


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



# 1972

# നവവത്സരാശംസകൾ

പ്രബുദ്ധകേരളം അമ്പത്തിയേഴാം വയസ്സിലേയ്ക്കു പ്രവേശിക്കുകയാണ്. എല്ലാ സുഹൃത്തുക്കൾക്കും പ്രബുദ്ധകേരളത്തിന്റെ നവവത്സരാശംസകൾ.

ഓരോ ജനതയ്ക്കുമുണ്ട് അതിന്റേതായ ഒരു ജീവിതസന്ദേശം. ആ സന്ദേശം വിസ്മരിക്കപ്പെടാതെ ശ്രദ്ധിക്കുകയാണ് ജീവിതം ശ്രേയസ്കരമാക്കുവാനുള്ള ഉപായം. ഭാരതസന്ദേശം ധർമ്മസന്ദേശമാണ്: അതാണ് ഭാരതത്തെ നിലനിർത്തിവന്നിട്ടുള്ളതു്. ആ ധർമ്മസന്ദേശത്തിന്റെ മൂർത്തികളായി ആധുനികയുഗത്തിൽ അവതരിച്ച ശ്രീരാമകൃഷ്ണദേവന്റെയും വിവേകാനന്ദസ്വാമികളുടെയും ജീവിതോപദേശങ്ങളുടെ വെളിച്ചത്തിൽ അദ്ധ്യാത്മശാസ്ത്രതത്ത്വങ്ങൾ പ്രചരിപ്പിക്കുവാൻ പ്രബുദ്ധകേരളം എന്നും ശ്രമിച്ചു പോന്നിട്ടുണ്ട്. പരിമിതികൾ പലതുമുണ്ടായിരുന്നിട്ടും തുടർച്ചയായി ഇത്രകാലവും ലക്ഷ്യത്തിൽനിന്നു പതറാതെ പിടിച്ചു നിൽക്കുവാൻ സാധിച്ചതു് ഈശ്വരാനുഗ്രഹവും, സുഹൃത്തുക്കളുടെ സഹായവും കൊണ്ടാണ്. മേലിലും അവ തുടർന്നുണ്ടാകുവാൻ ഭഗവാൻ അനുഗ്രഹിക്കുമാറാകട്ടെ.

ഞങ്ങളുടെ സുഹൃത്തുക്കൾക്കേവർക്കും നന്ദിയും നമോവാകവും.



**ശ്രീമദ് ഈശ്വരാനന്ദസ്വാമികൾ**

**21. 5. 1894 — 29. 4. 1976.**

**1069 ഇടവം 9 — 1151 മേടം 16.**




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 57 | 1972 ജനവരി | ലക്കം 1 |
|---|---|---|


## അമൃതവാണി

മറേറതു നാട്ടിലേയ്ക്കും കടക്കുംമുമ്പു പ്രാജ്ഞത തനതു് ഇരിപ്പിടമാക്കിയ പ്രാചീന ഭൂവിഭാഗമത്രേ ഭാരതം. ഭാരതത്തിലേയ്ക്കു വഴിഞ്ഞൊഴുകിയ ആദ്ധ്യാത്മികതയുടെ ഭൗതികതലത്തിലുള്ള പ്രതീകങ്ങളെന്നു് വേണമെങ്കിൽ കരുതത്തക്കവയാണു് സിന്ധുതുല്യങ്ങളായ ഇവിടത്തെ വൻനദികൾ. പടവു പടവുകളായുയരുന്ന ഹിമോഷ്ണീഷങ്ങളണിഞ്ഞു് ഇവിടെ നിലകൊള്ളുന്ന സനാതനമായ ഹിമാലയപർവ്വതനിര സ്വർഗ്ഗത്തിലെ രഹസ്യങ്ങളിലേയ്ക്കു് എത്തിനോക്കുകയാണോ എന്നു തോന്നും. ഏതു കാലത്തും ജീവിച്ചിരുന്ന സിദ്ധന്മാരിൽ അഗ്രഗണ്യരായവർ പാദമുദ്ര പതിപ്പിച്ച അതേ മണ്ണാണു് ഈ ഭാരതത്തിൽ ഇന്നുമുള്ളതു്. ഇവിടെയാണു് മനുഷ്യസ്വഭാവത്തേയും അഭ്യന്തരപ്രപഞ്ചത്തേയും കുറിച്ചുള്ള ഗവേഷണങ്ങൾ ഒന്നാമതായി കിളുർന്നുവന്നതു്. ഇവിടെയാണു്, ആത്മാവിന്റെ അമരത്വം, അദ്ധ്യക്ഷനായ ഒരു ഈശ്വരന്റെ അസ്തിത്വം, പ്രകൃതിയിലും മനുഷ്യനിലും കുടികൊള്ളുന്ന ഒരു ഈശ്വരൻ എന്നീ സിദ്ധാന്തങ്ങൾ ആദ്യമായുയർന്നതു്. ഇവിടെയാണു്, മതത്തിലും ദർശനത്തിലുമുള്ള അത്യുത്കൃഷ്ടാദർശങ്ങൾ പരകാഷ്ഠയെ പ്രാപിച്ചതും. ഈ നാട്ടിൽനിന്നാണു് വൻ തിരമാലകളെന്നോണം ആദ്ധ്യാത്മികതയും ദർശനവും വെളിയിലേയ്ക്കു തള്ളിക്കടന്നു ചെന്നു ലോകത്തെ ആറാടിച്ചിട്ടുള്ളതു്. ഈ നാട്ടിൽനിന്നുതന്നെയാണു്. വീണ്ടും വീണ്ടും പരിക്ഷീണരായ മാനവവംശങ്ങളിൽ ജീവിതവും ഓജസ്സും പകരുവാനായി ഒരിക്കൽക്കൂടി ആ വക വേലിയേററങ്ങൾ കടന്നു ചെല്ലേണ്ടതും. ഈ ഭാരതമാണു് നൂറു നൂറു വൈദേശികാക്രമങ്ങളും ആചാരമര്യാദകളിലുണ്ടായ നൂറുനൂറു വിപ്ലവങ്ങളും നൂററാണ്ടുകളായി ഏല്പിച്ച തട്ടുകളും ഞെട്ടലുകളുമേററു പതറാതെ നിന്നിട്ടുള്ളതും. ഒടുങ്ങാത്ത വീര്യവും അനശ്വരമായ ജീവിതവും ചേർന്നു്, ഭൂമിയിലുള്ള ഏതു ശിലോച്ചയത്തേയും വെല്ലുന്ന ഉറപ്പോടുകൂടി നിലകൊള്ളുന്ന നാടും ഈ ഭാരതം തന്നെ. അതിന്റെ ജീവിതസ്വഭാവം ആത്മാവുപോലത്രേ – അനാദി, അനന്തം, അമരം. അത്തരത്തിലുള്ള ഒരു നാടിന്റെ സന്താനങ്ങളാണു് നാം.

—വിവേകാനന്ദസാഹിത്യസർവ്വസ്വം. ഭാഗം 3., **177.**

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

രാമകൃഷ്ണമിഷൻ റജിസ്റ്റർചെയ്ത ദിവസം ബൂഡോഗോപാൽദാദാ (ശ്രീ അദ്വൈതാനന്ദ സ്വാമികൾ) മഹാസമാധിയടഞ്ഞ വർത്തമാനം ബലരാം മന്ദിരത്തിലെത്തി. ലാട്ടുമഹാരാജ് അന്നത്തെ ദിവസം ബൂഡോഗോപാൽദാദായുടെ കാര്യം മാത്രമെ സംസാരിച്ചിട്ടുള്ളു. അതു മുഴുവൻ എനിക്ക് ഓർമ്മയില്ല. ചിലതു മാത്രമെ സ്മരണയിൽ തങ്ങിനിൽക്കുന്നുള്ളു. ''എടോ! ബൂഡോഗോപാൽദാദാ ഒരാളുണ്ടായിരുന്നില്ലെങ്കിൽ മഠത്തിലെ ബ്രഹ്മചാരിമാരുടെ ചോറിന്മേൽ കറി വിളമ്പേണ്ടി വരില്ലായിരുന്നു. അയാള് മഠത്തിലൊരുപച്ചക്കറിത്തോട്ടമുണ്ടാക്കുവാൻ തുടങ്ങി. ഓഹ്! ആ തോട്ടം ഒന്നു ശരിപ്പെടുത്തി എടുക്കാൻ, പാവം, ബൂഡോഗോപാൽദാദാ എത്ര കിടന്നു പാടുപെട്ടെന്നോ! പിന്നെ, അദ്ദേഹത്തേപ്പോലെ ഉത്സാഹത്തോടും ആവേശത്തോടും നിഷ്ഠയോടുംകൂടി ജപം ശീലിക്കാൻ കഴിയുന്നവർ തീരെ കുറവാണ്, കാണാൻ കിട്ടില്ല എന്നുതന്നെ പറയാം. മിക്ക പേരും രണ്ടുനാലു ദിവസം വലിയ വീറോടുകൂടി ജപമൊക്കെനടത്തും, എന്നിട്ട് വിചാരിച്ച ഫലം കിട്ടിയില്ലെങ്കിൽ അതേപോലെതന്നെ അതങ്ങ് നിർത്തിക്കളയാനും മടിക്കില്ല. പക്ഷെ നമ്മുടെ ഗോപാൽദാദയോ, വയസ്സായി തളർന്നിട്ടും പണ്ടത്തെ അതേ വീര്യത്തോടുകൂടിത്തന്നെ ജപം ശീലിച്ചിരുന്നു. അദ്ദേഹത്തിന്റെ ആ നിഷ്ഠയ്ക്കു തുല്യമായി ഞാൻ ഒന്നും കണ്ടിട്ടില്ല. രാഖാലും ഇതുതന്നെ പറയാറുണ്ട്.''

ശശിമഹാരാജിനെ (രാമകൃഷ്ണാനന്ദസ്വാമികളെ) സുഖമില്ലാത്തനിലയിൽ മദ്രാസ്സിൽ നിന്നു കൽക്കത്തയ്ക്കു കൊണ്ടുവന്നു. ലാട്ടുമഹാരാജ് എന്നും അദ്ദേഹത്തെ കാണാൻ ചെല്ലും. പോരാതെ ഇടയ്ക്കിടെ ആളെ അയച്ച് രോഗവിവരം അന്വേഷിക്കുകയും ചെയ്യും. ചില ദിവസങ്ങളിൽ ശശിമഹാരാജിനെപ്പററി പറയാൻ തുടങ്ങിയാൽ ലാട്ടുമഹാരാജ് ഉത്തേജിതനായിത്തീരും. ഒരു ദിവസം ഇത്രവരെ അദ്ദേഹം പറഞ്ഞു: 'ശശിമഹാരാജിനു സേവനം ചെയ്തുകൊടുത്താൽ ഗുരുദേവനെ സേവിക്കുന്നതിനു തുല്യമായി.' 1911 ആഗസ്ററ് 21-ാം നു ശശിമഹാരാജ് രാമകൃഷ്ണചരണങ്ങളിൽ ലയിച്ചു. അന്നു, ലാട്ടുമഹാരാജ് പറയുകയാണ്: ''ശശി ദ്രുപസ്സു് ഒരു പൈസയുടെ വിലയേ കല്പിച്ചിരുന്നുള്ളു. രാഖാൽതന്നെ പറയുന്നതു് ഞാൻ കേട്ടിട്ടിട്ടുണ്ട് – രാഖാൽ മദ്രാസ്സിൽ പോയിരുന്നല്ലോ. എന്റെ ദൈവമേ! രാഖാലിനെ എവിടെയാണ് താമസിപ്പിക്കേണ്ടതു്, എവിടെയാണ് ഇരുത്തേണ്ടതു് എന്നീ കാര്യങ്ങളിൽ ഒരു തീരുമാനത്തിലും എത്താൻ കഴിയാതെ കിടന്നു പരിഭ്രമിച്ചോടി നടക്കുന്നതല്ലെ കാണേണ്ടതു്! രാവും പകലും ഇതുതന്നെ ഒരു വേവലാതി. രാഖാലിനെ ഫസ്ററ് ക്ലാസ്സിലല്ലാതെ അയാാം കാലു് കുത്താൻ സമ്മതിക്കില്ല. എത്ര പണമാണ് വെറുതെ ചില വാകുന്നതു് എന്നു പറഞ്ഞു് രാഖാൽ വളരെ തടസ്സം പറഞ്ഞുനോക്കി. എവിടെ, കേൾക്കാനാരാണ്? ശശി പറയും, 'അതേയ്, നിങ്ങള് ഞങ്ങളുടെ രാജാവാണ്. രാജാവിനെപ്പോലെ അന്തസ്സോടുകൂടി നിങ്ങളിതൊക്കെ സ്വീകരിച്ചേ പററൂ.' സ്വാമിജി കഴിഞ്ഞാൽ പിന്നെ ശശിക്കു രാഖാലിനോടായിരുന്നു ഏററവുമധികം ഭക്തി.''

ശശിമഹാരാജിന്റെ മഹാപ്രസ്ഥാനത്തിനുശേഷം ലാട്ടുമഹാരാജ് മിക്കപ്പോഴും കാശിയിൽ പോയി താമസിക്കുന്ന കാര്യം പറയും. ഒരു ദിവസം ഇക്കാര്യം അദ്ദേഹം ഗിരീശ് ബാബുവിന്റെ അടുത്തു് പറഞ്ഞു. അപ്പോൾ ഗിരീശ്ബാബു പറയുകയാണ്: ''എന്താ ഇതു്, സന്ന്യാസി! ഓഹോ, ഇവിടെനിന്നു് ഓടിപ്പോവാനുള്ള പ്ലാനിടുകയാണ്, അല്ലെ? പക്ഷെ നിങ്ങളെ വിട്ടയച്ചിട്ടു വേണ്ടേ?'' കാരണം എന്തുമാകട്ടെ, ഏതായാലും ലാട്ടുമഹാരാജിന്റെ കാശിക്കു പോക്കു് അത്തവണ ഉണ്ടായില്ല. പിന്നീടു് 1912-ൽ ഗിരീശ് ബാബുവിന്റെ ദേഹത്യാഗത്തിന്നുശേഷമാണ് അദ്ദേഹം ബലരാംമന്ദിരം വിട്ടു് കാശിക്കു പോയതു്.

ശ്രീ വിശ്വനാഥ് ബന്ദ്യോപാദ്ധ്യായനോട് ഒരു ദിവസം ലാട്ടുമഹാരാജ് ബലരാം മന്ദിരത്തിൽവെച്ച് പറഞ്ഞു: "നോക്കൂ! ഇപ്പൊ പണത്തിന്റെ ബലവുമുണ്ട്, ആരോഗ്യത്തിന്റെ മിടുക്കുമുണ്ട്. അതുകൊണ്ടാണ് ഈശ്വരനെ അത്രയ്ക്ക് ചിന്തിക്കാൻ കൂട്ടാക്കാത്തത്. ഇനി ദേഹമെല്ലാം തളർന്ന് പണത്തിന്റെ ഹുങ്ക് ഒട്ടൊന്ന് ശമിച്ചു എന്നു വരട്ടെ, അപ്പോഴത്തെ കഥ വല്ലതും ആലോചിച്ചുനോക്കിയിട്ടുണ്ടോ? ഇപ്പോഴൊക്കെ ഓരോ മനുഷ്യനും ഓരോ ഈശ്വരന്മാരായിട്ടാണ് നടപ്പ്, ആരു പറഞ്ഞാലും കേൾക്കുന്ന മട്ടേ ഇല്ല, ഇനി നോക്കിക്കോളൂ ഒരു കാലത്ത് കരയേണ്ടിവരും."

ഇതേപോലൊരു സംഭവം കേദാർനാഥ് സാഹ ഒരിക്കൽ പറഞ്ഞുകേട്ടിട്ടുണ്ട്: ലാട്ടുമഹാരാജ് ഒരിക്കലൊരു വലിയ പണക്കാരനോട് പറയുകയാണ്: "ഇതു് നോക്കൂ! നിങ്ങൾക്ക് നേർവഴിക്ക് ജീവിതം കഴിച്ചുകൂട്ടണമെന്ന് ആഗ്രഹമുണ്ടെങ്കിൽ പാവങ്ങൾക്കും കഷ്ടപ്പെടുന്നവർക്കും ഗുണംവരാൻ വേണ്ടതു് ചെയ്യണം. അല്ലാ, അങ്ങനെയൊന്നുമില്ല, ചീത്തവഴിക്കായാലും എങ്ങനെയെങ്കിലും ഒന്ന് രസമായി കഴിഞ്ഞുകൂടണം എന്നു മാത്രമേയുള്ളൂ എന്നുവെച്ചാലോ പാവങ്ങളേയും കഷ്ടപ്പെടുന്നവരേയും സഹായിക്കുകയും വേണ്ട; പക്ഷെ അതോടെ അവനവന്ന് അധോഗതി വലിച്ചു വയ്ക്കുകയാവും ഫലം എന്നു മാത്രം. ഏതായാലും ദുർവ്വിചാരം വന്നു കയറിയാൽ അതോടെ ഭോഗവും ലാസ്കരി (Luxury)യും വർദ്ധിച്ചുവരും. ഭോഗമെന്ന സാധനമോ വർദ്ധിപ്പിക്കുന്തോറും പിന്നേയും വർദ്ധിക്കും. അശാന്തിയും അതോടൊപ്പം വർദ്ധിച്ചുവരും. അതുകൊണ്ടാണ് മഹാപ്രഭു (ശ്രീ ചൈതന്യസ്വാമികൾ) പറയാറ്: 'കേൾക്കൂ, കേൾക്കൂ നിത്യാനന്ദസോദരാ, (സംസാരി) ജീവന്ന് ഒരു കാലത്തും ഗതിയില്ല.' എത്രമാത്രം പ്രലോഭനങ്ങളാണ് ചുററുപാടും നിറയെ പരന്നു കിടക്കുന്നതു്, അതെല്ലാം വിട്ടുംവച്ച് ഭഗവാന്റെ നേരെ ഒന്നു തിരിയാം എന്ന് ജീവന്ന് തോന്നുകയേ ഇല്ല. അതുകൊണ്ട് വൈഷ്ണവന്മാർക്ക് ഒരു കാര്യം പറയാനുണ്ട്– 'ഗുരു, കൃഷ്ണൻ, വൈഷ്ണവൻ, മൂന്നുപേരും കനിഞ്ഞു; ഒന്നിന്റെ കനിവ് കിട്ടാതെ ജീവൻ തുലഞ്ഞു് നശിച്ചു.' ആ ഒന്ന് ഏതാണെന്ന് മനസ്സിലായോ? ഇല്ല, അല്ലെ? ങ്ആ, അതാണ് മനസ്സ് – മനസ്സ്. ഈ മനസ്സിന്ന് പ്രലോഭനങ്ങളെ തട്ടിക്കളയാനുള്ള ശക്തി ഇല്ല, അതുകൊണ്ട് ഭഗവാന്റെ കൃപ സമ്പാദിക്കാനും കഴിഞ്ഞില്ല."

ഒരു ഭക്തനൊരിക്കൽ മഴകൊണ്ട് നനഞ്ഞു കുതിർന്ന് ബലരാംമന്ദിരത്തിൽ വന്നു കയറി. അതു കണ്ടിട്ട് ലാട്ടുമഹാരാജ് പറഞ്ഞു: "ഈ നനഞ്ഞ തുണിയൊക്കെ മാററി ഉണങ്ങിയ വസ്ത്രമുടുക്കൂ." അവിടെ ഉണങ്ങിയതായി കണ്ടതെല്ലാം കാവിമുക്കിയതാണ്. ഭക്തന്ന് വിഷമമായി. ഗൃഹസ്ഥനല്ലെ, കാവിമുണ്ട് ധരിക്കാൻ ധൈര്യം വരുന്നില്ല. ഉടനെ ലാട്ടുമഹാരാജ്തന്നെ എഴുന്നേററുചെന്ന് ഒരു ഉണങ്ങിയ കാവിമുണ്ടെടുത്ത് ഭക്തന്റെ കൈയ്യിൽ വച്ചുകൊടുത്തു. ഭക്തൻ എന്നിട്ടും വൈമനസ്യം പ്രകടിപ്പിച്ചു. ലാട്ടുമഹാരാജ് പറഞ്ഞു: "ഇതു് നോക്കൂ! മെർച്ചന്റ് ഓഫീസിൽ പണിയെടുക്കുന്ന ആളല്ലെ, വല്ലതും സമ്പാദിച്ചാൽ ജീവിതവൃത്തി നടന്നുപോകും, അതല്ലെ നില? എന്നിട്ടും ഈ നനഞ്ഞുചീഞ്ഞ വസ്ത്രം മാറേറണ്ടെന്നു പറഞ്ഞ് വാശിപിടിക്കുന്നതിന്റെ അർത്ഥം? ഈ നനഞ്ഞതു് മേല് ചുററിക്കിടന്നിട്ട് നിങ്ങൾക്ക് വല്ല അസുഖവും വന്ന് പിടിപെട്ടാലോ ജോലിക്കു പോകും നില്ക്കും, അതോടെ പണം സമ്പാദിക്കലും അവസാനിക്കും. അപ്പൊ എത്രമാത്രം നഷ്ടമാണുണ്ടാവുക എന്നൊന്ന് ഓർത്തുനോക്കൂ."

ഭക്തൻ പിന്നേയും പറഞ്ഞു: "ഏയ്, ഇതിപ്പൊ ഉണങ്ങിക്കോളും, മഹാരാജ്! അവിടുന്ന് വെറുതെ മനസ്സ് വിഷമിപ്പിക്കേണ്ടാ.

ലാട്ടുമഹാരാജ് പറഞ്ഞു: "ഞാനൊരു ഉണങ്ങിയ മുണ്ടു തന്നു, അതു് മേടിക്കാൻ തനിക്ക് മനസ്സില്ല, അല്ലെ? വെറുതെ വാശി പിടിച്ച് നനഞ്ഞതും ചുററി നടന്നോളൂ. ഇപ്പോഴൊന്നുമല്ല അറിയുക അതിന്റെ ഫലം. ഇനി സുഖക്കേട് വരുമ്പൊ കിടന്ന് വേവലാതിപ്പെടാറാവും." എന്നിട്ടും കാവി വസ്ത്രം ധരിക്കാൻ ഭക്തന്ന് ധൈര്യം വരുന്നില്ലെന്നു കണ്ടപ്പോൾ ലാട്ടുമഹാരാജ് പറയുകയാണ്: "ഇനി ഈ

ശരീരം ഇവിടം വിട്ടുപോവുമ്പോരം സ്നേഹത്തിൻെറ ഫലം ഞാൻ പുല്ലുപോലെ വലിച്ചെറിഞ്ഞല്ലൊ എന്നോൎത്തു് തനിക്കു് സങ്കടപ്പെടാറാവും, നോക്കിക്കോളൂ.'' ലാട്ടുമഹാരാജ് ഇത്രയും പറഞ്ഞപ്പോരം ഭക്തനു് പിന്നെ സഹിച്ചില്ല. അദ്ദേഹമുടനെ ആ കാവിമുണ്ടു് ഉടുക്കാമെന്നു് ഏററു.

ഇത്തരത്തിലുള്ള കരുണ മിക്കവാറും എല്ലാ ഭക്തന്മാരോടും ലാട്ടുമഹാരാജ് കാണിച്ചിരുന്നു. വല്ലവരും മററാരുമറിയാതെ വല്ല ചീത്ത കാൎയ്യവും ചെയ്തിട്ടു് അദ്ദേഹത്തിൻെറ അടുത്തു് വന്നാൽ ലാട്ടുമഹാരാജിനു് ഉടനെ അതു് മനസ്സിലാവും; എന്നിട്ടു് അക്കാൎയ്യത്തിൽനിന്നു് അയാളെ പിൻതിരിപ്പിക്കാൻ വേണ്ടി പല ഉപദേശങ്ങളും കൊടുക്കും. അല്ലാതെ അങ്ങനെയൊരു വേണ്ടാത്തരം ചെയ്തു എന്നും പറഞ്ഞു് ഒരിക്കലും അയാളെ ഭയപ്പെടുത്തുകയോ തിരസ്കരിക്കുകയോ ചെയ്യാറില്ല. അദ്ദേഹത്തിനു് പറയാനുള്ള ഒരു വാചകം തന്നെയുണ്ടു്; ''മനുഷ്യൻ സ്വയം മ്ലേച്ഛനായി മാറുമോ, ഹേ! കൎമ്മമാണു് മനുഷ്യനെ മ്ലേച്ഛനാക്കിത്തീൎക്കുന്നതു്.''

ചില ദിവസം രാത്രി പതിനൊന്നുമണിയോടുകൂടി ഒരു കള്ളുകുടിയൻ ബലരാമമന്ദിരത്തിൽ വന്നു കയറും. പീടികയിൽനിന്നു മേടിച്ച ഒരു പൊതി മാംസം ഒന്നു് പ്രസാദമാക്കിത്തരണമെന്നും പറഞ്ഞു് ലാട്ടുമഹാരാജിൻെറ മുറിയിലെത്തും. ലാട്ടുമഹാരാജ് അയാളോടു് മാംസപ്പൊതി മുമ്പിൽ വെച്ചിട്ടു് ഒരു പാട്ടു പാടാൻ പറയും. ആ കുടിയനു് വളരെ ഇഷ്ടപ്പെട്ട ഒരു പാട്ടുണ്ടായിരുന്നു: ''ജഗത്തു് കാണാൻ പുറപ്പെടുന്നു ഞാൻ സ്വൎണ്ണത്തോണിയിൽക്കയറി''— എന്നിങ്ങനെ. മദ്യത്തിൻെറ ലഹരിയിലങ്ങനെ പാടിപ്പാടിപ്പോകും. അതിനിടയ്ക്കു് ഒരു ചോദ്യവും ചോദിക്കും: ''ബാബാ, പ്രസാദമായിട്ടുണ്ടാവുമല്ലൊ, ഇല്ലെ ?'' ലാട്ടുമഹാരാജ് പറയും: 'പിന്നില്ലെ? പ്രസാദമായിക്കഴിഞ്ഞു. ഇനി കൊണ്ടുപൊയ്ക്കോളൂ.' സന്തോഷംകൊണ്ടു് തുള്ളിച്ചാടിക്കൊണ്ടു് ആ മനുഷ്യൻ മാംസപ്പൊതിയുമെടുത്തു് ആടിയാടി നടന്നു പോകുകയും ചെയ്യും. എന്തിനാണു് ഈ മുഴുകുടിയൻെറ അടുത്തു് ഇങ്ങനെ പെരുമാറുന്നതെന്നു് ആരോ ചോദിച്ചതിനു് ലാട്ടുമഹാരാജ് മറുപടി കൊടുക്കുകയാണു്: ''ആഹാ! മനസ്സിനു് അലിവു വേണം, അലിവു്. ഒരു തരി അലിവു് കിട്ടിയാൽ ഇക്കൂട്ടരുടെ പ്രാണനു് ശാന്തി കിട്ടും. അപ്പൊപ്പിന്നെ കുറച്ചൊരു അലിവു കാണിക്കുന്നതിൽ നമുക്കെന്താ നഷ്ടം ? പക്ഷെ സൂക്ഷിക്കണമെന്നു മാത്രം. ഏറിപ്പോയാൽ തലയിൽക്കയറും. അതിനു് ഇട വരുത്തരുതു്.''

1912 ഏപ്രിൽമാസം. ബലരാംബാബുവിൻെറ പൌത്രനായ രാമകൃഷ്ണൻെറ ഏകപുത്രനായ ഋഷി കോളറ പിടിച്ചു് മരിച്ചുപോയി. കുട്ടിക്കു് സുഖക്കേടാണെന്ന വിവരം വീട്ടിലെ ആരുംതന്നെ ലാട്ടുമഹാരാജിനെ അറിയിക്കുകയുണ്ടായില്ല. അതിനാൽ ലാട്ടുമഹാരാജ് ബാബുരാം മഹാരാജിൻെറ അടുത്തു് സങ്കടം പറഞ്ഞു: ''കുട്ടിക്കു് ഇത്ര കലശലായ സുഖക്കേടായിട്ടും ഒരു മനുഷ്യജീവി എന്നോടു് ആ വിവരം പറയണ്ടെ ? നമ്മുടെ കണ്ണിൻെറ മുമ്പിന്നല്ലെ ചാടിത്തുള്ളി നടന്നിരുന്ന ആ മിടുമിടുക്കൻ പെട്ടെന്നങ്ങു് പോയതു്. നമുക്കു് യാതൊന്നും ചെയ്യാനൊത്തില്ലല്ലൊ. സന്ന്യാസിക്കു് ചോറു കൊടുത്താൽ ഗൃഹസ്ഥനു് ശ്രേയസ്സു് കൈയ്‌വരും എന്നൊക്കെ കേട്ടിട്ടുണ്ടു്. എന്നിട്ടു് എന്തു ശ്രേയസ്സാണു്, ഹേ, നമുക്കു് വരുത്തിക്കൊടുക്കാൻ കഴിഞ്ഞതിപ്പൊ ? നമ്മുടെ കണ്ണു് തുറന്നിരിക്കുമ്പോഴല്ലെ സകലതും പൊയ്പ്പോയതു്, നമ്മളെന്നിട്ടു് കുത്തിയിരുന്നു് ഈ ഗൃഹസ്ഥന്മാരുടെ ചോറുണ്ടങ്ങനെ കഴിഞ്ഞുകൂടുക!''

ബാബുരാം മഹാരാജ് അദ്ദേഹത്തോടു് പറഞ്ഞു: അതുകൊണ്ടു് നിങ്ങരംക്കെന്തു ദോഷം പററി, സന്ന്യാസി ?

ലാട്ടുമഹാരാജ്: അതല്ലാ, സഹോദരാ! എനിക്കു് എന്തുതന്നെയായിട്ടും എൻെറ മനസ്സിനെ പറഞ്ഞു മനസ്സിലാക്കാൻ പററുന്നില്ലെന്നേയ്! കാശിക്കു പോയാലോ, കാശിക്കു പോയാലോ എന്നൊരു തോന്നലാണു്. വിശ്വനാഥൻെറ ദർബാറിലേയ്ക്കു് പൊയ്ക്കളയാം. ഇനി ഇവിടെ താമസിച്ചിട്ടെന്താണൊരു മെച്ചം എന്നാണാലോചന.

ബാബുരാം മഹാരാജ്: താനാ ആലോചനയൊക്കെയങ്ങു് വിട്ടേക്കൂ. ഇനി കുറേ ദിവസവുംകൂടി ഇവിടെത്തന്നെ കൂടിയാൽ മതി.

ലാട്ടുമഹാരാജ്: ദുർഗ്ഗാപൂജ കഴിഞ്ഞാൽ ഏതായാലും പോകാൻ തീരുമാനിച്ചുകഴിഞ്ഞു.

ബാബുരാം മഹാരാജ്: ഹാവൂ! പൂജയ്ക്ക് ഇനിയും കിടക്കുന്നു ആറു മാസം. അപ്പൊച്ചിന്തിച്ചാൽ പോരെ അക്കാര്യമൊക്കെ; ഇപ്പോഴൊന്നും ഓടിപ്പോവല്ലെ എന്നു മാത്രം.

ആറു മാസം കഴിഞ്ഞ് ദുർഗ്ഗാപൂജയുടെ ദശമിനാം (1912 ഒക്ടോബറിൽ) ലാട്ടുമഹാരാജ് എന്നെന്നേയ്ക്കുമായി ബലരാംമന്ദിരംവിട്ട് വെളിയിലിറങ്ങി. യാത്ര പുറപ്പെടുന്നതിനു മുമ്പായി അദ്ദേഹം ആ വീടിനുനേരെ നോക്കിക്കൊണ്ട് മൂന്നു പ്രാവശ്യം 'മായാ മായാ മായാ' എന്നു പറഞ്ഞ് നമസ്കരിച്ചു. എന്നിട്ട് വണ്ടിയിൽ കയറി സ്റ്റേഷനിലേയ്ക്ക് പോയി. അന്നു രാത്രി തീവണ്ടി മുടങ്ങിയതു കാരണം അവരെല്ലാവരുംകൂടി തിരിച്ചു വന്ന് 'വസുമതി' ഓഫീസിൽ തങ്ങി.

പിറെറ ദിവസം സ്റ്റേഷനിൽവെച്ച് അദ്ദേഹം ഒരു ഭക്തന് താഴെ കൊടുക്കുന്ന ഉപദേശവാക്കുകൾ നൽകുകയുണ്ടായി. അടുത്തുവന്ന വേർപാടിൽ ആ ഭക്തന്റെ ഹൃദയം നീറുന്നു എന്നു കണ്ടിട്ട് അദ്ദേഹം പറഞ്ഞു: 'നോക്കൂ! ഞാനിവിടം വിട്ടുപോയി എന്നു കരുതി ദുഃഖിക്കരുത്. ഇതാ കണ്ടില്ലെ മുമ്പിൽത്തന്നെ പതിതപാവനിയായ ഗംഗ വിശ്രമംകൂടാതെ ഒഴുകുന്നു. സൌകര്യം കിട്ടുമ്പോഴൊക്കെ അവിടെ ച്ചെന്ന് കുറച്ചുനേരം ഇരിക്കണം. സാധുസംഗം മുഖേന മനുഷ്യന്റെ മനസ്സ് പരിശുദ്ധമായിത്തീരുന്നതുപോലെതന്നെ ഗംഗാതീരത്തിരുന്ന് ധ്യാനവും ജപവും ചെയ്താലും മനുഷ്യന്റെ മനസ്സ് പവിത്രമായിത്തീരും. ഒന്നോർത്തോളൂ! മനസ്സ് തീരെ പിടികിട്ടാതെ കിടന്ന് ഉലയുന്നു എന്നു കണ്ടാൽ നേരെ നടന്നോളൂ ഗംഗാതീരത്തേയ്ക്ക്. അവിടെ ചെന്നു മിണ്ടാതെ കുറച്ചു നേരം ഇരുന്നാൽ മനസ്സ് താനേ അടങ്ങിയൊതുങ്ങും. ഗംഗയിലെ തിരമാലകളെ നോക്കി നോക്കി ഇരുന്നാൽ അവനവന്റെ മനസ്സിലെ അലകൾ സ്വയം അടങ്ങിത്താഴുന്നതു് നമ്മളറിയുകയേ ഇല്ല.'

വഴിക്ക് വൈദ്യനാഥത്തിൽ ഇറങ്ങി ദർശനംകഴിച്ചു. കാശിയിൽ എത്തിയിട്ട് നേരെ ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിലേയ്ക്കാണ് അവർ പോയതു്. ലാട്ടുമഹാരാജിന്റെ കൂടെ നാലു് ഗൃഹസ്ഥഭക്തന്മാരുണ്ടായിരുന്നു, പൊട്ടോൽബാബു, ഛട്ടൂലാൽ, പശുപതി, പ്രകാശ്. പ്രകാശും പൊട്ടോൽബാബുവും ഛട്ടുലാലും ഒന്നു രണ്ടാഴ്ച കഴിഞ്ഞാൽ കല്ക്കത്തയ്ക്കു മടങ്ങും. പക്ഷെ പശുപതി ലാട്ടുമഹാരാജിന്റെ സേവനത്തിനായി കാശിയിൽത്തന്നെ കൂടും. അദ്വൈതാശ്രമത്തിലെ ചന്ദ്രമഹാരാജ് ലാട്ടുമഹാരാജിന്റെ താമസത്തിനുവേണ്ട സർവ്വ സൌകര്യങ്ങളും ചെയ്തിരുന്നു. അദ്ദേഹമവിടെ താമസിച്ചിരുന്ന ദിവസങ്ങളിൽ നിത്യവും എന്നുതന്നെ പറയാം അദ്ദേഹത്തെ ഗീത വായിച്ചു കേൾപ്പിച്ചിരുന്നു. അക്കൊല്ലം നവംബർ മാസത്തിൽ ഹരിമഹാരാജും (തുരീയാനന്ദസ്വാമികൾ) മഹാപുരുഷ്മഹാരാജും (ശിവാനന്ദസ്വാമികൾ) കാശിക്ക് വരുന്നുണ്ടെന്ന് കത്തു വന്നു. അവരുംകൂടി വന്നാൽ സ്ഥലം കഷ്ടിയാവുമെന്നു മനസ്സിലാക്കിയ ലാട്ടുമഹാരാജ് സ്വന്തം ഇഷ്ടപ്രകാരം കാളീപൂജയ്ക്കുമുമ്പായിത്തന്നെ ഗോധുളിയായിലുള്ള ടേഡിനിമിലെ കുണ്ഡുമഹാശയന്റെ വീട്ടിലേയ്ക്കു താമസം മാററി. ടേഡിനിമിലെ വീട്ടിൽവെച്ച് അദ്ദേഹം ദീപാവലി ദിവസം ലക്ഷ്മീപൂജ ചെയ്തു. സന്ന്യാസിയായിട്ട് പ്രതിമ വെച്ച് ലക്ഷ്മീപൂജ ചെയ്യുന്നതു കണ്ടിട്ട് ഒരു ഭക്തൻ ആശ്ചര്യം പ്രകടിപ്പിച്ചു. അപ്പോൾ ലാട്ടുമഹാരാജ് പറഞ്ഞു: നാരായണന്റെ ശക്തിയല്ലെ ലക്ഷ്മി ? ശക്തിപൂജയ്ക്ക് എല്ലാവർക്കും അധികാരമുണ്ടല്ലൊ.

ലാട്ടുമഹാരാജ് ടേഡിനിമിലെ വീട്ടിൽ താമസിക്കുന്ന കാലത്തു് ശ്രീ മാതൃദേവി വിശ്വനാഥദർശനത്തിനായി കാശിയിൽവന്നു. ഖോകാമഹാരാജ് (സുബോധാനന്ദസ്വാമികൾ), മാസ്റ്റർ മഹാശയൻ മുതൽപേരും അമ്മയൊരുമിച്ചുണ്ടായിരുന്നു. അവരെല്ലാവരുംകൂടി ശ്രീയുത്കിരൺദത്തിന്റെ 'ലക്ഷ്മീനിവാസ'ത്തിലാണ് താമസിച്ചതു്. 'ലക്ഷ്മീനിവാസ്' ലാട്ടുമഹാരാജ് താമസിച്ചിരുന്നേടത്തുനിന്ന് അധികം അകലെ അല്ലായിരുന്നു. അതിനാൽ ലാട്ടുമഹാരാജ് അവരെയൊക്കെ പലപ്പോഴും കാണാറുണ്ടായിരുന്നു. സുരേശ്ബാബു അക്കാലത്തു നടന്ന ഒരു സംഭവം ഒരിക്കൽ വിവരിക്കുകയുണ്ടായി – ഒരു ദിവസം എല്ലാവർക്കും അദ്വൈതാശ്രമത്തിൽനിന്ന് ക്ഷണം ഉണ്ടായി

രുന്നു. പന്തിഭോജനത്തിന്നിടയ്ക്കു് മാസ്റ്റർ മഹാശയനും ഖോകാമഹാരാജും തമ്മിൽ പല കാര്യങ്ങളെക്കുറിച്ചും വർത്തമാനം പറയുകയാണു്. വർത്തമാനം ക്രമേണ ഒന്നിൽനിന്നു മാറി വേറൊന്നായി. അങ്ങനെ സമാധിയെപ്പററിയായി ഒടുവിൽ ചർച്ച. ഉടനെ ലാട്ടുമഹാരാജ് പറഞ്ഞു: ''ഇതു് നോക്കൂ! സമാധിയെ ഇതുവരെ ആരും എച്ചിലാക്കിയിട്ടില്ല. ഇതൊക്കെ ഉണ്ണുമ്പൊ പറയാനുള്ള കാര്യങ്ങളാണോ? അദ്ദേഹം പറയാറില്ലെ — 'ഭക്ഷണം കഴിക്കുന്ന നേരത്തു് മനസ്സിനെ വലിച്ചു് താഴ്ത്തിക്കൊണ്ടു വരണം, അത്യന്തം ഉച്ചഭാവങ്ങളെപ്പററി ചിന്തിച്ചുകൊണ്ടിരുന്നാൽ ദഹനത്തിനു് കോട്ടം തട്ടും' — എന്നു്.'' ഉടനെ എല്ലാവരുടേയും സംഭാഷണം മററു കാര്യങ്ങളിലേയ്ക്കു് തിരിഞ്ഞു.

വിഭൂതിബാബു ലാട്ടുമഹാരാജിന്റെ കൂടെ ഏഴു കൊല്ലം കാശിയിൽ താമസിക്കുകയുണ്ടായി. അദ്ദേഹത്തോടു് വളരെച്ചെന്നു് അപേക്ഷിച്ചതിന്റെ ഫലമായി അദ്ദേഹം ചില കാര്യങ്ങൾ കുറിച്ചുതന്നു. അതിലൊരിടത്തു് എഴുതിയിരിക്കുകയാണു്: 'നിങ്ങളുടെ ഈ അമ്മ മഹാദേവിയെയൊന്നും എനിക്കു വലിയ കാര്യമില്ല' എന്നു് (ലാട്ടുമഹാരാജ്) ഇടയ്ക്കിടയ്ക്കു് പറയാറില്ലെ — അതു കേട്ടിട്ടു്, എന്തിനെന്റെ കഥ പറയുന്നു — വളരെ പേർ അത്ഭുതപ്പെട്ടു് തരിച്ചു് നിന്നുപോയിട്ടുണ്ടു്. അല്ലാ, അത്ഭുതപ്പെടുന്നതിലെന്താ തെററു് എന്നു പറയൂ. കാരണം, ഇത്ര കാലം ആരുടെ സേവനമാണോ അദ്ദേഹം ചെയ്തുവന്നതു്, ആ ആളെ വലിയ കാര്യമൊന്നുമില്ലെന്നു പറഞ്ഞാൽ — ആ കാര്യം അത്ര നിസ്സാരമാണോ? പക്ഷെ, പിന്നീടല്ലെ എനിക്കു് മനസ്സിലായതു് ലാട്ടുമഹാരാജ് അദ്ദേഹത്തിന്റെ മാതൃഭക്തി വേണമെന്നു വെച്ചിട്ടു് മറച്ചു വെച്ചിരിക്കുകയാണെന്നു്. ഒരു ദിവസം അദ്ദേഹം വിശ്വനാഥക്ഷേത്രത്തിൽ പൂജ സമർപ്പിക്കുന്നതിനുള്ള പൂവും കൂവളത്തിലയും മററുമായി പുറത്തിറങ്ങി. മെയിൻ റോട്ടിലെത്തിയ ഉടനെ എന്തു് വിചാരിച്ചിട്ടാണെന്നു് മനസ്സിലായില്ല, എന്നോടു പറഞ്ഞു: 'നടക്കൂ, ആദ്യം അമ്മയുടെ അടുത്തേയ്ക്കു പോകാം.' ഞങ്ങളെല്ലാവരുംകൂടി കിരൺദത്തിന്റെ വീട്ടിലേയ്ക്കു് നടന്നു. രണ്ടാംനിലയിൽ അമ്മയുടെ മുറിയുടെ മുമ്പിലെത്തിയതും ലാട്ടുമഹാരാജിൽ എന്തൊ ഒരു വലിയ മാററം വന്നു. ആളാകെ മാറി എന്തോപോലെ ആയി. ദേഹമാകെ കലുങ്ങി വിറച്ചുകൊണ്ടു് അദ്ദേഹം അമ്മയുടെ പാദപത്മങ്ങളിൽ കയ്യിലിരുന്ന സാധനങ്ങൾ കൊണ്ടു് പുഷ്പാഞ്ജലി അർപ്പിച്ചു. കണ്ണിൽനിന്നു് ധാരധാരയായി കണ്ണുനീരൊഴുകുകയാണു്. അമ്മ ഉടനെ അദ്ദേഹത്തിന്റെ തലയിലാകെ പതുക്കെപ്പതുക്കെ തടവി. ഓഹ്! ആ കാഴ്ച ഒരിക്കലും മറക്കാനാവില്ല. എന്തു മനോഹരമായിരുന്നു അതു്! അമ്മയുടെ അടുത്തു് യാത്ര പറഞ്ഞു്ഇറങ്ങിയതിനുശേഷം ഞങ്ങൾ പിന്നീടു് വിശ്വനാഥക്ഷേത്രത്തിലേയ്ക്കു പോയി.''

ടേഡിനിമിലെ ഈ വീട്ടിൽവെച്ചാണു് നാരായണ അയ്യങ്കാർ (ശ്രീവാസാനന്ദസ്വാമികൾ) ലാട്ടുമഹാരാജിനെ കണ്ടു് സംസാരിച്ചതു്.

---

അവസാനമായിട്ടു് പറയട്ടെ, ഈ വിവിധയോഗങ്ങളും അഭ്യസിക്കതന്നെവേണം; അവയെപ്പററി പഠിച്ചു മനസ്സിലാക്കിയതുകൊണ്ടുമാത്രം ഒരു ഗുണവും ഇല്ല. ആദ്യം അവയെപ്പററി കേൾക്കണം, പിന്നെ മനനം ചെയ്യണം, അവ ശരിയോ അല്ലയോ എന്നു് യുക്തിവിചാരംചെയ്തു് ഉറപ്പിക്കണം. അതിനുശേഷം അവയെ ധ്യാനിച്ചു്, സാക്ഷാത്കരിച്ചു് നമ്മുടെ ജീവിതം സമ്പന്നമാക്കണം. അതിൽപ്പിന്നെ മതം എന്നുള്ളതു് ഒരു കൂട്ടം ഭാവനകളോ, അഭിപ്രായങ്ങളോ, ശരിയെന്നു യുക്തി സമ്മതിക്കുന്ന ചില ആശയങ്ങൾ മാത്രമോ ആയിരിക്കയില്ല. അതു നമ്മുടെ ആത്മാവിൽ കടന്നുകൂടും. യുക്തിയുപയോഗിച്ചുനോക്കി പല വിഡ്ഢിത്തങ്ങളും ശരി എന്നു് ഇന്നു സമ്മതിച്ചേക്കാം; അതെല്ലാം നാളേയ്ക്കു മാറി എന്നും വരാം. എന്നാൽ യഥാർത്ഥമതത്തിനു മാററമില്ല. മതം സ്വാനുഭവമാണു്, അതു് പ്രസംഗമോ സിദ്ധാന്തമോ സങ്കല്പമോ ഒന്നുമല്ല; അവ വളരെ മനോഹരങ്ങളായാലും വേണ്ടില്ല. ആയിത്തീരുക, ആയിരിക്കുക, ഇതാണു് മതം; കേൾക്കുകയും സമ്മതിക്കുകയും അല്ല. ഏതൊന്നു തത്ത്വം (സത്യം) എന്നു വിശ്വസിക്കുന്നുവോ, ആത്മാവു (ജീവൻ) സമ്പൂർണ്ണമായി അതായി മാറുക. ഇതാണു് മതം.

—വിവേകാനന്ദസ്വാമികൾ.

# ശ്രീരാമകൃഷ്ണസന്ദേശം

1971 ആഗസ്ററ് പതിനാറാംതീയതി രാജക്കോട്ടു് ശ്രീരാമകൃഷ്ണക്ഷേത്രത്തിൻെറ ശിലാസ്ഥാപന കർമ്മം നിർവ്വഹിച്ചുകൊണ്ടു് ശ്രീ വീരേശ്വരാനന്ദജി മഹരാജ് ചെയ്ത പ്രഭാഷണം.

ഇന്നു് ഗുജറാത്തിനു് ഒരു സുദിനമാണു്, എന്തെന്നാൽ ശ്രീരാമകൃഷ്ണനു് ഇവിടെ ഒരു ക്ഷേത്രം ഉയർന്നുവരണമെന്നതും ഇവിടെ അദ്ദേഹത്തിൻെറ നിത്യസാന്നിദ്ധ്യമുണ്ടാകണമെന്നതും ഭഗവാൻെറ ഇച്ഛയാണു്; മുമ്പും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം ഇവിടെ ഉണ്ടായിരുന്നു, എന്നാൽ സൌകര്യമായി ഇരുന്നു് എല്ലാവർക്കും ദർശനം നല്കി അവരെ അനുഗ്രഹിക്കാൻ പററിയ ഒരു നല്ല ഗൃഹം – ഒരു നല്ല ക്ഷേത്രം വേണമെന്നാണു് അദ്ദേഹം ഇപ്പോൾ ആഗ്രഹിക്കുന്നതു്. ഈ ക്ഷേത്രദർശനത്തിനു വരുന്ന ഏതൊരാൾക്കും അദ്ദേഹത്തിൻെറ അനുഗ്രഹാശിസ്സുകൾ ലഭിക്കുന്നതാണു്.

ഇന്നു് ലോകത്തിലെവിടെ നോക്കിയാലും വിദ്വേഷവും കലഹവുമാണു് നാം കാണുന്നതു്, സമാധാനം ഒരിടത്തുമില്ല. രാഷ്ട്രങ്ങൾ തമ്മിലുള്ള കലഹങ്ങൾ, സാമുദായികകലഹങ്ങൾ, വർഗ്ഗീയമായ കലഹങ്ങൾ, ആശയാദർശങ്ങൾ തമ്മിലുള്ള കലഹങ്ങൾ, മതകലഹങ്ങൾ എന്നുവേണ്ട എല്ലാതരത്തിലുള്ള കലഹങ്ങളും ഇന്നു് സർവ്വത്ര നടമാടുന്നു. ഉയർന്നവർ സാധാരണജനതയെ ചൂഷണം ചെയ്യുകയും മർദ്ദിക്കുകയും ചെയ്യുന്നതു് സർവ്വസാധാരണമാണു്.

ലോകചരിത്രത്തിൽ ആദ്യമായിട്ടല്ല ഇത്തരം ഒരു സ്ഥിതിവിശേഷം ഉളവായിട്ടുള്ളതു്. പണ്ടും ഇത്തരം അനുഭവങ്ങൾ നമുക്കുണ്ടായിട്ടുണ്ടു്. പക്ഷെ അപ്പോഴൊക്കെ, ജനങ്ങളുടെ ജീവിതത്തേയും സംസ്കാരത്തേയും പുനരുജ്ജീവിപ്പിക്കുന്നതിനുള്ള ഒരു പുതിയ സന്ദേശവുമായി ഒരു മഹാപുരുഷൻ, ഒരാദ്ധ്യാത്മിക പുരുഷൻ, ഉയർന്നുവന്നിട്ടുണ്ടു്. മഹാഭാരത കാലത്തു് അതു സംഭവിച്ചതായി നമുക്കു കാണാം. ബുദ്ധൻെറ കാലത്തും ക്രിസ്തുവിൻെറ കാലത്തും പ്രവാചകനായ മുഹമ്മദിൻെറ കാലത്തും അതു സംഭവിച്ചതായി നമുക്കു കാണാം. ഇന്നു നാം കാണുന്നതുപോലെ, മാനുഷികമൂല്യങ്ങൾക്കു് അധഃപതനം സംഭവിക്കുകയും ജനങ്ങൾ മൃഗങ്ങളുടെ നിലയിലേയ്ക്കു താഴുകയും ചെയ്യുമ്പോഴൊക്കെ, ഒരു പുതുജീവൻ നല്കുന്നതിനായി മഹാപുരുഷന്മാർ അവതരിക്കുന്നു. വിധ്വംസകശക്തികൾ ഇന്നു് എവിടേയും തല ഉയർത്തി നില്ക്കുന്നതായി നമുക്കു കാണാം, നിർമ്മാണശക്തികളും അതുപോലെ തന്നെ പ്രവർത്തിക്കുന്നുണ്ടു്, പക്ഷെ അത്ര വ്യക്തമായിട്ടല്ലെന്നുമാത്രം. സ്വാഭാവികമായും നശീകരണത്തിൻെറ വശം മാത്രമേ നാം കാണുന്നുള്ളു, അതുകൊണ്ടു ലോകത്തിൻെറ ഭാവിയെക്കുറിച്ചു നാം വ്യാകുലപ്പെടുകയും ചെയ്യുന്നു. ഇതിനു കാരണം മറെറാന്നുമല്ല, ഒരു പഴയ സംസ്കാരത്തിൻെറ അവസാനത്തിലും ഒരു പുതിയ സംസ്കാരത്തിൻെറ ആരംഭത്തിലുമാണു് നാം ഇന്നു് നിലകൊള്ളുന്നതു്. ക്രിസ്ത്യൻ സംസ്കാരം–അതിനെ ഭൌതിക ശാസ്ത്രത്തിൻെറ അല്ലെങ്കിൽ സാങ്കേതിക വിദ്യയുടെ സംസ്കാരം, അല്ലെങ്കിൽ ആധുനിക സംസ്കാരം, എന്നു പറയാനാണു് നാമിഷ്ടപ്പെടുന്നതു്— ഏതാണ്ടു് മുന്നൂറു വർഷങ്ങളായി ക്രിസ്തുവിൽ നിന്നകന്നകന്നു പൊയ്ക്കൊണ്ടിരിക്കുകയാണു്, അതോടെ അധഃപതനവും ആരംഭിച്ചു തുടങ്ങിയിരിക്കുന്നതായി കാണാം. ജീർണ്ണിച്ച ഒരു പഴയ വീടു് നേരെയാക്കാൻ സാദ്ധ്യമല്ല, അതു് ആകെ പൊളിച്ചുകളയുകതന്നെ വേണം. അതുപോലെതന്നെ ജീർണ്ണിച്ചുതുടങ്ങിയ ഒരു പഴയ സംസ്കാരത്തെ പൊളിച്ചുമാററി ഒരു പുതിയ സംസ്കാരത്തെ അതിൻെറ സ്ഥാനത്തു പടുത്തുയർത്തണം. പക്ഷെ ആ പുതിയ സംസ്കാരം ഉയർന്നുവരണമെങ്കിൽ അതിൻെറ പിന്നിൽ ചില ശക്തികൾ – ആദ്ധ്യാത്മിക ശക്തികൾ – ഉണ്ടായിരിക്കണം.

ആധുനികസംസ്കാരത്തിൽ നാം കാണുന്ന കുറവുകളെന്തൊക്കെയാണ്? നമുക്ക് ഈശ്വരനിൽ ഒരു വിശ്വാസവുമില്ല. ഈശ്വരനില്ല, എന്തുകൊണ്ടെന്നാൽ അതു തെളിയിക്കുവാൻ സാദ്ധ്യമല്ല, എന്നാണ് ആധുനിക ശാസ്ത്രജ്ഞൻ പറയുന്നതു്; അതുകൊണ്ട്, മറേറതെങ്കിലും ശാസ്ത്രസത്യത്തെപ്പോലെതന്നെ ഈശ്വരനുണ്ടെന്ന് തെളിയിച്ചാലല്ലാതെ നമുക്ക് ഈശ്വരനിൽ വിശ്വസിക്കുവാൻ സാദ്ധ്യമല്ല. പിന്നെ ക്ലേശിക്കുന്ന ജനതയോട്ട് ഒരു അലസഭാവമാണ് മതത്തിനുള്ളതു്. പോരാത്തതിനു് മതങ്ങൾ നിരവധിയാണ്, അവയിലേതാണ് സ്വീകരിക്കേണ്ടതു് എന്നു നമുക്കൊട്ടറിഞ്ഞുംകൂടാ. ജനങ്ങളാകട്ടെ ഇന്ന് അങ്ങേയററം സ്വാർത്ഥികളായിത്തീർന്നിട്ടുണ്ട്, മററുള്ളവരുടെ താല്പര്യങ്ങൾക്കെതിരായി സ്വന്തം താല്പര്യങ്ങൾ മാത്രം സംരക്ഷിക്കുന്നതിൽ അവർ ബദ്ധശ്രദ്ധരാണ്. സാമുദായികരംഗത്തോ, രാഷ്ട്രീയരംഗത്തോ, സാമ്പത്തികരംഗത്തോ, എവിടേയും നാം നമ്മുടെ അവകാശങ്ങൾക്കുവേണ്ടി മാത്രം നിലകൊള്ളുന്നു, നമുക്ക് ചില ചുമതലകളുണ്ടെന്ന കാര്യംതന്നെ നാം തീരെ വിസ്മരിക്കുന്നു. പുരാതനസംസ്കാരങ്ങൾ ജനങ്ങളുടെ ത്യാഗത്തിന്മേൽ പടുത്തുയർത്തിയവയായിരുന്നു. അന്ന് എല്ലാവരും അവരവരുടെ കഴിവനുസരിച്ച ദേശസേവനം ചെയ്യേണ്ടിയിരുന്നു. എന്നാൽ ഇന്നാകട്ടെ അതെല്ലാം മറന്ന്, ഇതെൻെറ അവകാശമാണ്, അധികാരമാണ്, എന്നുമാത്രം നാം പറഞ്ഞുകൊണ്ടിരിക്കുന്നു. ഇതാണ് ഇന്നത്തെ സ്ഥിതിവിശേഷം. പോരെങ്കിൽ ഉയന്ന ജാതിക്കാരെന്നു പറയുന്നവരും ധനികന്മാരുമെല്ലാം സാധുജനങ്ങളെ ചൂഷണം ചെയ്തുകൊണ്ടിരിക്കുന്നു. അവരെ നമുക്കുയത്തേണ്ടതുണ്ട്. ഈവക പ്രശ്നങ്ങൾക്കെല്ലാം സമാധാനമുണ്ടാകണമെങ്കിൽ, ഒരു പുതിയ സംസ്കാരം ഉയന്നുവരണമെങ്കിൽ, ഒരാദ്ധ്യാത്മികസന്ദേശം ആവശ്യമാണ്.

ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൽ ഈവക പ്രശ്നങ്ങൾക്കെല്ലാം സമാധാനം കാണാൻ കഴിയും. ഈശ്വരനുണ്ടെന്ന് സ്വാനുഭൂതിയിൽകൂടി അദ്ദേഹം തെളിയിച്ചിരിക്കുന്നു. മാത്രമല്ല ശരിയായ വഴിക്ക് ശ്രമിക്കുകയാണെങ്കിൽ ആക്കും ഈശ്വരനെ സാക്ഷാത്ക്കരിക്കാൻ കഴിയുമെന്നും അദ്ദേഹം തെളിയിച്ചിരിക്കുന്നു. ഒരു ലാബറട്ടറിയിൽ നിരീക്ഷണപരീക്ഷണങ്ങൾ വഴി ഒരുശാസ്ത്രീയസത്യം കണ്ടുപിടിക്കാൻ കഴിയുന്നതുപോലെതന്നെ, ശരിയായ സാധനകളനുഷ്ഠിക്കുന്ന ഒരാൾക്ക് ഈശ്വരനെ സാക്ഷാത്കരിക്കാൻ കഴിയും. ഈശ്വരനുണ്ട്, നമുക്കദ്ദേഹത്തെക്കാണാം, സംസാരിക്കുകയും ചെയ്യാം. ഇതാണ് ശ്രീരാമകൃഷ്ണൻ സ്വാമിജിയോടു പറഞ്ഞതു്. സ്വാമിജിയുടെ സംശയം ലോകത്തിൻെറ മുഴവൻ സംശയമായിരുന്നു. ഈ വാക്കുകളിലാണ് ശ്രീരാമകൃഷ്ണൻ ആ സംശയം പരിഹരിച്ചതു്, ''ഞാനീശ്വരനെ ശരിക്കും കാണുന്നുണ്ട്. ഏതാനും പ്രമാണങ്ങളിലുള്ള വിശ്വാസമല്ല മതം. അതു് ചില ആചാരാനുഷ്ഠാനങ്ങളുമല്ല, അതു് നേരിട്ടുള്ള അനുഭൂതിയാണ്.'' അതുകൊണ്ടാണ്, 'അനുഭൂതിയാണ് മതം,' എന്നു സ്വാമിജി പറഞ്ഞതു്. അങ്ങനെ ഈശ്വരനുണ്ടെന്നും അദ്ദേഹത്തെ ഒരാൾക്കു കാണാൻ കഴിയുമെന്നുമുള്ള ഈ ഉത്തരം ഇന്നത്തെ ശാസ്ത്രലോകത്തിനുള്ള ശാസ്ത്രീയമായ ഉത്തരമാണ്. ശ്രീരാമകൃഷ്ണൻ പറഞ്ഞു, ''ഞാൻ നിങ്ങളെ കാണുന്നതുപോലെതന്നെ അദ്ദേഹത്തെ കണ്ടിട്ടുണ്ട്,'' എന്ന്. മതങ്ങൾ തമ്മിൽ അഭിപ്രായഭിന്നതകളും കലഹങ്ങളുമുണ്ടായിട്ടുണ്ട്. അതിനും, ശാസ്ത്രീയമായി എന്നുതന്നെ പറയട്ടെ, അദ്ദേഹം പരിഹാരം കണ്ടിട്ടുണ്ട്. എന്തെന്നാൽ ഓരോ മതവും നിർദ്ദേശിച്ചിട്ടുള്ള സാധനകളനുഷ്ഠിച്ചുകൊണ്ടുതന്നെ അവസാനം അദ്ദേഹം ഒരേ ഒരു ലക്ഷ്യത്തിലെത്തിച്ചേരുകയും, അങ്ങനെ എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കു തന്നെ നയിക്കുന്നവയാണെന്ന് അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുവാൻ അദ്ദേഹത്തിനു കഴിയുകയും ചെയ്തു. പല തരത്തിലുള്ള സ്പർദ്ധകളും നമ്മുടെ ഇടയിലുണ്ട്, വർഗ്ഗസ്പർദ്ധ, ജാതിസ്പർദ്ധ തുടങ്ങിയവ. തൊലിയുടെ നിറവും സ്പർദ്ധക്കു കാരണമായിത്തീരുന്നു. വെള്ളക്കാർ കറുത്ത മനുഷ്യരെ വെറുക്കുന്നു. വ്യക്തികളുടെ ഇടയിൽപോലും ഇതു കാണാം. പക്ഷെ ഈ പ്രശ്നം എങ്ങനെ പരിഹരിക്കാൻ കഴിയും? ഒരേയൊരാത്മാവുതന്നെയാണ് എല്ലാവരിലുമുള്ളതു് എന്നു പറഞ്ഞുകൊണ്ട് ശ്രീരാമകൃഷ്ണൻ അതു പരിഹരിച്ചു. പുറമേയെല്ലാം വ്യത്യസ്തമായിരിക്കാമെങ്കിലും ഉള്ളിൽ ഒരേയൊരാ

ത്മാവുതന്നെയാണുള്ളതു്; മനുഷ്യനും മനുഷ്യനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. അതുകൊണ്ടാണു് സ്വാമിജി പറഞ്ഞതു്, ബാഹ്യമായ ആവിഷ്കരണത്തിൽ മാത്രമാണു് വ്യത്യാസമെന്നു്; അനന്തമായ ദിവ്യത്വത്തെ ചിലർ കൂടുതൽ പ്രകടമാക്കിയെന്നു വരാം, ചിലർ കുറച്ചും; എന്നാൽ വാസ്തവത്തിൽ അവരെല്ലാം ഒരുപോലെയാണു്, ആർക്കും പ്രത്യേകാധികാരാവകാശങ്ങൾ ഉണ്ടാകാൻ തരമില്ല. നാടിനുവേണ്ടി ആർക്കും എന്തു സേവനവും ചെയ്യാൻ കഴിയും. ഏതു സേവനം ചെയ്യുന്നവരും മററുള്ളവരേക്കാൾ മെച്ചപ്പെട്ടവരല്ല. ഒരേ ആത്മാവു തന്നെ എല്ലാവരിലും സ്ഥിതിചെയ്യുന്നതുകൊണ്ടു്, ഭിന്നരൂപങ്ങളിൽ ദേശത്തെ സേവിക്കുന്നവർക്കാർക്കും ഒരിക്കലും പ്രത്യേകമായ അധികാരങ്ങളവകാശപ്പെടാൻ വഴിയില്ല. എല്ലാവർക്കും ഒരേ ഒരു പദവിയാണുള്ളതു്. പാടത്തു പ്രവൃത്തി ചെയ്യുന്നവരും ഫാക്ടറികളിൽ പ്രവൃത്തിയെടുക്കുന്നവരും കോളേജിൽ പ്രവൃത്തിയെടുക്കുന്നവരും നിയമകോടതികളിലോ സെക്രട്ടേറിയററിലോ പ്രവൃത്തിയെടുക്കുന്നവരുമെല്ലാം സമന്മാരാണു്, എന്തെന്നാൽ ഒരേ ആത്മാവുതന്നെയാണു് എല്ലാവരിലുമുള്ളതു്.

ഇതിനും പുറമെ ശ്രീരാമകൃഷ്ണൻ സേവനത്തെ സംബന്ധിച്ച ഈ പുതിയ ആശയം നമുക്കു തന്നിട്ടുണ്ടു്; അതായതു്, ജീവനിൽ ശിവനെ കണ്ടുകൊണ്ടു്,ഈശ്വരപൂജയെന്ന ഭാവത്തിൽ ജീവികളെ സേവിക്കുക എന്നതു്. ആ ഭാവത്തിൽ ജീവികളെ സേവിച്ചാൽ അതുകൊണ്ടു്നമുക്കു് ആദ്ധ്യാത്മികമായ പുരോഗതിയുണ്ടാകും. ഈ സന്ദേശമാണു്സ്വാമിജി ലോകത്തിനു്, പ്രത്യേകിച്ചു നമ്മുടെ സംഘത്തിനു്, നൽകിയിട്ടുള്ളതു്.അതായതു്, ഈശ്വരാരാധനമെന്ന ഭാവത്തിൽ വേണം ഏതു പ്രവൃത്തിയും, നാം ചെയ്യുവാൻ എന്നു്. ധ്യാനവും പ്രവൃത്തിയും തമ്മിൽ വ്യത്യാസമില്ല. എന്തെന്നാൽ പ്രാത്ഥനാസമയത്തു് ഏതു ദിവ്യശക്തിയെ നാം ധ്യാനിക്കുന്നുവോ ആ ദിവ്യശക്തിയെത്തന്നെയാണു് എല്ലാവരിലും കണ്ടുകൊണ്ടു് വിദ്യാഭ്യാസം നല്കിയും, വൈദ്യസഹായം നല്കിയും, ക്ഷാമകാലത്തു ആഹാരം നല്കിയും, നാം സേവിക്കുന്നതു്.അതുകൊണ്ടു ധ്യാനത്തിലെന്നപോലെ പ്രവൃത്തിയിലും തുടച്ചയായി ഈശ്വരഭാവന യുണ്ടാകുന്നു. അങ്ങനെ പ്രവൃത്തിയും ആരാധനയും തമ്മിലുള്ള വിടവു നികത്താനും, മതേതരമായിട്ടുള്ളതിനെ ഉപാസനയുടെ നിലയിലേയ്ക്കുയർത്താനും നമുക്കു കഴിയുന്നു. അങ്ങനെ ചെയ്യുന്നതുകൊണ്ടു്, ഏതുപ്രവൃത്തിയും ഈശ്വരസാക്ഷാത്ക്കാരത്തിലേയ്ക്കു നമ്മെ എത്തിക്കും, മനസ്സിന്റെ ഭാവം ശരിയാണെങ്കിൽ. മഹത്തായ ഈ ആദർശങ്ങളാണു് ശ്രീരാമകൃഷ്ണൻ ജീവിച്ചു കാണിച്ചുതന്നതും ഉപദേശിച്ചതും. ഈ ആശയാദർശങ്ങൾ ആധുനികമനുഷ്യന്റെ ആവശ്യങ്ങൾ ശരിക്കും നിറവേററുകയും ചെയ്യും. ഒരു പുതിയ സംസ്കാരത്തിന്റെ ആവിർഭാവത്തിനു് ഈ ആദർശങ്ങൾ വഴി തെളിക്കുമെന്നു്, അതിനുള്ള കരുത്തു് ഈ ആദർശങ്ങൾക്കുണ്ടെന്നു് നമുക്കു തികച്ചും ആശിക്കാം. ക്രൈസ്തവസംസ്കാരം, ഇസ്ലാമികസംസ്കാരം, ബൌദ്ധസംസ്കാരം, ഇതിന്റെയെല്ലാം പിന്നിൽ മഹാത്മാക്കളായ ആദ്ധ്യാത്മികപുരുഷന്മാരുള്ളതായി നമുക്കറിയാം. എവിടേയും പുതിയ സംസ്കാരം ഉയൎന്നു വന്നിട്ടുള്ളതു് ചില മഹാപുരുഷന്മാരുടെ ജീവിതവും ആശയാദർശങ്ങളും വഴിക്കാണു്.

ഇക്കാലത്തു് ശ്രീരാമകൃഷ്ണൻ വന്നിട്ടുള്ളതും നമുക്കൊരു പുതിയ വെളിച്ചം നല്കുവാനാണു്. അദ്ദേഹത്തിന്റെ സന്ദേശം ലോകമെങ്ങും വ്യാപിച്ചുകൊണ്ടിരിക്കുകയാണു്. ഈ സന്ദേശം എങ്ങനെയാണു് ലോകമെങ്ങും പരന്നുകൊണ്ടിരിക്കുന്നതു്, എന്നു് ഒരു പക്ഷെ നിങ്ങളറിഞ്ഞിരിക്കുകയില്ല. ഒന്നുരണ്ടു ഉദാഹരണങ്ങൾ ഞാൻ പറയാം. ഫിൻലാൻഡിൽനിന്നു് ഒരു മഹാൻ വന്നിരുന്നു. മുൻഗവൺമെൻടിൽ ഒരു മന്ത്രിയായിരുന്നു അദ്ദേഹം. പക്ഷെ ഇന്ത്യയിൽ വന്നപ്പോൾ അദ്ദേഹം മന്ത്രിയായിരുന്നില്ല. അദ്ദേഹം ബേലൂർമഠത്തിൽ വരുകയും ഞാനദ്ദേഹത്തെ സ്വീകരിക്കുകയും ചെയ്തു. അദ്ദേഹവുമായി കുറച്ചു സംസാരിച്ചപ്പോൾ എനിക്കു മനസ്സിലായി, അദ്ദേഹത്തിനു് സ്വാമിജിയുടെ ആശയങ്ങളുമായി വളരെ അടുപ്പമുണ്ടെന്നു്. ഞാൻ ചോദിച്ചു, 'ഈ ആശയങ്ങളൊക്കെ താങ്കൾക്കു് എങ്ങനെ കിട്ടി?' അദ്ദേഹം ഉടനെ

തിരിച്ചടിച്ചു: ''എന്തു്, ഞാനതൊക്കെ വായിച്ചിട്ടുണ്ടു്. ഞങ്ങളുടെ നാട്ടിൽ സ്വാമിജിയുടെ സന്ദേശമാണു് ഞങ്ങൾക്കു വേണ്ടതു്. സ്വാമി വിവേകാനന്ദൻെറ സന്ദേശം കഴിയുന്നത്ര ഞങ്ങളുടെ നാട്ടിൽ പ്രചരിപ്പിക്കാനാണു് ഞങ്ങൾ ശ്രമിച്ചുകൊണ്ടിരിക്കുന്നതു്.'' പിന്നെ മററൊരു മഹാൻ വന്നു, പേർസ്യയിൽനിന്നു്. ഇറാനിൽ ഒരു ആശ്രമം സ്ഥാപിച്ചാൽ കൊള്ളാം എന്നദ്ദേഹം പറഞ്ഞു. ''ആശ്രമത്തെ സംബന്ധിച്ച ചെലവെല്ലാം ഞാൻ വഹിക്കാം, അങ്ങു വന്നു് ആശ്രമം സ്ഥാപിച്ചാൽ മതി, എന്തെന്നാൽ ശ്രീരാമകൃഷ്ണൻേറയും സ്വാമി വിവേകാനന്ദൻേറയും സന്ദേശം ഞങ്ങളുടെ നാടിനു് ആവശ്യമാണു്,'' എന്നാണദ്ദേഹം പറഞ്ഞതു്. ഈ അടുത്ത ദിവസം യൂറോപ്പിൽനിന്നു് ഒരു ഫ്രെഞ്ചുമാസിക കിട്ടി. യൂറോപ്പിൽ, ഒരേ സമയത്തുതന്നെ മിക്ക യൂറോപ്യൻ ഭാഷകളിലും ഈ മാസിക പ്രസിദ്ധപ്പെടുത്തുന്നുണ്ടു്. ഓരോ മാസത്തിലും ഏതെങ്കിലും ഒരു മഹാപുരുഷനെ സംബന്ധിച്ച ഒരു ലേഖനം വേണമെന്നു പുതിയ പത്രാധിപസമിതി നിശ്ചയിച്ചു. അവർ പുറത്തിറക്കിയ ആദ്യത്തെ ലക്കത്തിൽതന്നെ ശ്രീരാമകൃഷ്ണദേവനെ സംബന്ധിച്ച ഒരു വിഭാഗം ഉണ്ടായിരുന്നു. ഏതാണ്ടു് നൂററമ്പതു് പേജുവരുന്ന ആ മാസിക മുഴുവൻതന്നെ ശ്രീരാമകൃഷ്ണസന്ദേശത്തെ പ്രതിപാദിക്കുന്നതായിരുന്നു എന്നു പറയാം. നോക്കൂ, യൂറോപ്പിലുള്ള എല്ലാ ഭാഷകളിലും ഇതു പ്രസിദ്ധം ചെയ്തിരുന്നു. ഇതിൽനിന്നു് നിങ്ങൾക്കു മനസ്സിലാകും, എങ്ങനെയാണു്, എത്ര ജനങ്ങളിലേയ്ക്കാണു്, ഈ സന്ദേശം വ്യാപിക്കുന്നതു് എന്നു്. എനിക്കു് ഫ്രെഞ്ചു് അറിഞ്ഞുകൂടെങ്കിലും തലവാചകങ്ങൾ കുറച്ചൊക്കെ മനസ്സിലാക്കാൻ കഴിഞ്ഞു. പടങ്ങളിൽനിന്നു ലേഖനങ്ങളുടെ പോക്കും കുറെയൊക്കെ മനസ്സിലാക്കാൻ കഴിഞ്ഞു. ശ്രീരാമകൃഷ്ണനെക്കുറിച്ചും അദ്ദേഹത്തിൻെറ സന്ദേശത്തെക്കുറിച്ചും അവയിലെല്ലാം ആവർത്തിച്ചു പറഞ്ഞിരുന്നു. ശ്രീരാമകൃഷ്ണൻെറ സന്ദേശത്തിനു വേണ്ടി ദാഹിച്ചുകൊണ്ടിരിക്കുന്ന ജനങ്ങൾക്കു് അത്തരം പ്രസിദ്ധീകരണങ്ങൾ അത്യാവശ്യമാണു്. ഞാൻ ജനറൽ സെക്രട്ടറിയായിരുന്ന കാലത്തു്, സ്വാമിജിയെസംബന്ധിച്ച പുസ്തകങ്ങൾ അയച്ചുകൊടുക്കാൻ ആവശ്യപ്പെട്ടുകൊണ്ടു് കിഴക്കൻ യൂറോപ്പിൽനിന്നും റഷ്യയിൽനിന്നും എനിക്കു ധാരാളം കത്തുകൾ കിട്ടിക്കൊണ്ടിരുന്നു. ഞാൻ എല്ലാ പുസ്തകങ്ങളും അവർക്കു്അയച്ചുകൊടുത്തിരുന്നു. അവർ അതു സൈക്ലോസ്റ്റൈൽ ചെയ്തു് സ്നേഹിതന്മാരുടെ ഇടയിൽ വിതരണം ചെയ്യുകയാണു് ചെയ്തുകൊണ്ടിരുന്നതു്. അങ്ങനെയാണു് കമ്മ്യൂണിസ്ററു രാജ്യങ്ങളിൽപോലും ഈ സന്ദേശം പ്രചരിച്ചതു്. ഇതു കാണിക്കുന്നതു് ശ്രീരാമകൃഷ്ണസന്ദേശം ഇന്നത്തെ ഒരത്യാവശ്യമാണെന്നും, ആ സന്ദേശത്തിലൂടെ ആധുനികലോകപ്രശ്നങ്ങളെ നമുക്കു പരിഹരിക്കാൻ കഴിയുമെന്നുമാണു്. ഇന്ത്യ ശ്രീരാമകൃഷ്ണൻെറയാണു്, ശ്രീരാമകൃഷ്ണൻെറ കൊടിക്കീഴിൽ ഇന്ത്യ ഒന്നായിത്തീരും, ഒരിക്കൽക്കൂടി ഇവിടെനിന്നു ശാന്തിയുടേയും സൗഹാർദ്ദത്തിൻേറയും സന്ദേശം ലോകത്തിലെങ്ങും പരക്കുകയും ചെയ്യും, എന്നു സ്വാമിജി പറഞ്ഞിട്ടുണ്ടു്. അതു് വരാൻപോകുന്നതിനെപ്പററിയുള്ള സ്വാമിജിയുടെ പ്രവചനമായിരുന്നു, എന്നുതന്നെ പറയാം. ഇവിടെ ഈ ക്ഷേത്രത്തിലിരുന്നു് എല്ലാവരേയും അനുഗ്രഹിക്കാൻ ശ്രീരാമകൃഷ്ണനു കനിവുണ്ടായതിൽ ഞാനത്യധികം സന്തോഷിക്കുന്നു. എല്ലാവർക്കും എൻെറ നന്ദി.

(വിവർത്തനം: കരുണാകരമേനോൻ)

---

ആത്മാർത്ഥതയുണ്ടെങ്കിൽ, എല്ലാ മതങ്ങളിൽക്കൂടിയും ഈശ്വരനെ പ്രാപിക്കാൻ കഴിയും. വൈഷ്ണവരും ഈശ്വരനെ പ്രാപിക്കും, ശാക്തരും പ്രാപിക്കും, വേദാന്തവാദികളും പ്രാപിക്കും, ബ്രഹ്മജ്ഞാനികളും പ്രാപിക്കും; മാത്രമല്ല, മുസ്ലീം, കൃസ്ത്യാനി, ഇവരും പ്രാപിക്കും. ആത്മാർത്ഥതയുണ്ടെങ്കിൽ എല്ലാവർക്കും കിട്ടും. എൻെറ മതംമാത്രം ശരി, ബാക്കി സകലരുടേയും തെററു് എന്ന ചിന്തയ്ക്കു് മതഭേദമെന്നാണു് പേരു്. ഈ വിചാരം ചീത്തയാണു്. പല വഴിയിൽക്കൂടിയും ഈശ്വരനെ സമീപിക്കാം.

—ശ്രീരാമകൃഷ്ണവചനാമൃതം 1. 209.

# ശ്രീരാമകൃഷ്ണാനുസന്ധാനം – 2.

കെ. ജനാർദ്ദനൻതമ്പാൻ

തീ പടർന്നുപിടിച്ച ഒരു വൻകാട്ടിലെ ജന്തുക്കൾ അവിടെത്തന്നെ കിടന്നു ദഗ്ദ്ധരായി പ്പോകുമ്പോൾ ആ എരിപൊരിദുരിതത്തിൽ നിന്നു സ്വയം ഒഴിഞ്ഞുപോന്ന ഒരു ഗജവീരൻ തൊട്ടരികേ ഒഴുകുന്ന ഗംഗാവാഹിനിയിൽ മുഴുകി സസുഖം വാഴുന്നു. ശ്രീ ഭാഗവതകാരൻ വരച്ച ഒരു ചാരുവായ ചിത്രമാണു് അതു്. സംസാരദാവാഗ്നിയിൽ അസദ്ബുദ്ധികൾ വെന്തുരുകുമ്പോൾ ആത്മജ്ഞാനമാകുന്ന ഭഗവദ്ഭക്തൻ അനാസക്തിഗംഗയിൽ നിമഗ്നനായി നിർവൃതി കൊള്ളുന്നു എന്നർത്ഥം. ഉത്തരായണ ശ്രീരാമകൃഷ്ണനു യുക്തമായതാണു് ആ ചിത്രണം. ''ഗംഗാംഭസ്ഥ ഇവ ദ്വിപഃ.''എങ്കിലും ഇവിടെ ഒരു വ്യതിരേകം ഉണ്ടു്. യാതൊരു ലോകം അസദാത്മബുദ്ധികൾക്കു തീപിടിച്ച കാനനമാവുന്നുവോ ആ ലോകത്തെത്തന്നെയാണു് ശ്രീരാമകൃഷ്ണൻ തന്റെ നിർവൃതിഗംഗയാക്കി മാററിയിരിയ്ക്കുന്നതു്.

വിഷയവൈരാഗ്യത്തിന്റെ – ''കാമിനീ കാഞ്ചന''ത്യാഗത്തിന്റെ – മൂർദ്ധാഭിഷിക്തോദാഹരണമായിരുന്നു ശ്രീരാമകൃഷ്ണൻ. എങ്കിലും അദ്ദേഹം ഈ മനുഷ്യലോകത്തെ വെറുത്തില്ല, ഭയന്നില്ല, ഇതിൽനിന്നു് ഒളിച്ചോടിപ്പോയതുമില്ല. 'ശോകഹതം'തന്നെ, 'അനിത്യമസുഖം' തന്നെ, ലോകം. സ്വപ്നാഭം, മായികം, മിഥ്യ തന്നെ ആകാം ലോകം. പക്ഷേ ആർക്കു് ? വിഷയികൾക്കു്; ശുഷ്കവേദാന്തികൾക്കു്. ജ്ഞാനിയായ ഭക്തനു് ഈ ലോകം ആനന്ദനിലയമായി മാറുന്നു. തന്നെക്കാണാൻ വരുന്നവരും താൻ ചെന്നു കാണുന്നവരുമായ നാനാതരക്കാർക്കും മദ്ധ്യേ വിശുദ്ധാനന്ദമയമായ ജീവിതമാണു് ശ്രീരാമകൃഷ്ണൻ നയിച്ചതു്. ജഗദംബാപ്രസാദമായി ലൂചിയും ലഡ്ഡുവും മററുമായ മധുരപലഹാരങ്ങൾ അദ്ദേഹം ആസ്വദിയ്ക്കും. വെററില മുറുക്കിച്ചോപ്പിയ്ക്കും. ഇടയ്ക്കു പുകവലിയ്ക്കും. ഭക്തന്മാരോ ശിഷ്യന്മാരോ ഏർപ്പാടു ചെയ്യുന്ന ജട്കയിൽ കയറി പ്രഹ്ലാദചൈതന്യാദി ഭക്തവിജയനാടകങ്ങൾ കാണാൻ പോകും. തന്തിരുവടി പലപ്പോഴും പാടാറുള്ള ഒരു പാട്ടിലെ പൊരുളാണിതു്:– 'ഈശ്വരന്റെ തീർത്ഥപാദങ്ങൾ ഹൃദയത്തിൽ എഴുന്ന ഭക്തനു് ഈ ഭുവനം ഒരാനന്ദമന്ദിരമാണു്. ഞാനിവിടെ ഉണ്ണുന്നു, കുടിയ്ക്കുന്നു, ആഹ്ലാദിയ്ക്കുന്നു. ജനകനെ നോക്കൂ. അദ്ദേഹത്തിനു ലൌകികങ്ങളിൽ വല്ല കുറവുമുണ്ടായിരുന്നുവോ ? ഇഹവും പരവും ഒരുപോലെ അദ്ദേഹം സ്വാധീനിച്ചിരുന്നു. നിറഞ്ഞു പതഞ്ഞ പാത്രത്തിൽനിന്നു്അദ്ദേഹം പാലു് പാനം ചെയ്യും. അതേ സമയം ആദ്ധ്യാത്മികതയിൽ അനാസക്തനായി വാഴും.''

പക്ഷേ അങ്ങനെ പാടാറുള്ള തന്തിരുവടി തന്നെ പറയാറുമുണ്ടു്: 'അതെല്ലാം ശരി. എങ്കിലും ജനകൻ ഒന്നേ ഉണ്ടായിരുന്നുള്ളു.' അതേ, ശ്രീരാമകൃഷ്ണനും ഒന്നേ ഉള്ളു. അക്കാരണത്താൽ ത്തന്നെയാണു് ശ്രീരാമകൃഷ്ണൻ ഈ വിമുഗ്ദ്ധലോകത്തിൽ സംതപ്തസംസാരികളുടെ ഇടയിൽത്തന്നെ തന്റെ വിമുക്തജീവിതത്തെ നയിച്ചതു്. അതിന്റെ ആന്തരഗഹനത ദുർജ്ഞേയാതീന്ദ്രിയപരബ്രഹ്മണി നിഷ്ഠമായിരുന്നു എങ്കിലും അതിന്റെ ബഹിഃസ്വഭാവം സാമാന്യർക്കു് അനുശീലിച്ചു് അനുഭവപ്പെടുത്താവുന്നവിധം സരളവും ലളിതവുമായ ഈശ്വരപ്രണയപ്രപത്തികളായിരുന്നു. ശ്രീരാമകൃഷ്ണൻ ഒന്നേയുള്ളു.പക്ഷേ വേണമെന്നു് ആഗ്രഹമുണ്ടെങ്കിൽ നമ്മളിൽ ആർക്കുംതന്നെ ആ സംപൂർണ്ണ ശ്രീരാമകൃഷ്ണത്വത്തിലെ ഭക്തിജ്ഞാനപ്രപത്തിഭാവങ്ങളുടെ സ്വല്പമപി സ്വാനുഭവപ്പെടുത്തി ഈ നരജന്മം സഫലമാക്കാവുന്നതാണു്. ആ ഗുരുദേവൻ, തന്നെ സമീപിച്ച – താൻ ഇടപെട്ടുകൊണ്ടിരുന്ന – സകലരേയും ആ പരമപുരുഷാർത്ഥത്തെക്കുറിച്ചു ബോധവാന്മാരാക്കുകയായിരുന്നു, തന്റെ ക്രുപാവാക്കൃതങ്ങളാലെല്ലാം.

പലതരക്കാരായ ആളുകരം ആ കാളീ ക്ഷേത്രവാസിയെ സമീപിച്ചുകൊണ്ടിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. പണ്ഡിതന്മാർ,പാമരർ, വൈരാഗികരം, സംസാരികരം, ജ്ഞാനികരം, ഭക്തന്മാർ, പാശ്ചാത്യവിദ്യാഭ്യാസപരിഷ്കൃതാശയർ യാഥാസ്ഥിതിക'സനാതനി'കരം, നടീനടന്മാർ,ഭജനഗോഷ്ഠ്യംഗങ്ങരം കൃസ്ത്യാനികളും മുസൽമാൻമാർപോലും – അദ്ദേഹത്തോടു് എന്തോ ആകഷ്ണം നിമിത്തം തത് സന്ദർശനസംസർഗ്ഗങ്ങരംക്കായിച്ചെന്നിരുന്നു. കൃതാത്ഥരായിട്ടേ അവരോരോരുത്തരും തിരിച്ചു പോയിട്ടുള്ളൂ. 'വിദ്യാസാഗർ' എന്ന സാത്ഥകാഭിധാനംകൊണ്ടു ബഹുമാനിതനായിരുന്ന പണ്ഡിത ഈശ്വരചന്ദ്രൻ എഴുത്തും വായനയും ഒന്നും ശീലിയ്ക്കാത്ത ഈ ഈശ്വരോന്മത്തന്റെ സരസസാരഗഭ്സംഭാഷണം കേട്ടു മുഗ്ദ്ധചിത്തനാവുന്നു. 'ഇന്നു ഞാൻ പുതുതായി ചിലതു പഠിച്ചു,' 'ഇതെനിയ്ക്കു പുതിയൊരു കാഴ്ച തരുന്നു', എന്നൊക്കെ ആ മഹാപണ്ഡിതൻ കൃതജ്ഞതാപൂവ്വം പറയുന്നു. യേശുദേവന്റെ പാവനചരിതത്തെ ആദരാൽ അംഗീകരിച്ചുകൊണ്ടുള്ള തന്റെ പരിഷ്കൃതമതപ്രസ്ഥാനത്തെപ്പററി ഇംഗ്ലണ്ടിൽത്തന്നെ പോയി ഇംഗ്ലീഷു പ്രസംഗങ്ങരം ചെയ്തും തന്റെ ഇംഗ്ലീഷുപത്രത്തിൽ പ്രബന്ധങ്ങരം എഴുതിയും ഇംഗ്ലീഷുകാക്കു പ്രിയംകരനായിരുന്ന ബ്രഹ്മസമാജനേതാവു ശ്രീ കേശബ്ചന്ദ്രസെൻ തന്റെ അവ്യക്തങ്ങളും അസംതൃപ്തങ്ങളുമായിരുന്ന ആത്മീയപ്രശ്നങ്ങരംക്കു തെളിമയും സമാധാനവും നേടിയതു് ഈ കാള്യാരാധകന്റെ സംസർഗ്ഗത്തിൽ നിന്നാണു്. മാതൃഭാവനയിലുള്ള ഈശ്വരഭക്തി! അതിന്റെ മനോജ്ഞവും മഹത്തുമായ ആധ്യാത്മികവൈഭവം ആ 'പരിഷ്കൃത ബ്രഹ്മ'വാദിയ്ക്കു ബോധ്യമായതു സ്ഫടികസ്വച്ഛമായ ശ്രീരാമകൃഷ്ണദൃഷ്ടാന്തത്തിൽ നിന്നാണു്. നിരാകാരബ്രഹ്മം തന്നെയാണു് അഖിലജഗത്ക്കാരിണിയും പരമകാരുണികയുമായ ഭവതാരിണി കാളീമാതാവു് എന്നു ശ്രീരാമകൃഷ്ണൻ കേശബ്ചന്ദ്രസെന്നിന്നു്–'ഇഷ്ടോസി മേ ദൃഢമിതി' –ദർശിപ്പിച്ചുകൊടുത്തപ്പോരം ആ മതപരിഷ്കത്താവിന്റെ ഈശ്വരാശയം വിപുലമായി, ആത്മീയപ്രശ്നങ്ങരംക്കു സമാധാനമായി, അദ്ദേഹത്തിന്റെ നൈസർഗ്ഗിക ഈശ്വരപ്രേമം പ്രഹൃഷ്ടമായി. സാക്ഷാൽ ശ്രീകൃഷ്ണചൈതന്യദേവന്റെ വംശജനായിരുന്ന ശ്രീ വിജയഗോസ്വാമി. ബ്രഹ്മസമാജത്തിലെ ഒരു നേതാവായപ്പോരം അദ്ദേഹത്തിന്നു തന്റെ പാരമ്പയ്യസിദ്ധവും സ്വതഃസിദ്ധവുമായ വൈഷ്ണവഭാവനകളും ഭക്ത്യഭിലാഷങ്ങളും നഷ്ടപ്പെടുത്തേണ്ടി വന്നു എന്നു കുണ്ഠിതമുണ്ടായിരുന്നു. ശ്രീരാമകൃഷ്ണസന്നിധിയിൽനിന്നു് അദ്ദേഹത്തിന്നു് അതെല്ലാം വീണ്ടും ദൃഢമൂലമായി വികസത്തായി ഭവിച്ചു.

എന്താണങ്ങനെ പലേ അഭിപ്രായക്കാരും പലേ വിശ്വാസികളും ഈ ഒരു പുരുഷനോടു് അത്രമേൽ ആകൃഷ്ടരാവാനും അദ്ദേഹത്തിൽ നിന്നു തൃപ്തിതുഷ്ടികരം ഉരംക്കൊള്ളുവാനും ഹേതു ? വിശ്വതോമുഖമാണു് ശ്രീരാമകൃഷ്ണന്റെ വ്യക്തിത്വം എന്നുതന്നെ. അദ്വന്ദ്വം തന്നെ പരബ്രഹ്മം അഥവാ ഈശ്വരസത്യം. പക്ഷെ അതു് ഏകമുഖമല്ല ബഹുമുഖമാണു്, വിശ്വതോമുഖമാണു്. നിഖിലാത്മകവും വിശ്വതോമുഖവും ആയ ഏക ഈശ്വരസത്യത്തെയാണു്, എന്തോ ആത്മചോദനയാൽ, ശ്രീരാമകൃഷ്ണൻ തപസ്സാധനകരം ചെയ്തു സ്വാനുഭവപ്പെടുത്തിയതു്. അങ്ങനെ തന്തിരുവടി സവ്വധമ്മസ്വരൂപിയായ അവതാരവരിഷ്ഠനായി. സവ്വസമാനമായ അദ്വൈതസത്യത്തിന്റെ ഏകൈക വശങ്ങരം മാത്രം ദശിച്ചിരുന്നവരും വിശ്വസിച്ചിരുന്നവരുമായവക്കൊക്കെ ഈ സവ്വധമ്മസ്വരൂപിയിൽനിന്നു് അവരവരുടെ വിശ്വാസാഭിലാഷങ്ങരംക്കു പ്രമാണവും ദൃഷ്ടാന്തവും സംലബ്ധമായി. ആരുടെയും ഇഷ്ടമതത്തെ മാററാൻ ശ്രീരാമകൃഷ്ണൻ ആവശ്യപ്പെട്ടില്ല. ശ്രീരാമകൃഷ്ണസംപക്കമൊന്നു ശാക്തേയൻ അധികം നല്ല ദേവീഭക്തനായി, ശൈവൻ അധികം നല്ല ശൈവനും വൈഷ്ണവൻ അധികം നല്ല വൈഷ്ണവനും ആയി; ക്രൈസ്തവൻ ഏറെ നല്ല കൃസ്ത്യനും മുസൽമാൻ ഏറെ നല്ല മുസൽമാനും ആയി. മാത്രമല്ലാ, ഇവരിൽ പലരും അതുവരെ തങ്ങളുടെ മതം മാത്രം സത്യമതം എന്നു ധരിച്ചുവെച്ചിരുന്നതിൽ അയവു വരുത്തി. തങ്ങളുടെ മതസിദ്ധാന്തം തങ്ങരംക്കു പരമസത്യമായിക്കരുതാം എന്നതുപോലെത്തന്നെ അന്യക്കു് അവരവരുടേതും പരമസത്യമായി

ക്കരുതാം എന്ന ഒരു വിശാലാശയം അവക്ക് ഉളവായി.

ആഷ്മായ ഹിന്ദുമതം അതിൻെറ നീണ്ടാം വാഴ്‌വിൽ ആദിതൊട്ടുതന്നെ, പിൽക്കാലങ്ങളിൽ ഉദ്ഭവിച്ച മററു മുഖ്യമതങ്ങൾക്കൊന്നുമില്ലാത്ത, അവയ്ക്കൊന്നും ഇന്നും സാധ്യവുമല്ലാത്ത, ഒരു ധർമ്മവൈശിഷ്ട്യം പുലത്തിപ്പോന്നിട്ടുണ്ട്. സവ്വമതതത്ത്വാംഗീകാരം, തന്മൂലം സവ്വമതാദരം, എന്നതാണ് അതു്. ഹിന്ദുമതത്തിൻെറ ഈ വിശേഷസ്വഭാവത്തെത്തന്നെ ലാക്കാക്കി ആ മർമ്മത്തിൽ തങ്ങളുടെ ആക്രമണാഘാതങ്ങൾ ഏല്പിച്ച് ഇതരമതക്കാർ ഈ ഉദാരമതത്തെ നാമാവശേഷമാക്കുവാൻ പലവാറും പാടുപെട്ടിട്ടുണ്ട്. എന്നാൽ സ്വധർമ്മാദരം തന്നെയാണ് അതിനെ ഇത്രയും കാലം നിലനിൎത്തിപ്പോന്നതു്. പാലാഴിയിൽ കലന്ന അമൃതു് എന്നപോലെ ആയിരുന്ന ഹിന്ദുമതത്തിലെ ആ സവ്വമതാദരസവ്വമതാംഗീകാരധർമ്മസ്വഭാവത്തെ ഈ ഹൈന്ദവയുഗപുരുഷൻ തൻെറ മുൻ പ്രസ്തുത സവ്വമതസമന്വയരൂപത്തിൽ സംഗ്രഹിച്ചെടുത്തു. എന്നാൽ ശ്രീരാമകൃഷ്ണൻെറ ആ സവ്വമതസമന്വയസിദ്ധാന്തം അക്കാലത്തെ ''ബ്രഹ്മ''വാദികളുടേതുപോലെയോ ഇക്കാലത്തെ വിവിധ ''വിശ്വമത'' പ്രസ്ഥാനക്കാരുടേതുപോലെയോ വെറും മോഹനവൈകാരികതയിലോ ആത്മാത്ഥതയില്ലാത്ത വൈചാരികതയിലോ പരന്ന് ആവിയായിപ്പോവുന്ന ഒന്നല്ല. കാരണം അതിന്നു് ഒരാത്മീയ സദ്ഭാവമുണ്ട്. അതു്, അദ്വൈതം, പരംബ്രഹ്മസത്യത്തിൽ അധിഷ്ഠിതമാണ്. അതിൻെറ സ്ഥിതപ്രജ്ഞതയ്ക്കും നിത്യപ്രയോജനത്തിന്നും നിദാനമായ ഒരു കാതലുണ്ട്. ശ്രീരാമകൃഷ്ണൻെറ സ്വന്തം സംഭാവനയായ ''ഇഷ്ടദൈവത – ഇഷ്ടനാമ'' തത്ത്വമാണതു്, ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' എന്ന ഋഗ്വേദസത്യവാക്ക് ഈ അഭിനവധർമ്മസ്ഥാപകനിലൂടെ പ്രായോഗികത പ്രാപിച്ച സിദ്ധാന്തമാണ് ആ ഇഷ്ടദൈവത – ഇഷ്ടനാമ തത്ത്വം. ഒരുവന്നു് (ഒരുവൾക്കുമാകാം) സ്വകുലസ്വവർഗ്ഗാദിയായ പാരമ്പര്യം വഴിയ്ക്കോ അഥവാ സ്വന്തം ജന്മാന്തരവാസനാഫലമായോ സവിശേഷമായ ഒരു ഈശ്വരനാമരൂപസങ്കല്പത്തിൽ ആസ്ഥയും പ്രീതിയും ജനിക്കുന്നതു കാണാം. അതാണ് അയാളുടെ (അവളുടെ) ഇഷ്ടദേവത – ഇഷ്ടനാമം. അതിനെ കേന്ദ്രീകരിച്ചുകൊണ്ടു ചെയ്യുന്ന ആദ്ധ്യാത്മികസാധനകൾ തദ്വ്യക്തിയെ അദ്വൈത പരമസത്യത്തിലേയ്ക്കുതന്നെ സ്വയം നയിയ്ക്കും. അങ്ങനെ അഖണ്ഡൈകചിദാനന്ദസത്യദശ്നം – അതു ബൌദ്ധികം മാത്രമായാലും മതി, പൂർണ്ണാനുഭൂതിയാകണമെന്നു കൂടിയില്ല – ലഭിക്കുന്ന ഒരാൾ ആത്മാത്ഥതയോടെ തന്നെ മററുള്ളവരുടെ എല്ലാം ഈശ്വരസങ്കല്പവിശ്വാസങ്ങളെ, മതങ്ങളെ, സ്വന്തം ഇഷ്ടദേവതഭാവനയെ കൈവിടാതെതന്നെ ബഹുമാനിച്ച് അനുമോദിക്കുമാറാകും.

ശ്രീരാമകൃഷ്ണൻ പതിവായി ദീപാരാധന സമയത്തും മററും ആദിയിൽ താൻ പൂജാരിയായി ഭജിച്ചിരുന്ന ഭവതാരിണീകാളിയേയും തൊട്ടടുത്ത അമ്പലങ്ങളിലെ ശിവൻ, വിഷ്ണു, രാധാകൃഷ്ണൻ,തുടങ്ങിയ മൂർത്തികളേയും വന്ദിക്കും. അങ്ങനെതന്നെ, തൻെറ മുറിയിൽ തൂക്കിയിരുന്ന രാമകൃഷ്ണാദി ഹൈന്ദവദേവന്മാരുടേതിന്നു പുറമേ ശ്രീ ബുദ്ധൻ, ശ്രീ യേശു മുതലായ മതപ്രവാചകന്മാരുടേയും പടങ്ങളെ തൊട്ടു തലയിൽ വെയ്ക്കും, കൈക്കൂപ്പിത്തൊഴും. ''ഹരിഃ ഓം'' ''ഗോവിന്ദ, ഗോവിന്ദ'', ''കൃഷ്ണ കൃഷ്ണ'' ''രാമ രാമ'' ഇത്യാദി ശബ്ദങ്ങൾ ഇടയ്ക്കിടെ ആ മുഖപദ്മത്തിൽനിന്നു ഹൃദയാവജ്ജകമായി ഉദ്ഗമിക്കും. എങ്കിലും തൻെറ ഗാനാത്മകമനോവാക്കായകൃതികൾക്കെല്ലാം ഒരു ഏകാധാരശ്രുതിപോലെ അദ്ദേഹത്തിൽനിന്നു സന്തതം സുസ്പഷ്ടം സ്വനിതമായിരുന്നതു് ''ബ്രഹ്മമയീ ! ആനന്ദമയീ ! കാളീമാ !'' എന്ന നാമോച്ചാരണമായിരുന്നു.

ശ്രീരാമകൃഷ്ണൻതന്നെ തൻെറ ഈ കാളീവ്യാഹൃതിയെ വ്യാഖ്യാനിച്ചിട്ടുണ്ട്. കേൾക്കുക: 'ആദ്യാശക്തി എപ്പോഴും ലീലാവതിയാണ്– സൃഷ്ടിസ്ഥിതിസംഹാരലീലാലോല. ഈ പരാശക്തിയാണ് കാളി. കാളിതന്നെ പരബ്രഹ്മം. ബ്രഹ്മംതന്നെ കാളി. ഏക അദ്വിതീയ സത്യത്തെ നിഷ്ക്രിയം, നിശ്ചലം, എന്നു കരുതുമ്പോൾ അതിന്നു പേർ ബ്രഹ്മം. അതുതന്നെ സക്രിയവും സഗ്ഗാത്മകവും ആയിച്ചമയുമ്പോൾ അതിന്നു പേർ കാളി അഥവാ ശക്തി. സത്യ

വസ്തു ഒന്നു തന്നെ. നാമരൂപകല്പനയിൽ മാത്രമേ വ്യത്യാസമുള്ളൂ. ഉദാഹരണത്തിന്നു വെള്ളം. ഭിന്നഭിന്നഭാഷകളിൽ വിഭിന്നമാണു് അതിന്നു പേരു്—ജലം, പാനി, എന്നിങ്ങനെ. വലുതായൊരു ചിറ. അതിന്നു് അനേകം കടവുകൾ സ്വാഭാവികം. ഒരു കടവിൽനിന്നു വെള്ളമെടുക്കുന്ന ഹിന്ദുക്കൾ അതിനെ ജലം എന്നു വിളിക്കുന്നു. വേറൊരു കടവിൽനിന്നു് അതേ വെള്ളമെടുക്കുന്ന മുസൽമാൻ അതിനെ 'പാനി' എന്നു പറയുന്നു. ആംഗ്ലേയൻ മറെറാരു ഘട്ടത്തിൽ നിന്നു 'വാട്ടർ' എന്ന പേരോടെ അതേ വെള്ളം എടുക്കുന്നു. വസ്തു എല്ലാവക്കും ഒന്നേ ഒന്നു്. അഭിധയിൽ മാത്രമേ ഭേദമുള്ളൂ. അപ്രകാരമാണു് ഒരേ അദ്വയസത്യത്തെ ചിലർ 'അള്ളാ' എന്നും, ചിലർ 'ഗോഡ്' എന്നും, ചിലർ 'ബ്രഹ്മ' എന്നും, വേറെച്ചിലർ 'കാളി' എന്നും, 'രാമ,' 'യേശോ' 'ദുർഗേ,' 'ഹരേ,' എന്നും മററും സംബോധന ചെയ്യുന്നതു്.'

ഉള്ളിൽ താങ്ങാനാവാത്ത വ്യഥകളും വ്യസനങ്ങളും പേറിക്കൊണ്ടു പലരും ഈശ്വരാനന്ദത്തിൽ മദ്യപനെപ്പോലെ പെരുമാററുള്ള ഈ അലൌകികനെ സമീപിയ്ക്കും. അവക്കേവക്കുംഅദ്ദേഹത്തിൻെറ സഹതാപപൂർവ്വമായഒരു വാക്കു്, ഒരു നോക്കു്, അഥവാ ഒരു മന്ദഹാസം, തരാതരംപോലെ ലഭിയ്ക്കുകയും അതോടെ ഒരു പെരുംഭാരം ഒഴിഞ്ഞതിൻവണ്ണം അവർ സമാശ്വസ്തരാവുകയും ചെയ്യും. നിഷ്കപടശരണാത്ഥിത്വത്തോടെ അദ്ദേഹത്തെ പ്രാപിയ്ക്കുന്ന പതിതർ, പാപികൾ, എന്നിവക്കുപോലും അദ്ദേഹം അഭയം അരുളും, വിശ്വാസം വളത്തും. ഈശ്വരപരായണനായ ഒരു പുരോഹിതനെ വണ്ണിയ്ക്കുവേ ഗോൾഡ്സ്മിത് എന്ന ആംഗ്ലേയകവി ആലേഖനം ചെയ്തിട്ടുള്ള ഒരു ഉപമ ശ്രീരാമകൃഷ്ണസ്മരണത്തിലും ഉപപന്നമാണു്. കേൾക്കുക:—

അവക്കായ്ത്താൻ സൌഹാർദ്ദസഹതാപങ്ങളേല്ല—
മുപകാരങ്ങളേകം നിയതമെന്നാകിലും
എപ്പൊഴുമദ്ദേഹത്തിന്നുന്നത വിചാരത്തി—
ന്നാസ്പദമായിരുന്നതപരം ധാമം മാത്രം.
താഴ്‌വാരത്തേയും കൊടുംകാററിൻ മേഖലയേയും
കീഴ്‌വിട്ടുദ്ധൃതാത്മാവായ്പ്പൊങ്ങുമപ്പർവ്വതാഗ്ര്യൻ
മഴക്കാറുകൾ മാറിൽത്തങ്ങിനിന്നീടുകിലും തൻ-
ശിരസ്സിൽശ്ശശ്വൽ സൂര്യശോഭയോന്നെഴുംപോലെ.*

അപ്രകാരം പലതുകൊണ്ടും അസാധാരണം എങ്കിലും ആത്മാത്ഥതയോടെ അടുക്കുന്ന സർവ്വസാമാന്യക്കും അധികാരിഭേദേന മേന്മേൽ 'മതികമലവികാസഹേതുഭൂത'വും 'മനോഭിരാമ'വുമായ ആ സച്ചരിത്രമാണു് ശ്രീ എം. തൻെറ ശ്രീരാമകൃഷ്ണകഥാമൃതത്തിൽ ഭാവുകക്കു കാഴ്ചവെച്ചിരിയ്ക്കുന്നതു്. ആ മഹജ്ജീവിതനിഗമകല്പതരുവിൽനിന്നു് അമൃതദ്രവസംയുതമായ ഫലങ്ങൾ സുലഭം പൊഴിഞ്ഞുകൊണ്ടിരുന്നു. അതെല്ലാം ഉടനടൻ ഈ അഭിനവ ശുകൻ നിർദ്ദയം കൊത്തി എടുത്തു സൂക്ഷിച്ചുവെച്ചു. അതാണു് രസജ്ഞരായ ഭാവുകക്കു് ആലയം ആസ്വാദ്യമായ 'ശ്രീരാമകൃഷ്ണവചനാമൃതം.'

അതിവിശിഷ്ടമായ ഒരു ദിവ്യമോഹന നാടകമായിരുന്നു ആ ഉത്തരരാമകൃഷ്ണീയചരിതം. കണ്ണും കാതും കരളും കുളിർപ്പിക്കുന്ന അതിൻെറ വിചിത്രദീപിതരംഗങ്ങളാണു് ശ്രീ എമ്മിൻെറ ഗ്രന്ഥത്തിലെ ഏടുകൾ ഓരോന്നു മറിക്കുമ്പോഴും യവനിക നീങ്ങി കാണുമാറാകുന്നതു്. രംഗം മിക്കപ്പോഴും ആ വിഷ്ണുശിവരാധാകാന്തകാളീമന്ദിരങ്ങൾ നിലകൊള്ളുന്ന പവിത്രതരഗംഗാതീരദക്ഷിണേശ്വരക്ഷേത്രത്തിൻെറ മതിലകം — വിശേഷിച്ചും അതിലെ ഒരു ശാലയിലുള്ള ശ്രീരാമകൃഷ്ണൻെറ അറ — തന്നെ. ആ മുറിയിൽ ഒരു താണ കട്ടിലിൽ ഗുരുദേവൻ ഇരുന്നരുളും. നിലത്തു നിരവധി പലതരം ജനങ്ങൾ ശ്രദ്ധാഭക്തിഭരിതരായി ആ ഭഗവാനിൽത്തന്നെ ദത്തദൃഷ്ടിശ്രോത്രങ്ങളായി ഇരിക്കും. എമ്മിൻെറകൂടെ, അനുവാചകരായ നാമും ആ പാവന

* "To them his heart, his love, his cares were given,
But all his serious thoughts had rest in heaven.
As some tall cliff that lifts its awful form
Swells from the vale and midway leaves the storm,
Though round its breast the rolling clouds are spread
Eternal sunshine settles on its head."

"Deserted village."

സാന്നിദ്ധ്യമെല്ലാം നേരിട്ടനുഭവിക്കുന്നു. ഗുരുദേവന്റെ ഘനശ്യാമാംബാഹൃദയത്തിൽനിന്നു ചൊരിയുന്ന സുഭാഷിതാമൃതവർഷത്തിൽ എല്ലാവരും നിഭൃതം നിർവൃതികൊള്ളുകയാണ്. അപ്പോളതാ സായംകാലദീപാരാധനയുടെ മണിനിനദങ്ങൾ അവിടത്തെ അമ്പലങ്ങളിൽ നിന്നു അലയൊലിച്ചു വരുന്നു. ശംഖധ്വനി മുഴങ്ങുന്നു. ദീപധൂപസുഗന്ധംപോലും നാമമേകുന്നു. ഗുരുദേവൻ പെട്ടെന്നു് ഉത്ഥാനം ചെയ്തു് ബദ്ധാഞ്ജലിയായി അർദ്ധനിമീലിതനേത്രനായി പരാശക്തിയെ ധ്യാനിച്ചു് മന്ദം മന്ദം തിരുനാമങ്ങൾ മന്ത്രിക്കുന്നു. സകലസന്താപശമനമായി ജഗന്മാതൃപരിരംഭണം നാമനുഭവിക്കുന്നു.

രംഗം ചിലപ്പോൾ കേശബ്ചന്ദ്രസേനന്റെ ഗൃഹത്തിലോ മറ്റോ ഉള്ള ബ്രഹ്മസമാജജനഗോഷ്ഠിയാവും. രാമചന്ദ്രദത്തൻ, സുരേന്ദ്രമിത്രൻ, ബാലരാംബോസ്, ഈശൻ, അധരൻ തുടങ്ങിയ ഗൃഹസ്ഥഭക്തന്മാരുടെ നികേതങ്ങളാവും മറ്റു ചിലപ്പോൾ. ഇടയ്ക്കു്, കീർത്തികേട്ട ബംഗാളിനാടകകൃത്തും നടനും ആയ ഗിരീശ്ചന്ദ്രഘോഷിന്റെ നാടകശാല— ''സ്റ്റാർ തിയേറ്റർ'' ആവും ശ്രീരാമകൃഷ്ണന്റെ സന്നിധാനരംഗം.

രംഗമേതായാലും കാന്തകാന്തികേന്ദ്രം ശ്രീരാമകൃഷ്ണൻതന്നെ. ബഹുവർണ്ണങ്ങളായ ദിവ്യദൃശ്യങ്ങളാണ് ആ തിരുമുഖത്തു് — ആ ഉടലിന്റെ സർവ്വാംഗചലനങ്ങളിൽത്തന്നേയും — മാറി മാറി ദ്യോതിയ്ക്കുക — കടഞ്ഞെടുത്തൊരു രത്നത്തിൽനിന്നു ബഹുമുഖച്ഛവികൾ പ്രകാശിക്കും പോലെ. നവനവദിവ്യഭാവങ്ങൾ, നവനവദിവ്യരസങ്ങൾ — ദിവ്യശൃംഗാരം, ദിവ്യവീരം, ദിവ്യകരുണം, ദിവ്യഹാസ്യംപോലും — ആ ലീലാലോലദൈവികപുരുഷനിൽനിന്നു പുറപ്പെടുന്നതു് എത്ര ഹൃദയാവർജ്ജകം! ഭക്തിയുടെ ശ്രീ നാരദപ്രോക്തമായ പതിനൊന്നു തരം വൈവിദ്ധ്യങ്ങളും അദ്ദേഹത്തിൽ അപ്പപ്പോൾ തന്മയതയിൽ പ്രകടിതങ്ങളാകും. നരേന്ദ്രൻ തുടങ്ങിയവരുടെ കീർത്തനഗാനങ്ങളായിരിക്കും പലപ്പോഴും അത്തരം ദിവ്യഭാവങ്ങൾ അദ്ദേഹത്തിൽ ഉണർത്തുക. വിരഹിണിയായ രാധയുടെ അഥവാ തത്താദൃശ ശ്രീകൃഷ്ണചൈതന്യന്റെ, മഹാഭാവത്താൽ ആവിഷ്ടനായ ശ്രീരാമകൃഷ്ണൻ ''കൃഷ്ണ കൃഷ്ണ! മൽപ്രാണനും പ്രാണനായ ഗോവിന്ദ!'' എന്നൊക്കെ കരുണകരുണം ഉച്ചരിക്കും, കണ്ണുനീർ തൂകും. അപ്പോൾ തന്തിരുവടിയുടെ ആ ഇടറിയ ശബ്ദം, ഭാവവൈവശ്യം, അശ്രുധാര, അതെല്ലാം കാണികൾക്കു ഹൃദയദ്രവീകരണമുളവാക്കുന്നു, എന്തോ ആത്മവിശുദ്ധി കൈവരുത്തുന്നു.

ഗാനങ്ങൾ, ഭക്തിപ്രഹർഷണങ്ങളും ജ്ഞാനപ്രബോധനങ്ങളും തത്ത്വപ്രകാശനങ്ങളുമായ ഗാനങ്ങൾ, ഈ ദിവ്യജീവിതനാടകത്തിലെ മിയ്ക്ക രംഗങ്ങളിലും ശ്രാവ്യങ്ങളാണ്. പാടുന്നവരോ? അനുഗൃഹീതഗായകരും അഭ്യസ്തവിദ്യരും ഗുരുദേവന്റെ പ്രിയ ശിഷ്യന്മാരുമായ നരേന്ദ്രനാഥ് തുടങ്ങിയ യുവാക്കൾ, അഥവാ ഭഗവൽസന്ദർശനത്തിന്നായി എത്തുന്ന ഭജനസംഘാംഗങ്ങൾ. ആത്മതത്ത്വഗംഭീരമോ ഭക്തിഭാവസുന്ദരമോ ആയ ഒരു ഗാനം അവരങ്ങനെ ആലപിയ്ക്കുവേ ഭഗവാൻ ഇടയ്ക്കു് അതേറ്റു പാടും. അഥവാ അവരുടെ പല്ലവിയിലോ അനുപല്ലവിയിലോ ഭാവനാമനോജ്ഞമായ ഒരു നൂതനസംഗതി സ്വന്തമായി നിമിഷകൃതിയായി കൂട്ടിച്ചേർത്തുകൊണ്ടു പാടി സകലരേയും പ്രഹൃഷ്ടരാക്കിത്തീർക്കും. നരേന്ദ്രന്റേയും മറ്റും ഗാനം വിശിഷ്ടംതന്നെ. എങ്കിലും— ശ്രീ എം. പറയുകയാണ് — ഗുരുദേവൻ പാടുമ്പോഴത്തെ ആ മനമലിയുംമാധുര്യം മററാരു പാടുമ്പോഴും തനിക്കു് അനുഭവപ്പെട്ടിട്ടില്ല.

ജ്ഞാനസൂര്യന്റെ തെളിവുററ വെയിലാവും ചിലപ്പോൾ ഗുരുദേവനിൽനിന്നു പ്രസരിക്കുക. ചിലപ്പോൾ അവിടുത്തെ ഭക്തിപൌർണ്ണമി രംഗമാകെ വെണ്ണിലാവിൽ കുളിപ്പിക്കും. ചില സന്ദർഭങ്ങളിൽ ആ വിശാലഫാലത്തിലെ ജ്ഞാനഭാസ്കരൻ പ്രകാശിച്ചുകൊണ്ടിരിക്കെത്തന്നെ ആ ഹൃദയത്തിൽനിന്നുയരുന്ന കളായാഭക്തിമേഘം കുളിർബാഷ്പവർഷം ചൊരിയുന്നതുമുണ്ടാകും. രമ്യദിവ്യാനുഭൂതികളുടെ പളർമഴവില്ലൊളി രംഗത്തെ സുരഞ്ജിതമാക്കിത്തീർക്കും. വസന്തവനത്തിലെ തുടരെത്തുടരെയുള്ള പൂച്ചൊരിയൽപോലെ ആ മന്ദഹാസവദനത്തിൽനിന്നു തിരുവായ്മൊഴികൾ പൊഴിയും. എന്നാൽ ചിലപ്പോൾ അഗാധമായ എന്തോ സമാധിയിൽ ''സ്തിമിതോദ

ഇവാണ്ണവഃ'' സ്ഥിതിചെയ്യുന്ന ആ സാകാര ബ്രഹ്മത്തെ സാശ്ചര്യം ദശി്ച്ച് നിശ്ചലവും നിശ്ശബ്ദവും ആയിപ്പോകും സദസ്സാകെ.

ഏവംവിധം മനുഷ്യാകാരം പൂണ്ട ആ സഗുണബ്രഹ്മത്തിൻെറ ലീലാവൈവിധ്യങ്ങളെ യഥാതഥം പ്രതിഫലിപ്പിക്കുകയാൽ ശ്രീ എമ്മിൻെറ ശ്രീരാമകൃഷ്ണവചനാമൃതപുസ്തകത്തിലെ താളുകൾ ഓരോരോന്നു് ഉജ്ജ്വലങ്ങളാണു്, പ്രസന്നങ്ങളാണു്, മധുരങ്ങളാണു്, മനനീയങ്ങളാണു്. സ്വഗുരുദേവൻെറ ആ വിവിധ ഹൃദയഹാരിഭാവങ്ങൾ, മനോജ്ഞങ്ങളായ കൈമെയ്ചലനങ്ങൾ, ആധ്യാത്മികാത്ഥസൂചക മുദ്രകൾ, അവിടത്തെ ഭക്തിമധുരഗാനങ്ങൾ, അത്ഥരുചിര അമൃതവചനങ്ങൾ, സരസസല്ലാപങ്ങൾ—എല്ലാം തൻെറ നിമ്മലവും വിനീതവുമായ ഹൃദയത്തിൽ പതിഞ്ഞ വസ്തുതകളാകയാൽ അതൊക്കെ അങ്ങനെത്തന്നെ അവയുടെ തനിമയിൽ സത്യസന്ധമായി പ്രതിഫലിപ്പിക്കുവാൻ ശ്രീ എമ്മിന്നു സാധിച്ചു. ഗുരുസന്നിധിയിൽ സാധാരണ കൂടാറുള്ള ഭക്തർ,ജിജ്ഞാസുക്കൾ മുതലായ നാനാത്ഥികളുടെ ഇടയിൽ ഒരിടത്തു് ഒഴിഞ്ഞിരുന്നു് മൌനം പാലിച്ച് എല്ലാം വീക്ഷിച്ച്, പക്ഷെ ഗുരുവിൽ ശ്രദ്ധാലുവായി ഇരിക്കുകയായിരുന്ന ശ്രീ എമ്മിൻെറ പതിവു്. തക്കങ്ങളും പ്രശ്നങ്ങളുമൊക്കെ അദ്ദേഹം നേത്തേത്തന്നെ കൈവെടിഞ്ഞിരിക്കുന്നു. എല്ലാത്തരം തക്കങ്ങൾക്കും പ്രശ്നങ്ങൾക്കും സ്വയമേവ സമാധാനം അരുളിക്കൊണ്ടിരിക്കുന്നുണ്ടു് ഗുരുദേവൻ എന്നു് അദ്ദേഹത്തിന്നു് അനുഭവമുണ്ടു്. അങ്ങനെ ഗുരുസന്നിധിയിലെ മററു ഭക്തരുടെ മദ്ധ്യേ ഒരു അപ്രകടിത വ്യക്തിയായിട്ടാണു് മിക്ക രംഗങ്ങളിലും ശ്രീ എം. വത്തിക്കുന്നതു്. എന്നാൽ ഏകാന്തഗുരുസന്നിധിയിൽ താനേകനായിച്ചെന്നണയുന്ന ചില അപൂവ്വസന്ദഭ്ങ്ങൾ ഈ വണക്കമേറും ഭക്തൻ വളരെ ലളിതമായി പരാമശിക്കുന്നുണ്ടു്. സദ്ഗുരുവും പ്രേഷ്ഠശിഷ്യനും തമ്മിലുള്ള ഹാദ്ദസമാഗമങ്ങൾ. മററുജ്ജ്വലരംഗങ്ങളുടെ ഇടവേളകളുടെ ഒതുങ്ങിയ ഇടനാഴികളിൽവെച്ച് സദ്ഗുരുവും പ്രേഷ്ഠശിഷ്യനും മാത്രമായുള്ള അന്യോന്യത്വത്തിലുള്ള ആദ്ധ്യാത്മികരഹസ്യമാഗമങ്ങൾ. അപ്പോഴാണു് ഗുരുദേവൻ പ്രിയശിഷ്യന്നു് അയാൾക്കുതന്നെ അതുവരെ വ്യക്തമായി അറിയാതിരുന്ന അയാളുടെ അകമാണ്ടഴും ഭാവങ്ങളേയും അഭിലാഷങ്ങളെയും വെളിപ്പെടുത്തി കൃതാത്ഥങ്ങളാക്കിക്കൊടുക്കുന്നതു്. ഗുരുബ്രഹ്മമാകട്ടെ, അപ്രമേയവും ദുർജ്ഞേയവുമായ സ്വഹൃദയത്തിൻെറ—സത്യം ജ്ഞാനമനന്തം സ്വധാമത്തിൻെറ – ഏതാനും ഗ്രാഹ്യതയിലേയ്ക്കു ശിഷ്യൻെറ കണ്ണു തുറപ്പിക്കുന്നതും ഈ ഏകാന്താവസരങ്ങളിലാണു്. എന്നാൽ മഹത്തായ ആ സ്വാനുഭവങ്ങളൊന്നും വിസ്തരിക്കുന്നില്ല ശിഷ്യൻ. അങ്ങനെ തുറന്നു പരസ്യപ്പെടുത്താനുള്ളതല്ല ആ ഗുരുശിഷ്യഹൃദയഭാഷണങ്ങൾ. എങ്കിലും സുവിനീതമിതഭാഷയിലുള്ള ആ അപൂവ്വഗുരുശിഷ്യബന്ധകഥനങ്ങൾ ശുശ്രൂഷുവായ ഒരു അനുവാചകന്നു് ആദ്ധ്യാത്മികമായ വെളിച്ചം വീശുന്നവയായി അനുഭവപ്പെടും.

ശ്രീരാമകൃഷ്ണവചനാമൃതത്തിൻെറ സാമാന്യമായ ഒരവലോകനമായി എങ്കിലും അതിലെ ഒന്നുരണ്ടു രംഗങ്ങളെവിശേഷേണ വീക്ഷിക്കാം. ആദ്യമായി ശ്രീ എമ്മിൻെറ ഇദംപ്രഥമമായ ഗുരുദേവദശനം. 1882 മാച്ച്മാസത്തിൽ സ്കൂൾ ഒഴിവുള്ള ഒരു ഞായറാഴ്ച വൈകുന്നേരം ശ്രീ എം. ഒരു സ്നേഹിതനോടൊപ്പം ദക്ഷിണേശ്വരത്തിലെ ദൃശ്യങ്ങൾ കണ്ടുകൊണ്ടു ചുററിത്തിരിയുകയായിരുന്നു. ''കാളീക്ഷേത്രസവിധത്തിൽ ഒരു പരമഹംസൻ വസിക്കുന്നുണ്ടു്. കാണണമോ ?'' എന്നുള്ള സ്വസുഹൃത്തിൻെറ ചോദന അനുസരിച്ച് അവർ രണ്ടുപേരും അങ്ങോട്ടു ചെന്നു. ശ്രീരാമകൃഷ്ണൻെറ മുറിയുടെ തുറന്ന വാതിൽക്കൽ അവർ എത്തിനിന്നു. അറയിൽ ചെറിയൊരു മരക്കട്ടിലിൽ മുഖത്തൊരു പുഞ്ചിരിയുമായി ഇരിക്കുന്ന ശ്രീരാമകൃഷ്ണനെ ശ്രീ എം. ദശിച്ചു. ഈശ്വരനെപ്പററി ഏതാണ്ടു സംസാരിക്കുകയാണു് ഗുരുദേവൻ. നിലത്തു നിറയെ ഇരിക്കുന്ന ആളുകൾ നിശ്ചലനിശ്ശബ്ദതയിൽ ആ ഭഗവന്മയൻെറ തിരുവായ്മൊഴികൾ ഉൾക്കൊള്ളുകയാണു്. വിസ്മയസ്തബ്ധനായി നിന്നു ദശിച്ചു ശ്രീ എം. പുണ്യതീത്ഥങ്ങൾ എല്ലാം സംഗമിച്ചു ഒരു ഇടത്തിൽ നില്ക്കുകയാണു് താൻ എന്നു് അദ്ദേഹത്തിന്നു തോന്നിപ്പോയി. സാക്ഷാൽ ശ്രീ ശുകദേവൻതന്നെ ഈശകഥനം ചെയ്യുകയാണോ ? അഥവാ ശ്രീ ചൈതന്യദേവൻ രാമാനന്ദസ്വരൂപാദി ഭക്ത

രുടെ മദ്ധ്യത്തിൽ ഭഗവന്നാമമഹിമകൾ കീർത്തിക്കുകയാണോ ?—ഏവംവിധം വിസ്മയിച്ചുനിന്നു മാസ്റ്റർ മഹാശയൻ. സന്ധ്യയ്ക്കു വീട്ടിലേയ്ക്കു മടങ്ങുമ്പോൾ ശ്രീ എം. വിചാരിക്കുകയാണ്: ''ആരാണീ ശാന്തിസ്വരൂപപുരുഷൻ? എന്നെ തങ്കലേയ്ക്കു് അദ്ദേഹം ആകർഷിക്കുന്നുവല്ലോ! പഠിപ്പ് ഒന്നും ഇല്ലാത്ത ഒരാളാണത്രേ അദ്ദേഹം. എന്നാൽ ഇതെന്തൊരു മഹിമാതിരേകം! എനിക്കു് ഇനിയും അദ്ദേഹത്തെ കാണുവാൻ താൽപര്യം തോന്നുന്നു. 'ഇനിയും വരൂ' എന്നദ്ദേഹം ക്ഷണിച്ചുവല്ലൊ.'' പ്രഥമദർശനത്തിൽത്തന്നെ പ്രണയബദ്ധത വന്ന ഒരു കഥയാണതു്.

അതിനാൽ അടുത്ത ഒരു ഒഴിവുദിവസം ശ്രീ എം. വീണ്ടും ഭഗവദ്ദർശനത്തിന്നായിച്ചെല്ലുന്നു. ആദ്യത്തെതവണ താൻ ഇംഗ്ലീഷു പഠിച്ച ബാബു'മാരെപ്പോലെ ഔപചാരികമായി ഒരു അഭിവന്ദനമേ ആ പരമഹംസസന്നമ്പിയുള്ള എന്നും എന്നാൽ ഇക്കുറി താൻ തനി ഹൈന്ദവാചാരത്തോടെ ഗുരുചരണങ്ങളിൽ ദണ്ഡനമസ്കാരംചെയ്തു എന്നും ശ്രീ എം. എടുത്തു പറയുന്നുണ്ടു്. ഇപ്രാവശ്യസന്ദർശനത്തിലെ ഒരു വിശേഷം ശ്രീ എം. രേഖപ്പെടുത്തിയിട്ടുണ്ടു്. ഗുരുവിനോടു വിടവാങ്ങുമ്പോൾ ഗുരു തന്നോടു് ഇങ്ങനെ ചോദിച്ചതായിപ്പറയുന്നു: 'ഈശ്വരനെ സാകാരമായോ നിരാകാരമായോ നീ വിശ്വസിക്കുന്നതു്?' എം: 'ഈശ്വരനെ നിരാകാരനായിക്കരുതുന്നതാണു് എനിയ്ക്കിഷ്ടം.' ഗുരുദേവൻ: 'നന്നായി. അതു വളരെ ശരിതന്നെ. എന്നാൽ ആ വാസ്തവം മാത്രമേ ശരിയുള്ളൂ, മറെറല്ലാ ബോദ്ധ്യങ്ങളും തെററാണു് എന്നു് ഒരു നിമിഷംപോലും വിചാരിക്കരുതു്. സാകാരമായ ഈശ്വരഭാവം നിരാകാരമായ ഈശ്വരഭാവത്തോളംതന്നെ വാസ്തവമാണു്. എങ്കിലും നിൻെറ സുബോധവിശ്വാസത്തിൽ മുറുകെപ്പിടിച്ചുകൊള്ളുക.'

ആ അസാധാരണ ഗുരുവിനോടു് ഈ അപൂർവ്വശിഷ്യനുണ്ടായ ബന്ധം എങ്ങനെ മേന്മേൽ ഹൃദ്യവും ഭവ്യവും ദൃഢവും ആയി ഭവിക്കുന്നു എന്നു് അടുത്ത ചില രംഗങ്ങളിൽക്കാണാം. ഭക്തന്മാരുടെ മദ്ധ്യത്തിൽ ശ്രീരാമകൃഷ്ണൻ ഒരു ഭക്തിഗാനം പാടുന്നതു കേൾക്കുന്നു. ശ്രീ എം. 'അഹോ! വിഷയവിരക്തനായ ഈ സാധു മനസ്സലിയിയ്ക്കുംവിധം ഇങ്ങനെ പാടുകയും ചെയ്യുമെന്നോ!' അടുത്ത അവസരത്തിൽ ആ ഗുരുവിൻെറ ആശ്ചര്യകരമായ മറെറാരു ഭാവമഹിമ കാണുമാറാകുന്നു സമാകൃഷ്ടശിഷ്യൻ. അദ്ദേഹത്തിൻെറ ഭാഷയിൽത്തന്നെ വർണ്ണനീയമാണതു്. (സ്വഗുരുവുമായുള്ള സ്വാനുഭവങ്ങളുടെ കഥനമായ കഥാമൃത ബൃഹദ്ഗ്രന്ഥത്തിൽ ഉടനീളം ശ്രീ എം. ഉത്തമപുരുഷപ്രയോഗം വർജ്ജിച്ചിരിയ്ക്കുന്നു എന്നതു് ശ്രദ്ധേയമാണു്—അത്ഭുതാവഹമാണു്.) — 'അവിടെ വരാന്തയിൽ എം. വിസ്മയനീയമായൊരു കാഴ്ച കണ്ടു. ഏതാനും ഭക്തന്മാരുടെ നടുവിൽ ശ്രീരാമകൃഷ്ണൻ നിശ്ചേഷ്ടനായി നിർന്നിമേഷദൃഷ്ടിയായി, അങ്ങനെ നില്ക്കുന്നു. അദ്ദേഹം ശ്വസിക്കുന്നുണ്ടെന്നുപോലും തോന്നുന്നില്ല. ഭക്തന്മാരിൽ ഒരാൾ എമ്മിന്നു മനസ്സിലാക്കിക്കൊടുത്തു, ഗുരുദേവൻ സമാധിയിലാണു് എന്നു്. സമാധി! അത്ഭുതത്താൽ മൂകനായി എം. വിചാരിച്ചു: ഈശ്വരബോധത്തിൽ ബാഹ്യലോകത്തെ അപ്പാടെ അറിയാതാവുക എന്ന ഒരവസ്ഥ മനുഷ്യനു സാധ്യമാണെന്നോ! അപ്പോഴേയ്ക്കും ഒരു നാമസങ്കീർത്തനധ്വനി, ഗുരുദേവൻ ആകെ ഒന്നു വിറകൊള്ളുന്നു: അവിടുത്തെ ഉടലാകെ രോമാഞ്ചകഞ്ചുകിതമാകുന്നു.'

അടുത്ത തവണ ശിഷ്യൻ ഗുരുനികടത്തിലേയ്ക്കു് ഉഴറിച്ചെന്നപ്പോഴത്തെ രംഗം; ശ്രീരാമകൃഷ്ണൻ തൻെറ ചെറുകട്ടിലിൽ പുഞ്ചിരി പൂണ്ടിരിയ്ക്കുന്നു. നിലത്തു പായിൽ ചുററും അദ്ദേഹത്തിന്നു് അഭ്യാഗതന്മാരായി 'ശരദായഥാംഭോരുഹകർണ്ണികായാഃ' 19–20 വയസ്സു മാത്രം പ്രായമായ ചില കുട്ടികൾ ഇരിയ്ക്കുന്നു, നരേന്ദ്രനാഥപ്രഭൃതികൾ. ശ്രീ എം. മുറിയിൽ കാലുകുത്തിയതും, ഭഗവാൻ ഉച്ചത്തിൽ ചിരിച്ചുകൊണ്ടു കുട്ടികളോടു പറയുകയാണു്:'അതാ! അവൻ വീണ്ടും വന്നു.' വഴിയെത്തന്നെ തൻെറ ചിരിയുടെ അർത്ഥം ഗുരു വ്യക്തമാക്കി. 'ഒരാൾ ഒരിയ്ക്കൽ ഒരു മയിലിനു് ഇത്തിരി കറുപ്പു തിന്നാൻ കൊടുത്തു. പിറേറന്നു് അതേ സമയത്തു് ആ മയിൽ അയാളുടെ അടുക്കൽ എത്തി. കറുപ്പിൻെറ മത്തു് അനുഭവിച്ചു് അതു് വീണ്ടും ആ മദാനുഭവം പ്രതീക്ഷിച്ചു് എത്തിയതാണു്.' തൻെറ അവസ്ഥയെ ഭംഗിയായി ഉദാഹരിക്കുന്ന കഥതന്നെ എന്നു് എം. ആത്മ

ഗതം ചെയ്തു. അന്നേരം ഗുരുദേവൻ തന്റെ ഉററ ചങ്ങാതികളെന്നപോലെ ആ കുട്ടികളുമായി 'ഹസന്തോ ഹാസയന്തശ്ച' വിനോദിയ്ക്കുകയാണ്. ഇതെല്ലാം ഒരു പുതിയ അനുഭൂതിയുടെ അനാവരണമായി, ശ്രീ എമ്മിന്ന്. അദ്ദേഹം സ്വഗതം ചെയ്തു: ''ഇന്നലെയല്ലേ ഞാൻ ഇദ്ദേഹത്തെ ഈശാവേശഗംഭീരനായിക്കണ്ടതു്? ദിവ്യപ്രേമസാഗരത്തിൽ ഇദ്ദേഹം മുങ്ങിമുഴുകുന്ന ആ കാഴ്ച! അങ്ങനത്തെ ഒരു കാഴ്ച അതിൻകീഴിൽ എനിയ്ക്കുണ്ടായിട്ടില്ല. ഇന്ന് അതേ ആൾ ഇതാ വെറും സാധാരണനെപ്പോലെ പെരുമാറുന്നു. 'ഈശ്വരൻ മാത്രം സത്യം, മററെല്ലാം വ്യർത്ഥം' എന്ന് എന്നോടു പറഞ്ഞതും ഇദ്ദേഹമല്ലേ ? 'സമുദായത്തിൽത്തന്നെ വാഴൂ, സംഗം കൂടാതെ — ധനവാന്റെ നാലകത്തിലെ വാലിയക്കാരിയെപ്പോലെ' എന്ന് എന്നെ ഉപദേശിച്ചതും ഇദ്ദേഹമല്ലേ ?'' അങ്ങനെ സ്വഗതം ചെയ്തു മൌനിയായിരിയ്ക്കുന്ന എമ്മിനെ ഗുരുദേവൻ വീക്ഷിക്കുന്നു. ഗുരുദേവൻ രാംലാലിനോട്: 'അദ്ദേഹത്തിന്നു കുറച്ചു പ്രായം കൂടും. അതുകൊണ്ടു ഗൗരവവും. ഈ കുട്ടികൾ ഒക്കെ കളിചിരിബഹളം കൂട്ടുമ്പോൾ അദ്ദേഹം ഒഴിഞ്ഞൊതുങ്ങി ഇരിക്കുന്നതു കണ്ടില്ലേ ?' അതേ, ഇപ്പോഴേയ്ക്കും എം. തർക്കവാദങ്ങളും ഇടയിൽക്കടന്നു പറയലും എല്ലാം കൈവെടിഞ്ഞിരിയ്ക്കുന്നു. അദ്ദേഹം ഇനിമേൽ — ഗുരുചോദിതനല്ലാത്തപ്പോഴൊക്കെയും മൌനിയായ ശുശ്രൂഷുവും വിനയവാനായ ഭക്തനും ആയിട്ടേ രംഗങ്ങളിൽ കാണപ്പെടുന്നുള്ളു. ഗുരുപാദങ്ങളിൽ മനസാ സ്വയം അടിയറവെച്ചു കഴിഞ്ഞിരിക്കുന്ന ഈ അനുപമ ചരിത്രലേഖകൻ.

19–20– വയസ്സു പ്രായക്കാരായ നരേന്ദ്രരാഖാലബാബുരാമയോഗീന്ദ്രാദി കുട്ടികളുമായി ശ്രീരാമകൃഷ്ണദേവന്റെ അതുപോലത്തെ മററു പല രംഗങ്ങളിലും സാക്ഷിയും ശ്രോതാവും ആസ്വാദകനുമായി ഇരിയ്ക്കുവാൻ ശ്രീ എമ്മിന്നു ഭാഗ്യമുണ്ടായിട്ടുണ്ടു്. ഗംഗാതീരത്തെ ആ അമ്പലപ്പുരമുറിയിൽ ബാലവദ്ഭാവത്തിൽ വാഴുന്ന ആ മഹാപുരുഷന്റേയും അദ്ദേഹത്തിനു ചുററും അത്യാദരസ്നേഹനിബദ്ധരായി ഇരിയ്ക്കുന്ന പ്രസ്തുത യുവാക്കളുടേയും വിഹാരരംഗങ്ങൾ ശ്രീ ഭാഗവതകാരൻ അനാച്ഛാദനം ചെയ്തു വെച്ചിട്ടുള്ള ഒരു കമനീയചിത്രത്തെ, യമുനാതീരത്തെ ആ ബാലഗോപാലനും ഗോപാലന്മാരുമൊത്തുള്ള ചിത്രത്തെ, അനുസ്മരിപ്പിക്കുന്നു. എന്നാൽ ഇവിടെ ഒന്നു രണ്ടു വ്യതിരേകങ്ങൾ പ്രസ്താവ്യമാണ്. ആ ബാലഗോപാലന്റെ ഇഷ്ടതോഴരായ കുട്ടികൾ കേവലം ഗ്രാമീണഗോപാലബാലകർ. ഈ ബാലവദ്ഭാവന്റെ പ്രിയപ്പെട്ട കുട്ടികൾ ഇംഗ്ലീഷുഭാഷയിലും അഭിനവശാസ്ത്രാദിയിലും അഭ്യസ്തരായ ബുദ്ധിശാലികളും നീതിയ്ക്കു നിരക്കാത്ത ഒരീശ്വരനെപ്പോലും ധീരധീരം എതിർക്കുന്ന യുക്തിവാദികളും കൂടി ആയിരുന്നു. തത്താദൃശവിദ്യാഭ്യാസമൊന്നുമില്ലാത്ത തനി ഗ്രാമീണനും ജഗദംബാവശഗനായ ഒരു കിശോരൻ മാത്രം താൻ എന്ന ഭാവത്തിൽ വർത്തിയ്ക്കുന്നവനുമായ ആ അവതാരപുരുഷന്റേയും ഈ അഭ്യസ്തവിദ്യരായ തരുണന്മാരുടേയും പ്രസ്തുത മേളനങ്ങൾ ചിരിയ്ക്കലും ചിരിപ്പിയ്ക്കലും മാത്രമായ രംഗങ്ങളല്ലായിരുന്നു, ആ യമുനാതീരത്തെ അഭ്യവഹാരവിഹാരത്തിലെ നിർമ്മലാനന്ദം ഇവിടെയും ഉണ്ടായിരുന്നുവെങ്കിലും. അനവദ്യസത്പാത്രങ്ങളായ തന്റെ ഈ യുവശിഷ്യരോടൊത്തുള്ള ആ അസാമാന്യഗുരുവിന്റെ സരസസംഭാഷണാദി വിനോദങ്ങൾ ഈ യുവഹൃദയകുഡ്മളങ്ങളെ ഓരോ സവിശേഷ ആധ്യാത്മികമഹിമകളിലേയ്ക്കു വികസിപ്പിയ്ക്കുന്ന സമർത്ഥാഭ്യസനങ്ങൾ കൂടി ആയിരുന്നു. ആ സംഭാവനീയ ഗുരുശിഷ്യവൃന്ദത്തിലെ ഒരംഗമായിരുന്ന നരേന്ദ്രനാഥൻ എന്ന യുവാവാണ്, ഗുരുദേവന്റെ മഹാസമാധിയ്ക്കുശേഷം ആ നിദർശനചരിതത്തെ അനുസന്ധാനം ചെയ്തുകൊണ്ടും, ആരാലും അറിയപ്പെടാതെയും ഈ ഭാരതമാകെ പരിവ്രജനം ചെയ്തുവേ, കാലചോദനയാൽ വൻകടലും കടന്ന് വിദൂരത്തിലെ അമേരിയ്ക്കയിൽ എത്തി, അന്നവിടെ നടത്തപ്പെട്ട സുപ്രസിദ്ധ മതമഹാസഭസ്സിലേയ്ക്ക് ഏകനായിക്കേറിച്ചെന്ന് ഈ വൃദ്ധഭാരതത്തിന്റെ സനാതനധർമ്മമായ ഹിന്ദുമതത്തിന്റെ തത്ത്വങ്ങളെയും പുരാതന ഋഷികളുടെ സംഭാവനയായ അദ്വൈതവേദാന്തത്തിന്റേയും സർവ്വാദരണീയവിജയധ്വജമായുയന്ന്, സ്വഗുരുവിന്റേതായ സർവ്വമതസമരസജീവശിവസേവാസന്ദേശത്തെ സ്വകീയമായ ലോകചരിത്രവീക്ഷണത്തിലൂടെ പ്രകാശിപ്പിച്ച്

ഭേദ്യമായ ഒരേകലോകകുടുംബകത്വത്തിന്റെ ഉദ്ഘാടനം നിർവ്വഹിച്ച വിഖ്യാതനായ സ്വാമി വിവേകാനന്ദൻ, എന്ന ഒരൊററ ദൃഷ്ടാന്തം മാത്രം ഓർത്താൽ മതി.

ഇനി ഗുരുദേവന്റെ അന്ത്യനാളുകളുടെ രംഗം. കണ്ഠനാളത്തിൽ അർബ്ബുദരോഗം പിടിപെട്ട് നാൾക്കുനാൾ ദേഹം ക്ഷയിച്ചുവരുന്ന ശ്രീരാമകൃഷ്ണനെ വേണ്ടുംവണ്ണം ചികിത്സിയ്ക്കാനായി അദ്ദേഹത്തിന്റെ ദീർഘകാലദിവ്യജീവനത്തിന്റെ രംഗമായിരുന്ന ദക്ഷിണേശ്വര ക്ഷേത്രപരിസരത്തിൽനിന്നു കൽക്കട്ടാപ്രാന്തത്തിലെ 'കാശിപുരി' ഉദ്യാനത്തിൽ ഒരു മാളികയിലേയ്ക്കു മാററിയിരിയ്ക്കുന്നു. തൊണ്ടയിലൂടെ ഒരിററു വെള്ളമിറക്കാൻപോലും പ്രയാസമായി ദുസ്സഹമായ നോവുണ്ടാക്കുന്ന ഒരു വ്യാധി ബാധിച്ചു കിടക്കുമ്പോഴും നേരംപോക്കും ഫലിതവും പറഞ്ഞുകൊണ്ടിരുന്ന ആ യോഗീശ്വരന്റെ അന്ത്യദിവസങ്ങൾ ജിജ്ഞാസുക്കൾക്ക് ശ്രദ്ധേയമാണ്. ഭഗവദ്ഭക്തന്റെ വിവിധ ഭാവപരത, ജഗജ്ജനനീകിശോരന്റെ തത്പരാധീനഭാവമുഗ്ദ്ധത, ഒരു ഉത്തമഗുരുവിന്റെ ആത്മീയമഹിമയോടൊത്തുള്ള പിതൃമാതൃനിർവ്വിശേഷമായ ശിഷ്യവാത്സല്യം എന്നീ ദർശനീയതകളെല്ലാം ഒരു ബ്രഹ്മഭൂതന്റെ ആത്മനിഷ്ഠനിർവ്വികാരനിസ്സംഗതയുടെ അധിഷ്ഠാനത്തിൽ മാറി മാറി പ്രകാശിപ്പിച്ചുകൊണ്ട്— പക്ഷേ സ്ഥൂലദൃഷ്ടികൾക്ക് ഭയങ്കരമായ ഒരു രോഗം ബാധിച്ച വിവശനായ ഒരാൾ എന്നു മാത്രം തോന്നിച്ചുകൊണ്ട്— ശ്രീരാമകൃഷ്ണദേവൻ ഈ അവസാനദിവസങ്ങളിൽ ഭക്തിജ്ഞാനസാധകർക്കും സംസേവ്യനായി കാണപ്പെട്ടു. ഗുരുദേവൻ തന്റെ ഈ അന്ത്യദിവസങ്ങളിൽ തന്റെ ഈടററ ആധ്യാത്മികനിധിയിൽ നിന്ന്, തന്നെക്കാണാൻ വരുന്നവർക്കൊക്കെ വാരിക്കോരിക്കൊടുക്കുകയായിരുന്നു. സംസാരിയ്ക്കരുതെന്നും മററുമുള്ള ഡോക്ടരുടെ താക്കീതും സ്പഷ്ടമാംവണ്ണമുള്ള തന്റെ വേദനകളും വകവെയ്ക്കാതെ അദ്ദേഹം തന്റെ വിവേകവാണ്യമൃതധാര പൊഴിച്ചുകൊണ്ടേ ഇരുന്നു.

ഗുരുദേവന്റെ ഈ അന്ത്യനാളുകളിലാണ് അവിടുത്തെ ''അന്തരംഗ''ശിഷ്യന്മാർ മററുള്ളവരിൽനിന്നു ചേറി വേറെടുക്കപ്പെട്ടത്. മാറാവ്യാധിബാധിച്ചു കിടക്കുന്ന തന്തിരുവടിയെ ശുശ്രൂഷിച്ചുകൊണ്ട് സദാ സമീപത്തിരുന്നവർ കുറച്ചു പേർ മാത്രമായിരുന്നു. ശ്രീ എം. ആദിയിൽക്കണ്ട 19 – 20 വയസ്സുകാർ; അവരിപ്പോഴും യുവാക്കൾതന്നെ, 22 – 25 പ്രായക്കാർ ആയ നരേന്ദ്രനാഥപ്രമുഖരായിരുന്നു അവർ. (അവരിലും പ്രായം കൂടിയവനും ഗൃഹസ്ഥനുമാണെങ്കിലും അവരോടൊപ്പം ഗുർവ്വംഗീകരണം കൈവന്ന പുണ്യവാനായിരുന്നു ശ്രീ എം. എന്നു പ്രസ്താവ്യം.) കോളേജ് വിദ്യാഭ്യാസം പൂർത്തിയാക്കിയവരും അതു സ്വയം മതിയാക്കിയവരും ആയിരുന്നു ആ യുവാക്കൾ. ഭേദപ്പെട്ട കുടുംബങ്ങളിലെ അംഗങ്ങളായ ഈ കുട്ടികൾ തങ്ങളുടെ ലൌകികാഭ്യുദയങ്ങളെ സർവ്വം പുല്ലുപോലെ തള്ളിക്കളഞ്ഞും, അച്ഛനമ്മമാരുടെ സസ്നേഹസരോഷനിർബ്ബന്ധനിരോധങ്ങളെ ഒഴിഞ്ഞുമാറിയും, ഇന്നാളുകളിൽ രാവും പകലും ജാഗ്രതയോടെ, ആസ്ഥയോടെ, ഉൽക്കണ്ഠയോടെ, തങ്ങളുടെ സർവ്വസ്വമായിരിക്കുന്ന ഈ ഗുരുവിനെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. അപരോക്ഷാനുഭൂതിക്കും നിർവ്വികല്പസമാധിലബ്ധിയ്ക്കും തങ്ങൾക്ക് ആദിയിലുണ്ടായിരുന്ന അനിന്ദ്യാഭിലാഷങ്ങൾ പോലും ഇപ്പോൾ ഈ യുവാക്കൾ ത്യജിച്ചിരിയ്ക്കുന്നു. കേവലം അഹൈതുകമായ ഗുരുചരണപരിചരണതാത്പര്യം – അഹൈതുകീ ഗുരുഭക്തി; അതൊന്നേ ഇപ്പോൾ അവരുടെ ഹൃദയത്തിൽ ജ്വലിക്കുന്നുള്ളൂ. എന്നാൽ ആ അനുപമഗുരുവര്യനാകട്ടെ അവരെ, ഒരുത്തരുടേയും സവിശേഷാഭിലാഷാനുസൃതം അപരോക്ഷാനുഭൂതികളും പരമാദ്വൈതസത്യദർശനവും അവർക്കു നല്കി കൃതകൃത്യരാക്കുന്നു. എന്നിട്ട് അവരെ – ആ പത്തുപന്തിരണ്ട് അസാമാന്യയുവാക്കളെ – അതിമനോജ്ഞമായ ഒരു സാഹോദര്യത്തിൽ, ആധ്യാത്മികവും ദൈവികവും മാനുഷികവും ആയ ഒരനുത്തമസാഹോദര്യത്തിൽ, ദൃഢബദ്ധരാക്കി, സർവ്വലോകക്ഷേമകരവും സർവ്വജീവശ്രേയസ്കരവുമായ ഒരു മഹത്സന്ദേശത്തിന്റെ പ്രവാചകരും പ്രവർത്തകരുമാക്കി അനുഗ്രഹിക്കുന്നു.

ഈ അവസാന ദിവസങ്ങളിലാണ് ആ ഗുരുദേവൻ തന്റെ നിഗൂഢാധ്യാത്മികമഹിമകളിലേയ്ക്ക് ഈ പ്രേഷ്ഠശിഷ്യന്മാർക്ക് ഒരു ഉൾ

ക്കാഴ്ച, അരുളുന്നതു്. ആ ആശ്ചര്യവദ്ഗുരുവും ആശ്ചര്യവദ്ശിഷ്യന്മാരും ഉള്ളോട് ഉള്ള ചേർന്നു് ഒന്നായിപ്പോകുന്ന ഭാവരൂപരമ്യങ്ങളായ സുന്ദരസന്ദർഭങ്ങൾ ഇരുൾപിരിയുന്ന ഈ അന്ത്യരംഗങ്ങൾ ഭാവുകക്കു് ആലോകനാലോചനാമൃതങ്ങൾ ആകുന്നു. ശാന്തഗംഭീരമായ ഒരു രംഗം മാത്രം മതി ഉദാഹരിക്കാൻ. ജലപാനം പോലും ഗുരുദേവനു് അതീവ നോവുണ്ടാക്കുന്ന ഘട്ടം. അതു കണ്ടു് സ്വയം നോവുനുഭവിക്കുന്ന രാഖാലും നരനും അപേക്ഷിക്കുകയാണു്: ''അമ്മയോടു് എപ്പോഴും സംസാരിക്കുന്ന അവിടുന്നു് ഒരു തുള്ളിവെള്ളം ഇറക്കുമാറാക്കിത്തരാനെങ്കിലും പറയണം, ഞങ്ങൾക്കുവേണ്ടി എങ്കിലും.'' മന്ദഹാസത്തോടെ ഗുരു: ''ഞാനൊന്നു ചോദിച്ചു നോക്കാം.'' ശരീരം ശോഷിച്ചു്, അബ്ബുംദം കാന്തിന്നുന്ന കണ്ഠവുമായിക്കിടക്കുന്ന ശ്രീരാമകൃഷ്ണദേവൻ തെല്ലിട തൃക്കൺ ചിമ്മുന്നു. പിന്നെ പുഞ്ചിരിയോടെ മൊഴിയുകയാണു്: ''നിങ്ങളെ ഒക്കെ ചൂണ്ടിക്കാട്ടിക്കൊണ്ടു് അമ്മ പറയുകയാണു്: ഇതാ, ഈ ഗളനാളങ്ങളിലൂടെ എല്ലാം നീ ഉണ്ണുന്നില്ലേ, കുടിക്കുന്നില്ലേ? എന്തിനാണു് ഈ ഒരു കണ്ഠത്തിലൂടെ മാത്രം കഴിക്കാൻ പററുന്നില്ല എന്നു കുണ്ഠിതപ്പെടുന്നതു്?'' ഏട്ടകൾതന്നെ നിറയത്തക്ക അർത്ഥമഹിമകൾ വ്യഞ്ജിക്കുന്ന ഒന്നാണു് ആ രംഗവും ആ വാണിയും — ആധ്യാത്മികമായി മാത്രമല്ല ലൌകികപ്രായോഗികതയാലും. ആ തിരുവായ് മൊഴിയുടെ ലൌകികപ്രായോഗികത, വാസ്തവമല്ലേ പറയേണ്ടു, ഒരു സൈക്കോളജിസ്റ്റുഡൻറുകൂടി ആയിരുന്ന ഇയ്യുള്ളവനു്, ആ ഫ്രോയ്ഡു്, യുങ്ങ്പ്രഭൃതികളായ പാശ്ചാത്യ ''സൈക്കോ''ക്കാരുടെ ''ഉപബോധാബോധ'' ചളിക്കുണ്ടുകളിൽനിന്നു തോണ്ടിയെടുത്ത ''നിഗമന''ങ്ങൾക്കൊന്നുംതന്നെ നല്കാൻ കഴിഞ്ഞിട്ടില്ലാത്ത മാനസികാരോഗ്യവും നിർവൃതിയും ധാർമ്മികവെളിച്ചവും ഉളവാക്കുന്നുണ്ടു്. ഇതെല്ലാം ഉദാഹരിച്ചു വിസ്തരിക്കേണ്ടതാകകൊണ്ടു് ഇവിടെ അതിനു മുതിരുന്നില്ല.

മഹത്തായ തപസ്ത്യാഗയോഗസിദ്ധികളാൽ ദുർവിഭാഗ്യാന്തരനായി, ശാലീനഗ്രാമീണമനുഷ്യത്വത്താൽ ആക്കും അഭിഗമ്യബാഹ്യനായി, അകളങ്കാർകഭാവങ്ങളാൽ ഹൃദയംഗമനായി, അത്ഭുതദിവ്യപ്രകാശനങ്ങളാൽ ആരാധ്യനായി, സംശ്രയിക്കുന്നവക്കു അഭയദായകനായി, വിശ്വസിക്കുന്നവക്കു ഭക്തിമുക്തിപ്രദനായി, അങ്ങനെ ഈ ആധുനിക ഭൌതിക ശാസ്ത്രീയയുഗത്തിൻെറ വദ്ധമാനഘട്ടത്തിൽ ഭാരതത്തിലെ അങ്ങൊരു കോണിൽ, ആ മഹാപുരുഷൻ അമ്പതോളം വഷകാലം ജീവിച്ചു തിരോധാനം ചെയ്തു. ഏവംവിധമായ ശ്രീരാമകൃഷ്ണലീലാമൃതകഥനം ''പാവനം ഭാവനീയം'' എന്നും, അതിൻെറ അനുസന്ധാനം ''നിഃശ്രേയസമനല്പകം'' എന്നും മാത്രം പറഞ്ഞു് ഈ പ്രകരണം അവസാനിപ്പിക്കാം.

---

ഒരിക്കൽക്കൂടി ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ പരിശുദ്ധരായിരിക്കണം; ആവുന്നിടത്തോളം, തുണതേടിവരുന്നവരെ സഹായിക്കണം. ഇതൊക്കെയാണു് സത്കർമ്മം. ഇതിൻെറ ശക്തികൊണ്ടു് ചിത്തശുദ്ധിയുണ്ടാകുന്നു. അപ്പോൾ ഓരോരുത്തനിലും കുടികൊള്ളുന്ന ശിവൻ സ്വയം പ്രകാശിക്കും, ഓരോരുത്തൻേറയും ഹൃദയത്തിൽ അവിടുന്നു് എപ്പോഴുമുണ്ടു്. കണ്ണാടിയിൽ അഴുക്കും പൊടിയും പുരണ്ടിരുന്നാൽ നമ്മുടെ പ്രതിബിംബം കാണുക സാദ്ധ്യമല്ല. അജ്ഞതയും നീചതയുമാണു് ഹൃദയമുകുരത്തിൽ പുരണ്ട അഴുക്കും പൊടിയും. സ്വാർത്ഥതയാണു് പാപങ്ങളിൽ മികച്ചതു് — അതായതു് നമുക്കു് നാം തന്നെ നൽകുന്ന മുൻഗണന. ''എനിക്കു് ആദ്യമുണ്ണണം, മററുള്ളവരേക്കാൾ കൂടുതൽ പണം വേണം, എല്ലാം വേണം'' എന്നു കരുതുന്നവൻ, ''മററുള്ളവക്കു മുമ്പെ എനിക്കു സ്വർഗ്ഗത്തിലെത്തണം; എനിക്കു മുമ്പെ മുക്തി വേണം'' എന്നു കരുതുന്നവനാണു് സ്വാർത്ഥി. നിഃസ്വാർത്ഥൻ പറയും: ഞാൻ ഏററവും ഒടുവിലായിക്കൊള്ളാം; എനിക്കു സ്വർഗ്ഗത്തിൽ പോകേണ്ട; ഞാൻ നരകത്തിൽ പൊയ്ക്കൊള്ളാം; ഇതുകൊണ്ടൊക്കെ എനിക്കു് എൻെറ സഹോദരങ്ങളെ സഹായിക്കാൻ കഴിഞ്ഞാൽ.'' മതത്തിൻെറ ഉരകല്ലാണു് ഈ നിഃസ്വാർത്ഥത.

വി. സാ. സ. 3. 37.

# ദുർഗ്ഗാസ്തവം

എം. ആർ. കെ. നായർ, പൊൻകുന്നം.

ദുർല്ലഭേ! സുലഭേ! ദുർഗ്ഗേ!
സർവ്വദേവഗണാന്വിതേ!
മായാതീതേ! വാഗതീതേ!
ബ്രഹ്മവിഷ്ണുശിവാർച്ചിതേ! 1

ജന്മസ്ഥിതിലയാധീശേ!
സച്ചിദാനന്ദവിഗ്രഹേ!
അഹേതുകദയാസിന്ധോ!
പുണ്യാപുണ്യഫലപ്രദേ! 2

നീലോപലദലശ്യാമേ!
ധ്യാനമംഗളരൂപിണി!
വേദാന്തസാരസംവിത്തേ!
സർവ്വോപനിഷദർച്ചിതേ! 3

താപത്രയാഗ്നിസന്തപ്ത—
സമാഹ്ലാദനചന്ദ്രികേ!
സർവസജ്ജനസമ്പൂജ്യേ!
ഭക്തമാനസമന്ദിരേ! 4

യുക്ത്യതീതേ! ബുദ്ധ്യതീതേ!
പ്രയത്നഫലദായികേ!
സമസ്തഭക്തപാപഘ്നേ!
സർവയോഗീശ്വരേശ്വരി! 5

അനാദിനിധനേ! ഭക്തി—
ഭാവനേ! ഭവഭഞ്ജിനി!
സർവോപാധിവിനിർമ്മുക്തേ!
സർവഗേ! സർവതോമുഖേ! 6

വിശ്വനാഥേ! വിശ്വരൂപേ!
വിശ്വഭ്രമണകാരിണി!
ദൂർവാദളശ്യാമളാംഗേ!
വരാഭയകരാന്വിതേ! 7

ദുർന്നിരീക്ഷ്യേ! ദുർവിഭാവ്യേ!
ഭക്താഭീഷ്ടഫലപ്രദേ!
സുരാസുരനരാരാധ്യേ!
മൃത്യുസംസാരനാശിനി! 8

നിസ്തുലേ! നിത്യകല്യാണി!
ഭക്താനുഗ്രഹതല്പരേ!
രാകേന്ദുദ്യുതിസമ്പന്നേ!
കൂടസ്ഥേ! കലവർദ്ധിനി! 9

വിരക്തിഭക്തിനൈർമ്മല്യ-
ഭൂതിമംഗളദായിനി!
സർവതീർത്ഥതപോദാന-
യജ്ഞയോഗഫലപ്രദേ! 10

ത്രിനേത്രേ! ത്രിഗുണാതീതേ!
സ്വസ്തിദേ! വിശ്വരക്ഷകേ!
ആശാപാശക്ലേശനാശ-
പേശലേ! കരുണാമയി! 11

അകാരാദിക്ഷകാരാന്ത –
വർണ്ണമൂർത്തേ! സനാതനി!
പരാപരബ്രഹ്മരൂപേ!
ശ്രുതിസംസ്തുതവൈഭവേ! 12

അണുരൂപേ! മഹാരൂപേ!
ശരണാഗതവത്സലേ!
സർവദേവസ്തുതേ! സൗമ്യേ!
ചതുർവർഗ്ഗഫലപ്രദേ! 13

സഹസ്രശീർഷസംയുക്തേ!
സഹസ്രകരമണ്ഡിതേ!
ജ്വലദ്ഭാനുസമാനാഭേ!
ദിവ്യമാല്യവിഭൂഷിതേ! 14

ത്രിലോകജനനീ നിത്യേ!
തന്ത്രമന്ത്രസ്വരൂപിണി;
സചാമരരമാവാണീ—
സവ്യദക്ഷിണസേവിതേ! 15

കോടിസൂര്യപ്രഭായുക്തേ!
രവിചന്ദ്രാഗ്നിലോചനേ!
നിരർഗ്ഗളപ്രേമഗമ്യേ;
നേതി നേതീതിവർണ്ണിതേ! 16

ചരാചരജഗന്നാഥേ!
പ്രണവസ്വരപൂജിതേ!
വേദാന്തസാരസർവസ്വ!
ലീലാവിഗ്രഹധാരിണി! 17

നവരാത്രിദിനാരാധ്യേ!
വന്ദാരുജനവത്സലേ!
സർവേശ്വരി! മഹാമായേ!
ലീലാവിഗ്രഹധാരിണി! 18

നാരായണി! നമസ്തുഭ്യം
* ഹേമശൃംഗാധിനായികേ!
നാമരൂപഗുണാതീതേ!
ദുർഗ്ഗേ! ഭർഗ്ഗേ നമോ നമഃ. 19

---

* ഹേമശൃംഗം = പൊൻകുന്നം

# ശ്രീ ശാരദാദേവി

**രംഗനാഥാനന്ദസ്വാമികൾ**

ശ്രീരാമകൃഷ്ണദേവന്റെ സഹധർമ്മിണിയായിരുന്ന ശ്രീശാരദാദേവിയുടെ പേരു് ഈയിടെ കൂടുതൽ കൂടുതൽ അറിയപ്പെടാൻ തുടങ്ങിയിരിക്കുന്നു. ദേവിയെപ്പററിയുള്ള അറിവു് ജനങ്ങൾക്കിടയിൽ സ്ത്രീപുരുഷഭേദമെന്യെ അദ്ഭുതകരമായ ഒരു ആദ്ധ്യാത്മികൗത്സുക്യം ഉണർത്തിവിട്ടിരിക്കുകയാണു്. മാത്രമല്ല, ശ്രീരാമകൃഷ്ണന്റെ പ്രഥമശിഷ്യയും സഹധർമ്മിണിയുമായിരുന്ന, ഈ ഇരുപതാം നൂററാണ്ടിൽ പത്നിയും അതേസമയം ബ്രഹ്മചാരിണിയും മാതാവും അതോടൊപ്പം ഗുരുവും ആയി വർത്തിച്ചിരുന്ന, അവരെപ്പററി അറിയുവാൻ ആളുകൾ കൂടുതൽ കൂടുതൽ ഉത്സാഹം കാണിച്ചു തുടങ്ങിയിട്ടുണ്ടു്.

എന്താണു് ഈ പേരിന്േറയും ഈ വ്യക്തിത്വത്തിന്േറയും പിന്നിലുള്ള മാസ്മരശക്തി ? ആധുനികലോകം സ്ത്രീകളുടെ സവിശേഷതകളായി കണക്കാക്കിയിരിക്കുന്ന യാതൊരു വിശേഷഗുണങ്ങളും ആ വ്യക്തിത്വത്തിന്റെ പിന്നിൽനിന്നു് ഈ മാസ്മരശക്തിയെ പുറപ്പെടുവിച്ചിട്ടില്ലെന്നു് ശ്രീ ശാരദാദേവിയുടെ ജീവിതചരിതവുമായി അല്പമെങ്കിലും പരിചയിച്ചിട്ടുള്ള ആർക്കും അറിയാനൊക്കും. കാഴ്ചയ്ക്കൊരു സാധാരണക്കാരി, അത്യന്തം സാധാരണക്കാരി. സരളതയിൽ ഒരു ഗ്രാമീണ. അക്ഷരാഭ്യാസമില്ലാത്തവളെന്നു പറയാം; ലജ്ജാവതിയും സൗമ്യശീലയും; വിദ്യാസമ്പന്നകളും തന്േറടികളും ഊർജ്ജസ്വലകളുമായ അധുനാതനമഹിളകളിൽനിന്നു് ഒററപ്പെട്ടവൾ; എങ്കിലും അവരുടെ ജീവിതം ഇദാനീന്തനരായ സ്ത്രീപുരുഷന്മാരിൽനിന്നു് ഉത്തരദായിത്വമുള്ള പ്രതിധ്വനികൾ പുറപ്പെടുവിക്കുന്നു. മാതൃദേവി സ്ത്രീയുടെ, സ്ത്രീത്വത്തിനു പിന്നിലുള്ളതും, ലിംഗഭേദത്തെയും അതിൽനിന്നുണ്ടാകുന്ന ആകർഷണങ്ങളേയും അതിക്രമിക്കുന്നതും ആയ അടിസ്ഥാനമൂല്യത്തെ തന്റെ ജീവിതത്തിലും വ്യക്തിത്വത്തിലും സ്വാധീനിച്ചുവെച്ചിരുന്നു എന്നതു സുവിദിതമാണു്. ഈ ഒരേ ഒരു കാര്യംതന്നെ മാതൃദേവിയെക്കുറിച്ചുള്ള സാർവ്വലൗകികമായ മതിപ്പിന്റെ കാരണം വെളിവാക്കുന്നുണ്ടു്; രാഷ്ട്രപരമോ, വർഗ്ഗപരമോ ആയ സീമകളെ ലംഘിച്ചുകൊണ്ടു് സ്ത്രീത്വമുള്ള സ്ത്രീയെ ശാശ്വതസ്ത്രീത്വത്തിന്റെ, നിത്യപ്രകൃതിയുടെ മൂർത്തിമദ്ഭാവത്തെ അവർ പ്രതിനിധാനം ചെയ്യുന്നു. ശ്രീശാരദാദേവിയിലല്ലാതെ മറെറാരാളിലും, ഇത്ര അവിജ്ഞാതവും ശാന്തവുമായിട്ടു് ഇത്തരം ഗുണങ്ങൾ നാമ്പിട്ടു തഴച്ചുവളർന്നു്, പുഷ്പിച്ചു പരിമളം പരത്തിയിട്ടില്ല. പശ്ചിമബംഗാളിലെ ഒരു കുഗ്രാമത്തിൽ, ജയരാമവാടിയിൽ 1853 ഡിസംബർ 22-ാംനു-യാണു് ദേവി ഭൂജാതയായതു്. ജനനംമുതൽ, ദരിദ്രരെങ്കിലും ഭക്തരായ മാതാപിതാക്കളെ ഭാഗ്യദേവത കടാക്ഷിച്ചുതുടങ്ങിയതായി കാണപ്പെട്ടു. ശ്രീശാരദാദേവിയെ അത്യന്തം പ്രേമത്തോടും ശ്രദ്ധയോടും കൂടി മാതാപിതാക്കൾ വളർത്തി. കുട്ടിക്കാലം മുതല്ക്കേ ശ്രീശാരദ അദ്ധ്വാനശീലയും ഉത്സാഹവതിയുമായിരുന്നു. വീട്ടുപണികളിൽ അമ്മയെ വളരെ സഹായിച്ചിരുന്നു. ശാരദയുടെ വിവാഹം നടക്കുമ്പോൾ ആറു വയസ്സു തികഞ്ഞിരുന്നില്ല. അക്കാലത്തു് തന്റെ ആദ്ധ്യാത്മികസാധനകളും സാക്ഷാത്കാരങ്ങളുമാകുന്ന കൊടുങ്കാററിലകപ്പെട്ടുകഴിഞ്ഞിരുന്ന ഇരുപത്തിമൂന്നു വയസ്സുകാരനായ ശ്രീരാമകൃഷ്ണനായിരുന്നു വരൻ. ഈ വിവാഹംവഴി ശ്രീശാരദ, ഈശ്വരോന്മാദംകൊണ്ടു് മിക്കവാറും എല്ലാ സമയത്തും (ജീവിതത്തിലധികംഭാഗവും) ഭാവാവസ്ഥകളിലും ദിവ്യദർശനങ്ങളിലും മുഴുകിയും ബാക്കിയുള്ള അല്പം സമയങ്ങളിൽ തീവ്രജിജ്ഞാസുക്കളുമായി ജാജ്വല്യമാനങ്ങളായ ആദ്ധ്യാത്മികതത്ത്വങ്ങളെ വെളിപ്പെടുത്തുന്ന സംഭാഷണങ്ങളിൽ ഏർപ്പെട്ടും കഴിഞ്ഞിരുന്ന ഒരു മഹാത്മാവിന്റെ ജീവിതപ്രവാഹത്തിൽ ഇഴുകിച്ചേർന്നു.

അതൊരു അസാധാരണ വിവാഹമായിരുന്നു. അതിനു ശാരീരികമായ പരിസമാപ്തി ഉണ്ടായില്ലെങ്കിലും 1872-ൽ നടത്തപ്പെട്ട ഷോഡശീപൂജാദിവസം രണ്ടാത്മാക്കളുടെ യോഗം മൂലമുണ്ടായ ആദ്ധ്യാത്മികപരിസമാപ്തി കൈവരിച്ചു. തന്റെ ആദ്ധ്യാത്മിക സാധനകളുടെയെല്ലാം കടശ്ശിക്കൈയ്യായി ശ്രീരാമകൃഷ്ണൻ നടത്തിയതായിരുന്നു, ആ ഷോഡശീപൂജ. അന്നു തന്റെ സഹധർമ്മിണിയിൽ വിശ്വജനനിയെ ആവാഹിച്ചു പൂജിച്ചു. പൂജാവസാനത്തിൽ പൂജകനും പൂജിതയും, ഇരുവരും, ഗാഢസമാധിയിൽ മുഴകി തങ്ങളുടെ ആദ്ധ്യാത്മികൈക്യം അനുഭവിച്ചു. അന്നുമുതൽ അവരിരുവരും ഇരുശരീരങ്ങളിൽ വർത്തിയ്ക്കുന്ന ഒരേ ആത്മസത്തയായിത്തീർന്നു. ശ്രീരാമകൃഷ്ണന്റെ ജീവിതദൗത്യത്തിന്റെ പരിപൂർത്തിയ്ക്കുവേണ്ടി ശ്രീശാരദയും തുല്യ പങ്കു വഹിച്ചു. ശ്രീരാമകൃഷ്ണൻതന്നെ ശ്രീശാരദാദേവിയുടെ ആദ്ധ്യാത്മികൗന്നത്യം അംഗീകരിച്ചു. സാധാരണ അദ്ധ്യാത്മസാധകന്മാർ തങ്ങളുടെ ശാരീരികബന്ധങ്ങളെല്ലാം വിട്ട് ആദ്ധ്യാത്മിക ജീവിതത്തിൽ പ്രവേശിയ്ക്കുകയാണല്ലോ പതിവ്. അതിനു ശാസ്ത്രാനുമതിയും ആചാരാനുമതിയും ഉണ്ടുതാനും. എന്നാൽ ശ്രീരാമകൃഷ്ണൻ ഇതിൽനിന്നു തുലോം വ്യത്യസ്തമായ ഒരു മാർഗ്ഗം കൈക്കൊണ്ടു, അദ്ദേഹം യൗവനയുക്തയായ തന്റെ പത്നിയ്ക്കു തന്റെ മേലുള്ള അവകാശം വകവെച്ചുകൊടുത്തു; അവരെ സ്വാന്തികത്തിൽ താമസിപ്പിക്കുകയും ചെയ്തു. ഇരുവരുടെയും മാററുരയ്ക്കുന്ന ഹൃദയസ്പർശിയായ ഒരു സംഭവമാണത്. ആദ്ധ്യാത്മികഭാവങ്ങളും അനുഭൂതികളും ആകുന്ന പ്രചണ്ഡമാരുതന്റെ ആഘാതമേററ് ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്തു കഴിയുകയായിരുന്നു; അദ്ദേഹം സ്വപത്നിയെ തന്റെ രണ്ടു ഹ്രസ്വസന്ദർശനാവസരങ്ങളിൽ നാട്ടിൽവെച്ചു കണ്ടതല്ലാതെ കഴിഞ്ഞ പന്ത്രണ്ടു വർഷമായിട്ടു കണ്ടിരുന്നില്ല; സ്വപത്നിയെ അദ്ദേഹം വിസ്മരിച്ചിരുന്നു എന്നുതന്നെ പറയാം.

ഇപ്പോഠം ഏതാണ്ടു പതിനെട്ടു വയസ്സു തികഞ്ഞ ശ്രീശാരദാദേവി തന്റെ ജന്മദേശത്തുനിന്നു സ്വപിതാവോടൊത്തു സുദൃഷ്കരമായ ഒരു യാത്രയ്ക്കുശേഷം, രാത്രി കുറേ ചെന്നപ്പോഠം, ശ്രീരാമകൃഷ്ണദേവന്റെ മുറിയിൽ പ്രവേശിച്ചു. സ്വഭർത്താവിന്റെ സമനിലതെററിയ മനസ്സിന്റെ അവസ്ഥകളെക്കുറിച്ച് തന്റെ ഗ്രാമത്തിൽവെച്ചു പറഞ്ഞുകേട്ട ചില പ്രസ്താവനകളേയും, അതുപോലെ ലൗകികവിഷയങ്ങളെക്കുറിച്ച് അദ്ദേഹത്തിന്നുണ്ടായിരുന്ന വൈമുഖ്യത്തേയും ഓർത്ത് ശ്രീശാരദാദേവിയ്ക്കു പല ഭയാശങ്കകളും ഉണ്ടായിരുന്നു. എന്നാൽ അതെല്ലാം അസ്ഥാനത്തായി. ശ്രീരാമകൃഷ്ണദേവൻ, ശാരദാദേവിയുടെ പെട്ടെന്നുള്ള ആഗമനത്തിൽ അല്പം വിസ്മയിച്ചുവെങ്കിലും അവരെ അത്യധികം സ്നേഹവാത്സ്യോടെ സ്വീകരിച്ചു; ചികിത്സാസൗകര്യങ്ങളെ ഉദ്ദേശിച്ച് തന്റെ മുറിയിൽത്തന്നെ താമസിപ്പിയ്ക്കുകയും ദീർഘയാത്രകൊണ്ടും സുഖക്കേടുകൊണ്ടും ക്ഷീണിച്ചു തളർന്ന അവൾക്ക് വൈദ്യശുശ്രൂഷയ്ക്ക് ഏർപ്പാടു ചെയ്യുകയും ചെയ്തു. മുന്നവസരങ്ങളിൽ സ്വഗ്രാമത്തിൽവെച്ച് താൻ കണ്ട ആ സ്നേഹനിധി തന്നെയാണ് തന്റെ ഭർത്താവ് ഇപ്പോഴുമെന്ന് അവർ കണ്ടു. അവൾക്ക് സ്വാസ്ഥ്യം വീണ്ടുകിട്ടിക്കഴിഞ്ഞപ്പോഠം ഒരിക്കൽ ശ്രീരാമകൃഷ്ണദേവൻ അവരോടു പറഞ്ഞു: 'ജഗദംബ ഓരോ സ്ത്രീയിലും കുടികൊള്ളുന്നുണ്ടെന്ന് അമ്മ എനിക്കു കാണിച്ചു തന്നു. അതിനാൽ സ്ത്രീകളെ അമ്മയായിട്ടാണു ഞാൻ കാണുന്നത്. അതുതന്നെയാണ് ഭവതിയെക്കുറിച്ചും എനിക്കു ചെയ്യാൻ സാധിക്കുക. എങ്കിലും ഭവതിയുമായി വിവാഹബദ്ധനായ എന്നെ ഈ ലോകത്തിലേയ്ക്കു വലിച്ചിഴയ്ക്കാൻ ഭവതി അഭിലഷിയ്ക്കുന്നുവെങ്കിൽ ഞാൻ ഭവതിയ്ക്കു വശംവദനമാണ്.' ആ ദിവ്യപതിയുടെ വാക്കുകഠംക്കു മറുപടിയായി ശാരദാദേവി പറഞ്ഞു: 'ഈ ലൗകികവിഷയങ്ങളിലേയ്ക്ക് അങ്ങയുടെ മനസ്സിനെ വലിച്ചിഴയ്ക്കുവാൻ ഞാനെന്തിന് ഒരുമ്പെടണം? അങ്ങ് അവലംബിച്ച മാർഗ്ഗത്തിലൂടെയുള്ള പ്രയാണത്തിന് അങ്ങയെ സഹായിക്കാനാണ് ഞാൻ വന്നത്. അങ്ങയോടൊത്തു താമസിച്ച് അങ്ങയെ സേവിച്ച് ആദ്ധ്യാത്മികവിഷയങ്ങഠം ഗ്രഹിയ്ക്കണമെന്നേ ഞാൻ ആഗ്രഹിക്കുന്നുള്ളു.'

നിഷ്കളങ്കയും പരിശുദ്ധയുമായ തന്റെ സഹധർമ്മിണിയുടെ ഈ പ്രത്യുത്തരം ശ്രീരാമകൃഷ്ണനെ അത്യന്തം സന്തോഷിപ്പിച്ചു. അതു്

അദ്ദേഹത്തിൽ കൂടുതൽ ആദ്ധ്യാത്മികശക്തി ഉണത്തുകയും ചെയ്തു. മനുഷ്യസമുദായത്തെ തങ്ങളുടെ ദിവ്യസ്വഭാവത്തെക്കുറിച്ച് ബോധമുള്ളതാക്കിത്തീക്കാനുള്ള അദ്ദേഹത്തിന്റെ ജീവിതകൃത്യം, ഒരു ഏകാന്തസാധനയാകേണ്ടതല്ല. തന്റെ മഹനീയമായ ഈ ജീവിതകൃത്യത്തിനു ശാരദാദേവി ഒരു പങ്കാളിയാണെന്നദ്ദേഹം കണ്ടു. ശാരദാദേവി വന്നിട്ട് ഒരു വഷത്തിനകം, ശ്രീരാമകൃഷ്ണൻ തന്റെ സഹധമ്മിണിയെക്കുറിച്ച് തനിക്കുണ്ടായിരുന്ന ദിവ്യഭാവനയുടെ യാഥാത്ഥ്യം ഷോഡശീപൂജയിലൂടെ സമത്ഥിച്ചു.

ഇതുമുതൽ ശ്രീരാമകൃഷ്ണന്റെ ജീവിതാവസാനംവരെ, തികച്ചും പതിന്നാലു വഷക്കാലം ശ്രീശാരദാദേവി അദ്ദേഹത്തേയും, അദ്ദേഹത്തെ സന്ദശിച്ചിരുന്ന ശിഷ്യഗണങ്ങളേയും ഭക്തന്മാരേയും അനന്യസുലഭമായ ഭക്തിയോടും മനുഷ്യചരിത്രത്തിൽ കാണപ്പെടാത്തതരത്തിലുള്ള ആത്മസമപ്പണത്തോടുംകൂടി ശുശ്രൂഷിച്ചു. ആ ദിവ്യപതിയുടെ കീഴിലുള്ള തീവ്രമായ ആദ്ധ്യാത്മികാധ്യയനത്തിന്റെ കാലഘട്ടവും ഇതായിരുന്നു. ശ്രീ ശാരദാദേവി ഇക്കാലത്തെക്കുറിച്ച്, അതു് അവിച്ഛിന്നമായ പരമാനന്ദാനുഭൂതിയുടെ കാലമായിരുന്നു എന്നു പ്രസ്താവിച്ചിട്ടുണ്ട്. അവരിരുവരും മാസങ്ങളോളംതന്നെ ഒരുമിച്ച് ഒരേ മുറിയിൽ താമസിച്ചു, ഒരേ കിടക്കയിൽ ശയിച്ചു; എന്നിട്ടും ഇരുവരുടേയും മനസ്സിൽ വിഷയാസക്തമായ ചിന്തയുടെ കണികപോലും കടന്നുകൂടിയില്ല. അവരുടെ മനസ്സുകൾ സദാ ആദ്ധ്യാത്മികപ്രബുദ്ധതയുടേയും ആനന്ദാനുഭൂതിയുടേയും മണ്ഡലങ്ങളിൽ പാറിപ്പറന്നു. ഇരുവരും പരസ്പരം പ്രതിരൂപങ്ങളായി കാണപ്പെട്ടു; ഈശ്വരേച്ഛ പ്രാവത്തികമാക്കാനുള്ള ഉപകരണമായി അവർ രണ്ടുപേരും. ഭൗതികനേട്ടങ്ങളുടെ ആധിക്യംമൂലം ഏപ്പെട്ട ആദ്ധ്യാത്മികാശയദാരിദ്ര്യത്തിന്റെ പരിഹാരത്തിനുള്ള ഉപായമായിരുന്നു, ശ്രീരാമകൃഷ്ണദേവന്റേയും ശാരദാദേവിയുടേയും തീവ്രസാധനകൾകൊണ്ടു സമ്പാദിച്ച അതിരററ ആദ്ധ്യാത്മികശക്തികൾ.

ശ്രീരാമകൃഷ്ണദേവൻ 1886–ൽ ദേഹത്യാഗം ചെയ്തു. അന്നു് ശാരദാദേവിക്ക് മുപ്പത്തിമൂന്നു വയസ്സുണ്ട്. തന്റെ ഭത്താവുമായി ഒരു അലൗകികബന്ധത്തിൽ ജീവിതം നയിച്ചതിനാൽ അദ്ദേഹത്തിന്റെ ദേഹവിയോഗത്തിൽ ശാരദാദേവിക്ക് വൈധവ്യം അനുഭവപ്പെട്ടില്ല. അവക്ക് തന്റെ ജീവിതാവസാനംവരെ ശ്രീരാമകൃഷ്ണൻ ജീവിച്ചിരിപ്പുള്ളതായിട്ടായിരുന്നു അനുഭവം. അടുത്ത മുപ്പത്തിനാലു വഷം വളരെ വൈവിധ്യമാന്ന ഒരു ജീവിതമായിരുന്നു അവരുടേതു്: നാനാമുഖമായ ജീവിതകൃത്യങ്ങളും അനേകാത്മകമായ അനുഭവങ്ങളും ഉൾക്കൊണ്ടതെങ്കിലും ശാന്തവും സുമധുരവുമായ ഒരു ജീവിതം. അതവരെ 'ശ്രീമാ', 'ശ്രീ മാതൃദേവി' എന്നീ നാമങ്ങളിലൂടെ പ്രസിദ്ധയാക്കിത്തീത്തു.

ശ്രീ മാതൃദേവി, ശ്രീരാമകൃഷ്ണശിഷ്യന്മാരാൽ ശ്രീ വിവേകാനന്ദസ്വാമികളുടെ നേതൃത്വത്തിൽ രൂപീകൃതമായ സന്ന്യാസിസംഘത്തിന്റെ നായികയും, അനവരതം വദ്ധമാനമായിരുന്ന അദ്ധ്യാത്മദാഹികളായ സ്ത്രീപുരുഷന്മാരുടെ ഗുരുവും ആയി അംഗീകരിക്കപ്പെട്ടു. മാതൃദേവിയുടെ ആദ്ധ്യാത്മികൗത്കൃഷ്ട്യവും ദിവ്യശക്തിയും ദേവിയെ അനായാസമായും സ്വാഭാവികമായ തരത്തിലും ഇക്കാര്യം – ആദ്ധ്യാത്മികാചാര്യസ്ഥാനം – നിവ്വഹിക്കാൻ സഹായിച്ചു. മാതൃദേവിയുടെ വ്യക്തിത്വത്തിന്റേയും അത്ഭുതപൂവ്വമായ വശം പ്രകടമായതു്, ഒരു ഗൃഹനായികയെന്ന നിലയിൽ ദേവി തന്റെ വിഷയബുദ്ധികളായ സഹോദരന്മാരോടും സഹോദരപത്നികളോടും അവരുടെ കുട്ടികളോടും ഒത്തു താമസിച്ചപ്പോഴാണ്. ദേവിയുടെ ഈ വ്യക്തിത്വവിശേഷമാണ് എല്ലാ സ്ത്രീപുരുഷന്മാക്കും ഉത്തേജനമരുളുന്ന പ്രായോഗികമായ ആദ്ധ്യാത്മികജീവിതത്തിന്റെ നിദശനം. സവ്വാശ്ലേഷിയായ മാതൃഹൃദയത്തോടെ വത്തിച്ച ഗൃഹനായികയായ ഒരു കന്യകയായിരുന്നു ദേവി. വിക്ഷേപാത്മകമായ ലോകം,(ലൗകികജീവിതം) പരിത്യജിക്കാതെ അതിനെ ആശ്ലേഷിച്ച് തന്റെ സ്നേഹവലയത്തിലാക്കുകയാണു ദേവി ചെയ്തതു്. നൂറുകണക്കിനു വ്യാമോഹാത്മകങ്ങളായ കാര്യങ്ങളുണ്ടായിട്ടും തന്റെ വ്യക്തിത്വത്തിന്റെ സ്വാഭാവികത ദേവി കൈവെടിഞ്ഞില്ല.

ഒരു സിദ്ധാന്തമോഅവകാശവാദമോ ശരിയോ തെറേറാ എന്നു നാക്കുന്നതു് അതിനെ പ്രായോ

ഗികമാക്കിയിട്ടാണ്. ധാർമ്മികതയുടേയും ആദ്ധ്യാത്മികതയുടേയും യാഥാർത്ഥ്യം ജീവിതത്തിലാണ് തെളിയിക്കേണ്ടതു്; സുഖാവസരങ്ങളിലേക്കാരം കഷ്ടപ്പാടുകളിലാണ് സദ്ഗുണങ്ങളുടെ മാററു വെളിപ്പെടുന്നതു്. മനസ്സിൻെറ സന്തുഷ്ടിയും സമനിലയും അനുകൂലസാഹചര്യങ്ങളിൽ നിലനിർത്താൻ എളുപ്പമാണ്; എന്നാൽ വിപരീതസാഹചര്യമാണ് അവയുടെ സത്യത വെളിപ്പെടുത്തുന്നതു്. ശാന്തി, സമാധാനം, സന്തുഷ്ടി,അപ്രതിരോധ്യമായ സ്നേഹം, ആത്മാർപ്പണപൂർവ്വകമായ സേവനം എന്നിവയെല്ലാം ശ്രീ ശാരദാദേവി തൻെറ നിത്യജീവിതത്തിൽ, ലൗകികജീവിതത്തിൻെറ അത്യന്തം വിക്ഷേപകരമായ ചുററുപാടുണ്ടായിട്ടുപോലും, പരിപാലിച്ചുപോന്നു എന്നതാണ് ദേവിയുടെ ആദ്ധ്യാത്മികോന്നതിയേയും ആത്മോദ്ധാരകമായ ദിവ്യതയേയും വിളംബരം ചെയ്യുന്നതു്. ഇത്തരം സദ്ഗുണങ്ങളുടെ ഉടമയായവരെ, സ്ത്രീകളായാലും പുരുഷന്മാരായാലും, അവ ശുദ്ധരും പവിത്രരും ആക്കുന്നു; ഈ സദ്ഗുണങ്ങരാ ലോകത്തിൽ പ്രകടമാകുന്നതു് പ്രേമത്തിലൂടെ (സ്വാർത്ഥരഹിതമായ സ്നേഹത്തിലൂടെ)യാണ്. ശാരദാദേവി പരിശുദ്ധിയുടെയും പവിത്രതയുടെയും പ്രേമത്തിൻെറയും മൂർത്തിയായിരുന്നു; അത്യുന്നതവും ഉത്തമവുമായ മാതൃത്വാദർശത്തിനു നിദാനമായ ഗുണങ്ങളുടെ മൂർത്തിയായിരുന്നു. ഈ ശക്തിവിശേഷങ്ങരാ ഓരോ സ്ത്രീയുടെ ഹൃദയത്തിലും നിലീനമായിട്ടുണ്ട്. ഒരു സാധാരണസ്ത്രീ തൻെറ ജീവിതത്തിൽ ഇതിൻെറ ഒരംശം മാത്രം പിടിച്ചെടുത്തു് അതുകൊണ്ടു് തൻെറ സ്നേഹവാത്സല്യം പവിത്രതയിലും ശോഭിക്കുന്നു. വെറും ശാരീരികമായ പ്രവർത്തനംപോലും ആദ്ധ്യാത്മികാശയങ്ങരാ ഉരാക്കൊണ്ടാൽ ഉത്കൃഷ്ടമായിത്തീരുന്നു. ശ്രീ ശാരദാദേവിയിൽ ഈ ആദ്ധ്യാത്മികമൂല്യങ്ങരാ ശാരീരികസീമകളെ അതിലംഘിച്ചും ആ ആദർശത്തിൻെറ തികഞ്ഞ പരിശുദ്ധിയോടെയുള്ള ഒരു ഉത്തമനിദർശനമായി പ്രശോഭിച്ചു. സ്നേഹനിധിയായ ശാരദാദേവി തൻെറ സ്നേഹവാത്സല്യം യാതൊരു വിശേഷപരിഗണനയുമില്ലാതെ എല്ലാവക്കും പൂർണ്ണാത്മനാ നല്കി. അതു് 'ശ്രീ മാതൃദേവി' എന്ന അവരുടെ ഓമനപ്പേരിനെ അന്വർത്ഥമാക്കി.

അടിസ്ഥാനമൂല്യങ്ങരാ നോക്കിയാൽ മാതൃദേവി സാധാരണക്കാരിൽനിന്നും വിഭിന്നയായിരുന്നു. ആ ഗുണങ്ങളെയെല്ലാം ഏററവും എളിയതും സാധാരണവുമായ ശാരീരികസാമുദായികാവരണങ്ങളാൽ മറച്ചു്, ദേവി സാധാരണക്കാക്കു് അഗ്രാഹ്യയായി വർത്തിച്ചെങ്കിലും ആദ്ധ്യാത്മികജിജ്ഞാസുക്കരാക്കു തൻെറ സ്വരൂപം വെളിപ്പെടുത്തിക്കൊടുത്തിരുന്നു. ശ്രീരാമകൃഷ്ണദേവൻതന്നെ പറഞ്ഞിട്ടുണ്ടു്: ''അവർ വിദ്യയുടെ അധിഷ്ഠാതൃദേവതയായ സരസ്വതിയാണ്; മനുഷ്യക്കു് അദ്ധ്യാത്മജ്ഞാനം നല്കാൻ വന്നിരിക്കയാണ്.'' മാതൃദേവിയും സ്വയം പറഞ്ഞിട്ടുണ്ടു്: ''ദിവ്യമാതൃത്വം സാക്ഷാത്കരിക്കാൻ വേണ്ടിയാണ് ശ്രീരാമകൃഷ്ണൻ എന്നെ ഇവിടെ വിട്ടിട്ടുപോയതു്.''

ശാന്തിയും വെളിച്ചവും തേടിയലയുന്ന ദുഃഖനിമഗ്നരായ മനുഷ്യക്കു് ഒരു നിവാരണോപായം, തൻെറ ജീവിതത്തിലൂടെയും, ഉപദേശങ്ങളിലൂടെയും ദേവി നല്കി. ദേവിയുടെ സ്നേഹത്തിനു് സ്ത്രീപുരുഷാദിഭേദമോ സമ്പ്രദായഭേദമോ വർഗ്ഗഭേദമോ ഉണ്ടായിരുന്നില്ല. മുസ്ലീംവേലക്കാരനായ അംജദിനേയും അതേപോലെ ശ്രീ ശാരദാനന്ദസ്വാമിയേയും, സിസ്റ്റർ നിവേദിതയേയും അപ്രകാരം അന്നപൂർണ്ണയുടെ എളിയ മാതാവിനേയും മററും ദേവിയുടെ സ്നേഹം യാതൊരു വ്യത്യാസവും കൂടാതെ ആശ്ലേഷിക്കുകയും ഉദ്ധരിക്കുകയും ചെയ്തു.

ശ്രീ മാതൃദേവിയുടെ, മരണശയ്യയിൽ വെച്ചുള്ള ഉപദേശം ദേവിയുടെ സാർവ്വലൗകികമായ വ്യക്തിത്വത്തിനും നിരീക്ഷണപാടവത്തിനും ഒരു നിദർശനമാണ്. മാതൃദേവിയുടെ അത്യാസന്നമായ മരണത്തെക്കുറിച്ചു ദുഃഖിച്ചുകൊണ്ടിരുന്ന 'അന്നപൂർണ്ണയുടെ അമ്മ'യോടു ദേവി, സാന്ത്വനവും ശക്തിയുമരുളുന്ന ഉത്തേജകങ്ങളായ ഈ വാക്കുകരാ പറഞ്ഞു: ''നിനക്കു മനസ്സമാധാനം വേണമെങ്കിൽ നീ അന്യരുടെ ദോഷം കാണരുതു്. മറിച്ചു് തൻെറതന്നെ ദോഷങ്ങരാ കണ്ടുപിടിക്കണം. ലോകം മുഴുവൻ സ്വന്തമാക്കാൻ പഠിക്കണം. പ്രിയ കുഞ്ഞേ, ഈ ലോകത്തിൽ ആരും അപരിചിതരല്ല. ഈ ലോകം മുഴുവൻ നിൻെറ സ്വന്തമാണ്.''

ശ്രീരാമകൃഷ്ണദേവന്റെ ഒരു ശിഷ്യനായ ശ്രീ അഭേദാനന്ദസ്വാമികഠം ശ്രീ മാതൃദേവിയെ ക്കറിച്ചെഴുതിയ ഒരു സ്തുതിയോടെ ഇതിവിടെ ഉപസംഹരിക്കാം.

പവിത്രം ചരിതം യസ്യാഃ
പവിത്രം ജീവനം തഥാ
പവിത്രതാസ്വരൂപിണ്യൈ
തസ്യൈ ദേവ്യൈ നമോ നമഃ.

ആരുടെ സ്വഭാവമാണോ പരിശുദ്ധിയാന്നതു്, അതേപോലെ ആരുടെ ജീവിതമാണോ പരിപാവനമായതു്, പവിത്രതാസ്വരൂപിണിയായ ആ ദേവിക്കായിക്കൊണ്ടു വീണ്ടും വീണ്ടും പ്രണാമങ്ങഠം.

---

# ഭഗവദ്ഗീത – ഒരു പഠനം

എസ്സ്. വി. കൃഷ്ണവാരിയർ

ധർമ്മക്ഷേത്രമെന്ന വിശേഷണത്തോടു കൂടിയ കുരുക്ഷേത്രമെന്ന രണാങ്കണത്തിൽ വെച്ചു് അർജ്ജുനനും ശ്രീകൃഷ്ണനും തമ്മിൽ നടത്തിയ ഒരു സംഭാഷണത്തിന്റെ രൂപത്തിലുള്ളതാണു് ഗീത. യുദ്ധസന്നദ്ധരായി വന്നുനിന്ന സ്വജനങ്ങളേയും ഗുരുജനങ്ങളേയും ബന്ധുക്കളേയും മററും കണ്ടു് മോഹിതനായിത്തീൎന്ന അർജ്ജുനൻ,യുദ്ധം ചെയ്യില്ലെന്നു പറഞ്ഞു വില്ലു് താഴെ വെച്ചു. ശ്രീകൃഷ്ണൻ അതിനെ അപഹസിച്ചപ്പോഠം അർജ്ജുനൻ അതിന്നുള്ള കാരണങ്ങഠം ബോധിപ്പിക്കുകയും തന്നെ ശിഷ്യനായി കരുതി തനിക്കു ശ്രേയസ്കരമായതു പറഞ്ഞു തരണമെന്നപേക്ഷിക്കുകയും ചെയ്യുന്നു.

ഗീതാകൎത്താവു് അല്പം ഹാസ്യഭാവത്തോടെയാണു് ഈ പ്രശ്നം നേരിട്ടതെന്നു് സഞ്ജയന്റെ "പ്രഹസന്നിവ ഭാരത" എന്ന വാക്കുകളിൽനിന്നു മനസ്സിലാവുന്നുണ്ടു്. ശ്രീകൃഷ്ണന്റെ ഈ മന്ദഹാസം അൎത്ഥഗൎഭവും അഗാധവുമാണു്. അതു ശരിയായി മനസ്സിലാക്കാഞ്ഞാൽ ഗീതയുടെ ബാക്കി ഭാഗം വളരെ ശുഷ്കമായി തോന്നും. എന്നാൽ, അതിന്റെ അൎത്ഥം വാക്കുകളിൽ പ്രകടമാക്കാനും പ്രയാസമാണു്.

ഇത്രയും ഭാഗം ഗീതയുടെ അവതാരികയാണെന്നു കരുതാം. ബാക്കിഭാഗം അർജ്ജുനനെ നിമിത്തമാക്കി ശ്രീകൃഷ്ണൻ ലോകത്തിനു നൽകിയ ഉത്കൃഷ്ടസന്ദേശമാണു്. അതു് ഉപനിഷത്തുകളിലും ബ്രഹ്മസൂത്രങ്ങളിലും നിർദ്ദേശിച്ചിട്ടുള്ള അദ്ധ്യാത്മശാസ്ത്രം ജീവിതത്തിലേയ്ക്കു കൊണ്ടുവരുന്നതിന്നുള്ള കലയാണെന്നു പറയാം.

## ഗീതയുടെ വിഷയം

സ്വധർമ്മത്തിന്റെ കാര്യത്തിൽ സംശയാലുവും അജ്ഞാനം ബാധിച്ചവനും ദുഃഖസാഗരത്തിൽ നിമഗ്നനുമായ അർജ്ജുനനെ ഉദ്ധരിക്കുന്നതിന്നു് ആത്മജ്ഞാനമൊഴിച്ചു് മറെറാരു മാർഗ്ഗവും കാണായ്കയാൽ ഭഗവാനായ വാസുദേവൻ ദയാപുരസ്സരം ആത്മോപദേശം ചെയ്‌വാനാരംഭിച്ചു എന്നു് ശ്രീശങ്കരാചാര്യർ തന്റെ ഭാഷ്യാരംഭത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

ഇതിൽ ഒരു കാര്യം പ്രത്യേകം ഓർക്കണം. ഇവിടെ ആത്മജ്ഞാനം കൊണ്ടുവന്നിട്ടുള്ളതു് ഒരു ധാർമ്മികസമസ്യയ്ക്കു പരിഹാരം കണ്ടുപിടിക്കാനാണു്. ആ നിലയ്ക്കു് ഇതൊരു ധർമ്മശാസ്ത്രമാവേണ്ടതാണു്. പക്ഷേ, ഗീത പഠിപ്പിക്കുന്നതു് ആത്മവിദ്യയാണു്, ബ്രഹ്മവിദ്യയാണു്.

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി
മാ ശുചഃ. (18. 66)

എന്ന ഭഗവദ്വചനത്തിൽനിന്നു് ഇതു സ്പഷ്ടമാവുന്നുണ്ടു്. കൂടാതെ ഗീതയ്ക്കുള്ള തന്റെ അവതാരികയിൽ ആചാര്യസ്വാമികഠം വാസുദേവനെന്നും പരബ്രഹ്മമെന്നും പറയപ്പെടുന്ന പരമാ

ത്ഥ തത്ത്വത്തെയാണ് ഇതിൽ അഭിവ്യഞ്ജിപ്പിക്കുന്നതെന്നു പറഞ്ഞിട്ടുള്ളതും നാം ഓക്കണം.

ഗീതയുടെ ഓരോ അദ്ധ്യായത്തിൻേറയും ഒടുവിൽ ''ഇതി ശ്രീമദ് ഭഗവദ്ഗീതാസൂപനിഷത്സു ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ...'' എന്നു പറഞ്ഞിട്ടുള്ളതും ഗീതയുടെ തത്ത്വം മനസ്സിലാക്കാൻ സഹായകമാവുന്നുണ്ട്.

എങ്ങനെയാണ് ഗീത ഉപനിഷത്താവുന്നതു്? അത്യന്തം രഹസ്യവും സാധകനെ ദൈവസന്നിധിയിലെത്തിക്കാൻ സഹായകമാവുന്നതുമാണ് ഉപനിഷത്തു്. ഗീതയാകട്ടെ–

രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം സുസുഖം കർത്തുമവ്യയം.
(9. 2.)

എന്നു ഭഗവാൻതന്നെ പറഞ്ഞിട്ടുണ്ട്. ഗീതയിൽ അതുപദേശിക്കുന്ന കൃഷ്ണനെ ദൈവത്തിൻെറ മൂർത്തസ്വരൂപമായിട്ടാണ് സങ്കല്പിച്ചിരിക്കുന്നതു്. അതിനാൽ, അതു് പവിത്രവും ധർമ്മ്യവും അവ്യയവുമാണ്.

## ഗീത – ഒരു ശാസ്ത്രം

അതിൻെറ ദൈവികമായ ഉത്പത്തിയെ വിട്ടുകളയുന്നതായാൽത്തന്നെ ഗീത ദൈവികവിജ്ഞാനത്തെപ്പററിയുള്ള ഒരു പാഠപുസ്തകമാണെന്നു കരുതാം. ഉപനിഷത്തിലെ 'അയമാത്മാ ബ്രഹ്മ' (മാ. 1.2) എന്നതിന്നു തുല്യമായി ഗീതയിൽ 'വാസുദേവഃ സർവ്വമിതി' (7. 19.) എന്നു പറഞ്ഞിട്ടുണ്ട്. ഇവയിൽ ബ്രഹ്മം, വാസുദേവൻ എന്നീ പദങ്ങളെക്കൊണ്ടു വിവക്ഷിച്ചിട്ടുള്ളതു് ഒരേ വസ്തുവിനെയാണ്. നമ്മുടെ ഭാഷയിൽ അതു ദൈവമാണ്.

എല്ലാം ദൈവമാകുന്നു എന്നതു വിശ്വവ്യാപകവും നിർദ്ദേശകവും ആയ ഒരു പ്രസ്താവനാവാക്യമാണ്. അതിലെ ക്രിയയ്ക്കു് ഒരിക്കലും ഹാനി സംഭവിക്കുന്നില്ല. അതിനാൽ, കൃഷ്ണൻ പറയുന്നു: 'എൻെറ ദിവ്യങ്ങളായ വിഭൂതികൾക്കു് അററമില്ല. അവയുടെ വ്യാപ്തി സൂചിപ്പിക്കാൻവേണ്ടിമാത്രം ഇവിടെ ചിലതു പറഞ്ഞതാണ്. കൂടാതെ അതു മുഴുവനും അറിഞ്ഞതുകൊണ്ടു നിനക്കെന്തു കാര്യമാണുള്ളതു്?' ഇവിടെ നമ്മുടെ ലക്ഷ്യമായ വസ്തു–ദൈവം–ഏകവചനത്തിലാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. അങ്ങനെ പരിമിതമാണെങ്കിലും അതു് എല്ലാററിലുമുണ്ട്. തന്നിമിത്തം ഗീതയിൽ എല്ലാററിന്നും ഒരു ക്രമവും ആന്തരികമായ ഐക്യവും കാണുന്നുണ്ട്. ഭഗവാൻ പറയുന്നു: 'എല്ലാ വേദങ്ങളാലും അറിയപ്പെടാൻ യോഗ്യനായിട്ടുള്ളതു് ഞാൻ തന്നെയാണ്; വേദങ്ങളെ അറിയുന്നവൻ ഞാനാണ്, വേദാന്തത്തെ പ്രകടിപ്പിക്കുന്നവനും ഞാനാണ്.' (15.15.)

## ജ്ഞാനയോഗം

യുദ്ധം ചെയ്കയില്ലെന്നു പറഞ്ഞു വില്ലു താഴെ വെച്ച അർജ്ജുനനെ യുദ്ധംചെയ്യാൻ സന്നദ്ധനാക്കിയ കൃഷ്ണൻ ഗീതയിൽ ഉപദേശിച്ചതു കർമ്മയോഗമാണെന്നു പലരും കരുതുന്നു. എന്നാലതു ശരിയല്ല. കർമ്മവും ജ്ഞാനവും ഒരാളിൽ ഒരേ സമയത്തു് ഒത്തിരിക്കുക സാദ്ധ്യമല്ലെന്നു് ആചാര്യസ്വാമികൾ തൻെറ ഭാഷ്യങ്ങളിലെല്ലാം സ്പഷ്ടമാക്കിയിട്ടുണ്ട്. ഭഗവാൻതന്നെ പറയുന്നു: 'ഹേ അനഘാ, ഏററവും ഗുഹ്യമായ ഈ ശാസ്ത്രം ഞാൻ നിനക്കു പറഞ്ഞുതന്നു. ഹേ ഭാരതാ, ഇതു മനസ്സിലാക്കിയിട്ടു് മനുഷ്യൻ ബുദ്ധിമാനായിത്തീരണം; തൻെറ ജീവിതം സഫലമാക്കുകയും വേണം.' 'നീ എന്നിൽ മനസ്സുറപ്പിച്ചവനായും, എന്നിൽ ഭക്തിയുള്ളവനായും എന്നെ ആരാധിക്കുന്നവനായും ഭവിക്കുക. എന്നെ നമസ്കരിക്കു. ഇപ്രകാരം എന്നെ ശരണംപ്രാപിച്ചവനായി മനസ്സിനെ എന്നിൽ ഉറപ്പിച്ച നീ എന്നെത്തന്നെ പ്രാപിക്കും.' (9. 34). ഇതുതന്നെ ഒരു പ്രതിജ്ഞയോടുകൂടി, ''പ്രതിജാനേ പ്രിയോസി മേ'',(18.65)എന്നു് ഗീതയുടെ ഒടുവിൽ വീണ്ടും വരുന്നുണ്ട്.

അങ്ങനെ ഗീത ആദ്ധ്യാത്മികജീവിതത്തിന്നുള്ള സാധനങ്ങളായി ദൈവത്തേയും, ഭക്തി അഥവാ ദൈവത്തോടുള്ള പ്രേമം എന്ന മനുഷ്യൻെറ കർത്തവ്യത്തേയും പററിയാണ് പറഞ്ഞിട്ടുള്ളതു്. ഈ പ്രേമത്തിന്നു യോഗം, എന്നു വെച്ചാൽ ഐക്യം,ആവശ്യമാണ്. അതിനാൽ, ഗീതയെ യോഗശാസ്ത്രം എന്നു പറയുന്നു. ദൈവത്തോടുള്ള ഈ ഐക്യംകൊണ്ടു് നമുക്കു് ശാന്തിയും സുരക്ഷിതത്വവും ലഭിക്കുന്നു.

ദൈവമുണ്ടെന്നറിക, ആ ദൈവത്തോടു് ഐക്യം പ്രാപിക്കുക – ഇവ രണ്ടും രണ്ടു കാര്യ

ങ്ങളാണ്. ദൈവത്തിന്റെ സത്യസ്ഥിതി സാധനകളെക്കൊണ്ടനുഭവപ്പെടുത്തുക എന്ന താണ് യോഗശാസ്ത്രം എന്ന നിലയിൽ ഗീത കൊണ്ടു സാധിക്കേണ്ടതു്. എന്നാൽ, ഗീത താത്ത്വികമായ സ്വതന്ത്രചിന്തനം അനുവദിക്കു ന്നില്ല. അതു പഠിക്കാനാഗ്രഹിക്കുന്നവർക്ക് ശ്രീകൃഷ്ണനിൽ അചഞ്ചലമായ വിശ്വാസം വേണം. ''ഇതു് കേൾക്കാനാഗ്രഹമില്ലാത്ത വനോടോ തന്റെ ഭക്തനല്ലാത്തവനോടോ ഇതു പറയരുതെ''ന്നു് ഭഗവാൻതന്നെ വിലക്കിയി ട്ടുണ്ടു്. (18. 67)

ആറാമദ്ധ്യായത്തിന്റെ ഒടുവിൽ ഈ യോഗിയുടെ സ്ഥിതി വിശദമായി വിവരി ച്ചിട്ടുണ്ടു്: ''യോഗി എപ്പോഴും സ്ഥിരചിത്തനാ യിരിക്കും; എല്ലാ കാമനകളേയും സഹജമായി സന്ന്യജിച്ചിരിക്കും. കാററില്ലാത്ത സ്ഥലത്തു വെച്ച വിളക്കിന്റെ നാളമെന്നപോലെ ആ യോഗിയുടെ സ്ഥിതി അവിചലമായിരിക്കും. ലോകത്തിൽ സംഭവിക്കുന്ന കാര്യങ്ങൾക്കോ സ്വന്തം മനസ്സിലുളവാകുന്ന വിചാരതരംഗ ങ്ങൾക്കോ ആ യോഗിയെ അലട്ടാൻ കഴി യില്ല. പതുക്കെ പതുക്കെ ദൃഢതാപൂർവ്വം പ്രയ ത്നിക്കുന്നതായാൽ ക്രമേണ ഈ യോഗം പ്രാപി ക്കാവുന്നതാണ്.''

ഇന്ദ്രിയങ്ങളുടെ തലത്തിൽ ജീവിക്കുന്ന വർക്കുള്ള സ്ഥിതി അന്ധകാരമയമായി തോന്നി യേക്കാം എന്നു ഭഗവാൻതന്നെ പറഞ്ഞിട്ടുണ്ടു്. (2. 69)

എന്നാൽ, ഇതുവരെ പറഞ്ഞതു് ആത്യന്തി കമായ ആത്മൈക്യത്തെപ്പററിയല്ല. അതിന്നു് ഒരു തരത്തിലുള്ള ക്രമവുമില്ല. ഓരോ വ്യക്തിയു ടേയും കഴിവിന്നും ദൈവാനുകൂല്യത്തിന്നും അനുസരിച്ച വിധത്തിലാണ് അതു സഫല മാവുക. ഈ പുരോഗമനം ദൈവത്തിലേയ്ക്കുള്ള തല്ല, പ്രത്യുത ദൈവത്തിന്റെ പരിധിക്കുള്ളിൽ തന്നെയുള്ളതാണ്.

## താരതമ്യം

ഈ പ്രക്രിയയിലെ ക്രമപ്രവൃദ്ധമായ നാലവസ്ഥകളെ മധുസൂദനസരസ്വതിയുടെ ഗൂഢാർത്ഥദീപിക എന്ന ഗീതാവ്യാഖ്യാനത്തിൽ ബ്രഹ്മവിത്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ് വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നിങ്ങിനെ വിവരിച്ചിട്ടുണ്ടു്. ഇവരെല്ലാം ആത്മജ്ഞാനി കൾതന്നെ. എന്നാൽ, അവരെ തരം തിരിച്ചി ട്ടുള്ളതു് ബാഹ്യജീവിതത്തിലെ കർമ്മങ്ങളുടെ തോതനുസരിച്ചാണ്; അഥവാ ആന്തരിക ജീവിതത്തിന്റെ അഗാധതയുടെ തോതനുസ രിച്ചാണ്.

## ബ്രഹ്മവിത്

ഗീതയിൽ ബ്രഹ്മവിത് എന്നു പറഞ്ഞിട്ടു ള്ളതു സ്ഥിതപ്രജ്ഞനെയാണ്. അയാൾക്കു ബാഹ്യസുഖങ്ങളേയോ ലൌകികവിജയങ്ങ ളേയോ ആശ്രയിച്ചല്ല ശാന്തി അനുഭവപ്പെടു ന്നതു്. നാനാഭാഗങ്ങളിൽനിന്നും വെള്ളം ഒഴുകി വന്നാലും യാതൊരു ഭേദവും കൂടാതെ സ്ഥിതി ചെയ്യുന്ന സമുദ്രത്തോടാണ് അയാളെ ഉപമി ച്ചിരിക്കുന്നതു്. (2. 55 – 72.) അഞ്ചാമദ്ധ്യായ ത്തിലും ഇതിനെ വർണ്ണിച്ചിട്ടുണ്ടു്. ''അയാൾ പ്രിയം ലഭിക്കുമ്പോൾ സന്തോഷിക്കയോ അപ്രിയം വരുമ്പോൾ ദുഃഖിക്കുകയോ ചെയ്യു ന്നില്ല. സ്ഥിരബുദ്ധിയുള്ളവനും മോഹനിവൃ ത്തനുമായ ബ്രഹ്മവിത് ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു. (5. 20)

അയാളുടെ ഈ അനാസക്തിക്കു കാരണം അയാൾ സുഖമനുഭവിക്കുന്നതു് അകത്തു നിന്നാണ്, സ്വഹൃദയത്തിൽ നിന്നാണ്, അയാൾ ബാഹ്യസുഖങ്ങളെ ആശ്രയിച്ചി രിക്കുന്നില്ല എന്ന വസ്തുതയാണ്. ഭഗവാൻ പറയുന്നു: ''ആന്തരികമായ സുഖമനുഭവിക്കു കയും, അകത്തു് ശാന്തി കുടികൊള്ളുകയും, ആത്മജ്ഞാനം സിദ്ധിക്കുകയും ചെയ്ത യോഗി ബ്രഹ്മരൂപനായിത്തീർന്നു് ബ്രഹ്മനിർവ്വാണം പ്രാപിക്കുന്നു.'' (5. 24)

## ബ്രഹ്മവിദ്വരൻ

ഈ സ്വയംപൂർണ്ണത അടുത്ത പടിയിലെ ത്തുമ്പോൾ ആ യോഗിയെ ബ്രഹ്മവിദ്വരൻ എന്നു പറയുന്നു. ഗീതയിൽ ആ സ്ഥിതിയെ വിവരിച്ചിട്ടുള്ളതു് ഇപ്രകാരമാണ്:

യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ.
നൈവ തസ്യ കൃതേനാർത്ഥോ നാകൃതേനേഹ കശ്ചന
ന ചാസ്യ സർവ്വഭൂതേഷു കശ്ചിദർത്ഥവ്യപാശ്രയഃ.

(3 – 17, 18.)

ഈ സ്ഥിതിയിലെത്തിയ യോഗി നിശ്ചിന്തനായി ജീവിതം നയിക്കുന്നു. അയാൾക്കു വീടോ കുടുംബമോ ഇല്ല. എപ്പോഴും ചുററി സഞ്ചരിക്കും. അയാളുടെ ആശ്രയസ്ഥാനം ദൈവം മാത്രമാണ്. പന്ത്രണ്ടാമദ്ധ്യായത്തിൽ അത്തരം ഭക്തൻ തനിക്കു പ്രിയനാണെന്നു ഭഗവാൻ പറഞ്ഞിട്ടുണ്ട്. അതിന്നു മുമ്പായി,

> യസ്മാന്നോദ്വിജതേ ലോകോ
> ലോകാന്നോദ്വിജതേ ച യഃ
> ഹർഷാമർഷഭയോദ്വേഗൈർ–
> മുക്തോ യഃ സ ച മേ പ്രിയഃ. (12. 15)

എന്നു പറഞ്ഞതും ഇത്തരം യോഗിയെപ്പററിയാണ്.

## ബ്രഹ്മവിദ്വരീയാൻ

ഈ സ്ഥിതിയിലെത്തിയ യോഗിയുടെ ആത്മബോധം മുന്നേതിലധികം അഗാധമാണ്. ത്രിഗുണാതീതനായ ഈ യോഗി മററാരെങ്കിലും ഉണർത്തിക്കൊണ്ടുവന്നാലല്ലാതെ ബോധാവസ്ഥയിലേയ്ക്കു വരികയില്ല. ദേഹസമുദ്ഭവങ്ങളായ ത്രിഗുണങ്ങളേയും അതിക്രമിച്ച ദേഹി ജനനമരണാദി ദുഃഖങ്ങളിൽനിന്നു മുക്തനായി അമൃതത്വം അനുഭവിക്കുന്നു. (14. 20)

## ബ്രഹ്മവിദ്വരിഷ്ഠൻ

അന്തിമാവസ്ഥയിലെത്തിയ യോഗി ഒരിക്കലും ബോധാവസ്ഥയിലേയ്ക്കു വരുന്നില്ല. അയാൾ അവ്യയമായ പദം പ്രാപിക്കുന്നു. ''ആ സ്ഥാനത്തെ സൂര്യനോ ചന്ദ്രനോ അഗ്നിയോ പ്രകാശിപ്പിക്കേണ്ടതില്ല. എന്റെ ആ ഉത്തമപദം പ്രാപിച്ച യോഗികൾ തിരികെ വരുന്നില്ല.'' (15. 6) 'അവ്യക്തമെന്നും അക്ഷരമെന്നും പറയുന്ന അതിനെ പരമഗതി എന്നും പറയുന്നു. എന്റെ ആ പരമധാമത്തെ പ്രാപിച്ചവൻ തിരിച്ചുവരുന്നില്ല.' (8. 21) എന്നും ഭഗവാൻ പറഞ്ഞിട്ടുണ്ട്.

ഇതുവരെ വിവരിച്ചതെല്ലാം സാധകന്മാരുടെ അനുഭവങ്ങളാണ്. കേവലം സങ്കുചിതമായ വാഗ്വാദമല്ല. കേവലം സത്കർമ്മങ്ങളെക്കൊണ്ടോ തീർത്ഥാടനംകൊണ്ടോ നേടാമെന്നു നമ്മുടെ പൂർവ്വികന്മാർ സങ്കല്പിച്ചിരുന്ന സ്വർഗ്ഗമൊന്നും ഗീതയിലില്ല.

ഇതവസാനിപ്പിക്കുന്നതിന്നു മുമ്പായി ഒന്നുരണ്ടു കാര്യംകൂടി വിശദീകരിക്കേണ്ടതുണ്ട്.

ഇന്ന് ആദ്ധ്യാത്മികഗുരു എന്നു നടിക്കുന്നവർ നാട്ടിലെങ്ങും സുലഭമാണ്. അവർ സാധാരണ ജനങ്ങൾക്കു പല ഉപദേശങ്ങളും നല്കുന്നുണ്ട്. അതെല്ലാം കേട്ടു ക്ഷണികവൈരാഗ്യം വന്നു പലരും ഒരുതരം ആലസ്യത്തിന്നും ആത്മവഞ്ചനയ്ക്കും അടിമപ്പെട്ടു ജീവിതം നയിക്കുന്നു.

ആദ്ധ്യാത്മികജീവിതത്തിന്ന് ആദ്യമായി വേണ്ടതു് ആന്തരികപ്രചോദനമാണ്. അല്ലെങ്കിൽ അതു ഹാനികരമാവാനിടയുണ്ട്. ദൈവികപ്രേമവും ജ്ഞാനവും സ്വീകരിക്കുന്നതിന്ന് മനസ്സിനെ തയാററാക്കണം. അതു സാധിക്കാതെ യോഗിയോ സമാധിസ്ഥനോ ആവാമെന്നു കരുതുന്നതു് വെറും വ്യാമോഹമാണ്. അതിന്ന് ആത്മപീഡനമോ, ആത്മപ്രേമമോ സഹായകമാവില്ല; കർമ്മമോ കർമ്മാഭാവമോ ഉപയോഗപ്രദമാവില്ല. ഭഗവാൻ പറയുന്നു:

> ന കർമ്മണാമനാരംഭാന്നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ
> ന ച സന്ന്യസനാദേവ സിദ്ധിം സമധിഗച്ഛതി. (3. 4)

> കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ
> ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ. (3. 6)

ആന്തരികമായ സുഖമനുഭവപ്പെടുമ്പോഴേ ബാഹ്യജീവിതത്തിന്റെ ആകർഷണം അവസാനിക്കൂ. അല്ലാതെ ഇന്ദ്രിയങ്ങളെ ഒതുക്കി നിർത്തിയതുകൊണ്ടോ നിർബ്ബന്ധംകൊണ്ടോ ഇതു സാധ്യമാവില്ല. ലോകം ദുഃഖപൂർണ്ണമാണെന്നു കണ്ടു് അതിൽനിന്നോടിപ്പോവാനാഗ്രഹിക്കുന്നവന്ന് നിഷേധാത്മകമായ ആ സ്ഥാനത്തേയ്ക്കു വിധായകമായ് ഒന്നു കൊണ്ടുവരാൻ സാധിച്ചാലേ വിജയം കൈവരൂ. ഭഗവാൻ പറയുന്നു:

> വിഷയാ വിനിവർത്തന്തേ നിരാഹാരസ്യ ദേഹിനഃ
> രസവർജ്ജം, രസോഽപ്യസ്യ പരം ദൃഷ്ട്വാ നിവർത്തതേ. (2. 59)

ശാങ്കരഭാഷ്യത്തിന്റെ ഉപക്രമണികയിലെ രണ്ടുമൂന്നു വാക്യങ്ങളോടുകൂടി ഈ പഠനം അവസാനിപ്പിക്കാം: ''ഗീതാശാസ്ത്രം എല്ലാ വേദാർത്ഥങ്ങളുടേയും സാരമാകുന്നു, അതിനെ

മനസ്സിലാക്കാൻ വളരെ പ്രയാസവുമാണ്. അതിലെ സാരോപദേശങ്ങളെ വിശദമാക്കുന്നതിന്നു് അനേകം വ്യാഖ്യാതാക്കന്മാർ അതിനെ പദംപ്രതി വ്യാഖ്യാനിച്ചു് പരിശോധിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം ലൌകികന്മാരെ അന്യോന്യവിരുദ്ധങ്ങളായ അർത്ഥങ്ങളെ പഠിപ്പിക്കുന്നതായും അനേകാർത്ഥങ്ങളോടുകൂടിയവയായും കാണപ്പെടുന്നു...ചുരുക്കിപ്പറയുന്നതായാൽ ഈ ശാസ്ത്രംകൊണ്ടുള്ള പ്രയോജനം പരമപദപ്രാപ്തിയും സംസാരത്തിൽനിന്നും തത്കാരണത്തിൽനിന്നുമുള്ള നിവൃത്തിയുമാകുന്നു. അതു സർവ്വകർമ്മസന്ന്യാസപൂർവ്വകമായിട്ടുള്ള ആത്മജ്ഞാനനിഷ്ഠാരൂപമായ ധർമ്മാചരണംകൊണ്ടു് ഉണ്ടാവുന്നു.''

---

# ശാക്തതന്ത്രം – 2. മകാരപഞ്ചകം

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ശക്തിസ്വരൂപിണിയായ കുണ്ഡലിനിയെ ഉണർത്തി ശിവസ്വരൂപനായ ജീവനോടു ചേർക്കുന്നതിനുള്ള കൗളന്മാരുടെ യുക്തികളെക്കുറിച്ചാണു് ഇനി ചിന്തിക്കേണ്ടതു്. മൂലാധാരത്തിലാണല്ലോ കുണ്ഡലിനി ഉറങ്ങുന്നതു്. ഗുദത്തിനു രണ്ടു വിരൽ മുകളിലും ലിംഗത്തിനു രണ്ടു വിരൽ താഴെയുമുള്ള പ്രദേശമാണു് മൂലാധാരം. എല്ലാ നാഡികൾക്കും മൂലമായ കന്ദമുള്ളതുകൊണ്ടാണു് അതിനു മൂലാധാരമെന്ന പേരു സിദ്ധിച്ചതു്. ഈ മൂലാധാരത്തിൽ അധോമുഖമായി സ്വയംഭൂലിംഗം സ്ഥിതിചെയ്യുന്നുവെന്നും, ആ ലിംഗത്തെ മൂന്നര ചുററു ചുററി അതിന്റെ മുഖം – ബ്രഹ്മരന്ധ്രം – മറച്ചുകൊണ്ടു് സർപ്പാകൃതിയിൽ അധോമുഖിയായി കുണ്ഡലിനി ഉറങ്ങുന്നുവെന്നുമാണു താന്ത്രികന്മാരുടെ സങ്കല്പം.

തസ്യോർദ്ധ്വേ ബിസതന്തുസോദരലസത്–
സൂക്ഷ്മാ ജഗന്മോഹിനീ
ബ്രഹ്മദ്വാരമുഖം മുഖേന മധുരം
സംച്ഛാദയന്തീ സ്വയം
ശംഖാവർത്തനിഭാ നവീനചപലാ–
മാലാവിലാസാസ്പദാ
സുപ്താ സർപ്പസമാ ശിവോപരിലസത്–
സാർദ്ധത്രിവൃത്താകൃതിഃ.

'സ്വയംഭൂലിംഗത്തിന്റെ മേൽ താമരനൂലുപോലെ വളരെ സൂക്ഷ്മമായിരിക്കുന്നതും ലോകത്തെ മോഹിപ്പിക്കുന്നതും മിന്നൽപ്പിണർപോലെ പ്രകാശിക്കുന്നതും മൂന്നര ചുററോടുകൂടിയിരിക്കുന്നതുകൊണ്ടു് ശംഖിന്റെ പിരിപോലെ തോന്നുന്നതും സർപ്പാകൃതിയിലുള്ളതുമായ ആ കുണ്ഡലിനീശക്തി സ്വയംഭൂലിംഗത്തെ തന്റെ മുഖംകൊണ്ടു മറച്ചുകൊണ്ടു് ആ ലിംഗത്തിൽത്തന്നെ ഉറങ്ങിക്കിടക്കുന്നു.' എന്നു കുണ്ഡലിനിയുടെ സുപ്താവസ്ഥയെക്കുറിച്ചു 'ഷട്ചക്രനിരൂപണ'ത്തിൽ വിവരിച്ചിരിക്കുന്നു. ഈ കുണ്ഡലിനിയെ ഉണർത്തുന്നതിനു യോഗതന്ത്രാദിശാസ്ത്രങ്ങളിൽ അനേകം സാധനാക്രമങ്ങൾ ഉപദേശിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ കൗളന്മാർ മകാരപഞ്ചകംകൊണ്ടു കുണ്ഡലിനിയെ ഉണർത്തി മുക്തിസുഖം അനുഭവിക്കുവാനാണുപദേശിക്കുന്നതു്.

മദ്യം മാംസഞ്ച മീനഞ്ച മുദ്രാ മൈഥുനമേവ ച
മകാരപഞ്ചകം പ്രാഹുര്യോഗിനാം മുക്തിദായകം.

എന്ന പ്രമാണംവഴി, മദ്യം, മാംസം, മത്സ്യം, മുദ്ര, മൈഥുനം ഇവയഞ്ചും മുക്തിദായകമാണെന്നു കൗളന്മാർ പ്രഖ്യാപിക്കുന്നു. ഈ മകാരപഞ്ചകമാണു ജനങ്ങളുടെ ഇടയിൽ ശാക്തേയന്മാരെക്കുറിച്ചുള്ള അവജ്ഞയ്ക്കു കാരണമായി ചൂണ്ടിക്കാണിക്കുന്നതു്. ഇതിന്റെ വാച്യാർത്ഥത്തെ അംഗീകരിച്ചു് മദ്യമാംസാദികൾകൊണ്ടു ശക്തിപൂജ നടത്തുന്ന ഒരു സമ്പ്രദായം ഇന്നും നിലവിലുണ്ടു്. പക്ഷേ അതു രഹസ്യമായി നടത്തുന്നതിനാൽ അങ്ങനെയുള്ള ശാക്തേയന്മാരെ തിരിച്ചറിയുവാൻ വളരെ പ്രയാസമാണു്.

അന്യാസ്തു സകലാ വിദ്യാഃ പ്രകടാ ഗണികാ ഇവ
ഇയന്തു ശാംഭവീവിദ്യാ ഗുപ്താ കുലവധൂരിവ.

'മററുള്ള വിദ്യകളെല്ലാം വേശ്യകളെപ്പോലെ എല്ലാവരുടേയും മുൻപിൽ പ്രകടിപ്പിക്കപ്പെട്ടന്നു. എന്നാൽ ഈ ശാംഭവീവിദ്യയാകട്ടെ കുലവധുവിനെപ്പോലെ ഗോപനം ചെയ്യപ്പെടുന്നു,' എന്നാണു ശാക്തേയന്മാരുടെ സിദ്ധാന്തം. കൗളന്മാരിൽ പൂർവ്വകൗളന്മാരെന്നും ഉത്തരകൗളന്മാരെന്നും രണ്ടു പിരിവുണ്ട്. അവരിൽ ഉത്തരകൗളന്മാർ ശിവനെ ഭൈരവരൂപത്തിലും ശക്തിയെ ഭൈരവീരൂപത്തിലും സങ്കല്പിച്ച് മദ്യമാംസാദികളായ ഉപചാരങ്ങൾകൊണ്ടു പൂജിക്കുന്നു. ഇൻഡ്യയുടെ കിഴക്കുഭാഗത്തുള്ള ബങ്കാൾ, ആസ്സാം തുടങ്ങിയ സ്ഥലങ്ങളിൽ ആ സമ്പ്രദായം ഇന്നും നിലനിന്നു വരുന്നതായി പറയപ്പെടുന്നു. ടിബററിലുള്ള തന്ത്രാനുഷ്ഠാനങ്ങളുടെ സ്വാധീനംകൊണ്ടാണ് ഉത്തരകൗളന്മാർ മദ്യമാംസാദികൾകൊണ്ടു പൂജ നടത്തുന്നതെന്നു ചില ഗവേഷകന്മാർക്കഭിപ്രായമുണ്ട്. ഏതായാലും മദ്യമാംസാദികൾകൊണ്ടു ശക്തിപൂജ നടത്തുന്നവരെക്കുറിച്ച് സജ്ജനങ്ങളുടെ ഇടയിൽ നല്ല അഭിപ്രായമില്ല. എന്നു മാത്രമല്ല, അതു ശാസ്ത്രത്തിനും സദാചാരത്തിനും യോജിച്ചതല്ല എന്നുകൂടി അവർ പ്രഖ്യാപിക്കുന്നുമുണ്ട്. എന്നാൽ ഇന്നു ചില ഭൗതികവാദികൾ ശാക്തേയന്മാരല്ലെങ്കിലും മകാരപഞ്ചകംകൊണ്ടേ മനുഷ്യനുത്കർഷം ഉണ്ടാകുകയുള്ളു എന്നു വാദിക്കുന്നു. അവരുടെ ദൃഷ്ടിയിൽ മനുഷ്യജന്മത്തിൻെറ ഉദ്ദേശ്യം ഇഹലോകത്തിൽത്തന്നെ സുഖിക്കുക എന്നുള്ളതാണ്. അതിനു മദ്യം, മാംസം, മത്സ്യം, മുദ്ര, മൈഥുനം ഈ സാധനങ്ങൾ അത്യന്താപേക്ഷിതമാണെന്നുകൂടി ആ ഭൗതികവാദികൾ വാദിക്കുന്നു. പക്ഷേ താന്ത്രികശാക്തേയന്മാർ മദ്യമാംസാദികൾകൊണ്ട് ഇഷ്ടദേവതയേയാണുപാസിക്കുന്നത്. എന്നാൽ അഭിനവഭൗതികശാക്തേയന്മാരോ, 'സ്വദേഹദേവതയേയും'!

ശിവശക്ത്യൈക്യദർശനം അവാങ്മനോഗോചരമായ ഒരു അനുഭൂതിയാണ്. സദാചാരംകൊണ്ടു പരിശുദ്ധി നേടിയ സുകൃതികൾക്കു മാത്രമേ അതനുഭവപ്പെടുകയുള്ളു. സദാചാരത്തിൽ യമത്തിനും നിയമത്തിനും എല്ലാ മതാവലംബികളും ഒരുപോലെ പ്രാധാന്യം കൊടുത്തിട്ടുണ്ടല്ലൊ. മൃഗീയവാസനയിൽനിന്നു ദൈവികഭാവത്തിലെത്തുന്നതിനുള്ള ഉപായമാണു യമനിയമാദികൾ. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം ഇവ യമവും; ശൗചം, സന്തോഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം എന്നിവ നിയമവുമാണ്. ഇവ രണ്ടും എല്ലാ ശക്തിസാധകന്മാരും അവശ്യം അനുഷ്ഠിക്കേണ്ടതാണല്ലോ. അങ്ങനെ ചെയ്യാതെ മത്സ്യമാംസാദി നിഷിദ്ധസാധനങ്ങൾകൊണ്ട് ഈശ്വരനെ പൂജിച്ചാൽ അവക്ക് ഈ വ്യാവഹാരികലോകത്തുപോലും പരിശുദ്ധിയും ഉത്കൃഷ്ടഭാവനയും ഉണ്ടാകുകയില്ല എന്നുള്ളതു തീർച്ചയാണ്.

പരദ്രവ്യേഷു യോഽന്ധശ്ച പരസ്ത്രീഷു നപുംസകഃ
പരാപവാദേ യോ മൂകഃ സർവ്വദാ വിജിതേന്ദ്രിയഃ
തസ്യൈവ ബ്രാഹ്മണസ്യാത്ര വാമേ സ്യാദധികാരിതാ.

എന്നാണ് കൗളമാർഗ്ഗത്തിലുള്ള സാധകൻെറ അധികാരിതയേയും ലക്ഷണത്തേയും കുറിച്ചു തന്ത്രശാസ്ത്രത്തിൽ പ്രതിപാദിച്ചിരിക്കുന്നതു്. ''മററുള്ളവരുടെ ധനത്തിൽ ആഗ്രഹവും അന്യസ്ത്രീകളിൽ അഭിവാഞ്ഛയും കൗളസാധകൻ ഉപേക്ഷിക്കണം. അന്യരെക്കുറിച്ച് അപവദിക്കുവാൻ പാടില്ല. എപ്പോഴും സാധകനു് ഇന്ദ്രിയനിയന്ത്രണം ഉണ്ടായിരിക്കണം.'' എന്നാണല്ലോ ഈ തന്ത്രശ്ലോകങ്ങൾ ഉപദേശിക്കുന്നതു്. ഇത്രയുംകൊണ്ട്, കൗളാചാരത്തിലെ മകാരപഞ്ചകത്തിൻെറ വാച്യാർത്ഥം സ്വീകരിക്കുന്നതു ശരിയല്ല എന്നും അതിൻെറ ലക്ഷ്യാർത്ഥം സാധകന്മാർ സ്വീകരിക്കണമെന്നും നിശ്ചയിക്കാവുന്നതാണ്. അതിനാലാണു മകാരപഞ്ചകം ആഭ്യന്തരമായ അനുഷ്ഠാനങ്ങളുടേയും അനുഭൂതിയുടേയും പ്രതീകങ്ങളാണെന്നു മഹാന്മാർ ഉപദേശിക്കുന്നതു്. എന്നാൽ അതു ശ്രവിക്കാതെ ഈ മകാരപഞ്ചകത്തിൻെറ ബാഹ്യാർത്ഥം ഗ്രഹിച്ചു താമസമായ പൂജ നടത്തുന്ന സാധകനു പരിശുദ്ധിയോ ശാന്തിയോ ഒരു വിധത്തിലും ഉണ്ടാകുകയില്ല എന്നുള്ള വസ്തുത ഉത്തരകൗളന്മാർ ചിന്തിക്കുന്നില്ല. അതിനാൽ സാത്ത്വികന്മാരായ പൂർവ്വകൗളന്മാർ മകാരപഞ്ചകത്തെക്കുറിച്ച് പ്രതിപാദിച്ചിട്ടുള്ള തന്ത്രഭാഗത്തിലേക്കും നമുക്കു് ഒന്നു ശ്രദ്ധിക്കാം.

## മദ്യം

മദ്യശബ്ദത്തിനു് കള്ളു്, ചാരായം മുതലായ മാദകദ്രവ്യം എന്നാണല്ലൊ അർത്ഥം. ആവക സാധനങ്ങൾ ശരീരത്തിനും മനസ്സിനും അനാരോഗ്യവും മാലിന്യവും ഉണ്ടാക്കുന്ന നിഷിദ്ധവസ്തുക്കളാകുന്നു. 'ന സുരാം പിബേത്'' എന്നു് മദ്യപാനത്തെ വേദം നിഷേധിക്കുന്നുണ്ടു്. മദ്യപാനം അഞ്ചു മഹാപാപങ്ങളിലൊന്നായി എല്ലാ സ്മൃതികാരന്മാരും പ്രഖ്യാപിക്കുന്നു. അതിനാൽ മുക്തിക്കുവേണ്ടി കൗളാചാര്യന്മാർ നിർദ്ദേശിക്കുന്ന മദ്യം ലൗകികമായ മാദകപദാർത്ഥമല്ലെന്നു നിസ്സംശയം തീരുമാനിക്കാവുന്നതാണു്. അതിൻെറ ഗൂഢവും തത്ത്വപരവുമായ അർത്ഥം, സഹസ്രാരപത്മത്തിൽനിന്നു് ഊറിവരുന്ന സുധാരസമെന്നാണു്. യോഗികൾ ഖേചരീമുദ്ര ബന്ധിച്ചു് സഹസ്രാരത്തിൽനിന്നു് ഊറിവരുന്ന അമൃതം സേവിക്കാറുണ്ടു്. നാക്കിൻെറ അടിവശത്തുള്ള സിരമുറിച്ചു് ചാലനദോഹനാദിക്രിയകൊണ്ടു് ആ നാക്കിനെ സംസ്കരിച്ചു് ഉൾനാക്കിൽക്കൂടി ഉള്ളിലേയ്ക്കു കടത്തി സുഷുമ്നാമുഖത്തു— മൂക്കിനു മുകളിൽ രണ്ടു പുരികങ്ങളുടേയും നടുക്കു് — ഉറപ്പിച്ചു് ഭ്രൂമദ്ധ്യത്തിൽ ദൃഷ്ടിചേർത്തു ധ്യാനിക്കുന്നതാണു് ഖേചരീമുദ്ര.

> കപാലകുഹരേ ജിഹ്വാ പ്രവിഷ്ടാ വിപരീതഗാ
> ഭ്രുവോരന്തർഗതാ ദൃഷ്ടിർമുദ്രാ ഭവതി ഖേചരീ.

എന്നാണു ഖേചരീമുദ്രയെക്കുറിച്ചു് 'ഗോരക്ഷാപദ്ധതി'യിൽ നിർവ്വചിച്ചിരിക്കുന്നതു്.

> ജിഹ്വാപ്രവേശസംഭൂതവഹ്നിനോത്പാദിതഃ ഖലു
> ചന്ദ്രാത്സ്രവതി യസ്സാരഃ സാ സ്യാദമരവാരുണീ.

'ചിദ്ഗുഹ'എന്നുകൂടി പേരുള്ള സുഷുമ്നാമുഖത്തു നാക്കു പ്രവേശിക്കുമ്പോൾ ഉണ്ടാകുന്ന ചൂടു നിമിത്തം ശിരസ്സിലുള്ള യോഗിപ്രസിദ്ധമായ ചന്ദ്രമണ്ഡലത്തിൽനിന്നു് അമൃതു് ഊറിവരും. ആ അമൃതു് അമരവാരുണി എന്നു പറയപ്പെടുന്നു.'' ഈ അമരവാരുണിയാണു് കൗളന്മാർ മോക്ഷദായകമായി ഉപദേശിക്കുന്ന മദ്യം. അതിനു് സോമരസം, മധു, അമൃതം, തുടങ്ങി പല പേരുകളുമുണ്ടു്. ഖേചരീമുദ്രകൊണ്ടു് സുഷുമ്നാമുഖം അടയ്ക്കുമ്പോൾ ഇഡയിലും പിംഗളയിലും കൂടിയുള്ള ശ്വാസപ്രശ്വാസഗതി നിരോധിക്കപ്പെടും. അപ്പോൾ പ്രാണൻ സുഷുമ്നയിൽ പ്രവേശിക്കുകയും കുണ്ഡലിനീശക്തി ഉണർന്നു് സഹസ്രാരപത്മത്തിൽ എത്തി ശിവനോടു സമ്മേളിക്കുകയും ചെയ്യും. ശിവശക്തികളുടെ ഐക്യരൂപമായ അദ്വൈതാനുഭൂതി—സമാധിസുഖം—അതുകൊണ്ടു് സാധകനു് അനുഭവപ്പെടുന്നതാണു്. ഖേചരീമുദ്രകൊണ്ടു് ഉണ്ടാകുന്ന അമൃതാസ്വാദനത്തോടൊപ്പം സമാധിസുഖവും സിദ്ധിക്കും. അതുകൊണ്ടു് മദ്യം എന്ന ശബ്ദംകൊണ്ടു് ഖേചരീമുദ്രനിമിത്തമുണ്ടാകുന്ന അമൃതപാനവും സമാധിസ്ഥിതിയുംകൂടി ഗ്രഹിക്കപ്പെടണം.

> വ്യോമപങ്കജനിഷ്യന്ദസുധാപാനരതോ നരഃ
> മധുപായീ സമഃ പ്രോക്തസ്ത്വിതരേ മദ്യപായിനഃ.

എന്നുള്ള കുളാർണ്ണവതന്ത്രവാക്യത്തിൽ സഹസ്രാരപത്മത്തിൽനിന്നു് ഊറിവരുന്ന സുധ ആസ്വദിക്കുന്ന മനുഷ്യൻ മധുപാനം ചെയ്യുന്നവനും മററുള്ളവരെല്ലാം മദ്യപാനം ചെയ്യുന്നവരും ആണെന്നു് വ്യക്തമായി പറയുന്നു.

> ജിഹ്വയാ ഗളസംയോഗാത് പിബേത്തദമൃതം തദാ
> യോഗിഭിഃ പീയതേ തത്തു ന മദ്യം ഗൗഡപൈഷ്ടികം.

എന്ന ഗന്ധർവ്വതന്ത്രവാക്യം, യോഗികൾ പാനം ചെയ്യുന്ന മദ്യം ശർക്കരയിൽനിന്നോ ധാന്യങ്ങളിൽനിന്നോ ഉണ്ടാക്കുന്ന സാധാരണമദ്യം അല്ലെന്നും അതു ഖേചരീമുദ്രകൊണ്ടു് ലഭിക്കുന്ന അമൃതം ആണെന്നും സ്പഷ്ടമായി പറയുന്നുണ്ടു്. ഇത്രയുംകൊണ്ടു് കൗളമതം മോക്ഷദായകമായി പുകഴ്ത്തുന്ന മദ്യം ഏററവും പരിശുദ്ധമായ സുധാരസമാണെന്നു് സിദ്ധിക്കുന്നുണ്ടല്ലോ. ഇതുപോലെ യോഗശാസ്ത്രങ്ങളിൽ സാങ്കേതികപദങ്ങൾകൊണ്ടു് ഗൂഢാർത്ഥത്തെ പ്രകാശിപ്പിക്കുന്ന ശൈലി ധാരാളം കാണപ്പെടുന്നു.

> ഗോമാംസം ഭക്ഷയേന്നിത്യം പിബേദമരവാരുണീം
> കുലീനം തമഹം മന്യേ ഇതരേ കുലഘാതകാഃ.

എന്നു് ഗോരക്ഷാപദ്ധതിയിൽ പറയുന്ന ശ്ലോകം അതിനു തെളിവാണു്. 'ദിവസവും ഗോമാംസം ഭക്ഷിക്കുകയും അമരവാരുണി—മദ്യം — സേവിക്കുകയും ചെയ്യുന്ന മനുഷ്യനെ മാത്രമേ ഞാൻ കുലീനൻ എന്നു വിചാരിക്കയുള്ളു. അങ്ങനെ അല്ലാത്തവരെല്ലാം സത്കുലത്തിൽ ജനിച്ചിട്ടും ജന്മം വ്യർത്ഥമാക്കിക്കളയുന്ന കുലഘാതകന്മാരാണു്.' എന്നാണു് പ്രസ്തുതശ്ലോകത്തിൻെറ വാച്യാർത്ഥം. ഇവിടെ

മാംസഭക്ഷണത്തിനും അമരവാരുണിക്കും വാച്യാർത്ഥം കല്പിക്കുന്നതു് ഒരു വിധത്തിലും യുക്തമല്ലല്ലൊ. അതുകൊണ്ടു് ആചാര്യൻതന്നെ ഗോശബ്ദത്തിനു് നാക്കെന്നും അതു ഭക്ഷിക്കുന്നതിനു് സുഷുമ്നാമുഖത്തുള്ള ജിഹ്വാപ്രവേശമെന്നും അമരവാരുണിക്കു് യോഗാമൃതം എന്നും അർത്ഥം നല്കിയിരിക്കുന്നു. അതുപോലെയാണു് കൗളാചാര്യന്മാരും മകാരപഞ്ചകത്തിനു് അർത്ഥം കൊടുത്തിരിക്കുന്നതു്.

**മാംസം**

രണ്ടാമത്തെ മകാരം മാംസം ആണല്ലൊ. മാംസഭക്ഷണം യോഗസാധകന്മാർക്കു് നിഷിദ്ധമായിട്ടാണു് കല്പിക്കപ്പെട്ടിരിക്കുന്നതു്. അതിനാൽ ഇവിടെ മാംസശബ്ദത്തിന്റെ വാച്യാർത്ഥം എടുക്കുന്നതു യുക്തമല്ല.

പുണ്യാപുണ്യപശും ഹത്വാ
ജ്ഞാനഖഡ്ഗേന യോഗവിത്
പരേ ലയം നയേച്ചിത്തം
മാംസാശീ സ നിഗദ്യതേ.

എന്നു് കുളാർണ്ണവതന്ത്രത്തിൽ യോഗികളുടെ മാംസാശനത്തെക്കുറിച്ചു പ്രതിപാദിച്ചിരിക്കുന്നതു് അതിനു തെളിവാണു്. 'പുണ്യപാപരൂപമായ മൃഗത്തെ ജ്ഞാനഖഡ്ഗംകൊണ്ടു കൊല്ലുകയും ചിത്തത്തെ ബ്രഹ്മത്തിൽ ലയിപ്പിക്കുകയും ചെയ്യുന്നതാണു് യോഗികളുടെ 'മാംസാഹാര'മെന്നു് ഇതിൽനിന്നു മനസ്സിലാക്കാം. ഫലകാമനയോടും കർത്തൃത്വബുദ്ധിയോടും കൂടി ചെയ്യുന്ന ശുഭകർമ്മങ്ങളിൽനിന്നു് പുണ്യവും അശുഭകർമ്മങ്ങളിൽനിന്നു് പാപവും ഉണ്ടാകുന്നു. പുണ്യപാപങ്ങൾ വാസനാരൂപത്തിൽ മനസ്സിനെ ബഹിർമുഖമാക്കിത്തീർക്കുകയും മരണാനന്തരം സ്വർഗ്ഗനരകപ്രാപ്തി ഉണ്ടാക്കുകയും ചെയ്യുന്നു. അതുകൊണ്ടാണു് യോഗികൾ ജ്ഞാനംകൊണ്ടു് പുണ്യപാപങ്ങളെ നശിപ്പിക്കണം എന്നു ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നതു്. ആത്മാവിൽ അനാത്മത്വബുദ്ധിയും അനാത്മാവിൽ ആത്മത്വബുദ്ധിയും ഉള്ളതുകൊണ്ടാണു് കർത്തൃത്വം, ഭോക്തൃത്വം മുതലായ ധർമ്മങ്ങൾ ആത്മാവിനു് ഉണ്ടെന്നു തോന്നുന്നതു്. ആത്മാനാത്മവിവേകരൂപമായ ജ്ഞാനം ലഭിക്കുമ്പോൾ സ്ഥൂലസൂക്ഷ്മകാരണശരീരാദി സർവ്വദൃശ്യങ്ങളും അനാത്മാവാണെന്നും അവയെ അറിയുന്നതും പ്രകാശിപ്പിക്കുന്നതുമായ സാക്ഷിചൈതന്യം ആത്മാവാണെന്നും സാധകനു് മനസ്സിലാക്കാൻ കഴിയും. അതോടുകൂടി സാധകനായ ആ യോഗിയുടെ മനസ്സു് ബ്രഹ്മത്തിൽ ലയിക്കുകയും ചെയ്യും.

കൊല്ലപ്പെട്ട ജന്തുവിന്റെ മാംസമാണല്ലൊ സാധാരണ ജനങ്ങൾ ഭക്ഷിക്കുന്നതു്. ഇവിടെ പുണ്യപാപരൂപമായ മൃഗത്തെ കൊന്നു് മനോലയരൂപമായ മാംസമാണു് യോഗി ഭക്ഷിക്കുന്നതു്. ഇതുകൊണ്ടു് മാംസഭക്ഷണത്തിനു് മനസ്സു് ആത്മാവിൽ ലയിക്കുക എന്ന അർത്ഥമാണു് യോഗികൾ സ്വീകരിച്ചിരിക്കുന്നതു് എന്നു വ്യക്തമാകുന്നുണ്ടല്ലോ.

**മീനം**

മീനം എന്ന പദത്തിനു് മീൻ (മത്സ്യം) എന്നാണല്ലൊ അർത്ഥം കല്പിച്ചിരിക്കുന്നതു്. കൗളന്മാർ മൂന്നാമത്തെ മോക്ഷദായകസാധനമായി മത്സ്യത്തെ സ്വീകരിച്ചിരിക്കുന്നു. പക്ഷേ ആ മത്സ്യം സാധാരണ വ്യവഹാരത്തിലുള്ള ലൗകികമത്സ്യമല്ലെന്നു തന്ത്രശാസ്ത്രങ്ങൾ വ്യക്തമാക്കുന്നുണ്ടു്.

ഗംഗായമുനയോർമ്മദ്ധ്യേ ദ്വൗ മത്സ്യൗ ചരതഃ സദാ
തൗ മത്സ്യൗ ഭക്ഷയേദ്യസ്തു സ ഭവേന്മത്സ്യസാധകഃ.

എന്നാണു് ആഗമസാരത്തിൽ മത്സ്യശബ്ദത്തെ വ്യാഖ്യാനിച്ചിരിക്കുന്നതു്. ഗംഗയുടേയും യമുനയുടേയും മദ്ധ്യത്തിൽക്കൂടി എപ്പോഴും രണ്ടു മത്സ്യങ്ങൾ സഞ്ചരിക്കുന്നു. ആ മത്സ്യങ്ങളെ ഭക്ഷിക്കുന്നവനാണു് മത്സ്യസാധകൻ, എന്നാണു് പ്രസ്തുത ശ്ലോകത്തിന്റെ ആശയം. ഇവിടെ ഗംഗയെ ഇഡാനാഡി ആയിട്ടും യമുനയെ പിംഗല ആയിട്ടും അവയിൽക്കൂടി സഞ്ചരിക്കുന്ന മത്സ്യങ്ങളെ ശ്വാസപ്രശ്വാസങ്ങളായിട്ടും ആണു് വിഭാവനം ചെയ്തിരിക്കുന്നതു്. ശ്വാസപ്രശ്വാസങ്ങൾ - പ്രാണാപാനന്മാർ — ഇഡാപിംഗലകളിൽക്കൂടി സഞ്ചരിക്കുന്നതുകൊണ്ടാണു് മനസ്സു് ബഹിർമുഖമായിത്തീരുന്നതും സംസാരദുഃഖം അനുഭവപ്പെടുന്നതും. പ്രാണായാമംകൊണ്ടു് ശ്വാസപ്രശ്വാസഗതിയെ നിരോധിക്കുമ്പോൾ പ്രാണവായു സുഷുമ്നയിൽ പ്രവേശിച്ചു് കുണ്ഡലിനീശക്തിയെ ഉണർത്തി

സഹസ്രദളപത്മത്തിൽ എത്തിക്കും. ഇതു കൊണ്ടു്മത്സ്യഭക്ഷണമെന്നു പറയുന്നതു കുംഭകം കൊണ്ടു് പ്രാണാപാനന്മാരെ നിരോധിച്ചു് സുഷുമ്നയിൽ പ്രവേശിപ്പിക്കുന്നതാണെന്നു തെളിയുന്നുണ്ടല്ലൊ. പ്രാണായാമം മോക്ഷസാധന സാമഗ്രികളിൽ മുഖ്യമായ ഒന്നാണെന്നു് എല്ലാ യോഗികളും സമ്മതിക്കുന്നു. അതിനാൽ കൗളാ ചാര്യന്മാരുടെ മാംസഭക്ഷണം പ്രാണനിരോധ രൂപമായ സമാധി ആണെന്നു് സ്പഷ്ടമാകുന്നുണ്ടു്.

## മുദ്ര

കൗളന്മാരുടെ നാലാമത്തെ സാധന യാണു് മുദ്ര. അതിനു് അടയാളമെന്നും അംഗുലീ വിന്യാസമെന്നും പല അർത്ഥങ്ങളുണ്ടു്. എന്നാൽ ശാക്തേയന്മാരിൽ ചില കൂട്ടർ മുദ്രയ്ക്കു് യോനി എന്നും അതിന്റെ പ്രതീകമായ യോനിമുദ്രയെന്നും മററും അർത്ഥം പറഞ്ഞു കാണുന്നു. പക്ഷേ എല്ലാ ശാക്തേയന്മാരും ആ അഭിപ്രായം അംഗീകരിച്ചിട്ടില്ല.

സത്സംഗേന ഭവേന്മുക്തിരസത്സംഗേഷു ബന്ധനം
അസതാം മുദ്രണം യദ്യത് താ മുദ്രാഃ പരികീർത്തിതാഃ.

എന്നാണു് വിജയതന്ത്രത്തിൽ മുദ്രയെ വ്യാഖ്യാനിച്ചിരിക്കുന്നതു്. 'സജ്ജനസംസർഗ്ഗംകൊണ്ടു് മുക്തിയും ദുർജ്ജനസംസർഗ്ഗംകൊണ്ടു് ബന്ധവും ഉണ്ടാകുന്നു. അതിനാൽ ദുർജ്ജനസംസർഗ്ഗത്തെ മുദ്രണം ചെയ്യുന്നതു്, ഇല്ലാതാക്കുന്നതു് മുദ്രയെന്നു പറയപ്പെടുന്നു,' എന്നാണു് ഈ തന്ത്രവാക്യം മുദ്രയെക്കുറിച്ചു പ്രതിപാദിച്ചിരിക്കുന്നതു്. മുത്തിനെ – ആനന്ദത്തെ – ദാനം ചെയ്യുന്നതാണു് മുദ്രയെന്നു് ആ ശബ്ദത്തിനു് മററു ചില പണ്ഡിതന്മാർ അർത്ഥം കൊടുത്തു കാണുന്നു. ശരിയായ സുഖം മുക്തിയിലേ അനുഭവപ്പെടുകയുള്ളു. ആ മുക്തി സജ്ജനങ്ങളുടെ അനുഗ്രഹംകൊണ്ടു് സിദ്ധിക്കുന്ന ആത്മജ്ഞാനംകൊണ്ടുണ്ടാകുന്നതാണു്. ജ്ഞാനത്തിനും ആദ്ധ്യാത്മികസാധനകൾക്കും പ്രതിബന്ധം ദുർജ്ജനസംസർഗ്ഗം ആണല്ലൊ. അതുകൊണ്ടു് ദുർജ്ജനസംസർഗ്ഗത്തെ പാടേ ഉപേക്ഷിച്ചു് സജ്ജനസംസർഗ്ഗം സമ്പാദിക്കുക എന്നതാണു് മുദ്ര എന്ന പദത്തിനു് അർത്ഥം എന്നു മനസ്സിലാക്കണം.

## മൈഥുനം

കൗളന്മാർ അഞ്ചാമതായി അംഗീകരിച്ചിരിക്കുന്ന മോക്ഷസാധനം മൈഥുനം ആണല്ലൊ. ഇണ ചേരുക എന്നാണു് ആ പദത്തിന്റെ ശരിയായ വാച്യാർത്ഥം. സംഭോഗം യോഗസിദ്ധിക്കു പ്രതിബന്ധമാണെന്നു് എല്ലാവരും സമ്മതിക്കുന്ന ഒരു പരമാർത്ഥമാണു്. അതുകൊണ്ടു് കൗളാചാര്യന്മാർ ഉപദേശിക്കുന്ന മൈഥുനശബ്ദത്തിനു് ലൗകികമായ അർത്ഥം അല്ല ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു് എന്നു് ആർക്കും ഗ്രഹിക്കുവാൻ പ്രയാസമില്ല. മൈഥുനത്തിനു് യോഗം, സംഗമം എന്നെല്ലാം അർത്ഥം പറയാമല്ലൊ. പ്രാണനും സുഷുമ്നയുമായിട്ടുള്ള സംസർഗ്ഗത്തിനും ശിവനും ശക്തിയും തമ്മിലുള്ള സംയോഗത്തിനും മൈഥുനമെന്നു് തന്ത്രശാസ്ത്രത്തിൽ പ്രസ്താവമുണ്ടു്.

ഇഡാപിംഗലയോഃ പ്രാണാൻ സുഷുമ്നായാം
പ്രവർത്തയേത്
സുഷുമ്നാ ശക്തിരുദ്ദിഷ്ടാ ജീവോ യസ്തു പരഃ ശിവഃ
തയോസ്തു സംഗമോ ദേവൈഃ സുരതം നാമ കീർത്തിതം.

എന്നുള്ള തന്ത്രഭാഗം അതിനു തെളിവാണു്. ഇഡാപിംഗലാനാഡികളിൽനിന്നു് പ്രാണൻ സുഷുമ്നയിൽ പ്രവേശിക്കുന്നതിനും സുഷുമ്നാരൂപമായ – കുണ്ഡലിനീ–ശക്തിയും ജീവരൂപനായ ശിവനും തമ്മിൽ സംഗമിക്കുന്നതിനും വിദ്വാന്മാർ സുരതം – മൈഥുനം – എന്നു പറയുന്നതായും ഇതിൽനിന്നു തെളിയുന്നുണ്ടു്. സാധാരണമനുഷ്യർ സ്ത്രീപുരുഷസംഗമത്തിൽനിന്നുണ്ടാകുന്ന സുഖമാണു് ഏററവും വലുതായി പരിഗണിച്ചിരിക്കുന്നതു്. എന്നാൽ പ്രാണശക്തി സുഷുമ്നയിൽ പ്രവേശിക്കുമ്പോൾ ഉണ്ടാകുന്ന സുഖവും കുണ്ഡലിനീശക്തി സഹസ്രാരത്തിലെത്തി ശിവനിൽ ലയിക്കുമ്പോഴുണ്ടാകുന്ന പരമാനന്ദവും ലൗകികമായ മൈഥുനസുഖത്തേക്കാൾ മഹത്തരവും ശുദ്ധവും പൂർണ്ണവുമാണു്. അനുഭവവേദ്യമായ ആ സുഖത്തെ ലൗകികഭാഷയിൽ മൈഥുനം എന്നു പറയുന്നുവെന്നേയുള്ളു. ആത്മരതി, ആത്മക്രീഡൻ, ആത്മമിഥുനൻ, ആത്മാനന്ദൻ എന്നു ജ്ഞാനികളെ ഉപനിഷത്തിൽ നാലായി വിഭജിച്ചിട്ടുണ്ടു്. അവരിൽ ആത്മമിഥുനനു് എപ്പോഴും ആത്മാവുമായുള്ള മൈഥുനം – സംസർഗ്ഗം – ഉണ്ടു്.

അതിൽനിന്നുള്ള സുഖം അനുഭവിക്കുന്നതു കൊണ്ടാണ് ആ പേരു സിദ്ധിച്ചതു്. അതുപോലെ കുണ്ഡലിനീശക്തി ശിവനോടു ചേരുമ്പോളുണ്ടാകുന്ന അനിർവ്വചനീയമായ സുഖമാണ് കൗളന്മാർ മൈഥുനപദംകൊണ്ട് നിർദ്ദേശിക്കുന്നതു് എന്നു സാധകന്മാർ മനസ്സിലാക്കേണ്ടതാണ്.

ഈ വിവരണത്തിൽനിന്ന് കൗളന്മാരുടെ മകാരപഞ്ചകം നിഷിദ്ധമല്ലെന്നും കുണ്ഡലിനീപ്രബോധനത്തിന് അതു മുഖ്യസാധനയാണെന്നും സ്പഷ്ടമായിക്കാണുമല്ലോ. ഇച്ഛ, ക്രിയ, ജ്ഞാനം ഇവയുടെ മൂർത്തഭാവമാണു കുണ്ഡലിനീശക്തി. അതു മൂലാധാരത്തിൽ ഉറങ്ങിക്കിടക്കുന്നു എന്നുള്ള സങ്കല്പം ജീവൻെറ പശുഭാവത്തെയാണു സൂചിപ്പിക്കുന്നതു്. പൃഥിവീതത്ത്വമാണല്ലോ മൂലാധാരചക്രം. അതു് വെറും ജഡവും പാർത്ഥിവവുമായ വിഷയത്തെ ദ്യോതിപ്പിക്കുന്നു. അതിനാൽ ഇച്ഛാക്രിയാജ്ഞാനശക്തികൾ ആ പൃഥിവീതത്ത്വത്തിൽ – ജഡമായ പാർത്ഥിവപദാർത്ഥങ്ങളിൽ – മയങ്ങിക്കിടക്കുന്ന മനുഷ്യനു മൃഗങ്ങളെപ്പോലെ ആഹാരനിദ്രാമൈഥുനാദി ലൌകിക സുഖസാധനങ്ങളെക്കുറിച്ചല്ലാതെ ധാർമ്മികമോ ആധ്യാത്മികമോ ആയ മററു വിഷയങ്ങളെക്കുറിച്ചു ചിന്തിക്കുവാനുള്ള ശേഷിയും ശേമുഷിയും അല്പംപോലും ഉണ്ടായിരിക്കുകയില്ല. എന്നാൽ പൂർവ്വപുണ്യസുകൃതംകൊണ്ടും സജ്ജനസംസർഗ്ഗംകൊണ്ടും ഗുരുകൃപകൊണ്ടും ഇച്ഛാജ്ഞാനക്രിയാശക്തികൾ വികസിക്കാൻ തുടങ്ങും. അതിൻെറ ക്രമപ്രവൃദ്ധമായ വികാസമാണ് ഷഡാധാരങ്ങൾ വഴിയുള്ള കുണ്ഡലിനിയുടെ ആരോഹണം – ഉദ്ഗതി – എന്ന് ചിന്തിച്ചാൽ അറിയാം. മനുഷ്യരിൽ കുറച്ച് ആളുകൾക്കു മാത്രമേ മുക്തി നേടണം എന്നുള്ള ആഗ്രഹം ഉണ്ടാകാറുള്ളൂ. അങ്ങനെയുള്ളവർ സർവ്വ പ്രതിബന്ധങ്ങളേയും നീക്കി ഇച്ഛാജ്ഞാനക്രിയാശക്തികളെ ഈശ്വരാഭിമുഖമാക്കിത്തീർക്കാൻ ശ്രമിക്കും. അവരാണു വീരസാധകന്മാർ. വൈദികവും താന്ത്രികവുമായ വിധിയനുസരിച്ച് സച്ചിന്മയിയായ ജഗദീശ്വരിയെ – കുണ്ഡലിനീശക്തിയെ – പരമശിവനിൽ സാക്ഷാത്കരിക്കുവാൻ കർമ്മം, ഭക്തി, യോഗം, ജ്ഞാനം മുതലായ സാധനകൾ അനുഷ്ഠിച്ച് ആ സാധകന്മാർ ദിവ്യഭാവം കൈക്കൊള്ളുന്നു. ആ ദിവ്യഭാവം സമ്പാദിക്കുവാനുള്ള സാധനകളാണ് മകാരപഞ്ചകരൂപത്തിൽ ശാക്തേയന്മാർ ഉപദേശിക്കുന്നതു്. മദ്യപദം ഖേചരീമുദ്രയേയും, മാംസപദം ആത്മജ്ഞാനത്തേയും, മത്സ്യപദം പ്രാണനിരോധരൂപമായ സമാധിയേയും, മുദ്രാപദം സത്സംഗത്തെയും, മൈഥുനപദം ശിവശക്ത്യൈക്യത്തേയുമാണു സൂചിപ്പിക്കുന്നതു്. മദ്യവും മാംസവും മത്സ്യവും മുദ്രയും താന്ത്രികസാധനകളും, മൈഥുനം അവയുടെ ഫലവുമാകുന്നു. ആ ഫലം സിദ്ധിച്ചാൽ ഇച്ഛാജ്ഞാനക്രിയാശക്തികൾ പൂർണ്ണതയിലെത്തും. ആ ശക്തികളുടെ പൂർണ്ണത ഈശ്വരസാക്ഷാത്കാരത്തിലാണു പ്രകടമാകുന്നതു്. കുണ്ഡലിനി ശിവനോടു ചേർന്നു രമിക്കുന്നു എന്ന സങ്കല്പം ഇച്ഛാജ്ഞാനക്രിയാശക്തികൾ ഈശ്വരാഭിമുഖമായിത്തീരുന്നുവെന്നതിൻെറ സൂചനയാണ്. അതിനാൽ ശാക്തേയതന്ത്രത്തിൽ പ്രതിപാദിതമായ മകാരപഞ്ചകം എല്ലാ വിധത്തിലും പാവനവും ശ്രേഷ്ഠവും ശാസ്ത്രീയവും ആധ്യാത്മികവുമായ സാധനാക്രമമാണെന്നു നിസ്സംശയം പറയാവുന്നതാണ്. വിഷയാകാരവും മലിനവുമായ ചിത്തവൃത്തിയെ ശോധനചെയ്തു് ശ്രവണമനനനിദിധ്യാസനങ്ങൾകൊണ്ട് അഖണ്ഡാകാരമാക്കിത്തീർക്കുമ്പോൾ ബ്രഹ്മസാക്ഷാത്കാരം സിദ്ധിക്കുമെന്നുള്ളതു് അദ്വൈതവേദാന്തികളുടെ അനുഭവവും സിദ്ധാന്തവുമാണല്ലോ. അതുതന്നെയാണ് മൂലാധാരത്തിൽ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനിയെ യോഗംകൊണ്ടുണർത്തി സഹസ്രാരപത്മത്തിൽ എത്തിക്കുമ്പോൾ ശിവദർശനം ഉണ്ടാകുമെന്നു ശാക്തേയന്മാർ പറയുന്നതിന്നും അർത്ഥം. അനുഷ്ഠാനങ്ങൾക്കും പ്രക്രിയകൾക്കും വ്യത്യാസമുണ്ടെങ്കിലും വൈദികാനുഷ്ഠാനംകൊണ്ടും താന്ത്രികാനുഷ്ഠാനംകൊണ്ടും സിദ്ധിക്കുന്ന അദ്വൈതാനുഭൂതിക്ക് ഒരു ഭേദവും ഇല്ലെന്നാണ് മഹാന്മാർ അരുളിച്ചെയ്യുന്നതു്. സർവ്വമതസമന്വയരഹസ്യവേദിയായ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഈ പരമാർത്ഥം സ്വന്തം അനുഭവം വഴി സ്പഷ്ടമായി പ്രഖ്യാപിച്ചിട്ടുണ്ട്. അദ്ദേഹം മഹാകാളിയിൽ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തെത്തന്നെ ദർശിച്ചു.

മഹാലക്ഷ്മി, മഹാസരസ്വതി, മഹാകാളി എന്ന മൂന്നു ഭാവങ്ങളിലാണു ശക്തി പ്രധാനമായി പ്രകാശിക്കുന്നതു്. ത്രിഗുണാത്മികയായ ശക്തിയുടെ രജോഗുണത്തിൻേറയും സദ്ഭാവത്തിൻേറയും പ്രതീകമാണു മഹാലക്ഷ്മി. അതുപോലെ സത്ത്വഗുണത്തിൻേറയും ചിദ്ഭാവത്തിൻേറയും പ്രതീകം മഹാസരസ്വതിയും, തമോഗുണത്തിൻേറയുംആനന്ദഭാവത്തിൻേറയും പ്രതീകം മഹാകാളിയുമാണെന്നു തന്ത്രശാസ്ത്രത്തിൽനിന്നു മനസ്സിലാക്കാം. മനുഷ്യൻെറ ഭാവനയുടെ ഔത്കൃഷ്ട്യവും പൂർണ്ണതയും ഈശ്വരനെ മാതൃഭാവത്തിൽ ദർശിക്കുന്നതിൽനിന്നു വ്യക്തമാണു്. ശരീരത്തിൽ – വ്യഷ്ടിപ്രപഞ്ചത്തിൽ – കുണ്ഡലിനീരൂപത്തിലും, സമഷ്ടിപ്രപഞ്ചത്തിൽ ത്രിപുരാരൂപത്തിലും പ്രകാശിക്കുന്ന സച്ചിന്മയിയായ സാക്ഷാൽ ജഗജ്ജനനിയെ ഉപാസിക്കുന്ന ഭക്തന്മാക്കു് ഭുക്തിയും മുക്തിയും ഒരുപോലെ ലഭിക്കും.

യത്രാസ്തി ഭോഗോ ന ച തത്ര മോക്ഷോ
യത്രാസ്തി മോക്ഷോ ന ച തത്ര ഭോഗഃ
ശ്രീസുന്ദരീസേവനതത്പരാണാം
ഭോഗശ്ച മോക്ഷശ്ച കരസ്ഥ ഏവ.

എന്ന തന്ത്രഗ്രന്ഥം,''ഭോഗമുള്ളിടത്തു മോക്ഷവും മോക്ഷമുള്ളിടത്തു ഭോഗവുമില്ല. എന്നാൽ ജഗജ്ജനനിയായ ത്രിപുരാസുന്ദരിയെ ഉപാസിക്കുന്നവക്കാകട്ടെ ഭോഗവും മോക്ഷവും കരതലാമലകംപോലെ പെട്ടെന്നു സിദ്ധിക്കും.'' എന്നാണുദ്ഘോഷിക്കുന്നതു്. അതിനാൽ കരുണാമയിയും സവ്വശക്തിസമന്വിതയും സച്ചിദാനന്ദസ്വരൂപിണിയുമായ ദേവിയെ ഉപാസിച്ചു് ഭുക്തിയും മുക്തിയും നേടി ലോകത്തിൽ ശ്രേയസ്സും പ്രേയസ്സും ഉണ്ടാക്കുവാൻ എല്ലാവരും പരിശ്രമിക്കേണ്ടതാണു്.

ലക്ഷ്മീപ്രദാനസമയേ നവവിദ്രുമാഭാം
വിദ്യാപ്രദാനസമയേ ശരദിന്ദുശുഭ്രാം
വിദ്വേഷിവഗ്ഗവിജയേ ഹരിനീലവണ്ണാ–
മംബാം ത്രിലോകജനനീം പ്രണമാമി പ്രപദ്യേ.
യാ ദേവീ സവ്വഭൂതേഷു ശക്തിരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

---

# ധമ്മപദം

## ടി. പി. ബാലകൃഷ്ണൻ നായർ, മഞ്ഞപ്ര

### ധാമ്മികഗ്രന്ഥങ്ങളുടെ പ്രേരണാശക്തി

മനുഷ്യരെ വിവിധ ദുഃഖങ്ങളിൽനിന്നു് മോചിപ്പിക്കുകയാണു് ധാമ്മികഗ്രന്ഥങ്ങളുടെയെല്ലാം ലക്ഷ്യം. ഗീത, ധമ്മപദം,ബൈബിൾ, ഖുർആൻ ആദിയായ ഗ്രന്ഥതല്ലജങ്ങൾ ലോകത്തിൻെറ ആകെ സ്വത്താണു്. മാനവസമുദായത്തിൻെറ ഹൃദയപരിശുദ്ധിക്കും ക്രിയാപരിവത്തനത്തിനും അവ നൽകിയിട്ടുള്ള പ്രേരണാശക്തി അപാരമാകുന്നു.

### ഭാരതത്തിൻെറ ധമ്മസമന്വയം

ഭാരതത്തിൻെറ ഇതിഹാസം ധമ്മസമന്വയചരിത്രമത്രെ. യഥാത്ഥസത്യം ഒന്നു മാത്രമാണു്. അതിനെ വിദ്വാന്മാർ പല പേരിൽ പ്രകീത്തിക്കുന്നു. 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' എന്ന ഋഗ്വേദമന്ത്രംതന്നെ ഇതിനു തെളിവാണു്. ബുദ്ധദേവൻെറ അനുയായികൾ ബൗദ്ധധമ്മത്തെ ഹിന്ദുമതത്തിൽനിന്നു വേറെയാക്കിയെങ്കിലും 'I come to fulfil and not to destroy' എന്നു ക്രിസ്തുദേവൻ അരുളിച്ചെയ്തതുപോലെ, പുരാതനമായ സനാതനധമ്മത്തെ നശിപ്പിക്കുവാനായിട്ടല്ല അതിനെ പുലത്തുവാനാണു് ഭഗവാൻ ബുദ്ധനും അവതരിച്ചതു്. ദശാവതാരകീത്തനത്തിൽ ശ്രീ ശങ്കരാചാര്യരും, ഗീതഗോവിന്ദത്തിൽ ജയദേവരും സ്തുതിച്ചിട്ടുള്ള ആദശകമ്മയോഗിയായ ബുദ്ധദേവൻെറ ധമ്മപദസൂക്തങ്ങൾ വണ്ണവഗ്ഗലിംഗകാലഭേദമെന്യേ സകലക്കും വേണ്ടി ഉപദേശിച്ചതാണു്.

### ബുദ്ധമതവും ധമ്മപദവും

ഗീത, മനുസ്മൃതി തുടങ്ങിയ ധാർമ്മിക ഗ്രന്ഥങ്ങളിലെ തത്ത്വസംഹിതകൾക്ക് അനുരൂപമായ നിരവധി വാക്യങ്ങൾ ധമ്മപദത്തിലുണ്ട്. ബുദ്ധഭിക്ഷുക്കൾ സന്ന്യാസം സ്വീകരിക്കുമ്പോൾ ഈ ഗ്രന്ഥം ഹൃദിസ്ഥമാക്കി വന്നിരുന്നു. ടിബററ്, ബർമ്മ, സിലോൺ, ചൈന, ജപ്പാൻ തുടങ്ങിയ രാജ്യങ്ങളിൽ ഈ ഗ്രന്ഥം ഭക്തിപുരസ്സരം ഇന്നും അദ്ധ്യയനം ചെയ്തുപോരുന്നു. A. D. അഞ്ചാംശതകത്തിൽ ജീവിച്ചിരുന്ന ബുദ്ധഘോഷൻ ഇതിനു പാലി ഭാഷയിൽ രചിച്ചിട്ടുള്ള ടീകയിൽ ഓരോ പദ്യത്തിനും ബുദ്ധഭഗവാൻ ശിഷ്യരോട് അരുളിച്ചെയ്തതായി വിശ്വസിച്ചുപോരുന്ന ഓരോ ഉപാഖ്യാനം ചേർത്തിട്ടുണ്ടെന്നു കേൾക്കുന്നു. ലാററിൻ, ഫ്രഞ്ച്, ജർമ്മൻ, ഇംഗ്ലീഷ് തുടങ്ങിയ ഭാഷകളിൽ ഈ ഗ്രന്ഥത്തിൻെറ വിവർത്തനം കാണാം. മാക്സ്മുള്ളർ ഈ കൃതി തൻെറ പൌരസ്ത്യധർമ്മഗ്രന്ഥമാലയിൽ (Sacred Books of the East Series) ഉൾപ്പെടുത്തി പ്രസിദ്ധം ചെയ്തിട്ടുണ്ട്.

വിശ്വവിഖ്യാതമായ ഈ ബുദ്ധമതഗ്രന്ഥത്തിൻെറ രചന സംസ്കൃതത്തോടു വളരെ അടുപ്പമുള്ള പാലിഭാഷയിലാണ്. സംസ്കൃതത്തിൽ ഉപദേശിക്കണമെന്നു ചില പണ്ഡിതശിഷ്യന്മാർ ഭഗവാൻ തഥാഗതനോട് അപേക്ഷിച്ചപ്പോൾ 'ഞാൻ സാധാരണക്കാർക്കുവേണ്ടിയാണ് പ്രവർത്തിക്കുന്നത്; അവരുടെ ഭാഷയിൽ സംസാരിക്കണം' എന്നാണ് ആ ദയാമയൻ മറുപടി നൽകിയത്. അനുസ്യൂതമായ ആശയങ്ങളെ ക്രമീകരിച്ചാണ് ഇതിൻെറ നിർമ്മിതി. ബുദ്ധമതത്തോടു സാത്മ്യം പ്രാപിച്ച ഇതിലെ സൂക്തങ്ങൾ അനുവാചകരിൽ ത്യാഗബുദ്ധിയും നവചൈതന്യവും വളർത്താതിരിക്കയില്ല. ധർമ്മത്തിൻെറ അഥവാ കർമ്മത്തിൻെറ പ്രഭാവം ആർക്കും നീക്കുവാൻ സാദ്ധ്യമല്ലല്ലൊ. അതുകൊണ്ട് ധർമ്മസ്വരൂപം മാനവസമുദായത്തെ ധരിപ്പിക്കുവാൻവേണ്ടി ജീവിതം നയിച്ച ബുദ്ധദേവൻ ഉപദേശിച്ചതാണ് ധമ്മപദം.

മനുഷ്യർ വിചാരശൂന്യതയിൽനിന്നും, അലസതയിൽനിന്നും ഉണർന്നു ധർമ്മമാർഗ്ഗത്തിൽ വ്യാപൃതരായി, കർത്തവ്യനിരതരായിത്തീരുവാൻ വേണ്ട മാർഗ്ഗങ്ങളാണ് ഇതിൽ നിർദ്ദേശിച്ചിരിക്കുന്നത്. കാമലോഭാദികളിൽനിന്നും ഐഹികങ്ങളായ മററു വ്യഥകളിൽനിന്നും വിമുക്തരായി ആത്മവിജയം നേടുവാൻ ആവശ്യമായ ആദ്ധ്യാത്മികതത്ത്വങ്ങൾ പ്രതിപാദിക്കുന്ന ഒരു ഉത്തമസാഹിത്യകൃതിയാണ് ധമ്മപദം.

### ഭഗവദ്ഗീതയും ധമ്മപദവും

ശ്രീമദ് ഭഗവദ്ഗീത ശ്രീകൃഷ്ണോപദിഷ്ടമാണെന്നു വിശ്വസിക്കുന്നതുപോലെ ധമ്മപദം ശ്രീബുദ്ധൻെറ തിരുവായ്മൊഴികളാണെന്നു വിശ്വസിച്ചുപോരുന്നു. മനുഷ്യനു മോക്ഷപ്രാപ്തിക്കുള്ള വഴികളെക്കുറിച്ച് ഗീതയും, നിർവ്വാണലബ്ധിക്കുള്ള ജീവിതചര്യകളെക്കുറിച്ചു ധമ്മപദവും പ്രതിപാദിക്കുന്നു. ഒന്ന് സാമ്യയോഗമാണ് ഉൾക്കൊള്ളുന്നതെങ്കിൽ, മറേറത് സത്കർമ്മദുഷ്കർമ്മങ്ങളെ വിവേചിച്ച്, നിർവൈരത്വമാണ് പഠിപ്പിക്കുന്നത്. ഗീതയിലെ തത്ത്വങ്ങൾ പണ്ഡിതന്മാർക്കുകൂടി ദുരവഗാഹമാണെങ്കിൽ, ദാർശനികജടിലതയോ അസ്പഷ്ടതയോ ഇല്ലാത്ത ധമ്മപദവാണികൾ സാധാരണക്കാർക്കുകൂടി സുഗമമാണ്. ഭാവത്തിൽ മാത്രമല്ല, രൂപത്തിലും ഈ കൃതികൾക്കു തമ്മിൽ കുറെയൊക്കെ അന്തരം കാണുന്നുണ്ട്. ഗീതയിൽ 18 അദ്ധ്യായങ്ങളിലായി 700 ശ്ലോകം ഉണ്ടെങ്കിൽ, ധമ്മപദത്തിൽ 26 അദ്ധ്യായങ്ങളിലായി 423 പദ്യം മാത്രമാണുള്ളത്.

### ഗ്രന്ഥസ്വരൂപം

സാരംകൊണ്ടും സ്വാരസ്യംകൊണ്ടും ധമ്മപദം ആരേയും ആകർഷിക്കുന്നതാണെന്ന് അനുവാചകർക്ക് അനായാസം അറിയാൻ കഴിയുന്നതാണ്. ഒരു പദ്യം, ഗ്രന്ഥരൂപം മനസ്സിലാക്കുവാൻവേണ്ടി മൂലവും സംസ്കൃതത്തിൽ പ്രതിശബ്ദവും ഗദ്യപരിഭാഷയുമായി ചുവടെ കാണിക്കാം. നമ്മുടെ ചുററുപാടുകളിൽനിന്ന് തിരഞ്ഞെടുത്ത കാര്യങ്ങളിൽക്കൂടി പ്രതിപാദ്യം ആവിഷ്കരിക്കുന്നതുകൊണ്ട് അതിൽ ആശയചിത്രം എത്ര സ്ഫുടവും വിശദവുമായിരിക്കുന്നുവെന്നു നോക്കുക:

മൂലം:—

ദീഘാ ജാഗരതോ രത്തി; ദീഘാ സന്തസ്സ യോജനം.
ദീഘോ ബാലാനം സംസാരോ സദ്ധമ്മം അവിജാനതം.

| അന്വയം - മൂലഭാഷ | സംസ്കൃതം | അത്ഥം |
|---|---|---|
| ജാഗരതോ | ജാഗ്രതഃ | ജാഗരിതന്ന് (ഉറക്കമില്ലാത്തവന്ന്) |
| രത്തി | രാത്രിഃ | രാത്രികാലം |
| ദീഘാ | ദീഘാ (ഭവതി) | നീണ്ടതായിത്തീരുന്നു |
| സന്തസ്സ | ശ്രാന്തസ്യ | ക്ഷീണിച്ചവന്ന് |
| യോജനം | യോജനം | യോജന(പോലും) |
| ദീഘാ | ദീഘം (ഭവതി) | വളരെ നീണ്ടതാണ് |
| സദ്ധമ്മം | സദ്ധമ്മം | യഥാത്ഥതത്ത്വം |
| അവിജാനതം | അവിജാനതാം | മനസ്സിലാക്കാത്ത |
| ബാലാനം | ബാലാനാം | അജ്ഞന്മാക്ക് (മന്ദബുദ്ധികൾക്ക്) |
| സംസാരം | സംസാരഃ | ജീവിതം |
| ദീഘോ | ദീഘഃ (ഭവതി) | ദീഘമായിത്തീരുന്നു. |

ഈ ഗ്രന്ഥത്തെപ്പററി ശ്രീമദ് വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ള ഒരു വാക്യം അതിശ്രദ്ധാഹ്മാണ്. The restless Western atheist or agnostic finds in the Gita or in the Dharmapada the only place where his soul can anchor – സ്വസ്ഥതയില്ലാത്ത പാശ്ചാത്യനിരീശ്വരവാദിയും അജ്ഞേയവാദിയും തന്റെ ആത്മവിശ്രാന്തിക്കുള്ള ഒരേയൊരു സ്ഥാനം കണ്ടെത്തുന്നതു് ഗീതയിലോ ധമ്മപദത്തിലോ ആണ്.

---

# കുരുക്ഷേത്രത്തിലെ അമ്മമാർ

**പി. ആർ. നായർ**

പുരാണപ്രസിദ്ധരായ ഏതാനും അമ്മമാരെ പ്പററിയാണീ ലേഖനം. മഹാഭാരതത്തിലും ശ്രീമഹാഭാഗവതത്തിലും അവരുടെ കഥകൾ വണ്ണിച്ചിട്ടുണ്ട്. ഭാരതീയവനിതകളുടെ സ്വാതന്ത്ര്യസിദ്ധമായ ആസ്തികൃത്തിനും പരിശുദ്ധിക്കും ഉദാഹരണമാണവർ. പാഞ്ചാലി, കുന്തി, ഉത്തര, സുഭദ്ര, ഗാന്ധാരി എന്നിവരുടെ ജീവിതകഥയിൽനിന്ന് ഓരോഭാഗം ഇവിടെ ചച്ചചെയ്യാം.

ഏകകാലത്തു് അഞ്ചു ഭത്താക്കന്മാരെ പുലത്തിയവളാണു പാഞ്ചാലി. ഉത്കഷമോ അപകഷമോ എങ്ങനെയുമിരിക്കട്ടെ, അവളുടെ മാനസികാവസ്ഥയിലെ പരമമായ ഔത്കൃഷ്ട്യം വിസ്മരിച്ചുകൂടാ.

കുരുക്ഷേത്രത്തിൽ പൊരിഞ്ഞ യുദ്ധമാണ്. വേണ്ടപ്പെട്ടവരെല്ലാം മരിച്ചുകഴിഞ്ഞു. ധമ്മസമരം അധമ്മത്തിന്റെ വക്കോളമെത്തി. ദ്രോണപുത്രനായ അശ്വത്ഥാമാവ് പിതൃഹത്യക്കു പകരംവീട്ടാൻ തീരുമാനിച്ചു. പ്രതിക്രിയാക്രൂരനായ അയാൾ പാണ്ഡവന്മാരുടെ പടകുടീരത്തിൽ പാതിരാത്രിക്കു കടന്നുകൂടി, പാഞ്ചാലിയുടെ ഉറങ്ങിക്കിടന്നിരുന്ന അഞ്ചു മക്കളെ വെട്ടിനുറുക്കി. ഇതിൽക്കവിഞ്ഞ ദുഃഖം ഒരമ്മയ്ക്കു വരാനുണ്ടോ? അധമ്മചാരിയായ ഗുരുപുത്രൻ ഭ്രാന്തനായി മാറി. ഇതിനു പകരം വീട്ടുന്നതെങ്ങനെ ?

തന്നോമനകളുടെ പിണത്തിനു മുൻപിൽ വാവിട്ടു കരയുന്ന അമ്മയെ ആശ്വസിപ്പിക്കാൻ കുലച്ച വില്ലുമായി അജ്ജുനൻ പാഞ്ഞുവന്നു. "പാഞ്ചാലീ, ഘാതകൻ ആരായാലും ശരി, അവന്നിനി ജീവിതമില്ല; ഇതാ പിടിച്ചു കൊണ്ടുവരാം. അവനെ ചവിട്ടിമെതിച്ചു ശേഷമേ നീയിനി കുളിക്കേണ്ടു."

നിമിഷത്തിനകം അശ്വത്ഥാമാവു പിടിയിൽപെട്ടു, ആലിലപോലെ വിറയ്ക്കുന്ന

അയാളെ പിണത്തിനു മുൻപിൽ നിർത്തി. കൃഷ്ണൻ പറഞ്ഞു: ''കൊല്ലൂ ഇവനെ; ഇവനല്ലേ നിരപരാധികളായ കുഞ്ഞുങ്ങളെ വകവരുത്തിയവൻ ?'' അർജ്ജുനൻ തെല്ലു മടിച്ചു –''എങ്കിലും ഇവൻ ബ്രാഹ്മണനല്ലേ ? ബ്രഹ്മഹത്യ പാപമാണ്.''

സംഗതി ഒരു വിവാദത്തിന്റെ ഘട്ടത്തോളമെത്തി. കൊല്ലണോ വിടണോ ? പ്രശ്നം പാഞ്ചാലിയുടെ തീരുമാനത്തിനു വിധേയമാണ്. അഞ്ചു ശവങ്ങളും നിരന്നു കിടക്കുന്നു, കൊലയാളി ചോരക്കളത്തിൽനിന്നു വിറയ്ക്കുന്നു. ഒരു ഭാരതീയവനിതയുടെ ഗംഭീരമായ താക്കീതു് ആ രംഗത്താകെ മുഴങ്ങി. 'മുച്യതാം മുച്യതാമേഷ ബ്രാഹ്മണോ നിതരാം ഗുരുഃ.' (ഭാഗ.1.7.43) 'വിടൂ, വിടൂ, ഇയാൾ ബ്രാഹ്മണനാണ്. ആദരണീയനുമാണ്.'

അവൾ ബ്രാഹ്മണനെ ദണ്ഡനമസ്കാരം ചെയ്തു പറഞ്ഞു: 'ഇദ്ദേഹത്തിന്റെ അമ്മ ഗൗതമി ഇന്നും ജീവിച്ചിരിക്കുന്നു. പുത്രമരണം മൂലം ഞാനനുഭവിക്കുന്ന ദുഃഖം അവർക്കുണ്ടാകേണ്ട.' അശ്വത്ഥാമാവു മുക്തനായി.

പുത്രദുഃഖം അവൾ സ്വയമനുഭവിക്കുന്നു. അതു് മറ്റൊരമ്മയ്ക്കും ഉണ്ടാകരുതു്. എത്ര ഉദാത്തമായ അനുകമ്പ! ഉത്കടമായ ആത്മധൈര്യം! ഇതത്രേ വിശുദ്ധിയുടെ ലക്ഷണം. സ്വാർത്ഥമററ ഹൃദയം പ്രതികാരമോഹിയല്ല. വിപരീത സാഹചര്യത്തിലും പദഭ്രംശമേശാത്ത പാവന മാതൃത്വം പാഞ്ചാലിക്കുണ്ടു്. അതവൾക്കു പരമാത്മസുഖം നൽകുന്നു. ഇതു് നിഷ്കാമഭക്തയ്ക്കേ ലഭ്യമാകൂ.

അടുത്തയാൾ പാണ്ഡവമാതാവായ കുന്തിയാണ്. ദുഃഖത്തിന്റെ കാഞ്ഞിരപ്പഴം തിന്നു തിന്നു മടുത്തു. താൻ ശ്രീകൃഷ്ണപരമാത്മാവിന്റെ അച്ഛൻപെങ്ങളാണ്. അദ്ദേഹത്തോടു് എന്തു വേണമെങ്കിലും ചോദിക്കാം. ഏതും ചെയ്തു കൊടുക്കാൻ അവിടുന്നൊരുക്കവുമാണ്. ഒരു ദിവസം ഭഗവാൻ പറഞ്ഞു: 'ആവശ്യമുള്ളതെന്തായാലും ചോദിച്ചുകൊള്ളൂ.' മറുപടി വിചിത്രമാണ്.

വിപദഃ സന്തു നഃ ശശ്വത്തത്ര തത്ര ജഗദ്ഗുരോ!
ഭവതോ ദർശനം യത്സ്യാദപുനർഭവദർശനം.(ഭാഗ. 1.8.25)

'ജഗദ്ഗുരുവായ ഭഗവാനേ! ആപത്തുകൾ ഒന്നിനുമേലൊന്നായി വന്നുകൊണ്ടിരിക്കട്ടെ ! പരമാർത്ഥദായകമായ അവിടുത്തെ പുണ്യദർശനം എങ്കിലല്ലേ ലഭ്യമാകൂ!' ഭഗവാൻ പറഞ്ഞു: 'ഏയ്, എന്തിതു്? ഇങ്ങനെ ആരെങ്കിലും വരം ചോദിക്കാറുണ്ടോ ?'

കുന്തി വിശദമാക്കി: 'കൃഷ്ണാ! ആപത്തു നേരിടുമ്പോഴെല്ലാം അങ്ങുന്നു് ഓടിവരാറുണ്ടു്, ദുഃഖങ്ങൾ പരിഹരിക്കാറുണ്ടു്. പുതിയ പാഠങ്ങൾ പഠിപ്പിക്കാറുമുണ്ടു്. അന്നു് കൗരവന്മാർ അരക്കില്ലത്തിനു തീവച്ചപ്പോൾ, ഭീമനു വിഷം കൊടുത്തപ്പോൾ, പാഞ്ചാലിയെ സഭാമണ്ഡപത്തിൽ പിടിച്ചിഴച്ചപമാനിച്ചപ്പോൾ, വനാന്തരത്തിൽവെച്ചു ദുർവ്വാസശ്ശാപം ഞങ്ങളുടെമേൽ പതിക്കുമെന്നായപ്പോൾ, എന്നുവേണ്ട എന്നുമെവിടെയും ഞങ്ങളെ രക്ഷിച്ച ആപന്നിവാരകനാണല്ലോ നീ. അന്നൊക്കെ അങ്ങയെ കൺകുളിർക്കെക്കാണാനിടയായി. ആപത്തില്ലായിരുന്നെങ്കിൽ ഇതു സംഭവിക്കുമായിരുന്നോ ? ഇല്ലില്ല, അതുകൊണ്ടുതന്നെയാണു് ഞാൻ ഈ വരം ചോദിച്ചതു്.'

നോക്കൂ, കഷ്ടതയുടെ നടുവിലേ സാക്ഷാത്കാരമുള്ളൂ. ഇതറിഞ്ഞ സനാതനിയുടെ വ്യക്തിത്വത്തിനു മുൻപിൽ സാഷ്ടാംഗം പ്രണമിക്കുക.

ഉത്തരയെന്ന രാജകുമാരിയുടെ അന്തരംഗവ്യാപാരം കൂടുതൽ ശ്രദ്ധേയമാണ്. അവൾ അഭിമന്യുവിന്റെ ധർമ്മപത്നിയാണ്. കുരുക്ഷേത്രഭൂമിയിൽ യുദ്ധം നടക്കുന്ന കാലത്തു് പൂർണ്ണഗർഭിണിയുമാണ്. വംശതന്തുവായ പരീക്ഷിത്തിനെ കടിഞ്ഞൂൽ ചുമക്കുന്ന അവൾ അകാലവൈധവ്യം പൂണ്ടിരിക്കുന്നു. ഈ സമയത്താണ് പിശാചക്രൂരനായ അശ്വത്ഥമാവു്, അവളുടെ നേരെ ബ്രഹ്മാസ്ത്രം പ്രയോഗിച്ചതു്. ഗർഭശിശുവിനെ ധ്വംസിക്കയാണയാളുടെ ലക്ഷ്യം. പാണ്ഡവരുടെ വംശവിച്ഛേദത്തിനു് അതുകൂടി മതി.

അവൾ അർജ്ജുനനെയോ ഭീമനെയോ പേർ വിളിച്ചു കരഞ്ഞില്ല. 'കൃഷ്ണ! കൃഷ്ണ!' ആ സാധ്വിയുടെ മുൻപിൽ ഭഗവാൻ പാഞ്ഞെത്തി. 'ഉത്തരേ! ക്ഷത്രാണിയായ നിനക്കു മരിക്കാൻ ഭയമോ ?'

അവൾ പറഞ്ഞു: 'ഭയം! ഞാനെന്തിനു ഭയപ്പെടണം ? എന്റെ ഉള്ളിൽ കിടക്കുന്ന കുഞ്ഞു് അവിടുത്തെ ഉത്തമഭക്തനാണ്. അവനെ രക്ഷിക്കൂ. ഞാൻ മരിച്ചുകൊള്ളാം.' അല്ലെങ്കിൽ അപയശസ്സുണ്ടാകുന്നതു് അവിടു

ത്തേയ്യുതന്നെ. അങ്ങനെ പാണ്ഡവപക്ഷത്തുണ്ടായിരുന്നിട്ടും നിവാപനീർ തൂകുവാൻ ഒരു കുട്ടി ശേഷിച്ചില്ലെന്നുള്ള അപമാനം ബാക്കിയാവും. ഭഗവാൻ കല്പിച്ചു: 'ശരി; നീയെനിക്കെന്തു തരും ? ഞാൻ കുഞ്ഞിനെ രക്ഷിക്കാം.'

ഉത്തര വിവശയായി: 'ഭഗവാനേ! അതാ, അസ്ത്രം പാഞ്ഞുവരുന്നു. ഭക്തനെ രക്ഷിക്കു.'

'ഉത്തരേ, നീയെനിക്കമ്മയായി:' അവിടുന്നു് ചതുർഭുജവിഗ്രഹനായി അവളുടെ ഗർഭപിണ്ഡത്തെ ആവരണം ചെയ്തു. പരീക്ഷിത്തു ഭൂജാതനായി.

അദ്ദേഹത്തിനു് സങ്കല്പശക്തിയാൽ പരീക്ഷിത്തിനെ രക്ഷിക്കാമായിരുന്നു: എങ്കിലും അതു ചെയ്തില്ല; ആ മാതൃത്വം സ്വയം സ്വീകരിച്ചുകൊള്ളുവാൻ കരുണാനിധിയായ ഈശ്വരൻ സന്നദ്ധനായി. ഭക്തനായ സത്പുത്രനു വേണ്ടി ആത്മത്യാഗം ചെയ്ത ഉത്തര ഭാരതദേവിമാരിൽ ഉത്തമയായി ഇന്നും വർത്തിക്കുന്നു.

അതാ, മറെറാരു ദിക്കിൽ നോക്കു. ഒരു വീരാംഗന നിശ്ചലയായി നില്ക്കുന്നു. മററാരുമല്ല, ശ്രീമതി സുഭദ്രതന്നെ. കൃഷ്ണന്റെ ഉടപ്പിറന്നവൾ! അർജ്ജുനന്റെ ധർമ്മപത്നി! അഭിമന്യുവിന്റെ അമ്മ! പരീക്ഷിത്തിന്റെ അമ്മൂമ്മ! സ്ഥാനമാനങ്ങൾക്കു കുറവുണ്ടോ ? ഒന്നും പോരാതെയില്ല. എങ്കിലും അവൾ കണ്ണുനീരിൽ കുളിച്ചിരിക്കുന്നു. തന്റെ ഏകപുത്രനാണു കൊല്ലപ്പെട്ടതു്. കുലതന്തുവായ പരീക്ഷിത്തിന്റെ – ഉത്തരയുടെ ഗർഭപിണ്ഡത്തിന്റെ – നേരെ അശ്വത്ഥാമാവിന്റെ ദിവ്യാസ്ത്രം പാഞ്ഞടുക്കുന്നു! എന്നിട്ടും വാവിട്ടു കരയാത്ത – മറെറങ്ങും അഭയം തേടാത്ത – സുഭദ്രയെ നാം ശ്രദ്ധിച്ചിട്ടുണ്ടോ ?

അവൾ കരഞ്ഞില്ല; വിളിച്ചില്ല. പാറപോലെ ഉറച്ചു നിന്നു. ''കൃഷ്ണൻ എന്തു ചെയ്യുന്നുവോ അതാണു ശരി.'' ഇതത്രേ നിലപാടു്. ഏതു മഹാവിപത്തിലും ഇതവൾ ഉരുക്കഴിച്ചു വെച്ചിട്ടുണ്ടു്.

ബ്രഹ്മാസ്ത്രത്തിന്റെ തീക്ഷ്ണധാര നോക്കിനില്ക്കുന്ന സുഭദ്രയുടെ മൗനഗാംഭീര്യത്തിനർത്ഥമുണ്ടു്, ''ഭഗവദിച്ഛ നടക്കുന്നു; നടക്കട്ടെ.'' നിസ്സംഗതയുടെ നിരതിശയപ്രഭാവംതന്നെ അതു്.

നമുക്കു് ഈ കഥാംശത്തിന്റെ പിന്നണിയിലേയ്ക്കു കടക്കാം. വസ്തുതകൾ സത്യമോ അസത്യമോ എന്നതല്ല വിഷയം. അവയിൽ പ്രതിഫലിക്കുന്ന മനസ്സിന്റെ സൂക്ഷ്മചിത്രങ്ങളാണു് കാണേണ്ടതു്. പാഞ്ചാലിയുടെ കാരുണ്യവും കുന്തിയുടെ ദുഃഖകൌതുകവും ഉത്തരയുടെ ആത്മത്യാഗവും സുഭദ്രയുടെ നിർവ്വികാരതയും ഭക്തിഭാവനയുടെ പരിണതഘട്ടങ്ങളാണു്. പ്രഥമ, മധ്യമ, ഉത്തമ, നിർഗ്ഗുണി എന്നിവയെ യഥാക്രമം വർഗ്ഗീകരിച്ചാൽ കാര്യം സുഗമമാകും. പാഞ്ചാലിയും സുഭദ്രയും തമ്മിലുള്ള അന്തരം നമ്മുടെ ജീവിതത്തിലെ ഈശ്വരീയചിന്തകൾക്കിടയിലുണ്ടെന്നുമാത്രം സൂചിപ്പിച്ചുവയ്ക്കാം.

മറെറാരമ്മയെക്കൂടി സന്ദർശിക്കാതെ തരമില്ല, ഗാന്ധാരിയെ. നൂററിയൊന്നു സന്താനങ്ങളുടെ അമ്മ. അവർ ഭർത്താവിനെ പരദൈവമായിക്കരുതി. സ്വധർമ്മം പുലർത്തി ജീവിച്ചു. ആയോധനപടുക്കളായ ക്ഷത്രിയവീരന്മാരുടെ സവിത്രിയെന്ന നിലയ്ക്കല്ല നാം ആ മഹതിയെ കാണേണ്ടതു്. ജാത്യന്ധനായ ധൃതരാഷ്ട്രനോടൊപ്പം ആത്മാർപ്പണംചെയ്തു ജീവിക്കയും മക്കളുടേയും മരുമക്കളുടേയും ദുരന്തത്തിൽ നീറിപ്പുകഞ്ഞു വിലപിക്കയും ചെയ്യുന്ന ആ അമ്മയിൽ മാതൃഗുണങ്ങളെല്ലാമുണ്ടു്. ഒന്നേ കുറവുള്ളു. കൃഷ്ണനിൽ അഹേതുകിയായ ഭക്തി അവർക്കില്ല. അവർ കൃഷ്ണനിൽ അഭയം തേടുന്നില്ല. ആ പരമസാധ്വിയുടെ ചുടുകണ്ണീർ അത്യത്ഭുതം സൃഷ്ടിച്ചതായി വ്യാസൻ പറയുന്നുണ്ടു്. എങ്കിലും പാണ്ഡവപക്ഷത്തിലെ പരിശുദ്ധമാതാക്കളുടെ വിശിഷ്ടഗുണമായ ഭഗവദർപ്പണം ഗാന്ധാരിക്കില്ല. അതുതന്നെയാണു് അവരെ സംസാരസാഗരത്തിൽ ആഴത്തിലോളം വലിച്ചുതാഴ്ത്തിയതും.

---

## വാർത്തകൾ

ആദ്ധ്യാത്മിക അന്തര്യോഗം: ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ.

മാസംതോറുമുള്ള ആദ്ധ്യാത്മിക അന്തര്യോഗം ഈ മാസം 9–ാം നടത്തപ്പെടും.

തിരുവനന്തപുരം: മാസംതോറുമുള്ള അന്തര്യോഗം 9–ാം നാലുമണിമുതൽ നെട്ടയത്തുവെച്ചു നടത്തപ്പെടും.

ശ്രീ വിവേകാനന്ദസ്വാമികളുടെ ജന്മദിനം ഈ മാസം ഏഴാം തീയതിയാണു്.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 57 | 1972 ഫെബ്രുവരി | ലക്കം 2 |
| --- | --- | --- |

## അമൃതവാണി

ഭക്തൻ: സ്ഥൂലദേഹവും സൂക്ഷ്മദേഹവും തമ്മിലുള്ള ഭേദമെന്താണ് ?

ശ്രീരാമകൃഷ്ണദേവൻ: പഞ്ചഭൂതങ്ങൾകൊണ്ടുള്ള ദേഹം സ്ഥൂലദേഹം. മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം ഇവ ചേർന്നതാണ് സൂക്ഷ്മശരീരം. കാരണശരീരം എന്നൊന്നുണ്ട്; അതിൽക്കൂടിയാണ് ഭഗവദാനന്ദം, അദ്ദേഹവുമായുള്ള സംയോഗം അനുഭവിക്കുന്നത്. തന്ത്രത്തിൽ അതിനു ഭാഗവതീതനു എന്നു പറയുന്നു. ഇവയെല്ലാം അതീതമാണു മഹാകാരണം, തുരീയം; അതിന്റെ സ്വരൂപം വാക്കുകൊണ്ടു വർണ്ണിക്കാനാവില്ല. വെറുതേ കേട്ടതുകൊണ്ടുമാത്രം എന്തു കാര്യം ? കുറച്ചെന്തെങ്കിലും ചെയ്യുക. 'സിദ്ധി, സിദ്ധി' (ഒരു ലഹരിപദാർത്ഥം) എന്നു നാവുകൊണ്ട് ഉരുവിട്ടതുകൊണ്ട് എന്തു ലാഭം ? അതുകൊണ്ട് ലഹരി പിടിക്കുമോ ? സിദ്ധി അരച്ചു മേത്തു തേച്ചാലും ലഹരി ഉണ്ടാകുകയില്ല; കുറച്ച് അകത്തേക്കു കഴിക്കണം. 'ഏതാണു നാല്പത്തൊന്നാം നമ്പർ നൂല്, ഏതാണു നാല്പതാം നമ്പർ' എന്ന് നൂൽവ്യവസായം ചെയ്യാത്ത ഒരാൾക്കെങ്ങനെ പറയാൻ കഴിയും? നൂൽക്കച്ചവടത്തിലേപ്പെട്ടിരിക്കുന്നവർക്ക് ഇത്രാം നമ്പർ നൂലു വേണമെന്നു പറഞ്ഞാൽ അതെടുത്തുതരാൻ യാതൊരു പ്രയാസവുമില്ല. അതുകൊണ്ട് ഞാൻ പറയുന്നു, കുറച്ചു സാധന ചെയ്യുക; അപ്പോൾ സ്ഥൂലം, സൂക്ഷ്മം, കാരണം, മഹാകാരണം എന്നൊക്കെ വെച്ചാൽ എന്താണെന്നു മനസ്സിലാകും.

(ശ്രീരാമകൃഷ്ണവചനാമൃതം iii. 371 – 72.)

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

കാശിയിൽ ഗോധൂളിയായിൽ ലാട്ടുമഹാരാജ് താമസിച്ചിരുന്ന കെട്ടിടത്തിന്റെ ഉടമസ്ഥനായ ഭക്തന് എന്തോ അത്യാവശ്യം പ്രമാണിച്ച് മൂന്നാഴ്ച കഴിഞ്ഞപ്പോഴേയ്ക്കും, കൽക്കത്തയ്ക്ക് പോരേണ്ടതായിവന്നു. അതിനാൽ ലാട്ടുമഹാരാജിനു രണ്ടാമതൊരിക്കൽക്കൂടി വാസസ്ഥാനം മാററേണ്ടിവന്നു. ഇത്തവണ സോനാർപൂരിലെ വംശീദത്തന്റെ വീട്ടിലേയ്ക്കാണ് അദ്ദേഹം പോയതു്. ഇവിടെ താമസിക്കുമ്പോഴാണ് ഡാക്ടർ ഢീമേലോ അദ്ദേഹത്തെ കാണാൻ വന്നതു്. അവർ തമ്മിലുണ്ടായ സംഭാഷണം മുമ്പൊരിക്കൽ കൊടുത്തിട്ടുണ്ട്. വംശീദത്തൻ ലാട്ടുമഹാരാജിനെ വളരെ സ്നേഹത്തോടും സന്തോഷത്തോടുംകൂടി സൽക്കരിച്ചിരുന്നു. ഒരു ദിവസം ലാട്ടുമഹാരാജ് ഒരു ഭക്തനോടു പറയുകയാണ്: 'അവിടത്തെ വൃദ്ധനായ മാനേജർ വളരെ നല്ലൊരാളായിരുന്നു. സാധുസന്ന്യാസിമാരെ വളരെ ശ്രദ്ധയോടെ പാലിച്ചിരുന്നു. ആ വൃദ്ധൻ എന്നും എന്റെ മുമ്പിൽ വന്നിരുന്നു് എന്നെ ആഹാരം കഴിപ്പിക്കും; എന്റെ ആഹാരം കഴിഞ്ഞതിനുശേഷമേ സ്വന്തമായി വല്ലതും കഴിക്കുകയുള്ളു. ഒരു തരത്തിലും എന്നെ ബുദ്ധിമുട്ടിച്ചിരുന്നില്ല. എന്നെക്കാണാൻ കൂട്ടംകൂട്ടമായി വന്നിരുന്ന ആളുകളെയൊക്കെ അദ്ദേഹം കാര്യമായി ആദരിച്ച് സൽക്കരിച്ചിരുന്നു.'

ഇതു കേട്ടപ്പോൾ ഭക്തൻ ചോദിച്ചു: 'എന്നാൽപിന്നെ എന്തിനാണ്, മഹാരാജ്, അങ്ങ് അവിടെനിന്നു പോന്നതു് ?'

ലാട്ടുമഹാരാജ്: ഇതു് കേൾക്കൂ! വേറെയാരോ നാലഞ്ചുപേർ അവിടെ താമസിക്കാൻ വരുന്നുണ്ടെന്നു വിവരം കിട്ടി. അവരെല്ലാവരും വീട്ടുടമസ്ഥന്ന് അത്യന്തം വേണ്ടപ്പെട്ടവരും. അതു കാരണം ഞാനവിടം വിട്ടതാണ്.

വംശീദത്തന്റെ വീട് വിട്ടശേഷം ലാട്ടുമഹാരാജ് താമസിച്ചതു് 62-ാം വാർഡിലെ ഹൗളിയുടെ വീട്ടിലാണ്. 1913 ഡിസംബറിനു മുമ്പുതന്നെ അദ്ദേഹമങ്ങോട്ടു് വന്നുവെന്നു കേട്ടിട്ട് വലിയ അവധിക്കാലത്ത് ഒരുപാടാളുകൾ അദ്ദേഹത്തെക്കാണാൻ വന്നുചേന്നു. ഗ്രന്ഥകാരനും അപ്രാവശ്യം കാശിയിൽ പോയി ലാട്ടുമഹാരാജിന്റെകൂടെ കുറച്ചു താമസിക്കാനൊത്തു. കെട്ടിടത്തിന്റെ വാടക കൊടുത്തിരുന്നതു് മദ്രാസ്സുകാരനായ ഒരു ഭക്തനായിരുന്നു. മുൻകൂറായിത്തന്നെ ആറു മാസത്തെ വാടക അദ്ദേഹം ഒരുമിച്ച് കൊടുക്കുകകാരണം മഹാരാജിനു് അക്കാര്യത്തിൽ വലിയ സമാധാനമായി. ഏകദേശം നാലു വഷം അദ്ദേഹമവിടെ താമസിക്കുകയുണ്ടായി. പിന്നീടു് വീട്ടുടമസ്ഥനുമായി വാടകയെസംബന്ധിച്ച് എന്തോ അഭിപ്രായവ്യത്യാസമുണ്ടായതുമൂലം ആ വീടു് വിട്ടുകൊടുത്തു. അതിനുശേഷം മഹാരാജിനു വേണ്ടി 96-ാം നംബർ ഹാഡാർബാഗിലെ വീട് വാടകയ്ക്കെടുത്തു.

ഹൗളിയിലെ വീട്ടിലായിരുന്ന കാലത്തു് ലാട്ടുമഹാരാജ് അധികനേരവും ജപത്തിലും ധ്യാനത്തിലും മുഴുകിത്തന്നെയായിരുന്നു ഇരുപ്പ്; ആഹാരത്തിന്റെ കാര്യമേ ഓമ്മയില്ലാത്ത മട്ടായിരുന്നു. അദ്ദേഹത്തിന്റെ അക്കാലത്തെ ഒരു ചിത്രം വിഹാരിബാബു 'വസുമതി'യിൽ വരച്ചുകാട്ടിയതു് ഇവിടെ പകത്താം: ''അദ്ദേഹത്തിന്റെ ജീവിതരീതിക്കു് ഒരു ചിട്ടയോ ക്രമമോ ഉണ്ടായിരുന്നില്ല. അതിനെ ഗൃഹവാസമെന്നു പറയുന്നതിനേക്കാൾ കാനനവാസമെന്നു പറയുന്നതായിരിക്കും ഭേദം. ഇന്നു് രാത്രി പത്തുമണിക്കാണ് ഊണു കഴിക്കുന്നതെങ്കിൽ നാളെ രാത്രി ഒരു മണിക്കായിരിക്കും, മററന്നാൾ രാത്രി മൂന്നു മണിക്കും! ഭക്ഷണം കഴിക്കുക, എഴുന്നേല്ക്കുക, ഇരിക്കുക എന്നിയാതൊന്നിനും ഒരു നിയമവുമില്ല, കൃത്യതയും ഇല്ല, ഒക്കെ തോന്നുന്നന്ന നേരത്തു്. എപ്പോഴെങ്കിലുമൊരിക്കൽ ധ്യാനത്തിൽനിന്നു് ഉണന്നു വരും. ഉടനെവരും കല്പന, അപ്പോഴാണ് അടുപ്പിൽ തീപൂട്ടുക. ഇതൊന്നും പോരാതെ ഈ അദ്ധരാത്രി ഒരുമണിക്കു് ഇനി ഒരു ശകാരവ

ഷ്വം, യാതൊരു കാരണവുമുണ്ടാവില്ല; ശകാരത്തിൻെറ പൊടിപൂരംതന്നെ. പുറത്തുനിന്നുള്ള വല്ലവരും കേട്ടാൽ അതിശയിച്ചുപോകും; പക്ഷെ അദ്ദേഹത്തിൻെറകൂടെ കുറച്ചുകാലം കഴിഞ്ഞുകൂടിയിട്ടുള്ളവക്കു് കാര്യത്തിൻെറ രഹസ്യം എളുപ്പത്തിൽ മനസ്സിലാകും, അതായതു് മനസ്സു് താഴെ സാധാരണനിലയിലേയ്ക്കിറങ്ങിവരാൻ കൂട്ടാക്കാത്തതുകൊണ്ടു് ഇങ്ങനെ ബലംപിടിച്ചു് അദ്ദേഹമതിനെ ലൌകിക കാര്യങ്ങളിൽ ഒട്ടിച്ചുനിത്താനുള്ള വ്യഗ്രത കാട്ടുന്നതാണു് ഇതെല്ലാമെന്നു്.''

കാശിയിൽ വന്നിട്ടും ഇങ്ങനെ കഠിനതപസ്സിൽ അദ്ദേഹം ഏപ്പെട്ടുന്നതു കണ്ടിട്ടു് ഒരു ഭക്തനൊരിക്കൽ ലാട്ടുമഹാരാജിനോട്ടു് ചോദിച്ചു: 'മഹാരാജു്, അവിടുന്നു് ശ്രീഗുരുമഹാരാജിനെ നേരിട്ടു് കണ്ട ആളല്ലേ ? അദ്ദേഹത്തെ മതിവരുവോളം ശുശ്രൂഷിച്ചിട്ടുമുണ്ടു്; ഇതിനെല്ലാം പുറമേ ഗംഗാതീരത്തിരുന്നു് എത്രമാത്രം തപസ്സാണു് ചെയ്തിട്ടുള്ളതെന്നതിനു് കയ്യും കണക്കുമില്ല. ഇത്രയൊക്കെയായിട്ടും ഇനിയും ഈ പ്രായംചെന്ന കാലത്തു് ഇങ്ങനെ കഠോരതപസ്സു് അനുഷ്ഠിക്കുന്നതിൻെറ ആവശ്യമെന്താണു് ?

ലാട്ടുമഹാരാജു്: നോക്കു, അദ്ദേഹത്തെ കണ്ടാൽത്തന്നെ ഒററയടിക്കു് വസ്തുലാഭം ഉണ്ടാകുമെന്നുണ്ടെങ്കിൽ പിന്നെ യാതൊരു ബുദ്ധിമുട്ടുമില്ലല്ലൊ. എടോ, വെറുതെ കണ്ടതുകൊണ്ടൊന്നും പോരാ, മനസ്സിലായോ ? കമ്മം ചെയ്യണം, അദ്ദേഹത്തിൻെറ കൃപ സമ്പാദിക്കണം, അപ്പോഴേ ബ്രഹ്മത്തെ കിട്ടുകയുള്ളു. പണി എടുത്തില്ലെങ്കിലുണ്ടോ അദ്ദേഹത്തിൻെറ കൃപ കിട്ടാൻ പോണു ? ഒരു തരി കൃപ കൈപ്പററണമെങ്കിൽത്തന്നെ, അയ്യയ്യോ, എത്ര കിടന്നു് കഷ്ടിക്കണം! ഇനി കൃപ ഇങ്ങോട്ടു് ഒഴുകിയാൽ അതു് സ്വീകരിക്കുക എന്നതു് അത്ര എളുപ്പപ്പണിയാണെന്നാണോ വിചാരം? കൃപയങ്ങടു് കിട്ടിയാൽ അതോടെ വായും പൂട്ടി മിണ്ടാതിരിക്കാൻതക്കവണ്ണം ഈ കൃപയ്ക്കു് ആകെ ഒരു ഭാവമേയുള്ളു എന്നാണോ ധരിച്ചുവെച്ചിരിക്കുന്നതു് ? ഭഗവത്കൃപയ്ക്കു് അനന്തഭാവങ്ങളാണു്. അദ്ദേഹം എത്ര ഭാവങ്ങളിൽ കൂടിയാണു് കൃപയരുളുക എന്നു് മുൻകൂട്ടി അറിവാനുള്ള കഴിവു് ആക്കുണ്ടു് ?

ഭക്തൻ: ഓഹോ, അപ്പൊ അതുകൊണ്ടാണല്ലെ ഇപ്പോഴും ഇങ്ങനെ ഉഗ്രൻ തപസ്സു് ചെയ്തുകൊണ്ടിരിക്കുന്നതു്, മനസ്സിലായി.

ലാട്ടുമഹാരാജു്: ശ്ശെ! ഞാനെന്തു് ഉഗ്രൻ തപസ്സാണെടോ ചെയ്യുന്നതു് ? കേമമായി! ഉഗ്രൻ തപസ്സു് ചെയ്ത ആളു് ആ കൊള്ളക്കാരൻ രത്നാകരൻതന്നെ. അവൻ സന്ന്യാസിമാരുടെ രാജാവായ ദേവഷിയെ കണ്ടവനല്ലെ, പോരാതെ അവരുടെ പിതാവായ (പിതാമഹൻ) ബ്രഹ്മാവിനേയും അവനു് കാണാനൊത്തു. ഏതൊരുത്തരെ ഒരു നോക്കു് കണ്ടാൽ തന്നെ ജീവൻ അതോടെ ഉദ്ധരിക്കപ്പെടുമോ അവരെയൊക്കെ കണ്ടിട്ടും പാവം രത്നാകരനു് 60,000 വഷം തപസ്സു് ചെയ്യേണ്ടിവന്നു. ഇത്ര കഠിനതപസ്സു് വേറൊരാരുക്കും ചെയ്യാൻ പററില്ല. അവൻ തൻെറ ശരീരത്തിൻെറ കഥ തന്നെ പാടെയങ്ങു മറന്നുപോയി. അപ്പോഴോ ? അയാള് ഇരുന്നിടത്തു് ചുററിലും പുററു വന്നു് പൊതിഞ്ഞു. ഒന്നാലോചിച്ചു നോക്കു ആ കാഴ്ച. ബ്രഹ്മാവിൻേറയും ദേവഷിയുടേയും കൃപാകടാക്ഷം നേടാൻവേണ്ടിമാത്രം. ആ ഒരൊററ കാര്യത്തിനു വേണ്ടിയാണു് അയാള് (വാല്മീകി) ഇക്കണ്ട തപസ്സൊക്കെ ചെയ്തതു്. അവരുടെ കനിവുകൊണ്ടു് കൊള്ളക്കാരൻ രത്നാകരൻെറ മനോഗതിതന്നെ തീരെ മാറിപ്പോയിട്ടുണ്ടായിരുന്നു, എന്നിട്ടും അയാളക്കു് (രത്നാകരനു്) സാധന ചെയ്തു ചെയ്തു് സംസ്കാരത്തിൻെറ കറയൊക്കെ ഉരച്ചു് കളയേണ്ടിവന്നു. ഈ സംസ്കാരത്തിൻെറ കറയില്ലെ, അതു് കരിങ്കല്ലിൽ ആഴ്ത്തിക്കൊത്തിയിട്ടമാതിരിയാണു്, അത്ര എളുപ്പത്തിലൊന്നും മായ്ച്ചുകളയാൻ പററില്ല. മനസ്സിലാവ്ണുണ്ടോ ഇതൊക്കെ ?

ഭക്തൻ: അയ്യയ്യോ, മഹാരാജു്! അറുപതിനായിരം കൊല്ലം! ഹൊ, കേളക്കുമ്പോള് തന്നെ പേടിയാവുന്നു, ജീവൻ ചുങ്ങിപ്പോകുന്നു.

ലാട്ടുമഹാരാജു്: അതുവ്വു്, അതങ്ങനെയുണ്ടാവും, നിങ്ങളീക്കൂട്ടരുടെ ജീവനൊക്കെ ചുങ്ങിച്ചുരുണ്ടുപോകും, ശരിയാണു്. എൻെറ ചങ്ങാതി, മനുഷ്യനായാൽ കുറേശ്ശെ ധൈര്യം വേണം, ധൈര്യം. ധൈര്യമില്ലാത്ത വല്ലവക്കും

വല്ലകാലത്തും ഭഗവാനെ പിടിക്കാൻ പററുമോ ? അറുപതിനായിരം കൊല്ലം എന്നു കേൾക്കുമ്പോഴേയ്ക്കും നിങ്ങളൊക്കെ പേടിച്ചരണ്ടു പോയല്ലൊ; എന്നാൽ ഭാഗവതത്തിലെ കഥയെന്താ പറയുന്നതു്— ലക്ഷം കൊല്ലം കഴിയണം ഭഗവാനെ കിട്ടാൻ എന്നു കേട്ടിട്ടു് ഒരു ഭക്തൻ ആനന്ദംകൊണ്ടു് തുള്ളിച്ചാടി എന്നു്. അടക്കാൻ വയ്യാത്ത സന്തോഷത്തോടുകൂടി അയാൾ വിളിച്ചുപറഞ്ഞുപോയത്രെ! 'കാലം അനന്തമല്ലെ, അതുമായി തട്ടിച്ചുനോക്കുമ്പോൾ ഈ ലക്ഷം വർഷം, എത്രയോ നിസ്സാരം!' പിന്നെയും എന്തായിരുന്നു അയാളുടെ ഭാവം എന്നു് മനസ്സിലായോ ? ഭഗവാനെ എന്തായാലും ഒരു കാലത്തു് കിട്ടുമെന്നതു് തീർച്ചയാണല്ലൊ, അതുകൊണ്ടു് ഈ ലക്ഷം വർഷത്തെ കാത്തിരിപ്പു് ഏതായാലും പാഴായിപ്പോവില്ല എന്നതു് തീർച്ചതന്നെ; ഓരോ ജന്മം കഴിയുന്തോറും കൂടുതൽ കൂടുതൽ പരിശുദ്ധമായി വരികയും ചെയ്യും. ഇതു വിചാരിച്ചിട്ടാണു് അയാൾ തുള്ളിച്ചാടിയതു്. മഹാപുരുഷന്മാരുടെ ആശീർവ്വാദം ഫലിക്കും ഹേ, ഫലിച്ചേ ഒക്കൂ. അവരുടെ കൃപകൊണ്ടു് പത്തു കൊല്ലംകൊണ്ടുമാത്രം തീരേണ്ട കാര്യം പത്തു ദിവസംകൊണ്ടു് തീർന്നു കിട്ടും. മനസ്സിലായോ ?

ഇതു് പറയുമ്പോൾ മഹാരാജിൻെറ മുഖം തുടുത്തങ്ങനെ തിളങ്ങിയിരുന്നു. അതൊരു കാണേണ്ട കാഴ്ചയായിരുന്നു.

ഹൗളിയിലെ വീട്ടിൽ ലാട്ടുമഹാരാജ് ഒരു ചെറുപ്പക്കാരനെ താമസിക്കാൻ അനുവദിച്ചിരുന്നു. ആ യുവാവു് അത്യന്തം ദരിദ്രനാണു്, പക്ഷെ നല്ല ബുദ്ധിയുള്ളവനായിരുന്നു. ചികിത്സിച്ചാൽ മാറാത്ത ഒരു രോഗം വന്നു പിടിപെട്ടതിനാൽ അയാളുടെ സ്വന്തക്കാരാരും അയാളെ തങ്ങളുടെ വീടുകളിൽ താമസിക്കാനനുവദിച്ചിരുന്നില്ല. ആരോഗ്യമില്ലാത്തവനും ആലംബഹീനനും ആയ ഈ ചെറുപ്പക്കാരനെ തൻെറ കൂടെ താമസിപ്പിച്ചു് ലാട്ടുമഹാരാജ് ആറു മാസത്തിനകം അയാളുടെ സുഖക്കേടു് തീരെ മാററിക്കൊടുത്തു. ആ യുവാവു് പിന്നീടു് എം. ഏ. പാസ്സായി ഒരു കോളേജിലെ പ്രൊഫസറായി, എന്നാൽ പോരെ ? അയാളു പറഞ്ഞു് കേട്ട വിവരം ഇത്രയേയുള്ളു — ലാട്ടുമഹാരാജ് അയാളോടു് എന്നും ഗംഗയിൽപോയി കുളിച്ചു് വിശ്വനാഥനു് പൂജ സമർപ്പിച്ചതിനുശേഷം വില്വപത്രത്തോടുകൂടിയ പൂജാതീർത്ഥം സേവിക്കണമെന്നു് പറഞ്ഞിരുന്നു, വേറെ ഒരു മരുന്നും അദ്ദേഹം അയാൾക്കു് കൊടുത്തിരുന്നില്ല! എന്തുമാവട്ടെ, ഈ ചെറുപ്പക്കാരൻ പൂർണ്ണസ്വാസ്ഥ്യത്തെ പ്രാപിച്ചു എന്നതാണു് സത്യം. ഈ വർത്തമാനം കേട്ടറിഞ്ഞവർ വന്നു തുടങ്ങി ലാട്ടുമഹാരാജിൻെറ അടുത്തു് സുഖക്കേടു മാററിക്കൊടുക്കണമെന്നു പ്രാർത്ഥിച്ചുകൊണ്ടു്. ലാട്ടുമഹാരാജ് അവരോരോരുത്തരോടും ഇത്രമാത്രം പറഞ്ഞു: 'അതാ അവിടെ വിശ്വനാഥൻ ഇരിക്കുന്നില്ലെ, അദ്ദേഹത്തിൻെറ വാതിൽപ്പടിമേൽ ചെന്നു കിടന്നു് അവിടെ അറിയിക്കു ആവശ്യങ്ങളൊക്കെ, അദ്ദേഹം നിങ്ങളുടെ രോഗമൊക്കെ ഭേദമാക്കിത്തരും.'

ഒരിക്കലൊരു ഭക്തൻെറ ഒരു സഹോദരനു പെട്ടെന്നു് ഭ്രാന്തു പിടിപെട്ടു. ഭ്രാന്തു മൂത്തു മൂത്തു വന്നിട്ടു് ഡോക്ടർമാർക്കും വൈദ്യന്മാർക്കും അയാളുടെ അടുത്തു ചെല്ലാൻതന്നെ ഭയമായിരുന്നു. അയാളുടെ സുഖക്കേടു് എങ്ങനെയെങ്കിലുമൊന്നു് മാറിക്കിട്ടിയെങ്കിലായി എന്നു വെച്ചു് ഭക്തൻ ലാട്ടുമഹാരാജിനു് ഒരു കത്തെഴുതി. മഹാരാജ് വെറുതെ അനുഗ്രഹം അറിയിച്ചുകൊണ്ടു് അയാൾക്കെഴുതി: 'വിശ്വനാഥൻെറ ഇച്ഛയാൽ ഭേദപ്പെട്ടു കിട്ടും.' വാസ്തവം, അപ്പോൾത്തന്നെ ആ മനുഷ്യൻെറ സുഖക്കേടിനു് കുറവു് കണ്ടുതുടങ്ങി. ഇരുപതു ദിവസമായിട്ടു് കണ്ണിൻെറ പോള കൂട്ടാൻ പററാതിരുന്നിരുന്ന ആ മനുഷ്യൻ യാതൊരു മരുന്നും കഴിക്കാതെതന്നെ അന്നു് രാത്രി മുഴുവൻ ഒരൊററ ഉറക്കം. ഇതെങ്ങനെ പററി എന്നു് ഡോക്ടർമാർക്കും വൈദ്യന്മാർക്കും കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. മഹാരാജിൻെറ ഉള്ളുതുറന്ന ആശീർവ്വാദത്തിൻഫലമായാണു് ഇതു സാധിച്ചതു് എന്നാണു് ആ ഭക്തൻ തീരുമാനിച്ചതു്.

ഹൗളിയിലെ വീട്ടിൽ മററൊരു ഹിന്ദുസ്ഥാനി യുവാവും വന്നുപോവുക പതിവായിരുന്നു. അയാളും എം. ഏ. പാസ്സായതാണു്, അത്യന്തം വിനയവും ഭക്തിയുമുള്ള ഒരാൾ. സകലരും അയാളെ ഭക്തജീ എന്നാണു് വിളിക്കാറു്. അയാൾ മിക്കപ്പോഴും ലാട്ടുമഹാ

രാജിനെ തുളസീദാസരാമായണം വായിച്ച് കേൾപ്പിക്കാറുണ്ടായിരുന്നു. ഒരു ദിവസം ഭക്തജിയുടെ ഭാര്യ അയാളെപ്പററി കുറെ കുററമൊക്കെ എഴുതി ഒരു കത്ത് ലാട്ടുമഹാരാജിന് അയച്ചു. തൽസമയം ഭക്തജി ആശ്രമത്തിൽ ഉണ്ടായിരുന്നില്ല, ജോലിക്ക് പോയിരിക്കുകയായിരുന്നു. എഴുത്തിലെ സാരം മനസ്സിലായപ്പോൾ ലാട്ടുമഹാരാജ് പറയുകയാണ്: 'ഇതു കണ്ടില്ലെ! ഭക്തജി ഭാര്യക്ക് ഉണ്ണാനും ഉടുക്കാനുമൊക്കെ ധാരാളത്തിലധികം കൊടുക്കുന്നുണ്ട്, സകല ചിലവും യാതൊരു പിശുക്കും കാണിക്കാതെ നടത്തിപ്പോരുന്നുണ്ട്, സർവ്വകാര്യങ്ങളും ഭംഗിയായി അന്വേഷിക്കുന്നുമുണ്ട്. ഇനി ഇതിൽ കൂടുതൽ ആ സ്ത്രീക്ക് എന്താണ് വേണ്ടതാവോ! ആ സ്ത്രീയെ കല്യാണം കഴിച്ചുപോയി എന്നുവെച്ച് പണംകൊടുത്ത് വാങ്ങിയ ശുദ്ധ അടിമയെപ്പോലെ അവിടെച്ചെന്ന് പാടുകിടക്കണമെന്നോ? ഇതു കൊള്ളാം. ഇക്കാലത്ത് ഇതൊരു ഫാഷനായിത്തീർന്നിരിക്കുകയാണ്, കല്യാണം കഴിഞ്ഞാൽപ്പിന്നെ പെൺകുട്ടിയെ എപ്പോഴും കൂടെ കൊണ്ടുനടന്നോളണമെന്ന്. ഇതെന്തു കൂത്താണപ്പാ! പഴയ കാലത്തെ സീതയും സാവിത്രിയും ദമയന്തിയും മററും ആകെക്കൂടി എത്ര കാലം ഭർത്താക്കന്മാരുടെ കൂടെ താമസിച്ചിട്ടുണ്ട്? എന്നിട്ടും അവക്ക് തങ്ങളുടെ ഭർത്താക്കന്മാരോട് എന്തായിരുന്നു സ്നേഹം! ഇന്നത്തെ സ്ത്രീകളുടെ വിചാരം ഭർത്താക്കന്മാര് എപ്പോഴും കണ്ണിനു മുമ്പിൽ തൊട്ടു തൊട്ടങ്ങനെ ചടഞ്ഞു കൂടിയില്ലെങ്കിൽ വിവാഹസുഖം കിട്ടാത്ത ഫലമായി എന്നാണ്. കഷ്ടം! സകലതും തിരിച്ചാം മറിച്ചായാണ് നടക്കുന്നത്. അതുകൊണ്ടുതന്നെയാണ് സമാധാനക്കേട് ഇങ്ങനെ പെരുകി വരുന്നതും.'

1914-ാമാണ്ട് ശ്രീ ദുർഗ്ഗാപൂജക്കാലത്ത് ഹൗളിയിലെ വീട്ടിൽ ഭക്തന്മാരുടെ ഒരു തിരക്കുതന്നെ ആയിരുന്നു. അന്ന് വിഹാരിബാബുവും ശരത്(ചക്രവർത്തി)ബാബുവും കാശിക്ക് പോവുകയുണ്ടായി. മഹാഷ്ടമി ദിവസം. രണ്ടു പേരും തമ്മിൽ മട്ടുപ്പാവിലിരുന്നുകൊണ്ട് ഉപനിഷത്തിനെപ്പററി അതിഗൗരവമേറിയ ചർച്ച നടത്തുകയാണ്. ഒരാള് പറയുന്നത് ഉപനിഷത്തു ദ്വൈതവാദിയാണെന്നാണ്; മറെറയാൾ ഉപനിഷത്ത് അദ്വൈതവാദിയാണെന്ന് സമർത്ഥിക്കാനുള്ള പുറപ്പാടും. തർക്കിച്ചു തർക്കിച്ച് ഒടുവിൽ രണ്ടു പേരുംകൂടി ഒരു തീരുമാനത്തിലെത്തിച്ചേർന്നു–അതായത് ത്യാഗം, വൈരാഗ്യം സാധനാനുഷ്ഠാനം എന്നിവ വഴിയായി തത്ത്വോപലബ്ധി ഉണ്ടായെങ്കിൽ മാത്രമേ ഉപനിഷത്സാരം ശരിയാംവണ്ണം ഗ്രഹിക്കാനാവൂ, അല്ലാതെ വെറുതെ തർക്കിച്ചതുകൊണ്ടൊന്നും പററില്ല എന്ന്. ഇതെല്ലാം കേട്ടപ്പോൾ ലാട്ടുമഹാരാജ് പറഞ്ഞു: 'അവയിൽ പറഞ്ഞതൊക്കെ ശരിയാണ്. ഇന്നത്തെ ആളുകൾക്ക് ത്യാഗമോ തപസ്സോ തൊട്ടുതെറിപ്പിക്കാൻ പോലുമില്ല. എന്നിട്ട് ഞെളിഞ്ഞിറങ്ങിയിരിക്കുന്നു മഹർഷിമാരുടെ കുററവും കുറവും കണ്ടുപിടിക്കാൻ, ഹ്ഹും,! എന്തൊരു ചങ്കൂററം! ഹേ മനുഷ്യാ, തർക്കത്തിൽക്കൂടിയൊക്കെ നിങ്ങളുടെ പാണ്ഡിത്യം പ്രദർശിപ്പിക്കാനൊക്കുമായിരിക്കും, അല്ലാതെ യഥാർത്ഥവസ്തുവിന്റെ നിഴലാട്ടംപോലും കാണാനൊക്കില്ല, മനസ്സിലിരുന്നോട്ടെ ഇക്കാര്യം.'

ശ്രീ ശരച്ചന്ദ്രചക്രവർത്തി എഴുതിയിരിക്കുകയാണ്: 'ലാട്ടുമഹാരാജ് പലർക്കും പല നല്ല നല്ല ഉപദേശങ്ങളും മററും കൊടുക്കുക പതിവായിരുന്നു. പക്ഷെ ഒരു കാലത്തും ഗുരുഭാവം നടിച്ചിരിക്കുന്നത് കണ്ടിട്ടില്ല; എന്നല്ല ഉണ്ടായിട്ടു തന്നെയില്ല. അദ്ദേഹം മന്ത്രദീക്ഷ കൊടുത്ത് ഒരൊററ ശിഷ്യനെപ്പോലും ഉണ്ടാക്കിയിട്ടില്ല; പക്ഷെ അനവധി ആളുകളുണ്ടായിരുന്നു അദ്ദേഹത്തെ ഗുരുവായി കണക്കാക്കി വന്നിരുന്നവരായിട്ട്.' ലാട്ടുമഹാരാജ് സാധാരണ പറയാറുള്ളതായിരുന്നു: 'ഒരു മന്ത്രക്കണ്ണും ചെവിയിലങ്ങട് ഓതുമ്പോഴേയ്ക്കും അതാ ഒരാൾ ഗുരുവായി മാറിക്കഴിഞ്ഞു; വേറൊരാൾ ആ വിദ്വാന്റെ ശിഷ്യനും. ഇത് സംഭവിക്കാവുന്നതാണോ? ഗുരുവിന് എത്ര വേണമെങ്കിലും ഉപദേശം വാരിക്കോരിക്കൊടുക്കാൻ പററും, പക്ഷെ ബാക്കിയെല്ലാം കിടക്കുന്നത് ഈശ്വരന്റെ കയ്യിലാണ്. വക്കീല് പറയുന്നതുപോലെ–പറയാനുള്ളതൊക്കെ ഞാനിതാ പറഞ്ഞുകഴിഞ്ഞു, ഇനിയെല്ലാം മജിസ്ട്രേട്ടിന്റെ കയ്യിൽ' ശരത്ചക്രവർത്തിയിൽനിന്ന് കേട്ടതാണെന്നു

പറഞ്ഞു് സാധുസിദ്ധാനന്ദൻ,'സത്കഥ'യിൽ ഇപ്രകാരം കുറിച്ചിട്ടുണ്ടു്: 'സന്ന്യാസിയെന്താ വല്ല കുമ്മായപ്പണിക്കാരനോ മറേറാ ആണോ നിങ്ങളുടെ മനസ്സിന്നകത്തെ ചളിയും വൃത്തി കേടുമെല്ലാം എന്നും ഉരച്ചുകളഞ്ഞു് വെള്ള പൂശി വൃത്തിയാക്കിത്തരാൻ? ഒരു പ്രാവശ്യം അദ്ദേഹം കുറച്ചൊക്കെ ചെയ്തുതന്നാൽ പിന്നെ ബാക്കി നിങ്ങളു് സ്വന്തമായി ചെയ്തുതീർക്കേണ്ട താണു്. നിങ്ങളായിട്ടു് ഒന്നും ചെയ്യാൻ ഭാവ മില്ലെങ്കിൽപ്പിന്നെ സന്ന്യാസിക്കു് എന്താ ചെയ്യാൻ പററുക? നിങ്ങളുടെ മനസ്സിന്നകത്തു് കറ പിടിച്ചു കറ പിടിച്ചു് അട്ടിയട്ടിയായി കിടക്കുന്ന സംസ്കാരങ്ങളെയൊക്കെ നീക്കിക്കള യാൻ സന്ന്യാസി മാത്രം വിചാരിച്ചാൽ സാധിക്കുന്ന കാര്യമാണോ? അതുമല്ല, നിങ്ങളെ തോളിലിരുത്തി സന്ന്യാസി ഈശ്വരന്റെ സന്നിധിവരെ എത്തിക്കുമെന്നോ ? എന്താ ഈ പറയുന്നതു്? സന്ന്യാസി ഏററി വന്നാൽ മാർഗ്ഗം ചൂണ്ടിക്കാട്ടിത്തരും, അത്ര തന്നെ. ആ വഴി യിൽക്കൂടി ഓരോ കാലടി മുന്നോട്ടുവെച്ചു നടക്കുക നിങ്ങളുതന്നെ വേണം ചെയ്യാൻ. അപ്പോഠം ഭഗവാനെ കിട്ടും.'

ദുർഗ്ഗാപൂജ കഴിഞ്ഞു് ദ്വാദശിനാഠം വൈകു ന്നേരം ഒരു ഗുജറാത്തി അദ്ധ്യാപകൻ മഹാരാ ജിനെ കാണാനായി വന്നു. കെട്ടിടത്തിന്റെ ഉമ്മറത്തു് ആശ്രമത്തിലെ ആരേയും കാണാ യ്കയാൽ ആ മനുഷ്യൻ ആശ്രമത്തിന്റെ പടി ക്കൽ കുറേനേരം കാത്തുനിന്നു. എന്നിട്ടും മഹാ രാജിന്റെ അടുത്തേയ്ക്കു് വിവരമറിയിക്കാൻ ഒരു വഴിയും കാണാതെ അദ്ദേഹം വിഷണ്ണനായി നില്ക്കുകയാണു്. മുകളിൽ ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരുന്ന മഹാരാജ് പെട്ടെന്നു് സേവകന്റെ നേരെ തിരിഞ്ഞിട്ടു് പറഞ്ഞു: 'പശുപതി! ഒന്നു് നോക്കി വരു പടിക്കലാരാണു് നില്ക്കുന്നതെന്നു് അയാളെ ഇങ്ങോട്ടു് കൂട്ടിക്കൊണ്ടു വരു.' അവിടെ ഇരു ന്നിരുന്നവരൊക്കെ അത്ഭുതപ്പെട്ടുപോയി–മാളി കയിലെ മുറിക്കകത്തിരിക്കുന്ന മഹാരാജിനു് എങ്ങനെ മനസ്സിലായി പടിക്കലൊരു മനു ഷ്യൻ കാത്തുനില്ക്കുന്നുണ്ടെന്നു്! കാശിയിൽ വെച്ചു് ഇത്തരം അനവധി സംഭവങ്ങളുണ്ടാ യിട്ടുണ്ടു്.

പിന്നൊരു ദിവസം, ഒരു ഭക്തൻ കാശി വഴി തീവണ്ടിയിൽ യാത്ര ചെയ്യുകയാണു്. കാശിസ്റ്റേഷനിലെത്തിയപ്പോഠം ലാട്ടുമഹാ രാജിനെ ഉദ്ദേശിച്ചു് മനസാ ഒരു പ്രണാമം അറിയിച്ചു. ഗ്രന്ഥകാരൻ തൽസമയം ആശ്രമ ത്തിൽ മഹാരാജിന്റെ അടുത്തിരിപ്പുണ്ടു്. അദ്ദേഹം അയാളോടായിട്ടു് പറയുകയാണു്: ''ദാ മനസ്സിലായോ, ആ മനുഷ്യൻ നമുക്കൊരു പ്രണാമം പാസ്സാക്കിയിട്ടുണ്ടു്. കാശിയിൽ ക്കൂടി കടന്നുപോയി, എന്നിട്ടു് ഇവിടെ ഒന്നു് ഇറങ്ങാൻ തോന്നിയില്ല. വിശ്വനാഥന്റെ നാട്ടു്, അയാഠംക്കത്ര പിടിച്ചില്ല എന്നു തോന്നു ന്നു. പുറപ്പെട്ടിരിക്കുന്ന നാട്ടു് കാണാൻ, ങ്ഹ്! എടോ, ഈ നാടായ നാടു മുഴുവൻ തെണ്ടി അലഞ്ഞതുകൊണ്ടൊന്നും യാതൊരു ചക്കും ചുണ്ണാമ്പും കിട്ടാൻ പോകുന്നില്ല, അറിയാമോ? കാശി സാക്ഷാൽ വിശ്വനാഥന്റെ ഇരിപ്പിട മാണു്. ഇവിടത്തിന്റെ മാഹാത്മ്യം എത്രയു ണ്ടെന്നാണു് വിചാരം ? ഈ മണ്ണിൽക്കിടന്നു് മരിച്ചാൽ അതോടെ ജീവൻ മുക്തനാവും. അദ്ദേഹം (ഗുരുമഹാരാജ്) പറയാറുണ്ടു്: 'കാശി മുക്തിക്ഷേത്രമാണു്'' എന്നു്. ഇവിടെ മണി കർണ്ണികാഘാട്ടിൽവെച്ചു് മരിച്ചവരുടെ ചെവി യിൽ സ്വയം വിശ്വനാഥൻതന്നെ താരക ബ്രഹ്മനാമം ഉപദേശിക്കുന്നതും വിശേശ്വരി അവരോരോരുത്തരുടേയും ബന്ധനങ്ങളെ അറു ത്തുമുറിക്കുന്നതായും അദ്ദേഹം കാണുകയു ണ്ടായി.''

---

# യുധ്യസ്വ വിഗതജ്വരഃ

ഇതികർത്തവ്യതാവിമൂഢനായി തന്നെ ശരണം പ്രാപിച്ച അർജ്ജുനനോടു ഭഗവാൻ ശ്രീകൃഷ്ണൻ കല്പിച്ചതാണു് 'യുധ്യസ്വ വിഗതജ്വരഃ' – മനസ്സു നീറാതെ യുദ്ധം ചെയ്യൂ, എന്നു്. ഭീഷ്മദ്രോണാദി ഗുരുഭൂതന്മാരേയും പിതൃപുത്ര പൗത്രശ്വശുരമാതുലപ്രഭൃതികളേയും യുദ്ധസന്നദ്ധരായി എതിരെ കണ്ടപ്പോൾ മനസ്സുഴറിയ അർജ്ജുനൻ, തന്റെ കർത്തവ്യമായി നേരത്തെ നിശ്ചയിക്കപ്പെട്ടിരുന്ന യുദ്ധത്തിൽനിന്നു പിൻതിരിയാനുറച്ചു. എന്നാൽ അനാര്യജുഷ്ടവും അസ്വർഗ്യവും അകീർത്തികരവുമായ യുദ്ധവിമുഖതയെന്ന ഈ ഹൃദയദൗർബല്യം ഉപേക്ഷിക്കുന്നതാണു് ഉചിതമെന്നു് സുഹൃദ്ഭാവേന ഭഗവാൻ ഉപദേശിച്ചപ്പോൾ സംശയാലുവായിത്തീർന്ന അർജ്ജുനൻ തന്റെ സംശയങ്ങൾ ഭഗവാന്റെ മുമ്പിൽ അവതരിപ്പിച്ചുകൊണ്ടു് ഭഗവാനെ സർവ്വാത്മനാ ശരണം പ്രാപിച്ചു് തനിക്കു ശ്രേയസ്കരമായതു് ഉപദേശിക്കുവാൻ അപേക്ഷിച്ചു. ഭഗവാൻ ആത്മതത്ത്വമുപദേശിച്ചു് ബന്ധുമിത്രാദികളെപ്പററിയുള്ള അർജ്ജുനന്റെ വ്യാകുലത ബുദ്ധിശൂന്യതയാണെന്നു പറഞ്ഞു. എങ്കിലും ബന്ധുജനങ്ങളോടുള്ള അർജ്ജുനന്റെ മമതാബന്ധം കണ്ടിട്ടു് ലോകരീത്യാ, 'ജനിച്ചവർക്കു മരണമുണ്ടു്, മരിച്ചവർക്കു ജനനവുമുണ്ടു്; അതിനാൽ ഒഴിച്ചുകൂടാൻ പററാത്ത ജനനമരണങ്ങളെക്കുറിച്ചു വ്യാകുലപ്പെടരുതു്,' എന്നും ഉപദേശിച്ചു. അതായതു് ശരീരനാശം അനിവാര്യവും ആത്മനാശം അസംഭാവ്യവും ആണെന്നു് അർജ്ജുനനെ ധരിപ്പിച്ചു. എന്നിട്ടും അർജ്ജുനനു ഭാവാന്തരം കാണാഞ്ഞതിനാൽ സ്വധർമ്മാനുഷ്ഠാനമാണു് അർജ്ജുനനു ശ്രേയസ്കരമെന്നും ക്ഷത്രിയനായ അർജ്ജുനന്റെ ധർമ്മം (കർത്തവ്യം) ഇവിടെ യുദ്ധമാണെന്നും ഭഗവാൻ സ്മരിപ്പിച്ചു. ശ്രേയസ്കരമായ ഈ സ്വധർമ്മത്തിൽനിന്നും പിൻതിരിഞ്ഞാൽ അർജ്ജുനൻ സ്വയം അപഹാസ്യനാകും. അതിനാൽ യാദൃച്ഛികമായി വന്നുചേർന്ന ഈ സംഗ്രാമധർമ്മം അനുഷ്ഠിച്ചു് അർജ്ജുനൻ സ്വർഗ്ഗസുഖം അനുഭവിക്കണം എന്നതായിരുന്നു ഭഗവാന്റെ ആശയം. സ്വധർമ്മമായ യുദ്ധം ചെയ്താൽ പാപബന്ധമുണ്ടാകയില്ല; അതിനാൽ അർജ്ജുനൻ പാപശങ്ക വിട്ടു് അതിനു തയ്യാറാകണം. സ്വധർമ്മാനുഷ്ഠാനത്തിൽസുഖദുഃഖങ്ങൾക്കോ ജയാപജയങ്ങൾക്കോ സ്ഥാനമില്ല. സ്വധർമ്മം യോഗമായി ചെയ്യണം. അതായതു് നാനാത്മകമായ കർമ്മഫലത്തിൽ ആസക്തിവെയ്ക്കാതെ സകല കർമ്മങ്ങളും ഈശ്വരാരാധനയാണെന്നറിഞ്ഞു വിഹിതകർമ്മങ്ങൾ ശ്രദ്ധാപൂർവ്വം നിഷ്ഠയോടെ ചെയ്യണം. കർമ്മഫലത്തിൽ ഇച്ഛ വെയ്ക്കാതെ ഈശ്വരാർപ്പണബുദ്ധ്യാ കർമ്മം ചെയ്യലാണു കർമ്മയോഗം. അതു് അനുഷ്ഠിക്കുന്നവൻ ബദ്ധനാകുന്നില്ല, മറിച്ചു മുക്തനാകുന്നു. അതുകൊണ്ടാണു ഭഗവാൻ പറഞ്ഞതു്, 'യോഗഃ കർമ്മസു കൗശലം,' അതായതു് സ്വതേ ബന്ധകാരണമായ കർമ്മത്തെ മുക്ത്യുപായമാക്കിത്തീർക്കുന്ന കൗശലമാണു് കർമ്മയോഗം, എന്നു്. ആ കർമ്മയോഗം എത്ര പരിമിതമായിട്ടു് അനുഷ്ഠിക്കപ്പെട്ടാലും അതു് മഹാഭയങ്ങളിൽനിന്നു് ഒരുവനെ രക്ഷിക്കുന്നു. കർമ്മയോഗത്തിലൂടെ ജീവിതലക്ഷ്യം – ഈശ്വരപ്രാപ്തിയും ഈശ്വരപ്രീതിയും നിത്യാനന്ദാവാപ്തിയും – നേടാൻ ശ്രമിക്കുന്ന കർമ്മയോഗിക്കു് കർമ്മം ചെയ്യുക എന്ന ഒരേയൊരു കാര്യത്തിലേ അധികാരമുള്ളു, മനസ്സു ചെലുത്തേണ്ടതുള്ളു. അതിന്റെ ഫലത്തെക്കുറിച്ചു് – അതിനെ സ്വധർമ്മമായി അംഗീകരിച്ചശേഷം – ചിന്തിക്കുകപോലും ചെയ്യേണ്ടതില്ല. സ്വധർമ്മം യോഗനിഷ്ഠയോടെ – ജയാപജയങ്ങളോ മാനാപമാനങ്ങളോ സുഖദുഃഖാദികളോ ഒന്നും വകവെയ്ക്കാതെ – ചെയ്യണം. ഫലാപേക്ഷയില്ലാത്തതുകൊണ്ടു് കർമ്മാനുഷ്ഠാനത്തിൽ ഉത്സാഹക്കുറവു ബാധിക്കാനും പാടില്ല. ഇപ്രകാരം കർമ്മം ചെയ്യുന്ന ഒരുവന്റെ മനസ്സു് കാല

ക്രമേണ സ്ഥിരവും ശാന്തവും ആകുന്നു; അവനു ശാന്തി ലഭിക്കുന്നു.

ഫലേച്ഛയോടെ ചെയ്യുന്ന കർമ്മത്തേക്കാൾ അത്യന്തം ശ്രേയസ്കരമാണ് കർമ്മയോഗം: ഫല നിരപേക്ഷമായും ഈശ്വരാരാധനമായും ചെയ്യപ്പെടുന്ന കർമ്മം. സകല വൈദികകർമ്മങ്ങളും ചെയ്താൽ കിട്ടുന്ന സ്വർഗ്ഗലോകാദിഫലങ്ങളും അതിനുപരിയും കർമ്മയോഗംകൊണ്ടു് കർമ്മയോഗിക്കു വന്നുചേരുന്നു. എന്തുകൊണ്ടെന്നാൽ നിഷ്കാമകർമ്മംകൊണ്ടു ശാന്തമാനസനായവന്നു് അനന്താനന്ദമാണുണ്ടാകുന്നതു്. സർവ്വകാമങ്ങളും വെടിഞ്ഞ അയാൾ സ്ഥിതപ്രജ്ഞനായിട്ടു് സച്ചിദാനന്ദസ്വരൂപമായ ആത്മാവിൽത്തന്നെ രമിക്കുന്നു എന്നതാണു് അനന്താനന്ദത്തിനു കാരണം. അനന്താനന്ദമെവിടെ, സ്വർഗ്ഗാദിരൂപങ്ങളായ അനിത്യഫലങ്ങളെവിടെ ?

ഇത്രയും കേട്ടുകഴിഞ്ഞപ്പോൾ അർജ്ജുനന്നു് ഒരു സംശയം — അനന്താനന്ദഫലപ്രദായിയായ ആത്മജ്ഞാനം നേടിയാൽ മതിയല്ലോ,വെറുതേ ആയാസകരമായ കർമ്മാനുഷ്ഠാനത്തിലെന്തിനേർപ്പെടണം, വിശേഷിച്ചു് ബന്ധുജനങ്ങളേയും ഗുരുഭൂതന്മാരേയും വധിയ്ക്കേണ്ട കർമ്മത്തിൽ ?

സംശയം സംഗതംതന്നെ. പക്ഷേ 'ദീർഘകായന്നു മാത്രം കയ്യെത്തുന്ന ഫലം കൊതിച്ചു കൈയ്യുയർത്തിയ കുള്ളനെപ്പോലെ' ആയിട്ടെന്തു കാര്യം ? തൻെറ നിലയറിയാതെ (അഥവാ മറന്നു്) അർഹിയ്ക്കാത്തതിനു കൊതിച്ചാൽ കാര്യസാധ്യമുണ്ടാകുമോ ? ആത്മജ്ഞാനിയ്ക്കു് അനന്താനന്ദമുണ്ടാകുമെന്നുവെച്ചു് വിഷയാസക്തനായവൻ ഒരു കുതിയ്ക്കു് ആത്മജ്ഞാനിയായിക്കളയാമെന്നു കരുതുന്നതു് വെറും വ്യാമോഹമല്ലേ? അർജ്ജുനൻെറ മനസ്സു് വിഷയവിരാഗവിമുക്തമായിട്ടില്ല. വിഷയസംഗം പരിപൂർണ്ണമായി വിട്ടെങ്കിലേ ആത്മജ്ഞാനിയായിത്തീരുകയുള്ളു. യുദ്ധാരംഭത്തിൽ ഒരു ശ്മശാനവൈരാഗ്യം വന്നെന്നു കരുതി, ബന്ധുജനപീഡയാൽ ഉണ്ടാകുന്ന ദുഃഖത്തെ ഓർത്തു് യുദ്ധവിമുഖനായ അർജ്ജുനന്നു് വിഷയസംഗമില്ലെന്നു പറയാനൊക്കുമോ ? ബന്ധുജനസംഗംതന്നെയാണു് അർജ്ജുനനെ യുദ്ധവിമുഖനാക്കിയതു്. സുഖദുഃഖങ്ങളിൽ അർജ്ജുനൻെറ മനസ്സു് വ്യാകുലപ്പെടുന്നുണ്ടെന്നു സ്പഷ്ടം. ഒരു ആത്മജ്ഞൻെറ ആനന്ദം സുഖദുഃഖാദി ദ്വന്ദ്വങ്ങൾക്കെല്ലാം അതീതമാണു്; ആ ആനന്ദം ആത്മമാത്രവേദ്യമാണു്. സുഖദുഃഖാദി ദ്വന്ദ്വങ്ങൾ ഇന്ദ്രിയവേദ്യങ്ങളാണു്: ഇന്ദ്രിയപ്രീതികരമായതു സുഖവും അതിനു വിപരീതമായതു ദുഃഖവും. അവ ചഞ്ചലസ്വഭാവങ്ങളുമാണു്. കാരണം, ഒരിയ്ക്കൽ സുഖമായി അനുഭവപ്പെട്ടതുതന്നെ പിന്നൊരിക്കൽ ദുഃഖമായിട്ടു മാറുന്നു; അതുപോലെ ദുഃഖവും മറിച്ചാകുന്നു. അതിനാൽ ആഗമാപായസ്വഭാവങ്ങളായ സുഖദുഃഖാദി ദ്വന്ദ്വങ്ങളെ അതിക്രമിച്ചവനാണു് ആത്മജ്ഞാനത്തിനും തദ്വാരാ ആനന്ദാനുഭൂതിയ്ക്കും അർഹൻ. ബന്ധുജനസംഗംനിമിത്തം യുദ്ധവിമുഖനായ അർജ്ജുനൻ ആത്മജ്ഞാനത്തിനു് അർഹനല്ലെന്നു മേൽപ്പറഞ്ഞതിൽനിന്നു സ്പഷ്ടം. അർജ്ജുനന്നു് സാധന ചെയ്തു് ആത്മജ്ഞനാകാം. ആ സാധനയാണു കർമ്മയോഗം. 'ന കർമ്മണാമനാരംഭാത് നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ.' അർജ്ജുനൻെറ സാധന സ്വധർമ്മമായ യുദ്ധംതന്നെ. അതു സാധനയാകണമെങ്കിൽ ജയാപജയങ്ങളേയും മാനാപമാനങ്ങളേയും മററു രാഗദ്വേഷാദി ദ്വന്ദ്വങ്ങൾ സകലതിനേയും വിട്ടു് ഈശ്വരാർപ്പണബുദ്ധ്യാ ഫലസംഗരഹിതനായിട്ടു് അതു ചെയ്യണം. അർജ്ജുനന്നു് പ്രാരംഭത്തിൽ ''ന ചൈതദ്വിദ്മഃ കതരന്നോ ഗരീയോ യദ്വാ ജയേമ യദി വാ നോ ജയേയുഃ'' എന്ന ഭയാശങ്കയുണ്ടായിരുന്നു. ആ ഭയാശങ്കയുള്ളിടത്തോളം കാലം മനസ്സു വ്യാകുലമാകാതിരിയ്ക്കയില്ല. മനസ്സു പതറിയവന്നു് പ്രവൃത്തിവിജയമുണ്ടാകയില്ല. അതുകൊണ്ടാണു്, 'യുധ്യസ്വ വിഗതജ്വരഃ' എന്നു ഭഗവാൻ ആജ്ഞാപിയ്ക്കുന്നതു്. മനസ്സു നീറാതെയും പതറാതെയും സ്വധർമ്മാനുഷ്ഠാനം ചെയ്യണം എന്നാണതിൻെറ സാരം. ഭാവിയിൽ വരാനിരിയ്ക്കുന്ന ജയാപജയാദികളിലോ ഫലത്തിലോ സംഗമുണ്ടായാൽ മനസ്സു വേവലാതിപ്പെടാതിരിയ്ക്കയില്ല, വിഗതജ്വരനാകയില്ല. മനസ്സിലെ ശോകമോഹാദികൾ ഒഴിവാക്കി തൻെറ സാധനാരൂപമായ സ്വധർമ്മം ദോഷഹീനമാക്കാനാണു് സുഖദുഃഖാദി ദ്വന്ദ്വങ്ങളിൽ സംഗമുണ്ടാകരുതെന്നു പറഞ്ഞതു്. ദ്വന്ദ്വങ്ങളിലൊന്നും സംഗമില്ലാതാകുമ്പോൾ (ഉദാസീനഭാവം വരുമ്പോൾ) മനസ്സു് ഏകാഗ്ര

മാകും, ശുദ്ധമാകും; ആത്മജ്ഞാനത്തിനു യോഗ്യമാകുകയും ആത്മജ്ഞാനമുദിയ്ക്കുകയും ചെയ്യും. അതിനാൽ മനസ്സു വ്യാകുലപ്പെടുത്താതെ യുദ്ധം ചെയ്യൂ. സ്വധർമ്മമനുഷ്ഠിക്കൂ.

ഭഗവദ്ഗീത ഒരു അദ്ധ്യാത്മശാസ്ത്രമാണ്. അദ്ധ്യാത്മശാസ്ത്രമായിട്ടെണ്ണുമ്പോൾ അതിലെ 'യുദ്ധം ചെയ്യുക' (യുധ്യസ്വ) എന്ന പദത്തിന്നു സ്വധർമ്മം അനുഷ്ഠിക്കൂ എന്നേ അർത്ഥം പറഞ്ഞുകൂടു. കാരണം ലോകത്തിലുള്ളവരെല്ലാം യുദ്ധം ചെയ്യണമെന്നു പറയുന്നതു് പരസ്പരവിരുദ്ധമാണെന്നാർക്കാണു് തോന്നാത്തതു്? 'യുദ്ധം ചെയ്യുക' എന്നതിനു കർമ്മം ചെയ്യുക എന്നാണു് അർത്ഥമെന്നു പറയാനും സാധ്യമല്ല. ജ്ഞാനികൾക്കെന്തു കർമ്മമാണു ചെയ്യാനുള്ളതു്? ഒന്നുമില്ല. അവർക്കു സർവ്വകർമ്മപരിത്യാഗമാണു് ഗീതയിൽ വിധിച്ചിട്ടുള്ളതു്. 'സ്വധർമ്മാനുഷ്ഠാനമാകുന്ന കർമ്മം ചെയ്യൂ' എന്നു പറയുന്നതിനേക്കാൾ ഉചിതം 'സ്വധർമ്മമനുഷ്ഠിക്കൂ' എന്നു പറയുന്നതാണ്. 'യുധ്യസ്വ' എന്നതു് ഒരു സാധകനോടു പറയുന്ന വാക്യമാണ്. സാധകർ പല തരക്കാരുണ്ടു്: കർമ്മയോഗി, ഭക്തിയോഗി, രാജയോഗി, ജ്ഞാനയോഗി ഇവക്കെല്ലാം തുല്യപ്രമാണകമായ ഭഗവദ്ഗീതയിലെ 'യുധ്യസ്വ' എന്ന പദത്തിനു് സ്വധർമ്മമനുഷ്ഠിക്കൂ എന്നു തന്നെ അർത്ഥം. അതിനുള്ള പ്രത്യേകത, 'വിഗതജ്വരനായി' — മനസ്സു നീറാതെയും പതറാതെയും, സ്വധർമ്മമനുഷ്ഠിയ്ക്കണമെന്നതാണ്. ജയാപജയങ്ങളിലോ മാനാപമാനാദികളിലോ മനസ്സു കുടുങ്ങരുതെന്നു സാരം. അവയിൽ കുടുങ്ങിയാൽ മനസ്സു് ഏകാഗ്രതാഹീനമാകും, സ്വധർമ്മാനുഷ്ഠാനം ദോഷയുക്തമാകും, ലക്ഷ്യപ്രാപ്തി തടയപ്പെടും. അതിനാൽ ഒരു സാധകൻ തന്റെ ലക്ഷ്യം നിശ്ചയിച്ചു് അതിന്നനുസൃതമായ ഉപായം കൈക്കൊണ്ടാൽ സർവ്വാത്മനാ അതിൽത്തന്നെ മനസ്സു വെച്ചു് മനസ്സു് നീറാതെയും പതറാതെയും പ്രവർത്തിയ്ക്കണം. അങ്ങനെ ചെയ്താൽ ലക്ഷ്യപ്രാപ്തി നിശ്ചയം. അതിനാൽ 'യുധ്യസ്വ വിഗതജ്വരഃ.'

---

# ഭാഗവതധർമ്മം ശ്രീരാമകൃഷ്ണചരിതത്തിൽ

## വൈശ്രവണത്തു് രാമൻനമ്പൂതിരി

ശ്രീമദ്ഭാഗവതം ലോകത്തിന്റെ നിത്യാനന്ദശാന്തിയ്ക്കുവേണ്ടി ആവിർഭവിച്ചതാണ്. ആ മഹാസംഹിത ലോകത്തിന്നു പ്രദാനം ചെയ്തതു് സാക്ഷാൽ വേദവ്യാസമഹർഷിയാണ്. അതിൽ സവിസ്തരം വർണ്ണിയ്ക്കുന്നതു് മനുഷ്യരാശിയെ മുഴുവൻ നിത്യശാന്തിയിലേയ്ക്കു് നയിയ്ക്കുവാൻ സഹായിയ്ക്കുന്ന പരമധർമ്മമാണ്. അതിലെ ഓരോ ശ്ലോകവും ആത്മാരാമന്മാരെപ്പോലും ആകർഷിയ്ക്കത്തക്കതാണ്. ആത്മാരാമന്മാരിൽ അഗ്രഗണ്യനായ ശ്രീശുകൻ അതും പാടി ലോകം മുഴുവൻ ചുററിസഞ്ചരിയ്ക്കുന്നു. ജനിച്ച ഉടൻതന്നെ ആ പരമജ്ഞാനി സർവ്വവും വിട്ടു് ആത്മാനന്ദഭരിതനായി പോയപ്പോൾ പിതാവായ സാക്ഷാൽ ശ്രീവേദവ്യാസമുനിപോലും വിരഹകാതരനായി 'പുത്രാ, പുത്രാ' എന്നിപ്രകാരം വിളിച്ചുകൊണ്ടു പിന്നാലെ ഓടി. ആത്മാനന്ദഭരിതനായ പുത്രനുണ്ടോ അതു കേൾക്കുന്നു? അദ്ദേഹം ഏകാന്തസ്ഥാനത്തു ചെന്നു് സമാധിയിൽ ലയിച്ചു.

ശ്രീമദ്ഭാഗവതത്തിലെ പുണ്യശ്ലോകങ്ങൾ അത്യുച്ചത്തിൽ ഉച്ചരിച്ചുകൊണ്ടാണു് വ്യാസശിഷ്യന്മാർ പുഷ്പങ്ങളും മററും കൊണ്ടുവരുവാനായി വനത്തിൽ സഞ്ചരിച്ചിരുന്നതു്. ഒരിയ്ക്കൽ, ശ്രീശുകമഹർഷി സമാധിയിൽനിന്നു് ഉണർന്നിരുന്ന സമയത്തു് അതാ കേൾക്കുന്നു—

ബർഹാപീഡം നടവരവപുഃ കർണ്ണയോഃ കർണ്ണികാരം
ബിഭ്രദ് വാസഃ കനകകപിശം വൈജയന്തീംചമാലാം
രന്ധ്രാൻ വേണോരധരസുധയാ പൂരയൻ ഗോപവൃന്ദൈർ-
വൃന്ദാരണ്യം സ്വപദരമണം പ്രാവിശദ്ഗീതകീർത്തിഃ.
(ഭാഗ. 10. 21. 5.)

'തിരുമുടിയിൽ മയിൽപ്പീലി ചൂടിയും കർണ്ണങ്ങളിൽ കർണ്ണികാരപുഷ്പങ്ങൾ ചാർത്തിയും അര

യിൽ സുവർണ്ണവർണ്ണമായ പീതാംബരമുടുത്തും ഓടക്കുഴലിൻെറ ദ്വാരങ്ങളിൽ അധരാമൃതം നിറച്ചുംകൊണ്ടു ചങ്ങാതിമാരായ ഗോപബാലന്മാരാൽ പാടപ്പെട്ട പുണ്യകീർത്തിയോടുകൂടിയ തന്തിരുവടി തൻെറ ശ്രീപാദങ്ങൾക്കു ഏററവും പ്രിയപ്പെട്ട ശ്രീ വൃന്ദാവനപ്രദേശത്തേയ്ക്കു ക്രീഡിയ്ക്കുവാനായി പ്രവേശിച്ചു.' ഇതു കേട്ട ഉടൻ ശ്രീശുകൻെറ ദേഹം മുഴുവൻ രോമാഞ്ചകഞ്ചുകിതമായി. കണ്ണുകളിൽനിന്നു ആനന്ദാശ്രുക്കൾ പ്രവഹിച്ചു. സമാധിയിൽപ്പോലും സിദ്ധിച്ചിട്ടില്ലാത്ത ഒരു നിരതിശയാനന്ദം അനുഭവപ്പെട്ടു. ഉടൻ എഴുന്നേററു അദ്ദേഹം ആ മുനിശിഷ്യന്മാരുടെ സമീപം ചെന്നു ചോദിച്ചു: 'ഈ പുണ്യശ്ലോകം ആർ നിർമ്മിച്ചതാണു?' അവർ പറഞ്ഞു. 'അങ്ങയുടെ പിതാവു നിർമ്മിച്ചതാണു. ഇതു മാത്രമല്ല ഇതുപോലുള്ള അനേകായിരം ശ്ലോകങ്ങൾ അടങ്ങുന്ന ശ്രീമദ്ഭാഗവതം മുഴുവൻ അദ്ദേഹം നിർമ്മിച്ചതാണു.' ശ്രീശുകൻ, പിതൃസമീപത്തിലേയ്ക്കു ഓടി പിതാവിനെ വന്ദിച്ചുകൊണ്ടു പ്രാർത്ഥിച്ചു: 'അവിടുന്നു നിർമ്മിച്ച ആ പുണ്യഗ്രന്ഥം എന്നെ പഠിപ്പിച്ചാലും.' പിതാവു ആനന്ദമഗ്നനായി പുത്രനെ ആ മഹാസംഹിത പഠിപ്പിച്ചു. ഇപ്രകാരം അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയ ആത്മാരാമന്മാരെപ്പോലും ശ്രീമദ്ഭാഗവതമാകർഷിക്കുന്നു. ആ മഹാസംഹിതയ്ക്കു ഒരു മഹാഭാഷ്യം അത്യന്താപേക്ഷിതമായിത്തീർന്നു. അതു ലോകത്തിന്നു പ്രദാനം ചെയ്ത അവതാരപുരുഷനത്രേ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ. അവിടുത്തെ പാവന ചരിതംതന്നെ ശ്രീമദ്ഭാഗവതത്തിൻെറ ഒരു മഹാഭാഷ്യമാകുന്നു. അവിടുന്നു ഭാഗവതധർമ്മങ്ങളെയെല്ലാം തൻെറ ദിവ്യലീലയിൽ സ്വയം അനുഷ്ഠിച്ചു ലോകത്തിന്നു അസന്ദിഗ്ദ്ധമായി കാണിച്ചുകൊടുത്തു. ഭാഗവതധർമ്മങ്ങളെ സംബന്ധിച്ച സർവ്വ സംശയങ്ങളും സ്വന്തം ചരിതം കൊണ്ടു ദൂരീകരിച്ചു അവിടുന്നു ലോകത്തെ അനുഗ്രഹിച്ചു. അവിടുത്തെ ജഗന്മംഗളമായ ചരിതം മുഴുവൻ വർണ്ണിക്കുവാൻ ആർക്കു കഴിയും? എങ്കിലും ആ പുണ്യചരിതത്തിലൂടെ ഒരു ഓട്ട പ്രദക്ഷിണം നടത്തിയാൽപോലും ഇതു നമുക്കു വ്യക്തമായി കാണുവാൻ കഴിയും. ഭാഗവതധർമ്മങ്ങളെ അനുസ്മരിച്ചുകൊണ്ടു ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ദിവ്യലീലയിലേയ്ക്കു ഒന്നു ദൃഷ്ടി പതിപ്പിച്ചുനോക്കാം.

മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം സർവ്വേശ്വരസാക്ഷാത്കാരമാണെന്നും ഇന്ദ്രിയഭോഗങ്ങളല്ലെന്നും ആരംഭത്തിൽത്തന്നെ ശ്രീമദ്ഭാഗവതം ഉദ്ഘോഷിക്കുന്നു.

ധർമ്മസ്യ ഹ്യാപവർഗ്ഗ്യസ്യ നാർത്ഥോഽർത്ഥായോപകല്പതേ
നാർത്ഥസ്യ ധർമ്മൈകാന്തസ്യ കാമോ ലാഭായ ഹി സ്മൃതഃ
കാമസ്യ നേന്ദ്രിയപ്രീതിർ ലാഭോ ജീവേത യാവതാ
ജീവസ്യ തത്ത്വജിജ്ഞാസാ നാർത്ഥോ യശ്ചേഹ
കർമ്മഭിഃ.

വദന്തി തത് തത്ത്വവിദസ്തത്ത്വം യജ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.
(ഭാഗ. 1. 2. 9 – 11.)

ധർമ്മത്തിൻെറ ഫലം അർത്ഥം (ധനം), അതിൻെറ ഫലം കാമം (വിഷയസുഖാഭിലാഷം), കാമത്തിൻെറ ഫലം ഭോഗം (വിഷയസുഖാനുഭവം) എന്നിപ്രകാരം ജനങ്ങൾക്കു തെററായ ധാരണയുണ്ടു. അതിനെ നിശ്ശേഷം ദൂരീകരിക്കുകയാണു ഇവിടെ ചെയ്യുന്നതു. നിത്യാനന്ദം ഒന്നുമാത്രമേ പരമപുരുഷാർത്ഥമായിട്ടുള്ളു. അതിൻെറ സാധകങ്ങൾ എന്ന നിലയ്ക്കാണു ധർമ്മാദികൾ എല്ലാം പുരുഷാർത്ഥങ്ങളായി ഗണിക്കപ്പെടുന്നതു. ''ധർമ്മഫലം നിത്യാനന്ദമാണു, അർത്ഥമല്ല. അർത്ഥത്തിൻെറ ഫലം ധർമ്മസമ്പാദനമാണു, കാമമല്ല; കാമഫലം ജീവിതത്തെ നിലനിർത്തുകയാണു, ഇന്ദ്രിയഭോഗമല്ല; ജീവിതഫലം തത്ത്വവിചാരമാണു, അല്ലാതെ കാമ്യകർമ്മങ്ങൾ ചെയ്തു അർത്ഥാദികൾ സമ്പാദിക്കുകയല്ല. തത്ത്വമെന്നതു അദ്വിതീയ സച്ചിദാനന്ദമത്രേ. ആ ഒരേയൊരു തത്ത്വം വേദാന്തികളാൽ ബ്രഹ്മമെന്നും, ഹിരണ്യഗർഭോപാസകന്മാരാൽ പരമാത്മാവെന്നും, ഭാഗവതന്മാരാൽ ഭഗവാനെന്നും പറയപ്പെടുന്നു.'' അതു സാക്ഷാത്കരിക്കുവാനുതകുന്ന ലളിതസുന്ദരമായ മാർഗ്ഗം ഭക്തിയാണെന്നും പറയുന്നു.

തത് ശ്രദ്ദധാനാ മുനയോ ജ്ഞാനവൈരാഗ്യയുക്തയാ
പശ്യന്ത്യാത്മനി ചാത്മാനം ഭക്ത്യാ ശ്രുതഗൃഹീതയാ.
(ഭാഗ. 1. 2. 12.)

ശ്രദ്ധാലുക്കളായ മുനീശ്വരന്മാർ വേദാന്തശ്രവണം ചെയ്തു ജ്ഞാനവൈരാഗ്യങ്ങൾ സമ്പാദിച്ചു തന്തിരുവടിയിലുള്ള ഉറച്ച ഭക്തികൊണ്ടാണു ആത്മതത്ത്വം സാക്ഷാത്കരിക്കുന്നതു.

ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ തൻെറ ബാലലീലയിൽ ഇതുതന്നെ ലോകത്തിന്ന കാണിച്ചുകൊടുത്തു. ഗദാധരൻ കുട്ടിക്കാലത്തു സ്കൂളിലേയ്ക്കു പോകാൻ തുടങ്ങി. എന്നാൽ അധികം താമസിയാതെത്തന്നെ അന്നത്തെ വിദ്യാഭ്യാസത്തിൻെറ ഉദ്ദേശം ആഹാരസമ്പാദനത്തിന്നുള്ള മാർഗ്ഗം കണ്ടെത്തലാണെന്നും ജീവിതലക്ഷ്യം പ്രാപിക്കാനുതകുന്ന തരത്തിലുള്ള ജ്ഞാനസമ്പാദനമല്ലെന്നും അദ്ദേഹത്തിന്നു് കണ്ടറിവാൻ കഴിഞ്ഞു. അതിൻെറ ഫലമായി പിന്നീടു് ജ്യേഷ്ഠൻ അദ്ദേഹത്തോടു് വിദ്യാഭ്യാസം തുടരുന്നതിനെപ്പററി പറഞ്ഞപ്പോൾ ഗദാധരൻ പറഞ്ഞതിങ്ങനെയാണു്:–

''ഉദരപൂരണത്തിന്നുമാത്രം ഉതകുന്ന വിദ്യാഭ്യാസം എനിക്കുവേണ്ട. വേണ്ടേ വേണ്ട.''

അന്നുമുതൽ ഗദാധരൻ സ്കൂളിൽപോക്കു നിർത്തി. മനുഷ്യജന്മം ഭഗവത്കൃപയാൽ സിദ്ധിക്കുന്ന സുദുർലഭമായ ഒരു സുവർണ്ണാവസരമാണു്. അതു വെറും ഉദരപൂരണത്തിന്നും ഭോഗങ്ങൾക്കുമായി നശിപ്പിച്ചുകളയുന്നതു് അക്ഷന്തവ്യമായ ഒരു അപരാധമാണു്. ആത്മസാക്ഷാത്കാരത്തിനു് അതു വിനിയോഗിക്കണം. അങ്ങനെ ചെയ്യുന്നവനാണു് വിവേകി എന്നു് ശ്രീരാമകൃഷ്ണദേവൻ തൻെറ ബാലലീലകൊണ്ടുതന്നെ സുവ്യക്തമാക്കി കാണിച്ചുകൊടുത്തു.

ഭക്തിയാണു സാക്ഷാത്കാരത്തിലേയ്ക്കു നയിക്കുന്ന ലളിതസുന്ദരമായ മാർഗ്ഗമെന്നുള്ളതും അവിടുന്നു് തൻെറ സാധനാകാലത്തെ ചരിതം കൊണ്ടു് കാണിച്ചുതന്നു. അവിടുന്നു് ഗുരുവിനെ അന്വേഷിച്ചു് അവിടവിടെ ഓടി നടന്നില്ല. ഉറച്ച ശ്രദ്ധാഭക്തികളോടുകൂടി അമ്മയുടെ ആരാധനയിൽ തന്നെപ്പോലും അർപ്പിച്ചു. രാവും പകലും പോയതറിഞ്ഞില്ല. 'അമ്മേ, അമ്മേ' എന്നു നിലവിളിച്ചു് ഇടതടവില്ലാതെ കണ്ണീരൊഴുക്കി. നട അടയ്ക്കുന്നസമയം ക്ഷേത്രത്തിൽനിന്നു് മണിനാദം കേൾക്കുമ്പോൾ, 'അമ്മേ, വിലമതിക്കുവാൻ കഴിയാത്ത ഈ മനുഷ്യജന്മത്തിലെ ഒരു ദിവസംകൂടി ഇതാ വ്യർത്ഥമായിപ്പോയി. ഇന്നും അവിടുത്തെ പുണ്യദർശനം കിട്ടിയില്ലല്ലോ.' എന്നിപ്രകാരം പൊട്ടിക്കരഞ്ഞുകൊണ്ടും മുഖം ഭൂമിയിലുരച്ചുകൊണ്ടും പ്രലപിച്ചിരുന്നു. ഭക്തിയുടെ അത്യുത്കടാവസ്ഥയാണു് നാമിവിടെ കാണുന്നതു്. ''തദർപ്പിതാഖിലാചാരതാ തദ്വിസ്മരണേ പരമവ്യാകുലതാ ച'' എന്നു ഭക്തിസൂത്രത്തിൽ ശ്രീനാരദൻ ഉദ്ഘോഷിക്കുന്നു. തന്തിരുവടിയിൽ അർപ്പിക്കാതെ ഒന്നും ചെയ്യുവാനും ഒന്നും പറയുവാനും ചിന്തിക്കുവാൻപോലും കഴിയാതിരിക്കുകയും അവിടുത്തെ ക്ഷണനേരത്തെ വിയോഗത്തിൽപോലും പിടച്ചിൽ അനുഭവപ്പെടുകയും ചെയ്യുന്നതാണു് ഉത്കൃഷ്ടമായ ഭക്തി. സർവ്വേശ്വരദർശനം സിദ്ധിക്കാത്തതിലുള്ള ഈ പിടച്ചിൽ ഗോപിമാരിലും ചൈതന്യമഹാപ്രഭുവിലും നാം കാണുന്നുണ്ടു്. അതേ പിടച്ചിൽ പിന്നെ കാണുന്നതു ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ സാധനാകാലത്താണു്. ''ധനസ്ഥാനമാനങ്ങൾ, പുത്രൻ, ഭോഗങ്ങൾ ഇവയ്ക്കുവേണ്ടി മനുഷ്യൻ കുടംകുടമായി കണ്ണീരൊഴുക്കുന്നു. എന്നാൽ നിത്യാനന്ദസാധകമായ ഈ മനുഷ്യജന്മത്തിൽ, 'ഈശ്വരദർശനം കൂടാതെ ഒരു ദിവസംകൂടി നഷ്ടപ്പെട്ടു; കഷ്ടം !' എന്നിപ്രകാരം ചിന്തിച്ചു് ഒരു തുള്ളി കണ്ണുനീരെങ്കിലും ഒഴുക്കുവാൻ ആരുണ്ടു് ?'' ഇങ്ങനെയുള്ള ഭക്തി സിദ്ധിക്കാമെന്നും അതാണു സാധിക്കേണ്ടതെന്നും ശ്രീരാമകൃഷ്ണദേവൻ തൻെറ സാധനാകാലംകൊണ്ടു നമ്മെയെല്ലാം പഠിപ്പിച്ചു.

ഭക്തിക്കു മുക്തിയെക്കാൾ വലിയ ഒരു സ്ഥാനമുണ്ടെന്നാണു ശ്രീമദ്ഭാഗവതംഉദ്ഘോഷിക്കുന്നതു്.

ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിമിത്ഥം ഭൂതഗുണോ ഹരിഃ.
(ഭാഗ. 1. 7. 10.)

അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയ ആത്മാരാമന്മാർപോലും തന്തിരുവടിയിൽ നിഷ്കാമഭക്തി ചെയ്യുന്നു. എന്തിന്നുവേണ്ടി ? അറിഞ്ഞുകൂടാ എന്നാണു് അതിന്നുള്ള സമാധാനം. അവരെപ്പോലും ആകർഷിക്കത്തക്ക ഗുണഗണങ്ങളോടുകൂടിയവനാണു ഭഗവാൻ. ജീവന്മുക്തന്മാരായ ശ്രീശുകൻ ശ്രീനാരദൻ മുതലായവർ എന്തിന്നുവേണ്ടിയാണു് തിരുനാമങ്ങളും ലീലകളും പാടിക്കൊണ്ടു് അവിടവിടെ ചുററിനടക്കുന്നതു് ? മോക്ഷാനന്ദംപോലും പ്രേമാനന്ദത്തിൻെറ മുമ്പിൽ നിസ്സാരമെന്നാണു് അതു കാണിക്കുന്നതു്. മുക്തിപോലും ദൂരത്തു വലിച്ചെറിയുന്നവർക്കേ തന്തിരുവടി ഭക്തി കൊടു

ക്കാറുള്ള എന്നു് ''മുക്തിം ദദാതി കഹ്ിചിതു് സ്മ, ന ഭക്തിയോഗം'' എന്നിപ്രകാരം ശ്രീമദ്ഭാഗവതം വ്യക്തമാക്കുന്നു. ശ്രീരാമകൃഷ്ണദേവനും തന്റെ പുണ്യചരിതംകൊണ്ടു് ഇതു വ്യക്തമാക്കിത്തരുന്നുണ്ടു്. തോതാപുരി പരമജ്ഞാനിയാണു്; ഭഗവാന്നു് നിൎവ്വികല്പസമാധിയുപദേശിക്കുവാൻ വന്ന ആചാൎയ്യനാണു്. ഭക്തിയുടെ ദിവ്യപ്രഭാവം അദ്ദേഹം ആഗ്രഹിച്ചിരുന്നില്ല. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ക്ഷേത്രത്തിൽ അമ്മയുടെ മുമ്പിൽ ഇരുന്നു് ഭക്ത്യുന്മത്തനായി താളം പിടിച്ചുകൊണ്ടു് തിരുനാമങ്ങൾ കീൎത്തനം ചെയ്യുമ്പോൾ താളം പിടിക്കുന്നതു കണ്ടു് പരിഹാസമായി, ''എന്താ ചപ്പാത്തി പരത്തുകയാണോ ?'' എന്നു ചോദിച്ചിരുന്നു. എന്നാൽ ഭഗവാൻ കുറച്ചു ദിവസത്തെ തന്റെ സമ്പൎക്കംകൊണ്ടു് ആ മഹാജ്ഞാനിയെപ്പോലും ഒരു പരമഭക്തനാക്കി രൂപാന്തരപ്പെടുത്തി. ക്രമേണ ആ ജ്ഞാനപക്ഷപാതി താളംപിടിച്ചു് തിരുനാമങ്ങൾ കീൎത്തിക്കുവാനും, 'അമ്മേ'എന്നു് പ്രേമപൂൎവ്വം വിളിച്ചു് കണ്ണീരൊഴുക്കുവാനും തുടങ്ങി. ഭക്തിയുടെ ബന്ധമില്ലെങ്കിൽ ജ്ഞാനംപോലും അപൂൎണ്ണമെന്നു് അവിടുന്നു് ഇതുകൊണ്ടു് ലോകത്തെ പഠിപ്പിച്ചു.

നിത്യാനന്ദത്തിലേയ്ക്കു നയിയ്ക്കുന്ന പ്രധാന മാൎഗ്ഗങ്ങൾ കൎമ്മഭക്തിജ്ഞാനങ്ങളാണു്. അവ പരസ്പരവിരുദ്ധങ്ങളല്ല, പരസ്പരപൂരകങ്ങളാണു്. എല്ലാ മാൎഗ്ഗങ്ങളും അവസാനത്തിൽ ഏകീഭവിയ്ക്കുന്നു. ആരംഭത്തിലേ അവസ്ഥയ്ക്കു് അല്പസ്വല്പം ഭേദമുള്ളൂ; അതു് അധികാരിഭേദമനുസരിച്ചുമാണു്. അധികാരിഭേദം നോക്കേണ്ടതു് ആരംഭത്തിൽ അത്യാവശ്യവുമാണു്. ഇതാണു ഭാഗവതസിദ്ധാന്തം. നോക്കുക:

> യോഗാസ്ത്രയോ മയാ പ്രോക്താഃ
> നൃണാം ശ്രേയോവിധിത്സയാ
> ജ്ഞാനം കൎമ്മ ച ഭക്തിശ്ച
> നോപായോഽന്യോഽസ്തി കുത്രചിതു്.
>
> (ഭാഗ. 11. 20.6)

''കൎമ്മം, ഭക്തി, ജ്ഞാനം ഇപ്രകാരം നിത്യാനന്ദസാധകങ്ങളായ മൂന്നു മാൎഗ്ഗങ്ങളാണു് എന്നാൽ ഉപദേശിയ്ക്കപ്പെട്ടിട്ടുള്ളതു്. ഇതല്ലാതെ മറ്റു് ഉപായമൊന്നുമില്ല.'' സക്തന്മാൎക്കു കൎമ്മയോഗവും, വിരക്തന്മാൎക്കു ജ്ഞാനയോഗവും, ഹൃദയത്തിന്നു് ദ്രവീഭാവമുള്ളവൎക്കു ഭക്തിയോഗവുമാണു് അധികം ഉപകരിക്കുക. സംസ്കാരസമ്പന്നന്മാൎക്കേ ജ്ഞാനയോഗമുപദേശിയ്ക്കുവാൻ പാടുള്ളു. അല്ലെങ്കിൽ അനൎത്ഥം വരുമെന്നു് ഭാഗവതം പറയുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണദേവനും ഇതുതന്നെ ചെറു കഥകളിലൂടെ സുവ്യക്തമാക്കിയിട്ടുണ്ടു്. ഭഗവാൻ അരുളിച്ചെയ്യുന്നു; ''പണ്ടു് പരമജ്ഞാനിയായ ഒരു ആചാര്യൻ എല്ലാവൎക്കും ഒരുപോലെ 'അദ്വൈതം' ഉപദേശിച്ചിരുന്നു. ഉപദേശം കേൾക്കുവാൻ പലരും വന്നിരുന്നു. ഒരു ദിവസം ഒരു ശിഷ്യൻ ഉപദേശശ്രവണാനന്തരം ആശ്രമത്തിൽ നിന്നു് പുറത്തു വന്നു് റോഡിൽ നില്ക്കുകയായിരുന്നു. അപ്പോൾ ആ വഴിക്കു് ഒരാന മദംപൊട്ടി ഓടി വന്നിരുന്നു. ആനക്കാരൻ പുറത്തിരുന്നു് ഉറക്കെ വിളിച്ചു പറയുന്നുണ്ടു്, 'ആരും വഴിയിൽ നില്ക്കരുതു്.ആന മദംപൊട്ടി വരുകയാണു്.' എന്നാൽ ഉടൻതന്നെ അദ്വൈതപ്രസംഗം കേട്ടു വന്ന ആ ശിഷ്യൻ വിചാരിച്ചു, 'ആനയും ഈശ്വരൻ, ഞാനും ഈശ്വരൻ. ഈശ്വരൻ ഈശ്വരനെ എന്തു ചെയ്യും ?' ഇപ്രകാരം വിചാരിച്ചു് ആ ശിഷ്യൻ അവിടെത്തന്നെ നിന്നു; മാറിയില്ല. പക്ഷേ ദൗർഭാഗ്യത്തിനു് ഈ അദ്വൈതപ്രസംഗമൊന്നും ആ ആന കേട്ടിരുന്നില്ല. അതു തുമ്പിക്കൈകൊണ്ടു് ഒരു നല്ല തട്ടുകൊടുത്തു. ശിഷ്യൻ ദൂരത്തു ചെന്നു വീണു; മോഹാലസ്യപ്പെട്ടു. ആശ്രമത്തിലെ മററു ശിഷ്യന്മാർ ഓടിവന്നു് അദ്ദേഹത്തെ എടുത്തുകൊണ്ടുപോയി ശുശ്രൂഷിച്ചു. ബോധമുണ്ടായ ഉടൻ ശിഷ്യൻ ഗുരുസമീപം ചെന്നു് വന്ദിച്ചു പറഞ്ഞു: ''അവിടുന്നു് ഇനിമേലാൽ ഇപ്രകാരം അദ്വൈതപ്രസംഗം ചെയ്യരുതു്.'' അതുകൊണ്ടു തനിയ്ക്കു പററിയ അനൎത്ഥം വിവരിച്ചുകൊടുത്തു. ഗുരു മന്ദഹസിച്ചുകൊണ്ടു പറഞ്ഞു: ''എല്ലാം ഈശ്വരനാണെന്നല്ലേ ഞാൻ പറഞ്ഞതു് ? ആ ആനക്കാരനും ഈശ്വരനാണെന്നു കരുതിയിരുന്നുവെങ്കിൽ ഈ അനൎത്ഥം വരുകയില്ലായിരുന്നു. ആനക്കാരനായ ഈശ്വരന്റെ ആജ്ഞ തിരസ്കരിച്ചതിന്റെ ഫലമാണു് ഈ ആപത്തു്.'' അതുകൊണ്ടു് വേണ്ടത്ര പരിപാകം സിദ്ധിക്കാത്തവരുടെ അടുത്തു് അദ്വൈതപ്രസംഗം അനൎത്ഥകരമാണെന്നുതന്നെയാണു്

ഇതിൻെറ താത്പര്യം. ആരംഭദശയിൽ സ്വ സ്വാധികാരമനുസരിച്ചുതന്നെ വേണം യോഗങ്ങളെ തെരഞ്ഞെടുക്കുവാൻ. ഈ ഭാഗവത സിദ്ധാന്തം തന്നെയാണ് ശ്രീരാമകൃഷ്ണദേവൻ മേലുദ്ധരിച്ച ചെറു കഥയിലൂടെ സുസ്പഷ്ടമാക്കിയതു്. അവിടത്തെ ജീവിതം യോഗത്രയത്തിൻേറയും മൂർത്തീഭാവമായിരുന്നു. അവിടുന്നു പരമഭക്തൻ, പരമജ്ഞാനി, ഉത്കൃഷ്ടകർമ്മയോഗി–എല്ലാമായിരുന്നു. അനേകസംവത്സരം പ്രേമാനന്ദലഹരിയിലാറാടി രാവും പകലുമറിയാതെ സാധനാകാലം കഴിച്ചുകൂട്ടിയ പരമഭക്തൻ, നാൽപതു സംവത്സരംകൊണ്ടു തോതാപുരി സമ്പാദിച്ച നിർവ്വികല്പസമാധി സ്വല്പ സമയംകൊണ്ടു് കരസ്ഥമാക്കിയ യോഗീന്ദ്രൻ, ആദ്ധ്യാത്മികമായ സർവ്വസംശയങ്ങളേയും തീർത്തു് ലോകത്തെ അനുഗ്രഹിച്ച മഹാജ്ഞാനി. മഹാസമാധിക്കു സ്വല്പം മുമ്പു് നിർവ്വികല്പസമാധിയിൽത്തന്നെ ലയിച്ചിരിക്കുവാൻ വിവേകാനന്ദസ്വാമി ആഗ്രഹിച്ച ഉടൻ ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ സ്വാമിയുടെ നേരെ തിരിഞ്ഞു് അരുളിച്ചെയ്തു: ''നരൻ, നീ ഇത്ര സ്വാർത്ഥിയോ? താപത്രയംമൂലം തപിക്കുന്ന കോടാനുകോടി ജീവരാശിക്കു് ശീതളച്ഛായ കൊടുത്തനുഗ്രഹിക്കുന്ന മഹാവൃക്ഷമായിട്ടാണു ഞാൻ നിന്നെ മനസ്സിലാക്കിയതു്. നീ സ്വന്തം മുക്തി മാത്രം ആഗ്രഹിക്കുന്നുവോ? ലോകമംഗളത്തിന്നായി നിനക്കു് പല പല നല്ല കാര്യങ്ങളും ചെയ്യേണ്ടതുണ്ടു്. അതെല്ലാം കഴിയട്ടെ. അപ്പോൾ ഇതെല്ലാം നിനക്കു സ്വായത്തമായിത്തീരും.''

സ്വാമിജി പിന്നെ എന്തെല്ലാം മഹാകാര്യങ്ങൾ ചെയ്തുവോ അവയുടെയെല്ലാം മഹാചാര്യൻ ഭഗവാൻ ശ്രീരാമകൃഷ്ണദേവനായിരുന്നു. അവിടത്തെ ഇച്ഛയാണു് ആ മഹാകാര്യങ്ങളായി രൂപാന്തരപ്പെട്ടതു്. ഇപ്രകാരം എല്ലാ യോഗങ്ങളുടേയും സമന്വയം ഭഗവാൻെറ പാവനചരിതത്തിൽ നമുക്കു കാണുവാൻ കഴിയും. ഭാഗവതധർമ്മങ്ങളെ അവിടുന്നു തൻെറ ജീവിതനാടകത്തിൽ അഭിനയിച്ചു് ലോകത്തെ പഠിപ്പിച്ചു. അഹോ! അവിടത്തെ പുണ്യചരിതം ഭാഗവതമഹാസംഹിതയുടെ മഹാഭാഷ്യംതന്നെയായിരുന്നു.

---

# ശ്രീരാമകൃഷ്ണാനുസന്ധാനം–3

കെ. ജനാർദ്ദനൻതമ്പാൻ

[മുൻലക്കങ്ങളിൽ ശ്രീരാമകൃഷ്ണചരിതത്തിലൂടെയും ശ്രീരാമകൃഷ്ണവചനാമൃതരംഗങ്ങളിലൂടെയും ലേഖകൻ ശ്രീരാമകൃഷ്ണാനുസന്ധാനത്തിനു് അനുവാചകരെ നയിച്ചു. ഇനി അമൃതപാനം ചെയ്യാം.]

ഇനി ശ്രീരാമകൃഷ്ണവചനാനുസന്ധാനം. എന്നാൽ അസംഖ്യങ്ങളാണു് ആ സുവചനങ്ങൾ. അവയെ ഒന്നൊന്നായി എടുത്തു് അർത്ഥചിന്തനം ചെയ്തു തുടങ്ങിയാൽ അതു് അവസാനിക്കയില്ല. ശ്രീരാമകൃഷ്ണൻതന്നെ പറഞ്ഞ ഒരു കുട്ടിക്കഥയാണു് ഓർമ്മവരുന്നതു്. പണ്ടൊരു കുഞ്ഞി എറുമ്പു് ഒരു പഞ്ചസാരക്കുന്നിനെ മണത്തറിഞ്ഞു. ഒരിത്തിരി നുണഞ്ഞുനോക്കി രസം പിടിച്ച കുഞ്ഞി എറുമ്പു്, ആ പഞ്ചസാരക്കുന്നു് അങ്ങനെതന്നെ തൻെറ പോട്ടിൽ കൊണ്ടു വെയ്ക്കണം എന്നു കരുതി, ഇത്തിരി ഇത്തിരിയായി എടുത്തു കൊണ്ടുപോയിത്തുടങ്ങി. അതിൻെറ പോടു നിറഞ്ഞു. കുറവൊന്നും കൂടാതെ പഞ്ചസാരക്കുന്നു് അവശേഷിച്ചു. ഗുരുദേവൻ അക്കഥ പറഞ്ഞതു് ശ്രുതികാംക്ഷം ബഹുശ്രുതക്കും ഒരുപോലെ അപ്രമേയമായ ഈശ്വരമഹിമാമാധുര്യങ്ങളുടെ അക്ഷയ്യതയെ ഉദാഹരിക്കുവാനാണു്. ശ്രീരാമകൃഷ്ണവചനാമൃതത്തേയും പൂർണ്ണമായി നിരൂപിക്കാം എന്നുവെച്ചു പുറപ്പെടുന്നതു് ആ കുഞ്ഞി എറുമ്പിൻെറവിക്രമം പോലെ ആവും. എങ്കിലും അതിന്നു തുനിയുന്നതു തെററല്ല, അതു പാഴല്ല. ഒരിത്തിരി പഞ്ച

സാരത്തരികാംകൊണ്ടു് ഉറുമ്പിന്റെ പോട്ട നിറഞ്ഞപോലെ, ഏതാനും രാമകൃഷ്ണവചനാനുസന്ധാനംതന്നെ ഒരാത്മീയനിറവേററമായി നമുക്കനുഭവപ്പെടുന്നതു കാണാം — 'പൂർണ്ണമദഃ പൂർണ്ണമിദം.'

ഈശ്വരപരം അഥവാ ആദ്ധ്യാത്മികം ആണു മുഖ്യലക്ഷ്യം എങ്കിലും വളരെ വൈവിദ്ധ്യമുള്ള ഒരു സാഹിത്യമാണു് ശ്രീരാമകൃഷ്ണ ഭാഷണങ്ങാം. അവയിൽ ഗണ്യമായ ഒരെണ്ണം ഗുണപാഠകഥകളാണു്. ഭവ്യമായ ഒരാസ്തിക പാരംപര്യമുള്ള ബംഗാളിഗ്രാമീണമണ്ണിന്റെ മണവും നിറവും ഉണ്ടു് ശ്രീരാമകൃഷ്ണന്റെ സൂക്തങ്ങാംക്കും ദൃഷ്ടാന്തകഥകാംക്കും ഒക്കെ. ഗ്രന്ഥങ്ങളുടെ 'ഗ്രന്ഥി'കളുമായിട്ടു് യാതൊരു കെട്ടുപാടും കൂടാതെ സദാചാരവാനായ ഒരു ഗ്രാമീണ ബ്രാഹ്മണനായി മാത്രം മുതിർന്ന ശ്രീരാമകൃഷ്ണന്റെ ഭാഷയ്ക്കു പാണ്ഡിത്യദുർഗ്രാഹ്യതയൊന്നുമില്ലായിരുന്നു. അവിടുത്തെ ചൊല്ലുകാം എല്ലാം സ്വാനുഭവപ്രകാശനങ്ങളാകയാൽ അതീവ ഗഹനങ്ങളായ വേദാന്താദ്ധ്യാത്മികതത്ത്വങ്ങളെപ്പോലും ഏററവും ലളിതമായി സുഗമഗ്രാമീണ ബംഗാളിശൈലിയിലാണു് അവിടുന്നു വിശദമാക്കിയിരുന്നതു്. ഫലിതവും ഹാസ്യവും അവിടേയ്ക്കു സ്വായത്തമായിരുന്നു. ലൗകികരുടെ — സംസാരികളുടെ — മായാമോഹിതമായ വിഷയാഭിനിവേശങ്ങളെ നിശിതമായും അതേ സമയം സരസമായും വിമർശിക്കുന്ന തന്തിരുവടിയുടെ പല തിരുവചനങ്ങളും അനുവാചകനെ നിർവ്വിണ്ണനും മുമുക്ഷുവും ആക്കി ഉണർത്തുവാൻ പോന്നവയാണു്. താൻ അകപ്പെട്ട സംസാരസങ്കീർണ്ണതയിൽനിന്നു് —തന്റെ കുഴപ്പങ്ങളുടെ പൂന്തലുകളിൽനിന്നു്— എങ്ങനെ, എങ്ങോട്ടു്, തിരിഞ്ഞാൽ കരകേറാം എന്നു വ്യക്തമായി നിർദ്ദേശിക്കുന്ന വഴികാട്ടികളായി ഗുരുവചനങ്ങാം അനുവാചകർക്കു ദൃശ്യങ്ങളാകും. അതിൻവണ്ണം മുക്തിമാർഗ്ഗങ്ങളിൽ സഞ്ചരിച്ചു തുടങ്ങുന്ന സാധകർക്കു് അധികമധികം ശോഭനങ്ങളും വിശ്വാസദായകങ്ങളുമായ വഴിവിളക്കുകളായി തെളിഞ്ഞു തുടങ്ങും ഗുരുദേവന്റെ നിരവധി തിരുവചനങ്ങാം. മേന്മേൽ ദുഃഖജനകമായ ലൗകികബന്ധങ്ങളിൽനിന്നും, മാലിന്യനിലയമായ സ്വന്തം ശരീരമനഃപഞ്ജരത്തിൽനിന്നുപോലും, ഭിന്നമായി 'നിത്യശുദ്ധനിത്യമുക്തമായ തത്ത്വമാണു് സ്വജീവൻ' എന്നു വിവേചിച്ചു ബോധിപ്പിക്കുന്നവയും, ഈശ്വരന്റെ സത്യസുന്ദരശിവമഹിമകാം,കാരുണ്യാദി കല്യാണഗുണങ്ങാം എന്നിവ പ്രദർശിപ്പിക്കുന്നവയും ആയ ഗുരുദേവവാണികാം സാധകനു് കൂടെക്കൂടെ സഹായകമായി ഒപ്പം വരുന്നതു കാണാം. അവസാനം, ചില അപൂർവ്വസന്ദർഭങ്ങളിൽ ചില അപൂർവ്വഭക്തരോടു് — വിശിഷ്യ സ്വാന്തരംഗശിഷ്യരോടു് — ഭഗവാൻ അരുളിയ ചില തിരുമൊഴികളുണ്ടു്. അവയുടെ അനുസന്ധാനം സാധകനു്, ഈ മായാപ്രപഞ്ചത്തിൽ നിന്നെല്ലാം നിർമ്മുക്തമായ പരബ്രഹ്മത്തെ വെളിവാക്കിക്കൊടുക്കുന്നു; 'സർവ്വം ഖല്വിദം ബ്രഹ്മ' എന്നും 'ജീവോ ബ്രഹ്മൈവ നാƒപരഃ' എന്നും ഉള്ള ജ്ഞാനവിജ്ഞാനത്തെ ബൗദ്ധികമായി സംസിദ്ധമാക്കുകയും ചെയ്യും.

അപ്രകാരം വിവിധമഹിമകളാന്ന ശ്രീരാമകൃഷ്ണഭാഷണങ്ങാം സഞ്ചയിച്ചിട്ടുള്ള ഒരു ബൃഹത്സാഹിത്യമാണു് ശ്രീ എമ്മിന്റെ 'ശ്രീരാമകൃഷ്ണകഥാമൃത'* ഗ്രന്ഥം. അതിൽ മേന്മേൽക്കാണാവുന്ന ദിവ്യവിഭൂതികാം— അതിൽനിന്നു മേന്മേൽ ലഭ്യമാകുന്ന ആത്മാനുഭൂതികാം — സീമാതീതമാണു്. ശ്രീരാമകൃഷ്ണപ്രോക്തമായ വിറകുവെട്ടിയുടെ കഥതന്നെ ദൃഷ്ടാന്തം. വിശിഷ്ടമായൊരു വനത്തിന്നരികേ കഷ്ടിപിഷ്ടിയായി നിത്യവൃത്തി കഴിച്ചുകൂട്ടുന്ന ഒരു വിറകുവെട്ടിയോടു് ആ വഴിയെ വന്ന ഒരു സന്ന്യാസി ഉപദേശിച്ചു: 'പോകൂ മുമ്പോട്ടു്, അധികമധികം ഉള്ളോട്ടു്' എന്നു്. വിറകുവെട്ടി അതനുസരിച്ചുവനത്തിന്റെ ഉള്ളിലേയ്ക്കു കടന്നു ചെന്നപ്പോാം നല്ല നല്ല ചന്ദനവൃക്ഷങ്ങാം ഇടതൂർന്നു നില്ക്കുന്നതായിട്ടാണു് കണ്ടതു്. പാവമായിരുന്ന വിറകുവെട്ടി ചന്ദനവ്യാപാരിയായി പണക്കാരനായി. അയാാം സന്ന്യാസിയുടെ വാക്കോത്തു് പിന്നേയും വനാന്തരത്തിലേയ്ക്കു് സാഹസപ്പെട്ടു കടന്നു. തെളുതെളെ വെള്ളി വിളയുന്ന ഖനികാം അയാാംക്കു കാണുമാറായി. അതിന്നപ്പുറം പോയപ്പോാം മിന്നും പൊന്നിൻഖനികളാണു് കാണുന്നതു്. അതിന്നപ്പുറം വെട്ടിത്തിളങ്ങുന്ന രത്നങ്ങാം എണ്ണമററങ്ങനെ കിടക്കുന്നു. ശ്രീരാമകൃഷ്ണകഥാമൃതത്തിലെ

* ശ്രീരാമകൃഷ്ണവചനാമൃതം മലയാളത്തിൽ

തിരുവായ്മൊഴികളിലൂടെ അധികമധികം മുന്നോട്ട്, ഉള്ളോട്ട്, മനനധ്യാനങ്ങൾവഴി ചെല്ലുംതോറും നമുക്ക് അനഘമായ ആത്മീയ തത്ത്വങ്ങൾ, അമോഘമായ ഈശ്വരദർശനങ്ങൾ, അങ്ങനെ പല പരമാത്മാനുഭൂതികൾ അവിരാമം ലഭിച്ചുകൊണ്ടിരിക്കും. എന്തെന്നാൽ ആ വാങ്മയം 'സത്യം ജ്ഞാനമനന്തമാനന്ദം ബ്രഹ്മ'ത്തിന്റെ പ്രതിരൂപമാണ്.

'മനുഷ്യജന്മത്തിന്റെ ഏക ഉദ്ദേശ്യം ഈശ്വരസാക്ഷാൽക്കാരമാണ്.' ശ്രീരാമകൃഷ്ണന്റെ ഒരു സുനിശ്ചിതപ്രസ്താവമാണത്. എന്നാൽ ഏറിയകൂറും ആളുകൾ ഇതറിയുന്നുണ്ടോ, ഓർക്കുന്നുണ്ടോ ? ഇല്ല എന്നാണ് കാണുന്നത്. അത്രയ്ക്കുണ്ട് മായാകൃതമായ ഈ ലോകത്തിന്റെ ലോഭനീയത. പഞ്ചേന്ദ്രിയങ്ങളും രൂപരസഗന്ധാദിവിഷയങ്ങളിൽ പ്രകൃത്യാ ലോലുപങ്ങളാണ്. അസംസ്കൃതമനസ്സ് ഇന്ദ്രിയങ്ങൾക്ക് അധീനമാണ്. അങ്ങനെ മനുഷ്യരും മൃഗങ്ങളെപ്പോലെതന്നെ ജന്മനാ വിഷയാസക്തരാണ്. കാമലോഭമദമാത്സര്യങ്ങളിൽ മൃഗങ്ങളെ കവച്ചുവെയ്ക്കുകയും ചെയ്യുന്നു. എന്നാൽ മൃഗങ്ങൾക്കില്ലാത്ത സാമാന്യബുദ്ധി എന്ന ഒരു വിശേഷം മനുഷ്യനുണ്ട്. അതുണർത്തി മനുഷ്യനെ സ്വയം സമുദ്ധരിക്കുവാൻ സഹായിക്കുകയാണ് ഒരു സിദ്ധഗുരു തന്റെ ഭാഷണങ്ങളാലും ആചരണങ്ങളാലും ചെയ്യുന്നത്. ലൌകികവിമർശനങ്ങളായ ഏതാനും ശ്രീരാമകൃഷ്ണവചനങ്ങൾ ശ്രദ്ധിയ്ക്കുക:—

'ഒട്ടകങ്ങൾക്കു മണലാരണ്യത്തിലെ ഒരു തരം നീരസങ്ങളായ മുൾച്ചെടികളാണ് ഇഷ്ടം. അത് അങ്ങനെ കടിച്ചുചവയ്ക്കുമ്പോൾ അവയുടെ വായിൽനിന്നു ചോര ഒലിയ്ക്കുന്നുണ്ടാവും. എങ്കിലും പിന്നേയും പിന്നേയും ആ തീററയേ വേണ്ടൂ, ഒട്ടകത്തിന്ന്. അങ്ങനെയാണു വിഷയാസക്തരായ മനുഷ്യർ. വിഷയഭോഗം നാനാവേദനാജനകമായി പുനഃപുനരനുഭവപ്പെടുന്നുണ്ടെങ്കിലും അവരതു മതിയാക്കില്ല.' 'മലത്തിൽ പിറക്കുന്ന പുഴ അതിൽത്തന്നെ ഇഴഞ്ഞു ജീവിച്ച് അവിടെത്തന്നെ ചത്തൊടുങ്ങുന്നു. വിഷയാസക്തജീവൻ ലോകമാലിന്യങ്ങളിൽ പിറന്ന്, അതിൽത്തന്നെ ജീവിച്ച്, വിശുദ്ധി എന്നത് എന്തെന്നറിയാതെ ചത്തുപോകുന്നു.'

താമസരാജസവൃത്തികൾ ശീലിച്ചു വളന്നവർക്ക് വിരക്തിയുടേയും വിശുദ്ധിയുടേയും അന്തരീക്ഷത്തിൽ കഴിച്ചുകൂട്ടുക വളരെ പ്രയാസമാണ്. സരസമായ ഒരു കഥ പറയുന്നു ഗുരുദേവൻ: 'മൂന്നു മുക്കുവത്തികൾ ഒരു നാൾ അങ്ങകലെ ചന്തയിൽപ്പോയി മത്സ്യംവിററു മടങ്ങുകയായിരുന്നു. വഴിക്കുവെച്ചു നേരം അന്തിയായി. പോരാത്തതിന്ന് ഒരു പേമാരി ചൊരിയാനും തുടങ്ങി. മുക്കുവത്തികൾ വഴിവക്കിലെ ഒരു വീട്ടിന്റെ പുറംതിണ്ണയിൽ കേറിനില്പായി. വീട്ടുടമ സദയം അവർക്ക് ആതിഥ്യം നല്കി. അത്താഴംകഴിഞ്ഞ് രാത്രി കഴിച്ചുകൂട്ടാൻ അവർക്ക് ഒരറയും ഒഴിച്ചുകൊടുത്തു. ആ വീട് ഒരു പൂക്കച്ചവടക്കാരന്റേതായിരുന്നു. അവിടെ എങ്ങും പൂമണം പരന്നു തങ്ങിനിന്നിരുന്നു. മുക്കുവത്തികൾക്കു കിടക്കാൻകൊടുത്ത മുറിയിലും ചില വിശേഷപ്പെട്ട പുതുപൂക്കൾ സൂക്ഷിച്ചിരുന്നു. ആ മീൻകാരികൾക്ക് ഉറക്കം വന്നില്ല. ശ്വാസംമുട്ടൽപോലും തോന്നിത്തുടങ്ങി. ഒടുക്കം അവർ ഒരുസൂത്രം പ്രയോഗിച്ചു. തങ്ങളുടെ ഒഴിഞ്ഞ കുട്ടകളിൽ വെള്ളം തളിച്ച് അവ തലയ്ക്കരികെ വെച്ച് അവർ കിടന്നു. മീൻനാററമേററപ്പോൾ അവർക്ക് ഉറക്കം വന്നു. ക്ഷണം അവർ കൂക്കംവലിയും തുടങ്ങി.' വാസ്തവമെന്തെന്നാൽ, ശ്രീരാമകൃഷ്ണൻ പറയുകയാണ്, 'എത്രകാലം ഒരുവന്ന് ഐഹികഭോഗങ്ങളിൽ തൃഷ്ണ തോന്നിക്കൊണ്ടിരിക്കുന്നുവോ അത്രയുംകാലം അയാൾക്ക് ഈശ്വരനെ അറിയാനോ അനുഭവപ്പെടുത്താനോ വേണ്ടി വ്യാകുലത ഉണ്ടാവില്ല.' എന്നാൽ മനുഷ്യനു തന്റെ ഭോഗതൃഷ്ണകൾ അനുഭവിച്ചങ്ങ് അവസാനിപ്പിക്കാം എന്നതു സാധ്യമാണോ? അല്ലെന്നാണ് ഇവിടെ കാണപ്പെടുന്നത്. പൂർവ്വികാപ്തവാക്യങ്ങളും അതുതന്നെ ദൃഢീകരിക്കുന്നു .'ന ജാതു കാമഃ കാമാനാം ഉപഭോഗേന ശാമ്യതി; ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവദ്ധതേ.' (ശ്രീഭാഗ. നവമം. 19.) അങ്ങനെയാണെങ്കിൽ ലൌകികന്ന് എന്തെങ്കിലും ഒരു ഗതിയുണ്ടോ? ഉണ്ട്. ഇതിന്ന് ആശാവഹമായ ഒരു വശംകൂടി ഉണ്ടെന്നു ശ്രീരാമകൃഷ്ണദേവൻ സദയം സോദാഹരണം വെളിപ്പെടുത്തുന്നു: 'കുട്ടികളുടെ പ്രകൃതിയാണ് മണ്ണിൽ കളിയ്ക്കൽ. അങ്ങനെ അവരുടെ മേലൊക്കെ ചെളിയൊ പൂഴിയോ പുരളുന്നു. പക്ഷെ അവരെ

അങ്ങനെതന്നെ അഴുക്കായിരിക്കുവാൻ അനുവദിയ്ക്കില്ല, മാതാവു്. അതുപോലെ വിഷയങ്ങളിൽ മുഴുകുന്ന മനുഷ്യർ എത്രതന്നെ പങ്കിലരും പതിതരുമായിക്കൊള്ളട്ടെ അവരെയൊക്കെ വഴിപോലെ വിശുദ്ധരാക്കി ഉദ്ധരിക്കുവാൻ അവസരം ഉണ്ടാക്കും ഈശ്വരൻ.' എങ്കിലും മനുഷ്യനു് സ്വയമേവ ഒരാവശ്യം തോന്നിത്തുടങ്ങേണ്ടതുണ്ടു്. സുന്ദരങ്ങളും, സുഖദങ്ങളും എന്നു തോന്നിയിരുന്ന ഇന്ദ്രിയവിഷയങ്ങൾ വാസ്തവത്തിൽ അറയ്ക്കുന്നവയാണു്, കയ്ക്കുന്നവയാണു് എന്നൊരു ഉണർവുണ്ടാകണം. വിഷയഭോഗങ്ങളാലുണ്ടാവുന്ന ദുരിതച്ചുഴികളിൽനിന്നു കരകേറുവാൻ ഒരു പിടച്ചൽതന്നെ ഉണ്ടാകേണ്ടിയിരിക്കുന്നു. (ഭാഗ്യവശാൽ ഇതും അന്തര്യാമിയായ ഈശ്വരൻതന്നെ ഓരോ ലൌകികനും യഥാകാലം ഉളവാക്കും.) ശ്രീരാമകൃഷ്ണൻ ഉദാഹരിക്കുന്നു: "കിടാങ്ങൾ ചന്തമുള്ള പാവകളുമായി, അഥവാ മുററത്തു പൊടിമണ്ണും കണ്ണഞ്ചിരട്ടയുമായി, ക്രീഡാനിരതരായിക്കഴിയുമ്പോൾ അവക്കു് അമ്മയെപ്പോലും ഓർമ്മയില്ല, ആവശ്യമില്ല. അമ്മയും അതറിഞ്ഞു് അവരങ്ങനെ കളിച്ചോട്ടെ എന്നും വെച്ചു് അടുക്കളയിലോ അകായിലോ ഓരോന്നു ശരിപ്പെടുത്തിക്കൊണ്ടിരിക്കും. കളിച്ചു കളിച്ചു് കുഞ്ഞിനു വിശപ്പു തുടങ്ങും. അഥവാ അവൻ വല്ലതും കണ്ടു പേടിച്ചേയ്ക്കാം, അവനു വല്ലതും വല്ലായ്മ തോന്നിയേയ്ക്കാം. അപ്പോൾ അവൻ പാവയും മണ്ണപ്പവും എല്ലാം വലിച്ചെറിഞ്ഞു് 'അമ്മേ! അമ്മേ!' എന്നു ദീനരോദനം ചെയ്യും. അപ്പോൾ അമ്മ വാത്സല്യത്തോടെ ഓടി എത്തും, കുഞ്ഞിനെ പൊക്കി എടുത്തു് ഒക്കത്തു് കേററും." ലൌകികർ 'കാമിനീകാഞ്ചനപ്പാവകളുമായി' കളിയാടുകയാണു് എന്നും ആ കളിയിൽ ഒട്ടെങ്കിലും ചെടിപ്പും മടുപ്പും തോന്നാത്തേടത്തോളം കാലം ഈശ്വരാഭിലാഷം, ലൌകികനുണ്ടാവില്ല എന്നും ഭഗവാൻ ഓർമ്മിപ്പിയ്ക്കുന്നു. എന്നാൽ വല്ല കാരണവശാലും ആർത്തനോ, ഭീതനോ, അശരണനോ ആവുന്ന ലൌകികൻ പരമേശ്വരനെച്ചൊല്ലി ഉള്ളു ചുട്ടു പ്രാർത്ഥിയ്ക്കട്ടെ, ഈശ്വരൻ അയാൾക്കു പ്രത്യക്ഷപ്പെടും — സന്ദർഭാനുസൃതമായ ഒരു രക്ഷാരൂപത്തിൽ. കാരണം സർവ്വാന്തര്യാമിയാണു് ഈശ്വരൻ. അതാണു് ശ്രീരാമകൃഷ്ണൻ ദുഃഖിതരോടും മുമുക്ഷുക്കളോടും, ജഗദംബയെ വിളിച്ചു നിലവിളിച്ചോളു, ഈശ്വരനാമം ജപിച്ചു പ്രാർത്ഥിച്ചോളു, നിശ്ചയമായും ഈശ്വരാശ്വാസനം കൈവരും. എന്നു വീണ്ടും വീണ്ടും ഉറപ്പു പറഞ്ഞിരുന്നതു്.

സാധാരണമനുഷ്യന്റെ വിഷയാഭിലാഷങ്ങൾക്കു്, ഒരാദിഹേതുവും അനിവാര്യതയും ഉണ്ടെന്നു്, പരയേയും അപരയേയും കണ്ടറിഞ്ഞ സിദ്ധഗുരുക്കന്മാക്കറിയാം. അതിനാൽ ലൌകികരുടെ വിഷയാസക്തികളെ അവജ്ഞയോടെ ഭർത്സിക്കുകയല്ല, അവക്കു ഹിതമിച്ഛിച്ചു വിമർശിക്കുക മാത്രമാണു് ശ്രീരാമകൃഷ്ണൻ ചെയ്തിരുന്നതു്. ഗുരുദേവന്റെ ഉദാരതയ്ക്കു് ഒരു ഉദാഹരണമാണു് അവിടുത്തെ ഈ വചനം: 'അരങ്ങത്തു പ്രവേശിച്ച ഉടനെത്തന്നെ ഒരു നടനു് തന്റെ കെട്ടിച്ചമയലുകൾ അങ്ങു് അഴിച്ചുകളയാൻ ഒക്കുമോ ? അതിനാൽ ലൌകികർ തങ്ങളുടെ ഭാഗം ഭംഗിയായി അഭിനയിച്ചുതീർക്കട്ടെ. യഥാകാലം അവർ സ്വയമേവ തങ്ങളുടെ മിഥ്യാകോലം കൈവെടിയും. ഈ പ്രതിരൂപകദൃഷ്ടാന്തത്തിൽ അന്തർഭവിക്കുന്ന അർത്ഥങ്ങൾ ചിന്തനീയങ്ങളാണു്. അനാദിയിലെ എന്നോ ഒരാദിയിൽ, എന്തോ ഒരു സ്വേച്ഛയാൽ, സ്വതേ ഈശ്വരാംശം ആയ ജീവൻ ("മമൈവാംശോ ജീവലോകേ ജീവഭൂതഃ സനാതനഃ" ഗീത.) ഈശ്വരഗുണമയീമായയുടെ കാര്യമായ പ്രപഞ്ചത്തിലേയ്ക്കു് ഇറങ്ങുന്നു; പ്രവൃത്തിയിൽ ഏർപ്പെടുന്നു. അങ്ങനെ വിഷയാസ്വാദകനായി ദേഹാഭിമാനിയായ ജീവൻ ജന്മകർമ്മങ്ങളിലൂടെ സംസാരിയായി ബദ്ധനായിപ്പോവുന്നു. ഇതാണു ജീവന്റെ നടവരവപുഃസ്വീകരണം. എന്നാൽ ജീവൻ അങ്ങനെ മേന്മേലേ വിഷയിയായി ജനനമരണസംസാരിയായതു് ആദിയിലെ ഒരു സ്വേച്ഛാകർമ്മത്താലാകയാൽ, ഇനിമേൽ വിഷയതൃഷ്ണാത്യാഗത്തിൽ വിവേകിയായി വിമുക്തനാവാനും ജീവനുതന്നെ ഒരു നവേച്ഛയുണ്ടായിട്ടു് നിവൃത്തിധർമ്മം അവലംബിക്കുന്നു. പക്ഷേ അങ്ങനെയൊരു നിവൃത്തിധർമ്മേച്ഛ ഉദിക്കുവാൻ ഓരോ ജീവനും ഏറെകാലം പിടിക്കും — അതതു ജീവനുതനതു കർമ്മവിപാകത വരണം എന്നർത്ഥം. അതാണു് ഭഗവാൻ പറഞ്ഞതു് ഒരു നടനു് തന്റെ വേഷവിധാനം ഉടനടി എടുത്തു

നീക്കാൻ അരുതു് എന്നും, പക്ഷെ അതു് യഥാ കാലം സാധ്യമാകും എന്നും.

അതിനാൽ ജീവൻെറ ദുർവ്വാസനകളേയും സദ്വാസനകളേയും ചൂണ്ടിക്കാട്ടി, അലസതയും അന്ധതയും നീക്കി സന്മാർഗ്ഗത്തിൽ പ്രവർത്തിപ്പിക്കുവാൻവേണ്ടി, ഗുരുദേവൻ അപ്പപ്പോരം പല സുഭാഷിതങ്ങരം മൊഴിഞ്ഞിട്ടുണ്ടു്. ചിലതു ചെവിക്കൊള്ളുക: 'കരിങ്കല്ലു ഭിത്തിയിൽ ആണി മേടിത്തറയ്ക്കാൻ പററുമോ? ആണിയുടെ മുന പൊട്ടിപ്പോകും എന്നല്ലാതെ കല്ലിന്മേൽ ഒരു പോറലുപോലും കാണില്ല. മറിച്ചു് മൺചുമരാണെങ്കിൽ ആണി എളുപ്പം ആണ്ടിറങ്ങും. സദ്ഗുരുവിൻെറ ഉപദേശം തനി ലൗകികൻെറ ഉള്ളിൽ ഏശില്ല. മനസ്സിന്നു് അല്പം പതം വന്ന വിശ്വാസിയുടെ ഉള്ളിൽ അതു നല്ലപോലെ ഫലിക്കും.' 'നനഞ്ഞ തീപ്പെട്ടിക്കോലു് എത്ര ഉരച്ചാലും കത്തുകയില്ല. മനസ്സു കാമിനീകാഞ്ചനാസക്തികളിൽ കുതിർന്നിരിക്കുന്ന ഒരാളോടു് ഈശ്വരമഹിമയേയോ കൃപയേയോ പററി പ്രസംഗിച്ചാലും അയാളിൽ ഉത്സാഹം ഉജ്ജ്വലിക്കില്ല. മറിച്ചു് കാമങ്ങരം അടങ്ങിയ ഹൃദയത്തോടുകൂടിയ ഒരാരം ഈശ്വരവാർത്ത വല്ലതും കേരംക്കുമ്പോഴേയ്ക്കും ഭക്ത്യന്മേഷവാനാവും – ഉണങ്ങിയ തീപ്പെട്ടിക്കോൽ ഒന്നുരസ്സുമ്പോഴേയ്ക്കും തീപിടിക്കുന്നതുപോലെ.' "തൻെറ കളിപ്പാട്ടങ്ങളുമായിക്കളിക്കുന്ന കുഞ്ഞിന്നു മററൊന്നും വേണ്ട – അമ്മയെപ്പോലും. മിഠായി തരാം എന്നു പറഞ്ഞു നിങ്ങരം അടുത്താൽപ്പോലും അതിന്നുവേണ്ടി അവൻ തൻെറ ബൊമ്മയെ കൈവിടില്ല. കളിച്ചുമടുക്കുമ്പോഴാണു് അവൻ ഉഴറിപ്പറയുന്നതു്, 'എനിക്കമ്മേടെ അടുത്തു പോണം. എൻെറ അമ്മ എവിടെയാ?' എന്നു്. ഞാൻ കാണിച്ചുതരാം എന്നു പറയുന്ന ഒരു അപരിചിതൻെറ ഒപ്പം പോലും അവനപ്പോരം പോകും. വൈഷയികജീവിതത്തിൽ മടുത്തു മതിവന്ന ജീവൻ ഈശ്വരന്നുവേണ്ടി അസ്വസ്ഥനാവുന്നു. അങ്ങനത്തെ ഒരാരംക്കു് ഒരേ ഉഴറിച്ചയേ ഉള്ളു: ഈശ്വരദർശനത്തിന്നു് എന്തു വേണ്ടൂ, എന്നു്. ഈശ്വരനെപ്പററി ആരെന്തു പറയുന്നതും അയാരം ശ്രദ്ധിച്ചുതുടങ്ങും."(പക്ഷേ ഈ ഘട്ടത്തിലാണു് സജ്ജനസംസർഗ്ഗത്തെ, സച്ഛാസ്ത്രത്തെ, സദ്ഗുരുവെ, സാവധാനം തേടേണ്ടതു്.) തിരയടങ്ങീട്ടു നീരാടാം എന്നു വെയ്ക്കുന്നതു വ്യർത്ഥം. വിഷമങ്ങരംക്കിടയിൽ ത്തന്നെ വേണം – വിഷയങ്ങളിൽ തനിക്കു കൊതി തീരുന്നില്ലല്ലൊ, എന്നു വ്യസനിക്കവേ തന്നെവേണം – ഈശ്വരവിചാരവും ഭക്തിയും അഭ്യസിക്കുക. ഇക്കാര്യം ഗുരുദേവൻ ഓർമ്മപ്പെടുത്തുന്നതു നോക്കുക: 'വിഷയവൈരാഗ്യം വന്നശേഷം ഈശ്വരഭജനം തുടങ്ങാം എന്നു കരുതിക്കൊണ്ടിരുന്നാൽ അക്കാലം വരില്ലതന്നെ. ഈശ്വരനെ ശരണം പ്രാപിച്ചു് തിരുനാമങ്ങരം ജപിച്ചു ശീലിച്ചാൽ വിഷയാസക്തികരം തനിയേ ക്ഷയിച്ചു തീരെ പൊയ്പ്പോകും. ഈററൻവിറകു് അടുപ്പിനടുത്തു വെച്ചാൽ നനവൊക്കെപ്പോയി ഉണങ്ങി ഉപയോഗയോഗ്യമായിത്തീരുംപോലെ. ഞാൻ ലൌകികനാണല്ലോ, ഗൃഹസ്ഥനാണല്ലോ, എന്നും മററും വിചാരിച്ചു വ്യസനിയ്ക്കേണ്ട. ഒന്നേ വേണ്ടു: നിങ്ങളുടെ മനസ്സു് ഈശ്വരനെ തെല്ലൊന്നു സ്പർശിച്ചുകൊണ്ടിരിക്കട്ടെ. ഒരു കൈകൊണ്ടു് നിങ്ങളുടെ ലൗകികങ്ങരം നടത്തികൊണ്ടിരിക്കുമ്പോരം മറേറ കൈകൊണ്ടു് ഈശ്വരചരണങ്ങളെ പിടിച്ചുകൊണ്ടിരിക്കുക. ജോലികളിൽ നിന്നു് ഒഴിവുകിട്ടുന്ന അവസരത്തിൽ രണ്ടു കൈകൊണ്ടും ഭഗവത്പാദകമലങ്ങളെ ഹൃദയത്തിൽ മുറുകെപ്പിടിച്ചാശ്രയിക്കുക. അവിലിടിയരുടെ വീട്ടമ്മമാരെ നോക്കൂ. എത്ര കാര്യങ്ങളാണു് ഒരേ സമയം അവർ നിർവ്വഹിക്കുന്നതു്! ഒരു കൈകൊണ്ടു് ഉരലിലെ നെല്ലിളക്കും; മററെ കൈക്കൊണ്ടു് കുഞ്ഞിനെത്താങ്ങിപ്പിടിച്ചു മുല കൊടുക്കും; അന്നേരംതന്നെ എറയത്തു നില്ക്കുന്ന അരിക്കാരിയോടു വില പേശും. ഇതൊക്കെ ചെയ്യുമ്പോഴും അവരുടെ ശ്രദ്ധ, നെല്ലിളക്കുന്ന കൈമേൽ ഉലക്കവീണു കൈയ്യു്ചതയാതിരിക്കാനുണ്ടുതാനും. അപ്പോലെ നിങ്ങരം ലോകത്തിൽ ചെയ്യാനുള്ള പലതും ചെയ്തുകൊള്ളുക. പക്ഷേ ഉള്ളത്തിൽ എപ്പോഴും ഒരീശ്വരസ്മരണ വെയ്ക്കുക. ഈശ്വരൻെറ നേർനെറിമാർഗ്ഗത്തിൽ നിന്നു തെററിപ്പോകാതിരിക്കുക." "കുട്ടികരം വട്ടപ്പാലം തിരിയുന്നതു കണ്ടിട്ടില്ലേ ? ഒരു കൈകൊണ്ടു് ഒരു തൂണ പിടിച്ചു് അവർ അതിവേഗമങ്ങനെ വട്ടം തിരിയും, വീഴുമോ എന്ന പേടികൂടാതെ. അതുപോലെ നിങ്ങരം നിങ്ങളുടെ വ്യവഹാരാവർത്തനങ്ങളെല്ലാം നട

ത്തികൊണ്ടിരുന്നുകൊള്ളുക. മനസ്സിന്റെ ഒരു വശംകൊണ്ട് ഈശ്വരനെ — നിങ്ങളുടെ ഇഷ്ടദേവനെ — സദാ ആശ്രയിച്ചുകൊണ്ടാൽ മതി. എങ്കിൽ നിങ്ങൾക്കു വീഴ്ച പററില്ലതന്നെ.

കളങ്കമൊന്നും ഏല്ക്കാതെ ലോകത്തിൽ കഴിയാൻ പററുമോ? പ്രയാസം. പക്ഷെ അതിന്നു പ്രതിവിധിയുണ്ട്. ശ്രീരാമകൃഷ്ണൻ ഉപദേശിക്കുന്നു: 'ചക്ക കീറുന്ന ആൾ ആദ്യം കൈയ്യിൽ വെളിച്ചെണ്ണ പുരട്ടിയിട്ടായാൽ മുളഞ്ഞ് അയാളുടെ കൈയ്യിലോ മേലോ ഒട്ടിപ്പിടിക്കില്ല. അവ്വണ്ണം സംസാരത്തിൽ ജീവിയ്ക്കേണ്ടിവരുന്നവർ മുൻകൂട്ടി ഈശ്വരസ്നേഹം കൊണ്ട് — ഭഗവദ്ഭക്തികൊണ്ട് — സ്വല്പമെങ്കിലും ഉള്ളം ലേപനം ചെയ്യട്ടെ. എന്നാൽ കാമലോഭാദി മാലിന്യങ്ങൾ കലശലായൊന്നും അവരെ കുഴപ്പത്തിലാക്കുകയില്ല.' 'കലങ്ങിയ വെള്ളത്തിൽ ചില ശോധകപദാർത്ഥം (ഉദാ: ചുണ്ണാമ്പ്, ചെങ്ങനീർക്കിഴങ്ങ്) ഇട്ടാൽ വെള്ളം തെളിയും. അതുപോലെ വിഷയവിചാരങ്ങളാൽ കലുഷമാകുന്ന മനസ്സിൽ ഒട്ടൊട്ടു വിവേകവൈരാഗ്യങ്ങൾ പുലർത്തുക — മനസ്സ് പതുക്കെ നിർമ്മലമാകും.' 'പച്ചിലപ്പുഴു താൻ നൂൽക്കുന്ന നൂലാമാലക്കൂട്ടിൽ ഉൾപ്പെട്ടുപോകുന്നു. ഗുണാസക്തജീവനും സ്വയംകൃതങ്ങളായ ആശാപാശങ്ങളിൽ കുടുങ്ങിപ്പോകുന്നു. എന്നാൽ സ്വയം ബന്ധനത്തിൽ തപിക്കുമാറായ പുഴു ചിറകുവികസിപ്പിച്ചു ചിത്രശലഭമായി കൂടു പൊട്ടിച്ച് പറന്നുപോവുന്നു. വിഷയാസക്തജീവനും അപ്പോലെ മായാവലയം ഭേദിച്ചു മുക്തനായി പൊങ്ങാവുന്നതാണ് — വിവേകം, വൈരാഗ്യം എന്ന ഇരു ചിറകുകൾ വികസിപ്പിക്കുന്നതായാൽ.' ''വലിയ മാളികയിലെ വാല്യക്കാരി, യജമാനന്റെ ഭവനത്തെപ്പററി കൂട്ടുകാരോടു പറയുമ്പോൾ, 'ഞങ്ങളുടെ ഈ മാളിക' എന്നൊക്കെ വർണ്ണിക്കും. എന്നാൽ അവൾക്കറിയാം അതു തന്റെ ഗൃഹമല്ലെന്നും തന്റെ വീട് ദൂരെ അങ്ങ് നാട്ടിൻപുറത്താണ് എന്നും. പിന്നേയും, അവൾ യജമാനത്തിയുടെ കുഞ്ഞിനെ ഒക്കത്തെടുത്തു ചിലപ്പോൾ പറയും: 'എന്റെ ഹരിഎത്ര വികൃതിയാണെന്നോ! എന്റെ ഹരിക്ക് എന്നെ ക്കാണാതെ വയ്യ! എന്നൊക്കെ. എന്നാൽ അവൾക്കറിയാം തന്റെ യഥാർത്ഥ ഹരി അങ്ങ കലെ സ്വഗൃഹത്തിലാണ് എന്ന്. അമ്മാതിരി വേണം നാം ഈ ലോകത്തിൽ വാഴുന്നത്. വ്യവഹാരകാര്യങ്ങളിൽ കുടുംബാദികളെല്ലാം സ്വന്തം എന്നപോലെ നാം പെരുമാറിക്കൊണ്ടിരിക്കുമ്പോഴും ഇതിലൊന്നും മമതയോ സംഗമോ കൂടാതിരിക്കുകയും നമ്മുടെ ആന്തരം ഈശ്വരപരമാക്കുകയും ചെയ്യുക. യഥാർത്ഥത്തിൽ നമ്മുടെ ഗൃഹം ഈശ്വരനാണ്. അവിടെനിന്നാണ് നാമെല്ലാം ഇങ്ങു പോന്നിട്ടുള്ളതു്. ഈ വാസ്തവമോർത്ത് ഭഗവദ്ഭക്തിക്കായി പ്രാർത്ഥിച്ചുകൊണ്ട് ഇവിടെ ജീവിക്കുക എന്നാണ് ഞാൻ പറയുന്നതു്.'' അപ്രകാരമെല്ലാം ലൌകികനോട് ഉപദേശിക്കുന്ന ഗുരുദേവൻ എന്തൊരാസ്ഥയോടെയാണ് മുമുക്ഷുവായ ജീവനെ ആഹ്വാനം ചെയ്യുന്നതു്! കേൾക്കുക: ''മുതലയ്ക്കു വെള്ളത്തിന്നുമീതെ പാറിക്കിടക്കാൻ വളരെ പ്രീതിയാണ്. പക്ഷെ തന്നെ വേട്ടയാടുന്ന മനുഷ്യരെപ്പേടിച്ച് അവൻ ജലാശയത്തിന്നടിയിൽത്തന്നെ കഴിച്ചുകൂട്ടുകയാണ്. തക്കം പാർത്ത് അവൻ ആഴത്തിൽ നിന്ന് ഉത്സാഹത്തോടെ പൊന്തിവന്നു നീന്തി മദിക്കും, ജലപ്പരപ്പിൽ പാറിക്കിടക്കും. അപ്രകാരം, ഹേ മനുഷ്യാ! ലൌകികബാധകളാൽ അടിപ്പെട്ടുകിടക്കുന്ന നിനക്കും നിവൃത്തിയുടെ ആനന്ദക്കടലിൻമീതെ പാറുവാനാണ് ഔത്സുക്യം. എന്നാൽ നിന്റെ കുടുംബശല്യങ്ങൾ നിന്നെ അതിന്നനുവദിക്കുന്നില്ല. എങ്കിലും സങ്കടപ്പെടേണ്ട. വിശ്വാസവാനായിരിക്കുക. എപ്പോഴെപ്പോൾ ഒഴിവു കിട്ടുന്നുവോ അപ്പോഴപ്പോൾ നിന്റെ ഹൃദയേശ്വരനോട് നിന്റെ ആന്തരം വിലപിച്ചുണർത്തിക്കുക. നിന്റെ സന്താപമെല്ലാം തന്തിരുവടിയോടു മൊഴിയുക. യഥാവസരം ഭഗവാൻ നിനക്കു മേലോട്ടു പൊന്തിവരുമാറാക്കും. തന്റെ സച്ചിദാനന്ദസിന്ധുവിൽ നിനക്കു നീന്താനും പാറിക്കിടക്കാനും എല്ലാം നിന്നെ യോഗ്യനുമാക്കും.''

ഗുരുദേവന്റെ മറെറാരു ഉപദേശം ശ്രദ്ധിക്കുക: ''വിവാഹിതൻ എന്ന നിലയ്ക്കു നിങ്ങളുടെ കർത്തവ്യം നിങ്ങൾക്ക് ഒന്നോ രണ്ടോ സന്താനങ്ങളുണ്ടായാൽ കഴിഞ്ഞു. ഗൃഹസ്ഥൻ അതിൽപിന്നെ തന്റെ പത്നിയൊന്നിച്ച് സോദരീസോദരഭാവത്തിൽത്തന്നെ സഹവസിയ്ക്കുകയും ഇരുവർക്കും ആധ്യാത്മികജീവിതം

നയിക്കുവാനുള്ള കരുത്തു നല്കുവാനായി നിയതം ഈശ്വരനോടു പ്രാൎത്ഥന നടത്തിക്കൊണ്ടിരിക്കുകയും വേണം.''

അലസത, വിഷയലോലുപത, ആത്മാൎത്ഥത ഇല്ലായ്മ, കാപട്യം, അഹന്ത ആദിയായ ചില വലിയ ദോഷങ്ങൾ നിവൃത്തിപരരെ— ശ്രേയഃസാധകരെപ്പോലും — പിടികൂടിയേക്കും. അതുകൾക്കു് താൻ വശംവദനാവാതിരിക്കുവാൻ ലോകപരിജ്ഞാനം നേടുകയും അതേ സമയം ആത്മപരിശോധന ചെയ്യുകയും വേണം സാധകൻ. ഇക്കാൎയ്യങ്ങൾ ഉദ്ബോധിപ്പിക്കുന്ന ശ്രീരാമകൃഷ്ണവചനങ്ങൾ നിരവധിയുണ്ടു്. അവയിൽച്ചിലതു നമുക്കു നോക്കാം: ''നാലുതരം ജീവന്മാരുണ്ടു് — നിത്യമുക്തർ, മുക്തർ, മുമുക്ഷുക്കൾ, ബദ്ധർ. മീൻപിടിക്കുന്നവർ ജലാശയത്തിൽ വല വീശുന്നു. എന്നാൽ അഗാധതലങ്ങളിൽ മാത്രം ജീവിക്കുന്ന ചില മത്സ്യങ്ങളുണ്ടു്. അവ ഒരിക്കലും വലകളിൽ പെടില്ല. (നിത്യമുക്തജീവന്മാൎക്കുദാഹരണമാണവ.) മററു മിക്കു മത്സ്യങ്ങളും വലയിൽ പെടും. കുടുക്കിൽപ്പെട്ടതായി ഒട്ടൊന്നറിയുന്ന വളരെ എണ്ണങ്ങൾ പരിഭ്രാന്തരായി കിടന്നു പിടഞ്ഞു നോക്കും. (മോക്ഷേച്ഛുക്കളായ ജീവന്മാൎക്കുദാഹരണമാണവ.) എന്നാൽ ഈ മുമുക്ഷുക്കളിൽ ചിലർ മാത്രമേ തുടൎച്ചയായും ശക്തിയായും ഉള്ള പരിശ്രമത്താൽ വല കീറി കുതറിച്ചാടി രക്ഷപ്പെടുന്നുള്ളു (മുക്തജീവന്മാൎക്കുദാഹരണം.) അങ്ങനത്തെ ഒരു മത്സ്യം വലക്കണ്ണി മുറിച്ചു തുള്ളിച്ചാടുമ്പോൾ മുക്കുവർ മുറവിളിക്കും: അതാ! ചാടിപ്പോയി വലിയൊരു മീൻ, എന്നു്. ഭൂരിപക്ഷം മീനുകൾ വലയിൽ അടിപെട്ടുകിടക്കുകയാണെങ്കിലും തങ്ങൾ സുരക്ഷിതരാണു് അഥവാ തങ്ങൾക്കൊരാപത്തും സംഭവിക്കുന്നില്ല എന്ന തോന്നലോടെ അധികമധികം ചേററിൽ പുളഞ്ഞു പററിക്കിടക്കും. മുക്കുവൻ യഥാവസരം വന്നു് വല വലിച്ചെടുക്കുകയും അവററയെ എല്ലാം തൻെറ കുട്ടയിലേയ്ക്കു കൊട്ടി അങ്ങു നടക്കുകയും ചെയ്യും. ബദ്ധരായിത്തന്നെ മരണമടയുന്ന ജീവന്മാർ അങ്ങനെയാണു്.'' ''വളൎത്തുതത്ത 'രാധാകാന്ത! രാധാകൃഷ്ണ' എന്നൊക്കെ വളരെ ഭംഗിയായി ജല്പിക്കും. നിൎഭാഗ്യവശാൽ അതിനെ പൂച്ച പിടിച്ചുപോയാൽ അതു പഠിച്ച നാമജപം ഒക്കെ മറന്നു് അതിൻെറ പ്രാകൃതികമായ ചിലക്കൽ മാത്രമായി കിടന്നു പിടഞ്ഞു ചാവും.'' ഗുരുദേവൻെറ ഈ കഥനത്തിൻെറ ഉദ്ദേശമെന്തെന്നാൽ, നാമജപം അതിവിശിഷ്ടമായ ഒരു സാധനതന്നെ എങ്കിലും അതു് ആന്തരവും അൎത്ഥബോധത്തോടുകൂടിയും ആവാഞ്ഞാൽ, 'അന്തേ നാരായണസ്മൃതിഃ' എന്ന ശ്രേയസ്സിൻെറ കാൎയ്യമാവില്ല അതു് എന്നാകുന്നു. ഇനി വേറെ ഒരു തരക്കാരുണ്ടു്. നാമജപവ്രതാനുഷ്ഠാനാദി പലതും നിഷ്ഠയോടെ നടത്തുന്നുണ്ടാവും അവർ. പക്ഷെ അവർ തങ്ങളുടെ നാനാഭോഗസ്പൃഹകളെ കുറവൊന്നും വരുത്താതെ വെച്ചു പുലൎത്തുന്നുമുണ്ടാവും. ഉദാഹരണസഹിതം ഇതു പ്രതിപാദിക്കുന്നു ഗുരുദേവൻ; ''ഒരു കൃഷിക്കാരൻ തൻെറ കണ്ടത്തിലേയ്ക്കു വെള്ളം തേവി നനയ്ക്കുക പതിവായിരുന്നു. പകൽ മുഴുക്കെ അയാൾ ആയാസപ്പെട്ടു് ആ വേല ചെയ്യും. എന്നാൽ വൈകുന്നേരം ചെന്നു നോക്കുമ്പോൾ കാണാം തൻെറ കണ്ടത്തിൽ ഒററത്തുള്ളി വെള്ളമില്ല എന്നു്. അയാൾ കാണുന്നില്ല താൻ തേവുന്ന വെള്ളമെല്ലാം വരമ്പിലെ പല പഴുതുകളിലൂടെ ചോൎന്നു പോകുന്നു എന്നു്. വിഷയിയുടെ ഭക്തിസാധനകൾ എല്ലാം ഇന്ദ്രിയപ്രീണനദ്വാരാ വാൎന്നു പോകുമെന്നു പാഠം.'' അറിയേണ്ടതായ വേറൊരു വസ്തുത ഉദാഹരിക്കുന്നു ശ്രീരാമകൃഷ്ണൻ! ''പരുന്തും കഴുകനും ഉന്നതാകാശവിശാലതയിൽ വിഹരിക്കും, എങ്കിലും അപ്പോഴും അവയുടെ നോട്ടം താഴെ ശവക്കുഴികളിലെ ചീഞ്ഞ വസ്തുക്കളിലായിരിക്കും.'' ഒരുതരം പണ്ഡിതന്മാരെക്കുറിച്ചാണു് ഭഗവാൻ ആ ദൃഷ്ടാന്തം കാട്ടിയതു്. ഉന്നതതത്ത്വശാസ്ത്രങ്ങളിലും വിശുദ്ധവേദാന്തവിസ്താരങ്ങളിലും വ്യാപരിക്കുന്ന ഒരു ബുദ്ധിയുണ്ടായിട്ടും അക്കൂട്ടരുടെ ഉള്ളം നികൃഷ്ടങ്ങളായ ഐഹികഭോഗങ്ങളിൽ ആസക്തംതന്നെ ആകയാൽ അവൎക്കു നിൎമ്മലമായ ആത്മാവബോധമാകട്ടെ, ആനന്ദപ്രദമായ ഈശ്വരാനുഭൂതിയാകട്ടെ, ഉണ്ടാവില്ല എന്നാണതിൻെറ ഭാവാൎത്ഥം. 'അതീന്ദ്രിയധ്യാനം' എളുപ്പത്തിൽ സാധ്യമെന്നും, അതിലൂടെയുള്ള 'ആത്മാനുഭൂതി'യേയും മദാലസമനോജ്ഞമായ 'ഹിപ്പിയിസം' എന്ന നൂതന ജീവിതരീതിയേയും ഒന്നിച്ചുകൊണ്ടുപോകാം—കൊണ്ടു

പോകണം – എന്നും മററും ചില അഭിനവ യോഗികരം ഇയ്യിടെയായി പ്രസംഗിക്കുന്നതു കേരംക്കുമ്പോരം ശ്രീരാമകൃഷ്ണന്റെ പ്രസ്തുത ദൃഷ്ടാന്തത്തിന്റെ സ്വാരസ്യം നന്നായനുഭവപ്പെടുന്നു.

ആത്മശ്രേയഃസാധകരായ മുമുക്ഷുക്കളും ഭഗവദ്ഭക്തന്മാരും ലോകത്തിൽത്തന്നെ പാക്കേണ്ടിവരുന്നേടത്തോളംകാലംപലതും അറിഞ്ഞിരിക്കേണ്ടതും ഓത്തിരിക്കേണ്ടതുമുണ്ട്. ഇല്ലെങ്കിൽ അവരുടെ പുരോഗതി തടയപ്പെടുകയോ നിലയ്ക്കുകയോ ചെയ്യേയ്ക്കും. തന്നെയല്ല, അവർ പുനർമ്മോഹിതരായി സംസാരത്തിലേയ്ക്കു വീണ്ടും അധഃപതിച്ചെന്നു വരാം. അനവധാനത, അലസത, കുടിലത, 'എല്ലാമായി' എന്ന മിഥ്യാബോധം,അഹന്താഭിമാനങ്ങരം മുതലായ മനുഷ്യസാധാരണദോഷങ്ങരം ബാധിക്കാതിരിപ്പാൻ സാധകർ ദീഘ്കാലം കരുതിയിരിക്കേണ്ടതുണ്ട്. ഈ വിഷയത്തിൽ ഗുരുദേവൻ ചെയ്തിട്ടുള്ള ഭാഷിതങ്ങരം വളരെയുണ്ട്. ലൗകികസ്വഭാവങ്ങളെ ചിത്രീകരിക്കുന്നസുപരിചിതങ്ങളായ ഉപമാരൂപകങ്ങരംകൊണ്ടും തറയ്ക്കുന്ന ദൃഷ്ടാന്തകഥകരംകൊണ്ടും സരസവിജ്ഞേയങ്ങളാണ് അവ. സ്വാത്ഥമയവും വഞ്ചകവും ദയാശൂന്യവും പരപീഡാരതവുമായ ലോകത്തിൽ ആരുരുക്ഷുവായ (ഉയന്നുവരുവാൻ ആഗ്രഹിക്കുന്ന) സാധകൻ എന്തെല്ലാം കരുതലോടെ എങ്ങനെയെല്ലാം പെരുമാറണം എന്നൊക്കെ ഗുരുദേവൻ വിശദമായി ഉപദേശിക്കുന്നുണ്ട്. ചിലതു ചൊല്ലാം: ''എല്ലാ ജലവും ഗംഗതന്നെ. പക്ഷെ എല്ലാ വെള്ളവും കുടിക്കാൻ ആകാ. ചിലതുമാത്രം കുടിക്കാം. ചിലതു കുളിക്കാൻ ഒക്കും, ചിലതു കാലു കഴകാനേ കൊള്ളൂ. സവ്വം ബ്രഹ്മംതന്നെ. ഈശ്വരൻതന്നെയാണ് ഇതെല്ലാം ആയതു്. പക്ഷെ കടുവാ ആയ ഈശ്വരനോടും പശുവായ ഈശ്വരനോടും ഒരേപോലെ പെരുമാറിക്കൂടാ.'' ചെവിയിൽ തുളസീദളവും നെററിമേൽ ഭസ്മലേപനവും നാവിൽ ഭഗവന്നാമങ്ങളുമായി പരവഞ്ചനയും സ്വാത്ഥലബ്ധിയും നടത്തുന്ന വിരുതന്മാരെ ഉദാഹരിക്കുവാൻ ശ്രീരാമകൃഷ്ണൻ പറഞ്ഞ ഒരു സരസകഥയുണ്ട്: 'കേശവ, കേശവ', 'ഗോപാല, ഗോപാല', 'ഹരി, ഹരി', 'ഹര, ഹര,' എന്നിങ്ങനെ ഉച്ചരിച്ചുകൊണ്ടിരുന്ന സ്വണ്ണപ്പണിക്കാരന്റേയും കൂട്ടുകാരുടേയും കഥ. അവരുടെ നാമോച്ചാരണത്തിലെ വഞ്ചനാസമത്ഥമായ ശ്ലേഷാത്ഥത്തെ ശ്രീരാമകൃഷ്ണൻ വിവരിക്കുമ്പോരം ശ്രോതാക്കരം പൊട്ടിച്ചിരിച്ചുപോവും. ഇന്ദ്രിയനിഗ്രഹം, തിതിക്ഷ, അഹിംസ, തുടങ്ങിയ ധമ്മങ്ങരം ആരുരുക്ഷു – ഭക്തിജ്ഞാനസാധകൻ – നിശ്ചയമായും അഭ്യസിക്കണം, ആരൂഢാവസ്ഥയിൽ (സിദ്ധാവസ്ഥയിൽ) അതുകളുടെ പൂണ്ണത ആവുംവരെ. എന്നാൽ അതിനുതന്നെ ആദ്യകാലങ്ങളിൽ ആരുരുക്ഷു ചില നയോപായങ്ങരം കൈയ്ക്കൊള്ളേണ്ടിവരും. ''ചീററുക, കടിക്കരുതു്'' എന്ന പാമ്പിന്റേയും യോഗിയുടേയും കഥയുടെ സ്വാരസ്യത്തോടെ ശ്രീരാമകൃഷ്ണൻ അക്കാര്യം ഓർമ്മിപ്പിക്കുന്നു.

മതത്തിന്റേയും ഈശ്വരന്റേയും പേരിൽ എന്തെന്തു ഘോരനൃശംസകൃത്യങ്ങരം ആണ് മനുഷ്യവഗ്ഗങ്ങരം നടത്തിയിട്ടുള്ളതു്! തങ്ങളുടെ ഈശ്വരനും മതവും മാത്രം സത്യം എന്നും അതിനാൽ അന്യമതസ്ഥരുടെ 'ആത്മാ'ക്കളെ ശാശ്വതനരകത്തീയ്യിൽനിന്നും സംരക്ഷിക്കാനായി അവരെയൊക്കെ തങ്ങളുടെ മതത്തിലേയ്ക്കു പരിവത്തനം ചെയ്യിക്കുന്നതു് പരമപുണ്യകമ്മമാണ് എന്നും ഉള്ള മൂർഖവിശ്വാസത്താൽ പ്രേരിതമായ ചില പ്രത്യേക മതവഗ്ഗങ്ങളാണ് അത്തരം നിഷ്ഠുരനിബ്ബന്ധങ്ങളും നിർഘൃണഹിംസകളും ചെയ്തിട്ടുള്ളതു് – ഇന്നും തക്കവും തരവും പാത്തു പ്രവത്തിച്ചുകൊണ്ടിരിക്കുന്നതു്. എന്നാൽ അദ്വയമായ പരമസത്യത്തിന്റെ ദശനത്തോടുകൂടിയ ഹൈന്ദവപാരംപര്യത്തിൽ പിറന്നു വളന്ന ശ്രീരാമകൃഷ്ണൻ തന്റെ ജീവിതദൃഷ്ടാന്തത്താൽ 'ഈശ്വരസത്യം ഒന്നേ ഉള്ളൂ; പക്ഷേ ഈശ്വരസങ്കല്പങ്ങരം അനേകമുണ്ടാവുന്നതു സ്വാഭാവികവും യുക്തവുംതന്നെ' എന്നു തെളിയിച്ചിട്ടുള്ളതു നാം കണ്ടുവല്ലോ! ഭിന്നഭിന്ന സാഹചര്യങ്ങളിൽ വളരുന്ന മനുഷ്യരുടെ ഭിന്ന ഭിന്ന ഈശ്വരസങ്കല്പങ്ങരം ഏതും അവരവക്കു് അധികാരിഭേദേന സത്യവും ആവശ്യകവും ആണെന്നും അതുകരം അവരവരെ അവസാനം അദ്വിതീയപരമസത്യത്തിലേയ്ക്കുതന്നെയാണ് അണയ്ക്കുക എന്നും ശ്രീരാമകൃഷ്ണചരിതം വ്യക്തമാക്കിയിട്ടുണ്ട്. മതസിദ്ധാന്തങ്ങളുടേയും ഈശ്വരനാമരൂപാദികളുടേയും പേരിൽ നടത്ത

പ്പെടുന്ന കലഹങ്ങളുടേയും വാദകോലാഹലങ്ങളുടേയും മൂഢത, അനാവശ്യകത, അനൎത്ഥകത, ഇതെല്ലാം ഹാസ്യഫലിതത്തോടെ അവിടുന്നു് ഉദ്ബോധിപ്പിച്ചിട്ടുണ്ടു്. (ഉദാ: മുസൽമാൻ പാനിയും ഹിന്ദുജലവും; തടാകത്തിലെ വിവിധ കടവുകൾ; ഓന്തിൻെറ നിറമെന്തു്? ഘണ്ടാകൎണ്ണൻ.)

കാമക്രോധാദികളെക്കുറിച്ച ഭഗവാൻ ശ്രീരാമകൃഷ്ണൻ: ''ദേഹബോധമുള്ളേടത്തോളം കാലം കാമക്രോധാദിവികാരക്ഷോഭങ്ങൾ തീരെ ഇല്ലാതാക്കുവാൻ സാദ്ധ്യമല്ല. അതു് ആവശ്യവുമില്ല. അവയെ ഈശ്വരപരമാക്കി സംസ്കരിക്കാം, സ്വാധീനിക്കാം. രാഗദ്വേഷങ്ങളെ എത്ര കാലംവരെ ലോകരിലേയ്ക്കും ലൗകികവസ്തുക്കളിലേയ്ക്കും ചെലുത്തിക്കൊണ്ടിരിക്കുന്നുവോ അത്രയും കാലം അവ നമുക്കു ശത്രുക്കളായി വൎത്തിക്കും. പക്ഷേ അവയെ ഇഷ്ടദേവനിലേയ്ക്കു തിരിച്ചുവിട്ടാൽ അവ നമുക്കു മിത്രങ്ങളായി അനുഭവപ്പെടും. കാമിനീകാഞ്ചനാദികളിലുള്ള കാമം സ്വഹൃദയത്തിലെ ഇഷ്ടദേവനോടുള്ള അനുരാഗമാക്കി മാററണം. സഹജീവികളോടു തോന്നുന്ന ക്രോധം തൻെറ ഇഷ്ടദേവനോടാക്കുക—'ഇനിയും എന്താണു പ്രസാദിക്കാത്തതു്,' എന്നുംമറ്റും ഈശ്വരനോടു ക്രുദ്ധിക്കുക. അങ്ങനെ മറ്റുള്ള രജസ്തമോവൃത്തികളേയും സാത്ത്വികമാക്കി ഈശ്വരലബ്ധിക്കുള്ള സഹായകരാക്കിത്തീൎക്കാം.''

ശ്രീരാമകൃഷ്ണദേവനിൽനിന്നു് ഒരിക്കൽ പ്രസ്ഫുരിച്ച ഒരഗ്നിവചസ്സാണിതു്: ''കുലീനകുടുംബങ്ങളിലെ പതിവ്രതകളായ പെൺമണികളെ കാണുമ്പോൾ ഞാൻ അവരിൽ ജഗജ്ജനനിയെ പവിത്രതയിൽ ദൎശിക്കുന്നു. നഗരത്തിലെ വേശ്യാത്തെരുവിൽ തങ്ങളുടെ ഉമ്മറത്തിണ്ണകളിൽ നിൎല്ലജ്ജയുടെ ചന്തം ചമഞ്ഞുകൊണ്ടിരിക്കുന്ന സ്വൈരിണികളെ കാണുമ്പോൾ അവരിലും ഞാൻ ജഗജ്ജനനിയെത്തന്നെ ദൎശിക്കുന്നു—ഒരു വ്യത്യസ്തലീലാവേഷത്തിൽ.'' 'ഉഴറിയരുളിയ മൊഴിയതു് ഉപനിഷത്തു്'തന്നെയാകയാൽഅതിൻെറ വിശുദ്ധിസാധകമായ അൎത്ഥവ്യാപ്തി ഭക്തിജ്ഞാനസാധകൎക്കു് ഏററവും ചിന്ത്യവും ധ്യേയവുമാണു് എന്നു മാത്രമേ തല്ക്കാലം പറയുന്നുള്ളു.

സാരവത്തായ മറെറാരു ശ്രുതി: ''സൎപ്പത്തിന്നു് പല്ലിൽ വിഷമുണ്ടു്. പക്ഷേ സൎപ്പത്തിന്നു് അതു് ഒരു വിഷമോ വിഷമമോ ആവുന്നില്ല. ഈ മായാപ്രപഞ്ചം ഈശനിൽ ത്തന്നെയാണു് നിലകൊള്ളുന്നതു്. എങ്കിലും അതു് ഒരു വിധവും ഈശ്വരന്നു ബാധകമാവുന്നില്ല.' ഈ ചൊല്ലിൻെറ അൎത്ഥം തെല്ലൊന്നു ചിന്തിയ്ക്കുക. നന്മകൾ എല്ലാം ഈശ്വരസൃഷ്ടി; തിന്മകൾ എല്ലാം ഏതോ ഒരു സാത്താൻെറ സൃഷ്ടി. അങ്ങനെ വേൎതിരിച്ചുകൊണ്ടുള്ള ദ്വൈതസിദ്ധാന്തങ്ങളിലൂടെ തങ്ങളുടെ മതവിശ്വാസപ്രശ്നങ്ങൾക്കു പരിഹാരം കാണാൻ ചില മതക്കാർ ശ്രമിക്കുന്നു. 'സാത്താൻ' തീരെ പരാജിതനായി ഈശ്വരൻ പരമാധികാരിയായ ഒരു കാലം വരും. പിന്നെ എന്നെന്നേയ്ക്കും നന്മയേ ഇവിടെ ഉണ്ടാവുകയുള്ളു, എന്നൊക്കെ അവർ വിശ്വസിക്കുന്നു. അയുക്തികവും ബാലിശവുമായ ഇത്തരം വിശ്വാസങ്ങൾ മാനസികാസ്വാസ്ഥ്യങ്ങൾക്കു പൂൎണ്ണസമാധാനം കൈവരുത്തുകയില്ല. ഈ ലോകം ഈശ്വരസൃഷ്ടമാണെങ്കിൽ ഇതിലെ നന്മകൾ എന്നപോലെ തിന്മകളും ഈശ്വരസൃഷ്ടങ്ങൾതന്നെ—സാത്താൻ എന്നൊരു കൎത്താവു വേറെ ഉണ്ടാവാൻ ന്യായമില്ല. അതിനാൽ ഈ ലോകം—ജീവനു് ദുഷ്ടശിഷ്ട, പാപപുണ്യ,സുഖദുഃഖവാസ്തവമായി അനുഭവപ്പെടുന്ന ഈ ലോകം—ഈശ്വരനിൽത്തന്നെയാണു് അധിഷ്ഠിതമായിരിയ്ക്കുന്നതു് അഥവാ പ്രതിഭാസിക്കുന്നതു്. എങ്കിലും ഈശ്വരൻ ഉദ്ധൃതദൃഷ്ടാന്തപ്രകാരം അത്തരം നന്മതിന്മകളാലെല്ലാം അലിപ്തനാണു്, അതുകൾക്കെല്ലാം അതീതനാണു്. ഈശ്വരൻെറ ഈ 'ഐശ്വരം യോഗ'ത്തെ ആശ്രയിച്ചു് ഉപാസിക്കുന്ന ജീവന്മാരും, തങ്ങളിൽ ലൌകികദൃഷ്ട്യാ കണ്ടേക്കാവുന്ന <u>ശുഭാശുഭ</u> സുഖദുഃഖാദികളുടെ നിഴൽപ്പാടുകളിൽനിന്നെല്ലാം അന്തരാ മുക്തരായി വൎത്തിയ്ക്കുമാറാവും. ഇത്രയും അൎത്ഥസിദ്ധിയുണ്ടു് പ്രസ്തുത ശ്രീരാമകൃഷ്ണവചനാനുസന്ധാനത്തിന്നു്.

ഇനി ശ്രീരാമകൃഷ്ണൻെറ ഒരു മഹദാശയം: 'വേദതന്ത്രപുരാണാദികളായ വിശുദ്ധഗ്രന്ഥങ്ങൾ എല്ലാം (ഖുറാനും ബൈബിളും സെൻഡ് അവസ്റ്റയും എല്ലാം) എച്ചിലായിരിക്കുന്നു. കാരണം അതുകളെല്ലാം മനുഷ്യൻെറ വായിൽ

ക്കൂടിയാണ വെളിപ്പെട്ടിട്ടുള്ളതു്. മനുഷ്യന്റെ വായിൽക്കൂടിയാണ് അവ വീണ്ടും വീണ്ടും ഉച്ച രിക്കപ്പെടുന്നതും. എന്നാൽഅങ്ങനെ എച്ചിലോ ഉച്ഛിഷ്ടമോ ആവാത്ത, ഒരിക്കലും എച്ചിലോ ഉച്ഛിഷ്ടമോ ആവാൻ വയ്യാത്ത, ഒന്നേ ഉള്ളൂ– ബ്രഹ്മം. ബ്രഹ്മസ്വരൂപം മനുഷ്യന്റെ ഭാഷയ്ക്കു വിഷയമാകാത്തതാണ്; മനുഷ്യന്റെനാവിനു വഴങ്ങാത്തതാണ്.' മഹാപണ്ഡിതന്മാർക്കുപോലും ബ്രഹ്മം അവ്യവഹാര്യമാണ്. ബ്രഹ്മത്തെപ്പററി വല്ലതുമൊന്നു നിർവ്വചിച്ചാൽ അതു വിശിഷ്ടമായി, ശുദ്ധബ്രഹ്മമല്ലാതായി. എന്നിരുന്നാലും 'ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാഽപരഃ' എന്ന വേദാന്തഡിംഡിമം കേട്ടു് ഉള്ളുണന്ന ആൾ സ്വയം ഇന്ദ്രിയമനസ്സംയമാദിയാൽ അന്തഃകരണം സാത്ത്വികമാക്കുന്നു എന്നിരിക്കട്ടെ, അയാൾക്കു് ബ്രഹ്മകൈവല്യം, അതു് അവാച്യമാണെങ്കിലും, സ്വാനുഭവസിദ്ധമാകും.

അപ്രകാരമുള്ള ഒരു ബ്രഹ്മാനുഭവത്തെ ഉദാഹരിക്കുവാൻ ശ്രീരാമകൃഷ്ണൻ പറഞ്ഞ ഉപ്പുപാവയുടെ കഥ മനനം ചെയ്യാം. സമുദ്രം എന്ന വാർത്ത കേട്ട ഒരു ഉപ്പുപാവയ്ക്കു് എന്തോ ഒരന്തരാവേശം: 'അതു് എന്തു് ? എങ്ങനെയുള്ളതു് ?' എന്നെല്ലാം അറിയണമെന്നു്. ഉപ്പുപാവ വിക്രമിയാണ്. അങ്ങകലെ എവിടേയോ ഉള്ള സമുദ്രത്തെത്തേടി, പലരോടും വഴി ചോദിച്ചും, സ്വയം അന്വേഷിച്ചും, സ്വലക്ഷ്യാഭിമുഖമായി ഉപ്പുപാവ നടന്നുതുടങ്ങി. (ഭാഗ്യവശാൽ ഇത്തരം ഒരു ലക്ഷ്യത്തിന്റെ കാര്യം തീർച്ചപ്പെട്ടാൽ ഏതു വഴിയെ പോയാലും അവിടെത്തന്നെ എത്തിച്ചേരും.) അകലേനിന്നുതന്നെ ആഴിയുടെ അലയൊലികൾ കേട്ടു് ഉത്സാഹഭരിതനായി, ഉപ്പുപാവ. അയാൾക്കു് ഗതിവേഗം കൂടി. അവസാനം അതാ കാണാകുന്നു അപാരപാരാവാരം. അക്കാഴ്ചയും, അവിടെനിന്നു വന്ന തെന്നലിന്റെ ശീകരസ്പർശവും നിമിത്തം, ഉപ്പുപാവയ്ക്കു് പുളകംകൊള്ളുന്നു. കടലിൻ തീരത്തെത്തിയ ഉപ്പുപാവ ഉന്മത്തനായി ലവണാംബുധിയിലേയ്ക്കു കാലെടുത്തു വെയ്ക്കുന്നു. അങ്ങെടുത്തുവെച്ച കാൽ വെള്ളത്തിൽ അലിഞ്ഞുപോയി. ആകണ്ഠം നിമഗ്നനായ ഉപ്പുപാവ 'ആനന്ദം, പരമാനന്ദം' എന്നുച്ചരിക്കുമ്പോഴേയ്ക്കും പൂർണ്ണമായി ലയിച്ചുകഴിഞ്ഞു. സമുദ്രം എന്താണ്, എങ്ങനെയുള്ളതാണ് എന്നു പറഞ്ഞുതരാൻ മടങ്ങി വന്നില്ല ഉപ്പുപാവ. 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി'. അതാണ് പരമപുരുഷാർത്ഥം – ബ്രഹ്മകൈവല്യം അഥവാ ബ്രഹ്മനിർവ്വാണം. അതു ജ്ഞാനിയുടെ ഭാഷയാണ്. ഭക്തന്റെ ഭാഷയിൽ അതു് ഈശ്വരഭക്തിയുടെ - ഇഷ്ടദേവപ്രേമത്തിന്റെ – പരമാവസ്ഥ എന്നാണ്. കാണാവുന്നതും നിനയ്ക്കാവുന്നതുമായ സകല ജഗത്തിനും കാരണവും ആധാരവും ആയി ഒരീശ്വരസത്യമുണ്ടെന്നു ബുദ്ധിയാലും ഹൃദയത്താലും വിശ്വസിച്ചു് തത്സത്യപ്രതീകമായി ഒരു ഇഷ്ടദൈവതത്തെ മനസ്സിൽ സങ്കൽപിച്ചു ഭജിച്ചുതുടങ്ങുന്ന ഭക്തൻ തന്റെ അഹന്താമമതകൾ അഖിലവും തന്റെ ഹൃദയദൈവതത്തിനു് കൈയ്യൊഴിഞ്ഞു് 'തദർപ്പിതാഖിലാചാര'നായി, തദിച്ഛാവശഗനിമിത്തമാത്രമായി, യദൃച്ഛാലാഭസന്തുഷ്ടനായി, നിസ്സംഗനായി, നിരഹങ്കാരനിർമ്മമനായി, രൂപാന്തരപ്പെടുന്നു. ''സർവ്വഭൂതാത്മഭൂതാത്മത്വം'' എന്ന പൂർണ്ണതയാന്ന ഈ പരമഭക്തൻ ജീവിയ്ക്കുമ്പോൾത്തന്നെ സദാനന്ദിയാണ്. തന്റെ ദേഹാദ്യുപാധികൾ അഴിഞ്ഞു പോകുമ്പോൾ അയാൾ സ്വയമേവ പരമാത്മപദം അഥവാ ബ്രഹ്മനിർവ്വാണം പൂകുമാറാവുകയും ചെയ്യും.

അവസാനം, ഗുരുദേവന്റെ അന്ത്യനാളുകളിൽ തന്തിരുവടിയിൽ നിന്നു പുറപ്പെട്ട തത്ത്വപ്രബോധകങ്ങളായ, ആത്മപ്രകാശകങ്ങളായ ചില തിരുവാചകങ്ങൾ: ''ജഗന്മാതാവു് ഈ വ്യാധി (അവിടുത്തെ ഗളനാളത്തിൽ ബാധിച്ച അതീവ വേദനാജനകമായ അർബ്ബുദരോഗം) എനിയ്ക്കു നല്കിയതു് എന്തിനെന്നോ ? ദേഹത്തിൽ കഠിനവേദനകൾ പിടിപെടുമ്പോൾപ്പോലും ആത്മബോധത്തോടെ – പരമാത്മപരമേശ്വരബോധത്തോടെ–തന്നെ ജീവിയ്ക്കേണ്ടതു് എങ്ങനെ എന്നു മനുഷ്യരെ പഠിപ്പിയ്ക്കാനാണ്. മനുഷ്യന്റെ പഠിച്ച വിദ്യകൾ ഒന്നുകൊണ്ടും ദുസ്സഹദേഹപീഡകൾക്കോ തളർച്ചയ്ക്കോ പരിഹാരം ഇല്ലാതാവുമ്പോഴും ആത്മാവു് ഈ ഭൗതികപിണ്ഡത്തിന്റെ അധീശൻതന്നെ എന്നു് അമ്മ എനിയ്ക്കു് ബോധിപ്പിച്ചുതരുന്നു. എന്റെ ദിവ്യമാതാവു് – ബ്രഹ്മമയി, അഖിലാണ്ഡേശ്വരി– ഇയ്യൊരു ശരീരത്തെ ഇങ്ങനെ ഒരു മഹാവ്യാ

ധിഷ്ഠ പാത്രമാക്കിയതു് എന്തിനെന്നാൽ, ജീവാത്മാവിന്റെ ദിവ്യതയും ഈശ്വരാവബോധത്തിന്റെ പരമാൎത്ഥതയും സംശയാലുക്കൾക്കുപോലും ബോധപ്പെടുത്തുവാൻ വേണ്ടിയാണു്.'' വായ് തുറന്നു സംസാരിക്കുക എന്നതു പോകട്ടെ, ഒരിററു വെള്ളം ഇറക്കുകകൂടി അതിപ്രയാസം എന്നായ അവസ്ഥയിൽ ശ്രീരാമകൃഷ്ണദേവൻ ഓതിയ അമൃതവാണി ശുശ്രൂഷകൎക്കു് ഈ വിധം ശ്രുതമായി: ''നോവുകൾ ഒക്കെ ഉണ്ടു് – ഉടലിന്നു്. രോഗമുണ്ടു് ദേഹത്തിന്നു്. എന്നാൽ ആത്മാവു നോവുകൾക്കെല്ലാം മീതെയാണു്, രോഗങ്ങൾ ഒന്നും തീണ്ടാത്തതാണു്. അനേകമുഖങ്ങളിലൂടെ ഞാൻ ഭാഷിയ്ക്കുന്നു. അനേകം വായ്കളിലൂടെ ഞാൻ ഭക്ഷിയ്ക്കുന്നു. എണ്ണമററതാണു് എന്റെ വദനങ്ങൾ. തൊണ്ടയിൽ വ്രണപ്പെട്ട ഒരു മനുഷ്യന്റെ തോലു പുതച്ച ഞാൻ അഖണ്ഡാനന്ദാനന്ത ചിദാത്മാവാണു്.''

---

# ശ്രീഭഗവാനുവാച

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

മർത്ത്യോ യദാ ബ്രഹ്മസുഖാനുഭൂതിം
വിന്ദേത്തദാ സ്യാത് സ്വയമേവ മൂകഃ
ഫുല്ലാരവിന്ദസ്യ ലിഹൻ മരന്ദം
സ്വാം ഝങ്കൃതിം മുഞ്ചതി ചഞ്ചരീകഃ. 17

മനുഷ്യൻ ബ്രഹ്മാനുഭൂതി നേടുമ്പോൾ താനേതന്നെ മൌനിയായിത്തീരും. വണ്ടു് വിടൎന്ന താമരപ്പൂവിന്റെ തേൻ നക്കിത്തുടങ്ങിയാൽ തന്റെ മൂളക്കം നിൎത്തുന്നു.

ആരബ്ധയോഗോ വന ഏവ ജീവേത്
സിദ്ധസ്തു വൎത്തേത വനേ ഗൃഹേ വാ
ആസ്താം സപുച്ഛോ ജല ഏവ ഭേകോ
വിച്ഛിന്നപുച്ഛസ്തു ജലേ സ്ഥലേ വാ. 18

യോഗാഭ്യാസം തുടങ്ങീട്ടേ ഉള്ളു എന്ന ആൾ — സാധകൻ — കാട്ടിൽത്തന്നെ പാൎക്കണം; സിദ്ധനാണെങ്കിൽ കാട്ടിലോ വീട്ടിലോ യഥേഷ്ടം വാഴാം. വാലു മുറിയാത്ത തവള വെള്ളത്തിലേ വസിക്കാവൂ; വാലുമുറിഞ്ഞതിന്നാകട്ടെ വെള്ളത്തിലോ കരയ്ക്കോ എവിടെ വേണമെങ്കിൽ മേവാം.

ജ്ഞാതേ നരേണ സ്ഫുടമാത്മതത്ത്വേ
ജിജ്ഞാസവസ്തം സ്വയമേവ യാന്തി
ഫുല്ലേ സരോജേ ന നിമന്ത്രണേന
കിന്തു സ്വയം തത്ര മിളന്തി ഭൃംഗാഃ. 19

മനുഷ്യൻ ആത്മതത്ത്വത്തെ നല്ലവണ്ണമറിഞ്ഞുകഴിഞ്ഞാൽ അദ്ദേഹത്തിന്റെ അടുക്കലേയ്ക്കു ജിജ്ഞാസുക്കൾ സ്വയമേവ വന്നുതുടങ്ങും. താമരപ്പൂ വിരിഞ്ഞാൽ, ക്ഷണിച്ചിട്ടല്ല പിന്നെയോ, തന്നെത്താനാണു വണ്ടുകളവിടെ വന്നുകൂടുന്നതു്.

ജീവന്തി ബദ്ധാ ജഡഭോഗജാലൈർ-
മുക്താസ്തു ചൈതന്യരസോപലംഭൈഃ
ക്ഷ്വേളാശനേന ക്രിമയശ്ശ്വസന്തി
പീയൂഷപാനേന തു രാജഹംസഃ. 20

ബദ്ധന്മാർ ജഡങ്ങളായ ഭോഗജാലങ്ങളെക്കൊണ്ടാണു ജീവിക്കുന്നതു്; മുക്തന്മാരാകട്ടെ ചൈതന്യരസത്തിന്റെ അനുഭൂതികൾകൊണ്ടും. പുഴുക്കൾ വിഷം കുടിച്ചിട്ടാണു് പുലരുന്നതു്; രാജഹംസമാണെങ്കിൽ അമൃതു നുകൎന്നിട്ടും.

താപാപനോദായ ബഹിർമുഖാനാം
നാന്തർമുഖാനാം കരണീയമസ്തി
ഛത്രം ബിഭർത്യാതപവാരണായ
മർത്ത്യോ ഗൃഹാണാം ബഹിരേവ നാന്തഃ. 21

ബഹിർമുഖന്മാൎക്കല്ലാതെ അന്തർമുഖന്മാൎക്കു താപം തീൎക്കാൻവേണ്ടി ഒന്നും ചെയ്യേണ്ടതില്ല. മനുഷ്യൻ വെയിൽ കൊള്ളാതിരിക്കാൻ വീടിന്റെ പുറത്തല്ലാതെ അകത്തു കുട പിടിക്കാറില്ല.

പ്രതിഗ്രഹഃ പൂൎണ്ണമനോരഥാനാം
മഹാത്മനാം സംന്യസനാൎത്ഥമേവ
പയോദവൃഷ്ടിർജലപൂൎണ്ണവാപ്യാം
സമന്തതസ്തത്പരിവാഹനായ. 22

പൂൎണ്ണകാമന്മാരായ മഹാത്മാക്കളുടെ പ്രതിഗ്രഹം ദാനത്തിനുവേണ്ടി മാത്രമാകുന്നു. വെള്ളം നിറഞ്ഞു

നില്ലുന്ന ചിറയിൽ മഴ പെയ്യുന്നതു് അതിനെ ചുററും വഴിഞ്ഞൊഴുക്കാൻവേണ്ടിയാകുന്നു.

വിന്ദന്തി സിദ്ധിം പ്രഥമം, തപാംസി
കുർവ്വന്തി പശ്ചാത് കില നിത്യസിദ്ധാഃ
കൂശ്മാണ്ഡവല്ല്യഃ ഫലമേവ പൂർവ്വ–
മുത്പാദയന്തേ, തത ഏവ പുഷ്പം. 23

നിത്യസിദ്ധന്മാർ ആദ്യം സിദ്ധിനേടുകയും പിന്നീടു തപസ്സുചെയ്യുകയുമാണത്രേ പതിവു്. കുമ്പളവള്ളികൾ കായ്ച്ചതിന്റെ ശേഷമാണു് പൂക്കാറു്.

അദഗ്ദ്ധമോഹം മനുജം പരേതം
സരോജയോനിസ്സൃജതീഹ ഭൂയഃ
വിപാടിതസ്യാമഘടസ്യ ഭൂയോ
മൃദാ വിനിർമാതി ഘടം കുലാലഃ. 24

അജ്ഞാനം ദഹിച്ചുപോകാത്ത മരിച്ച മനുഷ്യനെ ബ്രഹ്മാവു വീണ്ടും ഈ സംസാരത്തിൽ സൃഷ്ടിക്കുന്നു. ഉടഞ്ഞ ചൂളവെയ്ക്കാത്ത കുടത്തിന്റെ മണ്ണുകൊണ്ടു കുമ്പാരൻ പിന്നെയും കുടമുണ്ടാക്കുന്നു.

സർവ്വേശ്വരോ രൂപവിവർജിതോഽപി
കാരുണ്യഹേതോർഭവിതാ സരൂപഃ
ആകാരശൂന്യോഽപി ഹി ബാഷ്പപൂര –
ശ്ശൈത്യേന ധത്തേ കരകാകൃതിത്വം. 25

ഈശ്വരൻ അരൂപനെങ്കിലും കരുണകാരണം സരൂപനായിത്തീരും. നീരാവിനിറ ആകാരമില്ലാത്തതാണെങ്കിലും തണുക്കുമ്പോൾ ആലിപ്പഴത്തിന്റെ ആകൃതിയെ കൈക്കൊള്ളുന്നുണ്ടല്ലോ.

ഭക്തസ്യ തുഷ്ട്യൈ, ന തു ദുഷ്ടഹത്യൈ,
ബ്രഹ്മാണ്ഡനാഥോഽവതരത്യഭീക്ഷ്ണം
സൂര്യസ്സമുത്തിഷ്ഠതി വിഷ്ടപാനാം
സഞ്ജീവനാർത്ഥം, ന ഹിമാപനുത്യൈ. 26

ബ്രഹ്മാണ്ഡനാഥൻ കൂടെക്കൂടെ അവതരിക്കുന്നതു ഭക്തന്റെ സന്തോഷത്തിനാണു്, അല്ലാതെ ദുഷ്ടന്റെ സംഹാരത്തിനല്ല. സൂര്യനുദിക്കുന്നതു ലോകങ്ങളെ ജീവിപ്പിക്കാനാണു്, അല്ലാതെ മഞ്ഞകററാനല്ല.

മൂർഖോഽപി പശ്യത്യവതാരലീലാം
തന്മാധുരീം ചൂഷതി ഭക്ത ഏകഃ
ദ്രഷ്ടും ക്ഷമാ കൈരവിണീന്ദുകാന്തിം
പാതും തു ശക്നോതി ചകോരികൈവ. 27

അവതാരലീല മൂർഖനും കാണുന്നുണ്ടു്; പക്ഷെ അതിന്റെ മാധുര്യം ഭക്തൻ മാത്രമേ ആസ്വദിക്കുന്നുള്ളു. ചന്ദ്രിക കാണാൻ ആമ്പൽപ്പൊയ്കയ്ക്കു കഴിയും; കോരിക്കുടിക്കാനാകട്ടെ ചകോരിക്കേ സാധിക്കൂ.

നാരായണോഽപ്രച്യുതവൈഭവോഽപി
ലോകേഽവതീർണ്ണോ നരവദ്വിഭാതി;
രാകാശശാങ്കോഽപി ദിവാ സമുദ്യ–
ന്നാഭാതി ശുഭ്രാംബുദഖണ്ഡകല്പഃ. 28

നാരായണൻ ലോകത്തിലവതരിച്ചാൽ ഐശ്വര്യത്തിനുടവു തട്ടാഞ്ഞാലും നരനെപ്പോലെ തോന്നും. രാകാചന്ദ്രനും പകലുദിച്ചാൽ വെള്ളക്കാറിന്റെ കഷ്ണം മാതിരിയെ തോന്നുകയുള്ളു.

തപശ്ശ്രമസ്സ്യാദവതാരപുംസാം
വിനോദനാർത്ഥോ ന തു മോക്ഷണാർത്ഥഃ
സിതാതപത്രം പൃഥിവീപതീനാം
വിഭൂതയേ നാതപവാരണായ. 29

അവതാരപുരുഷന്മാരുടെ തപശ്ചര്യ വിനോദത്തിനുവേണ്ടിയുള്ളതാണു്, അല്ലാതെ മോക്ഷത്തിനുവേണ്ടിയുള്ളതല്ല. അരചന്മാരുടെ വെൺകൊററക്കുട അന്തസ്സിനുള്ളതാണു്, അല്ലാതെ വെയിൽ കൊള്ളാതിരിക്കാനുള്ളതല്ല.

മഹാപ്ലവോഽസാവവതാരരൂപോ
ഭവേത് പ്രഭുസ്താരയിതും നൃകോടിം
സ്വതാരണേ പട്വപി ജീവദാരു
പരം ക്വചിത്താരയിതും തു നേഷ്ടേ. 30

അവതാരസ്വരൂപമായ ഈ വൻകപ്പൽ കോടിക്കണക്കിനു ജീവന്മാരെ അക്കരെയെത്തിക്കാനാളാകും. ജീവനാകുന്ന മരമുട്ടിക്കു് അവനവനെ കരയ്ക്കണയ്ക്കാൻ കഴിഞ്ഞാൽക്കൂടി അന്യനെയാകട്ടെ ഒരിക്കലും കരകേററാൻ സാധിക്കില്ല.

ആസ്തേ പരം ബ്രഹ്മ സദാ തുരീയേ
സർവ്വാ ദിശോഽടത്യവതാര ഏവ
ഏകത്ര തിഷ്ഠത്യചലോ ഹിമാദ്രിർ–
ഗംഗൈവ യാതി ത്രിജഗദ്വിശുദ്ധ്യൈ. 31

പരബ്രഹ്മം സദാ തുരീയത്തിൽ മരുവുന്നതേയുള്ളു; അവതാരംതന്നെയാണു് എല്ലാ ദിക്കിലും സഞ്ചരിക്കുന്നതു്. ഹിമവാൻ ഒരിടത്തനങ്ങാതെ നില്ക്കുന്നതേയുള്ളു; ഗംഗയാണു് മൂപ്പാരിനെ ശുദ്ധീകരിക്കാൻ നടക്കുന്നതു്.

തുര്യേ പരം ബ്രഹ്മ വസത്യജസ്രം
ചിച്ഛക്തിരേവാവതരത്യവന്യാം
ആസ്തേ സദാ വിഷ്ണുപദേ ശശാങ്കഃ
ക്ഷോണീം സമാഗച്ഛതി ചന്ദ്രികൈവ. 32

പരബ്രഹ്മം എപ്പോഴും തുര്യപദത്തിൽ വർത്തിക്കുന്നു; ചിച്ഛക്തിതന്നെയാണു് ഭൂമിയിലവതരിക്കുന്നതു്. അമ്പിളി എല്ലായ്പോഴും മാനത്തു മേവുന്നതേയുള്ളു; നിലാവാണു് ഊഴിയിലേയ്ക്കു വരുന്നതു്.

# ന മേ ഭക്തഃ പ്രണശ്യതി

ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

യുദ്ധാരംഭത്തിൽ ധർമ്മസമ്മൂഢചേതസ്സായിപ്പോയ അർജ്ജുനന്ന് ധർമ്മതത്ത്വം ഉപദേശിക്കുന്നതിന്നിടയിൽ ഭഗവാൻ പറഞ്ഞു:

> അപി ചേത് സുദുരാചാരോ ഭജതേ മാമനന്യഭാക്
> സാധുരേവ സ മന്തവ്യഃ സമ്യഗ്വ്യവസിതോ ഹി സഃ.
> ക്ഷിപ്രം ഭവതി ധർമ്മാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി
> കൗന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി.

"ഒരാൾ കണക്കററ കെട്ട നടപടിക്കാരനാണെങ്കിലും അനന്യചിത്തനായി എന്നെ ഭജിക്കുന്നുണ്ടെങ്കിൽ അയാളെ സജ്ജനമായിട്ടുതന്നെ കണക്കാക്കണം, ആയാൾക്ക് നല്ല ഒുറച്ച ബുദ്ധി കൈവന്നിട്ടുണ്ടല്ലൊ. ആയാൾ താമസിയാതെ ധർമ്മാത്മാവായിത്തീരും, ശാശ്വതമായ ശാന്തി നേടുകയും ചെയ്യും. അർജ്ജുനാ, നീ പ്രതിജ്ഞ ചെയ്തുകൊള്ളു, എൻെറ ഭക്തന്ന് നാശം എന്നൊന്നില്ല, എന്ന്'' (ഭഗവദ്ഗീത. 9. 30, 31.)

അപ്പോൾ, ഭഗവദ്ഭക്തന്ന് കണ്ണും പൂട്ടി എങ്ങോട്ടു വേണമെങ്കിലും ഓടാം, കൈയ്യും കെട്ടി ഏതു ഞാണിന്മേൽക്കളി വേണമെങ്കിലും കളിക്കാം, അപകടമൊന്നും വരില്ല. ഇതു് നല്ല ഒരു ആശ്വാസംതന്നെ, സംശയമില്ല.

പക്ഷേ, ഇങ്ങനെയായാൽ നന്നോ ? രണ്ടാളുകൾ ഒരേ മട്ടിൽ കൊടും പാതകങ്ങൾ ചെയ്തു പോരുന്നു. അതിൽ ഒരാൾ ഭഗവാനെ ഭജിക്കുന്നുണ്ടു്, മറേറ ആൾ ഭഗവാൻെറ നേരെ തിരിഞ്ഞുനോക്കുന്നുമില്ല. ഇതിൽ ആദ്യത്തെ ആൾക്ക് – അയാൾക്കുമാത്രം – ഒരു ദോഷവും ഇല്ല. എന്നായാലോ ? ഒരു രാജ്യത്തു് കളവു്, ചതി, കൊല, കൊള്ള തുടങ്ങിയ സകലവിധ ദുർവൃത്തികളുമായിക്കഴിയുന്നവരിൽ ഭരണാധികാരിയുടെ സേവക്ക് നില്ക്കുന്നവർമാത്രം നല്ല പിള്ളകൾ എന്നായാലോ ? ഒരു കമ്പനിയിൽ അതിൻെറ മാനേജിങ്ങ് ഡയറക്ടറെ സന്തോഷിപ്പിച്ചാൽ മതി, പിന്നെ എന്തു തെമ്മാടിത്തവും ആവാം, ഒരാക്ഷേപവും വരില്ല എന്നായാലോ ? ഇങ്ങനെയൊക്കെയായാൽ നന്നോ ?

നന്നല്ലെങ്കിൽ വേണ്ട; പക്ഷേ, കാര്യം ഇങ്ങനെയൊക്കെയാണെങ്കിലോ ? അതു കണക്കിലെടുക്കാതെ പററുമോ ? ഒരു കമ്പനിയിൽ അതിൻെറ മാനേജിങ്ങ് ഡയറക്ടരുടെ പ്രീതിയാണ് പരമപ്രധാനം എങ്കിൽ അതറിഞ്ഞു പ്രവർത്തിക്കണ്ടേ ? ഒരു രാജ്യത്തു് അവിടത്തെ ഭരണാധികാരിയുടെ ഇഷ്ടമാണ് ഒടുക്കത്തെ പ്രമാണമെങ്കിൽ അതിനെ ആദരിക്കണ്ടേ ? അതുപോലെ, ലോകത്തിൽ ഭഗവാൻെറ പ്രസാദമാണ് ധർമ്മം എന്നുണ്ടെങ്കിൽ അതു നേടാൻ നോക്കണ്ടേ ? അതു നേടാനല്ലേ നോക്കേണ്ടതു്?

ശരി. പക്ഷേ, എങ്കിലെന്തിന്ന് പണ്ടുള്ളവർ ധർമ്മാധർമ്മങ്ങളെക്കുറിച്ച് ഇത്ര വിസ്തരിച്ച വിചാരത്തിന്നൊരുമ്പെട്ടു ? എന്തിന്ന് എണ്ണമററ ഉദാഹരണങ്ങളിലൂടെ ധർമ്മാധർമ്മങ്ങളുടെ സ്വരൂപം വിശദമാക്കാൻ മിനക്കെട്ടു ? ഭഗവാനെ ഭജിയ്ക്കുക, അതുതന്നെ ധർമ്മം എന്നു പറഞ്ഞാൽ പോരായിരുന്നില്ലേ അവൎക്ക് ? എന്തിന്ന് ഭഗവാൻതന്നെ ഇവിടെ ഈ ധർമ്മോപദേശത്തിന്ന് പുറപ്പെട്ടു ? എന്നെ ഭജിക്കുക, അതുതന്നെ ധർമ്മം എന്നു പറഞ്ഞാൽ മതിയായിരുന്നില്ലേ ?

അപ്പോൾ, ഇവിടെ ധർമ്മത്തേയും ഭഗവദ്ഭക്തിയേയും കുറിച്ച് ഒരു വിചാരം കൂടിയേ കഴിയൂ.

ധർമ്മാധർമ്മവിഭാഗം എന്നൊന്ന് പൊതുവേ എല്ലാവരും അംഗീകരിച്ചിട്ടുണ്ടു്, ചിലതൊക്കെ ധർമ്മമാണെന്നും ചിലതൊക്കെ അധർമ്മമാണെന്നും പ്രായേണ എല്ലാവരും പറയാറുണ്ടു്. അങ്ങനെ ധർമ്മമെന്നൊന്നുണ്ടെന്ന് പരക്കെ സമ്മതമാണ്.

എന്നാൽ, ആ ധർമ്മത്തിൻെറ സ്വരൂപത്തെപ്പററി ധർമ്മശ്രദ്ധയുള്ളവൎക്കിടയിൽപ്പോലും അഭിപ്രായൈക്യമില്ല; ഇന്നതു ധർമ്മം ഇന്നതു് അധർമ്മം എന്ന കാര്യത്തിൽ പലേ അഭിപ്രായമാണ്.

ഒരാൾ ഇങ്ങോട്ടുപദ്രവിച്ചാൽ അതിന്നു തക്കതായ പകരം ചെയ്യുന്നതാണു് ചിലരുടെ പക്ഷത്തിൽ ധർമ്മം, അങ്ങോട്ടൊന്നും ചെയ്യാതിരിക്കുന്നതാണു് വേറെ ചിലരുടെ പക്ഷത്തിൽ ധർമ്മം. ചുററുപാടും കാണുന്ന നെറികേടുകൾക്കെതിരെ എല്ലാ കഴിവുമുപയോഗിച്ചു് സമരം ചെയ്യുന്നതാണു് ചിലക്കു ധർമ്മമായിത്തോന്നുക; വേറെ ചിലക്കാകട്ടെ, മററുള്ളവരുടെ കാര്യത്തിൽ ഇടപെടുകയേ ചെയ്യാതിരിക്കുന്നതാണു് ധർമ്മമായിത്തോന്നുക. ഇങ്ങനെ എത്രയെങ്കിലും ഉദാഹരിക്കാം. ഇനി, കാലദേശാദികളുടെ ഭേദങ്ങളെ എടുത്താലാകട്ടെ, ധർമ്മത്തിന്റെ സ്വരൂപവൈവിധ്യത്തിന്നു് അവസാനവുമില്ല. ഒരിടത്തു് ധർമ്മമായതു് വേറെ നൂറിടത്തു് അധർമ്മമാവും; മറിച്ചു് നൂറിടത്തു് ധർമ്മമായതു് ഒരിടത്തു് അധർമ്മമാവും. ഇങ്ങനെയൊക്കെ ധാരാളം കാണാറുണ്ടു്.

ഇതെങ്ങനെ ഇങ്ങനെ വരുന്നു ? പരസ്പരം യോജിപ്പില്ലാത്തവയും വിരുദ്ധമായവയും എല്ലാം എങ്ങിനെ ധർമ്മമായിവരുന്നു ? നോക്കാം.

ഇങ്ങോട്ടു ദ്രോഹിക്കുന്ന ആളെ അങ്ങോട്ടും ദ്രോഹിക്കണം എന്ന തോന്നൽ പല കാരണം കൊണ്ടുമാവാം: ഒരാൾ തന്നെ ദ്രോഹിക്കുന്നു എന്നറിയാൻ ഇടവരുമ്പോൾ അയാളുടെ നേക്കുദിക്കുന്ന ക്രോധംകൊണ്ടു്; ഇങ്ങോട്ടു ചെയ്ത ദ്രോഹത്തിന്നു് പകരം ചെയ്തില്ലെങ്കിൽ അതൊരു പോരായ്മയായാവില്ലേ, തന്നെ ഒരു കൊള്ളരുതാത്തവൻ എന്നു് ആളുകൾ വിളിക്കില്ലേ എന്ന വിചാരംകൊണ്ടു്; അല്ലെങ്കിൽ, അവനവന്നു് ദ്രോഹമേല്ക്കുന്നതുപോലെത്തന്നെയാണു് മററുള്ളവക്കു് ദ്രോഹമേല്ക്കുന്നതും; അതിനാൽ, ആരും മററുള്ളവരെ ദ്രോഹിക്കരുതു്. അതിന്നു് വല്ലവരും പുറപ്പെടുന്നുണ്ടെങ്കിൽ അവരെ എതിക്കേണ്ടതാണു് എന്ന തോന്നൽ കൊണ്ടു്. ഇതിൽ ആദ്യംപറഞ്ഞ രണ്ടു കാരണങ്ങളും സ്വാത്ഥാത്മകങ്ങളാണു്. അതിനാൽ, അവയുടെ പ്രേരണമൂലം ചെയ്യുന്ന കാര്യം –പ്രകൃതത്തിൽ ഇങ്ങോട്ടു ദ്രോഹിക്കുന്ന ആളെ അങ്ങോട്ടും ദ്രോഹിക്കൽ– സ്വാത്ഥമേ ആവൂ, ധർമ്മമാവില്ല എന്നും സ്പഷ്ടം. ഒടുവിൽപ്പറഞ്ഞ കാരണമാകട്ടെ, സ്വാത്ഥമല്ല. അതിനാൽ, അതിന്റെ പ്രേരണമൂലം ചെയ്യുന്ന കാര്യം– ഇങ്ങോട്ടു ദ്രോഹിക്കുന്ന ആളെ അങ്ങോട്ടും ദ്രോഹിക്കൽ തന്നെ – സ്വാത്ഥമാവില്ല, ധർമ്മമാവും.

അതുപോലെ, ഇങ്ങോട്ടെന്തു ദ്രോഹം ചെയ്താലും പകരം അങ്ങോട്ടൊന്നും ചെയ്യാതിരിക്കലും പല കാരണംകൊണ്ടാവാം. ഭയംകൊണ്ടോ, അശക്തികൊണ്ടോ; അല്ലെങ്കിൽ, പകരമൊന്നും ചെയ്യാതിരുന്നാൽ ക്ഷമാശാലി എന്നു് ആളുകൾ വാഴ്ത്തില്ലേ എന്ന വിചാരംകൊണ്ടോ, അതുമല്ലെങ്കിൽ, ആരെ ദ്രോഹിക്കുന്നതും, ഇങ്ങോട്ടു ദ്രോഹിക്കുന്ന ആളെ ദ്രോഹിക്കുന്നതുപോലും, അവനവനെ ദ്രോഹിക്കുന്നതുപോലെയാണു് എന്ന തോന്നൽകൊണ്ടു്. ഇതിൽ ഒടുവിൽപ്പറഞ്ഞ കാരണം മാത്രമേ സ്വാത്ഥമല്ലാതുള്ളു; അതിനാൽ, അതിന്റെ പ്രേരണകൊണ്ടുണ്ടാവുമ്പോഴേ ഇങ്ങോട്ടുള്ള ദ്രോഹത്തിന്നു് പകരം ചെയ്യാതിരിക്കൽ ധർമ്മമാവുകയുമുള്ളു.

ചുററുപാടും കാണുന്ന തെററുകൾ തിരുത്താനുള്ള തിടുക്കത്തിന്നും കാരണംപലതാവാം: താൻ ഒരു വലിയ ആളാണു്, താനാണു് മററുള്ളവരെ കൊണ്ടുനടത്തേണ്ടതു് എന്ന തോന്നൽ; മററുള്ളവരെക്കൊണ്ടു് തന്റെ ഇഷ്ടം അനുസരിപ്പിക്കാനുള്ള വെമ്പൽ; പ്രമാണിത്തം നേടാനുള്ള കൊതി; അതുമല്ലെങ്കിൽ, ആക്കും അവനവന്റെ കമ്മഫലം അനുഭവിക്കേണ്ടിവരും, മററുള്ളവർ തെററു ചെയ്താൽ അവക്കും തന്മൂലം ദുഃഖം അനുഭവിക്കേണ്ടിവരും, അതു കഷ്ടമാണു്. അതു കൂടാതെ കഴിക്കണം എന്ന തോന്നൽ. ഇതിൽ ഒടുവിലത്തെ കാരണത്തിൽ മാത്രം സ്വാത്ഥമില്ല, അതിനാൽ, അതിന്റെ പ്രേരണകൊണ്ടു് മററുള്ളവരെ നേരെയാക്കാൻ പുറപ്പെടുന്നതുമാത്രം ധർമ്മമാവുകയും ചെയ്യും.

അതുപോലെ അന്യരുടെ കാര്യത്തിൽ ഇടപെടാതിരിക്കലും സ്വാത്ഥം മൂലമായും അല്ലാതേയും വരാം. മററുള്ളവക്കു് എന്തായാലെന്തു്, ഗുണം വന്നാലെന്തു് ദോഷം വന്നാലെന്തു്, നമുക്കതൊക്കെ എന്തു ബാധകം എന്ന വിചാരം മൂലം അന്യരുടെ കാര്യത്തിൽ ഇടപെടാതിരിക്കുന്നതു്. ആദ്യത്തേതു് മററുള്ളവക്കും തന്നെപ്പോലെ ബുദ്ധിയും ആലോചനയും

ഒക്കെയുണ്ടു്, അവക്കും ശരിയും തെററും തീരുമാനിക്കാനുള്ള സ്വാതന്ത്ര്യമുണ്ടു്, അതിൽ കൈവെയ്ക്കാൻ പാടില്ല എന്ന വിചാരംമൂലം അന്യരുടെ കാര്യത്തിൽ ഇടപെടാതിരിക്കുന്നതു് രണ്ടാമത്തേതും. ഇതിൽ രണ്ടാമത്തേതേ ധർമ്മമാവൂ എന്നു് സ്പഷ്ടം.

ഈ ഉദാഹരണങ്ങളിൽനിന്നെല്ലാം വ്യക്തമാവുന്ന ഒരു കാര്യമുണ്ടു്: തന്നെപ്പോലെ മററുള്ളവരേയും കാണുന്നതിൻെറ ഫലമായിട്ടാവുമ്പോഴാണു് ഒരു പ്രവൃത്തി ധർമ്മമാവുന്നതു്, അപ്പോഴേ അതു് ധർമ്മമാവുതാനും. അപ്പോൾ, തന്നെപ്പോലെ മററുള്ളവരേയും കാണലാണു് ധർമ്മത്തിന്നടിസ്ഥാനം, അഥവാ ധർമ്മം.

ഈ അടിസ്ഥാനം മറന്നുപോയാൽ തകരാറുണ്ടു്. നോക്കൂ: വിളക്കു കത്തിച്ചാൽ ആ വെളിച്ചം കണ്ടു് പലേ ചെറുപ്രാണികളും വന്നുകൂടി ചത്തുപോകാനിടയുണ്ടു്, അതു കൂടാതെ കഴിക്കണം എന്നുവെച്ചൊരാൾ എല്ലാ ജോലികളും പകലേ തീർത്തു് വിളക്കു കത്തിക്കലേ നിർത്തി എന്നു വെയ്ക്കുക. വളരെ നല്ല ഒരു ധർമ്മമാണതു്; ആ ചെറുപ്രാണികളേയും തന്നെപ്പോലെ കാണുന്നതുകൊണ്ടാണല്ലൊ, അവയുടെ ജീവിതവും തൻെറ ജീവിതംപോലെ വിലപ്പെട്ടതാണു് എന്നു തോന്നുന്നതുകൊണ്ടാണല്ലോ, അങ്ങനെ വിളക്കു കത്തിക്കേണ്ടാ എന്നു വെച്ചതു്. എന്നാൽ, കുറെ കഴിയുമ്പോഴേയ്ക്കു് അയാൾ തൻെറ പ്രവൃത്തിയുടെ പ്രേരകമെന്തെന്നു് മറന്നുപോയാലോ? ആ ചെറുപ്രാണികളോടുള്ള സമഭാവന കൈയ്‌വിട്ടുകളഞ്ഞാലോ? പിന്നെ അയാൾക്കു്, 'വിളക്കു് കത്തിക്കില്ല' എന്ന നിഷ്ഠയ്ക്കു് ഭംഗം വരുത്താതെ തന്നെ പച്ചപ്പകൽ പലരേയും പല വിധത്തിലും ഹിംസിക്കാൻ ഒരു കൂസലുമില്ല എന്ന നില വന്നേയ്ക്കാം; രാത്രി വീട്ടിൽ വിളക്കു കത്തിക്കില്ലെങ്കിലും പുറമെ തീവെട്ടിക്കൊള്ള നടത്താൻ കൂസലില്ല എന്ന നിലയുംവന്നേയ്ക്കാം. അതുപോലെ, ഒരാൾ വഴിയിൽ കണ്ടെത്തുന്ന കുരുടന്മാരുടെ കയ്യിലെല്ലാം ഓരോ പൈസ ഇട്ടുകൊടുക്കാൻ തീർച്ചപ്പെടുത്തുന്നു എന്നു വെയ്ക്കുക. വളരെ നല്ലതുതന്നെ, കുരുടന്മാരോടുള്ള സമഭാവനയാണല്ലൊ ആ തീരുമാനത്തിൻെറ പിന്നിലുള്ളതു്. എന്നാൽ, ക്രമേണ ആ സമഭാവന വററിപ്പോയാലോ? വററിപ്പോയാൽപ്പിന്നെ അയാൾ, ഒരു പക്ഷേ, കുരുടന്മാരുടെ കയ്യിൽ പൈസ ഇട്ടുകൊടുക്കുക എന്ന വ്രതത്തിന്നു് മുടക്കമൊന്നും വരുത്താതെതന്നെ തനിക്കിഷ്ടമില്ലാത്തവരുടെ കണ്ണു് ചൂന്നെടുക്കാനും മടി കാണിച്ചില്ലെന്നു വരാം. ഇല്ലേ, ഇങ്ങനെയൊക്കെ നാം കാണാറില്ലെ? ഈവക ധർമ്മാചരണംകൊണ്ടൊക്കെ എന്തു കാര്യം? അമ്മയെ പട്ടിണിക്കിട്ടു് ദാസിയെ പോററിയിട്ടെന്തു കാര്യം? അതിനാൽ, തന്നെപ്പോലെ മററുള്ളവരേയും കാണലാണു് ധർമ്മത്തിൻെറ അടിസ്ഥാനമെന്നു് ഒരിക്കലും മറന്നുകൂടാ.

ഈ തന്നെപ്പോലെ മററുള്ളവരേയും കാണുക എന്നതുണ്ടല്ലൊ, അതു് വാസ്തവത്തിൽ അദ്വൈതബുദ്ധിതന്നെയാണു്, മററൊന്നുമല്ല. തന്നെപ്പോലെയാണു് വേറൊരാൾ എന്നുവെച്ചാൽ, തന്നിലും അയാളിലും ഉള്ളതായി മുഖ്യമായി എന്തോ ഒന്നു് ഉണ്ടു് എന്നു് അർത്ഥം. ഈ എന്തോ ഒന്നു് ശാരീരികമായ ഒന്നും ആവാൻ വയ്യ എന്നു സ്പഷ്ടം, ശരീരം രണ്ടും രണ്ടു തന്നെയാണല്ലൊ. അപ്പോൾപ്പിന്നെ അതു് ചൈതന്യംതന്നെയാവണം. തന്നിലും മററുള്ളവരിലും ഒരേയൊരു ചൈതന്യം കുടികൊള്ളുന്നുണ്ടു്, ഒരേയൊരു ചൈതന്യമാണു് കുടികൊള്ളുന്നതു്, എന്നു തോന്നുകയാണു്അപ്പോൾ തന്നെപ്പോലെ മററുള്ളവരേയും കാണുക എന്നു പറഞ്ഞാൽ. ഇങ്ങനെയൊരു ചൈതന്യമുണ്ടു് സർവ്വാവഷ്ടംഭകമായിട്ടു്, എന്ന തോന്നൽതന്നെയാണല്ലൊ അദ്വൈതബോധം എന്നുവെച്ചാൽ.

അങ്ങനെ അദ്വൈതബോധമാണു് ധർമ്മത്തിന്നടിസ്ഥാനം, അഥവാ ധർമ്മം എന്നു വരുന്നു. അപ്പോൾ, ഈ അദ്വൈതബോധം എത്രത്തോളം വളരുന്നുവോ, വ്യാപകവും സുദൃഢവുമാകുന്നുവോ, അത്രത്തോളമാണു് ധർമ്മത്തിനു് ഉൽക്കർഷം. ഒരാളോടു് അദ്വൈതം തോന്നുന്നതിനേക്കാൾ മികച്ച ധർമ്മമാണു് പത്താളോടു് അദ്വൈതം തോന്നുന്നതു്; വല്ലപ്പോഴുമൊരിക്കൽ അദ്വൈതബോധമുണ്ടാവുന്നതിനേക്കാൾ ശ്രേഷ്ഠമായ ധർമ്മമാണു് എല്ലായ്പോഴും ആ ബോധം തുടർന്നു നില്ക്കുന്നതു്. അങ്ങനെ നോക്കുമ്പോൾ സർവ്വോത്കൃഷ്ടമായ ധർമ്മം എന്താണു്? സംശയിപ്പാനില്ല, എല്ലാററിലും എല്ലായ്പോഴും

അദ്വൈതബുദ്ധി നിലനില്ക്കുകതന്നെ; തന്നിൽ നിന്നു് ഭിന്നമായി പ്രപഞ്ചത്തിൽ ഒന്നുംതന്നെ യില്ല, പ്രപഞ്ചാത്മാവാണു് താൻ എന്നു് ഉറപ്പു വരികതന്നെ.

പ്രപഞ്ചാത്മാവിനെയാണല്ലൊ ഈശ്വരൻ എന്നു വിളിക്കുന്നതു്. അപ്പോഠം, ഈശ്വര നോടു് താദാത്മ്യം പ്രാപിക്കലാണു് പരമമായ ധർമ്മം; ആ താദാത്മ്യം പ്രാപിക്കാൻ ഉതകുന്ന തെന്തോ, അതാണു് ധർമ്മം, അതേ ധർമ്മമാവൂ. ഭഗവാൻ ഈശ്വരാഭിന്നനാകയാൽ, ഭഗവാ നോടു് താദാത്മ്യം പ്രാപിക്കലാണു് പരമമായ ധർമ്മമെന്നും ആ താദാത്മ്യം നേടാനുതകുന്ന ഉപായമാണു് ധർമ്മം എന്നും പറയാം.

ഭഗവാനോടു് താദാത്മ്യം നേടൽ എന്ന പരമമായ ലക്ഷ്യം വെച്ചുകൊണ്ടുള്ള, നാനാരൂപ ങ്ങളായ, അധികാരിഭേദഭിന്നങ്ങളായ യത്നങ്ങ ളുടെ പൊതുവേയുള്ള പേരാണല്ലോ ഭഗവദ് ഭജനം എന്നതു്; അഥവാ, ഭഗവദ്ഭജനം ഏതു രൂപത്തിലുള്ളതായാലും ഒടുവിൽച്ചെന്നെത്തു ന്നതു് ഭഗവാനോടുള്ള താദാത്മ്യത്തിലാണല്ലൊ. അപ്പോഠം, ധർമ്മമെന്നുവെച്ചാൽ ഭഗവദ്ഭജന മാണു്, ഭഗവദ്ഭജനമെന്നുവെച്ചാൽ ധർമ്മവു മാണു്; ധർമ്മവും ഭഗവദ്ഭജനവും, രണ്ടും രണ്ടല്ല, ഒന്നുതന്നെയാണു്.

ഇവിടെ ഒരു സംശയം വരാം: ധർമ്മവും ഭഗവദ്ഭജനവും രണ്ടും ഒന്നുതന്നെയാണെങ്കിൽ ഭഗവാനെ ഭജിക്കുന്ന ആഠം ധർമ്മമേ ചെയ്യാവൂ അല്ലൊ. എന്നാൽ, അയാഠം പലപ്പോഴും അധർമ്മം ചെയ്യാറുണ്ടല്ലൊ, കൊടിയ അധർമ്മം തന്നെ ചെയ്തു കാണാറുണ്ടല്ലൊ. ഇതെങ്ങനെ ചേരും ?

ഇതിന്നു സമാധാനം: ഭഗവാനെ ഭജിക്കുക പലതരത്തിലാവാം – ഇടയ്ക്കു ഭജിക്കുക, എപ്പോഴും ഭജിക്കുക, പാതി മനസ്സോടെ ഭജി ക്കുക, സർവ്വാത്മനാ ഭജിക്കുക ഇങ്ങിനെയൊക്കെ. ഇതിൽ എപ്പോഴും സർവ്വാത്മനാ ഭജിക്കുക എന്നതേ ശരിയായ ഭജിക്കലാവൂ എന്നു് വ്യക്തം; അതിനാൽ, ആ ഭജനമേ പൂർണ്ണമായ ധർമ്മമാവൂ എന്നു സിദ്ധം. മററുള്ള ഭജനമൊന്നും ശരിയായ ഭജനമാവില്ല, അതിനാൽ പൂർണ്ണമായ ധർമ്മമാവുകയുമില്ല. എന്നുവെച്ചാൽ, ഒരാഠം എത്രത്തോളം ഭഗവാനെ ഭജിക്കുന്നുണ്ടോ, അയാഠം അത്രത്തോളം ധർമ്മം ചെയ്യും, അത്ര ത്തോളം ധർമ്മമേ ചെയ്യൂ, എന്നേ ഉറപ്പുള്ളൂ; അതിന്നപ്പുറം അയാഠം അധർമ്മം ചെയ്തേക്കാം എന്നർത്ഥം; ആ അധർമ്മാചരണത്തെ ഭഗവദ് ഭജനവുമായി ബന്ധപ്പെടുത്താൻ പാടില്ല. ഒരാഠം കുറെ ഹിതാഹാരവിഹാരം ശീലിക്കു ന്നുണ്ടു്, കുറേ തോന്നിയവാസം കാട്ടുന്നുമുണ്ടു്; അയാഠക്കു് രോഗം വന്നാൽ അതിന്നു് ആ തോന്നിയവാസങ്ങളുമായല്ലേ ബന്ധമുള്ളു ? ഹിതാഹാരവിഹാരങ്ങളുമായി എന്തു ബന്ധം ? അതിനും പുറമെ, നാം ഒരാളെ തള്ളുന്നു അല്ലെ ങ്കിൽ തലോടുന്നു എന്നു വെയ്ക്കുക. ഇതു രണ്ടി ന്നായാലും ആദ്യം ആഭ്യന്തരമായ ഒരു പ്രയത്നം ഉണ്ടാവണമല്ലൊ, ഉള്ളിൽനിന്നു് ഒരു പ്രേരണ യുണ്ടാവണമല്ലൊ. ആ പ്രേരണ ഒരിക്കൽ ശക്തിയായി ഉണ്ടായിക്കഴിഞ്ഞാൽപ്പിന്നെ അതില്ലാതായാലും തള്ളലോ തലോടലോ നടന്നുവെന്നുവരും, എഞ്ചിൻ നിന്നാലും വണ്ടി കുറച്ചുദൂരം ഓടുന്നതുപോലെ. അതുപോലെ തികച്ചും ഭഗവദ്ഭജനനിരതനായ ആഠക്കും, ആ നില കൈവരുന്നതിന്നു മുമ്പുണ്ടായിരുന്ന ആഭ്യന്തരപ്രേരണയുടെ ഫലമായി, അധർമ്മാ ചരണം സംഭവിച്ചേക്കാം, കൊടിയ അധർമ്മാ ചരണംതന്നെ സംഭവിച്ചേക്കാം, അതിൽ അസംഗതമായി ഒന്നുംതന്നെയില്ല.

എന്നാൽ, ഒരു കാര്യം തീർച്ചയാണു്: ഭഗ വദ്ഭജനത്തിൽ ഉറച്ചാൽപ്പിന്നെ അധർമ്മം ചെയ്യാനുള്ള പ്രേരണ പുതുതായി ഉണ്ടാവില്ല; അതിനാൽ, പഴയ അധർമ്മവാസന അവസാ നിച്ചാൽപ്പിന്നെ അധർമ്മാചരണവും ഉണ്ടാ വില്ല. ഭഗവാൻ പറഞ്ഞതുപോലെത്തന്നെ അയാഠ ക്രമത്തിൽ ധർമ്മാത്മാവായിത്തീരും, അധർമ്മത്തിന്റെ പരിപാകമായ അശാന്തി യിൽനിന്നു് എന്നേയ്ക്കുമായി മുക്തി നേടുകയും ചെയ്യും. ഇതിനാലത്രേ, ഇങ്ങിനെ ശാശ്വത മായ ശ്രേയസ്സിന്റെ സുനിശ്ചിതമായ ആരം ഭമാണു് ഭഗവദ്ഭജനം എന്നതിനാലത്രേ ഭഗ വാൻ, ഒരാഠം അത്യന്തം ദുർവൃത്തനാണെങ്കിലും പൂർണ്ണമനസ്സോടെ തന്നെ ഭജിക്കുന്നുണ്ടെങ്കിൽ അയാളെ സജ്ജനമായിത്തന്നെ കണക്കാക്കണം എന്നു് പറഞ്ഞതു്; ഇതിനാൽത്തന്നെയത്രേ തന്റെ ഭക്തന്നു് ഒരിക്കലും നാശമെന്നൊന്നില്ല,

അധർമ്മഗർത്തത്തിൽ വീണ് അവിടെത്തന്നെ കിടന്നു് മുടിഞ്ഞുപോവുക എന്നൊന്നില്ല, എന്നും ഭഗവാൻ പറഞ്ഞതും.

അപ്പോൾ, മാനേജിങ്ങ് ഡയറക്ടറുടെ സേവയുണ്ടെങ്കിൽ ഭയമെന്യേ കമ്പനിയിൽ എന്തു തോന്നിയവാസവും ആവാമെന്നോ, ഭരണാധികാരിയെ പ്രീതിപ്പെടുത്തിയാൽ ഭയമെന്യേ രാജ്യത്തു് എന്തക്രമവും ആവാമെന്നോ പറയുന്നതുപോലെയല്ല ഭഗവാനെ ഭജിച്ചാൽ അധർമ്മഭയം വേണ്ടാ എന്നു പറയുന്നതു്; അല്ല, ഒരിക്കലും അങ്ങിനെയല്ല. എങ്കിലും, അങ്ങനെ ഓരോരുത്തരുടെ സേവ പിടിച്ചു് ക്രമലെന്യേ താന്തോന്നിത്തം കാട്ടി നടക്കുന്ന ശീലം ഉള്ളതുകൊണ്ടു്, ആ ശീലം കൺമുന്നിൽ എന്നുമെന്നപോലെ ധാരാളം കാണാറുള്ളതുകൊണ്ടു്, നമുക്കു്, ''അപി ചേത് സുദുരാചാരോ...ന മേ ഭക്തഃ പ്രണശ്യതി'' എന്ന ഭഗവദ് വാക്യത്തിന്നു് ഒരു മഹാദുഷ്പ്രഭുവിന്റെ ദുഷ്പ്രജല്പിതത്തിന്റെ ഛായ തോന്നിയേക്കാം. ആ തെറ്റു് നമുക്കു് പററാതിരിക്കട്ടെ, ധർമ്മസംസ്ഥാപനത്തിന്നായി അവതാരം കൈക്കൊണ്ട അവ്യയാത്മാവിനെപ്പററി അങ്ങനെയൊരു മുഴുത്ത തെററിദ്ധാരണ നമുക്കുണ്ടാകാതിരിക്കട്ടെ.

---

# ചൈതന്യമഹാപ്രഭു*

## സ്വർണ്ണകുമാരി രാമുണ്ണിമേനോൻ

സ്നിഗ്ദ്ധഗംഭീരയായി ഒഴുകുന്ന ഭാഗീരഥിയുടെ തീരത്തിലാണു് നവദ്വീപം (നാദിയ) എന്ന ചെറിയ നഗരം സ്ഥിതിചെയ്യുന്നതു്. കൽക്കത്തയിൽനിന്നു് എഴുപതു നാഴിക വടക്കു കിടക്കുന്ന ഈ പട്ടണം ചെറുതെങ്കിലും ജനപ്പെരുപ്പമുള്ള ഒരു സ്ഥലമായിരുന്നു. പണ്ടു കാലങ്ങളിൽ നാദിയ പണ്ഡിതന്മാരുടെ ഒരു ആവാസകേന്ദ്രമായിരുന്നു. ഇന്ത്യയുടെ നാനാ ഭാഗത്തുനിന്നും വിദ്വാന്മാർ ഇവിടെ വന്നു പഠിച്ചു് ബിരുദധാരികളായി മടങ്ങിപ്പോവുക ഒരു പതിവായിരുന്നു. ആ കാലങ്ങളിൽ എത്ര ഉയന്ന വിദ്യാഭ്യാസവും പ്രതിഫലം കൂടാതെ ദാനംചെയ്തിരുന്ന ഒരു ധനമായിരുന്നു. പണ്ഡിതന്മാരുടെ ശാസ്ത്രചച്ചകൾകൊണ്ടു മുഖരിതമായിരുന്ന, ഈ നാദിയായിലെ അന്തരീക്ഷത്തിലാണു് ഒരു ദിവ്യജ്യോതിസ്സു് ഉദിച്ചുയർന്നതു്. ആ ദിവ്യജ്യോതിസ്സാണു് പിന്നീടു ചൈതന്യമഹാപ്രഭു എന്നറിയപ്പെട്ട ഗൗരാംഗദേവൻ.

ശകവഷം 1408 ഫാൽഗുനമാസത്തിലെ പൗൎണ്ണമിദിവസം ശ്രീ ജഗന്നാഥമിശ്രയുടേയും ശചിയുടേയും പുത്രനായി ശ്രീ ഗൗരാംഗൻ ജനിച്ചു. അച്ഛൻ ഒരു അഗാധപണ്ഡിതനായിരുന്നു. സൗന്ദര്യവും സൗശീല്യവും ഈശ്വരഭക്തിയും നിറഞ്ഞൊഴുകുന്ന സ്ത്രീരത്നമായിരുന്നു അമ്മ. അതിസുന്ദരനായ തന്റെ പുത്രനെ അച്ഛൻ, 'വിശ്വംഭരൻ' എന്നു വിളിച്ചുപോന്നു. അമ്മ ഓമനപ്പേരായി നിമായി എന്നും വിളിച്ചിരുന്നു. 'ഗൗരാംഗൻ' എന്നതു് ഉപനയനസമയത്തു വിളിച്ച പേരാണു്.

നിമായിയിൽ കുടികൊണ്ടിരുന്ന ആത്മചൈതന്യം നിമായിയുടെ ചെറുപ്പംമുതല്ക്കു തന്നെ മാതാപിതാക്കളിലും ചുററുപാടുമുള്ളവരിലും ആത്മപ്രഭ വിതറിയിരുന്നു. കൊച്ചു കുഞ്ഞായിരുന്ന നിമായി ശാഠ്യംപിടിച്ചു കരയുമ്പോൾ അമ്മ ശ്രീഹരിയുടെ നാമം ഉച്ചരിച്ചാൽ കരച്ചിൽ നിർത്തി ഹരിശബ്ദം ശ്രവിച്ചു് ഉറക്കത്തിൽ ലയിക്കുക പതിവായിരുന്നു. ഒരു ദിവസം ആഭരണങ്ങൾ അണിഞ്ഞു് അതികോമളനായി തത്തിക്കളിക്കുന്ന ബാലനെ ഒരു കള്ളൻ കരസ്ഥമാക്കി ഓടുന്നതിനിടയ്ക്കു് ആ ധനം തന്റെ കയ്യിൽ വെയ്ക്കേണ്ടതല്ലെന്നു്

* ഫെബ്രുവരി 29-നാണു് ചൈതന്യദേവന്റെ ജന്മദിനം. ഹോളിയും അന്നുതന്നെ.

അയാറംക്ക തോന്നി. കുട്ടിയെ മാതാപിതാക്കന്മാരക്ക് മടക്കിക്കൊടുക്കകമാത്രമല്ല അന്നുതൊട്ടു് അവൻ ലോകം ത്യജിച്ചു് ഒരു ഭക്തനായി ജീവിച്ചുപോരുകയുംചെയ്തു. കുട്ടി കിടക്കുകയും കളിക്കുകയും ചെയ്തിരുന്ന സ്ഥലത്തുനിന്നു് കാൽച്ചിലങ്കയുടെ ശബ്ദം മാതാവു് പലപ്പോഴം ശ്രവിച്ചിരുന്നു. ഭഗവാൻ ബാലഗോപാലൻ നിമായിയൊന്നിച്ചു കളിക്കുകയാണെന്നുതന്നെ അമ്മ വിശ്വസിച്ചു. തന്റെ പുത്രനിൽ ഒരു അസാധാരണത്വം കണ്ട അമ്മ ഭയന്നു്, ബ്രാഹ്മണോപദേശപ്രകാരം കുട്ടിയുടെ ഇഹലോകസൗഖ്യത്തിനായി ഷഷ്ഠി നോൽക്കുവാൻ തുടങ്ങി. ഒരിക്കൽ ഭഗവാനു് നിവേദ്യങ്ങറം ഉണ്ടാക്കി മകനറിയാതെ ക്ഷേത്രത്തിലേയ്ക്കു കൊണ്ടുപോകുന്ന അമ്മയെ വഴിക്കുവെച്ചു് കാലിൽ പിടിച്ചുനിർത്തി ഭക്ഷണത്തിന്നു് ഇരക്കുന്ന സ്വപുത്രന്റെ അത്ഭുതശക്തിയോർത്തു് അമ്മ അമ്പരന്നുപോയി.

ഗൗരാംഗന്റെ ജ്യേഷ്ഠൻ വിശ്വരൂപൻ പ്രതിഭാശാലിയും വേദജ്ഞനും ആയിരുന്നു. അദ്ദേഹം ചെറുപ്രായത്തിൽത്തന്നെ തന്റെ അന്തഃപ്രചോദനം അനുസരിച്ചു് സന്ന്യാസത്തിനായി തിരിച്ചു. ജ്യേഷ്ഠനെ അനുഗമിക്കുവാനുള്ള അനുജന്റെ സഹജമായ വാസന അച്ഛനമ്മമാരുടെ ഇച്ഛാനുസരണം നിമായി തല്ക്കാലം വേണ്ടെന്നുവെച്ചു; പിന്നീടു് വിവാഹിതനുമായി.

അച്ഛന്റെ മരണശേഷം അദ്ദേഹം തത്ത്വജ്ഞാനിയും ഭക്തനും ആയ പണ്ഡിതഗംഗാദാസിന്റെ ശിഷ്യനായി വിദ്യയഭ്യസിച്ചു. പതിന്നാലു വയസ്സുമാത്രം പ്രായമുള്ള ഗൗരാംഗൻ ഏതൊരു പണ്ഡിതനേയും വെല്ലുവിളിക്കത്തക്ക ജ്ഞാനിയായിത്തീൎന്നു. ഈ പ്രായത്തിലാണു് അദ്ദേഹം സംസ്കൃതവ്യാകരണത്തിന്നു് ഒരു വ്യാഖ്യാനം എഴുതിയതു്. അദ്ദേഹം ഈ കാലത്തുതന്നെ വാസുദേവസാൎവ്വഭൗമന്റെ കീഴിൽ ന്യായം പഠിച്ചു. പിന്നീടു നിമായി 'ന്യായസംഹിത' എന്ന ഒരു ഉത്തമഗ്രന്ഥം രചിച്ചു. എന്നാൽ അതു്, നിമായിയുടെ സഹപാഠിയും അഗാധപണ്ഡിതനും ആയ രഘുനാഥനു് ദുഃഖമുളവാക്കുകയാണു ചെയ്തതു്. ഗൗരാംഗന്റെ പുസ്തകം പുറത്തുവന്നാൽ താൻ എഴുതിവരുന്ന ന്യായപുസ്തകത്തിനു് ഒരു സ്ഥാനവുമുണ്ടാകയില്ലെന്നു കണ്ടാണു് രഘുനാഥൻ വ്യാകുലപ്പെട്ടതു്. ഇത്രയും നിസ്സാരമായ കാൎയ്യം തന്റെ സ്നേഹിതനെ സങ്കടപ്പെടുത്തരുതെന്നു കരുതി നിമായി താൻ എഴുതിയ ന്യായസംഹിത ചീന്തി ഗംഗയിലൊഴുക്കിക്കളഞ്ഞു.

പതിനാറു വയസ്സായപ്പോറം ഗൗരാംഗൻ തന്റെ നഗരത്തിൽ ഒരു വിദ്യാലയം തുറന്നു് അതിൽ ഗുരുനാഥനായി പ്രവൎത്തിച്ചു. ഈ കാലഘട്ടത്തിലാണു് അദ്ദേഹം ഈശ്വരപുരി എന്ന പണ്ഡിതനുമായി പരിചയപ്പെട്ടതു്. ക്രമേണ ഗൗരാംഗൻ ഒരു പണ്ഡിതൻ എന്ന നിലവിട്ടു് ഒരു ഭക്തനായി മാറുന്നതു് ഈശ്വരപുരിയ്ക്കും ശിഷ്യന്മാൎക്കും അറിയുവാൻ കഴിഞ്ഞു. പിതൃക്കറംക്കു് ഗയാശ്രാദ്ധം ഊട്ടി വിഷ്ണുപാദത്തിൽ അൎച്ചനയ്ക്കു ചെന്ന ഗൗരാംഗൻ തന്റെ മനസ്സു് വിഷ്ണുവിൽ ലയിച്ചതിനാൽ തന്നെത്താൻ മറന്നു് ബോധരഹിതനായി നിലം പതിച്ചു. ആശ്ചൎയ്യമെന്നു പറയട്ടെ,ഈശ്വരപുരി അദ്ദേഹത്തെ താങ്ങി എടുത്തു കിടത്തി. ആ സ്പൎശനത്താൽ ബോധം വീണ്ടുകിട്ടിയ ഗൗരാംഗൻ, തന്നെ രാധാപ്രേമമാകുന്ന ഈശ്വരഭക്തിയിലേയ്ക്കു നയിക്കുവാൻ ഈശ്വരപുരിയോടു് യാചിച്ചു. ഈശ്വരപുരി അദ്ദേഹത്തിനു മന്ത്രോപദേശം ചെയ്തു. തീയിൽ നെയ്യൊഴിച്ചതുപോലെ ആ മന്ത്രോപദേശംകൊണ്ടു് ഈശ്വരസ്വരൂപനായ ഗൗരാംഗനിൽ പ്രേമമയമായ ഭക്തി ഉജ്ജ്വലിച്ചു. അന്നുതൊട്ടു ഗൗരാംഗൻ ചുററുപാടുകറം മറന്നു് രാധാകൃഷ്ണനെ തന്റെ കൺമുമ്പിൽ കണ്ടു് മദോന്മത്തനായി ഭക്തിയിൽ ആറാടി പുളകംപൂണ്ടു് ദിവസങ്ങറം കഴിച്ചു. മാത്രമല്ല ഗൗരാംഗന്റെ സന്നിധിയിൽ വരുന്നവരും ആ ആനന്ദം അനുഭവിക്കാൻ തുടങ്ങി. അദ്ദേഹത്തിന്റെ സന്നിധിയിൽ വരുന്നവൎക്കു് ഭക്തി ഒരാദൎശമോ നിൎവ്വീൎയ്യമായ ഒരു മാനസിക പരിവൎത്തനമോ അല്ലെന്നും നേരേമറിച്ചു് അതു് ഉത്കടമായ ഒരനുഭവമാണെന്നും മനസ്സിലായി. ഗൗരാംഗന്റെ അത്യഗാധമായ ഈശ്വരപ്രേമംകൊണ്ടു് അദ്ദേഹം സ്പൎശിക്കുന്നവൎക്കും കൂടി അസുലഭവും മുക്തിദായകവുമായ ഭക്തി അനുഭവപ്പെടുവാൻ തുട-

ങ്ങി. കീർത്തനങ്ങരം പാടിയും നാടകങ്ങരം അഭിനയിച്ചും ഭക്തിയുടെ വൈഭവം അദ്ദേഹം നാടിയായിൽ പരത്തി. ശിഷ്യന്മാർ അദ്ദേഹത്തിലേയ്ക്കു് ആകഷിയ്ക്കപ്പെട്ടു. ജീവിതലക്ഷ്യം ഈശ്വരപ്രാപ്തിയാണെന്നും അതു് ഈശ്വരപ്രേമത്തിൽക്കൂടി ലഭ്യമാണെന്നും അനുഭവംകൊണ്ടു് അദ്ദേഹത്തിൻെറ ശിഷ്യന്മാക്കു ബോധ്യം വന്നു.

കാലം കഴിയുന്തോറും, ശ്രീകൃഷ്ണനെ തേടിയ ആ ആത്മാവു്, പ്രേമാന്ധയായ രാധയായി മാറി. ആ മദനഗോപാലൻെറ നിരന്തരസമാഗമത്തിനുള്ള അന്തർദാഹം മുഴുത്തു. ഒരു സന്ന്യാസിയായി ജീവിതം നയിയ്ക്കുവാനുള്ള ആഗ്രഹം വദ്ധിച്ചു. അമ്മ തൻെറ സവ്വസ്വമായ പുത്രൻ സന്ന്യാസം സ്വീകരിയ്ക്കുന്നതിൽ വിസമ്മതം പ്രകടിപ്പിച്ചു. അമ്മയുടെ അനുഗ്രഹമില്ലാതെ പോകുവാൻ താൻ അശക്തനാണെന്നു് ഗൗരാംഗൻ അമ്മയെ അറിയിച്ചു. സംഭാഷണമദ്ധ്യേ തൻെറ ആത്മാനുഭൂതി അമ്മയിലേയ്ക്കു പ്രസരിപ്പിച്ചു് അമ്മയിൽനിന്നു് ആശീർവാദങ്ങരം വാങ്ങി. ഭാര്യയായ വിഷ്ണുപ്രിയ ശാശ്വതപ്രേമത്തിൻെറ ശ്രീകോവിലിൽ തൻെറ ഭത്താവിനെ കണ്ടു് ഈ ഭൗതികശൃംഖലകളെ, വളരെ സങ്കടത്തോടെയെങ്കിലും, മുറിച്ചു വിടവാങ്ങുകയല്ലാതെ ഗത്യന്തരമില്ലെന്നു തീരുമാനിച്ചു. ഒരു അദ്ധരാത്രിയിൽ, ഉറങ്ങുന്ന തൻെറ അമ്മയെ സാഷ്ടാംഗം നമസ്കരിച്ചു് ഗൗരാംഗൻ ലൗകികജീവിതത്തിനോടു വിടവാങ്ങി. ചിത്തഭ്രമംതന്നെയോ എന്നു തോന്നുമാറു് അദ്ധരാത്രിയിൽ ഹിമംപോലെ തണുത്ത ഗംഗയിൽ ചാടി നീന്തി ഗൗരാംഗൻ, മറുകരയിൽ പാർത്തിരുന്ന കേശവഭാരതിയെന്ന സന്ന്യാസിയുടെ അടുത്തെത്തി. ഗംഗാതീരത്തിൽ ഒരു പണ്ണശാലയിൽ പാർത്തിരുന്ന കേശവഭാരതിയോടു് ഈ ഭവസാഗരം കടക്കുവാനുള്ള സന്ന്യാസദീക്ഷ ഉപദേശിയ്ക്കുവാനായി യാചിച്ചു. താൻ ഈ തേജഃപുഞ്ജത്തിനുമുമ്പിൽ നിഷ്പ്രഭനാണെന്നറിഞ്ഞ കേശവഭാരതി സന്ന്യാസദീക്ഷ നല്കുവാൻ വിസമ്മതം കാണിച്ചുവെങ്കിലും ദീക്ഷ സ്വീകരിക്കുവാനുള്ള, നിമായിയുടെ ഉദ്വേഗം കണ്ടിട്ടു് നിസ്സഹായനായി സന്ന്യാസസംസ്കാരം നല്കി; അന്നുമുതൽ ഗൗരാംഗൻ ശ്രീകൃഷ്ണചൈതന്യൻ എന്നു് അറിയപ്പെട്ടുവാനും തുടങ്ങി. ശ്രീകൃഷ്ണനെത്തേടി വൃന്ദാവനത്തിലേയ്ക്കു പുറപ്പെട്ട ചൈതന്യൻ അമ്മയുടെ ആഗ്രഹമനുസരിച്ചു് പുരിയിലെ ജഗന്നാഥക്ഷേത്രത്തിലേയ്ക്കു തിരിച്ചു. നീലാചലചന്ദ്രനെ കാണുവാൻ നഗരങ്ങളും കാടുകളും മേടുകളും കടന്നു് അദ്ദേഹം ഒറീസ്സയിലെ പുരിയിലെത്തി. ശ്രീ ജഗന്നാഥക്ഷേത്രം ദശിച്ചതോടെ ഭഗവാൻ തന്നെ മാടി വിളിക്കുന്നു എന്ന ഭാവനയോടെ അദ്ദേഹം പാഞ്ഞടുത്തു. ക്ഷേത്രത്തിലെ കാവൽക്കാരെ വകവെയ്ക്കാതെ ജഗന്നാഥവിഗ്രഹത്തെ സ്പശിക്കുവാനായി പാഞ്ഞടുത്ത ശ്രീചൈതന്യൻ മൂർച്ഛിതനായി നിലംപതിച്ചു. തത്സമയം അവിടെ വന്ന സാവ്വഭൗമൻ എന്ന വേദാന്തിയും ജ്ഞാനിയും ആയ ഒരു ഗുരുവരൻ അദ്ദേഹത്തെ തൻെറ വീട്ടിൽ കൊണ്ടുപോയി കിടത്തി ശുശ്രൂഷിച്ചു. അവർ തമ്മിൽ ജ്ഞാനവും ഭക്തിയും കൈമാറിക്കൊണ്ടിരിയ്ക്കെ തൻെറ ഇഷ്ടദേവതയായ കൃഷ്ണനെ ഭക്തികൊണ്ടു സാക്ഷാത്കരിക്കുന്ന ഉപായം— സാവ്വഭൗമൻ ചൈതന്യദേവനിൽനിന്നും ഗ്രഹിച്ചു. സാവ്വഭൗമനും ഭഗവദ്ദശനം ലഭിച്ചു: ആറു കൈകളോടും, അമ്പും വില്ലും ധരിച്ചും, മുരളീധരനായും, ഭിക്ഷുവിൻെറ ദണ്ഡു ധരിച്ചും നില്ക്കുന്ന ഭഗവദ്രൂപം പ്രത്യക്ഷമായി. മൂർച്ഛിതനായ സാവ്വഭൗമനെ തട്ടിയുണത്തിയതു് ആ യുവസന്ന്യാസിയായിരുന്നു. അന്നത്തെ രാജാവിൻെറ സമ്മതപ്രകാരം ശ്രീ ജഗന്നാഥക്ഷേത്രത്തിൽ സാവ്വഭൗമൻ പ്രതിഷ്ഠിച്ച വിഗ്രഹം ഇന്നും കാണാവുന്നതാണു്.

തെക്കൻ ദിക്കിലേയ്ക്കു പ്രയാണം തുടങ്ങിയ ശ്രീചൈതന്യദേവൻെറ ഉദ്ദേശം ജനങ്ങളുടെ മനസ്സു് ശ്രീകൃഷ്ണഭക്തിയിലേയ്ക്കു തിരിച്ചുവിടുക എന്നതായിരുന്നു. അദ്ധനഗ്നനായി ഹരിശബ്ദം ഉദ്ഘോഷിച്ചു് ഭിക്ഷാപാത്രവും ദണ്ഡും ഏന്തി നഗരങ്ങളിൽ പ്രവേശിച്ച ആ യതിവയ്യൻ ഭിക്ഷയ്ക്കല്ല യാചിച്ചതു് മറിച്ചു് മനുഷ്യൻെറ മനസ്സു് ശ്രീകൃഷ്ണനിലേയ്ക്കു തിരിക്കുവാനായിരുന്നു. ഈ തീത്ഥാടനത്തിൽ തിരുവിതാംകൂറിൽ കന്യാകുമാരിവരെ വന്നു എന്നാണറിയുന്നതു്. ശ്രീചൈതന്യദേവൻ വക്കലയിലെ ജനാദ്ദനക്ഷേത്രം ദശിച്ചതായി പറയപ്പെടുന്നുണ്ടു്. ഈ പ്രയാണത്തിലാണു് അദ്ദേഹം

രാമാനന്ദറായിയുമായി പരിചയപ്പെടുന്നതു്. ശ്രീ രാമാനന്ദൻ ഒറീസ്സാരാജാവിൻെറ തെക്കൻ പ്രദേശങ്ങളിലെ ഗവണ്ണരായിരുന്നു. ചൈതന്യദേവൻ ഗോദാവരിയിൽ കുളിച്ചു് അതിൻെറ തീരത്തു് വിശ്രമിക്കുന്നതിനിടക്കു ഭക്തനും ജ്ഞാനിയും ആയ രാമാനന്ദൻ സന്ധ്യാവന്ദനത്തിനു് അവിടെ എത്തി. സ്വയം ആകൃഷ്ടനായി ശ്രീചൈതന്യൻെറ പാദങ്ങളിൽ പതിച്ച രാമാനന്ദൻ തന്നെത്താൻ മറന്നു് ഭക്തിയിൽ ആറാടി. വലിയ ജ്ഞാനിയെങ്കിലും ഭക്തനായ രാമാനന്ദനിൽനിന്നു പ്രേമഭക്തിയുടെ മഹത്വം വാഗ്രൂപേണ പ്രവഹിക്കുവാൻ തുടങ്ങി. ചൈതന്യദേവനാകുന്ന ഭക്തൻ ഈ ജ്ഞാനിയിൽ പ്രവേശിച്ചു പറയുകയാണോ എന്നു് ഭക്തന്മാക്കും രാമാനന്ദനുതന്നെയും തോന്നിപ്പോയി.

ഇവർ സംഭാഷണമദ്ധ്യേ ഭഗവാൻെറ പല ഭാവങ്ങളേയുംപററി സംസാരിച്ചു് രാധക്കു കൃഷ്ണനോടു തോന്നിയ പ്രേമമാണു് ഈശ്വരപ്രേമത്തിൻെറ പരമകാഷ്ഠ എന്നു വിവരിച്ചു. എല്ലാം കൃഷ്ണനിൽ അപ്പിച്ചു് ലോകത്തെ മറന്നു് കൃഷ്ണൻെറ സുഖം തൻെറ സുഖമായും കൃഷ്ണനില്ലാത്ത ജീവിതം നിരത്ഥകമായും കണ്ടു് യാതൊരു പ്രതിഫലേച്ഛയും കൂടാതെ ശ്രീകൃഷ്ണനെ പ്രേമിച്ച ശ്രീരാധയുടെ വികാരമാണു് ഈശ്വരപ്രേമമെന്നു് ഇവർ സമത്ഥിച്ചു.

രാമാനന്ദൻ ഭക്തിപരവശനായി ഈ യുവസന്ന്യാസിയെ നോക്കിയിരിക്കെ ആ വിഗ്രഹം മറഞ്ഞു. ഹേമാഭപൂണ്ട രാധ ശ്രീകൃഷ്ണസ്വരൂപത്തിൽ ഏകീഭവിച്ചു് ഹൃത്തടത്തിൽ വിളങ്ങുന്ന ശ്രീകൃഷ്ണനോടുകൂടി നില്ക്കുന്ന ദിവ്യജ്യോതിസ്സായി രാമാനന്ദനു് പ്രത്യക്ഷപ്പെട്ടു. ഭക്തിയുടെ പരമകാഷ്ഠയിലെത്തിയ രാമാനന്ദൻ നിശ്ചലനായി നിന്നുപോയി.

തെക്കൻ ദിക്കുകളിൽ തൻെറ പ്രേമഭക്തി പ്രചരിപ്പിച്ചു് മടങ്ങി ജഗന്നാഥക്ഷേത്രത്തിൽ എത്തിയ ചൈതന്യദേവൻ ശിഷ്യന്മാരൊത്തു് കുറച്ചുകാലം കഴിച്ചുകൂട്ടിയശേഷം തിരിച്ചു നാദിയായിൽ വന്നു. തൻെറ അമ്മയേയും വിഷ്ണുപ്രിയയേയും കണ്ടു് കുശലങ്ങൾ അന്വേഷിച്ചു് വീണ്ടും വൃന്ദാവനത്തിലേക്കു തിരിച്ചു് ഭക്തിയിലൂടെ കൈയ്‌വന്ന ആനന്ദാനുഭൂതിയോടെ ജീവിച്ചു. ഈ രാധാപ്രണയമഹിമ ലോകോപകാരകമായ തരത്തിൽ പഠിപ്പിക്കുവാനാണു് ചൈതന്യമഹാപ്രഭു അവതരിച്ചതു്. അതാണു ശ്രീചൈതന്യദേവൻെറ തത്വം.

---

ശ്രീചൈതന്യൻ വ്യാസസൂത്രങ്ങൾക്കു രചിച്ച ഭാഷ്യം ഒന്നുകിൽ നഷ്ടപ്പെട്ടിരിക്കുന്നു; അല്ലെങ്കിൽ ഇനിയും കണ്ടുകിട്ടിയിട്ടില്ല. അദ്ദേഹത്തിൻെറ ശിഷ്യന്മാർ ദാക്ഷിണാത്യരായ മാധ്വരോടു ചേർന്നു. ക്രമേണ രൂപഗോസ്വാമി, സനാതനൻ, ജീവഗോസ്വാമി തുടങ്ങിയ മഹത്തുക്കളുടെ പദവികൾ ബാബാജികളുടെ കയ്യിൽ ചെന്നുകപ്പെട്ടു. ശ്രീചൈതന്യൻെറ വമ്പിച്ച പ്രസ്ഥാനം വളരെ വേഗം ക്ഷയിച്ചു തുടങ്ങി. ഈയിടെയായി ഒരു നവോത്ഥാനത്തിൻെറ ലക്ഷണം കാണാനുണ്ടു്. അതിൻെറ നഷ്ടപ്പെട്ട മഹനീയത വീണ്ടെടുക്കപ്പെടുമെന്നാണു് പ്രത്യാശ.

ഭാരതത്തിലെല്ലായിടത്തും ശ്രീചൈതന്യൻെറ പ്രഭാവം പരന്നിട്ടുണ്ടു്. ഭക്തിമാഗ്ഗം അറിയപ്പെടുന്നിടത്തെല്ലാം ശ്രീചൈതന്യൻ ശ്ലാഘിക്കപ്പെടുന്നു, പഠിക്കപ്പെടുന്നു, പൂജിക്കപ്പെടുന്നു. വല്ലഭാചാര്യസമ്പ്രദായം മുഴുവനും ശ്രീചൈതന്യൻ സ്ഥാപിച്ച സമ്പ്രദായത്തിൻെറ ഒരു ശാഖ മാത്രമാണെന്നു വിശ്വസിക്കാൻ എനിക്കു കാരണമുണ്ടു്. എന്നാൽ ബംഗാളിശിഷ്യരെന്നു പറയപ്പെടുന്നവരിൽ ഏറെപ്പേർക്കും അദ്ദേഹത്തിൻെറ ശക്തി ഭാരതത്തിൽ മുഴുവൻ എങ്ങനെ ഇന്നും പ്രവത്തിച്ചുവരുന്നു എന്നറിയാൻ പാടില്ല. അവക്കെങ്ങനെ അതു് സാധിക്കും ! ശിഷ്യന്മാരൊക്കെ തല്പാരൂഢരാണു്. അദ്ദേഹമാകട്ടെ ഭാരതത്തിലെ വീടുകൾതോറും കാൽനടയായി ചെന്നു ചണ്ഡാലൻവരെയുള്ളവരോടു് ഈശ്വരനെ സ്നേഹിക്കണേ എന്നു് യാചിച്ചുപോന്നു.

(വി. സാ. സ. 3. 368 – '69.)

# ഗുരുവായുപുരേശ സുപ്രഭാതം

കുറിച്ചിത്താനം ശങ്കരൻനായർ

പാലാഴിമങ്കയുടെ നല്ല തലോടലേററു
വേലാതിസൗഖ്യമൊടുറങ്ങവെ, ലോകമെല്ലാം
മാലാന്ന കണ്ടതിജവേന ശുഭം പുലത്താൻ
ലീലാവതാരമിയലും തവ സുപ്രഭാതം. 1

ചൌര്യ്യം കലന്ന പുതുവെണ്ണയശിച്ചുകൊണ്ടും
സ്വൈരം നടന്ന ചെറുകാലികളെത്തെളിച്ചും
വൈരത്തൊടെത്തിയൊരരക്കരെ നിഗ്രഹിച്ചും
പാരം ലസിച്ച മുരശാസന സുപ്രഭാതം. 2

ലീലാമനുഷ്യവടിവായ്ജ്ജയിലിൽപ്പിറന്ന
മാലാന്നിടാതിടയരൊത്തു വസിച്ചശേഷം
താലാങ്കനൊത്തു ഖലമാതുലനേ വധിച്ച
മൂലോകപാല ഭഗവൻ തവ സുപ്രഭാതം. 3

സാരസ്യരീതിയൊടു തൻസവിധത്തിൽ വന്ന
മാരാത്തി ചൊന്നൊരു മനോഹരികുബ്ജ —തന്നെ
പാരാതെ മുൻപു പദമൂന്നി നിവത്തിവിട്ട
സാരജ്ഞ മാരുതപുരേശ്വര സുപ്രഭാതം. 4

മല്ലക്കു വൈരി,യരചൻ പ്രജകൾക്കു, ബാല —
ക്കുല്ലാസമാന്ന സഖി, വല്ലവികൾക്കു കാമൻ
ചൊല്ലാന്ന നന്ദന സുതൻ, വസുദേവപുത്ര —
നെല്ലാമതായ ഭഗവൻ തവ സുപ്രഭാതം. 5

പാരം ഭയാനകത ചേന്നൊരു ജന്യഭുവിൽ
വീരൻ കിരീടി നിജചാപമെറിഞ്ഞുനില്ക്കെ
ചാരത്തണഞ്ഞവനു ധൈര്യമിയററുവാനായ്,
സാരാത്ഥഗീതയരുളും തവ സുപ്രഭാതം. 6

ശ്രീരമ്യമോഹനവപുസ്സൊടിണങ്ങിനില്ക്കും
സാരംഗലോചനകൾ, ഗോപികൾ, ചുഴെ —നില്ക്കെ
നേരോടവക്കുതകുമാറു കളേബരങ്ങൾ
വേറാക്കിനിന്ന ഭഗവൻ തവ സുപ്രഭാതം. 7

കാളുന്നകോപമൊടു കാളിയനെത്തുരത്തി
കാളിന്ദിതോയമഖിലം പരിപൂതമാക്കാൻ
ചീളെന്നു കാളിയഫണങ്ങളിൽനിന്നു നൃത്ത —
മേളം തുടന്ന ഭഗവൻ തവ സുപ്രഭാതം. 8

സമ്പൂണ്ണനഗ്നത കലന്നിടുമെന്നു കണ്ടു
നിൻപേരു ചൊല്ലി വിലപിച്ചൊരു പാഷ്തി —ക്കായ്
അമ്പേ,കനിഞ്ഞൊളിവിലംശുകരാശിചാത്തു —
മെൻപോററി മാരുതപുരേശ്വര സുപ്രഭാതം. 9

ഘോരായസപ്രതിമ ഭീമനിതെന്നു കല്പി —
ച്ചാരാലണഞ്ഞു ധൃതരാഷ്ട്രരണച്ചുപുല്കെ,
ചാരം കണക്കു പൊടിയായിതു ഭീമരക്ഷാ —
ഭാരം ജയിപ്പു, ഭഗവൻ തവ സുപ്രഭാതം. 10

ചൂതിൽത്തുലഞ്ഞടവിവാസമിയന്ന പാത്ഥ —
രോതീടവേ കദനകോപമകത്തൊതുക്കി
ചേതം പെടാതവനി കൗരവപാണ്ഡവക്കു
വീതിക്കുകെന്നരുളിടും തവ സുപ്രഭാതം. 11

ദാരിദ്ര്യബാധയെയവൽപ്പൊതി തന്നിലാക്കി
സാരജ്ഞഗേഹിനി കൊടുത്തതു കാഴ്ചവെച്ചും
സൂരീന്ദ്രനാം നിജവയസ്യനു വിത്തജാല —
മാരാൽ കൊടുത്തരുളിടും തവ സുപ്രഭാതം. 12

അക്രൂരനൊത്തു മഥുരാപുരിയിൽഗ്ഗമിക്കെ —
യക്കാത്മജാജലമതിൽപ്പുരിചോടു മുങ്ങും
അക്രൂരനായ് നിജവിഭൂതികൾ കാട്ടിടുന്ന
ശക്രാനുജാത ഭഗവൻ തവ സുപ്രഭാതം. 13

പൂമാരിതൂകവെയമർത്ത്യർ നഭസ്സിലെല്ലാം
ശ്യാമാംബുവാഹനിവഹങ്ങൾ നിറഞ്ഞിരിക്കെ
പൂമാതിനൊത്തതനു ദേവകിദേവി പെററ
ഭാമാപതേ യദുപതേ തവ സുപ്രഭാതം. 14

തോരാത്ത വന്മഴ നനഞ്ഞു വലഞ്ഞ ഗോപ —
ന്മാരെത്തദാ പശുകുലത്തൊടുമൊത്തു കാക്കാൻ
ധൈര്യത്തൊടൊത്തു ഗിരിയെക്കുടയായ്പ്പി —ടിച്ച
ശൗര്യാംബുധേ, യദുകുലേശ്വര സുപ്രഭാതം. 15

തമ്പൂവ്വപാഷദപദത്തെയണഞ്ഞുകൊൾവാൻ
വെമ്പുന്ന ചൈദ്യനെയരക്ഷണനേരമെന്യേ
അമ്പാന്ന കോപമൊടു കൊന്നു വിമുക്തി നല്കും
കംഭീന്ദ്രദപ്പഹര മാധവ സുപ്രഭാതം. 16

ചാടിപ്പിടിച്ചുറികളിൽ പ്പുതുവെണ്ണനൽതൈതെ –
രാറാത്ത പാലിവയെടുത്തു ഭുജിക്കമപ്പോം
ഓടിക്കിതച്ചണയുമച്ചികളെ ക്കണക്കി –
ലാടൽപ്പെടുത്തി മറയും തവ സുപ്രഭാതം. 17

മണ്തിന്നു കണ്ണനിതി കൂട്ടർ പറഞ്ഞുകേട്ട
കൺചോപ്പൊടേ ജനനി കോലുമെടുത്തുനില്ക്കെ
മാൺപാന്ന വാസ്സുകമതിൽബ് ഭുവനത്രയത്തെ
കാണ്മാറു നിന്നൊരുഹരേ, തവ സുപ്രഭാതം. 18

ശങ്കാവിഹീനമഥ പുത്രരെ വിപ്രശാപ –
ത്തിങ്കൽ കുടുക്കി നിജവംശവിനാശമേററി
ചങ്കുററമോടു ശബരന്റെ കണസ്സു ലാക്കായ്
തങ്കാര്യസാദ്ധ്യമിയലും തവ സുപ്രഭാതം. 19

ഓതീടുവാൻ പണിയിയന്ന മഹത്ത്വമാളും
ശ്രീതാവിടും തവ ശുഭോദയസച്ചരിത്രം
ഏതാകിലും കിമപി വാഞ്ഛമിവന്നു നൽക
വാതാലയേശ, ഭഗവൻ തവ തൃക്കടാക്ഷം. 20

---

# പ്രാചീന ഭാരതീയ സാഹിത്യത്തിലെ സിംബോളിസവും മിസ്റ്റിസിസവും*

ടി. പി. ബാലകൃഷ്ണൻനായർ

### സിംബോളിസത്തിന്റെ സ്വരൂപം

സാർവ്വലൗകികവും സാർവ്വകാലികവുമായ ഒരു സാഹിത്യസരണിയാണ് സിംബോളിസം. പ്രപഞ്ചദൃശ്യങ്ങളുടെ സംസർഗ്ഗംകൊണ്ട് ഉണ്ടാകുന്ന അനുഭൂതി, ഛായാചിത്രങ്ങളുടെ രൂപത്തിൽ മനസ്സിൽ കുടികൊള്ളുന്നുണ്ട്. ആത്മാവിൽ നിലീനങ്ങളായ ഈ അനുഭവങ്ങൾ, അനുകൂലങ്ങളായ സന്ദർഭങ്ങളിൽ സജീവമായ രൂപം കൈക്കൊള്ളുന്നു. അവയെ സാങ്കേതികാർത്ഥമുള്ള വാക്കുകളെക്കൊണ്ടോ, തുല്യധർമ്മങ്ങളോടുകൂടിയ സാധനങ്ങളെക്കൊണ്ടോ, സംഭവങ്ങളെക്കൊണ്ടോ, കല്പനകളെക്കൊണ്ടോ പ്രകാശിപ്പിക്കുന്ന രീതിക്കാണ് സിംബോളിസം (Symbolism) ഛായാവാദം എന്നൊക്കെ വ്യവഹരിക്കാറുള്ളത്.

### സിംബോളിസത്തിന്റെ സ്വാധീനത

സിംബോളിസത്തിന് ജീവിതത്തിലുള്ള വമ്പിച്ച സ്വാധീനതയും പ്രാധാന്യവും പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. ജീവിതംതന്നെ സിംബോളിസമാണെന്നാണ് മനശ്ശാസ്ത്രജ്ഞന്മാരുടെ നിഗമനം. ജീവിതത്തിന്റെ എല്ലാ അവസ്ഥകളിലും അതിന്റെ ആധിപത്യം തെളിഞ്ഞു കാണാം. ഭാഷയും ആചാരവും വിശ്വാസവും വിചാരവുമെല്ലാം മറയ്ക്കപ്പെട്ട സിംബോളിസമാണെന്ന് സൂക്ഷ്മപരിശോധനയിൽ മനസ്സിലാകും. യഥാർത്ഥത്തിൽ നാം സംസാരിക്കുന്ന ഓരോ വാക്കും ഓരോ ആശയത്തിന്റേയോ വസ്തുവിന്റേയോ പ്രാതിനിധ്യമാണ് വഹിക്കുന്നതെന്നോക്കുമ്പോൾ, നമ്മുടെ അന്തർഗതങ്ങൾ മററുള്ളവരെ ഗ്രഹിപ്പിക്കുന്നതുപോലും സിംബലുകൾ അഥവാ ചിഹ്നങ്ങൾ മുഖേനയാണെന്നു പറയാം. ശാസ്ത്രീയമായ സങ്കേതചിഹ്നങ്ങളും ഒരു വിധത്തിൽ നോക്കുമ്പോൾ പ്രതീകങ്ങൾതന്നെ. പഴമയും പരിചയവും സർവ്വസാധാരണത്വവും നിമിത്തം അവയെ നാം അങ്ങനെ ഗണിക്കുന്നില്ലെന്നേയുള്ളു. പ്രതീകങ്ങൾ കാലക്രമത്തിൽ രൂഢമായി, അർത്ഥഹീനമായിത്തീരുകയാണ്. യജ്ഞോപവീതം (പൂണൂൽ) ത്രിഗുണാത്മകമായ ജഗത്തിന്റെ ജ്ഞാനബോധമുണ്ടാക്കുന്ന പ്രതീകമാണ്. എന്നാൽ ഇന്ന് അതിന് നിരർത്ഥകമായ ചരടിന്റെ വിലയേ കാണപ്പെടുന്നുള്ളു. നമ്മുടെ ത്രിവർണ്ണപതാകതന്നെ മാനസിക സങ്കല്പങ്ങളുടെ പ്രതിഫലനത്തെയാണല്ലൊ കാണിക്കുന്നതു്. അഭിനയകലകൾ എല്ലാം

* Symbolism = ഛായാവാദം Mysticism = രഹസ്യവാദം

സിംബലുകളെക്കൊണ്ടു് നിറഞ്ഞിരിക്കുന്നു. കഥകളിയിലെ മുദ്രകൾ ആശയങ്ങളുടേയും, രൂപങ്ങളുടേയും സങ്കേതസ്ഥാനങ്ങളാണ്. ചന്ദ്രികാപ്രകാശമുള്ള രാത്രിയെ ആലേഖനം ചെയ്യുമ്പോൾ വികസിതകുമുദങ്ങൾ ചിത്രത്തിൽ കാണിക്കുന്നതു് ചിത്രകലയിൽ ഉള്ള പ്രതീകഭാവനയുടെ ഫലമായിട്ടാണ്.

സാഹിത്യവ്യാപാരങ്ങളിലാണ് കലാമൂല്യമുള്ള പ്രതിരൂപകല്പന നാം ധാരാളമായി കാണുന്നതു്. സൂര്യനെ പരമാത്മാവിൻേറയും, പങ്കജത്തെ ജീവാത്മാവിൻേറയും, ഉഷസ്സിനെ സുഖത്തിൻേറയും, പ്രഭാതത്തെ ആനന്ദത്തിൻേറയും, അന്ധകാരത്തെ ദുഃഖത്തിൻേറയും കൊടുങ്കാററിനെ വ്യാകുലതയുടേയും, മിന്നലിനെ ദിവ്യത്വത്തിൻേറയും, ഖഡ്ഗത്തെ സമരത്തിൻേറയും, ശുഭ്രവർണ്ണത്തെ യശസ്സിൻേറയും, കറുത്ത നിറത്തെ ദുഷ്കീർത്തിയുടേയും, വസന്തത്തെ യൗവനത്തിൻേറയും ചിഹ്നങ്ങളാക്കുന്ന പതിവു് മുൻപുതന്നെ ഭാരതീയസാഹിത്യത്തിൽ സ്ഥലം പിടിച്ചിട്ടുണ്ടു്. ആന്തരാനുഭൂതികളെ അഭിവ്യഞ്ജിപ്പിക്കുന്നവയും ആശയങ്ങളുടെ പ്രാതിനിധ്യം വഹിക്കുന്നവയുമാണ് സാഹിത്യപരമായ പ്രതീകങ്ങളെന്നു ഉദാഹരണങ്ങളിൽ നിന്നും വെളിവാകുന്നുണ്ടല്ലൊ.

**പ്രതിരൂപകല്പനയുടെ വൈശിഷ്ട്യങ്ങൾ**

പ്രാചീനകവികൾ വ്യംഗ്യചമത്കാരത്തിനു കല്പിച്ചിരുന്ന സ്ഥാനം, ആധുനികകവികൾ സിംബലുകൾക്കു് നൽകിയിട്ടുണ്ടെന്നു പറയാം. സിംബലുകൾ ഉപയോഗിക്കുന്നതുകൊണ്ടു് ഏററവും സങ്കീർണ്ണങ്ങളായ വികാരങ്ങളെപ്പോലും അതിസൂക്ഷ്മമായി പ്രകാശിപ്പിക്കുവാൻ കഴിയും. വാക്കുകൾകൊണ്ടു് സാധാരണ വെളിവാക്കുവാൻ കഴിയാത്ത കെട്ടുപിണഞ്ഞു കിടക്കുന്ന അതീന്ദ്രിയാനുഭവങ്ങളെ വ്യക്തമാക്കുവാൻ പ്രതിരൂപങ്ങൾക്കു സാധിക്കും. ഭാഷയ്ക്കു താങ്ങുവാൻ ആകാത്ത ആശയങ്ങളേയും വികാരങ്ങളേയും താങ്ങിനിർത്തുവാൻ സിംബലുകൾക്കു് ശക്തിയുണ്ടു്. ഭാവവ്യഞ്ജകമായ പ്രതിരൂപങ്ങളുടെ നിഴലിൽ ആശയചിത്രം കൂടുതൽ ആകർഷകമായി തീരുന്നു. അവ പ്രതിപാദ്യവസ്തുവിൻെറ രൂപത്തിൽ പ്രയോഗിക്കുന്നതുകൊണ്ടു് സ്വതന്ത്രമായ രണ്ടർത്ഥങ്ങൾ ഉണ്ടാകുന്നു. വിവരിക്കുന്നതിനുപകരം വ്യഞ്ജിപ്പിക്കുകയും, അറിയിക്കുന്നതിനുപകരം അനുഭവിപ്പിക്കുകയുമാണ് പ്രതീകങ്ങളിൽക്കൂടി സാധിക്കുന്നതു്. സൗന്ദര്യബോധത്തിൻെറ പ്രാതിനിധ്യം വഹിക്കുന്ന വാഹനങ്ങളാണ് പ്രതിരൂപങ്ങൾ. അവ ആശയപ്രകടനത്തിനുള്ള വാതിൽ തുറന്നു കൊടുക്കുന്നു. ചുഴിഞ്ഞു ചിന്തിക്കുന്തോറും അർത്ഥത്തിൻെറ ആവരണങ്ങൾ ഓരോന്നായി അഴിഞ്ഞു മുന്നിൽ വ്യാപിക്കുന്നു. അലങ്കാരശബളതയും വാചാലതയുംകൂടാതെ, കുറഞ്ഞ വാക്കുകൾകൊണ്ടു് ഒരു കവിക്കു് ഒട്ടുവളരെ കാര്യങ്ങൾ പറയുവാൻ സാധിക്കുന്നു.

കട്ടിയായ ചിന്തയും ഉന്നതമായ ഭാവനയും ഉള്ള കവികൾക്കു്, ജീവിതത്തോടു ബന്ധപ്പെട്ടതും സാർവ്വത്രികവുമായ പ്രതിരൂപങ്ങൾ അനായാസമായി ലഭിക്കുന്നതാണ്. ആദർശശുദ്ധി, ആത്മാർത്ഥത, വാഗ്മിത എന്നിവയാണ് അവരുടെ പ്രതിരൂപാത്മകഭാവഗീതങ്ങൾക്കു് ജീവൻ കൊടുക്കുന്നതു്. ബുദ്ധിയുടേയും സംസ്കാരത്തിൻേറയും ഉയർച്ച് ഭാവിച്ചുകൊണ്ടു് വ്യക്തിഗതങ്ങളായ ദർശനങ്ങളിൽമാത്രം ഞെളിയുന്നവർക്കു് ജീവിതത്തിൻെറ സമഗ്രരഹസ്യം കണ്ടെത്തുവാൻ കഴിയാതെ വരുന്നു. അങ്ങനെയുള്ള സിംബോളിസ്ററുകൾ തിരഞ്ഞെടുക്കുന്ന പ്രതീകങ്ങളാകട്ടെ അസ്പഷ്ടവും കൃത്രിമവും വികാരഹീനവുമായിരിക്കും. നവ്യവും വികാരോഷ്മളവും, ഭാവനാദീപ്തവും അനുഭവരസികവുമായ പ്രതീകങ്ങൾക്കു് മാത്രമേ ഹൃദയംഗമത്വമുണ്ടായിരിക്കുകയുള്ളു.

**സിംബോളിസത്തോടു് സാമ്യമുള്ള അലങ്കാരങ്ങൾ**

നിരൂപകർ കാല്പനികത (Romanticism) യുടെ രൂപഭേദമായി മാത്രമേ സിംബോളിസത്തെ ഗണിക്കുന്നുള്ളു. എല്ലാ സാഹിത്യശാഖകളിലും ഇതൊരു സാങ്കേതികമാർഗ്ഗമാകയാൽ പ്രതീകാത്മകത്വം പ്രകടമായും പ്രധാനമായും കാണുന്നുവെങ്കിൽ മാത്രമേ സിംബോളിസം എന്നു് വ്യവഹരിക്കാവൂ. സന്ദർഭോപയോഗിയായ പ്രതിരൂപകല്പന സിംബോളിസമാവുകയില്ല. അതു് കേവലം രൂപകാതിശയോക്തിതന്നെ. ഇതുപോലെ സിംബോളിസത്തോടും സാമ്യമുള്ള അലങ്കാരങ്ങളാണ്

സമാസോക്തിയും അപ്രസ്തുതപ്രശംസയും. അചേതനവസ്തുക്കളിൽ ചൈതന്യം ആരോപിക്കുന്നതാണല്ലൊ സമാസോക്തി. അപ്രസ്തുത പ്രശംസയിൽ, അപ്രസ്തുതരൂപമായ അടയാളത്താൽ പ്രസ്തുതം സൂചിപ്പിക്കപ്പെടുന്നു. സാമാന്യത്തിൽനിന്നു് വിശേഷത്തിലേയ്ക്കും, വിശേഷത്തിൽനിന്നു് സാമാന്യത്തിലേയ്ക്കും പോകുവാൻ ഇതുകൊണ്ടു സാധിക്കുന്നു. ആശയങ്ങൾക്കു ശക്തിയും സ്ഫുടതയും വരുത്തുവാനും, ശൃംഗാരത്തിന്റെ നഗ്നത മറയ്ക്കുവാനും, അശ്ലീലാർത്ഥത്തെ ഒളിപ്പിക്കാനുമെല്ലാം ഇതുകൊണ്ടു സാധിക്കുന്നു. ഒന്നിന്റെ പ്രസ്താവനയിൽക്കൂടി മറ്റൊന്നുകൂടി വ്യഞ്ജിക്കുന്ന ഇത്തരം അലങ്കാരങ്ങൾ പരിമിതപരിധിവിട്ടു് കാവ്യശരീരം മുഴവൻ വ്യാപിക്കുമ്പോഴാണു് അതു് സിംബോളിസമാകുന്നതു്. പൗരസ്ത്യകവികൾ സിംബോളിസത്തെ അലങ്കാരമായിട്ടാണു് പരിഗണിച്ചിരുന്നതു്. അതുകൊണ്ടു് പാശ്ചാത്യസാഹിത്യങ്ങളിലെന്നപോലെ ഒരു സ്വതന്ത്രകാവ്യരചനാസമ്പ്രദായമായി സിംബോളിസം ഇവിടെ വികസിച്ചുവന്നിട്ടില്ല.

## സിംബോളിസത്തിന്റെ പ്രാചീനചരിത്രം

ദുർഗ്രഹങ്ങളായ ആശയങ്ങളെ സുസ്പഷ്ടവും സുന്ദരവുമാക്കുവാൻ പണ്ടുമുതൽക്കേ പ്രതിരൂപങ്ങൾ ഉപയോഗിച്ചുവന്നിട്ടുണ്ടു്. ആര്യസംസ്കാരത്തിന്റെ അതിപ്രധാനാംശമാണു് പ്രതിരൂപം. ഈ പ്രപഞ്ചംതന്നെ അന്തർലോകരഹസ്യങ്ങളുടെ പ്രതിരൂപമായി അവർ വിശ്വസിച്ചു. വിഗ്രഹാരാധനപോലും ഇങ്ങനെയുള്ള പ്രതിരൂപഭാവനയിൽനിന്നും ഉയിരെടുത്തിട്ടുള്ളതാണു്. ക്രമേണ ഈ പ്രതിരൂപഭാവന മതത്തിൽനിന്നു് സാഹിത്യത്തിലേയ്ക്കു സംക്രമിച്ചു. 19-ാം നൂററാണ്ടിൽ ഫ്രാൻസിൽ യഥാതഥപ്രസ്ഥാന (Realism) ത്തിന്റെ പ്രതിഷേധരൂപമായി ഉണ്ടായ കാവ്യപ്രസ്ഥാനമാണു് സിംബോളിസമെന്നും, അതു് ഇംഗ്ലണ്ടുവഴി ഇൻഡ്യയിലേയ്ക്കു സംക്രമിച്ചതാണെന്നും ഉള്ള അഭിപ്രായം ഗണനീയമായിരിക്കാം. എന്നാൽ പാശ്ചാത്യസമ്പർക്കത്തിനു വളരെക്കാലം മുമ്പുതന്നെ സിംബോളിസത്തിനു് ഭാരതീയസാഹിത്യത്തിൽ ഗണ്യമായൊരു സ്ഥാനമുണ്ടായിരുന്നു. ഹൈന്ദവപൗരാണികകഥകളിൽ ഇത്തരത്തിലുള്ള പ്രതിരൂപകല്പനകൾ ധാരാളം കാണുന്നുണ്ടു്. കാലദേശാവസ്ഥകളുടെ പ്രത്യേക മുദ്രകൾ പതിഞ്ഞിട്ടുള്ളതുകൊണ്ടു് ചിലതിനു് വൈചിത്ര്യവും നൂതനത്വവും നഷ്ടമായിരിക്കുന്നുവെന്നേയുള്ളു. പ്രാചീനകാലകൃതികളെ അപേക്ഷിച്ചു് ആന്തരാർത്ഥത്തിന്റെ അഗാധത ആധുനികകൃതികളിൽ കുറവാണെന്നുതന്നെ പറയാം.

## സിംബോളിസവും മിസ്റ്റിസിസവും

ആദ്ധ്യാത്മികഭാവങ്ങളെ ആവിഷ്കരിക്കുന്ന കൃതികളിൽ മിസ്റ്റിസിസവും സിംബോളിസവും കണ്ടു് രണ്ടും ഒന്നാണെന്നു വിചാരിക്കുന്നവർ വളരെയുണ്ടു്. പ്രകൃതിയിൽ ഈശ്വരസത്തയുടെ സാക്ഷാത്കാരമാണു് മിസ്റ്റിസിസം. പ്രകൃതിയുടെ മാനവീകരണവും അതിൽ പ്രാണചേതനയുടെ ആരോപണവുമാണു് ഛായാവാദം. അതുകൊണ്ടു് മിസ്റ്റിസിസത്തെക്കുറിച്ചു് ഈ സന്ദർഭത്തിൽ അല്പം ചിന്തിക്കേണ്ടതാവശ്യമാണു്. പ്രപഞ്ചത്തിന്റേയും സച്ചിദാനന്ദസ്വരൂപനായ ജഗദീശ്വരന്റേയും മദ്ധ്യവർത്തിയായ പരമഭക്തനാണു് മിസ്റ്റിക് അഥവാ രഹസ്യവാദി. പ്രകൃതിദൃശ്യങ്ങളോടും അതിന്റെ വികാരങ്ങളോടും താദാത്മ്യം പ്രാപിച്ച മിസ്റ്റിക് ഈശ്വരമഹത്വത്തിന്റെ മഹനീയ ലിഖിതമായിട്ടാണു് ബാഹ്യപ്രപഞ്ചത്തെ കാണുന്നതു്. സർവ്വപ്രകാശകമായ ആ ജ്യോതിസ്സിൽ ലയിച്ചുകൊണ്ടു് പ്രപഞ്ചത്തെ തൽഭാവത്തിൽ ദർശിച്ചു് ആ പ്രേമഗായകൻ ആനന്ദമടയുന്നു. ഭക്തിലഹരിയിൽ ലയിച്ചു് ഗാനം ചെയ്യുന്ന നിർമ്മലചിത്തവൃത്തികളായ മിസ്റ്റിക്കുകൾ തന്നിൽ ഈശ്വരൻ കുടികൊള്ളുന്നതായി അറിയുന്നു. ബുദ്ധിയാകുന്ന സാരഥിയാൽ ഇന്ദ്രിയാശ്വങ്ങളെ നിയന്ത്രിച്ചു ജ്ഞാനമാർഗ്ഗപ്രതിബന്ധങ്ങളെ തരണം ചെയ്തുകൊണ്ടു് അവർ പ്രകാശത്തിന്റെ പാതയിൽ എത്തിച്ചേരുന്നു. അത്തരം സത്യസാക്ഷാത്ക്കാരത്തിനുള്ള ഉദ്യമത്തിൽ നിന്നാണു് രഹസ്യവാദത്തിന്റെ ആവിർഭാവം. വൈവിധ്യം നിറഞ്ഞ പ്രപഞ്ചത്തിന്റെ രാമണീയകവിശേഷത്തിൽക്കൂടി ഏകവും അദ്വയവുമായ ഈശ്വരചൈതന്യത്തെപ്പററി ചെയ്യുന്ന അന്വേഷണമാണു് മിസ്റ്റിസിസം. അതുകൊണ്ടു് സാമാന്യമായി ആദ്ധ്യാത്മികബോധത്തിന്റെ ബഹിഃസ്ഫുരണമാണു് മിസ്റ്റിസിസം എന്നു പറയാം.

കാല്പനികപ്രസ്ഥാനത്തിൻെറ വകഭേദമായി മിസ്റ്റിസിസത്തെ പരിഗണിക്കാറുണ്ടെങ്കിലും അതിനു് പല പ്രത്യേകവ്യക്തിത്വവും അനേകം വിശേഷതകളുമുണ്ടെന്നുകാണാം. റൊമാൻറിസിസത്തിൽ സ്വതന്ത്രഭാവനയ്ക്കാണു് പ്രാധാന്യം; മിസ്റ്റിസിസത്തിലാകട്ടെ ആത്മാനുഭൂതിക്കാണു്. സാധാരണജനങ്ങളുടെ ചിന്താപരിധിയിൽപ്പെടാത്ത കാര്യങ്ങളാണു് മിസ്റ്റിക്കിനു വിഷയമാകുന്നതു്. പ്രകൃതിയിൽ എങ്ങും ലയിച്ചു കിടക്കുന്ന ഈശ്വരമാഹാത്മ്യമാണു് മിസ്റ്റിക്കിൻെറ ലക്ഷ്യം. പ്രകൃതിവൈചിത്ര്യത്തിൻെറ നിത്യനൂതനമായ അഭംഗുരഭംഗിയിൽ ലയിച്ചു് നിരക്ഷരലിഖിതമായ ഈശശാസനം കണ്ടെത്തുവാനും അതിൽ ലയിച്ചു് ആനന്ദപുളകിതനാകുവാനുമാണു് മിസ്റ്റിക് ഉദ്യമിക്കുന്നതു്. അതിനു സാധിക്കാത്തവൻ മിസ്റ്റിക്‌കവി എന്ന പേരിനു് അർഹനല്ല. തത്ത്വാവബോധാത്മകമായ അന്യാപദേശകാവ്യങ്ങൾക്കു് മിസ്റ്റിസിസത്തോടു് സാമ്യമുണ്ടെന്നു പറയാറുണ്ടു്. ചിന്തോദ്ദീപകമായ ആത്മഗീതങ്ങൾ രചിക്കുവാൻ ഭാവനാവ്യാപാരംകൊണ്ടുമാത്രം സാധിക്കുകയില്ല. ആത്മാനുഭൂതിയാണു് മിസ്റ്റിസിസത്തിൻെറ കാതലായ അംശം. യുക്തിയല്ല അനുഭവമാണു് അതിനു നിദാനം. മിസ്റ്റിക് കവിത ഏതു മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചാലും അതിൻെറ ആത്യന്തികഭാവം പരമാത്മവിഷയകമായ രതിയാണു്. ഏതു വർണ്ണിക്കുമ്പോഴും നിർമ്മലമായ ഭക്തിയാണു് അതിൽനിന്നു നിർഗ്ഗളിക്കുന്നതു്. റൊമാൻറിസിസവും സിംബോളിസവും അന്യാപദേശവുമെല്ലാം മിസ്റ്റിക്‌കവിതകളിൽ നിഴലിച്ചു കാണാമെങ്കിലും അദ്ധ്യാത്മപരങ്ങളായ ധ്വന്യാത്മകകാവ്യങ്ങളാണു് മിസ്റ്റിസിസമെന്നു കാണാൻ പ്രയാസമില്ല.

**വേദോപനിഷത്തുകളിലെ മിസ്റ്റിക്‌ഭാവന**

മിസ്റ്റിസിസത്തിൻെറ മാതൃകകൾ ധാരാളമായി കാണുന്നതു് മതസാഹിത്യത്തിലാണു്. അന്തഃകരണത്തിൽ പ്രതിഫലിച്ച പരമാത്മദീപ്തിവിശേഷമാണു് ഋഗ്വേദത്തിലെ പ്രഭാതവർണ്ണനയിലും മററും കാണുന്നതു്. പ്രകൃതിയിലെങ്ങും പരിലസിക്കുന്ന പ്രപഞ്ചസത്യത്തെ പാടിപ്പുകഴ്ത്തുന്ന ഋഗ്വേദകവിയുടെ ഭക്തിരസനിഷ്യന്ദികളായ ഗാനതല്ലജങ്ങളുടെ സവിശേഷത അവയിലുള്ള രഹസ്യവാദമാണു്. ജീവാത്മാവു്, പരമാത്മാവിനെ ദർശിക്കുമ്പോഴുണ്ടാകുന്ന അവസ്ഥാന്തരത്തെക്കുറിച്ചു് ഉപനിഷത്തുകളിലും ഭാരതീയ ദർശനങ്ങളിലും കാണുന്ന പ്രതിപാദനംതന്നെ മിസ്റ്റിസിസമാണു്.

പ്രതീകസങ്കുലമായ ഭാഷയാണു് വേദങ്ങളിൽ ഉള്ളതു്. അധികാരികളുടെ പര്യാലോചനയ്ക്കു ചേർന്ന വിധത്തിലുള്ള അർത്ഥകല്പന ചെയ്യാൻ കഴിയുന്നതുതന്നെ വേദങ്ങളുടെ വൈഭവത്തെ കാണിക്കുന്നു. ഒരു ഉദാഹരണം കൊണ്ടു് ഇതു വിശദമാക്കാം.

> ദ്വാ സുപർണ്ണാ സയുജാ സഖായാ
> സമാനം വൃക്ഷം പരിഷസ്വജാതേ
> തയോരന്യഃ പിപ്പലം സ്വാദ്വത്തി
> അനശ്നന്നന്യോ അഭിചാകശീതി.

ഈ മന്ത്രത്തിൽ കൂട്ടുകാരായ രണ്ടു പക്ഷികൾ ഒരേ വൃക്ഷത്തെ ആശ്രയിച്ചിരിക്കുന്നു. അതിൽ ഒന്നു് മധുരമായ പഴം ഭക്ഷിച്ചു കഴിയുന്നു. മറേറതു് ഒന്നും ഭക്ഷിക്കാതെ പരമമായ ജ്യോതിസ്സോടെ പ്രകാശിച്ചിരിക്കുന്നു. ഇതാണു് മന്ത്രത്തിൻെറ വാച്യാർത്ഥം — സൂര്യചന്ദ്രന്മാരായ മോഹന പക്ഷികൾ ആകാശവൃക്ഷത്തിൽ സ്ഥിതിചെയ്യുന്നു. പകൽ ലോകം പ്രവൃത്തിയിൽ മുഴുകുന്നതിനാൽ പകലോൻ ഫലം ഭക്ഷിക്കുന്നു. രാത്രിയിൽ ലോകം നിദ്രയിൽ ലയം കൊള്ളുന്നതുകൊണ്ടു് രാത്രീശൻ മൗനമുദ്രിതനും നിരാഹാരനുമാണു്. ശരീരരൂപമായ വൃക്ഷത്തിലെ ഹൃദയരൂപമായ കൂട്ടിൽ ഒന്നിച്ചു കഴിയുന്ന പക്ഷികളാണു് ജീവനും ഈശ്വരനും. മന്ത്രദ്രഷ്ടാക്കളായ ഋഷിമാരുടെ കവിത്വശക്തിയുടെ പുതുമയാർന്ന സിംബോളിക്‌ഭാവനയാണു് പ്രപഞ്ചത്തിൻെറ വൃക്ഷകല്പനയും മററുമെന്നു് പറയേണ്ടതില്ലല്ലൊ. പ്രകൃതിയിലും പ്രകൃതിയിലുള്ള പദാർത്ഥങ്ങളിലും ഈശ്വരത്വം കണ്ടെത്തുന്നതാണല്ലൊ മിസ്റ്റിസിസം. ഇൻഡ്യൻ മിസ്റ്റിസിസത്തിൻെറ ഉജ്ജ്വലസംഭാവനയാണു് ഈ മന്ത്രം. ജീവാത്മാവും പരമാത്മാവും തമ്മിലുള്ള അവസ്ഥയെയാണു് പക്ഷിവൃത്താന്തരൂപേണ തത്ത്വപരമായി ഇവിടെ ഘടിപ്പിച്ചിട്ടുള്ളതു്. ആദ്യത്തേതു് ലൗകികഫലങ്ങൾ അനുഭവിച്ചു ക്ലേശിച്ചു കഴിയുമ്പോൾ രണ്ടാമ

ത്തേതു് അതിലൊന്നും ബന്ധമില്ലാതിരിക്കുന്നു. ആത്മാവിൽത്തന്നെ ലയിച്ചു്, വിഷയാനന്ദത്തിൽ വലയാതെ മൗനിയായവൻ ആത്മാരാമനായി പരമാത്മപ്രകാശത്തോടെ വിരാജിക്കുന്നു എന്നാണു് ഇതിന്റെ താത്പര്യം. ഇപ്രകാരം ഒരേ മന്ത്രത്തിനുതന്നെ പല അർത്ഥങ്ങളും ഉള്ളതു് ദുർഗ്രഹതയ്ക്കു കാരണമായിത്തീന്നിട്ടുണ്ടു്. ഇതുപോലെ വൈദികോപാഖ്യാനങ്ങൾ എല്ലാം അർത്ഥവാദപരമാണു്. ഇന്ദ്രൻ (ഐശ്വര്യമുള്ളവൻ) വൃത്രനെ(വൃത് ധാതുവിൽ നിന്നു് ഉണ്ടാകുന്ന വൃത്രശബ്ദത്തിനു് മറയ്ക്കുന്നവൻ എന്നാണു് അർത്ഥം) ജയിക്കുന്നതായി പറഞ്ഞിരിക്കുന്നതു് മഴയ്ക്കു പ്രതിബന്ധമായ ശക്തിയെ അകററുന്നതിനെയാണു്. കർമ്മഫലമായ ദിവ്യസുഖാനുഭവത്തിനുശേഷം വീണ്ടും ഭൂമിയിൽ വരുമെന്നും, തുടർന്നുള്ള പുണ്യകർമ്മങ്ങളാണു് ഉദ്ഗതിക്കു കാരണമെന്നുമുള്ള ആന്തരാർത്ഥത്തിലാണു് പുരൂരവസ്സിന്റേയും ഉർവ്വശിയുടേയും കഥ നിബന്ധിച്ചിട്ടുള്ളതു്.

**പുരാണേതിഹാസങ്ങളിലെ മിസ്റ്റിക് ചിന്താഗതി**

ബോധിവൃക്ഷം, വൃന്ദാവനം, കുരുക്ഷേത്രം മുതലായവയെക്കുറിച്ചുള്ള വർണ്ണനകൾ പലതും നിഗൂഢാർത്ഥകങ്ങളല്ല, പ്രത്യുത പരമാർത്ഥതത്ത്വപ്രകാശകങ്ങളാണു്. സ്വസ്തികചിഹ്നവും ശിവലിംഗപ്രതിഷ്ഠയുമെല്ലാം ആദ്ധ്യാത്മികവിഷയകമായ പ്രതിരൂപഭാവനയുടെ ഫലമാണു്. രാധാകൃഷ്ണന്മാരിൽ ജീവാത്മപരമാത്മാക്കളെ ദർശിക്കുന്ന രഹസ്യവാദിതന്നെയാണു് പുല്ലിലും പൂവിലും സച്ചിന്മയന്റെ മന്ദഹാസവും കണ്ടെത്തുന്നതു്. വൃന്ദാവനത്തിലെ കാനനച്ചോലകളിൽ മുരളീകളഗീതമാലപിക്കുന്ന ബാലഗോപാലകൃഷ്ണൻ നമ്മുടെ ഉള്ളിൽ പ്രേമഗാനം ചെയ്തു വിളങ്ങുന്ന സച്ചിദാനന്ദസ്വരൂപനത്രെ.

ധർമ്മകർമ്മങ്ങൾക്കു ക്ഷേത്രമായ നമ്മുടെ ശരീരത്തിൽ കാമക്രോധാദിവികാരങ്ങളും ശുദ്ധസ്വഭാവങ്ങളും തമ്മിൽ നടക്കുന്ന മൽപിടുത്തം രസപ്രദമാക്കുവാനുള്ള ഒരുപാധിയായിട്ടാണു് മഹാഭാരതത്തിൽ കുരുപാണ്ഡവയുദ്ധം നിബന്ധിച്ചിട്ടുള്ളതുതന്നെ. ജീവാത്മാവിനും പരമാത്മാവിനുംതമ്മിൽ കാമുകീകാമുകബന്ധം ആരോപിച്ചിട്ടുള്ള ഒരു ഗീതികാവ്യ (Lyric Poem) മാണു് ജയദേവരുടെ ഗീതഗോവിന്ദം എന്ന സംഗതിയും അധികപേരും അറിഞ്ഞിരിക്കയില്ല. ആദ്ധ്യാത്മികതത്ത്വത്തിന്റെപ്രകാശനത്തിനായി കബീർ തുടങ്ങിയ പ്രാചീന ഭാരതീയകവികളും ഈ പ്രകാശനസരണിയെത്തന്നെയാണു് ആശ്രയിച്ചുപോന്നിട്ടുള്ളതു്.

പ്രാരബ്ധകർമ്മങ്ങളാകുന്ന അവൽപ്പൊതിയുംപേറി, പരമാത്മസംയോഗത്താൽ മുക്തനാകുവാൻ, ശരീരത്തിലെ ദ്വാരകാസ്ഥാനമായ ഹൃദയകമലമദ്ധ്യത്തിലേക്കു തിരിയുന്ന ജീവാത്മാവിനുണ്ടാകുന്ന അനുഭവങ്ങളുടെ തന്മയത്വപൂർണ്ണമായ ചിത്രമാണു് കുചേലവൃത്തം. ദക്ഷയാഗം, പാലാഴിമഥനം, ധ്രുവചരിതം, കാളിയമർദ്ദനം തുടങ്ങിയ പല കഥകളും ആത്മാനുഭവത്തെയാണു് വർണ്ണിക്കുന്നതു്. മനുഷ്യചേതോവികാരങ്ങളോടൊത്തു് സുഖദുഃഖങ്ങളിൽ ലയിക്കുന്നതിനു് പ്രകൃതിക്കുള്ള സവിശേഷശക്തി ശാകുന്തളത്തിൽ നമുക്കു് കാണാം. വൈവിധ്യത്തിൽനിന്നു് ഏകത്വത്തിലേയ്ക്കുള്ള പ്രയാണമാണു് തമിഴിലെ സംഘഗാനകൃതികളിൽ നാം കണ്ടെത്തുന്നതു്. സംസ്കൃതത്തിലും തമിഴിലും മാത്രമല്ല എല്ലാ ഭാരതീയഭാഷകളിലും യോഗാത്മകസാഹിത്യം അക്ഷീണം നിലനിന്നിട്ടുണ്ടു്.

**രാമായണത്തിന്റെ നിഗൂഢാർത്ഥം**

പൗരസ്ത്യകലകളേയും സാഹിത്യത്തേയും പോഷിപ്പിച്ചിട്ടുള്ള ഗ്രന്ഥമാണു് ആദികാവ്യമായ വാല്മീകിരാമായണം. അതിലെ ശബ്ദാർത്ഥഘടനയും ധർമ്മോപദേശനിപുണതയും ആദികാവ്യമായി പരിഗണിക്കാൻ കാരണമായിരിക്കാം. ക്രൗഞ്ചമിഥുനവധം കണ്ടു് വാല്മീകിയുടെ ഉൾത്തട്ടിൽ തട്ടിയ ശോകാവേഗമാണു് ശ്ലോകമായിച്ചമഞ്ഞതെന്നും, രാവണവധത്തിനുള്ള ശ്രീരാമാവതാരകഥയുടെ അടിയൊഴുക്കു പ്രസ്തുത പദ്യം ഉൾക്കൊണ്ടിരുന്നു എന്നുമുള്ള കാര്യങ്ങൾ പ്രസിദ്ധമാണല്ലൊ. 'ഗാർഹസ്ഥ്യജീവിതത്തിന്റെ വികാരഭരിതവും യഥാതഥവുമായ ഇൻഡ്യൻ പതിപ്പാണു് രാമായണം' എന്നു് രവീന്ദ്രനാഥടാഗോർപോലും അഭിപ്രായപ്പെട്ടിട്ടുണ്ടു്.

ദേഹധാരികളായ രാമരാവണന്മാരല്ല രാമായണത്തിലെ കേന്ദ്രബിന്ദു. അതിന്റെ ആന്തരാർത്ഥത്തിലാണു് നാം ശ്രദ്ധപതിപ്പിക്കേണ്ടതു്. ദൈവീവൃത്തിരൂപമായ അനേകം പ്രകാരത്തി

ലുള്ള ശസ്ത്രങ്ങളാൽ ശ്രീരാമൻ ആസുരീവൃത്തി രൂപമായ രാവണനെ സംഹരിക്കുകയാണു ചെയ്യുന്നതു്. 14 വർഷത്തെ തപോനുഷ്ഠാനംകൊണ്ടാണു് ആ ശക്തി സംഭരിച്ചതു്. ശ്രീരാമൻ ഹൃദയാന്തര്യാമിയായ ആത്മാരാമനാണു്. ദശാനനൻ ഭീകരരൂപം പൂണ്ടു് മനുഷ്യനിൽ ഒളിഞ്ഞു കിടക്കുന്ന മൃഗീയമായ വികാരരൂപം തന്നെയാണു്. ദേഹാഭിമാനം വെടിഞ്ഞു്, നിർമ്മലചിത്തവൃത്തിയായ ഒരു ഭക്തനു് മായാവിയായ രാവണനെ ഏതവസരത്തിലും സംഹരിക്കുവാൻ സാധിക്കും. ഹൃദയം രാവണാദികളിൽനിന്നു മുക്തമായാൽ അതിൽ രാമന്റെ ദിവ്യജ്യോതിസ്സു് പ്രവേശിക്കുന്നു. രാഗദ്വേഷാദികൾ അകന്നാൽ അവിടെ പരിശുദ്ധ ഭക്തി മാത്രമേ ഉണ്ടാകൂ. രാഗാദിമാലിന്യം നശിച്ച പരിശുദ്ധഹൃദയത്തിൽ പവിത്രചിന്തകൾ ഉദയം ചെയ്യുന്നു. അത്തരം ഓരോ നിമിഷത്തിലും രാമൻ അവതരിക്കുന്നുണ്ടു്. രാമൻ ഉള്ള സ്ഥലത്തെല്ലാം സീതാരൂപിണിയായ രാമഭക്തിയും ഉണ്ടു്. അതുകൊണ്ടു് രാമായണം കഴിഞ്ഞുപോയ ഒരു ഇതിഹാസകഥയല്ല. ആദർശബോധവും സൗന്ദര്യബോധവും കൈകോർത്തു നില്ക്കുന്ന ലോകസാഹിത്യത്തിലെത്തന്നെ അനുപമകാവ്യമാണു് രാമായണം. വേദാന്തവേദ്യനായ പരമപുരുഷൻ രാമനായി അവതരിച്ചപ്പോൾ വേദങ്ങൾ രാമായണരൂപത്തിൽ വാല്മീകിയിൽനിന്നും ഉദ്ഭൂതമായി എന്നു പറയപ്പെടുന്നു. അതിൽക്കൂടി നമുക്കു് ഇന്ത്യയെ കണ്ടെത്തുവാനും ഇന്ത്യയുടെ ഹൃദയസ്പന്ദനം കേൾക്കുവാനും കഴിയും.

'ര' പരബ്രഹ്മവാചിയും, 'മാ' മായാവാചിയും ആണെന്നും 'രാ' യിൽ 'മ' ലയിക്കുന്നതിനെയാണു് രാമശബ്ദം കുറിക്കുന്നതെന്നുമാണു് വേദാന്തികളുടെ അഭിപ്രായം. പരബ്രഹ്മത്തിൽ മായാമോഹങ്ങളെ ലയിപ്പിച്ചു്, വാല്മീകിയെപ്പോലെ മോക്ഷാർഹരാകുന്നതിനുള്ള മാർഗ്ഗമാണു് രാമായണം.

നമ്മുടെ ഹൃദയാന്തർഭാഗത്തു നടന്നുകൊണ്ടിരിക്കുന്ന ദേവാസുരയുദ്ധമാണു് രാമായണത്തിലെ പ്രമേയം. ചില തത്ത്വങ്ങളെയാണു് അതിൽ കഥാപാത്രങ്ങളായി കല്പിച്ചിട്ടുള്ളതു്. ദശരഥൻ കർമ്മേന്ദ്രിയങ്ങളുടേയും, ജ്ഞാനേന്ദ്രിയങ്ങളുടേയും പ്രതീകമാണു്. സത്യം, ധർമ്മം, പ്രേമം, ശാന്തി ഇവയെയാണു് രാമഭരതലക്ഷ്മണശത്രുഘ്നന്മാർ പ്രതിനിധാനം ചെയ്യുന്നതു്. വിശ്വാത്മാവായ രാമൻ സനാതനമായ ബ്രഹ്മസ്വരൂപമാണു്. സമസ്തവസ്തുക്കൾക്കും നാനാത്വം കൊടുക്കുന്ന മൂലപ്രകൃതിയാണു് സീത. നമ്മുടെ സങ്കേതമാണു് വിഭീഷണൻ. കാമക്രോധാദി വികാരരൂപമായ രജോഗുണമൂർത്തിയാണു് രാവണൻ. ആലസ്യം, മാന്ദ്യം, അത്യാർത്തി, വിദ്വേഷം തുടങ്ങിയ തമോഗുണസ്വരൂപമാണു് കുംഭകർണ്ണൻ. ലങ്ക മനുഷ്യശരീരത്തിന്റെ പ്രതിരൂപമാണു്. രാവണൻ ലങ്കാരൂപമായ ശരീരത്തിൽ കുടികൊള്ളുന്ന സീതാരൂപിണിയായ ജീവാത്മാവിനെ രാമരൂപനായ പരമാത്മാവിവിനോടു് അണയുന്നതിനു് പ്രതിബന്ധങ്ങൾ സൃഷ്ടിക്കുന്നു. ഇങ്ങനെയുള്ള പ്രതികൂലസാഹചര്യങ്ങളിലും നാഥനെകാണാൻ ഉഴലുന്ന സീതയ്ക്കു് ദിവ്യോപദേഷ്ടാവായ ഹനുമത്സാന്നിധ്യത്താൽ മായാനാശകവും ബ്രഹ്മജ്ഞാനരൂപവുമായ രാമാംഗുലീയം ലഭിക്കുന്നു. അതോടെ രാജസതാമസമൂർത്തികളായ രാവണകുംഭകർണ്ണന്മാർക്കു് നാശവും സത്വഗുണമൂർത്തിയായ വിഭീഷണനു് പ്രതിഷ്ഠയും ഉണ്ടാകുന്നു. പരമാത്മപ്രസാദത്താൽ ബുദ്ധിശക്തിയേയും കർമ്മകൗശലത്തേയും വിജയിപ്പിച്ചു് സംസാരരൂപമായ സമുദ്രം തരണം ചെയ്തു്, അയോദ്ധ്യാപദപ്രാപ്തിയാൽ ശാന്തിയെ പ്രാപിക്കുന്ന ജീവാത്മാവിന്റെ പരിപൂർണ്ണസമ്പൂർത്തിയെ കാണിക്കുന്ന ഒരു മിസ്റ്റിക് കൃതിയാണു് രാമായണമെന്നു് നിരൂപകന്മാർ അഭിപ്രായപ്പെടുന്നു.

**ഭാരതീയരഹസ്യവാദത്തിന്റെ വ്യാപകസ്വഭാവം**

ഭാരതത്തിൽ രൂഢമൂലമായിരുന്ന അദ്ധ്യാത്മചിന്താപദ്ധതി പേർഷ്യവഴി ഗ്രീസിലേക്കു വ്യാപിച്ചതാണു് ഗ്രീക്കുമിസ്റ്റിക്കുകൾക്കു് പ്രചോദനം നൽകിയതെന്നു കേൾക്കുന്നു. യൂറോപ്യൻ മിസ്റ്റിസിസത്തിന്റെ ജനയിതാക്കളെന്നു വിശേഷിപ്പിക്കാവുന്ന സോക്രട്ടീസ്, പ്ലേറ്റോ തുടങ്ങിയവർ ഭാരതീയതത്ത്വശാസ്ത്രം പഠിച്ചിരുന്നു എന്നാണു് ചിലരുടെ മതം. സൂഫിസാഹിത്യത്തിലെ ചിന്താസരണിക്കു് ഭാരതീയരുടെ അദ്ധ്യാത്മചിന്തയുമായി കാണുന്ന സാധർമ്മ്യം അത്ഭുതാവഹമാണു്. ഈജിപ്റ്റിലെ സൂചിമുഖസ്തംഭങ്ങളും (Pyramids) ക്രൈസ്തവരുടെ ഇടയിലെ കുരിശുമെല്ലാം അദ്ധ്യാത്മവിഷയകമായ പ്രതിരൂപഭാവന

യുടെ ഫലമാണു്. സെൻറുപോളിൻേറയും, സെൻറുജോണിൻേറയും സെൻറുഫ്രാൻസിസിൻേറയും എല്ലാം പ്രവചനങ്ങളിൽ മിസ്റ്റിസിസം കലന്നു കിടക്കുന്നുണ്ടു്.

ശ്രീശങ്കരൻ, ശ്രീരാമാനുജൻ, കബീർ, തുളസീദാസൻ, ചൈതന്യൻ, ത്യാഗരാജൻ, വിദ്യാവതിചണ്ഡീദാസ്, ജയദേവൻ, മാണിക്യവാചകർ, തിരുജ്ഞാനസംബന്ധർ, കുലശേഖര ആഠവാർ, മേല്പത്തൂർ, ജയശങ്കർപ്രസാദ്, മഹാദേവിവർമ്മ, രാമകൃഷ്ണപരമഹംസർ, വിവേകാനന്ദൻ തുടങ്ങിയ അനേകം ഭാരതീയരുടെ തിരുവായ്മൊഴികഠം, സ്രഷ്ടാവും സൃഷ്ടിയും തമ്മിലുള്ള അഭേദ്യബന്ധം വെളിവാക്കുന്നുണ്ടു്. ടാഗോറിൻെറ ഗീതാഞ്ജലിയിലെ പ്രതിപാദ്യം, പ്രകൃതിസൗന്ദര്യത്തിൽ ഓളംവെട്ടുന്ന ആദ്ധ്യാത്മികമായ ആനന്ദാനുഭൂതിയാണു്. ഭാരതീയതത്ത്വശാസ്ത്രത്തിൻേറയും ആദ്ധ്യാത്മിക ചൈതന്യത്തിൻേറയും അന്തർധാരകളാണു് ടാഗോറിൽ പ്രേരണ ചെലുത്തിയിട്ടുള്ളതു്. അതീന്ദ്രിയസൗന്ദര്യത്തോടു മേളിച്ചു് ആദ്ധ്യാത്മികപ്രകാശം സിദ്ധിച്ച ക്രാന്തദശിക്കഠക്കേ മിസ്റ്റിക് ആകാൻ കഴിയൂ. ടാഗോർ കവിതയുടെ അനുകരണങ്ങളായി ഇന്നത്തെ യുവകവികഠം രചിക്കുന്ന വികാരഹീനമായ ചില കവിതകഠം മിസ്റ്റിസിസമാണെന്നു പറഞ്ഞുകൂടാ.

പ്രകൃതിയെ ചൈതന്യപൂണ്ണമാക്കുവാൻ വേണ്ടി പ്രകൃതിയിലുള്ള പദാത്ഥങ്ങളിലും അവയുടെ വ്യാപാരങ്ങളിലും മനുഷ്യവൃത്തിയുടെ ആരോപം, പ്രകൃതിലാവണ്യത്തിൻെറ വ്യക്തതയ്ക്കുവേണ്ടി സ്ത്രീത്വാരോപം, ഭാവാവേശത്തെ അഭിവ്യഞ്ജിപ്പിക്കുവാൻ അമൂത്തഭാവങ്ങളുടെ മൂത്തിമത്കരണം എന്നിവ ഈ രീതിയുടെ പ്രത്യേകതകളാണു്. പ്രതിരൂപകല്പനയാലും രൂപണവൈഭവത്താലും മൂത്തത്തിൽനിന്നു് അമൂത്തത്തിലേയ്ക്കും, ജ്ഞാതത്തിൽനിന്നു് അജ്ഞാതത്തിലേയ്ക്കും പോകുവാനുള്ള നല്ല ഉപാധികളാണു് ഛായാവാദവും രഹസ്യവാദവും. കേവലസങ്കല്പത്തിൽനിന്നു ഭിന്നമായ ഭാവനാശക്തിയാണു് അവയെ വാത്തെടുക്കുന്നതു്. പഞ്ചേന്ദ്രിയഗോചരമല്ലാത്ത ഭാവത്തിനു് പഞ്ചേന്ദ്രിയഗമ്യമായ രൂപംകൊടുക്കുന്ന സഗ്ഗശക്തിയാണു് ഛായാവാദത്തിലും രഹസ്യവാദത്തിലും നാം കാണുന്നതു്. ഈ കാഴ്ചപ്പാടിൽക്കൂടി വേണം അവയെ വിലയിരുത്തുവാൻ.

# വാത്തകഠ

**അന്തര്യോഗം തൃശ്ശൂർ:** ഈ മാസത്തെ ആദ്ധ്യാത്മികാന്തര്യോഗം 13–ാംനു ആകുന്നു.

**തിരുവനന്തപുരം:** നെട്ടയത്താശ്രമത്തിൽ മാസംതോറുമുള്ള അന്തര്യോഗം, 13–ാംനു വൈകുന്നേരം 4 മണി മുതൽ ആരംഭിക്കുന്നതാണു്.

## ശ്രീരാമകൃഷ്ണജയന്തി:

ഇക്കൊല്ലത്തെ ശ്രീരാമകൃഷ്ണജയന്തി ഫെബ്രുവരി 16–ാം തീയതിയാകുന്നു. അന്നേദിവസം ആശ്രമം ക്ഷേത്രത്തിൽവെച്ചു് വിശേഷാൽ പൂജ, ഹോമം, ഭജന, വചനാമൃതപാരായണം മുതലായവ ഉണ്ടായിരിക്കും.

20–ാംനു ഞായറാഴ്ച ജയന്തി പ്രമാണിച്ചു് ആശ്രമപരിസരത്തിൽവെച്ചു നടത്തുന്ന പൊതുയോഗത്തിൽവെച്ചു് വിവേകാനന്ദസ്വാമിയുടെ ബൃഹത്തായ ജീവിതചരിതഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണോദ്ഘാടനവും നടത്തുന്നതാണു്. ധാമ്മികാധഃപതനം ബാധിച്ചിരിക്കുന്ന മനുഷ്യമനസ്സിന്നു് ഉത്തേജനവും, പ്രസാദാത്മകതയും നല്കുന്നതിനു് സ്വാമിജിയുടെ ജീവിതചരിതപഠനം വളരെയേറെ സഹായിക്കുമെന്നുള്ളതിനാൽ പ്രസ്തുത ഗ്രന്ഥം സാധാരണക്കാക്കുപോലും വാങ്ങി പഠിക്കാൻ സഹായകമാകുന്നതിനു് ഡെമ്മിസയിസ്സിൽ 1000 പേജുള്ള ടി. ഗ്രന്ഥത്തിന്നു് 15 രൂപയേ വില വെച്ചിട്ടുള്ളു. അതിനും പറമേ മൂന്നു മാസക്കാലത്തേയ്ക്കു് സൗജന്യനിരക്കിൽ 12 രൂപയ്ക്കു് ഞങ്ങളോടു് നേരിട്ടു് ഈ പുസ്തകം വാങ്ങാവുന്നതുമാണു്.

## 1971–ലെ വാഷിക അന്തര്യോഗം

ഡിസംബർ മാസത്തിൽ നടത്തപ്പെട്ട വാഷിക അന്തര്യോഗത്തിൽ ശരാശരി 100 പേർ സന്നിഹിതരായിരുന്നു. അഞ്ചു ദിവസത്തെ അന്തര്യോഗം ക്രിസ്തുമസ് ദിനത്തിൽ ശ്രീമദ് ഈശ്വരാനന്ദസ്വാമികഠം ഉദ്ഘാടനം ചെയ്തു. പ്രധാനാചാര്യർ ശ്രീ വിദ്യാനന്ദതീത്ഥപാദസ്വാമികളും, ശ്രീ സിദ്ധിനാഥാനന്ദസ്വാമികളും, ശ്രീ മുഡാനന്ദസ്വാമികളുമായിരുന്നു. ഉപനിഷത് ക്ലാസുകളും, ഗീതാപാഠങ്ങളും, ഭാഗവതപ്രവചനങ്ങളും ധ്യാനജപാദികളും മററും വിഘ്നംകൂടാതെയും കാര്യക്ഷമമായും നടന്നു. മേലിലും ഇതേവിധം ആദ്ധ്യാത്മികവളച്ചയ്ക്കുള്ള അവസരം തന്നു് ഈശ്വരൻ എല്ലാവരേയും അനുഗ്രഹിക്കട്ടെ.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 57 | 1972 മാർച്ച് | ലക്കം 3 |
|---|---|---|

## അമൃതവാണി

മനുഷ്യൻ മുത്തുച്ചിപ്പിയെപ്പോലെ വർത്തിക്കണം. ഭാരതഭൂമിയിൽ അതിനെപ്പററി ഒരു വിചിത്രകഥയുണ്ട്. ചോതിനക്ഷത്രത്തിന്റെ ഉദയവേളയിൽ പെയ്യുന്ന ഒരു മഴത്തുള്ളി മുത്തുച്ചിപ്പിയിൽ വീണാൽ അതു മുത്താകുമത്രേ. അതു മുത്തുച്ചിപ്പികൾക്കറിയാമെന്നും പറയുന്നു. അതുകൊണ്ട് ആ നക്ഷത്രം പ്രകാശിക്കുമ്പോൾ അവ സമുദ്രതലത്തിൽ വന്നു വിലയേറിയ മഴത്തുള്ളി ഏററുകൊള്ളുവാനായി കാത്തിരിക്കുന്നു. ഒരു തുള്ളി ഉള്ളിൽ വീണയുടൻ അവ ചിപ്പികൾ പൂട്ടി കടലിനടിയിലേക്കു മുങ്ങുന്നു. അവിടെ വെച്ചു ക്ഷമയോടുകൂടി ആ വെള്ളത്തുള്ളിയെ പോററി മുത്താക്കിയെടുക്കുന്നു. അങ്ങനെ വേണം നാമും. ഒന്നാമതായി തത്ത്വം കേൾക്കുക, പിന്നെ അതു മനസ്സിലാക്കുക, അതിന്നുശേഷം വിക്ഷേപങ്ങളെല്ലാം വിട്ടുകളഞ്ഞ്, ബാഹ്യസ്പർശങ്ങളെയെല്ലാം പുറംതള്ളി, മനസ്സടക്കി, തന്നുള്ളിലുള്ള സത്യം സാക്ഷാത്കരിക്കുവാനുള്ള ശ്രമത്തിൽ നിമഗ്നരാകുക.

പുതുമകൊണ്ടുമാത്രം ഒരാശയം സ്വീകരിക്കുകയും അതിനെ അതിലും പുതിയതിനുവേണ്ടി കൈവെടിയുകയും ചെയ്യുന്നതു ശക്തികളെ വെറുതെ ചിതറിക്കളയുകയാണ്; അതു് അപകടമാണ്. ഒന്ന് ഏറെറടുത്താൽ പരിശ്രമിച്ച് അതിന്റെ അവസാനം കാണണം; അതുവരെ കൈയ്‌വിടരുതു്. ഒരാശയത്തിലുള്ള ആവേശംകൊണ്ടു് ഉന്മത്തനാകുന്നവൻ മാത്രമാണ് പ്രകാശം ദർശിക്കുന്നതു്. ഇതിലൊന്നു കടിച്ചും അതിലൊന്നു കടിച്ചും പോകുന്നവർക്ക് ഒരിക്കലും ഒന്നും കിട്ടില്ല. അവർക്കു് തെല്ലിട തങ്ങളുടെ ഇന്ദ്രിയങ്ങളെ ചൊറിഞ്ഞു രസിപ്പിക്കാം; അതുതന്നെ അവസാനം. അവർ പ്രകൃതിയുടെ കൈക്കുളിൽപ്പെട്ടു് അടിമകളായിക്കഴിയും; ഒരിക്കലും ഇന്ദ്രിയങ്ങളെ അതിക്രമിച്ചുപോവില്ല.

—വിവേകാനന്ദസാഹിത്യസർവ്വസ്വം I. 215 – 16.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

കാശീവിശ്വനാഥന്റെ മഹാത്മ്യത്തെപ്പററി ശ്രീ ലാട്ടുമഹാരാജിനു് ഒട്ടനവധി പറയാനുണ്ടു്. അദ്ദേഹം ഒരിക്കൽ പറയുകയാണു്: 'വിശ്വനാഥൻ നല്ലപോലെ ഉണർന്നു പ്രകാശിക്കുന്ന ദേവതയാണു്. കോടിക്കണക്കിനാളുകളാണു് ഇവിടെ പൂജ സമർപ്പിക്കാൻ വന്നെത്തുന്നതു്.' ഇതു കേട്ടപ്പോൾ ഒരു ഭക്തൻ ചോദിച്ചു: 'മഹാരാജ്, വിശ്വനാഥന്റെ ശരിയായ ലിംഗം ജ്ഞാനക്കുളത്തിന്റെ അടിയിലല്ലെ, ഇന്നിപ്പൊ പൂജ നടന്നുവരുന്നിടത്തു് വെറുമൊരു പകപ്പു് വിശ്വനാഥനല്ലേയുള്ളു?'

ഭക്തന്റെ ഈ ചോദ്യത്തിനു് ലാട്ടുമഹാരാജ് മറുപടി പറഞ്ഞു: 'വിശ്വനാഥൻ അനാദിലിംഗമാണു്, അറിയാമോ? അറംഗസീബു്ചക്രവർത്തി അതു് തല്ലിത്തകർത്തു് ദൂരെ എറിഞ്ഞു എന്നുതന്നെ വെച്ചോളു; എന്നാൽത്തന്നെ എന്താ – അതിന്റെ ശരിയായ സ്ഥാനത്തുനിന്നു് വേരോടെ പിഴുതെടുത്തു് കളയാനൊത്തില്ലല്ലൊ, ഉവ്വൊ? അനാദിലിംഗത്തിന്റെ വേരു് അടിയിൽനിന്നു ചൂഴ്ന്നെടുത്തു കളയാൻ ആരെങ്കിലും വിചാരിച്ചാൽ പററുന്നതാണോ?' ഭക്തൻ വിടാനുള്ള ഭാവമല്ല. "പക്ഷെ, അമ്പലത്തിലിന്നു പൂജ നടക്കുന്നതു്, രണ്ടാമതു് പ്രതിഷ്ഠിച്ച വിഗ്രഹത്തിലാണു്, അതു തീർച്ച.'

ലാട്ടുമഹാരാജ്: "അതേ, ഹേ, അതെ. മണ്ണിന്റെ മുകളിലേയ്ക്കു് നിന്നിരുന്ന അനാദിലിംഗത്തിന്റെ ഭാഗമുണ്ടല്ലൊ അതെല്ലാം ചക്രവർത്തി തല്ലിപ്പൊട്ടിച്ചു കളഞ്ഞു; അതിൽ പിന്നെ ആളുകൾക്കൊക്കെ (പൂജ സമർപ്പിക്കുന്ന കാര്യത്തിൽ) വലിയ വിഷമമായി. അമ്പലത്തിൽ തൊഴാൻ വരുന്നവർക്കു് ദേവതയെ കാണാൻ പററുന്നില്ല എന്ന നില വന്നു. വിശ്വനാഥന്റെ പ്രതീകം വെയ്ക്കണമല്ലൊ, അതിനുവേണ്ടി ആരോ ആദ്യത്തെ സ്ഥാനത്തുതന്നെ ഭൂനിരപ്പിനു മുകളിൽ (വേണ്ടുവോളം പൊങ്ങിനില്ക്കത്തക്ക വിധത്തിൽ) വിശ്വനാഥനെ ഒന്നുംകൂടി പ്രതിഷ്ഠിച്ചു. ആ ചെയ്ത ആളു് നല്ലതല്ലെ ചെയ്തുവെച്ചതു്! സകലർക്കും ചെന്നു് പൂജ അർപ്പിക്കാനുള്ള സൗകര്യമായല്ലൊ. പൂജ നടക്കുന്നതും ആ പഴയ സ്ഥാനത്തുതന്നെ, ശരിയായ വസ്തുവും അവിടെത്തന്നെയാണു്, ഇനി ഇതിലധികം എന്താ വേണ്ടതു്? നിങ്ങളു് പിന്നെ ഈ പകപ്പു് വിശ്വനാഥൻ എന്നും മററും ബോർഡെഴുതിക്കെട്ടേണ്ട ആവശ്യമെന്തിരിക്കുന്നു, എന്നാണെന്റെ ചോദ്യം. വിശ്വനാഥൻ എന്നുമെന്നും വിശ്വനാഥൻതന്നെ. വിശ്വനാഥനെ ഇനി കൃത്രിമമായി സൃഷ്ടിക്കാനോ പകപ്പെടുക്കാനോ ആർക്കെങ്കിലും പററുമോ? അതേ സ്ഥാനത്തുതന്നെ അദ്ദേഹത്തോടുള്ള ഭക്തിയും ശ്രദ്ധയും പ്രദർശിപ്പിച്ചോളു. പൂജയും നടത്തു. ഇത്രയുമായാൽത്തന്നെ നിങ്ങൾക്കു് സർവ്വവിധ ശ്രേയസ്സും കൈവരും."

വിഭൂതിബാബു ഒരിടത്തു് എഴുതിയതു് ഇവിടെ കുറച്ചൊന്നു് പകർത്തട്ടെ: "ഞാനൊരു ദിവസം എന്റെ ഇളയമ്മയുടെ അടുത്തു് വിശ്വനാഥൻ കല്ലാണെന്നു പറഞ്ഞു. അന്നു് മഹാരാജിനെ ഒന്നു ചെന്നു കാണണമെന്നു് ഞാൻ നേരത്തെകരുതിയതായിരുന്നു. ആശ്രമത്തിന്റെ പ്രധാന ഗെയിററിലെത്തിയതോടെ കേൾക്കാറായി മാളികയിലെ മുറിക്കകത്തുനിന്നു് കലികയറി അലറുന്ന ശബ്ദം: 'തെമ്മാടി! നിനക്കു് എന്തു കർമ്മമുണ്ടെടാ? വകപ്രമാണി! നീയു് കാണുന്നതു് കല്ലോ അതോ വിശ്വനാഥനേയൊ?' ഞാനിതു കേട്ടിട്ടു് പേടിച്ചരണ്ടുപോയി. വിറച്ചു വിറച്ചു് ഒരുവിധം മുകളിലത്തെ നിലയിലെത്തി അദ്ദേഹത്തിന്റെ കാല്ക്കൽ സാഷ്ടാംഗം നമസ്കരിച്ചു. പക്ഷെ അദ്ദേഹം ചിരിച്ചുകൊണ്ടു പറയുകയാണു്: 'ങ്ഏ, ഇന്നെന്തേ ഇത്ര നേരത്തെ ഇങ്ങോട്ടിറങ്ങാൻ?' ഞാൻ പറഞ്ഞു: 'മഹാരാജ്! നാളെ ഞാൻ കല്ക്കത്തയ്ക്കു പോവുകയാണു്, നമസ്കരിച്ചു യാത്ര പറയാൻ വന്നതാണു്.' അതു കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു: 'കൊള്ളാം, വളരെ നല്ലതു്, പക്ഷെ ഒരു കാര്യം – പോകുന്നതിനു മുമ്പു് പോയി വിശ്വനാഥനെ തൊഴുതിട്ടു

വരണം. അമ്പലത്തിലെ പ്രസാദമായ കുവളത്തിലയും കൂടെ കൊണ്ടുപോകണം, നിത്യേന അതിൽനിന്നു് കുറേശ്ശെ വീതം തിന്നുകയും വേണം.''

എന്നും എന്തെങ്കിലും പ്രസാദം അല്പമെങ്കിലും കഴിക്കണമെന്നു് മഹാരാജ് മിക്ക ഭക്തന്മാരോടും പറയാറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അടുത്തു ചെല്ലുന്നവർക്കൊക്കെ കാശിവിട്ടു പോകുന്ന നേരത്തു് വിശ്വനാഥന്റേയോ അന്നപൂർണ്ണയുടേയോ പ്രസാദം അദ്ദേഹം കൊടുക്കും. അദ്ദേഹം സാധാരണ പറയാറുള്ളതാണു്, ''പ്രസാദം കഴിച്ചാൽ മനസ്സു് പരിശുദ്ധമാകും.''

ഏഴെട്ടുവർഷം കാശിയിൽ താമസിച്ചിട്ടും അദ്ദേഹം ആകെ ഒരിക്കലേ അന്നപൂർണ്ണാദേവിയെച്ചെന്നു് തൊഴുതിട്ടുള്ളു. അതു് അന്നകൂടത്തിൻനാളായിരുന്നു. അന്നപൂർണ്ണയുടെ സ്വർണ്ണവിഗ്രഹം ദർശിച്ചതോടെ അദ്ദേഹം ഭാവവിഹ്വലനായിത്തീർന്നു. അന്നപൂർണ്ണാക്ഷേത്രത്തിലെ പ്രധാന പൂജാരി അദ്ദേഹത്തെ ഭക്തഗണങ്ങളുടെ സഹായത്തോടുകൂടി ഒരു വിധം ഒരൊഴിഞ്ഞ സ്ഥലത്തു് കൊണ്ടാക്കി. (അമ്പലത്തിൽ സൂചി കുത്താൻ സ്ഥലം ഇല്ലാത്തവിധം തിക്കും തിരക്കുമല്ലെ അന്നു്.) അന്നു തുടങ്ങി ആ പ്രധാന പൂജാരിക്കു് ലാട്ടുമഹാരാജിനോടു് വലിയ സ്നേഹബഹുമാനങ്ങളായി. നിത്യവും എന്നുതന്നെ പറയാം അദ്ദേഹം അന്നപൂർണ്ണയുടെ പ്രസാദം, ലാട്ടുമഹാരാജ് താമസിച്ചിരുന്നിടത്തേയ്ക്കു് എത്തിച്ചുകൊടുത്തിരുന്നു. മഹാരാജ് ആ പ്രസാദം (പുരിയിലെ ജഗന്നാഥസ്വാമിയുടെ പ്രസാദം സൂക്ഷിക്കുന്നതുപോലെ)ഉണക്കി എടുത്തു് സൂക്ഷിച്ചുവെയ്ക്കും. ഭക്തന്മാർക്കു് ചിലപ്പോഴൊക്കെ പാഴ്സലായിട്ടും അയച്ചുകൊടുത്തിരുന്നു. എന്നും അന്നപൂർണ്ണയുടെ പ്രസാദം കുറച്ചു് കഴിച്ചാൽ ജീവൻ ഐശ്വര്യത്തിൽ കളിക്കും എന്നു് അദ്ദേഹം പ്രായേണ പറയാറുണ്ടായിരുന്നു.

ഹൗളിയിലെ കെട്ടിടത്തിൽ താമസിക്കുന്ന കാലത്തു് ഒരു ദിവസം രാഖാൽമഹാരാജിന്റെ (ശ്രീ ബ്രഹ്മാനന്ദസ്വാമികൾ) ഒരു ശിഷ്യൻ ലാട്ടുമഹാരാജിനെ മുക്തപുരുഷൻ എന്നു പറഞ്ഞു. ഉടനെ പൊട്ടിത്തെറിച്ചു ഒരു ഉത്തരം: ''ഭോഷ്ടന്മാരു് എത്ര മുക്തപുരുഷന്മാരെയാണു് കണ്ടു കണ്ടു് പരിചയം! മുക്തപുരുഷൻ പോലും! ഓ ശരി, മുക്തപുരുഷൻതന്നെ! സംശയമില്ല. പക്ഷെ അതേതു് മുക്തമാണെന്നൊന്നു് പറഞ്ഞാൽമതി—ബോംബേ മുക്തമോ (മുക്തംമണി, സ്ഫടികക്കഷ്ണം) ശരിയായ മുക്തമോ ?''

ഭക്തൻ: 'ബോംബേമുക്തം എത്ര വേണമെങ്കിലും കിട്ടുമല്ലൊ മഹാരാജ്! കുട്ട കുട്ടയായി ഇഷ്ടംപോലെ വാരിക്കൊണ്ടു പോകാം. പക്ഷെ ശരിയായ മുക്തം എവിടന്നു് കിട്ടാനാണു്? എത്രത്തോളം കിട്ടും ? ശരിയായ മുക്തം വളരെ ചുരുക്കമാണു്, അങ്ങയെപ്പോലെ.'

അപ്പോൾ ലാട്ടുമഹാരാജ് പറയുകയാണു്: 'അതെ! സമ്പൂർണ്ണമായും ശുദ്ധമുക്തം! എന്റപ്പോ! ഞാനെന്തു് ചെയ്തിട്ടുണ്ടു്, ഹേ, തീരെ മുക്തനായിത്തീരാൻ, ഇനി ഈ ലോകത്തിലേയ്ക്കു് വരേണ്ടിവരില്ല എന്ന അവസ്ഥയിലേയ്ക്കെത്തി എന്നു പറയാൻ? കഷ്ടം, കഷ്ടം! മുക്തിയൊക്കെ അദ്ദേഹത്തിന്റെ (ഗുരുദേവന്റെ) കയ്യിലിരിക്കുന്ന കാര്യമാണു്, അദ്ദേഹമിച്ഛിച്ചില്ലെങ്കിൽ ഇങ്ങോട്ടുള്ള വരവും പോക്കുമൊക്കെ ഒന്നവസാനിപ്പിച്ചു തരുന്നതാരാണു്? അതുകൊണ്ടാണു് അദ്ദേഹത്തിൻറടുത്തു് ഞാൻ പ്രാർത്ഥിച്ചുകൊണ്ടേ ഇരിക്കുന്നതു്, ഓരോ ജന്മത്തിലും അദ്ദേഹത്തെപ്പോലുള്ള ഗുരുദേവനെയും ലൊറേനെപ്പോലുള്ള സതീർത്ഥ്യരേയും കിട്ടണേ എന്നു്. അല്ലെങ്കിൽ ഈ ശരീരധാരണംതന്നെ ഒരു മഹാനരകമായിത്തീരും?

ഒരു ദിവസം ഒരു ഭക്തൻ ഒരുകൂട്ടുകാരനേയും കൊണ്ടു് ലാട്ടുമഹാരാജിനെ നമസ്കരിക്കാൻ വന്നു. ഭക്തൻ കൂട്ടുകാരനോടു് പറഞ്ഞു: 'എടോ, ദാ ഇരിക്കുന്നു സാക്ഷാൽ ശിവൻ, വീണു കിടന്നു് നമസ്കരിക്കു, സകല പാപവും പറ പറക്കും.' ഇതങ്ങടു് കേട്ടില്ലെ ശുണ്ഠിയെടുത്തൊരൊററച്ചാട്ടം ലാട്ടുമഹാരാജ്: ''ഒഹ്ഹ്ം, വന്നിരിക്കുണു ശുംഭന്മാരു്! എന്താ കർത്താഭാജാ സംഘം * ഒരുക്കുകൂട്ടാനോ പുറപ്പാടു്! ഓഹ്,

* ഗൌരാംഗൻ ദിവ്യാവതാരമാണു് അഥവാ സാക്ഷാൽ ഈശ്വരൻതന്നെയാണെന്നു് വിശ്വസിച്ചാരാധിച്ചുവരുന്ന ഒരു സംഘം വൈഷ്ണവന്മാർ–ബംഗാളിൽ ഘോഷ്പാറയിൽ താമസിച്ചിരുന്ന കൂട്ടർ.

എന്താണ് ഭക്തിയുടെ പോക്ക്, സകലരേയും ശിവനായിട്ടാണ് കാണുന്നത്! എനിക്ക് കേക്കണ്ടാ. കട്ടയിൽ കോരിക്കോരി എടുക്കാൻ തക്കവണ്ണം ശിവന്മാരങ്ങനെ നാലുപാടും ഇഷ്ടം പോലെ ചിതറിയല്ലെ കിടക്കുന്നത്! എടോ, ശിവൻ സ്വയംഭൂവാണ്, മനസ്സിലാക്കിക്കോളൂ, ഏകമേവാദ്വിതീയം. വന്നിരിക്കുണ തിരുമാലികള്, സ്തുതിപാഠം ചൊല്ലാൻ കെട്ടിയൊരുങ്ങിക്കൊണ്ട്; കത്താഭാജന്മാര്! സന്ന്യാസിയുടെ മുഖത്തു നോക്കി അയാളെ സ്തുതിക്കാൻ വന്നിരിക്കുന്നൂന്ന്! എന്തെല്ലാം കേട്ടു, എന്തൊക്കെ വായിച്ചു, എന്നിട്ടും ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനനോട് എന്താണ് പറഞ്ഞത് എന്നതു പോലും മനസ്സിൽ മറക്കാതെവെയ്ക്കാൻ പററാത്ത മറയന്മാരാണ്. ഹേ മനുഷ്യാ! അവനവനെക്കുറിച്ചുള്ള പ്രശംസ അവനവൻെറ കാതിൽ വീണാൽ അഹങ്കാരം വദ്ധിക്കും, അതുംകൂടി അറിയില്ല, ഉവ്വോ? സന്ന്യാസിയുടെ അഹങ്കാരം വദ്ധിപ്പിക്കാൻ ഇട കൊടുക്കാമോ? ശരിയാണോ അത്?'' ഇങ്ങനെ പോയി ആ ശകാരവഷം. രാത്രിവരെ എന്തൊക്കെയൊ പറഞ്ഞത് എന്നുള്ളതിന് ഒരു കയ്യും കണക്കുമില്ല. ആ ഭക്തൻ ചുമ്മാതിരുന്ന് ഒന്നും മിണ്ടാതെ അതു മുഴുവൻ കേട്ടു.

ഒരു ദിവസം ഒരു ഹിന്ദുസ്ഥാനിഭക്തൻ ലാട്ടുമഹാരാജിനോടു ചോദിച്ചു: 'മഹാരാജ്, ഗൃഹസ്ഥാശ്രമത്തിലെ കടമകളെന്തൊക്കെയാണ് ?' അതിനു മറുപടികൊടുത്തതു് മഹാരാജ് ഹിന്ദിയിലാണ്; അതിൻെറ ഒരു ഏകദേശ തജ്ജമ ഇവിടെ കൊടുക്കാം: ''സംസാരത്തിലിരുന്നുകൊണ്ട് അന്യരെ നിന്ദിക്കുകയും അന്യരെപ്പററി ചച്ചചെയ്യുകയും അരുത്; അതിലും എത്രയോ ഭേദമാണ് ആ നേരം മുഴുവൻ കിടന്നുറങ്ങുന്നത്. പരനിന്ദയും പരചച്ച്യും നടക്കുന്നിടത്തുനിന്ന് എണീററു പോകണം .... മററുള്ളവരിൽ വല്ല ഗുണങ്ങളുമുണ്ടോ എന്ന് തേടിപ്പിടിക്കാൻ സദാ പരിശ്രമിക്കണം, അങ്ങനെ ചെയ്താൽ അയാളിലുള്ള ദോഷങ്ങൾ കണ്ണിൽപ്പെടാതെ വരും— മററുള്ളവരുടെ ദോഷങ്ങളെന്തൊക്കെയാണെന്ന് അന്വേഷിച്ചു പിടിക്കാൻ പുറപ്പെട്ടാൽ എന്താ വരുക എന്നറിയാമോ? അവയൊക്കെ അവനവൻെറ തോളിൽക്കയറി പററിപ്പിടിക്കും, അതുതന്നെ. സംസാരത്തിൽ സ്വന്തം സങ്കടം മനസ്സിലാക്കാൻ കഴിയുന്നതുപോലെ അന്യൻേറയും സങ്കടത്തെ മനസ്സിലാക്കാൻ കഴിയണം ... ആവുംവിധം മററു ജീവന്മാരെ രക്ഷിക്കാൻ ശ്രമിക്കണം; അവരെ ഹിംസിക്കരുത്.... ആരെങ്കിലും എന്തെങ്കിലും ഉപകാരം ചെയ്തു എന്നു വരട്ടെ അതൊരിക്കലും മറന്നുകളയരുത്, എന്നുമെന്നും അയാളോട് കൃതജ്ഞത നിലനിത്തിപ്പോരണം...എത്രതന്നെ ഇങ്ങോട്ട് ഉപദ്രവം ചെയ്തവരായാലും കഴിവനുസരിച്ച് സ്വജനങ്ങൾക്ക് ഉപകാരം ചെയ്യാൻ ഒരിക്കലും മടിച്ചുപോകരുത് .... സംസാരത്തിൽ മുഴുകിയിരിക്കുമ്പോൾ കടം വന്നുകൂടാൻ സമ്മതിക്കരുത്. കടം വന്നുപെട്ടാൽ സമാധാനക്കേട് വദ്ധിക്കും. .... സംസാരത്തിലിരുന്നുകൊണ്ട് പരിശുദ്ധനാവാൻ ശ്രമിക്കണം. എപ്പോഴും നല്ല വിചാരത്തോടുകൂടി ഇരിക്കണം ... വിവേകബുദ്ധ്യാ നോക്കിയാൽ ചെറുതാണ് അഥവാ അന്തസ്സ് കുറഞ്ഞതാണെന്ന് തോന്നുന്ന ഒരൊററ കാര്യം ചെയ്യാനും മുതിരരുത് ... സംസാരത്തിലിരിക്കുന്ന കാലത്തൊന്നും ഭഗവാനെ മറന്നുകളഞ്ഞാൽ പററില്ല, അദ്ദേഹത്തിൻെറ നാമം ഉരുവിട്ടുകൊണ്ട് കഴിഞ്ഞുകൂടണം; രാവിലേയും സന്ധ്യയ്ക്കും അദ്ദേഹത്തിൻെറ നാമകീത്തനങ്ങൾ മുടങ്ങാതെ ചൊല്ലണം, സാധിക്കുന്ന പക്ഷം രാത്രിയിൽ ഉറക്കത്തിൽനിന്ന് എണീററിരുന്ന് ഭഗവാനെ സ്മരിക്കാനും ഉദ്യമിക്കണം.''

ഒരു ദിവസം ഒരു ഭക്തൻ അദ്ദേഹത്തോടു പറഞ്ഞു: 'മഹാരാജ്, ഇന്ന മനുഷ്യൻ ഈയിടെ വലിയ ഭക്തനായിട്ടുണ്ട്, രാപകൽ ജപവും പൂജയുംതന്നെ പണി.'

ലാട്ടുമഹാരാജ് പറഞ്ഞു: 'നന്നായല്ലൊ, വളരെ നല്ലൊരു കാര്യത്തിനാണ് അയാൾ പുറപ്പെട്ടിരിക്കുന്നത്. നിങ്ങൾക്കും അയാളെപ്പോലെയൊരു ഭക്തനായിക്കൂടെ, ആരെങ്കിലും പാടില്ല എന്നു പറയുന്നുണ്ടോ? വേണമെന്നുവെച്ചാൽ ആക്കും പററും.' എന്നിട്ട് കുറച്ചു നേരം ഏതാണ്ടോ തന്നത്താനങ്ങനെ പറഞ്ഞുകൊണ്ടിരുന്നു. എന്താണ് പറഞ്ഞതെന്ന് വ്യക്തമായില്ല. ഒടുവിൽ പറയുകയാണ്: 'നോക്കൂ! നിങ്ങളെപ്പോലുള്ള കൊള്ളരുതാത്ത

വകക്കാരു് ഈ ലോകത്തു് ഉള്ളേടത്തോളം കാലം ഒരാറക്കും ഒരു രക്ഷയുമില്ല. ഒരു പൊറുതിയും കിട്ടില്ല. ആ മനുഷ്യൻ ഭക്തനായി എങ്കിൽ തനിക്കെന്തൊടോ അതുകൊണ്ടു് നഷ്ടം ? അഞ്ചാറാളുകളു് കൂടിയിരിക്കുന്നേടത്തു ഇതു കൊട്ടിഘോഷിച്ചിട്ടു് തനിക്കെന്താണൊരു നേട്ടം ? ഓഹ്, അയാളുടെ ദല്ലാളുടെ ജോലിയും ഏറ്റെടുത്തിട്ടുണ്ടോ ഈയ്യിടെ ? ആളുകറം കൂടുന്നേടത്തെല്ലാം അയാളുടെ കാര്യമൊന്നു് കൊട്ടിയറിയിക്കണേ എന്നു് ആ വിദ്വാൻ തന്നോടു പറഞ്ഞിട്ടുണ്ടോ ? പാവം ആ മനുഷ്യൻ സ്വൈരമായിട്ടു് ഒന്നു് ഭഗവാനെ വിളിക്കാമെന്നു് വെച്ചപ്പോഴേയ്ക്കും നാട്ടിലൊക്കെ അതു് പറഞ്ഞുകൊണ്ടു നടക്കാൻ ഒരാളുണ്ടു് പുറപ്പെട്ടിരിക്കു്ണു. ഇനി ഒരു പത്തു പന്ത്രണ്ടു ദിവസം കഴിയുമ്പോഴേയ്ക്കും വന്നു തുടങ്ങുകയായി അയാളെ ബുദ്ധിമുട്ടിക്കാൻ ആളുകളു് തിക്കിത്തിരക്കി. അപ്പൊ അയാറക്കു് എന്തു കഷ്ടപ്പാടായിരിക്കും, ആലോചിച്ചു നോക്കീട്ടുണ്ടോ അതു് ? ഭക്തിയെപ്പററിയും ഭക്തനെപ്പററിയും ഒരു കാര്യവും ഒരൊററ ആളേയും അറിയിക്കരുതു്, മനസ്സിലായോ ?''

1915-ാമാണ്ടിലെ ഗുഡ്ഫ്രൈഡെ ദിവസം. ഒഴിവാണല്ലൊ. ഒരു ഭക്തൻ കാശിയിൽ തൊഴാനെത്തി. അവിടെവെച്ചു് ഒരു മകളെ കല്യാണം കഴിച്ചുകൊടുക്കാൻ വരനെ തേടി നടക്കുന്ന ഒരാളുമായി അയാറ കുറേ നേരം സംഭാഷണം ചെയ്തു. ഈ വിവരം എങ്ങനെയോ ലാട്ടുമഹാരാജിൻെറ ചെവിയിലെത്തി. ഭക്തൻ അദ്ദേഹത്തെ കാണാൻ വന്നപ്പോറ മഹാരാജു് അയാളോടു പറയുകയാണു്: ''പലരും നിങ്ങളുടെ മകനെ കല്യാണത്തിനു് കിട്ടാൻവേണ്ടി വലിയ വലിയ തുകയൊക്കെ തരാമെന്നു പറഞ്ഞു് അടുത്തു കൂടും. ഒരാളു് പറയും അഞ്ഞൂറു ക്രൂപാ തരാം, പിന്നൊരാളു് അതു ആയിരമാക്കും, അങ്ങനെ പോകും. നിങ്ങളും പണം കൊതിച്ചിട്ടു് മകൻെറ കല്യാണത്തിനു് സമ്മതം മൂളും, പക്ഷെ ഒരു പ്രാവശ്യംപോലും അറിയാതെകണ്ടെങ്കിലും ഒന്നോക്കില്ല മകനു് വളരെക്കുറച്ചു പ്രായമേയുള്ളു, വളരെയധികമൊന്നും പഠിച്ചിട്ടില്ല, തന്നത്താൻ സമ്പാദിക്കാനുള്ള കഴിവൊന്നും ആയിട്ടില്ല. ഇതൊക്കെപ്പോടെ നിങ്ങളുടെ നില വലിയ മെച്ചമാണെന്നൊട്ടു് പറയാനും പററില്ല. എന്നിട്ടിനി ഇന്നിപ്പൊ പണത്തിൻെറ ആർത്തി കാരണം ആ കൊച്ചനെക്കൊണ്ടു് കല്യാണം കഴിപ്പിച്ചു എന്നു വിചാരിക്കു, രണ്ടുനാലു കൊല്ലത്തിനകം കുഞ്ഞുങ്ങളാവും, അവക്കു് വയറു നിറയെ ആഹാരം കൊടുക്കാൻ അവനെക്കൊണ്ടാവില്ല. അപ്പോറ നോക്കിക്കോളൂ ആ കുഞ്ഞുങ്ങറ നിങ്ങളെ ദുഷിക്കാൻ തുടങ്ങും, അതാണുണ്ടാവുക. അപ്പൊപ്പിന്നെ സങ്കടപ്പെടരുതു്, അതു് പറഞ്ഞേക്കാം. ആദ്യംതന്നെ മകൻ സ്വന്തമായി സമ്പാദിച്ചു തുടങ്ങട്ടെ, അവനവനു് ഉണ്ണാനും ഉടുക്കാനും ഉള്ളതു് സമ്പാദിക്കാനും സ്വന്തം കാലിൽ നില്ക്കാനും കെൽപുണ്ടാവട്ടെ, എന്നിട്ടാവാം അവൻെറ കല്യാണക്കാര്യം ആലോചിക്കാൻ. അതിനുമുമ്പു് അവനെ കല്യാണം കഴിപ്പിക്കരുതു്, കഴിപ്പിക്കരുതു്, കഴിപ്പിക്കരുതു്.'' മഹാരാജു് മൂന്നു പ്രാവശ്യം 'കഴിപ്പിക്കരുതു'' എന്നു പറഞ്ഞതോടെ, അപ്പോഴേയ്ക്കും ഏകദേശം ഉറപ്പിച്ചുകഴിഞ്ഞിരുന്ന കല്യാണം ആ ഭക്തൻ തൽക്കാലത്തേയ്ക്കു് വേണ്ടെന്നുവച്ചു, ഇനി കുറെ കഴിഞ്ഞിട്ടാവാം.

അക്കൊല്ലമാണു് അമേരിക്കയിൽവെച്ചു ശാരദാമഹാരാജിനെ (ശ്രീ ത്രിഗുണാതീതാനന്ദ സ്വാമികറ) ഒരു ഭ്രാന്തൻ കൈബോംബെറിഞ്ഞു കൊന്നു എന്ന കഥ കൽക്കത്തയിലെത്തിയതു്. ആ വിവരമറിഞ്ഞിട്ടു് രണ്ടു മൂന്നു ദിവസം ലാട്ടുമഹാരാജു് വലിയ അസഹ്യതയോടും ശൂണ്ഠിയോടുംകൂടിയാണു് കാണപ്പെട്ടതു്. ത്രിഗുണാതീതാനന്ദസ്വാമികളുടെ ജീവചരിത്രം അദ്ദേഹത്തിൽനിന്നു് കുറേശ്ശെയായി കിട്ടിയതിൽ രണ്ടു നാലു കാര്യങ്ങറ ഇവിടെ ചേർക്കുന്നതു് യുക്തമായിരിക്കും: 'ശാരദാപ്രസന്നനു് പ്രേതങ്ങളേയും ഭൂതങ്ങളേയും കാണുക ഒരു രസമായിരുന്നു. അതുകൊണ്ടു് അദ്ദേഹം ആ ഇടിഞ്ഞുപൊളിഞ്ഞ വീട്ടിൽ (അവിടെ ഭൂതപ്രേതാദികറ ഉണ്ടായിരുന്നുവെന്നാണു് സംസാരം) രാത്രി ഒററയ്ക്കു ചെന്നു് താമസിക്കും. ഒരു ദിവസം ഒരു വീട്ടിൽ ഭൂതമുണ്ടെന്നു കേട്ടിട്ടു് കാണാൻ ചെന്നു. അവിടെച്ചെന്നിരിയ്ക്കുമ്പോറ പേടിച്ചു വിറച്ചിട്ടു് ഹൃദയം ഠക് ഠക് എന്നു് പിടയ്ക്കാൻ തുടങ്ങി. ഉടനെ അയാളുടെ മുമ്പിൽ

ഗുരുദേവൻ പ്രത്യക്ഷനായി. ഗുരുദേവനെ കണ്ട തോടെ ശാരദയുടെ ഭയമൊക്കെ പമ്പ കടന്നു. ഇനിമുതൽ ഇത്തരം ദുഃസാഹസങ്ങൾക്ക് മുതി രരുതെന്ന് ഗുരുദേവനന്ന് അയാളോട് കർശന മായി പറഞ്ഞുവത്രെ. ഏതായാലും അതോടെ പ്രേതബാധയുള്ള വീട്ടിൽപ്പോയി രാത്രി കഴിച്ചുകൂട്ടുക എന്ന ഏർപ്പാട് അയാൾ നിർത്തി വെച്ചു. ജപിക്കാനുള്ള കെൽപുപോലെതന്നെ പണിയെടുക്കാനും ഭയങ്കര ശേഷിയായിരുന്നു ശാരദാപ്രസന്നന്. ഒരു കാര്യവും അഴവഴാന്ന് ഇടുന്ന സമ്പ്രദായമേ ഇല്ല അയാൾക്ക്. സ്വാമിജിയുടെ വലതു കയ്യായിരുന്നു അയാൾ. അയാളുടെ ഉത്സാഹത്തിന്മേലാണ് 'ഉദ്ബോധൻ' പത്രം തുടങ്ങിയതുതന്നെ. സ്വാമിജി പറയുന്നതെന്തും അനുസരിക്കാൻ സദാ റെഡി യാണ്. അമേരിക്കയ്ക്ക് പോവണ്ട കാര്യം അത്ര പിടുത്തമല്ല. പിന്നീട് (സ്വാമിജിയുടെ മഹാ സമാധിക്കുശേഷം) അയാളെ എല്ലാവരുംകൂടി നിർബ്ബന്ധിച്ച് പറഞ്ഞയച്ചു, എന്നിട്ടാണൊ ടുക്കം അയാൾ പോയത്. ആഹാരം എത്ര വേണമെങ്കിലും കഴിക്കാം, പട്ടിണി കിടക്കാൻ അതേപോലെ യാതൊരു ക്ലേശവുമില്ല. ശരീര ത്തിന് അലോക്യമൊന്നുമില്ലെങ്കിൽ പണി യെടുത്തു കൂട്ടുന്നതിന് ഒരന്തവുമില്ല. അല്ല ഒരി ത്തിരി വയ്യായ്ക വല്ലതും തോന്നിയാലോ ഉടനെ ചുരുണ്ടുകൂടി അനങ്ങാതെ കിടപ്പായി. ആദ്യമൊക്കെ ശ്രീ ശ്രീമായെ (മാതൃദേവിയെ) വലിയ ബഹുമാനമൊന്നുമുണ്ടായിരുന്നില്ല; പക്ഷെ പിന്നീട് അതിരററ ഭക്തിയായി. രാഖാലിന്റെ കല്പന അനുസരിച്ചാണ് അമ്മയെ ശുശ്രൂഷിക്കാനൊരുങ്ങിയത്. സർക്കാർ ബൈലെയിനിലെ ഗുദാമിന്നടുത്തുള്ള വീട്ടിൽനിന്ന് അമ്മയ്ക്ക് ജയറാംവാടിക്ക് പോകാനും വരാനുമുള്ള സകല ഏർപ്പാടുകളും യോഗിൻ ഇല്ലാത്ത ദിവസങ്ങളിൽ ശാരദാ പ്രസന്നൻതന്നെയാണ് ചെയ്യാറുന്നത്. ഞാൻ കേട്ട കഥയാണ് ട്ടോ — അതായത് ഒരിക്കൽ മാതൃദേവിയുടെ കാളവണ്ടി പോകുമ്പോൾ ചക്രം ഒരു കുണ്ടിൽ ചാടിയെങ്കിലോ എന്നു ഭയന്ന് കിടന്നു കൊടുത്തു അയാൾ ആ ചാലിൽ തന്റെ നെഞ്ചത്തു കൂടി വണ്ടി കൊണ്ടുപൊയ്ക്കൊള്ളാൻ പറഞ്ഞുകൊണ്ട്. അപ്പോഴേയ്ക്കും അമ്മ പെട്ടെന്ന് ഈ വിവരം മനസ്സിലാക്കി അയാളോട് എണീററ് പോകാൻ പറഞ്ഞ് വളരെയധികം ദേഷ്യപ്പെട്ടുവത്രെ.'

പാഡേഹൗളിയിലെ വീട്ടിൽവെച്ചൊരു സന്ന്യാസി ഒരു ദിവസം ലാട്ടുമഹാരാജിനെ നമസ്കരിക്കാൻ വന്നു കയറിയതും മഹാരാജ് അദ്ദേഹത്തിന് താഴെ കാണുന്ന കാര്യങ്ങൾ ഉപദേശിക്കാൻ തുടങ്ങി: 'ഏതൊരു ഉദ്ദേശ്യത്തോടെയാണ് സന്ന്യാസം എടുത്തതെന്ന് മറന്നുകളയരുത്, വെറുതെ ചുകന്ന വസ്ത്രം ചുററിക്കെട്ടി സന്ന്യാസി ചമഞ്ഞതുകൊണ്ടൊന്നും ആയില്ല. ഇതുകൊണ്ടൊക്കെ ഏററി വന്നാൽ നാട്ടുകാരുടെ കുറച്ച് ഭക്തിയും ബഹുമാനവുമൊക്കെ കിട്ടിയെന്നു വരും. പക്ഷെ ആ ബഹുമാനത്തിലും ഭക്തിയിലും ഭ്രമിച്ചു പോയാലോ വസ്തുലാഭമൊട്ട് ഉണ്ടാകുന്നതുമല്ല. വസ്തുലാഭത്തിനു വേണ്ടിയല്ലേ സന്ന്യസിച്ചത്? ആ ഉദ്ദേശ്യം സദാ മുന്നിൽ കണ്ടുകൊണ്ട് പ്രവൃത്തി ചെയ്തോളൂ. ആളുകളില്ലാത്തിടത്തു ചെന്നിരുന്ന് സാധനയും ഭജനവും ധാരാളമായി ചെയ്യണം. അപ്പോൾക്കാണാം ഛ ഛ എന്നു മുന്നോട്ട്ഓടി ഓടി നീങ്ങുന്നത്. ബഹളത്തിന്നിടയിൽ കഴിഞ്ഞുകൂടരുത്. വട്ടത്തിൽക്കറങ്ങി സക്കീട്ടടിച്ചതുകൊണ്ടും കാര്യമില്ല. അതുകൊണ്ടൊക്കെ വല്ല സാധനയും ഭജനവും പററുമോ, എൻറീശ്വരാ!'

# മാമനുസ്മര യുദ്ധ്യ ച

**'മാമനുസ്മര യുദ്ധ്യ ച.'** 'എപ്പോഴും എന്നെ **സ്മരിക്കു,** യുദ്ധവും ചെയ്യൂ.' സർവ്വാന്തര്യാമി **യായി** വർത്തിക്കുന്ന പരമേശ്വരനെ, പരാത്മാ **വിനെ,** സ്മരിച്ചുകൊണ്ടു് സ്വധർമ്മമനുഷ്ഠിക്കു എന്നാണു മേലുദ്ധരിച്ച വാക്യത്തിന്നർത്ഥം. ഒരു സാധകൻ ലോകത്തിൽ എങ്ങനെ ജീവിക്കണം എന്ന ചോദ്യത്തിനു് ഉത്തരമാണു് ഈ ഭഗവദ്ഗീതാവാക്യം. ഈ ഭഗവദുപദേശം എല്ലാത്തരം സാധകന്മാർക്കും തുല്യപ്രമാണവുമാണു്. കർമ്മയോഗിക്കു് നിഷ്കാമഭാവേന, ഈശ്വരാർപ്പണബുദ്ധ്യാ, ഉള്ള കർമ്മാനുഷ്ഠാനത്തിനു് പരമാത്മസ്മരണ കൂടാതെ വയ്യല്ലോ. ചിലർ പറഞ്ഞേക്കും, "ഈശ്വരനെ സ്മരിച്ചിട്ടു വേണോ നിസ്സ്വാർത്ഥകർമ്മം ചെയ്യാൻ ? വേണ്ട. കണ്ടില്ലേ ഞാൻ ചെയ്യുന്നതു് ? എനിക്കു് ഈശ്വരവിശ്വാസമില്ല. എന്നിട്ടും ഞാൻ ലോകോപകാരകങ്ങളായ എത്രയോ നല്ല കാര്യങ്ങളാണു ചെയ്യുന്നതു്. അന്നദാനം, വസ്ത്രദാനം മുതലായ അനവധി കർമ്മങ്ങൾ നിസ്സ്വാർത്ഥമായിട്ടുതന്നെയാണു് ഞാൻ ചെയ്യുന്നതു്." എന്നു്. ശരിയായിരിക്കാം. തല്ക്കാലം അയാൾ തൻെറ പ്രവൃത്തിയിൽനിന്നു് സ്വന്തം ലാഭം ഒന്നുംതന്നെ കാംക്ഷിക്കുന്നില്ലായിരിക്കാം. എങ്കിലും അയാൾ ചെയ്യുന്ന പ്രവൃത്തി ഇതരർക്കു് ഉപകാരപ്പെടണമെന്നു് അയാൾ ആഗ്രഹിക്കുന്നു. അന്യർക്കു് അതു് ഉപകരിക്കുന്നതു കാണുമ്പോൾ അയാൾ ആനന്ദിച്ചുവെന്നും വരാം. എന്നാൽ അയാളുടെ പ്രവൃത്തിഫലം ലഭിച്ചു് സുഖിയായിക്കഴിയുന്നവൻ തൻെറ ഉപകാരിയോടു് ഒന്നു കലമ്പി നോക്കട്ടെ. അപ്പോൾ കാണാം, ഭാവം മാറുന്നതു്. "അവനു ഞാൻ എന്തെല്ലാം ചെയ്തുകൊടുത്തു! എന്നിട്ടു കണ്ടില്ലേ അവൻ നന്ദിയില്ലാതെ പ്രവർത്തിക്കുന്നതു് ?" എന്നു് അയാൾ പറഞ്ഞുപോകും. അതോടെ പൊളിയുമല്ലോ അയാളുടെ നിഷ്കാമഭാവം; ഒപ്പം ഒരു പക്ഷേ പ്രവൃത്തിയും. ഉദ്ദേശിച്ച ഫലം അന്യർക്കു കിട്ടിയില്ലെന്നു വന്നാൽ ലോകോപകാരകമായ പ്രവൃത്തി ചിലപ്പോൾ വേണ്ടെന്നു വെയ്ക്കാനും ഇടയുണ്ടു്. മേൽസൂചിപ്പിച്ച തരത്തിലുള്ള മൗഢ്യമോ, കർമ്മവിമുഖതയോ വരാതിരിക്കണമെങ്കിൽ കർമ്മയോഗത്തിന്നാശ്രയമായി സർവ്വാന്തര്യാമിയായ ഒരു ഈശ്വരനെ സാധകൻ അംഗീകരിച്ചു പ്രവർത്തിക്കണം. സമുദായത്തിൽ സാഹോദര്യം വളർത്താനും സത്പ്രവൃത്തികൾക്കു നിരന്തരപ്രചോദനം നേടാനും ഈശ്വരാസ്തിത്വബോധം ആവശ്യം തന്നെ. അതില്ലെങ്കിൽപ്പിന്നെ സത്യം, ധർമ്മം, ദയ, ദാനം മുതലായ സമാജകല്യാണകരങ്ങളായ ശ്ലാഘ്യഗുണങ്ങൾക്കു സ്ഥാനമെവിടെ ? അസത്യം, അസൂയ, കാമക്രോധങ്ങൾ മുതലായ സമാജദ്രോഹകാരികളായ ദുർഗ്ഗുണങ്ങളുടെ നിരസനമെങ്ങനെ സംഭവിക്കും ? മുത്തുമാലയിലെ മുത്തുകളെ ചേർത്തു നിർത്തുന്ന നൂലുപോലെ സർവ്വാന്തര്യാമിയായി വർത്തിച്ചുകൊണ്ടു് സ്നേഹൗദാര്യാദിഗുണങ്ങളിലൂടെ പ്രകടമായി ജനങ്ങളെ പരസ്പരമടുപ്പിക്കുന്ന ചൈതന്യമാണു് ഈശ്വരൻ അഥവാ പരമാത്മാവു്. സകല സദാചാരങ്ങൾക്കും പ്രേരകനും ആ പരമാത്മാവുതന്നെ. അതിനാൽ താനുൾപ്പെടുന്ന ലോകത്തിൽ ശാന്തിയും സമാധാനവും കൈയ്വരുത്താൻ ഈശ്വരാസ്തിത്വത്തെ അംഗീകരിക്കണം എന്നതു് എത്രയും യുക്തിസഹമാണു്. ലോകോപകാരകങ്ങളായ പ്രവൃത്തികൾ എന്തിനു ചെയ്യണം എന്നു ചോദിച്ചാൽ തൃപ്തികരമായ മറുപടി കിട്ടണമെങ്കിൽ, തന്നെയും അന്യരെയും ഒന്നിപ്പിക്കുന്ന ഈശ്വരസത്തയിൽ വിശ്വസിക്കണം. മനുഷ്യജന്മത്തിൻെറ പരമലക്ഷ്യമെന്തെന്നു് ഭാരതർഷികൾ നിർണ്ണയം ചെയ്തുവെച്ചിട്ടുണ്ടു്. അതിനെ ഈശ്വരസാക്ഷാത്കാരമെന്നോ, സത്യദർശനമെന്നോ, മുക്തിയെന്നോ, അദ്വൈതാനുഭൂതിയെന്നോ ഒക്കെ പല പദങ്ങൾകൊണ്ടു് വ്യവഹരിക്കുന്നുണ്ടെന്നു മാത്രം. മനുഷ്യരെല്ലാം ഈ ഒരേ ലക്ഷ്യത്തിലേയ്ക്കുതന്നെയാണു് പ്രയാണം ചെയ്യുന്നതും. കർമ്മയോഗികളും, ഭക്തിയോഗികളും, രാജയോഗികളും തങ്ങളുടെ

പരമലക്ഷ്യമായി ഈശ്വരനെത്തന്നെയാണ് അംഗീകരിച്ചിട്ടുള്ളതു്. സർവ്വജ്ഞനും, സർവ്വ ശക്തനും, സർവ്വവ്യാപിയുമാണ് ഈശ്വരൻ. സർവ്വവ്യാപിയായ ഈശ്വരൻതന്നെ സർവ്വാധിഷ്ഠാനവും. അതായതു് സമസ്തപ്രപഞ്ചത്തിൻെറയും നിലനില്പിനും ചേഷ്ടകൾക്കുമെല്ലാം അധിഷ്ഠാനം — നിമിത്തകാരണരൂപത്തിലും ഉപാദാനകാരണരൂപത്തിലും വിവർത്തകാരണരൂപത്തിലും പ്രകടമായി പ്രപഞ്ചത്തിനു് ഉണ്മകൊടുക്കുന്നചൈതന്യം – ഈശ്വരൻതന്നെ. അങ്ങനെയുള്ള ഈശ്വരനെ് നിരന്തരം സ്മരിച്ചുകൊണ്ടു സ്വധർമ്മാനുഷ്ഠാനം ചെയ്താൽ ആ അനുഷ്ഠാനത്തിനു മാററും, ലക്ഷ്യപ്രാപ്തിക്കു ത്വരയും കൂടും. അങ്ങനെ ലക്ഷ്യപ്രാപ്തി ക്ഷിപ്രസാദ്ധ്യമാക്കാനാണ് പരമാത്മസ്മരണയോടെ സ്വധർമ്മാനുഷ്ഠാനം ചെയ്യാൻ ഭഗവാൻ ഉപദേശിക്കുന്നതു്.

മനുഷ്യർ കാമക്രോധാദികളാൽ അഭിഹതരായിട്ടു് സ്വയാഥാത്മ്യമറിയാതെ രാഗദ്വേഷാദികളോടെ പ്രവൃത്തികളിലേർപ്പെട്ടു് ഉഴലുന്നു. ആത്മജ്ഞാനത്തെ മറയ്ക്കുന്ന ആന്തരികാവരണമാണു കാമവും ക്രോധവും. ഇവയാണു മനുഷ്യൻെറ അത്യന്തസമീപവർത്തികളായ പരമശത്രുക്കൾ. ഇവയ്ക്കിരിപ്പിടമാണു ശരീരേന്ദ്രിയാദികൾ. മനോബുദ്ധീന്ദ്രിയങ്ങളെ കാമക്രോധാദികൾ സ്വാധീനിച്ചാൽ പിന്നെ ജീവനു് അധോഗതിതന്നെ. അതിനാൽ സംസാരസാഗരത്തിലെ നക്രങ്ങളായ കാമക്രോധാദികളെ അകററാനായി ശരീരത്തിൽ വിവേകവൈരാഗ്യങ്ങളാകുന്ന മഞ്ഞൾ പുരട്ടണം. എന്നിട്ടു സംസാരസാഗരത്തിലിറങ്ങി ആഴിയുടെ അടിത്തട്ടുവരെ ചെന്നാൽ രത്നങ്ങൾ പെറുക്കിയെടുക്കാമെന്നാണ് ശ്രീരാമകൃഷ്ണദേവൻ ഉപദേശിക്കുന്നതു്. വിവേകവൈരാഗ്യങ്ങളുണ്ടെങ്കിൽ സംസാരസാഗരത്തെആനന്ദക്കടലായി മാററാം. അതിനുള്ള കൗശലമാണ് 'ഈശ്വരസ്മരണയോടെയുള്ള സ്വധർമ്മാനുഷ്ഠാനം.'

കാമക്രോധാദികൾക്കധിഷ്ഠാനമായ മനോബുദ്ധീന്ദ്രിയാദികൾ അത്യന്തം സൂക്ഷ്മങ്ങളാണ്. ഇവ അത്യന്താധുനികശാസ്ത്രീയോപകരണങ്ങൾക്കുപോലും അഗ്രാഹ്യമായ ശക്തിവിശേഷങ്ങളാണ്. അതിസൂക്ഷ്മങ്ങളായ ഇന്ദ്രിയങ്ങളുണ്ടെന്നു നാം അനുമാനിച്ചാണറിയുന്നതു്. ശ്രവണം, സ്പർശനം, രസനം, ഘ്രാണനം, എന്നീ ക്രിയകളെക്കൊണ്ടു നാം ശ്രോത്രാദീന്ദ്രിയങ്ങളെ അനുമിയ്ക്കുന്നു. ഈ ഇന്ദ്രിയങ്ങളും മനോവ്യാപാരമില്ലെങ്കിൽ നിശ്ചേഷ്ടം; ഉപയോഗഹീനം. അതുകൊണ്ടാണ് മനസ്സ് ഇന്ദ്രിയങ്ങളെക്കാൾ സൂക്ഷ്മമാണെന്നു പറയുന്നതു്. ആ മനസ്സിനെക്കാൾ സൂക്ഷ്മമാണ് ബുദ്ധി. ബുദ്ധികൊണ്ടു കാര്യാകാര്യചിന്ത ചെയ്തും യുക്തിവിചാരം ചെയ്തും നാം നിശ്ചയാത്മകമായ ഒരു തീരുമാനത്തിലെത്തുന്നുണ്ടു്. ഇവിടെ ബുദ്ധി വെറും ഒരു ഉപകരണം മാത്രം. അതിനെ ചേഷ്ടിപ്പിക്കുന്ന ഒരു ശക്തിവിശേഷം നമ്മിലുണ്ടു്. അഥവാ ആ ശക്തിവിശേഷമാണു നമ്മുടെ യഥാർത്ഥസത്തയായ ആത്മാവു്. ഈ ആത്മാവിനെ നിരന്തരം സ്മരിച്ചുകൊണ്ടിരുന്നാൽ സംസാരസാഗരത്തെ അപകടമയമാക്കുന്ന പരമശത്രുക്കളായ കാമക്രോധാദിനക്രങ്ങളെ നമ്മൾക്കു് ഒഴിവാക്കി സംസാരത്തെ ആനന്ദക്കമ്പോളമാക്കാം. അതിന്നു് ആത്മവിചാരത്തോടുകൂടിയ സ്വധർമ്മാനുഷ്ഠാനം അത്യന്തോപകാരകമാണ്.

ഈശ്വരസ്മരണ ഇന്ന തരത്തിലേ ആയിക്കൂടു എന്നില്ല. ഓരോരുവനും രുചിച്ച തരത്തിലും രൂപത്തിലും ഈശ്വരനെ സ്മരിക്കാം, ആരാധിക്കാം. ഏതു തരത്തിൽ ഭജിച്ചാലും അതിന്നനുരൂപമായി ഈശ്വരൻ ആരാധകനു പ്രത്യക്ഷമാകുന്നു. ചിലർ നശ്വരഫലം കൊതിച്ചു് ഈശ്വരനെ ഭജിക്കുന്നു. അവർക്കതു വളരെ വേഗം ലഭിക്കുന്നു. എന്നാൽ സച്ചിദാനന്ദസ്വരൂപിയായ ഈശ്വരനെ ആഗ്രഹിച്ചുകൊണ്ടു ഭജനം ചെയ്യുന്നവർ എത്രയോ ചുരുക്കം. അങ്ങനെയുള്ളവരിൽത്തന്നെ ആയിരത്തിലേ താനും പേരേ സിദ്ധിവരെ ഭജനം തുടരുന്നുമുള്ളു. അവർ മാത്രമേ കാമക്രോധാദികളെ പൂർണ്ണമായി അതിക്രമിക്കുന്നുള്ളു എന്നാണതിൽനിന്നു ഗ്രഹിയ്ക്കേണ്ടതു്. ഭയനിവൃത്തിയ്ക്കോ, തത്ത്വഗ്രഹണത്തിനോ, അർത്ഥലാഭത്തിനോ ആണ് സാധാരണജനങ്ങൾ ഈശ്വരനെ ഭജിക്കുക. എന്നാൽ ജ്ഞാനികളായ ഭക്തന്മാർ തങ്ങളുടെ ആത്മാവാണ് ഈശ്വരൻ എന്ന ബോധത്തോടെയാണ് ഈശ്വരഭജനം ചെയ്യുന്നതു്. ഈശ്വരഭജനം ചെയ്യുന്നു എന്ന കാരണത്താൽ എല്ലാവരും ശ്രേഷ്ഠന്മാരാണ്. എങ്കിലും ജ്ഞാനിയായ ഭക്തൻ സ്വാർത്ഥലേശംപോലുമി

ല്ലാതെ ഈശ്വരൻ ഭജനീയനായതുകൊണ്ടുമാത്രം ഭജനം ചെയ്യുന്ന എന്നതിനാൽ ഭക്തോത്തമനാണെന്നു ഭഗവദ്ഗീതയരുളുന്നു. എല്ലാത്തരം ഭക്തന്മാർക്കും ലക്ഷ്യപ്രാപ്തി സുകരമാക്കാൻ, തങ്ങളുടെ നിലനില്പിനു് അധിഷ്ഠാനഭൂതനായ ഈശ്വരനെ അനുസ്മരിച്ചുകൊണ്ടുള്ള സ്വധർമ്മാനുഷ്ഠാനം അത്യന്താപേക്ഷിതമാണു്.

രാജയോഗികൾ ചിത്തവൃത്തിനിരോധം മൂലം ഈശ്വരസാക്ഷാത്കാരത്തിനു യതിക്കുന്നവരാണു്. അവരുടെ സ്വധർമ്മം അഭ്യാസവൈരാഗ്യപൂർവ്വകമായ വൃത്തിനിരോധനയത്നമാണു്. ബുദ്ധീന്ദ്രിയാദികൾ തങ്ങളുടെ ഉപകരണങ്ങളാണെന്നു് അവർക്കു പൂർണ്ണബോധമുണ്ടു്. അതുകൊണ്ടാണു് ആ ഉപകരണങ്ങളെ സ്വായത്തമാക്കാൻ, ചൊല്പടിയ്ക്കു നിർത്താൻ, അവർ യത്നിയ്ക്കുന്നതും. അത്യന്തം ചഞ്ചലമായ ഇന്ദ്രിയാദികളെ സ്വാധീനത്തിലാക്കാൻ അവയ്ക്കു് ശ്രേഷ്ഠമായ ഒരാശ്രയം കാണിച്ചുകൊടുക്കേണ്ടതുണ്ടു്. ആ ആശ്രയമാണു് ആത്മാവു്. ജന്മാദി ഷഡ്ഭാവവികാരങ്ങളില്ലാത്തതും സച്ചിദാനന്ദസ്വരൂപവുമാകയാൽ ത്രികാലത്തിലും ഒരുപോലെ വർത്തിയ്ക്കുന്നതാണു് ആത്മാവു്. അതിനാൽ അതു് ഉത്തമമായ ആശ്രയവുമാണു്. മററു ഭൗതികവിഷയങ്ങളാണെങ്കിൽ അനുനിമിഷം ചലിച്ചുകൊണ്ടിരിയ്ക്കുന്നു; പരിണമിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ഇന്ദ്രിയാദികൾക്കാശ്രയമാക്കാൻ യുക്തങ്ങളല്ല. ഇങ്ങനെ രാജയോഗികൾക്കും, ആത്മാനുസ്മരണത്തോടെയുള്ള സ്വധർമ്മാചരണം അത്യന്തോപകാരകമെന്നു സ്പഷ്ടം.

ജ്ഞാനയോഗികൾക്കു് അദ്വൈതാത്മാനുഭൂതിയാണു ലക്ഷ്യം. താൻ നിത്യശുദ്ധബുദ്ധമുക്തസ്വഭാവനായ ആത്മാവാണെന്നു് ജ്ഞാനയോഗിയ്ക്കറിയാം. എങ്കിലും ഏതോ മായാവിലാസത്താൽ തനിയ്ക്കു് ബദ്ധനെപ്പോലെയാണു ലോകത്തിൽ കഴിയേണ്ടിവന്നിരിക്കുന്നതു്, എന്നാണയാൾ കാണുന്നതു്. ശാസ്ത്രവും യുക്തിയും ജ്ഞാനയോഗിയ്ക്കു വേണ്ട കരുത്തു നല്കുന്നു. ആത്മാവു് അജരനാണു്, അമരനാണു്, അമൃതനാണു്, അഭയനാണു് എന്നെല്ലാം ശാസ്ത്രം ഉദ്ഘോഷിക്കുന്നു. ആത്മവിചാരം ചെയ്യുമ്പോൾ, 'മനോബുദ്ധ്യഹങ്കാരചിത്താനി നാഹം ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ.... എന്നെല്ലാം വെളിവാകുന്നു. എങ്കിലും അതു് അപരോക്ഷാനുഭവത്തിൽ കൊണ്ടുവരാൻ ജ്ഞാനപഥഗാമിയ്ക്കും പ്രയത്നിയ്ക്കേണ്ടതുണ്ടു്. അയാൾക്കും ഇതാണെളുപ്പവഴി: ആത്മാനുസന്ധാനത്തോടെയുള്ള അഭ്യാസവൈരാഗ്യാദി സ്വധർമ്മാനുഷ്ഠാനം.

ലോകമംഗളമോ ആത്മമംഗളമോ ഏതു കാംക്ഷിച്ചു പ്രവർത്തിയ്ക്കുന്ന ആൾക്കും ആത്മാനുചിന്തനത്തോടെ ഉള്ള സ്വധർമ്മാചരണമാണു് ഉപായമെന്നു് മേല്പറഞ്ഞതിൽനിന്നു തെളിവായി. ലൗകികരായ ജനങ്ങൾക്കു് ഈ ഉപദേശം പ്രായോഗികമാണോ എന്നതാണൊരു പ്രശ്നം. അത്യന്തം പ്രായോഗികമാണെന്നാണു ശ്രീരാമകൃഷ്ണവചനം. കുട്ടികൾ ഒരു കൈയ്കൊണ്ടു് തൂണ പിടിച്ചു വട്ടം ചുററുന്നതുപോലെ മനസ്സുകൊണ്ടു് ഈശ്വരനെ പിടിച്ചുകൊണ്ടു് ലോകത്തിലെ കർമ്മങ്ങൾ ചെയ്യണം. ഒരു ധനികന്റെ ഗൃഹത്തിലെ ദാസിയെപ്പോലെ എന്നാണു് മറെറാരുദാഹരണം. ദാസി വെളുപ്പാൻകാലത്തെ ധനികന്റെ ഗൃഹത്തിൽ എത്തുന്നു. അന്തിയാവോളം കിണഞ്ഞു പണിയെടുക്കുന്നു. ധനികന്റെ വീടും ബന്ധുക്കളെല്ലാം തന്റേതുതന്നെ എന്നവൾ അഭിമാനിക്കുന്നു. ധനികന്റെ കുഞ്ഞിനെ 'എന്റെ കുഞ്ഞു്, എന്റെ ഹരി' എന്നെല്ലാം പറഞ്ഞു് അവൾ ഓമനിക്കുന്നു. എങ്കിലും തന്റെ അന്തരംഗത്തിൽ അവൾക്കറിയാം തന്റെ ഓമനപ്പൈതൽ തന്റെ മാടത്തിലാണെന്നു്. അവളുടെ മനസ്സു്, പകലുമുഴുവൻ അത്യന്തം ആയാസകരങ്ങളായ പ്രവൃത്തിയെടുക്കുമ്പോഴും, തന്റെ ഓമനപ്പൈതലിലായിരിയ്ക്കും. എങ്കിലും തന്റെ കടമയ്ക്കു യാതൊരു കോട്ടവും അവൾ വരുത്തുകയില്ല. ഇതുപോലെ വേണം നിത്യസുഖസ്വരൂപമായ ഈശ്വരദർശനം കൊതിയ്ക്കുന്നവരും ജീവിയ്ക്കാൻ. അത്യന്തം വിക്ഷേപകരങ്ങളായ ലോകകാര്യങ്ങൾ ചെയ്യുമ്പോഴും തന്റെ സ്ഥാനം ഇതല്ല, അതു് ഈശ്വരപാദത്തിലാണു്, ഈശ്വരനാണു തന്റെ സർവ്വസ്വവും എന്ന ബോധം നിരന്തരം വെച്ചു പുലർത്തണം. അവലിടിക്കാരത്തിയുടേതാണു് ശ്രീരാമകൃഷ്ണദേവൻ പറയുന്ന മറെറാരു ഉദാഹരണം. അവിലിടിക്കാരത്തി കുഞ്ഞിനമ്മിഞ്ഞ കൊടുത്തു

കൊണ്ടു് ഉരലിലെ നെല്ലിളക്കിക്കൊടുക്കുന്നു. പററുപടിക്കാരോടു് അവലിനു വില പേശുന്നു. അവലിന്റെ നന്മ പറഞ്ഞു ഫലിപ്പിയ്ക്കുന്നു. ഇതെല്ലാം ചെയ്യുന്നതിനിടയ്ക്കും അവളുടെ മനസ്സു് ഉരലിൽ നിരന്തരം പതിച്ചുകൊണ്ടിരിക്കുന്ന ഉലക്കയിലുണ്ടായിരിയ്ക്കും. അല്ലെങ്കിലവളുടെ കയ്യു് ചതഞ്ഞു ചമ്മന്തിയായതുതന്നെ. ഇതുപോലെ സകല പ്രവൃത്തികളും അത്യന്തം ഉത്സാഹത്തോടും ശ്രദ്ധയോടും ചെയ്യുമ്പോഴും നമ്മുടെ മനസ്സു് ഈശ്വരസ്മരണയിൽ ഏർപ്പെട്ടണം. അതല്ലെങ്കിൽ കാലമുസലം നമ്മെ ഹനിച്ചുകളയും. ശാസ്ത്രകാരന്മാർക്കും കൃഷീവലന്മാർക്കും, വ്യവസായികൾക്കും എന്നു വേണ്ട സകലർക്കും ഒരുപോലെ അനുഷ്ഠിയ്ക്കാവുന്നതും ലോകമംഗളത്തിനു വഴിതെളിയിയ്ക്കുന്നതുമാണു് ഈ ഭഗവദുപദേശം: 'മാമനുസ്മര യുദ്ധ്യ ച.'

---

# ശ്രീമദ്ഭഗവദ്ഗീതാമാർഗ്ഗപ്രവേശികാ 1

## ശ്രീ വിമലാനന്ദസ്വാമികൾ

### ആമുഖം

വൈദികധർമ്മം, ബൗദ്ധമതം, ക്രൈസ്തവമതം, ഇസ്ലാം എന്നിവ നാലുമാണു് പഴക്കംകൊണ്ടും വ്യാപ്തികൊണ്ടും ലോകത്തിലെ നാലു സുപ്രസിദ്ധ മതവിഭാഗങ്ങൾ. വേദം, പിടകങ്ങൾ, ബൈബിൾ, ഖുറാൻ എന്ന നാലു മഹാഗ്രന്ഥങ്ങളാണു് ഈ മതങ്ങളെ വളർത്തി നിലനിർത്തിയിട്ടുള്ളതു്. വേദത്തിൽ വിശ്വാസമില്ലാത്ത ഹിന്ദു നാസ്തികനാണു്. ബുദ്ധൻ, ധർമ്മം, സംഘം എന്ന ത്രിരത്നങ്ങളെ ശരണം പ്രാപിക്കാത്ത ഒരാൾ ബുദ്ധമതക്കാരനാവുകയില്ല. ത്രിരത്നങ്ങളിൽ രണ്ടാമത്തേതായ ധർമ്മത്തെ പിടകഗ്രന്ഥങ്ങൾ പ്രതിനിധാനം ചെയ്യുന്നു. ബൈബിളിന്റെ ദിവ്യത്വവും ആധികാരികതയും സമ്മതിക്കാത്ത ഒരാൾക്കു് ക്രിസ്തുമതത്തിൽ സ്ഥാനമില്ല. ദൈവത്തിൽനിന്നും മഹമ്മദുനബിക്കു ലഭിച്ച ഖുറാനിൽ പ്രാമാണ്യബുദ്ധിയില്ലാത്തവനാകട്ടെ ഒരു യഥാർത്ഥ മുസ്ലീമും ആവുകയില്ല. നിഷ്ഠയുള്ള വൈദികരോ ബുദ്ധമതാവലംബികളോ ക്രൈസ്തവരോ മുഹമ്മദീയരോ അവരവരുടെ ദിവ്യഗ്രന്ഥങ്ങൾ വെറും ഒരു പുസ്തകമെഴുത്തുകാരന്റെ കൃതിയാണെന്നു് നിനയ്ക്കുന്നവരല്ല. അവരുടെ സർവ്വശ്രേയസ്സിനും ഹേതുവായിത്തീരാവുന്ന ഒരു അലൗകികമായ ശക്തി അവയ്ക്കുണ്ടെന്നു് അവർ ദൃഢമായി വിശ്വസിക്കുന്നു. ഈ വിശ്വാസത്തിന്റെ ഫലമായി അനവധി ശ്രദ്ധാലുക്കൾ അതതുമാർഗ്ഗത്തിലൂടെ ശ്രേയസ്സു പ്രാപിച്ചിട്ടുണ്ടെന്നുള്ള വസ്തുത പരക്കെ ബോദ്ധ്യമാണു്. എല്ലാ മതങ്ങളും ഉണ്ടായിട്ടുള്ളതു് അതതിന്റെ അനുയായികളെ ധാർമ്മികമായും ആദ്ധ്യാത്മികമായും ഉയർത്തുന്നതിനുവേണ്ടിത്തന്നെയാണു്. വാസനയും രുചിയും താല്പര്യവും പോലെ അതതു മതങ്ങൾ ജനങ്ങളുടെ ഇടയിൽ വളർത്തിയിട്ടുള്ളവയാകയാൽ ഈശ്വരപ്രാപ്തിക്കുവേണ്ടി സർവ്വാത്മനാ പ്രവർത്തിക്കുന്നവർ ഇതരമതങ്ങളെ നശിപ്പിക്കുന്നതിനു് ഒരുമ്പെടുന്നതല്ല. അറിവുള്ളവർ, ഒരു പ്രത്യേകതരത്തിലുള്ള താല്പര്യക്കാരുടെ ആവശ്യത്തിനുവേണ്ടി ഏതെങ്കിലും ഒരു വഴി ചൂണ്ടിക്കാണിക്കുമ്പോൾ അതിനു ചേരാത്ത മറെറാരംശത്തെ നിരൂപിക്കുന്നതു്, ആ മാർഗ്ഗത്തിലെ അനുയായികൾക്കു് ബോധദാർഢ്യം ഉണ്ടാക്കുന്നതിനുവേണ്ടിയല്ലാതെ, മറെറാരു ശ്രേയസ്കരമായ പദ്ധതിയെ എതിർത്തു നശിപ്പിക്കണമെന്ന ഉദ്ദേശത്തോടുകൂടിയല്ല.

വിശാലമായ ഈ നോട്ടം വൈദികധർമ്മത്തിന്റെ വികാസചരിത്രത്തിൽ സ്പഷ്ടമാണു്. എല്ലാ മതങ്ങളുടെയും നിലനില്പിനും രഞ്ജിപ്പോടുകൂടിയുള്ള സഹപ്രവർത്തനത്തിനും ഈ വീക്ഷണം വേണ്ടതാണു്. അതതു മതങ്ങളിലെ മൂലതത്ത്വങ്ങളെ ദൃഢമായി അവലംബിച്ചുകൊണ്ടു് അനുയായികൾക്കു് ഉന്നതിപ്രാപിക്കുന്നതിന്നു്

ഈ വിശ്വാസം ശക്തി നൽകും. സ്വശാസ്ത്രത്തിലുള്ള ശ്രദ്ധകൂടാതെ ഒരു മതാന്ധയായിക്കും അതുവഴി ഉയരാൻ സാദ്ധ്യമല്ല ഈ വിധമുള്ള ശ്രദ്ധാസമ്പന്നനായ ഒരു സാധകൻ ഏതു വിധമാണ് ശ്രീമദ്ഭഗവദ്ഗീത എന്ന ഹൈന്ദവ ദിവ്യഗ്രന്ഥം കൈക്കൊള്ളകയും സ്വശ്രേയസ്സിനുവേണ്ടി ഉപയോഗിക്കുകയും വേണ്ടതെന്നു വിവരിക്കുകയാണ്, മേൽവരുന്ന ഖണ്ഡികകളുടെ ഉദ്ദേശ്യം.

വൈദികധമ്മത്തിൻെറ മൂലഖനി ശ്രുതി എന്ന നാമധേയം ഉള്ള വേദരാശിയാണ്. ശ്രുതിയുടെ ശിരസ്സാണ് ഉപനിഷത്തുകൾ എന്നും വേദാന്തം എന്നും അറിയപ്പെടുന്ന നിഗമാവസാനം അഥവാ വേദത്തിൻെറ ഒടുവിലത്തെ തീരുമാനം. വേദം മുഴവൻകൂടി താങ്ങുന്ന താല്പയ്യം എന്താണ് എന്ന ചോദ്യത്തിനു് ഉത്തരം ഉപനിഷത്തു് അല്ലെങ്കിൽ ബ്രഹ്മവിദ്യ എന്നു് വേദാചാര്യന്മാർ നിണ്ണയിച്ചിരിക്കുന്നു. ഭഗവദ്ഗീതയുടെ ഉള്ളടക്കവും ഉപനിഷത്തുകൾ വണ്ണിക്കുന്ന ബ്രഹ്മവിദ്യതന്നെ. ഉപനിഷത്തുകളെയെല്ലാം പശുക്കളായി കല്പിക്കുന്ന പക്ഷം അവയിൽനിന്നും ശ്രീകൃഷ്ണഭഗവാൻ അജ്ജുനനെ കന്നുകുട്ടിയുടെ സ്ഥാനത്തുവെച്ച് കറന്നെടുത്ത പാലാണ് ഗീതയെന്നു പറയപ്പെടുന്നു. അഖില വേദാന്തസവ്വസ്വമാണ് ശ്രീമദ്ഭഗവദ്ഗീത എന്നു് ഈ വിവരണം വ്യക്തമാക്കുന്നു. നിത്യമായ വേദം ഋഷികളുടെ ഹൃദയത്തിൽ അനുഭവരൂപത്തിൽ പൊലിഞ്ഞു് മന്ത്രശബ്ദങ്ങൾ വഴിയായി നിഗ്ഗമിച്ചു എന്നാണ് സ്മൃതികൾ വണ്ണിക്കുന്നതു്. ഈശ്വരനല്ലാതെ മറെറാരു വസ്തുവും നിത്യമല്ലായ്കയാൽ നിത്യനായ ഈശ്വരനിൽ നിന്നും നിഃശ്വാസംപോലെ അനായാസേന ഋഷികൾ മുഖാന്തിരം പുറമേ വന്ന ശ്രുതി ഈശ്വരതുല്യം പൂജാഹമാണെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നു. ഭഗവദ്ഗീത ഈശ്വരൻെറ അവതാരമായ ശ്രീകൃഷ്ണൻെറ മുഖകമലത്തിൽ നിന്നും പുറപ്പെട്ടിട്ടുള്ളതാകയാൽ വേദതുല്യമായി ആസ്തികജനങ്ങൾ ശ്രദ്ധാപൂവ്വം സ്വീകരിക്കുന്നു.

മഹാഭാരതത്തിൻെറ ഒരംശം ആയ ഭഗവദ്ഗീതയ്ക്കു് സ്മൃതിയെപ്പോലെതന്നെയുള്ള പ്രാമാണ്യതയേ ഉള്ളൂ എന്നിരുന്നാലും പ്രതിപാദ്യ വിഷയത്തിൻെറ സ്വരൂപം കൊണ്ടും ഭഗവദ്വചനം എന്ന സവിശേഷത ഉള്ളതുകൊണ്ടും ആണ് ഗീത വേദതുല്യമായിട്ടു ഗണിക്കപ്പെടുന്നതു്. അങ്ങനെയാണ് പ്രസ്ഥാനത്രയത്തിൻെറ കൂട്ടത്തിൽ സ്മൃതിപ്രസ്ഥാനത്തെ പ്രതിനിധാനം ചെയ്യുന്ന ഭഗവദ്ഗീതയ്ക്കു് വേദതുല്യമായ പൂജ്യത സിദ്ധിച്ചതു്. ഗീതയുടെ ഈ മഹത്ത്വം ശ്രദ്ധാപൂവ്വം സ്വീകരിച്ചു കൊണ്ടാണ് കഴിഞ്ഞ രണ്ടായിരം കൊല്ലത്തോളം സനാതനധമ്മവിശ്വാസികൾ ഈ ദിവ്യഗ്രന്ഥം ഉപയോഗിച്ചിട്ടുള്ളതു്. ആദ്ധ്യാത്മികമായ പ്രചോദനവും പുണ്യഫലപ്രാപ്തിയും അഭിലഷിക്കുന്നവർ ഗീതയെ കാവ്യമയമായ ഒരു ദശനഗ്രന്ഥമെന്നോ, മഹാഭാരതത്തിലെ ഉയന്നു നിൽക്കുന്ന ഒരു കഥാനകം എന്നോ, അലസന്മാരിൽ കത്തവ്യനിഷ്ഠ ഉണ്ടാക്കാനുള്ള നീതിസൂത്രമെന്നോ, കാപിലകാണാദപാതഞ്ജലദശനങ്ങളുടെ പദാത്ഥങ്ങളിൽനിന്നും പെറുക്കി അടുക്കി എടുത്ത ഒരു ദശനസംഗ്രഹമെന്നോ കാണാതെ, മേൽ വിവരിച്ച ആസ്തികദൃഷ്ടിയോടെ വീക്ഷിക്കുകയായിരിക്കും അവക്കു് ശ്രേയസ്കരമായിത്തീരുക. ശുഷ്കതക്കവും ചാവാകയുക്തികളും കൊണ്ടു ഗീതയെ സമീപിക്കുന്നവക്കു പ്രത്യേക ലാഭമൊന്നും സിദ്ധിക്കുന്നതല്ല.

പാശ്ചാത്യശാസ്ത്രങ്ങളുടെ പല കൈ മാറി വരുന്ന ആപാതജ്ഞാനം മാത്രം സവാത്ഥസാധകമെന്നു കരുതി ലൗകികയുക്തികളെക്കൊണ്ടു് വേദശാസ്ത്രപുരാണാദികളെ നിരൂപണം ചെയ്യാനുള്ള വെമ്പൽ അഭ്യസ്തവിദ്യരായ ഹിന്ദുക്കൾക്കു് ഉള്ളയത്ര ബൈബിളും ഖുറാനും കൈകാര്യം ചെയ്യുന്നവക്കു് ഉള്ളതായി അറിവില്ല. ആ മതഗ്രന്ഥങ്ങളുടെ ഗവേഷണാത്മകങ്ങളായ അപഗ്രഥനങ്ങളും നിരീക്ഷണങ്ങളും ചരിത്രവിദഗ്ദ്ധന്മാരുടെ ഇടയിൽ യൂറോപ്പിലും മററും ഉണ്ടായിട്ടുണ്ടെങ്കിലും അവ ഇന്നും ബഹുജനങ്ങൾക്കു് ദൃഷ്പ്രാപമായ സംരക്ഷണ ഗ്രന്ഥശാലകളുടെ കൈകാര്യം അധികമില്ലാത്ത അലമാരകളിൽ മാത്രമേ കാണാൻ കഴിയൂ. സനാതനധമ്മത്തിലെ പൂജ്യഗ്രന്ഥങ്ങളാകട്ടെ നാടോടിപത്രികകളിൽപ്പോലും ആക്കും ഇഷ്ടം പോലെ നിരൂപണം ചെയ്യാൻ കഴിയുന്ന നിലയിൽ കാണപ്പെടുന്നതിനെപ്പററി 'ഹിന്ദുക്കളുടെ ദുരദൃഷ്ടം' എന്നല്ലാതെ എന്താണു പറയുക. പത്രാധിപക്കു പ്രസിദ്ധപ്പെടുത്താൻ കിട്ടിയ

പ്രബന്ധം പോലെയോ, വക്കീലിനു കേസു വാദിക്കാൻ ലഭിച്ച തെളിവുപോലെയോ, വിദ്യാൎത്ഥിയുടെ പ്രാപ്തി നിൎണ്ണയിക്കാൻ വേണ്ടി അദ്ധ്യാപകൻ പരിശോധിക്കുന്ന ഉത്തരക്കടലാസുകൾ പോലെയോ, ഗ്രന്ഥകാരന്മാരുടെ വിലയിരുത്തുവാൻ വേണ്ടി നിരൂപകന്മാർ അവരുടെ കൃതികൾ പരിശോധിക്കുന്നതുപോലെയോ ഉള്ള മനോഭാവവും വെച്ചുകൊണ്ടു് ഗീത പഠിക്കുന്നതു്, പ്രാചീനകവിയുടെ ''സൎവ്വം ചോദരപൂരണസ്യ നടനം ന ശ്രേയസഃ സാധനം'' എന്ന വരിയാണു് ഓൎമ്മിപ്പിക്കുന്നതു്. ആത്മഗുണമോ ആന്തരസംസ്കാരമോ ചിത്തശുദ്ധിയോ മനഃശാന്തിയോ തെല്ലും ഉളവാക്കാൻ അതു സഹായിക്കുകയില്ല. സാമ്പ്രദായികമായ ഗീതാഭ്യസനരീതി ഇതിൽനിന്നും അത്യന്തം വിരുദ്ധമാണെന്നു് ക്രമേണ വ്യക്തമാകും.

ഒരു പുത്രന്റെ മനസ്സിൽ, മാതാപിതാക്കൾ തന്നെ സംരക്ഷിക്കുമെന്ന വിശ്വാസവും അവരിൽനിന്നും ശ്രേയസ്സല്ലാതെ തനിക്കു് അനിഷ്ടമുണ്ടാകുകയില്ല എന്ന ദൃഢബോധവും, തൽഫലമായി അവരോടു് ഉണ്ടാകുന്ന സ്നേഹവും, തൎക്കയുക്തികൾ കൂടാതെതന്നെ നൈസൎഗ്ഗികമായി ഉളവാകുന്നു. ജനനീജനകന്മാരുടെ പൂൎവ്വചരിത്രത്തെപ്പററിയും കുറവുകളെപ്പററിയും സൗന്ദര്യക്കേടിനെപ്പററിയും മററുമുള്ള ചിന്തകൾ ദുസ്സംസൎഗ്ഗംകൊണ്ടല്ലാതെ മക്കളിൽ സാധാരണയായി ഉണ്ടാകാറില്ല. സന്താനങ്ങളുടെ ദൃഷ്ടിയിൽ മാതാപിതാക്കളിൽ അന്യർ കാണുന്ന ദോഷങ്ങൾ പോലും ഒരിക്കലും തെളിയുന്നതല്ല. അതുപോലെതന്നെ സ്വസന്താനങ്ങളും മാതാപിതാക്കൾക്കു് വാത്സല്യപാത്രങ്ങളായി ത്തീരുന്നു. പെററവരുടെയും ഉററവരുടെയും ന്യൂനതകൾ മാത്രം കാണുന്ന സ്വഭാവം അവ ചൂണ്ടിക്കാണിച്ചുകൊടുക്കുന്നവരുടെ ഇടയിൽ കഴിക്കുന്നതിനു നിബ്ബന്ധനായിട്ടുള്ള പുത്രനോ പുത്രിക്കോ മാത്രമേ കാണുകയുള്ളു. പിതൃമാതൃസംബന്ധത്തിൽനിന്നും കൈവരുത്തേണ്ട ഒരു ശ്രേയസ്സും ലഭിക്കാതെ അവർ ഉഴലുന്നു. ഗീതയെ മാതാവായി ഗണിച്ചു് മാതൃശുശ്രൂഷാഫലം ലഭിക്കാൻ ആശിക്കുന്നവരും ഈ സംഗതി മറക്കുവാൻ പാടുള്ളതല്ല.

അനുഭവപൎയ്യവസായിയായ അറിവു മാത്രമേ പരമാൎത്ഥമാകയുള്ളു. ഒരു ശ്രേഷ്ഠമായ ഗ്രന്ഥത്തിന്റെ വിഷയം സമ്പൂൎണ്ണം ഗ്രഹിച്ചാലും ചിരപരിചയം കൊണ്ടേ അതു കുറെയെങ്കിലും സ്വാനുഭവമാകയുള്ളു. വിഷയത്തെപ്പററിയുള്ള പൂൎണ്ണബോധം ഉണ്ടാകുന്നതിനു പിന്നെയും പിന്നെയും മനനം ചെയ്യേണ്ട ആവശ്യകതയുണ്ടു്. ഗ്രന്ഥങ്ങളെല്ലാംതന്നെ കാതുകൊണ്ടു് കേട്ടോ കണ്ണുകൊണ്ടു വായിച്ചോ ക്രമേണ മനസ്സിലാക്കേണ്ടുന്ന വാചകസമൂഹങ്ങളാണു്. ഗ്രന്ഥം പ്രതിപാദകവും വിഷയം പ്രതിപാദ്യവും ആണെന്നുള്ള വസ്തുത മറന്നുകളയാൻ ഇടയുണ്ടു്. ഇന്ന വിഷയമാണു പ്രതിപാദിക്കുവാൻ പോകുന്നതു് എന്നു് പ്രതിജ്ഞ ചെയ്തിട്ടു്, മറെറാന്നു പ്രതിപാദിക്കുമ്പോൾ പ്രതിപാദ്യപ്രതിപാദകസംബന്ധം പോകുന്നു. ഒരു മനുഷ്യൻ കായംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും ചെയ്യുന്ന പ്രവൃത്തികളും അവയുടെ ഫലവുമാണു് സാധാരണയായി അന്യൎക്കു പ്രയോജനമാകുന്നതും അയാളിലേയ്ക്കു് അന്യരെ ആകൎഷിക്കുന്നതും. ഒരാളുടെ ത്വക്കു്, ചൎമ്മം, രുധിരം മാംസം, അസ്ഥി, മജ്ജാദികൾ ഇവ നേരിട്ടു് മറെറാരാളെ ആകൎഷിക്കുന്നില്ല. എങ്കിലും അവയുടെ മാദ്ധ്യമമില്ലാതെ വിചാരങ്ങളും പ്രവൃത്തികളും അന്യരിലേയ്ക്കു് സംക്രമിക്കുന്നതല്ല. അതുകൊണ്ടു് ഒരു മനുഷ്യൻ സശരീരനായിത്തന്നെ മാത്രമേ മറെറാരാളെ സഹായിക്കുകയുള്ളു. ഇതുപോലെതന്നെ ഒരു ഗ്രന്ഥത്തിന്റെ അനുഭവപൎയ്യന്തമുള്ള പ്രതിപാദ്യവിഷയം മാത്രമാണു് അതിന്റെ ജീവകല എന്നിരുന്നാലും, അതു് ആശ്രയിച്ചിരിക്കുന്ന ശബ്ദങ്ങളും വളരെ പ്രധാനങ്ങൾതന്നെയാണു്.

ഈ തത്ത്വം മനസ്സിൽവെച്ചുകൊണ്ടാണു് മുമ്പുള്ള ആചാര്യന്മാർ അക്ഷരഗ്രഹണം കൂടാതെ പദബോധം ഉണ്ടാകുകയില്ലെന്നും, പദങ്ങളുടെ അൎത്ഥം അറിയാതെ വാക്യബോധം ഉളവാകുന്നതല്ലെന്നും എടുത്തു പറഞ്ഞിട്ടുള്ളതു്. അജ്ഞന്മാരെക്കാൾ ഏടുകളിൽ എഴുതി സൂക്ഷിക്കുന്നവരും, അവരെക്കാൾ അതിലെ വാക്യങ്ങൾ ഓൎമ്മ വെയ്ക്കുന്നവരും, വാക്യങ്ങൾ മാത്രം ധരിച്ചിട്ടുള്ളവരെക്കാൾ അൎത്ഥബോധം ഉള്ളവരും, അവരെക്കാൾ പൊരുൾ അറിഞ്ഞു് അനുഷ്ഠി

ക്കുന്നവരും ശ്രേഷ്ഠന്മാരാണ്. യജമാനനെ ഇഷ്ടപ്പെടുന്നവൻ യജമാനൻെറ വിഭവങ്ങളെയും കാത്തുരക്ഷിക്കാതെയിരിക്കുകയില്ല. ഗീതയിലേയോ അതുപോലെയുള്ള ഇതര പവിത്ര ഗ്രന്ഥങ്ങളിലേയോ പരമമംഗളമായ പ്രതിപാദ്യവിഷയം പോററുന്നവർ അതിലെ വാക്യങ്ങളെയും അവ എഴുതിയിട്ടുള്ള ഏടുകളെയും ശ്രദ്ധയോടുകൂടി കാത്തുകൊള്ളാതിരിക്കുകയില്ല.

പുസ്തകം പൂജയേദ്യസ്തു ശ്രദ്ധയാ പരയാ മുദാ
സോഽപി മംഗളമാപ്നോതി ഇഹാമുത്ര പരാം ഗതിം.

എന്നുള്ള ഈ പുസ്തകപൂജാപ്രശംസ, ലക്ഷം ലക്ഷം പ്രതികൾ അച്ചടിച്ചു വിററ് ലാഭം എടുക്കണമെന്നു് വിചാരിക്കുന്നവർ, വെറും അസ്ഥാനാഭിനിവേശമാണെന്നു് കരുതിയേക്കാമെങ്കിലും ശ്ലോകം നിർമ്മിച്ച ജ്ഞാനലോഭിയുടെ കാലത്തു് ശ്രീരാമൻെറ പാദുക പൂജിച്ച ഭരതൻ ശ്രീരാമനെത്തന്നെ പാദുകയുടെ സ്ഥാനത്തു കണ്ടതുപോലെ, ഗ്രന്ഥപ്രതിപാദ്യമായ അനർഘവിഷയത്തിലുള്ള സത്കാരം, ഗ്രന്ഥരൂപത്തിലും കണ്ടിരിക്കണം. ഇക്കാലത്തും വിധിപ്രകാരം പുണ്യഗ്രന്ഥപാരായണം നടത്തുന്നവർ ദേഹശുദ്ധിയും സ്ഥലശുദ്ധിയും സമ്പാദിച്ച ശേഷം ഗ്രന്ഥം പീഠത്തിൽവെച്ചു് പുഷ്പംകൊണ്ടു് പൂജിച്ചു് നമസ്കരിച്ചശേഷം ഏകാഗ്രതയോടും വണക്കത്തോടും സ്വരഭംഗം വരുത്താതെയും അന്യവിഷയങ്ങളിൽ വിക്ഷേപം വർജ്ജിച്ചും പഠിക്കുന്നതു കാണാൻ കഴിയും.

ഗീതാഭ്യാസത്തിൽ ശ്രദ്ധയുള്ള ഒരാൾ ആദ്യംതന്നെ തനിക്കു സുലഭമായി വായിക്കാവുന്ന ലിപിയിലുള്ള ഒരു പുസ്തകം സമ്പാദിച്ചു ക്രമപ്രകാരം പാരായണം ആരംഭിക്കുകയാണു വേണ്ടതു്. മൂലം മാത്രമുള്ള ഗീതാപുസ്തകം എത്ര വേണമെങ്കിലും ഇക്കാലത്തു് സുലഭമാണ്. ഈവിധമുള്ള ഗ്രന്ഥങ്ങളിൽ ഗീതാശ്ലോകങ്ങൾക്കു പുറമേ ഗീതാപാരായണക്രമം, ഗീതാദ്ധ്യാനം, ഗീതാമാഹാത്മ്യം മുതലായ അനുബന്ധങ്ങൾ കാണാൻ കഴിയും. ഇവയെല്ലാം മൂല്യമില്ലെന്നു കരുതി തള്ളുകയാണു് ഇക്കാലത്തു പലരും ചെയ്യാറുള്ളതു്. അതുകൊണ്ടു് സമയലാഭം വലുതായിട്ടൊന്നുമുണ്ടാകുന്നില്ല എന്നു മാത്രമല്ല ഗീതാപാരായണത്തിനുള്ള മാനസികമായ സജ്ജീകരണം അത്രകണ്ടു് അപൂർണ്ണമാകുകയും ചെയ്യുന്നു. ഒരു വസ്തുവിലുള്ള പൂജ്യതാബുദ്ധിയാണു് അതിലേയ്ക്കു് നമ്മെ ആകർഷിക്കുന്നതു്. ആദ്ധ്യാത്മികമായ ഉന്നമനത്തിനു് ശ്രദ്ധ അഥവാ ഫലാഭിമുഖമായി പ്രവർത്തിക്കാനുള്ള വീര്യം ആദ്യംതന്നെ ഉണ്ടാകണമെന്നു് എല്ലാവരും ഘോഷിക്കാറുണ്ടു്. എന്നാൽ അതിൻെറ ഉല്പാദനം എങ്ങിനെയാണെന്നു ചോദിക്കുമ്പോൾ ചൂണ്ടിക്കാണിക്കാൻ പലർക്കും കഴിവില്ല. ഫലത്തെപ്പററി സന്ദേഹം ഉള്ളപ്പോൾ ആരംഭം സാദ്ധ്യമല്ല. ഇതരർക്കു് ഉണ്ടായിട്ടുള്ള വിജയവും സഫലതയുമാണു് ഒരു വിഷയത്തിൽ ഒരാൾക്കു് ശ്രദ്ധയുണ്ടാക്കുന്നതു്. ഫലം ഉണ്ടാകും എന്നുള്ള പ്രതിജ്ഞതന്നെയാണു് ഇതിനൊരു വഴിയെന്നു നാം നിത്യവും കാണുന്നു. ഒരു ജനത മഹിമപ്പെടുത്തുന്ന വസ്തുക്കൾ തഴച്ചുവളരുന്നു. നിന്ദിക്കുന്നവ വാടി കുന്തിക്കുന്നു. ഇതൊരു സാധാരണ തത്ത്വമാണ്. സ്തോത്രമാഹാത്മ്യവും തീർത്ഥമാഹാത്മ്യവും ക്ഷേത്രമാഹാത്മ്യവും മററും വർണ്ണിക്കുന്നതിനു കാരണവും ഇതുതന്നെയാണ്.

ബഹിർമുഖനായ മനുഷ്യൻ എപ്പോഴും ഫലത്തിലുള്ള ലോഭംകൊണ്ടേ പ്രവർത്തിക്കുകയുള്ളു; ലോഭേച്ഛയില്ലാത്തവൻ കല്പനകൊണ്ടു മാത്രം പണിയെടുക്കുകയില്ല. തൊഴുത്തു വിട്ടു് ഓടിയ പശുവിനെ പുല്ലു കാട്ടി വിളിച്ചു് സ്വസ്ഥാനത്തിൽ അടയ്ക്കുന്നതുപോലെ ബഹിർമുഖനായ മനുഷ്യനെ പ്രാപഞ്ചികരുചികളിൽ നിന്നും അല്പം പിൻതിരിപ്പിച്ചു്, ക്രമേണ പരമാർത്ഥവസ്തുവിലേയ്ക്കു് തിരിക്കുകയാണു് ഫലശ്രുതികളുടെ പ്രയോജനം. മാഹാത്മ്യവർണ്ണനം ഇങ്ങനെയൊക്കെയാണു്: ഗീതാധ്യാനം കൊണ്ടു്, പാപം പററാതെ ജലത്തിലെ താമരയിലപോലെ ലോകത്തിൽ ജീവിക്കാൻ കഴിയും. ഗീതാപ്രിയൻ മരണത്തിനുശേഷവും മനുഷ്യനായിത്തന്നെ ജനിക്കുമെന്നു മാത്രമല്ല ഗീതാഭ്യാസംമൂലം ജന്മാന്തരത്തിൽ മുക്തി അടയുകയും ചെയ്യും. എവിടെയാണോ ഗീതാപാഠം നടക്കുന്നതു് അവിടെ സർവ്വതീർത്ഥങ്ങളുടെയും ദേവതകളുടെയും ഋഷികളുടെയും യോഗികളുടെയും സാന്നിദ്ധ്യവും സഹകരണവും ഉണ്ടു്. ഭഗവാൻെറ നിലയം തന്നെയാണു ഗീത. മൂന്നു ലോകങ്ങളെയും ഭഗവാൻ പാലിക്കുന്നതു് ഗീത

യിൽനിന്നും കിട്ടുന്ന അറിവുകൊണ്ടാണ്. ചിദാനന്ദസ്വരൂപിയായ ശ്രീകൃഷ്ണൻ പ്രണവ പ്രതിപാദ്യമായ ബ്രഹ്മവിദ്യ ഗീതവഴിയായി അർജ്ജുനനെ പഠിപ്പിച്ചു. ചിത്തചാഞ്ചല്യം കൂടാതെ ദിവസവും ഗീതാപാരായണം ചെയ്താൽ ജ്ഞാനസിദ്ധി ഉണ്ടാകും. ഗീതാർത്ഥം നിത്യവും ധ്യാനിച്ചാൽ ജീവന്മുക്തി ലഭിക്കും. ഗീതാ പാരായണവും പ്രാണായാമവും ഭയശോക ങ്ങളെ നശിപ്പിക്കുന്നവയാണ്. നിത്യസ്നാനം കൊണ്ട് ശരീരത്തിൻെറ മാലിന്യമേ പോക യുള്ളൂ. ഒരിക്കൽ ഗീതയിൽ നിഷ്ണാതനായാൽ സംസാരരൂപമായ അഴുക്ക് പാടേ നീങ്ങും. ഗീതയ്ക്കു തുല്യം വേറെ ശാസ്ത്രമില്ല. ഗീത ഏതു വർണ്ണത്തിൽ പെട്ടവനും ഏതാശ്രമത്തെ അവ ലംബിച്ചവനും പഠിക്കാവുന്നതാണ്.

ബ്രഹ്മചാരി ദിവസവും ഗീത പഠിക്കണം. സംസാരബന്ധത്തിൽനിന്നും മോക്ഷം കാംക്ഷി ക്കുന്ന വാനപ്രസ്ഥനും സന്ന്യാസിയും സർവ്വദാ, ഗീതാമൃതം സേവിക്കണം. വിധവയും വന്ധ്യയും ഭാര്യ മരിച്ചവനും ദരിദ്രനും പുത്രനു ണ്ടാകാത്തവനും മൃതപുത്രനും രോഗാർത്തനും മററും പ്രതിദിനം ഗീതാപാഠം ചെയ്യുന്നപക്ഷം അഭയപ്രാപ്തിയും ഉത്തമഗതിയും ലഭിക്കും. ഭോഗവിരക്തിയും മോക്ഷപ്രീതിയും ഉണ്ടാവുക എന്നതു് ഗീതയുടെ പ്രത്യേകഗുണമാണ്. ഐഹികമായ അഭ്യുദയത്തിന്നു് ഗൃഹസ്ഥ ന്മാർക്കും മററും ഗീത വിധിക്കപ്പെട്ടിട്ടുണ്ട്. പതി നൊന്നാം അദ്ധ്യായത്തിലെ മുപ്പത്തിയാറാ മത്തെ ശ്ലോകം, ജപം, ഹോമം, അർച്ചനം ഇവ അനുഷ്ഠിക്കുമ്പോൾ രക്ഷോഹണമന്ത്രമായി പ്രയോഗിക്കുന്നതിനു് വിധിയുണ്ട്. ഒൻപതാം അദ്ധ്യായത്തിലെ ഇരുപതാം ശ്ലോകം നിത്യവും സാളഗ്രാമാർച്ചനത്തിനു് ഉപയോഗിക്കുന്ന വർക്കു് സമ്പത്സമൃദ്ധി ഉണ്ടാകും. പതിനഞ്ചാം അദ്ധ്യായത്തിലെ പതിന്നാലാമത്തെ ശ്ലോകം ഭോജനകാലത്തിൽ ഉച്ചരിക്കുന്നതുകൊണ്ടു് അജീർണ്ണനിവൃത്തി ഉണ്ടാകും. പതിനഞ്ചാം അദ്ധ്യായം മുഴുവൻതന്നെയും ശ്രാദ്ധകാലത്തിലും യതികൾക്കു ഭിക്ഷ നൽകുമ്പോഴും ഏകാദശ്യാ ദിപുണ്യദിവസങ്ങളിൽ അന്നദാനം ചെയ്യു മ്പോഴും ഉച്ചത്തിൽ ജപിക്കുന്നതു് അഭ്യുദയകര മാണ്. മരിക്കാൻ പോകുന്നവൻെറ വലത്തു ചെവിയിൽ ഗീതയിലെ ഒടുവിലത്തെ ശ്ലോകം ഉച്ചരിക്കണം. ഗീതാഭക്തന്മാർക്കു പലർക്കും ആദ്യഘട്ടത്തിൽ ഈ വിധമുള്ള പ്രേരക വചനങ്ങൾ ഉത്സാഹം കൊടുക്കാൻ ഇടയുള്ള തുകൊണ്ടു് മാഹാത്മ്യം പഠിക്കാതെ ഗീത പഠി ക്കരുതു് എന്നുകൂടി ഉല്ലേഖം ചെയ്തിരിക്കുന്നതു കാണാൻ കഴിയും. ഓരോരുത്തരുടെയും മാന സികമായ നിലപോലെയാണ് ഈ മാഹാ ത്മ്യശ്രവണം ഗീതയിൽ താല്പര്യം ഉളവാക്കു ന്നതു്.

ഗീതാപാഠംതന്നെ ഒരു പൂജയാണ്. സ്വാദ്ധ്യായയജ്ഞം എന്നു ഗീതയിൽ ഇതിനു പേർ പറയുന്നു. ഗീതാവസാനത്തിൽ ഭഗവാൻ ഈ വിധം അർജ്ജുനനോടു പറയുന്നു: തപസ്സോ, ഭക്തിയോ, കേൾക്കാൻ ആഗ്രഹമോ ഇല്ലാത്ത വർക്കു് ഈ ഗീതാശാസ്ത്രം പറഞ്ഞു കൊടുക്ക രുതു്. ഗീതാകർത്താവിൽ അസൂയ ഉള്ളവ നെയും ഒഴിവാക്കണം. ഭഗവദ്ഭക്തിയുള്ള വർക്കു് ഈ പരമരഹസ്യം ചൊല്ലിക്കൊടുക്കുന്ന വർ സംശയമെന്യേ ഭഗവാനെ പ്രാപിക്കും. ഭഗവാന്നു് പ്രിയം ചെയ്യുന്നവർ ആരുംതന്നെ ഈ ഭൂമിയിൽ അവനെക്കാൾ കേമനാകയില്ല. ധർമ്മസാരമായ കൃഷ്ണാർജ്ജുനസംവാദം അഭ്യ സിക്കുന്നവർ ജ്ഞാനയജ്ഞംകൊണ്ടു ഭഗവാനെ പൂജിക്കും. ഇങ്ങനെയാണ് ഗീതാകർത്താവു് വിചാരിക്കുന്നതു്. അസൂയ ഇല്ലാതെ ശ്രദ്ധ യോടുകൂടി ആരാണോ അടുത്തിരുന്നു കേൾക്കു ന്നതു് അവരും പുണ്യശാലികൾക്കുവേണ്ടി നിശ്ചയിച്ചിരിക്കുന്ന ലോകം പൂകും.

വേദമന്ത്രങ്ങൾ വിനിയോഗിക്കുമ്പോൾ അവയുടെ ഋഷി, ഛന്ദസ്സ്, ദേവത ഇവ ആദ്യം തന്നെ ഉച്ചരിക്കാത്തപക്ഷം മന്ത്രം നിർവീര്യ മായിത്തീരുമെന്നു് വൈദികഗ്രന്ഥങ്ങളിൽ നിർദേശിച്ചിട്ടുള്ളതനുസരിച്ചു് പൗരാണിക മന്ത്രങ്ങളിലും ഈ വ്യവസ്ഥ ഉണ്ടായി. അങ്ങനെ ശ്രീമദ്ഭഗവദ്ഗീതയെ എഴുനൂറു ശ്ലോകങ്ങൾ ഉൾക്കൊള്ളുന്ന പല പുഷ്പങ്ങളോടു കൂടിയ ഒരു മാലപോലെ ദീർഘമായ ഒരു മന്ത്ര മായി കരുതി വ്യാസഭഗവാനെ അതിൻെറ ഋഷിയായും പ്രായികമായ അനുഷ്ടുപ്പ് അതിൻെറ ഛന്ദസ്സായും പരമാത്മാവായ ശ്രീകൃഷ്ണഭഗവാനെ ദേവതയായും ആദരിച്ചു് ഗീതാദ്ധ്യയനരൂപമായ യജ്ഞം ആരംഭിക്കുന്നു.

ബീജത്തിൽ അടങ്ങിയിരിക്കുന്ന ശക്തി യാണല്ലോ വൃക്ഷരൂപത്തിൽ പരിണമിക്കു ന്നതു്. ആദ്യം അതു മുളയായി പ്രത്യക്ഷപ്പെട്ടു് പിന്നീടു് മരമായിത്തീരുന്നു. മന്ത്രങ്ങളിൽ അടങ്ങിയിരിക്കുന്ന ബീജശക്തിയും ദേവതാ ചൈതന്യമായി മുളച്ചു് തത്ത്വസാക്ഷാത്കാര പര്യന്തം വളരുന്നു. ഗീതയെ സംബന്ധിച്ചേട ത്തോളം രണ്ടാമദ്ധ്യായത്തിലെ പതിനൊന്നാം ശ്ലോകം പൂർവ്വാർദ്ധത്തിൽ വിതച്ച ബീജമാണു്, പതിനെട്ടാം അദ്ധ്യായത്തിലെ അറുപത്തി ആറാം ശ്ലോകത്തിന്റെ പൂർവ്വാർദ്ധത്തിൽ സൂചി പ്പിക്കുന്ന ശക്തിമൂലം മുളച്ചു്, ഉത്തരാർദ്ധത്തിൽ സൂചിപ്പിക്കുന്ന സർവ്വപാപക്ഷയഹേതുവായി ത്തീരുന്ന മുളയായി വളന്നു്, മുക്തിരൂപമായ ഫലത്തിൽ പര്യവസാനിക്കുന്നതു്. ഋഷി, ഛന്ദസ്സു്, ദേവത എന്നിവ സ്മരിക്കുന്നതു പോലെതന്നെ ഗീതാമാലാമന്ത്രത്തിന്റെ ബീജം, ശക്തി, കീലകം, എന്നിവയുടെ സ്മര ണയും പാരായണപൂർത്തിക്കു് ആവശ്യമാണു്. ഋഷി, ഛന്ദസ്സു്, ദേവത ഇവയുടെ സ്മരണം കൊണ്ടു് ആത്മശുദ്ധിയും ബീജം, ശക്തി, കീലകം ഇവയെപ്പററി ഓക്കുന്നതുകൊണ്ടു് അന്തഃകരണശുദ്ധിയും കരന്യാസംകൊണ്ടു് കരശുദ്ധിയും ഉണ്ടാകുന്നു. ശുദ്ധമല്ലാത്ത കൈയു് കൊണ്ടു് ഒരു കൃത്യവും ചെയ്യാൻ പാടില്ല. ഇവിടെ പറയുന്ന താന്ത്രികമായ കരശുദ്ധി ഇപ്രകാരമാണു്. ആദ്യംതന്നെ ചൂണ്ടുവിര ലിന്റെ അഗ്രംകൊണ്ടു് പെരുവിരലിന്റെ അഗ്രം സ്പർശിച്ചശേഷം രണ്ടു കൈയ്യിന്റെയും രണ്ടാമത്തേതുമുതൽ അഞ്ചാമത്തേതുവരെയുള്ള വിരലുകളുടെ അഗ്രങ്ങളെ പെരുവിരലിന്റെ അഗ്രംകൊണ്ടു സ്പർശിക്കുക. ഇങ്ങനെ അഞ്ചു പ്രാവശ്യം സ്പർശിക്കുമ്പോഴും ഓരോ സംയോഗ ത്തിനും സമമായി ഗീതയിലെ അഞ്ചു് ശ്ലോകാർദ്ധങ്ങളും ഉച്ചരിക്കാൻ വിധിച്ചിരി ക്കുന്നു. ഒടുവിൽ അകംകൈയും പുറംകൈയും ഒന്നിന്റെ പുറമേ ഒന്നു ചുററി ''കരതലകര പൃഷ്ഠാഭ്യാം നമഃ'' എന്നു് നമസ്കാരം പറയുന്നു. ഈ ന്യാസക്രിയകൊണ്ടു് ഉണ്ടായ അദൃഷ്ടമായ ഒരു പവിത്രത അടുത്തു ചെയ്യേണ്ട കർമ്മത്തിനു് യോഗ്യത ഉണ്ടാക്കുന്നു. യജുർവേദത്തിലെ ഒരു മന്ത്രം ഇപ്രകാരം പറയുന്നു: എന്റെ കൈകരം എല്ലാ ശ്രേയസ്സുകരംക്കും അധികമധികം ഇരി പ്പിടം ആണു്. എല്ലാ രോഗങ്ങരംക്കും മരു ന്നാണു്. എന്തുകൊണ്ടെന്നാൽ ഭഗവത്പ്രതീക ങ്ങളെ തൊട്ടു പൂജിക്കുന്നതിനു് അവ ഉതകുന്നു. ഇത്രയും ശ്രേഷ്ഠമായ കൈകളെ ന്യാസം കൊണ്ടു് പരിശുദ്ധപ്പെടുത്തിയശേഷം അദ്ധ്യ യനരൂപമായ ഭഗവദാരാധനം തുടങ്ങണമെ ന്നാണു് ഇവിടെ പറയുന്നതു്.

ഋഷ്യാദിന്യാസവും കരന്യാസവും കഴിഞ്ഞ ശേഷം ഹൃദയാദിന്യാസം വരുന്നു. കരന്യാസ ത്തിൽ അംഗുലീസ്പർശത്തിനു് വിനിയോഗിച്ച മന്ത്രങ്ങരംതന്നെയാണു് ഇവിടെയും ഉപയോ ഗിക്കുന്നതു്. മൃഗീമുദ്ര എന്ന ആകൃതി ഉണ്ടാക്കു ന്നതിനായി വലതു കൈയുടെ ഒന്നു് മൂന്നു് നാലു് എന്നീ വിരലുകളുടെ അഗ്രം ഒന്നി ച്ചാക്കി ഉപദേശപ്രകാരം ഹൃദയം, ശിരസ്സു്, ശിഖ, കവചം, നേത്രത്രയം ഇവ സ്പർശിച്ച ശേഷം കരതലകരപൃഷ്ഠങ്ങളെ അസ്ത്രമന്ത്രം കൊണ്ടു് സ്പർശിക്കുന്നു. നമഃ, സ്വാഹാ വഷട്, ഹും, വൗഷട്, ഫട് എന്നീ ഘടകപദങ്ങരം ഹൃദയാദിന്യാസത്തിനുവേണ്ടി സ്ഥാനം കുറി ക്കുന്ന പദങ്ങളോടു് ചേർത്തിരിക്കുന്നതായി കാണാൻ കഴിയും. ഇത്രയുംകൊണ്ടു് ശരീര ശുദ്ധി വരുത്തിയ സാധകൻ താൻ ഗീതാ ഭ്യാസം ചെയ്യുന്നതു് ശ്രീകൃഷ്ണപ്രീതിക്കുവേണ്ടി മാത്രമാണെന്നു് സങ്കല്പിച്ചുംകൊണ്ടു് കൃത്യം ആരംഭിക്കുന്നു.

അനന്തരം വരുന്ന ഒൻപതു ശ്ലോകങ്ങരം കൊണ്ടു് ഗീതയോടു തനിക്കുള്ള മാതൃനിർവ്വി ശേഷമായ ഭക്തിയും മാഹാത്മ്യബോധവും പിന്നെയും പ്രകാശിപ്പിക്കുന്നു:— അമ്മേ, ഭഗ വദ്ഗീതേ, നിരന്തരം ഞാൻ അവിടുത്തെ സ്മരണയിൽ മുഴുകുവാൻ പോകുകയാണു്. ഭഗവാൻ നാരായണൻ പാത്ഥനു് ഗീതാത്ഥം മനസ്സിലാക്കിക്കൊടുത്തപ്പോഴാണു് അവിടുന്നു് ഉടൽ പൂണ്ടതു്. പുരാണപ്രസിദ്ധനായ വ്യാസ മുനി അവിടുത്തെ ഗ്രന്ഥരൂപം മഹാഭാരത ത്തിന്റെ നടുവിൽ പ്രതിഷ്ഠിച്ചു. അല്ലയോ ഭഗവതി, പതിനെട്ടു് അദ്ധ്യായങ്ങരം ഉരംക്കൊ ള്ളുന്ന അവിടുന്നു് സംസാരതാപങ്ങളെ പരി ഹരിക്കുന്നതിനുവേണ്ടി അദ്വൈതബോധ മാകുന്ന അമൃതം വഷിക്കുന്നു. അങ്ങു് മഹാ ഭാരതമാകുന്ന എണ്ണ നിറച്ചിട്ടുള്ള വിളക്കിൽ

ജ്വലിക്കുന്ന ജ്ഞാനപ്രദീപമാണ്. ഈ വിളക്കു കൊളുത്തിയവനും ബുദ്ധിവിശാലതയുള്ളവനും വിടൎന്ന താമരയിതൾപോലെ ആകൎഷകമായ കണ്ണുകളോടു കൂടിയവനും ആയ വ്യാസഭഗവാൻ, അവിടുത്തേയ്ക്കും എന്റെ നമസ്കാരങ്ങൾ.

ഹേ കൃഷ്ണാ, അവിടുന്നു് ശരണാഗതന്മാൎക്കു് ആശിക്കുന്നതെല്ലാം കൊടുക്കുന്ന കല്പവൃക്ഷമാണ്. അങ്ങയുടെ ഒരു കൈയ്യിൽ ചമ്മട്ടിക്കോലും മററതിൽ ജ്ഞാനമുദ്രയും ധരിച്ചിരിക്കുന്നു. ഗീതാരൂപമായ അമൃതം ലഭിക്കുന്നതിനും അവിടുന്നുതന്നെയാണ് ഹേതു. പാവനമായ ഗീതാമൃതം പാലാണെന്നു പറഞ്ഞുവല്ലോ. അതു തരുന്ന പശുക്കൾ ഉപനിഷത്തുകളുടെ സമാഹാരംതന്നെ. കറവക്കാരനാകട്ടെ നന്ദഗോപനന്ദനൻ. കന്നുകുട്ടിയുടെ സ്ഥാനത്തു് പാൎത്ഥൻ നില്ക്കുന്നു. സന്മനസ്സുള്ളവരെല്ലാം ആ അമൃതം ഭുജിക്കുന്നതിനും ഭാഗ്യമുള്ളവരാണ്. കംസൻ, ചാണൂരൻ എന്നീ അധൎമ്മികളെ കീഴടക്കിയ ദേവകീപുത്രൻ പരമാനന്ദരൂപിയായ ദേവൻതന്നെ. ലോകഗുരുവായ ആ ശ്രീകൃഷ്ണനെ ഞാൻ വന്ദിക്കുന്നു.

ഭാരതയുദ്ധം ഒരു ഘോരനദിയാണെന്നു ഭാവിക്കുക. അപ്പോൾ ഭീഷ്മരും ദ്രോണരും അതിലെ തിട്ടുകളാകും. ജയദ്രഥൻ ജലം, ഗാന്ധാരൻ കരിമ്പാറ, കൃപാചാൎയ്യർ ഒഴുക്കു്, കൎണ്ണൻ വശങ്ങളിൽ അടിക്കുന്ന ഓളം, ചുഴലികൾ ദുൎയ്യോധനൻ, ശല്യൻ മുതല, അശ്വത്ഥാമാവും വികൎണ്ണനും ഭയം തോന്നിക്കുന്ന സ്രാവുകൾ. ഈ നദി കടക്കുന്നതിനു് കേശിനിഷൂദനനായ ശ്രീകൃഷ്ണൻ മാത്രമായിരുന്നു പാണ്ഡവന്മാൎക്കു് തരണോപായം.

വ്യാസവാങ്മയമായ ശ്രീ മഹാഭാരതം മലിനതയില്ലാത്ത ഒരു താമരപ്പൂവാണ്. ഗീതാൎത്ഥം അതിൽനിന്നും പൊങ്ങുന്ന സുഗന്ധം. അതിലെ വിവിധ കഥകൾ കേസരങ്ങളെപ്പോലെ അനവധിയാണ്. പരമപുരുഷനായ ഹരിയുടെ വിവിധ അപദാനങ്ങൾ സൂൎയ്യകിരണങ്ങൾപോലെ ഈ കമലത്തെ വിടൎത്തി ഉണൎത്തുന്നു. ഈ ലോകത്തിൽ ജനിച്ച ശിഷ്ടജനങ്ങൾ വണ്ടുകൾ തേനുണ്ണുന്നതുപോലെ ആനന്ദഭരിതരായി പിന്നെയും പിന്നെയും ഇതിലെ രസം നാൾതോറും ആസ്വദിക്കുന്നു. കലികാലത്തിലെ കറകളെ എല്ലാം ദൂരത്തിൽ അകററുന്ന ഈ ധൎമ്മപുണ്ഡരീകം നമുക്കു് പരമപുരുഷാൎത്ഥത്തിനു് വഴികാട്ടുമാറാകട്ടെ.

പരമാനന്ദധാമമായ മാധവന്നു് എന്റെ അനന്തവന്ദനങ്ങൾ. അവിടുത്തെ കാരുണ്യംകൊണ്ടു് മൊഴിയില്ലാത്തവൻ അലങ്കാരങ്ങളോടുകൂടിയ വാങ്മയം നിൎമ്മിക്കുന്നതിനു് കഴിവുള്ളവനാകുന്നു. മൂടന്തൻ, പൎവ്വതം കയറി മറുഭാഗത്തെത്തുന്നതിനും സമൎത്ഥനായിത്തീരുന്നു.

ആരെയാണു് ബ്രഹ്മാവു്, വരുണൻ, രുദ്രൻ, മരുദ്ദേവതകൾ ഇവരെല്ലാം ദിവ്യസ്തോത്രങ്ങളെക്കൊണ്ടു് സ്തുതിക്കുന്നതു്, ആരെയാണു് സാമഗായകന്മാർ അംഗങ്ങളോടുകൂടിയ വേദങ്ങളെ പദക്രമപ്രകാരം പഠിച്ചു് ഉപനിഷത്തുകൾമൂലം പുകഴ്ത്തുന്നതു്, ആരെയാണു് ധ്യാനാഭ്യാസംകൊണ്ടു് സ്ഥിരപ്പെടുത്തിയ മനസ്സിൽ യോഗികൾ സാക്ഷാത്കരിക്കുന്നതു്, ആരുടെ സ്വരൂപത്തെയാണു് ദേവാസുരന്മാർപോലും അറിയാൻ കഴിയാതെ ഉഴലുന്നതു്, ആ ദേവാദിദേവനെ അടിയൻ വണങ്ങുന്നു.

ഈ വിധം ശ്രദ്ധയും ഭക്തിയും സമ്പാദിച്ച സാധകൻ ഗീതാപാരായണം മൂലം വാങ്മയമായ ഗീതാസ്വരൂപം സ്വായത്തമാക്കുന്നതിനുപുറമെ പവിത്രതയും പുണ്യസംസ്കാരവും ഭഗവത്പ്രീതിയും സമ്പാദിക്കുന്നു. കുറെ പരിചയിച്ചു കഴിഞ്ഞാൽ രണ്ടു മണിക്കൂറിനുള്ളിൽ ഗീത മുഴുവൻതന്നെ ഒരാവൃത്തി പാരായണം ചെയ്യാൻ കഴിയും. ആഴ്ചയിൽ ഓരോ ദിവസവും 2, 2, 2, 3, 2, 5, 2 എന്നീ ക്രമത്തിൽ ഓരോ ദിവസത്തേയ്ക്കും അദ്ധ്യായസംഖ്യ കല്പിച്ചു് ഏഴുദിവസം കൊണ്ടു് ഒരു വൃത്തി പൂൎത്തിയാക്കുന്ന ക്രമവും കേരളത്തിൽ പ്രസിദ്ധമാണ്. പത്മാസനത്തിലോ, അതുപോലെ ധ്യാനത്തിനു് ഉപയുക്തമായ മറേറതെങ്കിലും ആസനത്തിലോ വടക്കുദിക്കിലേയ്ക്കോ കിഴക്കുദിക്കിലേയ്ക്കോ മുഖമായിരുന്നുകൊണ്ടു് പാരായണം നടത്തേണ്ടതാണ്. പൂജകൾക്കുള്ള ദിങ്നിയമവും ഇതുതന്നെയാണ്. ഓരോ അദ്ധ്യായവും അവ

സാനിക്കുന്ന ശ്ലോകം രണ്ടുപ്രാവശ്യം ഉച്ചരിക്കുകയും പിന്നീടുവരുന്ന ധ്രുവമെന്നു പറയുന്ന സമാപ്തിസങ്കല്പം ഉച്ചരിക്കുകയും ചെയ്യുക എന്നതു് ശിഷ്ടസമ്മതമായ രീതിയാണു്. അതിനുശേഷം അടുത്ത അദ്ധ്യായത്തിന്റെ സംഖ്യയും ഒന്നാമത്തെ ശ്ലോകവും ഉച്ചരിച്ചശേഷം മാനസമായ നമസ്കാരംമൂലം അനുഷ്ഠിച്ച ഗീതായജ്ഞം ശ്രീകൃഷ്ണാർപ്പണമസ്തു എന്നു് സമർപ്പണം ചെയ്യണം. ധ്രുവോല്ലംഘനം വിഹിതമല്ല. ആരുടെ വചനമാണെന്നു് സൂചിപ്പിക്കുന്ന ഗ്രന്ഥമദ്ധ്യത്തിൽ വരുന്ന (ശ്രീ ഭഗവാനുവാച) എന്നും മററുമുള്ള ബന്ധവാക്യവും അതതു സ്ഥലത്തു് ഉച്ചരിക്കേണ്ടതായിട്ടുണ്ടു്. ഇതെല്ലാം അംഗപൂർത്തിയോടുകൂടിയുള്ള ജ്ഞാനയജ്ഞത്തിനു് ആവശ്യകമാണു്. തപാലിൽ ഉടൻ വന്ന മാസികയോ പത്രമോ പൊട്ടിച്ചു നോക്കുന്നതുപോലെ പുറം തുറന്നു് എവിടെയെങ്കിലും ഇഷ്ടംപോലെ വായിക്കുന്നതു് ഗീതാസ്വാദ്ധ്യായം ആകുകയില്ല. അദ്ധ്യായത്തിന്റെ അവസാനത്തിൽ കൃഷ്ണാർജ്ജുനസംവാദമായ ശ്രീമദ്ഭഗവദ്ഗീത, ഉപനിഷത്തും ബ്രഹ്മവിദ്യയും യോഗശാസ്ത്രവും ആണെന്നു് അടിക്കടി തട്ടിയുണർത്തി ബോധിപ്പിക്കുകയും വിഷയസൂചനമൂലം അദ്ധ്യായസംഗതി ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു. ഇവയെല്ലാം ഗീതയിൽ ആദരവു വർദ്ധിപ്പിക്കുവാൻ സഹായിക്കുന്നു. ആദരവും നൈരന്തര്യവും ശ്രേഷ്ഠതാബോധവും ഇല്ലാത്ത ഒരു അഭ്യാസവും ഇഷ്ടഫലം നൽകുന്നതല്ല. ഇപ്രകാരം ഗീതയുടെ ബാഹ്യസ്വരൂപം സ്വായത്തമാക്കുമ്പോൾ പദബോധവും വാക്യജ്ഞാനവും താല്പര്യനിർണ്ണയവും ക്രമേണ സ്ഥിരപ്പെടും. അപ്പോൾ മാത്രമേ യജ്ഞഫലം പൂർണ്ണമാവൂ.

ഗീതയുടെ താല്പര്യം ഗ്രഹിക്കുന്നതിനു് പ്രാരംഭത്തിൽ അറിയേണ്ട ചില സംബന്ധങ്ങളാണു് അടുത്തു വിവരിക്കുന്നതു്. ഗീതയിലെ കഥാനായകന്മാർ, മഹാഭാരതവുമായി ഗീതയ്ക്കുള്ള ബന്ധം, ഗീതയുടെ ആവിർഭാവവുമായുള്ള ദേശകാലസംബന്ധം ഇവയെല്ലാം മഹാഭാരതാദിഗ്രന്ഥങ്ങൾ സൂക്ഷിച്ചു വായിച്ചു മനസ്സിലാക്കേണ്ടവയാണു്. വളരെ സംക്ഷിപ്തമായി ചില പ്രധാന സംഗതികൾമാത്രം ഇവിടെ സൂചിപ്പിക്കാം. ഗീത 18-ാം അദ്ധ്യായം 43-ാം ശ്ലോകത്തിൽ ശൗര്യം, തേജസ്സ്, അന്തരായം കൂടാതെ എടുത്തകാര്യംജയിപ്പിക്കാനുള്ള സാമർത്ഥ്യം, യുദ്ധത്തിൽനിന്നും പിൻതിരിയാത്ത സ്വഭാവം, ദാനശീലം, നേതൃത്വശക്തി ഇവയെല്ലാമാണു് ക്ഷത്രിയന്റെ സ്വഭാവസിദ്ധമായ കർമ്മഗുണമെന്നു പറയുന്നു. ഈ ആദർശം പാലിച്ചുവന്ന ചന്ദ്രവംശ്യരാജാക്കന്മാരുടെ ചരിത്രമാണു് മഹാഭാരതത്തിൽ പ്രധാനമായി വർണ്ണിക്കുന്നതു്. അവരിൽ പ്രമുഖരായ ചില വ്യക്തികളാണു പാണ്ഡവന്മാർ. സന്ദർഭവശാൽ അവർക്കു് അർദ്ധരാജ്യം മാത്രമേ ആദ്യം ലഭിച്ചുള്ളു. എങ്കിലും ക്ഷത്രിയധർമ്മപ്രകാരം അവർ രാജസൂയയാഗം നടത്തി. മറേറ അർദ്ധരാജ്യത്തിനു് ഉടയവനായ ദുര്യോധനനു് അപ്പോൾ ഈർഷ്യ ഉണ്ടാവുകയും കള്ളച്ചൂതുമൂലം പാണ്ഡവന്മാരെ തോല്പിച്ചു് അജ്ഞാതവാസവും അർദ്ധരാജ്യത്യാഗവും സ്വീകരിപ്പിക്കുകയും ചെയ്തു. പതിന്നാലുവർഷത്തെ കഷ്ടപ്പാടുകൾക്കുശേഷം സ്വജനങ്ങൾ തമ്മിലുള്ള പരസ്പരവിരോധം പരിഹരിച്ചു് യുദ്ധം കൂടാതെ കഴിക്കാൻ ഉഭയപക്ഷഹിതൈഷികളായ ഋഷിമാരും ബാന്ധവരും ശ്രീകൃഷ്ണൻതന്നെയും ആത്മാർത്ഥതയോടുകൂടി ചെയ്ത പ്രയത്നങ്ങളെല്ലാം ഫലിച്ചില്ലെന്നു കണ്ടപ്പോൾ കുന്തിയുടെ പ്രേരണയും ശ്രീകൃഷ്ണന്റെ സമ്മതവും മുൻനിറുത്തി പാണ്ഡവന്മാർ ന്യായമായ യുദ്ധംമൂലം തങ്ങളുടെ അവകാശം വീണ്ടെടുക്കുന്നതിനു് നിശ്ചയിച്ചു. ദുര്യോധനനും അർജ്ജുനനും ശ്രീകൃഷ്ണന്റെ സഹായം വരിച്ചു. യാദവസേനയെ മാത്രമാണു് ശ്രീകൃഷ്ണനിൽനിന്നും ദുര്യോധനൻ വരിച്ചതു്. നിരായുധനായ ശ്രീകൃഷ്ണഭഗവാനെ അർജ്ജുനൻ തന്റെ സാരഥിയായും സ്വീകരിച്ചു. വ്യാസമുനിയുടെ പ്രസാദംകൊണ്ടു് ധൃതരാഷ്ട്രന്റെ സേവകനായ സഞ്ജയൻ ഉടനുടൻ യുദ്ധവിവരങ്ങൾ ധരിപ്പിക്കാൻ ശക്തനായിത്തീർന്നു. യുദ്ധം തുടങ്ങി പത്താമത്തെ ദിവസം കൗരവപക്ഷത്തിലെ സേനാനായകനായ ഭീഷ്മർ നിലം പതിച്ചു. ആ വൃത്താന്തം സഞ്ജയൻ ധൃതരാഷ്ട്രരെ അറിയിച്ചു. അധികവിവരം അറിയുവാൻ വേണ്ടി സഞ്ജയനോടു് ധൃതരാഷ്ട്രർ ചോദിച്ചതിനു് ഉത്തരമായിട്ടാണു് ഗീതയുടെ കഥാഭാഗം ആരംഭിക്കുന്നതു്. ഇങ്ങനെ ഭീഷ്മപർവ്വത്തിലെ 25-ാം അദ്ധ്യായത്തിൽ തുടങ്ങി 42-ാം അദ്ധ്യായത്തിൽ ഗീത അവസാനിക്കുന്നു.

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

കൃഷ്ണാർപ്പണേനാശു നിഷിദ്ധകർമ്മാ –
പ്യായാതി സർവ്വോത്തമധർമ്മഭൂയം;
ക്ഷീരായതേ രക്തമപി ക്ഷണേന
മാതുസ്സ്തനഗ്രന്ഥ്യുദരപ്രവേശാത്. 33

നിഷിദ്ധകർമ്മംപോലും കൃഷ്ണനിലർപ്പിച്ചാൽ ഉടനെ സർവോത്കൃഷ്ടധർമ്മമായിച്ചമയുന്നു. രക്തവുംകൂടി അമ്മയുടെ സ്തനപിണ്ഡങ്ങളുടെ ഉള്ളിലേയ്ക്കു കടക്കേണ്ട താമസമേയുള്ള ക്ഷീരമായിത്തീരാൻ.

ലോകേ വരീവർത്തു സദാപി ഭക്തോ
ഭക്തേ തു ലോകോ ന വസേത് കദാപി;
കാമം ജലേ തിഷ്ഠതു നൌരജസ്രം
നൈവാവിശേന്നാവി ജലം ക്വചിത്തു. 34

ഭക്തൻ ലോകത്തിലെപ്പോഴും വാണോട്ടെ; പക്ഷെ ലോകം ഭക്തനിലൊരിക്കലും വാഴരുത്. തോണി വെള്ളത്തിലെല്ലായ്പോഴും ഇഷ്ടംപോലെ കിടന്നോട്ടെ; എന്നാൽ വെള്ളം തോണിയിലൊരിക്കലും കടക്കാനേ പാടില്ല.

യാവന്മുരാരേസ്സ്മൃതിരസ്തി ചിത്തേ
താവന്ന ഭീതിർവ്വിഷയാഭിഭൂതേഃ;
യാവജ്ജ്വലത്യുഷ്ണകരോഽന്തരീക്ഷേ
താവന്ന വൈ സ്യാദതിവൃഷ്ടിപീഡാ. 35

ഈശ്വരസ്മരണം നെഞ്ചിലുള്ളേടത്തോളം കാലം വിഷയബാധയെ പേടിയ്ക്കേണ്ട. ആദിത്യൻ ആകാശത്തിൽ എരിയുന്ന കാലംവരെ പേമാരിയുടെ ഉപദ്രവം തീർച്ചയായുമുണ്ടാവില്ല.

കൃഷ്ണായ സന്ന്യസ്തസമസ്തസൌഖ്യ –
സ്തത്പ്രീതിഹേതോർവ്വൃതസർവ്വദുഃഖഃ
ഭക്തോ ന സംമുഹ്യതി മൃത്യുകാലേ;
ന ഹ്യാതപേ താമ്യതി വഹ്നിജാതഃ. 36

ശ്രീകൃഷ്ണനുവേണ്ടി സർവ്വസൌഖ്യങ്ങളെയും വെടിയുകയും തന്തിരുവടിയുടെ പ്രീതിക്കുവേണ്ടി എല്ലാ ദുഃഖങ്ങളെയുമേറ്റുവാങ്ങുകയും ചെയ്ത ഭക്തൻ മരണസമയത്തു പരിഭ്രമിക്കില്ല. തീയിൽ മുളച്ചവൻ വെയിലത്തു വാടില്ല.

ജ്ഞാനീ പതേദാത്മബലാവലംബീ,
ഭക്തസ്തു നേശം ശരണം പ്രപന്നഃ;
ത്രാതഃ സ്വയം ഭ്രശ്യതി കീശശാബോ,
മാത്രാഭിഗുപ്തോ ന ബിഡാലബാലഃ. 37

സ്വന്തം ശക്തിയെ ആശ്രയിക്കുന്ന ജ്ഞാനി വീണേയ്ക്കും; ഈശ്വരനെ ശരണം പ്രാപിച്ചിരിക്കുന്ന ഭക്തൻ വീഴില്ല. തള്ളയെ അങ്ങോട്ടു പിടിക്കുന്ന കുട്ടിക്കുരങ്ങൻ വീഴാറുണ്ട്; എന്നാൽ തള്ള ഇങ്ങോട്ടു കടിച്ചെടുത്തു നടക്കുന്ന പൂച്ചക്കുട്ടി വീണുവെന്നുവരില്ല.

പൂർണ്ണാശ്രിതസ്യൈവ ബിഭർത്തി ഭാരം
നാർധപ്രപന്നസ്യ പരാവരേശഃ;
ശശ്വത് കരാഭ്യാം ശിശുമേവ ധത്തേ
മാതാ ന പൌഗണ്ഡവയോഽധിരൂഢം. 38

സർവേശ്വരൻ, പൂർണ്ണാശ്രിതന്റെയല്ലാതെ അർദ്ധാശ്രിതന്റെ ഭാരമേല്ക്കുകയില്ല. അമ്മ 'ഉള്ളക്കുട്ടി'യെയല്ലാതെ അഞ്ചുവയസ്സു തികഞ്ഞ കിടാവിനെ എപ്പോഴും കൈയിലേററി നടക്കാറില്ല.

സാധാരണസ്യാസ്തി ജപാദിധർമ്മ –
സ്സമ്യക് പ്രപന്നസ്യ തു നാസ്തി കൃത്യം;
സേകോ വിധേയഃ സ്ഥലപങ്കജസ്യ
നാപേക്ഷതേ തം തു ജലാരവിന്ദം. 39

സാധാരണനു ജപാദിധർമ്മമനുഷ്ഠിയ്ക്കേണ്ടതുണ്ട്; പൂർണ്ണമായാശ്രയിച്ചവന്നാകട്ടെ യാതൊരു കൃത്യവും ചെയ്യേണ്ടതില്ല. സ്ഥലകമലത്തിനു നന വേണം; ജലകമലത്തിനാണെങ്കിൽ അതു വേണ്ട.

കർമ്മാണി താവത് കുരു യാവദശ്രു
നോദേതി നേത്രേ ഹരിനാമഗാനേ;
കൂപസ്യ താവത് ഖനനം വിധത്സ്വ
നാലക്ഷ്യതേ യാവദപാം പ്രവൃത്തിഃ. 40

ഹരിനാമം പാടുമ്പോഴ മിഴിയിൽ കണ്ണീർ പൊടിഞ്ഞു തുടങ്ങാത്ത കാലംവരെ കർമ്മങ്ങളംചെയ്യു. നീരൊഴുക്കു കാണാത്ത നേരത്തോളം കിണർ കുഴിച്ചുകൊണ്ടിരിക്കു.

സംസാരകർമ്മാഭിരതോഽപി ഭക്തോ
ധ്യായത്യജസ്രം ഭഗവന്തമേകം;
കാന്തം ഭജന്ത്യപ്യസതീ മൃഗാക്ഷീ
ദൂരസ്ഥിതം ധ്യായതി ജാരമേവ. 41

ലോകകാര്യങ്ങളിൽ മുഴുകിയാലും ഭക്തൻ ഭഗവാനെ ഒരുവനെ മാത്രമാണ് എല്ലായ്പോഴും ധ്യാനിക്കുന്നതു്. കുലടയായ സ്ത്രീ ഭർത്താവിനെ ശുശ്രൂഷിക്കുമ്പോഴും അകലെയുള്ള ജാരനെത്തന്നെയാണ് ധ്യാനിക്കുന്നതു്.

ഭക്തിം ഭജന്തസ്സരസം ലുനന്തി
സംസാരരോഗാനമൃതാശനേന;
ജ്ഞാനം ശ്രയന്തസ്തു ഗദാൻ നിഹന്തി
കൃച്ഛ്റാത് കഷായസ്യ നിഷേവണേന. 42

ഭക്തി ശീലിയ്ക്കുന്നവർ അമൃതു സേവിച്ച രസമായി ട്ടാണു സംസാരരോഗങ്ങളെ മാററുന്നതു്; ജ്ഞാനമഭ്യസി ക്കുന്നവരാകട്ടെ കഷായം കുടിച്ചു കഷ്ടപ്പെട്ടു വ്യാധി കളെ മാററുന്നു.

ദുഃഖാന്യശേഷാണി ലുനാതി മുക്തിർ–
ഭക്തിസ്തു ദുഃഖാനി സുഖീകരോതി;
ദൂരീകരോത്യഗ്നിരയസ്സുവർണ്ണാത്
സ്പർശസ്ത്വയഃ സ്വർണ്ണമയം വിധത്തേ. 43

മുക്തി ദുഃഖങ്ങളെയെല്ലാം നശിപ്പിയ്ക്കുന്നു; ഭക്തിയാ കട്ടെ ദുഃഖങ്ങളെ സുഖങ്ങളാക്കി മാററുന്നു. അഗ്നി സ്വർണ്ണ ത്തിൽനിന്നും ഇരുമ്പിനെ അകററുന്നു; സ്പർശമണിയാ ണെങ്കിൽ ഇരുമ്പിനെ സ്വർണ്ണമാക്കിത്തീർക്കുന്നു.

ഏകാന്തദുർധർഷപരാത്മതത്ത്വം
സ്വാഭിഗമ്യം വിദധാതി ഭക്തിഃ
ഉഷ്ണം ച തീക്ഷ്ണം ച രവേർമയൂഖം
ശീതം ച സൌമ്യം ച കരോതി ചന്ദ്രഃ. 44

ഒട്ടും അടുക്കലേയ്ക്കു ചെല്ലാൻ വയ്യാത്ത പരമാത്മ തത്ത്വത്തെ ഭക്തി സർവ്വർക്കും അടുക്കാവുന്നതാക്കിത്തീ ർക്കുന്നു; അത്യുഷ്ണവും മഹാക്രൂരവുമായ സൂര്യകിരണത്തെ ചന്ദ്രൻ ശീതവും സൌമ്യവുമാക്കി മാററുന്നു.

ന ശ്രീർന വീര്യം ന യശോ ന സംവി–
ന്നൈശ്വര്യമീശസ്യ യഥാർത്ഥധർമ്മഃ;
കിന്തൂത്തമസ്നേഹമയത്വമേവ
വ്യാവർത്തകം ലക്ഷണമീശ്വരസ്യ. 45

ശ്രീയല്ല, വീര്യമല്ല, യശസ്സല്ല, ജ്ഞാനമല്ല, ഐശ്വര്യമല്ല ഈശ്വരൻെറ യഥാർത്ഥലക്ഷണം. പി ന്നെയോ? പരമപ്രേമമത്രേ ഈശ്വരൻെറ വ്യാവർത്തക ധർമ്മം.

ബോധഃ പുമാനേവ ഹി യാ ശിവായാ–
ശ്ശുദ്ധാന്തഭൂമേർബഹിരേവ തിഷ്ഠേത്;
ഭക്തിസ്തു നാരീ ഖലു യാംബികായാ
അന്തഃപുരാന്തഃ പ്രഭവേത് പ്രവേഷ്ടും. 46

ജ്ഞാനം പുരുഷൻതന്നെയാണല്ലോ; അയാൾക്കു ഭഗവതിയുടെ നാലുകെട്ടിൻെറ പുറത്തേ നില്ക്കാൻ പാടുള്ളൂ. ഭക്തിയാണെങ്കിൽ സ്ത്രീയാണല്ലോ; അവൾക്കു് അമ്മതമ്പുരാട്ടിയുടെ അന്തഃപുരത്തിൻെറ അകായിലേയ്ക്കു കടന്നു ചെല്ലാൻ കഴിയും.

ആസ്വാദയത്യച്യുതരാഗഭക്തിം
നിർണ്ണിക്തധീരേവ ന പങ്കിലാത്മാ;
ജാനാതി താരുണ്യവയസ്സ ഏവ
സുസ്വാദുശൃങ്ഗാരരസം ന ബാലഃ. 47

ഭഗവാങ്കലുള്ള രാഗഭക്തിയെ ശുദ്ധാന്തഃകരണ നല്ലാതെ മലിനചിത്തൻ ആസ്വദിയ്ക്കില്ല; അതിസ്വാദു വായ ശൃംഗാരരസത്തെ തരുണനല്ലാതെബാലനറിയില്ല.

യാവത് സ്പൃഹാ സ്യാദ് ഭവഭോഗജാലേ
യാവത് പരം സ്വീയതയാ ന പശ്യേത്
യാവന്ന മോക്ഷേഽപ്യുദിയാജ്ജുഗുപ്സാ
താവന്ന സിദ്ധ്യേദനുരാഗഭക്തിഃ. 48

എത്രകാലംവരെ സംസാരസുഖജാലത്തിൽ കൊ തിയുണ്ടോ, എത്രകാലംവരെ അന്യനെ അവനവനായി കാണുന്നില്ലയോ, എത്രകാലംവരെ മുക്തിയിൽപ്പോലും വെറുപ്പു തോന്നിത്തുടങ്ങാതിരിക്കുന്നുവോ, അത്രകാലം വരെ അനുരാഗഭക്തി സിദ്ധിക്കുന്നതല്ല.

ഭൌമാത് സുഖാത് സ്വർഗ്ഗസുഖം ബലീയസ്–
സ്വർഗ്ഗ്യാത്സുഖാദ്യോഗസുഖം വരീയഃ
യൌഗാത്സുഖാന്മോക്ഷസുഖം ഗരീയോ
മൌക്ഷാത്സുഖാദ്ഭക്തിസുഖം മഹീയഃ. 49

ഭൂസുഖത്തെക്കാൾ മേലെയാണു സ്വർഗ്ഗസുഖം. സ്വർഗ്ഗസുഖത്തെ കവച്ചുവെയ്ക്കുന്നതാണു് യോഗസുഖം. യോഗസുഖത്തെക്കാൾ തൂക്കം കൂടിയതാണു മോക്ഷസുഖം. മോക്ഷസുഖത്തെ അതിശയിയ്ക്കുന്നതാണു് ഭക്തിസുഖം.

മായാ ഭവേദ്യസ്യ നിദേശകർത്രീ
യസ്മൈ ബലിം ബ്രഹ്മമുഖാ വഹന്തി
യസ്യാംഘ്രിമർച്ചത്യപവർഗ്ഗലക്ഷ്മീ–
സ്സ ശ്രീഹരിർദാസതി രാഗഭക്തേഃ. 50

മായ ആരുടെ കിങ്കരിയാണോ, ബ്രഹ്മാദികൾ ആർക്കു കപ്പം കൊടുക്കുന്നുവോ, മുക്തിദേവി ആരുടെ തൃക്കാലർച്ചിക്കുന്നുവോ, ആ ശ്രീഹരി അനുരാഗഭക്തി യുടെ ദാസനായിച്ചമയുന്നു.

യാ മാർഷ്ടി സംസാരമിവേശ്വരം ച
സാ സ്യാദവിദ്യൈവ ഭവേന്ന വിദ്യാ;
യശ്ചക്ഷുരന്ധീകുരുതേഽതിദീപ്ത്യാ
സ ധ്വാന്തമേവാസ്തു ന തു പ്രകാശഃ. 51

യാതൊന്നാണോ സംസാരത്തെ എന്നപോലെ ഈശ്വരനെയും മാച്ചു കളയുന്നതു്, അതു് അവിദ്യയേ ആവൂ, അല്ലാതെ വിദ്യയാവില്ല. യാതൊന്നാണോ അതിപ്രകാശംകൊണ്ടു കണ്ണു മഞ്ഞളിപ്പിക്കുന്നതു്, അതിരുട്ടേ ആവൂ, അല്ലാതെ വെളിച്ചമാവില്ല.

# ആർഷവിദ്യാഭ്യാസം

## സഖ്യാനന്ദസ്വാമികൾ

'വിദ്യയാ വിന്ദതേ$f$മൃതം.' വിദ്യകൊണ്ടു് അമൃതത്വം പ്രാപിക്കുന്നു. അതാണു് മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം, പരമപുരുഷാത്ഥം. അതു സാധിച്ചു മത്ത്യജന്മം സഫലമാക്കാൻ പര്യാപ്തമായ വിദ്യാഭ്യാസമത്രേ സഫലമായ, സത്ഥമായ, വിദ്യാഭ്യാസം. അല്ലാത്തതെല്ലാം വിഫലം, വ്യത്ഥം, എന്നും ഇതിനാൽ വന്നുകൂടുന്നു.

ഏതൊരഭ്യാസത്തിന്റെയും, ഏതൊരു കർമ്മത്തിന്റെയും, സാഫല്യം അതിനെ നയിക്കുന്ന ബുദ്ധിയെ ആശ്രയിച്ചിരിക്കുന്നു എന്നു പറയാം. അതു്, ഗീതയുടെ ഭാഷയിൽ, വ്യവസായാത്മികമായ യോഗബുദ്ധിയായിരുന്നാൽ, അതുകൊണ്ടു നിവ്വഹിക്കപ്പെടുന്ന കമ്മം സഫലമാവുകതന്നെ ചെയ്യും. വിദ്യാഭ്യാസവും കമ്മംതന്നെ. അതു സഫലമാകണമെങ്കിൽ നാം യോഗബുദ്ധിയെ ആശ്രയിക്കുകതന്നെ വേണം ''തസ്മാദ് യോഗായ യുജ്യസ്വ യോഗഃ കമ്മസു കൗശലം'' കമ്മങ്ങൾക്കു സാഫല്യം നൽകുന്ന കൗശലമത്രേ യോഗം, യുക്തമായ കമ്മസാമത്ഥ്യം. ഇപ്രകാരം യോഗയുക്തമായ അഭ്യാസപദ്ധതിയാണു് ആഷപാരമ്പര്യത്തിൽ ഭാരതീയവിദ്യക്കു സിദ്ധിച്ചിട്ടുള്ളതു്.

മനുഷ്യലോകത്തെ ആഷമാക്കി സംസ്കരിക്കുകയാണു് ആഷവിദ്യാഭ്യാസപദ്ധതിയുടെ ലക്ഷ്യം. അതായതു് അജ്ഞനായ മനുഷ്യനെ പ്രാജ്ഞനാക്കുക; നിഃസത്ത്വനും മൂഢനുമായ പുരുഷൻ ആഷവിദ്യാഭ്യാസത്താൽ മഹാസത്വനായ ഋഷിയായി ഭവിക്കുന്നു. വിദ്യാശക്തിയായ ബുദ്ധിയുടെ പൂണ്ണവികാസത്താൽ ഉപലക്ഷിതമായ പദമത്രേ ആഷപദം, അഥവാ ഋഷിത്വം. വിദ്യാവിഷയകമായ മനുഷ്യന്റെ അഭ്യാസങ്ങളശേഷവും അതിൽ സമ്പൂണ്ണം സാഫല്യമടയുന്നു. പരവും അപരവുമായ സവ്വവിദ്യകളും ആഷപദം പ്രാപിച്ചു് പൂണ്ണമായി ഭവിക്കുന്ന വിദ്യയുടെ ആ ഭാവത്തെ കുറിക്കുന്ന ശബ്ദമാണു് സിദ്ധി. ഏതു വിദ്യയുടെയും അഭ്യാസം അതിൽ സിദ്ധി പ്രാപിക്കുംവരെയാകുന്നു.

### ഈശ്വരാനുഗ്രഹമാകുന്ന വിദ്യാസിദ്ധി

വിദ്യയുടെ പൂണ്ണത ദൈവികമാണു്; അതു് സവ്വജ്ഞാനശക്തിയായ ഈശ്വരനിൽ പര്യവസിതമാകുന്നു. നാം അഭ്യസിക്കുന്ന ഏതൊരു വിദ്യയും ദൈവികമായ അതിന്റെ പൂണ്ണഭാവവുമായി യോജിക്കണം. ഐശ്വരമായ വിദ്യാശക്തിയുടെ അനുഗ്രഹരൂപമായ ആ യോഗമാണു് വിദ്യാഭ്യാസത്തിന്റെ 'സിദ്ധി' എന്നു് ഇതിനാൽ വ്യക്തമാണല്ലോ. 'നൈപുണ്യം,' 'സാമത്ഥ്യം,' വൈദഗ്ദ്ധ്യം, എന്നും മററും വിദ്യയെ സംബന്ധിച്ചു് നാം ഉപചരിക്കുന്നതെല്ലാം ഈശ്വരാനുഗ്രഹരൂപമായ ഈ യോഗസിദ്ധിയെ ഉദ്ദേശിച്ചുതന്നെയാണു്. ഏതൊരഭ്യാസവും നിപുണമാവണമെങ്കിൽ ഐശ്വരമായ യോഗത്തിലേക്കു നയിക്കുന്നതായിരിക്കണം. ആ ലക്ഷണം ഇല്ലാത്ത അഭ്യാസത്താൽ യാതൊരു വിദ്യയിലും നൈപുണ്യം നേടാവതല്ല.

ആഷമായ യോഗമാഗ്ഗത്തിൽ ശിക്ഷിതനാവുന്ന വിദ്യാത്ഥികൾ ചിലസമയം ശിക്ഷണം മുഴമിക്കാൻ കഴിഞ്ഞില്ല എന്നിരിക്കട്ടെ, അല്പമേ അവനു് അഭ്യസിക്കാൻ കഴിഞ്ഞുള്ളൂ എന്നു വന്നാൽതന്നെയും, സിദ്ധിച്ചിടത്തോളം ശിക്ഷണം അവനു് സഫലമായി, എന്നു് ഗീതാചാര്യൻ പറയുന്നു.

''സ്വല്പമപ്യസ്യ ധമ്മസ്യ
ത്രായതേ മഹതോ ഭയാത് !''

സിദ്ധിച്ചിടത്തോളം ശിക്ഷണത്തിന്റെ സംസ്കാരബലം അവനെ വീണ്ടും സത്യപഥത്തിൽ പ്രവത്തിപ്പിച്ചു് മേൽക്കുമേൽ ഉയത്തിക്കൊണ്ടുവരും. അതാണു് നിപുണമായ ആഷപദ്ധതിയുടെ വൈശിഷ്ട്യം. ഭാരതത്തിന്റെ ദേശീയാ

ഭൃദയത്തിന്നായി പുനരുദ്ധരിക്കാൻ വിവേകാനന്ദസ്വാമികരം ആവശ്യപ്പെട്ടതും അതാകുന്നു. ''മനുഷ്യനെ സത്വസമ്പന്നനാക്കുകയാവണം എല്ലാ വിദ്യാഭ്യാസത്തിൻേറയും ലക്ഷ്യം.'' ''ബുദ്ധിശക്തികളുടെ പ്രസരണത്തേയും പ്രകാശനത്തേയും നിയമനം ചെയ്തു് ജീവിതം സഫലമാക്കുന്ന ശിക്ഷണമാണു് വിദ്യാഭ്യാസം.'' ''സ്വഭാവത്തെ സംസ്കരിച്ചു്, മനോബലം വളത്തി, ബുദ്ധിശക്തിയെ വികസിപ്പിച്ചു്, മനുഷ്യനെ പൗരുഷശാലിയാക്കിത്തീക്കുന്ന വിദ്യാഭ്യാസമാണു് നമുക്കാവശ്യം.''

സ്വാമികരം ഈ പദ്ധതിയെ 'Man–making എന്നത്രേ ഇംഗ്ലീഷിൽ വിശേഷിപ്പിക്കുന്നതു്.

## സ്വതന്ത്രമായ വിദ്യാഭ്യാസം

നമ്മുടെ വിദ്യാഭ്യാസം സവ്പ്രകാരേണയും സ്വതന്ത്രമായിരിക്കണമെന്നാണു് വിവേകാനന്ദസ്വാമികളുടെ അഭിപ്രായം. ''നമ്മുടെ വിദ്യാഭ്യാസം സ്വതന്ത്രമാവണം ... വൈദേശികനിയന്ത്രണം കൂടാതെ, സ്വതന്ത്രമായി അഭ്യസിച്ചു് ഭാരതീയവിജ്ഞാനത്തിൻെറ ശാഖോപശാഖകളിൽ നാം നൈപുണ്യം നേടണം.''

നമ്മുടെ ദേശീയപാരമ്പര്യത്തിൽ സ്വതസ്സിദ്ധമായിരിക്കുന്ന പ്രജ്ഞ, പ്രമാണങ്ങളും ഭാഷയും, ശിക്ഷണരീതികളുമാവണം നമ്മുടെ വിദ്യാഭ്യാസത്തിനു നിയാമകം. അങ്ങനെ സ്വതന്ത്രമായി അഭ്യസിച്ചു നൈപുണ്യം നേടിയ ഭാരതീയവിദ്യയ്ക്കു മാത്രമേ ജനതയെ സ്വതന്ത്രമായി നിലനിർത്താനും, ജീവിതപ്രശ്നങ്ങളെ സുധീരം നേരിടുന്നതിൽ സന്നദ്ധമാക്കാനും കഴിയൂ. പണ്ടു് ഇവിടെ പ്രശ്നങ്ങരം പരിഹരിച്ചതു് സഫലമായ ആ വിദ്യാഭ്യാസം കൊണ്ടാണെന്നു സ്വാമികരം പറയുന്നു: ''ജീവിതപ്രശ്നങ്ങരംക്കു സമാധാനമുണ്ടാക്കുകയാണു് എല്ലാ ഉത്കൃഷ്ടവിദ്യാഭ്യാസത്തിൻേറയും ലക്ഷ്യം. അതെങ്ങനെ കൈവരുത്താമെന്ന ഗാഢചിന്തയിൽ മുഴുകിയിരിക്കയാണു് പരിഷ്കൃതമായ ഇന്നത്തെ ലോകം. എന്നാൽ സഹസ്രാബ്ദങ്ങരംക്കു മുമ്പുതന്നെ നമ്മുടെ നാട്ടിൽ പ്രശ്നങ്ങരം പരിഹരിച്ചിരിക്കുന്നു.''

## പ്രശ്നങ്ങളുടെ മൂലം

പ്രശ്നങ്ങരം എവിടെയും എപ്പോഴും അവിദ്യാകല്പിതമാണു്. അവയെ പരിഹരിക്കുന്നതു് വിദ്യയുമാകുന്നു. ജീവിതത്തിൽ അവ പൊന്തിവരാതിരിക്കണമെങ്കിൽ മൂലത്തിൽ തന്നെ നിരോധിയ്ക്കണം. പ്രശ്നമൂലത്തിലേയ്ക്കു കടന്നു് അവയെ കൈകാര്യം ചെയ്യാനുള്ള സാമത്ഥ്യം ആഷ്മായ യോഗബുദ്ധിയ്ക്കേ ഉള്ളൂ താനും. അതിൻെറ വൈഭവത്താലാണല്ലോ ഭാരതത്തിനു് പ്രശ്നപരിഹാരം സാധിച്ചതു്. ഇനി ആക്കെങ്കിലും എപ്പോഴെങ്കിലും പരിഹാരം കാണണമെന്നുണ്ടെങ്കിൽ വീണ്ടും ഈ യോഗബുദ്ധിയെത്തന്നെ ആശ്രയിക്കേണ്ടിയിരിക്കുന്നു; വേറെ വഴിയില്ല. അതു ചെയ്യാതിരിക്കുന്ന കാലത്തോളം പ്രശ്നങ്ങരം അപരിഹാര്യമായി ശേഷിക്കുമെന്നും തീത്തു പറയാം.

ഇന്നു നമ്മെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങരം ആഷഭാരതത്തിൻെറ വിദ്യാഭ്യാസത്തിൽ നിന്നു് ഉദിച്ചവയല്ലെന്നു തീച്ച. നേരെ മറിച്ചു് പരിഷ്കൃതമായി എങ്ങും അംഗീകരിച്ചു നടപ്പാക്കിയിരിക്കുന്ന ഇന്നത്തെ പാശ്ചാത്യസമ്പ്രദായമാണു് അവയ്ക്കു മൂലം. പ്രശ്നപരിഹാരത്തിനു് അതു് അസമത്ഥമായിരിക്കുന്നെങ്കിൽ, അതിനു കാരണം ആഷപ്രജ്ഞയുടെ പ്രാമാണ്യത്തെ അതു നിഷേധിക്കുന്നു, എന്നതു തന്നെ.

## സയൻസിൻെറ വിദ്യാനിഷേധാത്മകത്വം

പരിഷ്കൃതമായ ഇന്നത്തെ വിദ്യാഭ്യാസത്തിന്നടിസ്ഥാനം ഭൗതികവിജ്ഞാനമായ സയൻസാണല്ലോ. അതിൻെറ ദൃഷ്ടിയിൽ ആഷപ്രജ്ഞയും തത്പ്രഭവങ്ങളായ ശാസ്ത്രങ്ങളും പ്രമാണബാഹ്യം (UniScientific) ആകുന്നു. പ്രത്യക്ഷവും അനുമാനവും മാത്രമാണിതിന്നു് ആശ്രയമായ ജ്ഞാനസാധനങ്ങരം–യുക്തിയിൽ കവിഞ്ഞ ഒരു പ്രമാണവും അതിന്നു സ്വീകാര്യമല്ല. പ്രകൃത്യാ പരിമിതങ്ങളും ദുർബലങ്ങളുമായ ഈ ലൗകികജ്ഞാനസാമഗ്രികളെക്കൊണ്ടു് മൂന്നു കാലത്തിലും സത്യമായ നിശ്ചിതജ്ഞാനം നേടാവതല്ല. പ്രകൃതിയുടെ ഏററവും ബാഹ്യമായ സ്ഥൂലഭൂതപ്രപഞ്ചത്തിൽ പരിമിതഭൂമികയ്ക്കുള്ളിൽ മാത്രമേ അവയ്ക്കു വ്യാപരിക്കാനാവൂ. സമസ്തപ്രകൃതിയെ

അപേക്ഷിച്ച് അത്യല്പമായ ഈ ഭൂതഭൗതികത്തിൽ വികലമായ പ്രമാണങ്ങളെക്കൊണ്ടു നേടിയിട്ടുള്ളതാണ്. അതിൻെറ വിജ്ഞാനസമ്പത്തശേഷവും. വിദ്യാഭ്യാസവിഷയകമായ അതിൻെറ തത്ത്വചിന്തയും (Philosophy) മനോവിജ്ഞാനവും (Psychology) ക്രിയാതന്ത്രവും (Practical Technique) ഒന്നും ഭൗതികസീമയെ അതിക്രമിക്കുന്നില്ല. മനുഷ്യൻെറ വിദ്യാപ്രകൃതിയായ സത്തയാകട്ടെ, അതിന്നപ്പുറവുമാകുന്നു. അനന്തഗംഭീരവും അത്യന്തസൂക്ഷ്മവുമായ ആ അന്തരംഗഭ്രമികയിലേയ്ക്കു കടക്കാൻ സയൻസിനു് സാധിച്ചിട്ടില്ല, പരിമിതമായ ഈ പ്രമാണങ്ങളെക്കൊണ്ടു സാധ്യവുമല്ല.

സ്ഥൂലഭൂതവിഷയങ്ങളെ അളന്നു തിട്ടപ്പെടുത്താനുള്ള പല സൂക്ഷ്മോപകരണങ്ങളും സ്വാധീനമാക്കി പ്രവർത്തിപ്പിക്കാനുള്ള യന്ത്രശില്പചാതുര്യങ്ങളും സയൻസിനുണ്ടു്, എന്നതു ശരിതന്നെ. പക്ഷെ, അതെല്ലാം ഇന്ദ്രിയതൃപ്തിക്കുവേണ്ട ഭോഗ്യവസ്തുക്കൾ സമ്പാദിക്കാൻ മാത്രമാണ്. അതുകൊണ്ടു സംതൃപ്തമാവുന്നതല്ല മനുഷ്യൻെറ വിദ്യാശക്തിചോദനങ്ങൾ.

നിത്യശുദ്ധവും നിത്യബുദ്ധവും നിത്യമുക്തവും സുഖരൂപവുമാണ് വിദ്യാത്മകമായ നമ്മുടെ അന്തരംഗസത്ത്വപ്രകൃതി. ഏതൊന്നിൻെറയും സൂക്ഷ്മതത്ത്വം അറിയാനും, ബന്ധവിമുക്തിനേടി സ്വാതന്ത്ര്യമാവാനും, അഭയവും അമൃതവുമായ പദം പ്രാപിക്കാനുമുള്ള സ്വാഭാവികചോദനം വിദ്യാശക്തിയുടേതാകുന്നു. അതിസൂക്ഷ്മമായ ആ പ്രചോദനങ്ങൾക്ക് സാഫല്യം നൽകാനുള്ള വകയൊന്നും സയൻസിനില്ലതാനും. അപ്പോൾ സ്വാഭാവികമായും വിദ്യാനിഷേധകമായ ഭാവം അവലംബിക്കയാണ് അതു ചെയ്യുന്നതു്. ഈ നിഷേധാത്മകത്വം തന്നെയാകുന്നു വിദ്യാഭ്യാസവിഷയമായ അതിൻെറ അപര്യാപ്തത. എപ്പോഴെങ്കിലും വിദ്യാഭ്യാസം സഫലമാവണമെങ്കിൽ, ആഷപ്രമാണങ്ങളെ ആശ്രയിച്ചു സയൻസിനെ സംസ്കരിച്ചെടുക്കണം, അതിനെ ഭാരതീയമാക്കണം.

**സ്വാതന്ത്ര്യപ്രമാണം**

ശുദ്ധജ്ഞാനസമ്പാദനത്തിൽ, യോഗയുക്തമായ ആഷപ്രജ്ഞമാത്രമാണ് സ്വതന്ത്രപ്രമാണം. ആകയാൽ, സഫലമായ നമ്മുടെ ദേശീയവിദ്യാഭ്യാസത്തിൽ, മഹത്തായ ആപ്രജ്ഞയുടെ വിഭവങ്ങളായ ശാസ്ത്രങ്ങൾക്കും, ശാസ്ത്രബോധത്താൽ സമത്ഥനായി ആഷപാരമ്പര്യത്തിൽ സംസിദ്ധനായിരിക്കുന്ന ആചാര്യനും, മുഖ്യപ്രാമാണ്യം നല്കപ്പെട്ടിരിക്കുന്നു. ശബ്ദപ്രമാണമായ വേദശാസ്ത്രങ്ങളിൽ അധിഷ്ഠിതമാണ് വിദ്യാഭ്യാസവിഷയകമായ തത്ത്വചിന്തയും മനോവിജ്ഞാനവും ക്രിയാതന്ത്രവുമെല്ലാം. ആഷമായ ഭാരതീയശിക്ഷാക്രമത്തിൽ ഈ വിഷയം വേദാന്ത – യോഗശാസ്ത്രത്തിലടങ്ങുന്നുണ്ടു്. എന്നാൽ നാം ഇന്നു് അനുകരിച്ചുവരുന്ന പാശ്ചാത്യശിക്ഷാക്രമത്തിൽ ശാസ്ത്രങ്ങളുടെ സ്ഥാനം സയൻസിനു വിട്ടുകൊടുത്തിരിക്കയാണല്ലോ. നമ്മുടെ വിദ്യാഭ്യാസം സഫലമാവണമെങ്കിൽ ദയനീയമായ ഈ പാരതന്ത്ര്യം നാം വെടിയുകതന്നെ വേണം, സയൻസിനെ മാററിനിത്തി യഥാത്ഥശാസ്ത്രങ്ങളെ തത്സ്ഥാനത്തു പ്രതിഷ്ഠിക്കണം. വേദാന്തവും യോഗവുമായിരിക്കണം ദേശീയശിക്ഷാക്രമത്തിൽ നമുക്കു മാഗ്ഗദശകം.

സയൻസിനെ ത്യജിക്കയും ശാസ്ത്രത്തെ ഭജിക്കയും ചെയ്യുന്നതു് ദേശകാലപരിഗണനയിന്മേലല്ല; പ്രത്യുത, പ്രമാണബലത്തിന്മേലാകുന്നു, എന്നു പ്രത്യേകം പ്രസ്താവ്യമാണ്. എന്തെന്നാൽ, പ്രമാണാധിഷ്ഠിതമാണ് ശുദ്ധജ്ഞാനം, അതു് ദേശകാലപരിഗണനകൾക്കതീതവും സ്വാതന്ത്ര്യവുമാകുന്നു. നമുക്കു സ്വാധീനമായിട്ടുള്ള സുദൃഢപ്രമാണങ്ങളാൽതന്നെ സയൻസിൻെറ പ്രാമാണ്യത്തെ നിഷേധിക്കാവുന്നതാണ്. അനാദികാലംമുതല്ക്കേ, പ്രമാണങ്ങളെ സംസ്കരിച്ചു് ശുദ്ധവിദ്യ സമ്പാദിക്കയും, ലോകത്തിനു് നിഃസ്വാത്ഥമായി കൊടുക്കുകയും ചെയ്യുന്ന സത്കൃത്യം സ്വകുലധമ്മമാക്കി ജീവിതം നയിച്ചുവന്ന ഭാരതത്തിൻെറ പ്രമാണബലം ലോകത്തിലെ മറേറതൊരു പരിഷ്കൃതജനതയുടേതിനേക്കാളും പതിന്മടങ്ങു് ശുദ്ധമാണ്, സമത്ഥമാണ്. സയൻസ് ഇന്നു പ്രയോഗിച്ചുവരുന്ന പ്രത്യക്ഷാനുമാനങ്ങളെ തന്നെ എത്രയോ അധികം സമത്ഥമായി പ്രയോഗിക്കാൻ നമുക്കറിയാം ! സവ്വോപരി, ആഷപ്രജ്ഞയുടെ പാരമ്പര്യവും നമുക്കുണ്ടു്. അവയുടെ മുമ്പിൽ സ്വയമേവ നിഷ്പ്രഭമാകാ

നുള്ള സാമർത്ഥ്യമേ സയൻസിനുള്ളൂ. പക്ഷെ, നമുക്കു് നമ്മുടെ പ്രമാണങ്ങളെടുത്തു പ്രയോഗിക്കാനുള്ള ധീരതയും പൗരുഷവുമുണ്ടാകണം.

ആഷ്പാരമ്പയ്യത്തിൽ ഭാരതത്തിന്നു് പൈതൃകമായി സിദ്ധിച്ചിട്ടുള്ള അമൂല്യസമ്പത്തു് വിദ്യാവിഷയകമായ ധീരതയും പൗരുഷവുമാണു്. ഇന്നു് ഉറങ്ങിക്കിടക്കുന്ന ആ പൗരുഷബലത്തെ ഉപനിഷദ്വാക്യത്തിൽ വിളിച്ചുണത്തുകയായിരുന്നു വിവേകാനന്ദസ്വാമികളുടെ കൃത്യം. ''ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത.'' ഗീതാചാര്യനും ഇതേ കൃത്യംതന്നെയാണു് പണ്ടു നിവ്വഹിച്ചതു്: ''ക്ലൈബ്യം മാ സ്മ ഗമഃ പാത്ഥ നൈതത്ത്വയ്യുപപദ്യതേ ക്ഷുദ്രം ഹൃദയദൗർബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ !

## ശാസ്ത്രഭാഷാഭ്യസനം

ഭാരതീയശാസ്ത്രങ്ങളുടെ നിപുണമായ അഭ്യസനത്തിന്നു് അവയെ പ്രതിപാദിക്കുന്ന ഭാഷയിൽ പ്രാവീണ്യം അനുപേക്ഷണീയമാകുന്നു. നമ്മുടെ വിദ്യാഭ്യാസത്തിനു് ശബ്ദപ്രമാണമായ ശാസ്ത്രങ്ങളെല്ലാം സംസ്കൃതയായ ഭാരതീയവാണിയിലാണു് പ്രകാശിതമായിട്ടുള്ളതു്. ആഷ്പാരമ്പയ്യത്തിലുള്ള ശിക്ഷണത്താൽ വിദ്യാശക്തിയായ ബുദ്ധി, സംസ്കൃതയായി വികസിച്ചു് സമ്പന്നമാവുന്ന ക്രമത്തിനു്, ആ വിദ്യാസമ്പത്തിനെ പ്രകാശിപ്പിക്കുന്ന ഭാഷയും സംസ്കൃതയായി വികസിക്കുന്നതു് സ്വാഭാവികമാകുന്നു; വാഗത്ഥങ്ങൾക്കുള്ള ബന്ധം സ്വാഭാവികമാണല്ലോ. അങ്ങനെ ശുദ്ധവും പുഷ്കലവുമായിത്തീന്ന സംസ്കൃതഭാരതിയാണു് നമ്മുടെ ശാസ്ത്രഭാഷ. വിദ്യാവിഷയകമായി മാനവജാതിക്കു കൈയ്‌വന്നിട്ടുള്ള ഉത്കൃഷ്ടാശയങ്ങളെ സമത്ഥമായി പ്രകാശിപ്പിക്കുന്ന ആ ഭാഷ സ്വയംപയ്യാപ്തമാണു്, സ്വതന്ത്രമാണു്; അത്ഥപ്രകാശനത്തിനു് മററൊരു ഭാഷയേയും അതിന്നാശ്രയിക്കേണ്ടതില്ല. എന്നു മാത്രമല്ല, തന്നോടു സമ്പക്കമുണ്ടാകുന്ന പ്രാകൃതഭാഷകളെയും സംസ്കരിച്ചു വ്യവഹാരയോഗ്യത നേടിക്കൊടുക്കാനുള്ള സാമത്ഥ്യവും ഭാരതീവാണിക്കു സ്വതസ്സിദ്ധമാണു്. അങ്ങനെ സമ്പന്നമായിത്തീന്നവയാണല്ലോ ഇന്നു വ്യവഹാരത്തിലിരിക്കുന്ന ഹിന്ദി, മലയാളം, തെലുങ്കു് മുതലായ പ്രാദേശികഭാഷകൾ. അവയ്ക്കെല്ലാം ഓരോ തരത്തിൽ യോഗ്യതയുണ്ടെന്നിരുന്നാലും, നിപുണമായ ശാസ്ത്രാഭ്യസനത്തിനു് ഒന്നും പര്യാപ്തമല്ല. ആ നിലയ്ക്കു്, വൈദേശികമായ ഇംഗ്ലീഷിന്റെ യോഗ്യത പറയേണ്ടതില്ല. അതുകൊണ്ടു്, ദേശീയവിദ്യാഭ്യാസത്തിന്റെ പുനരുദ്ധാരണത്തിൽ സംസ്കൃതഭാഷാദ്ധ്യയനം സാവ്വജനീനമാകേണ്ടതാണെന്നു വിവേകാനന്ദസ്വാമികൾ പറയുന്നു:

''സാമാന്യജനങ്ങളുടെ വിദ്യാഭ്യാസവും സംസ്കാരവുമനുസരിച്ചാണു് ഏതൊരു രാഷ്ട്രത്തിന്റേയും അഭ്യുദയം. അവക്കു് അവരുടെ ഭാഷയിൽ ഉത്കൃഷ്ടാശയങ്ങൾ നല്കണം. എന്നാൽ അതുകൊണ്ടു മാത്രമായില്ല; ഒന്നുകൂടി അവക്കു നല്കാനുണ്ടു് — സംസ്കാരം, സംസ്കൃതയായ ശാസ്ത്രഭാഷയിൽക്കൂടി സിദ്ധിക്കുന്ന വിദ്യാസംസ്കാരം. ആ സംസ്കാരം സിദ്ധിക്കാത്ത കാലത്തോളം ജനതയ്ക്കുണ്ടാകുന്ന അഭ്യുദയം നിലനില്ക്കാൻ പോകുന്നില്ല. അതിനാൽ സംസ്കൃതഭാഷാധ്യയനവും ഒപ്പം നടന്നുകൊണ്ടിരിക്കണം. സംസ്കൃതപദങ്ങളുടെ വെറും ഉച്ചാരണംതന്നെ ഭാരതജനതയ്ക്കു സ്വതന്ത്രമായ ഓജസ്സും പൗരുഷവും ഔന്നത്യവും ഉണ്ടാക്കിക്കൊടുക്കും.''

കഴിഞ്ഞ കുറെ നൂററാണ്ടുകളിൽ, ശാസ്ത്രഭാഷ വഴിക്കുള്ള വിദ്യാഭ്യാസം ജനസാമാന്യത്തിൽ പ്രചരിക്കാതെ, ഒരു ചെറിയ ന്യൂനപക്ഷത്തിൽ മാത്രം ഒതുങ്ങിപ്പോയതു നിമിത്തം ആ വിദ്യാഭ്യാസത്താൽ സിദ്ധിയ്ക്കേണ്ട സംസ്കാരബലം ബഹുജനങ്ങൾക്കു സിദ്ധിച്ചില്ല. ജനതയുടെ സ്വതന്ത്രമായ പൗരുഷവും ഓജസ്സും ഇപ്രകാരം മന്ദീഭവിച്ചതാണു് പില്ക്കാലത്തെ അപക്ഷയത്തിനു ഹേതുവെന്നു സ്വാമികൾ സയുക്തികം സമത്ഥിക്കുന്നുണ്ടു്. ശാസ്ത്രഭാഷാധ്യയനം സാവ്വജനീനമാക്കുകയാണു് അതിന്നു് ഏക പരിഹാരം.

## ദേശീയഭാഷാപ്രശ്നം

ഭാഷാപരമായ പ്രശ്നങ്ങൾ രാഷ്ട്രത്തിന്റെ ഐക്യവും ഭദ്രതയും ശിഥിലമാക്കിക്കൊണ്ടിരിക്കുന്ന ഈ സന്ദർഭത്തിൽ ദേശീയഭാഷയെ

നിയ്യ്ചിക്കേണ്ടതു് എത്രയും ആവശ്യമാണു്. ഹിന്ദിയെ രാഷ്ട്രഭാഷയായി ഭാരതം പ്രഖ്യാപിച്ചിട്ടുള്ളതിരിക്കട്ടെ. രാഷ്ട്രീയകാര്യ്യങ്ങളുടെ വ്യവഹാരത്തിന്നു് അതു് പര്യാപ്തമായിരിക്കാം. എന്നാൽ ദേശീയഭാഷ അതാകാൻ നിവൃത്തിയില്ല; ദേശത്തിന്റെ വിദ്യാഭ്യാസപാരമ്പര്യത്തിൽ വികസിതമായ ഉത്കൃഷ്ടവിദ്യകളെ പ്രതിപാദിക്കുന്ന ഭാഷയാണു് ശരിക്കു ദേശീയഭാഷ. അതു സംസ്കൃതയായ ഭാരതീവാണിയുമാകുന്നു. ആ ഭാഷവഴിക്കു സിദ്ധിച്ച ശാസ്ത്രസംസ്കാരമാണു്, വേഷാചാരവ്യാപാരങ്ങളിൽ വിഭിന്നമായ ഭാരതജനതയെ യോജിപ്പിച്ചു് ഏകരാഷ്ട്രബോധത്തിൽ സ്വതന്ത്രമായി നിലനിർത്തി, ദേശീയമായ ജീവിതലക്ഷ്യം നേടാൻ സന്നദ്ധമാക്കിയിട്ടുള്ളതു്. ഹിന്ദി, മലയാളം തുടങ്ങിയ വ്യവഹാരഭാഷകൾക്കൊന്നിന്നും രാഷ്ട്രത്തിന്റെ ഐക്യം നിലനിർത്താനും അഭ്യുദയപ്രാപ്തിയിൽ പ്രചോദനം നല്കാനും കഴിവില്ല. അവയ്ക്കു സ്വന്തമായ യോഗ്യത വല്ലതുമുണ്ടെങ്കിൽ, അതു പ്രാകൃതമാണു്; പരസ്പരസ്പർദ്ധയും കലഹവുമുണ്ടാക്കുകയാണു് അതിന്റെ ഫലമെന്നു് ചരിത്രം തെളിയിക്കുന്നുണ്ടല്ലോ.

ഭൂവിസ്തൃതിയിലും ജനസംഖ്യയിലും ഭാരതത്തെ അപേക്ഷിച്ചു ചെറുതെങ്കിലും, സ്വതന്ത്രഭാരതത്തിന്റെ അവിഭാജ്യഘടകമായിരുന്ന നേപ്പാളരാഷ്ട്രം ദേശീയഭാഷാവിഷയകപ്രശ്നം സഫലമായി പരിഹരിച്ചതു് ശ്രദ്ധോദർക്കമായ സംഭവമാണു്. അടുത്ത കാലത്തു് സംസ്കൃതഭാരതിയെ അവിടെ ദേശീയഭാഷയായി പ്രഖ്യാപിക്കയും സംസ്കൃതവിദ്യാഭ്യാസം സാർവ്വത്രികമാക്കാനുള്ള പദ്ധതി ആവിഷ്കരിക്കയും ചെയ്തിട്ടുണ്ടു്. നേപ്പാളത്തിന്റെ ധീരമായ ഈ സംരംഭം നമ്മുടെ ജനകീയവിദ്യാഭ്യാസനേതൃത്വത്തിന്നു് മാർഗ്ഗദർശകമാവേണ്ടതാണു്.

## പാശ്ചാത്യവിജ്ഞാനം ഭാരതീയമാക്കണം

ഇവിടെ ഒരു ചോദ്യം സ്വാഭാവികമായുണ്ടാകാം; "ഭാരതീയ വിദ്യകളും സംസ്കൃതഭാഷയും അഭ്യസിക്കകൊണ്ടുമാത്രം നമുക്കു വേണ്ടതെല്ലാം സിദ്ധിക്കുമോ ? ഇംഗ്ലീഷും പാശ്ചാത്യവിജ്ഞാനവും കൂടാതെ മററു രാജ്യങ്ങളോടൊപ്പം പുരോഗമിക്കാൻ നമുക്കെങ്ങനെ സാധിക്കും ?" എത്രയും ന്യായമായ ചോദ്യം. അതിന്നും സമാധാനം വിവേകാനന്ദസ്വാമികൾ നല്കുന്നുണ്ടു്: ഇംഗ്ലീഷും മററു വിദേശഭാഷകളും നാം തീർച്ചയായും പഠിക്കണം; പക്ഷെ, ആവശ്യത്തിനുമാത്രം – വ്യവഹാരത്തിന്നു് എത്രമാത്രം ആവശ്യമുണ്ടോ, അത്രമാത്രം. അല്ലാതെ, ബുദ്ധിവികാസത്തിനും സംസ്കാരത്തിന്നും വേണ്ടിയല്ല. പാശ്ചാത്യഭൗതികവിജ്ഞാനവും അതിന്റെ യന്ത്രതന്ത്രങ്ങളും നമ്മുടെ സാമ്പത്തികാഭ്യുദയത്തിന്നു് ഉപകരിക്കുന്നതിനാൽ, അതിന്നാവശ്യമായേടത്തോളം നാം അഭ്യസിക്കണം. എന്നാൽ ആ അഭ്യസനം അവരുടെ തന്ത്രങ്ങൾക്കു് അടിമപ്പെട്ടുകൊണ്ടല്ല സാധിക്കേണ്ടതു്. പരാശ്രയവും പരാനുകരണവും ദുർബ്ബലന്റെ ലക്ഷണമാണു്; സ്വതന്ത്രനും ധീരനുമായ പുരുഷന്റേതല്ല. സ്വതന്ത്രഭാരതം സ്വതന്ത്രമായിത്തന്നെ അവയെ വശമാക്കണം. അതായതു്, ആത്മീയമായ സംസ്കാരത്താൽ നിയന്ത്രിതമായി ബുദ്ധിപൂർവ്വം നാം അവയെ സ്വായത്തമാക്കണം. അപ്രകാരം അഭ്യസിക്കപ്പെടുന്ന വിദ്യമാത്രമേ സഫലമാവൂ; ആത്മശ്രേയസ്സിന്നും ദേശശ്രേയസ്സിന്നും ഉപകരിക്കു. പാശ്ചാത്യവിജ്ഞാനങ്ങളെ സംസ്കൃതഭാരതിയിൽക്കൂടി നാം പഠിക്കണം; അതു സാധ്യവുമാണു്. പാശ്ചാത്യവിജ്ഞാനങ്ങളെയെല്ലാം സംസ്കരിച്ചു് ഭാരതീയമാക്കാൻ ശാസ്ത്രഭാഷയായ സംസ്കൃതഭാരതിക്കും തജ്ജന്യമായ സംസ്കൃതിക്കും കഴിയും. നാം ധീരമായി അതിലേയ്ക്കു് ഉദ്യമിച്ചാൽ മതി. നമ്മളിൽ സുപ്തമായി കിടക്കുന്ന ആ ധീരതയും പൗരുഷവും തട്ടിയുണർത്തുകയത്രേ വിവേകാനന്ദസ്വാമികൾ ചെയ്യുന്നതു്:

"ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ
നിബോധത !"

# അവധൂതനും ഗുരുക്കന്മാരും

(അന്നനട)

**കൃഷ്ണമംഗലം**

ഭവഭയാപഹം കലിമലാപഹം
ഭഗവന്മോഹനചരിതപീയൂഷം
ശുകമുഖോദിതമധുരഭാഷിതം
ശുഭരസമയം ജയിപ്പൂ! സർവ്വദാ.
പരമപാവനപുരാണത്തിലെഴു-
മവധൂതകഥാമൃതം നുകരുവിൻ.

ഒരിക്കൽ നിർഭയം, ദിഗംബരനായി-
ച്ചരിപ്പൊരു കവിദ്വിജനോടു മന്ദം,
പരമധർമ്മജ്ഞൻ 'യദു'നരപതി
പരിചിലിങ്ങനെ പറഞ്ഞു നീതിമാൻ:

അകർമ്മിയാമങ്ങേയ്ക്കിതുവിധമെഴു-
മകല്മഷമതി കിടച്ചതെങ്ങിനെ ?
അഭിജ്ഞനേതാന്ത ഭവാനുലകത്തി-
ലടനംചെയ്യുന്ന ശിശുവിനെപ്പോലെ ?
യശസ്സുമായുസ്സും ധനവും നേടുവാൻ
ജനം ത്രിവർഗ്ഗൈകരതമായ് വാഴുന്നു!
സുഭഗനാം ഭവാൻ സുരമ്യഭാഷണൻ
കവിയും ദക്ഷനും സുശക്തനും നൂനം.
ഭവാനെന്തിങ്ങനെയനീഹനായിടാ-
നഹോ! ജഡോന്മത്തപിശാചുപോലവേ?
അതിലോഭകാമദവാഗ്നിയാൽ സ്വയം
നിഖിലരും നീറിക്കഴിയവേ തുലോം,
ഭവാൻ മുദിതനായ് മരുവുന്നു ഗംഗാ-
ജലത്തിൽ മുങ്ങിയ ഗജം കണക്കവേ!
കളത്രപുത്രാദി സുഖവിഹീനനാ-
യടനംചെയ്‌വൊരു ഭവാനിതുവിധം
പരമമാനന്ദമനുഭവിക്കുവാ-
നെഴുന്ന കാരണം പറയണം, ബ്രഹ്മൻ!

മഹാഭാഗനാകും ദ്വിജനെ പൂജിച്ചു
മഹാമതി 'യദു' വണങ്ങിച്ചൊൽകവേ,
മൊഴിഞ്ഞു വീണ്ടുമാദ്വിജനവധൂതൻ:-
ഗുരുക്കന്മാരെ ഞാൻ വരിച്ചനേകരെ
മതിയെയാശ്രയിച്ചവരിൽനിന്നെല്ലാ-
മറിവു ഞാൻ നേടിച്ചരിപ്പൂ ഹേ രാജൻ!

പൃഥിവി,വായുവും, നഭസ്സുമംഭസ്സും,
അനലനിന്ദുവു,മിനൻ കപോതവും,
അജഗരം, ജലനിധി, പതംഗവും,
മധുകൃത്തു, ഗജം, ഭ്രമരമേണവും,
മകരം, പിംഗള, കുരുവി,യർഭകൻ,
കുമാരി, പന്നഗം, ശരകൃത്തു; പിന്നെ
കരുത്തനെട്ടുകാലിയും, വേട്ടാളനും,
ഗുരുക്കന്മാരായി വരിച്ചവരേവം
ഇരുപത്തിനാലുവിധമുണ്ട്; 'യദു'
നരപതേ നന്നായറിയുക ഭവാൻ.
അവർതൻ ജീവിതം നിരീക്ഷിച്ചുകൊണ്ടി-
ങ്ങറിവു നേടിനേനഖിലവുമിവൻ.
എതുവിധം യാതൊന്നെവനിൽനിന്നു ഞാൻ
പഠിച്ചതൊക്കയും യഥാക്രമമോതാം.

ഉപദ്രവമെന്തിങ്ങണയ്ക്കിലും ദൈവ-
വശഗമാം ജന്തുനിവഹം മേൽക്കുമേൽ,
കലുങ്ങാതെയിരിക്കുവാൻ പഠിച്ചേൻ ഞാൻ
'പൃഥിവി'യിൽനിന്നും വരിഷ്ഠ ഭൂപതേ!
പരാർത്ഥജീവനം പരാത്മതയുമേ,
'നഗ'ത്തിൽനിന്നഹോ! പരാർത്ഥകർമ്മവും.

സുഖത്തിനല്ല, തന്നറിവുപോകായ്‌വാൻ;
വചോമനസ്സുകൾ ചലിക്കായ്‌വാനുമേ,
ഉതകുമാഹാരവിഹാരത്താൽ തൃപ്തി-
യണയണം മുനി; മഹത്പാഠമിതു
പഠിക്കുന്നു 'പ്രാണമരുത്തി'ൽനിന്നുമേ;
വിഷയങ്ങൾനാനാതരങ്ങളിൽപെട്ടു-
മസക്തനായ് യോഗി ചരിപ്പു 'വായു'പോൽ.
ഗുണദോഷാദിയിലസംഗിയായ് പരം.
ശരീരം ഭൌതികം പ്രവിഷ്ടനെങ്കിലു-
മൊരിക്കലുമതിൻഗുണങ്ങളാൽ മുനി,
'മരുത്തു'ഗന്ധത്താൽ കണക്കെ, ബദ്ധനാ-
യിരിക്കില്ലാത്മജ്ഞനവനസംശയം!

'നഭസ്സ്'പോൽ സർവ്വ ചരാചരത്തിലു-
മഭിന്നം വ്യാപിച്ചു ലസിപ്പതെങ്കിലും,

അസംഗനാത്മാവെന്നതു നിരീക്ഷിച്ച–
വസിക്കയാമിഹ മുനിയലേപനായ്!
അനലാന്നജലമയഭാവങ്ങളാം
ഗുണങ്ങളാൽ കാലജനിതങ്ങളാലേ,
അനിലപ്രേരിതവലാഹകങ്ങളാൽ
'നഭസ്സ്'പോലവേ മുനിയലിപ്തനാം!

പ്രകൃത്യാ നിർമ്മലം, മധുരസ്നിഗ്ദ്ധമീ–
'ജല'മെന്നപോലേ മഹാമുനിയുമേ,
പ്രകീർത്തിച്ചാൽ, തൊട്ടാൽ, നിരീക്ഷിച്ചാലുമേ
പരിശുദ്ധി പരമണച്ചിടുന്നതേ!

തപസ്സും, തേജസ്സും, പ്രദീപ്തിയുംകൊണ്ടു
ദുരാധർഷൻ, സമാദരസുഭാജനം,
യതിയും യുക്താത്മാവമലനെത്രയും!
സകലഭക്ഷക'നനലൻ'പോലവേ
ചിലേടം പ്രച്ഛന്നൻ, ചിലേടമുജ്ജ്വലൻ;
അവൻ, സുസേവിത'നനലൻ'പോലവേ,
പ്രദാതാക്കൾക്കെഴും സമസ്തപാപവും
നിഹനിക്കുന്നിതു തപോധനൻ സ്വയം!
സ്വമായയാൽ സൃഷ്ടം സദസദ്രൂപമാം
മഹാവിശ്വംതന്നിൽ കടന്നജൻ വിഭു,
അതാതുരൂപത്തിൽ പ്രകാശിപ്പൂ പരം–
വിറകിൽ'തീ'യെന്ന കണക്കവേ നൂനം.
മരണപര്യന്തമെഴമവസ്ഥകൾ–
വപുസ്സി,ന്നിന്ദുതൻ കലകൾക്കെന്നപോൽ;
ജവമെഴും കാലപ്രവാഹത്താലുണ്ടാം
ജനനനാശങ്ങൾ ശരീരാദിക്കെന്നും,
ഒരാളുമോർപ്പതില്ലഹോ! വഹ്നിയിങ്ക–
ലെഴുന്നതീപ്പൊരിപ്പരിഷകൾപോലെ.

യഥാകാലം രശ്മിനിരയാൽ നീരിനെ–
'യിനൻ'പോലൈഹികവിഷയജാലത്തെ,
ശ്രവണചക്ഷുരാദിയാലെ, കൈക്കൊള്ളും
വിടും, യഥാകാലമസംഗിയാം മുനി.
പ്രതിബിംബങ്ങൾതൻ വകഭേദം കണ്ടു
'രവി'യിലെന്നപോൽ പരമാത്മാവിലും
പലഭേദങ്ങളും പരികല്പിക്കയാ–
ണഹോ! പരിമൂഢജനങ്ങൾ ഭൂപതേ!

അതിസ്നേഹസംഗമൊരുവസ്തുവോടും
കരുതായ്ക,ഖ്ലായ്കിലുഴൽപെടും ഭൃശം.
അതിസംഗാലൊരു കപോതമെന്നപോൽ
പെരും ദുഃഖം പേറും വിവേകധീഹീനൻ.

ഒരിക്കലെങ്ങൊരു കൊടുങ്കാട്ടിൽത്തരു–
മുകളിൽ മാടപ്രാവൊരു കൂടുണ്ടാക്കി,
കുറേക്കാലം തന്റെ പ്രണയിനിയോടും
വസിച്ചിതന്യോന്യപ്രണയബദ്ധരായ്!
ഗൃഹസ്ഥധർമ്മികളവർ പരസ്പര–
മുടലുമക്ഷിയും മനവും ബന്ധിച്ച്,
കുളിയിരിപ്പുണ്ണം കിടപ്പുറക്കവും
കളിപറയലും കഴിച്ചിതൊപ്പമേ!
അനുദിനമേവം വനത്തിൽ നിർഭയം
സ്വജീവിതമൊന്നിച്ചവർ കഴിക്കവേ;
അരുമയാം പ്രിയയ്ക്കെഴുമഭിലാഷ–
മെതേതിലുമുദിയ്ക്കിലുമതൊക്കയും,
ഉടൻ സാധിപ്പിക്കുമജിതേന്ദ്രിയനാം–
കപോതം മേൽക്കുമേലനുനയാന്വിതം;
ഇണപ്രാവു ഗർഭംധരിച്ചഥ പെററാൾ
അനേകമണ്ഡങ്ങൾ, പതിമുമ്പിൽ, കൂട്ടിൽ;
വിരിഞ്ഞു മുട്ടകൾ യഥാകാലമെല്ലാം
പിറന്നു പൂവൽമെയ്യെഴും പറവകൾ!
അവതൻ കൂവലും, മൃദുകൊഞ്ചലും, കേ–
ട്ടധികാനന്ദത്തിൽ നിമഗ്നരായവർ!
അരുമമക്കളിലധികവാത്സല്യം
നിറഞ്ഞൊരുള്ളമായ് പുലർത്തി ജീവിതം;
മിനുത്ത തൂവലും, കളിയുമോട്ടവു–
മരുമക്കൊഞ്ചലുമിയററിയാമോദം.
പരസ്പരം സ്നേഹവശഗരായ് മായാ–
വിമോഹിതരവർ വളർത്തി മക്കളെ.
അവയ്ക്കു തീൻ കൊണ്ടുവരാനൊരുദിന–
മടുത്തകാട്ടിൽപോയ്, പലേടവും തേടി–
ത്തിരഞ്ഞൊട്ടു നേരം കഴിഞ്ഞുപോയ്! മഹീ–
പതേ! തിരിച്ചെത്താനിണപ്രാവുകളും!
യദൃച്ഛയാ കാണ്മാനിടയായി ചെറു–
'കപോതവൃന്ദ'ത്തെയൊരു വനേചരൻ!
അവൻ കൂട്ടിന്നടുത്തൊരു വല വെച്ച–
ച്ചെറു പക്ഷികളെ പ്പിടിച്ചു! കശ്മലൻ!!
ഇണപ്പക്ഷികളോ, പുതിയ തീനുമായ്–
പറന്നു കൂട്ടിന്റെയരികിലെത്തവേ;
വലയിൽ പെട്ടുഴറു കരയും മക്കളേ–
നിരീക്ഷിച്ചു പൊട്ടിക്കരഞ്ഞു പെൺപക്ഷി!
വലഞ്ഞകം നൊന്തു കനിവിനാൽ, സ്വയം
വലയി,ലൊന്നുമേ നിനയാതേ പെട്ടാൾ!
സ്വജീവനെക്കാളും പ്രിയതരന്മാരാം
തനതു മക്കളും, ഗൃഹിണിയുമെല്ലാം,
വലയിൽപ്പെട്ടതായ് 'ഗൃഹിയാംപ്രാവു', ക–
ണ്ടധികം ദീനനായ് കരഞ്ഞിതു കഷ്ടം!

'അപായം കണ്ടാലും!; കബുദ്ധിയു,മല്പ–
സുകൃതിയുമായോരിവനെന്തു ഗതി?
കൃതാൎത്ഥനല്ലാതേയതൃപ്തനായൊരെൻ–
കുടുംബജീവിതം തകരുകയായീ!
എനിക്കുചേൎന്നവരം, സതി,യെന്നിഷ്ടങ്ങ–
ളനുസരിപ്പവളനാരതം, ജവം,
സുരലോകത്തിലേയ്ക്കിതാ സുതാന്വിത
കടന്നു പോകയായ് കണവനേ വിട്ടു!
പ്രിയയും, പുത്രരും, മരിച്ചശൂന്യമീ–
ഗൃഹത്തിലിങ്ങനേ പരമദീനനായ്,
അഴലും തിന്നുകൊണ്ടിതുവിധം ജീവി–
ച്ചെനിയ്ക്കിനിയെന്തു കിടയ്ക്കുന്നു! വിധേ?'
മരണത്തിൻ വായിൽ – വലയിലാപ്പെട്ടു
പിടയും തന്നുടെ കുടുംബത്തെക്കണ്ടു!
വിമൂഢാത്മാവായ 'കപോത'വും സ്വയം–
വലയ്ക്കകമോടിക്കുതിച്ചിതു വേഗം.

ഒരച്ഛനേയുമമ്മയേയും, മക്കളൊ–
ത്തഹോ! ലഭിക്കയാലവൻ വനേചരൻ,
കൃതാൎത്ഥനായ്പ്പരം, വലയുംകൊണ്ടു തൻ–
ഗൃഹത്തിലേയ്ക്കങ്ങു നടകൊണ്ടാൻ ക്ഷണം.

ഇണയിലെപ്പൊഴും മുഴുകിയിങ്ങനെ
കുടുംബം നന്നായിപ്പുലൎത്തുവാനായി,
പണിപ്പെടുന്നവൻ 'കപോത'ത്തെപ്പോലെ
സകുടുംബം സ്വയം നശിച്ചുപോകുമേ!
തുറന്നുവെച്ചൊരീ മനുഷ്യത്വമാകും
വരമോക്ഷദ്വാരമണഞ്ഞു ദുർല്ലഭം,
ഗൃഹധനാദിയിൽ ഭ്രമിപ്പവരെല്ലാം
പരംധാമമേറിപ്പതിയ്ക്കുവോർതന്നെ.

(ഭാഗവതം 11. 7.)

---

# ടാഗ്ഗറും വിവേകാനന്ദസ്വാമികളും

**സുജിത് മുഖർജി**

ഏഷ്യൻ ഐഡിയാസ് ഒഫ് ഈസ്റ്റ് ആൻഡ് വെസ്റ്റ് (1970) എന്ന പുതുപുസ്തകത്തിൽ പ്രൊഫസർ സ്റ്റീഫൻ ഹേയ് (Stephen Hay) പറഞ്ഞിരിക്കുന്നു, രവീന്ദ്രനാഥടാഗ്ഗറും വിവേകാനന്ദസ്വാമികളും തമ്മിൽ ഒരിക്കലും കണ്ടിട്ടേ ഇല്ലെന്നതു തികച്ചും സത്യമെങ്കിൽ അത്യത്ഭുതംതന്നെ! എന്തെന്നാൽ അവർ ഇരുവരും ജനിച്ചതു് കൽക്കട്ടാപട്ടണത്തിൽ, വെറും രണ്ടു കൊല്ലത്തിൻെറ അന്തരത്തിലും! മാത്രമോ? കഷ്ടിച്ചു രണ്ടു മൈൽ മാത്രം അകലമുള്ള നഗരഭാഗങ്ങളിൽ.അവർ കാൎയ്യമായി പരസ്പരം പരാമൎശനങ്ങളൊന്നും നടത്തിയിട്ടില്ലെന്നതാണു് കുറേക്കൂടി അത്ഭുതകരം.

1949–ൽ പ്രസിദ്ധംചെയ്ത, പ്രഭാത്കുമാർ മുഖോപാധ്യായൻെറ ''രവീന്ദ്രജീവനി'' രണ്ടാം ഭാഗത്തിലാണു്, ഈ ആശയത്തിൻെറ ബീജാവാപമെന്നു തോന്നുന്നു. 1961–ൽ പ്രസിദ്ധീകരിച്ച നവീകൃതമായ മൂന്നാം പതിപ്പിലാകട്ടെ, അവർ പരസ്പരം കണ്ടില്ലെന്നു മാത്രമല്ല പരസ്പരം ഉദാസീനത പുലൎത്തിപ്പോന്നു, എന്നുകൂടി തറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. 'സമകാലികരായിരുന്നിട്ടും അവർ സമാന്തരങ്ങളായ പഥങ്ങളാണു് പിന്നിട്ടതു്. അവർ തമ്മിൽ അടുത്ത സമ്പൎക്കത്തിൽ ഏൎപ്പെടുകയേ ഉണ്ടായില്ല. ... ഒരേ കാലത്തു് ജീവിച്ചിരുന്നിട്ടും വിചിത്രതരമെന്നു പറയട്ടെ,അവർ പരസ്പരം ഉദാസീനരായിരുന്നു. അക്കാലത്തെ അവരുടെ രചനകളിൽ ഇതരേതരപരാമൎശംപോലുമില്ല. അവരുടെ ലക്ഷ്യങ്ങൾ ഒരുവേള സമാനങ്ങളായിരുന്നെങ്കിൽത്തന്നെ ഇരുവരുടേയും മതദൎശനവും വിശ്വവീക്ഷണവും പാടേ ഭിന്നങ്ങളായിരുന്നതിനാലാകണം ഇങ്ങനെ സംഭവിച്ചതെന്നു് പ്രഭാത് കുമാർ അഭ്യൂഹിക്കുന്നു. എന്നാൽ ടാഗ്ഗറും വിവേകാനന്ദസ്വാമികളും പരസ്പരം പലവട്ടവും കണ്ടിരുന്നു എന്ന കാൎയ്യം ഇപ്പോൾ സുസ്ഥാപിതമായിക്കഴിഞ്ഞു. പരേതനായ കാളിദാസ് നാഗനാണു്, ഇതിൻെറ ആദ്യത്തെ തുമ്പു കണ്ടെത്തിയതു്. നരേന്ദ്രനാഥൻ (സ്വാമിജിയുടെ ആദ്യനാമം) ഉൾപ്പെടെയുള്ള ഒരു

സംഘം യുവാക്കന്മാരെ രവീന്ദ്രനാഥൻ1881-ൽ മൂന്നു ഗാനങ്ങരം പഠിപ്പിയ്ക്കുകയുണ്ടായി. പിൽക്കാലത്തു് 'സഞ്ജീവനി' എന്ന മാസിക സ്ഥാപിച്ച കൃഷ്ണകുമാർമിത്രൻെറ വിവാഹാഘോഷവേളയിൽ ആ പാട്ടുകരം പാടിയ സംഘത്തിൽ നരേന്ദ്രനാഥനും ഉണ്ടായിരുന്നത്രേ. കൃഷ്ണകുമാറിൻെറ പത്നിയായ ലീലാദേവിയുടെ ഡയറിക്കുറിപ്പുകളിൽനിന്നാണു് പ്രൊഫസർ നാഗൻ ഈ വിവരം ഗ്രഹിച്ചതു്. ഇതിനെ സംബന്ധിച്ചു് 1961–62 മാഘമാസത്തിലെ ഉദ്ബോധൻ മാസികയിൽ അദ്ദേഹം എഴുതിയിട്ടുണ്ടു്. 1963–ലെ 'യുഗന്തറിൽ' 'വിവേകാനന്ദനും രവീന്ദ്രസംഗീതവും' എന്ന തലക്കെട്ടിൽ നളിനകുമാർഭദ്രൻ ഇതിനെപ്പററി കൂടുതൽ വിശദീകരണം നൽകി. ഈ ലേഖനത്തിൽ ഭദ്രൻ പറയുന്നതു്, വിവേകാനന്ദനു് ബ്രാഹ്മസമാജത്തിലുള്ള താൽപര്യം 1879–ൽ ത്തന്നെ അങ്കുരിച്ചിരുന്നെന്നും, അക്കാലത്തു് അദ്ദേഹം ഒരു ഉസ്താദിൽനിന്നു് ശാസ്ത്രീയ സംഗീതപാഠങ്ങരം അഭ്യസിക്കാൻ തുടങ്ങിയെന്നും ആണു്. അക്കാലത്തു് ജൊഡാസങ്കോവിലെ ടാഗൂർകുടുംബം ശാസ്ത്രീയസംഗീതത്തിൻെറ ഒരു കേളീരംഗമായിരുന്നു. ജ്യോതീന്ദ്രനാഥനും രവീന്ദ്രനാഥനും ഈ ശാസ്ത്രീയ സംഗീതപ്രവണതയെ ബ്രാഹ്മസമാജത്തിൻെറ ഭജനകളിലേയ്ക്കു സംക്രമിപ്പിച്ചു. അപ്പോരം ആധ്യാത്മികക്ഷുത്തു് മാത്രമല്ല ഭാവി വിവേകാനന്ദനെ ബ്രാഹ്മസമാജത്തിലേയ്ക്കു ആകർഷിച്ചതു്. ഭൂപേന്ദ്രനാഥദത്തനെഴുതിയ വിവേകാനന്ദചരിത്രത്തിൽ (ഇംഗ്ലീഷ്–1954) സ്വാമിജി ചെറുപ്പത്തിൽ 'സംഗീതകല്പതരു' എന്നൊരു ഗാനസമാഹാരം സുവിസ്തൃതമായൊരു മുഖവുരയോടുകൂടി പ്രസിദ്ധപ്പെടുത്തിയതിനെപ്പററി പരാമർശമുണ്ടു്. ഈ പുസ്തകത്തിൽ രവീന്ദ്രകൃതങ്ങളായ പല ഗാനങ്ങളുമുണ്ടെന്നതു് ശ്രദ്ധേയമത്രേ.

ഗംഭീരാനന്ദസ്വാമികളുടെ 'യുഗനായക് വിവേകാനന്ദ' (1967–68) എന്ന കൃതിയിൽ, സ്വാമികളും ടാഗൂറുമായുള്ള സമ്പർക്കം 1880–നു ശേഷം അതായതു് ടാഗൂറിൻെറ ആദ്യത്തെ ബിലാത്തി പര്യടനത്തിനുശേഷം – ആകണമെന്നു് ഗ്രന്ഥകാരൻ ഉറപ്പിച്ചു പറയുന്നു. എന്നാൽ അവനീന്ദ്രനാഥടാഗൂറിൻെറ 'ജൊഡാസങ്കോർ ധാരേ' എന്ന സ്മൃതികഥയിൽ (1946) പറയുന്നു, നരേന്ദ്രനാഥൻ ജൊഡാസങ്കോവിൽ കൂടെക്കൂടെ ചെല്ലാറുണ്ടായിരുന്നെന്നു്: അവനീന്ദ്രൻെറ ജ്യേഷ്ഠൻ ദീപേന്ദ്രനാഥനും നരേന്ദ്രനാഥനും കോളേജിൽ സഹപാഠികളും ശ്രേഷ്ഠസുഹൃത്തുക്കളും ആയിരുന്നതാണു് കാരണം.

നിവേദിതയുടെ പുതിയൊരു ജീവിതചരിത്രം രചിച്ച ശങ്കരീപ്രസാദ്ബസു ഇക്കാര്യത്തിൽ അല്പംകൂടി വെളിച്ചം വീശിയിരിക്കുന്നു. (ദേശ് 1968) ബസു, പ്രഭാത്കുമാർ മുഖോപാധ്യായയുടെ സങ്കല്പനത്തെ നിഷേധിക്കുന്നു. അവർ പരസ്പരം ഉദാസീനരായിരുന്നു എന്ന അഭ്യൂഹത്തെയും ബസു തള്ളിക്കളയുന്നു.

ടാഗൂറും വിവേകാനന്ദനും പരസ്പരം കണ്ടിരുന്നു എന്നതിനെപ്പററി ഇനി സംശയമേ ഇല്ല. ഏററവും ഒടുവിൽ കണ്ടതു് 1899–ലാകണം. പാശ്ചാത്യജൈത്രയാത്രയും കഴിഞ്ഞു മടങ്ങിവന്ന സ്വാമികരംക്കു് 1897 ഫെബ്രുവരി 28–നു് കല്ക്കട്ടയിൽവെച്ചു് വീരോചിതമായ ഒരു സ്വീകരണം നൽകപ്പെട്ടു. ആ സമ്മേളനത്തിൽ രവീന്ദ്രനാഥൻ സന്നിഹിതനായിരുന്നുവെന്നാണു് കേരംവി. ഏതായാലും ബ്രഹ്മസമാജനേതാക്കന്മാരെക്കണ്ടു് സമാനതാല്പര്യമുള്ള സംഗതികളെക്കുറിച്ചു് സംസാരിക്കണമെന്നു നിവേദിതയും മററും സ്വാമികളെ പ്രേരിപ്പിച്ചു. ജൊഡാസങ്കോവിൽവെച്ചു് ദേവേന്ദ്രനാഥടാഗൂറിനെയും ഇതര ബ്രാഹ്മനേതാക്കന്മാരെയും സ്വാമിജി കണ്ടുവെന്നു് ഊഹിക്കപ്പെടുന്നു. ആ സന്ദർഭത്തിൽ രവീന്ദ്രനാഥൻ അസന്നിഹിതനായിരുന്നു എന്നാണു് ഊഹം. 1899 ജനുവരി 27–ാംനു നിവേദിതയുടെ വാക്കുകളിൽ പറഞ്ഞാൽ 'കേസരികളുടെ സമ്മേളനം' സംഭവിച്ചു. നിവേദിത തൻെറ സുഹൃത്തായ മിസ് ജോസഫൈൻ മക്ലൗഡിനു് ജനുവരി 30–ാംനു എഴുതുന്നു:

''ശനിയാഴ്ച(യും) പൂർവ്വനിശ്ചിതമല്ലാത്ത ഒരു പാർട്ടി ഉണ്ടായി. മിസിസ് പി. കെ. റായി, യുവാവായ മുക്കർജി, മി. മോഹിനി, പിന്നെ കവി – ഉടനെ സ്വാമിയും ഡോ. സക്കാറും എത്തി. ഉജ്വലമായി പാർട്ടി! ടാഗൂർ

സ്വന്തം കൃതികളായ മൂന്നു ഗാനങ്ങരം മധുരമായി പാടി.'' ഈ സുഹൃത്സദസ്സിലെ സംഭാഷണ ങ്ങളെപ്പററിയൊന്നും നിവേദിത രേഖപ്പെടുത്തി യിട്ടില്ല. അതുകൊണ്ടു് രണ്ടു 'കേസരി'കളും പരസ്പരം എന്താണു് പറഞ്ഞതെന്നു് അറി വില്ല. വല്ലതും പറയുകതന്നെ ഉണ്ടായോ എന്നും നിശ്ചയമില്ല.

ഇനി പരസ്പരോദാസീനതയെപ്പററി. ശങ്കരീപ്രസാദ് ഇതും നിഷേധിക്കുന്നു. 'പരി വ്രാജക്' എന്ന ഗ്രന്ഥത്തിൽ സ്വാമി അമർഷം പൂണ്ടു ഗർജിക്കുന്നു, പെണ്ണുങ്ങളെപ്പോലെ വേഷ മണിയുകയും പെണ്ണുങ്ങളെപ്പോലെ നടക്കുകയും ചെയ്യുന്ന ഒരു പുതുവർഗ്ഗമുണ്ടല്ലോ – മൃദുലമായ ശബ്ദത്തിൽ മൂനങ്ങുകയും സംസാരിക്കുമ്പോരം മനുഷ്യരുടെ മുഖത്തു നോക്കാതെ പാടുകയും ഏതാണ്ടു പിറപ്പാടോടെതന്നെ പ്രേമകവിത എഴുതുകയും ചെയ്യുന്നവർ'' ഇതു 1880 കാല ഘട്ടത്തിലെ രവീന്ദ്രനാഥനെയും സജാതീയ രെയുംപററിയാകാനാണു് ന്യായം. കുറെക്കൂടി സ്പഷ്ടമായിത്തന്നെ സ്വാമിജി നിവേദിത യോടു പറഞ്ഞിട്ടുണ്ടു്, ജൊഡാസങ്കോവിലെ ആശയവിശേഷങ്ങരം ബംഗാളിലെ പൗരുഷ പുനരുജ്ജീവനത്തിനു് ഒരിക്കലും ഉതകുകയി ല്ലെന്നു്.ടാഗൂർകുടുംബത്തിലെ ആരോ എഴുതിയ കവിത സ്വാമിയെ വായിച്ചു കേരംപ്പിച്ചപ്പോരം 'ഈ വകയൊക്കെയാണു് ബംഗാളിൽ ശൃംഗാര ലഹരി പരത്തുന്നതെ'ന്നു് സ്വാമിജി ആക്ഷേ പിച്ചു.

ഇതിനെല്ലാം എതിരായി ടാഗൂറിനു് അനുകൂലമായി സ്വാമികരം ചെയ്ത ഒരൊററ പ്രസ്താവനയേ കാണാനുള്ളു. സ്റ്റീഫൻഹേയുടെ പുസ്തകത്തിൽ 343–ാം പേജിലതുണ്ടു്. 1901–ൽ ടാഗൂറിൻെറ 'ഏഷ്യൻ കുടുംബം' എന്ന സ്വപ്ന ത്തിൻെറ പങ്കാളിയായിരുന്ന ഒകാകുറ കകുസോ (Okakura Kakuzo)എന്ന ജപ്പാനീയ പണ്ഡി തൻ ബേലൂർമഠത്തിൽ ചെന്നു് വിവേകാനന്ദ സ്വാമിയെ കണ്ടു – വീണ്ടും ജപ്പാൻ സന്ദർശിക്ക ണമെന്ന മധുരപ്രേരണയുമായി. ''നിങ്ങളും ഞാനുമായി ഇനി ഒന്നുമില്ല! ഇവിടെ പരി ത്യാഗം വിജയിച്ചരുളുന്നു. ടാഗൂറിൻെറ അടുക്കൽ ചെല്ലു. അദ്ദേഹം ജീവിതമദ്ധ്യസ്ഥനാണു്.'' ഇതു് ധനഗോപാൽമുക്കർജിയാണു് രേഖപ്പെടു ത്തുന്നതു്. തീർച്ചയായും മുഖർജി നേരിട്ടു കേട്ട തല്ല ആരോ പറഞ്ഞു കേട്ടതാണു്.

വിവേകാനന്ദസ്വാമികരം 1902 – ൽ സമാധിയടഞ്ഞതിനുശേഷമാണ്', യഥാർത്ഥ ത്തിൽ ടാഗൂർ പ്രശസ്തനായതും തൻെറ യഥാർത്ഥ മായ പ്രതിഭാവിലാസത്താൽ ലോകത്തെ പ്രോജ്വലമാക്കിയതും. അതിനാൽ ടാഗൂറിനെ വിലമതിക്കാൻവേണ്ട 'വഹ' സ്വാമികരംക്കു് ലഭിച്ചില്ലെന്നു പറയുകയാണു് ഉചിതം. പക്ഷേ ഈ ഒഴികഴിവു് ടാഗൂറിനെപ്പററി പറഞ്ഞുകൂടാ. അദ്ദേഹത്തിനു വേണ്ടത്ര കാലവും കാര്യവും ഉണ്ടായിരുന്നു. എന്നിട്ടും അദ്ദേഹം വല്ലതെയൊ ന്നും പറഞ്ഞില്ല. 1905–ൽ വിവേകാനന്ദജയന്തി സംബന്ധിച്ചു് കൂടിയ മഹാസദസ്സിൽ ടാഗൂർ സംബന്ധിച്ചിരുന്നു; പക്ഷേ സംസാരിച്ചില്ല. 1909–ൽ ചെയ്ത 'പൂർവ്വ് ഔർ പശ്ചിമ്'' എന്ന പ്രസംഗത്തിൽ ടാഗൂർ വിവേകാനന്ദനെപ്പററി പറഞ്ഞു, ''പരസ്പരവിനിമയത്തിനുതകുമാറു് പ്രാചിയെ വലത്തും പ്രതീചിയെ ഇടത്തും കണ്ടുകൊണ്ടു ജീവിച്ച മഹാനാണു് വിവേകാ നന്ദൻ'' എന്നു്. 1928–ൽ (ഏപ്രിൽ9 ) ''ഇക്കാ ലത്തു് ആചാര്യബദ്ധമല്ലാത്ത ഒരു സന്ദേശം ഇന്ത്യയ്ക്കു നൽകിയ ഒരാരം വിവേകാനന്ദൻ മാത്രമാണു്.'' രവീന്ദ്രനാഥൻെറ 'ഗോറ' (1907 1910) വിവേകാനന്ദനും നിവേദിതയും കൂടി ച്ചേർന്ന ഒരു സംയുക്തഭാവനാസൃഷ്ടിയല്ലേ എന്നു് പ്രഭാതകുമാർ സംശയിച്ചിട്ടുണ്ടു്. അതെന്തോ?

ഏതായാലും മഹാകവി അറിഞ്ഞുകൊണ്ട ല്ലെങ്കിലും വിവേകാനന്ദൻെറ വഴിത്താരയെ പിന്തുടന്നു്,പത്തൊൻപതു കൊല്ലത്തിനുശേഷം (1912) ഷിക്കാഗോവിൽതന്നെ എത്തി, അമേരിക്കയെ അഭിമുഖീകരിച്ചുകൊണ്ടു് ''പ്രാചീനഭാരതസംസ്കാരത്തിൻെറ ആദർശ ങ്ങരം'' എന്ന വിഷയത്തെപ്പററി സംസാരിച്ചു. തുടന്നു് മഹാകവി, സ്വാമിജി ചെയ്തതുപോലെ ജപ്പാനിലും ചൈനയിലുംചെന്നു് പൗരസ്ത്യ ത്തിൻെറ യഥാർത്ഥസന്ദേശം പ്രചരിപ്പിച്ചു.

[പരിഭാഷ: എസ്. ഗുപ്തൻനായർ.]

(Quest, May – June 1971.)

---

# ശ്രീനാരായണഗുരുവും സത്യദർശനവും *

മൈത്രാനന്ദസ്വാമി

ശ്രീനാരായണഗുരുദേവന്റ് മുനിചര്യാപഞ്ചകം നിർമ്മിക്കുവാൻ യാതൊരാളുടെ ദർശനം ആവേശവും ആനന്ദവും അരുളിയോ ആ മഹാത്മാവായ ശ്രീ രമണമഹർഷിയുടേതായി, സർവ്വമതസാരമെന്നു പറയാവുന്ന ഒരു പദ്യമുണ്ട്,

''ആരഭ്യതേ ജീവജഗത്പരാത്മാ –
തത്ത്വാഭിധാനേന മതം സമസ്തം
ഇദം ത്രയം യാവദഹംമതിഃ സ്യാത്
സർവ്വോത്തമാഽഹംമതിശൂന്യനിഷ്ഠാ.''

എന്നതാണാ പദ്യം. അവിദ്യാഘടകങ്ങളായ– യഥാർത്ഥത്തിൽ ഇല്ലെങ്കിലും ഉണ്ടെന്നു തോന്നുന്ന മിഥ്യാജ്ഞാനത്തിന്നു വിഷയങ്ങളായ – ജീവേശ്വരജഗത്തുകൾ എന്ന മൂന്നെണ്ണമാണ് സകല മതങ്ങൾക്കും ആലോചനാവിഷയം – സകല മതങ്ങളും കൈകാര്യം ചെയ്യുന്നതു്. ഇവ മൂന്നും അഹംമതി (ഞാൻ എന്ന തോന്നൽ) ഉള്ള കാലത്തോളം മാത്രം ! അഹംമതിയില്ലായ്മയിൽ ഉറച്ചനിലയാണ് സർവ്വോത്തമമായതു്.

ഈ പ്രപഞ്ചം – മായ മറച്ച ബ്രഹ്മസത്തയിൽ കാണപ്പെടുന്ന ജീവേശ്വരജഗദ്‌രൂപം – മനോദൃശ്യം മാത്രമാണല്ലൊ. 'മനസോ ഹ്യമനീഭാവേ ദ്വൈതം നൈവോപലഭ്യതേ' (മാണ്ഡൂക്യകാരികാ. 3.31) മനസ്സില്ലാതായാൽ ദ്വൈതമയമായ ഈ പ്രപഞ്ചം ദൃശ്യമല്ലാതാവും. മനസ്സിന്നു മൂലം, അതായതു് കാരണം, അവിദ്യ; ആ അവിദ്യയുടെ ആദ്യസ്ഫുരണമാണ് അഹംമതി. അതിന്റെ പ്രഭാവമാണ് – ഗുരുദേവന്റെ ശൈലിയിൽ പറയുകയാണെങ്കിൽ ചിത്പ്രഭാവമാണ് – ഈ കാണുന്നതും കേൾക്കുന്നതും അനുഭവിക്കുന്നതുമായിത്തോന്നുന്ന പ്രപഞ്ചം. ശ്രീ ഗുരുദേവൻ പാടുന്നതു കേൾക്കുക:

'അറിവിലിരുന്നൊരഹന്തയാദ്യമുണ്ടായ്
വരുമിതിനോടൊരിദന്ത വാമയായും
വരുമിവരണ്ടുലപങ്ങൾപോലെ മായാ –
മരമഖിലം മറയെപ്പടർന്നിടുന്നു.'

'ഞാൻ' ഉണ്ടെങ്കിലേ പ്രപഞ്ചത്തിന്റെ മററു ഘടകങ്ങളായ ജഗത്തിന്നും ഈശ്വരന്നും നിലയും വിലയുമുള്ളു. അതായതു് പ്രപഞ്ചാനുഭവങ്ങളുടെ മർമ്മം അഥവാ കേന്ദ്രം ഈ അഹംമതിയാണെന്നർത്ഥം. ഈ അഹം ബോധം – ഞാൻ എന്ന തോന്നൽ – അതാണ് ജീവന്റെ പ്രകടരൂപം. ആചാര്യസ്വാമികൾ സൂത്രഭാഷ്യത്തിൽ പറയുന്നതു് ''യാവദേവ ചായം ബുദ്ധ്യുപാധിസംബന്ധഃ താവദേവ ചാസ്യ ജീവത്വം സംസാരിത്വം ച. പരമാർത്ഥതസ്തു, ന ജീവോ നാമ, ബുദ്ധ്യുപാധിസംബന്ധപരികല്പിതസ്വരൂപവ്യതിരേകേണാസ്തി. ന ഹി നിത്യമുക്തസ്വരൂപാത് സർവ്വജ്ഞാദീശ്വരാദന്യശ്ചേതനോ ധാതുർദ്വിതീയോ വേദാന്താർത്ഥനിരൂപണായാമുപലഭ്യതേ, 'നാന്യോഽതോഽസ്തി ദ്രഷ്ടാ ശ്രോതാ മന്താ വിജ്ഞാതാ,' തത്ത്വമസി,' 'അഹം ബ്രഹ്മാസ്മി' ഇത്യാദി ശ്രുതിശതേഭ്യഃ (സൂത്രഭാഷ്യം അ. 2. പാ. 3. സൂ. 30.) എന്നാണ്. 'അജ്ഞാനയോഗാത് പരമാത്മനസ്തവ ഹ്യനാത്മബന്ധസ്തത ഏവ സംസൃതിഃ' എന്നു വിവേകചൂഡാമണിയിലും പറയുന്നുണ്ട്. പരമാത്മാവിനെ ജീവാത്മാവാണെന്നുള്ള ഭ്രമത്തിൽപ്പെടുത്തുന്നു അജ്ഞാനയോഗം. ആ അജ്ഞാനയോഗം ഈ അഹംമതിയാണ്. ഈ ഞാൻ എന്ന തോന്നൽ അസ്തമിച്ചാൽ പ്രപഞ്ചവും പ്രപഞ്ചാനുഭവങ്ങളും അസ്തമിക്കുമെന്ന രഹസ്യം അറിഞ്ഞുകൊണ്ടാണ് തുഞ്ചത്താചാര്യൻ 'ഞാനെന്ന ഭാവമതു തോന്നായ്ക വേണമിഹ' എന്നു കേഴുന്നതും തോന്നാതിരിക്കാൻ വരം യാചിക്കുന്നതും. അഹംമതിയില്ലായ്മയുടെ, ആ സർവ്വോത്തമമായ അവസ്ഥയുടെ, തൊട്ടുതാഴെയായ അവ

* 1970 ഡിസംബർ 30–ാം തീയതി വർക്കലവെച്ചു ചെയ്ത പ്രസംഗം.

സ്ഥയാണ് 'അഖിലം ഞാനിതെന്ന വഴി' തോന്നൽ. സർവ്വോത്തമമായതു വരമായി ലഭിക്കുന്നില്ലെങ്കിൽ ഉത്തമമായ 'അഖിലം ഞാനിതെന്ന'തുകൊണ്ടും തുഞ്ചത്താചാര്യൻ തൃപ്തനാകമെങ്കിൽ, ശ്രീ ഗുരുദേവൻ 'വലിയൊരഹന്ത വരാവരം തരേണേ' എന്നിങ്ങനെ സർവ്വോത്തമമായ അഹംമതിശൂന്യനിഷ്ഠയെ മാത്രം വരിക്കുന്നതാണ് നാം കാണുന്നതു്.

അഹംമതിയുടെ വിജൃംഭിതരൂപമാണീ പ്രപഞ്ചം. അഹംമതിയില്ലാത്ത ഒരിടമുണ്ടോ ? 'ആത്മാവിലില്ലയൊരഹംകൃതി' യെന്നാണ് ഗുരുദേവൻ പാടുന്നതു്. അഹംമതിശൂന്യമായ ഇടം ആത്മാവാണ്. അതുതന്നെയാണ് ഏകമേവാദ്വിതീയമായ ബ്രഹ്മവും. ആത്മാവിനെ, ബ്രഹ്മത്തെ, പരമേശ്വരസത്തയെ, സർവ്വോത്തമവും സർവ്വാധിഷ്ഠാനവും പ്രജ്ഞാനഘനവുമായ ചിത്സ്വരൂപത്തെ, ആണ് ശ്രീ നാരായണ ഗുരുദേവൻ 'അറിവു്' എന്നു സ്വകൃതികളിൽ കീർത്തിക്കുന്നതു്.

നിർവികാരവും നിർവിശേഷവും സ്വയം പ്രകാശവും ഏകവും അദ്വയവുമായ അറിവു മാത്രമാണ് അന്നുമിന്നുമെന്നും ഉള്ള ഉണ്മ, പരമസത്യം, എന്നു് ആവർത്തിച്ചാവർത്തിച്ചു ഉദ്ഘോഷിക്കുന്നു ശ്രീനാരായണകൃതികൾ.

'നേരല്ല ദൃശ്യമിതു ദൃക്കിനെ നീക്കിനോക്കിൽ
വേറല്ല വിശ്വമറിവാം മരുവിൽ പ്രവാഹം.'
(അദ്വൈതദീപിക 2. )

ഈ ദൃശ്യം, പ്രപഞ്ചം, സത്യമല്ല. വെറും ഭ്രമമാണ്; ദൃക്കിനെ – അഹംബോധത്തെ – നീക്കിനോക്കൂ. മരുഭൂമിയിലെ മൃഗതൃഷ്ണികപോലെ അറിവിൽ കാണപ്പെടുന്ന ഭ്രമദർശനം മാത്രമാണ് പ്രപഞ്ചം.

'പ്രപഞ്ചമോരായ്കിൽ നേരിതു
കിനാവുണരുംവരേയ്ക്കും
നേരാം ഉണർന്നുളവുണർന്നവ–
നാമശേഷം.' (അദ്വൈതദീപിക 1.)

വിചാരം ചെയ്യാത്തിടത്തോളം കാലം പ്രപഞ്ചം ഉണ്മയുള്ളതു്. ഉണരുംവരേയ്ക്കും കിനാവിൽ കണ്ടതെല്ലാം കിനാവു കാണുന്നവനിൽനിന്നന്യമായും, ഉണർന്നാൽ കിനാവിൽ കണ്ടതെല്ലാം മറഞ്ഞു് ഉണർന്നവൻ മാത്രം ബാക്കിയായും തീരുന്നതുപോലെ, വിചാരം ചെയ്താൽ (ആരായ്കിൽ) പ്രപഞ്ചം മറഞ്ഞു പോയി അറിവു മാത്രം ശേഷിക്കും. ഇതുതന്നെ അദ്വൈതദീപികയിലെ മൂന്നും നാലും ശ്ലോകങ്ങളിൽ സ്പഷ്ടമായി അരുളിച്ചെയ്യുന്നുണ്ടു് ഗുരുദേവൻ.

'ബോധത്തിൽനിന്നു വിലസുന്ന മരുസ്ഥലത്തു
പാഥസ്സുപോലെ, പരമാവധി ബോധമത്രെ.'
'വൃത്തിസ്ഥമാമറിവിൽ വിശ്വവുമില്ലതിന്റെ
വിത്താമവിദ്യയതുമില്ല, വിളക്കു വന്നാൽ
അത്തിക്കിലെങ്ങുമിരുളില്ല ...

അറിവിൽ, ശുദ്ധബോധംമാത്രമായ വസ്തുവിൽ, സങ്കല്പാത്മകമായ വിശ്വമില്ല. മായാപ്രപഞ്ചത്തിന്റെ വിത്തായ അവിദ്യയുമില്ല. ഈ പ്രപഞ്ചത്തിന്റെ വിത്തായ അവിദ്യ തന്നെയാണ് അഹംമതി, ഞാനെന്ന തോന്നൽ.

ആത്മാവിലില്ലാത്തൊരഹംകൃതിയെ ആത്മാവിൽ ആരോപിച്ചു ക്ലേശിക്കലാണു ജീവത്വം. ആത്മവിസ്മരണമാണവിദ്യ. 'അറിവിനെ മൂടുമനിത്യയാമിരുളു്' ഈ അഹംമതിതന്നെ. അതുതന്നെ കർമ്മചലനത്തിന്റെ തുടക്കവും.

'തത്ത്വമോരാതവർക്കിതുലകമായ് വിലസും ഭ്രമത്താൽ'. (അദ്വൈ. ദീ. 5) ആത്മാവിനെ അന്വേഷിച്ചറിയാത്തവർക്കു്, ആത്മസ്മരണയില്ലാത്തവർക്കു് സത്യമസത്യമായും (ഉള്ളതില്ലാത്തതായും) ചിത്തു് ജഡമായും കാണപ്പെടുന്നു. തത്ത്വം ആരാഞ്ഞു കണ്ട ഗുരുദേവൻ ലക്ഷ്യവും ഉപായവും കുറിച്ചുതരുന്നു.

'ഓരോന്നതായവയവം മുഴുവൻ പിരിച്ചു
വേറാക്കിയാലുലകമില്ല വിചിത്രമത്രെ
വേറാകുമീയവയവങ്ങളുമേവമങ്ങോ–
ട്ടാരായ്കിലില്ലഖിലവും നിജബോധമാത്രം.
(അദ്വൈ. ദീ. 13)

ആധുനികശാസ്ത്രത്തിന്നു് ബോദ്ധ്യമായതും, വിചിത്രമായ ആ അനുഭൂതിയിൽ വിസ്മയിച്ചു് ശാസ്ത്രം മിഴിച്ചുനിൽക്കുന്നതുമായ ദർശനമാണ്, 'അഖിലവും നിജബോധമാത്രം' എന്ന വാക്കുകൾ ഒഴിച്ചു നിർത്തിയാൽ കിട്ടുന്നതു്. ഭൌതികപദാർത്ഥത്തിന്നു പദവുമില്ല അർത്ഥവുമില്ല (നിലയുമില്ല, വിലയുമില്ല)

എന്ന അവസ്ഥവരെ പുരോഗമിച്ചു നിൽക്കുകയാണ് ആധുനിക ഊർജ്ജതന്ത്രം (Physics). അണുവിനുള്ളിൽ ശക്തിതരംഗങ്ങളല്ലാതെ ഇക്കാലമത്രയും ഉണ്ടെന്നു സങ്കല്പിച്ചിരുന്നവയൊന്നുമില്ലാതായതോടെ വൈവിധ്യമാന്ന അണുക്കളെക്കൊണ്ടു പടുത്തുയർത്തിയ പ്രപഞ്ചത്തെക്കുറിച്ച് 'ഇക്കണ്ടതൊന്നും കണക്കല്ലെ മാനവാ' എന്നു ശാസ്ത്രകാരന്മാർ പറഞ്ഞുതുടങ്ങിയിരിക്കുന്നു. ശക്തിമാത്രമേയുള്ളുവെങ്കിൽ, പദാർത്ഥമെന്നു പറയുന്നതെന്തിനെ? എന്നു ശാസ്ത്രജ്ഞർ ചോദിച്ചുതുടങ്ങിയിരിക്കുന്നു. കാണുന്നതും കേൾക്കുന്നതുമെല്ലാം ശക്തിതരംഗങ്ങൾ മാത്രം. തരംഗങ്ങളായിച്ചമയുന്നതിനു മുമ്പായി, ചലനരഹിതമായ അവസ്ഥയിൽ, ശക്തിയെങ്ങനെയിരിക്കും എന്ന വിഷയത്തെക്കുറിച്ച് മോഡേൺ ഫിസിക്സിന്ന് ഒന്നും പറയാനായിട്ടില്ല. കാരണം 'അങ്ങോട്ടാരാഞ്ഞിട്ടില്ല.' അങ്ങോട്ടാരായ്കിൽ അവയൊന്നുമില്ലെന്നും അഖിലവും നിജബോധമാത്രം എന്നും ആരാഞ്ഞറിഞ്ഞ ഗുരുദേവന്റെ അവസ്ഥയിലേയ്ക്ക് എത്തും. പക്ഷെ അതിനു ഭൗതികശാസ്ത്രസമ്പ്രദായം ഉതകുകയില്ല. വിചാരമാർഗ്ഗത്തിലൂടെ മുന്നേറി സ്വാനുഭവത്തിലൂടെ അറിയേണ്ടതാണതു്. കരണതന്ത്രമല്ല ആ അനുഭവം, കേവലം വസ്തുതന്ത്രമാണ്. ''ആലോചനാവിഷയമായിതു് തന്റെ കാര്യ്യജാലത്തൊടും മറകിലുണ്ടറിവൊന്നുമാത്രം.'' (അദ്വൈ. ദീ. 14) അഘടനഘടനാപടീയസിയായ മായയുടെ വൈഭവംകൊണ്ട് ഏകമേവാദ്വിതീയമായ ശുദ്ധബോധം ജീവേശ്വരജഗദ്രൂപത്തിൽ തോന്നപ്പെടുന്നുവെന്നേയുള്ളു. യഥാർത്ഥത്തിൽ ഉള്ളതു് ശുദ്ധബോധം, അതായതു് അറിവുമാത്രം!

രണ്ടില്ലാത്ത ഈ ഒന്നു മാത്രമായ അറിവിനെയാണ് അറിവിൻവടിവംപൂണ്ടു വാണരുളിയ ശ്രീനാരായണ ഗുരുദേവൻ അനന്യഭക്തിയോടെ, നിവൃത്തിധർമ്മാനുസാരം ദേവതോപാസനാവേളകളിൽപ്പോലും സ്മരിക്കുന്നതും സ്തുതിക്കുന്നതും. തത്ത്വോപാസനവേളയിൽ പിന്നെപ്പറയാനുമില്ല.

> 'ഉമയൊടുകൂടിയടുത്തു വന്നു വേഗം
> മമ മതിമോഹമറുത്തു മെയ് കൊടുത്തു
> യമനുടെ കയ്യിലകപ്പെടാതെയെന്നും
> സമനില തന്നു തളച്ച്' തീർപ്പതായും,

> 'മലർമണമെന്ന കണക്കു മൂന്നു ലോക–
> ത്തിലുമൊരുപോലെ പരന്നു തിങ്ങി വീശി,
> കലശജലപ്രതിബിംബനഭസ്സുപോൽ
> പലതിലുമൊക്കെ നിറഞ്ഞ
> അരുളായി ശിവശതകത്തിലും.'

> 'ഒരുകോടി ദിവാകരരൊത്തുയരുംപടി
> പാരൊടു നീരനലാദികളും കെട്ടുമാറു
> കിളർന്നു വരുന്നൊരു നിൻ വടിവെന്നു–
> മിരുന്നു വിളങ്ങുന്നതായും.

'കരളായും', 'കരളിലിരിക്കും പൊരുളാ'യും, 'പുരി മൂന്നു മെരിച്ചവനാ'യും, 'ചിന്മയ'മായും ചിജ്ജഡചിന്തനത്തിലും, 'വെള്ളിമലയിൽ വിളങ്ങും വേദപ്പൊരുളായുള്ളിൽ കളിക്കു'ന്നതായി കുണ്ഡലനിപ്പാട്ടിലും,

> 'മുന്നേ കടന്നു വിഷയം പ്രതിവൃത്തിമുന്നിൽ
> നിന്നീടുമാവരണമാം തിരനീക്കി
> ....പിന്നീടു കാണുമറിവാ'യും,
> 'അറിവുമറിഞ്ഞിടുമർത്ഥവും പുമാൻത–
> ന്നറിവുമൊരാദി മഹസ്സു മാത്ര' മായും,
> 'വിരളത വിട്ടു വിളങ്ങുമമ്മഹത്താ–
> മറിവിലമർന്നു മാത്രമായിടേണ്ടതായും

'ഉണരരുതി'നി.യുറങ്ങിടാതിരുന്നീടണമറിവാ'യും 'ത്രിഭുവനസീമ കടന്നു തിങ്ങി വിങ്ങും ത്രിപുടി മുടിഞ്ഞുതെളിഞ്ഞിടുന്ന ദീപ'മായും, അവനിവനെന്നറിയുന്നതൊക്കെ യോർത്താലവനിയിലാദിമമായൊരാത്മരൂപ മായും.

'ധരമുതലായവയൊന്നുമില്ല, താങ്ങുന്നൊരു വടിവാ'യി ഉള്ളിലോർത്തിടേണ്ട 'അറിവായും, 'മതി മുതലായവയൊക്കെ മാറി മേൽ സദ്ഗതിവരുവാൻ' ഭജിച്ചിടേണ്ടതായും, 'നിലമൊടു, നീരതുപോലെ കാററു, തീയും വെളിയുമഹംകൃതി വിദ്യയും, മനസ്സും, അലകളുമാഴിയുമെന്നുവേണ്ടയെല്ലാവുലകുമുയന്നു മാറിടുന്ന' അറിവായും, പലരുമറിയാരഹസ്യ' മായി ഇതെല്ലാം അഭേദമായി അടങ്ങുന്ന അറിവായും, 'അവിരളമാകുമിതാകവേയറിഞ്ഞാലവനതിരററ സുഖം ഭവിച്ചിടുന്നതായും, 'മതി മുതലായവ മാറിയാലും' അഴിയാത്ത 'ആത്മസ്വത'യായും, 'അണുവറിവിൻ മഹിമാവിലംഗമില്ലാതണയുമഖണ്ഡവുമന്നു പൂർണ്ണമാകും, അനുഭവിയാതറിവീലഖണ്ഡമാം ചിദ്ഘനമിതു മൗനഘനാമൃതാബ്ധി'യായും 'അതുമിതു

മല്ല സദർത്ഥമല്ലഹം സച്ചിദമൃതമെന്ന തെളിഞ്ഞു ധീരനായി, സദസദിതി പ്രതിപത്തിയററു സത്തോമിതി മുദ്ഗവായ് മുദ്ഗവായമന്നിടേ'ണ്ട തായും ആത്മോപദേശശതകത്തിലും '...എല്ലാ മൊരാദിയറിവാം' 'ആഗമാന്തനിലയേ,' 'ഭ്രവാദിഭ്രതമതിന്നാവാസമില്ല വെറുമാഭാസമാമിത റിവിന്നാഭാവിശേഷം,' എന്നിങ്ങനെ ജനനീനവരത്നമഞ്ജരിയിലും '...ആദിമുച്ചടരായ്‌വിളങ്ങുമനന്തഷൺമുഖ'നായും, 'ഒന്നുപോലഖിലാണ്ഡ കോടിയകത്തടച്ചതിനുള്ളിലും തന്നകത്തിലുമാകെയങ്ങു നിറഞ്ഞുതിങ്ങി വിളങ്ങിടും ഗുഹ'നായും, 'മൌനപ്പൂന്തേനൊഴുക്കാ'യും, 'മതിയമൃതൊലി'യായും, 'മന്ദനാമെൻ മനക്കൺ ജ്ഞാനക്കണ്ണാടി'യായും 'മനോമൌനവീട്ടിൻ വിളക്കാ'യും, 'നിത്യവുമഹന്ത വന്നങ്കുരിച്ചറിവഴിഞ്ഞുപോയ്' 'വിഫലമായ് വരാതരുള്' ന്നതും കരുത്തിൽ നിലനിൽത്തേണ്ടതുമായ മണ്ണന്തല ദേവിയുടെ തൃക്കഴൽക്കമലമായും, പ്രഭാരൂപയായും, 'മന്നിൽ സമസ്തവുമടങ്ങുമതിന്നു മേൽ നിന്നെണ്ണിക്കഴിക്കുമൊരു ദൈവത'മായ മണ്ണന്തല ദേവിയായും മററും മററും സ്വകൃതികളിൽ ഉടനീളവും രണ്ടില്ലാത്ത ഒന്നായ അറിവിനെയാണ് ഭഗവാൻ ശ്രീനാരായണഗുരുദേവൻ സാക്ഷാത്ക്കാരത്തിൻെറ സ്വാരസ്യത്തോടെ നമുക്കോതിത്തരുന്നത്.

'അറിവ്' എന്ന പേരിൽ പതിനഞ്ചു ശ്ലോകങ്ങളുള്ള ഒരു ഗുരുദേവകൃതിയുണ്ട്. ആ കൃതിയെ സ്പർശിക്കാതെയാണു ഞാനിത്രയും പറഞ്ഞത്. ദർശനമാലയിൽ അധ്യാരോപാപവാദ, അസത്യമായാഭാന — കർമ്മജ്ഞാന ഭക്തിയോഗനിർവ്വാണ ദശദർശനങ്ങളിൽക്കൂടിയും പ്രകീർത്തിതമായിട്ടുള്ളതും ഈ അറിവും അതിൻെറ മാഹാത്മ്യവും അറിവിലേയ്ക്കുള്ള വഴികളുമാണ്.

ഗുരുദേവകൃതികളെ ഒന്നായി ഒരു ഗ്രന്ഥമാക്കിക്കണക്കാക്കിയാൽ, അഭ്യാസം. ഉപപത്തി എന്നീ രണ്ടു ലിംഗങ്ങളെ മാത്രം ആസ്പദമാക്കി നോക്കിയാൽപ്പോലും ആ ഗ്രന്ഥത്തിലെ താത്പര്യം അറിവാണെന്നു കാണാം.

ഈ അറിവിനെ ആരാഞ്ഞറിഞ്ഞ് അറിവിൻ വടിവായി ജന്മസാഫല്യം നേടാനാണ് മനുഷ്യജന്മം എന്നാണ് ഗുരുദേവൻെറ ജീവിതവും കൃതികളും നമ്മെ ഉപദേശിക്കുന്നത്. ഈ അറിവുകൊണ്ട് എന്തുണ്ടു പ്രയോജനം എന്നു ചോദിക്കുന്നവരെ കണ്ടേയ്ക്കാം. ഭഗവാൻ ശ്രീ നാരായണഗുരുദേവൻെറ ജീവിതം കൊണ്ട് എന്തു പ്രയോജനമുണ്ടായോ അതു തന്നെ അറിവുകൊണ്ടുണ്ടാകുന്ന പ്രയോജനം. 'അവനിവനെന്നറിയുന്നതെല്ലാം' ആത്മസ്വരൂപമായിക്കാണാം. അക്കാഴ്ചകൊണ്ടു സമഭാവനയും സമാചരണവും കൈവരും.

ഈ അറിവിൻവടിവായവനെയാണ്—അവനെ മാത്രമാണ് — ശ്രുതികൾ ബ്രാഹ്മണനായി ഗണിച്ചിരുന്നത്. ആരാണ് ബ്രാഹ്മണൻ എന്ന ചോദ്യവും അതിന്നുത്തരവും മാത്രമായി ഒരുപനിഷത്തുണ്ട്. വജ്രസൂചികോപനിഷത്ത്. 'ജീവനോ, ദേഹമോ, ജാതിയോ പാണ്ഡിത്യമോ, ധാർമ്മികതയോ ഒന്നുമല്ല ബ്രാഹ്മണത്വത്തിന്ന് ആധാരമെന്ന് യുക്തിപൂർവ്വം സമർത്ഥിച്ചിട്ട് ആ ഉപനിഷത്തു ബ്രാഹ്മണലക്ഷണം പറയുന്നതിങ്ങനെയാണ്: ''യഃ കശ്ചിദാത്മാനമദ്വിതീയം ജാതിഗുണക്രിയാഹീനം ഷഡൂർമ്മിഷഡ്ഭാവേത്യാദിസർവ്വദോഷരഹിതം സത്യജ്ഞാനാനന്ദാനന്തരൂപം സ്വയം നിർവ്വികല്പം അശേഷകല്പാധാരം അശേഷഭൂതാന്തര്യാമിത്വേന വർത്തമാനമന്തർബഹിശ്ചാകാശവദനുസ്യൂതമഖണ്ഡാനന്ദസ്വഭാവമപ്രമേയമനുഭവൈകവേദ്യമപരോക്ഷതയാ ഭാസമാനം കരതലാമലകവത് സാക്ഷാദപരോക്ഷീകൃത്യ കൃതാർത്ഥതയാ കാമരാഗാദിദോഷരഹിതഃ ശമദമാദിസമ്പന്നോ ഭാവമാത്സര്യതൃഷ്ണാശാമോഹാദിരഹിതോ ദംഭാഹങ്കാരാദിഭിരസംസ്പൃഷ്ടചേതാ വർത്തതേ, ഏവമുക്തലക്ഷണോ യഃ സ ഏവ ബ്രാഹ്മണ ഇതി ശ്രുതിസ്മൃതിപുരാണേതിഹാസാനാമഭിപ്രായഃ അന്യഥാ ഹി ബ്രാഹ്മണത്വസിദ്ധിർന്നാസ്ത്യേവ.' അർത്ഥം: ഏതൊരുവൻ അദ്വിതീയവും' ജാതി ഗുണം ക്രിയ ഇവ മൂന്നും ഇല്ലാത്തതും' ഷഡൂർമ്മികൾ (അതായതു് ശോകം, മോഹം, വിശപ്പ്, ദാഹം, ജരാ, മരണം എന്ന ആറെണ്ണം) ഷഡ്ഭാവങ്ങൾ (ജനനം, നിലനിൽപ്പ് വളച്ച്, പരിണാമം, ക്ഷയം, നാശം) മുതലായ ദോഷങ്ങളോടു കൂടാത്തതും' സത്യജ്ഞാനാനന്ദസ്വരൂപവും അനന്തസ്വരൂപവും സ്വയം നിർവികല്പവും അശേഷകല്പങ്ങൾക്കുമാധാരഭൂതവും എല്ലാ ഭൂതങ്ങളിലും

അന്തര്യാമിരൂപേണ വർത്തിക്കുന്നതും ആകാശം പോലെ എല്ലാവസ്തുക്കളുടേയും അകവും പുറവും വ്യാപിച്ചതും അഖണ്ഡാനന്ദസ്വഭാവവും അപ്രമേയവും അനുഭൂതികൊണ്ടുമാത്രം അറിയപ്പെടുന്നതും അപരോക്ഷഭാവത്തിൽ ശോഭിക്കുന്നതും ആയ ആത്മാവിനെ ഉള്ളംകയ്യിലിരിക്കും നെല്ലിക്കായ്പോലെ സാക്ഷാത്കരിച്ച് കൃതാർത്ഥനായി, കാമം രാഗം മുതലായ ദോഷങ്ങളോടുകൂടാത്തവനായി, ശമം ദമം മുതലായ ഗുണങ്ങളോടുകൂടിയവനായി, അഹംഭാവം മാത്സര്യം തൃഷ്ണ ആശാ മോഹം മുതലായവയില്ലാത്തവനായി, ദംഭം അഹങ്കാരം മുതലായ വികാരങ്ങൾ മനസ്സിൽ സ്പർശിക്കാത്തവനായിരിക്കുന്നുവോ അവനാണ് ബ്രാഹ്മണൻ. ഇപ്രകാരമുള്ളവനാണ് ബ്രാഹ്മണൻ എന്നാണ് ശ്രുതിസ്മൃതി പുരാണേതിഹാസങ്ങളുടെ അഭിപ്രായം. ഇപ്രകാരമല്ലാതെ ബ്രാഹ്മണത്വം സിദ്ധിക്കയില്ല.

ബ്രാഹ്മണത്വം ഒരു സിദ്ധിയാണ്. മനുഷ്യൻ നേടേണ്ടതും മനുഷ്യന്നു നേടാൻ കഴിയുന്നതുമായ ഏററവും ഉൽകൃഷ്ടമായ ഒരു അവസ്ഥയാണത്. ആരും ബ്രാഹ്മണനായി ജനിക്കലല്ല. ജനിച്ചതിന്നു ശേഷം യത്നം ചെയ്ത് സ്വയം ഉദ്ധരിച്ചുദ്ധരിച്ച് എത്തിച്ചേരുന്ന, എത്തിച്ചേരേണ്ടുന്ന ഒരു അവസ്ഥാവിശേഷമാണ് ബ്രാഹ്മണത്വം. ഈ ലക്ഷണത്തിൻപ്രകാരം ബ്രാഹ്മണൻ എന്നു വിളിക്കാവുന്നവർ മാനവരാശിയുടെ ആവിർഭാവത്തിന്നുശേഷം കുറച്ചുപേരേ ഉണ്ടായിട്ടുള്ളു. ആത്മജ്ഞാനം നേടിയ മേൽപ്പറഞ്ഞ ലക്ഷണയുക്തന്മാരെല്ലാം ബ്രാഹ്മണർ തന്നെ. അവരിൽ, വിരലിലെണ്ണാവുന്നത്രപേർ മാത്രമേ മഹാബ്രാഹ്മണരായി ഉയർന്നിട്ടുള്ളു.

ബ്രാഹ്മണനും, മഹാബ്രാഹ്മണനും തമ്മിൽ ഉള്ള വ്യത്യാസത്തെ സൂചിപ്പിച്ചുകൊണ്ട് ഭഗവാൻ ശ്രീരാമകൃഷ്ണൻ പറഞ്ഞ ഒരു കഥയുണ്ട്. ഒരുനാൾ നാലു സ്നേഹിതർ അവർക്കപരിചിതമായ ഒരു മൈതാനപ്രദേശത്തേയ്ക്കു നടക്കാൻ പോയി. മൈതാനമദ്ധ്യത്തിൽ അവർ ഒരു കോട്ട കണ്ടു. അതിന്നുള്ളിൽനിന്നും ഗാനനൃത്തങ്ങളുടെ മനോഹരനാദം കേൾക്കുന്നു. ചുററിനടന്നു നോക്കിയിട്ടും ആ കോട്ടയിലേയ്ക്കു കടക്കാൻ മാർഗ്ഗം കണ്ടില്ല. ഉള്ളിൽ എന്തു നടക്കുന്നുവെന്നറിയുവാൻ കൌതുകംപൂണ്ട അവർ എവിടെനിന്നോ ഒരു ഏണി സമ്പാദിച്ചുകൊണ്ടുവന്നു. ഒരാൾ ഏണിവഴി കോട്ടമതിലിൽ കയറി നോക്കി. ഉള്ളിലെ കാഴ്ച കണ്ടു സന്തോഷംകൊണ്ടു മതിമറന്നു തിരിഞ്ഞു നോക്കാതെ അയാൾ ഉള്ളിലേയ്ക്കെടുത്തുചാടി. രണ്ടാമൻ കയറി. നോക്കിയതും സന്തോഷസൂചകമായി ഹാ എന്നുച്ചരിച്ചുകൊണ്ടു അയാളും അതിന്നുള്ളിലേയ്ക്കു ചാടി. മൂന്നാമനും തഥൈവ. കണ്ടതെന്തെന്നു ഒരു വാക്കു പറയാതെ മൂന്നു സ്നേഹിതരും പോയ് മറഞ്ഞല്ലൊ. വല്ലാത്ത കൂട്ടരുതന്നെ. എന്താണെന്നു നോക്കട്ടെ എന്നു നിനച്ചു നാലാമനും കയറി. കണ്ടകാഴ്ച മററെല്ലാം മറക്കത്തക്കവിധം അത്ഭുതകരമായ ഒരു ആനന്ദോത്സവംതന്നെ ! ഉള്ളിലേയ്ക്കു ചാടാൻ അയാൾക്കും തോന്നി. പക്ഷെ ഇത്തരമൊരു ആനന്ദോത്സവം നടക്കുന്ന വാർത്ത മാലോകരെ അറിയിക്കുവാനും എല്ലാവരേയും അതിൽ പങ്കാളികളാക്കുവാനും കൃപ തോന്നി അയാൾ സ്വയം നിയന്ത്രിച്ചു താഴെയിറങ്ങി. തിരികെപ്പോയി ഈ അദ്ഭുതവാർത്ത നാട്ടുകാരെ പറഞ്ഞുകേൾപ്പിച്ചു.

കോട്ടയ്ക്കുള്ളിലേയ്ക്കു ചാടിയ മൂന്നു പേർ ബ്രാഹ്മണർ. മററുള്ളവരെ ഓർത്തു താഴെയിറങ്ങിവന്ന് കണ്ട കാഴ്ചയുടെ വിവരണം നൽകിയ ആൾ മഹാബ്രാഹ്മണനും. അവതാരപുരുഷർ, പ്രവാചകർ മുതലായവർ അത്തരം മഹാബ്രാഹ്മണരാണ്. അവർ വിരലിലെണ്ണാവുന്നത്രപേരേ ഉള്ളല്ലൊ. മഹാബ്രാഹ്മണരായി, ജ്ഞാനപ്രകാശം ചൊരിഞ്ഞു ലോകത്തിന്നു മാർഗ്ഗദർശനം നൽകിയ — വിശ്വദീപങ്ങളായി ലോകം ഗണിക്കുന്ന —ശ്രീബുദ്ധൻ, യേശുകൃസ്തു, ശ്രീരാമകൃഷ്ണൻ മുതലായവരുടെ പന്തിയിൽപ്പെടുന്ന ഒരു കെടാവിളക്കാണ് ഭഗവാൻ ശ്രീനാരായണഗുരുദേവനും.

ശിവഗിരിയിൽ ശിവനായി, അറിവിൻ വടിവമായി അറിവിൻവെളിച്ചം വീശി ലോകരക്ഷയും ലോകോദ്ധാരണവും ചെയ്യുന്ന ഭഗവാൻ ശ്രീനാരായണഗുരുദേവന്റെ കൃപ —അറിവിൻപ്രവാഹരൂപമായ കൃപ — ഉൾക്കൊള്ളുവാൻ അർഹരാകേണ്ട കടമ നമ്മിലോരോരു

ത്തരിലും നിക്ഷിപ്തമാണെന്ന ഞാൻ സ്മരിപ്പിക്കട്ടെ !

ജ്ഞാനാനഘസുധാസിന്ധു –
ശായിനം നരകാന്തകം
നാരായണം നമോ ഭേദ –
വാദിരാക്ഷസഭീകരം.

ജാതിഭേദം, മതഭേദം മുതലായ ദുരാചാരങ്ങളെ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന യാഥാസ്ഥിതികരായ രാക്ഷസന്മാക്കു് ഭയമുളവാക്കുന്നവനും, സംസാരികളുടെ ദുഃഖത്തെ ഇല്ലാതാക്കുന്നവനും, ജ്ഞാനമാകുന്ന പാലാഴിയിൽ കുടികൊള്ളുന്നവനുമായ ശ്രീനാരായണനെ – ശ്രീ നാരായണഗുരുദേവനെ – ഞങ്ങൾ സ്തുതിക്കുന്നു.

---

# സത്യവ്രതനെന്ന രാജാവു്

പി ആർ. നായർ

[മത്സ്യാവതാരകഥയുടെ ലക്ഷ്യാത്ഥം ഈ ലേഖനത്തിൽ സൂചിപ്പിക്കുന്നു.]

മത്സ്യഃ കൂമ്മോ വരാഹശ്ച
നരസിംഹശ്ച വാമനഃ,
രാമോ രാമശ്ച രാമശ്ച
കൃഷ്ണഃ കല്കീജനാർദ്ദനഃ.

എന്ന ശ്ലോകം പ്രസിദ്ധമാണു്. മത്സ്യം, ആമ, പന്നി, നരസിംഹം, വാമനൻ, പരശുരാമൻ, ശ്രീരാമൻ, ബലരാമൻ, ശ്രീകൃഷ്ണൻ, കല്കി എന്നിങ്ങനെ വിഷ്ണുവിൻെറ പത്തവതാരങ്ങളുണ്ടെന്നാണിതിനത്ഥം. ഇതിൽ കല്ക്യവതാരം സംഭവിച്ചുകഴിഞ്ഞെന്നും ഇല്ലെന്നും അഭിപ്രായഭേദമുണ്ടു്. ഭാഗവതാദിപുരാണങ്ങളിൽ കല്ക്യവതാരം വരാനിരിക്കുന്നതായിത്തന്നെ വണ്ണിച്ചിരിക്കുന്നു. മററുള്ളവ യഥാകാലം സംഭവിച്ചതായി വിശ്വസിച്ചുപോരുന്നു. അവതാരങ്ങളുടെ ക്രമത്തെച്ചൊല്ലി വിവാദങ്ങളുണ്ടു്. വിമതസ്ഥരും സ്വമതസ്ഥരും ഈ സങ്കല്പങ്ങൾക്കു് നൽകുന്ന വ്യാഖ്യാനം പലതാണു്. ചിലർ അവതാരസങ്കല്പങ്ങളെ പരിണാമവാദത്തിൻെറ പ്രതിരൂപമായിക്കാണുന്നു. മററു ചിലർ വിഷ്ണുമായയുടെ വിഭിന്നതലത്തിലുള്ള പ്രതിഭാസമായേ കരുതുന്നുള്ളു. ഏതായാലും ഇവയ്ക്കു് സ്ഥായിയായ ഏതോ ഒരാശയമുണ്ടെന്നുള്ളതിൽ സകലരും യോജിക്കുന്നു. ഈ ലേഖനത്തിൽ മത്സ്യാവതാരകഥ സംക്ഷേപിച്ചു് സാധകദൃഷ്ടിയിൽ അതിന്നു നൽകാവുന്ന ആശയം വെളിപ്പെടുത്തുവാൻ ശ്രമിക്കുകയാണു്. കഥാസംഗ്രഹത്തിനു് ശ്രീ മഹാഭാഗവതം തന്നെ അവലംബമായി സ്വീകരിക്കയും ചെയ്തിരിക്കുന്നു.

കഥാസാരം: ശ്രീ മഹാഭാഗവതം എട്ടാം സ്കന്ധം 24–ാം അധ്യായത്തിലാണു് പ്രസ്തുത കഥ പറയുന്നതു്. ആദ്യത്തെ അവതാരമാണെങ്കിലും വാമനാവതാരം വണ്ണിച്ചതിന്നുശേഷമാണു് മത്സ്യാവതാരം പുരാണത്തിൽ ചേത്തിട്ടുള്ളതു്. 'അവതാരകഥാമാദ്യാം' എന്നു വ്യക്തമാക്കിയിട്ടുള്ളതിനാൽ ക്രമഭംഗമില്ലെന്നു സ്പഷ്ടമാകുന്നു.

പൂവ്വകല്പത്തിൻെറ അവസാനം നൈമിത്തികപ്രളയമുണ്ടായി. ഭൂമിയൊട്ടാകെ ജലത്തിൽ മുഴുകി. ഹയഗ്രീവനെന്ന അസുരൻ ബ്രഹ്മാവിൻെറ മുഖത്തുനിന്നു നിസ്സൃതങ്ങളായിരുന്ന വേദങ്ങൾ അപഹരിച്ചുകൊണ്ടു കടന്നുകളഞ്ഞു. ആ ദാനവരാജൻെറ ദുശ്ചേഷ്ടിതമറിഞ്ഞ വിഷ്ണു അവയെ വീണ്ടെടുക്കാൻ തീരുമാനിച്ചു. അവിടുന്നു മത്സ്യരൂപം കൈയ്ക്കൊണ്ടു.

ദ്രമിഡദേശത്തു് സത്യവ്രതനെന്ന രാജാവു് നാരായണപരനായി തപസ്സു ചെയ്തിരുന്നു. വിവസ്വാൻെറ പുത്രനത്രേ സത്യവ്രതൻ. ഒരു ദിവസം കൃതമാലാനദിയിൽ തപ്പ്ണമനുഷ്ഠിക്കയായിരുന്നു അദ്ദേഹം. കൈക്കുമ്പിളിലെ

ജലത്തിൽ ഒരു മത്സ്യം കിടന്നു പിടയ്ക്കുന്നതു കാണുമാറായി. അതിനെ അദ്ദേഹം ജലത്തോടൊപ്പം നദിയിൽത്തന്നെ നിക്ഷേപിച്ചു. തന്നെ നിരാധാരമാക്കി വീണ്ടും നദീജലത്തിൽ തള്ളിക്കളഞ്ഞതു ശരിയായില്ലെന്നു മത്സ്യം ആവലാതി പറഞ്ഞു. ദയാലുവായ രാജാവു് അതിനെ കമണ്ഡലുവിലാക്കി ആശ്രമത്തിലേയ്ക്കു കൊണ്ടുപോന്നു. രാത്രികൊണ്ടു തന്നെ അതു വളൎന്നു് കമണ്ഡലുവിൽ കൊള്ളാതായി. അതിൻെറ അപേക്ഷപ്രകാരം രാജാവു് അതിനെ ഒരു വലിയ പാത്രത്തിലാക്കി. മുഹൂൎത്തമാത്രയിൽ വളൎന്നുകൊണ്ടിരുന്ന അതിനെ തടാകത്തിലേയ്ക്കും അവിടെനിന്നു കയത്തിലേയ്ക്കും ഒടുവിൽ കടലിലേയ്ക്കും മാറേറണ്ടി വന്നു. കടലിലെത്തിയ ആ അത്ഭുതജീവി 'മകരമത്സ്യമോ മറേറാ എന്നെ വിഴുങ്ങിക്കളയു'മെന്നു് ഭയം പ്രകടിപ്പിച്ചപ്പോൾ രാജാവിൻെറ അത്ഭുതം വളരുകയാണുണ്ടായതു്. എല്ലാം ഭഗവല്ലീലയെന്നറിഞ്ഞ അദ്ദേഹം അവതാരോദ്ദേശ്യമെന്തെന്നു ഭക്തിപൂൎവ്വമാരായുകയുണ്ടായി. ഉടനെ ഭഗവാൻ അരുളിച്ചെയ്തു:

''രാജാവേ, ഇന്നേയ്ക്കു് ഏഴാംനാളിൽ ഈ ഭൂമണ്ഡലം മുഴുവനും വെള്ളത്തിലാണ്ടുപോകും. ആ സമയം ഒരു നൌക അങ്ങിരിക്കുന്നേടത്തു് സ്വയം വന്നുചേരും. എല്ലാവക സസ്യങ്ങളും വിളകളും വിത്തുകളും അതിൽ കയററിക്കൊള്ളണം. സപ്തൎഷികളടക്കം ജീവരാശികളെല്ലാം ആ വൻതോണിയിൽ കയറട്ടെ. അവസാനം അങ്ങും കയറിക്കൊള്ളുക. അന്തമില്ലാപ്പെരുങ്കടലിൽ, കൂരിരുട്ടിലാണെങ്കിലും ഋഷിതേജസ്സുകൊണ്ടു് അങ്ങേയ്ക്കെല്ലാം കാണാറാകും. കൊടുങ്കാററിലുലയുന്ന ആ മഹാനൌകയിൽ അങ്ങേയ്ക്കു പരിഭ്രമിക്കേണ്ടിവരില്ല. അതങ്ങനെ ഒഴുകി നടക്കുമ്പോൾ ഞാനടുത്തുവരും. എൻെറ കൊമ്പിൻെറ തുമ്പിൽ അതിനെ അങ്ങു ബന്ധിച്ചുകൊള്ളുക. ഈ ബ്രഹ്മരാത്രി തീരുവോളം മഹാജലപ്പരപ്പിൽ അതിനെ ഞാൻ തന്നെ നയിച്ചുകൊണ്ടിരിക്കും.'' ഇത്രയുമരുളിച്ചെയ്തശേഷം ഭഗവാൻ മറഞ്ഞു. രാജാവാകട്ടെ ദൎഭാസ്തരണത്തിലിരുന്നു് ധ്യാനമഗ്നനായി. നിശ്ചിതതീയതിക്കുതന്നെ ജലപ്രളയമുണ്ടായി. സത്യവ്രതൻ ഭഗവന്നിയോഗമനുസരിച്ചു് എല്ലാം വേണ്ടപോലെ അനുഷ്ഠിക്കയും ചെയ്തു.

സുവൎണ്ണമത്സ്യത്തിൻെറ കൊമ്പിൽത്തൊടുത്ത പടവിൽ സുരക്ഷിതരായ സകലരും ഹരിസ്മരണയിലാണ്ടു. അവർ ദിവ്യസ്തവങ്ങളെക്കൊണ്ടു സങ്കീൎത്തനം ചെയ്തു. ഭഗവാൻ വെളിപ്പെട്ടു് ഹരിതത്ത്വം അവൎക്കെല്ലാമുപദേശിച്ചു. ജീവരാശികൾ ധന്യരായി.

പ്രളയാവസാനം ബ്രഹ്മാവുണൎന്നു. പുതിയ പ്രഭാതം പൊട്ടിവിരിഞ്ഞു. വിഷ്ണു ഹയഗ്രീവനെ നിഗ്രഹിച്ചു് വേദങ്ങൾ വീണ്ടെടുക്കയും പ്രളയാന്തൎഹിതങ്ങളായ അവയെ ബ്രഹ്മാവിനുതന്നെ സമ്മാനിച്ചശേഷം അനന്തമായയിൽ മറയുകയും ചെയ്തു.

ഇത്രയുമാണു് ഭാഗവതത്തിലെ മത്സ്യാവതാരകഥ. ഇതിനു് തത്ത്വശാസ്ത്രപരമായ അൎത്ഥമെന്തെന്നു പരിശോധിക്കാം.

കാലം സകലതിന്നുമധിഷ്ഠാനമാകുന്നു. അതിൻെറ പിടിയിൽനിന്നു മോചിക്കാനാവില്ല. കാലത്തിൻെറ സ്ഥിരമായ സംഹാരകഭാവം സൃഷ്ടിചക്രത്തെ മഥിക്കുന്നു. നന്നേ നിസ്സാരമായ ജീവിതത്തിൽ നിരന്തരം നടക്കുന്ന പരിവൎത്തനം പ്രപഞ്ചഘടനയിലെ പരിണാമശില്പങ്ങൾക്കു സാക്ഷിയാണു്. എങ്കിലും നാം അതറിയുന്നില്ല. ക്ഷണികമായ വളച്ച് അനന്തതയിലേയ്ക്കുള്ള അവ്യാഹതമായ ഗതിയാണെന്നും നാമറിയുന്നില്ല. എന്നാൽ കാലചക്രക്രമത്തിൽ മുൻപോട്ടും പിൻപോട്ടും തിരിക്കുമെന്നല്ലാതെ ഒന്നും നിശ്ശേഷം നശിക്കുന്നില്ലെന്നും സത്വബീജങ്ങൾ നിലനില്ക്കുമെന്നും പൂൎവ്വന്മാർ ഗ്രഹിച്ചിരുന്നു. അവരുടെ അറിവു് ക്രമേണ വിസ്മൃതമായും വിജ്ഞാനത്തിൻെറ പ്രത്യാക്രമണത്തിനു വിധേയമായും തീരാറുണ്ടു്. ഉറങ്ങിത്തുടങ്ങിയ ബ്രഹ്മാവിൽനിന്നു് ഹയഗ്രീവൻ വേദങ്ങൾ തട്ടിയെടുത്തതിലത്ഭുതമെന്തുള്ളു ? ഇന്നും മനുഷ്യവൎഗ്ഗം – ബ്രഹ്മസന്തതികൾ – ഉറങ്ങുകയാണെങ്കിൽ ഭൗതികവാദികളായ ഹയഗ്രീവന്മാർ കയ്യാങ്കളിക്കൊരുങ്ങുമെന്നു തീൎച്ചയാണല്ലോ.

വേദമെന്നാൽ അറിവെന്നാണർത്ഥം. ഇതു് ഭൗതികവീക്ഷണമല്ല. അജ്ഞാനം തമസ്സാണ്. അതിനെ പ്രളയാന്ധകാരമായി വർണ്ണിച്ചിരിക്കുന്നു. ഇരുട്ടിൽത്തപ്പിത്തടയുന്ന ലോകത്തിനു് വെളിച്ചം കാട്ടുകയാണീശ്വരൻ ആദ്യമായി ചെയ്തതു്. അദ്ദേഹത്തിൻെറ മഹത്ത്വം കാലദേശങ്ങൾക്കതീതമാണ്. കഥയിലെ സുവർണ്ണമത്സ്യം അവ്യാഹതമായ ജ്ഞാനത്തിൻെറ സ്വയംപുഷ്ടമായ പ്രതീകമെന്നു കാണാം. പ്രസ്തുതനായ രാജാവു് 'സത്യവ്രത'നാണ്. മനുഷ്യസാമാന്യത്തിലെ വിശിഷ്ടപുരുഷനെന്നു് അദ്ദേഹത്തെ വിശേഷിപ്പിക്കാം. മഹാനാശത്തിൽപ്പോലും സ്വരക്ഷയോ സ്വകാര്യമോ അദ്ദേഹത്തിനില്ല. പ്രപഞ്ചസത്യത്തെ സാക്ഷാത്കരിച്ച ധന്യാത്മാവുതന്നെ അദ്ദേഹം. 'സത്യധർമ്മിയായ ദൃഷ്ടി' മാത്രമേ അവിടേയ്ക്കുള്ളൂ. നശിക്കുന്നവയെ വീണ്ടെടുക്കാനുള്ള ശക്തി സത്യത്തിനുണ്ടു്. ജീവരാശികളെ ദിവ്യനൗകയിലേററിക്കൊണ്ടുള്ള സത്യവ്രതൻെറ യാത്രയ്ക്കു് ഇതത്രേ അടിസ്ഥാനതത്ത്വം.

പ്രകൃതി സ്വയം ക്ഷോഭിക്കുന്നു: പരിവർത്തിക്കുന്നു. എന്നാൽ സമൂലം നശിക്കുന്നില്ല. ഇക്കാര്യം ശാസ്ത്രീയമായി ഈ കഥയിൽ സമന്വയിച്ചിട്ടുണ്ടു്. എല്ലാവകയും വംശവൃദ്ധിക്കുതകുമാറു് പ്രപഞ്ചനൗകയിൽ സത്യപുരുഷനാൽ വിന്യസ്തമാകുന്നു. കാലംകൊണ്ടു തളിക്കേണ്ടവ തളിക്കും. അത്രയും പ്രതീക്ഷിച്ചിരിക്കുവാൻ ജീവനു ബാദ്ധ്യതയുണ്ടുതാനും.

മനുഷ്യകല്പത്തിലെ നെടിയ കാലഘട്ടം ബ്രാഹ്മദിനത്തിൻെറ പകൽ മാത്രമേ ആകുന്നുള്ളൂ. രാത്രി അത്രത്തോളമുണ്ടു്. അപ്പോൾ സ്വപ്നവും സുഷുപ്തിയുമുണ്ടാകാം. ജാഗ്രത് – സ്വപ്ന – സുഷുപ്ത്യവസ്ഥകൾ പ്രപഞ്ചത്തിനുമുണ്ടു്. മഹാപ്രളയമെന്ന സുഷുപ്ത്യവസ്ഥയിൽനിന്നു് പ്രപഞ്ചമെന്ന പുതിയ പ്രതിഭാസത്തിൻെറ ജാഗരണമാണു് ഈ കഥയുടെ ബീജം.

സൃഷ്ടിരഹസ്യം എന്നും അവ്യക്തമാണ്. അതിനെക്കുറിച്ചന്വേഷിച്ചവർ ചെന്നെത്തിയതോ 'സ്വഭാവം' എന്ന അംശത്തിൽ. ഇതു് ഈ കഥയിൽ ശ്രദ്ധേയമാണ്. വളർച്ചയുടെ പരിണാമമാണു നാശം; അഥവാ പരിവർത്തനം. അനന്തതയിൽ ഒഴുകിത്തിരിയുന്ന ജീവചക്രത്തിനു് ആദിയോ അന്തമോ ഇല്ല. സങ്കോചവികാസങ്ങളുണ്ടുതാനും. സങ്കോചം പ്രളയവും വികാസം സൃഷ്ടിയുമാണ്. ജ്ഞാനവും വിജ്ഞാനവും അതിന്നധീനമാകുന്നു. ഹയഗ്രീവൻ അസുരനാണല്ലോ. അയാൾക്കു് അപഹരിക്കാൻ തോന്നിയതു് ഭൗതികസമ്പത്തല്ല; വേദങ്ങളാണ്. അവ ആത്മാവിൻെറ ഉദ്ഗാരങ്ങളാണല്ലോ. അവയെ തട്ടിയെടുത്തുകൊണ്ടന്ധകാരത്തിലാണ്ടവൻ വെറും പാമരനല്ലെന്നു തീർച്ച. ബുദ്ധിജീവിതന്നെ ആ അസുരൻ. പ്രകൃതിയുമായി ശക്തിപരീക്ഷയ്ക്കു മുതിന്ന അസുരൻ ഹനിക്കപ്പെടുന്നു. ആത്മബോധം പുനഃസ്ഥാപിതമാകുന്നു. വൈവസ്വതനായ സത്യവ്രതൻെറ നിസ്സംഗമായ സംരക്ഷണത്തിൽ ചിരന്തനസത്യം പതറാതെ നില്ക്കുന്നതു് ഈശ്വരാനുഗ്രഹംകൊണ്ടുതന്നെ. യഥാർത്ഥത്തെ മറയ്ക്കുന്ന ദുർബ്ബുദ്ധികൾക്കു വിരാമം കുറിക്കുന്ന സംഭവമായി ഇതു നാം സ്വീകരിക്കേണ്ടിവരുന്നു.

ഒരു സാധകൻെറ ദൃഷ്ടിയിൽ മേല്പറഞ്ഞ സംഗതികൾ ഇങ്ങനെ സംക്ഷേപിക്കാം: – പ്രപഞ്ചത്തിലെ പ്രഥമവും നിത്യവുമായ പ്രകാശം സത്യത്തിൻേറതാകുന്നു. ചിലപ്പോൾ ആസുരഭാവം മൂടൽമഞ്ഞുപോലെ അതിനെ മറച്ചുകളയും. യുഗാന്തരങ്ങളിൽ വ്യാവർത്തിക്കുന്ന ഈ വൈകൃതമാണു് "അജ്ഞാനം." അതിനെ ആവിയാക്കുന്ന ജ്ഞാനം ഈശ്വരസ്വരൂപമാണ്. പ്രകൃതി ധർമ്മവുമാണ്. മായാവലയത്തിൽനിന്നകന്നു് സത്യവും നിത്യവുമായ അറിവു തേടുകയാണു് കർത്തവ്യം. ഇതിനു് നിസ്സംഗത, നിർഭയത, നിർമോഹത മുതലായവ കൂടിയേ തീരൂ. ഇതു് സത്യവ്രതൻെറ നിലപാടിൽ തെളിഞ്ഞു കാണാം. അതായതു് ഫലപ്രതീക്ഷകൂടാതെ ഉത്കടമായ സേവാവ്രതത്തിൽ വർത്തിക്കുന്ന സാധകനു മാത്രമേ "സത്യം ജ്ഞാനമനന്തം ബ്രഹ്മ"എന്ന തത്ത്വം സാക്ഷാത് കരിക്കാൻ കഴിയൂ.

# തഥാഗതകഥാമൃതം

പോൾ കാരുസ്

## തിതിക്ഷുവായ ഗജേന്ദ്രൻ

ബുദ്ധഭഗവാൻ ജേതവനത്തിൽ വിശ്രമിച്ചുവരവേ, ശ്രാവസ്തിയിൽ, ദയാലുവും തിതിക്ഷുവും എന്ന പ്രസിദ്ധനായ ഒരു ഗൃഹസ്ഥൻ പാർത്തിരുന്നു; പക്ഷെ അയാളുടെ ബന്ധുക്കൾ ക്രൂരന്മാരായിരുന്നു; അയാളുടെ മുതൽ തട്ടിപ്പറിക്കുന്നതിനു് അവർ ഗൂഢാലോചന നടത്തി. അവർ അയാളെ പലപ്പൊഴും ഭീഷണിപ്പെടുത്തിക്കൊണ്ടിരുന്നു. ഒരു ദിവസം അവർ വന്നു് അയാളുടെ സാമാനങ്ങൾ ഒട്ടേറെ തട്ടിക്കൊണ്ടുപോയി. അയാൾ കോടതിയിൽ പോവുകയോ പരാതിപ്പെടുകയോ ചെയ്തില്ല; തനിക്കേറ്റ ഈ ഉപദ്രവങ്ങൾ അയാൾ വലിയ ക്ഷമയോടെ സഹിച്ചു.

അയൽക്കാർ ഇതിനെക്കുറിച്ചു് ആശ്ചര്യപ്പെടുകയും അന്യോന്യം സംസാരിച്ചുതുടങ്ങുകയും ചെയ്തു. ഈ വാർത്ത ജേതവനത്തിലെ ഭിക്കുക്കളുടെ കാതിലും എത്തി. ഭിക്കുക്കൾ സമ്മേളനശാലയിൽ ആ സംഭവത്തെക്കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കെ,തഥാഗതൻ പ്രവേശിച്ചു്,'നിങ്ങളുടെ സംഭാഷണവിഷയം എന്തായിരുന്നു ?' എന്നു ചോദിച്ചു. അവർ വിവരം പറഞ്ഞു.

ഭഗവാൻ അരുളി: 'ദുഷ്ടന്മാരായ ബന്ധുക്കൾക്കു ശിക്ഷ കിട്ടുന്ന സമയം വരും. സഹോദരരേ, ഇതു് ആദ്യമായിട്ടല്ല സംഭവിക്കുന്നതു്. ഇതിനു മുമ്പും ഇങ്ങനെ ഉണ്ടായിട്ടുണ്ടു്.' എന്നിട്ടു് അദ്ദേഹം ഒരു ജന്മാന്തരകഥ പറഞ്ഞു:

''പണ്ടൊരിക്കൽ, ബ്രഹ്മദത്തൻ കാശിയിലെ രാജാവായിരിക്കുന്ന കാലത്തു്, ബോധിസത്വൻ ഹിമാലയപ്രദേശത്തു് ഒരു ആനയായി പിറന്നു. അവൻ കരുത്തും മുഴപ്പും പെരുത്ത കൊമ്പനായിത്തീർന്നു. അവനങ്ങനെ കാടുംമേടും കുന്നും കുഴിയും കയറിയിറങ്ങിയും താഴ്‌വരയിലെ ഊടുവഴികളിൽക്കൂടി യഥേഷ്ടം സഞ്ചരിച്ചു. അങ്ങനെ സഞ്ചരിക്കെ നല്ല തണലുള്ള ഒരു മരം കണ്ടെത്തി; അതിൻ കീഴിൽ നിന്നുകൊണ്ടു് അവൻ തീററി തിന്നുകൊണ്ടിരുന്നു. അപ്പോൾ ആ മരത്തിന്റെ മുകളിൽനിന്നു് താന്തോന്നികളായ കുറെ മരഞ്ചാടികൾ ആനയുടെ പുറത്തു ചാടിയിരുന്നു് അവനെ വല്ലാതെ ശല്യപ്പെടുത്തുകയും നിന്ദിക്കുകയും ചെയ്തു. അവരവന്റെ കൊമ്പിന്മേൽ പിടിച്ചു, വാലു പിടിച്ചുവലിച്ചു, അങ്ങനെ പല വിക്രിയകളും കാണിച്ചു; ആനയെ പല തരത്തിലും അലട്ടി. മക്കടന്മാർ ഇപ്രകാരം പലവാറു ചെയ്ത താന്തോന്നിത്തങ്ങളെയൊന്നും, പൊറുമയും അൻപും അലിവും നിറഞ്ഞ ബോധിസത്വൻ ഗൗനിച്ചതേയില്ല.

ഒരുനാൾ ആ വൃക്ഷദേവത മരത്തിന്റെ തായ്ത്തടിമേൽ നിന്നുകൊണ്ടു് ആനയോടു് ഇങ്ങനെ ചോദിച്ചു: 'പ്രഭോ, ഗജേന്ദ്ര, അങ്ങെന്തിനാണു് ധിക്കാരികളായ ഈ കുരങ്ങന്മാരുടെ അധികപ്രസംഗങ്ങൾ സഹിക്കുന്നതു് ?' ദേവത ഇമ്മാതിരി ഒരു ശീലിലാണു ചോദിച്ചതു്:

കാട്ടിലിങ്ങാരുമേ കൂട്ടിനില്ലെങ്കിലും
ഊററമേറീടുന്ന കാട്ടാനേ,
മുഷ്കരന്മാരായ മക്കടന്മാരുടെ
മുഷ്ക്കു നീയെന്തേ സഹിക്കുന്നു ?

അതു കേട്ടു ബോധിസത്വൻ മറുപടി പറഞ്ഞു: 'അല്ലയോ വനദേവതേ, എനിക്കീ വാനരന്മാരുടെ ചാപല്യം, അവരെയും അവരുടെ വംശത്തെയും വർഗ്ഗത്തെയും നിന്ദിക്കാതെ സഹിക്കാൻ സാധിക്കയില്ലെങ്കിൽ, ഞാനെങ്ങനെയാണു് വിശിഷ്ടമായ അഷ്ടാംഗമാർഗ്ഗത്തിൽ ചരിക്കുന്നതു് ? എന്നാലീ വാനരന്മാർ, മററുള്ളവരോടും, അവരും എന്നെപ്പോലെയാണെന്നു കരുതി ഇതേമാതിരി പെരുമാറും. അവരിങ്ങനെ ഏതെങ്കിലും ഒററയാനോടു ചെയ്താൽ അവനിവരെ തീർച്ചയായും ശിക്ഷിക്കും; അങ്ങനെ ഞാൻ ഇവരുടെ ശല്യത്തിൽനിന്നും, ഇവരെ ദ്രോഹിക്കുകയെന്ന ദോഷത്തിൽനിന്നും മുക്തനാവുകയും ചെയ്യും.' ഇതും പറഞ്ഞു് അദ്ദേഹം ഒരു ഗാഥചൊല്ലി:

വാനരരെന്നെപ്പോഠം മറെറാരുകൊമ്പനെ
മാനിയാതെങ്ങാനപദ്രവിക്കിൽ
വാനരവംശം മുടിച്ചിട്ടമഗ്ഗജം,
മോചനമാകുമെനിക്കുമൊപ്പം.

ഏതാനം നാഠം കഴിഞ്ഞു ബോധിസത്വൻ മറെററങ്ങോ പോയി; അവിടെ ഒരു കൊല കൊമ്പൻ വന്ന നിലയായി. ആ ദുഷ്ടന്മാരായ മക്കടന്മാർ അവൻ പഴയ ആനയെപ്പോലെ ആയിരിക്കും എന്ന കരുതി അവൻെറ പുറത്തു ചാടിക്കയറി പഴയതുപോലെ വേണ്ടാതനങ്ങഠം പലതും കാണിച്ചു. കൊലകൊമ്പൻ തുമ്പി കൊണ്ടു് കുരങ്ങന്മാരെ പിടിച്ചു് നിലത്തെ റിഞ്ഞു, കൊമ്പുകൊണ്ടു് കുത്തിക്കീറി, കാലു കൊണ്ടു ചവുട്ടിചതച്ചു ചമ്മന്തിയാക്കി.''

ആചാര്യൻ ഈ കഥ പറഞ്ഞുകഴിഞ്ഞു്, സത്യം പ്രഖ്യാപിച്ചു; ഓരോരുത്തരുടെയും പുനർജന്മം ഇങ്ങനെ വെളിപ്പെടുത്തി: 'ഈ നല്ല മനുഷ്യൻെറ ദുഷ്ടബന്ധുക്കഠം അന്നു് വികൃതികളായ വാനരന്മാരായിരുന്നു; അവരെ ശിക്ഷിക്കാൻ പോകുന്ന ആളാണു് അന്നത്തെ കൊലകൊമ്പൻ. എന്നാൽ ആ ധമ്മിഷ്ഠനും വിശിഷ്ടനുമായ ഗജേന്ദ്രൻ തഥാഗതൻെറതന്നെ ഒരു പൂവ്വജന്മമായിരുന്നു.'

പ്രവചനം കഴിഞ്ഞപ്പോഠം ഒരു ഭിക്ഷു എഴുന്നേററു് ഒരു ചോദ്യം ചോദിക്കാൻ അനുവാദത്തിനപേക്ഷിച്ചു. അനുവാദം നൽകിയപ്പോഠം അദ്ദേഹമിങ്ങനെ ചോദിച്ചു: 'ഹിംസയെ ഹിംസകൊണ്ടു നേരിടണമെന്നും കുററം ചെയ്യുന്നവനെ ദണ്ഡിച്ചു നിലയ്ക്കു നിത്തണമെന്നും, അങ്ങനെ ചെയ്യാത്തപക്ഷം അധമ്മം പെരുകുകയും ധമ്മം മറയുകയും ചെയ്യും എന്നുള്ള അനുശാസനം കേട്ടിട്ടുണ്ടല്ലൊ. എന്താണു ഞങ്ങഠം ചെയ്യേണ്ടതു് ?'

ഭഗവാൻ അരുഠംചെയ്തു: 'അങ്ങനെയല്ല; ഞാൻ പറയാം: ലോകം ഉപേക്ഷിച്ചു്, സ്വാത്ഥത്യാഗമെന്ന ഈ വിശിഷ്ടമാഗ്ഗത്തെ സ്വീകരിച്ച നിങ്ങഠം ഹിംസയ്ക്കു ഹിംസയോ ദ്വേഷത്തിനു ദ്വേഷമോ പകരം ചെയ്യാൻ പാടില്ല. ദോഷത്തിനു പകരം ദോഷം ചെയ്തു് അധമ്മം വദ്ധിപ്പിച്ചു് അധമ്മത്തെ ഇല്ലായ്മ ചെയ്യാമെന്നും കരുതരുതു്. ദുഷ്ടന്മാരെ അവരുടെ വിധിക്കു വിട്ടേക്കുക; അവരുടെ ദുഷ്ക്കമ്മംതന്നെ എന്നെങ്കിലും ഏതെങ്കിലും തരത്തിൽ അതിൻെറ ശിക്ഷ സമ്പാദിച്ചുകൊള്ളും.' എന്നിട്ടു് തഥാഗതൻ ഈ ഗാഥ കീത്തിച്ചു:

ദ്രോഹങ്ങഠം ചെയ്തിടുന്നോനെ
ദ്രോഹിച്ചാലുമധമ്മമാം;

താഡിക്കാത്തവനെപ്പിന്നെ
താഡിച്ചാൽ പറയേണമൊ ?
സ്വയംകൃതമധമ്മത്തിൻ–
ഫലം തന്നോടണഞ്ഞിടും
തള്ളപ്പശുവിനെക്കണ്ടു
പിള്ളചെല്ലുന്നമാതിരി.
പാപംചെയ്താൽ ഭുജിക്കേണ്ട
ഫലങ്ങഠം പലമാതിരി
ദുസ്സഹം ദുരിതം ശോകം
മോഹം സമ്പദ്വിനാശനം;
രോഗസ്സിദ്ധജനദ്വേഷം
വാദ്ധക്യമവസാദവും
അഗ്നിഭീതിമനോദുഃഖം
നരകപ്രാപ്തിരന്തിമം.

---

# അഭ്യർത്ഥന

## ബങ്കളാദേശിലെ രാമകൃഷ്ണമിഷൻ പ്രവത്തനം

ബങ്കളാദേശിൽനിന്നും കഴിഞ്ഞവഷം ഭാരതത്തിലേയ്ക്കു പ്രവഹിച്ച ലക്ഷക്കണക്കായ അഭയാത്ഥികളുടെ ദുരിതനിവാരണാത്ഥം നമ്മുടെ അതിത്തിക്കുള്ളിൽവെച്ചു രാമകൃഷ്ണമിഷൻ നിവ്ഹിച്ച ക്ഷേമപ്രവത്തനങ്ങഠം ഇതിന്നകം ബഹുജനശ്രദ്ധയ്ക്കു വിഷയമായിട്ടുള്ളതാണല്ലോ. അഭയാത്ഥികളെ തിരിച്ചയയ്ക്കാനുള്ള സംരംഭത്തിൽ സഹായകമാകുമാറു രണ്ടു സംക്രമണക്യാമ്പുകഠം ജസ്സോറിലും ഖുൽനയിലുമായി തുറന്ന പ്രവനത്തനമാരംഭിച്ചിട്ടുണ്ടു്.

അഭയാർത്ഥികളെ പുനരധിവസിപ്പിക്കയും ദുരിതാശ്വാസം നല്കുകയുമാണ് നമ്മുടെ അനന്തരകർത്തവ്യം. ബങ്കളാദേശിൽ മുമ്പിനാലെ ഉണ്ടായിരുന്നതും പാക്കിസ്ഥാൻ വാഴ്ചക്കാലത്തു് പ്രവർത്തനരഹിതമായിത്തീർന്നതുമായ രാമകൃഷ്ണമിഷൻവക സ്ഥാപനങ്ങളെ പുനരുദ്ധരിച്ചു് തദ്വാരാ ക്ഷേമപ്രവർത്തനം സഫലമാക്കാനാണു് ഇപ്പോഴത്തെ ഉദ്യമം. മിഷനിലെ സന്ന്യാസിസഹോദരന്മാർ ഡാക്കയിൽ അതിന്നുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു.

അവിടെ മുമ്പുണ്ടായിരുന്ന സ്ഥാപനങ്ങൾക്കെല്ലാം ഇതിനകം ഗുരുതരമായ ഹാനി സംഭവിച്ചിട്ടുണ്ടു്. മിക്കവയും നാമാവശേഷമായി എന്നുതന്നെ പറയാം. അവയെ പൂർവ്വസ്ഥിതിയിൽ പുനരുദ്ധരിക്കുന്നതിന്നു് ഗണ്യമായ തോതിൽ സാമ്പത്തികസഹായം ഉണ്ടാകേണ്ടിയിരിക്കുന്നു. അതിന്നും പുറമേയാണു് ഒരുകോടിയോളം വരുന്ന അഭയാർത്ഥികളുടെ പുനരധിവാസത്തിനും ദുരിതനിവാരണത്തിനും വേണ്ടിവരുന്ന മഹത്തായ ധനസഹായം. അഭയാർത്ഥികൾക്കു് വെറും സാമ്പത്തികസഹായം മാത്രം പോരാ; മാനസികമായിട്ടും കൂടി അഭയവും സ്ഥിരമായ ആശ്വാസവും നല്കേണ്ടതുണ്ടു്. ഇതു രണ്ടും സാധിക്കാൻ രാമകൃഷ്ണമിഷനു കഴിയും.

ദുരിതാശ്വാസപ്രവർത്തനങ്ങൾക്കായോ, മിഷൻവക സ്ഥാപനങ്ങളുടെ പുനരുദ്ധാരണത്തിനായോ, അഥവാ രണ്ടിനും കൂടിയോ, നല്കപ്പെടുന്ന എന്തു സംഭാവനയും താഴെക്കാണുന്ന മേൽവിലാസത്തിൽ സ്വീകാര്യമാണു്.

ഇതിലേയ്ക്കു് അയയ്ക്കുന്ന ചെക്കുകളും ഡ്രാഫ്റ്റുകളും 'രാമകൃഷ്ണമിഷ'ന്റെ പേരിൽ എഴുതി ക്രോസുചെയ്തിരിക്കേണ്ടതാണു്.

ബേലൂർമഠം
ഹൌറാ, പടി. ബങ്കാൾ
27 – 1 – 1972.

സ്വാമി ഗംഭീരാനന്ദ
ജനറൽ സിക്രട്ടറി.

# വാർത്തകൾ

## അന്തര്യോഗം: തൃശ്ശൂർ

മാസന്തോറുമുള്ള അന്തര്യോഗം മാർച്ചുമാസം 12-ാം തീയതി നടത്തപ്പെടും.

## തിരുവനന്തപുരം

നെട്ടയം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചുള്ള അന്തര്യോഗം മാർച്ചുമാസം പന്ത്രണ്ടാം തീയതി 4 മണി മുതൽ നടത്തപ്പെടും.

## ശ്രീരാമകൃഷ്ണജയന്തി ആഘോഷങ്ങൾ

ശ്രീരാമകൃഷ്ണദേവന്റെ 136-ാം ജന്മതിഥി ഫെബ്രുവരി 16-ാം തീയതി ഹരിനാമജപം, ഭജന, വചനാമൃതപാരായണം, വിശേഷാൽപൂജ, ഹോമം, പ്രസാദവിതരണം, പാഠകം, പാട്ടുകച്ചേരി എന്നീ പരിപാടികളോടെ നടത്തി. ആഘോഷം വളരെ ഗംഭീരമായും മംഗളമായും നടന്നു.

ഫെബ്രുവരി 20-ാം തീയതി ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ജീവിതചരിതഗ്രന്ഥത്തിന്റെ ഉദ്ഘാടനം നടന്നു. ശ്രീ കെ. പി. കേശവമേനോനായിരുന്നു യോഗത്തിലെ അദ്ധ്യക്ഷൻ. ശ്രീ പി. പരമേശ്വരൻ (ജനസംഘം) പുസ്തകം ഔപചാരികമായി ഉദ്ഘാടനം ചെയ്ത അവസരത്തിൽ ശ്രീ വിവേകാനന്ദസ്വാമികളുടെ ചരിതവും ശ്രീ വിവേകാനന്ദകൃതികളും ഭാരതസന്താനങ്ങൾക്കു ലക്ഷ്യബോധവും കരുത്തും കൊടുക്കുന്നവയാകയാൽ അവ സ്വയം വായിച്ചും മററുള്ളവരെ വായിപ്പിച്ചും ഓരോരുത്തരും കൃതാർത്ഥരാകാൻ പരിശ്രമിക്കണമെന്നു് ഊന്നിപ്പറഞ്ഞു. ശ്രീ പി. ആർ. നായർ (തവനൂർ) ശ്രീരാമകൃഷ്ണസന്ദേശത്തെ ആസ്പദമാക്കി വളരെ ഹൃദ്യമായ ഒരു പ്രഭാഷണം നടത്തി.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 57 | 1972 ഏപ്രിൽ | ലക്കം 4 |
|---|---|---|

## അമൃതവാണി

ഭഗവാൻെറ പാദത്തിൽ എല്ലാം സമർപ്പിക്കുക. അദ്ദേഹത്തിനു മുക്തിയാർ കൊടുക്കുക. അദ്ദേഹത്തിനു നന്നെന്നു തോന്നുന്നതു് ചെയ്യട്ടെ. വലിയ ഒരാളെ ഭാരമേല്പിച്ചാൽ, അദ്ദേഹം ഒരിക്കലും വഞ്ചിക്കയില്ല. സാധനകൊണ്ടു് പ്രയോജനമുണ്ടു്, വാസ്തവം. പക്ഷേ രണ്ടു തരം സാധകന്മാരുണ്ടു്. ഒരുതരം സാധകന്മാർക്കു് കുരങ്ങിൻ കുട്ടിയുടെ സ്വഭാവമാണു്, വേറൊരു കൂട്ടർക്കു് പൂച്ചക്കുട്ടിയുടെ സ്വഭാവവും. കുരങ്ങൻെറ കുട്ടി എങ്ങനെയെങ്കിലും സ്വയം അമ്മയെ അള്ളിപ്പിടിക്കുന്നു. അതുമാതിരി ചില സാധകന്മാർ, ഭഗവാനെ കിട്ടാൻ, ഇത്ര ജപം നടത്തണം, ഇത്ര ധ്യാനിക്കണം, ഇത്ര തപം ചെയ്യണം എന്നൊക്കെ വിചാരിക്കുന്നു. ഇത്തരം സാധകൻ ഭഗവാനെ പിടിക്കാൻ സ്വയം പ്രയത്നിക്കുന്നു. എന്നാൽ പൂച്ചക്കുഞ്ഞിനു് സ്വയം അമ്മയെ പിടിക്കാൻ വയ്യ. അതു കിടന്നു വെറുതേ 'മ്യൂ മ്യൂ' എന്നു വിളിക്കുന്നു. 'അമ്മേ, അമ്മേ' എന്നു കരയുന്നു. അമ്മ അതിനെ ചിലപ്പോൾ കിടക്കയിന്മേലും, ചിലപ്പോൾ തട്ടിൻ പുറത്തു് വിറകിന്നിടയിലും കൊണ്ടുവെയ്ക്കുന്നു. അമ്മ അതിനെ കടിച്ചുപിടിച്ചു് അങ്ങുമിങ്ങും കൊണ്ടുപോകുന്നു. അതിനു തനിയെ അമ്മയെ പിടിക്കാനറിയില്ല. അതുമാതിരി ചില സാധകന്മാർക്കു് 'ഞാൻ ഇത്ര ജപിക്കും, ഇത്ര നേരം ധ്യാനിക്കും' എന്നൊക്കെ കണക്കുകൂട്ടിക്കൊണ്ടു് ഒരു സാധനയും അനുഷ്ഠിക്കാനാവില്ല. ഇക്കൂട്ടർ വ്യാകുലതയോടെ കരഞ്ഞുകൊണ്ടു് ഈശ്വരനെ വിളിക്കുന്നു. അദ്ദേഹം അവരുടെ കരച്ചിൽ കേൾക്കുന്നു; അദ്ദേഹത്തിനു പിന്നെ അമാന്തിക്കാൻ വയ്യ. വന്നു ദർശനം അരുളുന്നു.

—ശ്രീരാമകൃഷ്ണവചനാമൃതം: I. 542.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഒരിക്കൽ ലാട്ടുമഹാരാജ് ഒരു സന്ന്യാസിയോടു പറയുകയാണ്: ''ചുകന്ന വസ്ത്രം ചുററിക്കെട്ടുമ്പോഴേയ്ക്കും സന്ന്യാസിയായി എന്നൊന്നും ഭ്രമിയ്ക്കേണ്ട, കേട്ടോ. സന്ന്യാസിയാവുക എന്നു പറയുന്നതു് ചില്ലറക്കാര്യമാണെന്നു് കരുതുന്നുണ്ടോ? ഓരോ നിമിഷവും ഏതൊരുത്തൻെറ പ്രാണനാണോ ഭഗവാനെ കാണാൻ കഴിയാത്തതിനാൽ മനസ്സു നൊന്തു കരയുന്നതു് അയാാം യഥാർത്ഥസന്ന്യാസിയാണെന്നു് വേണമെങ്കിൽ പറയാം. ഒരു യഥാർത്ഥ സന്ന്യാസിക്കു് ഭഗവാനെ മാത്രമേ വേണ്ടൂ, അവനവനെപ്പററി ചിന്തയേ ഇല്ല. ശരീരത്തിനു് അനുഭവിക്കേണ്ടിവരുന്ന കഷ്ടപ്പാടുകളൊന്നും അയാളെ ഏശുന്നതേ ഇല്ല.'' അങ്ങനെയുള്ളൊരു സാധുവിൻെറ ലക്ഷണങ്ങളെന്തൊക്കെയായിരിക്കും എന്നു ചോദിച്ചതിന്നു് ലാട്ടുമഹാരാജ് കൊടുത്ത മറുപടി: ''ശരിക്കും ഒരു സന്ന്യാസിയായിത്തീർന്നിട്ടുള്ള ഒരാാം ഗുണദർശിയായിരിക്കും; ഒരൊററാളുടെയും പോരായ്മകാം അയാളുടെ കണ്ണിൽപ്പെടില്ല; ആരുടെ നേരേയും രാഗദ്വേഷങ്ങാം അയാാം വെച്ചുകൊണ്ടിരിക്കില്ല. സകല ജീവികാംക്കും അയാാം അഭയം നൽകും; സർവ്വജീവികളോടും പ്രീതിയും സദ്ഭാവവും പുലർത്തിക്കൊണ്ടുപോരികയും ചെയ്യും. ഒരു യഥാർത്ഥസന്ന്യാസിക്കു് അന്യൻെറ ദുഃഖത്തെപ്പററി അറിയാനിടവന്നാൽ ഉടനെ അതില്ലാതാക്കാൻ എന്താണു വഴി എന്ന ആലോചനയായി. ആ സങ്കടം ദൂരീകരിക്കാൻ ഒത്തില്ലെന്നു വരികിലോ രണ്ടു നാലു് നല്ലവാക്കു പറഞ്ഞു് അയാളെ ശക്തനാക്കിത്തീർക്കാനെങ്കിലും ഒന്നു ശ്രമിക്കാതിരിക്കില്ല. അതെന്തിനാണെന്നോ അയാാം് തൻെറ സങ്കടവുമായി പടവെട്ടാൻ സ്വയം ഒരു കൈ നോക്കിക്കോട്ടെ. ഒരു യഥാർത്ഥ സാധുവിനു് തർക്കവും വിചാരവുമൊക്കെ കുറയും. അയാാം മനുഷ്യൻെറ ജന്മത്തെപ്പററി അന്വേഷിക്കില്ല, കർമ്മത്തിൻെറ നേരെയായിരിക്കും ദൃഷ്ടി. ഭഗവാനു് ജാതിയും മതവുമൊന്നുമില്ലല്ലൊ, അതേപോലെ ഒരു യഥാർത്ഥസാധുവിനും ജാതിയുമില്ല, മതവുമില്ല, അറിയാമോ! യഥാർത്ഥ സന്ന്യാസി വളരെ നിസ്സാരമായേ സഞ്ചയിച്ചുവെയ്ക്കു, ഭഗവാനിലല്ലാതെ മററു യാതൊന്നിലും അയാാം ആഗ്രഹം വെയ്ക്കുന്നതേയില്ല. ആരാണോ യഥാർത്ഥസാധു അയാളുടെ മനസ്സിൽ ഭയത്തിന്നിടയുണ്ടാവില്ല, ആചാരത്തിലും പ്രവൃത്തിയിലും സംശയമോ സങ്കോചമോ ഉണ്ടാവില്ല; ഒരു കൊച്ചുകുട്ടിയെപ്പോലെ അയാളുടെ ഹൃദയം തുള്ളിക്കളിച്ചുകൊണ്ടിരിക്കും. അത്തരക്കാർക്കു് ഓരോ പ്രവൃത്തിയിലും ഏർപ്പെടാനും എളുപ്പമാണു്, അതേപോലെ നിഷ്പ്രയാസം അതിൽനിന്നു് തലയൂരാനും കഴിയും. 'ഹൊ! ഞാനില്ലെങ്കിൽ ആ കാര്യം നടക്കാൻ പ്രയാസമാണു്; അല്ല അതു് നടക്കാൻ പോകുന്നില്ല' എന്ന വാചകം അയാളുടെ നാവിൻതുമ്പത്തുനിന്നു് വീഴുകയില്ല.''

കാശിയിൽവെച്ചൊരുദിവസം ഒരു ബ്രഹ്മചാരി ലാട്ടുമഹാരാജിനോടു് വേഷം (പ്രത്യേക നിറത്തിലും രീതിയിലുമുള്ള വസ്ത്രം) ധരിക്കുന്നതിൻെറ ആവശ്യത്തെപ്പററി ചോദിച്ചപ്പോാം ലാട്ടുമഹാരാജ് പറയുകയുണ്ടായി: ''വേഷം ത്യാഗത്തെപ്പററി ഓർമ്മിപ്പിക്കും. വേഷധാരി ഒരു ത്യാഗിയായ സന്ന്യാസിയാണു്. അയാാം നാലുപാടും ആഡംബരവസ്തുക്കാം സമ്പാദിച്ചുവെച്ചുകൂടാ എന്ന വിശ്വാസം ജനിപ്പിക്കാൻ അതാവശ്യമാണു്. വേഷമൊക്കെ ധരിച്ചതിന്നുശേഷം വീണ്ടും ചീത്തകാര്യങ്ങളിൽ ഏർപ്പെടാൻ തുനിഞ്ഞാൽ ഉടനെ അയാളുടെ മനസ്സു് പറയും, 'ഹേ! ഞാനൊരു സാധുവല്ലെ, ഇതെന്താ ഞാനീ കാണിച്ചുകൂട്ടുന്നതു്?' സത്തും പവിത്രവും ആയ മനസ്സിൽ ബാഹ്യവേഷം സന്ന്യാസിഭാവത്തെ താനേ ഉണർത്തിവിടും — അതുതന്നെ അയാാംക്കു് ഉപകാരമായി വരും. പക്ഷെ, സംശയത്തിൽ കുതിർന്ന ആളാണെങ്കിലോ അയാളെ സംബന്ധിച്ചേടത്തോളം വേഷം വെറുമൊരു ഗോഷ്ടിയാണു്. എന്തുകൊണ്ടാണെന്നോ — മനസ്സിലാണു് സാധുവും

അസാധുവുമൊക്കെ. ഇനി, മനസ്സിൽ യഥാർത്ഥ സാധുവായിട്ടുള്ള ഒരാളാണെങ്കിലോ അയാരം വേഷമിട്ടില്ലെങ്കിൽത്തന്നെ യാതൊന്നും വരാൻ പോകുന്നില്ല. എന്നാൽ മനസ്സിൽ അസാധുവായിട്ടുള്ള ആളാണെങ്കിലോ അയാളുടെ പുറമേയുള്ള വേഷം വെറും അർത്ഥശൂന്യവുമാണ്. വേഷം ഒരിക്കൽ ധരിച്ചാൽപ്പിന്നെ ഇഷ്ടമുള്ളതൊക്കെ അങ്ങട്ട് ചെയ്യക്കൂടാ. വേഷധാരി സ്വേച്ഛാചാരിയല്ല; അയാരം ഭഗവത്കാമിയാണ്. വേഷം കെട്ടിക്കൊണ്ട് സ്വേച്ഛാചാരം ചെയ്യുന്നവന് ഈ ലോകവും പരലോകവും സർവ്വവും നഷ്ടപ്പെടും.'' ബലരാമമന്ദിരത്തിൽവെച്ചൊരു ദിവസം അദ്ദേഹം ആരോടോ പറയുകയുണ്ടായി: വെറും നാട്യങ്ങരം അധികകാലം നിലനിൽക്കില്ല, ഓർത്തോളു. അത്തരം ആളുകളുടെ പിടിയിൽപ്പെട്ടുപോയാൽ കുടുങ്ങിയതുതന്നെ. ഒരു ദിവസം ദക്ഷിണേശ്വരത്ത് നഗ്നനായ ഒരാരം വന്നു — അയാളെക്കണ്ടിട്ട് അദ്ദേഹം (ശ്രീ ഗുരുമഹാരാജ്) പറയുകയാണ്:— നഗ്നനാണെന്നതൊക്കെ ശരി; പക്ഷെ ആനന്ദമനുഭവിക്കുന്നില്ല എന്നു കാണാം. ഉടുത്തത് വലിച്ചെറിഞ്ഞു് നഗ്നനായി എന്നതുകൊണ്ടുമാത്രം ഒരാരം ത്രൈലിംഗസ്വാമിയായിത്തീരുമോ ? എത്രമാത്രം പാടുപെടണം ആ അവസ്ഥയിലെത്താൻ! ത്രൈലിംഗസ്വാമി സർവ്വത്തിനും അക്കരെ കണ്ട ആളാണ്. ശരീരം പുറമേയ്ക്കു സാധാരണ മനുഷ്യരുടേതുപോലെതന്നെയാണ് എന്നുവരികിലും കർമ്മം മനുഷ്യരുടേതുപോലെയല്ല. കാശിയിലെത്തിയ ഒരാരം ത്രൈലിംഗസ്വാമിയെ ഒന്ന് കണ്ടാൽത്തന്നെ ശ്രീ വിശ്വനാഥനെ കണ്ട പുണ്യം കിട്ടും.''

ഒരു ഭക്തനൊരിക്കൽ കാവിയുടുത്തു് വന്നു കയറുന്നതു കണ്ടിട്ട് ലാട്ടുമഹാരാജ് പറഞ്ഞു: 'കാവിവസ്ത്രത്തിൻെറ വിലകൊടുക്കാൻ വളരെ പ്രയാസമാണ്, അതറിഞ്ഞിരുന്നോളു. ഭഗവാൻെറ വിശേഷശക്തിയോ കൃപയോ നേടിയില്ലെങ്കിൽ ഒരാരംക്കും കാവിവസ്ത്രം കിട്ടില്ല. കാൽക്കാശിനു് കാവിപ്പൊടി മേടിച്ച് അതു കലക്കി മുണ്ടൊന്ന് മുക്കിയെടുത്താൽ സകലതുമായി എന്നായിരിക്കും വിചാരം, അതു ശരിയല്ല. ഈ കാവിവസ്ത്രം ഉടുക്കുന്നതിനു് ഒരർത്ഥമൊക്കെയുണ്ട് പിന്നിൽ. ഹിംസ, മാനം, അപമാനം, രാഗം ഇതൊന്നും ആരിലാണോ ഇല്ലാത്തതു് അയാരംക്കുള്ളതാണ് കാവിമുണ്ട്. കാവിമുണ്ടും ചുററിക്കെട്ടി സന്ന്യാസിയാണെന്നു് നടിച്ചതുകൊണ്ട് എന്താണ്, ഹേ, ഒരു നേട്ടം ? ഈ നാട്യം നടിക്കല്ല് എത്രനാള് കൊണ്ടുനടക്കാനൊക്കും ? ശരിയായ പ്രകൃതി ഏതെങ്കിലുമൊരു ദിവസം പുറത്തുവരും, കള്ളി വെളിച്ചത്താവും അന്ന്. അതുകൊണ്ടാണ് ഞാൻ പറയുന്നതു് അവനവൻെറ അന്തരംഗവുമായി സൂത്രപ്പണിയും തട്ടിപ്പും പററില്ല എന്ന്. നാട്യവും ഭാവവുമൊക്കെ കാണിച്ച് ആളുകളെ പററിക്കാൻ പററും, പക്ഷെ ഭഗവാനെ പററിക്കാൻ പററില്ല, അതു് മനസ്സിലാക്കി വെച്ചോളൂ.

1915—ാമാണ്ട് ശ്രീ ദുർഗ്ഗാപൂജയുടെ അവധിക്കാലത്തു് ഗ്രന്ഥകാരൻ കാശിയിൽ പോയിരുന്നു. അന്നവിടെവെച്ച് വിഹാരീബാബുവും ശ്രീ മഹേന്ദ്രനാഥ്മുഖർജിയുമായി ലാട്ടുമഹാരാജ് നടത്തിയ സംഭാഷണം ചുരുക്കത്തിൽ ഇവിടെ കൊടുക്കാം. അന്നത്തെ പ്രശ്നം ഇതായിരുന്നു. 'മഹാരാജ്! സംസാരിയുടെ മനസ്സ് ഉയരുകയും താഴുകയും ചെയ്യുന്നതു് എന്തുകൊണ്ടാണ് ?' ലാട്ടുമഹാരാജ് അതിന്നുകൊടുത്ത മറുപടി ഇതാണ്: 'സംസാരിയായ ജീവനു് വിഷയങ്ങളിലുള്ള ആസക്തി ചില്ലറയൊന്നുമല്ല; അതുകൊണ്ട് ഭാഗ്യവശാൽ ധ്യാനത്തിൽ മനസ്സ് അല്പമൊന്ന് പൊങ്ങിക്കിട്ടിയാലും വീണ്ടും താഴേയ്ക്ക് വീഴും. ഗുരുദേവൻ പറയാറുണ്ട്: 'കീരിയുടെ വാലിൽ ഇഷ്ടികക്കഷ്ണം കെട്ടിത്തൂക്കിയാൽ കീരി മതിലിലെ പൊത്തിന്നകത്തുനിന്ന് കുറച്ചുനേരം മേല്പോട്ട് പൊത്തിപ്പിടിച്ച് കയറിയെന്നുവരാം. പക്ഷെ വീണ്ടും ദിഢീന്നു് കീഴ്പോട്ടു വീഴും. അതുപോലെത്തന്നെ സംസാരിജീവൻെറ മനസ്സും. വിഷയവാസനയുടെ പിടിയിൽ പെട്ടതിനാൽ ഭഗവന്മുഖം ആയാലും വീണ്ടും കീഴോട്ടു വീഴും. മനസ്സിനെ സർവ്വദാ ഭഗവാൻെറ നേരെ തിരിച്ച് നിർത്തുക എന്നതുതന്നെ അതികഠിനമായ തപസ്സാണ്. ആർക്കാണോ ഇതു സാധിക്കുന്നതു് അയാളുടെ മനസ്സിൽപ്പിന്നെ വേലിയേററവും വേലിയിറക്കവും ഒന്നും ഉണ്ടാകുന്നില്ല, മനസ്സിലായോ! നൂലിൻെറ അററത്ത് നാരുകരം തുറിച്ചുനിന്നാൽ നൂല് സൂചിയിൽ കോർക്കാൻ പററില്ല, അതുപോലെതന്നെ മനസ്സിൽ വിഷയവാസനയുടെ

ഒരു ലാഞ്ഛനപോലും തങ്ങിനിന്നാൽ ഭഗവാനിൽ തന്മയനായിത്തീരാൻ പററുന്നതല്ല. മനസ്സിനെ ഭഗവാനിൽ തന്മയമാക്കാനൊത്താൽ ജീവൻ ആത്മാരാമനായിത്തീരും. സംസാരത്തിലിരുന്നുകൊണ്ടു് ആത്മാരാമനാവുക എന്നു പറയുന്നതു് ചില്ലറക്കളിയൊന്നുമല്ല! ഇവിടെ വന്നു പെട്ടാൽത്തന്നെ സംസാരത്തിലെ രോഗം ശോകം, ഭോഗം, തൃഷ്ണ എന്നിവയിൽപ്പെട്ടു് ജീവൻ ഉഴറാൻ തുടങ്ങുകയായി. ഇനി അതിന്റെ മീതെ ശരീരത്തിന്റെ ആലസ്യവും, മനസ്സിന്റെ അസ്ഥിരതയും! ഇതൊന്നും പോരാതെ ഭഗവാനിൽ സംശയവുംകൂടി ആയാലോ ജീവനെ ഉദ്ധരിക്കാൻപിന്നെ യാതൊരു പഴുതും ഉണ്ടാവില്ല. മിക്കവാറും കാണാം സംസാരിജീവൻ കുട്ടികളേയും പ്രാരബ്ധങ്ങളേയും വെച്ചുകൊണ്ടു് കറങ്ങി വലയുന്നതു്. അതു മാത്രമോ, എന്തൊക്കെയായാലും ശരി ഈശ്വരന്റെ നേരെ മനസ്സിനെ ഒന്നു തിരിച്ചുനിർത്തുക എന്നതു് അവൎക്കു് സ്വപ്നത്തിൽപ്പോലും തോന്നില്ല, പോരേ? ഇങ്ങനെ ബുദ്ധി കലങ്ങിമറിഞ്ഞിരിക്കെ, എന്റെ വിഹാരീബാബു, ആ ബുദ്ധിക്കു് ഒരേ ദിശയിൽത്തന്നെയുള്ള ഉന്നതി എങ്ങനെ കൈവരാനൊക്കും, പറയൂ.'

ഉടനെ വിഹാരീബാബു ചോദിച്ചു: 'അപ്പൊപ്പിന്നെ, മഹാരാജ്, ഈ സംസാരം സമ്പൂൎണ്ണമായി ഉപേക്ഷിച്ചാലേ ഈശ്വരനെ ചിന്തിക്കാൻ പററുകയുള്ളൂ എന്നാണോ വരുന്നതു് ?' ലാട്ടുമഹാരാജ് പറഞ്ഞു: 'ആരുടേതാണോ ഈ സംസാരം അദ്ദേഹത്തെ വിളിച്ചോളൂ. അദ്ദേഹത്തെ വിളിക്കാൻവേണ്ടി സംസാരം ഉപേക്ഷിക്കണമെന്നൊന്നുമില്ല. ഹേ വിഹാരീബാബു, സംസാരം ഉപേക്ഷിച്ചിട്ടു് എങ്ങോട്ടേയ്ക്കാണു് പോകാനൊക്കുക ? വേറെ ഇടമുണ്ടോ ? എവിടെ വേണമെങ്കിൽ പൊയ്ക്കോളൂ, അവിടെ വന്നടിയും സംസാരം. ഈ സംസാരം എന്നു പറയുന്നതു് വെളിയിലുള്ള വല്ലതുമാണെന്നാണോ വിചാരം ? അതൊക്കെ സ്വന്തം മനസ്സിന്റെ പണികളാണു്. മനസ്സിന്റെ ഒരു കോണിൽ ഭോഗമനുഭവിക്കുന്നതിന്നുള്ള ആഗ്രഹം കിടപ്പുണ്ടെന്നിരിക്കട്ടെ, എങ്കിൽ വനത്തിൽപ്പോയി താമസമാക്കിയാലും ഭോഗവസ്തുക്കളെ തേടിക്കൊണ്ടിരിക്കും, അല്ല, അതങ്ങനെയല്ലെന്നു വരികിലോ സംസാരത്തിന്റെ ഒത്തനടുവിലിരുന്നാലും ഭോഗവസ്തുക്കളെ തിരിഞ്ഞു നോക്കില്ല. സംസാരത്തിലിരുന്നോളൂ, ഹേ, അല്ലെങ്കിൽ കൊടുങ്കാട്ടിൽപ്പോയി താമസിച്ചോളൂ. ഭഗവാനെ വിളിക്കുകതന്നെ വേണം, അതല്ലെങ്കിൽ യാതൊന്നും ഉണ്ടാവാൻ പോകുന്നില്ല. ശ്രീ തുരീയാനന്ദസ്വാമികൾ പറയാറുണ്ടു്: 'ഒരാൾ സമുദ്രസ്നാനത്തിനു് പുറപ്പെട്ടിട്ടു് ഇരുന്നാലോചിക്കുകയാണു്, ആദ്യം തിരമാലകളൊക്കെ ഒന്നടങ്ങട്ടെ, എന്നിട്ടു് കുളിക്കാനിറങ്ങാം. ആട്ടെ ഇങ്ങനെ വിചാരിച്ചുകൊണ്ടിരിക്കുന്ന ആളുടെ കുളി നടക്കുമോ ?' സമുദ്രത്തിലെ തിരമാലകൾ ഒരു കാലത്തും അടങ്ങാൻ പോകുന്നില്ല. അതായതു് ആ മനുഷ്യൻ ഒരു കാലത്തും കുളിക്കാൻ പോണില്ല എന്നൎത്ഥം. അതുകൊണ്ടാണു് ഞാൻ പറയുന്നതു് എവിടെ എന്തു ഭാവത്തിലിരുന്നാലും ശരി, മനസ്സിന്നകത്തു് എത്രയെത്ര കോളിളക്കവും വേലിയേററവും നടന്നാലും ശരി, അതിന്റെയെല്ലാം ഇടയിൽക്കൂടി ഭഗവാന്റെപേരിൽ മുങ്ങുകതന്നെ, മുങ്ങുക, ആക്കാണോ ഇതു പററുക അയാൾക്കു് സകലതും കിട്ടും; ആക്കാണോ പററാത്തതു് അതായതു് 'അയ്യയ്യോ, ഈ കോലാഹലത്തിന്നിടയ്ക്കും, ഭഗവാനെ വിളിക്കാനൊന്നും എന്നേക്കൊണ്ടാവില്ല, ഈ ബഹളമൊക്കെ ഒന്നു് ഒതുങ്ങിക്കോട്ടെ എന്നിട്ടാവാം ഭഗവന്നാമം ജപിക്കാനൊക്കെ' എന്നു പറഞ്ഞു് ഇരിക്കുന്ന ആളു് ഒരു കാലത്തും ഭഗവാനെ വിളിക്കാൻ പോണില്ല. അതിനെന്താ കാരണമെന്നോ– ശരീരം ഉള്ളേടത്തോളംകാലം രോഗം, ശോകം, ദുഃഖം, കഷ്ടത, വിപത്തു്, ആപത്തു് ഈ സകല പ്രാരബ്ധങ്ങളും അതോടൊപ്പം പററിപ്പിടിച്ചു നില്ക്കും. ഈ കുഴപ്പത്തിൽനിന്നു് കുതറിച്ചാടണമെന്നുണ്ടെങ്കിൽ ഭഗവാനെ ഉള്ളുനൊന്തു വിളിക്കണം. അദ്ദേഹം സച്ചിദാനന്ദമാണു്, അദ്ദേഹത്തിന്റെ ആനന്ദത്തിൽമാത്രം സൎവ്വ കുഴപ്പങ്ങളും അലിഞ്ഞില്ലാതാകും.'

അതിന്നിടയിൽ വേറൊരു ചോദ്യം പൊങ്ങിവന്നു: ''ബ്രഹ്മാനന്ദത്തിന്റെ സ്വരൂപമെന്താണു്?'' ലാട്ടുമഹാരാജ് പറഞ്ഞു: കേട്ടോളൂ ! ഈ ഭൂമിയിൽ കിട്ടാവുന്ന ഒരു

ആനന്ദവും ബ്രഹ്മാനന്ദത്തോട് കിടപിടിക്കാവുന്നതല്ല; അതുകാരണം ആ ആനന്ദത്തെ വാക്കുകളെക്കൊണ്ട് പറഞ്ഞു മനസ്സിലാക്കിത്തരാൻ സാദ്ധ്യമല്ല. ഇവിടെ കിട്ടുന്ന ഈ ആനന്ദമൊക്കെ മായയുടെ ചെപ്പടിവിദ്യകളാണ്. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകളെച്ചുററിയാണ് മായയുടെ കളികളൊക്കെ നടക്കുന്നത്. എന്നാൽ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകൾക്കപ്പുറത്ത് ഇനിയൊരവസ്ഥയുണ്ട്, തുരീയാവസ്ഥ. അതത്ര നിസ്സാരമായ ഒന്നല്ല; അത് കൈനീട്ടിയാൽ അങ്ങെളുപ്പം എത്തിപ്പിടിക്കാവുന്ന ഒന്നല്ല. ആ അവസ്ഥയിൽ എത്തിച്ചേരാൻതന്നെ മഹാപ്രയാസമാണ്. തുരീയത്തിലെ ആനന്ദം സമ്പൂർണ്ണമായും മായാരഹിതമായ ബ്രഹ്മാനന്ദമാണ്. മായയുടെ ആനന്ദം എത്രത്തോളം മാധുര്യമുള്ളതാണെന്ന് കാണാനില്ലെ നാലുപാടും ! സാധാരണജീവന് അതുമാത്രം മതി അപ്പാടെ മതിമറന്നുപോകാൻ. 'ആരുടെ മായയാണോ ഇത്ര മാധുര്യമേറിയത് ആ ആൾ സ്വയം എത്ര മാധുര്യമുള്ളവനായിരിക്കണം' എന്ന് യാദൃച്ഛികമായെങ്കിലും ഒന്നു ചിന്തിച്ചുപോയെങ്കിലല്ലെ വേണ്ടു.''

പിന്നൊരു ചോദ്യം ഇതായിരുന്നു: ''മഹാരാജ്! മായയുടെ ആനന്ദത്തെ അവിടുന്ന് എന്തുകൊണ്ടാണ് മാധുര്യമുള്ളതാണെന്നു പറയുന്നത് ? അത് കത്തിക്കാളുന്ന തീജ്വാല നിറഞ്ഞതല്ലെ.'' ലാട്ടുമഹാരാജ് പറഞ്ഞു : ''ഹെടോ! മായയുടെ ജ്വാലതന്നെയാണ് ജീവന് മാധുര്യമുള്ളതാണെന്ന് തോന്നുന്നത്.''

ഒരിക്കൽ ലാട്ടുമഹാരാജ് ഗ്രന്ഥകാരനോട് പറയുകയുണ്ടായി: ''ലോകത്തിൽ ഒരു വസ്തുവിനും വിലയില്ല. വിലയുള്ളത് ആനന്ദത്തിനുമാത്രം. പണം, കീർത്തി, ഭാര്യ, പുത്രൻ, വീട്, പറമ്പ് ഇതൊക്കെ വേണമെന്ന് മനുഷ്യനു തോന്നുന്നത് എന്തിനാണെന്നോ? ഇവയിൽനിന്ന് ശരീരത്തിന് സുഖവും മനസ്സിന് ആനന്ദവും കിട്ടും എന്ന് പറഞ്ഞിട്ടാണ് സംസാരിജീവൻ ഇവയുടെ പിന്നാലെ രാവും പകലും പായുന്നത്, അതിനുവേണ്ടി എത്ര കഷ്ടപ്പെടാനും തയ്യാറാവുന്നതും. അവയ്ക്കുവേണ്ടി അനുഭവിക്കുന്ന പാട് ഭഗവാനുവേണ്ടിയായിരുന്നെങ്കിൽ ജീവൻ ഈ കൃത്രിമാനന്ദത്തിനു പകരം എന്നേ സച്ചിദാനന്ദത്തിൽ മുഴുകിയേനെ.''

ഹരമോഹൻബാബുവിന്റെ വീട്ടിൽവെച്ചൊരിക്കൽ സംഭാഷണമദ്ധ്യേ 'ഭഗവാൻ വളരെയധികം ഇട്ടു കറക്കിയതിനുശേഷമേ കൃപ കാണിക്കുകയുള്ളു' എന്ന് ആരോ പറഞ്ഞു. അപ്പോൾ ലാട്ടുമഹാരാജ് പറയുകയാണ്: ''നോക്കൂ, വിഹാരീബാബു ! നിങ്ങൾക്ക് ഈ പ്രായത്തിൽ 250 രൂപവീതം മാസം ശമ്പളം കിട്ടാൻവേണ്ടി ഇതിനുമുമ്പ് എത്രമാത്രം പാടുപെട്ടിട്ടുണ്ട് എന്നൊന്നു പറയൂ, കേൾക്കട്ടെ. അഞ്ചു വയസ്സിൽ തുടങ്ങിയതല്ലെ ഇതിനുള്ള പണി. എത്ര കഷ്ടപ്പെട്ടും ഉറക്കമൊഴിച്ചും മററും പഠിച്ച് പരീക്ഷയെല്ലാം പാസ്സായി, എത്ര സ്തുതിഗീതം പാടി, എത്ര ശുപാർശചെയ്യിച്ചു; എന്നിട്ടൊക്കെയല്ലെ ഈ ഉദ്യോഗം ഒരുവിധം കിട്ടിയത്? 250 രൂപ കിട്ടാൻ ഇരുപതുകൊല്ലം കഷ്ടപ്പെട്ടു. നിങ്ങൾക്കിത്ര ബുദ്ധിമുട്ടാൻ കഴിഞ്ഞു, അതുകൊണ്ട് ഈ ജോലിയും കിട്ടി. എന്നാൽ ഇത്രയ്ക്കു കഷ്ടപ്പെടാത്ത ആൾക്ക് ഇത്ര ശമ്പളം മാസംതോറും മേടിച്ച് നിത്യവൃത്തി കഴിക്കാനൊക്കുമോ? നിങ്ങൾ പണം സമ്പാദിക്കാൻ കിണഞ്ഞു പരിശ്രമിച്ചു; അതുകൊണ്ട് അതു സാധിച്ചു. അതുപോലെതന്നെ, ഭഗവാനെ പ്രാപിക്കണമെന്ന് ആഗ്രഹമുള്ള ആളും അഞ്ചു വയസ്സു തുടങ്ങി വളരെ കഷ്ടപ്പെട്ട് പണിയെടുത്താൽ ഒടുവിൽ അദ്ദേഹത്തിന്റെ സമീപത്തെത്തും. ഭഗവാനെ പ്രാപിക്കണമെന്ന് ആന്തരികമായ ആഗ്രഹമില്ലാത്തവന് എന്താണ്, ഹേ, കിട്ടാൻ പോകുന്നത് ?''

ബലരാംമന്ദിരത്തിൽവെച്ച് ശശധർ ബാബുവിനോടു പറഞ്ഞതും ഇക്കൂട്ടത്തിൽ ചേർക്കാം: ''വെറും എറുമ്പുമുതൽ മനുഷ്യൻ വരെയുള്ള സകല ജീവന്മാരും ഈ ലോകത്തിലേയ്ക്ക് വന്ന് ചുററിക്കറങ്ങുന്നത് എന്തിനാണെന്നൊന്നു പറയൂ. ആനന്ദം കിട്ടാൻവേണ്ടി മാത്രമാണ് കിടന്നലയുന്നത്, അല്ലാതൊന്നിനുമല്ല. ആ ആനന്ദത്തിന്റെ നിഴൽ വീശിയാൽ മതി അവിദ്യ പറപറക്കാൻ. ഒരിത്തിരി സുഖം കിട്ടിയെങ്കിലൊ എന്ന കൊതികൊണ്ട് മതിമറന്ന് ജീവിതം മുഴുവൻ തീയിൽക്കിടന്ന്

പൊരിഞ്ഞുമരിക്കുകയാണ് മനുഷ്യൻ. എന്നാലും ലൗകികജീവിതം ഉപേക്ഷിക്കാൻ മുതിരുകയില്ല എന്നുമാത്രം.''

ലാട്ടുമഹാരാജ് സാധു സിദ്ധാനന്ദനോട് ഒരിക്കൽ പറയുകയുണ്ടായി: ''ജീവന് ആനന്ദം മാത്രമേ ആവശ്യമുള്ളു. പക്ഷെ ഈ ആനന്ദം എന്നു പറയുന്നതു് ഒരു കൊച്ചു കുഞ്ഞിൻെറ കയ്യിലിരിക്കുന്ന പലഹാരഉണ്ടയോ മറേറാ ആണോ വാരി വാരിത്തിന്നാൻ ? ഭഗവാൻെറ അടുത്തു് തട്ടിപ്പൊന്നും പററില്ല. അവിടുത്തേയ്ക്കു് ജീവനെ ഇട്ടു കുഴക്കാൻ അസ്സലായിട്ടറിയാം. അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തിൻെറ സമീപത്തേയ്ക്കുള്ള മാർഗ്ഗം ദുർഗ്ഗമമാണെന്നു പറയുന്നതു്. ഈ മാർഗ്ഗത്തിൽ പ്രലോഭനങ്ങളുള്ളതുപോലെത്തന്നെ പരീക്ഷകളുമുണ്ടു്. അതുകൊണ്ടു് സദാ വളരെ ജാഗരൂകതയോടെ ഇരിക്കേണ്ടതായിട്ടുണ്ടു്. ഈ വഴി ബദരീനാരായണൻെറ അടുത്തേയ്ക്കുള്ള വഴിപോലെയാണ്, ഒരിത്തിരി ശ്രദ്ധക്കുറവു വന്നുപോയാൽ എവിടെയൊക്കെയാണ് തട്ടിമുട്ടിത്തകരുക എന്നതിനു് ഒരു കണക്കുമില്ല. ഓരോ അടിവെയ്പിലും ഭഗവാനെ സ്മരിച്ചുകൊണ്ടു് 'പാഹി മാം, പാഹി മാം' എന്നു വിളിച്ചുകൊണ്ടു വേണം മുന്നോട്ടു പോകാൻ; അദ്ദേഹത്തിൻെറ അനുഗ്രഹാശിസ്സ് നേടിയിട്ടു് മുന്നോട്ടു പോകാൻ കഴിഞ്ഞാൽ പ്രലോഭനത്തിൻെറ കൈപ്പിടിക്കുള്ളിൽനിന്നു മുക്തി നേടാം, അതിനുമുമ്പ് മുക്തനാവാൻ കഴിയുന്നതല്ല. ലോഭമുക്തനായിക്കഴിഞ്ഞ മനുഷ്യൻെറ മുമ്പിൽ ഭഗവാൻെറ വാതിൽ തുറന്നുതന്നെയാണ് കിടപ്പു് —അയാഠംക്കതിൽക്കൂടി കുസൽകൂടാതെ ഗമയിൽ നടന്നു പോകാം. അതുകൊണ്ടു് വൈഷ്ണവന്മാർ ഒരു കാര്യം പറയാറുണ്ടു്: 'ആരാണോ കൃഷ്ണനെ ഭജിക്കുന്നതു് അയാഠം വലിയ സമർത്ഥനാണ്.' ഈ ലോകത്തിലെ മിടുക്കന്മാരൊക്കെ ഭഗവാനെ ആശ്രയിച്ചു മാത്രമാണ് കഴിഞ്ഞുകൂടുന്നതു്; വിഡ്ഢികളാണ് സംസാരത്തിൻെറ കുടുക്കിൽപ്പെട്ടിട്ടു് മുങ്ങുകയും പൊങ്ങുകയും ചെയ്യുന്നതിൽ തൃപ്തരായിക്കഴിഞ്ഞുകൂടുന്നതു്.''

1916—ൽ പാഡേഹൗളിയിലെ വീട്ടിൽ താമസിക്കുന്ന കാലത്തു്, ഒരു ദിവസം ലാട്ടുമഹാരാജ് ഒരു ഭക്തനോടു് അന്നത്തെ രാത്രി അവിടെ കിടക്കാൻ പറഞ്ഞു. ഉഷ്ണകാലമാണ്; ഭയങ്കര ചൂടു്; മുറിക്കകത്തു് കിടക്കാൻ നിവൃത്തിയില്ല, നിലാമുററത്തു വേണം കിടക്കാൻ. നിലാമുററത്തു കിടക്കുന്ന ഓരോരുത്തനേയും ലാട്ടുമഹാരാജ് അർദ്ധരാത്രിയായാൽ വിളിച്ചുണർത്തി ധ്യാനിക്കാൻ പറയും. അന്നു് മററുള്ളവരുടെകൂടെ ഈ ഭക്തനും ഇരിക്കേണ്ടിവന്നു. ഭക്തൻെറ മനസ്സ് അത്യന്തം ചഞ്ചലമായിരുന്നു, അതുകൊണ്ടു് ലാട്ടുമഹാരാജ് ഇടയ്ക്കിടയ്ക്കു് അയാളോടു പറഞ്ഞിരുന്നു: 'ധ്യാനിക്കാനിരുന്നിട്ടു് ഈ വേണ്ടാത്ത വിചാരങ്ങളൊക്കെ ചിന്തിച്ചുകൂട്ടുന്നതെന്തിനാണ് ? മനസ്സിനെ ഒന്നു് ശാസിച്ചവിടെ നിർത്തിക്കൂടെ ?' ഭക്തൻ എഴുതിയിരിക്കുകയാണ്: മനസ്സിനെ ഒന്നിണക്കിക്കൂട്ടിനിർത്താൻ ഞാൻ എത്രമാത്രം ശ്രമിച്ചു എന്നതിനു് കണക്കില്ല, പക്ഷെ പററിയില്ല. ഒടുവിൽ എനിക്കു് ശുണ്ഠി വന്നു. ഞാനവിടെനിന്നു് എണീററുപോയി.' അപ്പോഠം ലാട്ടുമഹാരാജ് അയാളോടു പറഞ്ഞു: 'ദ്വേഷ്യം വന്നാലും ജപവും ധ്യാനവും വേണ്ടെന്നുവെച്ചു് എഴുന്നേററു പോകരുതു്. ശുണ്ഠി വന്നിരിക്കുമ്പോഠം ജപവും ധ്യാനവും വേണ്ടെന്നുവെച്ചെണീററാൽ അന്നത്തെ ദിവസം മുഴുവൻ മനസ്സ് ശുണ്ഠിപിടിച്ചിരിക്കും. അപ്പോഠം തോന്നും, ഇയാഠംക്കു് രണ്ടു് കൊടുത്താലെന്താ, അയാളെ നല്ലവണ്ണമൊന്നു് ശകാരിക്കാൻ തോന്നുന്നു, അയാഠംക്കു് കടുത്ത നാലു വാക്കു വെച്ചു കൊടുത്താലെന്താ എന്നൊക്കെ. ഗുരുദേവൻ പറയാറുണ്ടു്; ''ജപവും ധ്യാനവും നിർത്തിയാൽ അതോടെ ആസനം വിട്ടു് എണീക്കരുതു് ,ആസനത്തിലിരുന്നുകൊണ്ടുതന്നെ പത്തു പതിനഞ്ചു മിനിററു നേരം ദേവതമാരെ ഉദ്ദേശിച്ചു് സ്തുതികഠം പാടണം. അങ്ങനെ ചെയ്താൽ ദിവസം മുഴുവൻ ശാന്തിയിൽ കഴിഞ്ഞുകൂടാം.''

# മാമേകം ശരണം വ്രജ

'എന്നെത്തന്നെ ശരണമടയു' എന്നാണ് ശ്രീകൃഷ്ണഭഗവാൻ അജ്ജുനന്നു നല്കിയ അവസാനത്തെ ഉപദേശം. ധമ്മാധമ്മങ്ങളെയെല്ലാം പരിത്യജിച്ച്, ഈശ്വരൻതന്നെയാണ് തൻെറ ഒരേയൊരു അഭയസ്ഥാനമെന്നറിഞ്ഞു് സവ്വാന്തയ്യാമിയായ ഈശ്വരനെ ആശ്രയിക്കുന്നവനെ ഈശ്വരൻ സവ്വപാപങ്ങളിൽനിന്നും മുക്തനാക്കി സംരക്ഷിക്കും. ഇതാണ്,

> സവ്വധമ്മാൻ പരിത്യജ്യ
> മാമേകം ശരണം വ്രജ
> അഹം ത്വാ സവ്വപാപേഭ്യോ
> മോക്ഷയിഷ്യാമി മാ ശുചഃ.

എന്ന ഭഗവദ്ഗീതാവാക്യം ഉപദേശിക്കുന്നതു്. നേരത്തെ ദൈവാസുരസമ്പദ്വിഭാഗം പറഞ്ഞു് അധമ്മാചരണത്തെ പ്രതിഷേധിച്ചു. സ്വധമ്മാനുഷ്ഠാനംകൊണ്ടു് സിദ്ധി, ഈശ്വരപ്രാപ്തി അഥവാ നിത്യാനന്ദാവാപ്തി ഉണ്ടാകുമെന്നും അറിയിച്ചു. സമ്യക്കൃതമായ പരധമ്മത്തെക്കാരം വിഗുണമായാലും സ്വധമ്മാനുഷ്ഠാനമാണു മഹത്തരമെന്നു പറഞ്ഞിട്ടു് സ്വധമ്മാനുഷ്ഠാനത്തിൽ വൈഗുണ്യം വന്നാലും അതു പാപകാരണമല്ലെന്നു് ഉറപ്പുകൊടുത്തു. ഫലകാമനയില്ലാത്ത സ്വധർമ്മാചരണമാണു രാഗാദിദോഷങ്ങളെ അകററി പരമാത്മജ്ഞാനത്തിലേയ്ക്കു് ഒരുവനെ എത്തിക്കുന്നതെന്നു 'നൈഷ്കർമ്യസിദ്ധിം പരമാം സന്ന്യാസേനാധിഗച്ഛതി.' എന്ന വാക്യത്താൽ ഉദ്ബോധിപ്പിച്ചു. നൈഷ്കർമ്യസിദ്ധൻ ബ്രഹ്മജ്ഞാനിയായിത്തീരുന്ന ക്രമവും വ്യക്തമാക്കി സവ്വഭൂതാന്തർവത്തിയായിട്ടു് ഈശ്വരനെ കാണുന്നവൻ സമദർശിയാകും. സമദർശി ഭക്തനാകും. ഭക്തൻ ഭഗവത്പരനാകും. ഭഗവത്പരൻ ഈശ്വരാനുഗ്രഹപാത്രവുമാകും. ഇങ്ങനെയാണ് കർമ്മയോഗിയും ഭക്തിയോഗിയും പരമഫലമടയുന്നതു്.

ശേഷിയും ശേമുഷിയുമുള്ള ആരോഗ്യവാനായ പുരുഷൻ അഹങ്കാരാദികാരണങ്ങളാൽ തല്ക്കാലം സ്വധമ്മവിമുഖനായാലും അയാളുടെ സഹജമായ സ്വഭാവം അയാളെ പ്രവത്തിപ്പിക്കുകതന്നെ ചെയ്യും. കാരണം, ഹൃദയാന്തർവത്തിയായ ഈശ്വരനാണു് പ്രകൃതിയുടെ നിയന്താവു്. ഈ നിയന്താവായ ഈശ്വരനെ മറന്നു് അഹങ്കാരത്തെ ആശ്രയിക്കുമ്പോഴാണ് അപഥഗമനവും കുപഥഗമനവും മററും വേണ്ടിവരുന്നതു്. എന്നാൽ ശാസ്ത്രാചായ്യവാക്യങ്ങളിൽനിന്നു് അറിവു നേടി സവ്വനിയന്താവായ ഈശ്വരനെ ആശ്രയിച്ചു പ്രവത്തിച്ചാൽ മേല്പറഞ്ഞ ദോഷങ്ങരം ഒഴിവാക്കാം; ഈശ്വരപ്രസാദം കൈയ്വരിക്കുകയും ചെയ്യാം.

ശാസ്ത്രാചായ്യവാക്യങ്ങളിൽനിന്നൊന്നും ഉരംക്കരുത്തുനേടാൻ പററാത്തവരുമുണ്ടു് ലോകത്തിൽ. അവക്കു് ഒരേയൊരു ഉപായമേ രക്ഷാമാർഗ്ഗമായിട്ടുള്ളു, തങ്ങളുടെ സവ്വഭാരവും ഈശ്വരനിൽ സമപ്പിക്കൽ. പൂച്ചക്കുഞ്ഞു് തൻെറ സവ്വഭാരവും തള്ളയിലപ്പിച്ചു് സ്വസ്ഥമായി കിടക്കുന്നതുപോലെ. ഇതാണു പ്രസിദ്ധമായ മാജ്ജാരകിശോരന്യായം. ഭഗവാൻ ഇതിനു മുൻപു ഉപദേശിച്ചതെല്ലാം പ്രയത്നം ചെയ്യാൻ കഴിവുള്ള ഭക്തന്മാരെ ഉദ്ദേശിച്ചാണെന്നു് ഇതിൽനിന്നു് നമുക്കു് ഊഹിക്കാം. അവർ മക്കടകിശോരങ്ങളെപ്പോലെ പ്രയത്നപ്പെട്ടു് ഈശ്വരനെ അങ്ങോട്ടാശ്രയിക്കുകയാണു്. നേരേ മറിച്ചു് രണ്ടാമത്തെ കൂട്ടർ ഈശ്വരനെക്കൊണ്ടു് തങ്ങളെ പിടിപ്പിക്കുകയാണു ചെയ്യുന്നതു്. അച്ഛൻെറ കൈപിടിച്ചു പാലം കടക്കുന്ന കുട്ടിയും അച്ഛൻ കൈപിടിച്ചു പാലം കടത്തുന്ന കുട്ടിയും തമ്മിലുള്ള ഭേദമുണ്ടു് ഇരുകൂട്ടരും തമ്മിൽ. അതായതു് പുരുഷപ്രയത്നം മാത്രം അവലംബിച്ചു കഴിയുന്നവക്കു ചിലപ്പോരം ലക്ഷ്യാഭിമുഖമായ പ്രയാണത്തിൽ പിഴ വന്നേക്കാം. ഈശ്വരകൃപമാത്രമവലംബിച്ചു കഴിയുന്നവക്കു് ആ ഭയം വേണ്ട. അവരെ ഈശ്വരൻതന്നെ കൈപിടിച്ചുനടത്തും; അവരുടെ സവ്വഭാരവും ഈശ്വരൻ ഏല്ക്കും. ഈശ്വരൻ അവരുടെ ഭാരമേല്ക്കാനുള്ള വ്യവസ്ഥയാണു് 'സവ്വധമ്മാൻ...' എന്നു തുടങ്ങുന്ന വാക്യംകൊണ്ടു പറഞ്ഞതു്. ഈശ്വരമാത്രശര

ണനായി അഹങ്കാരാദികാം വെടിഞ്ഞു് സർവ്വാത്മനാ ശരണം പ്രാപിക്കുന്നവൻെറ സർവ്വഭാരങ്ങളും, ഈശ്വരൻ ഏല്ക്കുന്നു എന്നത്ഥം. അഹങ്കാരമമതകാം വെടിഞ്ഞവന്നു് പാപാചരണമുണ്ടാവില്ല. മുമ്പു ചെയ്തുപോയ പാപപ്രവൃത്തികളുടെ ദോഷഫലങ്ങാം നശിപ്പിച്ചു് ഈശ്വരൻ മുക്തി നല്കുകയും ചെയ്യും. ഇതാണു് ആശയം.

'എത്ര സുകരമായ കാര്യമാണു ഭഗവാൻ പറഞ്ഞതു്; ധർമ്മാധർമ്മങ്ങളെല്ലാം വെടിഞ്ഞു് തന്നെ ശരണം പ്രാപിയ്ക്കുന്നവനെ ഈശ്വരൻ മുക്തനാക്കുമെന്നു്. ഒരു പണിയും ചെയ്യേണ്ടതില്ലല്ലോ പിന്നെ.' എന്നാരും കരുതേണ്ട. അടുത്തകാലത്തുണ്ടായ, ഒരാളുടെ അനുഭവകഥ ഗീതോപദിഷ്ടമായ ഈശ്വരപ്രപത്തി എത്ര ആയാസകരമാണെന്നു വ്യക്തമാക്കുന്നുണ്ടു്. ബംഗാളിലെ പ്രസിദ്ധ നാടകകൃത്തായ ഗിരീശ്ചന്ദ്രഘോഷിൻെറ അനുഭവമാണു് ഇവിടെ വിവക്ഷിതം.

ഗിരീശ്ചന്ദ്രഘോഷ് സാമാന്യജനങ്ങളുടെ ദൃഷ്ടിയിൽ ഒരു ദുർമാർഗ്ഗിയായിരുന്നു. എങ്കിലും അത്യുത്കടമായ വിശ്വാസദാർഢ്യമുണ്ടായിരുന്നു അദ്ദേഹത്തിനു്. അതായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്ന ഒരുത്തമഗുണം. ഗിരീശ്ചന്ദ്രഘോഷ് ശ്രീരാമകൃഷ്ണദേവനുമായി സമ്പക്കം പുലത്തിയിരുന്നു. ഗിരീശൻെറ മദ്യപാനാദി ദുരാചാരങ്ങളെല്ലാം ഉടനെ കൈവെടിയണമെന്നു ശ്രീരാമകൃഷ്ണദേവൻ ആവശ്യപ്പെട്ടില്ല. മറിച്ചു് പതിവുസമയത്തു മദ്യം കഴിയ്ക്കാൻ പററാഞ്ഞതിൽ വിഷമിയ്ക്കുന്ന ഗിരീശന്നു് മദ്യം എത്തിച്ചുകൊടുക്കാൻ നിർദ്ദേശം കൊടുക്കുകപോലും ഉണ്ടായിട്ടുണ്ടു്. ഗിരീശനോടൊരിക്കൽ ഭഗവാൻ പറഞ്ഞു: 'നീ ഇപ്പോാം ചെയ്യുന്ന പ്രവൃത്തിയെല്ലാം അതേപടി തുടന്നു കൊള്ളൂ. എന്നാൽ ഒരു കാര്യം, എന്നും രാവിലെയും വൈകുന്നേരവും ഈശ്വരനെ സ്മരിക്കണം. കാലക്രമത്തിൽ ലൗകികഭാരങ്ങാം നിന്നെ വിട്ടുകൊള്ളും.' ഗിരീശ് ചിന്തിച്ചു: എൻെറ പ്രവൃത്തികളുടെ സ്വഭാവംതന്നെ ഈശ്വരവിചാരത്തിനു പ്രതികൂലമാണു്. തിന്നാനും കുടിയ്ക്കാനുമുള്ള സമയംപോലും എനിയ്ക്കു കൃത്യമായി പാലിയ്ക്കാൻ പററുന്നില്ല. പിന്നെ എങ്ങനെയാണു് ഈശ്വരചിന്ത കൃത്യമായി രാവിലെയും വൈകുന്നേരവും നടത്തുക. വാക്കു പാലിയ്ക്കാൻ കഴിവില്ലാതെ ഞാനെങ്ങനെ വാക്കു കൊടുക്കും? ഈ ലോകത്തിൽ ആരോടായാലും പറഞ്ഞ വാക്കു പാലിക്കാൻ കഴിഞ്ഞില്ലെങ്കിൽ അതു് ഏററവും വലിയൊരു തെററായിരിയ്ക്കും. ഇങ്ങനെ ചിന്തിച്ചു് ഗിരീശൻ ശ്രീരാമകൃഷ്ണൻെറ ആദേശം സ്വീകരിക്കാൻ മടിച്ചു. ഗിരീശൻ ചിന്ത തുടന്നു: ''നിശ്ചയമായും ഭഗവാൻ വളരെ വിഷമംപിടിച്ച ഒരു കാര്യമൊന്നുമല്ല എന്നോടു ചെയ്യാൻ പറഞ്ഞതു്. മററു വല്ലവരോടുമാണു് ഇതു പറഞ്ഞിരുന്നതെങ്കിൽ അയാാം എത്ര സന്തോഷത്തോടെ അതിനു വഴങ്ങുമായിരുന്നു. എന്നാൽ എൻെറ കാര്യമങ്ങനെയാണോ? എൻെറ മനസ്സു് ബാഹ്യവസ്തുക്കളിലല്ലാതെ മറെറാന്നിലും ചെന്നു പെടുന്നില്ല. വിശിഷ്യ സജ്ജനങ്ങാം നിന്ദ്യമായിക്കരുതുന്ന വസ്തുക്കളിൽ ആമഗ്നമായ എൻെറ മനസ്സെങ്ങനെ ഈ ആദ്ധ്യാത്മികമാർഗ്ഗത്തിൽ എത്തിപ്പെടും, അതെത്ര ലഘുവായാലും? ഇത്ര നിസ്സാരമായ ഒരു കാര്യംകൂടി ചെയ്യാൻ പററില്ലെന്നു് എങ്ങനെ പരസ്യമായി പറയും? ചെയ്യാമെന്നേററിട്ടു് ചെയ്യാൻ കഴിയാതെ വന്നാൽ സത്യലംഘനമാവില്ലേ, അതു്?'' ഇങ്ങനെയെല്ലാം ചിന്തിച്ചു് മറുപടി കൊടുക്കാൻ കഴിയാതിരുന്ന ഗിരീശൻെറ ആന്തരസംഘട്ടനം കണ്ടിട്ടെന്നപോലെ ഭഗവാൻ കല്പിച്ചു: ''എന്താ, നിനക്കതിനു സാദ്ധ്യമല്ലെങ്കിൽ ആഹാരത്തിനു മുമ്പും ഉറങ്ങാൻ കിടക്കുന്നതിനു മുമ്പും ഓരോ പ്രാവശ്യം നീ ഈശ്വരനെ സ്മരിയ്ക്കൂ.'' ഗിരീശൻ വീണ്ടും മൗനമവലംബിച്ചു. അദ്ദേഹം സ്വയം ചോദിച്ചു: ''ഇന്നു ഞാൻ പത്തുമണിയ്ക്കായിരിയ്ക്കും ഭക്ഷണം കഴിക്കുക, നാളെ അഞ്ചു മണിയ്ക്കും. കോടതികളിലുള്ള കേസുകളും മററു ബുദ്ധിമുട്ടുകളും മൂലം ചിലദിവസം ആഹാരം വേണ്ടെന്നു വെയ്ക്കാറുമുണ്ടു്. ചിലപ്പോാം മററുള്ളവരുടെ നിർബ്ബന്ധത്തിനു വഴങ്ങി ആഹാരം കഴിച്ചാൽതന്നെ സ്വബോധത്തോടെ ആയിരിയ്ക്കയില്ല അതു്. അപ്പോാംപ്പിന്നെ ഞാനെങ്ങനെ വാക്കു കൊടുക്കും, ആഹാരത്തിനുമുമ്പു് ഈശ്വരനെ സ്മരിക്കാമെന്നു്?'' ഗിരീശൻെറ മുഖഭാവവും മൗനവും കണ്ടു് ഭഗവാൻ വീണ്ടും പറഞ്ഞു; ''നിനക്കതിനും പററുകയില്ലെങ്കിൽ, നിൻെറ മുക്ത്യാർ

എനിക്കു വിട്ടു തരുക.'' ശ്രീരാമകൃഷ്ണദേവൻ ഇതു പറയുമ്പോൾ അവിടുന്നു് ഒരു ദിവ്യഭാവത്തിലായിരുന്നു എന്നതു് സ്മരണീയമാണു്. ഭഗവാൻെറ ഈ വാക്യം ഗിരീശനു് വളരെ ആശ്വാസം നല്കി. ''ആഹാ! എന്തൊരു കരുണ! ഞാൻ ലോകത്തിലെ സകല നിബന്ധനകളിൽനിന്നും മുക്തനായിരിക്കുന്നു. എനിക്കിനി ഭയപ്പെടാനില്ല. എൻെറ ദുഷ്പ്രവൃത്തികൾക്കെല്ലാം പ്രതിവിധി ഭഗവാൻ ചെയ്തുകൊള്ളും. എനിക്കിനി ഭഗവാനെ ആശ്രയിക്കുക എന്ന ഒരേ ഒരു കൃത്യം മാത്രം.'' ഇതായിരുന്നു ഗിരീശൻെറ മനസ്സിൽ പൊന്തി വന്ന ഭാവം. തൻെറ മുക്ത്യാർ ഭഗവാനു വിട്ടുകൊടുത്താൽ തനിക്കെന്തും, പഴയതുപോലെ, ചെയ്യാമെന്നും ആദ്ധ്യാത്മികമായി തനിക്കുള്ള കർത്തവ്യങ്ങളെക്കുറിച്ചു തല പുണ്ണാക്കേണ്ടിവരില്ലെന്നുമായിരുന്നു ഗിരീശൻെറ വിചാരം. അതിനാൽ ഗിരീശൻ ഭഗവാൻെറ ആദേശത്തിനു വഴങ്ങി. എന്നാൽ താൻ മുമ്പു ഭയപ്പെട്ടിരുന്ന സമുദായനിബന്ധനകളെക്കാളും ആദ്ധ്യാത്മികനിയമങ്ങളെക്കാളും എത്രയോ ബലമേറിയ ഒരു മൂക്കുകയറാണു് സ്വയം ഭഗവാൻെറ കയ്യിൽ കൊടുത്തതെന്നു് ഗിരീശൻ അപ്പോൾ അറിഞ്ഞില്ല. കൂടുതൽ ഒന്നും ചുഴിഞ്ഞാലോചിച്ചില്ല; ആലോചിക്കാൻ അപ്പോൾ ശക്തനുമായിരുന്നില്ല. തനിക്കു വന്നുചേരുന്ന ഏതു പരിതഃസ്ഥിതിയിലും, നല്ലതോ തീയതോ ഏതായാലും, തനിക്കുണ്ടാകുന്ന കീർത്തിയിലും അകീർത്തിയിലും, മർമ്മഭേദകമായ ദുഃഖത്തിലും സന്തോഷത്തിലും എപ്പോഴും ഈശ്വരൈകശരണനായി വർത്തിക്കണമെന്നു് ഗിരീശൻ അപ്പോൾ ധരിച്ചില്ല. ശ്രീരാമകൃഷ്ണൻ തൻെറ ജീവിതസർവ്വസ്വമാണെന്നു വിശ്വസിക്കുന്നതിലല്ലാതെ (എത്ര സുദുർലഭമാണിത്തരം വിശ്വാസം!) മററൊന്നിലും ഗിരീശൻെറ മനസ്സു പോയില്ല. ഗിരീശനു് ഉത്കണ്ഠ തീരെ ഇല്ലാതായി. ഓരോ പ്രവൃത്തി ചെയ്യുമ്പോഴും, 'ശ്രീരാമകൃഷ്ണൻ എൻെറ സകല ഭാരവും ഏറെറടുത്തു' എന്ന വിചാരമാണു് അദ്ദേഹത്തിനു് ആശ്വാസം നല്കിയതു്. കൂടക്കൂടെയുള്ള ഈ വിചാരം ഗിരീശൻെറ സ്വഭാവത്തിലും പെരുമാററത്തിലും പ്രവൃത്തിയിലും വിപ്ലവാത്മകമായ ഒരു പരിവർത്തനം വരുത്തിക്കൊണ്ടിരുന്നതു് ഗിരീശൻ അറിഞ്ഞില്ല. വാസനാപ്രേരിതനായിട്ടു് മദ്യപാനാദി പ്രവൃത്തികളിൽ ഏർപ്പെട്ടപ്പോഴെല്ലാം തൻെറ പ്രവൃത്തി ഭഗവദിച്ഛയ്ക്കു വിധേയമായിട്ടാണോ, ഭഗവത് പ്രീതിയുണ്ടാക്കുന്നതാണോ എന്നു സ്വയം ചോദിച്ചുകൊണ്ടിരുന്നു. ഭഗവാനു് ഇഷ്ടമല്ലെന്ന തോന്നൽ ഉളവായതിനാൽ അവ ഉപേക്ഷിയ്ക്കുകയും ചെയ്തിരുന്നു. കാലക്രമേണ എല്ലാതരം ദുർവൃത്തികളും വാസനയോടുകൂടി അദ്ദേഹത്തിൽനിന്നു് ഒഴിഞ്ഞുപോകുകയും ചെയ്തു.

ശ്രീരാമകൃഷ്ണദേവൻ സാധാരണ പറയാറുള്ളതാണു്, ''ആരുടേയും ആദ്ധ്യാത്മികമനോഭാവത്തിൽ മററൊരുവൻ കൈകടത്തരുതു്'' (ന ബുദ്ധിഭേദം ജനയേത്) എന്നു്. ഓരോരുത്തരുടെ മനോവികാസമനുസരിച്ചാണു് ഭഗവാൻ ശിഷ്യന്മാർക്കു് ഉപദേശം നല്കിയിരുന്നതു്. ഗിരീശനു് അദ്ദേഹത്തിൻെറ മനോഭാവത്തിനനുസരിച്ച ഉപദേശം. ഒരിയ്ക്കൽ ഒരു കാര്യത്തെക്കുറിച്ചു സംസാരിക്കുന്നതിനിടയിൽ ഗിരീശൻ ഭഗവാൻെറ മുമ്പിൽവെച്ചു് പറയാനിടയായി ''ഞാനതു നിശ്ചയമായും ചെയ്യും'' എന്നു്. ഉടനെ ഭഗവാൻ ഗുണദോഷിച്ചു. ''നിനക്കു് ആ കാര്യം ചെയ്യാൻ പററിയില്ലെങ്കിൽ നിൻെറ വാക്കു പൊളിയാവുകയില്ലേ? അതുകൊണ്ടു്, 'ഭഗവാൻ അനുവദിച്ചാൽ ഞാൻ ആ കാര്യം ചെയ്യും' എന്നുവേണം ഇനിമേലിൽ പറയാൻ.'' ഗിരീശനു് അതു ബോധ്യമായി. തന്നെ ഭഗവാനു സമർപ്പിച്ചുകഴിഞ്ഞ സ്ഥിതിയ്ക്കു് തനിക്കു പിന്നെ ഇച്ഛാസ്വാതന്ത്ര്യം പോലുമില്ല; എല്ലാം ഭഗവദിച്ഛയനുസരിച്ചേ നടക്കൂ എന്നു ഗിരീശൻ പഠിച്ചു. കാലക്രമത്തിൽ 'ഞാൻ, എൻേറതു്' എന്നെല്ലാമുള്ള വാക്കുകളും ഭാവങ്ങളും ഗിരീശനെ വിട്ടൊഴിഞ്ഞു.

ദിവസങ്ങളും മാസങ്ങളും വർഷങ്ങളും കടന്നുപോയി. ശ്രീരാമകൃഷ്ണദേവൻ ശരീരമുപേക്ഷിച്ചു. ഗിരീശനു് പല യാതനകളേയും അഭിമുഖീകരിക്കേണ്ടിവന്നു. ഭാര്യ മരിച്ചു, പുത്രൻ മരിച്ചു, ബന്ധുക്കളും മരിച്ചു. ഓരോ അവസരത്തിലും ഗിരീശൻ തൻെറ മനസ്സിനോടു ഇങ്ങനെ ചോദ്യമുന്നയിച്ചു: ''ശ്രീരാമകൃഷ്ണൻ നിൻെറ നന്മയ്ക്കുവേണ്ടി വരുത്തിവെയ്ക്കുന്നതല്ലേ ഇതെല്ലാം ? നീ നിൻെറ ഭാരമെല്ലാം അദ്ദേഹത്തിനു വിട്ടുകൊടുത്തു. നിനക്കു വേണ്ട

തെന്തെന്നു്, നന്മയുണ്ടാകുന്നതേതെന്നു്, അദ്ദേഹം തീരുമാനിക്കും. നിന്നെ ഇന്ന വഴിക്കു കൊണ്ടുപോകാമെന്നു് അദ്ദേഹം വാക്കു തന്നിരുന്നോ ? ഇല്ല. അദ്ദേഹം നയിക്കുന്ന വഴിയേ പോകയേ വേണ്ടു നിനക്കു്. അതിനെതിരു പറയാൻ നിനക്കധികാരമില്ല. നീ അന്നു മുക്ത്യാർ കൊടുത്തു പറഞ്ഞ വാക്കുകൾക്കു് തീരെ വിലയില്ലെന്നോ ?'' അങ്ങനെ നാളുകൾ കുറേ കഴിഞ്ഞപ്പോൾ 'ഈശ്വരനു മുക്ത്യാർ കൊടുക്കുക' എന്നതിന്റെ പൊരുൾ ഗിരീശനു കൂടുതൽ കൂടുതൽ വ്യക്തമായി. ഒരിക്കൽ അതിനെപ്പററി ഒരാൾ ചോദിച്ചപ്പോൾ ഗിരീശ് പറഞ്ഞു. ''ഇനിയും ഇതിനെക്കുറിച്ചു് വളരെയേറെ മനസ്സിലാക്കാൻ കിടക്കുന്നു. അന്നു ഞാനറിഞ്ഞില്ല 'മുക്ത്യാർ കൊടുക്കുക' എന്നതിന്നു് ഇത്ര അർത്ഥവ്യാപ്തിയുണ്ടെന്നു്. അദ്ധ്യാത്മസാധനകൾക്കു് ഒരിക്കൽ ഒരു പര്യവസാനമുണ്ടെന്നു ഞാൻ കാണുന്നു. എന്നാൽ ഈശ്വരനു മുക്ത്യാർ കൊടുത്തു ശരണം പ്രാപിച്ച ഒരുവന്റെ പ്രവൃത്തിക്കു് അവസാനമില്ല.'' കാരണം അവനു് ഓരോ കാൽവെപ്പിലും നോക്കേണ്ടതുണ്ടു്, തന്റെ ചുവടുവെപ്പു് ഭഗവാന്റെ ഇച്ഛയെ ആശ്രയിച്ചാണോ അഥവാ തന്റെ അഹങ്കാരത്തെ അവലംബിച്ചാണോ എന്നു്. അഹങ്കാരപ്രേരിതമായിട്ടാണെങ്കിൽ തന്റെ സർവ്വസ്വസമർപ്പണം വെറും വാചാരംഭണം മാത്രം, വെറും പൊള്ളത്തരം. ധർമ്മവും അധർമ്മവും രണ്ടും അഹങ്കാരമമതകൾ ഉള്ളവർക്കേ ഉണ്ടാകു; അവർക്കവ ഉണ്ടാകുകയും ചെയ്യും. അതുകൊണ്ടു് ധർമ്മാധർമ്മാദികൾ വെടിയണമെങ്കിൽ അതിന്നു ഹേതുഭൂതങ്ങളായ അഹങ്കാരമമതകൾ, ശരീരം താനാണെന്നും തന്റേതാണെന്നുമുള്ള മിത്ഥ്യാഭിമാനങ്ങൾ, ഉപേക്ഷിക്കുകതന്നെ വേണം. ഈ അഭിമാനങ്ങൾ പോകണമെങ്കിൽ താൻ ആത്മാവാണെന്നും തനിക്കാശ്രയം സർവ്വഭൂതഹൃദയസ്ഥനായ പരമാത്മാവാണെന്നും ഉള്ള ബോധവും, തദ്വാരാ അപരോക്ഷാനുഭൂതിയും വന്നുചേരണം. മേല്പറഞ്ഞ ആത്മബോധവും അനുഭൂതിയും സുലഭമല്ലാത്തതിനാൽ താനും തനിക്കവലംബമായി ലഭിച്ചിട്ടുള്ള ശരീരവും ഈശ്വരന്റെ വിശിഷ്ടോപകരണങ്ങളാണെന്നും അക്കാരണത്താൽ അതിന്റെ സകല ചേഷ്ടകളും ഈശ്വരേച്ഛയാ വന്നുചേരുന്നതാണെന്നും നിരന്തരം ഭാവന ചെയ്യേണ്ടതാണു്. ആ ചേഷ്ടകളിലൊന്നുംതന്നെ തന്റെ അഹങ്കാരലേശത്തിനുപോലും സ്ഥാനം കൊടുത്തുകൂടാ. അങ്ങനെയായാൽ ദുഷ്പ്രവൃത്തികൾ താനേ ഒഴിവാകും; സുഖദുഃഖങ്ങളിൽ ഹർഷശോകങ്ങൾ കടന്നു കൂടുകയുമില്ല. സമുദായധർമ്മങ്ങളിൽ നിന്നുള്ള വിച്യുതിയും മററും (ധർമ്മപരിത്യാഗം) ഈശ്വരാവേശം പരിഹരിക്കും. ഗോപസ്ത്രീകളുടെ രാസലീല അതിനു മകുടോദാഹരണമാണു്. നിരന്തരം ഭഗവദ്ഗുണകീർത്തനവും ഭഗവദ്ധ്യാനവും ചെയ്തു ഗോപികമാർ ഭഗവത്പരരായിത്തീർന്നിട്ടു് ഭർത്തൃശുശ്രൂഷ, സന്താനപരിരക്ഷണം, മാതൃപിതൃസേവാദികൾ എന്നിവയെല്ലാം വിഗണിച്ചുകൊണ്ടു് വൃന്ദാവനവിഹാരിയുടെ മുരളീസ്വനത്തിൽ മതിമയങ്ങി, പൂനിലാവൊളിയിൽ കേളിയാടുന്ന മുരളീമോഹനന്റെ അടുത്തെത്തി. ഭഗവാൻ അവരെ ഗുണദോഷിച്ചു: ''ഈ അസമയത്തു് ഭർത്തൃശുശ്രൂഷാദികൾ വെടിഞ്ഞു് നിങ്ങൾ എന്റെ അടുത്തു വന്നതു് ധർമ്മമായില്ല; അതു് ഒട്ടും യുക്തവുമല്ല. നിങ്ങൾ ഉടനെ സ്വസ്വഗേഹങ്ങളിലേയ്ക്കു മടങ്ങണം.'' ഗോപികമാർ ഉടനെ ആവലാതി ബോധിപ്പിച്ചു: ''ഭഗവാനെ, അവിടുന്നു് ഗോപബാലകനല്ല, ഞങ്ങൾ ഗോപബാലകനായ നന്ദഗോപസുതനെ കാണാൻ വന്നവരുമല്ല. അവിടുന്നു് അഖില ശരീരികൾക്കും അന്തരാത്മാവായി വർത്തിക്കുന്ന സാക്ഷിസ്വരൂപനായ ദൃക്ശക്തിയാണു്. സർവ്വാന്തര്യാമിയായ ഭഗവാനെ ആശ്രയിക്കാനാണു് ഞങ്ങൾ ഇവിടെയെത്തിയതു്. അങ്ങനെയുള്ള ഞങ്ങൾക്കെങ്ങനെയാണു പിന്നെ പുണ്യപാപങ്ങളോ ധർമ്മാധർമ്മങ്ങളോ ഉണ്ടാവുക ?'' ഗോപികമാരുടെ ഉത്കടമായ ഭക്തിഭാവം അറിഞ്ഞ ഭഗവാൻ അവർക്കു് ആത്മസാമീപ്യം കൊടുത്തു് അവരെ പരമാനന്ദനിമഗ്നരാക്കി. മാത്രമല്ല ശാരീരികമായ അവരുടെ കർത്തവ്യത്യാഗമെല്ലാം, ധർമ്മാധർമ്മപരിത്യാഗമെല്ലാം, ഭക്ത്യുദ്രേകത്തിന്റെ പരമകാഷ്ഠയായിട്ടംഗീകരിച്ചു് അവരെ പുണ്യവതികളായ കുലാംഗനകളാക്കി തിരികെ അയച്ചു. 'അനന്യശരണരായി ഭഗവാനെ ആശ്രയിക്കുന്ന

വരെ സവ്വവിധേനയും മുക്തരാക്ക'മെന്ന ഭഗവദ്ഗീതാവാക്യം, ഭഗവാൻ മുമ്പ് അനു ഷ്ഠിച്ചുകാണിച്ച ശരണാഗതവാത്സല്യത്തിനു പാത്രമായിത്തീരാൻ മാലോകരോടുള്ള ഒരു ആഹ്വാനവും കൂടിയാണ്. ആ ആഹ്വാനം കൈക്കൊണ്ട് ഭഗവത്കൈങ്കര്യം മുഖേന ധമ്മാധമ്മരൂപമായ സകലബന്ധനങ്ങളിൽ നിന്നും മുക്തരായി ആത്മനിർവൃതിയടയാം; ഭഗവത്സ്വരൂപം ദശിക്കാം. അതിന്നു്,

സകൃദേവ പ്രപന്നായ
തവാസ്മീതി ച യാചതേ
അഭയം സവ്വഭൂതേഭ്യോ
ദദാമ്യേതദ് വ്രതം മമ.

എന്ന ശ്രീരാമചന്ദ്രവചനവും നമ്മക്കു ശക്തി തരുന്നു. വ്യാകുലതയോടെയുള്ള ഒററ വിളി കൊണ്ടുതന്നെ അവിടുന്നു ഭക്തരിൽ കൃപ ചൊരിയുന്നു. അതിനാൽ മുമുക്ഷുജനങ്ങ ളെ, ഭഗവദാജ്ഞയനുവത്തിച്ച് ഏകാന്ത ഭക്തിയോടെ പാത്ഥസാരഥിയുടെ അടിമല രിൽ ആത്മാപ്പണം ചെയ്ത് നിർവൃതിയടയു വിൻ.

പിതാസി ലോകസ്യ ചരാചരസ്യ
ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ
ന ത്വത്സമോഽസ്ത്യഭ്യധികഃ കുതോഽന്യോ
ലോകത്രയേഽപ്യപ്രതിമപ്രഭാവ.
തസ്മാത് പ്രണമ്യ പ്രണിധായ കായം
പ്രസാദയേ ത്വാമഹമീശമീഡ്യം
പിതേവ പുത്രസ്യ സഖേവ സഖ്യുഃ
പ്രിയഃ പ്രിയായാഹ്സി ദേവ സോഢും.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

---

# ഗീതാമാഗ്ഗപ്രവേശികാ – 2

**ശ്രീ വിമലാനന്ദസ്വാമികൾ**

## ഒന്നാം അദ്ധ്യായം

യുദ്ധസ്ഥലം കുരുക്ഷേത്രം. സരസ്വതി, ദൃഷദ്വതി എന്ന രണ്ടു നദികൾക്കു മദ്ധ്യത്തി ലാണ് കുരുക്ഷേത്രമെന്നു് മഹാഭാരതത്തിൽ കാണുന്നു. ഇപ്പോഴും ഡൽഹിക്കും അംബാലയ്ക്കും മദ്ധ്യത്തിൽ കുരുക്ഷേത്രം എന്നൊരു സ്ഥലം പ്രഖ്യാതമാണ്. അവിടെ തീത്ഥങ്ങളും പഴയ ചില സ്മാരകങ്ങളും നിലവിൽ ഉണ്ടു്. കുരു ക്ഷേത്രത്തിൻെറ പവിത്രത വേദഭാഗമായ ശത പഥബ്രാഹ്മണത്തിൽ സൂചിപ്പിച്ചിട്ടുള്ളതായി കാണാം. കുരുകുലശ്രേഷ്ഠന്മാരായ രാജാക്ക ന്മാർ അവിടെ തപസ്സു ചെയ്തിട്ടുണ്ടെന്നു വണ്ണി ക്കപ്പെട്ടിരിക്കുന്നു. ഭീഷ്മരുടെ സേനാപതിത്വം അവസാനിച്ചതോടുകൂടി മാത്രമേ സ്വപക്ഷ ത്തിനു് പരാജയം ഉണ്ടായേയ്ക്കുമെന്ന ഭയവും, വൃത്താന്തം അറിയാനുള്ള ആഗ്രഹവും ധൃത രാഷ്ട്രനു് ഉണ്ടായുള്ളു എന്നു് അനുമാനിക്കണം. ഗീതയിൽ ധൃതരാഷ്ട്രൻെറ ഒററ ഒരു ചോദ്യമേ ഉള്ളു. നടന്ന സംഗതികളെ അനുസ്മരിപ്പിച്ചു കൊണ്ട് സഞ്ജയൻ അതിനുത്തരമായി കൊടു ത്ത വിവരണമാണ് ബാക്കിയെല്ലാം. യുദ്ധം ചെയ്യാൻവേണ്ടി വന്നതായ കൗരവപാണ്ഡവ സേനയിലെ ക്ഷത്രിയയോദ്ധാക്കൾ ധമ്മാനു ഷ്ഠാനത്തിനു് ഉതകുന്ന കുരുക്ഷേത്രത്തിൽ ഒന്നു ചേന്നു് ഏതു വിധമാണ് പ്രവത്തിച്ചതെന്നു് ചോദിച്ചപ്പോൾ സഞ്ജയൻ രണ്ടു പക്ഷക്കാരു ടെയും സന്നാഹം വണ്ണിക്കുന്നു. മുറപ്രകാരം അല്ലെങ്കിലും കാര്യത്തിൽ രാജാവായ ദുര്യോ ധനൻ പാണ്ഡവസൈന്യം വജ്രവ്യൂഹമായി പോക്കളത്തിൽ നിരന്നതുകണ്ടു് പരിഭ്രമത്തോടു കൂടി ദ്രോണാചാര്യരുടെ അടുത്തു ചെന്നു പറയുന്നു: ദ്രുപദരാജാവിൻെറ മകനും അങ്ങ യുടെ ശിഷ്യനുമായ ധൃഷ്ടദ്യുമ്നൻ പാണ്ഡവ സേന അണിനിരത്തിയിരിക്കുന്നതു് അങ്ങു കാണുന്നില്ലേ ? (ദ്രുപദരാജാവുമായി ദ്രോണാ ചാര്യക്ക് ആദികാലത്തിലുണ്ടായിരുന്ന വി രോധകാരണം അനുസ്മരിപ്പിക്കുന്നതിനുവേണ്ടി മാത്രമാണ് ധൃഷ്ടദ്യുമ്നൻെറ പേരു പറയാതെ

ദ്രുപദൻെറ മകനെന്നു മാത്രം പറയുന്നതു്.) സാത്യകി എന്നു പേരുള്ള യുയുധാനൻ, വിരാട രാജാവു്, ദ്രുപദൻ, ധൃഷ്ടകേതു, ചേകിതാനൻ, കാശിരാജാവായ സേനബിന്ദു, കുന്തീസഹോ ദരന്മാരായ പുരുജിത്തു്, കുന്തിഭോജൻ എന്നി വർ; യുധിഷ്ഠിരൻെറ ശ്വശ്രുരനായ ശൈബ്യൻ, യുധാമന്യു, ഉത്തമൗജസ്സു്, സുഭദ്രാപുത്രനായ അഭിമന്യു, പാഞ്ചാലിയുടെ പുത്രരായ പ്രതി വിന്ധ്യൻ, ശ്രുതസോമൻ, ശ്രുതകീത്തി, ശതാ നീകൻ, ശ്രുതസേനൻ എന്നീ ശൂരവിക്രാന്ത ന്മാരായ മഹാരഥന്മാരും - അതിരഥന്മാരും പാണ്ഡവസൈന്യത്തിലുണ്ടു്. ഇവർ ഏവരും ഭീമാജ്ജുനന്മാക്കു് തുല്യന്മാരാണുതാനും.

പരസൈന്യത്തിലെ വീരന്മാരെ പരി ഗണിച്ചശേഷം സ്വസൈന്യത്തിലെ നായക ന്മാരെ ദുര്യോധനൻ പരിചയപ്പെടുത്തുന്നു: അങ്ങു്, ഭീഷ്മർ, കണ്ണൻ, യുദ്ധത്തിൽ ഒരിക്കലും തോൽവിപററാത്ത കൃപൻ, അശ്വത്ഥാമാവു്, വികണ്ണൻ, സോമദത്തൻെറ മകനായ ഭൂരിശ്ര വസ്സു്, ജയദ്രഥൻ; ഇവക്കു പുറമേ ശല്യൻ, ബാല്ഹീകൻ, കൃതവമ്മ, ഭഗദത്തൻ തുടങ്ങി എനിക്കുവേണ്ടി പ്രാണൻ ബലികൊടുക്കുവാൻ തയ്യാറുള്ള യുദ്ധവിശാരദന്മാർ ശസ്ത്രാസ്ത്രസമേതം വന്നിരിക്കുന്നു. ഭീഷ്മർ കാക്കുന്ന നമ്മുടെ സൈന്യം അപരിമിതബലമാണു്. ഭീമൻെറ കീഴിലുള്ള പാണ്ഡവസൈന്യം പരിമിതമേ ആവുകയുള്ളു. പൂജ്യന്മാരായ നിങ്ങളെല്ലാവരും അതുകൊണ്ടു് സ്വസ്ഥാനത്തിൽ ഉറച്ചുനിന്നു് ഭീഷ്മരെത്തന്നെ രക്ഷിക്കണം.

എതിരില്ലാത്ത വില്ലാളിവീരനായ ഭീഷ്മരെ രക്ഷിക്കുകയാണു് മററുള്ളവരുടെ കടമയെന്നു് ദുര്യോധനൻ ദ്രോണാചാര്യരുടെ സമീപം ചെന്നു് പറഞ്ഞശേഷം ഉടൻ ദുര്യോധനൻെറ സംഭ്രമം അകററുന്നതിനും സന്തോഷിപ്പിക്കുന്ന തിനും വേണ്ടി ഭീഷ്മർ സിംഹത്തെപ്പോലെ ഗജ്ജിച്ചുകൊണ്ടു് യുദ്ധാരംഭസൂചകമായി, ഉച്ച ത്തിൽ ശംഖധ്വനി പുറപ്പെടുവിച്ചു. അനന്തരം രണ്ടു പക്ഷങ്ങളിൽനിന്നും ഭയങ്കരമായ യുദ്ധ വാദ്യം ഒരേസമയംതന്നെ മുഴങ്ങി. ദുര്യോ ധനനെപ്പോലെതന്നെ നടന്ന കാര്യവിചാരം ചെയ്യാതെ ദിവ്യരഥത്തിൽ ഇരിപ്പിടം ഉറപ്പി ച്ചിരുന്ന മാധവപാണ്ഡവന്മാർ ഉടൻ പാഞ്ച ജന്യാദി നാമങ്ങളാകൊണ്ടു് പ്രസിദ്ധമായ അവരവരുടെ ശംഖ് ഊതി ദുര്യോധനപ്രതി പക്ഷികളുടെയും യുദ്ധസന്നദ്ധത സൂചിപ്പിച്ചു. തുടന്നുതന്നെ പാണ്ഡവന്മാർ അഞ്ചുപേരും, കാശിരാജാവും,ദ്രുപദൻെറ മൂത്തപുത്രനായ ശിഖ ണ്ഡിയും, ശിഖണ്ഡിയുടെ അനുജൻ ധൃഷ്ടദ്യു മ്നനും, വിരാടരാജാവും, സാത്യകിയും, ദ്രൗപദീ പുത്രന്മാരും, അഭിമന്യുവും വേറെ വേറെ ശംഖ ധ്വനി പുറപ്പെടുവിച്ചു് ആകാശവും ഭൂമിയും മാറെറാലിക്കൊള്ളിച്ചു. എന്നുമാത്രമല്ല ധൃത രാഷ്ട്രപുത്രന്മാരുടെ ഹൃദയംകൂടി പിളന്നു എന്നു് വണ്ണിച്ചിരിക്കുന്നു. എന്നിട്ടും യുദ്ധോദ്യുക്തന്മാ രായിത്തന്നെ എതിരാളികാ നിൽക്കുന്നതു കണ്ടു് യുദ്ധം പ്രാരംഭിക്കുന്നതിനുവേണ്ടി അജ്ജു നൻ വില്ലയത്തിക്കൊണ്ടു് ഹൃഷീകേശനോടു് ഈവിധം പറഞ്ഞു: പോരിനുവേണ്ടി നില കൊണ്ടിരിക്കുന്ന ഇവരെ എനിക്കു് നേരെ ഒന്നു കാണണം. ഈ കായ്യത്തിൽ ആരെയെല്ലാ മാണു് ഞാൻ എതിരിടേണ്ടതു്? ദുർബുദ്ധി യായ ദുര്യോധനനു് പ്രിയം ചെയ്യാൻവേണ്ടി യുദ്ധത്തിനായി കൂടിച്ചേന്ന ഇവരെ എനിക്കു് നേരെ കാണണം. ഹേ അച്യുത, അതിന്നായി ഇരുപക്ഷക്കാരുടെയും നടുവിൽ തേരു നിത്തി യാലും.

സവ്ദാ ജാഗരൂകനായ അജ്ജുനൻെറ നിദ്ദേശപ്രകാരം ഹൃഷീകേശൻ ഉടൻതന്നെ ആ ഉത്തമരഥം രണ്ടു സേനയുടേയും മദ്ധ്യത്തി ലേയ്ക്കു് ഓടിച്ചു് ഭീഷ്മദ്രോണാദികളുടെ മുമ്പിൽ എല്ലാ നൃപന്മാരുടെയും സമക്ഷം നിറുത്തി. അല്ലയോ പാത്ഥ, അണിനിരന്ന ഈ കൗരവ ന്മാരെ വീക്ഷിച്ചാലും എന്നു പറഞ്ഞു. പിതൃതു ല്യന്മാരായ ബന്ധുക്കാ, പിതാമഹനെപ്പോലെ പൂജ്യന്മാരായവർ, ആചാര്യന്മാർ, മാതുലന്മാർ, ജ്യേഷ്ഠന്മാർ, പുത്രപൗത്രതുല്യന്മാർ, സഖാക്കാ, ശ്വശ്രുരസമന്മാർ, സുഹൃത്തുക്കാ എന്നിവർ ഇരുപക്ഷങ്ങളിലും നിലകൊള്ളുന്നതായിട്ടാണു് പാത്ഥൻ അവിടെ കണ്ടതു്. ബന്ധുക്കളെല്ലാം അവിടെ ഉണ്ടായിരിക്കുന്നതു കണ്ടു് അതിരി ല്ലാത്ത കൃപ അകംനിറഞ്ഞു് ഒഴുകിയ അജ്ജു നൻ വിഷണ്ണനായി ഈവിധം പറഞ്ഞു: അല്ലയോ കൃഷ്ണാ, യുദ്ധത്തിനുവേണ്ടി അടുത്തി രിക്കുന്ന ഈ സ്വജനങ്ങളെക്കണ്ടു് എൻെറ അംഗങ്ങാ തളന്നുപോകുന്നു. വായു് ഉണങ്ങുന്നു, ദേഹം വിറയ്ക്കുന്നു, രോമാഞ്ചം ഉണ്ടാകുന്നു.

കൈയിൽനിന്നും ഗാണ്ഡീവം വഴുതിപ്പോകുന്നു; ദേഹം ചുട്ടുന്നു. ഇവിടെ നില്ക്കാൻ എനിക്കു പറ്റുന്നില്ല. എന്റെ മനസ്സ് ഭ്രമംകൊണ്ടു് ചുററുന്നു. പ്രതികൂലശകുനങ്ങൾ ഞാൻ കാണുന്നു. ഹേ കേശവ, പോരിൽ സ്വജനങ്ങളെക്കൊന്നിട്ടു് ഒരു ശ്രേയസ്സും ഞാൻ കാണുന്നില്ല. എനിക്കു വിജയം നേടാൻ കൊതിയില്ല. രാജ്യവും വേണ്ട, സുഖവും വേണ്ട. രാജാധികാരവും ഭോഗസുഖങ്ങളുമെല്ലാം ആക്കുവേണ്ടിയാണോ നാം കാംക്ഷിക്കുന്നതു് അവരെല്ലാം ഇതാ സ്വപ്രാണനും സവ്സമ്പാദ്യങ്ങളും പണയംവെച്ചു് യുദ്ധത്തിനു തയ്യാറായി നിൽക്കുന്നു. പിന്നെ രാജ്യവും ഭോഗസുഖങ്ങളും ജീവിതം തന്നെയും പുലത്തുന്നതുകൊണ്ടു നമുക്കു് എന്തു പ്രയോജനമാണു് സിദ്ധിക്കുക? ഇവരെ– ആചാര്യന്മാർ, പിതൃതുല്യർ, പുത്രതുല്യർ, പിതാമഹന്മാർ, മാതുലന്മാർ, ശ്വശുരന്മാർ, പൌത്രതുല്യർ, അളിയന്മാർ, സംബന്ധികൾ എന്നിവരെ, ഹേ, മധുസൂദന, അവർ നമ്മെ കൊല്ലാൻ വന്നവരാണെങ്കിൽക്കൂടിയും, മൂവുലകം നമ്മുടെ രാജ്യമായിത്തീരുമെന്നിരുന്നാലും, ഞാൻ ഹനിക്കുവാൻ ഇച്ഛിക്കുന്നില്ല. ഈ ഉലകത്തിനുവേണ്ടി മാത്രം അവരെ ഹിംസിക്കാൻ എങ്ങനെയാണു് പിന്നെ ആശയുണ്ടാകുക? ഹേ ജനാദ്ദന, ധാത്തരാഷ്ട്രന്മാരെ ഹനിച്ചാൽ നമുക്കെന്തൊരു പ്രിയകാംക്ഷിത ഫലമാണു സിദ്ധിക്കുക? ഇവർ അകാരണമായി നമ്മെ നശിപ്പിക്കണമെന്നുദ്ദേശിച്ചു് ദ്രോഹിച്ചിട്ടുള്ളവരാണെങ്കിൽക്കൂടിയും നമ്മൾ അവരെ കൊല്ലുന്നപക്ഷം പാപം മാത്രമേ നമുക്കു വന്നുചേരുകയുള്ളൂ. അതുകൊണ്ടു് ബന്ധുക്കളായ ദുര്യോധനാദികളെ വെട്ടിവീഴ്ത്തുക എന്നതു് നമുക്കു് ഒരിക്കലും യോഗ്യമല്ല.

സ്വജനങ്ങളെ വധിച്ചിട്ടു് നമുക്കു്എങ്ങനെ സുഖംവരും? ഇവരുടെ മനസ്സ് ലോഭംകൊണ്ടു് അഴുക്കു പിടിച്ചിരിക്കുകയാണു്. അതുകൊണ്ടു് കുലക്ഷയംകൊണ്ടു വരുന്ന ദോഷം ഇവർ കാണുന്നില്ല. മിത്രദ്രോഹം പാതകമാണെന്നു പോലും ഇവർ അറിയുന്നില്ല. എന്നിരിക്കിലും കുലക്ഷയത്തിൽനിന്നും ഉത്ഭവിക്കുന്ന ദോഷം നേരിൽ കാണുന്ന നമ്മൾ, ഹേ ജനാദ്ദന, ഈ പാപത്തിൽനിന്നും പിൻതിരിയേണ്ടതാണെന്നു് എങ്ങനെയാണു് നമ്മൾ അറിയാതിരിക്കുക. കുലം നശിക്കുമ്പോൾ എന്നാളും നിലവിലിരിക്കേണ്ട കുലധർമ്മങ്ങൾ മറയുന്നു. അവ നശിച്ചാൽ കുലം പാടേ അധർമ്മത്തിൽ മുഴുകും. അധർമ്മം സവ്വത്തെയും കൈയടക്കുമ്പോൾ കുലനാരികൾ ദുഷിക്കും. വൃഷ്ണികുലസംജാതനായ കൃഷ്ണാ, ദുഷ്ടകളായ സ്ത്രീകൾ വണ്ണസങ്കരം വരുത്തും. സാങ്കര്യം കുലം നശിപ്പിച്ചവരേയും കുലത്തിലുള്ളവരേയും നരകത്തിൽ തള്ളും. ഉദകക്രിയയും പിണ്ഡദാനവും ചെയ്യുവാൻ സന്താനങ്ങളില്ലാതെ നരകം പൂണ്ടു് അവരുടെ പിതൃക്കളും പതിതരാകും. വണ്ണസങ്കരഹേതുകങ്ങളായ മേൽപറഞ്ഞ കുലദ്രോഹികളുടെ ദോഷങ്ങളെക്കൊണ്ടു് നിത്യമെന്നു കരുതപ്പെട്ട ജാതിധർമ്മങ്ങളും കുലധർമ്മങ്ങളും ഒടുങ്ങിപ്പോകും. ഹേ ജനാദ്ദന, കുലധർമ്മംനശിച്ച മനുഷ്യക്കു് എക്കാലവും നരകത്തിൽ വാസമാണെന്നു് പരമ്പരയാ കേൾക്കുന്നുണ്ടു്. അഹോ, എത്ര മഹാപാപം ചെയ്യാനാണു് നമ്മൾ തുടങ്ങിയിരിക്കുന്നതു്? അതായതു് രാജ്യപ്രാപ്തിയിൽനിന്നും വരുന്ന സുഖം കൊതിച്ചു് സ്വജനങ്ങളെ ഹനിക്കുവാൻ മുതിന്നതു്? ഞാൻ പ്രതീകാരബുദ്ധി നിശ്ശേഷം കൈവിട്ടു് ആയുധം നിലത്തു വെയ്ക്കുന്നപക്ഷം ശസ്ത്രപാണികളായ ദുര്യോധനാദികൾ എന്നെ യുദ്ധത്തിൽ വധിക്കും എന്നുതന്നെ വന്നാലും അതാണു് എനിക്കു കുറേക്കൂടി ക്ഷേമകരം.

ഈവിധം തന്റെ ഉള്ളം വെളിപ്പെടുത്തിയിട്ടു് വില്ലും അമ്പും പരിത്യജിച്ചു് ശോകംകൊണ്ടു തുടിക്കുന്ന ഹൃദയത്തോടുകൂടി അജ്ജുനൻ ഇരിപ്പിടത്തിൽനിന്നു് എഴുന്നേററു് തേരിന്റെ ഉള്ളിൽ ഇരിപ്പായി. ധൃതരാഷ്ട്രനെ ഇത്രയും ബോധിപ്പിക്കുന്ന സഞ്ജയവചനംകൊണ്ടു് ഒന്നാമദ്ധ്യായം അവസാനിക്കുന്നു.

മഹാഭാരതയുദ്ധം പാണ്ഡവന്മാരുടെ ബാല്യത്തിൽ നടന്ന സംഭവമല്ല. പൌത്രന്മാർ കൂടിയും അതിൽ സംബന്ധിച്ചിരുന്നു എന്നു കണ്ടുകഴിഞ്ഞു. അവരുടെ ആയുസ്സിന്റെ ഏകദേശം മുക്കാൽ ഭാഗം കഴിഞ്ഞശേഷമാണു് ഈ സംഭവം. അധർമ്മികളായ അനവധി ശത്രുക്കളെ ദമനംചെയ്ത അസാധാരണ വീരനാണെന്ന പ്രസിദ്ധി അജ്ജുനൻ അപ്പോൾ നേടിക്കഴിഞ്ഞിരുന്നു. സ്വഗ്ഗത്തിൽപോലും നിവാ

തകവചന്മാരെ തോല്പിച്ചിട്ടുണ്ടെന്നും മററുമുള്ള യശസ്സ്, അർജ്ജുനൻെറ പേരു് വീരക്ഷത്രിയന്മാക്കു് ഭൂഷണമായിരിക്കുന്നതിനു പര്യാപ്തമായിരുന്നു. അതുകൊണ്ടു് അപ്പോഠം ഉണ്ടായ അർജ്ജുനൻെറ ദയാപാരവശ്യം ഭീരുത്വം കൊണ്ടോ വിജയസന്ദേഹംകൊണ്ടോ ഉണ്ടായതാകാൻ വഴിയില്ല. ഗോഗ്രഹണസന്ദർഭത്തിൽ സ്വജനങ്ങളായ കൗരവന്മാരെത്തന്നെയും അസ്ത്രപ്രയോഗംചെയ്തു പിൻതിരിപ്പിച്ചതായി ഭാരതം വർണ്ണിക്കുന്നു. ഈ ഘട്ടത്തിലുണ്ടായ അർജ്ജുനവിഷാദം ഗീതോപദേശം ഭഗവാനിൽ നിന്നും ലോകത്തിനു ലഭിക്കുന്നതിനുവേണ്ടി ഉണ്ടായിട്ടുള്ളതാണെന്നു പറയുന്നതു് അധികമാകയില്ല. ധർമ്മനിഷ്ഠനായ ക്ഷത്രിയൻ അസ്ഥാനത്തിലുള്ള സ്നേഹത്തിനും കാർപണ്യത്തിനും വശ്യനായാൽ ധർമ്മം നിലനിത്താൻ കഴിയുന്നതല്ലെന്നുള്ള കാര്യം അർജ്ജുനനു നേരത്തെതന്നെ ബോദ്ധ്യമുണ്ടെങ്കിലും ഈ അവസരത്തിൽ മറന്നുപോയതു് ഒരു ആകസ്മികമായ സംഭവമാണു്. സാരഥിയായ ഹൃഷീകേശൻെറ സന്നിധിയിൽ ഈവിധം സംഭവിച്ചതു് ബദ്ധരായ സംസാരജീവികളിൽ മുമുക്ഷുത്വം ജനിപ്പിക്കുന്നതിനു് ഒരു സന്ദർഭം ഉളവാക്കി. അസ്ഥാനാഭിനിവേശവും സ്വധർമ്മത്യാഗവും എല്ലാ മനുഷ്യരേയും താപത്രയാഗ്നിയിൽ പൊരിക്കുന്നതായി നിത്യവും നാം കാണുന്നു. ഭഗവാൻ, അർജ്ജുനനു വിധിച്ച മരുന്നു്, അതേ രോഗംകൊണ്ടു് അസ്വസ്ഥരായ ഇതരക്കും സേവ്യംതന്നെയാണു്.

അർജ്ജുനവിഷാദം ഏതുപ്രകാരമാണു് സവ്വപ്രാണികളുടെയും സാംസാരിക ദുഃഖനിവൃത്തിക്കു് സാധകമായ യോഗമാർഗ്ഗത്തിലേയ്ക്കു് പ്രവേശിക്കുന്നതിനു വഴിയായിത്തീന്നതു് എന്നു് ഇത്രയുംകൊണ്ടു് വ്യക്തം. 18 അദ്ധ്യായങ്ങളും ഓരോ യോഗങ്ങളായിട്ടാണു് നാമകരണം ചെയ്തിരിക്കുന്നതു്. അർജ്ജുനൻെറ വിഷാദവും യോഗലാഭത്തിനുള്ള ഉപകരണമാകയാൽ വിഷാദയോഗമെന്ന പേരിന്നഹമായി. ചില കൈയെഴുത്തു പ്രതികളിൽ അർജ്ജുനപരിഖേദയോഗമെന്നും കാണാറുണ്ടു്. വൈരുദ്ധ്യങ്ങളിൽ പെടാത്തവക്കു് വിവേചനമുണ്ടാവുകയില്ല. വിവേകം കൂടാതെ തത്ത്വബോധം ജനിക്കുകയില്ല. ദുഃഖഹാനി വരാൻ തത്ത്വനിശ്ചയം ആവശ്യകമാണു്. അടുത്ത അദ്ധ്യായത്തിൽ ഭഗവാൻ അർജ്ജുനനു തത്ത്വോപദേശം ചെയ്യുന്നതു് ഏതു വിധമാണെന്നു കാണാം.

---

# ശാസ്ത്രങ്ങഠം — ശുദ്ധവും പ്രവത്തനപരവും*

## ശ്രീ രംഗനാഥാനന്ദസ്വാമികഠം

ഭൌതികശാസ്ത്രത്തിന്നു് അന്യോന്യബന്ധമുള്ളവയെങ്കിലും അത്യന്തഭിന്നങ്ങളായ രണ്ടു വിഭാഗങ്ങളുണ്ടു്: 1. ശുദ്ധം 2. പ്രാവത്തികം. ഇവയെത്തന്നെ ശാസ്ത്രത്തിൻെറ സിദ്ധാന്തഭാഗമെന്നും പ്രായോഗികഭാഗമെന്നും പറയാറുണ്ടു്. വളരെ ശതാബ്ദങ്ങളായി ഭാരതീയർ ഭൌതികശാസ്ത്രത്തിൻെറ ഈ രണ്ടു വിഭാഗങ്ങളോടും ഒരു ഉദാസീനഭാവമാണു് വളത്തിവന്നിരുന്നതു്. എന്നാൽ പാശ്ചാത്യരാകട്ടെ, ഈ കാലമത്രയും മേൽപറഞ്ഞ രണ്ടു വിഭാഗങ്ങളിലും അത്ഭുതപൂവ്വമായ പുരോഗതി പ്രാപിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇന്നു് ഭാരതീയരുടെ മനോഭാവത്തിൽ വലിയൊരു മാററം കണ്ടുതുടങ്ങിയിരിക്കുന്നു. ഊർജ്ജസ്വലമായ പാശ്ചാത്യസംസ്കാരവുമായി നമുക്കുണ്ടായ ബന്ധംവഴിയായും അടുത്തകാലത്തു് മാനസികമായ നിശ്ചലത്വത്തിൽനിന്നും സ്വയംതൃപ്ത

* 1971 ജൂൺ 7-ാംനു- ഡൽഹി ശ്രീരാമകൃഷ്ണമിഷനിൽവെച്ചു്, ഭാരതീയ വിദ്യാഭവൻെറ പുതിയ പ്രസിദ്ധീകരണങ്ങളായ 'The Message of the Upanishads,' 'Eternal values for a changing society' എന്ന രണ്ടു പുസ്തകങ്ങളുടെ പ്രസിദ്ധീകരണം പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി നിവ്വഹിച്ചപ്പോഠം ഗ്രന്ഥകത്താവായ ശ്രീ രംഗനാഥാനന്ദസ്വാമികഠം ചെയ്ത പ്രസംഗത്തിൻെറ സംഗ്രഹം.

മായ അവസ്ഥയിൽനിന്നും മോചനം നേടിയ തിൻെറ ഫലമായും ഭൌതികശാസ്ത്രത്തിലുള്ള താത്പര്യം നാം വീണ്ടെടുത്തിരിക്കുന്നു. നൂററാണ്ടുകളായുള്ള ഉപേക്ഷാഭാവം കൈവെടിഞ്ഞു് ഇന്നു് നമ്മരം ഭൌതികശാസ്ത്രത്തിൽ വീണ്ടും തത്പരരായിരിക്കുന്നു.

ഭൌതികശാസ്ത്രങ്ങളിൽ ഭാരതീയ ജനതയ്ക്കു് ഇന്നു് ഉണ്ടായിട്ടുള്ള ഈ താത്പര്യം നമ്മുടെ പഴയ അത്യുന്നതമായ ആദ്ധ്യാത്മികവും ഭൌതികവുമായ പാരമ്പര്യത്തിന്നു് അനുസൃതമായിട്ടുള്ളതുതന്നെയാണു്. മാത്രമല്ല, ഇതു് ആദ്ധ്യാത്മികരംഗങ്ങളിലും ഭൌതികരംഗങ്ങളിലും പ്രസിദ്ധരായ ദേശീയനേതാക്കന്മാരാലും ആചാര്യന്മാരാലും ഉത്തേജിപ്പിക്കപ്പെട്ടിട്ടുള്ളതും പരിപുഷ്ടമാക്കപ്പെട്ടിട്ടുള്ളതും കൂടിയാണു്. ആംഗലേയാധിപത്യത്തിൽ അമന്നിരുന്ന ആ അസുഖകരമായ കാലഘട്ടത്തിൽ പോലും നമ്മുടെ നാട്ടു് ചുരുക്കം ചില പ്രഗത്ഭരായ ശാസ്ത്രജ്ഞന്മാക്കു് ജന്മം നല്കുകയുണ്ടായിട്ടുണ്ടു്. രാഷ്ട്രീയസ്വാതന്ത്ര്യം കൈവന്നതോടെ നമ്മുടെ ഹിതത്തിന്നനുസരിച്ചു് ഭാവിരൂപപ്പെടുത്തുവാനുള്ള അവസരം നമുക്കു് ലഭിച്ചു. വദ്ധിച്ചുവരുന്ന യുവതലമുറകരംക്കു് ശാസ്ത്രീയവും സാങ്കേതികവുമായ വിദ്യാഭ്യാസ സൌകര്യം ഉണ്ടാക്കിക്കൊടുത്തും നാടിൻെറ വിവിധ ഭാഗങ്ങളിലായി മുപ്പതിൽപരം ഗവേഷണശാലകരം സ്ഥാപിച്ചും നമ്മരം ഇന്നു് ആധുനികലോകത്തിൻെറ ശാസ്ത്രീയ ഭൂപടത്തിൽ നമ്മുടെ രാഷ്ട്രത്തിന്നു് അഹ്മായ സ്ഥാനം നല്കുന്നതിന്നുള്ള മഹത്തായ സംരംഭത്തിൽ ഏപ്പെട്ടിരിക്കുകയാണു്. നമ്മുടെ ജനസംഖ്യയുടെ എഴുപത്തഞ്ചു ശതമാനത്തിൽപരം ജനങ്ങളും നൂററാണ്ടുകളായി അനുഭവിച്ചുവരുന്ന ദാരിദ്ര്യത്തിൻെറയും സാമുദായിക അവശതകളുടേയും വെല്ലുവിളിയെ നേരിടുവാനുള്ള കരുത്തു് നമ്മുടെ രാഷ്ട്രത്തിന്നു് കൈവരുത്തുവാനുള്ള പ്രാരംഭപ്രവത്തനങ്ങളിലാണു് ഈ ഗവേഷണശാലകളും സവ്വകലാശാലകളോടു ബന്ധപ്പെട്ട ഗവേഷണവിഭാഗങ്ങളും ഏപ്പെട്ടിരിക്കുന്നതു്. അവർ ഈ ഉദ്ദേശത്തോടെ ശാസ്ത്രത്തിൻെറ പ്രായോഗികതലത്തിൽ പല ഗവേഷണങ്ങളും നടത്തിക്കൊണ്ടിരിക്കുന്നു. ദേശീയവും വിദേശീയവുമായ ഈ ഗവേഷണങ്ങളുടെ ഫലം നമ്മുടെ ദേശീയ ജീവിതത്തിലെ കൃഷി, വ്യവസായം, ആരോഗ്യം തുടങ്ങി വിവിധ തുറകളിലേയ്ക്കു് തിരിച്ചുവിടേണ്ടതായിട്ടുണ്ടു്. രാഷ്ട്രീയ നയതന്ത്രജ്ഞന്മാർ, ഭരണാധികാരികരം, വ്യാവസായിക വിദഗ്ദ്ധന്മാർ, ശാസ്ത്രജ്ഞന്മാർ തുടങ്ങി എല്ലാവരും അതിന്നായി അനവരതം പ്രയത്നിച്ചേ മതിയാകൂ.

## ഭൌതികശാസ്ത്രങ്ങരംക്കു സമുദായത്തിലുള്ള സ്വാധീനം

ഈ വിവിധ ഘടകങ്ങരം ഏപ്പെട്ടിട്ടുള്ള പ്രവത്തനത്തിൻെറ പരിധിയെന്താണു്? അവയുടെ സംഭാവനയുടെ സാമുദായികസ്വാധീനം എന്തായിരിക്കും? കാര്യക്ഷമതയോടും സഹകരണമനോഭാവത്തോടുംകൂടി തങ്ങളുടെ പ്രവൃത്തി വേഗത്തിൽ ചെയ്തുതീക്കുന്നതിന്നുള്ള പ്രചോദനം അവയ്ക്കു് എവിടെനിന്നു ലഭിക്കുന്നു? മാനവസമുദായത്തിൻെറ ആറിൽ ഒരുഭാഗം വരുന്ന ഭാരതീയ ജനതയിൽ ഏതുവിധത്തിലുള്ള മാനുഷിക വൈശിഷ്ട്യമാണു് വികസിച്ചുകാണുവാൻ നാം ആഗ്രഹിക്കുന്നതു്? ദേശീയ ശക്തിക്കു് ചലനാത്മകത്വവും, ലക്ഷ്യബോധവും നല്കുവാൻ ആഗ്രഹിക്കുന്ന ഏതൊരു ജനതയും ഉന്നയിക്കേണ്ടതും ഉത്തരം കാണേണ്ടതുമായ പരമപ്രധാനമായ ചില പ്രശ്നങ്ങളാണിവ.

## വ്യക്തിത്വത്തിൽനിന്നും വ്യക്തിവൈഭവത്തിലേയ്ക്കുള്ള മനുഷ്യൻെറ വളച്ച്

സ്വാത്ഥമതിയായ ഒരു വ്യക്തിക്കു് ഇത്തരം പ്രശ്നങ്ങരം തന്നത്താൻ ഉന്നയിക്കുവാനോ അവയ്ക്കു് ഉത്തരം കാണുവാനോ സാധിച്ചെന്നുവരില്ല. അയാരം സ്വന്തം ഐന്ദ്രിയജീവിതത്തിലും വൈകാരികസംതൃപ്തിയിലും അധികാരപ്രയോഗത്തിലും തൃപ്തനായിരിക്കും. ധനം, കൂടുതൽ ധനം, ഇതുമാത്രമായിരിക്കും അവൻെറ ജീവിതത്തിലെ ഏക ലക്ഷ്യം. ദേശീയാവശ്യത്തെ മുൻനിത്തി കൂടുതൽ സാധനങ്ങരം ഉത്പാദിപ്പിക്കുവാനൊ, മററു് ഏതെങ്കിലുംതരത്തിലുള്ളദേശസേവനത്തിനൊഅല്ല, തങ്ങരംക്കും തങ്ങളുടെ കുടുംബങ്ങരംക്കും വൈകാരികസംതൃപ്തിക്കു് ആവശ്യമായ സാധനങ്ങരം ലഭിക്കുവാൻവേണ്ടിമാത്രമാണു് ഈ ധനം

അവർ ആഗ്രഹിക്കുന്നതു്. അത്തരത്തിലുള്ളവർ –ശാസ്ത്രീയഗവേഷണങ്ങളിൽ ഏർപ്പെട്ടിട്ടുള്ള വരൊ, വ്യാവസായികരംഗങ്ങളിൽ പ്രവർത്തിക്കുന്നവരൊ, ഭരണാധികാരികളൊ, അല്ലെങ്കിൽ മററു് ഔദ്യോഗിക ചുമതലകൾ വഹിക്കുന്നവരൊ, ആരുമായിക്കൊള്ളട്ടെ,– മനുഷ്യൻെറ പൊതുനന്മയ്ക്കു് ഒരു വിഘാതമായിരിക്കുവാനേ തരമുള്ളു. കഷ്ടം! സ്വാതന്ത്ര്യലബ്ധിമുതൽ ഇന്നുവരെയായി നമ്മൾ ഇത്തരത്തിലുള്ള ഒരു വിഭാഗം ജനതയെ – അതും വലിയൊരു വിഭാഗത്തെത്തന്നെ – യാണു് വാർത്തെടുത്തതു്; 'ബുദ്ധിശക്തി'യെക്കാൾ കൂടുതൽ ബുദ്ധിസാമർത്ഥ്യമുള്ള ഒരു ജനതയെ–മനുഷ്യൻെറ ആത്മീയവളർച്ചയുടെ ആദ്യത്തെ പടിയായ വ്യക്തിത്വത്തിൽനിന്നും വ്യക്തിവൈഭവത്തിലേയ്ക്കുള്ള വളർച്ച കൈവരാത്ത ഒരു ജനതയെ !

## ആത്മീയോന്നതി എന്ന നിലയിൽ വ്യക്തിവൈഭവവികസനം

ഒരു വ്യക്തി വ്യക്തിവൈഭവം നേടുന്നതു് ബോധപൂർവ്വമുള്ള സാമുദായികവിലയനംകൊണ്ടു മാത്രമാണു്. ആ രീതിയിലുള്ള വളർച്ച ഒരുവൻെറ കായികവും മാനസികവും ബുദ്ധിപരവുമായ വളർച്ചയേക്കാൾ ആത്മീയമായ വളർച്ചയുടെ സൂചനയായി കണക്കാക്കാവുന്നതാണു്. ഈ ആദ്ധ്യാത്മികവളർച്ചയാണു് മനുഷ്യനെ ഒരു ഉത്തമ പൗരനാക്കി രൂപാന്തരപ്പെടുത്തുന്നതു്, അവനെ ഒരു സ്വതന്ത്രസമുദായത്തിലെ സ്വതന്ത്രനും ഉത്തരവാദിത്വബോധമുള്ളവനും ആയ ഒരു അംഗമാക്കിത്തീർക്കുന്നതു്. ഈ വളർച്ചയുടെ ഉപോൽപ്പന്നങ്ങളായി കൂടുതൽ കാര്യക്ഷമത, സഹകരണഭാവത്തോടെ പ്രവർത്തിക്കുവാനുള്ള കഴിവു്, സേവനവ്യഗ്രത എന്നിവയുണ്ടാകുന്നു. ഇന്നു് നമ്മുടെ ആദ്ധ്യാത്മികസമ്പന്നതയിൽ മികച്ചുനില്ക്കുന്ന ഇത്തരം ആയിരമായിരം വ്യക്തികളെ വാർത്തെടുക്കുവാനുള്ള മാർഗ്ഗമാണു് ആരായേണ്ടതു്. അവർ, മനുഷ്യർ എന്നനിലയിൽ തങ്ങളുടെ അന്തസ്സും, വിലയും, മഹത്ത്വവും മനസ്സിലാക്കുന്നതോടൊപ്പം തങ്ങളുടെ സഹജീവികൾക്കും അത്തരം ഗുണങ്ങൾ നേടിയെടുക്കുവാൻ രാഷ്ട്രത്തിന്നു് സഹായകരമായി നിലകൊള്ളുകയും വേണം. വിശാലവീക്ഷണത്തോടും മുൻകരുതലോടും കൂടിയാണു് രാഷ്ട്രപുനർനിർമ്മാണത്തിന്നു നാം പുറപ്പെടുന്നതെങ്കിൽ, നമ്മുടെ മുമ്പിലുള്ള പ്രഥമവും പ്രധാനവുമായ കർത്തവ്യം ഇതായിരിക്കണം.

## ശാസ്ത്രവും ആദ്ധ്യാത്മികതയും തമ്മിലുള്ള ബന്ധം

ഇവിടെയാണു് ഭൗതികശാസ്ത്രങ്ങൾക്കു് തങ്ങളുടെ പരിമിതികളെക്കുറിച്ചു് ബോധമുളവാകുന്നതും, ആദ്ധ്യാത്മികശാസ്ത്രത്തിൻെറ സഹായം തേടുവാൻ നിർബദ്ധമാകുന്നതും. പാശ്ചാത്യരാജ്യങ്ങളിൽ അവ തമ്മിലുള്ള പരസ്പരസംഘർഷം എന്തുതന്നെയായാലും, നമ്മുടെ ആർഷപാരമ്പര്യവും തത്ത്വശാസ്ത്രവും, വേദാന്തവും അവയെ തുല്യനിലയിലുള്ളവയും പരസ്പര പൂരകങ്ങളുമായിട്ടാണു് കരുതുന്നതു്.

ഇന്നു് നമ്മൾ ജനസംഖ്യാവർദ്ധനവിനെ നിയന്ത്രിച്ചു് അതിൻെറ ഗുണത്തെ വർദ്ധിപ്പിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുകയാണല്ലൊ. മനുഷ്യദശയുടെ പരിണാമഘട്ടത്തിൽ പുരോഗതിയുടെ മാനദണ്ഡമായി കണക്കാക്കുന്നതു് എണ്ണമല്ല, ഗുണമാണു് എന്നു് വേദാന്തവും ആധുനിക ജൈവശാസ്ത്രവും നമുക്കു് ഉറപ്പു തരുന്നുണ്ടു്. സാമ്പത്തികാഭിവൃദ്ധി തൊണ്ടുമാത്രം നാം ഉദ്ദേശിക്കുന്ന സമ്പന്നത കൈവരുന്നില്ല എന്ന വേദനാജനകമായ സത്യം പാശ്ചാത്യലോകം ഇന്നു് മനസ്സിലാക്കിക്കൊണ്ടിരിക്കുകയാണു്. എന്നാൽ ഈ വസ്തുത നാം എന്നോ മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു. മറെറാരു കാര്യം ഇന്നു് കൂടുതൽ വ്യക്തമായിക്കൊണ്ടിരിക്കുന്നതെന്തെന്നാൽ വികാരജീവിയായ മനുഷ്യൻെറ ഇന്ദ്രിയാസക്തിയെ വർദ്ധിപ്പിക്കുന്ന ഈ സമ്പന്നതയെ, കൂടുതൽ മഹത്തരമായ ഒരു ലക്ഷ്യത്തെ, അതായതു്, മനുഷ്യൻെറ പരിപൂർണ്ണതയെ പ്രാപിക്കുവാനുള്ള മാർഗ്ഗമായി കണക്കാക്കാതെ, ഒരു ലക്ഷ്യമായി കണക്കാക്കുകയാണെങ്കിൽ, അപൂർണ്ണതയും ആശാഭംഗവും മനോവ്യഥയും മാത്രമായിരിക്കും ഫലം.

## ഈ രണ്ടു ശാസ്ത്രങ്ങളുടേയും വിഭവങ്ങൾ സഞ്ചയിക്കേണ്ടതിൻെറ ആവശ്യകത

ആധുനിക പാശ്ചാത്യസംസ്കാരത്തിൽ ഒരു മനുഷ്യന്നു സംഭവിക്കുന്ന ദുരന്തം ഇതാണു്.

സ്വാതന്ത്ര്യപ്രാപ്തിക്കുശേഷമുള്ള ഈ ചുരുങ്ങിയ കാലഘട്ടത്തിൽ നമ്മുടെ നാട്ടിലെ ബുദ്ധി ജീവികൾക്ക് നേരിട്ടുകൊണ്ടിരിക്കുന്ന ദുരന്തവും ഇതുതന്നെയാണ്. ഇതിന്റെ ഫലമായി ഭാരതീയവ്യക്തിത്വം വികൃതമായിത്തീരുന്നു. അവർ വെറും ദോഷൈകദൃക്കുകളായി മാറുന്നു. സാമുദായികമായി നാനാവിധത്തിലുള്ള അഴിമതികളിൽ ഏർപ്പെടുന്നു. നമ്മുടെ ദേശീയോദ്ദേശംതന്നെ വിഫലമായിത്തീരുന്നു. നമ്മുടെ പുതിയ ജനാധിപത്യരാഷ്ട്രത്തെ ശക്തിപ്പെടുത്തുന്നതും മനുഷ്യനെ പൂർണ്ണതയിലേയ്ക്കെത്തിക്കുന്നതുമായ സാമ്രാജ്ഗികമൂല്യങ്ങളും ആത്മീയമൂല്യങ്ങളും നിർമ്മാർജ്ജനം ചെയ്യപ്പെടുന്നു. ഇന്നു നാം അഭിമുഖീകരിക്കുന്ന ഏററവും ഗൌരവമേറിയ ഒരു പ്രശ്നമാണിതു്. ഈ പ്രശ്നങ്ങൾ പരിഹരിക്കുവാൻ മനുഷ്യന്റെ അഗാധമായ തത്ത്വജ്ഞാനത്തിൽനിന്നു ലഭിക്കുന്ന നിർദ്ദേശമാണ് ആവശ്യം. മനുഷ്യന്നു് ആത്മീയവളർച്ചയിൽ നിന്നു് കരഗതമായിട്ടുള്ള പ്രവർത്തനനൈപുണ്യമാണ് ആവശ്യം, അല്ലാതെ മനുഷ്യനെപ്പററിയുള്ള കാലികമായ കാഴ്ചപ്പാടിൽനിന്നു് ലഭിക്കുന്ന ഭൌതികപരിജ്ഞാനമല്ല.

### ആദ്ധ്യാത്മികശാസ്ത്രം — ശുദ്ധവും പ്രായോഗികവും

ഭൌതികശാസ്ത്രങ്ങൾക്കു രണ്ടു വിഭാഗങ്ങൾ ഉള്ളതുപോലെ ആദ്ധ്യാത്മികശാസ്ത്രത്തിന്നും രണ്ടു വിഭാഗങ്ങൾ ഉണ്ടു്: ശുദ്ധം, പ്രായോഗികം. ആദ്ധ്യാത്മികശാസ്ത്രത്തിൽ ശുദ്ധം എന്നതുകൊണ്ടു് വിവക്ഷിക്കുന്നതു്, മനുഷ്യനിൽ അന്തർലീനമായിട്ടുള്ള ദിവ്യത്വം എന്ന പരമസത്യത്തെ കേന്ദ്രമാക്കി ഉപനിഷത്തുകളിൽ പറയുന്ന പരമജ്ഞാനികൾക്കുള്ള തേജോദീപ്തമായ അവലോകനശക്തിയാണ്. അതുപോലെതന്നെ പ്രായോഗികം എന്നതുകൊണ്ടു വിവക്ഷിക്കുന്നതു്, ഈ സത്യത്തെ ഗ്രഹിക്കുന്നതിന്നും വ്യക്തിപരവും സാമുദായികവുമായ രംഗങ്ങളിൽ ഒരുവന്റെ ജീവിതരീതിയേയും പ്രവൃത്തിയേയും നിയന്ത്രിക്കുന്നതിന്നു് അവന്നു് ആവശ്യമായ ആത്മീയവികാസം സിദ്ധിക്കുന്നതിന്നു് ഈ ജ്ഞാനത്തെ എങ്ങനെ ഉപയോഗപ്പെടുത്താം എന്നു മനസ്സിലാക്കുന്നതിന്നും ഉള്ള നൈപുണ്യത്തെയാണ്. ആദ്ധ്യാത്മികശാസ്ത്രത്തിന്റെ ഈ കാഴ്ചപ്പാടു് എല്ലാ ഭൌതികശാസ്ത്രത്തേയും സാമുദായികശാസ്ത്രത്തേയും ഗ്രഹിക്കുന്നതും ഉൾക്കൊള്ളുന്നതും അത്രെ. നമ്മുടെ പാരമ്പര്യം ആദ്ധ്യാത്മിക ശാസ്ത്രത്തിന്റെ ആദ്യദശയെ പരിപൂർണ്ണതയിലേയ്ക്ക് വളർത്തിക്കൊണ്ടുവരുമ്പോൾ, ആത്മസാക്ഷാത്കാരത്തിന്നു് ഒററപ്പെട്ട ചില ഉദാഹരണങ്ങൾ സൃഷ്ടിക്കുമ്പോൾ അതേ ശാസ്ത്രത്തിന്റെതന്നെ രണ്ടാമത്തെ ദശയായ പ്രായോഗികതലത്തിന്റെ അല്ലെങ്കിൽ അദ്ധ്യാത്മവിദ്യയുടെ, സാമുദായികവും, രാഷ്ട്രീയവുമായ അന്തർധ്വനിയെ വികസിപ്പിക്കുന്നതിൽ പരാജയപ്പെടുകയാണ് ഉണ്ടായിട്ടുള്ളതു്, ഭഗവദ്ഗീതയിലും വിവേകാനന്ദസ്വാമികളുടെ ഉപദേശങ്ങളിലുമൊഴികെ.

### ഭാരതത്തെ സംബന്ധിച്ചിടത്തോളം പ്രായോഗികമായ ആദ്ധ്യാത്മികതയ്ക്കുള്ള പ്രാധാന്യം.

ഒരുവന്റെ സ്വഭാവത്തേയും, കാര്യക്ഷമതയേയും രൂപപ്പെടുത്തുവാൻ കഴിവുള്ള ആദ്ധ്യാത്മികതയുടെ പ്രായോഗികവശത്തോടു കാണിക്കുന്ന അവഗണനയാണ് ഇന്നു നമ്മുടെ സമുദായത്തിന്നുള്ള ഏററവും വലിയ വൈകല്യം. ശതാബ്ദങ്ങളായുള്ള അതിന്റെ നിശ്ചലതയ്ക്കും അസമത്വങ്ങൾക്കും അന്യായങ്ങൾക്കും നിദാനമായിട്ടുള്ളതും ഇതുതന്നെയാണ്. നമ്മുടെ ദേശീയാരോഗ്യം യഥാൎത്ഥത്തിൽ എന്തിനെ ആസ്പദമാക്കിയാണ് നിലകൊള്ളുന്നതു് ? നമ്മുടെ ദേശീയവ്യാധിക്കു് കാരണമെന്തു് ? ഈ രണ്ടു കാര്യങ്ങളും നാം അറിഞ്ഞിരിക്കേണ്ടതു് ഒരു ആവശ്യം മാത്രമാണ്. പാശ്ചാത്യരാഷ്ട്രങ്ങൾ പലപ്പോഴും അന്തരാത്മാവിനെ തേടി തിരിയുന്ന ആരോഗ്യകരമായ ഒരു സാമുദായിക സംവിധാനം എന്ന നിലയിലാണ് അവരുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതു്. ഒരു മനഃശാസ്ത്രപണ്ഡിതനായ Jungന്റെ ഒരു പുസ്തകത്തിന്നു് അദ്ദേഹം കൊടുത്തിട്ടുള്ള പേർതന്നെ ''ആത്മാവിനെ ആരായുന്ന ആധുനികമനുഷ്യൻ'' എന്നാണ്. എന്നാൽ, മറിച്ചു്, ഇവിടെ

നമ്മുടെ അനശ്വരമായ ആത്മാവ് ആരോഗ്യകരമായ ഒരു സംവിധാനത്തെ അന്വേഷിച്ചുകൊണ്ടിരിക്കുകയാണ്. ആത്മാവിനെ തേടിപ്പിടിക്കുന്നതിനേക്കാൾ എന്തുകൊണ്ടും എളുപ്പമാണല്ലൊ ആരോഗ്യമുള്ള ഒരു ശരീരത്തെ തേടിപ്പിടിക്കുക. അതുകൊണ്ട് നാം പ്രായോഗികനൈപുണ്യവും സേവനമനോഭാവവും അർപ്പണബുദ്ധിയും വളർത്തിക്കൊണ്ടുവരികയാണെങ്കിൽ നമ്മുടെ പ്രശ്നം നിഷ്പ്രയാസം പരിഹരിക്കപ്പെടാവുന്നതാണ്. നമ്മുടെ പഞ്ചവത്സരപദ്ധതികൾ, ശാസ്ത്രീയസാങ്കേതികവിഷയങ്ങൾ ഉൾക്കൊള്ളുന്ന രീതി, വിപുലമായ വിദ്യാഭ്യാസപ്രവർത്തനങ്ങൾ, രാഷ്ട്രീയസാമുദായികപ്രവർത്തനങ്ങൾ, എല്ലാം, എല്ലാംതന്നെ ഒരേയൊരു ഉദ്ദേശത്തെ മുൻനിർത്തി ആസൂത്രണം ചെയ്യപ്പെട്ടിട്ടുള്ളവയാണ്. നമ്മുടെ രാഷ്ട്രത്തിൻെറ ഉത്തരോത്തരമായുള്ള ഉന്നമനം, അന്യാശ്രയമില്ലാതെ രാഷ്ട്രീയമോ സാമുദായികമോ ആയ അസമത്വങ്ങൾ ഇല്ലാതെ പൊതുജനനന്മയെ ലക്ഷ്യമാക്കിക്കൊണ്ടുള്ള ഉന്നമനം ആണ് ഏവരുടേയും ഉന്നം. സ്വാതന്ത്ര്യബോധത്തോടും ഉത്തരവാദിത്വബോധത്തോടുംകൂടിയാണ് നാം ഇതു നേടുവാൻ ശ്രമിക്കുന്നത്. ആദർശങ്ങൾക്കനുസരിച്ച് നമ്മുടെ നാട് എന്നു വളരുന്നുവോ അന്ന് ഭാരതാംബയുടെ പരിപാവനവും അനശ്വരവുമായ ആത്മാവ്, കഴിഞ്ഞകാലങ്ങളിൽ ജാതിസമ്പ്രദായം, അസ്വാതന്ത്ര്യം, അന്യായം, അസമത്വം എന്നീ ദുഷ്പ്രവണതകളെക്കൊണ്ട് വീർപ്പുമുട്ടിയിരുന്ന ആത്മാവ്, ലോകക്ഷേമ തൻെറ നാട്ടുകാർക്കുപോലുമോ നന്മ ചെയ്യുവാൻ സാധിക്കാതെ തിങ്ങിവിങ്ങിക്കൊണ്ടിരുന്ന ആത്മാവ് ഭാരതത്തിലും ലോകത്തിലെമ്പാടുമുള്ള ഇന്നത്തെ മനുഷ്യരുടെ ആശാദീപമായി പരിലസിക്കും; രാജകീയ പ്രഭാവത്തോടും മഹത്വത്തോടുംകൂടിത്തന്നെ പരിലസിക്കും. അജ്ഞാനാന്ധകാരത്തിലും നിരാശയുടെ അഗാധഗർത്തത്തിലും കിടന്ന് ഉഴലുന്ന മാനവസമുദായത്തിൻെറ മേൽ പ്രകാശത്തിൻേറയും സമാധാനത്തിൻേറയും സംതൃപ്തിയുടേയും കിരണങ്ങൾ പൊഴിയും. ഭാരതജനതയെ പൂർണ്ണതയിലേയ്ക്കു നയിക്കുവാൻ നമ്മൾ ഇന്നു രണ്ടു ശക്തിസംഭരണമാർഗ്ഗങ്ങൾ സ്വീകരിക്കണം. ഒന്ന്, ഭൗതികശാസ്ത്രങ്ങളിലൂടേയും സാങ്കേതികവിദ്യയിൽക്കൂടേയും ലഭിക്കുവാൻ സാദ്ധ്യതയുള്ള പ്രകൃതിശക്തിസംഭരണം. രണ്ട്, ആദ്ധ്യാത്മികശാസ്ത്രത്തിലുള്ള പരിജ്ഞാനംകൊണ്ട് മനുഷ്യൻെറ സ്വഭാവത്തേയും വ്യക്തിത്വത്തേയും രൂപപ്പെടുത്തിയെടുക്കുന്ന മാനവശക്തിസംഭരണം.

ഇപ്പോൾ നമ്മുടെ പ്രധാനമന്ത്രി ഉദ്ഘാടനം ചെയ്യുന്ന ഈ രണ്ടു ഗ്രന്ഥങ്ങൾ ആദ്ധ്യാത്മികശാസ്ത്രത്തിൻെറ, അല്ലെങ്കിൽ ആദ്ധ്യാത്മികവിദ്യയുടെ രണ്ടു വിഭാഗങ്ങളേയും പററി പ്രതിപാദിക്കുന്നവയാണ്. "The Message of the Upanishads" എന്ന ഗ്രന്ഥം ശുദ്ധശാസ്ത്രത്തെ സംബന്ധിച്ചുള്ളതും "Eternal Values for a Changing Society" എന്നതു പ്രായോഗികശാസ്ത്രത്തെ സംബന്ധിച്ചുള്ളതുമാണ്. ഇന്ന് ഭാരതീയർ പ്രായോഗികശാസ്ത്രത്തിലും പാശ്ചാത്യർ ശുദ്ധശാസ്ത്രത്തിലും ആകൃഷ്ടരാകേണ്ടതായിട്ടാണിരിക്കുന്നതു്. നാം ഭാരതത്തിൽ നമ്മുടെ അനശ്വരമായ ആത്മാവിന്നു പററിയ അരോഗദൃഢമായ ഒരു രൂപം വാർത്തെടുക്കുന്നതിലും പാശ്ചാത്യർ അവരുടെ ആരോഗ്യമുള്ള രൂപത്തിന്നു പററിയ ഒരു ആത്മാവിനെ കണ്ടെത്തുന്നതിലും വിജയിക്കുമ്പോൾ ദേശീയഭിന്നതകളൊ പാശ്ചാത്യ-പൌരസ്ത്യഭിന്നതകളൊ ഇല്ലാതെ ഇന്ന് വളർന്നുവരുന്ന മാനുഷികഭാവം കൂടുതൽ ശക്തിമത്തായിത്തീരും. അതോടെ അന്താരാഷ്ട്രീയനിലയിൽ മാനുഷികസംയോജനം സാദ്ധ്യമായിത്തീരുകയും ചെയ്യും. ഈ രണ്ടു ഗ്രന്ഥങ്ങളിൽ ദേശീയതലത്തിലും അന്തർദേശീയതലത്തിലും ഉള്ള മാനുഷികപ്രശ്നങ്ങളെപ്പററി നിരൂപണം ചെയ്യുന്നതിന്നും പുരാതനമതശാസ്ത്രത്തിൻെറയും ആധുനിക പ്രകൃതിശാസ്ത്രങ്ങളുടേയും പ്രകാശത്തിൽ അവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതിന്നും ശ്രമിച്ചിട്ടുണ്ട്.

**വിവർത്തകൻ: വി. കെ. നായർ.**

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ശുദ്ധം പരം ബ്രഹ്മ കൃതേഽപി യത്നേ
കാ നാമ മായേതി ന വേത്തുമീഷ്ടേ
വിഷ്വഗ്വിചിന്വന്നപി ചിത്രഭാനുർ-
ദ്രഷ്ടും ന ശക്നോതി തമസ്സമൂഹം. 52

ശുദ്ധപരബ്രഹ്മത്തിനു് എത്ര പണിപ്പെട്ടാലും മായ എന്നതെന്തൊരു വസ്തുവാണെന്ന മനസ്സിലാക്കാൻ പററില്ല. ആദിത്യനു ചുററും തിരഞ്ഞു നടന്നാലും അന്ധകാരക്കൂട്ടത്തെ കണ്ടെത്താൻ കഴിയില്ല.

ശുദ്ധേ പരബ്രഹ്മണി നാസ്ത്യവിദ്യാ
വേവിദ്യതേ സാ തു തദീയശക്ത്യാം
വർത്തി താരാരമണേ കളങ്കോ
നാസ്തേ സ തു പ്രത്യുത ചന്ദ്രികായാം. 53

കേവലം പരബ്രഹ്മത്തിൽ അവിദ്യയില്ല; തച്ഛക്തിയിലാണു് അതുള്ളതു്. നേരെമറിച്ച്, ചന്ദ്രനിൽ കളങ്കമുണ്ടു്; ചന്ദ്രികയിലാകട്ടെ അതില്ലതാനും. (വേവിദ്യതേ=വിദ്യതേ എന്നതിന്റെ യങ്ങ്)

കൃത്സ്നം ച കർമ്മ പ്രകൃതിഃ കരോതി
സർവ്വാണി ഭുങ്ക്തേ പുരുഷഃ ഫലാനി
ഭേരീ പ്രഹാരാനുരരീകരോതി
വിത്തം പുനർവ്വിന്ദതി പാണിവാദഃ. 54

പ്രകൃതിയാണു പ്രവൃത്തി മുഴുവൻ ചെയ്യുന്നതു്: പുരുഷനാണു ഫലങ്ങളെല്ലാമനുഭവിയ്ക്കുന്നതു്. തല്ലു കൊള്ളാൻ ചെണ്ട; പണം വാങ്ങാൻ മാരാർ.

ആകാരശൂന്യം വിഗതാവസാനം
സൌഖ്യാത്മകം ബ്രഹ്മ ചകാസ്തി നീലം
നീലം ദൃഗാസേചനകം ച ശശ്വ-
ദാഭാത്യനന്തം ഗതരൂപമഭ്രം. 55

നിരാകാരവും അനന്തവും ആനന്ദമയവുമായ ബ്രഹ്മം നീലനിറത്തിലാണു പ്രകാശിയ്ക്കുക. അനന്തവും നീരൂപവുമായ ആകാശം എപ്പോഴും കണ്ണിനെ കളിപ്പിച്ചുകൊണ്ടു നീലവർണ്ണത്തിലാണല്ലോ മിന്നുന്നതു്.

വൃക്ഷഃ പയോദഃ പരമേശ്വരശ്ച
പൂർണ്ണാ ഭവിഷ്യന്തി യദാ രസേന
സദ്യസ്തദാ ബാഢമിമേ ത്രയസ്സ്യുഃ
സ്നിഗ്ദ്ധാശ്ച നീലാശ്ച സുശീതളാശ്ച. 56

വൃക്ഷവും മേഘവും ഈശ്വരനും എപ്പോഴാണോ രസംകൊണ്ടു നിറഞ്ഞുവശാവുന്നതു്, അപ്പോഴ് ഈ വസ്തുക്കൾ മൂന്നും പെട്ടെന്നു നല്ലവണ്ണം സ്നിഗ്ദ്ധങ്ങളും ശീതളങ്ങളുമായിത്തീരുന്നു.

രക്തഃ പിശങ്ഗോ ധവളസ്സുനീലഃ
കാളീ ശിവശ്ശൌരിരുമാ ഗണേശഃ
സാങ്ഗോ നിരങ്ഗസ്സകലസ്വരൂപഃ
സ്യാദീശ്വരോഽസൌ കൃകലാസധർമ്മാ. 57

രക്തനും പീതനും ധവളനും നീലനും കാളിയും ശിവനും കൃഷ്ണനും പാർവ്വതിയും ഗണപതിയും സാകാരനും നിരാകാരനും സകലസ്വരൂപനുമായ ഈശ്വരൻ ഓന്തിന്റെ മട്ടുകാരനാകുന്നു.

സാർവ്വത്രികസ്സൻ ന കുതോഽപി ദൃശ്യഃ
കുർവ്വൻ സമസ്തം ന കരോതി കിഞ്ചിത്
അശ്നന്നശേഷം ന ച കിഞ്ചനാത്തി
ദുർബോധലീലോ ഭഗവാൻ പരാത്മാ. 58

എങ്ങുമുണ്ടായിട്ടും ഒരിടത്തും കാണില്ല; എല്ലാം ചെയ്താലും യാതൊന്നും ചെയ്യുന്നില്ല; സർവ്വവുമനുഭവിക്കുന്നുണ്ടെങ്കിലും ഒന്നുമനുഭവിക്കുന്നില്ല. പരമാത്മാവായ ഭഗവാന്റെ ലീല മനസ്സിലാക്കാൻ പ്രയാസം.

കൃത്സ്നം ജഗത് പശ്യതി സർവ്വസാക്ഷീ
നൈകോഽപി ജന്തുസ്തു സമീക്ഷതേ തം
നാനാജനാൻ ദ്രഷ്ടുമലം കുലസ്ത്രീ
കസ്താം തു നിർവ്വർണ്ണയിതും പ്രഭുസ്സ്യാത്? 59

സർവ്വസാക്ഷി ലോകത്തെ മുഴുവൻ കാണുന്നു; ഒരൊററ പ്രാണിയും അവിടുത്തെയാകട്ടെ കാണുന്നില്ല. കുലസ്ത്രീയ്ക്കു പലരെയും അങ്ങോട്ടു കാണാൻ പററും; എന്നാൽ ആക്കു് അവളെ ഇങ്ങോട്ടു ദർശിയ്ക്കാൻ കഴിയും?

ഈശസ്യ മായാ ഖലു ജീവമേവ
നാത്മാനമാക്രാമതി സർവ്വഥാപി
ക്ഷ്വേളഃ പരാനേവ ജനാൻ ഹിനസ്തി
നാത്മാനമാശീവിഷപുങ്ഗവസ്യ. 60

ഈശ്വരന്റെ മായ ജീവനെ മാത്രമേ ബാധിയ്ക്കു, അവനവനെ ഒരു വിധത്തിലുമാക്രമിയ്ക്കില്ല. സർപ്പശ്രേഷ്ഠന്റെ വിഷം മററവരെ മാത്രമേ കൊല്ലൂ, തന്നെ കൊല്ലുകയില്ല.

കാത്യായനീം സർവ്വചരാചരാണാം
സ്സ്വിദ്ധാം സവിത്രീം ശ്രുതയോ വദന്തി
താരാധിനാഥം സകലേഽപി ബാലാഃ
സ്വം സ്വം പ്രിയം മാതുലമാഹ്വയന്തേ. 61

കാത്യായനി സകല ചരാചരങ്ങളുടെയും പ്രിയ ജനനിയാണെന്നു ശ്രുതികൾ ഘോഷിക്കുന്നു. അമ്പിളിയെ എല്ലാ കിടാങ്ങളും താന്താങ്ങളുടെ പ്രിയപ്പെട്ട അമ്മാമാ എന്നു വിളിക്കുന്നു.

ധ്യാനായ കോ വാ പിഹിതാക്ഷിയുഗ്മഃ
കൃഷ്ണസ്യ സാക്ഷാന്നികടേ നിഷീദേത് ?
പ്രദ്യോതനേ വ്യോമ്നി വിരാജമാനേ
കോ ജന്തുരന്വേഷയതേ പ്രദീപം ? 62

കണ്ണന്റെ സാക്ഷാൽ സന്നിധിയിൽ ധ്യാനിക്കാൻ കണ്ണടച്ചുകൊണ്ട് ആർ കുത്തിയിരിക്കും ? ആകാശത്തിൽ ആദിത്യൻ പ്രകാശിച്ചുകൊണ്ടിരിക്കുമ്പോൾ ഏതു പ്രാണിയാണ് വിളക്കാരാഞ്ഞു നടക്കുക ?

ക്ഷീയേത ചന്ദ്രശ്ശമിതാ ഹുതാശോ
മ്ലായേദ്ദിനേശോഽസ്തമിയാദുഡുശ്ച
വാതാലയേശസ്യ തു മന്ദഹാസോ
നിർവ്വാണമായാസ്യതി ന ക്വചിച്ച. 63

പനിമതി മെലിഞ്ഞേക്കാം, അഗ്നി പൊലിഞ്ഞേക്കാം, കതിരവൻ മങ്ങിയേക്കാം, നക്ഷത്രം തുലഞ്ഞേക്കാം; എന്നാൽ ഗുരുവായൂരപ്പന്റെ മന്ദഹാസം ഒരു കാലത്തും മാഞ്ഞുപോകുന്നതല്ല.

ഓങ്കാരമന്ത്രേ നിഗമാഗമാദ്യാ
നിശ്ശേഷശബ്ദാ അപി സംഗൃഹീതാഃ
പ്രായേണ മാധ്വ്യാം നനു സംഭൃതാസ്സ്യു-
രുച്ചാവചാഃ പുഷ്പരസാസ്സുമസ്ഥാഃ. 64

ഓങ്കാരമന്ത്രത്തിൽ നിഗമം ആഗമം മുതലായ സകല ശബ്ദങ്ങളുമടങ്ങീട്ടുണ്ട്. തേനിൽ പ്രായേണ പലതരത്തിലുള്ള പുഷ്പരസങ്ങളെല്ലാം ശേഖരിച്ചിരിക്കുമല്ലോ.

ഗൃണന്നബോധാദവബോധതോ വാ
നരോ ഹരേർനാമ വിമുക്തിമേതി;
സ്വയം പതൻ വാ പരപാതിതോ വാ
ജലേ പ്രയാത്യാർദ്രദശാം മനുഷ്യഃ. 65

നരൻ, ഹരിനാമത്തെ ബോധത്തോടെയോ ബോധമില്ലാതെയോ എങ്ങനെ ജപിച്ചാലും, മുക്തനായിത്തീരും. മനുഷ്യൻ, വെള്ളത്തിൽ താന്താൻ എടുത്തു ചാടിയാലും മററവൻ ഉന്തിത്തള്ളിയിട്ടാലും, രണ്ടായാലും മേലെല്ലാം നനഞ്ഞീറനാവും.

ധർമ്മോഽസ്തി ലോകേ സ ന കോഽപി, യസ്തു
നാന്തഃ പതേദ്വ്യാപകഹിന്ദുധർമ്മേ
അസ്ത്യംഘ്രിമുദ്രാ ഭുവി സാ ന കാപി
യാ ലീയതേ ന ദ്വിപപാദചിഹ്നേ. 66

വ്യാപകമായ ഹിന്ദുമതത്തിന്റെ ഉള്ളിലൊതുങ്ങാത്ത ഒരു മതവും ലോകത്തിലില്ല. ആനയുടെ കാലടിപ്പാടിന്റെ അകത്തു കൊള്ളാത്ത ഒരു കാലടിപ്പാടും മന്നിലില്ല.

---

# ലക്ഷ്യവും മാർഗ്ഗങ്ങളും

**ശക്രാനന്ദസ്വാമി**

സത്യദർശനമാണ് മനുഷ്യന്റെ ജീവിതലക്ഷ്യം. മിഥ്യാദർശനം സത്യദർശനത്തെക്കാൾ സുഗമമാണ്. കാരണം സത്യവസ്തു സ്വന്തം സൂക്ഷ്മസ്വരൂപത്തിൽ ഈ ദൃശ്യപ്രപഞ്ചപ്രതിഭാസങ്ങളുടെയെല്ലാം അന്തർഭാഗത്തിൽ അങ്ങ് ആഴത്തിൽ ഒളിച്ചിരുന്നുകൊണ്ട് ഉപരിപ്ലവമായ മിഥ്യാദർശനം നൽകി നമ്മെ ഭ്രമിപ്പിക്കുകയാണ്. ഇന്ദ്രിയങ്ങൾക്ക് ഗ്രാഹ്യമായ ദൃഷ്ടനഷ്ടമായ ഈ ദൃശ്യങ്ങളെല്ലാം മിഥ്യയാണ്. സത്യമാകട്ടെ ആഴത്തിൽ ചുഴ്ന്ന് ഇറങ്ങുന്നവർക്കുമാത്രം ദർശനമരുളുന്നു. അതാണ് നമ്മുടെ ശാസ്ത്രം ഉദ്ഘോഷിക്കുന്നത്, ''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ'' എന്ന്. അത്യന്തം ഏകാഗ്രമായ ബുദ്ധി കൊണ്ട് ചുഴിഞ്ഞ് അന്വേഷിക്കുന്ന ഒരാൾക്കു മാത്രമേ സത്യദർശനം ലഭിക്കു, ജീവിതലക്ഷ്യം നേടുവാൻ കഴിയൂ. അങ്ങനെ മനുഷ്യനെ ജീവിതലക്ഷ്യത്തിലേയ്ക്ക് കൈപിടിച്ച് അടിപതറാതെ നയിക്കുന്ന ഒരു ശാസ്ത്രമുണ്ട്, അതാണ് അധ്യാത്മശാസ്ത്രം.

ഇതിനെ മതമെന്ന പദംകൊണ്ടു് നാം സാധാരണ വ്യവഹരിക്കുന്നു. അധ്യാത്മശാസ്ത്രം എന്ന ആശയത്തെ വ്യഞ്ജിപ്പിക്കുവാൻ ആ പദം തുലോം അപര്യാപ്തമാണ്. മതമെന്നാൽ മനനം ചെയ്തു് നിർണ്ണയിക്കപ്പെട്ട ജ്ഞാനം എന്നാണ് അർത്ഥം. ആ ജ്ഞാനം അഥവാ സത്യദർശനം നേടുന്നതിനു് സഹായിക്കുന്ന ഉപായങ്ങൾ ഉൾക്കൊള്ളുന്ന ശാസ്ത്രം എന്ന നിലയ്ക്കാണ് അധ്യാത്മദർശനത്തെ മതമെന്ന പദംകൊണ്ടു് വ്യവഹരിക്കുന്നതു്. അതിരിക്കട്ടെ; മുഖ്യമായ കാര്യം നമുക്കു് ഒരു ജീവിത ലക്ഷ്യമുണ്ടെന്നുള്ളതും, ആ ലക്ഷ്യത്തെ പ്രാപിക്കുന്നതിനു് നമ്മെ സമർത്ഥരാക്കുന്ന ഒരു ജീവിതദർശനം ഉണ്ടു് എന്നുള്ളതുമാണ്.

നാം സാധാരണ കേട്ടുവരുന്നു, കുറെ ഏറെ കാലമായിട്ടു്, നമുക്കു്—ഭാരതജനതയ്ക്കു്—ശാസ്ത്രമെന്ന ഒന്നു് ഇല്ലേ ഇല്ല; എല്ലാം നമുക്കു് പരദേശത്തുനിന്നു് പഠിക്കേണ്ടിയിരിക്കുന്നു എന്നു്. എന്താണ് ഈ പറച്ചിലിന്റെ പൊരുൾ? ഇക്കൂട്ടർ ശാസ്ത്രം എന്നതിനെക്കൊണ്ടു് അർത്ഥമാക്കുന്നതു് അതു് ഈ ദൃശ്യവസ്തുക്കളെ ഉപഭോഗയോഗ്യമാക്കുന്നതിനു് നമ്മെ സമർത്ഥരാക്കുന്നു എന്നാണ്. അതെ അതു് ഒരു ശാസ്ത്രം തന്നെ. പക്ഷെ അതുകൊണ്ടു് മാത്രം മനുഷ്യജീവിതം സമ്പൂർണ്ണവും സഫലവുമാകുമോ? എന്താണ് നമ്മുടെ എല്ലാം അനുഭവം? നമ്മുടെ ഭാവനയിൽ പെടാവുന്ന എല്ലാ ഭോഗ്യവസ്തുക്കളും, അവ അനുഭവിച്ചു് ആസ്വദിക്കാനുള്ള ആരോഗ്യവും, അനുകൂല പരിതഃസ്ഥിതിയും ഒക്കെ ഉണ്ടായാലും ജീവിതം സഫലമായി, സമ്പൂർണ്ണമായി എന്നു് കരുതാമോ? ഇല്ലെന്നാണ് ലോകചരിത്രവും സ്വന്തം അനുഭവവും നമ്മെ പഠിപ്പിക്കുന്നതു്. യാതൊന്നു് ലഭിച്ചാലാണോ ഇനി അതിലുപരി ഒന്നു ലഭിക്കണമെന്ന ആഗ്രഹമില്ലാതാവുന്നതു് (യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ) അതു് കിട്ടുന്നതുവരെ മനുഷ്യനു് സുസ്ഥിതി ഇല്ല, ശാന്തിയില്ല. അതു് കിട്ടുന്നതിനുള്ള മാർഗ്ഗനിർദ്ദേശമരുളുന്ന അധ്യാത്മശാസ്ത്രം; അതാണ് ഭാരതത്തിന്റെ പൈതൃക സമ്പത്തു്. എന്നാൽ മതമെന്നു് കേട്ടാൽ പലക്കും എന്തെന്നില്ലാത്ത ഒരു വല്ലായ്മയാണ്. ഓ, അതു് നമ്മെ നമ്മുടെ പുരോഗമനശ്രമങ്ങളിൽനിന്നെല്ലാം പിൻതിരിപ്പിക്കും, മതം കലഹകാരണമാണ്, സമൂഹത്തെ ഭിന്നിപ്പിക്കും, എന്നു വേണ്ട സർവ്വ അപകർഷത്തിനും കാരണമാണ് മതം എന്നാണ് ഇക്കൂട്ടരുടെ വാദം. വാസ്തവത്തിൽ മനുഷ്യനു വന്നുചേർന്നിട്ടുള്ള അപകർഷത്തിന്നെല്ലാം മതത്തെയാണോ പ്രതിക്കൂട്ടിൽ കയറേറണ്ടതു്? ആലോചിച്ചാൽ, നിഷ്പക്ഷമായി ചിന്തിച്ചാൽ കാണാം മതത്തിനെ പ്രതിക്കൂട്ടിൽ കയററാൻ ഉന്നയിക്കുന്ന അതേ യുക്തികൊണ്ടുതന്നെ മനുഷ്യൻ കൈകാര്യം ചെയ്തിട്ടുള്ള എല്ലാ ശാസ്ത്രങ്ങളും പ്രതിക്കൂട്ടിൽ കയററപ്പെടേണ്ടവയാണ് എന്നു്. അല്ലെങ്കിൽ ഒന്നിനെയും കുററം പറയേണ്ടതായിട്ടില്ല. മനുഷ്യൻ വിവേകമില്ലായ്മയാൽ ഇച്ഛാദ്വേഷസമുത്ഥിതനായി സത്യമെന്തെന്നറിയാൻ അശക്തനായി അവന്റെ ക്ഷുദ്രഭാവനയിൽ അറിയപ്പെടുന്ന അറിവിനെ പൂർണ്ണജ്ഞാനമെന്നു കരുതി കാര്യമേതു് അകാര്യമേതു് എന്നു് തിരിച്ചറിയാതെ കിടന്നു നട്ടംതിരിയുകയാണ്. ഇവിടെയാണ് ശാസ്ത്രം നമുക്കു് സഹായത്തിനു് എത്തേണ്ടതു്. ഇന്നിലയിൽ നമ്മെ യഥാർത്ഥമായി സഹായിക്കുന്നതിനു് നമ്മുടെ അധ്യാത്മശാസ്ത്രം തികച്ചും സമർത്ഥമാണ്. എന്താണ് ആ ശാസ്ത്രം നമ്മോടു പറയുന്നതു്? 'ഹേ സൗമ്യ, നീ ഭയപ്പെടേണ്ട, പരിഭ്രമിക്കേണ്ട. ഈ ഭ്രമങ്ങളിൽ നിന്നു് രക്ഷ നേടാൻ മാർഗ്ഗമുണ്ടു്. സത്യദർശനം ഒന്നുകൊണ്ടേ ഭ്രമനിവൃത്തി വരൂ. നിന്റെ ഭേദബുദ്ധിയിൽനിന്നാണ് ഭയം ഉണ്ടാകുന്നതു്. അതു വിട്ടു് ഏകത്വബുദ്ധി സമ്പാദിച്ചാൽ പിന്നെ ഭ്രമമില്ല, ഭയമില്ല്.'

ഈ അഭേദബുദ്ധി നേടാൻ മാർഗ്ഗങ്ങൾ പലതുണ്ടു്. എന്തിനാണ് വിവിധ മാർഗ്ഗങ്ങൾ എന്നല്ലെ? മനുഷ്യർ ഭിന്നപ്രകൃതികളായതുകൊണ്ടുതന്നെ. മനുഷ്യപ്രകൃതിയെ നല്ലതുപോലെ അതിന്റെ വിവിധ തലങ്ങളിലും അപഗ്രഥിച്ചു് നിർണ്ണയംചെയ്ത ശാസ്ത്രം കണ്ടുപിടിച്ചു, സത്ത്വരജസ്തമോഗുണങ്ങളുടെ ഏററക്കുറച്ചിലനുസരിച്ചു് ഓരോരുത്തരും പ്രത്യേകം പ്രത്യേകം വ്യക്തിത്വമുള്ളവരായിട്ടാണ് നിലകൊള്ളുന്നതു്. അങ്ങനെ നാമെല്ലാം

ഒരു വൃത്തത്തിൻെറ കേന്ദ്രബിന്ദുവെ ലക്ഷ്യമാക്കി പലേ ദിക്കുകളിൽനിന്നു് പുറപ്പെട്ടു പുരോഗമിക്കുന്ന പലേ ആരങ്ങളിൽ ഭിന്ന ഭിന്ന സ്ഥാനങ്ങളിൽ നിൽക്കുകയാണു്. നാം നിൽക്കുന്ന സ്ഥാനഭേദമനുസരിച്ചു്, ലക്ഷ്യം ഒന്നുതന്നെയെങ്കിലും, അനേക രൂപത്തിലും ഭാവത്തിലും വലുപ്പത്തിലുമാണു് അതിനെ നാം കാണുന്നതു്. എന്നാൽ രണ്ടു് ആരങ്ങളിൽ നിൽക്കുന്നവർ ലക്ഷ്യത്തിലേയ്ക്കുള്ള യാത്രക്കിടയിൽ കേന്ദ്രത്തിൽനിന്നും ഒരേ അകലത്തിൽ എത്തുമ്പോഗം അവരുടെ രണ്ടുപേരുടേയും ദശ്നം സമാനമായിരിക്കും. അങ്ങനെ ലക്ഷ്യത്തിലെത്തിയാൽ പിന്നെ ഭേദമൊട്ടും ഉണ്ടാവുകയുമില്ല. മതഭേദങ്ങളൊക്കെ ഇത്രയേ ഉള്ളു. അതുകൊണ്ടാണു് അറിവുള്ളവർ പറഞ്ഞതു് 'സവ്വദേവനമസ്കാരഃ കേശവം പ്രതി ഗച്ഛതി' എന്നു്. അതായതു് നാം സത്യദശനദിദൃക്ഷുക്കളായി ചെയ്യുന്ന ഏതു ശ്രമവും നമ്മെ ആ സത്യത്തിലേയ്ക്കു് അത്രയ്ക്കു് അടുപ്പിക്കുന്നു. ഇതാണു് വേദാന്തദശനം, ഭാരതദശനം.

അപ്പോഗം മതങ്ങഗം പലതുണ്ടായിരിക്കണം, എന്നാൽ കലഹം ഉണ്ടാവേണ്ടതില്ല. കലഹമത്രയും മതമില്ലാത്തിടത്താണു്. മതം സത്യാന്വേഷണമാണു്. ആത്മാത്ഥമായി സത്യാന്വേഷണത്തിൽ ഏപ്പെടുന്ന ഒരുവനു് പിന്നെ കലഹത്തിന്നു് നേരമെവിടെ? സത്യമെന്തെന്നറിയണമെന്ന ആത്മാത്ഥമായ ജിജ്ഞാസ ഇല്ലാതെ, തൻെറ അല്പമായ അറിവിനെ പൂണ്ണജ്ഞാനമെന്നു് ശഠിക്കുന്നതിൽ നിന്നാണു് കലഹത്തിൻെറ പുറപ്പാടു്. ഈ മൂർഖത ത്യജിച്ചു് വിനയപൂവ്വം സജ്ജനങ്ങളേയും, സച്ഛാസ്ത്രത്തേയും സമാശ്രയിച്ചാൽ നിത്യനിരതിശയസുഖത്തിലേയ്ക്കു്, ''യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ'' എന്ന പദത്തിലേയ്ക്കു്, നമുക്കു് പടിപടിയായി കയറിപ്പോകാം.

മനുഷ്യൻെറ ഈ യത്നത്തിന്നിടയിൽ അവനു് പലേ വിപരീതശക്തികളേയും നേരിടേണ്ടിവരും. അവ രണ്ടു തരമുണ്ടു്. ഒന്നു് ബാഹ്യശത്രുക്കളും, മറെറാന്നു് ആന്തരശത്രുക്കളും. ബാഹ്യശത്രുക്കളെ നേരിടാൻ കായികബലവും ആന്തരശത്രുക്കളെ നേരിടാൻ മാനസികശക്തിയും നേടേണ്ടിയിരിക്കുന്നു. അപ്പോഗം മാത്രമേ ലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണം തടസ്സമററതാകൂ. ഇതിൽ മാനസികശക്തി നേടാനുള്ള മാഗ്ഗം നമ്മുടെ ഇന്ദ്രിയങ്ങളെയും മനസ്സിനെയും നിയന്ത്രിക്കുകയാണു്. ഇതു് വളരെ പ്രയാസമുള്ള ഒരു കാര്യമാണു്. 'തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം.' പക്ഷെ അതല്ലാതെ രണ്ടാമതൊരു മാഗ്ഗം ഇതുവരെ കണ്ടുകിട്ടിയിട്ടില്ല. ഇതിലേയ്ക്കു് നാലു മാഗ്ഗങ്ങഗം നിദ്ദേശിക്കപ്പെട്ടിട്ടുണ്ടു് നമ്മുടെ അധ്യാത്മശാസ്ത്രങ്ങളിൽ. അവ കമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം എന്നിവയാണു്. ഇവ ഭിന്നമാഗ്ഗങ്ങളാണെങ്കിലും തമ്മിൽ വിരുദ്ധങ്ങളല്ല, മറിച്ചു് പരസ്പരം പൂരകങ്ങളാണു്. അതിനാൽ ഏതു മാഗ്ഗം നമുക്കു പഥ്യമോ അതു് പ്രാധാന്യേന സ്വീകരിച്ചുകൊണ്ടു് സന്ദർഭാനുസാരം മററുള്ളവയുടെ സഹായത്തോടുകൂടി പൂണ്ണതയിലേയ്ക്കുള്ള നമ്മുടെ പ്രയാണത്തെ ത്വരിതപ്പെടുത്താം.

നിലവിലുള്ള ഏതു മതമെടുത്തുനോക്കിയാലും മുൻപറഞ്ഞ നാലു മാഗ്ഗങ്ങളിൽ ഒന്നിനേയോ ഒന്നിലധികം മാഗ്ഗങ്ങളേയോ സ്വീകരിച്ചിട്ടുള്ളതായി കാണാം. ഈ നാലു മാഗ്ഗങ്ങളേയും അംഗീകരിക്കുന്ന ഒരു മതമുണ്ടെങ്കിൽ അതു് എല്ലാവക്കും സ്വീകാര്യമായിരിക്കുമെന്നുള്ളതിന്നു് സംശയമില്ല. അങ്ങനെ ഒരു വിശ്വമതവീക്ഷണം നമുക്കു ലഭിക്കുന്നതു് വേദാന്തചിന്തയിലാണു്. അതുകൊണ്ടുതന്നെയാണു് അതു് സവ്വലോകാദൃതമായിരിക്കുന്നതും.

ഇനി, മതത്തിനു് അതിൻെറ പ്രായോഗികതലത്തിൽ രണ്ടു ഘട്ടങ്ങളുണ്ടു്. സാധകൻെറ നിലയിൽ അനുഭവപ്പെടുന്ന ഭേദബുദ്ധി അവനെ സംബന്ധിച്ചിടത്തോളം സത്യമായി തോന്നാം. എന്നാൽ സദ്ഗുരുവിൻെറ ഉപദേശവും, ശാസ്ത്രനിദ്ദേശവും ശിരസാ സ്വീകരിച്ചു് സാധനയിൽ മുന്നേറി സിദ്ധപദത്തിലെത്തുമ്പോഗം ഭേദബുദ്ധി നശിച്ചു് ഐക്യദശനം ലഭിക്കുന്നു. ആ അനുഭൂതിദശയിൽ മാത്രമേ ഒരുവൻ യഥാത്ഥ മതനിഷ്ഠനാകുന്നുള്ളു; അത്തരം അനുഭൂതിസമ്പന്നന്മാരാണു് യഥാത്ഥ മതാചാര്യന്മാർ. അവർ തമ്മിൽ ഒരു കലഹവും ഒരു കാലവും ഉണ്ടായിട്ടില്ല. അതിനാൽ

നമ്മുടെ ശ്രദ്ധ പതിയേണ്ടതു് മതം അനുഭൂതിയിൽ കൊണ്ടുവരുന്നതിനുള്ള ആത്മാർത്ഥമായ യത്നത്തിലാണു്. മതാചാരങ്ങളും അനുഷ്ഠാനങ്ങളും ബലിയിടലും മുട്ടുകുത്തലും എല്ലാം ഇതിലേയ്ക്കു് സഹായകമാകുമെങ്കിൽ നന്നു്. ഈ വഴിയിൽ മനുഷ്യർ ചെയ്യുന്ന പ്രയത്നത്തേയും അതിൽ അവർ നേടുന്ന വിജയത്തിൻെറ അളവിനേയും ആശ്രയിച്ചാണു് മനുഷ്യസമൂഹത്തിൻെറ ഭാവി നിലകൊള്ളുന്നതു്.

എന്നാൽ വിദ്യാഭ്യാസം സാർവ്വത്രികമായതോടുകൂടി ഗുരുവിൻെറ 'ഗുരുത്വ'വും ശിഷ്യൻെറ ലഘുത്വവും നഷ്ടപ്പെട്ടു. വിജ്ഞതയും അജ്ഞതയും വലിയ ദ്രോഹം ചെയ്യില്ല. പക്ഷെ അല്പജ്ഞാനം മഹാഭയകാരണമാണു്. എഴുതാനും വായിക്കാനും കഷ്ടിച്ചങ്ങു പഠിച്ചു കഴിഞ്ഞാൽപിന്നെ വിനയമില്ലാത്ത അല്പജ്ഞാനി തുടങ്ങുകയായി ലോകശിക്ഷണം. യാതൊരു ശിക്ഷണവും ലഭിക്കാത്ത മൂഢമനസ്സിൽ രാഗദ്വേഷപ്രേരിതമായ സങ്കല്പവികല്പങ്ങൾക്കനുസരിച്ചു് ഒരു ലക്ഷ്യബോധവുമില്ലാത്ത അവൻ തൻെറ തോന്നലുകളും, താന്തോന്നിത്തവും ശരിയാണെന്നു് സ്ഥാപിക്കാൻ വെമ്പുകയായി. സജ്ജനവാക്യങ്ങൾ ഉദ്ധരിച്ചു തുടങ്ങും. അവയുടെ മുൻപിൻആശയങ്ങൾ എന്തെന്നു് അന്വേഷിക്കുകയില്ല. ഗ്രന്ഥകർത്താവിൻെറ താല്പര്യമെന്തെന്നു് നോട്ടമില്ല. ഒരു ഉദാഹരണം കാണിച്ചു് ഈ പ്രവണതയുടെ അന്തസ്സാരശൂന്യത വ്യക്തമാക്കാം.

അവനവനാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നു ഹിതത്തിനായ് വരേണം
അവനിവനെന്നറിയുന്നതൊക്കെയോർത്താ-
ലവനിയിലാദിമമായൊരാത്മരൂപം.

ഇതു് ശ്രീനാരായണഗുരുദേവൻെറ ഒരു കവിതാശകലമാണു്. ഇതിൻെറ ആദ്യത്തെ രണ്ടുവരി മാത്രം സാധാരണയായി ഉദ്ധരിക്കുന്നതു കേൾക്കാം. അവക്കു പറയാനുള്ളതു് ഇതു മാത്രം, തൻെറ സുഖത്തിനുവേണ്ടി ചെയ്യുന്നതു് അന്യരുടെ സുഖത്തിനുകൂടി ഉതകണം. അവർ ധരിച്ചിരിക്കുന്നതു്, ശ്രീനാരായണഗുരുദേവൻെറ സുഖസങ്കല്പവും, മനുഷ്യസങ്കല്പവും ഒക്കെ ഇന്നലെയുണ്ടായി ഇന്നു നശിക്കുന്ന ഈ ശരീരത്തിൻെറ സുഖവും, വ്യക്തിത്വവും ഒക്കെയാണെന്നാണു്. ശാന്തം പാപം! അടുത്ത പാദത്തിൽ ഗുരുദേവൻെറ ദർശനം നോക്കൂ. ആരാണു് 'അവനവനും അപരനും?' എല്ലാ ജീവജാലങ്ങളിലും അന്തര്യാമിരൂപേണ സ്ഥിതി ചെയ്തുകൊണ്ടു് "ഇതാ 'ഞാനാ'ണു് നിൻെറ പൊരുൾ" എന്നു പ്രതിനിമിഷം നമ്മെ ഓരോരുത്തരേയും നമ്മുടെ ദിവ്യഭാവത്തെ ഓർമ്മിപ്പിക്കുന്ന അനശ്വരമായ 'ആത്മസത്ത', നമ്മെയെല്ലാം കൂട്ടിയിണക്കുന്ന ചരടു് — "ഈ 'എന്നിൽ'നിന്നു വേറിട്ടായൊന്നുമില്ല ധനഞ്ജയ, ഇതെല്ലാം നൂലിൽ മണികൾപോലെന്നിൽ കോർത്തുനില്പതാം." എന്നു ഗീതയിൽ പറയുന്ന സത്യവസ്തു — അതുതന്നെയാണു് 'അവനും അപരനും'. ഈ സത്യം സാക്ഷാത്കരിക്കാതെ ആത്മസുഖവുമില്ല അപരസുഖവുമില്ല. ഇതു് അഭ്യാസവൈരാഗ്യങ്ങൾകൊണ്ടു് നേടിയെടുക്കുകതന്നെ വേണം.

ഇപ്രകാരം അല്പമെന്തോ പഠിച്ചു് പണ്ഡിതമ്മന്യരാകുന്ന വ്യക്തികൾ വർദ്ധിച്ചാൽ ഉണ്ടാകാവുന്ന ദുരിതം വേണ്ടുവോളം നാം അനുഭവിച്ചുവരികയാണു്. ഇതിൽനിന്നു് നമുക്കു് മുക്തിവേണമെങ്കിൽ ഏകാഗ്രമാനസരായി വിനയപൂർവ്വം വിജ്ഞന്മാരെ സമീപിച്ചു് വിദ്യ അഭ്യസിക്കണം. ഇപ്പോഴത്തെ ഈ മോഹനിദ്രയിൽനിന്നു് ഉണരണം, ജാഗ്രതയോടെ പ്രയത്നിക്കണം, വിദ്യാവിനയസമ്പന്നരായവരെ സമീപിക്കണം, നമ്മുടെ യഥാർത്ഥ സത്തയെക്കുറിച്ചു് ബോധവാന്മാരാകണം.

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ
നിബോധത!

---

# ജീവന്മുക്തനും കർമ്മവും

കെ. എൻ. നീലകണ്ഠൻ ഇളയതു്

ജീവന്മുക്തന്റെ കർമ്മങ്ങളെപ്പററിയുള്ള പഠനം പ്രധാനമായും ജീവന്മുക്തിയെന്നാൽ എന്താണെന്നുള്ള നിർവ്വചനത്തെ ആശ്രയിച്ചാണിരിക്കുന്നതു്. ജീവന്മുക്തിയെന്നാൽ ജീവിച്ചിരിക്കുമ്പോൾതന്നെ മുക്തനാകുകയെന്നാണർത്ഥം.[1] അതുകൊണ്ടു് ജീവന്മുക്തിയെന്ന അവസ്ഥയെ സ്വീകരിച്ചിട്ടില്ലാത്ത പാശ്ചാത്യവും പൗരസ്ത്യവുമായ മതങ്ങളും തത്ത്വചിന്താപ്രസ്ഥാനങ്ങളും ജീവന്മുക്തന്റെ ചേഷ്ടകളെപ്പററി പ്രതിപാദിക്കുന്നില്ല. ഭാസ്കരനും യാദവനും നിംബാർക്കനും മററും വിദേഹമുക്തിയെപ്പററിമാത്രം പറയുമ്പോൾ ശ്രീശങ്കരനുംപ്പടെയുള്ള മററു ചിന്തകന്മാർ ജീവന്മുക്തിയെ സ്വീകരിക്കുന്നു. ബുദ്ധമതത്തിലും ജൈനമതത്തിലും ജീവന്മുക്തിയെപ്പററി പരാമർശം ഉണ്ടു്. മുക്തനെ, യഥാക്രമം അർഹതനെന്നും ജിനനെന്നും ഇവർ വ്യപദേശിക്കുകയും ചെയ്യുന്നു. പല മതങ്ങളിലും ജീവന്മുക്തിയെപ്പററിയോ തത്തുല്യമായ മറെറാരവസ്ഥയെപ്പററിയോ പറയുന്നുണ്ടെങ്കിലും കൃസ്തുമതത്തിലും ഇസ്ലാം മതത്തിലും ഇതു സ്വീകരിക്കപ്പെട്ടിട്ടില്ല.

ശ്രീശങ്കരന്റെ അദ്വൈതസിദ്ധാന്തത്തിൽ ജീവന്മുക്തിവാദം മുക്തിയെപ്പററിയുള്ള ധാരണയുടെ അനന്തരഫലമാണു്. മുക്തിയെന്നാൽ ശാങ്കരസിദ്ധാന്തത്തിൽ ആത്മസാക്ഷാത്കാരം അഥവാ പരിപൂർണ്ണ ആത്മജ്ഞാനമാണു്. ഈ ജ്ഞാനമാകട്ടെ മാനസികമായ ജ്ഞാനമല്ല; വസ്തുതത്ത്വത്തെപ്പററിയുള്ള ശരിയായ അവബോധമാണു് (Ontological knowledge). ഈ വസ്തു എല്ലാവരുടേയും ഞാനെന്ന അറിവിന്നാസ്പദമായിരിക്കുന്നതും ശുദ്ധചൈതന്യസ്വരൂപവുമായിരിക്കുന്ന ആത്മാവാണു്. അതിനെപ്പററിയുള്ള അപരോക്ഷജ്ഞാനമാണു് മോക്ഷം. ഈ മോക്ഷസിദ്ധാന്തം അദ്വൈതത്തിനു് മതാന്തരങ്ങളിൽനിന്നുള്ള വൈലക്ഷണ്യത്തെ കാണിക്കുന്നു. മതാന്തരങ്ങളിൽ ആത്മജ്ഞാനംകൊണ്ടു മാത്രമല്ല മോക്ഷഫലം. അതോടൊപ്പം കർമ്മവും ഭക്തിയും കൂടിയേ തീരൂ. ഇവരുടെ സിദ്ധാന്തങ്ങളിൽ മോക്ഷം എന്നതു് നൂതനമായി ഉണ്ടാക്കപ്പെടുകയോ ഈശ്വര കാരുണ്യംകൊണ്ടു സമ്പാദിക്കപ്പെടുകയോ ചെയ്യുന്ന അവസ്ഥാവിശേഷമാണു്. അദ്വൈതത്തിലാകട്ടെ ഉണ്ടാകുന്നതെല്ലാം അനിത്യമാണെന്നുള്ള മൗലികസിദ്ധാന്തത്തിനു് ഇതു വിരുദ്ധവുമാണു്. അതുകൊണ്ടു് ശരിയായ അർത്ഥത്തിൽ അദ്വൈതത്തിലെ മുക്തി, താൻ മുക്തനാണെന്നും, പരിപൂർണ്ണനായ ആത്മാവാണെന്നും തനിക്കു് ബന്ധം ഒരിക്കലും ഉണ്ടായിട്ടില്ലെന്നും ഉള്ള അറിവാണു്.[2] ഭാരതത്തിൽ സാംഖ്യത്തെ ഒഴിച്ചാൽ ജ്ഞാനത്തെ മാത്രം അടിസ്ഥാനമാക്കിയുള്ള മോക്ഷസിദ്ധാന്തം അദ്വൈതത്തിനു മാത്രമേയുള്ളു. പാശ്ചാത്യ ചിന്തകന്മാരിൽ സോക്രട്ടീസിന്റെ 'സ്വാതന്ത്ര്യം' അദ്വൈതസിദ്ധാന്തത്തോടടുത്തു വരുന്നുണ്ടു്.

മുക്തി ആത്മജ്ഞാനമാകയാൽ മോക്ഷപ്രാപ്തിക്കു് ശരീരപാതം അഥവാ മരണം അനിവാര്യഘടകമല്ല. 'അദ്വൈതത്തിൽ ജീവന്മുക്തനു് ശരീരം എങ്ങനെ നിലനില്ക്കുന്നുവെന്നതു് ശ്രീശങ്കരൻ രണ്ടുദാഹരണങ്ങളിൽ കൂടി വ്യക്തമാക്കുന്നു. കുലാലന്റെ കറങ്ങിക്കൊണ്ടിരിക്കുന്ന ചക്രം തിരിക്കൽ നിറുത്തിയതിനുശേഷം കുറച്ചു സമയംകൂടി എപ്രകാരം തിരിയുന്നുവോ അതുപോലെയും, തൊടുത്തുവിട്ട അസ്ത്രം ഇടയ്ക്കു നില്ക്കാതെ അതിന്റെ ലക്ഷ്യത്തിലെത്തുന്നതുപോലെയും ആത്മ

1 ''ജീവന്നേവ ബ്രഹ്മഭൂതഃ'' (ഗീതാഭാഷ്യം 5. 24.)

2 ന നിരോധോ ന ചോത്പത്തിർന ബദ്ധോ ന ച സാധകഃ
ന മുമുക്ഷുർന വൈ മുക്ത ഇത്യേഷാ പരമാർത്ഥതാ.
(ഗൗഡപാദകാരികാ 2. 32.)

ജ്ഞാനം ഉണ്ടായതിനുശേഷം പ്രാരബ്ധകർമ്മത്തിന്റെ ആവേഗംകൊണ്ടു് ശരീരം കുറച്ചു കാലംകൂടി നിലനില്ക്കുന്നു[3]. ഈ പ്രാരബ്ധമാകട്ടെ അനുഭവിച്ചേ തീരൂ. പ്രാരബ്ധകർമ്മാനുഭവത്തിന്റെ കാര്യത്തിൽ മുക്തന്മാരും ബദ്ധന്മാരും ഒരംശത്തിൽ ഒരുപോലെയാണെന്നു പറയാം. ബദ്ധൻ ഇതുകൊണ്ടു് ദുഃഖിക്കുമ്പോൾ സത്യാത്മദർശിയായ മുക്തൻ സന്തുഷ്ടചിത്തനായി പ്രാരബ്ധകർമ്മം അനുഭവിച്ചുതീർക്കുന്നു.

ചിലപ്പോൾ മുക്തന്മാർതന്നെ പല വിഭാഗങ്ങളുള്ളതായി പറയപ്പെടുന്നു. അതനുസരിച്ചു് ബ്രഹ്മവിത്, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വരീയൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നിങ്ങനെ നാലുവിധം മുക്തന്മാരുണ്ടു്. ഇതിനെപ്പററി ശങ്കരനുശേഷം ജീവിച്ചിരുന്ന വിദ്യാരണ്യനാണു് ആദ്യമായി പറയുന്നതു്. എന്നാൽ ശങ്കരാചാര്യർക്കു് ഇതു സ്വീകാര്യമാണോ എന്ന കാര്യം സംശയമാണു്. വിദ്യാരണ്യന്റെ ഈ വിഭജനം മുണ്ഡകോപനിഷത്തിലെ ''ബ്രഹ്മവിദാം വരിഷ്ഠഃ'' എന്ന പദത്തിലെ സൂചനയെ ആസ്പദമാക്കിയുള്ളതാണു്. ശ്രീശങ്കരൻ ഈ ശ്ലോകത്തെ വ്യാഖ്യാനിക്കുമ്പോൾ ഈ വിഭാഗങ്ങളെപ്പററി ഒന്നും പറയുന്നില്ലെന്നു മാത്രമല്ല ഗീതാഭാഷ്യത്തിൽ ജ്ഞാനംകൊണ്ടു് ഉടൻതന്നെ മോക്ഷപ്രാപ്തിയുണ്ടാകുമെന്നു് ഒരു ഘട്ടത്തിൽ പറയുന്നുമുണ്ടു്[4]. ഈ വിഭാഗങ്ങൾ ഒരു പക്ഷെ ബ്രഹ്മാനുഭവത്തിന്റെ ഏററക്കുറച്ചിൽ അനുസരിച്ചുള്ളതാവാം.

മുക്തന്റെ കർമ്മങ്ങളെപ്പററി പ്രതിപാദിക്കുന്നതിനു മുൻപു് മുക്തിഹേതുവായ ജ്ഞാനത്തിന്റെ സ്വഭാവത്തെക്കുറിച്ചു ചിന്തിക്കേണ്ടതുണ്ടു്. നാം ചെയ്യുന്ന ഓരോ പ്രവൃത്തിയുടേയും പിന്നിൽ ഒരു മാനസിക പശ്ചാത്തലം അഥവാ 'അറിവു്' ഉണ്ടു്. മുക്തൻ പ്രവർത്തിക്കുന്നുണ്ടെങ്കിൽ ആ പ്രവൃത്തിയുടെ പിന്നിൽഒരു ജ്ഞാനം ഉണ്ടായിരിക്കണം. മുക്തന്റെ ജ്ഞാനമാകട്ടെ ആത്മജ്ഞാനവുമാണു്. ഈ ജ്ഞാനം, തന്റെ ആത്മാവു് പരിപൂർണ്ണനായ വിശ്വാത്മാവു് അല്ലെങ്കിൽ ബ്രഹ്മം തന്നെയാണെന്നുള്ളതാണു്. സാധാരണ അറിവു് വിഷയവിഷയിസംയോഗത്താലുണ്ടാകുമ്പോൾ ബ്രഹ്മജ്ഞാനം ഈ അറിവിനുപോലും ആസ്പദമായിരിക്കുന്ന ചൈതന്യവസ്തുവായ ആത്മവസ്തുവിന്റെ യഥാർത്ഥജ്ഞാനമാണു്. ജ്ഞാനിയ്ക്കു് ഈ അവസ്ഥയിൽ ഒരേകത്വബുദ്ധിയുണ്ടാകുന്നു. ഈ ഏകത്വബുദ്ധി രണ്ടു വിധത്തിൽ വ്യാഖ്യാനിയ്ക്കാം. ഒന്നു് ആത്മാവിനു് ബ്രഹ്മത്തോടുള്ള ഐക്യത്തേയും മറെറാന്നു് അതായതു് നാനാത്വത്തെ അപേക്ഷിച്ചു പറയുമ്പോൾ, ഓരോ ജീവിയുടെ ആത്മാവുമായിട്ടുള്ള ഐക്യത്തേയും സൂചിപ്പിക്കുന്നു. അതുകൊണ്ടാണു് ഗീത ജ്ഞാനത്തെ 'സമദർശന'മെന്നു വിശേഷിപ്പിക്കുന്നതു്.[5] മുക്തൻ നാനാത്വം കാണുന്നുണ്ടെങ്കിലും അതു സത്യമല്ലെന്നും, ആത്മാവിൽനിന്നന്യമായി മറെറാന്നുമില്ലെന്നും അവനറിയുന്നു. അവൻ 'സർവ്വഭൂതാത്മഭൂതാത്മാ'വാകുന്നു; അതായതു യാതൊരുത്തന്റെ ആത്മാവാണോ സർവ്വഭൂതങ്ങളുടേയും ആത്മാവായി ഒന്നുതന്നെയാണോ (?) അങ്ങനെയുള്ളവൻ. എന്തെന്നാൽ വാസ്തവത്തിൽ ആത്മഭേദം മിഥ്യാജ്ഞാനത്തിൽനിന്നും ഉടലെടുത്തതാണു്. ഒരാത്മാവിനെ മറെറാരാത്മാവിൽ നിന്നും വ്യത്യസ്തമാക്കാനുള്ള കഴിവു മററു പദാർത്ഥങ്ങൾക്കില്ല. എന്നു മാത്രമല്ല, കാലത്തിനും ദേശത്തിനും നിമിത്തത്തിനും മററുമാണു് ഭേദങ്ങളുണ്ടാക്കുവാനുള്ള കഴിവു്. ശുദ്ധചൈതന്യം ഇതിന്നതീതമാകയാൽ കാലദേശനിമിത്തങ്ങൾകൊണ്ടുള്ള വ്യത്യാസം ഉണ്ടാകുന്നില്ല. ഇതാണു് നാനാത്വത്തിൽ മുക്തൻ ദർശിക്കുന്ന ഏകത്വം. ഈ ഏകത്വബുദ്ധിയെപ്പററി ഭഗവദ്ഗീത പലേടത്തും പ്രസ്താവിക്കുന്നുണ്ടു്. ശ്രീശങ്കരൻ ഈ സന്ദർഭത്തിൽ സമത്വദർശിയ്ക്കു് ബ്രഹ്മം പരോക്ഷമല്ല എന്നു പറയുന്നുണ്ടു്.[6] ഇതു പ്രത്യേകം ശ്രദ്ധേയമാണു്. ഇതിന്റെ അർത്ഥം അവനു് ബ്രഹ്മം പ്രത്യക്ഷമാണെന്നാണു്. അതായതു് മുക്തൻ എല്ലാ ജീവജാലങ്ങളെയും ബ്രഹ്മമായി ദർശിക്കുന്നുവെന്നും ആ ബ്രഹ്മബുദ്ധിയോടെ അവയോടു പെരുമാറുന്നുവെന്നും ഇതിനെ വ്യാഖ്യാ

3 ഗീതാഭാഷ്യം 13. 23; ബ്രഹ്മസൂത്രശാങ്കരഭാഷ്യം 4. 1. 15.

4 സമ്യഗ്ദർശനാത് ക്ഷിപ്രമേവ മോക്ഷോ ഭവതീതി സർവ്വശാസ്ത്രന്യായപ്രസിദ്ധഃ. (ഗീതാഭാഷ്യം IV 39.)

5 ഗീത. 5. 18.

6 ഗീതാഭാഷ്യം 6. 29.

നിക്കാവുന്നതാണ്. മററൊരിടത്തു സാക്ഷാത്കാരം ഭേദബുദ്ധിനിവൃത്തിതന്നെയാണെന്നും പറയുന്നുണ്ട്.[7]

ജ്ഞാനം അവിദ്യയെ മാത്രമേ ബാധിയ്ക്കുകയുള്ളു. ആത്മജ്ഞാനം ആത്മാവിനെപ്പററിയുള്ള അജ്ഞതയെ നീക്കുന്നു. ഈ അജ്ഞാനമാകട്ടെ 'ഞാൻ കർത്താവാണ്', 'ഭോക്താവാണ്' എന്നിങ്ങനെ അഹംമമാഭിമാനത്തോടുകൂടിയുള്ള വ്യവഹാരമാണ്. ജ്ഞാനം ഉദിയ്ക്കുമ്പോൾ കർത്തൃത്വാഭിമാനം നിശ്ശേഷം ഇല്ലാതാകുന്നു. മുക്തന്റെ പ്രത്യേകത അവൻ 'ഞാനാണു പ്രവൃത്തിചെയ്യുന്ന'തെന്നഭിമാനിക്കുന്നില്ല എന്നതാണ്. ഈ അവസ്ഥയെയാണ് 'നൈഷ്കർമ്മ്യസിദ്ധി'യെന്നോ നൈഷ്കർമ്മ്യഭാവമെന്നോ പറയാറുള്ളത്.

നൈഷ്കർമ്മ്യാവസ്ഥയെന്നാൽ കർമ്മത്തെ അതിജീവിച്ച അവസ്ഥയെന്നാണർത്ഥം. ഇതിനെ അതികർമ്മാവസ്ഥ (Karma-trans--endence, Transendental inactivity) എന്നു പറയുന്നതിൽ തെററില്ല. പാശ്ചാത്യരും പൗരസ്ത്യരുമായ പല ചിന്തകന്മാരും ഈ അവസ്ഥയെ വിമർശനവിധേയമാക്കിയിട്ടുണ്ട്. മോനിയർ വില്യംസ്, ആൽബർട്ട് ഷ്വൈററ്സർ തുടങ്ങിയവർ ഇതിനെ കർമ്മാഭാവമെന്നും, പ്രവർത്തനവിമുഖമായി ഉദാസീനനായിരിക്കുന്ന അവസ്ഥയെന്നും മററും വ്യാഖ്യാനം ചെയ്തിട്ടുണ്ട്. ശ്രീശങ്കരന്റെ നൈഷ്കർമ്മ്യസിദ്ധാന്തത്തെപ്പററി ഇതരക്കുള്ള തെററായ ധാരണകളാണ് ഈ വിമർശനങ്ങൾക്കാസ്പദം.

ശാങ്കരസിദ്ധാന്തത്തിൽ കർത്തൃത്വബുദ്ധിയോടും ഫലാപേക്ഷയോടുംകൂടി ചെയ്യുന്നതാണ് കർമ്മം. ഇതു രണ്ടുമില്ലാതെ ചെയ്യുന്നതു കർമ്മമല്ല. മുക്തൻ ലോകസംഗ്രഹാർത്ഥം ചെയ്യുന്ന കർമ്മങ്ങൾ അഹംമമാഭിമാനമില്ലാത്തതിനാൽ കർമ്മമല്ലെന്ന ശങ്കരന്റെ വാദം ഇതിനു് ഉപോദ്ബലകമാണ്.[8] ഗീതയിലെ നാലാമദ്ധ്യായത്തിലെ 18-ാമത്തെ ശ്ലോകം അദ്വൈതത്തിൽ കർമ്മമെന്നാൽ എന്താണെന്നു ചുരുക്കി പറയുന്നു: 'വിവേകി കർമ്മത്തിൽ അകർമ്മത്തേയും അകർമ്മത്തിൽ കർമ്മത്തേയും ദർശിക്കുന്നു.' അതായതു് ഒരാൾ ബാഹ്യമായി ചേഷ്ടിച്ചുകൊണ്ടിരുന്നാലും അഹംമമാഭിമാനമില്ലെങ്കിൽ അതു കർമ്മമല്ലെന്നും, ബാഹ്യമായ പ്രവൃത്തിയൊന്നുംകൂടാതെ അലസനായിരിക്കുന്നവൻ അഭിമാനമുണ്ടെങ്കിൽ പ്രവൃത്തിചെയ്തുകൊണ്ടുതന്നെയാണിരിക്കുന്നതെന്നുമാണ് ഇതിന്റെ പൊരുൾ. ഇതേ ആശയം ശങ്കരാചാര്യർ മററൊരിടത്തും പറയുന്നു. "അഹങ്കാര ഏവ ഹി സർവ്വസ്യ പ്രവൃത്തിബീജം ദൃഷ്ടം ലോകേ".[9] എല്ലാ പ്രവൃത്തിയുടേയും ബീജം അഹങ്കാരമാണ്. ഈ അഹങ്കാരം കർമ്മത്തെ അപേക്ഷിച്ച് പറയുമ്പോൾ രണ്ടുവിധത്തിലാണ് പ്രകടമാകുന്നതു്. ഒന്നു് സ്വയം അകർത്താവായിരിക്കുന്ന ആത്മാവിൽ ശരീരാദ്യവയവങ്ങളിലുണ്ടാകുന്ന ക്രിയ ആരോപിച്ചു് 'ഞാൻ ചെയ്യുന്നു' എന്നഭിമാനിക്കുന്നു. അതുപോലെ അലസനായിരിക്കുമ്പോൾ ശരീരാദ്യവയവങ്ങളിലുണ്ടാകുന്ന 'വ്യാപാരോപരമം' ആത്മാവിലാരോപിച്ചു് 'ഞാനൊന്നും ചെയ്യുന്നില്ല' എന്നഭിമാനിക്കുന്നു ഇതുരണ്ടും കർമ്മംതന്നെയാണെന്നാണ് ശ്രീശങ്കരന്റെ വിവക്ഷ. ഇവ രണ്ടും ഇല്ലാതാകണമെങ്കിൽ അഹങ്കാരം ഇല്ലാതാകണം. ഇപ്രകാരം കർമ്മം ചെയ്യാതിരിക്കുന്നതുകൊണ്ടല്ല, പ്രസ്തുത കർമ്മബീജമായ അഹങ്കാരം ശമിക്കുന്നതുകൊണ്ടാണ് നൈഷ്കർമ്മ്യഭാവത്തെ പ്രാപിക്കുന്നതു്.[10] അതായതു്, കർമ്മാഭാവമല്ല നൈഷ്കർമ്മ്യം, കർമ്മഹേതുവായ അഹങ്കാരനിർമ്മാർജ്ജനമാണ്.

ഇങ്ങനെ നൈഷ്കർമ്മ്യസിദ്ധിയെ പ്രാപിച്ച മുക്തൻ ധർമ്മാധർമ്മങ്ങൾക്കതീതനാണെന്നും അവനു കർത്തവ്യമായി ഒന്നുംതന്നെയില്ലെന്നും പറയപ്പെടുന്നു. പക്ഷെ അതുകൊണ്ടു് മുക്തൻ നിഷ്ക്രിയനായിരിക്കുന്നെന്നർത്ഥമില്ല. ധർമ്മമെന്നാൽ 'ഇതു ചെയ്യണം' (oughts) ഇതു

7 തസ്മാദ് ബാഹ്യാകാരഭേദബുദ്ധിനിവൃത്തിരേവ ആത്മസ്വരൂപാവലംബനകാരണം. (ഗീതാഭാഷ്യം 18. 50.)

8 ഗീതാഭാഷ്യം 2. 11 (........തഥൈവ പ്രവൃത്തസ്യ യത് പ്രവൃത്തിരൂപം ദൃശ്യതേ ന തത് കർമ്മ.)

9 ഗീതാഭാഷ്യം 7. 4.

10 കർമ്മാരംഭസ്യൈവ നൈഷ്കർമ്മ്യോപായത്വാത് ന ഹ്യുപായമന്തരേണ ഉപേയപ്രാപ്തിരസ്തി. (ഗീതാഭാഷ്യം 3. 4)

ചെയ്യരുതു്'' എന്നിപ്രകാരമുള്ള വിധികളാണു്. എന്താണു് ചെയ്യേണ്ടതെന്നറിയാൻ പാടില്ലാത്തവന്നാണു് ഇങ്ങനെയുള്ള വിധികരം. മുക്തനാകട്ടെ ധർമ്മത്തിന്റെ മൂർത്തീഭാവമാണു്. നന്മയേതെന്നോ തിന്മയേതെന്നോ അറിയാൻ അവൻ ഒരു വിധിയേയും ആശ്രയിക്കുന്നില്ല. എല്ലാ ധാർമ്മികമൂല്യങ്ങളും അവനിൽനിന്നാണു് പ്രവഹിക്കുന്നതു്. അവയെല്ലാം മുക്തനു് നൈസർഗ്ഗികമാണു്. ധർമ്മാധർമ്മങ്ങരംക്കതീതനാകുകയെന്നാൽ ധർമ്മാധർമ്മങ്ങളെപ്പററിയുള്ള മാനസികസംഘട്ടന(tension)ത്തിൽനിന്നും വിമുക്തനാകുകയെന്നാണർത്ഥം. അതായതു് ധർമ്മാധർമ്മവിചാരംകൂടാതെതന്നെ ധർമ്മം ചെയ്യുവാനുള്ള കഴിവു് മുക്തനുണ്ടാകുന്നു. ധർമ്മാധർമ്മവിധായകശാസ്ത്രങ്ങരംക്കു് അവൻ വിധേയനല്ല. കാൻറ് പറയുന്ന ആജ്ഞാരൂപമായ നിർദ്ദേശങ്ങളും (categorical imperatives) ധർമ്മമെന്തെന്നറിയാൻവയ്യാത്തവർക്കേ ബാധകമാകുകയുള്ളൂ. മാത്രമല്ല കർത്തവ്യമെന്നാൽ പരമമോ കേവലമോ ആയ ഒരു വിധിയല്ല. കാലദേശാവസ്ഥകരംക്കു് വിധേയമാണതു്. എക്കാലത്തും എല്ലാ ദേശത്തും അനുഷ്ഠേയമായി ഒരനുഷ്ഠാനക്രമത്തെ ക്രോഡീകരിക്കുക സാധ്യമല്ല: സ്വധർമ്മംതന്നെ അതിന്റെ ശരിയായ രൂപത്തിൽ ചില ദേശങ്ങളിലെ ആചാരങ്ങളിലും ബന്ധങ്ങളിലും അധിഷ്ഠിതമാണു്. ''കർത്തവ്യം ശാരീരികമായ അഭിരുചിയുടെയും വിഷയാസക്തിയുടെയും സൃഷ്ടിയാണു്. ഒരു ബന്ധം സ്ഥാപിക്കപ്പെട്ടപ്പോരം അവിടെ ഒരു കർത്തവ്യം ഉണ്ടാകുന്നു.'' എന്നു് വിവേകാനന്ദസ്വാമികരം ഒരിക്കൽ പറയുകയുണ്ടായി.[11] അതായതു് അവിവാഹിതനു് പത്നിയോടു് ബന്ധമോ തന്മൂലമായ കടപ്പാടോ ഇല്ലാത്തതുപോലെയും പുത്രഹീനനു് പുത്രനോടുള്ള കടപ്പാടില്ലാത്തതുപോലെയും മുക്തൻ എല്ലാ സങ്കുചിത ബന്ധങ്ങളെയും വേർപെടുത്തിയതിനാൽ അവനു് കർത്തവ്യങ്ങളൊന്നും ഇല്ലതന്നെ.

എന്നാൽ ജീവന്മുക്തൻ ലോകസംഗ്രഹാർത്ഥം കർമ്മം ചെയ്യുന്നുവെന്നു് ഗീതയും ഭാഷ്യകാരനും വ്യക്തമായി പറയുന്നതിനാൽ ഇങ്ങനെയുള്ള കർമ്മങ്ങളുടെ കർത്താവു് ആരാണെന്നുള്ള ഒരു സംശയം ഉണ്ടാകാം. കർത്തൃത്വാഭിമാനമില്ലാതെ കർമ്മം ചെയ്താൽ കർമ്മമല്ലെന്നും മററും ശങ്കരാചാര്യർ പറയുന്നുണ്ടെങ്കിലും എന്താണതിന്റെ പൊരുരം? കർത്തൃത്വാഭിമാനമില്ലാതെ 'കർമ്മം' എന്നൊന്നുതന്നെയുണ്ടോ? കർമ്മത്തിന്റെ ബീജംതന്നെ അഹങ്കാരമാണു്. കർമ്മബീജം നശിച്ചാൽ കർമ്മമെവിടെ? അതേ സമയം മുക്തൻ ലോകോപകാരപ്രദമായ കർമ്മങ്ങളിൽ വ്യാപൃതനാകുന്നതായി പലേടത്തും സൂചനയുമുണ്ടു്.[12] രന്തിദേവനും, ശ്രീരാമകൃഷ്ണദേവനും, രമണമഹർഷിയുമെല്ലാം ഇങ്ങനെയുള്ള പ്രവൃത്തികളിലേർപ്പെട്ടിട്ടുണ്ടു്. അപ്പോരം അവരുടെ കർമ്മങ്ങളിൽ അഥവാ അവരിൽനിന്നും ഉദ്ഭവിക്കുന്ന ലോകോപകാരപ്രദങ്ങളായ കർമ്മങ്ങളുടെ യഥാർത്ഥ കർത്താവു് ആരാണു്?

വാസ്തവത്തിൽ മുക്തൻ കർമ്മങ്ങളൊന്നും തന്നെ ചെയ്യുന്നില്ല. 'മുക്തന്റെ പ്രവൃത്തികരം' എന്നു പറയുന്നതുപോലും ആപേക്ഷികമാണു്. വസ്തുതത്ത്വം അവൻ ഒന്നും ചെയ്യുന്നില്ലെന്നുള്ളതാണു്. മുക്തിക്കുശേഷം ഒരുവനിൽനിന്നുണ്ടാകുന്ന കർമ്മങ്ങളെല്ലാംതന്നെ ഈശ്വരന്റെ കർമ്മങ്ങളാണെന്നാണു് ഗീതയുടെ സിദ്ധാന്തം. അഹങ്കാരമററവനായ മുക്തൻ ഈശ്വരന്റെ ഒരു ഉപകരണമായിത്തീരുന്നു. ഈശ്വരൻ അവനിൽകൂടി ലോകക്ഷേമപ്രവൃത്തികരം ചെയ്യുന്നു. ഇങ്ങനെയുള്ള കർമ്മങ്ങളുടെ കർത്താവാരാണെന്നുള്ളതിനെപ്പററി പറയുന്ന സന്ദർഭത്തിൽ ഗീത 'പ്രകൃതി' അല്ലെങ്കിൽ 'മായ'യാണു് ചെയ്യുന്നതെന്നു പറയുന്നുണ്ടു്.[13] 'പ്രകൃതി'യെ ഇവിടെ ത്രിഗുണാത്മികയായ മായയെന്നാണു് ശങ്കരാചാര്യർ വ്യാഖ്യാനിക്കുന്നതു്. മായയാകട്ടെ ഈശ്വരന്റെ ശക്തിയുമാണു്. അതുകൊണ്ടു് സ്വമായകൊണ്ടു് ഈശ്വരൻതന്നെയാണു് ഭക്തനിലൂടെ കർമ്മങ്ങരം ചെയ്യുന്നതെന്നു പറയുന്നതാവും കൂടുതൽ സമീചീനം.

11 Complete Works Vol. I. പേജ് 103.

12 ഗീതാഭാഷ്യം 3. 20, 25; 5. 7

13 ഗീതാഭാഷ്യം 3. 27, 29

# ഒരത്ഭുതകരമായ ആദ്ധ്യാത്മികഗൃഹസ്ഥാശ്രമം

## ആചാര്യ കാക്കാ കാലേല്ക്കർ

ശ്രീരാമകൃഷ്ണപരമഹംസരുടേയും ദേവി ശാരദാമാതാവിൻേറയും ആദ്ധ്യാത്മിക ഗൃഹസ്ഥാശ്രമത്തെപ്പററി ചിന്തിക്കുമ്പോൾ ഞാൻ അത്ഭുതപരതന്ത്രനായിത്തീരുന്നു.

ശ്രീരാമകൃഷ്ണപരമഹംസൻ കാളിയെ പൂജിച്ചുവന്നു. ആ പൂജയിൽനിന്നു് അദ്ദേഹം തൻെറ സാധനയെ വികസിപ്പിച്ചു. അദ്ദേഹം തല്ലീനനായിത്തീർന്നു. ഇതു കണ്ടു് വ്യാവഹാരികലോകം ഒരു വിവാഹം കഴിപ്പിച്ചാൽ ഈയാളുടെ ഭ്രാന്തെല്ലാം മാറും എന്നു നിർണ്ണയിച്ചു.

ഗുരുമഹാരാജ് ഈ ആലോചനയെ എതിർത്തില്ല — അതാണാശ്ചര്യം. ഇന്ന സ്ഥലത്തു് ഇന്ന കുടുംബത്തിൽ ഒരു പെൺകിടാവുണ്ടു്; ആ കുട്ടിയെ തനിക്കു വിവാഹം കഴിപ്പിച്ചുതന്നാൽ മതി എന്നു പറയുകയും ചെയ്തു ! കാര്യം എളുപ്പമായി എന്നോർത്തു വേണ്ടപ്പെട്ടവർ അതിന്നനുകൂലിച്ചു. അങ്ങനെ ആ വിവാഹം നടന്നു. പ്രായം വളരെ കുറവായിരുന്നതിനാൽ, ആ ബാലിക വിവാഹാനന്തരവും മാതാപിതാക്കന്മാരുടെ ഒരുമിച്ചു് താമസിച്ചുവന്നു. പ്രായപൂർത്തി വന്നപ്പോൾ പതിയുടെകൂടെ പാർക്കുന്നതിന്നായി അവരെ കൊണ്ടുവന്നു. ശ്രീരാമകൃഷ്ണൻ പത്നിയെ സ്വാഗതം ചെയ്തു. എങ്ങനെ ? പൂജയ്ക്കുള്ള പൂക്കൾ അവരുടെ ശിരസ്സിൽ അർപ്പിച്ചുകൊണ്ടു് !

കഥയുടെ പകുതിയായി. ബാക്കി പകുതി ഇതിലും അത്ഭുതകരമാണു്. പത്നി പറഞ്ഞു: ''ഞാനങ്ങയെ വിവാഹം കഴിച്ചു, എന്നാൽ, ഞാനങ്ങയുടെ അവിദ്യയല്ല. അങ്ങയെ സംസാരത്തിലേയ്ക്കു വലിച്ചുകൊണ്ടുവരാനല്ല ഞാൻ വന്നിട്ടുള്ളതു്. ഞാനങ്ങയുടെ സാധനയിൽ ഒരിക്കലും വിഘ്നമാവുകയില്ല. സാധിച്ചാൽ, അവസരം വരുമ്പോൾ അങ്ങയ്ക്കു സഹായകമായിത്തീരും.''

അങ്ങനെ ഈ ദൈവീവിഭൂതികളുടെ ഗൃഹസ്ഥാശ്രമം സമാരംഭിച്ചു. ഭാരതീയ സംസ്കൃതിയിൽ ആദരണീയങ്ങളായ ഗൃഹസ്ഥസംബന്ധത്തിൻെറ അനേകം പ്രകാരങ്ങൾ നാം കണ്ടിട്ടുണ്ടു്. ആ ആദർശങ്ങളെല്ലാം സുഗന്ധപൂർണ്ണവുമാണു്. ആ ആദർശങ്ങൾ ഹേതുവായി ഭാരതീയ ജീവിതം എല്ലാപ്രകാരത്തിലും ഉന്നതി പ്രാപിച്ചു. എന്നാൽ ശ്രീരാമകൃഷ്ണപരമഹംസരുടേയും ശ്രീശാരദാമാതാവിൻേറയും സ്വേച്ഛാസ്വീകൃതമായ ദാമ്പത്യസംബന്ധത്തിനോടു് ഉപമിക്കാൻ പററിയ മറെറാരു ദൃഷ്ടാന്തവും എനിക്കോർമ്മവരുന്നില്ല.

പരമഹംസരുടേയും ശാരദാമാതാവിൻേറയും ഈ സംബന്ധത്തെപ്പററി ഞാൻ ബങ്കാളിസാഹിത്യത്തിൽ വായിക്കുന്നതിന്നു മുമ്പു് ഇത്തരം ഉന്നതമായ ഗൃഹസ്ഥാശ്രമം ഉണ്ടാവുക സാധ്യമാണെന്നു് ഊഹിക്കാൻ പോലും എനിക്കു കഴിഞ്ഞിരുന്നില്ല. അതിനാൽ, ഈ പുതിയ സർവ്വോത്കൃഷ്ടമായ ആദർശം മനസ്സിലാക്കിയതിന്നുശേഷം ഭാരതീയസംസ്കാരത്തെപ്പററിയും, അതിലെ ഗൃഹസ്ഥാശ്രമത്തെപ്പററിയും, ചിന്തിക്കുമ്പോഴും സംസാരിക്കുമ്പോഴും എഴുതുമ്പോഴും ഈ ആദ്ധ്യാത്മിക ദമ്പതികളുടെ കഥ എൻെറ ഓർമ്മയിൽ അവശ്യം വരുന്നു.

സാധാരണ പതിപത്നികളെപ്പററി പറയുകയാണെങ്കിൽ രണ്ടുപേരും അന്യോന്യം പ്രലോഭിപ്പിക്കാനും അധഃപതിപ്പിക്കാനും തയ്യാറാവുന്നു. അതിനാൽ, മനസ്സിൽ അദ്ധ്യാത്മഭാവന ഉളവായ ആൾക്കു് ഈ ആശ്രമത്തിൽ എപ്പോഴും ജാഗ്രതയോടും സംയമത്തോടുംകൂടി വർത്തിക്കേണ്ടതായി വരുന്നു.

ഈ ആദ്ധ്യാത്മിക ആദർശം ഇരുവരും ഒരേ രീതിയിൽ സ്വീകരിച്ചാലും ശരി ഇല്ലെങ്കിലും ശരി ഈ ആദർശത്തിനോടു് ഇരുവരുടേയും മനസ്സിൽ ആദരവുളവാകുന്നതായാൽ പതിയും പത്നിയും ഈ ആദർശം അയഞ്ഞുപോകാതിരിക്കാനായി അന്യോന്യം സഹായിക്കുകയും

എപ്പോഴും ജാഗരൂകരായിരിക്കുകയും ചെയ്യുന്നു. അതാണ് ഇതിലെ സവിശേഷത. ചില പ്പോൾ പത്നി പതിയെ രക്ഷിക്കുന്നു; ചില പ്പോൾ പത്നിയെ രക്ഷിക്കുന്നതു പതിയുടെ കത്തവ്യമായിത്തീരുന്നു. ഇത്തരം ദൃഷ്ടാന്തം നമ്മുടെ നാട്ടിൽ പല ദിക്കിലും സുലഭമാണ്.

എന്നാൽ ഇരുവരും ഒരേ ഉത്കൃഷ്ടമായ ആദശ്ത്തെ ഒരേ സമയം സ്വീകരിച്ച് വിവാ ഹിതരായതിന്നുള്ള ദൃഷ്ടാന്തം ഞാൻ നാളിതു വരെ കേട്ടിട്ടില്ല.

നമ്മുടെ ആദ്ധ്യാത്മികഗ്രന്ഥങ്ങളിൽ ഈ മഹനീയദൃഷ്ടാന്തത്തെ സവിസ്തരം ഉല്ലേഖനം ചെയ്യണമെന്നു ഞാനാശിക്കുന്നു.

ഇതു് ആദ്ധ്യാത്മികതയുടെ കാര്യമായി. എന്നാൽ, നമ്മുടെ ആദശ്ത്തിന്നനുസരിച്ച് അദ്ധ്യാത്മവിഷയങ്ങൾ മാനവജീവിതത്തിൽ നിന്നു വ്യത്യസ്തമായോ അതിന്നു വിരുദ്ധ മായോ വരിക സാധ്യമല്ല.

എല്ലാ 'യോഗ'ങ്ങളും ജീവിതത്തിന്നുള്ള താകയാൽ അവയെല്ലാം ''ജീവിത–യോഗ'' ത്തിന്റെ വ്യത്യസ്ത അംഗങ്ങളാണ്.

അതിനാൽ ഗൃഹസ്ഥാശ്രമത്തിൽ പതിക്കു പത്നിയുടെനേരെയുള്ള നിഷ്ഠ പത്നിക്കു പതി യുടെനേരെയുള്ള നിഷ്ഠയേക്കാൾ ഒട്ടും താണ നിലയിലുള്ളതാവരുതു്. ഭാര്യാഭത്താക്കന്മാക്കു തീച്ചയായും പരസ്പരം നിഷ്ഠയുണ്ടായിരിക്കണം. അതോടൊപ്പം അന്യോന്യം തുല്യമായ ആദ രവും ഉണ്ടായിരിക്കണം.

ആ ആദരവിൽ 'ഓരോ ആളും മററെ ആളുടെ സ്വാതന്ത്ര്യത്തെ സംരക്ഷിക്കുക' എന്ന തത്ത്വം അവശ്യം അടങ്ങിയിരിക്കണം. പതി 'നേതാവും' പത്നി 'അനുയായി'യും എന്ന നില യിലുള്ള സംബന്ധമാണ് ഇന്നു നാം സ്വീകരി ച്ചിരിക്കുന്നതു്. പത്നി എപ്പോഴും പതിയുടെ പിന്നിൽ പോകാൻ കടപ്പെട്ടവളാണ്. വിവാ ഹാവസരത്തിൽ വധു വരന്റെ കൈപിടിക്കു മ്പോൾ വരൻ പറയുന്നു:

''ധർമ്മേ ച, അത്ഥേ ച കാമേ ച, ത്വം മമ അനുവ്രതാ ഭവ.'' 'ധർമ്മം അത്ഥം കാമം, ഗൃഹസ്ഥാശ്രമത്തിന്റെ ഈ മൂന്നാദശ്ങ്ങളിലും നീ എന്നെ പിന്തുടരണം.' പത്നി 'ഓം' എന്നുച്ച രിച്ച് പതിയോടു് സമ്മതം പ്രകടിപ്പിക്കുന്നു.

ഇതു് ഏകപക്ഷീയമായിപ്പോയി. പതിയും പത്നിയും അന്യോന്യം സഹകരി ക്കണം, ഇരുവരും യോജിപ്പോടെ വത്തിക്കണം പരസ്പരം ആദരിക്കുകയും വേണം. എന്നാലേ ആ സഹയോഗം ശോഭാവഹമാവൂ.

വിവാഹമന്ത്രത്തിൽ വധൂവരന്മാരുടെ പര സ്പരബന്ധനം ധർമ്മം, അത്ഥം, കാമം – ഇവ മൂന്നിന്നും മാത്രമേ ബാധകമാകുന്നുള്ളു.

നാലാമത്തെ പുരുഷാത്ഥം മോക്ഷമാണ്. അക്കാര്യത്തിൽ അന്യോന്യം ബന്ധപ്പെടുത്തുക സാധ്യമല്ലെന്നാണ് കരുതപ്പെടുന്നതു്. വ്യാവ ഹാരികദൃഷ്ട്യാ ഇതു ശരിതന്നെ. മോക്ഷത്തി നോടു് ഏതെങ്കിലും തരത്തിലുള്ള ബന്ധനം യോജിക്കുന്നതെങ്ങനെ ?

പരമഹംസരുടേയും ശാരദാദേവിയുടേയും ഗൃഹസ്ഥാശ്രമത്തിൽ പ്രാധാന്യം ചതുത്ഥപുരു ഷാത്ഥത്തിന്നായിരുന്നു. അതിൽ പരസ്പരം നിഷ്ഠയുണ്ടായിരുന്നു. 'നിഷ്ഠ' എന്ന തത്ത്വമാ കട്ടെ 'ബന്ധന'ത്തെക്കാൾ വളരെ അധികം ഉന്നതവുമാണ്.

ഗൃഹസ്ഥാശ്രമത്തിൽ സ്ത്രീ പത്നിയുമാണ് അമ്മയുമാണ്. സ്ത്രീയും പുരുഷനും ബ്രഹ്മചര്യം എന്ന ആദശം സ്വീകരിക്കുന്നതായാൽ ദാമ്പത്യ സംബന്ധവും കേവലം ആദ്ധ്യാത്മികമായിത്തീ രുന്നു. അവർ ശരീരത്തിൽനിന്നു കുട്ടികളെ ജനിപ്പിക്കുന്നില്ലായിരിക്കാം. പക്ഷേ, മാതൃത്വം സിദ്ധമാവുകതന്നെ വേണം. രാമകൃഷ്ണപരമ ഹംസരുടെ ശിഷ്യന്മാക്കു് ആദ്ധ്യാത്മികമായ വാത്സല്യം നല്കി ശ്രീശാരദാദേവി തന്റെ മാതൃത്വം സിദ്ധമാക്കിയിട്ടുണ്ട്. അതിന്നുശേഷം അവക്കും നിരവധി ശിഷ്യർ (സ്ത്രീകളും പുരുഷ ന്മാരും) ഉണ്ടായിട്ടുണ്ട്. അതിനാൽ, നാമെല്ലാം അവരെ ശാരദാമാതാവ് എന്നു പറയുന്നു. അവർ തന്റെ ശിഷ്യക്കു നല്കിയ ഉപദേശങ്ങ ളിലും നിദ്ദേശിച്ച സാധനകളിലും മാതൃ വാത്സല്യം പരിപൂണ്ണമായി കാണപ്പെട്ടിരുന്നു.

ഇന്നു നമ്മുടെ സംസ്കാരത്തിൽ സ്ത്രീസമുദാ യത്തിന്നുള്ള മാന്യത– ആദരവ്– താരതമ്യേന കുറവാണ്; അതു മാററണം. പരസ്പരം ആദരവു ണ്ടാവുമ്പോഴേ ആ മാന്യതക്കുറവു ദൂരീകരിക്ക പ്പെടൂ.

ഞാൻ അദ്ധ്യാത്മത്തിൻെറ കാര്യം പറഞ്ഞതിന്നുശേഷം ഭാര്യാഭത്താക്കന്മാരുടെ സ്വാതന്ത്ര്യത്തിൻെറ കാര്യം പറഞ്ഞതു് വേണ്ടത്ര ആലോചിച്ചിട്ടുതന്നെയാണു്. ഞാൻ സ്ത്രീയെ പരിപൂണ്ണ സ്വതന്ത്രയായിക്കാണാനാണു് ആഗ്രഹിക്കുന്നതു് (സ്വതന്ത്ര എന്നതുകൊണ്ടുദ്ദേശിക്കുന്നതു് 'അതന്ത്ര' എന്നല്ല, 'പരതന്ത്ര' എന്നുമല്ല). ഭാര്യാഭത്താക്കന്മാക്കു തമ്മിൽ സമാനഭാവത്തോടുകൂടിയ ആദരയുക്തമായ പരസ്പര നിഷ്ഠയുണ്ടായിരിക്കണം.

അതിലും ഇന്നേവരെ സ്ത്രീ പരതന്ത്രയായിരുന്നു. പുരുഷനാകട്ടെ സ്വതന്ത്രനെ അപേക്ഷിച്ചു് കൂടുതൽ അതന്ത്രനുമായിരുന്നു. ഈ സ്ഥിതി മാററുന്നതിന്നായി സ്ത്രീയുടെ സ്വാതന്ത്ര്യത്തിൻെറ കാര്യത്തിൽ പൂവ്വാധികം ശ്രദ്ധ പതിപ്പിക്കണം. നാളിതുവരെ ഏതൊരു നിഷ്ഠയുടെ ആദശ്മാണോ സ്ത്രീകളുടെമേൽ വെച്ചു കൊണ്ടിരുന്നതു്, അതു് പുരുഷന്മാർ സ്വയം സ്വീകരിക്കുന്നതായാൽ എത്ര നന്നായിരുന്നു !

ഒരു കാര്യംകൂടി ! സമുദായത്തിൻെറ ധാർമ്മികം, സംസ്കാരികം, സാമ്പത്തികം, രാജനൈതികം എന്നീ എല്ലാ കാര്യങ്ങളിലും സ്ത്രീകൾക്കു തുല്യമായ പങ്കുണ്ടായിരിക്കണം; അക്കാര്യങ്ങളിലെല്ലാം സ്ത്രീകൾക്കു തുല്യമായ ശിക്ഷണവും ലഭിക്കണം. അതുകൊണ്ടും ആയില്ല. തുല്യമായ അധികാരവും ലഭിക്കണം. എന്നാലേ അതു നിലനില്ക്കൂ.

ഞാൻ ഒരു കാര്യംകൂടി പറയും: മനുഷ്യസമുദായം യുദ്ധത്തിൻെറ ബാധ ഉപേക്ഷിക്കുന്നതായാൽ സമുദായത്തിൻെറ നേതൃത്വം പുരുഷന്മാരെപ്പോലെ സ്ത്രീകൾക്കും ലഭിക്കണം. അതിൽ അവക്കു കൂടുതൽ സഫലത സിദ്ധിച്ചേക്കാനും ഇടയുണ്ടു്.

ഇക്കാര്യത്തിൽ സ്ത്രീകൾ കൂടുതൽ അഗാധമായി ചിന്തിക്കേണ്ടിയിരിക്കുന്നു. കാര്യവിവരമില്ലാതെ അധികാരം ആവശ്യപ്പെടുന്നതു കൊണ്ടു് അവരുടെ കാര്യക്ഷമത പ്രകടമാവുകയില്ല. അതുപോലെതന്നെ ''ഞങ്ങൾക്കു് അധികാരം ആവശ്യമില്ല; പഴയ സമ്പ്രദായം തന്നെയാണു് നല്ലതു്.'' എന്നു പറയുന്നതും ശരിയല്ല. സ്ത്രീകൾക്കു ചിന്തിക്കാനും സമുദായത്തിന്നു നേതൃത്വം നല്കുന്നതിന്നും അവസരം അവശ്യം ലഭിക്കണം.

---

# ധാമ്മികജീവിതം

**കെ. എ. ഭാസ്കരൻ, പുന്നോൽ**

ജീവിതം സുഖസമ്പൂണ്ണമാക്കുവാനാണു് മനുഷ്യരെല്ലാം എന്നും യതിക്കുന്നതു്. മനുഷ്യർ മാത്രമല്ല, ഇതരജീവികളും സുഖത്തെത്തേടിത്തന്നെയാണു് അനുനിമിഷം ചലിച്ചുകൊണ്ടിരിക്കുന്നതു്. അതിനാൽ സുഖം എല്ലാ ജീവനാശികളുടെയും കാമ്യവസ്തുവും ആശ്രയസ്ഥാനവുമാണെന്നു പറയാം. മനുഷ്യവഗ്ഗത്തെ സംബന്ധിച്ചേടത്തോളം പറയുകയാണെങ്കിൽ ഓരോ മനുഷ്യനും ആജീവനാന്തം മറയാത്ത സുഖാനുഭവത്തിന്നുവേണ്ടിത്തന്നെയാണു് വെമ്പൽ കൊള്ളുന്നതു്. മറെറാരു വിധത്തിൽ പറഞ്ഞാൽ മനുഷ്യരെല്ലാംതന്നെ സുഖത്തെ മാത്രമേ എന്നും ആഗ്രഹിക്കുന്നുള്ളു; ദുഃഖത്തെയാരും ഇഷ്ടപ്പെടാറില്ല. ഇങ്ങനെ എല്ലാവക്കും പ്രിയവസ്തുവായ സുഖത്തിന്നുവേണ്ടി സവ്വദാ ആഗ്രഹിച്ചും അതിന്നായി പാടുപെട്ടും കഴിയുന്ന മനുഷ്യക്കു് അനുനിമിഷം കനത്ത ദുഃഖമല്ലാതെ സ്ഥായിയായ ആനന്ദം കൈവരിക്കാൻ സാധിക്കുന്നില്ല. മനുഷ്യജീവിതത്തെ അപഗ്രഥിച്ചുനോക്കിയാൽ ഈ വസ്തുത വെളിപ്പെടുന്നതാണു്. ഈ ജീവിതയാഥാത്ഥ്യത്തെ പരമാചാര്യനായ വ്യാസമഹഷിയും വെളിപ്പെടുത്തിയിട്ടുണ്ടു്.

'ഈ ലോകത്തിൽ കമ്മനിരതന്മാരായ മനുഷ്യരെല്ലാം സുഖം കൈയ്വരിക്കുവാനും ദുഃഖമകററുവാനുമാണു് യതിക്കുന്നതു്. എന്നാൽ

കാമികളായ അവക്കു സദാ ദുഃഖംതന്നെയാണു് ലഭ്യമാകുന്നതു്. കാമനയിൽനിന്നു നിവർത്തിക്കുകയാണെങ്കിൽ സുഖം അനുഭൂതിവിഷയമാകുന്നു.' (ഭാഗവതം) ഇതിൽനിന്നു മനസ്സിലാകുന്നതു്, ഭൗതികസുഖങ്ങളിൽ മാത്രം ആസക്തരായ ലൗകികന്മാർക്കു് എന്നും ദുഃഖത്തിൻേറതായ കരിനിഴലിൽത്തന്നെ ജീവിക്കേണ്ടിവരുന്നു എന്നതാണു്. മാത്രമല്ല ശാശ്വതമായ ആനന്ദം അലഭ്യമായ വസ്തുവായിത്തന്നെ പരിലസിക്കുന്നതേയുള്ളു. ഈ വാസ്തവം അറിയാത്ത മനുഷ്യരാകട്ടെ അനിഷ്ടകരമായ ദുഃഖത്തെ അകററി വററാത്ത ആനന്ദത്തിൻെറ ഉറവിടം കണ്ടെത്താൻ ആയുഷ്കാലം മുഴുവൻ യത്നിക്കുന്നു. ദുഃഖത്തെ ദൂരീകരിച്ചു് ആനന്ദസിദ്ധി കൈവരുത്താൻ എന്തു വിലയും നൽകാൻ തയ്യാറാവുന്നു.

ഏതൊരു മനുഷ്യൻേറയും ലക്ഷ്യവും സർവ്വോപരി അവൻെറ ആശ്രയസ്ഥാനവുമായ ആനന്ദം സാക്ഷാത്കരിക്കുവാൻ അവൻ കൂട്ടുപിടിക്കുന്നതു് എന്നും ഭൗതികപദാർത്ഥങ്ങളെ മാത്രമാണു്. അർത്ഥവും ഭൂമിയും നേടിയെടുത്താൽ ശാശ്വതമായ ആനന്ദം അനുഭവിക്കാമെന്നു് അവൻ വ്യാമോഹിക്കുന്നു. എന്നാൽ എണ്ണമററ ഭൗതികപദാർത്ഥങ്ങരം നേടിയെടുത്തിട്ടും ദുഃഖലേശമില്ലാത്ത ആനന്ദം പ്രാപിക്കുവാൻ സാധിക്കുന്നില്ല. ഇതു് അനുഭവസിദ്ധമായ ഒരു വസ്തുതയാണല്ലൊ. അതുകൊണ്ടല്ലെ വേണ്ടുവോളം സമ്പത്തു നേടിയെടുത്തിട്ടും എത്രയോ പേർ ദുഃഖഗർത്തത്തിൽതന്നെ പതിച്ചു ജീവിതം ഒടുക്കുന്നതായി നാം കാണുന്നതു്. അപ്പോരം കേവലം ഭൗതികപദാർത്ഥങ്ങളല്ല ഒരു മനുഷ്യനു് ആനന്ദം പ്രദാനം ചെയ്യുന്നതെന്നും ആന്തരികമായ അഭ്യുന്നതിതന്നെയാണു് സർവ്വപ്രധാനമായും ജീവിതസുഖത്തിന്നും തദ്വാരാ ശ്രേയസ്സിന്നും നിദാനമായി പരിലസിക്കുന്നതു് എന്നും കാണാം. അതുതന്നെയാണു് സത്യവും.

ധർമ്മാധർമ്മങ്ങളും തദുപരി തങ്ങളുടെ ജീവിതോദ്ദേശവുമറിയാതെ കേവലം വൈഷയികസുഖാനുഭവത്തിന്നുവേണ്ടിമാത്രം മഹത്തായ മനുഷ്യജന്മം വൃഥാവിലാക്കുന്ന വിഷയാസക്തന്മാരുടെ മാനസിക ഉത്കർഷത്തിന്നും തദ്വാരാ ആനന്ദാനുഭവത്തിന്നും ധാർമ്മികജീവിതം അത്യന്താപേക്ഷിതമായിരിക്കുന്നു. ധാർമ്മികമായ കർമ്മാചരണംകൊണ്ടു മാത്രമേ ഏതൊരു മനുഷ്യനും മഹത്ത്വത്തിലേയ്ക്കു് ഉയരുവാനും അന്തിമലക്ഷ്യം കൈവരിക്കുവാനും സാധിക്കുകയുള്ളൂ. ധാർമ്മികചര്യ അനുഷ്ഠിക്കുന്നവർക്കു മാത്രമേ ദുഃഖസ്പർശമില്ലാത്ത പൂർണ്ണമായ ആനന്ദം അനുഭവിക്കുവാനും കഴിയുകയുള്ളൂ. അപ്പോരം നമുക്കു് ധാർമ്മികജീവിതത്തിൻെറ മഹത്ത്വം ഒരിക്കലും വിസ്മരിക്കാവുന്നതല്ല. മനസ്സു പരിപുഷ്ടമാവാതെ കുറെയേറെ ഭൗതികപദാർത്ഥങ്ങരം നേടിയെടുത്തുകൊണ്ടൊന്നും ജീവിതം സുഖസമ്പൂർണ്ണമാകുകയില്ല. ജീവിതസുഖത്തിന്നു് അത്യന്താപേക്ഷിതമെന്നു നാം വിചാരിക്കുന്ന പുരുഷാർത്ഥങ്ങളായ അർത്ഥവും കാമവും നേടാൻപോലും ധർമ്മാധിഷ്ഠിതമായ ജീവിതം കൂടിയേ കഴിയൂ എന്ന വസ്തുത നാം ഓർക്കണം. തലയിൽ കൈവെച്ചു നിലവിളിച്ചുകൊണ്ടു് വ്യാസമഹർഷി ലോകത്തോടു പറഞ്ഞതും ഇതുതന്നെയായിരുന്നു. 'ധർമ്മത്തിൽനിന്നാണു് അർത്ഥവും കാമവും ഉണ്ടാകുന്നതു്. അങ്ങനെയുള്ള ധർമ്മത്തെ എന്തുകൊണ്ടു് ജനങ്ങരം സ്വീകരിക്കുന്നില്ല ?' അപ്പോരം ധർമ്മത്തിന്നു കല്പിക്കപ്പെട്ടിട്ടുള്ള മഹത്ത്വം എത്രയുണ്ടെന്നു നമുക്കു ഊഹിക്കാവുന്നതേയുള്ളു.

ധർമ്മത്തിൻെറ സ്വരൂപം അറിഞ്ഞാൽ മാത്രമേ ധാർമ്മികജീവിതം നയിക്കുവാൻ സാധിക്കുകയുള്ളു. ധർമ്മമെന്നാൽ എന്തു് ? ധർമ്മത്തിൻെറ സ്വരൂപമെന്തു് ?

'ധരതി വിശ്വമിതി ധർമ്മഃ.' വിശ്വത്തെ ധരിക്കുന്നതേതോ അതു ധർമ്മം എന്നു ധർമ്മത്തെക്കുറിച്ചു് ആചാര്യന്മാർ നിർവ്വചിച്ചിരിക്കുന്നു. അതായതു് മാനവപ്രപഞ്ചത്തെ ഒന്നടങ്കം ശ്രേയസ്സിലേയ്ക്കു നയിക്കുന്നതു യാതൊന്നോ അതത്രേ ധർമ്മം.

'യതോഽഭ്യുദയനിഃശ്രേയസസിദ്ധിഃ സ ധർമ്മഃ' യാതൊന്നിൽനിന്നു് അഭ്യുദയനിഃശ്രേയസ്സുകളുടെ സിദ്ധിയുണ്ടാകുന്നുവോ അതു ധർമ്മം എന്നും ധർമ്മത്തിന്നു് അർത്ഥം കല്പിച്ചിട്ടുണ്ടു്. അതായതു് മാനവരാശിയുടെ ഭൗതികമായ ഉത്കർഷത്തിന്നും ആദ്ധ്യാത്മികമായ ഉന്നതിക്കും യാതൊന്നു കാരണമായിത്തീരുന്നുവോ അതു ധർമ്മമാകുന്നു. അങ്ങനെ വരുമ്പോരം

ധർമ്മം മനുഷ്യരുടെയെല്ലാം ഭൗതികവും ആദ്ധ്യാത്മികവുമായ ഉയർച്ചയ്ക്കു നിദാനമാണെന്നു കാണാം.

മാനവസമൂഹത്തിന്റെ അഭ്യുദയത്തിന്നും സർവ്വോപരി ശ്രേയസ്സിന്നും സർവ്വകാരണമായി നിലകൊള്ളുന്ന ധർമ്മത്തിന്നു നാലു പാദങ്ങളും (ഘടകങ്ങളും) ഉണ്ട്. സത്യം, ദയ, (അഹിംസ) ദാനം, (ത്യാഗം), ശൌചം (ആന്തരശുദ്ധി) എന്നിവയാണ് പറയപ്പെട്ട നാലു ഘടകങ്ങൾ. ഇവയെത്തന്നെ സനാതനധർമ്മങ്ങൾ എന്നും പറയുന്നു. ഈ സനാതനധർമ്മങ്ങളുടെ സമ്യഗാചരണം തന്നെയാണ് ധാർമ്മികാചരണമെന്നും ധാർമ്മികജീവിതമെന്നും പറയുന്നതു്.

ദൈനംദിനജീവിതത്തിൽ ഒരു മനുഷ്യന്റെ ബഹുമുഖങ്ങളായ വ്യാപാരങ്ങൾ നടക്കുന്നതു മനസ്സ്, വാക്ക്, ശരീരം എന്നീ കരണങ്ങളിൽക്കൂടിയാണ്. ഈ ത്രിവിധസരണികളിൽ നീതിയും നിഷ്കളങ്കതയും പുലർത്തുന്നതു തന്നെയാണ് സത്യാചരണം. മനുഷ്യന്റെ ജീവിതത്തിൽ ധാർമ്മികഗുണം ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു മഹാഗുണമാണ്. ഹരിശ്ചന്ദ്രയുധിഷ്ഠിരാദി രാജാക്കന്മാർ സത്യത്തിൽ നിന്നു് അണുപോലും വ്യതിചലിച്ചിരുന്നില്ലെന്നു് ഇതിഹാസം ഘോഷിക്കുന്നുണ്ട്. ആധുനികയുഗത്തിൽ ജീവിച്ചിരുന്ന ഗാന്ധിജി തുടങ്ങിയ മഹാത്മാക്കളും സത്യത്തെ ഒരിക്കലും കൈവിട്ടിരുന്നില്ലെന്നതു് ഒരു ചരിത്രസത്യമാണല്ലൊ. സത്യത്തെ മുറുകെ പിടിച്ചു ജീവിക്കുന്നവക്ക് ഒരിക്കലും ജീവിതത്തിൽ പരാജയം സംഭവിക്കുകയില്ലെന്നതിനു നിദർശനമാണു പല മഹാന്മാരുടേയും ജീവിതം.

ദയ അല്ലെങ്കിൽ അഹിംസ ധർമ്മത്തിന്റെ രണ്ടാമത്തെ ഘടകമായി പരിഗണിച്ചുവരുന്നു. സർവ്വജീവജാലങ്ങളിലും കരുണയുണ്ടാവുക എന്നതുതന്നെയാണ് ഈ ദയ. അതു കാരണം ആരോടും വിദ്വേഷമോ വിദ്ധ്വംസനമോ ഉണ്ടാവുകയില്ല. ഈ സമസ്തസൃഷ്ടിസ്നേഹം മനുഷ്യനെ മഹത്ത്വത്തിലേയ്ക്ക് ഉയർത്തുകയും ചെയ്യും. ജീവിതലക്ഷ്യം സാക്ഷാത്ക്കരിച്ചു മൺമറഞ്ഞുപോയ മഹാന്മാരെല്ലാം അളവററ ജീവകാരുണ്യം ഉള്ളവരായിരുന്നുവെന്നു നമുക്കു കാണാം. അതിനാൽ ഭൂതദയ എന്നതു മനുഷ്യരിലെല്ലാം ഉണ്ടാകേണ്ട ഒരു ഉത്കൃഷ്ടഗുണമാണ്. മൂന്നാമത്തെ ഘടകമായ ദാനം ത്യാഗത്തിന്റെതന്നെ സ്വരൂപമാണ്. തന്റേതായുള്ളതെല്ലാം അന്യക്കായി ത്യജിക്കുവാനുള്ള സന്നദ്ധത. ഇതുതന്നെയാണ് ത്യാഗത്തിന്റെ സവിശേഷത. ഈ ത്യാഗമനോഭാവം വളരുന്ന ഘട്ടത്തിൽ മനുഷ്യന്നു തന്നിലെ അഹന്താമമതാദികളെ നിശ്ശേഷം അകററാൻ കഴിയുന്നു. കാലം ചെല്ലുമ്പോൾ പ്രപഞ്ചത്യാഗമാകുന്ന സന്ന്യാസംപോലും കൈവരിക്കാനും സാധിക്കുന്നു. അതിന്റെ അന്തിമഫലമോ പരമപദപ്രാപ്തിയും.

ശൌചം എന്ന നാലാമത്തെ ഘടകം മനോജയം മൂലം അന്തഃകരണത്തിന്നു വന്നുചേരുന്ന സാത്ത്വികഭാവമാണ്. സാത്ത്വികഭാവം മനസ്സിൽ പൂർണ്ണമാകുമ്പോൾ മനുഷ്യന്നു് ഇടതടവില്ലാത്ത മനഃപ്രസാദവും സന്തുഷ്ടിയും അനുഭൂതിവിഷയമാകുന്നു. തന്മൂലം ജീവിതം ധന്യവും സുഖപൂർണ്ണവുമായിത്തീരുന്നു. അതിനാൽ മനഃശുദ്ധി നേടേണ്ടതു് ഓരോ മനുഷ്യന്റേയും കർത്തവ്യമായിത്തീരുന്നു.

ഇങ്ങനെ മേൽപ്പറയപ്പെട്ട സത്യാദി നാലു പാദങ്ങൾ ഉൾക്കൊള്ളുന്ന സനാതനധർമ്മം മനുഷ്യരാശിയുടെ ഉന്നതസംസ്കാരത്തിന്നും അന്തഃകരണശുദ്ധിയ്ക്കും ഹേതുവാണെന്നു വന്നു ധർമ്മവും ധാർമ്മികജീവിതവും ചിത്തപ്രസാദത്തിന്നും ശാശ്വതശാന്തിക്കും ഏകകാരണമെന്നു ഭാഗവതംതന്നെ ഉദ്ഘോഷിക്കുന്നുണ്ട്. ചിത്തത്തിന്റെ പ്രസാദത്തിൽ സർവ്വദുഃഖങ്ങളു നശിക്കുന്നുവെന്നു ഭഗവാൻ ഗീതയിലും വ്യക്തമാക്കിയിട്ടുണ്ട്.

പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ

'മനഃപ്രസാദത്തിൽ ഒരുവന്റെ സർവ്വദുഃഖങ്ങളും നശിക്കുന്നു. ചിത്തം പ്രസന്നതയെ പ്രാപിക്കുമ്പോൾ ബുദ്ധിക്കു പ്രകാശവും കൈവരുന്നു.'

അതിനാൽ മനഃപ്രസാദത്തിന്നും ദുഃഖഹാനിക്കും ധർമ്മം അനുഷ്ഠേയമായിരിക്കുന്നു; ധാർമ്മികജീവിതം അനിവാര്യവുമായിരിക്കുന്നു.

ദുഃഖത്തിന്റെ അഭാവം അല്ലെങ്കിൽ സുഖത്തിന്റെ ഉദയം സംഭവിക്കുന്നതു് മനസ്സ്

ശാന്തസ്വരൂപമാകുമ്പോഴാണ്. മനസ്സിന്റെ പ്രക്ഷുബ്ധാവസ്ഥയിൽ ശാന്തി നേടുവാൻ സാദ്ധ്യമല്ല. ശാന്തമായ മനസ്സിന്നു മാത്രമേ ആനന്ദം പൂർണ്ണരൂപത്തിൽ അനുഭവിക്കുവാൻ സാധിക്കുകയുള്ളു. മനസ്സിനെ ശാന്തതലത്തിലെത്തിക്കുവാൻ സത്ത്വഗുണം വളർത്തിയെടുക്കുകതന്നെ ചെയ്യണം. അതിന്നു ധർമ്മം മാത്രമാണ് ഏകസാധനം. ധർമ്മാനുസൃതമായ ജീവിതംതന്നെയാണ് സർവ്വഥാ കരണീയം. ധാർമ്മിക ജീവിതംകൊണ്ടു സുഖസമ്പൂർണ്ണമായ ജീവിതം വാർത്തെടുക്കുവാൻ സാധിക്കുന്നു. അങ്ങനെ ഒരു മനുഷ്യന്റെ ജീവിതം ധന്യവുമാകുന്നു.

ധർമ്മ ഏവ ഹതോ ഹന്തി
ധർമ്മോ രക്ഷതി രക്ഷിതഃ
തസ്മാദ് ധർമ്മം ന ത്യജാമി
മാ നോ ധർമ്മോ ഹതോഽവധീത്.

'ധർമ്മത്തെ നശിപ്പിക്കുന്നവനെ ധർമ്മംതന്നെ നശിപ്പിക്കും. ധർമ്മത്തിന്റെ രക്ഷിതാവിനെ ധർമ്മം രക്ഷിക്കുകതന്നെ ചെയ്യും. അതിനാൽ ഞാൻ ധർമ്മം ഉപേക്ഷിക്കുകയില്ല. ധർമ്മത്തെ ഉപേക്ഷിച്ചിട്ടു നമ്മെ അതു നശിപ്പിക്കാതിരിക്കട്ടെ.'

---

# ഭാഗവതമാഹാത്മ്യം

## ശ്രീ നാരദമഹർഷിയുടെ സപ്താഹയജ്ഞം

### സാവിത്രീ ശേഖരൻ നായർ

ഈശ്വരന്റെ സൃഷ്ടിജാലങ്ങളിൽ സർവ്വ പ്രാധാന്യം അർഹിക്കുന്നതു് ബുദ്ധിശക്തിയും വിവേകവുമുള്ള മനുഷ്യരാണ്. നമുക്കു ലഭിച്ചിരിക്കുന്ന ബുദ്ധിശക്തിയും വിവേകവും ശരിയായ വിധത്തിൽ ഉപയോഗിച്ച് ജീവിതം സഫലമാക്കി നമ്മുടെ ജന്മോദ്ദേശം സാധിക്കുകയാണ് ഓരോരുത്തരുടേയും കടമയും ധർമ്മവും. ഈശ്വരപ്രാപ്തിയാണ് നമ്മുടെ ജീവിതലക്ഷ്യം. നമ്മുടെ ഉള്ളിലും പുറത്തും സർവ്വത്ര വ്യാപിച്ചിരിക്കുന്ന പരമചൈതന്യത്തെ ശ്രദ്ധാഭക്തിപൂർവ്വം ആരാധിക്കുകയാണെങ്കിൽ നമ്മുടെ സംസാരദുഃഖം തീർന്ന്, പരമശാന്തി അനുഭവപ്പെടുന്നതാണ്. ശ്രീ വേദവ്യാസമഹർഷീശ്വരനാൽ രചിക്കപ്പെട്ട ഭാഗവതപുരാണംപോലെ ഭക്തിജ്ഞാനവൈരാഗ്യങ്ങളെ ഉദ്ദീപിപ്പിക്കുന്ന മറെറാരു ഗ്രന്ഥം ഇന്നുവരെ ഉണ്ടായിട്ടില്ല. പരമജ്ഞാനിയായ വേദവ്യാസൻപോലും ഭാഗവതം രചിക്കുന്നതിനുമുൻപു് പരിപൂർണ്ണതൃപ്തനായിരുന്നില്ല. ബ്രഹ്മപുത്രനായ ശ്രീനാരദമഹർഷിയാണ് ക്ലിഷ്ടഹൃദയനായ വ്യാസഭഗവാനോടു ഭാഗവതം രചിക്കുവാൻ ഉപദേശിച്ചതു്. വേദോപനിഷത്സാരമായ ഭാഗവതം വേദവ്യാസമുനിയുടെ പുത്രനും, അതിതേജസ്വിയും, നിത്യബ്രഹ്മചാരിയും ആയ ശ്രീശുകബ്രഹ്മർഷിക്കു് ഉപദേശിച്ചു. ശുകദേവനാകട്ടെ, പ്രായോപവേശംചെയ്തിരിക്കുന്ന പരീക്ഷിത്തു മഹാരാജാവിനു് ഈ ഭാഗവതം സപ്താഹയജ്ഞമായി ഉപദേശിച്ച് സായുജ്യപദവിയെത്തന്നെ നേടിക്കൊടുത്തു. വ്യാസനിർമ്മിതമായ ശ്രീമദ്ഭാഗവതം അത്യന്തം ശ്രദ്ധാഭക്തിയോടുകൂടി ഏഴു ദിവസംകൊണ്ടു് പാരായണം ചെയ്ത് പര്യവസാനിപ്പിക്കുന്നതിനാണ് ഭാഗവതസപ്താഹയജ്ഞം എന്നു പറയുന്നതു്. നാം ഈ ശ്രേഷ്ഠമായ സപ്താഹയജ്ഞം നടത്തുകയോ ശ്രവിക്കുകയോ ചെയ്താൽ നമ്മുടെ സകല പാപങ്ങളും നശിച്ച് പരമാനന്ദപദവിയെ പ്രാപിക്കുന്നതാണ്.

ശ്രീനാരദമഹർഷി തന്റെതന്നെ അനുഭവത്തിൽനിന്നു് ഭാഗവതസപ്താഹയജ്ഞമാഹാത്മ്യം ഗ്രഹിക്കുവാൻ ഇടയായി. അതു് ചെറിയ ഒരു കഥാരൂപേണ ഇവിടെ പ്രസ്താവിക്കാം.

ഒരിക്കൽ കലിയുഗാരംഭത്തിൽ ശ്രീനാരദമഹർഷി ഒരു ലോകസഞ്ചാരം നടത്തിവരവെ

ശ്രീകൃഷ്ണഭഗവാൻ തന്റെ ലീലാവിശേഷങ്ങരാ കൊണ്ടു് പരിപാവനമാക്കിയ, യമുനാതീരത്തിൽ പ്രവേശിച്ചു. അവിടെ അത്യാശ്ചര്യകരമായ ഒരു കാഴ്ചയാണു് അദ്ദേഹം കണ്ടതു്. യൌവനയുക്തയായ ഒരു സ്ത്രീ ദുഃഖിതയെപ്പോലെ സ്ഥിതിചെയ്യുന്നു. അവരുടെ ഇടത്തും വലത്തും രണ്ടു വൃദ്ധന്മാർ ക്ഷീണിച്ചു് അവശരായി മോഹാലസ്യപ്പെട്ടു കിടക്കുന്നു.

നാരദമഹർഷി യുവതിയോടു് വിവരം അന്വേഷിച്ചപ്പോരാ ആ യുവതി പറയുകയാണു്: "ഞാൻ ഭക്തിയാണു്. എന്റെ കുട്ടികളായ ജ്ഞാനവൈരാഗ്യങ്ങളാണു് രണ്ടുവശത്തും സ്ഥിതിചെയ്യുന്നതു്. ഈ വൃന്ദാവനത്തിൽ എത്തുന്നതുവരെ ഞാനും തീരെ അവശനിലയിൽ ആയിരുന്നു. ഇവിടെ പ്രവേശിച്ചപ്പോരാ ഞാൻ യൌവനയുക്തയായിത്തീർന്നു. പക്ഷെ എന്റെ പുത്രരായ ജ്ഞാനവൈരാഗ്യങ്ങരാ വൃദ്ധരും അവശരും ആയിത്തന്നെയിരിക്കുന്നു. അവിടുന്നു് വേദജ്ഞനും സർവ്വജ്ഞനും ആയതുകൊണ്ടു് ഏതുവിധത്തിലെങ്കിലും എന്റെ സന്താനങ്ങളെ രക്ഷിക്കണം," എന്നു്. നാരദൻ ഭക്തിമാതാവിനെ സമാധാനിപ്പിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു: "കലികാലമായതുകൊണ്ടാണു് ഇങ്ങനെ ജ്ഞാനവൈരാഗ്യങ്ങരാക്കു സ്ഥാനമില്ലാതായതു്. എന്നാൽ കലിയുഗത്തിനു് ഒരു വിശേഷമുണ്ടു്. ബാക്കിയുള്ള യുഗങ്ങളിൽ യജ്ഞംകൊണ്ടും തപസ്സുകൊണ്ടും നേടാൻ വിഷമമായ വൈകുണ്ഠപ്രാപ്തി ഭഗവത്കീർത്തനാലാപം കൊണ്ടു് കലിയുഗത്തിൽ സാധിക്കും. അതിനാൽ ഭക്തജനങ്ങരാക്കു് മുക്തി ലഭിക്കുമെന്നതിനു് സംശയമില്ല. ഭവതി ഒട്ടുംക്ലേശിക്കേണ്ട, ജ്ഞാനവൈരാഗ്യങ്ങളെ ഞാൻ യൌവനയുക്തരാക്കി, ഭവതിയുടെ സന്താനങ്ങളുടെ പൂർവ്വനില കൈവരുത്താം." അതിനുശേഷം നാരദമഹർഷി ജ്ഞാനവൈരാഗ്യങ്ങളുടെ ചെവിയിൽ മാറി മാറി വേദങ്ങരാ, ഗീതകരാ, ഉപനിഷത്തുകരാ എന്നിവ ഉപദേശിച്ചു. എന്നാൽ യാതൊരു ഫലവുമുണ്ടായില്ല. അവർ കണ്ണു് അല്പം തുറന്നുനോക്കിയിട്ടു് വീണ്ടും മോഹാലസ്യത്തിൽ ലയിച്ചു. നാരദൻ, വളരെ ചിന്താപരവശനായി ഭഗവാനെ സ്മരിച്ചു. അപ്പോരാ, 'ശ്രേഷ്ഠന്മാരായ സാധുക്കളിൽനിന്നു് ഇതിനുള്ള പരിഹാരം കണ്ടുപിടിക്കുവാൻ സാധിക്കും', എന്നൊരു അശരീരി ശ്രവിച്ചു.

നാരദൻ, ആ സാധുക്കരാ ആരാണെന്നും എവിടെയാണെന്നും യാതൊരു അറിവുമില്ലാത്തതിനാൽ ഭക്തിജ്ഞാനവൈരാഗ്യങ്ങളെ അതേനിലയിൽ അവിടെ വിട്ടിട്ടു് വീണ്ടും ഓരോ ദിക്കിലും സഞ്ചാരം നടത്തി, ഓരോ സാധുക്കളോടും വിവരം പറഞ്ഞു്, പരിഹാരം അന്വേഷിച്ചു. എന്നാൽ ആക്കുംതന്നെ വേദോപനിഷത്തുകരാകൊണ്ടു് സാധിക്കാത്ത കാര്യം സാധിക്കാമെന്നു് ആശ തോന്നിയില്ല. ഇപ്രകാരം വിഷമിച്ച നാരദമുനി ബദരീവനത്തിൽ പ്രവേശിച്ചു് തപസ്സുചെയ്തു് ഭഗവാനെ പ്രീതിപ്പെടുത്തി തന്റെ കാര്യം നേടാമെന്നുദ്ദേശിച്ചു് അതിനു സമാരംഭിച്ചു. അപ്പോരാ അതിതേജസ്വികളായ സനകാദിമുനികളെ മുൻപിൽ കണ്ടു. സാക്ഷാൽ ശ്രീവൈകുണ്ഠനാഥസ്വാമിയുടെ അനുഗ്രഹംകൊണ്ടാണു് ഇത്ര തേജസ്വികളായ ഇവരെ ഈ സമയത്തു് കാണുവാൻ ഭാഗ്യമുണ്ടായതു് എന്നു നിശ്ചയിച്ചു് ശ്രീ നാരദമഹർഷി വളരെ ആദരവോടുകൂടി തന്റെ സങ്കടം പറഞ്ഞു് അതിനു നിവൃത്തിമാർഗ്ഗം ഉണ്ടാക്കിത്തരണമെന്നു് അവരോടു പ്രാർത്ഥിച്ചു. നാരദമഹർഷിയുടെ അപേക്ഷ കേട്ട സനകാദികരാ പ്രസന്നവദനരായി ഇപ്രകാരം പറഞ്ഞു: "അങ്ങു പരമഭാഗ്യവാൻതന്നെയാണു്. അങ്ങയുടെ ശ്രമംകൊണ്ടു് ഭക്തിജ്ഞാനവൈരാഗ്യങ്ങരാ പുഷ്ടിയെ പ്രാപിക്കും. അതിനുള്ള ഏകമാർഗ്ഗം ഭാഗവതസപ്താഹശ്രവണമാകുന്നു. എന്തെന്നാൽ വേദോപനിഷത്തുകളുടെ സത്താകുന്നു ഭാഗവതം. അതു് ശുകദേവൻ ഗാനം ചെയ്തതാണു്. ഭാഗവതശബ്ദശ്രവണത്താൽ ഭക്തിജ്ഞാനവൈരാഗ്യങ്ങരാക്കു പുഷ്ടിയുണ്ടാകും." ഇപ്രകാരം സനകാദികളിൽനിന്നു് ഭാഗവതമാഹാത്മ്യം ശ്രവിച്ച ശ്രീനാരദർ അവരോടൊത്തു് ഹരിദ്വാരത്തിൽ എത്തി. വിധിപൂർവ്വം സപ്താഹയജ്ഞം നടത്തി. അത്യാശ്ചര്യമെന്നു പറയട്ടെ, സപ്താഹയജ്ഞവേദിയിൽ സപ്താഹം തുടങ്ങുവാൻ ആരംഭിച്ചപ്പോരാ തന്നെ ഭക്തിജ്ഞാനവൈരാഗ്യങ്ങരാ പരിപുഷ്ടിയെ പ്രാപിച്ചു് അവിടെ എത്തിക്കഴിഞ്ഞു. അതു ശ്രവിച്ചു് ജന്മസാഫല്യം വരുത്തു

വാൻ ഋഷികരം, ദേവന്മാർ തുടങ്ങിയവരെല്ലാം ആഗതരായി. ഇതിൻെറ സാരം എന്തെന്നാൽ ഭക്തിയിൽനിന്നാണ് ജ്ഞാന വൈരാഗ്യങ്ങരം ഉത്ഭവിക്കുന്നതു്. കലിയുഗത്തിൽ ഭക്തി മാത്രമേ വൃന്ദാവനം മുതലായ ചില ദേശങ്ങളിൽ ഉണ്ടായിരുന്നുള്ളു. അവിടെ ജ്ഞാനത്തിനും വൈരാഗ്യത്തിനും സ്ഥാനമുണ്ടായിരുന്നില്ല. എന്നാൽ ഭാഗവതശ്രവണം കൊണ്ടു് ഭക്തിയും തദ്വാരാ ജ്ഞാനവൈരാഗ്യങ്ങളും സംപുഷ്ടങ്ങളായി. എപ്പോഴും ലൌകിക കാര്യങ്ങളിൽ മുഴുകിയിരിക്കുന്നവക്കു് ഏററവും ചുരുങ്ങിയ സമയംകൊണ്ടു് ഭാഗവതം വായിക്കുകയോ കേരംക്കുകയോ ചെയ്തു് തങ്ങളുടെ ഹൃദയം ഭക്തിനിർഭരമാക്കിത്തീത്തു് പരമപദം പ്രാപിക്കുവാൻ സപ്താഹയജ്ഞം സഹായിക്കുന്നു.

---

# അവധൂതനും ഗുരുക്കന്മാരും – 2

കാകളി

**കൃഷ്ണമംഗലം**

സ്വഗ്ഗലോകത്തിലും നാരകത്തിങ്കലും
കാണുന്ന ദുഃഖങ്ങളൊപ്പം സുഖങ്ങളും
സവ്വത്തിനും മൂലമിന്ദ്രിയംതന്നെയാ–
ണെന്നറിഞ്ഞോൻ ബുധൻ കാംക്ഷിച്ചിടാ
സുഖം.

ഏററക്കുറച്ചിലും സ്വാദുമസ്വാദവും
നോക്കിടാതെല്ലാം പെരുമ്പാമ്പശിച്ചിടും
ഒന്നും കിടച്ചീലയെങ്കിലും കില്ലില്ല
ഭാവഭേദം പെരുമ്പാമ്പിന്നൊരിക്കലും
ഇത്ഥം മഹാഹിപോൽ യോഗീന്ദ്രനും സദാ
വത്തിച്ചുകൊള്ളണം ഭാവഭേദം വിനാ.
ശക്തിയും വീര്യവും മുററിനിന്നീടിലും
ഇച്ഛവിട്ടെന്നും വിനിദ്രനായീടണം,

ശാന്തഗംഭീരൻ ദുരാധഷ്ദുർഗ്രഹൻ
ശാന്താബ്ധിപോപമൻ യോഗിയക്ഷോഭ്യനാം.
മൌനിയാം വിജ്ഞൻ മദിയ്ക്കാ സമൃദ്ധിയിൽ
ചെററും ചുരുങ്ങാ സമൃദ്ധിയററാലുമേ
ആഴിയ്ക്കു വൃദ്ധിക്ഷയങ്ങരം വരുന്നീല–
യാഴിയിൽപ്പൂകും സരിത്തുകരംമൂലമായ്.

അംഗനാസംഗമേ ലാലസൻ മോഹിതൻ
വീഴ്‌വൂ തമസ്സിങ്കലഗ്നിയിൽ പാററപോൽ
കാമിനീകാഞ്ചനാസക്തരാം പൂരുഷർ
തെല്ലും വിവേകമില്ലായ്കയാൽ മായയിൽ
അഗ്നിയിൽ പാററപോൽ ഭോഗബുദ്ധ്യാ വീണു
നിത്യം നശിക്കുന്നിതെന്തൊരത്യദ്ഭുതം!

ഗേഹികരംക്കേതുമേ പീഡയുണ്ടാക്കാതെ
ദേഹരക്ഷാത്ഥമായ്‌വിജ്ഞനാം ഭിക്ഷുകൻ
സ്തോകമായന്നം ഗ്രഹിക്കുന്നു കേവലം
പൂക്കളിൻതേൻ നുകന്നീടുന്ന വണ്ടുപോൽ
അല്പനും വിജ്ഞനും ശാസ്ത്രവും മററുള്ള
ഭേദങ്ങരം തെല്ലും നിനയ്ക്കാത്ത സത്പുമാൻ
മുററും ഗുണഗ്രാഹിയാകും മുനീശ്വരൻ
സാരമായുള്ളതേ കൈക്കൊരംവു വണ്ടുപോൽ.

തേനീച്ചയെപ്പോലെ പിന്നേയ്ക്കു ഭിക്ഷിതം
കൂട്ടിവെച്ചീടൊലാ നല്ലോരു ഭിക്ഷുകൻ
പാത്രമായ് പാണിയും കുക്ഷിയും മാത്രമാ–
ണന്നം ഗ്രഹിയ്ക്കുവാനപ്പുമാനെന്നുമേ
പിന്നേയ്ക്കു ഭിക്ഷിതം സഞ്ചയിച്ചീടുകിൽ
തേനീച്ചയെപ്പോൽ നശിയ്ക്കുന്നു ഭിക്ഷുവും.

കാലുകൊണ്ടാകിലും നാരിതൻ മൂത്തിയെ–
ത്തൊട്ടുകൂടാ മരപ്പാവയെന്നാകിലും
തൊട്ടാൽ ഗജോത്തമന്നെന്നപോലേപ്പെടും
ബന്ധനം സംഗമാദ് ഭിക്ഷുവിന്നോക്കണം.
വിജ്ഞനായുള്ളവൻ നാരിയെ ഭോഗ്യയാ–
യെണ്ണാതെ തന്നുടേ മൃത്യുവായ് കാണണം;
പെണ്ണാനയെക്കണ്ടു മോഹിച്ച ദന്തിയാൽ
കൊല്ലപ്പെടുന്നോരു 'ദന്തി'പോൽ ചാകൊലാ.

ഉണ്ണാതെ നല്ലാതെയേറെപ്പണിപ്പെട്ടു
ലുബ്ധരുണ്ടാക്കിടും സമ്പത്തു സവ്വവും

അന്യർ ഭുജിച്ചിടും നഷ്ടമായ്പ്പോയിടും
'തേനെടുപ്പോ'നിദം പാഠം പഠിപ്പിച്ചു.
ക്ലേശിച്ചുപാർജ്ജിച്ച വിത്തത്തിനാൽ ഭൃശം
ഭോഗം കൊതിയ്ക്കുന്ന ഗേഹികൾതൻ ധനം
മുന്നം ഭുജിപ്പവൻ തിണ്ണം യതീന്ദ്രനാ–
ണെന്ന പാഠത്തിന്നുമാചാര്യനാണവൻ.

വ്യാധന്റെ ഗീതത്തിൽ മോഹിച്ചു ബദ്ധനായ്
ത്തീർന്ന മാനിന്നെനിയ്ക്കാചാര്യനാണു കേൾ
ഗ്രാമ്യഗീതം ഭിക്ഷു കേട്ടുകൂടെന്നുള്ള
സാരോപദേഷ്ടാവു മാനാണെനിയ്ക്കെടോ.
ഋഷ്യശൃംഗൻ പണ്ടു വശ്യനായ് സ്ത്രീകൾക്കു
നൃത്യവാദിത്രഗീതാദികൾമൂലമായ്.

ശക്തിയേറീടുന്ന ജിഹ്വയ്ക്കടിപ്പെട്ടു
സ്വാദന്നലോഭിയാകുന്നോരു പൂരുഷൻ
ആമിഷാച്ഛന്നമാം ചൂണ്ടൽ വിഴുങ്ങുന്ന
മീനംകണക്കേ വരിയ്ക്കുന്നു മൃത്യുവെ.
ജിഹ്വേന്ദ്രിയത്തെജ്ജയിച്ചവൻ മാത്രമാ–
ണെന്നും ജിതേന്ദ്രിയൻ സത്യം ധരിയ്ക്ക നീ.
ജിഹ്വയ്ക്കധീനനായീടാ ജിതേന്ദ്രിയൻ
നാവിനെ വെന്നവൻ വെല്ലുന്നു സർവ്വവും.

പിംഗളായെന്നുള്ള വേശ്യ വിദേഹത്തി
ലുണ്ടായിരുന്നവൾ ശിക്ഷണം തന്നു മേ.
ജാരരെക്കാത്തവൾ വിത്തലോഭത്തിനാൽ
സങ്കേതദേശത്തു പാർത്തിരുന്നീടിനാൾ
ആ വഴിയ്ക്കെത്തും പണക്കാരെയങ്ങവൾ
കാന്തനായ് നണ്ണിനാളത്യാശയാലഹോ
വന്നവർ പോയ്മറഞ്ഞീടുന്ന നേരത്തു
പിന്നെയും വിത്താശയാലവൾ നണ്ണിടും:
"ആരുവാൻ വന്നിടും പുല്കിടും തന്നിടും
വിത്തം മുദായെനിയ്ക്കെത്രയും കൂടുതൽ"
ഇത്ഥമോരോന്നവൾ ചിന്തിച്ചു രാത്രിയിൽ
തെല്ലുറങ്ങീടാതെ വാതില്ക്കലെത്തിയും
ഉള്ളിൽക്കടന്നും പുറത്തോട്ടു നോക്കിയും
പാർത്തിരിക്കുന്നപോതർദ്ധരാവായിപോൽ.
വാടീ ധനാശയാൽ പിംഗളാതന്മുഖം
ദീനയായ്ത്തീർന്നവൾ നിർവ്വേദയുക്തയായ്;

അന്തേ സുഖം തരും നിർവ്വേദമാണെടോ
വാൾ, അറുത്തീടുവാനാശയാം പാശങ്ങൾ
വൈരാഗ്യഹീനനാകുന്നോരു പൂരുഷ–
ന്നുണ്ടാവതില്ലെടോ മോക്ഷാശ തെല്ലുമേ.

മല്ലാക്ഷി നിർവ്വിണ്ണയായോരു നേരത്തു
ഗീതമിത്ഥം പൊഴിച്ചീടിനാളുത്തമം.
കഷ്ടമേ കണ്ടാലുമെൻ മോഹരാശിയെ,
കാംക്ഷിച്ചു ജ്ഞാനസത്തിങ്കേന്നു സൗഖ്യവും
നിത്യമുള്ളത്തിൽ രമിയ്ക്കുന്ന സത്തിനെ–
ത്തള്ളിക്കളഞ്ഞു ജ്ഞാനജ്ഞയായുള്ളവൾ.
ശോകമോഹപ്രദം ദുഃഖമൂലം തുലോം
തുച്ഛമാം വസ്തുവെക്കഷ്ടം ഭജിയ്ക്കുന്നു.

ദേഹം നെടുമ്പുരയ്ക്കുണ്ടസ്ഥിതൂണുകൾ
വാരിയെല്ലാം കഴുക്കോലുമുണ്ടവ്വിധം
ചർമ്മരോമാദിയാൽ മേഞ്ഞതാണെങ്കിലും
വിൺമൂത്രപൂർണ്ണം നവദ്വാരമീ ഗൃഹം.

കഷ്ടമെൻ മാനസം സന്തപ്തമാക്കി ഞാൻ
ദേഹത്തെ വിററിട്ടു ജാരസംഗത്തിനായ്
വിൺമൂത്രമജ്ജാസ്ഥിരോമത്വഗാദിയാൽ
നിർമ്മിച്ച ദേഹമത്യന്തം വിനിന്ദിതം.

മൂഢയാം ഞാനൊഴിച്ചന്യരാരെങ്കിലും
കായം മലാദിപൂർണ്ണം കൊതിച്ചീടുമോ ?
വൈദേഹരാജ്യത്തു മൂഢ ഞാൻ കേവലം
അച്യുതൻതന്നേ വെടിഞ്ഞതിനൂലമായ്.

ദേഹികൾക്കാത്മാവു നൂനം സുഹൃത്തമൻ
ആകയാലാത്മാവിനെന്നെ നല്കീട്ടുടൻ
അച്യുതൻതാനുമൊത്തുല്ലാസമോടു ഞാൻ
തിണ്ണം രമിച്ചിടും ലക്ഷ്മിയെപ്പോലവേ.

ഭോഗങ്ങളും ഭോഗമേകുന്ന മർത്ത്യരും
ആദിയന്തങ്ങളുള്ളോർ സുരർകൂടിയും
ആയവർ തെല്ലുമേ ശക്തരല്ലോർക്കുകിൽ
നിത്യമായേകുവാനൊട്ടുപോലും സുഖം.

ഏതോ പ്രവൃത്തിയാൽ വിഷ്ണു സംപ്രീതനാ–
യെന്നെക്കടാക്ഷിച്ചു നിർണ്ണയന്താനഹോ!
അല്ലായ്കിലോഹന്ത നീറും ദുരാശയിൽ–
നിന്നു വൈരാഗ്യം സുഖാവഹം കിട്ടുമോ ?
വിഷ്ണുസംപ്രീതിയാൽത്തന്നെയീക്ലേശങ്ങ–
ളുണ്ടായി വൈരാഗ്യഹേതുക്കളദ്ഭുതം.
ദേഹഗേഹാദിയാം ബന്ധനം പോക്കുന്ന
വൈരാഗ്യമേകുന്നു ശാന്തിയും സൗഖ്യവും.

ആകയാലിന്നു ഞാനീശപ്രസാദമാം
നിർവ്വേദമുൾക്കൊണ്ടു ഗ്രാമ്യഭോഗങ്ങളെ–
സ്സന്ത്യജിച്ചന്വഹം ഭക്തിയോടീശനെ–
സ്സേവിച്ചു പുല്കിടും തത്പദാംഭോരുഹം.

കാലം നയിക്കും യഥാലാഭതുഷ്ടിയാൽ
ആത്മസ്വരൂപിയാം ഭർത്താവുമൊത്തു ഞാൻ.
സംസാരകൂപേ പതിച്ചു നിർവ്വിണ്ണനായ്
കാലാഹിയാൽ ഗ്രസ്തനായ്‌വലഞ്ഞീടുന്ന

ജീവൻെറ രക്ഷചെയ്യുവാൻ ശക്തനായ്
വിഷ്ണുവല്ലാതെ മററാരുമില്ലെങ്ങുമേ.
കാലാഹിയാൽ ഗ്രസ്തമാണി പ്രപഞ്ച-
മെന്നപ്രമാദാദ്ധരിച്ചപ്പോടു സർവ്വവും

വൈരാഗ്യപൂർവ്വകം സന്ത്യജിക്കുന്നവൻ
തന്നാത്മരക്ഷകൻ കില്ലില്ല സംശയം.
ഇത്ഥം നിരൂപിച്ചുറപ്പിച്ച പിംഗളാ
നാനാദുരാശാസമൂഹത്തെ വെന്നവൾ
ശാന്തിയാർന്നപ്പോടു വിശ്രമിച്ചീടിനാൾ
ശുദ്ധാന്തരംഗയായ് ശയ്യാവലംബിയായ്.

ആശതാനത്യന്തദുഃഖാവഹം നൃണാം
ആശയില്ലായ്മയാണത്രേ പരം സുഖം.
(ഭാഗവതം (XI. 8)

---

# സൗഭാഗ്യത്തിൻെറ പിന്നാലെ

**കെ. ടി. ദേവദാസ്**

ശാസ്ത്രീയവും സാമ്പത്തികവുമായ പരിവർത്തനങ്ങൾ ജനജീവിതത്തിൻെറ എല്ലാ തുറകളിലും ഉലച്ചിലുണ്ടാക്കിയിട്ടുണ്ട്. യുഗചേതന ആകാശത്തിൽ ആധിപത്യം നേടുവാൻ ബദ്ധപ്പെടുമ്പോൾ നാഗരികതയിൽനിന്നു മൗലികമൂല്യങ്ങൾ ഇല്ലാതാവുകയാണ്. ''ആകാശം ഈശ്വരമഹത്ത്വം വിളംബരം ചെയ്യുന്നു'' എന്ന ബൈബിൾസങ്കീർത്തനം (18) ഇന്നു തിരുത്തപ്പെടുകയാണ്. എല്ലാം മനുഷ്യമഹത്ത്വം വിളംബരപ്പെടുത്തുകയാണെന്നു്, മതപരമായ സൃഷ്ടികഥകളിൽ പൊള്ളത്തരം കാണുന്ന ആധുനിക മനുഷ്യൻ കരുതുന്നു. അതുപ്രകൃതിദൃശ്യങ്ങളെപ്പററിയുള്ള പുരാതനമനുഷ്യൻെറ മിക്ക സങ്കല്പങ്ങളും ഇന്നു തകർന്നു തരിപ്പണമായിക്കഴിഞ്ഞു. വിശ്വാസത്തിൻെറ തകർച്ച ദിവസന്തോറും ശക്തിപ്പെടുകയാണ്.

സാഹിത്യനിയമങ്ങൾപോലെതന്നെ ജീവിതനിയമങ്ങളും മനുഷ്യൻെറ സൃഷ്ടികളാണെന്നു് ആധുനികസാഹിത്യം പ്രചരിപ്പിക്കുന്നുണ്ട്. സമ്പത്തിൻേറയും യന്ത്രങ്ങളുടേയും ആധിപത്യവും പെരുപ്പവും മനുഷ്യനെ ആദ്ധ്യാത്മികവീക്ഷണമില്ലാത്തവനാക്കുന്നു. മതാന്ധൻെറ മതനിരാസം മനുഷ്യനെ ദൈവത്തിൽനിന്നകററി ശൂന്യവാദത്തിലെത്തിക്കുന്നു. എങ്കിലും അവൻ ചിന്താപരവും ആത്മികവുമായ ചില അത്യുന്നതപ്രകാരങ്ങളെ തട്ടിത്തകർത്തു മുന്നേറാനാവാതെ, തിരിഞ്ഞു നടന്നു്, 'ഹരേ കൃഷ്ണ, ഹരേ കൃഷ്ണ' എന്നു പറഞ്ഞു പോകുന്നു. അതാണ് ഈ കാലഘട്ടത്തിലെ സാംസ്കാരികോന്നമനത്തിൻെറ ഒരു പ്രത്യേകത. അങ്ങനെ പല സാംസ്കാരികപരിവർത്തനങ്ങൾക്കുശേഷം ചരിത്രത്തിൻെറ പുതിയ ഏടിനെത്തുന്നിച്ചേർക്കുന്നതു് ഭാഗവതചിന്തയാണെന്നു കാണുന്നു.

ആത്മാവിൻെറ ഉദ്ധാരണത്തിനുതകുന്ന ചിന്തകൾ ഉത്തമസൗഭാഗ്യത്തിൻെറ വഴി തെളിയിക്കുന്നു. 'ഞാൻ' എന്ന ബോധത്തിനു വിഷയമായ ആത്മസ്വരൂപം ബുദ്ധിസത്ത്വത്തിൽ പ്രതിബിംബിക്കുന്നു. ലോകത്തിൽ ആനന്ദത്തിൻെറ ഉറവിടം അതാണ്. തൈത്തിരീയശ്രുതി ചോദിക്കുന്നു: ''കോ ഹ്യേവാന്യാത്, കഃ പ്രാണ്യാത്, യദേഷ ആകാശോ ന സ്യാത് ?'' (2. 7.) ആത്മാനന്ദസ്വരൂപമായ ആത്മാവില്ലായിരുന്നെങ്കിൽ ആർ ശ്വസിക്കും, ആരു ജീവിക്കും ? ഈ നിത്യസാക്ഷിയെ മറയ്ക്കുന്നതാണവിദ്യ. പതഞ്ജലി നിർവ്വചിക്കുന്നു. ''അനിത്യാശുചി ദുഃഖാനാത്മസു നിത്യശുചി സുഖാത്മഖ്യാതിരവിദ്യാ.'' (യോഗസൂത്രം 2.5) അനിത്യവും അശുചിയും ദുഃഖരൂപവും അനാത്മവുമായതിൽ നിത്യത്വബുദ്ധിയും ശുചിത്വബുദ്ധിയും സുഖരൂപതയും ആത്മത്വബുദ്ധിയും ഉണ്ടാക്കുന്നതാണവിദ്യ. നിരന്തരം മാറിമറിയുന്ന വിഷയങ്ങളാണു നമ്മുടെ നിലനില്പിൻെറ മൂലക്കല്ലെന്ന തെററിദ്ധാരണയാണ് അവിദ്യ. അതിൻെറ വഴി ശ്രേയസ്സിൻേറതല്ല.

നിഃശ്രേയസമെന്തെന്നു ചിന്തിച്ചു ചിന്തിച്ചു് അവസാനം എല്ലാ ആസ്തികരും എത്തിച്ചേരുന്നതു് ഈശ്വരനിലാണ്. വേദാന്തത്തിൻെറ പ്രമാണഗ്രന്ഥങ്ങളായ ഉപനിഷത്തുകളിലും, ബ്രഹ്മസൂത്രങ്ങളിലും ഭഗവദ്ഗീതയിലും സർവ്വാധിനാഥനായ പരമപുരുഷനെക്കുറിച്ചുള്ള ചിന്ത അത്യഗാധമായിക്കാണാം.

മഹാപ്രപഞ്ചത്തിൽ വ്യാപിച്ച പുരുഷൻ അതിന്നപരിയും നില്ക്കുന്നു എന്നുപദേശിയ്ക്കുന്ന വേദമന്ത്രധ്വനി ഇതരമതങ്ങളിലും അനുരണനം ചെയ്യുന്നതു കേൾക്കാം. ഇതിഹാസപുരാണാദികളിൽ കഥാലോലമായി പ്രതിപാദിയ്ക്കുന്ന ഈശ്വരസങ്കല്പം 'ജന്മാദ്യസ്യ യതഃ' എന്ന ബ്രഹ്മസൂത്രത്തിലൂടെ, പരമപുരുഷഭാവത്തിൽ പ്രഖ്യാതമായ ബ്രഹ്മത്തിൽ പരിസമാപിയ്ക്കുന്നു.

ഈശ്വരനിശ്വാസമാകുന്ന സൃഷ്ടിയ്ക്കുമുമ്പ് ഇക്കാണായതൊന്നുമില്ലായിരുന്നെന്നാണു വേദമതം. യഹൂദമതവും ക്രിസ്തുമതവും ഇസ്ലാംമതവും സേച്ഛാനുവർത്തിയും സ്രഷ്ടാവുമായ ഈശ്വരസങ്കല്പത്തിൽഅധിഷ്ഠിതങ്ങളാണ് അവയുംഈശ്വരമഹത്ത്വത്തിലേയ്ക്കാണു മാലോകരെ ആഹ്വാനം ചെയ്യുന്നത് – ഖുറാനിൽ വളരെ ലളിതമായി ഈശ്വരമഹത്ത്വത്തെ വിളിച്ചുപറയുന്ന വാക്യങ്ങളുണ്ട്.'അല്ലാഹിലാണു വിശ്വാസംവേണ്ടതു്', അല്ലാഹിൻേറതാണു മാർഗ്ഗദർശനം' എന്നൊക്കെ നബി പ്രഖ്യാപനം ചെയ്തു. നിത്യസുഖനിദാനം ഈശ്വരനാണെന്നതാണ് ഇവിടെ സൂചന. ഈ സാമാന്യമതബോധത്തിനു വിപരീതമല്ല വേദാന്തത്തിലെ 'നേതി നേതി', അല്ലെങ്കിൽ ക്രൈസ്തവ മിസ്റ്റിക്കുകളുടെ നിഷേധമാർഗ്ഗം എന്നു സൂക്ഷ്മമാലോചിച്ചാൽ മനസ്സിലാക്കാം. ഈ മാർഗ്ഗത്തെ പാശ്ചാത്യക്രൈസ്തവമതത്തിൽ ചേർത്ത ഡയണിസിയസ് പറയുന്നു: ''യഥാർത്ഥനിഷേധംകൊണ്ട് ദിവ്യവസ്തുക്കൾ ബഹുമാനിക്കപ്പെടും.'' ഭരതനും വിഭീഷണനും സർവ്വസ്വസമർപ്പണപൂർവ്വം ശ്രീരാമനെ സേവിച്ചവരാണ്: ഈശ്വരനുവേണ്ടി സർവ്വസ്വത്യാഗമനുഷ്ഠിച്ചവരാണവർ; അഹംമതി നിഷേധിച്ചവരാണ്. അതിനാൽ വാല്മീകിമഹർഷി അവരെ ശ്രീമാന്മാരായിക്കാണുകയും ചെയ്തു. ഈശ്വരപ്രാപ്തിയാണ് ഉത്തമസൗഭാഗ്യം എന്നു ചിന്തിയ്ക്കുന്നതോടൊപ്പം ഈശ്വരാവതാരസാദ്ധ്യതയും സ്വീകാര്യമായിത്തീരുന്നു. വാജസനേയയജ്ജുസ്സംഹിതയിൽ, ''പ്രജാപതിശ്ചരതി ഗർഭേ അന്തഃ, അജായമനോ ബഹുധാ വിജായതേ'' (സർവ്വലോകാദ്ധ്യക്ഷനായവൻ ദ്യാവാപൃഥിവികൾക്കിടയിൽ ചരിയ്ക്കുന്നു. സർവ്വാന്തര്യാമിയായതിനാൽ ജന്മമില്ലാത്തവനെങ്കിലും അവിടുന്നുതന്നെയാണ് നാനാത്മകമായ ഈ ലോകമായി പ്രകടമായതു്) എന്നും, ''ഏഷ ഹി ദേവഃ പ്രദിശോഽനു സർവ്വാഃ പൂർവ്വോ ഹി ജാതഃ സ ഉ ഗർഭേ അന്തഃ, സ വിജായമാനഃ സ ജനിഷ്യമാണഃ പ്രത്യങ്മുഖസ്തിഷ്ഠതി വിശ്വതോമുഖഃ'' (ശ്രുതിപ്രസിദ്ധനായ ഈ ദേവൻ ലോകത്തിലെല്ലാടവും വ്യാപിച്ചിരിയ്ക്കുന്നു. ഹിരണ്യഗർഭനായിട്ട് പ്രളയാന്തത്തിൽ ജനിച്ച അവൻതന്നെയാണ് ബ്രഹ്മാണ്ഡത്തിൻെറ ജനകനായും ബ്രഹ്മാണ്ഡമായും സുരാസുരാദിസർവ്വരുടേയും ബുദ്ധീന്ദ്രിയദേഹാദികൾക്ക് അദ്ധ്യക്ഷനായിട്ട് അന്തര്യാമിഭാവത്തിലും വർത്തിയ്ക്കുന്നതു്) എന്നും (മഹാനാരായണോപനിഷത്തു് 1. 2. 3, 12.) അവതാരസാദ്ധ്യത സൂചിപ്പിച്ചിട്ടുണ്ട്. സശരീരിയായി അവതരിയ്ക്കുന്നില്ലെങ്കിൽത്തന്നെ ഈ കല്യാണരൂപൻ തപസ്വിയായും ലോകദ്രഷ്ടാവായും കർമ്മതല്പരനായും നിദ്രയിലാണ്ടും നാലു മൂർത്തികളായി മഹാപ്രപഞ്ചത്തിൽ വിളങ്ങുന്നുണ്ട്.

എല്ലാററിൻേറയും ഉദ്ഭവസ്ഥാനമായി എന്തോ ഒന്നുണ്ടെന്ന് ബുദ്ധൻ ശിഷ്യന്മാർക്ക് പറഞ്ഞുകൊടുത്തിരുന്നു. ആ ഏതോ ഒന്നില്ലാതെ ഒന്നിനും ഉല്പത്തിയുണ്ടാവില്ലെന്നു സൊറോസ്റ്റർ പറഞ്ഞു. ''ദൈവം സ്വസത്തയിൽനിന്നു ലോകത്തെ സൃഷ്ടിച്ചു. ലോകം അവിടുത്തെ വിചാരമാണ്. ആ വിചാരം പ്രകാശമാകുന്നു.'' ഛാന്ദോഗ്യോപനിഷത്തിലെ ''തേജസ്സ് ഈക്ഷിച്ചു, 'ഞാൻ പലതായി സ്വയം സൃഷ്ടിയ്ക്കും' എന്നു്'' എന്ന ഭാഗം ഇവിടെ സ്മരണീയമാണ്. ഭംഗ്യന്തരേണ സെയിൻറ് ജോണും അതുതന്നെയല്ലേ പറഞ്ഞതു് ? ആദിയിൽ വാക്കുകളുണ്ടായി. വാക്കു ദൈവത്തോടൊപ്പമായിരുന്നു.' സൃഷ്ടിസ്ഥിതിപ്രളയഹേതുവായ 'ആ ഒന്നിനെ' സൂചിപ്പിക്കുന്ന പല വാക്കുകളെ ആന്തരാർത്ഥപ്രധാനമായിക്കണ്ടാൽ, പണ്ടുമുതൽ ഇന്നുവരേയുള്ള അധ്യാത്മചിന്താധനന്മാരുടെ വാക്യങ്ങളെല്ലാം സ്ഥായിയായി സൂചിപ്പിക്കുന്നതു പല പേരിലറിയപ്പെടുന്ന ഒററ സത്തയായ ഈശ്വരനെയാണെന്നു കാണാം. ആ ഈശ്വരനാണ് ഉത്തമസൗഭാഗ്യാദർശം. അതു് എല്ലാവർക്കും നിഃശ്രേയസത്തിന്നായിത്തീരട്ടെ. വിക്രമോർവ്വശീയത്തിലെ നാന്ദിശ്ലോകമുദ്ധരിച്ച് ഈ പ്രബന്ധം സമാപിയ്ക്കാം:

വേദാന്തേഷു യമാഹുരേകപുരുഷം
വ്യാപ്യ സ്ഥിതം രോദസീ
യസ്മിന്നീശ്വര ഇത്യനന്യവിഷയഃ
ശബ്ദോ യഥാർത്ഥാക്ഷരഃ
അന്തർയശ്ച മുമുക്ഷുഭിർനിയമിത–
പ്രാണാദിഭിർമൃഗ്യതേ
സ സ്ഥാണുഃ സ്ഥിരഭക്തിയോഗസുലഭോ
നിഃശ്രേയസായാസ്തു വഃ.

# പുസ്തകാഭിപ്രായം

**ആത്മദർശം** (ലേഖനസമാഹാരം)

ഗ്രന്ഥകർത്താ: കെ. കേശവൻനായർ

വിതരണം: നാഷനൽ ബുക്ക്സ്റ്റാൾ, കോട്ടയം.

വില രൂപ 2. 50.

ഇന്നു് മലയാളത്തിൽ പുസ്തകങ്ങൾ ധാരാളം പ്രസിദ്ധീകരിക്കപ്പെടുന്നുണ്ടെങ്കിലും വായിച്ചു കഴിയുമ്പോൾ ഹൃദയത്തിന്നു് കൂടുതൽ ഉത്കർഷവും വികാസവും അനുഭവപ്പെടുന്ന ഗ്രന്ഥങ്ങൾ അവയിൽ വിരളമായിട്ടേ കാണാറുള്ളു. മനസ്സിന്നു് സന്തോഷം നൽകുന്നതോടു കൂടി നല്ല മുദ്രകൾ മനസ്സിൽ പതിപ്പിക്കുകകൂടി ചെയ്യേണ്ടതു് സാഹിത്യത്തിന്റെ ചുമതലയാണല്ലൊ. ഭാരതത്തിന്റെ അനർഘമായ സംസ്കാരത്തെയും പാരമ്പര്യത്തെയും പററിയുള്ള ബോധം, ധാർമ്മികബോധവും ആത്മീയശക്തിയും, നിത്യജീവിതത്തിൽനിന്നു് തിരോധാനം ചെയ്തതാണു് ഇന്നു് സാർവ്വത്രികമായി കാണുന്ന അസ്വസ്ഥതകൾക്കു് ഉള്ള ഒരു പ്രധാന കാരണം. ആർഷസംസ്കാരത്തെപ്പററിയുള്ള വിജ്ഞാനം, ജീവിതത്തിന്റെ ശാശ്വതമൂല്യങ്ങളെപ്പററിയുള്ള ബോധം, ജനങ്ങളിലുണ്ടാക്കിത്തീർക്കുകയാണു് അതിന്നുള്ള പരിഹാരമാർഗ്ഗം. അതിന്നുവേണ്ടി ആർഷപാരമ്പര്യത്തിന്റെ വിവിധ വശങ്ങളെപ്പററി പ്രതിപാദിക്കുന്ന സാംസ്കാരിക ഗ്രന്ഥങ്ങൾ എപ്പോഴും സ്വാഗതാർഹങ്ങളാണു്. സാഹിത്യം അതിന്റെ കർത്തവ്യം ശരിക്കും നിറവേററുന്നതു് താദൃശങ്ങളായ ഗ്രന്ഥങ്ങളെക്കൊണ്ടാണു്.

ശ്രീ കേശവൻനായരുടെ 'ആത്മദർശം' എന്ന പുതിയ പുസ്തകം സാഹിത്യത്തിന്റെ ആ ഉദ്ദേശം ഏതാണ്ടൊക്കെ നിറവേററുവാൻ സഹായിക്കുന്ന ഒന്നാണു്. ആത്മാവിനെ ദർശിക്കുക – തന്നെത്താനറിയുക – ഇതാണല്ലോ ഒരു മനുഷ്യന്റെ ജീവിതലക്ഷ്യം. അതിന്നുവേണ്ട ഉചിതമായ സംഭാവനകൾ നൽകുന്നതുകൊണ്ടായിരിക്കാം ആത്മദർശം എന്നിതിന്നു നാമകരണം ചെയ്തിരിക്കുന്നതു്. പല അവസരങ്ങളിലായി എഴുതിയിട്ടുള്ള പത്തു ലേഖനങ്ങളാണു് ഇതിലെ ഉള്ളടക്കം. ആദ്ധ്യാത്മികജീവിതത്തിന്റെ പ്രാധാന്യത്തെയും അതു് അനുസരിക്കേണ്ടതിന്റെ ആവശ്യകതയെയും ഉദ്ബോധിപ്പിക്കുന്നതാണു് ഇതിലെ ഓരോ ലേഖനവും. ഭർത്തൃഹരി, തുഞ്ചത്താചാര്യൻ, ശ്രീരാമകൃഷ്ണദേവൻ, വിവേകാനന്ദസ്വാമികൾ, മഹാത്മജി മുതലായവരെ സ്പർശിച്ചുകൊണ്ടുള്ള ലേഖനങ്ങളിൽ അവരുടെ ജീവിതങ്ങളെ ആദ്ധ്യാത്മികവശങ്ങളിൽക്കൂടി നോക്കിക്കാണുവാനാണു് ലേഖകൻ ശ്രമിക്കുന്നതു്. സംസ്കൃതവും ഭാരതീയ സംസ്കാരവും, ലോകസമാധാനം – ആദ്ധ്യാത്മികമാർഗ്ഗത്തിലൂടെ, സമ്പത്തും ധാർമ്മികമൂല്യവും, നിയന്ത്രിതജീവിതം എന്നീ ലേഖനങ്ങൾ പ്രത്യേകം ശ്രദ്ധേയങ്ങളാണു്. പുസ്തകം വായിച്ചു തീരുമ്പോൾ ഭാരതത്തിന്റെ പൗരാണികസംസ്കാരത്തെപ്പററി അഭിമാനപൂർവ്വം പ്രസംഗിച്ചാൽമാത്രം പോരാ, ജീവിതത്തിൽ പ്രായോഗികമാക്കിത്തീർക്കുവാൻ ശ്രമിക്കണം എന്ന ഒരു ബോധം നമ്മിലുണ്ടാകുന്നു.

ധാർമ്മികമൂല്യങ്ങളുടെ അവബോധംകൊണ്ടുണ്ടാകുന്ന മാനസികോത്കർഷത്തെ മനുഷ്യജീവിതത്തിന്റെ പ്രധാന ഘടകമായി കാണുന്ന ഒരു സാഹിത്യകാരനു മാത്രമേ ഈവിധ വിഷയങ്ങളിൽ തൂലിക വ്യാപരിപ്പിക്കുവാൻ തോന്നുകയുള്ളു പണവും പ്രശസ്തിയും മാത്രം കാര്യമായി കരുതുന്ന ഒരാളല്ല ഗ്രന്ഥകാരൻ എന്നതിന്നു് ഇതിലെ ഉള്ളടക്കംതന്നെ സാക്ഷ്യം വഹിക്കുന്നുണ്ടു്. ആകർഷകമായ പ്രതിപാദനരീതിയും അയത്നസുലഭവും ലളിതസുന്ദരവുമായ ഭാഷാശൈലിയും ഗ്രന്ഥകാരനു് ഒരനുഗ്രഹമായിട്ടുണ്ടു്. ശ്രീ സി. ദാമോദരമേനോന്റെ ആശയഗംഭീരവും പഠനാർഹവുമായ ഒരവതാരികയും പുസ്തകത്തെ അലങ്കരിക്കുന്നുണ്ടു്. മേലിലും ഇങ്ങനെയുള്ള സാംസ്കാരികവും ആദ്ധ്യാത്മികവുമായ വിഷയങ്ങളിൽ ഗ്രന്ഥകാരന്റെ തൂലിക സദാ വ്യാപൃതമാവുകയാണെങ്കിൽ അതു് അനുവാചകന്മാർക്കു് ഒരനുഗ്രഹമായിരിക്കും.

എം. എസ്.

---

# വാർത്തകൾ

**ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ.**

ഈ മാസത്തെ അന്തര്യോഗം 9–4–'72–ൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് നടത്തപ്പെടും.

**തിരുവനന്തപുരം ആശ്രമം**

നെട്ടയം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് ഏപ്രിൽമാസം ഒൻപതാംതീയതി വൈകിട്ടു് നാലുമണി മുതൽ മാസന്തോറുമുള്ള അന്തര്യോഗം നടത്തപ്പെടുന്നതാണു്.

# നമോവാകം

## ശ്രീമദ് വാഗീശ്വരാനന്ദസ്വാമികൾക്ക്

കേരളത്തിൽ അരശതാബ്ദക്കാലം ശ്രീരാമകൃഷ്ണദേവന്റെ ജീവിതാദർശങ്ങൾ പ്രചരിപ്പിച്ചുകൊണ്ടു് ധന്യജീവിതം നയിച്ചുവന്ന സ്നേഹനിധിയായ ശ്രീമദ് വാഗീശ്വരാനന്ദസ്വാമികൾ കഴിഞ്ഞ ഫെബ്രുവരിമാസം 29–ാം നു ഉച്ചയ്ക്കുശേഷം 4. 40–നു് 88–ാമത്തെ വയസ്സിൽ കാലടി ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് മഹാസമാധി പ്രാപിച്ചിരിക്കുന്നു. ഏകദേശം രണ്ടാഴ്ചക്കാലം സ്വാമിജി വാദ്ധക്യസഹജമായ ക്ഷീണം നിമിത്തം കിടപ്പായിരുന്നു. ആശ്രമാന്തേവാസികളും, സ്വാമിജിയുടെ പൂർവ്വാശ്രമബന്ധുക്കളും സ്നേഹപൂർവ്വം വേണ്ട ശുശ്രൂഷകൾ ചെയ്യുന്നതിന്നു് അടുത്തുതന്നെയുണ്ടായിരുന്നു. സ്വാഭാവികമായി സ്വാമിജിക്കുണ്ടായിരുന്ന ശാന്തഭാവത്തോടും പ്രസന്നതയോടും കൂടിത്തന്നെയാണു് അദ്ദേഹം ഭൗതികദേഹം ഉപേക്ഷിച്ചതു്.

കൊല്ലവർഷം 1059–ാമാണ്ടു് കുംഭമാസത്തിൽ ഉത്രം നാളിൽ സ്വാമിജി ചെങ്ങന്നൂർ മഞ്ചനാമഠത്തിൽ ശ്രീ നാരായണപിള്ളയുടെ പുത്രനായി ജനിച്ചു. തൃശ്ശിനാപ്പള്ളിയിലും തിരുവനന്തപുരത്തുമായി കോളേജുവിദ്യാഭ്യാസം പൂർത്തിയാക്കിയതിന്നുശേഷം മാന്നാർ ഹൈസ്കൂളിൽ അധ്യാപകനായി ജോലി ചെയ്തുകൊണ്ടിരിയ്ക്കുവേയാണു് കേരളത്തിൽ രാമകൃഷ്ണസംഘപ്രവർത്തനത്തിനായി വന്ന ശ്രീമത് നിർമ്മലാനന്ദസ്വാമികളെ കാണുവാനിടയായതു്. അദ്ദേഹത്തിൽനിന്നും പ്രചോദനം ഉൾക്കൊണ്ടു് 1097–ൽ രാമകൃഷ്ണാശ്രമത്തിലെ അംഗമായി ചേർന്നു. 1099 ധനു 8–ാം നു ഹരിപ്പാട്ടു് ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് ശ്രീമത് നിർമ്മലാനന്ദസ്വാമിജിയിൽനിന്നും സന്ന്യാസം സ്വീകരിച്ചു. കേരളത്തിൽ ഉടനീളം സഞ്ചരിച്ചു് ശ്രീരാമകൃഷ്ണസംഘപ്രവർത്തനത്തിൽ വ്യാപൃതനായിരുന്ന സ്വാമിജി വളരെനാൾ തിരുവല്ലാ ആശ്രമം പ്രസിഡണ്ടായിരുന്നിട്ടുണ്ടു്. മദ്ധ്യതിരുവിതാംകൂറിൽ രാമകൃഷ്ണാദർശങ്ങൾ പ്രചരിപ്പിപ്പിക്കുന്നതിൽ സ്വാമിജി ചെയ്തിട്ടുള്ള സേവനം അവിസ്മരണീയമാണു്.

കഴിഞ്ഞ പത്തുപന്ത്രണ്ടുകൊല്ലമായി പ്രായാധിക്യംമൂലം അധികം സഞ്ചരിക്കുന്നതിനോ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിനോ സ്വാമിജിക്കു് കഴിഞ്ഞിരുന്നില്ലെങ്കിലും, പലേ ആശ്രമങ്ങളിലും വിശ്രമിക്കുന്ന അവസരങ്ങളിൽ അദ്ദേഹത്തിന്റെ സ്നേഹത്താലാകൃഷ്ടരാകുന്ന ഭക്തജനങ്ങളെ ഈശ്വരാഭിമുഖമായി ചിന്തിക്കുന്നതിനും ജീവിക്കുന്നതിനും എല്ലായ്പ്പോഴും പ്രേരിപ്പിച്ചുകൊണ്ടിരുന്നു.

സദാ സുപ്രസന്നനും, അത്യന്തം സരളസ്വഭാവനുമായിരുന്ന സ്വാമികളുടെ തിരോഭാവം കേരളത്തിലുടനീളമുള്ള അദ്ദേഹത്തിന്റെ സുഹൃത്തുക്കൾക്കും, ഭക്തജനങ്ങൾക്കും ഒരു തീരാനഷ്ടമാണു്. ശിശുസഹജമായ സാരള്യവും, ഉത്സാഹവും, ഉന്മേഷവും, സ്നേഹവും നിറഞ്ഞ ഭഗവദർപ്പിതമായ തന്റെ ധന്യജീവിതം കൃതകൃത്യമാക്കി അദ്ദേഹം ശ്രീരാമകൃഷ്ണപാദകമലങ്ങളിൽ ഐക്യം പ്രാപിച്ചു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 57 | 1972 മെയ് | ലക്കം 5 |
|---|---|---|

## അമൃതവാണി

ഭഗവാന്റെ നാമഗുണകീർത്തനം സർവ്വദാ ചെയ്യണം. വിഷയചിന്ത ആവുന്നത്ര ഉപേക്ഷിക്കണം. കൃഷിക്കുവേണ്ടി നിങ്ങൾ വളരെ കഷ്ടപ്പെട്ട് വയലിലേയ്ക്കു വെള്ളം കൊണ്ടുവരുന്നു; എന്നാൽ വരമ്പിനടിയിലുള്ള മടകളിൽക്കൂടി വെള്ളമൊക്കെ ചോർന്നു പോകുന്നു. ചാല് കീറി വെള്ളം കൊണ്ടുവന്നതു് വെറുതേ, വീൺവേല ആയി. ചിത്തശുദ്ധി ഉണ്ടായാൽ, വിഷയാസക്തി വിട്ടുപോയാൽ, പ്രേമവ്യാകുലത ഉണ്ടാകും; അപ്പോൾ നിങ്ങളുടെ പ്രാർത്ഥന ഈശ്വരന്റെ അടുക്കലെത്തും. തപാൽക്കമ്പിയുടെ അകത്തു് വേറെ എന്തെങ്കിലും സാധനം കടന്നു കൂടുകയോ, കമ്പിക്കു വല്ല പൊട്ടലുണ്ടായിരിക്കയോ മറ്റോ ചെയ്താൽ അതുവഴി സന്ദേശം പോവില്ല. ഞാൻ തനിച്ചിരുന്നു് വ്യാകുലതയോടെ കരയാറുണ്ടു്. 'നാരായണനെവിടെ?' എന്നും പറഞ്ഞു കരഞ്ഞു കരഞ്ഞു ബോധം കെട്ടുപോകും; മനം സർവ്വശക്തനിൽ ലയിക്കും.

എങ്ങനെ യോഗം ഉണ്ടാകും? തപാൽക്കമ്പിക്കു് പൊട്ടലോ മററു കേടുപാടോ ഇല്ലെങ്കിൽ സാധിക്കും. വിഷയാസക്തിയുടെ നിശ്ശേഷത്യാഗം കൊണ്ടു്. യാതൊരു തരം കാമനയും വാസനയും വെച്ചുകൊണ്ടിരിക്കരുതു്. കാമനയും വാസനയുമുണ്ടെങ്കിൽ സകാമഭക്തിയെന്നു പറയും. നിഷ്കാമഭക്തിയ്ക്കു് അഹേതുകീഭക്തിയെന്നു പറയുന്നു. നീയെന്നെ സ്നേഹിക്കുകയോ സ്നേഹിക്കാതിരിക്കയോ ചെയ്യട്ടെ, എന്നാലും ഞാൻ നിന്നെ സ്നേഹിക്കുന്നു. ഇതിന്റെ പേരാണു് അഹേതുകീഭക്തി. കാര്യമിതാണു്, ഈശ്വരനെ പ്രേമിക്കുക. തീവ്രപ്രേമമുണ്ടായാൽ ദർശനമുണ്ടാകും. സതിക്കു് പതിയോടുള്ള പ്രേമം, മാതാവിനു സന്താനത്തോടുള്ള വാത്സല്യം, വിഷയിക്കു് വിഷയങ്ങളോടുള്ള ആകർഷണം, ഈ മൂന്നു് ആകർഷണങ്ങൾ ഒന്നിച്ചു ചേർത്തു് ഈശ്വരന്റെ നേർക്കു നയിച്ചാൽ ഈശ്വരദർശനം ഉണ്ടാകും.

—ശ്രീരാമകൃഷ്ണവചനാമൃതം പുസ്തകം I. പുറം 553.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ഒരു ദിവസം ലാട്ടുമഹാരാജ് ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. സംഭാഷണമദ്ധ്യേ പരലോകത്തെക്കുറിച്ചുള്ള ചർച്ചയിലെത്തിച്ചേർന്നു. ലാട്ടുമഹാരാജ് പറയുകയാണ്: ''പരലോകം എന്നൊന്ന് ഉണ്ടെന്നുള്ളതിനെക്കുറിച്ച് ഒരു തരിപോലും സംശയം വെച്ചുകൊണ്ടിരിക്കരുത്, അതുള്ളതുതന്നെ. പരലോകത്തെ സ്വീകരിക്കാതെ വയ്യല്ലോ, അതേപോലെ പരലോകത്തേയും സ്വീകരിച്ചേ പററൂ.'' ഉടനെ ഒരു ഭക്തന്നൊരു സംശയം: ''സ്വർഗ്ഗവും നരകവുമൊക്കെ ഇവിടെത്തന്നെയല്ലെ ? അപ്പോൾപ്പിന്നെ പരലോകം ഇനി വേറെ എവിടെയാണുണ്ടാവുക ?'' ഉടനെ വന്നു ലാട്ടുമഹാരാജിൻെറ മറുപടി: ''അതൊക്കെ ഇവിടെത്തന്നെയാണെന്നു് ഞാൻ സമ്മതിച്ചു, എന്നാലും പരലോകത്തിലും സ്വർഗ്ഗവുമുണ്ട് നരകവുമുണ്ട്. ശാസ്ത്രത്തിൽ പറഞ്ഞതു് എന്നും വിശ്വസിക്കണം. പരലോകത്തിൽ വിശ്വസിച്ചില്ലെങ്കിൽ ഇഹലോകത്തിലിരിക്കെ സ്വധർമ്മാനുഷ്ഠാനത്തിൽ നിഷ്ഠപാലിക്കാനൊക്കില്ല.''

ഈ ഗ്രന്ഥകാരൻ എല്ലാ കൊല്ലവും ഈസ്റ്റർ അവധിക്കാലത്തും ദുർഗ്ഗാപൂജയുടെ അവധിക്കാലത്തും ഓരോ മാസംവീതം ലാട്ടുമഹാരാജിൻെറ അടുത്തു് പോയി താമസിക്കുക പതിവാണ്. എന്നാൽ 1917–ൽ പലേ കുടുംബപ്രാരബ്ധങ്ങളും ദേഹാസ്വാസ്ഥ്യവും മൂലം ഒരു പ്രാവശ്യം പോലും കാശിയിൽ പോകാൻ പററിയില്ല. അതുകൊണ്ട് കൽക്കത്തയിൽനിന്നു് കാശിയിൽ ലാട്ടുമഹാരാജിൻെറ അടുത്തുചെന്നു് താമസിച്ച് അനുഗൃഹീതരാകാൻ ഭാഗ്യം ലഭിച്ച മററു ഭക്തന്മാർ പറഞ്ഞുകേട്ട സംഭവങ്ങളാണ് ഇവിടെ കുറിക്കുന്നതു്. ആ വർഷം അദ്ദേഹത്തെ കാണാൻചെന്ന രണ്ടു് അനുഗൃഹീതഭക്തന്മാരോടു് ലാട്ടുമഹാരാജ് പറയുകയുണ്ടായി: 'ഭീഷ്മദേവനേയും ലക്ഷ്മണനേയും ഹനുമാനേയും മുമ്പിൽ കണ്ടുകൊണ്ടു് ജീവിതത്തിൽ മുന്നോട്ടു നീങ്ങാൻ കഴിഞ്ഞാൽ സംസാരത്തിൽത്തന്നെ കഴിഞ്ഞുകൂടിയാലും നിങ്ങളുടെ ശരീരത്തിൽ ചെളി പററില്ല. സ്വാമിജിയുടെ ജീവിതവും ആദർശജീവിതമാണ്, അതിൽനിന്നും നിങ്ങൾക്ക് പലതും പഠിക്കാൻ കഴിയും. ഇന്നത്തെ കാലത്തെ വൈഷ്ണവന്മാരെപ്പോലെ ഇളംപ്രായത്തിൽത്തന്നെ മധുരഭാവത്തിൽ സാധന ചെയ്യാൻ ഇറങ്ങിപ്പുറപ്പെടരുതു്. മധുരഭാവത്തിലെ സാധന വളരെ വിഷമം പിടിച്ചതാണ്. മഹാപ്രഭുവിനു് (ചൈതന്യദേവനു്) അതു സാധിച്ചിരുന്നു, എന്നുവെച്ച് സാധാരണ ജീവന്മാർക്കും അതു് സാധിക്കണം എന്നു പറഞ്ഞാൽ പററുമോ? എന്തിനാണധികം പറയുന്നതു് – വ്യാസഭഗവാനില്ലേ ? അദ്ദേഹത്തിനു പോലും സ്ത്രീപുരുഷഭേദബുദ്ധി ഉണ്ടായിരുന്നു, അതുകൊണ്ടല്ലെ സ്ത്രീകൾ അദ്ദേഹത്തെ കണ്ടപ്പോഴേയ്ക്കും തുണികൊണ്ടു് ദേഹം മുഴുവൻ മൂടിപ്പുതച്ചതു്! എന്നാൽ അദ്ദേഹത്തിൻെറ മകൻ ശുകദേവനോ, സ്ത്രീപുരുഷഭേദത്തെക്കുറിച്ച് ബോധംതന്നെ ഉണ്ടായിരുന്നില്ല, തികച്ചും നിസ്പൃഹൻ – കാമഗന്ധശൂന്യൻ. അദ്ദേഹത്തിൻെറ മുഖത്തുനിന്നും ഒഴുകിയ ഭാഗവതപ്രവചനം കേട്ടിട്ടു് പരീക്ഷിത്മഹാരാജാവു് മായയെ തല്ലിപ്പൊട്ടിച്ച് വലിച്ചെറിഞ്ഞില്ലെ, ചിരിച്ചുപിരിച്ചുകൊണ്ടല്ലെ രാജാവു് ജീവനെ വിട്ടുകൊടുത്തതു്!''

ഒരു ഭക്തൻ (പിന്നീടദ്ദേഹം സന്ന്യാസിയായി) ലാട്ടുമഹാരാജിൻെറ ഒരു സേവകനുമായി വഴക്കുകൂടി ദേഷ്യപ്പെട്ടു് 'ഉദ്ബോധനി'ൽ ശരത്മഹാരാജിൻെറ അടുത്തേയ്ക്കു് പോയി. ശരത്മഹാരാജ് ഭക്തനെ പലതും പറഞ്ഞു് ഉപദേശിച്ചു സമാധാനിപ്പിച്ചു് വീണ്ടും ലാട്ടുമഹാരാജിൻെറ അടുത്തേയ്ക്കുതന്നെ പറഞ്ഞയച്ചു. അയാളെ കണ്ടതും ലാട്ടുമഹാരാജ് ഉറക്കെ കുലുങ്ങിക്കുലുങ്ങിച്ചിരിക്കാൻ തുടങ്ങി. എന്നിട്ടൊരു കഥ പറഞ്ഞു: 'ഒരാൾക്കു് ഈ സംസാരത്തിൻെറ ഭാരംകൊണ്ടു് കഴിഞ്ഞുകൂടാൻ വയ്യാതായി. എന്നിട്ടു് അയാൾ സംസാരമൊക്കെ ഉപേക്ഷിച്ച് ഒരു ദിവസം പുറ

പ്പെട്ടുപോയി. വഴിക്കുവെച്ച് ഒരു സന്ന്യാസിയെ കണ്ടപ്പോൾ അയാൾ പറഞ്ഞു: 'ഞാൻ അങ്ങയുടെ ശിഷ്യനാവാം, എന്നെ ശിഷ്യനായി സ്വീകരിക്കാമോ ?' സന്ന്യാസി അയാളോട് പറഞ്ഞു: 'നോക്കു, വത്സ ! ശിഷ്യനായാൽ ഒരുപാട് ജോലി ചെയ്യാനുണ്ട്. വെള്ളം കോരിക്കൊണ്ടു വന്ന് തൊട്ടികൾ നിറയ്ക്കണം, മരം വെട്ടി ധാരാളം വിറക് ഉണ്ടാക്കണം, ഭിക്ഷയാചിച്ച് ആഹാരം കൊണ്ടുവരണം, പായസം ഉണ്ടാക്കണം, പാത്രങ്ങൾ തേച്ച് മിന്നമിനാന്ന് വെളുപ്പിക്കണം, ഇതൊക്കെ പകല്. ഇനി രാത്രിയോ എത്രയോ നേരം ഉറക്കമിളച്ചിരുന്ന് തപസ്സും ചെയ്യണം. എന്താ, ഇക്കണ്ട പണിയൊക്കെ പഠിച്ച് ചെയ്യാൻ പററുമോ ? പററുംന്ന്ണ്ടെങ്കിൽ വന്നോളു എന്റെ ശിഷ്യനായിട്ട്.' അപ്പോൾ ആ മനുഷ്യന് ആകെ വിചാരമായി. അയാളാലോചിച്ചു – 'ഓഹോ! ശിഷ്യനായാൽ ഇത്ര പെരുത്ത് പണിയെടുക്കണമെന്നുണ്ടെങ്കിൽ അതിലും എത്രയോ ഭേദമാണ് സംസാരത്തിൽത്തന്നെ കഴിഞ്ഞുകൂടിയാൽ. അവിടെ ഇത്രയൊന്നും കിടന്ന് പാട് പെടേണ്ട.' ഇതും പറഞ്ഞ് അയാൾ പോന്നു തിരികെ സംസാരത്തിലേയ്ക്കുതന്നെ.'' പിന്നൊരിക്കൽ ലാട്ടുമഹാരാജ് പറയുകയാണ്: ''എടോ! ഈ ശിഷ്യനാവുക എന്നു പറയുന്നത് നിസ്സാരമാണെന്നാണ് വിചാരം അല്ലെ ? വിവേകാനന്ദൻ ഒരാളെ (സന്ന്യാസം കൊടുത്ത്) ശിഷ്യനാക്കിയതിന്നുശേഷം പറഞ്ഞു: 'നിന്നെ ഇപ്പൊത്തന്നെ തേയിലത്തോട്ടത്തിലെ കൂലിക്കാരെ വിലയ്ക്കു വാങ്ങുന്ന ഒരാൾക്ക് ഞാൻ വിൽക്കാനാണ് തീരുമാനിക്കുന്നതെന്നുവെച്ചാൽ എന്റെ ആ തീരുമാനത്തിന്നും വഴങ്ങിത്തരുവാൻ നീ ബാദ്ധ്യസ്ഥനാണ്, മനസ്സിലായോ ?' ഗുരുദേവൻ എന്താണ് പറയാറുള്ളതെന്നോ, 'ഗുരുക്കന്മാരെ ലക്ഷക്കണക്കിന് കിട്ടും, പക്ഷെ ശിഷ്യനെ ഒന്നു പോലും കിട്ടില്ല.' എന്നാണ്. സന്ന്യസിക്കാൻ വരുന്നവരെപ്പററി അദ്ദേഹം ഇങ്ങനെ പറയാറുണ്ട്: ഒരു പനമരത്തിന്റെ തുഞ്ചത്തുനിന്ന് കൂസൽ കൂടാതെ കയ്യും കാലും വിട്ട് ആക്കാണോ ചാടാൻ പററുന്നത് അവനാണ് സന്ന്യസിക്കാൻ പററിയവൻ. അവന് ഭഗവാനിൽ ശരിയായ ആശ്രയബുദ്ധി വന്നിട്ടുണ്ട്, എന്ന്.''

ഒരു സ്ത്രീ ഭർത്താവുമായി കലഹിച്ച് പിരിഞ്ഞ് ചില ബന്ധുക്കളുടെ പ്രേരണ അനുസരിച്ച് തീർത്ഥയാത്രയ്ക്കായി ഇറങ്ങിത്തിരിക്കുന്നു. ലാട്ടുമഹാരാജ് എങ്ങനെയോ ഈ വർത്തമാനം ഒക്കെ അറിഞ്ഞു. കാശിയിലെത്തിയ ആ സ്ത്രീ ബന്ധുജനങ്ങളോടൊപ്പം ലാട്ടുമഹാരാജിനെ കണ്ട് നമസ്കരിക്കാൻ വന്നു. അപ്പോൾ ലാട്ടുമഹാരാജ് ആ സ്ത്രീയോട് ഇങ്ങനെ പറഞ്ഞു: ''നോക്കൂ! സ്ത്രീകളെപ്പോഴും ഭർത്താക്കന്മാരു പറയുന്നത് അനുസരിച്ച് നടക്കണം. അങ്ങനെ അനുസരിക്കാത്ത സ്ത്രീകൾക്ക് സംസാരത്തിൽ കിടന്ന് ഒരുപാട് കഷ്ടപ്പെടേണ്ടിവരും.''

തൊഴിലൊന്നും കിട്ടാതെ ചുററിനടക്കുന്ന ഒരു മനുഷ്യൻ ഒരുദിവസം സഹായം അഭ്യർത്ഥിച്ചുകൊണ്ട് ലാട്ടുമഹാരാജിന്റെ അടുത്തുചെന്നു. മഹാരാജ് അയാൾക്ക് എന്തോ കൊടുക്കുകയും ചെയ്തു. പിറെറ ദിവസം വീണ്ടും ആ മനുഷ്യൻ വന്ന് ലാട്ടുമഹാരാജിനോട് പറയുകയാണ്: ''മഹാരാജ്, എന്റെ ദുഃഖവും ദാരിദ്ര്യവും ഒററയടിക്ക് ഇല്ലാതാക്കാനുള്ള ഒരു വിദ്യ പറഞ്ഞുതരാൻ കനിവുണ്ടാകണേ.'' അപ്പോൾ ലാട്ടുമഹാരാജ് പറഞ്ഞു: ''എടോ മനുഷ്യ ! ഞാൻ പറഞ്ഞുതരുന്ന ജോലി തനിക്ക് ബോധിക്കില്ല. തനിക്ക് വേണ്ടതെന്താണെന്നോ, സ്വർണ്ണം സൃഷ്ടിച്ചുതരുന്ന വിദ്യ. എന്നാൽ എനിക്കാ വിദ്യയൊട്ടറിയുകയുമില്ല. അപ്പൊപ്പിന്നെ എന്താ ചെയ്യുക? ഞങ്ങള് വെറും സന്ന്യാസിമാരാണ്. ഗുരുവിന്റെ നാമവും ചൊല്ലിയങ്ങനെ പത്തുക്കെ കഴിഞ്ഞുകൂടുകയാണ്. ഏറിവന്നാൽ ഒന്നുരണ്ട് സത്ക്കാര്യങ്ങൾ പറഞ്ഞുതരാൻ ഞങ്ങൾ വിചാരിച്ചാൽ കഴിയും. പക്ഷെ അതുകൊണ്ട് തന്റെ മനസ്സ് കുലുങ്ങാനൊന്നും പോണില്ല, അപ്പോഴോ? തനിക്കിപ്പോളാവശ്യം സിദ്ധിയാണ്. പക്ഷെ, സിദ്ധിയൊക്കെ വെറുതെയങ്ങനെ കിട്ടുമോ ? ആട്ടെ, തനിക്ക് കഷ്ടപ്പെടാനൊക്കുമോ ? ഒരു ദിവസത്തിൽ ലക്ഷം പ്രാവശ്യം ജപിക്കാൻ പററുമെങ്കിൽ ദാ ഇപ്പൊത്തന്നെ വന്നോളു, ഊം, ഇരിക്കു. തുടങ്ങിക്കോളു ജപം.'' ലക്ഷം പ്രാവശ്യം ജപിക്കണമെന്നു കേൾക്കേണ്ട താമസം തൊഴിലില്ലാത്ത ആ ചെറുപ്പക്കാരൻ കൊടുത്തു ഒരു നട. അപ്പോൾ ലാട്ടുമഹാരാജ് അടുത്തിരുന്നവരോട് പറയുകയാണ്: ''ഇതുതന്നെയാണ് ഗുരുദേവൻ

പറയാറുള്ളതു്: 'സ്വന്തക്കാരായി ആരുമില്ലെങ്കിൽ ഒരു പൂച്ചയെയെങ്കിലും എടുത്തുവളർത്തി ഓമനിക്കും, അത്രപോലും ആ നേരം ഒന്നു് ഭഗവാനെ ചിന്തിക്കാമെന്നു് വെക്കില്ല.' എന്നു്. 'യാതൊരു തൊഴിലുമില്ല, തെണ്ടിയലഞ്ഞു നടക്കലുതന്നെ പണി, എന്നാൽ ഇവിടെ മിണ്ടാതെകുത്തിയിരുന്നു് ജപിച്ചുകൂടെ, വയറുനിറയെ ആഹാരവും കിട്ടും. പക്ഷെ ഇരിക്കപ്പൊറുതിയില്ലാത്ത ആ വിദ്വാനു് അടങ്ങിയൊതുങ്ങി ഇരുന്നു് മെനക്കെടാൻ പററിയിട്ട വേണ്ടെ! നാലോ അഞ്ചോ ആളുകളുടെ മുമ്പിൽച്ചെന്നു് ഇരക്കാൻ ഒരു നാണവുമില്ല, എന്നാലും അവനവന്റെ ശക്തിയെക്കുറിച്ചൊരു വിശ്വാസവും വരില്ല: ഇതാണു് മായ.''

അക്കൊല്ലം ദുർഗ്ഗാപൂജക്കാലത്തു് ഒരു ഭക്തൻ കാശിയിൽച്ചെന്നു് താമസിക്കുകയുണ്ടായി. അഞ്ചാറുകൊല്ലം മുമ്പാണു് കല്യാണം കഴിഞ്ഞതു്, ഒരു ആൺകുട്ടിയും ഒരു പെൺകുട്ടിയും മക്കളായിട്ടും ഉണ്ടു്. കാശിയിൽ ചെറിയ മകന്റെ നാമകരണക്രിയയ്ക്കു് വന്നതാണു്. അയാളോടു് ലാട്ടുമഹാരാജ് പറഞ്ഞതാണു് ഇവിടെ കുറിക്കുന്നതു്:

''നോക്കു, മകനുണ്ടായി. ഇനി സകലതുമായി എന്നു് കരുതരുതു്, ട്ടോ—അവനെ നേരാംവണ്ണം വളർത്തി വലുതാക്കലാണു പ്രധാനകാര്യം. മാസത്തിലൊരു തുക ശമ്പളം കയ്യിൽക്കിട്ടുന്നുണ്ടല്ലൊ, ഇനി ഒന്നിനുപുറകെ ഒന്നായി മക്കളങ്ങനെ ഉണ്ടാവാൻ തുടങ്ങിയാൽ, ആരു് പോററി വളർത്തി ആളാക്കും അവരെയൊക്കെ? ഗുരുദേവൻ എന്താണു് പറയാറെന്നോ, 'ഒന്നോ രണ്ടോ കുട്ടികളുണ്ടായാൽപ്പിന്നെ ഭർത്താവും ഭാര്യയും സഹോദരീസഹോദരന്മാരെപ്പോലെ ജീവിക്കണം—എന്നാണു്. കുട്ടികളു് കുറച്ചുകുറവായിരുന്നാൽ എന്തെങ്കിലുമൊക്കെ അവരുടെ വയററിലേയ്ക്കെത്തിക്കാനൊക്കും, പട്ടിണികൂടാതെ ഒരുവിധം ഉന്തിഉരുട്ടി അങ്ങേയററം എത്തിക്കാനൊത്തു എന്നു വരാം. ചറപറാന്നു് കുഞ്ഞുങ്ങളായാലോ ഒരൊററ എണ്ണത്തിന്റെ വയറു് നിറയ്ക്കാൻ പാററിയാലല്ലെ വേണ്ടൂ! പിന്നെ രാവുപകലു് ഒരേ ഒരു വേവലാതി തന്നെ, എന്റെറീശ്വരാ, ഈ കൊച്ചുങ്ങളെ തീററിപ്പോററണ്ടേ, അവക്കു് ഉടുക്കാനും മറയ്ക്കാനും വല്ലതും രണ്ടുനാലു തുണി സമ്പാദിച്ചേടുക്കണ്ടെ, വല്ല വിധേനയും ഒന്നുവളർത്തി ഓരോന്നിനേയും സ്വന്തം കാലിൽ നില്ക്കാറാക്കണ്ടെ, പിന്നെപ്പിടിച്ചു് ഓരോന്നിന്റേയും കല്യാണം കഴിപ്പിച്ചുകൊടുക്കണ്ടെ, എന്റെ ഭഗവാനേ, ഞാനെന്താ ചെയ്യേണ്ടതു്, എന്നൊക്കെ. ഇനി, അവരെ നേരാംവണ്ണമൊക്കെ വളർത്തി വലുതാക്കിയെടുത്തില്ലെങ്കിലോ അവരുതന്നെ നിങ്ങളെ ഇട്ടു് ദണ്ഡിപ്പിച്ചു് ദഹിപ്പിച്ചുകളയുകയും ചെയ്യും. ഇതേപ്പററി വല്ലതും ചിന്തിച്ചു നോക്കിയിട്ടുണ്ടോ? രാക്ഷസവർഗ്ഗക്കാരായ സന്താനങ്ങൾ വയസ്സുചെന്ന കാലത്തു് നിങ്ങളെ എരിപൊരിക്കൊള്ളിക്കും. നിത്തിദഹിപ്പിക്കും. അതുകൊണ്ടു് ഇപ്പൊഴേത്തുടങ്ങി കുറേശ്ശെ മനഃസംയമനം ശീലിച്ചോളൂ, അതായിരിക്കും ഭേദം. സ്വയം അല്പമൊരു ചുമതലാബോധം ഉണ്ടാക്കി പരിചയിച്ചോളൂ. രണ്ടു കുട്ടികളായല്ലൊ, അവരെ എങ്ങനെയെങ്കിലും മനുഷ്യരാക്കിത്തീർക്കാനെന്താണു് വേണ്ടതെന്നു് ആലോചിച്ചു് തീരുമാനിച്ചോളൂ. അതിനുള്ള പണി ഇപ്പഴേ തുടങ്ങിക്കൊള്ളണം. പത്തു് ദുഷ്ടന്മാരേക്കാൾ ഭേദം മനുഷ്യരൂപത്തിലുള്ള ഒരു നല്ല മകനാണു്, സംശയമില്ല. അതുകൊണ്ടാണു്, മകനെ ഒരു നല്ല മനുഷ്യനാക്കി ഒരുക്കി എടുക്കാൻ പുറപ്പെടുന്നതിനു മുമ്പു് ആദ്യംതന്നെ അച്ഛനും അമ്മയും ഒന്നു് മനുഷ്യരായിത്തീരട്ടെ. സ്വയം മനുഷ്യരാവാൻ ഒത്തിട്ടില്ലാത്ത അമ്മയച്ഛന്മാരുടെ മക്കളു് ഒരു കാലത്തും മനുഷ്യരേപ്പോലെ വളർന്നുവരില്ല. അമ്മയച്ഛന്മാക്കു് സ്വയം ചുമതലാബോധം ഉണ്ടെന്നുവരികിൽ അവരുടെ മക്കൾക്കും ചുമതലാബോധം താനേ ഉണ്ടായിക്കോളും.' എന്നു സ്വാമിജി പറയാറുണ്ടു്.''

ആ കൊല്ലം ധനുമാസത്തിൽ കാശിയിൽ അതികഠിനമായ തണുപ്പായിരുന്നു. അക്കാലത്തു് ഒരു സന്ന്യാസി ലാട്ടുമഹാരാജിന്റെ ആശ്രമത്തിൽ കുറെ ദിവസം വന്നു് താമസിക്കുകയുണ്ടായി. ഈ സന്ന്യാസി കൽക്കത്തയ്ക്കടുത്തുതന്നെ ഒരു ആശ്രമം സ്ഥാപിച്ചിട്ടുണ്ടായിരുന്നു. മഠത്തെപ്പററി വല്ലവരും വല്ലതും ചോദിച്ചാൽ അദ്ദേഹം പറയും: ''ഭഗവാന്റെ അനുഗ്രഹമുണ്ടെങ്കിൽ ഒക്കെ ശരിക്കു നടന്നോളുമെന്നു്.'' ഒരു ദിവസം ലാട്ടുമഹാരാജ് ചിരിച്ചുകൊണ്ടു് അദ്ദേഹത്തോടു് ചോദിച്ചു: ''ഇതു് ഭഗവാന്റെ ഇച്ഛയോ നിങ്ങളുടെ ഇച്ഛയോ?'' സന്ന്യാസി

വലിയ ഗൌരവത്തിൽ പറഞ്ഞു: ''ഞാൻ ഒരു കരു മാത്രം.'' ലാട്ടുമഹാരാജ് അപ്പോഴും ചിരിച്ചുകൊണ്ടുതന്നെ: ''നിങ്ങളൊരു കരുവാണെന്ന് എങ്ങനെയാണ് നിങ്ങൾക്കു മനസ്സിലായതു് ?'' സന്ന്യാസിയുടെ ഗൌരവം ഒന്നു കൂടി വദ്ധിച്ചു. അദ്ദേഹം പറഞ്ഞു: ''ഭഗവാൻെറ പ്രേരണയനുസരിച്ചാണ് ഇങ്ങനെയൊരു മഠം തുടങ്ങാനുള്ള ആഗ്രഹംതന്നെ എൻെറ ഉള്ളിൽ പൊട്ടിമുളച്ചതു്. അതല്ലെന്നു വെച്ചാൽ ഭഗവാൻെറ മഠം തുടങ്ങാൻ സങ്കല്പിക്കാൻപോലും എനിക്ക് കരുത്തുണ്ടാകുമോ ?'' ലാട്ടുമഹാരാജ് ഇത്രമാത്രം പറഞ്ഞു: ''ഗുരുദേവൻ പറയാറുണ്ടു്: 'ചെയ്യാതെ ഒഴിഞ്ഞുമാറാൻ പററാത്ത ജോലി മാത്രം കാമനാശൂന്യനായി ചെയ്തു തീക്കണം. വേണമെന്നുവെച്ച് ജോലി വെറുതെ വദ്ധിപ്പിച്ചുകൊണ്ടു വരരുതു്, അതു് ഭഗവാനെ വിസ്മരിപ്പിക്കാനേ ഉതകുകയുള്ളു. അല്ലെങ്കിൽ, കാളീക്ഷേത്രത്തിലെത്തിയ ഒരാൾ ദാനം ചെയ്യാൻ പുറപ്പെട്ടിട്ട് കാളീദശനത്തിൻെറ കായ്യം മറന്നുപോയപോലെയാവും.'' എന്നിട്ട് ലാട്ടുമഹാരാജ് ആ സന്ന്യാസിയോടു പറഞ്ഞു: ''ശരിയായ സന്ന്യാസി എവിടെച്ചെന്നു പെട്ടാലും അവിടെ വെച്ചുതന്നെ ഭഗവാൻെറ വിളി അയാൾക്കു കേൾക്കാനൊക്കും. എന്നാൽ അയാളുടെ ഉള്ളിൽ ഒരു ലേശമെങ്കിലും കളവോ ചതിയോ ഉണ്ടെങ്കിലോ ? അയാളു കേൾക്കുക സംസാരത്തിൻെറ വിളി, അതായതു് ഭോഗലാലസയുള്ള വഴി, ആയിരിക്കും. അയാളതിനെ ഭഗവാൻെറ വിളിയാണെന്നു തെററിദ്ധരിച്ച് മതിമറന്നിരിക്കും.''

1918 —ൽ ഹരിദ്വാരത്തു് കുംഭമേള നടന്നു. അന്ന് ലാട്ടുമഹാരാജിൻെറ ആശ്രമത്തിൽ താമസിച്ചുകൊണ്ടു് ഗ്രന്ഥകാരൻ നിത്യവും പത്തു പന്ത്രണ്ടു തവണ കുംഭസ്നാനം ചെയ്യാൻ പോയിരുന്നു. ഈ പത്തു ദിവസം മഹാരാജിൻെറ ആശ്രമത്തിൽ രാപകൽ ആളുകളുടെ വരവും പോക്കും തന്നെ. കാശീക്ഷേത്രത്തിൽ പരക്കെ ഒരു ശ്രുതിയുമുണ്ടായിരുന്നു; അത്തവണ കുംഭത്തിൽ ഒരു മഹാപുരുഷൻെറ ആവിർഭാവമുണ്ടാവുമെന്ന്, പോരെ ! ഈ ശ്രുതി സത്യമോ പൊളിയോ എന്നറിയാൻ വേണ്ടി ഗ്രന്ഥകാരൻ ഇതേപ്പററി ലാട്ടുമഹാരാജിനോടു ചോദിച്ചു. അപ്പോളദ്ദേഹം പറയുകയാണ്: ''നോക്കൂ ! മഹാപുരുഷന്മാരുടെ ആവിർഭാവം എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. പക്ഷെ നിങ്ങൾക്കവരെ തിരിച്ചറിയാനുള്ള കെൽപുണ്ടോ എന്നതാണ് ചോദ്യം. ദാ നമ്മുടെ ഗുരുദേവൻ തന്നെ വന്ന് പോയതല്ലേയുള്ളു; എത്രയാളുകൾക്ക് അദ്ദേഹത്തെ തിരിച്ചറിയാനൊത്തു, കേൾക്കട്ടെ ! ഇപ്പോളൊരുപക്ഷെ അദ്ദേഹത്തിൻെറ ഭക്തന്മാരായിട്ട് കുറേപേരെയൊക്കെ കണ്ടു എന്നു വരാം; പക്ഷെ അന്നോ, സകലരും അദ്ദേഹത്തെ ദക്ഷിണേശ്വരത്തെ ഭ്രാന്തൻ ബ്രാഹ്മണനെന്നല്ലെ പറഞ്ഞിരുന്നതു് ? അദ്ദേഹം പിന്നീട് സ്വയമൊന്നു വെളിവാക്കിക്കൊടുത്തപ്പൊ സകലക്കും അദ്ദേഹത്തിൻെറ ശരിയായ ഭാവം തിരിച്ചറിയാൻ കഴിഞ്ഞു, അത്രതന്നെ. ഭഗവാൻ ഏതു സ്ഥലത്താണോ ജന്മമെടുത്തു് അവതരിക്കുന്നതു് ആ സ്ഥലത്തെ ജനങ്ങൾക്ക് അദ്ദേഹത്തെക്കണ്ടാൽ മനസ്സിലാവില്ല, അതാണ് കായ്യം, മനസ്സിലായോ ? അദ്ദേഹം ആക്കാണോ മനസ്സിലാക്കിത്തരുന്നതു് അയാൾക്കുമാത്രം ഇന്ന ആൾ സാക്ഷാൽ ഭഗവാൻ തന്നെയാണ് എന്ന് അറിയാനും കഴിയും. അതുകൊണ്ടാണ് ഗുരുദേവൻ പറയാറുള്ളതു്: 'റാന്തൽവിളക്കിൻെറ ചോട്ടിൽ എപ്പോഴും ഇരുട്ടായിരിക്കും, അകലെയെങ്ങും വെളിച്ചവും.' ആരുടെ കൂടെയാണോ ഭഗവാൻ മാനവരൂപം കൈക്കൊണ്ടു് സവ്വദാ ജീവിച്ചുവരുന്നതു് അവക്ക് ഒരിക്കലും വിശ്വസിക്കാൻ കഴിയില്ല, മാനവരൂപം കൈക്കൊണ്ടു സാക്ഷാൽ ഭഗവാൻ അവരുടെ അടുത്തു് വന്നിരിക്കുന്നതാണ്, അവരുടെ അടുത്തുനിന്ന് സേവനം സ്വീകരിക്കുകയാണ്, എന്ന്. ഇതൊന്നും വേണ്ടാ, നിങ്ങള് കണ്ടിട്ടില്ലെ, യശോദാമാതാവിനു് തെല്ലുപോലും മനസ്സിലാക്കാനൊത്തുവോ ശ്രീകൃഷ്ണൻ ഭഗവാൻതന്നെയാണെന്ന്; കാലിമേയ്ക്കുന്ന ആ കുട്ടികൾക്ക് ഊഹിക്കാൻ പോലും കഴിഞ്ഞിരുന്നില്ല അവരുടെ ചങ്ങാതിയായ കൃഷ്ണൻ ഭഗവാനാണെന്ന്; ഗോപികൾക്ക് സംശയം പോലുമുണ്ടായിരുന്നില്ല വെണ്ണ മോഷ്ടിക്കുന്ന ആ കൊച്ചൻ അവരുടെ ഇഷ്ടദേവതയായ ഭഗവാൻതന്നെയാണെന്ന്, ഉവ്വോ ? അറിഞ്ഞിരുന്നു പക്ഷെ ഒരാൾ, ആരാ ? ശ്രീരാധ ! അതുകൊണ്ടല്ലെ അദ്ദേഹത്തെ പ്രാപിക്കാനും കാണാനും അവൾ

ഇത്രമാത്രം വെമ്പൽകൊണ്ടു ദുഃഖിച്ചു വിഷമിച്ചതു്. എത്ര മഹഷിമാരുണ്ടായിരുന്നു ചുററുപാടും, അവക്കുപോലും സത്യം മനസ്സിലാക്കാൻ സാധിച്ചില്ല. എന്നാൽ അവരുടെ ഇടയിൽ ഗഗ്ഗമുനിക്കു മാത്രം സത്യാവസ്ഥ മനസ്സിലായിട്ടുണ്ടായിരുന്നു. ഇതാണു് ഭഗവാൻെറ മായ.

ഇതു കേട്ടിട്ടു ഗ്രന്ഥകാരൻ ചോദിച്ചു: "മഹാരാജ്, ജീവന്മാരെ ഉദ്ധരിക്കണമെന്ന ഏക ഉദ്ദേശ്യത്തോടുകൂടിയല്ലെ അദ്ദേഹം ഈ ജഗത്തിലേയ്ക്കു വന്നതുതന്നെ; അപ്പൊപ്പിന്നെ ഈ ഒളിച്ചുകളി എന്തിനാ ?"

ലാട്ടുമഹാരാജ്: "അദ്ദേഹം ഒളിച്ചുകളിച്ചിട്ടൊന്നുമില്ല. നിങ്ങരംക്കദ്ദേഹത്തെ എത്തിപ്പിടിക്കാൻ പററിയില്ല എന്നതാണു് കാൎയ്യം. അദ്ദേഹമതിലെന്തുപിഴച്ചു ? നിങ്ങരംക്കദ്ദേഹത്തെ തിരിച്ചറിയാനുള്ള കഴിവില്ല, അദ്ദേഹംപിന്നെന്തുചെയ്യും ? അതു പോട്ടെ, സാധാരണക്കാരെപ്പോലും നിങ്ങരംക്കു് പലപ്പോഴം തിരിച്ചറിയാൻ പററാറില്ലല്ലൊ. നിങ്ങരംക്കിതുവരെ തീരെ പരിചയമില്ലാത്ത രണ്ടുപേരു് നിങ്ങളുടെ മുമ്പിൽ ചുററിക്കറങ്ങുന്നുണ്ടെന്നു കരുതു, അവരിലൊരാരം യുധിഷ്ഠിരനെപ്പോലെ ഗുണവാനും മറേറയാരം ദുൎയ്യോധനനെപ്പോലെ പാപിയുമാണെന്നിരിക്കട്ടെ, നിങ്ങരംക്കവരെ കണ്ടാൽ ഏതാണു് ദുൎയ്യോധനൻ, ഏതാണു് യുധിഷ്ഠിരൻ എന്നു് തിരിച്ചു് മനസ്സിലാക്കാൻ പററുമോ ? മുമ്പിൽവന്നു് നിന്നാൽത്തന്നെ പററില്ല, വല്ലവരും പറഞ്ഞു തരുന്നതുവരെ. അതുപോലെ അദ്ദേഹം മുമ്പിൽ വന്നുനിന്നാലും ആരെങ്കിലും പറഞ്ഞുതന്നില്ലെങ്കിൽ നിങ്ങരംക്കദ്ദേഹത്തെ മനസ്സിലാവില്ല. എന്നാലൊരു കാൎയ്യം, നിങ്ങളുടെ തപസ്സിൻെറ കണ്ണൊന്നു് ഒരൊററ പ്രാവശ്യം തുറന്നുകിട്ടിയാലോ ഉടനെ നിങ്ങരംക്കു് ഏതാരം ഏതുതരക്കാരനാണെന്നു് ഒററ നോട്ടത്തിൽ മനസ്സിലാവും. അപ്പൊപ്പിന്നെ സൎവ്വവും തിരിച്ചറിയാൻ ഒരു വിഷമവും കാണില്ല."

---

# ആത്മജ്ഞാനവും നിത്യസുഖവും

വേദാന്താത്ഥവിചാരേണ ജായതേ ജ്ഞാനമുത്തമം
തേനാത്യന്തികസംസാരദുഃഖനാശോ ഭവത്യനു.

ശ്രീശങ്കരൻെറ വിവേകചൂഡാമണിയിലെ (47) ഒരു ശ്ലോകമാണു് മുകളിൽ ഉദ്ധരിച്ചതു്. വേദാന്തതത്ത്വങ്ങരം അത്ഥഗ്രഹണപൂവ്വം വിചാരംചെയ്താൽ ഉത്തമജ്ഞാനം ഉണ്ടാകുന്നു. ഏതൊന്നിനെ അറിഞ്ഞാൽ മറെറല്ലാം അറിയപ്പെട്ടതായിത്തീരുമോ ആ പരമവസ്തുവിനെ ബോധിപ്പിക്കുന്ന ജ്ഞാനമാണു് ഉത്തമജ്ഞാനം. ആ ഉത്തമജ്ഞാനോദയത്തോടെ സംസാരദുഃഖം എന്നെന്നേയ്ക്കുമായി വിട്ടകലുന്നു. ഇതാണു് ഉദ്ധൃതശ്ലോകത്തിൻെറ താത്പൎയ്യം.

ഹിന്ദുധമ്മത്തിലെ മുഖ്യപ്രമാണഗ്രന്ഥങ്ങളാണു വേദങ്ങരം: ഋഗ്വേദം, യജുൎവ്വേദം, സാമവേദം, അഥവ്വവേദം എന്നിവ. മൂലഭൂതമായ വേദം — മന്ത്രബ്രാഹ്മണാത്മകമായ ശബ്ദരാശി — അവിഭക്തമായിരുന്നു. അതിനാൽ അധ്യേതാക്കരംക്കു് അതു് ഒരു മഹാസമുദ്രംപോലെ ദുസ്തരമാണെന്നുകണ്ടു് സൎവ്വഭൂതഹിതേരതനായ വ്യാസഭഗവാൻ അതിനെ നാലായി വിഷയവിഭാഗംചെയ്തു് അധ്യേതാക്കളെ അനുഗ്രഹിച്ചു. അങ്ങനെയാണു വേദങ്ങരം നാലായതും വ്യാസൻ–വിഭജിച്ചവൻ–വേദവ്യാസനായതും. ഈ ചതുൎവ്വേദങ്ങരംക്കുതന്നെ മന്ത്രം, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്തു് എന്നു നന്നാലു വിഭാഗങ്ങളുണ്ടു്. എങ്കിലും അത്ഥനിരൂപണസൗകൎയ്യത്തിനുംമററുമായി ആ വിഭാഗങ്ങരംക്കെല്ലാം പൊതുവായി മറെറാരു വിഷയവിഭാഗംകൂടി നിലവിൽവന്നു: കമ്മകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം എന്നിങ്ങനെ. മന്ത്രഭാഗങ്ങളും ബ്രാഹ്മണഭാഗങ്ങളും കമ്മകാണ്ഡത്തിലുരംപ്പെടും. ആരണ്യകങ്ങളും

ഉപനിഷത്തുകളും അവയിലെ പ്രതിപാദ്യ വിഷയങ്ങളനുസരിച്ച് ഉപാസനാകാണ്ഡത്തിലോ ജ്ഞാനകാണ്ഡത്തിലോ പെടും.

സമസ്തവേദരാശിയെ ഒന്നായി കണക്കാക്കുമ്പോൾ അതിലെ മുഖ്യപ്രതിപാദ്യം പരബ്രഹ്മം (പരമാത്മാ) തന്നെ. അതുകൊണ്ടുതന്നെയാണ് 'സർവ്വേ വേദാ യത്പദമാമനന്തി' (കഠ. ഉ. 1.2.15.) എന്ന് എല്ലാ വേദങ്ങളുടേയും പ്രതിപാദ്യവിഷയം ഒന്നാണെന്നും സർവ്വശ്രുതികൾക്കും ഏകവാക്യത വേണമെന്നും പൂർവ്വികർ പറഞ്ഞത്. എന്നാൽ വിഷയസുഖങ്ങൾക്കടിപ്പെട്ടുഴലുന്നവരും സാധകന്മാരുമായ ജനങ്ങൾക്കുംകൂടി പരമപദപ്രാപ്തിക്കുതകുന്ന മാർഗ്ഗങ്ങൾ കാട്ടിക്കൊടുക്കാൻവേണ്ടി മാതൃശതസമം കരുണ കാട്ടുന്ന ശ്രുതി ഇതര ആദ്ധ്യാത്മികവിഷയങ്ങളും പ്രതിപാദിക്കുന്നുണ്ട്. ഭാരതീയർക്കു പരവും അപരവുമായ വിദ്യാഭ്യാസം പരബ്രഹ്മപ്രാപ്ത്യുപായമായിത്തീർന്നത് അങ്ങനെയാണ്. മാത്രമല്ല, അവർക്ക് ഇതരഗ്രന്ഥങ്ങളെല്ലാം വേദാർത്ഥബോധനത്തിനുവേണ്ടിയുള്ളവയുമാണ്. നാലു് ഉപവേദങ്ങളും ആറു വേദാംഗങ്ങളും മീമാംസ, ന്യായം, ധർമ്മശാസ്ത്രം എന്നിവയുമാണ് ഇതരഗ്രന്ഥവിഭാഗങ്ങൾ. ഈ വിഭാഗങ്ങളിൽപ്പെടുന്നവയാണ് അനന്തപാരാവാരം പോലെ കിടക്കുന്ന ഭാരതീയ ഗ്രന്ഥങ്ങളെല്ലാം. എല്ലാ ശാസ്ത്രവിഭാഗങ്ങൾക്കും മൂലകാരണം ജഗത്കാരണനായ പരമേശ്വരൻതന്നെയെന്നു ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു, 'അസ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ് യദൃഗ്വേദോ യജുർവ്വേദഃ സാമവേദോഽഥർവ്വവേദഃ', (ബൃ. ഉ. 2.4.10.) 'യോഗോ ജ്ഞാനം തഥാ സാംഖ്യം വിദ്യാഃ ശില്പാദി കർമ്മ ച; വേദാഃ ശാസ്ത്രാണി വിജ്ഞാനം ഏതത്സർവ്വം മഹേശ്വരാത്.' എന്നിങ്ങനെ.

പ്രത്യക്ഷാനുമാനാദി ഇതരപ്രമാണങ്ങൾക്കു വിഷയമാകാത്ത ആദ്ധ്യാത്മികവിഷയങ്ങൾക്കെല്ലാം അന്തിമപ്രമാണം വേദങ്ങളാണ്. അവയെ ശബ്ദപ്രമാണങ്ങൾ എന്നു പറയുന്നു. വേദങ്ങളുടെയെല്ലാം സാരഭൂതമായ ഭാഗമാണു വേദാന്തം അഥവാ ഉപനിഷദ്ഗ്രന്ഥങ്ങൾ. ഉപനിഷദർത്ഥഗ്രഹണത്തിനു സഹായകമായ മററു സ്മൃതിഗ്രന്ഥങ്ങളേയും വേദാന്തത്തിലുൾപ്പെടുത്തി പറയാറുണ്ട്. ബ്രഹ്മസൂത്രങ്ങളും ശ്രീമദ് ഭഗവദ്ഗീതയും അതിനുദാഹരണമാണ്. 'വേദാനാം അന്തഃ, നിർണ്ണയഃ, സാരഭൂതഃ അർത്ഥഃ വേദാന്തഃ' എന്നാണു ശ്രീശങ്കരൻ തുടങ്ങിയ ആചാര്യന്മാരുടെ നിർവ്വചനം. അതുതന്നെ ഉപനിഷത്തും. ഉപനിഷത്തെന്നാൽ ആത്മജ്ഞാനമെന്നാണർത്ഥം. ധാത്വർത്ഥംവെച്ചുനോക്കുമ്പോഴാണ് ആത്മജ്ഞാനമെന്ന അർത്ഥം ലഭിക്കുന്നതു്. 'സദ്' ധാതുവിന് വിശരണം (കൊല്ലൽ), ഗതി (പ്രാപിപ്പിക്കൽ), അവസാദനം (ക്ഷീണിപ്പിക്കൽ) എന്നീ മൂന്നർത്ഥങ്ങളുണ്ട്. ഈ അർത്ഥങ്ങളുള്ള സദ് ധാതുവിനുമുമ്പ് 'ഉപ' 'നി' എന്ന രണ്ടു് ഉപസർഗ്ഗങ്ങളും അവസാനം സർവ്വലോപിയായ 'ക്വിപ്' എന്ന പ്രത്യയവും ചേർക്കുമ്പോഴാണ് ഉപനിഷദ് എന്ന പദം ഉണ്ടാകുന്നതു് എന്നത്രേ വ്യാകരണശാസ്ത്രാഭിജ്ഞമതം. മേൽപറഞ്ഞ മൂന്നർത്ഥംവെച്ചുനോക്കിയാലും 'ഉപനിഷദ്' എന്നതിന് ആത്മജ്ഞാനം എന്നുതന്നെ അർത്ഥം. അതായതു് ഐഹികവും പാരത്രികവുമായ വിഷയങ്ങളിൽ വിരക്തി വന്നു് ഉപനിഷദ്വാച്യമായ ബ്രഹ്മാത്മൈകത്വജ്ഞാനത്തെ ഗുരുവിൽനിന്നു ഗ്രഹിച്ച് അതിനെ ശ്രവണമനനാദികൾമൂലം ദൃഢപ്പെടുത്തുന്ന മുമുക്ഷുക്കളുടെ അവിദ്യ മുതലായ സംസാരബീജത്തെ നശിപ്പിക്കുന്നതിനാൽ ആത്മജ്ഞാനത്തെ ഉപനിഷത്തെന്നു പറയുന്നു. വിഷയഭോഗങ്ങളിൽ മടുപ്പുവന്ന ജ്ഞാനനിഷ്ഠരായവരെ പരബ്രഹ്മത്തിലെത്തിക്കുന്നു എന്ന ബ്രഹ്മപ്രാപകത്വരൂപമായ ഗത്യർത്ഥംകൊണ്ടും ആത്മജ്ഞാനത്തെ ഉപനിഷത്തെന്നു പറയാം. സർവ്വപ്രാണിസാധാരണമായ ഗർഭവാസം, ജന്മം, ജര തുടങ്ങിയ അനർത്ഥസമൂഹത്തെ ശിഥിലമാക്കുന്നതിനാലും ആത്മവിദ്യയ്ക്കു് ഉപനിഷത് സംജ്ഞ വന്നു. എന്നാൽപ്പിന്നെ ആത്മവിദ്യാപ്രതിപാദകമായ ഗ്രന്ഥത്തിന് ഈ പേരെങ്ങനെയുണ്ടായി എന്ന സംശയം പലക്കുമുണ്ടാകാം. ഗൗണപ്രയോഗംമൂലമാണു ഗ്രന്ഥത്തിന് ആ സംജ്ഞ കിട്ടിയതെന്നാണതിനു സമാധാനം. ആയുസ്സിനു വിശിഷ്ടകാരണമായ നെയ്യിനെക്കുറിച്ചുപറയുമ്പോൾ 'ആയുസ്സാണ് നെയ്യ്' എന്നു പറയാറുണ്ടു്. അതുപോലെയാണ് ആത്മവിദ്യാപ്രതിപാദകമായ ഗ്രന്ഥത്തേയും ഉപനിഷത്തെന്നു വിളിക്കുന്നതു്.

വേദങ്ങളുടെ ശാഖോപശാഖകളോളംതന്നെ ഉപനിഷദ്ഗ്രന്ഥങ്ങളുമുണ്ട്. ഋഗ്വേദത്തിനു ഇരുപത്തൊന്നു ശാഖകളും, യജുർവ്വേദത്തിനു് നൂററിയൊന്നു ശാഖകളും, സാമവേദത്തിനു് ആയിരം ശാഖകളും അഥർവ്വവേദത്തിനു് ഒമ്പതു ശാഖകളും ഉണ്ടെന്നു് പാതഞ്ജലമഹാഭാഷ്യത്തിൽ പറഞ്ഞുകാണുന്നു. എന്നാൽ ഇപ്പോൾ ഏതാനും ചിലവയുടെ മാത്രമേ അദ്ധ്യയനവും അദ്ധ്യാപനവും നടക്കുന്നുള്ളൂ. ബാക്കിയെല്ലാം കാലയവനികയിൽ മറഞ്ഞുപോയി എന്നു വേണം കരുതാൻ.

ഈ ഉപന്യാസാരംഭത്തിൽ ഉദ്ധരിച്ച ശ്ലോകത്തിലെ വേദാന്തപദത്തിൻെറ വിചിന്തനമാണു് ഇത്രയും കുറിച്ചതു്. വേദാന്തഗ്രന്ഥങ്ങളനവധിയുണ്ടെന്നും അവയെല്ലാം ആത്മവിദ്യാപ്രതിപാദകങ്ങളാണെന്നും ഇത്രയുംകൊണ്ടു പറഞ്ഞുകഴിഞ്ഞു. ഗ്രന്ഥത്തിൻെറ താത്പര്യമറിയാൻ ആറു് ഉപായങ്ങളുണ്ടു്: ഉപക്രമോപസംഹാരാദിഷഡ്വിധലിംഗങ്ങൾ എന്നറിയപ്പെടുന്നവ. അവയുടെ സഹായത്തോടെ താത്പര്യനിർണ്ണയം ചെയ്യുമ്പോൾ വേദാന്തഗ്രന്ഥങ്ങൾ ആത്മവിദ്യാപ്രതിപാദകങ്ങളാണെന്നു ബോധ്യപ്പെടുന്നതാണു്. സാധാരണക്കാർക്കു നേരിടേണ്ടി വരുന്ന ഒരു പ്രയാസമുണ്ടു്, വേദാന്തഗ്രന്ഥങ്ങൾപഠിക്കുമ്പോൾ അവ വിരുദ്ധാർത്ഥപ്രതിപാദകങ്ങളാണെന്നു് തോന്നിയേക്കാം. ചിലതിൽ അഗ്നിആദ്യമുണ്ടായി എന്നും, ചിലതിൽ ആകാശമാണാദ്യമുണ്ടായതെന്നും മററും ഉല്പത്തിയെപ്പററി ഭിന്നാഭിപ്രായങ്ങൾ ഉപനിഷത്തുകളിൽ കാണുന്നുണ്ടു്. ഇവ പരസ്പരവിരുദ്ധങ്ങളല്ലെന്നു ബ്രഹ്മസൂത്രപഠനത്തിൽനിന്നു മനസ്സിലാക്കാവുന്നതാണു്. സ്വാരാജ്യപ്രാപ്തിക്കും സ്വർഗ്ഗപ്രാപ്തിക്കുമുള്ള ഉപായങ്ങളായി അനവധി കർമ്മങ്ങൾ വേദത്തിൽ വിധിച്ചിട്ടുണ്ടു്. സ്വാരാജ്യാദികൾക്കു നിത്യത്വവും പറഞ്ഞിട്ടുണ്ടു്. അതിനാൽ ദുഃഖസ്പർശമില്ലാത്ത നിത്യസുഖപ്രാപ്തിക്കു യാഗാദികർമ്മങ്ങൾതന്നെ ഉപായമെന്നു ധരിക്കുന്നവരുണ്ടു്. അത്തരക്കാരോടു് ഉപനിഷത്തുകൾ പറയുന്നു, 'നിത്യസുഖസാധനം ആത്മജ്ഞാനം മാത്രമാണു്'' എന്നു്. കർമ്മജന്യമായതെല്ലാം അനിത്യമാണു്. പുണ്യകർമ്മങ്ങളാൽ സ്വർഗ്ഗസുഖം കിട്ടിയാലും പുണ്യക്ഷയത്തിൽ വീണ്ടും സംസാരദുഃഖമുണ്ടാകുമെന്നു ശ്രുതിസ്മൃതികൾ ഉദ്ബോധിപ്പിക്കുന്നു. സോഽന്വേഷ്ടവ്യഃ.' ആത്മാവു് അന്വേഷിക്കപ്പെടണം. 'ആത്മാ വാ അരേ ദ്രഷ്ടവ്യഃ' (ആത്മാവിനെ അനുഭൂതിവിഷയമാക്കണം. ബൃ. ഉ. 2. 4. 5.) എന്നും മററും അമൃതത്വകാമന്മാരെ ഉദ്ദേശിച്ചു് വിധിക്കുന്നു. 'നാന്യഃ പന്ഥാ വിദ്യതേഽയനായ' (അമൃതത്വപ്രാപ്തിക്കു് ആത്മവിദ്യയല്ലാതെ മററു വഴിയില്ല. ശ്വേതാ. ഉ. 3. 8.) എന്നു് സാധനാന്തരനിഷേധവും കാണുന്നു. ഇക്കാരണങ്ങളാൽ ആത്മജ്ഞാനംതന്നെ ശ്രുതിസമ്മതമായ അമൃതത്വപ്രാപ്തിസാധനം എന്നു തെളിയുന്നു.

'അപാമ സോമം, അമൃതാ അഭൂമ' (ഞങ്ങൾ സോമം കുടിച്ചു് അമൃതന്മാരായി) എന്നിപ്രകാരമുള്ള വാക്യങ്ങളിലെ അമൃതപദത്തിനു് ആപേക്ഷികമായ അമൃതത്വം എന്നാണർത്ഥം. 'ആഭൂതസംപ്ലവം സ്ഥാനം അമൃതത്വം പ്രചക്ഷതേ,' (പ്രളയംവരെ മാത്രം നിലനില്ക്കുന്ന സുഖഭോഗസ്ഥാനത്തിനെയാണു് അമൃതത്വം എന്നു് കർമ്മകാണ്ഡഭാഗങ്ങളിൽ പറയുന്നതു്.) എന്നാണു സ്മൃതിവാക്യം. സ്വാരാജ്യസുഖം, സ്വർഗ്ഗസുഖം മുതലായവയെല്ലാം ഏററക്കുറച്ചിലുകൾ പറഞ്ഞു കാണുന്നുണ്ടു്. 'ജ്യോതിഷ്ടോമയാജീ സ്വർഗ്ഗീ ഭവതി, രാജസൂയയാജീ ച സ്വാരാഡ്'' (ജ്യോതിഷ്ടോമയാഗം ചെയ്യുന്നവൻ സ്വർഗ്ഗസുഖവും രാജസൂയയാഗം ചെയ്യുന്നവൻ സ്വാരാജ്യസുഖവും–സ്വർഗ്ഗാധീശത്വം–അനുഭവിക്കുന്നു.) എന്നിങ്ങനെയാണു് സ്വർഗ്ഗാദിസുഖങ്ങളുടെ തരതമഭാവം. തരതമഭാവംതന്നെ ദുഃഖകാരണമാണു്. അതിനുപുറമേ, യാഗാദികർമ്മങ്ങൾ ഹിംസാദിദോഷയുക്തമാകയാൽ ദോഷഫലസമ്മിശ്രമായ സുഖഭോഗങ്ങളേ തരുകയുള്ളൂ. 'ന കർമ്മണാ, ന പ്രജയാ ധനേന, ത്യാഗേനൈകേ അമൃതത്വമാനശുഃ' (കർമ്മംകൊണ്ടോ സന്താനംകൊണ്ടോ ധനംകൊണ്ടോ അമൃതത്വം കിട്ടുകയില്ല. ത്യാഗംകൊണ്ടേ–ആത്മജ്ഞാനപൂർവ്വകമായ ലൗകികഭോഗത്യാഗംകൊണ്ടേ–അതു ലഭിക്കുകയുള്ളൂ. കൈവല്യ ഉ. 1.2.) എന്നു ആദേശവും കർമ്മാദികൾ അമൃതത്വപ്രാപ്തിസാധനമല്ല എന്നനിഷേധവുംകാണാനുണ്ടു്. അതുകൊണ്ടു് കർമ്മകാണ്ഡത്തിനു് നിരതിശയാക്ഷയസുഖോപായത്വം ഇല്ലെന്നു് ഉറപ്പിക്കാം. എന്നാൽ 'സദേവ സോമ്യേദമഗ്ര ആസീത്'' (ഈ പ്രപഞ്ചോത്പത്തിക്കുമുമ്പു് ഇന്ദ്രിയവി

ഷയമായ ഈ ജഗത്തു മുഴുവൻ സദ്‌വസ്തുമാത്രം ആയിരുന്നു. ഛാ. ഉ. 6. 2. 1.) എന്നു തുടങ്ങിയ ഉപനിഷദ്‌വചനനിചയപ്രാമാണ്യ ത്താൽ, നാനാവിധമായ ഭോക്തൃഭോക്ത വ്യാദിഭേദങ്ങളോടുകൂടി കാണപ്പെടുന്ന ഈ പ്രപഞ്ചം അവിദ്യമൂലം ബ്രഹ്മത്തിൽ പരി കല്പിതമാണെന്നു തെളിയുന്നുണ്ട്. 'മൃത്യോഃ സ മൃത്യുമാപ്നോതി, യ ഇഹ നാനേവ പശ്യതി,' (ലോകത്തിൽനാനാത്വബുദ്ധിയുള്ളവൻ വീണ്ടും വീണ്ടും മരിക്കുന്നു. കഠ. ഉ. 2. 1.10.) മുതലായ ശ്രുതിവാക്യങ്ങൾ ഭേദദൃഷ്ടി പാരമാർത്ഥികമ ല്ലെന്നും, 'തരതി ശോകം ആത്മവിത്'' (ആത്മ ജ്ഞാനി ശോകം തരണം ചെയ്യുന്നു. ഛാ. ഉ. 7. 1. 3.) എന്നു തുടങ്ങിയ ശ്രുതിവാക്യശത ങ്ങൾ നിർവ്വിശേഷബ്രഹ്മാത്മൈകത്വവിദ്യ കൊണ്ടേ അനാദ്യവിദ്യാനിവൃത്തിയുണ്ടാകൂ എന്നും ബോധിപ്പിക്കുന്നു. 'തം ത്വൗപനിഷദം പുരുഷം പൃച്ഛാമി' (ഞാൻ ആ ഉപനിഷന്മാത്ര വേദ്യനായ പുരുഷനെ അറിയാൻ ആഗ്രഹി ക്കുന്നു. ബൃ. ഉ. 3. 9. 26) മുതലായ ശ്രുതിവാക്യ ങ്ങൾ ആത്മാവ്, ഉപനിഷത്തിൽക്കൂടി മാത്ര മേ അറിയപ്പെടുന്നുള്ളൂ എന്ന് ഉറപ്പിച്ചു പറ ഞ്ഞിരിക്കുന്നു. ഇക്കാരണങ്ങളാൽ ഇഷ്ട പ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനും നിയ മേന കാരണമായിരിക്കുന്ന ബ്രഹ്മവിദ്യയെ പ്രതിപാദിക്കുന്നത് ഉപനിഷത്തുകളാണെന്ന തിൽ ശ്രുതിപ്രാമാണ്യമംഗീകരിക്കുന്നവർക്ക്, വേദവിശ്വാസികൾക്ക്, പക്ഷാന്തരമില്ല. അവിദ്യ തുടങ്ങിയ സംസാരബീജത്തെ നശി പ്പിക്കുന്നതും ഉപനിഷച്ഛബ്ദവാച്യവുമായ ബ്ര ഹ്മവിദ്യയെ പ്രതിപാദിക്കുന്ന വേദാന്തവാക്യ ങ്ങളുടെ ശ്രദ്ധാപൂർവ്വമുള്ള വിചാരംകൊണ്ട് ഉത്തമജ്ഞാനം ലഭിക്കുന്നു എന്നതാണ് പൂർവ്വോ ദ്ധൃതശ്ലോകത്തിലെ പൂർവ്വാർധത്തിന്റെ അർത്ഥം. അപരാർധം പറയുന്നത് ആത്മജ്ഞാ നംകൊണ്ട് സംസാരദുഃഖത്തിന്റെ ആത്യ ന്തികനിവൃത്തി, എന്നെന്നേക്കുമായുള്ള സംസാര ദുഃഖനാശം ഉണ്ടാകുന്നു എന്നാണ്.

''ഇതു് വേദാന്തികളുടെ വീൺവാക്ക ല്ലേ ? ആത്മജ്ഞാനമുണ്ടായാൽ നിത്യസുഖം കൈവരുംപോലും! എന്നിട്ടിപ്പോൾ അങ്ങനെ കാണുന്നില്ലല്ലോ. ആലോചനാശേഷിയില്ലാ ത്ത പാമരന്മാക്കൊഴികെ ബുദ്ധിക്കു തകരാറി ല്ലാത്ത ഓരോരുവനുമുണ്ട് ആത്മബോധം. അവനറിയാം താൻ ശരീരമല്ല, ശരീരഭിന്നനാ യ ആത്മാവാണ്, എന്ന്. അതായത് കരചര ണാദ്യവയവങ്ങളും ശ്രോത്രത്വഗാദീന്ദ്രിയ ങ്ങളും മനോബുദ്ധ്യാദ്യന്തഃകരണങ്ങളും തന്റേ തായതിനാൽ അവയുടെ സ്വാമിയായ താൻ അവയിൽനിന്നു ഭിന്നനായ ആത്മാവാണ്. അങ്ങനെ സ്ഥൂലവും സൂക്ഷ്മവും ആയ ശരീരാദി ഭൗതികപദാർത്ഥങ്ങളിൽനിന്നു ഭിന്നനും 'ഞാൻ' എന്ന വ്യവഹാരത്തിനു വിഷയവും ആയ ആത്മാവിനെ അറിയാത്തവരാരുമില്ല. അവർക്കു ദുഃഖവിമുക്തി ഒട്ടു കാണുന്നുമില്ല. അതിനാൽ ആത്മജ്ഞാനംകൊണ്ട് മുക്തി — നിത്യസുഖം— കൈവരിക്കാമെന്നു പറയുന്നത് അബദ്ധം തന്നെ.'' എന്നു പറഞ്ഞ് പലരും ആത്മജ്ഞാ നത്തിനുള്ള ശ്രമമോ സാധനയോ സ്വീകരി ക്കാൻ കൂട്ടാക്കാറില്ല. അവരോട് ശ്രീശങ്കരൻ പറയുന്നതിതാണ്:

ബുദ്ധിശാലികളായ വിവേകികൾക്ക് ആത്മജ്ഞാനം ഉണ്ടാകേണ്ടതാണ്. പക്ഷേ ലോകവ്യവഹാരത്തിൽ അതുള്ളതായി കാണു ന്നില്ല. ഇരുട്ടും വെളിച്ചവുംപോലെ അത്യന്തം ഭിന്നസ്വഭാവമുള്ളവയാണ് ശരീരാദിഭൗതിക പദാർത്ഥങ്ങളും ആത്മാവും. എന്നാൽ നിർഭാഗ്യ വശാൽ ഈ വസ്തുത മറന്നുകൊണ്ടാണ് ലോക വ്യവഹാരം നടത്തുന്നത്. ആത്മധർമ്മങ്ങളും ശരീരധർമ്മങ്ങളും പരസ്പരമാരോപിച്ചും കൂട്ടി ക്കുഴച്ചുമാണ് ലോകവ്യവഹാരമെല്ലാം. ചില പ്പോൾ ശരീരധർമ്മങ്ങൾ ആത്മാവിലാരോപി ച്ച് 'ഞാൻ തടിച്ചവൻ, കുറിയവൻ' എന്നൊ ക്കെയാണു പറയുന്നത്. മററു ചിലപ്പോൾ ഇന്ദ്രിയധർമ്മങ്ങൾ ആരോപിച്ച് 'ഞാൻ അന്ധ നാണ്, ബധിരനാണ്'' എന്നെല്ലാമായി രിക്കും സംസാരം. ചിലപ്പോൾ ബാഹ്യധർമ്മ ങ്ങളായിരിക്കും ആത്മാവിലാരോപിക്കുന്നത്. ധനം നശിച്ചാൽ 'ഞാൻ നശിച്ചു' എന്നു പറ യാറുണ്ടല്ലോ. 'എന്റെ ശരീരം, എന്റെ കാല്, എന്റെ കണ്ണ്'' എന്നെല്ലാം പറയുന്ന ആൾ തന്നെ മററു ചിലപ്പോൾ 'എന്നെ തല്ലി, ഞാൻ നടന്നു, ഞാൻ കണ്ടു' എന്നിങ്ങനെ പറയുന്നു. അങ്ങനെ സത്യവും അനൃതവും കൂട്ടിക്കുഴച്ചാണ് ലോകവ്യവഹാരം മുഴുവൻ. ലോകവ്യവഹാര ത്തിന് ദേഹാഭിമാനം, 'ഞാൻ' ശരീരമാണെന്ന

തോന്നൽ, ഒഴിച്ചുകൂടാവുന്നതല്ല. കാരണം, ജഡമായ ശരീരത്തിനു ചൈതന്യാധിഷ്ഠിതത്വ മില്ലെങ്കിൽ അതു പ്രവൎത്തിയ്ക്കുകയില്ല എന്നതു തന്നെ. മാത്രമല്ല നിരവയവവും നീരൂപവുമായ ആത്മാവിനു് ഉപാധികളിൽക്കൂടിയേ പ്രവൃത്തി സാധ്യമാവുകയുമുള്ളു.

ഇനി 'ഞാൻ' എന്ന വ്യവഹാരത്തിനു വിഷയമാകയാൽ ഏവൎക്കും ആത്മബോധ മുണ്ടെന്നു പറയുന്നതിനെപ്പററി ചിന്തിക്കാം. 'ഞാൻ' എന്ന വ്യവഹാരത്തിനു വിഷയമാക യാൽ ആത്മാസ്തിത്വമാണു് എല്ലാവൎക്കും സംശ യാതീതമായി വെളിവാകുന്നതു്. ആത്മസ്വരൂ പത്തെപ്പററി ലോകവ്യവഹാരത്തിലേൎപ്പെടുന്ന വൎക്കെല്ലാം വിഭിന്നാഭിപ്രായങ്ങളാണു് കണ്ടു വരുന്നതു്. അതിനാൽ ആത്മസ്വരൂപത്തെ ക്കുറിച്ചു് പരശതം സിദ്ധാന്തങ്ങളും ഉണ്ടായി ട്ടുണ്ടു്. ആത്മാവു് കൎത്താവാണെന്നു ചിലർ, അതല്ല ഭോക്താവാണെന്നു മററു ചിലർ; ആത്മാവു് കൎത്താവും ഭോക്താവുമാണെന്നു മററൊരു കൂട്ടർ; ആത്മാവു് അണുവാണു്, മഹ ത്താണു്, പ്രകാശ്യനാണു്, പ്രകാശകനാണു് എന്നിങ്ങനെയും വിഭിന്നാഭിപ്രായം പ്രകടമാ ക്കുന്നവരുമുണ്ടു്. ചൈതന്യവിശിഷ്ടമായ ശരീ രമാണാത്മാവു്, ചേതനങ്ങളായ ഇന്ദ്രിയങ്ങ ളാണാത്മാവു്, മനസ്സാണാത്മാവു്, ക്ഷണിക വിജ്ഞാനമാണു് ആത്മാവു്, ഇത്തരത്തിലും വിഭിന്നാഭിപ്രായങ്ങൾ കാണുന്നു. ആത്മാവെ ന്നൊന്നില്ല എന്നു് അവനവന്റെ അസ്തിത്വ ത്തെപ്പോലും വെല്ലുവിളിക്കുന്ന, തലമറന്നെണ്ണ തേയ്ക്കുന്ന, കൂട്ടരേയും കാണാനുണ്ടു്. ഇങ്ങനെ പോകുന്നു ആത്മസ്വരൂപത്തെക്കുറിച്ചുള്ള പര സ്പരവിരുദ്ധങ്ങളായ സിദ്ധാന്തപരമ്പര. ആത്മാ വുതന്നെ ബ്രഹ്മം (ബൃഹത്വാദ് ബൃംഹണത്വാദ് വാ ആത്മൈവ ബ്രഹ്മേതി ഗീയതേ) എന്ന ശാസ്ത്രവാക്യം കൂടി സ്വീകരിച്ചാൽ പിന്നെ ഈ വിരുദ്ധസിദ്ധാന്തികൾക്കു് അപകടത്തിനു കുറവില്ലെന്നു വേണം ? അതിനാൽ ആത്മയാഥാ ത്മ്യജ്ഞാനം ലോകവ്യവഹാരത്തിൽ മുഴുകിയി രിയ്ക്കുന്നവൎക്കു് കാണാനില്ല എന്നതാണു വാസ്ത വം. അതുകൊണ്ടുതന്നെ അവൎക്കു് ദുഃഖശാന്തിയു മില്ല. അതിനാൽ ആത്മജ്ഞാനംകൊണ്ടു് ദുഃഖ നാശമുണ്ടാകുമെന്നതിൽ അപാകതയൊന്നു മില്ലെന്നു സിദ്ധമായി.

ഏതൊന്നിനെ ആശ്രയിച്ചാലാണോ പിന്നെ മററു യാതൊന്നും ആഗ്രഹിക്കാത്തതു് അതാണു സുഖം. ആ സുഖംതന്നെയാണു് ആത്മാവു്. സൎവ്വപ്രപഞ്ചവിഷയങ്ങളിൽനി ന്നും വിമുഖവും ആത്മോന്മുഖവും ആയി വൎത്തി ക്കുന്ന സുഷുപ്ത്യവസ്ഥയിലെ ആനന്ദാനുഭൂതി സമസ്തജനങ്ങൾക്കും സുവിദിതമാണു്. അതി നാൽ ആത്മരതി ആനന്ദപ്രദമാണെന്നതിനു് വേറെ ഉദാഹരണം തേടേണ്ടതില്ല. ആത്മാനു ഭൂതിയിലൂടെ ലഭിക്കുന്ന ഈ സുഖാനുഭവം മററൊരിടത്തുനിന്നു വരേണ്ടതല്ല. അതു് അവ നവനിൽത്തന്നെയുള്ളതാണു്. ഒന്നുകൂടി നിഷ് കൃഷ്ടമായി പറഞ്ഞാൽ ആ ആനന്ദം ആത്മ സ്വരൂപം തന്നെയാണു്. അന്യനിരപേക്ഷവും സ്വയംപ്രകാശവുമാണതു്. ആ ആനന്ദാനു ഭൂതിക്കു് മററൊന്നിന്റെ സാഹായ്യമോ ഒത്താ ശയോ വേണ്ടതില്ലെന്നൎത്ഥം. സുഷുപ്ത്യവസ്ഥ യിലെ അനുഭവം നിദൎശനമാണെന്നു പറഞ്ഞു. സുഷുപ്ത്യവസ്ഥ യാദൃച്ഛികമായതിനാൽ നിര ന്തരമായ ആനന്ദാനുഭൂതിക്കു സുഷുപ്തി മതിയാ കയില്ല; എന്നാൽ നിരപേക്ഷമായ ആനന്ദാനു ഭൂതിയുണ്ടു്, അതു് അനുഭവവേദ്യവുമാണു് എന്നു് സുഷുപ്തി തെളിയിക്കുന്നു. അവിച്ഛി ന്നവും നിത്യവുമായ ആനന്ദാനുഭൂതിക്കുവേണ്ടി യാണു് വേദാന്തതത്ത്വവിചാരം ചെയ്തു് ജ്ഞാനം സമ്പാദിക്കണമെന്നു് ആചാൎയ്യൻ പറഞ്ഞതു്.

ബാല്യകൗമാരാദ്യവസ്ഥകൾ ശരീര ത്തിനു വന്നു പോകുമ്പോഴും, പാണിപാദാദി കളോ ശ്രോത്രാദീന്ദ്രിയങ്ങളോ ശരീരമോ അന്തഃകരണമോ പരിണാമവിധേയമാകു മ്പോഴും മൂന്നു കാലത്തിലും അപരിണാമി യായി സകലതിനും സാക്ഷിഭൂതനായി നില നില്ക്കുന്ന സ്വയംപ്രകാശനായ ആത്മാവു് ആനന്ദസ്വരൂപനാണു്. അതു് മൂന്നു കാല ത്തിലും നിലനില്ക്കുന്നതിനാൽ സത്തും, സ്വയം പ്രകാശവും ജ്ഞാനസ്വരൂപവുമായതിനാൽ ചിത്തും, സുഖസ്വരൂപമായതിനാൽ ആനന്ദവു മാണു്: സച്ചിദാനന്ദമാണു് ആത്മാവെന്നൎത്ഥം. ആത്മവിഷയകമായ ഈ പരോക്ഷജ്ഞാന ത്തിനു് വേദാന്തശാസ്ത്രമാണു് നമുക്കവലംബം. നീരൂപവും നിൎഗ്ഗുണവുമായതിനാൽ ഇന്ദ്രിയ പ്രത്യക്ഷവേദ്യമല്ലതു്; അതുകൊണ്ടുതന്നെ

പ്രമാണത്തെ ആശ്രയിക്കുന്ന അനുമാനത്തിനും വിഷയമല്ല. എങ്കിലും ശാസ്ത്രാനുകൂലമായ യുക്തികളും പ്രത്യക്ഷപ്രമാണവും വേദാന്ത വിചാരത്തിന് ആവശ്യമാണുതാനും. ശാസ്ത്രാദികളിൽനിന്നു ലഭിച്ച പരോക്ഷജ്ഞാനമവലംബിച്ച് ശാസ്ത്രാനുകൂലതർക്കമുപയോഗിച്ച് വിചാരം ചെയ്ത്, ശ്രവണമനനനിദിദ്ധ്യാസനാദികളിലൂടെ പരോക്ഷജ്ഞാനത്തെ ദൃഢവും അനുഭൂതിവിഷയവുമാക്കുമ്പോൾ ഉത്തമജ്ഞാനമുദിക്കുന്നു. അപ്പോൾ അറിയപ്പെടേണ്ടതായി ഒന്നും അവശേഷിക്കുന്നതല്ല. നിത്യനിരതിശയസുഖം ലഭിക്കുകയും ചെയ്യും. അതിനാൽ ആത്മയാഥാത്മ്യജ്ഞാനം സമ്പാദിച്ച നിത്യവും നിരതിശയവും അക്ഷയവുമായ ആനന്ദാനുഭൂതി കൈവരിക്കുവാനാണ് ശ്രീ ശങ്കരനും മററു ഋഷീശ്വരന്മാരും നമ്മെ ഉദ്ബോധിപ്പിക്കുന്നത്. ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത !

---

# ഗീതാമാർഗ്ഗപ്രവേശിക–3

**ശ്രീ വിമലാനന്ദസ്വാമികൾ**

സഞ്ജയൻ ധൃതരാഷ്ട്രരോടു പറയുകയാണ്: വർണ്ണിച്ചവിധത്തിൽ ഒരുതരം കൃപ എവിടെനിന്നോ അർജ്ജുനന്റെ ഉള്ളിൽ കടന്നുകൂടി; ആ വീരന്റെ കണ്ണുകൾ നീർനിറഞ്ഞു് കലങ്ങി. വിഷാദാവസ്ഥ ഇനിയും നീങ്ങിയിട്ടില്ല. അപ്പോൾ മധുസൂദനൻ യുക്തിയുക്തമായ വാക്യങ്ങൾകൊണ്ട് ഇവ്വണ്ണം ബോധിപ്പിക്കുവാൻ തുടങ്ങി. ശ്രീഭഗവാൻ പറയുന്നു: വൈഷമ്യം നിറഞ്ഞ ഇത്തരുണത്തിൽ എവിടെനിന്നുമാണ് ഈ കശ്മലം നിന്നിൽ കടന്നുകൂടിയതു്? കർത്തവ്യബോധമുള്ള സത്പുരുഷന്മാർ ഇതിൽപെടുകയില്ല. പാരത്രികസുഖവും ഇതുകൊണ്ട് ലഭ്യമാകയില്ല. ഉള്ള കീർത്തിയെ ഇതു നശിപ്പിക്കുമെന്നു മാത്രമല്ല ദുർയശസ്സ് ഉണ്ടാക്കുകയും ചെയ്യും. നിനക്ക് ഈ ഷണ്ഡത യുക്തമല്ല. ഇതു വിടുകതന്നെ വേണം. നീചമായ ഈ ഹൃദയദൗർബ്ബല്യത ദൂരെ തള്ളി സ്വകൃത്യം നിറവേററുവാൻ എഴുന്നേൽക്കുക.

അർജ്ജുനൻ നേരത്തെക്കൂട്ടിത്തന്നെ യുദ്ധവൈമുഖ്യത്തിനു കാരണമായി വർണ്ണിച്ച സ്വജനവധമാകട്ടെ, അതിൽനിന്നും ഉണ്ടാകുന്ന അധർമ്മം കുലനാശം വർണ്ണസങ്കരം നരകവാസം മുതലായ ദോഷങ്ങളാകട്ടെ, ഒരു അഭിപ്രായത്തിന്നും വിഷയമാക്കാതെ ഭഗവാൻ ആ ധീരഭീരുവിനെ ചൊടിപ്പിക്കുന്ന ഭാഷയിൽ, തെററുപററിയെന്നു് നേരിട്ടു് വിരൽ ചൂണ്ടുകയാണ് ആദ്യം ചെയ്യുന്നതു്.

ആദ്യത്തെ കാഴ്ചയിൽതന്നെ ഒരു വിദ്യാഗുരുവിന്റെ മഹത്ത്വം ഗ്രഹിക്കാനുള്ള ശക്തി അസാധാരണ സാമർത്ഥ്യമുള്ള ചുരുക്കം ചില ശിഷ്യന്മാരിലേ കാണാറുള്ളൂ. ശ്രീകൃഷ്ണൻ അർജ്ജുനന്റെ സ്നേഹിതനും വയസ്യനും സഖാവും ഹിതൈഷിയും മാതുലപുത്രനുമാണ്. പല ഘട്ടങ്ങളിലും ശ്രീകൃഷ്ണന്റെ ജ്ഞാനബലം, ഐശ്വര്യം മുതലായവ കാണാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും അർജ്ജുനന്റെ മനസ്സിൽ അടുത്തക്ഷണംതന്നെ തന്റെ ആപ്തബന്ധു എന്ന ഭാവം മുകളിൽ നില്ക്കുമെന്നുള്ളതു് സ്വാഭാവികമാണ്. അതുകൊണ്ടുതന്നെയാണ് യുദ്ധം ചെയ്യുവാൻ തനിക്ക് താല്പര്യമില്ലെന്നു് അർജ്ജുനൻ വിസ്തരിച്ചു പ്രകാശിപ്പിച്ചതു്. അതൊന്നും ഗണ്യമാക്കാതെയാണ് അർജ്ജുനനെ വ്യാമോഹത്തിൽപെട്ട ഒരു അവിവേകിയായി ശാസിക്കുവാൻ തുടങ്ങിയതു്. അർജ്ജുനൻ അപ്പോൾ താൻ പറഞ്ഞ യുക്തികളെത്തന്നെ ഒന്നുകൂടി ബലപ്പെടുത്തുവാനാണ് ശ്രമിക്കുന്നതു്. എവിടെനിന്നാണ് കശ്മലം വന്നതെന്നു് ഭഗവാൻ ചോദിച്ചതിനു്, എങ്ങനെയാണ് ഞാൻ യുദ്ധം ചെയ്യുക എന്നാണ് അർജ്ജുനന്റെ പ്രത്യുത്തരം. അർജ്ജുനൻ പറയുന്നു: ഭീഷ്മരും ദ്രോണരും

പൂവിട്ടു പൂജിക്കപ്പെടേണ്ടവരാണ്. ഞാൻ അവരെ പോർക്കളത്തിൽ എതിരിട്ട് അമ്പുകൾക്ക ലാക്കാക്കുന്നതിനുള്ള യുക്തി എന്താണ്? ഹേ മധുസൂദന, അങ്ങുതന്നെ മധുസൂദനനായിത്തീൎന്നതു് മധു എന്ന ശത്രുവിനെ സംഹരിച്ചതുകൊണ്ടാണല്ലോ. മഹാനുഭാവന്മാരായ ഗുരുജനങ്ങളെപ്പററി മനസ്സുകൊണ്ടുപോലും അനിഷ്ടം ചിന്തിക്കുന്നതു് എപ്പോഴെങ്കിലും അങ്ങ് ആശാസ്യമായി കരുതുമോ? ഗുരുജനങ്ങൾ ദ്രവ്യമാഗ്രഹിക്കുന്നവരായാൽക്കൂടിയും അവരുടെ രക്തം ചിന്തിക്കിട്ടുന്ന ഭോഗങ്ങളെ അനുഭവിക്കുകയെന്നോ? ഒരിക്കലും അതു ചിന്തിക്കാൻപോലും സാദ്ധ്യമല്ല. അതിനു മുതിരുന്നതിനെക്കാൾ ഭിക്ഷാടനംതന്നെയാണു ശ്രേഷ്ഠം. ഈ രണ്ടിൽ നമുക്ക് ഏതാണു മെച്ചമെന്ന് ഇവിടെ അറിയുകയുമില്ല. നമ്മൾ ജയിക്കുമോ നമ്മളെ അവർ ജയിക്കുമോ എന്നുള്ളതും നിശ്ചയമില്ല. ആരെയെല്ലാം വധിച്ചിട്ട് നാം ജീവിക്കാൻ ആഗ്രഹിക്കുന്നില്ലയോ അവർ എല്ലാംതന്നെയാണ് നേരിട്ടു നമ്മുടെ മുമ്പിൽ ധൃതരാഷ്ട്രപക്ഷത്തിൽ നില്ക്കുന്നവർ. സ്വന്തം ചേതം അല്പവും സഹിക്കാതിരിക്കുക എന്നതുതന്നെയാണ് കാർപണ്യം. ആ ദോഷംകൊണ്ട് ഇപ്പോൾ എൻെറ സ്വഭാവം മങ്ങിയിരിക്കുകയാണ്. ധൎമ്മം ഏതാണ് അധൎമ്മം എന്താണ് എന്ന വിവേകം മനസ്സിൽ ഉദിക്കുന്നില്ല. അതുകൊണ്ട് ശ്രേയസ്കരമായതു് അങ്ങ് എനിക്ക് ഉപദേശിച്ചുതന്നാലും. മനശ്ശോകം എൻെറ ഇന്ദ്രിയങ്ങളെ വരട്ടുന്നു. തിരിച്ചറിവില്ലാതെ ഭ്രമിക്കുന്ന എൻെറ ശ്രേയസ്സ് ഏതിൽനിന്നുമാണു വരുന്നതു് എന്ന് എനിക്കു നിശ്ചയിച്ചു പറഞ്ഞുതരണം. ഞാൻ അങ്ങയുടെ ശിഷ്യനാണ്. അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു. എന്നെ ശാസിച്ചാലും.

അൎജ്ജുനനുണ്ടായ ചിത്തവൈകല്യം മൂൎദ്ധന്യാവസ്ഥയിൽ എത്തിക്കഴിഞ്ഞു. അതല്ലെങ്കിൽ വളരെ നാൾ കണ്ടും കേട്ടും ആലോചിച്ചും തൻെറ കൎത്തവ്യമെന്ന് ഉറപ്പിച്ചശേഷം ധൎമ്മയുദ്ധത്തിനായി പോർക്കളത്തിൽ വന്ന അൎജ്ജുനൻ യുദ്ധവിരുദ്ധമായ സംശയങ്ങൾ പുറപ്പെടുവിക്കുമോ? ഭീഷ്മാദികൾക്ക് എതിരായി ആയുധം എടുക്കാനുള്ള വൈമുഖ്യം മുൻപ് ഒരിക്കലും എന്തുകൊണ്ട് മനസ്സിൽ കടക്കുകയുണ്ടായില്ല? അതുപോലെ ശത്രുവധത്തെക്കാൾ ഭിക്ഷാശനം മേലാണെന്നുള്ള ചിന്ത, സ്വന്തം ജയത്തിലുള്ള സന്ദേഹം, ഹൃദയദൗർബല്യം ഉടൻ വിടണമെന്നുള്ള ഭഗവാൻെറ ശാസനം ഉടൻ സ്വീകരിക്കാനുള്ള അശക്തി, അതേസമയംതന്നെ 'എന്നെ ശാസിക്കണം, ഞാൻ ശിഷ്യനാണ്'' എന്നുള്ള നിവേദനം, ഇവയെല്ലാം താല്ക്കാലികമായ അൎജ്ജുനൻെറ മനോഭാവത്തെയാണ് സൂചിപ്പിക്കുന്നതു്. അതുകാരണംതന്നെയാണ് അപ്പോഴും പ്രവൃത്തിക്ക് ഒരുങ്ങാതെ, യുദ്ധം ചെയ്യാൻ പോകുന്നില്ല എന്നുതന്നെ ശ്രീകൃഷ്ണനോട് ആവൎത്തിച്ചു പറഞ്ഞിട്ട് മിണ്ടാതിരിക്കുവാൻ ഉറച്ചതു്. ഇതു് സഞ്ജയൻ എടുത്തു പറയുന്നു: ഉഭയസേനകളുടെയും മദ്ധ്യത്തിൽ ഇപ്രകാരം വിഷണ്ണനായിത്തീൎന്ന അൎജ്ജുനനോട് ഉള്ളത്തിൽ കനിഞ്ഞ ഭഗവാൻ സാരമില്ലെന്നുള്ള മട്ടിൽ പുറമേ മന്ദഹാസം തൂകിക്കൊണ്ട് ഇപ്രകാരം ഉദ്ബോധിപ്പിക്കുവാൻ തുടങ്ങി.

ഉത്തമവൈദ്യന്മാർ രോഗത്തിൻെറ തല്ക്കാലശാന്തിക്കുവേണ്ടി മാത്രമല്ല സമൂലപരിഹാരത്തിനുവേണ്ടിയാണ് ആദ്യം ശ്രമിക്കുക. ഏതൊരു കാരണവശാലാണോ അൎജ്ജുനനും അതുപോലെയുള്ള മററു ബുദ്ധിശാലികളും സംസാരദുഃഖത്തിൽ പെടുന്നതു് ആ ആദികാരണമായ അജ്ഞാനത്തെ പാടെ നീക്കുന്നതിനു് കഴിവുണ്ടാക്കുന്ന തത്ത്വബോധമാണ് ഭഗവാൻ അൎജ്ജുനനു് വിധിക്കുന്ന ഔഷധം. ഭഗവാൻ ഈവിധം ആരംഭിക്കുന്നു: നീ ആരെപ്പററി ശോചിക്കുന്നുവോ അവർ ശോചനം അൎഹിക്കുന്നവരല്ല. യുക്തിമാന്മാരെന്ന് അഭിമാനിക്കുന്നവരുടെ ഭാഷ പറയുന്ന നീ ഇവിടെ യഥാൎത്ഥത്തിൽ പ്രാജ്ഞത്വമൊന്നും കാണിക്കുന്നില്ല. പ്രാജ്ഞന്മാർ ജീവിക്കുന്നവരെപ്പററിയോ പ്രാണൻ വിട്ടവരെപ്പററിയോ ശോകമുള്ളവരല്ല. ഈ രാജാക്കന്മാർ, നീ, ഞാൻ, നമ്മൾ ആരുംതന്നെ ഇല്ലാതെയിരുന്ന ഒരു കാലമില്ല. അതുപോലെ മേൽ ഇല്ലാതായിപ്പോവുകയുമില്ല. നാം വെറും ശരീരപിണ്ഡമല്ല. ദേഹികളായ നാം ഏതുപ്രകാരം ഈ ഒരു ശരീരത്തിൽ കൗമാരം യൗവനം വാൎദ്ധക്യം എന്ന മൂന്ന് അവസ്ഥകൾ അനുഭവിക്കുന്നു അതുപോലെതന്നെയാണ് മരണത്തിനുശേഷമുള്ള ദേഹാന്തരസംബന്ധവും. അറിവു

ള്ളവക്ക് ഇതേപ്പററി തെററിദ്ധാരണയൊന്നു മില്ല. അസ്ത്രശസ്ത്രാദികരം ദേഹത്തിൽ തറയ്ക്കു മ്പോഠം ഉണ്ടാവുന്ന വേദനയാണ് ഈ അവസര ത്തിൽ ഓമ്മ വരുക. അതു മാത്രമല്ല സർവ്വ ദുഃഖ ങ്ങളും ശരീരത്തിൽ അതതു ഗോളകങ്ങളിൽ നിലകൊള്ളുന്ന ഇന്ദ്രിയങ്ങളും പുറമേയുള്ള വസ്തു ക്കളുമായി സംയോഗമുണ്ടാകുമ്പോഠം ഉണ്ടാകുന്ന അനുഭവം മാത്രമാണ്. ശീതകാലത്തു് അധികം തണുപ്പും വേനൽക്കാലത്തു് അധികം ചൂടും ഏതുവിധം ദുഃഖസ്പശം തരുന്നുവോ അതേ പ്ര കാരം ചുററുപാടുമായുള്ള സംബന്ധത്തിൻെറ ഫലമായി ചിലപ്പോഠം അനുകൂലതാബോധവും ചിലപ്പോഠം പ്രതികൂലതാവേദനയും സ്വാഭാ വികമാണ്. ചിലപ്പോഠം അവ വന്നു ചേരും. ചിലപ്പോഠം നീങ്ങിപ്പോകും. അതുകൊണ്ടുത ന്നെയാണ് അനിത്യം എന്നു പറയുന്നതും. ഭരത വംശത്തിൽ പിറന്ന ധീരനായ നീ അവ എല്ലാം സഹിക്കുകതന്നെ വേണം. ഈ വിധമുള്ള ബാ ഹ്യസമ്പക്കം ആരിലാണോ ത്രാസം ഉണ്ടാക്കാ ത്തതു് അവൻ തന്നെയാണ് പുരുഷശ്രേഷ്ഠൻ. സുഖദുഃഖങ്ങഠം സമഭാവനയോടുകൂടി പൊറുക്കാ വുന്നവൻ മാത്രമാണ് ധീരൻ. ചൂടും തണുപ്പും എല്ലാപ്രകാരത്തിലുമുള്ള സുഖദുഃഖങ്ങഠംക്കു് ഉപലക്ഷണമാണ്. അമൃതത്വം ആ വിധമുള്ള ധീരന്നു് ലഭിക്കുകതന്നെ ചെയ്യും.

ദേഹി ആയ ആത്മാവു് നിത്യനാണെന്നു പറഞ്ഞതിൽ വിപ്രതിപത്തി വേണ്ട. നമ്മഠം അറിയുന്ന വസ്തുക്കഠംക്കെല്ലാം 'ഭവിക്കുക' എന്ന ധമ്മം അതായതു് 'ഭാവം' ഉണ്ടു്. ഒരു കാലത്തു് നിലവിലുണ്ടായിരുന്ന ഒരു വസ്തുവിനു് അന്നു ഭാവമുണ്ടായിരുന്നെങ്കിലും ഇപ്പോഠം അതിൻെറ അഭാവമാണ് നമുക്കു് അനുഭവപ്പെടുന്നതു് എന്നു വരാം. എപ്പോഴും നിലനില്ക്കുന്ന വസ്തു വിനെ മാത്രമാണ് നാം സത്തു് അല്ലെങ്കിൽ ഉണ്മ എന്നു പറയുന്നതു്. അസത്തായിട്ടുള്ള വസ്തു ഒരിക്കലും ഭാവവസ്തു ആകയില്ല. അതു പോലെ സദ്വസ്തു ഒരിക്കലും അഭാവഗ്രസ്തമാ കുകയും ഇല്ല. തത്ത്വമെന്താണെന്നു പരിശോ ധിച്ചു നിശ്ചയിച്ചിട്ടുള്ളവർ രണ്ടിൻെറയും യഥാ ത്ഥസ്വരൂപം കണ്ടെത്തിയിട്ടുണ്ടു്. ഏതൊരു സദ്വസ്തുവാണോ നാം മനസ്സുകൊണ്ടും ഇന്ദ്രിയ ങ്ങളെക്കൊണ്ടും ബോധിക്കുന്ന ഈ പ്രപഞ്ചം മുഴുവൻ പ്രകടമാക്കിക്കാട്ടുന്നതു് അതു് ഒരി ക്കലും നാശമില്ലാത്തതാണെന്നറിയണം. എ ന്തെന്നാൽ അതു് ഭാവമായിട്ടോ അഭാവമായി ട്ടോ തിരിഞ്ഞുമറിയുന്നതല്ല. ആ സദ്വസ്തുതന്നെ യാണ് ദേഹിയുടെ പരമാത്ഥസ്വരൂപം. അതിനെ ആക്കും ഇല്ലാതാക്കാൻ കഴിവില്ല. അജ്ജുന, എഴുന്നേററു യുദ്ധം ചെയ്തോലും. കാര ണം പറയാം. ഇപ്പോഠം വിവരിച്ചതുപോലെ ശരീരി നിത്യനാണ്. ഒരിക്കലും കാണാതാക യില്ല; എന്നു മാത്രമല്ല ഒരിക്കലും പ്രമാണ ങ്ങഠംക്കു് നേരിട്ടു വിഷയവുമല്ല. എല്ലാ പ്രമാ ണങ്ങളുടെയും ആശ്രയംതന്നെയാണ് ദേഹി. അവസാനിക്കുന്നതായി കാണപ്പെടുന്ന ഈ ശരീരങ്ങഠം എല്ലാംതന്നെയും ദേഹികളുടെ താല്ക്കാലിക സ്വത്തു മാത്രമേ ആകുന്നുള്ളു. സത്സ്വരൂപിയായ ദേഹിയെ ഹന്താവെന്നോ വദ്ധ്യനെന്നോ വിചാരിക്കുന്നവൻ വിശേഷ ജ്ഞാനം ഉള്ളവനല്ല. ദേഹി കൊല്ലുന്നുമില്ല, കൊല്ലപ്പെടുന്നുമില്ല. നിത്യശരീരി ജനിക്കു ന്നില്ല മരിക്കുന്നില്ല. ഇല്ലാതിരുന്നിട്ടു് പിന്നെ ഉണ്ടാകുന്നില്ല. ശരീരം പൊയ്പ്പോയാലും ശരീരി എപ്പോഴും ഒരേ രീതിയിൽ നിലനിൽക്കുക തന്നെ ചെയ്യുന്നു. ആ വിധമുള്ള സവ്വവ്യാപ കനും ഏകനും നിത്യനുമായ ആത്മാവിനെ സാക്ഷാൽകരിച്ചവൻ ആരെയാണ് ഹിംസി ക്കുക, ആരെയാണ് ഹിംസിപ്പിക്കുക ? ഒരാഠം ഉടുത്ത വസ്ത്രം പഴയതാകുമ്പോഠം പുതിയതു ധരിക്കുന്നു. അതുപോലെ ദേഹിയും പഴകിയ ശരീരം വിട്ടു് പുതിയതൊന്നു് സ്വീകരിക്കുന്നു. ആത്മസ്വരൂപമായ ദേഹിയെ അറുത്തോ ചുട്ടോ കുതിത്തോ ഉണക്കിയോ നശിപ്പിക്കാവുന്നതല്ല. നിത്യനും സവ്വഗതനും സ്ഥിരനും ഇളക്കമില്ലാ ത്തവനും എപ്പോഴും നിലനില്ക്കുന്നവനുമായ ദേഹിയെ ഒരു പ്രകാരത്തിലും നശിപ്പിക്കാവു ന്നതല്ല. ചിന്തയ്ക്കു വിഷയമല്ല, മറെറാന്നായി മാററാവുന്നതുമല്ല. ഇങ്ങനെയുള്ള സ്വരൂപ മാണ് ദേഹിയുടേതെന്നു ധരിച്ചു് നീ ശോക ത്തിൽ മുഴകരുതു്.

ഗീതയുടെ ഓരോ അദ്ധ്യായാവസാനത്തി ലും പറയുന്നതുപോലെ ബ്രഹ്മവിദ്യയാണ് ഗീതാത്ഥമെന്നാണ് ആദ്യംതന്നെ ഇവിടെ ബോധിപ്പിക്കുന്നതു്. ഉപനിഷത്തുകളിൽ പ്ര തിപാദിക്കുന്ന ബ്രഹ്മവിദ്യ, 'തത്ത്വമസി'

എന്ന സാമവേദത്തിലെ മഹാവാക്യത്തിൽ സാരമായി സൂചിപ്പിക്കുന്ന അനുഭൂതിതന്നെയാണ്. 'വേദങ്ങളിൽ സാമവേദം തന്നെയാണ് ഞാനെ'ന്നു ഗീതയിൽ പ്രസ്താവിക്കുന്ന ജഗദ്ഗുരു ശ്രീകൃഷ്ണൻ ഒന്നാമതായിത്തന്നെ ഈ തത്ത്വം വിവരിച്ചിരിക്കുന്നതു് അത്ഥവത്താണ്. ഗീത മുഴുവനും ഈ മഹാവാക്യത്തിൻെറ ഭാഷ്യം തന്നെയാകുന്നു. സാധാരണ ഭാഷയിൽ പറയുന്ന സവ്വേശ്വരൻ അതായതു് പരമാത്മാവു് സവ്വഭൂതങ്ങളുടെയും ഉള്ളിൽ പ്രകാശിക്കുന്ന നിത്യനായ ദേഹിതന്നെയാണ്. ദേഹിയുടെ യഥാത്ഥസ്വരൂപം ബ്രഹ്മസത്ത തന്നെയാണെന്നു് ഗീത നിണ്ണയിച്ചിരിക്കുന്നു. ഒരിക്കലും ആത്മാവിന്നു് നാശമില്ലാത്തതുകൊണ്ടു് മരണം എന്നുള്ളതു് ശരീരധമ്മം മാത്രമാണ്. അതുകൊണ്ടു് ഭീഷ്മദ്രോണാദികളുടെ ആത്മനാശം വരുമെന്നു് തെററിദ്ധരിക്കേണ്ടതില്ലെന്നു് സാമാന്യമായി ഭഗവാൻ അജ്ജുനനു് ആദ്യം തത്ത്വോപദേശം ചെയ്തു. ഇതുതന്നെയാണ് ഇനിയും വരുന്ന അദ്ധ്യായങ്ങളിൽ പലേ വിശദീകരണങ്ങളെക്കൊണ്ടു് ഉറപ്പിക്കുന്നതു്. സാധാരണന്നു്, വിശേഷിച്ചും ചഞ്ചലമായ ഒരു മനസ്സിൽ, പെട്ടെന്നു് ഇതെല്ലാം പതിഞ്ഞു എന്നു വരുകയില്ല. വിപരീതഭാവനയുടെ പ്രാബല്യംകൊണ്ടു പ്രതിഷേധിച്ചു എന്നും വരാം. അതെല്ലാം കണക്കിൽ എടുത്തുകൊണ്ടു് ഭഗവാൻ പറയുന്നു: അതു പോകട്ടെ. ദേഹി ഒരിക്കൽ ജനിച്ചു് അതിന്നുശേഷം എന്നെന്നേയ്ക്കും നിലനിൽക്കുന്നതാണെന്നോ, ദേഹി എന്നു് ഒരു വസ്തു ഒരിക്കലും നിലനില്പുള്ളതല്ലെന്നോ നീ വിചാരിക്കുന്ന പക്ഷത്തിലും ബലശാലിയായ നീ ഇപ്പോഠം കാണുന്നതുപോലെ ശോകത്തിൽ മുഴുകുന്നതു് ശരിയല്ല. ഉണ്ടായിട്ടുള്ള വസ്തുക്കളെല്ലാം നിശ്ചയമായും ഇല്ലാതാകും. മരിച്ചവരെല്ലാം മുക്തിവരെ നിശ്ചയമായും ജനിക്കുകയും ചെയ്യും. ഇതു സ്വാഭാവികമാണ്. ഇവിടെ ജനിച്ചവർ മരിക്കുന്ന സംഗതി കണ്ണെതിരിൽ ഏവക്കും കാണാൻ കഴിയും. മരിച്ചവർ ജനിക്കുന്നതും ധ്രുവമാണെന്നതു് ഭഗവാൻെറ വചനംകൊണ്ടു മാത്രം വിശ്വസിക്കേണ്ട സംഗതിയാണ്. വേദശാസ്ത്രങ്ങഠം ഭഗവദ്വചനരൂപത്തിലേ പ്രമാണമാവൂ. അതുകൊണ്ടു് പുനജ്ജന്മം സ്ഥിരപ്പെടുത്തുന്നതിനു് ഈ ഭഗവദ്വാക്യം തന്നെയാണ് ആസ്തികന്മാരുടെ ആധാരം. സയൻസു് ഇതു വേറെ തെളിയിച്ചാലും പാടേ നിഷേധിച്ചാലും ഗീതാശ്രദ്ധാലുവിന്നു് ഹഷമോ വിഷാദമോ ഇല്ല. അതുകൊണ്ടു് പരിഹാരം ഇല്ലാത്തെടുത്തു് എന്തിനുവേണ്ടിയാണ് ശോകം ? അതു യുക്തമല്ല. സവ്വഭൂതങ്ങളുടെയും ആദ്യാവസ്ഥ അവ്യക്തമാണ്. ഇടയിൽ ഒരു കാലയളവുവരെ നമുക്കു വ്യക്തമാണ്. അതിന്നുശേഷം അവ്യക്തംതന്നെ. അങ്ങനെയിരിക്കെ ദുഃഖം കൊണ്ടെന്തു ഫലം ? തക്ക്ദൃഷ്ടിയിൽ നിന്നുമുള്ള സന്ദേഹമല്ല ഭഗവാൻ ഇവിടെ ഉത്ഭവിപ്പിക്കുന്നതു്. ഒരു വെറും പൂവ്വപക്ഷകല്പനമാത്രം. ആത്മാവു് നിത്യനാണെന്നോ ആത്മാവെന്നൊന്നില്ലെന്നോ പൂണ്ണബോദ്ധ്യമുള്ളവക്കു് മരണത്തിൽനിന്നും ത്രാസം ഉണ്ടാകാൻ കായ്യമില്ല എന്നതാണ് യുക്തം. പക്ഷേ ആപാതദൃഷ്ടികൊണ്ടു് ആക്കും ആ നിശ്ചയം ഉണ്ടാകുന്നതല്ല. ഭഗവാൻതന്നെ പറയുന്നു: ചിലർ ആത്മസ്വരൂപത്തെ ഒരു അത്ഭുതം പോലെയാണ കാണുന്നതു്. ജ്ഞാനികളായ മററു ചിലർ അതേപ്പററി സംസാരിക്കുന്നതും ആശ്ചര്യം പോലെയാണ്. കേഠക്കുന്ന ആളും ആശ്ചര്യപ്പെടുന്നു. കേട്ടതിൻെറ ശേഷവും ആരും അതിനെ സമ്പൂണ്ണമായി അറിയുന്നില്ല. ഏതായാലും സവ്വദേഹത്തിലും കുടികൊള്ളുന്ന ദേഹി എന്നാളും അവദ്ധ്യൻതന്നെയാണ്, അതുകൊണ്ടു് ഒരു പ്രാണിയെപ്പററിയും ദുഃഖിക്കേണ്ട കായ്യമില്ല.

ആത്മാവു് എന്നു് ഒന്നില്ല എന്നു വാദിക്കുന്ന സംസ്കൃതരായ ചാവ്വാകന്മാരുടെ പക്ഷം എടുത്താലും സ്വധമ്മാനുഷ്ഠാനമാണ് ഏതൊരു മനുഷ്യൻെറയും സ്വാഭാവികമായ കൃത്യം എന്നു ഭഗവാൻ ഇനിയും പറയും. തന്നിലും അന്യരിലും മരണം ഭയപ്പെടുന്നവക്കും പലപ്പോഴും സ്വധമ്മപാലനം ദുഷ്കരമാണ്. ഒരു രാഷ്ട്രത്തിൻെറ ധമ്മം രക്ഷിക്കുന്നതിനു് ഒരു ദേശത്തേയോ ദേശത്തിൻെറ ധമ്മം രക്ഷിക്കുന്നതിനു് ഒരു കുലത്തേയോ കുലത്തിൻെറ ധമ്മം രക്ഷിക്കുന്നതിനു് ഒരു വ്യക്തിയേയോ വധിക്കേണ്ടിവരുന്നപക്ഷം അതു് ധമ്മരക്ഷകനായ രാജാവിൻെറ ചുമതലയാണെന്നു് ശാസ്ത്രങ്ങഠം വിധിക്കുന്നു. അവിടെ അസ്ഥാനത്തിലുള്ള കാരുണ്യത്തിനു സ്ഥാനമില്ല. ആത്മാവു നിത്യ

നാണെന്നുള്ള ബോധം ചിത്തസ്ഥൈൎയ്യം ഉളവാക്കണം. ഇങ്ങനെ പ്രധാന യുക്തി ഉപന്യസിച്ചശേഷം ലൗകികദൃഷ്ടിയിൽനിന്നു് നോക്കുന്നപക്ഷവും യുദ്ധത്തിൽനിന്നു് പിൻവാങ്ങുന്നതു ശരിയല്ലെന്നു് അൎജ്ജുനനെ ഭഗവാൻ ബോധിപ്പിക്കുന്നു: നിന്റെ സ്വധൎമ്മം തന്നെ നോക്കുന്നപക്ഷവും ഈ സന്ദൎഭത്തിൽ കാണിച്ച അസ്ഥിരത നിനക്കു് യോഗ്യമല്ല. ധൎമ്മസംരക്ഷണത്തിനുവേണ്ടിയുള്ള നിയമങ്ങൾ കൈവിടാതെ നടത്തുന്ന യുദ്ധത്തെക്കാൾ ക്ഷത്രിയനായ നിനക്കു് ശ്രേയസ്സുളവാക്കുന്നതു് മറ്റൊന്നുമല്ല. ഈ യുദ്ധം യദൃച്ഛയാ വന്നുചേൎന്നതാണു്. ഈ യുദ്ധം സ്വൎഗ്ഗത്തിലേയ്ക്കുള്ള വാതിൽ തുറന്നപോലെയാണു്. പുണ്യഫലമായ സുഖം ലഭിയ്ക്കാൻ ഭാഗ്യമുള്ള ക്ഷത്രിയന്മാൎക്കു മാത്രമേ ഇമ്മാതിരി സന്ദൎഭം ലഭിക്കൂ. ധൎമ്മം തെറ്റാത്ത ഈ യുദ്ധം നിൎവ്വഹിക്കാത്തപക്ഷം നീ സ്വധൎമ്മത്യാഗിയാകും. കീൎത്തി കൈവിടും, പാപം വരികയും ചെയ്യും. സൎവ്വരും എന്നെന്നേയ്ക്കും കീൎത്തിനാശകങ്ങളായ അപവാദങ്ങൾ നിന്നെപ്പററി പറയും. യശസ്സുള്ളവനായി ആദരിക്കപ്പെട്ടവൻ അകീൎത്തിക്കു് പാത്രമായാൽ അവനു് അതു് മരണത്തിലും കഷ്ടമാണു്. ഇവിടെ കൂടിയിരിക്കുന്ന മഹാരഥന്മാർ, യുദ്ധത്തിൽനിന്നും നീ പിന്മാറിയാൽ അതു ഭയംകൊണ്ടുമാത്രമാണെന്നു് നിന്നെപ്പഴിക്കും. ഇതുവരെ അവരെല്ലാം നിന്നെ ബഹുമാനിച്ചു. ഇനി അവരുടെ ദൃഷ്ടിയിൽ നീ നിസ്സാരനായിത്തീരും. നിന്റെ എതിരാളികൾ നിന്റെ സാമൎത്ഥ്യം നിന്ദിച്ചുകൊണ്ടു് പറയാൻ കൊള്ളുകയില്ലാത്തതെല്ലാം വളരെയധികം പറഞ്ഞുപരത്തും. അതിലും കൂടിയ ദുഃഖം വേറെയുണ്ടോ ? യുദ്ധത്തിൽ ഹതനായാൽ നീ സ്വൎഗ്ഗം പ്രാപിക്കും; ജയം കൈവന്നാൽ ഇഹലോകഭോഗങ്ങൾ അനുഭവിക്കും. അല്ലയോ കുന്തീപുത്രാ, അതുകൊണ്ടു് യുദ്ധം ചെയ്യുവാൻ ഉറച്ചു് എഴുന്നേല്ക്കുക.

ഇനി ഈ ഘോരകൎമ്മത്തിന്റെ ഫലമായി പാപം സംഭവിക്കും എന്നുള്ള ഭയമാണെങ്കിൽ അതിനു സമാധാനം ഇതാണു്. അഭിമാനം ത്യജിക്കുക. അപ്പോൾ സുഖവും ദുഃഖവും, ലാഭവും അലാഭവും ജയവും പരാജയവും സമമായി കാണാൻ കഴിയും. അപ്രകാരം യുദ്ധംചെയ്താൽ നിനക്കു് പാപം ഉണ്ടാവുകയില്ല. സമ്പൂൎണ്ണമായ ഈ അഭിമാനത്യാഗത്തിൽനിന്നും ഉണ്ടാകുന്ന സ്വധൎമ്മപാലനം വളരെ വീൎയ്യവത്താണു്. ഇതുകൊണ്ടു് തുടങ്ങിവെച്ചതു് ഇടയ്ക്കു നശിക്കുകയില്ല. അകരണംകൊണ്ടുണ്ടാകുന്ന പാപവും ഉണ്ടാകുകയില്ല. ഇതിന്റെ ഒരംശമെങ്കിലും അനുഷ്ഠിച്ചാൽ വളരെ പാപത്തിൽനിന്നും രക്ഷയും ലഭിക്കും. നിശ്ചയബുദ്ധി അഥവാ വ്യവസായസ്വഭാവമുള്ള ബുദ്ധിയാണു പ്രധാനം. നിശ്ചയംപോലെ പ്രവൎത്തിച്ചു് അവസാനിപ്പിക്കുന്ന ബുദ്ധി ഫലപൎയ്യന്തം ഒരേ പാതയിൽ കൂടി മുന്നോട്ടുപോകും. നിൎണ്ണയിക്കാൻ ശക്തിയില്ലാത്തവരുടെ വിചാരങ്ങൾ അവസാനമില്ലാതെ പലവഴിക്കു തിരിഞ്ഞുകൊണ്ടിരിക്കും.

ആത്മസ്വരൂപം ഏതുവിധമാണെന്നു് ഉറയ്ക്കേണ്ടതു് ആവശ്യകമാണു്. അതുണ്ടായാൽ മനസ്സു് പതറിപ്പിരിഞ്ഞു പലവഴിക്കു പോകയില്ല. യഥാൎത്ഥത്തിലുള്ള വൈദുഷ്യം അതാണു്. അതില്ലാത്തവർ കാമാത്മാക്കളാണു്. വേദത്തിൽ വൎണ്ണിക്കുന്ന സ്വൎഗ്ഗപ്രാപ്തിയാണു് അവരുടെ ലക്ഷ്യം. മറെറാന്നും വേദത്തിലില്ലെന്നു് അവർ പറയും. സ്വൎഗ്ഗത്തെ വൎണ്ണിക്കുന്നതും ഐശ്വൎയ്യം ഭോഗം ഇവയെ വിവരിക്കുന്നതുമായ വേദഭാഗം പുഷ്പിച്ച മരംപോലെ ദൂരത്തിൽ ആകൎഷകമായി തോന്നുന്നതല്ലാതെ അടുത്തു സൂക്ഷിച്ചുനോക്കിയാൽ പരമശ്രേയസ്സിനുള്ള സാധനമല്ല. ഇത്തരം കാമ്യകൎമ്മങ്ങളെപ്പററിയല്ലാതെ വേദത്തിൽ മറെറാന്നുമില്ലെന്നു പറയുന്നവർ ജ്ഞാനമുള്ളവരല്ല. കാമ്യകൎമ്മങ്ങൾ പിന്നെയും പിന്നെയും ജന്മവും ജന്മത്തിനു കാരണമായ കൎമ്മവും ഉൽപ്പാദിപ്പിച്ചുകൊണ്ടിരിക്കുകയേ ഉള്ളൂ. ഭോഗത്തിനുവേണ്ടി ഐശ്വൎയ്യത്തിൽ വളരെ ആസക്തിയുള്ളവനും അതിലല്ലാതെ മറെറാന്നിലും മനസ്സു വരാത്തവനുമായ ഒരുവൻ ഒരിക്കലും ആത്മതത്ത്വം ശോധിക്കുവാൻ സമൎത്ഥനാവുകയില്ല. സത്ത്വരജസ്തമോഗുണങ്ങളിൽനിന്നും ഉണ്ടായ പ്രപഞ്ചംതന്നെയാണു് വേദത്തിന്റെ വിഷയം. അൎജ്ജുന, ഈ മൂന്നു ഗുണങ്ങൾക്കും അതീതനായിത്തീരുക, സുഖദുഃഖാദിദ്വന്ദ്വങ്ങളിൽനിന്നും മുക്തനാകുക, നിത്യവും സത്ത്വഗുണത്തിൽ നിലകൊള്ളുക, പുറമേനിന്നും വസ്തുക്കൾ സമ്പാദിക്കുന്നതിനോ അവ സംരക്ഷിക്കുന്നതിനോ ഉള്ള ആസക്തി കൈവിട്ടു് ആത്മ

നിഷ്ഠനായിത്തീരുക. വേദത്തിൽ അഭ്യുദയഹേതുക്കളായ വളരെ സംഗതികാം പറഞ്ഞിട്ടുണ്ട്. എന്നാൽ ബ്രഹ്മമാൎഗ്ഗത്തിൽ പോകുന്നതിനു യോഗ്യനായ ഒരുവൻ അതിനു വേണ്ട ജ്ഞാനം സമ്പാദിച്ചു കഴിയുമ്പോാം, നിലമെല്ലാം പെരുവെള്ളത്തിൻെറ കീഴിലാകുമ്പോാം ഒരുവൻ കിണറു തേടാൻ ഉദ്യമിക്കുന്നതുപോലെ, അവയിലൊന്നും താല്പര്യമില്ലാത്തവനായിത്തീരുന്നു. കൎമ്മം അനുഷ്ഠിക്കുന്നതിന്നു മാത്രമേ നിനക്കു് ഇപ്പോാം യോഗ്യതയുള്ളു. പക്ഷേ കൎമ്മഫലത്തെപ്പററിയുള്ള ചിന്ത നിനക്കു വേണ്ട. ഞാൻ തന്നെയാണു് കൎമ്മഫലം നിൎമ്മിക്കുന്നതു് എന്നു് വിചാരിക്കുവാൻ പാടില്ല. അതേ സമയം 'ഞാൻ ഒന്നുംതന്നെ ചെയ്യാതിരിക്കുവാനാണു പോകുന്നതെ'ന്ന നിർബന്ധവും വേണ്ട. കൎമ്മഫലം സിദ്ധിച്ചാലും സിദ്ധിച്ചില്ലെങ്കിലും മനസ്സിലുള്ള സമത്വം വിടാതെ യോഗത്തിൽ ഉറച്ചു് കൎമ്മങ്ങാം അനുഷ്ഠിക്കുക. മനസ്സിനുള്ള ഈ സമനില തന്നെയാണു് യോഗം. ഇതാണു് ബുദ്ധിയോഗം. ഇതിൽ നിന്നും വളരെ താഴെയാണു് താല്ക്കാലികമായ സ്വാൎത്ഥസുഖത്തിനുവേണ്ടി അഹങ്കാരപൂർവ്വകം ചെയ്യുന്ന കൎമ്മം. മേൽപറഞ്ഞ ബുദ്ധിയോഗത്തെത്തന്നെ ശരണം പ്രാപിക്കുവാൻ ഉറയ്ക്കുക. കൎമ്മത്തിൻെറ ഫലം ഞാൻതന്നെ സമ്പാദിച്ചു് സ്വയമേവ ഭുജിക്കുകയാണെന്നു് അഭിമാനിക്കുന്നവൻ കൃപണനാണു്. നേരെമറിച്ചു് മേൽ വൎണ്ണിച്ച വിധമുള്ള ബുദ്ധിയോഗം അനുഷ്ഠിക്കുന്നവൻ പാപപുണ്യങ്ങാംക്കു് അധീനനാകുന്നില്ല. ആകയാൽ ആ വിധമുള്ള യോഗം അനുഷ്ഠിക്കുവാൻ പ്രയത്നിക്കുക. ബന്ധകമായ കർമ്മത്തെ മുക്തിക്കു സഹായകമായിത്തീരുന്നവിധം മേൽ വൎണ്ണിച്ചതുപോലെ അനുഷ്ഠിക്കുക എന്നതു തന്നെയാണു് ബുദ്ധിയോഗം; കർമ്മകുശലത. ബുദ്ധിയോഗം പാലിക്കുന്ന വിജ്ഞന്മാർ കർമ്മഫലത്യാഗം മൂലം സംസാരബന്ധത്തിൽനിന്നും മുക്തന്മാരായി ദുഃഖസ്പൎശമില്ലാത്ത ഉത്തമപദം പ്രാപിക്കുന്നു. എപ്പോഴാണോ നിൻെറ ബുദ്ധി മോഹരൂപമായ കാലുഷ്യം കടക്കുന്നതു് അപ്പോാം വേദത്തിൽ നിന്നും അറിഞ്ഞിട്ടുള്ളതും അറിയേണ്ടതായിട്ടുള്ളതുമായ സൎവ്വസംഗതികളിലും വിരക്തിയുണ്ടാകുന്നു. വേദത്തിലെ അൎത്ഥവാദങ്ങാം കേട്ടു് പല വശങ്ങളിലേയ്ക്കു തിരിയുന്ന ബുദ്ധി എപ്പോഴാണോ ഏകാഗ്രതകൊണ്ടു നിശ്ചലമാകുന്നതു് അപ്പോാം യോഗനിഷ്ഠയുണ്ടാകും.

ബുദ്ധിയോഗത്തിൻെറ സ്വരൂപമാണു് ഭഗവാൻ ഇപ്പോാം വൎണ്ണിച്ചു കഴിഞ്ഞതു്. പല വിഷയങ്ങളിൽ പതറുന്ന മനസ്സിനെ ആത്മാഭിമുഖമാക്കിത്തീൎക്കുകയാണു് ബുദ്ധിയോഗത്തിൻെറ പ്രയോജനം. ലൗകികവും പാരത്രികവുമായ എല്ലാ അഭ്യുദയങ്ങളും ഉള്ളത്തിൽ ഉയരുന്ന ആശയ്ക്കു് അധീനങ്ങളാണു്. അവയ്ക്കു് അനവധി മുഖങ്ങളുണ്ടു്. ഓരോന്നും ഓരോ ഭാഗത്തേയ്ക്കു് ആകൎഷിക്കുന്നു. നിശ്ചിതമായ ആത്മജ്ഞാനം കൊണ്ടു മാത്രമേ അവയുടെ അലട്ടിൽനിന്നും മോചനം ലഭിക്കുകയുള്ളു എന്നു് ഭഗവാൻ സൂചിപ്പിച്ചു. സമത്വബുദ്ധിയോടുകൂടി സ്വധൎമ്മം അനുഷ്ഠിച്ചാൽ ഈ വഴിയിൽ ശ്രേയസ്സുണ്ടാകും. നിരവധി വസ്തുക്കളെ കൊതിക്കുന്ന കാമ്യകൎമ്മങ്ങാം അനുഷ്ഠിക്കുന്നതുകൊണ്ടു് ഭോഗൈശ്വര്യങ്ങാംക്കു വശ്യനാവുകയേ ഉള്ളു. അതെല്ലാം കൃപണന്മാരുടെ വഴിയാണു്.

ഇത്രയും മനസ്സിലാക്കിയശേഷം അൎജ്ജുനനു് ആത്മവിഷയകമായ സ്ഥിരബുദ്ധി ഏതുവിധമായിരിക്കുമെന്നറിയുവാൻ ആഗ്രഹം ജനിച്ചു് അതേപ്പററി ചോദിക്കുന്നു: അല്ലയോ, കേശവ, വിവിധവിഷയങ്ങളിൽനിന്നും പിൻതിരിഞ്ഞു പരമാൎത്ഥതത്ത്വത്തിൽ മനസ്സുറച്ചു കഴിഞ്ഞിട്ടുള്ള ഒരു സമാഹിതനെ ഏതു ഭാഷയിലാണു് വൎണ്ണിക്കുവാൻ കഴിയുക? ആ സ്ഥിതപ്രജ്ഞൻ ഏതു വിധമാണു വ്യവഹരിക്കുക? അദ്ദേഹത്തിൻെറ ശരീരം ഏതുവിധം വൎത്തിക്കും?ഏതായിരിക്കും അദ്ദേഹത്തിൻെറ ലക്ഷ്യം? ഈ ചോദ്യങ്ങാംക്കുള്ള ഉത്തരമാണു് ഈ അദ്ധ്യായാവസാനംവരെ ശ്രീഭഗവാൻ വിവരിക്കുന്നതു്. ഉള്ളത്തിൽ കുടികൊള്ളുന്ന സൎവ്വവിധമായ ആശകളെയും എപ്പോഴാണോ ഒന്നൊഴിയാതെ ഒഴിവാക്കുന്നതു് അപ്പോാംത്തന്നെ സമാഹിതൻ ആത്മതൃപ്തനായിത്തീരുന്നു. ആ വിധത്തിലുള്ള ഒരാളിനെയാണു് തത്ത്വം അറിയുന്നവൻ, സ്ഥിതപ്രജ്ഞൻ എന്നു പറയുന്നതു്. ആ മുനി ഉറച്ച മനസ്സുള്ളവനാണു്. ഏതുവിധമുള്ള ദുഃഖം നേരിട്ടാലും ഇളക്കമുള്ളവനല്ല. പല വിധമുള്ള സുഖങ്ങാം വന്നു ചേൎന്നാലും അവ ആസ്വദിക്കണമെന്നു് അദ്ദേഹത്തിനു് ആഗ്രഹം

ഉണ്ടാകുന്നില്ല. ഇഷ്ടമുള്ളവരോടുള്ള പററ്, പ്രതികൂലമായവരോടുള്ള ഭയം, അപ്രിയമായ വസ്തുക്കളിൽ ദ്വേഷം, ഇവയൊന്നും അദ്ദേഹത്തിൽ കാണുകയില്ല. എപ്പോഴാണോ സർവ്വ വസ്തുക്കളിലും 'വേണം വേണം' എന്ന കൊതി ഇല്ലാതാകുന്നതു്, ശുഭം വരുമ്പോൾ അഭിനന്ദിക്കുകയോ അശുഭം നേരിടുമ്പോൾ ദ്വേഷിക്കുകയോ ചെയ്യാതെയാകുന്നതു്, അപ്പോൾ മാത്രമേ ബുദ്ധി ഉറയ്ക്കുകയുള്ളൂ. വെള്ളത്തിലും കരയ്ക്കും ജീവിക്കുന്ന ആമയെ നാം കാണുന്നു. അനിഷ്ടമായ എന്തെങ്കിലും അടുത്തുണ്ടെന്നു് അതിനു തോന്നിയാൽ ഉടൻതന്നെ അതു് അംഗങ്ങളെ ഓട്ടിക്കുള്ളിലേയ്ക്കു് പിൻവലിക്കുന്നു. അതുപോലെ ബാഹ്യേന്ദ്രിയങ്ങളെ സന്നികൃഷ്ടമുള്ള വിഷയങ്ങളിൽനിന്നും സ്വഭാവേന ഉള്ളിലേയ്ക്കു സംഹരിക്കുന്നവനാണു് സ്ഥിതപ്രജ്ഞൻ. വിഷയങ്ങളിലേയ്ക്കുള്ള ആകർഷണമാണു് ആഗ്രഹങ്ങൾ ജനിപ്പിച്ചു് ബുദ്ധിയെ ചഞ്ചലപ്പെടുത്തുന്നതു്. വിഷയഭോഗം വേണ്ടെന്നു തള്ളിക്കളഞ്ഞ ഒരാൾക്കു് തല്ക്കാലം അവ അകന്നുപോയെന്നു വരാം. എങ്കിലും അവയിലുള്ള രസം ഇല്ലാതാകുകയില്ല. പരമാത്മസാക്ഷാത്ക്കാരം ഉണ്ടായിട്ടുള്ള സ്ഥിതപ്രജ്ഞനായ മുനിക്കു് അവയിലുള്ള രസവും നിശ്ശേഷം പൊയ്പ്പോകും. ഇന്ദ്രിയസംയമനത്തിനായി പ്രയത്നിക്കുന്ന പൗരുഷമുള്ള ഒരു വിദ്വാനു പോലും ഇന്ദ്രിയങ്ങൾ ക്ഷോഭമുണ്ടാക്കുന്നവയാകയാൽ അവ മനസ്സിനെ ബലാത്ക്കാരമായി തട്ടിയെടുക്കുകതന്നെ ചെയ്യും. അതുകൊണ്ടു് ഇന്ദ്രിയങ്ങളെ എല്ലാം വേണ്ടവണ്ണം ഒതുക്കി ഭഗവാനിൽ മാത്രം താല്പര്യമുള്ളവനായി യോഗനിഷ്ഠയോടുകൂടി വർത്തിക്കണം. ഏതൊരുവനാണോ തൻെറ ഇന്ദ്രിയങ്ങളെ വശപ്പെടുത്തിയിട്ടുള്ളതു് അവൻെറ പ്രജ്ഞ സ്ഥിരത ഉള്ളതായിത്തീരുന്നു.

വിഷയങ്ങളെ നിരന്തരം ധ്യാനിക്കുന്നതുകൊണ്ടു് അവയുമായി പരസ്പരബന്ധം ഉണ്ടാകുന്നു. തത്ഫലമായി പ്രത്യക്ഷമല്ലാത്ത വസ്തുക്കളിൽപോലും അഭിലാഷം ഉണ്ടാകുന്നു. അഭിലഷിതവസ്തു ലഭിക്കാൻ തടവുണ്ടായാൽ വിരോധിയോടു ക്രോധം വരുന്നു. ക്രോധം വർദ്ധിക്കുമ്പോൾ വിവേകം നശിക്കുന്നു. വിവേകനാശംകൊണ്ടു് ഓർമ്മ തെറ്റിപ്പോകുന്നു. ഓർമ്മിക്കാൻ ശക്തിയില്ലാതെവരുമ്പോൾ ആലോചന അസ്തമിക്കുന്നു. ആലോചിക്കുന്ന ബുദ്ധിയുമില്ലാത്തവൻ തീരെ നശിക്കുന്നു. രാഗദ്വേഷങ്ങൾ നീക്കി ജീവിതത്തിനു് ആവശ്യമുള്ളത്ര മാത്രം വിഷയങ്ങളെ ഇന്ദ്രിയങ്ങൾകൊണ്ടു ഗ്രഹിച്ചു് സദാ അവയെ മനസ്സിനു് അധീനമാക്കി നിർത്തി ബുദ്ധിയെ ആത്മസാധനയ്ക്കുള്ള ഉപകരണമാക്കുന്നവൻ പ്രസന്നചിത്തനായിത്തീരുന്നു. പ്രസന്നചിത്തനായവൻ ദുഃഖങ്ങളെ എല്ലാം പരിഹരിച്ചു് അനായാസേന തൻെറ ബുദ്ധിയെ ഏകലക്ഷ്യത്തിൽ നിർത്തുവാൻ സമർത്ഥനായിത്തീരുന്നു. ഏകാഗ്രത അഭ്യസിക്കാത്തവനു് ബുദ്ധിയാകട്ടെ ആത്മഭാവനയാകട്ടെ ഇല്ല. ഭാവനയില്ലാത്തവനു ശമം ഉളവാകുകയില്ല. അശാന്തനായവൻ എങ്ങനെയാണു് സുഖം അനുഭവിക്കുക ? പശു പുല്ലുമേയുന്നതിനു വെമ്പുന്നപോലെ ഇന്ദ്രിയങ്ങൾ അതതു വിഷയങ്ങളിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്നു. മനസ്സു് ഇന്ദ്രിയങ്ങളെ അനുഗമിക്കുന്നു. ഇങ്ങനെ ഇന്ദ്രിയങ്ങളും മനസ്സും അതതിൻെറ പോക്കിനുപോകുമ്പോൾ പ്രജ്ഞയും അതേ വഴി തന്നെ പുറപ്പെടുന്നു. അമരം ഇല്ലാത്ത വള്ളം ചുഴലിക്കാററിൽപ്പെട്ടാൽ നേർവഴിക്കു പോകുകയില്ലല്ലോ. അതുകൊണ്ടു് ബലവാനായ അർജ്ജുന, ഇന്ദ്രിയങ്ങളെ ഇന്ദ്രിയാർത്ഥങ്ങളിൽ നിന്നു് പാടെ ഒതുക്കിയിട്ടുള്ളവൻ മാത്രമേ സ്ഥിതപ്രജ്ഞനാവുകയുള്ളൂ. മനസ്സു്, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇവ വേണ്ടവണ്ണം അടക്കിയിട്ടുള്ളവൻമാത്രമേ തത്ത്വദ്രഷ്ടാവായ മുനി ആകുകയുള്ളൂ. സർവ്വ പ്രാണികളും വിഷയങ്ങളെ ഗ്രഹിക്കാതെ ബാഹ്യബോധം കൈവിട്ടിരിക്കുന്ന നിശപോലെയുള്ള അന്തർമുഖാവസ്ഥതന്നെയാണു് അദ്ദേഹത്തിൻെറ ജാഗരണാവസ്ഥ. പ്രാണികളെല്ലാം വ്യവഹരിക്കുന്ന സാധാരണ ജാഗ്രദവസ്ഥ അദ്ദേഹത്തിനു നിശാതുല്യവുമാണു്. നദികളിലെ വെള്ളം സമുദ്രത്തിൽ വീണു നിറഞ്ഞുകൊണ്ടിരിക്കുന്നു. സമുദ്രമാകട്ടെ കൂടുതൽകുറവില്ലാതെ അതേപടി സ്ഥിരമായി നിലകൊള്ളുന്നു.ഇതുപോലെ കാമങ്ങൾ എല്ലാം യാതൊരുക്ഷോഭവും ഉണ്ടാക്കാതെ ആരുടെ മനസ്സിലാണോ വെറും വൃത്തിമാത്രമായി കയറി ഒടുങ്ങിപ്പോകുന്നതു് അവൻ മാത്രമേ ശാന്തി

പ്രാപിക്കുകയുള്ളു. എല്ലാ ആഗ്രഹങ്ങളും പുറത്തു തള്ളി സ്പൃഹാശൂന്യനായി മമതയും അഹങ്കാരവും കൂടാതെ ജീവിതചര്യ നടത്തുന്നവൻ മാത്രമാണു ശാന്തിയിൽ മുഴുകുന്നതു്. ഹേ പാർത്ഥ, ഇതാണു ബ്രഹ്മജ്ഞാനം ഉള്ളവരുടെ സ്ഥിതി. ഇതിൽ എത്തിക്കഴിഞ്ഞാൽ മോഹം ഉണ്ടാവുകയില്ല. ജീവിതാവസാനത്തിലെങ്കിലും ഈ നിലയിൽ സ്ഥിരപ്പെടാൻ കഴിഞ്ഞാൽ ബ്രഹ്മനിർവ്വാണം സിദ്ധിക്കുന്നു.

സാംഖ്യയോഗമെന്നാണു് ഈ രണ്ടാമദ്ധ്യായത്തിന്റെ പേർ. സാംഖ്യം എന്ന പദത്തിനു പരമാർത്ഥതത്ത്വത്തെപ്പററി വേണ്ട പ്രകാശം തരുന്നതു് എന്നാണു് ഇവിടെ അർത്ഥം. ഈ അറിവുകൊണ്ടു നിഷ്കാമനും നിർമ്മമനും നിരഹങ്കാരനുമായിത്തീർന്നവൻ ശാന്തി അടയുന്നു എന്നു പറഞ്ഞുകഴിഞ്ഞു. ആത്മാവിൽത്തന്നെ സംതൃപ്തനായിത്തീരുകയാണു ശാന്തി എന്നും മുൻവിവരിച്ചിട്ടുണ്ടു്. വിഷാദവും കാലുഷ്യവും നിറഞ്ഞ അർജ്ജുനന്റെ മനസ്സിൽ ശാന്തിബീജം വിതയ്ക്കുന്നതിനുവേണ്ടിയാണു നിത്യനായ ശരീരിയുടെ സ്വരൂപം വർണ്ണിച്ചതു്. ലക്ഷ്യപ്രാപ്തിക്കുള്ള ഉപായമാണു യോഗം. അതുകൊണ്ടു ബുദ്ധിയോഗത്തിന്റെ സ്വരൂപവും വർണ്ണിച്ചു. ഏകാഗ്രതയോടുകൂടി യോഗം അഭ്യസിക്കുകമൂലം ഇന്ദ്രിയജയംവഴി സ്ഥിതപ്രജ്ഞനു് ചിത്തപ്രസാദം സമ്പാദിക്കുവാൻ കഴിയും. പരമഗുരുവായ ഗീതോപദേഷ്ടാവിൽ അതിതാത്പര്യമുള്ളവനായി യോഗയുക്തനായി നിരന്തരം പരിശ്രമിക്കുന്നവൻ ലക്ഷ്യത്തിൽ എത്തിച്ചേരുന്നു. ഇങ്ങനെ ബ്രഹ്മവിദ്യയുടെ സാരതത്ത്വം ഈ അദ്ധ്യായത്തിൽ ഉപദേശിക്കപ്പെട്ടിരിക്കുന്നു.

---

# ശ്രീഭഗവാനുവാച

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

യഃ കീർത്യതേ സ്നേഹ ഇതീഹ ലോകേ
തസ്മാദസാധാരണസത്പദാർത്ഥാത്
ജ്യായസ്തഥാ തേന സമം ച വസ്തു
ശുദ്ധ്യാം മഹത്ത്വേ സ്വരസേ ച നാസ്തി. 67

ഈ ലോകത്തിൽ സ്നേഹമെന്നു പറയുന്ന അസാധാരണമായ സൽപദാർത്ഥത്തെക്കാറം മേലെയായിട്ടോ അതിനോടു കിട പിടിക്കുന്നതായിട്ടോ, ശുദ്ധിയിലും മഹത്ത്വത്തിലും സ്വാരസ്യത്തിലും, ഒരു വസ്തുവില്ല.

സ്നേഹശ്ശരീരസ്യ കൃണോതി രോഗം
സ്നേഹോഽന്തരംഗസ്യ നിഹന്തി താപം
സ്നേഹഃ കുടുംബസ്യ ഹിനസ്ത്യലക്ഷ്മീം
സ്നേഹോഽഭിവർഷത്യമൃതം സമന്താത്. 68

സ്നേഹം ദേഹത്തിന്റെ രോഗത്തെ മാററുന്നു. സ്നേഹം മനസ്സിന്റെ ദുഃഖത്തെ മുടിക്കുന്നു. സ്നേഹം തറവാടിന്റെ ചേട്ടാഭഗവതിയെ ആട്ടിയോടിക്കുന്നു. സ്നേഹം നാലുപുറവും അമൃതത്തെ വർഷിക്കുന്നു.

സ്നേഹസ്യ ലാഭോ ന ധനസ്യ ലാഭ –
സ്സമ്പന്നവർത്തും കുരുതേ മനുഷ്യം;
സ്നേഹസ്യ ശക്തിർന ശരീരശക്തി –
സ്തം ലീലയാ ദിഗ്ജയിനം വിധത്തേ. 69

സ്നേഹത്തിന്റെ നേട്ടമാണു് അല്ലാതെ പണത്തിന്റെ നേട്ടമല്ല, മനുഷ്യനെ അതിസമ്പന്നനാക്കുന്നതു്. സ്നേഹത്തിന്റെ ശക്തിയാണു് അല്ലാതെ ദേഹത്തിന്റെ ശക്തിയല്ല, അവനെ അനായാസേന വിശ്വജേതാവാക്കുന്നതു്.

സ്നേഹാദ് വ്രജേന്നിർവൃതിമന്തരാത്മാ
സ്നേഹം വിനാ ശുഷ്യതി ജീവലോകഃ
സ്നേഹസ്സമസ്തൈർലഷിതഃ പദാർത്ഥസ് –
സ്നേഹോഽപവർഗാദപി ദുർല്ലഭോഽർത്ഥഃ. 70

സ്നേഹത്താൽ അന്തരാത്മാവു നിർവൃതിയടയുന്നു. സ്നേഹമില്ലെങ്കിൽ ജീവലോകമുണങ്ങും. സ്നേഹം എല്ലാവരും കൊതിക്കുന്ന പദാർത്ഥമാണു്. സ്നേഹം മോക്ഷത്തെക്കാറം ദുർല്ലഭമായ വസ്തുവാകുന്നു.

സ്നേഹായ രാജ്യം ത്യജതി ക്ഷിതീശസ് –
സ്നേഹായ മൃത്യും വൃണുതേ കുലസ്ത്രീ
സ്നേഹേന ശാന്തത്വമുപൈതി ഹിംസ്രസ് –
സ്നേഹേന കൃഷ്ണോഽപി വശംവദസ്സ്യാത്.

സ്നേഹത്തിനുവേണ്ടി അരചൻ രാജ്യത്തെ വെടിയുന്നു. സ്നേഹത്തിനുവേണ്ടി കലസ്ത്രീ മരണത്തെ വരിക്കുന്നു. സ്നേഹത്താൽ ഹിംസ്രമൃഗം ശാന്തമായിത്തീരുന്നു. സ്നേഹത്താൽ ശ്രീകൃഷ്ണൻപോലും വശംവദനായിച്ചമയും.

സ്നേഹേന നാകീഭവിതാ യമൌകസ് –
സ്നേഹേന ഹീനാ ധരണീ മരുസ്സ്യാത്
സ്നേഹസ്യ ശാസ്ത്രം ശിശുരപ്യവൈതി
സ്നേഹം ബുഭുക്ഷുർവ്രജമാപ കൃഷ്ണഃ. 72

സ്നേഹത്താൽ നരകം സ്വർഗമായിത്തീരും. സ്നേഹമൊടുങ്ങിയാൽ മന്ന് മരുവായിച്ചമയും. സ്നേഹശാസ്ത്രം പിഞ്ചുപൈതലിനുപോലുമറിയാം. സ്നേഹം നുകരാൻ കൊതിച്ചിട്ടാണ കണ്ണനമ്പാടിയിലേയ്ക്കു പോയതു്.

സ്നേഹേന വിശേശതി ചോരവര്യസ് –
സ്നേഹേന പീയൂഷതി കാളകൂടഃ
സ്നേഹം വിനാ സ്യാദ് ഭവനം ശ്മശാനം
സ്നേഹം വിനാന്ധീഭവതി ത്രിലോകീ. 73

സ്നേഹംകൊണ്ടു മഹാചോരൻ വിശേശ്വരനായിത്തീരുന്നു. സ്നേഹംകൊണ്ടു കാളകൂടം അമൃതായിച്ചമയുന്നു. സ്നേഹമില്ലെങ്കിൽ വീടു ചുടലയായിത്തീരും. സ്നേഹമില്ലാഞ്ഞാൽ മൂപ്പാരിരുണ്ടുപോകും.

രൂപേ രസേ യോഷിതി ഹേമ്നി ഗീതേ
കാവ്യേ സുരൌകസ്യപുനർഭവേ ച
യോ മൃഗ്യതേ പ്രാണിഗണൈരസംഖ്യൈ –
സ്സ സ്നേഹ ഏകഃ പരമഃ പുമർത്ഥഃ. 74

രൂപത്തിലും രസത്തിലും കാമിനിയിലും കനകത്തിലും സംഗീതത്തിലും കവിതയിലും സ്വർഗത്തിലും മോക്ഷത്തിലും എണ്ണമററ പ്രാണിവർഗങ്ങൾ ആരാഞ്ഞുകൊണ്ടിരിക്കുന്നതു് ഏതൊന്നോ, ആ പരമപുരുഷാർത്ഥം സ്നേഹം മാത്രമാകുന്നു.

സ്നേഹോ ഹി വേദൈർവിഹിതസ്സ്വധർമ്മസ് –
സ്നേഹോ ഹി ചിത്തസ്യ വിശുദ്ധിസിദ്ധിഃ
സ്നേഹോ ഹി പൂർണ്ണഃ പരമാത്മബോധസ് –
സ്നേഹോ ഹി സാക്ഷാത് പരമേശ്വരശ്ച. 75

സ്നേഹമാണല്ലോ വേദങ്ങളാൽ വിധിക്കപ്പെട്ട സ്വധർമ്മം. സ്നേഹമാണല്ലോ അന്തഃകരണത്തിന്റെ ശുദ്ധിസിദ്ധി. സ്നേഹമത്രെ പൂർണ്ണമായ പരമാത്മജ്ഞാനം. സ്നേഹമാകുന്നുപോൽ സാക്ഷാൽ പരമേശ്വരനും.

ചേതസ്സരോജസ്യ മഹാമൃദുത്വം
പുണ്യസ്സുഗന്ധസ്സുഷമാതിരേകഃ
ദിവ്യോ മരന്ദശ്ച സമസ്തമേതത്
സ്നേഹാഭിധോ യസ്സ പദാർത്ഥ ഏകഃ. 76

ഹൃദയപുണ്ഡരീകത്തിന്റെ അതിമാർദ്ദവവും ബഹുസൌരഭ്യവും സൌന്ദര്യത്തഴപ്പും ദിവ്യമകരന്ദവുമെല്ലാം തന്നെ സ്നേഹമെന്നു പറയുന്ന ആ ഒരൊററ വസ്തുവാകുന്നു.

ചൈതന്യമുന്മേഷമുദാരഭാവം
ശാന്തത്വമാനന്ദകരത്വമാഭാം
വിശ്വാസ്യതാം നിത്യനവീനതാം ച
സ്നേഹഃ പ്രയച്ഛത്യഖിലാനനാനാം. 77

സ്നേഹം സകലമുഖങ്ങൾക്കും ചൈതന്യത്തെയും ഉന്മേഷത്തെയും ഉദാരഭാവത്തെയും ശാന്തതയെയും ആനന്ദകരത്വത്തെയും ശോഭയെയും വിശ്വാസ്യതയെയും നിത്യനൂതനതയെയുമരുളുന്നു.

സ്യാത് ക്രൂരമസ്നേഹജനസ്യ വക്ത്രം –
മസ്നേഹജന്തോർഭഗവാൻ ബിഭേതി
അസ്നേഹിനസ്സ്യാന്മൃതികല്പമായു –
രസ്നേഹവാൻ ജീവിതുമപ്യനർഹഃ. 78

സ്നേഹശൂന്യന്റെ മുഖം ക്രൂരമായിരിക്കും. സ്നേഹമില്ലാത്ത പ്രാണിയെ ഭഗവാനു പേടിയാണു്. അസ്നേഹിയുടെ ആയുസ്സു മരണത്തിനു തുല്യമാണു്. സ്നേഹഹീനനു ജീവിക്കാൻപോലുമർഹതയില്ല.

അസ്മേരവക്ത്രോഽപി സ ഏവ സേവ്യോ
യോ വർതതേ സൌഹൃദപൂർണ്ണചേതാഃ
ദൂരാത് സ വർജ്യസ്സ്മയമാനവക്ത്രോഽ –
പ്യാസ്തേ തു യസ്സൌഹൃദശൂന്യചിത്തഃ. 79

മുഖത്തു ചിരിയില്ലെങ്കിലും മനസ്സിൽ സ്നേഹം നിറഞ്ഞിരിക്കുന്നവൻ ഏവനോ, അവനെത്തന്നെയാണു് സേവിക്കേണ്ടതു്. നെഞ്ചിൽ തുള്ളി സ്നേഹമില്ലാതെ മുഖത്തു പുഞ്ചിരി പൊഴിച്ചുകൊണ്ടിരിക്കുന്നതു യാതൊരാളോ, അയാളെയാകട്ടെ അകലെ നിർത്താനേ പാടുള്ളു.

യസ്സ്നേഹവിദ്യാമപഠദ്യഥാവത്
സ ജ്ഞാതവാനന്യസമസ്തവിദ്യാഃ
യോഽധീതവാംസ്താന്തു ന സോഽഖിലജ്ഞോഽ
പ്യത്യന്തമൂർഖഃ പശുസന്നിഭസ്സ്യാത്. 80

സ്നേഹവിദ്യ വേണ്ടുംവണ്ണം പഠിച്ചവൻ മററു സകലവിദ്യകളുമറിഞ്ഞുകഴിഞ്ഞു. അതു പഠിക്കാത്തവനാകട്ടെ മറെറല്ലാം പഠിച്ചവനാണെങ്കിലും അതിമൂർഖനും പശുതുല്യനുമാകുന്നു.

നിർവ്യാജമേവം സ്നിഹ്യതി യസ്സ ഏവ
ധർമ്മിഷ്ഠവര്യസ്സുരപൂജനീയഃ
തസ്യാപ്തമിത്രാണ്യഖിലാ ജനാസ്സ്യു –
രാനന്ദമയ്യസ്സകലാ ദിശസ്സ്യുഃ. 81

ഏവനാണോ നിർവ്യാജം സ്നേഹിക്കുന്നതു് അവനാണു് ധർമ്മിഷ്ഠരിൽവെച്ചു ശ്രേഷ്ഠനും ദേവന്മാരാൽപ്പോലും ആരാധ്യനും. സർവ്വജനങ്ങളും അവന്റെ ഉററ ബന്ധുക്കളായിച്ചമയും. സകലദിക്കുകളും ആനന്ദമയങ്ങളായിത്തീരും.

സ്നേഹീ സമന്താത് സമതാം വിശുദ്ധിം
കാന്തിം സുഗന്ധം പരമപ്രശാന്തിം
ഏകാന്തവിശ്രാന്തിമനന്തസൌഖ്യം
നിഷ്ഷ്യന്ദയന്നധ്വനി ചഞ്ചുരീതി. 82

സ്നേഹമൂർത്തിയായ മനുഷ്യൻ സമത്വത്തെയും വിശുദ്ധിയെയും കാന്തിയെയും സുഗന്ധത്തെയും പരമശാന്തിയെയും പൂർണ്ണവിശ്രാന്തിയെയും അനന്തസൌഖ്യത്തെയും ചുററുമൊഴുക്കിക്കൊണ്ടു വഴിനീളെ സഞ്ചരിക്കുന്നു. (ചഞ്ചുരീതി = ചരതിയുടെ യങ് ലുക്.)

യസ്സ്നേഹപൂർണ്ണസ്സ ജഗത്സമസ്തം
ഹത്വാപ്യഹിംസാവ്രതനിഷ്ഠിതസ്സ്യാത്
യസ്സ്നേഹശൂന്യസ്സ തു ശീർണ്ണപർണ്ണാ –
ഹാരോഽപി നാദ്രോഹഫലം പ്രഭുങ്ക്തേ. 83

സ്നേഹം നിറഞ്ഞുവഴിഞ്ഞവൻ പാരിനെ മുഴുവൻ മുടിച്ചാൽപ്പോലും അഹിംസാവ്രതത്തിനു ഉടവുതട്ടില്ല. സ്നേഹം ഒരിററില്ലാതെ വരണ്ടവൻ ചവററില മാത്രം ചവയ്ക്കുന്നവനായാൽക്കൂടി അഹിംസയുടെ ഫലം നേടുകയില്ല.

സ്നേഹസ്യ യൂഷം പ്രവദന്തി ഭക്തിം
തസ്യൈവ കിട്ടം കഥയന്തി കാമം
യൂഷേണ ദേദീപ്യത ആത്മദീപഃ
കിട്ടേന തു ഗ്ലായതി സ പ്രദീപഃ. 84

സ്നേഹത്തിന്റെ തെളിയെയാണ് ഭക്തിയെന്നു ചൊല്ലുന്നതു്. അതിന്റെ തന്നെ കീടനെ കാമമെന്നു പറയുന്നു. തെളികൊണ്ടു് ആത്മദീപം ഏററവും പ്രകാശിക്കുകയും കീടൻകൊണ്ടു് ആ വിളക്കു മങ്ങുകയും ചെയ്യുന്നു.

ധൃത്വാ നരാകാരമഖണ്ഡസച്ചി –
ദാനന്ദമൂർത്തിർഭഗവാൻ മുകുന്ദഃ
ഭക്തോത്തമാനാമനുരാഗഭക്തേ –
രാസ്വാദനായാവതരത്യഭീക്ഷ്ണം. 85

അഖണ്ഡസച്ചിദാനന്ദമൂർത്തിയും ഷാഡ്ഗുണ്യപൂർണ്ണനുമായ മുകുന്ദൻ ഭക്തവര്യന്മാരുടെ അനുരാഗഭക്തി ആസ്വദിക്കാൻവേണ്ടി കൂടെക്കൂടെ മനുഷ്യരൂപം പൂണ്ടു് അവതരിക്കുന്നു.

ഉത്ഥായ മന്ദം നിജയോഗതല്പാ –
ദുത്സൃജ്യ നിശ്രേയസദുഗ്ധസിന്ധും
സ്വാനന്ദതൃപ്തോ ഭഗവാൻ മുകുന്ദസ് –
സ്നേഹാത്മകം ഗോകുലമാജഗാമ. 86

മുകുന്ദഭഗവാൻ ആത്മാനന്ദസംതൃപ്തനായിട്ടും തന്റെ യോഗശയ്യയിൽനിന്നു മെല്ലെ എഴുന്നേററു്, മോക്ഷപ്പാലാഴി വെടിഞ്ഞു്, പ്രേമഗോകുലത്തിലേയ്ക്കു വന്നുകളഞ്ഞു.

ഹസ്താംബുജാഭ്യാം ചഷകം ഗൃഹീത്വാ
ഗോപാങ്ഗനാനാം പ്രതിസദ്മ ഗച്ഛൻ
ബദ്ധസ്പൃഹം പാവനഭക്തിഭിക്ഷാം
കൈവല്യനാഥോ ഭഗവാൻ യയാചേ. 87

കൈവല്യവല്ലഭനായ ഭഗവാൻ ഇരുകൈകൊണ്ടും കിണ്ണമേന്തി വല്ലവിമാരുടെ വീടുതോറുംചെന്നു കൊതിയോടെ പവിത്രമായ ഭക്തിഭിക്ഷ ഇരന്നു.

---

# സത്താശ്രേണി

**സിദ്ധിനാഥാനന്ദസ്വാമി**

[കോട്ടയത്തു് വടവാതൂർ സെമിനാരിയിൽവെച്ചു നടന്ന കേരളദാർശനികസമിതിയുടെ അഞ്ചാം സമ്മേളനത്തിൽ 18. 3. 1972 ൽ വായിച്ച പ്രബന്ധം.]

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

കാര്യപരിപാടിയിൽ ചർച്ചാവിഷയം 'സത്താശ്രേണി' എന്നു കൊടുത്തിട്ടുണ്ടെങ്കിലും മുൻകത്തുകളിൽ 'Hierarchy of Beings' എന്നു് ഇംഗ്ലീഷിലാണു് സെക്രട്ടറി വിഷയം നിർദ്ദേശിച്ചിരുന്നതു്. പ്രബന്ധം രചിക്കേണ്ടതോ മലയാളത്തിലും. വിഷയനിർദ്ദേശം ഇംഗ്ലീഷിൽ നല്കിയതിൽനിന്നുതന്നെ മുഖ്യമായും പാശ്ചാത്യമായ ഒരു ചിന്തയെ പൌരസ്ത്യ ചിന്താസീമയിൽ അകപ്പെടുത്താൻ ശ്രമിക്കുകയാണെന്നു കരുതേണ്ടിയിരിക്കുന്നു. ഈ ആശയത്തെ പൌരസ്ത്യഭാഷയിലാക്കിയാൽ സത്താശ്രേണിയെന്നോ, സൃഷ്ടിയിലെ ഉച്ചനീചഭാവം എന്നോ പറയാം. ഭാരതീയചിന്തയനുസരിച്ച് ഈ വിഷയത്തിൽ ഒരു വൈരുദ്ധ്യം കുടികൊള്ളുന്നുണ്ടു്. സത്തയ്ക്കു് ബഹുത്വം ഉണ്ടെന്നു വന്നാലേ ശ്രേണിക്കു നിലനിൽപുള്ളൂ. അതു

പോലെ, സൃഷ്ടി സത്യമാണെന്നു സ്വീകരിച്ചാലേ അതിലെ ഉച്ചനീചഭാവകല്പനയ്ക്കു പ്രസക്തിയുമുള്ളു.

'സത്' എന്നതിനു്, 'കാലത്രയാബാദ്ധ്യമേവ സത്', മൂന്നു കാലങ്ങളിലും ബാധിക്കപ്പെടാത്തതു്, നിഷേധിക്കാനാവാത്തതു്, എന്നത്രെ നിർവ്വചനം. സത്തിന്റെ ഭാവം സത്ത; ഉണ്മയെന്നു മലയാളത്തിൽ അതിനെത്തന്നെ പറയുന്നു. ശ്രേണിയെന്നാൽ ക്രമമായി വരുന്ന പടികരം; അതുതന്നെ ഏണിയും. ശ്രേണിയിൽ കീഴമേൽ, അതായതു്, നീചോച്ചഭാവം ഉണ്ടു്. ഒന്നിനുശേഷം ഒന്നു് എന്നിങ്ങനെയുള്ള അനുക്രമവും അതോടൊപ്പം ആരോഹാവരോഹധ്വനിയും അതിലുണ്ടു്.

ത്രികാലാബാധിതമാണു് 'സത്' എങ്കിൽ അതു് അനാദിയും അനന്തവും ആകണം. അനാദ്യനന്തം പൂർണ്ണമാവാതെ വയ്യ. പൂർണ്ണത്തിനു് അവയവം ഉണ്ടാകുവാനും വയ്യ. പൂർണ്ണവും അവയവരഹിതവുമായതു് ഏകമാവണം, അ—ദ്വൈതമാവണം. അദ്വൈതമായ ഒരു സത്തയ്ക്കു് നാനാത്വം എങ്ങനെ? ഇതൊരു ദുർഘടപ്രശ്നമാണു്. പലരും അതിനു പലതരത്തിൽ ഉത്തരം പറഞ്ഞിട്ടുണ്ടു്. സൃഷ്ടിതന്നെ ഇല്ലെന്നു് ഒരു കൂട്ടർ. അതു് അനുഭവത്തിനു് നിരക്കുന്നതല്ലെന്നു് എതിർവാദികരം. അനുഭവം യുക്തിസഹമല്ലെന്നു വേറൊരു കൂട്ടർ. അനുഭവം യുക്തിസഹമല്ലെങ്കിൽ പിന്നെ യുക്തി എങ്ങനെ സ്വീകാര്യമാകുമെന്നു് എതിരാളികരം. അവസാനകാര്യങ്ങളിൽ യുക്തിയൊന്നുമില്ലെന്നു ചിലർ. ഇങ്ങനെ പലരും പലവിധത്തിൽ പറയുന്നതിൽനിന്നും നമുക്കു ഗ്രഹിക്കാൻ കഴിയുന്നതു്, ഈ കാരണാന്വേഷണം അവിതർക്കിതമായൊരു നിർണ്ണയത്തിൽ നമ്മെ എത്തിക്കാൻ സമർത്ഥമല്ല എന്നാണു്. അപൂർണ്ണനും അജ്ഞനുമായ മനുഷ്യനാണു് പൂർണ്ണത്തെ അളക്കാൻ നോക്കുന്നതു്. ഇരുട്ടിനു് എന്നെങ്കിലും സൂര്യനെ കാണാൻ കഴിയുമോ ?

അനുഭൂതിയുടേയും യുക്തിയുടേയും ഈ പൊരുത്തക്കേടിനു്, യുക്തിരാഹിത്യത്തിനു്, ചിന്തകന്മാർ ഒരു പേരു കൊടുത്തു; അതാണു് 'മായ' എന്നതു്. മായയെന്നാൽ യുക്തികൊണ്ടു നിർണ്ണയിക്കാനാവാത്ത എന്തോ ഒന്നു്. മായയെ 'മനസ്സിലാക്കാൻ' ഒക്കുമോ? മനസ്സു് മായയ്ക്കുള്ളിലാണു്; ആ മനസ്സു് എങ്ങനെ മായയെ ഉള്ളിലാക്കും ? 'മനസ്സിലാവുകയില്ല എന്നു മനസ്സിലായി' എന്നു പണ്ടൊരു സരസൻ പറഞ്ഞതായി കേട്ടിട്ടുണ്ടു്. മായയെ മനസ്സിലാക്കാൻ അങ്ങനെയേ ഒക്കൂ.

ഈശ്വരസ്യ വിമുക്തസ്യ കാർപ്പണ്യമുത ബന്ധനം
ഏഷാ ഭഗവതോ മായാ യന്ന യേന വിരുദ്ധ്യതേ.

പൂർണ്ണൻ അപൂർണ്ണനാവുക, സ്വതന്ത്രൻ പരതന്ത്രനാകുക; ഇതെങ്ങനെ യുക്തിക്കു ചേരും? യുക്തിക്കു ചേരാത്തതിനെ ചേർക്കുന്നതിന്റെ പേരാണു് മായ എന്നു്. അപ്പോരം സത്താബഹുത്വം മായയ്ക്കുള്ളിൽ നിന്നുകൊണ്ടുള്ള വീക്ഷണമാണു്. മായയ്ക്കതീതമായ സത്യത്തെക്കുറിച്ചു് അതിന്നധീനനായ മനുഷ്യന്റെ അറിവു പരിമിതമാകാതെ തരമില്ലല്ലോ. ആവക കാര്യങ്ങളിൽ പിന്നെ ആരാണു് പ്രമാണം? ഈശ്വരനും ഈശ്വരദർശനം സാധിച്ച ആപ്തപുരുഷന്മാരും. അവരുടെ വാക്യമാണു്, 'ഏകമേവ അദ്വിതീയം ബ്രഹ്മ,' 'പരമസത്യം രണ്ടില്ലാത്ത ഒന്നു മാത്രമാണു്,' എന്നതു്. അങ്ങനെ വരുമ്പോരം സൃഷ്ടി മായയാവാതെ തരമില്ലല്ലോ.

ചർച്ചാവിഷയത്തിലെ അടുത്ത ഭാഗം നോക്കാം – സൃഷ്ടിയിലെ ഉച്ചനീചത്വം. സൃഷ്ടിക്കു് ഒരു കാരണമുണ്ടെങ്കിൽ അതു നാമാരുമല്ല; അതു് ഈശ്വരനോ മായയോ, ഈശ്വരനും മായയും കൂടിയതോ ആവണം. എന്തായാലും നാം സൃഷ്ടിയുടെ കരുക്കളാണു്, കർത്താവല്ല. നാം സ്വന്തമായിട്ടു് ചില മായാസൃഷ്ടികരം നടത്താറുണ്ടെങ്കിലും സൃഷ്ടിക്കു് ആദികാരണം നാമല്ലതന്നെ. സൃഷ്ടിയുടെ നിമിത്തകാരണവും ഉപാദാനകാരണവും ഈശ്വരനും മായയും ആണെങ്കിൽ സൃഷ്ടിമുഴുവൻ ഒരേ വസ്തുതന്നെ എന്നു വ്യക്തം. ഒന്നുകിൽ എല്ലാം മായാകാര്യങ്ങരം; അല്ലെങ്കിൽ എല്ലാം ഈശ്വരരൂപങ്ങരം. ആ നിലയ്ക്കു്, ഉച്ചനീചത്വം കല്പിക്കുന്നതെങ്ങനെ ? സ്വർണ്ണംകൊണ്ടോ മണ്ണുകൊണ്ടോ ആനയേയും കുതിരയേയും ഈച്ചയേയും പൂച്ചയേയും നിർമ്മിച്ചാൽ അവയ്ക്കു തമ്മിൽ നാമരൂപങ്ങളിലല്ലാതെ പദാർത്ഥത്തിൽ ഭേദമില്ലല്ലോ. ഈശ്വരൻ സ്വയം സ്വീകരിക്കുന്ന വിഭിന്നരൂപങ്ങരംക്കു തമ്മിൽ തരതമഭേദം കല്പിക്കാൻ പാടുണ്ടോ? ഒരേ പിതാവിന്റെ സന്താനങ്ങരംക്കു് പിതാവുമായുള്ള ബന്ധത്തിൽ ഉച്ചനീചത്വം

ഉണ്ടോ ? അവക്ക് പിതാവിൽക്കൂടി പരസ്പരം ഉള്ള ബന്ധം സാഹോദര്യമല്ലാതെ മററൊന്നുമാവാൻ വയ്യല്ലോ. മനുഷ്യേതരപ്രാണികൾ ഒന്നും, മലത്തിലെ കൃമിപോലും, തൻെറ അവസ്ഥ ഏതെങ്കിലും തരത്തിൽ നീചമെന്നോ നിന്ദ്യമെന്നോ കരുതുന്നതായി തെളിവില്ല. അവ തങ്ങളുടെ അവസ്ഥയിൽ അസംതൃപ്തമാണെന്നതിനും തെളിവില്ല. നേരേമറിച്ച്, ഓരോ പ്രാണിയും – മനുഷ്യനൊഴിച്ച് – തൻെറ നിലയിൽ സംതൃപ്തമായിട്ടാണ് കാണപ്പെടുന്നതും. ചേതനാചേതനമെന്ന വ്യത്യാസം പോലും സ്വീകാര്യമല്ലെന്നാണ് ആധുനിക ശാസ്ത്രങ്ങളുടെ നിലപാട്. 'സർവ്വം ഖല്വിദം ബ്രഹ്മ.' 'ഇക്കാണായതെല്ലാം ബ്രഹ്മംതന്നെ,' എന്ന വൈദികദർശനത്തിന് ആധുനികശാസ്ത്രം നല്കുന്ന അഭിവാദനമാണിത്. ഇതരപ്രാണികളെയെല്ലാം സൃഷ്ടിച്ചിരിക്കുന്നത് മനുഷ്യനുവേണ്ടിയാണ് എന്ന വാദം കടുവക്കും ഉന്നയിക്കാവുന്നതാകുന്നു. അന്യപ്രാണികളെ ഹിംസിക്കാൻ മനുഷ്യനു കൂടുതൽ കഴിവുണ്ട് എന്നുള്ളതുമാത്രമാണ് ഈ വാദത്തിനു പിൻബലം. സൃഷ്ടിയിൽ ഉച്ചനീചത്വം ഉണ്ട് എന്നതും ഒരു മാനവകല്പനമാത്രമാകുന്നു. അതിനു വസ്തുനിഷ്ഠമായ ഒരു സത്യതയുണ്ടെന്നു പറയാൻ മതിയായ തെളിവില്ല. അതിനാൽ ഈ ശ്രേണിവാദവും മാനവാഹങ്കാരത്തിൻെറ ഒരു സന്തതിയത്രെ. പക്ഷേ, മനുഷ്യന് സ്വന്തം മേന്മ ഭാവിക്കേണ്ട ആവശ്യമുണ്ട്. അതിനാൽ മാനവസ്വാർത്ഥത്തിനുവേണ്ടി മനുഷ്യൻ സങ്കല്പിക്കുന്നതാണ് സൃഷ്ടിയിലെ നിചോച്ചഭാവം എന്ന് വിഷയത്തിൻെറ പരിധിയെക്കുറിച്ചും പരിമിതിയെക്കുറിച്ചും ഉപക്രമമായി കുറിച്ചുകൊണ്ട് ചർച്ചയിലേയ്ക്കു പ്രവേശിക്കാം.

മനുഷ്യന് ഇങ്ങനെ സങ്കല്പിക്കേണ്ടതിൻെറ ആവശ്യമെന്ത്? അവന് ചോദ്യം ചോദിക്കുന്ന ഒരു മനസ്സുണ്ട്. എന്തു കണ്ടാലും കേട്ടാലും അതിനെക്കുറിച്ച് എന്തിന്, എന്തുകൊണ്ട്, എങ്ങനെ, എവിടെനിന്ന്, എങ്ങോട്ട് എന്നിങ്ങനെ സദാ ചോദിച്ചുകൊണ്ടിരിക്കുകയാണ് ആ മനസ്സിൻെറ സ്വഭാവം. തന്നെക്കുറിച്ചും തൻെറ ചുററും കാണുന്ന ലോകത്തെക്കുറിച്ചും മനസ്സെപ്പോഴും ഉത്സുകമാണ്. എന്തു കണ്ടാലും അതിൻെറ കാരണം കണ്ടെത്തണം, മനസ്സിന്. പരമസത്യം കാരണനിയമത്തിന് അധീനമല്ല എന്നു പറഞ്ഞാൽ, അതെന്തുകൊണ്ട്, എന്നു പിന്നെയും മനസ്സു ചോദിക്കും. ബാഹ്യലോകത്തെ ഗ്രഹിക്കുന്നതിനു മലയാളത്തിൽ 'മനസ്സിലാക്കുക' എന്നാണല്ലോ പറയാറ്. അതു വളരെ അർത്ഥവത്തായ ഒരു പ്രയോഗമാണ്. കാരണം, ലോകം മുഴുവൻ മനോവിലസിതമത്രേ.

ഈ മനസ്സിൻെറ ആവിർഭാവമാണ് മനുഷ്യന് ഇതരസൃഷ്ടികളെക്കാൾ മേന്മ നല്കുന്നത്, അഥവാ മേന്മ നല്കുന്നുവെന്നു നമുക്കു തോന്നാൻ ഇടയാക്കുന്നത്. മനസ്സുണ്ടായതുകൊണ്ടാണല്ലോ തന്മൂലമുള്ള പ്രശ്നങ്ങൾ ഉദിച്ചതും അവയ്ക്കു പരിഹാരം തേടേണ്ടതായി വന്നതും. ബ്രഹ്മാണ്ഡം ഈശ്വരൻെറ മായയാൽ നിർമ്മിതമാണെങ്കിൽ, ഓരോ വ്യക്തിയുടേയും പ്രപഞ്ചം അവൻെറ മനസ്സിനാൽ നിർമ്മിതമാണ്. ഈശ്വരനിർമ്മിതമായ പ്രപഞ്ചത്തിൽ നീചോച്ചഭാവം ഉണ്ടെന്നു പറഞ്ഞുകൂടാ; മാനവപ്രപഞ്ചത്തിൽ ഉണ്ടാവാം. ഉണ്ടാവാം എന്നു പറയാൻ കാരണമുണ്ട്. പ്രാകൃതാവസ്ഥയിൽ അതുണ്ടായിക്കൊള്ളണമെന്നില്ല; പരമസിദ്ധാവസ്ഥയിൽ അതില്ലതാനും. അതിനാൽ മദ്ധ്യവർത്തികൾക്കേ ഈ ഭേദബുദ്ധി പ്രബലമായി കാണപ്പെടുന്നുള്ളു.

അങ്ങനെ വ്യാവഹാരികമായി നാനാത്വവും ശ്രേണിയും സ്വീകരിച്ചുകൊണ്ട് നമുക്കു പിന്നോട്ടും മുന്നോട്ടും നോക്കാം. ആദ്യം പിന്നോട്ടു നോക്കാം. പ്രകൃതിയിലെങ്ങും കാര്യകാരണബന്ധം കാണപ്പെടുന്നുണ്ട്. പ്രകൃതിയാകുന്ന കാര്യത്തിന് കാരണമെന്ത് ? അങ്ങനെ തേടിച്ചെല്ലുമ്പോൾ ഒരു ആദികാരണത്തിൽ എത്തുന്നു. ആദികാരണം നിഷ്കാരണമായിരിക്കണമല്ലോ. സത്തിൽനിന്നല്ലാതെഅസത്തിൽ നിന്നു യാതൊന്നും ഉണ്ടാവാൻ നിവൃത്തിയില്ല. അതിനാൽ ആദികാരണം സത് ആയിരിക്കണം. അതു് സ്വയംപ്രകാശവുമായിരിക്കണം. സൃഷ്ടിയിൽ ചൈതന്യസ്ഫുരണം ഉള്ളതുകൊണ്ട്ആദികാരണം ചൈതന്യവും ആകണം. ആ ചൈതന്യം എന്തിനു സൃഷ്ടിച്ചു എന്നു ചോദിച്ചാൽ, അതു് അതിൻെറ ഇച്ഛ, എന്നാണ് ഉത്തരം.'സ ഐക്ഷത ബഹു സ്യാം പ്രജായേയ ഇതി.' പരമസത്തയ്ക്കു് ലിംഗഭേദം കല്പിക്കാൻ വയ്യാത്തതിനാൽ 'അതു്' എന്നു നിർദ്ദേശിക്കപ്പെടുന്നു. 'എനിക്കു പലതാവണം എന്ന് അതു്

ആഗ്രഹിച്ചു.' സാധാരണനിലയിൽ ആഗ്രഹം അപൂർണ്ണതയുടെ അടയാളമാണ്. എന്നാൽ പരംപൊരുൾ ആഗ്രഹിച്ചതു് അതിൻെറ പൂർണ്ണതയുടെ അതിപ്രസരംകൊണ്ടാണ്. അതിനെത്തന്നെ ലീല എന്നും പറയുന്നു. ലീല ആനന്ദത്തിൻെറ അതിപ്രസരമാണ്. അതിനു കാരണമൊട്ടില്ലതാനും.

ഏകവും നിർവ്വികാരവുമായ ബ്രഹ്മം അനാദിയാകുന്നു. ആ ബ്രഹ്മത്തിൻെറ അനിർവ്വചനീയമായ ശക്തിയാണ് പ്രകൃതി. പ്രകൃതിയുമായി ബന്ധപ്പെടുമ്പോൾ ബ്രഹ്മത്തെ പുരുഷൻ എന്നു പറയുന്നു. പുരുഷനും പ്രകൃതിയും അനാദിയത്രെ. പ്രകൃതിയിൽ സത്ത്വം, രജസ്സ്, തമസ്സ് എന്നു മൂന്നു ധർമ്മങ്ങൾ അടങ്ങിയിരിക്കുന്നു. ഇവയുടെ സമാവസ്ഥയാണ് പ്രകൃതി. ഇതിനെത്തന്നെ അവ്യക്തപ്രകൃതിയെന്നുംപ്രധാനമെന്നും പറയും. പൂർവ്വസൃഷ്ടിയിലെ ജീവന്മാർ പ്രളയകാലത്തിൽ ബ്രഹ്മാവിനോടൊപ്പം ലയിച്ചുകിടപ്പുണ്ട്. ആ ജീവന്മാർക്ക് അവരുടെ കർമ്മഫലങ്ങൾ അനുഭവിക്കാൻ ഉതകുന്ന ശരീരങ്ങൾ നല്കുന്നതിനുവേണ്ടി ഈശ്വരശക്തിയായ കാലം പ്രകൃതിക്കു ക്ഷോഭം വരുത്തുന്നു. അപ്പോൾ സത്ത്വരജസ്തമസ്സുകളുടെ സമാവസ്ഥ തെററുന്നു. വിക്ഷുബ്ധയായ പ്രകൃതിയിൽ പുരുഷൻെറ ശക്തിപ്രവേശം ഉണ്ടാകുന്നു. പുരുഷവീര്യഗർഭിതയായ പ്രകൃതി മഹത്തത്ത്വം എന്നു വിളിക്കപ്പെടുന്നു.പ്രകൃതിയുടെ പ്രഥമപരിണാമമാണിതു്. പ്രകൃതിയിൽ പ്രവേശിച്ച പുരുഷൻെറ പ്രേരണനിമിത്തം രജോഗുണം പ്രബലമാകുമ്പോൾ അഹംതത്ത്വം ഉണ്ടാകുന്നു. അഹംതത്ത്വത്തിൽ പുരുഷപ്രേരണകൊണ്ടു് തമോഗുണം പ്രബലമാകുമ്പോൾ ഉണ്ടാകുന്നവയാണു തന്മാത്രകൾ. തന്മാത്രകൾ അഞ്ചു്:ശബ്ദതന്മാത്ര,സ്പർശതന്മാത്ര,രൂപതന്മാത്ര,രസതന്മാത്ര,ഗന്ധതന്മാത്ര. ശബ്ദതന്മാത്രയിൽനിന്നും ആകാശം;ആകാശത്തിൽനിന്നു് വായു; വായുവിൽനിന്നു് അഗ്നി; അഗ്നിയിൽനിന്നും ജലം; ജലത്തിൽനിന്നും പൃഥ്വി. ആകാശത്തിനു് ശബ്ദഗുണം മാത്രം; വായുവിനു് അതിൻേറതായ സ്പർശവും ആകാശത്തിൻേറതായ ശബ്ദഗുണവും ഉണ്ടു്. അഗ്നിക്കു് രൂപവും പൂർവ്വഗുണങ്ങളായ ശബ്ദവും സ്പർശവും. ജലത്തിനു് രസത്തിനു പുറമേ ശബ്ദസ്പർശരൂപങ്ങളുമുണ്ടു്. പൃഥ്വിക്കു് സ്വന്തഗുണമായ ഗന്ധവും പൂർവ്വഗുണങ്ങളായ ശബ്ദസ്പർശരൂപരസങ്ങളും.

താമസാഹങ്കാരത്തിൽനിന്നു് പഞ്ചഭൂതങ്ങൾ എന്നപോലെ രാജസാഹങ്കാരത്തിൽനിന്നു ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ഉണ്ടാകുന്നു. ശ്രോത്രം, ത്വക്, ചക്ഷുസ്സ്, ജിഹ്വ, നാസിക എന്നിങ്ങനെ ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു്;വാക്, പാണി, പാദം, പായു, ഉപസ്ഥം എന്നിങ്ങനെ കർമ്മേന്ദ്രിയങ്ങളും അഞ്ചു്. ശ്രോത്രാദി പഞ്ചജ്ഞാനേന്ദ്രിയങ്ങളുടെ വിഷയങ്ങളാണ് യഥാക്രമം. ശബ്ദ,സ്പർശ,രൂപ,രസ, ഗന്ധങ്ങൾ. വചന, ഗ്രഹണ, ഗമന, വിസർജ്ജനാനന്ദങ്ങളാണ് കർമ്മേന്ദ്രിയങ്ങളുടെ വ്യാപാരങ്ങൾ. സാത്ത്വികാഹങ്കാരത്തിൽനിന്നും ഉണ്ടാകുന്നതാണ് മനസ്സ്. മനസ്സെന്ന ഈ അന്തഃകരണം, ജ്ഞാനേന്ദ്രിയങ്ങൾ വഴിവരുന്ന അറിവുകൾ ബുദ്ധിക്കുകൊടുത്തു് ബുദ്ധിയിൽനിന്നും നിർദ്ദേശങ്ങൾ വാങ്ങി കർമ്മേന്ദ്രിയങ്ങൾക്കു നല്കുന്നു. പ്രകൃതി, മഹത്തത്ത്വം, അഹംതത്ത്വം, ശബ്ദാദിതന്മാത്രകൾ അഞ്ചു്, ആകാശാദിഭൂതങ്ങൾ അഞ്ചു്, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു്, കർമ്മേന്ദ്രിയങ്ങൾ അഞ്ചു്, മനസ്സ് എന്നിങ്ങനെ ഇരുപത്തിനാലു തത്ത്വങ്ങൾ; ഇവയിൽനിന്നു ഭിന്നനായിട്ടു പുരുഷനും.

ഈ സൃഷ്ടപദാർത്ഥങ്ങൾ പരസ്പരം യോജിക്കാതെ നിലകൊണ്ടു. പുരുഷൻ അവയിൽ പ്രവേശിച്ചു് അവയെ പരസ്പരം യോജിപ്പിച്ചു. അങ്ങനെ സംയുക്തമായ അവ ഒരു അണ്ഡമായി പരിണമിച്ചു. അതാണ് ബ്രഹ്മാണ്ഡം. ബ്രഹ്മാണ്ഡാന്തർഗതനായ പുരുഷനെ ഹിരണ്യഗർഭൻ എന്നും – വിരാട്പുരുഷൻ എന്നും പറയുന്നു. ആ ബ്രഹ്മാണ്ഡം ദീർഘകാലം *ജലത്തിൽ കിടന്നു. സർവ്വപ്രാണികളുടെയും സൃഷ്ടിക്കു് ആവശ്യമായ വീര്യം ആ ബ്രഹ്മാണ്ഡത്തിൽ അടങ്ങിയിരുന്നു. ഇതു് പ്രാകൃതസൃഷ്ടിയാണ്.

തുടർന്നുള്ളതിനു വിസർഗ്ഗം എന്നു പറയുന്നു. ഹിരണ്യഗർഭൻ അല്ലെങ്കിൽ ബ്രഹ്മാവു് ആണ് അതിൻെറ കർത്താവു്.

---

ഹിരണ്മയഃ സ പുരുഷഃ സഹസ്രപരിവത്സരാൻ
അണ്ഡകോശ ഉവാസാപ്സു സർവ്വസത്വോപ-
ബൃംഹിതഃ. (ഭാഗവതം 3. 6.6.)

സൃഷ്ട്വാ പുരാണി വിവിധാന്യജയാത്മശക്ത്യാ
വൃക്ഷാൻ സരീസൃപപശൂൻ ഖഗദംശമത്സ്യാൻ
തൈസ്തൈരതുഷ്ടഹൃദയഃ പുരുഷം വിധായ
ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ.

മരങ്ങൾ, പാമ്പുകൾ, മൃഗങ്ങൾ, പക്ഷികൾ, ഈച്ചകൾ, മത്സ്യങ്ങൾ ഇങ്ങനെ പലേ തരത്തിലുമുള്ള ജീവശരീരങ്ങളും ബ്രഹ്മാവ് തന്റെ മായാശക്തികൊണ്ട് സൃഷ്ടിച്ചു; അതുകൊണ്ടൊന്നും സൃഷ്ടികർത്താവിനു തൃപ്തി തോന്നിയില്ല. ഒടുവിൽ മനുഷ്യനെ സൃഷ്ടിച്ചു. ബ്രഹ്മത്തെ അറിയാൻ കഴിവുള്ള മനുഷ്യനെ സൃഷ്ടിച്ചുകഴിഞ്ഞപ്പോൾ ബ്രഹ്മദേവന് സന്തോഷമുണ്ടായി. ഇതരപ്രാണികൾക്ക് ശരീരധർമ്മങ്ങൾ നിർവ്വഹിക്കാൻ വേണ്ടത്രേ ബുദ്ധിയേ ഉള്ളൂ. മനുഷ്യന്നാവട്ടെ അതിനുംപുറമെ, തന്നെക്കുറിച്ചും പ്രപഞ്ചത്തെക്കുറിച്ചും ഈശ്വരനെക്കുറിച്ചും അന്വേഷിക്കാനും അറിയാനും കഴിയുന്നു. തത്ത്വാന്വേഷണവും തത്ത്വദർശനവും മനുഷ്യന്റെ മാത്രം അവകാശമാണ്. ഒരേ സത്തയാണ് മനുഷ്യനും മററുള്ള സകലതിന്നും സത്ത കൊടുക്കുന്നത്. സത്ത്വദൃഷ്ട്യാ സർവ്വരും സമാനം.

ഇനിയുള്ള നോട്ടം മുന്നോട്ടാണ്. തത്ത്വാന്വേഷണദൃഷ്ടിയിലാണ് ശ്രേണീകല്പന വരുന്നത്. മനുഷ്യേതരപ്രാണികളിൽത്തന്നെ ബുദ്ധിശക്തിയുടെ കാര്യത്തിൽ ഉച്ചനീചത്വം കാണുന്നുണ്ടെങ്കിലും അവയുടെ കഴിവുകളെല്ലാം ഇരയും ഇണയും തേടുന്നതിൽ ഒതുങ്ങി നില്ക്കുന്നതിനാൽ അവയെ ശ്രേണീകല്പനയിൽനിന്നു വിടാം. മനുഷ്യർക്ക് മനുഷ്യരുടെ കാര്യമാണല്ലോ മുഖ്യം. മനുഷ്യരിൽത്തന്നെ ശരീരധർമ്മങ്ങളിൽ നിന്നും ഉയർന്നു ചിന്തിക്കാനും ജീവിക്കാനും കഴിയാത്തവരെ ശാസ്ത്രങ്ങൾ പശുപ്രായരായിട്ടാണ് കരുതുന്നത്. അവരുടെ ജീവിതമണ്ഡലം അർത്ഥകാമങ്ങളാണ്. തന്റേയും തന്റെ വംശത്തിന്റേയും തുടർന്നുള്ള നിലനില്പാണ് ഈ തലത്തിലെ പ്രവർത്തനപ്രേരകം. ജിഹ്വോപസ്ഥപരിമിതവും സ്വാർത്ഥപ്രതിഷ്ഠവുമായ ഈ മണ്ഡലത്തിൽ പരസ്പരംകലഹം സ്വാഭാവികമാണ്. പരസ്പര കലഹം സ്വാർത്ഥത്തെത്തന്നെ നിഹനിക്കുമല്ലോ. അതിനാൽ ഓരോരുത്തരുടേയും സ്വന്തം കാര്യം വലിയ വിഷമങ്ങൾ കൂടാതെ സാധിക്കാൻ വേണ്ടി ഒരോരുത്തരും കുറച്ചൊക്കെ നിയന്ത്രണങ്ങൾ പാലിക്കണം എന്നു വന്നു. സ്വാർത്ഥസിദ്ധിക്കുവേണ്ടി സമൂഹജീവിയായ മനുഷ്യൻ ഏർപ്പെടുത്തിയിട്ടുള്ള നിബന്ധനകളാണ് സാമുദായികരീതിനീതികൾ. ഇതോടെ മാനവജീവിതത്തിന്റെ ലക്ഷ്യങ്ങളിലൊന്നായ ധർമ്മത്തിന്റെ മണ്ഡലം ആരംഭിക്കുകയായി. സ്വാർത്ഥത്തെ നിയന്ത്രിക്കുന്നതോടെ മനോമണ്ഡലം വികസിക്കുന്നു. ആ തലത്തിൽനിന്നും ലഭിക്കുന്ന തൃപ്തിയും സന്തോഷവും കൂടുതൽ വിപുലവും സ്ഥായിയും ആകുന്നു. സ്നേഹമാണ് ഈ തലത്തിലെ പ്രവർത്തനപ്രേരകം. സ്വാർത്ഥം കുറയുന്ന തോതനുസരിച്ച് ഈ മണ്ഡലം വികാസം പ്രാപിക്കുന്നു. ജീവിതത്തിനു് കൂടുതൽ സംതൃപ്തിയും സാർത്ഥകതയും അനുഭവപ്പെടുന്നു.

എന്നാൽ ധർമ്മത്തിൽക്കൂടി കിട്ടുന്ന തൃപ്തിയും ശാശ്വതമല്ല. ജീവിതം എന്ന സമസ്യയുടെ പരിഹാരം നല്കാൻ അതും സമർത്ഥമല്ല. പരാർത്ഥപ്രവർത്തനങ്ങളിൽനിന്നു കിട്ടുന്ന സത്കീർത്തിയും ആത്മതുഷ്ടിയും നിത്യമല്ല. അനിത്യമായതുകൊണ്ടൊന്നും പൂർണ്ണതൃപ്തി ലഭിക്കുകയില്ല; പൂർണ്ണതൃപ്തി ലഭിക്കാതെ മനുഷ്യനു് മതിയാവുകയുമില്ല. മനോമണ്ഡലത്തിൽനിന്നും ലഭിക്കുന്ന തൃപ്തിയും സുഖവും അപൂർണ്ണങ്ങളാണെന്ന ബോധം ഉദിക്കുന്നതോടെ, ശാശ്വതസുഖത്തിനായുള്ള ദാഹം തുടങ്ങും. ശാശ്വതസുഖം, ശാശ്വതസത്യത്തിന്റെ സാക്ഷാത്കാരംകൊണ്ടേ ലഭിക്കൂ എന്നു ശാസ്ത്രങ്ങളും ശിഷ്ടന്മാരും യുക്തിയും സ്വാനുഭവവും പ്രഖ്യാപിക്കുന്നു. അടുത്ത പടി അതിനുള്ള അന്വേഷണമാണ്.

ശാശ്വതസത്യത്തെ പുറമെ തേടി മടുക്കുമ്പോൾ മനുഷ്യൻ തന്നുള്ളിലേയ്ക്കു തിരിയും. 'ഞാൻ' ആരെന്നു തേടിച്ചെല്ലുമ്പോൾ, ശരീരത്തിനും ഇന്ദ്രിയങ്ങൾക്കും മനസ്സിനും ഉണ്മ നല്കി, അവയുടെ സാക്ഷിയായി, അവസ്ഥാതീതമായി അവ മാറുമ്പൊഴും മാറാതെ നില്ക്കുന്ന ഒരു ചൈതന്യത്തിൽ എത്തിച്ചേരുന്നു. അങ്ങനെ 'ഞാനി'ന്റെ 'ഞാൻ', കണ്ണിന്റെ കണ്ണ്, അവാങ്മനസഗോചരവും വാങ്മനസ്സുകളുടെ സാക്ഷിയും ആയ ഒരു ചൈതന്യമാണെന്നു കണ്ടെത്തുന്നു. നാമിപ്പോൾ സത്താശ്രേണിയുടെ പരമപദത്തിൽ എത്തിക്കഴിഞ്ഞു.

ഈ പദത്തിലെത്താൻ പലേ വഴികളുമുണ്ട്. സ്ഥൂലശരീരം, പ്രാണങ്ങൾ, മനസ്സ്,

വിജ്ഞാനം, ആനന്ദം എന്നിങ്ങനെ മനുഷ്യനു് പല ബോധമണ്ഡലങ്ങളുമുണ്ടല്ലോ. ഇവയെ ആത്മാവിന്റെ പഞ്ചകോശങ്ങളായി കരുതാറുണ്ടു്. ഈ കോശങ്ങൾക്കു് ഉണ്മ നല്കിക്കൊണ്ടു് അവയ്ക്കു് അതീതമായും അധിഷ്ഠാനമായും നിലകൊള്ളുന്ന സത്തയേതു് എന്നന്വേഷിച്ചുചെല്ലുമ്പോൾ നിർവ്വികാരമായ ആത്മസത്തയിൽ എത്തുന്നു.

ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നിവ നമ്മുടെ നിത്യാനുഭവങ്ങളാണല്ലോ. ജാഗ്രത് പ്രപഞ്ചം സ്വപ്നത്തിനാലും സ്വപ്നപ്രപഞ്ചം ജാഗ്രത്തിനാലും ബാധിക്കപ്പെടുന്നു. ജാഗ്രത്തും സ്വപ്നവും സുഷുപ്തിയാലും ബാധിക്കപ്പെടുന്നു. സുഷുപ്തിയും നമ്മുടെ ഒരനുഭവമാണു്, ഒരവസ്ഥയാണു്. അതിനാൽ നാം സുഷുപ്തിയുടെയും സാക്ഷി ആവണം. അങ്ങനെ ജാഗ്രത്‌സ്വപ്നസുഷുപ്തികൾ നമ്മുടെ അവസ്ഥാഭേദങ്ങളാകുന്നു; നാം അവയുടെ സാക്ഷിയും. മാറിക്കൊണ്ടിരിക്കുന്ന ഈ അവസ്ഥാത്രയത്തിന്റേയും സാക്ഷി മൂന്നിലും മാറാതെ തുടർന്നു നിലകൊള്ളുന്ന ഒരു ചൈതന്യം ആവണമല്ലോ. നാനാത്വമേതുമില്ലാത്ത അദ്വൈതസത്തയാണതു്.

'ഞാനി'നെ തേടിച്ചെന്നപ്പോഴും, പഞ്ചകോശങ്ങളുടെ ഉൾപ്പൊരുളിനെ തേടിച്ചെന്നപ്പോഴും, അവസ്ഥാത്രയത്തിന്റെ സാക്ഷിയെ തേടിച്ചെന്നപ്പോഴും നാം ഒരേ നിത്യസത്തയിൽ എത്തിച്ചേർന്നു. ഇനി, ബാഹ്യപ്രപഞ്ചത്തിന്റെ മൂലകാരണത്തെ തേടിപ്പോയാലും നാം ചെന്നെത്തുന്നതു്, അനാദിയും പൂർണ്ണവും നിരവയവവും ആയ ഒരു നിത്യസത്തയിലാണു്. നമ്മുടെ പിന്നിലുള്ള സത്തയും പ്രപഞ്ചത്തിന്റെ പിന്നിലുള്ള സത്തയും തമ്മിലെന്താണു് ബന്ധം? 'തത് ത്വം അസി.' 'അതു നീ തന്നെയാകുന്നു.' എന്നാണു് ആചാര്യോപദേശം. ആചാര്യാനുഗ്രഹംകൊണ്ടും ശാസ്ത്രാർത്ഥവിചാരംകൊണ്ടും തപസ്സുകൊണ്ടും ഈശ്വരകാരുണ്യംകൊണ്ടും സാധകൻ ആ സത്യത്തെ സാക്ഷാത്കരിക്കുമ്പോൾ, 'അഹം ബ്രഹ്മാസ്മി' 'ഞാൻ ബ്രഹ്മമാകുന്നു,' എന്ന അനുഭൂതിയിൽ എത്തുന്നു. ഏകവും നിത്യവുമായ ഈ സത്യത്തെ സാക്ഷാത്കരിക്കാനുള്ള പ്രയത്നത്തിൽ മനുഷ്യൻ നേടുന്ന ഉത്കർഷമാണു് മാനവതലത്തിലെ സത്താശ്രേണി നിർണ്ണയിക്കാനുള്ള മാനദണ്ഡം. ഈ മാനദണ്ഡം അടിസ്ഥാനമാക്കി, ആ ലക്ഷ്യപ്രാപ്തിക്കായി ഭാരതം കണ്ടുപിടിച്ച സമഗ്രമായ ഒരു പദ്ധതിയാണു് വർണ്ണാശ്രമവിഭാഗം. ഗുണകർമ്മങ്ങളാണു് വർണ്ണാശ്രമവിഭജനത്തിനു് അടിസ്ഥാനം. രണ്ടും രണ്ടിനും പ്രധാനങ്ങളെങ്കിലും വർണ്ണം കർമ്മപ്രധാനവും ആശ്രമം ഗുണപ്രധാനവും ആണെന്നു് ഒരു നിലയിൽ പറയാം. ജന്മനാ പ്രാകൃതനായ മനുഷ്യനെ ഉത്തരോത്തരം ഉന്നതങ്ങളായ ശ്രേണികളിലേയ്ക്കു നയിക്കുകയാണു് ഈ പദ്ധതിയുടെ ലക്ഷ്യം. ജനിക്കുമ്പോൾ സകലരും പ്രാകൃതശിശുക്കളാണു്. കുമാരൻ ഗുരുകുലത്തിൽ പോയി ഗുരുശുശ്രൂഷചെയ്തു് വേദാധ്യയനം വഴി ധർമ്മം ഗ്രഹിക്കുന്നു. കർമ്മണാ അവൻ അപ്പോൾ ശൂദ്രൻ. ശുശ്രൂഷയാണല്ലോ ശൂദ്രധർമ്മം. ആശ്രമക്രമത്തിൽ അവനപ്പോൾ ബ്രഹ്മചാരിയും. സമഗ്രജീവിതത്തിനും അധിഷ്ഠാനമായ ധർമ്മം അവൻ ഗ്രഹിക്കുന്നു. ധർമ്മം ഗ്രഹിച്ച അവൻ ഗുരുദക്ഷിണയും വിദ്യാവ്രതസ്നാനവും നടത്തി സമാവർത്തനംചെയ്തു് ദ്വിതീയാശ്രമത്തിൽ പ്രവേശിക്കുന്നു. ധർമ്മം അനുഷ്ഠിക്കാനുള്ള കാലമാണതു്. കുടുംബത്തോടും സമൂഹത്തോടും സമസൃഷ്ടങ്ങളോടും പിതൃക്കളോടും ദേവന്മാരോടും ഉള്ള കടങ്ങൾ വീട്ടുന്നതിനുള്ള ഒരവസരമാണതു്. സ്വാർത്ഥതയും പരാർത്ഥതയും കൂട്ടിയിണക്കിക്കൊണ്ടുള്ള ഒരു കർമ്മപദ്ധതി ആണിതു്. ധനം നേടുമ്പോൾ വൈശ്യനും, അതു കാത്തുസൂക്ഷിക്കാൻവേണ്ടി പൗരധർമ്മം അനുഷ്ഠിക്കുമ്പോൾ ക്ഷത്രിയനുമാണു് അവൻ വർണ്ണക്രമത്തിൽ. ഋണമോചനത്തിനുവേണ്ടി ദേവപൂജ, പിതൃതർപ്പണം, വേദാധ്യയനം, അതിഥിപൂജനം, ഭൂതബലി എന്നീ പഞ്ചയജ്ഞങ്ങൾ നടത്തുമ്പോൾ അവൻ ഗൃഹസ്ഥാശ്രമിയുമാണു്. അർത്ഥകാമങ്ങളാണു് ആ ഘട്ടത്തിലെ പുരുഷാർത്ഥങ്ങൾ.

അർത്ഥാർജ്ജനംകൊണ്ടു് അലംഭാവം ഒരു കാലവുമില്ല. ഭോഗത്തിന്റെ പര്യവസാനം രോഗവുമാണു്. അർത്ഥകാമങ്ങൾ ഒരു ചിന്താലുവിന്റെ പരമലക്ഷ്യമാവാൻ വയ്യ. കടങ്ങൾ വീട്ടാൻ ശ്രമിക്കുംതോറും അവ കൂടിക്കൂടിവരുന്നതല്ലാതെ കുറയുന്നതായി കാണുന്നില്ല. സ്വാർത്ഥപ്രതിഷ്ഠമായ പരാർത്ഥതയും സംതൃപ്തിദായകമല്ല. പ്രവൃത്തി കുറെ കഴിയുമ്പോൾ മടുക്കും.

കടങ്ങളും കടമകളും ഏറെറടുക്കാൻ പുതിയ തലമുറ തയ്യാറായാൽ, വ്യക്തിക്കു് സാമൂദായികവും ഗാർഹികവുമായ കെട്ടുപാടുകളിൽനിന്നു് പിൻവാങ്ങാം. ഇനി തേടേണ്ടതു് 'ആത്മാർത്ഥത'യാണു്. അതോടെ നിവൃത്തിമാർഗ്ഗം ആരംഭിക്കുന്നു. ഏകാകിയായി ഏകാന്തസ്ഥാനത്തു് ആത്മാനുസന്ധാനംചെയ്യുന്ന ഈ ഘട്ടത്തിനു് വാനപ്രസ്ഥാശ്രമം എന്നു പറയുന്നു. വർണ്ണക്രമത്തിൽ ബ്രാഹ്മണനാണവനപ്പോൾ. അവിടെയും ചില കടമകൾ ഉണ്ടു്. തീവ്രതപസ്സു കൊണ്ടു് ചിത്തം തികച്ചും ശുദ്ധമായാൽ, ലൗകികമായ സർവ്വ ബന്ധങ്ങളും വെടിഞ്ഞു് വ്യക്തി സന്ന്യാസം സ്വീകരിക്കുന്നു. സന്ന്യാസധർമ്മം പൂർണ്ണമായാൽ അവൻ പരമപുരുഷാർത്ഥമായ മോക്ഷം നേടുന്നു; ബ്രഹ്മജ്ഞാനസമ്പന്നനായിത്തീരുന്നു. ആ അവസ്ഥയിൽ ബ്രഹ്മജ്ഞാനിയായ ബ്രാഹ്മണനാണവൻ. ആ ഘട്ടത്തിൽ വർണ്ണാശ്രമങ്ങളെ അതിക്രമിക്കുന്നു: ബ്രാഹ്മണൻതന്നെ സന്ന്യാസി; സന്ന്യാസി തന്നെ ബ്രാഹ്മണൻ. ഇതത്രെ, മാനവശ്രേണിയിലെ പരമപദം.

കേവലം ശരീരതലത്തിൽ നിന്നാരംഭിച്ചു്, സ്വാർത്ഥത്തിൽ വളന്നു്, പരാർത്ഥത്തിൽക്കൂടിവികസിച്ചു്, സ്വാർത്ഥവും പരാർത്ഥവും ഏകീഭവിക്കുന്ന ഒരു പ്രക്രിയയാണു വർണ്ണാശ്രമധർമ്മത്തിൽക്കൂടി സാധിക്കുന്നതു്. വർണ്ണധർമ്മംവഴി വ്യക്തി പ്രവൃത്തിധർമ്മത്തിൽക്കൂടി സമൂഹത്തിനു സമാന്തരമായി വളരുന്നു. അതേ വ്യക്തി ആശ്രമധർമ്മങ്ങളിൽക്കൂടി പരമപദത്തിലേയ്ക്കു് ഊർദ്ധ്വാഭിമുഖം വളരുന്നു. വർണ്ണധർമ്മം പ്രവൃത്തിമാർഗ്ഗത്തെയും ആശ്രമധർമ്മം നിവൃത്തിമാർഗ്ഗത്തെയുമാണു് മുഖ്യമായി ലക്ഷ്യമാക്കുന്നതു്. മഹാഭാരതത്തിൽ വ്യാസൻെറ ഒരു വാക്യമുണ്ടു്:

ദ്വ്യക്ഷരം ഹി ഭവേന്മൃത്യുഃ
ത്ര്യക്ഷരം ബ്രഹ്മ ശാശ്വതം
മമേതി ഹി ഭവേന്മൃത്യുഃ
ന മമേതി ബ്രഹ്മ ശാശ്വതം.

''രണ്ടു പദങ്ങൾ; ഒന്നിനു രണ്ടരക്ഷരവും മററതിനു മൂന്നക്ഷരവും. 'മമ' എന്ന ദ്വ്യക്ഷരപദം നാശത്തിലേയ്ക്കു നയിക്കുന്നു; 'ന മമ' എന്ന ത്ര്യക്ഷരി ശാശ്വതബ്രഹ്മത്തിലേയ്ക്കും നയിക്കുന്നു.'' മാനവതലത്തിലെ ഉത്ക്രാന്തിയുടെ മാനദണ്ഡം ഈ പരാർത്ഥതയാണു്. 'പര'നെന്നാൽ പരമപുരുഷൻ. ആ അദ്വൈതാവസ്ഥയിൽനിന്നും നാം വേർപിരിഞ്ഞപ്പോൾ 'പരൻ' അന്യനായി. അന്യനായ 'പരൻ' ക്രമേണ ശത്രുവായി. ആ ശത്രുവിനെ മിത്രമാക്കി, ആത്മീയനാക്കി, പരമപദത്തിൽ ഐക്യം പ്രാപിക്കാനുള്ള പ്രയത്നമാണു് ഈ പരാർത്ഥത; അതുതന്നെ ആത്മാർത്ഥതയും.

'സദേവ സോമ്യ ഇദമഗ്ര ആസീത്,' (ഛാ: ഉ: 6) 'ആദിയിൽ 'സത്' മാത്രമേ ഉണ്ടായിരുന്നുള്ളു.' 'തദൈക്ഷത ബഹു സ്യാം പ്രജായേയ ഇതി.' 'തനിക്കു പലതാവണം എന്നു് അതു് ആഗ്രഹിച്ചു.' ആകാശാദി പ്രപഞ്ചവും സമസ്ത ചരാചരങ്ങളും ഉണ്ടായി. ചരങ്ങളിൽ ബുദ്ധി വികസിച്ച മനുഷ്യൻമാത്രം തൻെറ ഉത്ഭവത്തെക്കുറിച്ചും ലക്ഷ്യത്തെക്കുറിച്ചും ചിന്തിക്കാൻ സമർത്ഥനായി. അങ്ങനെ ചിന്തിക്കെ * വൈധേയമനോഹരമായ ഈ പ്രപഞ്ചം ചിന്താഗ്രാഹ്യമല്ല എന്നു മനസ്സിലായി. ഇതിൻെറ അധിഷ്ഠാനഭൂതനായ സർവ്വേശ്വരനെ സാക്ഷാത് കരിക്കാൻവേണ്ടി സത്യധർമ്മാദികളിൽക്കൂടി അന്വേഷണം തുടങ്ങി. 'സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ.' സത്യനിഷ്ഠകൊണ്ടും തപോനുഷ്ഠാനംകൊണ്ടും സത്യസ്വരൂപനെ അറിയാം. ആത്മാനുഭൂതിദശയിൽ നാനാത്വം ഇല്ല, ലോകം ഇല്ല. ഇങ്ങനെ, ചിന്തിക്കാത്തിടത്തോളം കാലം സത്യവും, ചിന്തിക്കുമ്പോൾ അചിന്ത്യവും, ആത്മാനുഭവകാലത്തു് അസത്യവുമാണു് നാനാത്വപൂർണ്ണമായ ഈ പ്രപഞ്ചം എന്നു ശാസ്ത്രങ്ങളും ആത്മജ്ഞന്മാരും യുക്തിയും അനുഭവവും പ്രഖ്യാപിക്കുന്നു. അതിനു തക്കവാറു് ശാസ്ത്രവചനവുമുണ്ടു്:

തുച്ഛാനിർവ്വചനീയാ ച
വാസ്തവീ ചേത്യസൗ ത്രിധാ
ജ്ഞേയാ മായാ ത്രിഭിർബോധൈഃ
ശ്രൗതയൗക്തികലൗകികൈഃ. (പഞ്ചദശീ)

ശ്രുതിദൃഷ്ട്യാ മിഥ്യയും യുക്തിദൃഷ്ട്യാ അനിർവ്വചനീയവും ലൗകികദൃഷ്ട്യാ സത്യവുമാണു് ഈ മായ.

അപ്പോൾ 'സത്' ഒന്നു്; ശ്രേണി മിഥ്യയിലെ, മായയിലെ, ഒരു കല്പനയും. വൈദി

* മൂർഖവൈധേയബാലിശാഃ. – ഇത്യമരഃ.

കഷിയുടെ ഗാനവും അതാണ്: 'ഏകം സത്, വിപ്രാ ബഹുധാ വദന്തി.' 'പൊരുളൊന്ന്; പേർ പലതു്.' അദ്വൈതാനുഭൂതിയിൽ നിന്നു ണർന്നു നാനാത്വത്തെ കാണുന്ന പക്ഷം അതെല്ലാം ഈശ്വരൻെറ ലീലാരൂപങ്ങളായിട്ടാണ് ഒരു ജ്ഞാനിയുടെ ദൃഷ്ടിയിൽ കാണപ്പെടുക.

വിദ്യാവിനയസമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച
പണ്ഡിതാഃ സമദർശിനഃ. (ഗീത 5.)

ജ്ഞാനിയായ ബ്രാഹ്മണനിലും പശുവിലും ആനയിലും നായിലും നായാടിയിലും ആത്മജ്ഞൻ ഏകമായ ആത്മാവിനെ കാണുന്നു. നാം കടുക്കനായോ കമ്മലായോ താലിയായോ കാണുന്ന വസ്തുവിനെ സ്വർണ്ണവ്യാപാരി സ്വർണ്ണമായിട്ടാണ് കാണുന്നതു്. ആ സമദർശനമാണ് ഈശാവാസ്യോപനിഷത്തിലെ ആദ്യത്തെ മന്ത്രം: 'ഈശാ വാസ്യമിദം സർവ്വം.' 'സർവ്വവും ഈശ്വരനിൽ പൊതിഞ്ഞിരിക്കുന്നു.' സത്യത്തിൽനിന്നു പുറപ്പെട്ടു്, സത്യാനൃതങ്ങളിൽ കൂടി കളിയാടി, സത്യത്തിൽ മടങ്ങിയെത്തുന്നു. 'ആദാവന്തേ ച യന്നാസ്തി വർത്തമാനേഽപി തത് തഥാ.' ആദിയിലും അവസാനത്തിലും ഇല്ലാത്തതു് ഇടയ്ക്കും ഇല്ല. സത്താനാനാത്വം ആദിയിലും അന്ത്യത്തിലും ഇല്ല. ഇടയ്ക്കു് കാണപ്പെടുന്നെങ്കിൽ, അതു കേവലം തോന്നൽ മാത്രം. തോന്നൽ തീർന്നാൽ സത്യം മാത്രം ബാക്കി; വാക്കിനും മനസ്സിനും അതീതമായ സത്യം; അനുഭവൈകവേദ്യമായ സത്യം.

'സത്യമേവ ജയതേ.'

---

# ശ്രീരാമപ്രാതഃസ്മരണം

**അനുവാദകൻ: പി. ദാമോദരൻപിള്ള**

ശ്രീരാമകർണ്ണാമൃതത്തിലെ ശ്രീരാമപ്രാതഃസ്മരണമാണ്, ജിജ്ഞാസുക്കളായ ഭക്തർക്കു പ്രയോജനപ്പെടുമെന്നുള്ള വിശ്വാസത്തോടെ, ഇവിടെ പകർത്തുന്നതു്. അഞ്ചു പദ്യങ്ങളും അവസാനം ഫലശ്രുതിയായി ആറാമതൊരു പദ്യവുമാണ് ശ്രീരാമസുപ്രഭാതത്തിൽ കാണുന്നതു്.

(ശ്രീരാമകർണ്ണാമൃതം 4. 68–72)

പ്രാതഃ സ്മരാമി രഘുനാഥമുഖാരവിന്ദം
മന്ദസ്മിതം മധുരഭാഷി വിലാസഫാലം
കർണ്ണാവലംബി ചലകുണ്ഡലഗണ്ഡഭാഗം
കർണ്ണാന്തദീർഘനയനം നയനാഭിരാമം. 1

മന്ദസ്മിതം, മധുരഭാഷണം, ശോഭനമായ നെററിത്തടം, കവിൾത്തടത്തിൻെറ ഇരുവശത്തും ചലിക്കുന്ന കുണ്ഡലങ്ങൾ, കാതോളം നീണ്ട നയനാഭിരാമമായ കണ്ണുകൾ എന്നിവയെല്ലാം തികഞ്ഞ രഘുനാഥമുഖപത്മത്തെ പ്രാതഃകാലത്തു് ഞാൻ സ്മരിക്കുന്നു.

പ്രാതർഭജാമി രഘുനാഥകരാരവിന്ദം
രക്ഷോഗണായ ഭയദം വരദം നിജേഭ്യഃ
യദ്രാജസംസദി വിഭിദ്യ മഹേശചാപം
സീതാകരഗ്രഹണമംഗലമാപ സദ്യഃ. 2

രാക്ഷസന്മാർക്കു ഭയപ്രദവും, തൻെറ ഭക്തന്മാർക്കു വരപ്രദവും രാജസദസ്സിൽവെച്ചു് മഹേശചാപം മുറിച്ചിട്ടു് അതോടൊപ്പം സീതാകരത്തെ ഗ്രഹിച്ചതുമായ രഘുനാഥകരപദ്മത്തെ പ്രാതഃകാലത്തു് ഞാൻ ഭജിക്കുന്നു.

പ്രാതർനമാമി രഘുനാഥപദാരവിന്ദം
പദ്മാങ്കുശാദിശുഭരേഖശുഭാവഹം മേ
യോഗീന്ദ്രമാനസമധുവ്രതസേവ്യമാനം
ശാപാപഹം സപദി ഗൗതമധർമ്മപത്ന്യാഃ. 3

പദ്മം, അങ്കുശം തുടങ്ങിയ ശുഭരേഖകൾ അടങ്ങിയതും എനിക്കു് ശുഭം വരുത്തുന്നതും യോഗീന്ദ്രന്മാരുടെ മനസ്സുകളാകുന്ന വണ്ടുകളാൽ സേവിക്കപ്പെടുന്നതും, ഗൗതമപത്നിയായ അഹല്യയ്ക്കു് ശാപമോക്ഷം നല്കിയതുമായ രഘുനാഥപാദപദ്മത്തെ പ്രാതഃകാലത്തു് ഞാൻ നമസ്കരിക്കുന്നു.

പ്രാതർവദാമി വചസാ രഘുനാഥനാമ
വാഗ്ദോഷഹാരി സകലം കലുഷം നിഹത്യ
യത് പാർവ്വതീ സ്വപതിനാ സഹഭോക്തുകാമാ
പ്രീത്യാ സഹസ്രഹരിനാമസമം ജജാപ. 4

വാഗ്ദോഷങ്ങളെ ഇല്ലാതാക്കുന്നതും, പാപങ്ങളെയെല്ലാം നശിപ്പിക്കുന്നതും ആയിരം ഹരിനാമങ്ങൾക്കു തുല്യമെന്നു കരുതി പാർവ്വതീദേവി ആനന്ദതുന്ദിലയായി ശിവനോടൊത്ത് ആഹ്ളാദപൂർവ്വം ജപിച്ചതുമായ രാമനാമത്തെ പ്രാതഃകാലത്ത് ഞാൻ ഉരുവിടുന്നു.

പ്രാതഃ ശ്രയേ ശ്രുതിനുതാം രഘുനാഥമൂർത്തിം
നീലാംബുദോത്പലസിതേതരരത്നനീലാം
ആമുക്തമൗക്തികവിശേഷണഭൂഷണാഢ്യാം
ധ്യേയം സമസ്തമുനിഭിർനിജഭൃത്യമുഖ്യൈഃ. 5

നീലമേഘത്തെയും നീലത്താമരയേയും നീലോത് പലത്തെയുംപോലെ നീലനിറമുള്ളതും, വിശിഷ്ടമായ മുത്തു പതിച്ച ആഭരണങ്ങളാൽ അലങ്കരിക്കപ്പെട്ടതും, ശ്രുതികളാൽ സ്തുതിക്കപ്പെട്ടതും, സകലമുനിമാരാലും സ്വന്തം ഭൃത്യമുഖ്യന്മാരാലും ധ്യാനിക്കപ്പെടാൻ അർഹവും ആയ രഘുനാഥരൂപത്തെ പ്രാതഃകാലത്ത് ഞാൻ ധ്യാനിക്കുന്നു.

യഃ ശ്ലോകപഞ്ചകമിദം നിയതഃ പഠേത
നിത്യം പ്രഭാതസമയേ പുരുഷഃ പ്രബുദ്ധഃ
ശ്രീരാമകിംകരജനേഷു സ ഏവ മുഖ്യോ
ഭൂത്വാ പ്രയാതി ഹരിലോകമനന്യലഭ്യം. 6

നിത്യം പ്രഭാതത്തിൽ ഉണരുന്നതോടെ ഈ അഞ്ചു ശ്ലോകങ്ങൾ ചൊല്ലുന്നവൻ ശ്രീരാമഭക്തന്മാരിൽ മുഖ്യനായിത്തീർന്നിട്ട് അന്യർക്ക് ലഭിക്കാത്ത ഹരിലോകം പ്രാപിക്കുന്നു – എന്നു് ഫലശ്രുതി.

സംസാരസാഗരത്തെ തരണം ചെയ്യാൻ സഹായിക്കുന്ന ഏകമന്ത്രം രാമമന്ത്രമാണെന്നു പല ആചാര്യന്മാരും സിദ്ധാന്തിച്ചിട്ടുണ്ട്. തരണം ചെയ്യിക്കുന്നതിനാൽ അതിനു താരകമന്ത്രമെന്നാണു പേരു്. മൂന്നു രൂപങ്ങളാണ് അതിനുള്ളതു്. ''രാം രാമായ നമഃ'' എന്നൊന്നു്. ഹനുമാൻ ഈ മന്ത്രത്തിൻെറ ശക്തികൊണ്ടു് രാമബാണത്തെപ്പോലും പുഷ്പമാക്കിക്കളഞ്ഞു. രാമനേക്കാൾ ശക്തി ആ മന്ത്രത്തിനുണ്ടെന്നാണ് അതിനർത്ഥം. ''രാം രാമചന്ദ്രായ നമഃ,'' ''രാം രാമഭദ്രായ നമഃ'' എന്നിങ്ങനെയാണു് അതിൻെറ മററു രണ്ടുരൂപങ്ങൾ എന്നു് യാജ്ഞവൽക്യൻ ഭരദ്വാജനു പറഞ്ഞുകൊടുക്കുന്നു. പ്രസ്തുതരൂപങ്ങൾ മൂന്നും കൂടിച്ചേരുമ്പോൾ അവ സച്ചിദാനന്ദങ്ങൾ മൂന്നിനെയും ഉൾക്കൊള്ളുന്ന ഓംകാരബ്രഹ്മമായി കലാശിക്കുന്നു എന്നാണു് അദ്ദേഹത്തിൻെറ മതം. വൈഷ്ണവശൈവശക്തികളുടെ ഐക്യത്തിനെ പ്രതിനിധാനം ചെയ്യുന്ന ഒരു മന്ത്രപദമാണ് 'രാമ'ശബ്ദം എന്നു് അഭിജ്ഞർ പറയുന്നുണ്ടു്. 'രാ' എന്നാൽ വിഷ്ണു, 'മ' എന്നാൽ ശിവൻ; അങ്ങനെ 'രാമ'ശബ്ദത്തിനു വൈഷ്ണവശൈവശക്തികളോടു കൂടിയവൻ എന്നർത്ഥം വരുമെന്നാണു് അവരുടെ അഭിപ്രായം.

---

# ശ്രീരാമകൃഷ്ണാനുസന്ധാനം–4*

**ജനാർദ്ദനൻതമ്പാൻ**

ശ്രീരാമകൃഷ്ണചരിതത്തിൻേറയും അവിടുത്തെ തിരുമൊഴികളുടേയും സാവധാനമുള്ള അനുസന്ധാനം തന്തിരുവടിയുടെ സവിശേഷസ്വരൂപത്തിൻെറ സാദരധ്യാനത്തിൽ കലാശിക്കുന്നു. ഈശ്വരാവതാരങ്ങളായ ശ്രീരാമശ്രീകൃഷ്ണന്മാരുടെ ചിത്രങ്ങൾ പലതുണ്ടു്, പലതരത്തിലുമുണ്ടു്, സുലഭങ്ങളായിട്ടു്. അവ പലതും മനോഹരങ്ങളുമാണു്. എങ്കിലും അവയെല്ലാം അതതു കലാകാരന്മാരുടെ കല്പനാസൃഷ്ടികൾ ആണു് എന്നേ വരുന്നുള്ളു. പുരാതന ഋഷികൾക്കു് ധ്യാനലബ്ധങ്ങളായ ദിവ്യസ്വരൂപങ്ങളെ അവർ വർണ്ണിച്ചു. അവയുടെ അനുകരണങ്ങളുടെ അനുകരണങ്ങൾ മാത്രമാണു്, ഇന്നു സുലഭങ്ങളായ ശ്രീരാമശ്രീകൃഷ്ണാദി ചിത്രങ്ങൾ. യഥാർത്ഥ ശ്രീരാമശ്രീകൃഷ്ണസ്വരൂപങ്ങൾ 'യോഗിഹൃദ്ധ്യാനഗമ്യ'ങ്ങൾ മാത്രമാണു്. ശ്രീ വാല്മീകി

* നവംബർ 71, ജനുവരി 72, ഫെബ്രുവരി 72 എന്നീ ലക്കങ്ങളും നോക്കുക.

വ്യാസല്ലഷികളുടെ രാമായണഭാരതഭാഗവത വാങ്മയങ്ങളെ സ്വാധ്യായം ചെയ്യണം, ആ പ്രിയംകരാവതാരങ്ങളുടെ ബാല–തരുണ–പ്രൌഢഭാവങ്ങളിലുള്ള നൂവിഡംബന–മോഹനരൂപങ്ങരം ശരിയായിക്കണ്ടാനന്ദിയ്ക്കുവാൻ. ഭക്തിഭാവനാദൃഷ്ടികാംക്ക മാത്രമേ അവ തന്മയതയോടെ അനുഭവപ്പെടുകയുള്ളൂ. എന്നാൽ ഇന്നു് ആരുടേയും സ്ഥൂലദൃഷ്ടികാംക്കപോലും സുലഭം കണ്ടു കൺകുളിക്കാവുന്നതാണു് ഈ ഭൗതികയുഗത്തിലെ അവതാരപുരുഷനായ ശ്രീരാമകൃഷ്ണദേവന്റെ തത്സ്വരൂപചിത്രങ്ങരം. ആധുനികസയൻസിന്റെ ഒരത്ഭുതനേട്ടമായ ഫോട്ടോഗ്രാഫിയോടു് നമുക്കതിന്നു നന്ദി പറയാം. വിരക്തനായാലും വിഷയാസക്തനായാലും വേണ്ടില്ല, ഭക്തനായാലും യുക്തിവാദിയായാലും വിരോധമില്ല, ഗൃഹമേധിയോ അവിവാഹിതനോ ആയിക്കൊള്ളട്ടെ ആരായാലും തരക്കേടില്ല, നേരിട്ടു കണ്ടിട്ടും കേട്ടിട്ടും ഉള്ളവർ, രേഖപ്പെടുത്തിയിട്ടുള്ള ചരിത്രരേഖകളായ ശ്രീരാമകൃഷ്ണകഥയേയും അവിടുത്തെ അരുരംമൊഴികളേയും നന്നായൊന്നു മനസ്സിലാക്കട്ടെ. എന്നിട്ടു്, യഥാതഥം ഛായാഗ്രഹണം ചെയ്തിട്ടുള്ള തൽസ്വരൂപങ്ങളെ തെല്ലിട അവലോകനം ചെയ്യട്ടെ. അതെന്തൊരു ആത്മനിർവൃതിയാണു്, ആത്മപ്രദീപ്തിയാണു്, ഉളവാക്കുന്നതു് എന്നു് അയാരംക്കു് അപ്പോരം അനുഭവപ്പെടും. ഈ ഉരംക്കുളിർമയും ഉരംത്തെളിമയും സ്ഥായിയായിത്തീരുവാൻ ഇനി ഇടയ്ക്കിടെ, മുന്നിൽ ചുമരിൽച്ചേർത്ത ശ്രീരാമകൃഷ്ണച്ഛായാപടത്തിന്റെ അനുസന്ധാനം സഹായിക്കും. എന്തെന്നാൽ ശ്രീരാമകൃഷ്ണനെന്ന ആ അത്ഭുതദിവ്യപ്രതിഭാസത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നുവല്ലോ, ആ സവിശേഷമനുഷ്യാകൃതി. ആ മനുഷ്യാകാരത്തിന്റെ യഥാതഥപ്രതിരൂപമാണല്ലോ നമുക്കു ലഭിച്ചിട്ടുള്ള തച്ചിത്രങ്ങരം. ത്വങ്മാംസരുധിരാസ്ഥിമേദോമയം തന്നെ ആയിരുന്നു, മറ്റെല്ലാ മനുഷ്യരുടെയും പോലെ, ഫോട്ടോഗ്രാഫിഗ്രാഹ്യമായ ശ്രീരാമകൃഷ്ണശരീരം. ആ അന്നമയകോശം ഒടുക്കം രോഗഗ്രസ്തമാവുകയും ജീർണ്ണവസ്ത്രംപോലെ അതു ത്യക്തമാവുകയും അഗ്നിയിൽ ദഗ്ദ്ധമാവുകയും ചെയ്തു എന്നതും ശരിതന്നെ. എന്നാൽ മററു മനുഷ്യരുടേതിൽനിന്നെല്ലാം വ്യത്യസ്തമായി അത്യന്തം ആരാധ്യമായ ഒരു ദിവ്യമന്ത്രതത്വമാണു് അതിൽ കുടികൊണ്ടിരുന്നതു് എന്നു് തച്ചരിതവുമായി പരിചയപ്പെട്ടവക്കെല്ലാം നിർവ്വിവാദമായിരുന്നു. ആജന്മശുദ്ധവും ആമരണം പരമപാവിതവുമായിരുന്നു, ആ ശരീരധാരണം. സർവ്വതോമുഖമായ ഈശ്വരസാക്ഷാത്ക്കാരങ്ങളുടേയും, അധ്യാത്മബോധവികാസങ്ങളിലൂടെ ''സർവ്വഭൂതാത്മഭൂതാത്മത്വം' സർവ്വാതീതസച്ചിദാനന്ദബ്രഹ്മത്വം എന്നിവയുടെയും അനന്യസാധ്യമായ മഹാസാധനകരം നടത്തപ്പെട്ടതും അവയുടെ തപ്തതീവ്രാഘാതങ്ങരം ഏററെററുതന്നെ സവിശേഷാകൃതി പൂണ്ടതും ആയ ആ ശ്രീരാമകൃഷ്ണസുഗാത്രം ദർശനസ്പർശനങ്ങരംക്കു പരമപവിത്രമായിരുന്നു എന്നാണു് അനുഭവസ്ഥർ രേഖപ്പെടുത്തിയിട്ടുള്ളതു്. അവ്വണ്ണം പാവിതമായ ഒരു കളേബരത്തിന്റെ ചിത്രങ്ങരംപോലും, സാളഗ്രാമസമം പാവനപൂജനീയവസ്തുവാണു്.

ശ്രീരാമകൃഷ്ണന്റെ രണ്ടു രൂപച്ഛായകളാണു് വിശേഷേണ ശ്രദ്ധേയങ്ങരം– ഒന്നു് അവിടുന്നു് നിന്നെഴുംനിലയിലുള്ളതും, മററതു് അവിടുന്നു് ഇരുന്നരുളുംനിലയിലുള്ളതും. ഇതിൽ ആദ്യത്തേതിന്റെ ഛായാഗ്രഹണകഥ ഇങ്ങനെയാണു്: ശ്രീരാമകൃഷ്ണൻ ഒരിയ്ക്കൽ ശ്രീകേശബ്ചന്ദ്രസെന്നിന്റെ ബ്രാഹ്മഭജനവേളയിൽ സന്നിഹിതനായിരുന്നു. ഭക്തിഗാനം തുടങ്ങിയതോടെ ഭാവസമാധിയിലായ ഭഗവാൻ പെട്ടെന്നു് എണീററുനിന്നു. ഭജനസംഘവും എണീററു ഭഗവാനു ചുററും ചുഴന്നു കീർത്തനം മുഴക്കി. ഭാവസമാധിയിൽ ബാഹ്യവിസ്മൃതിയോടെ നില്ക്കുന്ന ഭഗവാൻ വീഴുമോ എന്നു് ഭയന്നു് അവിടുത്തെ മരുമകൻ ഹൃദയൻ താങ്ങാൻ തയ്യാറായിക്കൊണ്ടു് അടുക്കെ നില്പായി. ഇത്തരുണത്തിൽ എടുത്ത ഗ്രൂപ്പുഫോട്ടോ ആണു് പ്രസിദ്ധമായ ആ ചിത്രം. പ്രസ്തുതഗ്രൂപ്പിലെ മററെല്ലാവരേയും മാച്ചുകളഞ്ഞു് ഭാവസമാധിയിൽനിന്നരുളുന്ന ശ്രീരാമകൃഷ്ണന്റെ ഛായമാത്രം നിലനിർത്തിക്കൊണ്ടുള്ള ചിത്രമുണ്ടു്. അതാണു് നമുക്കു് അനുധ്യേയം.

എന്തൊരു നിൽപു്! ഏതോ ഭാവവായ്പിൽ തന്നെത്താൻ മറന്നുകൊണ്ടും സുപ്രസന്നമുഖാംബുജത്തോടുകൂടിയും ഉള്ള ശ്രീരാമകൃഷ്ണന്റെ ആ നിൽപു്! മാന്യരായ ബാബുമാരുടെ

ഭജനഗോഷ്ഠിയിലേയ്ക്കു് വന്നതാകയാൽ അവിടുന്നു് ഇപ്പോഠം പതിവിൻപടി അവധൂതനോ അർദ്ധനഗ്നനോ അല്ല, നല്ല വെളുത്ത ബംഗാളി ദോത്തി ഞാത്തി തററുടുത്തിട്ടുണ്ടു്. വെള്ളക്കുപ്പായംകൊണ്ടു് ഉടൽ മറച്ചിട്ടുമുണ്ടു്. വെച്ചുകെട്ടിയമാതിരിയിലുള്ള ഈ ആവരണങ്ങളിലൂടെയും അവിടുത്തെ പരമഹംസനിസ്സംഗത്വമാണു് പ്രകടമാകുന്നതു്. ഭാവാവേശത്തിലാണെങ്കിലും കായശിരോഗ്രീവങ്ങഠംക്കു് വളവും ചെരിവുമൊന്നുമില്ലാതെ നെടുങ്ങനെ നിഷ്പന്ദമാണാ നിൽപ്പു്. ആ ഇരുഭുജങ്ങളുടേയും വിന്യാസം ശ്രദ്ധിക്കുക. മാറിടത്തു ചേർത്ത്, വിരലുകഠം വിടൎന്ന ഇടതു കൈപ്പടം വികസിതമായ ഹൃദയപുണ്ഡരീകത്തിൻെറ പ്രതിരൂപമാകാം. വലതുകൈത്തണ്ടു് കൈമുട്ടിൽ ഒരു വിവൃതകോണമാകുമാറു് ഭംഗിയിൽ പൊങ്ങി, ചൂണ്ടുവിരലും ചെറുവിരലും ഉയൎന്നും നടക്കു് ഇരുവിരലുകളും അംഗുഷ്ഠവും മടങ്ങിയുംകൊണ്ടുള്ള എന്തോ നിഗൂഢാൎത്ഥഹസ്തമുദ്രയെ പ്രദൎശിപ്പിയ്ക്കുന്നു. ഇനി അവിടുത്തെ തിരുമുഖം. മെല്ലെന്നടഞ്ഞ കൺപോളകഠം, ഒരു മന്ദഹാസത്തിൽ വിടൎന്ന വദനം: സ്വഹൃദയാകാശത്തിലെ കൃഷ്ണചന്ദ്രോദയത്തിൻെറ വിശദീകരണമാണാ തിരുമുഖം. ഏവംവിധം സുരമ്യമായ ഈ ശ്രീരാമകൃഷ്ണോത്ഥിതസ്വരൂപത്തെ സാദരം ആലോകനം ചെയ്യുക. സംഭൃതചൈതന്യമായ ഒരു ചന്ദ്രകാന്തസ്തംഭംപോലുള്ള ഈ ശ്രീരാമകൃഷ്ണസ്വരൂപത്തിൻെറ അനുസന്ധാനത്താൽ നമ്മുടെ അന്തസ്താപമെല്ലാം ആറിപ്പോകും. അതിൻെറ അനുധ്യാനത്താൽ മനസ്സിൽ ഭഗവദ്ഭക്തിമാധുര്യം ഉറവെടുത്തുതുടങ്ങും.

ഇനി ശ്രീരാമകൃഷ്ണൻെറ ഇരുന്നുകൊണ്ടുള്ള ഇതരസ്വരൂപം നിരൂപിയ്ക്കാം. ഈ സ്വരൂപചിത്രവും തന്തിരുവടി ഒരിയ്ക്കൽ സമാധിയിലായിരുന്നപ്പോഠം തക്കത്തിൽ ഫോട്ടോഗൃഹീതമായതാണു്. പിന്നീടു് ഇതു ഭഗവാനു കാണിച്ചുകൊടുത്തപ്പോഠം ആദ്ധ്യാത്മികതയുടെ ഒരു ഉന്നതാവസ്ഥയാണു് അതിലെ ഭാവം എന്നു് അവിടുന്നു പറയുകയുണ്ടായി. ആരാധ്യമായ ഒരു ദിവ്യത അതിന്നുണ്ടെന്നു സൂചിപ്പിച്ചുകൊണ്ടു് അവിടുന്നുതന്നെ അതിനെ നിൎമ്മമതയിലും അനഭിമാനിതയിലും പൂവിട്ടു പൂജിയ്ക്കുകയും ചെയ്തിട്ടുണ്ടു്. ആ ഉത്ഥിതാവസ്ഥയിലെന്നപോലെ ഈ ഉപവിഷ്ടാവസ്ഥയിലും നിശ്ചലം, നിശ്ചേഷ്ടമാണു്, ശ്രീരാമകൃഷ്ണസ്വരൂപം. പക്ഷേ രണ്ടും രണ്ടു വിധത്തിൽ ചൈതന്യവത്താണു്. യഥാതഥം ഛായാഗ്രഹണം ചെയ്തിട്ടുള്ള ഈ ഉപവിഷ്ടശ്രീരാമകൃഷ്ണരൂപത്തിൽ ദത്തശ്രദ്ധരാവുക. ഇരിക്കയാണു് അവിടുന്നു്—പക്ഷേ ആയാസകരമായ ഹഠയോഗാസനത്തിലൊന്നുമല്ല. അനായാസം സ്വാഭാവികമായി അയഞ്ഞമട്ടിൽ ചമ്രം പടിഞ്ഞുള്ള ഒരിരുപ്പു്, വലതു കാൽമുട്ടു് മററതിനേക്കാഠം അല്പമൊന്നു പൊങ്ങിക്കൊണ്ടു്. ഒരു വെള്ളവസ്ത്രം അരയ്ക്കുചുററും ഉണ്ടു് എങ്കിലും ഊരുമധ്യംതൊട്ടു തിരുവടികഠംവരെ നഗ്നമാണു്. ഇടം ചുമലിൽനിന്നു മാറിലൂടെ ഇഴഞ്ഞുതുങ്ങുന്ന ഒരു ധവളോത്തരീയമൊഴികെ അനാവൃതമാണു് അത്തിരുമേനി. ശുദ്ധസാത്ത്വികതയുടെ ലക്ഷണമായി ലംബമാനമാണു് അവിടുത്തെ സ്തനപ്രദേശം രണ്ടും. സുദീൎഘബാഹുയുഗ്മങ്ങഠം മടിയിലേയ്ക്കിറങ്ങി പിണച്ചുവെച്ച ജംഘകളിൽ വിശ്രമിയ്ക്കുന്നു, തൃക്കൈവിരലുകഠം ഒരു തൊഴംമുദ്രയിൽ പരസ്പരം കോൎത്തുകൊണ്ടു്. കുററിരോമം നിറഞ്ഞ താടിയോടുകൂടിയ ആ തിരുമുഖം വീക്ഷിയ്ക്കുക. ഓഷ്ഠങ്ങഠം ഒട്ടൊന്നു പിളൎന്നു് ദന്തങ്ങഠം ഒന്നു രണ്ടെണ്ണം ദൃശ്യങ്ങളാണു്. തിരുമിഴികഠം സ്വല്പം മിഴിഞ്ഞിരിക്കുന്നുണ്ടെങ്കിലും ഭാവംകൊണ്ടു് ഉഠംവലിഞ്ഞാണിരിക്കുന്നതു്. ആ ഭാവം,

യാ നിശാ സൎവ്വഭൂതാനാം തസ്യാം ജാഗൎത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ.

എന്ന നിൎവ്വചനത്തിൻെറ തനി നിദൎശനം. ആ ഭാവം ആകമാനം അഗാധം, അപാരം, ശാന്തിനിഭൃതം.

ആദ്യത്തെ ആ നില്ക്കുന്ന ശ്രീരാമകൃഷ്ണനിലും ഈ ഇരിയ്ക്കുന്ന ശ്രീരാമകൃഷ്ണനിലും ഒരന്തർമുഖതയും, കാറെറഴാത്തിടത്തെ ഒരു ദീപനാളത്തിന്നൊത്ത നിശ്ചലതയും സമാനമാണു്. എന്നാൽ ആ നില്പു് എന്തോ പ്രഹൃഷ്ടഭാവസമാധിയിലാണു്; ഈ ഇരുപ്പു് നിൎവ്വികാരബ്രഹ്മസമാധിയിലാണു്. ആ ഉത്ഥിത ശ്രീരാമകൃഷ്ണനിൽനിന്നു് എന്തോ ഈശ്വരാനന്ദകാന്തി ബഹിഃസ്ഫുരിക്കുന്നു. അതു് ആ മുഖത്തിന്നു് ശീതളനിലാവൊളിയുടെ ഒരു പരിവേഷം ചമയ്ക്കുന്നു. എന്നാൽ സവിതാവിൻെറ വരേണ്യ

ഭഗ്ഗ്രസ്സ് അന്തർഹിതമായി സ്ഥിമിതമായ ഒരു * സാന്ധ്യജീമൂതത്തിന്നു സദൃശമാണ് ഭഗവാന്റെ ഈ ബ്രഹ്മസമാധിസ്ഥിതി. സംഭാവനീയങ്ങൾതന്നെ രണ്ടു രൂപങ്ങളും. ആദ്യത്തേതിന്റെ അനുസന്ധാനം മനശ്ശാന്തിയും ഭക്ത്യാനന്ദവും ഉളവാക്കുന്നു. രണ്ടാമത്തേതിന്റെ അനുധ്യാനം ആത്മബോധവും ബ്രഹ്മനിർവ്വാണവും അരുളുന്നു.

നല്ലതു്, എന്നാൽ ഈ ശ്രീരാമകൃഷ്ണസ്വരൂപധ്യാനവും മററും ശ്രീരാമകൃഷ്ണന്റെ സ്വന്തം ശിഷ്യർക്കോ തച്ഛിഷ്യപരമ്പരയ്ക്കോ, അഥവാ ശ്രീരാമകൃഷ്ണനെ പ്രേഷ്ഠഭാവേന കൈക്കൊണ്ടിട്ടുള്ളവർക്കോ മാത്രമല്ലേ ഉചിതവും ഹിതവും ആവുകയുള്ളു? ശ്രീരാമകൃഷ്ണചരിതത്തെ ശരിയാംവണ്ണം വായിച്ചിട്ടുള്ള ഒരാൾക്കു് അങ്ങനെ ഒരു സംശയം ഉദിക്കുന്നതല്ല.

അനാദ്യന്തവും അദ്വിതീയവും ആയ ഒരു ബോധാനന്ദസത്യമുണ്ടു്. അതു് അഖിലത്തിന്നും മൂലമാണ്, ആധാരമാണ്. അതിൽ നിന്നാണ് എല്ലാ മഹനീയ ഈശ്വരസങ്കല്പങ്ങളും മതപ്രസ്ഥാനങ്ങളും പ്രഭവിക്കുന്നതു്. അതതിന്റെ ആരാധകരോടൊപ്പം അവയെല്ലാം നിറവാർന്ന് അവസാനം ചെന്നു ലയിക്കുന്നതും ആ അദ്വിതീയപരമസച്ചിദാനന്ദത്തിൽത്തന്നെയാണ്. ഈ പരമാത്ഥത്തെയാണ് ശ്രീരാമകൃഷ്ണന്റെ സർവ്വധർമ്മാത്മകമായ അത്ഭുതജീവിതചരിതം ദൃഷ്ടാന്തപ്പെടുത്തുന്നതു് എന്നു നാം ഇതിന്നുമുമ്പു കണ്ടുവല്ലോ. ആരുടേയും മതപാരമ്പര്യത്തേയൊ ഇഷ്ടദൈവതസങ്കല്പത്തേയൊ കൈവെടിയുവാനോ മാററുവാനോ ശ്രീരാമകൃഷ്ണൻ ഒരിക്കലും ആവശ്യപ്പെട്ടിട്ടില്ല. പ്രത്യുത, ഏതൊരാളും സ്വമതാനുഷ്ഠാനങ്ങളിലൂടേയും സ്വേഷ്ടദേവനാമരൂപഭജനങ്ങളിലൂടേയും തന്നെയാണ് ആദ്യന്തവിഹീനവും ആദികാരണവുമായ അദ്വയസച്ചിദാനന്ദസത്യത്തിൽ എത്തിച്ചേരേണ്ടതു് എന്നായിരുന്നു അവിടുന്നു് ഉപദേശിച്ചിരുന്നതു്. ഓരോരുത്തർക്കും അനുയോജ്യവും അനായാസമനുഷ്ഠിക്കാവുന്നതുമായി ശ്രീരാമകൃഷ്ണൻ ഉപദേശിച്ച 'രാജവിദ്യാരാജഗുഹ്യയോഗം' ആയിരുന്നു അതു്. എന്നിരുന്നാലും തന്റെ ഈ സവിശേഷാവതാരമൂർത്തിയിൽ എന്തോ അനന്യഭക്തി തോന്നിയിരുന്നവരോടു് തന്റെ ഈ നാമരൂപങ്ങളെ ഈശ്വരത്വേന സപ്രേമം ഭജിച്ചുകൊള്ളുവാനും അനുവദിച്ചിട്ടുണ്ടു്, ആ ഗുരുബ്രഹ്മം.

ശ്രീരാമകൃഷ്ണനെപ്പററി കേൾക്കാനോ അറിയാനോ ഇടയാകുംമുമ്പുതന്നെ – ബാല്യം മുതൽക്കുതന്നെ എന്നു പറയട്ടെ – കുലപാരമ്പര്യത്താലോ ജന്മസാഹചര്യത്താലോ, ശ്രീരാമശ്രീകൃഷ്ണശിവാദി ഒരിഷ്ടദേവന്റെ നാമരൂപങ്ങളിൽ ഉൾപ്രീതിയാർന്നിട്ടുള്ളവരുടെ കഥയോ? നിശ്ചയമായും അങ്ങനത്തവർക്കും യാതൊരു പൊരുത്തക്കേടുംകൂടാതെ, നേരെമറിച്ച് ഏററവും നലമാംമാറു്, ശ്രീരാമകൃഷ്ണചരിതവചനസ്വരൂപങ്ങളുടെ അനുസന്ധാനം ശീലിക്കാവുന്നതാണ്. കാരണം, എല്ലാ ധർമ്മവൈവിധ്യങ്ങളും വൈരുദ്ധ്യങ്ങളും സ്വയം സമന്വയിച്ച സമഞ്ജസമായ ഒരു ഭവ്യചരിത്രമാണതു്. ശ്രുതിഭേദങ്ങളെല്ലാം രഞ്ജിക്കുന്ന ഏക മൂലാധാരശ്രുതിയിലാണ് ശ്രീരാമകൃഷ്ണജീവിതഗാഥയുടെ ആരോഹണാവരോഹണലയങ്ങൾ. അന്യന്ത്രുകളുടെ അപശബ്ദം അപസ്വരങ്ങൾ പോലും ഇതിൽ നിശ്ശബ്ദങ്ങളോ അഥവാ സുസ്വരങ്ങളോ ആയി മേളിക്കും. ഒരുവന്നു് തന്റെ ഇഷ്ടദൈവതാഭാവന മേന്മേൽ വ്യക്തവും പരമാത്ഥവും ആയി അനുഭവപ്പെടും, അയാൾ ശ്രീരാമകൃഷ്ണാനുസന്ധാനംകൂടി ശീലിക്കുന്നതായാൽ. അയാൾക്കു തന്റെ ഇഷ്ടദേവഭജനം പൂർവ്വാധികം ഹൃദ്യമായിത്തുടങ്ങും. തന്റെ വിശ്വാസത്തിന്നു യുക്തിദാർഢ്യവും, ആത്മസങ്കല്പങ്ങൾക്കു സത്യാത്ഥതയും, നിജാഭിലാഷത്തിന്നു സാത്ത്വികതയും, സ്വകർമ്മങ്ങൾക്കു യജ്ഞാത്ഥതയും കൈവരുന്നതായി അയാൾക്കനുഭവപ്പെടും. ബ്രഹ്മസമാധിസ്ഥിതിയാർന്ന ശ്രീരാമകൃഷ്ണനിലൂടെയാണ് ഒരാൾ തന്റെ ഇഷ്ടദേവനെ ധ്യാനിക്കുന്നതെങ്കിൽ തന്റെ ആധ്യേയദേവരൂപം, നിവാതസ്ഥമായ ദീപനാളം സ്വച്ഛമായ ഒരു ചില്ലുചിമ്മിനിക്കുള്ളിലാണെങ്കിലെന്നപോലെ, ആ വിമലോദാരശ്രീരാമകൃഷ്ണഹൃദയത്തിലൂടെ പൂർവ്വാധികം തെളിമയിലും ഭദ്രതയിലും പ്രകാശിക്കുന്നതായി അയാൾക്കു കാണാം.

താൻ പറയുന്ന എന്തിലും അതിശയോക്തിസ്പർശം കൂടാതിരിപ്പാനും, സത്യമെന്നു തനിക്കു് അനുഭവപ്പെട്ടതുമാത്രം പറയുവാനും സദാ കരു

* നിശ്ചലവും അരുണവർണ്ണമുള്ളതുമായ മേഘം.

തിക്കൊണ്ടിരുന്ന മഹാത്മാഗാന്ധി ഈ മഹാപുരുഷന്റെ ചരിത്രം പഠിച്ചശേഷം പ്രസ്താവിച്ചതു് ഇങ്ങനെയാണ്: 'ശ്രീരാമകൃഷ്ണജീവിതകഥ വായിക്കുന്ന ആൾക്കുംതന്നെ ഈശ്വരൻ മാത്രം സത്യം, മററെല്ലാം ഭ്രാന്തി, എന്ന പരമാത്ഥം ബോധ്യപ്പെടാതിരിക്കില്ല.' ദൃഷ്ടമാത്രത്തിൽ അസ്പഷ്ടമെങ്കിലും ഭക്തിശ്രദ്ധയോടു കൂടിയവൎക്കു പിന്നെപ്പിന്നെ പ്രസ്പഷ്ടമാകുമാറു് ജനനമരണരഹിതമായ ഒരനശ്വരത, കാലദേശാവസ്ഥകാംക്കതീതമായ ഒരനന്തത, ഒരു ഖിലാനപേക്ഷത, ഒരു നിത്യമുക്തസാന്ദ്രാനന്ദാവബോധത–പരമപുരുഷാത്ഥാത്മകമായ ബ്രഹ്മതത്ത്വംതന്നെ – പ്രത്യക്ഷപ്പെടുത്തിക്കൊടുക്കുന്ന അഭിനവാവതാരമായ ശ്രീരാമകൃഷ്ണന്റെ ചരിതവചനസ്വരൂപങ്ങളെ നിയമേന അനുസന്ധാനം ചെയ്യുക. അതു നമ്മുടെ ഏതു് എളിയ, പരിമിത, അഥവാ അവഗണിതജീവിതത്തേയും സുശോഭനവും പരിപക്വവുമാക്കും. ആത്യന്തികമായ നിഃശ്രേയസപദത്തിലേയ്ക്കു് അതു നമ്മെ എത്തിക്കുകയും ചെയ്യും.

---

# ഭാഗവതമാഹാത്മ്യം

(ആത്മദേവന്റെയും ഗോകണ്ണന്റെയും ഭാഗവതപാരായണം)

സാവിത്രീ ശേഖരൻനായർ

ഞാനെന്നുള്ള ഭാവം അഥവാ അഹങ്കാരം വളൎന്നു് കയ്യൂക്കും മെയ്മിടുക്കും ബുദ്ധിവിശേഷവുമാണു് ജീവിതവിജയത്തിനുള്ള ഏകമാൎഗ്ഗം എന്നാണല്ലോ ഇന്നു പലരും വിശ്വസിക്കുന്നതു്. എന്നാൽ നാം ഓരോരുത്തരും അവരവരുടെ ജീവിതത്തെപ്പററി അവഗാഢം ചിന്തിച്ചാൽ സുഖത്തിന്റെയോ ദുഃഖത്തിന്റെയോ സ്ഥിതി ഇവയിലൊന്നിലുമല്ല അധിഷ്ഠിതമായിരിക്കുന്നതെന്നു മനസ്സിലാക്കാം. നമ്മുടെ ജീവിതത്തെ നിയന്ത്രിക്കുന്ന ഒരു അനിഷേധ്യശക്തിവിശേഷം ഉണ്ടു്. നമ്മൾ പ്രതീക്ഷിച്ചിരിക്കാത്ത വിധത്തിൽ ജീവിതാനുഭവങ്ങൾ കൈവരുന്നു. ഈ ലോകത്തിൽ നാം ഏററവും അധികം വിശ്വസിച്ചു് സ്നേഹിക്കുന്ന വ്യക്തിപോലും നമ്മെ ചിലപ്പോൾ വഞ്ചിച്ചെന്നു വരാം. സഹോദരന്മാർ, സ്നേഹിതന്മാർ ഇവരൊക്കെ ഒരുപക്ഷെ നമുക്കു് അഹിതവൎത്തികളായെന്നു വരാം. എന്നാൽ നമ്മുടെ സ്നേഹവും വിശ്വാസവും ഭഗവാനിൽ അൎപ്പിച്ചാൽ ഒരിക്കലും നാം സങ്കടപ്പെടേണ്ടതായി വരുകയില്ല. ക്രമേണ നമ്മുടെ മനഃക്ലേശങ്ങൾ തീൎന്നു നാം ഭക്തന്മാരും ജ്ഞാനികളും ആയിത്തീരുകയും ചെയ്യും.

ഭക്തിരസത്തെ ഉദ്ദീപിപ്പിക്കുന്നതിനുള്ള ഏകമാൎഗ്ഗം ഭാഗവതപാരായണമാണു്. ഭഗവാൻതന്നെയാണു് ഭാഗവതം. അതു് ഭാഗവതത്തിൽത്തന്നെ വ്യക്തമാക്കിയിട്ടുണ്ടു്.

പണ്ടു് ഉദ്ധവർ ശ്രീകൃഷ്ണഭഗവാന്റെ സ്വൎഗ്ഗാരോഹണം അടുത്തു എന്നറിഞ്ഞു് ഭഗവാനോടു് 'സൎവ്വസാക്ഷിൻ, ഈ വരുന്ന കലിയുഗത്തിൽ ജനങ്ങൾ അക്രമികളും, ദുഷ്ടരും, പാപികളുമാകുമല്ലോ. അതിനു് എന്തെങ്കിലും ഒരു പരിഹാരമാൎഗ്ഗം അവിടുന്നു് കാണിച്ചുതരേണമേ,' എന്നു് അപേക്ഷിച്ചു. അപ്പോൾ ശ്രീകൃഷ്ണഭഗവാൻ, 'ഭാഗവതം എന്റെ വാങ്മയമായ രൂപമാണു്. അതു് ഭക്തിപൂൎവ്വം പാരായണം ചെയ്യുകയോ ശ്രവിക്കുകയോ ചെയ്യുന്നവരുടെ സകല പാപങ്ങളും നശിക്കും,' എന്നു് അരുളിച്ചെയ്തു് അനുഗ്രഹിച്ചു.

ഭാഗവതത്തിൽ പന്ത്രണ്ടു സ്കന്ധങ്ങളാണു് ഉള്ളതു്. ഭാഗവതത്തിലെ പന്ത്രണ്ടു സ്കന്ധങ്ങളെ ഭഗവാന്റെ ഓരോ അംഗങ്ങളായിട്ടും ഭാഗവതത്തെ ഭഗവാന്റെ പൂൎണ്ണരൂപമായിട്ടും ആചാൎയ്യന്മാർ സങ്കല്പിച്ചിരിക്കുന്നു.

അതായതു് പ്രഥമസ്കന്ധം ഭഗവാന്റെ പാദപദ്മങ്ങൾ, ദ്വിതീയസ്കന്ധം കാൽമുട്ടുകൾ.

തൃതീയസ്കന്ധം തുടകൾ, ചതുർത്ഥസ്കന്ധം കടിപ്രദേശം, പഞ്ചമസ്കന്ധം നാഭിപ്രദേശം, ഷഷ്ഠസ്കന്ധം ഹൃദയം, സപ്തമസ്കന്ധം മാറിടം, അഷ്ടമസ്കന്ധം കണ്ഠം, നവമസ്കന്ധം തോളുകൾ, ദശമസ്കന്ധം മുഖം. അതിൽ നേത്രങ്ങൾ, ശ്രോത്രങ്ങൾ, നാസിക എന്നീ ജ്ഞാനേന്ദ്രിയങ്ങൾ അടങ്ങിയിരിക്കുന്നു. ഏകാദശസ്കന്ധം ഉത്തമാംഗമായ ശിരസ്സ്, ദ്വാദശസ്കന്ധം ശിരസ്സിൽ ഉള്ള ബ്രഹ്മരന്ധ്രസ്ഥാനം. ഇങ്ങനെ പന്ത്രണ്ടു സ്കന്ധങ്ങൾ അടങ്ങിയ ഭാഗവതം ഭഗവാന്റെ പരിപൂർണ്ണസ്വരൂപമാണ്.

ഭാഗവതം എന്ന വാക്കിലുള്ള നാലക്ഷരങ്ങളും ഓരോ കാര്യങ്ങളെ ഉൾക്കൊള്ളുന്നുണ്ട്. അതായത് ഭാഗവതം ഭക്തിസംവർദ്ധകവും അഹങ്കാരനാശനവും, വാക്ചാതുരീകരവും തത്ത്വനിർണ്ണയപരവുമാണ്. അതിനാൽ ഭാഗവതം നിത്യവും പാരായണം ചെയ്ത് മനസ്സ് ഈശ്വരോന്മുഖമാക്കുകയാണ് നമ്മുടെ കർത്തവ്യം. എന്നാൽ പ്രാരബ്ധവശാൽ അതിനു നിവൃത്തിയില്ലാത്തവർ ഏഴു ദിവസംകൊണ്ടു് അതു് ശ്രവിച്ചാലും ഫലം ഒട്ടും കുറവല്ല. ഏഴു ദിവസം ശ്രദ്ധായുക്തനായി ഭാഗവതം ശ്രവിച്ചാൽ 'പരമപദ'പ്രാപ്തി കൈവരുമെന്നതിന് ഉദാഹരണമായി 'ആത്മദേവൻ' എന്ന ബ്രാഹ്മണന്റെ കഥ പറയാം.

പണ്ടു് തുംഗഭദ്രാനദീതീരത്തിൽ ആത്മദേവനെന്ന ഒരു വിശിഷ്ടബ്രാഹ്മണൻ താമസിച്ചിരുന്നു. അദ്ദേഹം ധുന്ധുലീ എന്ന ഭാര്യയോടുകൂടി ഗൃഹസ്ഥാശ്രമം വഴിയാംവണ്ണം പരിപാലിച്ചുവന്നു. എന്നാൽ നിർഭാഗ്യവശാൽ അദ്ദേഹത്തിനു കുട്ടികൾ ഒന്നുമുണ്ടായില്ല. പല സത്കർമ്മങ്ങളും അദ്ദേഹം നടത്തി എങ്കിലും ഫലവത്തായില്ല. ദുഃഖിതനായ ആത്മദേവൻ കാട്ടിൽ പോയി തപസ്സു ചെയ്യാമെന്നുദ്ദേശിച്ച് അതിനായി പുറപ്പെട്ടു. കാട്ടിൽ ചെന്നു് ക്ഷീണാധിക്യംനിമിത്തം ദേഹശുദ്ധിവരുത്തി ജലപാനവും നടത്തി സ്വസ്ഥനായിരുന്നപ്പോൾ ഒരു സന്ന്യാസിശ്രേഷ്ഠനെ കാണുവാൻ ഇടയായി. തന്റെ സങ്കടനിവാരണത്തിനായി ഈശ്വരൻ തന്നെ പ്രത്യക്ഷനായതാണെന്നു് ദൃഢമായി വിശ്വസിച്ചുകൊണ്ടു് ആത്മദേവൻ തന്റെ മനോദുഃഖത്തെ ആ യതിശ്രേഷ്ഠനെ അറിയിച്ചിട്ടു് അതിനു് ഏതെങ്കിലും തരത്തിൽ ഒരു പ്രതിവിധി ഉണ്ടാക്കിക്കൊടുക്കണമെന്നു യാചിച്ചു. ആത്മദേവന്റെ ആത്മാലാപം കേട്ടിട്ടു് ആ ഋഷീശ്വരൻ അദ്ദേഹത്തിന്നു് പലതും ഉപദേശിച്ചു: ''പൂർവ്വസഞ്ചിതപുണ്യപാപങ്ങൾ അനുസരിച്ചാണു് ഓരോരുവനും അനുഭവം. അങ്ങേയ്ക്കു് പുത്രഭാഗ്യം കാണുന്നില്ല. അതിനാൽ ആ ചിന്ത വെടിഞ്ഞു് ഭഗവാനെ നിരന്തരം സേവിയ്ക്കൂ.'' എന്നിങ്ങനെ വളരെ പറഞ്ഞുനോക്കിയിട്ടും ആത്മദേവൻ പുത്രസമ്പത്തിയെ അർത്ഥിച്ചുകൊണ്ടേയിരുന്നു. ഒടുവിൽ മനസ്സലിഞ്ഞ താപസൻ ഒരു ഫലംകൊടുത്തിട്ട്, 'ഭാര്യ ഇതു കഴിച്ചു് ഒരു കൊല്ലക്കാലം വ്രതാനുഷ്ഠാനങ്ങളോടുകൂടി ജീവിച്ചാൽ സത്സന്താനം ഉണ്ടാകും,' എന്നനുഗ്രഹിച്ചിട്ടു് യാത്രയായി. ആത്മദേവൻ അതീവ സന്തുഷ്ടനായി ഗൃഹത്തിൽചെന്നു് ഫലം ധുന്ധുലിയെ ഏല്പിച്ചു. എന്നാൽ സുകൃതക്ഷയം നിമിത്തം അവർ ഭർത്താവു പറഞ്ഞതൊന്നും അനുസരിച്ചില്ല. പ്രസവവും കുട്ടിയെ വളർത്തലും ഒക്കെ വിഷമംപിടിച്ച ഒരു പണിയാണെന്നു നിശ്ചയിച്ചു് ഫലം അവിടെയുണ്ടായിരുന്ന പശുവിനു കൊടുത്തിട്ടു താൻ ഫലം ഭക്ഷിച്ചു എന്നവർ ഭർത്താവിനോടു കള്ളം പറഞ്ഞു. ഗർഭിണിയായിരുന്ന അനിയത്തി ദരിദ്രയും ധനാശയുള്ളവളും ആയിരുന്നതിനാൽ തന്റെ കുട്ടിയെ ചേച്ചിക്കു കൊടുക്കാമെന്നും താൻ അവിടെ താമസിച്ചു് കുട്ടിയെ വേണ്ടതുപോലെ വളർത്തിക്കൊള്ളാമെന്നും ഏററു. ആത്മദേവന്റെ ഭാര്യ ഗർഭിണിയെപ്പോലെ അഭിനയിച്ചു. സമയമായപ്പോൾ അദ്ദേഹത്തിന്റെ അഭാവത്തിൽ അനിയത്തിയുടെ കുട്ടിയെ കൊണ്ടുവന്നു് താൻ പ്രസവിച്ചതാണെന്നു് കള്ളപ്രചരണം നടത്തി. തനിക്കു് പ്രായമായതുകൊണ്ടോ എന്തോ കുട്ടിയ്ക്കു കുടിയ്ക്കുവാൻ പാൽ ഇല്ലാത്തതുകൊണ്ടു് കുട്ടി മരിച്ചുപോയ അനിയത്തിയെ കൂടെതാമസിപ്പിക്കുവാനുള്ള അനുവാദവും അവൾ ഭർത്താവിനോടു വാങ്ങി. കുട്ടിയെ ലഭിച്ചതിൽ തൃപ്തനായ ആത്മദേവൻ യഥാവിധി ജാതകർമ്മങ്ങൾ ഒക്കെ നടത്തി 'ധുന്ധുകാരി' എന്നു് കുട്ടിയ്ക്കു പേരുമിട്ടു. എന്നാൽ അല്പനാൾ കഴിഞ്ഞപ്പോൾ ഫലം തിന്ന ധേനു സർവാംഗസുന്ദരനും സ്വർണ്ണകാന്തിയുള്ളവനും ദിവ്യനുമായ ഒരു കുട്ടിയെ പ്രസവിച്ചു. ആ കുട്ടിയുടെ ചെവി

മാത്രം മാതാവായ പശുവിൻേറതുപോലിരുന്നു. ഭാഗ്യം വന്നപ്പോാം കൂട്ടത്തോടെ എന്നു് ജനങ്ങാം ആശ്ചര്യഭരിതരായി പറഞ്ഞു. ആത്മദേവൻ ഗോകൎണ്ണൻ എന്നു് ആ കുട്ടിയ്ക്കു പേരിട്ടു.

രണ്ടു കുട്ടികളും വളൎന്നുവന്നു. ഗോകൎണ്ണൻ ജ്ഞാനിയും വിദ്വാനും സദ്ഗുണസമ്പന്നനും ആയിത്തീൎന്നു. നേരേമറിച്ചു് ധുന്ധുകാരി ദുർവൃത്തനും നീചനും പാപകൎമ്മങ്ങാം ചെയ്യുന്നവനും ആയിപ്പോയി. അവൻ ചെയ്യാത്ത പാപകൎമ്മങ്ങളൊന്നുമില്ല. ആത്മദേവൻ വിചാരിച്ചു: 'കുപുത്രനുള്ളതിനേക്കാാം നല്ലതു പുത്രനില്ലാതിരിയ്ക്കുയാണു്. ഞാനെവിടെപ്പോകാനാണു്, എവിടെ ഇരിക്കാനാണു് ? ആരെൻെറ ദുഃഖം അകററിത്തരും ?' ആത്മദേവൻെറ ദുഃഖം കണ്ടു് ഗോകൎണ്ണൻ ഉപദേശിച്ചു: ''ദുഃഖമയമായ ഈ ലോകം നശ്വരമാണു്. പുത്രനാരുടെ? ധനമാരുടെ? പുത്രധനാദികളിൽ മമതവെയ്ക്കുന്നവക്കെപ്പോഴും മനസ്സു ചുട്ടുനീറും. ഇന്ദ്രനും സുഖമില്ല, ചക്രവത്തിയ്ക്കുമില്ല. വിരക്തനും ആത്മാനുസന്ധാനം ചെയ്യുന്നവനുമായ മുനിക്കാണു്, സന്ന്യാസിയ്ക്കാണു്,സുഖമുള്ളതു്. അതുകൊണ്ടു് അങ്ങു് വീടുവിട്ടു തപസ്സിനു പോകൂ.'' പുത്രനിൽനിന്നുള്ള ഉപദ്രവം സഹിക്കവയ്യാതെ, ഗോകൎണ്ണൻെറ ഉപദേശപ്രകാരം ആത്മദേവൻ വീടു് ഉപേക്ഷിച്ചു് കാട്ടിൽ പോയി പ്രതിദിനം ഭാഗവതം ദശമസ്കന്ധം പാരായണം ചെയ്തുകൊണ്ടു്, അവസാനകാലത്തു ഭഗവാനിൽ ലയിച്ചു. പിതാവുപോയശേഷം ധുന്ധുകാരി മാതാവിനെ കഠിനമായി ഉപദ്രവിച്ചുതുടങ്ങി. ഉപദ്രവം സഹിക്കവയ്യാതെ ആ സ്ത്രീ കിണററിൽ ചാടി ആത്മഹത്യ ചെയ്തു. ഗോകൎണ്ണനും തീൎത്ഥയാത്രയ്ക്കായി ഗൃഹം ഉപേക്ഷിച്ചു. ഇതുതന്നെ പററിയ അവസരം എന്നു കരുതി ധുന്ധുകാരി സകല ദുഷ്കൎമ്മങ്ങളും കൂടുതലായിത്തുടൎന്നു. വേശ്യാസ്ത്രീകളെ വീട്ടിൽ കൊണ്ടുവന്നു താമസിപ്പിച്ചു. അവരുടെ ആവശ്യങ്ങാംക്കായി സർക്കാർ ഖജനാവിൽനിന്നു് പണവും സ്വൎണ്ണവും മോഷ്ടിച്ചു. ഇവയെല്ലാം രാജാവു കണ്ടുകെട്ടുമെന്നു ഭയപ്പെട്ട ആ കുലടകാം ഒരു ദിവസം ഉറക്കത്തിൽ ധുന്ധുകാരിയുടെ കയ്യും കാലും കൂട്ടികെട്ടി വായിൽ തീക്കനലുകാം കോരിയിട്ടു് പൊള്ളിച്ചു് പൊട്ടക്കിണററിൽ അവനെ തള്ളിയിട്ടശേഷം പണവുംകൊണ്ടു് കടന്നുകളഞ്ഞു.

ധുന്ധുകാരി കുത്സിതപ്രവൃത്തികാംമൂലം മഹാപ്രേതമായിത്തീൎന്നു. രാത്രിയിൽ വഴിപോക്കരെ പേടിപ്പിക്കുക, ചുഴലിക്കാററായി അലഞ്ഞുതിരിഞ്ഞു്, ദാഹവും വിശപ്പും സഹിക്കവയ്യാതെ വികൃതശബ്ദങ്ങാം പുറപ്പെടുവിക്കുക, ദീനദീനം വിലപിക്കുക മുതലായവ ചെയ്തു് ആ പ്രേതം വളരെ വലഞ്ഞു. ധുന്ധുകാരിയുടെ മരണവൃത്താന്തം ഗോകൎണ്ണനും അറിഞ്ഞു. അദ്ദേഹം തൻെറ സഹോദരൻെറ സദ്ഗതിക്കായി ഗയാശ്രാദ്ധം മുതലായ സത്കൎമ്മങ്ങാം ചെയ്തശേഷം ഗൃഹത്തിൽ മടങ്ങിവന്നു. എന്നാൽ രാത്രിയായപ്പോാം പ്രേതം പലരൂപത്തിൽ ഗോകൎണ്ണനു പ്രത്യക്ഷപ്പെട്ടു. ഗോകൎണ്ണൻ കമണ്ഡലുവിൽനിന്നു് അല്പം ജലമെടുത്തു് അതിനെ തളിച്ചു. അതുവരെ ഒന്നും പറയാൻ കഴിയാതെ വിക്കിവിക്കി കരഞ്ഞു് അസ്പഷ്ടശബ്ദം മാത്രം പുറപ്പെടുവിച്ചുകൊണ്ടിരുന്ന പ്രേതം അപ്പോാം സ്പഷ്ടമായിട്ടു്, 'ഞാൻ നിൻെറ സഹോദരനായ ധുന്ധുകാരിയാണു്. ഇപ്പോാം പ്രേതമാണു്. എൻെറ ദുർവൃത്തിയാൽ ഇങ്ങനെയൊക്കെ ഭവിച്ചു. അതിനാൽ ഏതുവിധത്തിലെങ്കിലും എനിക്കു് സദ്ഗതി വരുത്തിത്തരണം,' എന്നു് അപേക്ഷിച്ചു. ഗോകൎണ്ണൻ ഗയാശ്രാദ്ധം കഴിച്ച വിവരം പ്രേതത്തോടു പറഞ്ഞു. 'നൂറു് ഗയാശ്രാദ്ധംകൊണ്ടും എനിക്കു സദ്ഗതിയില്ല. ഞാൻ അത്രയ്ക്കു പാപിയാണു്. വേറെ ഏതെങ്കിലും വഴി നീതന്നെ കണ്ടുപിടിച്ചു് എന്നെ രക്ഷിക്കണം,' എന്നു പ്രേതം വീണ്ടും അഭ്യൎത്ഥിച്ചു. 'ആട്ടെ, നോക്കട്ടെ' എന്നു പറഞ്ഞു് പ്രേതത്തെ സമാധാനിപ്പിച്ചശേഷം ധുന്ധുകാരിയുടെ മുക്തിയ്ക്കുള്ള ഉപായങ്ങളെപ്പററി രാത്രിമുഴവൻ ഗോകൎണ്ണൻ ആലോചിച്ചു. നേരം പ്രകാശമായപ്പോാം ഗോകൎണ്ണൻ വന്ന വിവരം അറിഞ്ഞു് അനവധി ആളുകാം– സാധുക്കാം, യോഗികാം, മഹാപണ്ഡിതന്മാർ എന്നിവരെല്ലാം – അവിടെ വന്നുചേൎന്നു. അവരെല്ലാവരുംകൂടി എത്ര ആലോചിച്ചിട്ടും ധുന്ധുകാരിയുടെ പ്രേതഭാവനിവൃത്തിക്കു് ഉപായം കണ്ടില്ല. ഒടുവിൽ വേദസ്വരൂപനായ സൂര്യഭഗവാനോടു് പ്രാൎത്ഥിച്ചു് കാര്യം സാധിക്കാം എന്നു നിശ്ചയിച്ചു. ഗോകൎണ്ണൻ തൻെറ യോഗബലത്താൽ സൂര്യഭഗവാൻെറ ഗതിയെ സ്തംഭിപ്പിച്ചു് പ്രാൎത്ഥിച്ചു. അപ്പോാം അത്യന്തശ്രദ്ധയോടെ

ഭാഗവതസപ്താഹം നടത്തിയാൽ ധുന്ധുകാരിയ്ക്കു് പരമപദം പ്രാപിക്കാൻ ഇടവരും എന്നു് ശ്രീ സൂര്യഭഗവാൻ അരുളിച്ചെയ്തു. അതനുസരിച്ചു് ഗോകർണ്ണൻ ഭാഗവതപാരായണം നടത്തി. ധുന്ധുകാരിയുടെ പ്രേതം കാററിൻെറ രൂപത്തിൽ ഏഴു മുട്ടുകളുള്ള ഒരു മുളയുടെ മൂലസ്ഥാനത്തു സ്ഥിതിചെയ്തു. നാനാഭാഗത്തുനിന്നും നാനാതരത്തിലുള്ള ജനങ്ങൾ സപ്താഹം കേൾക്കാൻ ഹാജരായി. ഓരോ ദിവസത്തെ വായന കഴിയുമ്പോഴും മുളയുടെ ഓരോ മുട്ടു പൊട്ടുക എന്നൊരു അത്യാശ്ചര്യസംഭവം അവിടെ നടന്നിരുന്നു. ഏഴാംദിവസം ഏഴാമത്തെ മുട്ടും പൊട്ടി, ദിവ്യരൂപധാരിയായ ധുന്ധുകാരി അവിടെ പ്രത്യക്ഷപ്പെട്ടു്, 'ഞാൻ ധന്യനായി. എൻെറ പ്രേതഭാവം മാറിയിരിക്കുന്നു, ഭാഗവതശ്രവണത്താൽ ഞാൻ മുക്തനായിരിക്കുന്നു,' എന്നു് ഉച്ചൈസ്സ്വരം ഉദ്ഘോഷിച്ചു. അപ്പോൾ ദിവ്യമായ ഒരു വിമാനം അവിടെ ആവിർഭവിച്ചു ധുന്ധുകരിയെ അതിൽ കയററിക്കൊണ്ടു് വൈകുണ്ഠത്തിലേയ്ക്കു് ഉയർന്നു. വിമാനത്തിലുണ്ടായിരുന്ന ഹരിദാസന്മാരോടു് ഗോകർണ്ണൻ ധുന്ധുകാരിക്കുമാത്രം ഈ അനുഭവം ഉണ്ടാകുവാനുള്ള ഹേതു എന്താണു് എന്നു് അന്വേഷിച്ചപ്പോൾ ശ്രദ്ധാഭേദമാണു് അതിനു കാരണം എന്നു് അവർ പറഞ്ഞു. ധുന്ധുകാരി അത്യന്തശ്രദ്ധയോടുകൂടി ഭാഗവതം ശ്രവിച്ചതിനാൽ മുക്തനായിത്തീർന്നു. അതുപോലെ ശ്രദ്ധിച്ചാൽ അവിടെ കൂടിയിരിക്കുന്നവർക്കും അതേ അനുഭവം അടുത്ത സപ്താഹശ്രവണത്താൽ ഉണ്ടാകും എന്നുകൂടി ഹരിദാസന്മാർ അറിയിച്ചു. അതനുസരിച്ചു് അടുത്തുതന്നെ ഗോകർണ്ണൻ സപ്താഹപാരായണം നടത്തുകയും ശ്രീഹരി പ്രത്യക്ഷപ്പെട്ടു് അവിടെ കൂടിയവർക്കൊക്കെ വൈകുണ്ഠപദം കൊടുക്കുകയും ചെയ്തു. ഗോകർണ്ണനാകട്ടെ നിരതിശയാനന്ദം സദാ അനുഭവിക്കുന്ന ഗോലോകത്തെയാണു് പ്രാപിച്ചതു്. ഇപ്രകാരം സപ്താഹശ്രവണത്താൽ പിതൃഗതി, പ്രേതഗതി, പരമപദപ്രാപ്തി ഇവ ലഭിക്കുന്നതാണു്. ഭാഗവതരൂപത്തിൽ പരിലസിക്കുന്ന സച്ചിദാനന്ദസ്വരൂപത്തെ ആശ്രയിച്ചാൽ സാധിക്കാത്ത ഏതു കാര്യമാണു് ലോകത്തിലുള്ളതു് ?

പരമസുഖം കാംക്ഷിയ്ക്കുന്നവൻ പുത്രാദ്യേഷണകൾ കൈവെടിയണം. ലോഭമോഹാദികളിൽനിന്നുണ്ടാകുന്നതു് ദുരാചാരമാണു്. അതിനാൽ ലോഭമോഹാദികൾക്കടിമപ്പെടാതെ വിവേകം കൈക്കൊണ്ടു് ജ്ഞാനം സമ്പാദിക്കണം. ആ ജ്ഞാനത്തെ ആശ്രയിച്ചാൽ എല്ലാ ശ്രേയോമാർഗ്ഗങ്ങളും തെളിഞ്ഞു കാണും; പരമസുഖവും പ്രാപിയ്ക്കും.

---

# ഭാഗവതധർമ്മം – ശ്രീശാരദാചരിതത്തിൽ *

ഡോക്ടർ ജീ. രുദ്രാണിയമ്മ എം. ബി. ബി. എസ്.

ദേവീം പ്രസന്നാം പ്രണതാർത്തിഹന്ത്രീം
യോഗീന്ദ്രപൂജ്യാം യുഗധർമ്മപാത്രീം
താം ശാരദാം ഭക്തിവിജ്ഞാനദാത്രീം
ദയാസ്വരൂപാം പ്രണമാമി നിത്യം.

ഇന്നു നാം ശാരദാജയന്തി ഉത്സവം കൊണ്ടാടുകയാണു്. ദേവിയുടെ ദിവ്യത പ്രകടമാക്കുകയെന്നാണു് അതിൻെറ അർത്ഥം. പ്രകടമാക്കേണ്ടതു് നമ്മുടെ ഓരോരുത്തരുടേയും ഹൃദയത്തിലാണു്. അതിനു ദേവിയുടെ ജീവിതകഥകൾ കേൾക്കുകയും കേൾപ്പിക്കുകയും ദേവിയെ സ്മരിക്കുകയും പൂജിക്കുകയും മററുമാണു ചെയ്യേണ്ടതു്. 'സദ്യോ ഹൃദ്യവരുധ്യതേ/ത്ര കൃതിഭിഃ ശുശ്രൂഷുഭിസ്തത്ക്ഷണാത്.' (ഭാഗ. 1. 1. 2.) എന്നാണു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നതു്. അതായതു് സുകൃതികൾ ഭഗവത്കഥ കേൾക്കാൻ ഇച്ഛിക്കുന്ന അക്ഷണത്തിൽ ഭഗവാൻ അവരുടെ ഹൃദയത്തിൽ വന്നു ബന്ധനസ്ഥനായിത്തീരുമെന്നർത്ഥം.

* 1972 ഏപ്രിൽ രണ്ടാം തീയതി പൂങ്കുന്നം ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചു ചെയ്ത പ്രഭാഷണം.

ശ്രീ ശാരദാംബയുടെ ജീവിതത്തെ ദൃഷ്ടാന്തമാക്കി ഭാഗവതധർമ്മത്തെപ്പററി ഒരു പ്രസംഗം നടത്തണമെന്നായിരുന്നു എന്നോടാവശ്യപ്പെട്ടതു്. ദേവി ഒരു ഭാഗവതോത്തമതന്നെ ആയിരുന്നു എന്നു ദേവിയുടെ ജീവിതചരിത്രം വായിച്ചാൽ ഏവൎക്കും മനസ്സിലാകും.

ഭഗവത്പ്രാപ്തിക്കുള്ള സാധനയാണു ഭാഗവതധൎമ്മം. അതു ഭഗവാൻതന്നെ ഉപദേശിച്ചിട്ടുള്ളതുമാണു്. ആ ഭാഗവതധൎമ്മം ഏതെല്ലാമെന്നും അവ ദേവിയിലൂടെ വെളിപ്പെട്ടു കാണുന്നതെങ്ങനെയെല്ലാമാണെന്നും നമ്മൾക്കു നോക്കാം.

ഒന്നാമതായി ഭാഗവതധൎമ്മം ഉപദേശിക്കുന്നതു്,

> കായേന വാചാ മനസേന്ദ്രിയൈർവ്വാ
> ബുദ്ധ്യാത്മനാ വാനുസൃതസ്വഭാവാത്
> കരോതി യദ്യത് സകലം പരസ്മൈ
> നാരായണായേതി സമൎപ്പയേത്തത്.
>
> (ഭാഗ. 11. 2. 36.)

ശരീരം, വാക്കു്, മനസ്സു്, ഇന്ദ്രിയങ്ങൾ, ബുദ്ധി എന്നിവകൊണ്ടെല്ലാം ചെയ്യുന്നതേതും ഭഗവാന്നൎപ്പിക്കണം. ശ്രീ ശാരദാംബ, ശ്രീരാമകൃഷ്ണഭഗവാനെ സാക്ഷാൽ പരമേശ്വരനായിട്ടായിരുന്നു കണ്ടിരുന്നതു്. തന്റെ ജീവിതം മുഴുവനും ആ ഭഗവാന്റെ പ്രീതിക്കു വേണ്ടി മാത്രമായിരുന്നു ഉഴിഞ്ഞുവെച്ചിരുന്നതു്. ഭഗവാന്റെ മഹാസമാധിക്കു ശേഷം ഭഗവാന്റെ പടം വെച്ചു പൂജാദികൾ സമൎപ്പിച്ചിരുന്നു. ദേവിയുടെ മനസ്സിൽ വിഷമങ്ങൾ ഉണ്ടാകുന്ന അവസരങ്ങളിൽ ഭഗവാൻ ദൎശനംകൊടുത്തു ദേവിയെ സമാശ്വസിപ്പിക്കാറുമുണ്ടായിരുന്നു. ഭഗവാൻ ശരീരമുപേക്ഷിച്ചെങ്കിലും മാതൃദേവി ഭഗവാനെ ചിന്മയനായി മാത്രം കണ്ടിരുന്നതിനാൽ ദേവി തന്റെ സൌഭാഗ്യചിഹ്നങ്ങൾ ഉപേക്ഷിച്ചിരുന്നില്ല. ഇതിനെ ചില ബന്ധുക്കളും അയൽപക്കക്കാരും ക്രൂരമായി വിമൎശിക്കാൻ ഇടയായപ്പോൾ ഭഗവാൻ പ്രത്യക്ഷമായിട്ടു് ദേവിയെ വൈഷ്ണവതന്ത്രത്തെ അനുസ്മരിപ്പിക്കുകയാണു ചെയ്തതു്. വൈഷ്ണവതന്ത്രപ്രകാരം ഒരു സ്ത്രീയ്ക്കു് ഭൎത്താവു ശരീരമല്ല ചിന്മയനാണു്. അതിനാൽ സ്വഭൎത്താവിനെ ചിന്മയനായിക്കാണുന്ന സ്ത്രീക്കു വൈധവ്യമില്ല. ഈ തത്ത്വമാണു രുക്മിണീദേവിയും ശ്രീകൃഷ്ണനോടു പറയുന്നതു്. രുക്മിണി പറയുന്നതു നോക്കുക:

> ത്വക്ശ്മശ്രുരോമനഖകേശപിനദ്ധമന്തർ-
> മാംസാസ്ഥിരക്തകൃമിവിട്കഫപിത്തവാതം
> ജീവച്ഛവം ഭജതി കാന്തമതിൎവ്വിമൂഢാ
> യാ തേ പദാബ്ജമകരന്ദമജിഘ്രതീ സ്ത്രീ.
>
> (ഭാഗ. 10. 60. 45.)

രണ്ടാമതായി ഭാഗവതധൎമ്മം ഉപദേശിക്കുന്നു: ''ആഭജേത്തം ഭക്ത്യൈകയേശം ഗുരുദേവതാത്മാ.'' (ഭാഗ. 11. 2. 37.)

തന്റെ ഗുരുവിനെത്തന്നെ ആരാധ്യദേവനും പരമപ്രിയതമനുമായി കരുതി അനന്യഭക്തിയോടെ ആ ഈശ്വരനെ ഭജിക്കണം എന്നു സാരം. ശ്രീ ശാരദാദേവി ശ്രീരാമകൃഷ്ണദേവനിൽ തന്റെ അദ്ധ്യാത്മഗുരുവിനെത്തന്നെയാണു കണ്ടിരുന്നതു്. അതിനാൽ ഭഗവാന്നു് തന്റെ ജീവിതാനുഭൂതികളെ ദേവിയിലേയ്ക്കു പകരാൻ സാധിച്ചിരുന്നു. അതിന്റെ ഫലമായിട്ടു് ദേവി ആജീവനാന്തം ഒരു ഉത്തമശിഷ്യയായി വൎത്തിച്ചു. ഭൎത്തൃശുശ്രൂഷ ദേവിക്കു് ഈശ്വരപൂജതന്നെയായിരുന്നു. ദേവി ഗുരുദേവന്റെ ആദൎശങ്ങളെ സ്വായത്തമാക്കുകയും ഭഗവാന്റെ തിരോധാനത്തിനുശേഷം ആ ആദൎശങ്ങളെ അനുസരിച്ചുതന്നെ ജീവിക്കുകയും ചെയ്തിരുന്നു. ദേവിയുടെ ജീവിതം നിരന്തരം നിഷ്കാമമായ ഒരു ത്യാഗമയസേവനം മാത്രമായിരുന്നു. ദേവി ദക്ഷിണേശ്വരത്തു താമസിച്ചിരുന്ന കാലത്തു് ശ്രീരാമകൃഷ്ണദേവൻ എല്ലാ ആധ്യാത്മിക സാധനാസമ്പ്രദായങ്ങളേയും ദേവിക്കു് ഉപദേശിച്ചിരുന്നു. താൻ ജപിച്ചു സിദ്ധിവരുത്തിയിരുന്ന മന്ത്രങ്ങളും ഭഗവാൻ ദേവിക്കുപദേശിച്ചു. ഈ മന്ത്രങ്ങളിൽക്കൂടിയായിരുന്നു ദേവി ഭഗവാൻ ജീവിച്ചിരുന്നപ്പോഴും ഭഗവാന്റെ മഹാസമാധിക്കു ശേഷവും അനേകമനേകം ഭക്തജനങ്ങൾക്കു് ഉപദേശം നല്കിയിരുന്നതു്. ഇങ്ങനെ ഭഗവാന്റെ അനുഗ്രഹം ലഭിച്ച ദേവി അനവധി സാധകൎക്കു മാൎഗ്ഗദൎശനം നൽകാൻ പൎയ്യാപ്തമായ ഒരു മഹാശക്തിയായിട്ടുയൎന്നിരുന്നു. ശ്രീ ശാരദാദേവി, അവതാരപുരുഷനായ ശ്രീരാമകൃഷ്ണദേവന്റെ അവതാരോദ്ദേശത്തെ പൂൎണ്ണമാക്കുന്നതിനു സഹായിക്കാൻവേണ്ടി അവതരിച്ച ഭഗവത്ശക്തിതന്നെയായിരുന്നു.

ദേവിയിൽ ഒളിഞ്ഞുകിടന്നിരുന്ന അദ്ധ്യാത്മപ്രഭാവം എത്രയുണ്ടെന്നു ശ്രീരാമകൃഷ്ണദേവനറിയാമായിരുന്നു. മനുഷ്യൎക്ക് ജ്ഞാനദാനത്തിനു വേണ്ടി അവതരിച്ചിട്ടുള്ള സാക്ഷാൽ സരസ്വതീദേവിതന്നെയാണു മാതൃദേവിയെന്നദ്ദേഹം വിശ്വസിച്ചിരുന്നു. അദ്ദേഹത്തിനു ദേവിയെ വിശ്വജനനിയും സച്ചിദാനന്ദബ്രഹ്മസ്വരൂപിണിയുമായിട്ടേ കാണാൻ കഴിഞ്ഞിരുന്നുള്ളു. അതുകൊണ്ടാണ് അദ്ദേഹം തന്റെ അവസാന സാധനയായിട്ട് ശ്രീശാരദാദേവിയിൽ ജഗജ്ജനനിയെ ആവാഹിച്ചു പൂജിച്ച് തന്റെ സൎവ്വസ്വവും ദേവിയിൽ സമൎപ്പിച്ചതും. അതിനു ശേഷം ദേവിയെ തന്റെ തപസ്സിന്റെയും സാധനകളുടെയും ഭാഗഭാക്കാക്കുകയാണുണ്ടായതു്. ഈ ഷോഡശീപൂജയ്ക്കുശേഷം ഗുരുദേവന്റെ സകല ആദ്ധ്യാത്മികസിദ്ധികൾക്കും ദേവി അവകാശിയായിത്തീൎന്നു. അങ്ങനെ ദേവി ലോകഗുരുവായ ശ്രീരാമകൃഷ്ണന്റെ പിൻഗാമിയായി. അദ്ദേഹം ആരംഭിച്ച ജോലി പൂൎത്തിയാക്കേണ്ട ഭാരം ഇതോടെ ദേവിയിൽ നിക്ഷിപ്തവുമായി. ദേവിയിൽ ജഗജ്ജനനിയെ ആവാഹിച്ചതോടെ ശരീരവും മനസ്സും ശക്തിയുടെ കേന്ദ്രമായിത്തീൎന്നു. അന്നുമുതൽ ആ ദമ്പതികൾ ദിവ്യജനനിയുടെ രണ്ടു ഭാഗങ്ങളായിട്ടുയൎന്നു.

ഭഗവാൻ തന്റെ ചില അന്തരംഗശിഷ്യന്മാരോടും ചില സ്ത്രീകളോടും ദേവിയുടെ അടുത്തുനിന്നും മന്ത്രം സ്വീകരിക്കാൻ നിൎദ്ദേശിച്ചിരുന്നു. ഇതിന് ഒരു പ്രത്യേക ഉദ്ദേശംകൂടി അദ്ദേഹത്തിനുണ്ടായിരുന്നു. തന്റെ ആദ്ധ്യാത്മികജീവിതത്തിലെ സഹചാരിണിയെന്ന നിലയിൽ ദേവിയിൽ നിക്ഷിപ്തമായിരുന്ന ഗൌരവമേറിയ ചുമതലകളെക്കുറിച്ചോൎത്ത് ബോധം ദേവിയിൽ ഉണൎത്തുക എന്നതായിരുന്നു അതു്. ഇക്കാൎയ്യം അദ്ദേഹം സാധിച്ചു എന്നതിനു മാതൃദേവിയുടെ വാക്കുകൾ സാക്ഷ്യം വഹിക്കുന്നുണ്ടു്. ഒരിക്കൽ ഒരു ശിഷ്യൻ മാതൃദേവിയോടു ചോദിച്ചു: 'അവതാരപുരുഷന്മാർ അവരുടെ ശക്തിയെ ഇങ്ങനെ ഇട്ടിട്ടു പോകാറില്ലല്ലോ. പിന്നെ ഭഗവാൻ എന്താണ് അമ്മയെ ഇവിടെ വിട്ടിട്ടുപോയതു് ?' അതിനു ദേവി പറഞ്ഞ ഉത്തരം, ''എന്റെ കുട്ടീ! ഗുരുദേവനെ സംബന്ധിച്ചിടത്തോളം ഈ ലോകം മുഴുവൻ ജഗദംബയാൽ ആപൂരിതമായിരുന്നു. ആ ജഗന്മാതൃത്വത്തെ ലോകത്തിനു പ്രത്യക്ഷമാക്കി കാണിക്കാനാണ് എന്നെ ഗുരുദേവൻ വിട്ടിട്ടു പോയതു്,'' എന്നായിരുന്നു.

ഒരിക്കൽ കാളീപദഘോഷിന്റെ ഭാൎയ്യ അവരുടെ ഭൎത്താവിന്റെ ദുൎന്നടത്ത പോക്കാൻ ഗുരുദേവനെ ശരണം പ്രാപിച്ചു. എന്തെങ്കിലും മരുന്നോ മന്ത്രമോ പറഞ്ഞുതരണമെന്നപേക്ഷിച്ചു. ഗുരുദേവൻ അവരെ ശാരദാദേവിയുടെ അടുത്തേയ്ക്കയയ്ക്കുകയാണു ചെയ്തതു്. ദേവിയ്ക്കതിനു കഴിവില്ലെന്നു പറഞ്ഞു് തിരിച്ചു ഭഗവാന്റെ അടുത്തേയ്ക്കയച്ചെങ്കിലും ഭഗവാൻ അവരെ വീണ്ടും ദേവിയുടേ അടുത്തേയ്ക്കുതന്നെ പറഞ്ഞയച്ചു. ദയാമയിയായ അമ്മയ്ക്കു കരുണ തോന്നി താൻ അൎപ്പിച്ച പൂജാദ്രവ്യങ്ങളിൽനിന്ന് ഒരു കൂവളത്തില കൊടുത്തിട്ട്, ''കൊണ്ടുപൊയ്ക്കൊള്ളൂ' നിന്റെ ആഗ്രഹം സാധിക്കും, എന്നു പറഞ്ഞനുഗ്രഹിച്ചു. കാലക്രമത്തിൽ ആ സ്ത്രീയുടെ ഭൎത്താവിൽ പരിവൎത്തനം വരുകയും അധികം താമസിയാതെ അയാൾ ഭഗവാന്റെ ഒരു ഉത്തമ ഭക്തനായിത്തീരുകയുമാണുണ്ടായതു്. ദേവി ഏകാന്തഭക്തിയോടെ ഗുരുദേവനെ സൎവ്വഥാ ഭജിച്ചിരുന്നു എന്നതു കാണിക്കാനാണ് ഇത്രയും പറഞ്ഞതു്.

മൂന്നാമതായി ഭാഗവതധൎമ്മം ഉപദേശിക്കുന്നതിതാണ്:

തത് കൎമ്മസങ്കല്പവികല്പകം മനോ
ബുധോ നിരുന്ധ്യാദഭയം തതഃ സ്യാത്.
(11. 2. 38.)

അതായതു് ബുദ്ധിമാന്മാർ സാംസാരിക കൎമ്മങ്ങളെപ്പററി സങ്കല്പവികല്പങ്ങൾ ചെയ്യുന്ന മനസ്സിനെ അടക്കണം. അങ്ങനെ ചെയ്താൽ അവൎക്ക് അഭയപദമായ പരമാത്മാവിനെ പ്രാപിക്കാം.

മാതൃദേവി 5–ാമത്തെ വയസ്സിൽ വിവാഹിതയായെങ്കിലും പൂൎണ്ണയൌവനം പ്രാപിച്ച ശേഷമാണു ദക്ഷിണേശ്വരത്തിൽ ഭൎത്തൃസന്നിധിയിൽ താമസിക്കാൻവരുന്നതു്. അക്കാലത്തു ശ്രീരാമകൃഷ്ണൻ തോതാപുരിയിൽനിന്നും അദ്വൈതസാധന പരിശീലിക്കുകയായിരുന്നു. ഗുരുദേവൻ നൈഷ്ഠികബ്രഹ്മചൎയ്യം വ്രതമായി സ്വീകരിച്ചിരിക്കുകയാണെന്നു ദേവിക്കു മനസ്സിലായപ്പോൾ താനും അതു തന്റെ സ്വധൎമ്മമാക്കി. അങ്ങനെ 'സഹധൎമ്മിണി' എന്ന പദം ജീവിതംകൊണ്ടു് അന്വൎത്ഥമാക്കാൻ ദേവിക്കു ഒരു വിഷമവും ഉണ്ടായിരുന്നില്ല. ഒരു ദിവസം ഭഗവാൻ ദേവിയോടു ചോദിച്ചു: ''ഭവതി

എന്നെ സംസാരത്തിലേയ്ക്കു വീഴിക്കാനാണോ ദക്ഷിണേശ്വരത്തേയ്ക്കു വന്നതു്? അതിനു യാതൊരു സങ്കോചവും സംശയവും കൂടാതെ സധൈര്യം ദേവി ഉത്തരം പറഞ്ഞതു്, ''അല്ല അങ്ങയുടെ പ്രവൃത്തിയിൽ പൂർണ്ണമായി സഹകരിക്കുകയാണു് എന്റെ ജീവിതധർമ്മം,'' എന്നായിരുന്നു. വിദ്യാലയംപോലും കണ്ടിട്ടില്ലാത്ത കുഗ്രാമത്തിൽ ജനിച്ചവളുന്നു ദേവിയുടെ സംസ്കാരസമ്പന്നമായ വാക്കുകളായിരുന്നു ഇതു്. ദേവിയുടെ മനോനിഗ്രഹം ഈ വാക്കുകളിൽപൂർണ്ണമായും കാണാൻ കഴിയും. ദേവിയ്ക്കു വേണമെങ്കിൽ ശ്രീരാമകൃഷ്ണനെ സംസാരത്തിലേയ്ക്കു വലിച്ചിഴയ്ക്കാമായിരുന്നു. ദേവിയുടെ ഏതാഗ്രഹവും സാധിച്ചുകൊടുക്കാൻ താൻ കടപ്പെട്ടവനാണെന്നു് അദ്ദേഹം വിശ്വസിക്കുകയും ദേവിയോടതു പറയുകയും ചെയ്തിരുന്നു. പക്ഷേ ദേവി അദ്ധ്യാത്മമണ്ഡലത്തിലെ ഒരു ഉയന്ന പടിയിൽ എത്തിയ വ്യക്തിയായിരുന്നതിനാൽ ആവക വാസനകരം ദേവിയുടെ ഹൃദയത്തിൽ അങ്കുരിച്ചിരുന്നില്ല. ദേവിയുടേതു് നിരുദ്ധമനസ്സ തന്നെ ആയിരുന്നു.

ശ്രീരാമകൃഷ്ണന്റെ ജീവിതവിജയത്തിനു പ്രധാനഹേതു ദേവിയാണെന്നു് പലരും ധരിച്ചിരിക്കുകയില്ല. എന്നാൽ ഗുരുദേവൻ അതു നല്ലപോലെ അറിഞ്ഞിരുന്നു. ദേവിയുടെ ഈ ആദ്ധ്യാത്മികവികാസത്തെ അദ്ദേഹം അനുമോദിക്കുകയും തന്റെ ആദ്ധ്യാത്മിക ജീവിതം വിജയകരമാക്കാൻ ദേവി നൽകിയ അമൂല്യമായ സഹായസഹകരണങ്ങളെ മുക്തകണ്ഠം അഭിനന്ദിക്കുകയും ചെയ്തിരുന്നു. ശ്രീരാമകൃഷ്ണദേവൻതന്നെ പില്ക്കാലത്തു് തന്റെ ശിഷ്യന്മാരോടു പറഞ്ഞിട്ടുണ്ടു്, ''ദേവി ഇത്ര പരിശുദ്ധയല്ലായിരുന്നെങ്കിൽ എന്റെ ആത്മനിയന്ത്രണം എന്നെ വിട്ടുപിരിയുകയില്ലായിരുന്നെന്നു് എങ്ങനെ പറയാൻ കഴിയും ?'' എന്നു്.

ശ്രീ ശാരദാദേവിയുടെ ജീവിതം ആദ്ധ്യാത്മികതത്ത്വങ്ങളെ ജീവിതത്തിൽ പകത്താമെന്നതിനു് ഒരു പ്രത്യക്ഷമാതൃകയായിരുന്നു. ശിവബുദ്ധിയോടെ ജീവസേവചെയ്യണമെന്നു് ഗുരുദേവൻ ഉപദേശിച്ചതു് ദേവി തന്റെ ആചരണംകൊണ്ടു് ലോകത്തെ പഠിപ്പിച്ചു. ദേവിയിൽ അഹങ്കാരാദി വാസനകരം അശേഷമില്ലായിരുന്നു. പരിശുദ്ധിയുടേയും വിനയത്തിന്റെയും ഒരു പ്രതീകംതന്നെ ആയിരുന്നു ദേവി.

വിശുദ്ധമായ ദാമ്പത്യജീവിതത്തിന്റെ ആദശം ലോകത്തെ പഠിപ്പിക്കുവാനായിട്ടാണു വാസ്തവത്തിൽ ശാരദാരാമകൃഷ്ണന്മാർ വിവാഹിതരായതു്. അതു പൂർത്തിയാക്കുവാനാണു ദേവി ദക്ഷിണേശ്വരത്തേയ്ക്കു ചെന്നതും. ശരീരസംബന്ധമായ യാതൊരു ചേച്ച്കളും കൂടാതെ ജീവനു് പരിശുദ്ധവും ഗാഢവുമായ പ്രേമബന്ധം ഉണ്ടാകാമെന്നു് ഇവരുടെ ജീവിതം ലോകത്തിനു കാണിച്ചുകൊടുത്തു. ഇതാണു പരിപൂർണ്ണമായ പ്രേമം അഥവാ നിഷ്കാമഭക്തി. ഇതു പ്രാപിക്കുകയാണു ജീവിതോദ്ദേശവും.

ഏഷാ ബുദ്ധിമതാം ബുദ്ധിർമനീഷാ ച മനീഷിണാം
യത്സത്യമനൃതേനേഹ മർത്യേനാപ്നോതി മാമൃതം.

(11. 29. 22.)

ഈ നശ്വരവും മിഥ്യയുമായ ശരീരദ്വാരാ അവിനാശിയും സത്യസ്വരൂപനുമായ ഭഗവാനെ പ്രാപിക്കുകയാണു വിവേകികളുടെ വിവേകത്തിന്റെയും ബുദ്ധിശാലികളുടെ ബുദ്ധിയുടേയും പരമമായ പ്രയോജനമെന്നാണു ഭാഗവതധർമ്മം ഉപദേശിക്കുന്നതു്.

ഇതുതന്നെയാണു ശാരദാ – രാമകൃഷ്ണന്മാർ അനുകരിച്ചു ലോകത്തെ കാണിച്ചതും. അവതാരങ്ങളുടെയെല്ലാം ഉദ്ദേശം ഭാഗവതധർമ്മത്തെ ആചരിച്ചുകാണിക്കുകയാണു്: ആചാര്യന്മാർ ശാസ്ത്രതത്ത്വങ്ങരം ഉപദേശിക്കും. ആ തത്ത്വങ്ങളെ ആചരണം ചെയ്തു ലോകരെ പഠിപ്പിക്കുന്നതു് എപ്പോഴും അവതാരങ്ങളാണെന്നു് ബ്രഹ്മാവിന്റെ ഗർഭസ്തുതി സ്പഷ്ടമാക്കുന്നു.

സത്ത്വം ന ചേദ്ധാതരിദം നിജം ഭവേദ്
വിജ്ഞാനമജ്ഞാനഭിദാപമാർജനം.

(ഭാഗ. 10. 2. 35.)

സദ്ഗുരുടേയും വിധാതാവായ അവിടുന്നു് ഈ വിശുദ്ധസത്ത്വമയമായ നിജസ്വരൂപം എടുക്കാതിരുന്നാൽ ഈ അജ്ഞാനത്തേയും അതിന്റെ കാര്യമായ ഭേദഭാവത്തേയും നീക്കുന്ന അപരോക്ഷജ്ഞാനം ആക്കും ഉണ്ടാകയില്ലായിരുന്നു.

നാലാമതായി ഭാഗവതധർമ്മം പറയുന്നതാണിതു്:

ശൃണ്വൻ സുഭദ്രാണി രഥാംഗപാണേർ –
ജന്മാനി കർമ്മാണി ച യാനി ലോകേ
ഗീതാനി നാമാനി തദർത്ഥകാനി
ഗായൻ വിലജ്ജോ വിചരേദസംഗഃ.

(11. 2. 39.)

ഇതു ദേവിയുടെ നിത്യകമ്മങ്ങളായിരുന്നു. ഗുരുദേവൻെറ ശുശ്രൂഷകഠം കഴിച്ചുള്ള സമയങ്ങഠം ദേവി നാമജപത്തിലും ധ്യാനത്തിലുമായിരുന്നു അധികവും കഴിച്ചിരുന്നതെന്നു ദേവിയുടെ ജീവിതത്തിൽ കാണാം. വാസ്തവത്തിൽ ദേവി ഭക്തിജ്ഞാനവൈരാഗ്യങ്ങളുടെ ഒരു ത്രിവേണീസംഗമം തന്നെയായിരുന്നു. അതിനാൽ വിനയാദികളോടും ശരണാഗതഭാവത്തോടുംകൂടി ദേവിയെ ആശ്രയിച്ചിട്ടുള്ള മുമുക്ഷുക്കഠംക്കു ദേവിയുടെ സന്നിധി ശാന്തിയും സമാധാനവും ആനന്ദവും നൽകിയിരുന്നു. വിശ്വമാതൃപ്രേമമായിരുന്നു ദേവിയുടെ മുഖ്യ ആദശം. പാപിയിലും പാമരനിലും ദുഷ്ടരിലും ശിഷ്ടരിലും ദേവി തുല്യമായ പ്രേമമാണു കാണിച്ചിരുന്നതു്. സന്താനങ്ങളുടെ പാപഭാരം സ്വയം ഏറെറടുത്തു് അവക്കു ശാന്തി നൽകുകയായിരുന്നു ദേവി ചെയ്തുപോന്നതു്.

സച്ചിദാനന്ദബ്രഹ്മമൊന്നല്ലാതെ മറെറാന്നുംതന്നെയില്ല: ആ സച്ചിദാനന്ദത്തെ സാക്ഷാത്കരിക്കുകയാണു മനുഷ്യൻെറ ജീവിതലക്ഷ്യം. അതിനു ഭക്തിപോലെ ശ്രേഷ്ഠമായ സാധനം വേറെയില്ലെന്നു ദേവി ഉപദേശിച്ചിരുന്നു. ആ പ്രേമഭക്തി മാതൃഭാവത്തിൽ കൂടിയാണെങ്കിൽ സാധന ഏററവും സുകരമായിരിക്കും. ഒരമ്മയ്ക്കു സ്വസന്താനങ്ങളോടുള്ള സ്നേഹം അവരുടെ ഗുണദോഷങ്ങളെ നോക്കിയല്ല ഉണ്ടാകുന്നതു്. ''കുപുത്രോ ജായേത, ക്വചിദപി കുമാതാ ന ഭവതി.'' എന്നാണു് ആപ്തവാക്യം. ഇങ്ങനെയുള്ള നിഃസ്വാത്ഥവും നിരുപാധികവുമായ സ്നേഹവാത്സല്യങ്ങളാണു മാതൃദേവിയെ സമീപിച്ചിട്ടുള്ള ഓരോരുത്തക്കും അനുഭവപ്പെട്ടിരുന്നതു്.

അഞ്ചാമതായി പറയുന്ന ഭാഗവതധമ്മം, സവ്വചരാചരങ്ങളും ഭഗവാൻെറ ശരീരമെന്നറിഞ്ഞു് അനന്യഭാവത്തോടെ നമസ്കരിക്കണമെന്നാണു്.

ദേവിയിൽ ഈ സവ്വാത്മഭാവം എത്ര സുദൃഢമായിരുന്നു എന്നു് ദേവിയുടെ മഹാസമാധിക്കു് അഞ്ചുദിവസംമുൻപു തൻെറ ഒരു ഭക്തയ്ക്കു കൊടുത്ത ഉപദേശം വ്യക്തമാക്കുന്നുണ്ടു്. ദേവി രോഗശയ്യയിൽ കിടക്കുകയായിരുന്നു. തന്നെ കാണാൻ വന്ന അന്നപൂർണ്ണയെന്ന ഭക്തയെ അടുത്തുവിളിച്ചു പറഞ്ഞു: ''മകളേ, നിനക്കു സമാധാനം വേണമെങ്കിൽ അന്യൻെറ ദോഷം കാണാതിരിക്കുക. സ്വന്തം ദോഷങ്ങഠം കാണാൻ ശീലിക്കുക. ഈ ലോകം മുഴുവൻ സ്വന്തമാണെന്നു കാണാൻ പഠിക്കുക. ലോകത്തിലാരും അന്യനായിട്ടില്ല. ഈ പ്രപഞ്ചം മുഴുവനും സ്വന്തംതന്നെ.'' ദേവിയുടെ വിശ്വഭാവനയും വിശ്വപ്രേമവും എത്ര സുദൃഢമാണെന്നു നോക്കുക.

ദേവി ആരുടേയും ദോഷം കാണുന്നവളല്ലായിരുന്നു. സവ്വത്ര ഏകാത്മഭാവം കൊണ്ടായിരിക്കും ദേവി ദോഷം കാണാതിരുന്നതു്. ഭഗവാൻ ശ്രീകൃഷ്ണൻ ഉദ്ധവരോടു പറയുന്നതും ഇതുപോലെയാണു്.'ഗുണദോഷദൃശിർദോഷോ ഗുണസ്തൂഭയവജ്ജിതഃ'. (11. 19. 45.)

ദേവിയുടെ ഈ ഈശ്വരത്വം പലക്കും അറിയാൻ കഴിഞ്ഞിരുന്നില്ല. ഒരുപക്ഷേ അതിനുള്ള കാരണം, ദേവി തൻെറ സഹോദരന്മാരോടും അവരുടെ ബന്ധുക്കളോടും സന്താനങ്ങളോടും കാണിച്ചിരുന്ന അതിയായ മമതാബന്ധം അവർ കണ്ടതായിരിക്കാം. ഈ ബന്ധുക്കഠം വെറും സ്വാത്ഥതല്പരരായിരുന്നു. അവരുടെ ക്രൂരങ്ങളും സ്വാത്ഥപരങ്ങളുമായ പെരുമാററം ദേവിക്കു വളരെ ദുഃഖം ഉണ്ടാക്കുകയും ചെയ്തിരുന്നു. എന്നാലും ദേവിയുടെ മാതൃഹൃദയം ദേവിയെ അതെല്ലാം സഹിച്ചും അവരെ സംരക്ഷിക്കുന്നതിൽ ബദ്ധശ്രദ്ധയാക്കി. ഇവരുടെ രക്ഷാകാര്യ്യം ഏറെറടുത്തതുമുതൽ ദേവിയുടെ നിത്യകമ്മങ്ങഠംക്കുപോലും വിഘ്നം ഉണ്ടായിക്കൊണ്ടിരുന്നു. അതെല്ലാം ദേവിയ്ക്കു ദുഃഖമയമായി തോന്നിയിരുന്നെങ്കിലും നിരാധാരരായ ബന്ധുക്കളെ വിട്ടുനിൽക്കാൻ ദേവിയുടെ വിശ്വമാതൃപ്രേമം അനുവദിച്ചിരുന്നില്ല. എന്നാൽ ആ ബന്ധുക്കളിൽ ആരുംതന്നെ ദേവിയുടെ മാഹാത്മ്യമോ മഹത്വമോ അറിഞ്ഞിരുന്നില്ല. അവതാരപുരുഷന്മാരെ അവരുടെ ജീവിതകാലത്തു് വാസ്തവരൂപത്തിൽ അറിയുന്നവർ ചുരുക്കമാണു്. ശ്രീകൃഷ്ണൻെറ കാര്യ്യത്തിൽ ഉദ്ധവർ വിദുരനോടു പറയുന്നതു നോക്കുക:

ദുർഭഗോ ബത ലോകോഽയം യദവോ നിതരാമപി
യേ സംവസന്തോ ന വിദുർഹരിം മീനാ ഇവോഡുപം.
(ഭാഗവതം. 3. 2. 8.)

ദേവി ഗുരുദേവൻെറ അന്തർധാനത്തിനുശേഷം അനുഭവിച്ച കഷ്ടതകഠംക്കു് അതിരില്ലായിരുന്നു. എന്നാൽ ഗുരുദേവൻെറ ശിഷ്യന്മാരിതറിഞ്ഞപ്പോഠം ദേവിയെ കല്ക്കട്ടയ്ക്കുകൂട്ടിക്കൊണ്ടുപോയി, വേണ്ടവിധം സേവചെയ്യാൻ തുടങ്ങി.

ഗുരുദേവൻെറ തിരോധാനത്താൽ അവരുടെ ഹൃദയത്തിൽ വന്നുകൂടിയ ശൂന്യതയെ നികത്താൻ ദേവിയുടെ സാന്നിധ്യം തികച്ചും പര്യാപ്തമായി. കൃപാരൂപിണിയും ശാന്തിദായിനിയും ആനന്ദമയിയും പ്രേമമയിയും ആയിട്ടാണ് ദേവി ആ ശിഷ്യന്മാർക്ക് അനുഭവപ്പെട്ടതു്. ദേവിയുടെ ജീവിതത്തിലെ ആദ്ധ്യാത്മിക ഭാവം ഇവിടം മുതല്ക്കാണു പ്രകടമാകാൻ തുടങ്ങിയതും. സത്സംഗംകൊണ്ടാണല്ലോ ആദ്ധ്യാത്മികഭാവം വികസിച്ചു പ്രകടമാകുന്നതു്. ഭാഗവതധർമ്മം പോലിക്കേണ്ടവർ സത്സംഗം ചെയ്യേ മതിയാകൂ.

ദേശാൻ പുണ്യാനാശ്രയേത
മദ്ഭക്തൈഃ സാധുഭിഃ ശ്രിതാൻ
ദേവാസുരമനുഷ്യേഷു
മദ്ഭക്താചരിതാനി ച. (ഭാഗവതം 11, 29. 10 )

എന്നാണു ഭഗവാൻ ഉദ്ധവരോടു പറയുന്നതു്.

എന്നാൽ ദേവിക്കു് ഈ ജീവന്മുക്തിസുഖം നീണ്ടാസ്വദിക്കാൻ ബന്ധുക്കൾ ഒരു വിലങ്ങുതടിതന്നെ ആയിത്തീർന്നിരുന്നു. പ്രത്യേകിച്ചും ദേവിയ്ക്കു തൻെറ സഹോദരപുത്രിയായ രാധുവിൽ അതിയായ മമതയുണ്ടാകയാൽ ആ വഴിയിൽക്കൂടെ ദേവിയ്ക്കു് കൂടുതൽ കഷ്ടതകൾ അനുഭവിക്കേണ്ടിവന്നിരുന്നു. കല്ക്കട്ടയിൽ തൻെറ ഭക്തജനങ്ങളൊടൊപ്പം കഴിയുമ്പോൾ ശാന്തിയും സമാധാനവും അനുഭവപ്പെട്ടിരുന്നു. എന്നാൽ തൻെറ പിതൃഗൃഹത്തിൽ ബന്ധുക്കളുടെ ഇടയിൽ കഴിയുമ്പോൾ നരകവും അനുഭവപ്പെട്ടിരുന്നു. പക്ഷേ ഏതു സ്ഥിതിയിലും തൻെറ ആദ്ധ്യാത്മികലക്ഷ്യം കൈവിടാതെതന്നെ ദേവിക്കു കഴിയാനുള്ള മനക്കരുത്തുണ്ടായിരുന്നുവെന്നു ദേവിയുടെ അന്ത്യകാലം കാണിക്കുന്നുണ്ടു്.

തൻെറ മഹാസമാധിയ്ക്കു് ഒരു മാസം മുമ്പ് താൻ പ്രാണനേക്കാൾ സ്നേഹിച്ചിരുന്ന രാധുവിൻെറ സ്മൃതിപോലും മനസ്സിൽനിന്നും നിഷ്കാസനം ചെയ്യാൻ ദേവിക്കു സാധിച്ചു.

ശ്രീരാമകൃഷ്ണദേവൻെറ സമാധിക്കുശേഷം അദ്ദേഹം തുടങ്ങിവെച്ച ആദ്ധ്യാത്മികപ്രവൃത്തി പൂർത്തിയാക്കുന്ന ചുമതല ദേവിയ്ക്കു് ചെയ്യുതിക്കേണ്ടിയിരുന്നതിനാൽ ദേവിയുടെ ശരീരത്തെ നിലനിർത്താൻവേണ്ടിയായിരുന്ന ഈ രാധുരൂപിയായ മായ ദേവിയെ വലയം ചെയ്തിരുന്നതു്. ഇപ്പോൾ ആ മമതാബന്ധം മുറിയുകയാൽ തൻെറ ജോലി പൂർത്തിയായിരിക്കണമെന്നാണു് ദേവി സമാധാനം പറഞ്ഞതു്.

ഉദ്ധവരും ഭാഗവതധർമ്മം കേട്ടു് തൃപ്തനായപ്പോൾ ഭഗവാനോടു പറഞ്ഞതു നോക്കുക.

പ്രത്യർപ്പിതോ മേ ഭവതാനുകമ്പിനാ
ഭൃത്യായ വിജ്ഞാനമയഃ പ്രദീപഃ.
(ഭാഗവതം 11. 29. 38.)

വൃക്ണശ്ച മേ സുദൃഢഃ സ്നേഹപാശോ
ദാശാർഹവൃഷ്ണ്യന്ധകസാത്വതേഷു
പ്രസാരിതഃ സൃഷ്ടിവിവൃദ്ധയേ ത്വയാ
സ്വമായയാ ഹ്യാത്മസുബോധഹേതിനാ.
(ഭാഗവതം 11. 29. 39.)

ഒരുപക്ഷേ ദേവിയുടെ ഈ രാധുവിൽ തോന്നിയിരുന്ന മമതയും അതുകൊണ്ടുണ്ടായ ദുരിതാനുഭവങ്ങളും ലോകശിക്ഷണാർത്ഥം സ്വയം മായയെ സ്വീകരിച്ചു് അനുഭവിച്ചു കാണിച്ചതുമാകാം. ശ്രീരാമൻ സീതാവിയോഗത്തിൽ കരഞ്ഞുകൊണ്ടു നടന്നതു് ''സ്ത്രീസംഗിനാം ഗതിമിതി പ്രഥയംശ്ചചാര'' എന്നുപദേശിക്കുകയായിരുന്നു എന്നാണു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നതു്. അതുപോലെ മാതൃദേവിയും, 'ബന്ധുക്കളോടുള്ള അതിരുകവിഞ്ഞുള്ള മമത ദുഃഖത്തിനിടയാക്കും. അതുകൊണ്ടു് സൂക്ഷിച്ചുകൊള്ളണം' എന്നുപദേശിക്കുകയാകാം.

ശ്രീരാമൻ സീതാവിയോഗത്തിൽ കരഞ്ഞു നടന്നെങ്കിലും തൻെറ സ്വരൂപബോധം വിട്ടുപോയിരുന്നില്ലെന്നു സീതാദേവിയുടെ പരീക്ഷണം കാണിക്കുന്നുണ്ടു്. മാതൃദേവിയും രാധുമായയിൽപെട്ടു കുഴങ്ങിയെങ്കിലും തൻെറ ലക്ഷ്യം വിട്ടിരുന്നില്ല.അതുകൊണ്ടാണു സകല ബന്ധങ്ങളും ദേവിക്കു യാതൊരു പ്രയാസവും കൂടാതെ ഉപേക്ഷിക്കാൻ സാധിച്ചിരുന്നതു്. അവതാരശരീരങ്ങളുടെ ഓരോ ചേഷ്ടകളും ഉപദേശരൂപമായിരിക്കും. അന്തഃകരണമാകുന്ന ഗോകുലത്തിൽ ശ്രീകൃഷ്ണനെ എടുത്തുകൊണ്ടു പോയാൽ ബന്ധങ്ങൾ മുറിയും; എന്നാൽ യോഗമായയേയുംകൊണ്ടു് ദേഹഭാവമാകുന്ന മഥുരയിൽ വന്നാൽ ബന്ധനം നിശ്ചയം' എന്നു ഭഗവാൻ ശ്രീകൃഷ്ണൻ തൻെറ ലീലകൊണ്ടു് വസുദേവരെ പഠിപ്പിച്ചു.

ഭഗവദ്ഭക്തന്മാരുമൊത്തു സത്സംഗത്തിൽ കഴിയുമ്പോൾ ശാന്തിയും, സംസാരകൂപമാകുന്ന ഗൃഹത്തിൽ താമസിച്ചാൽ യോഗമായയുടെ ആക്രമണങ്ങളും ഉണ്ടാകുമെന്നാണു് ദേവിയുടെ ഈ ജീവിതം കാണിക്കുന്നതു്. രാധു യോഗമായയുടെ രൂപമാണെന്നു ശ്രീരാമകൃഷ്ണദേവൻ ഒരു ദർശനത്തിൽ ദേവിയെ അറിയിച്ചിരുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 57 | 1972 ജൂൺ | ലക്കം 6 |
|---|---|---|


## അമൃതവാണി

ഈ സ്ഥൂലശരീരത്തെ കൈകാര്യം ചെയ്യാൻ അശരീരമായ ഒന്നു വേണമെങ്കിൽ ഈ സൂക്ഷ്മശരീരത്തെ കൈകാര്യം ചെയ്യാനും, അതേ യുക്തിപ്രകാരം, ഒരു അശരീര ശക്തി ആവശ്യമാകുന്നു. അതിനെയാണ് സംസ്കൃതഭാഷയിൽ ആത്മാവെന്നു പറയുന്നതു്. ആത്മാവു സൂക്ഷ്മദേഹംവഴി സ്ഥൂലത്തിൽ പ്രവർത്തിക്കുകയാണ്. മനസ്സ് സൂക്ഷ്മദേഹത്തിലിരിക്കുന്നു. അതിനുമപ്പുറമാണ് ആത്മാവു്. മനസ്സും ദേഹവുമല്ലാത്ത ഈ ആത്മാവിന്റെ സ്വഭാവമെന്തു്? അതിനെപ്പററി ഗംഭീരവാദങ്ങൾ നടന്നിട്ടുണ്ട്. അതിനെ പുരസ്സരിച്ച് വിവിധ തത്ത്വചിന്തകളും മതങ്ങളും ഉണ്ടായിട്ടുണ്ട്. ആത്മാവു് എന്തായാലും അതിനു രൂപമില്ല, ആകൃതിയില്ല. രൂപവും ആകൃതിയുമില്ലാത്തതു സർവ്വവ്യാപിയാകണം.

കാലമെന്നു പറയുന്നതു് മനോജന്യമാണ്; ദേശവും അങ്ങനെതന്നെ. കാലമില്ലാതെ, നിമിത്തം എന്നുള്ളതില്ല. മുൻപിൻഭാവന കൂടാതെ കാര്യകാരണഭാവന സാദ്ധ്യമല്ല. അതുകൊണ്ടു ദേശവും കാലവും നിമിത്തവും മനസ്സിലിരിക്കുന്നു. ആത്മാവു മനസ്സിന്നപ്പുറവും അരൂപവുമാകയാൽ അതു ദേശകാലനിമിത്തങ്ങൾക്കു മീതെയാവണം. ദേശത്തിനും കാലത്തിനും നിമിത്തത്തിനും മീതെയായതു് അനന്തമാവണം. അനന്തം രണ്ടില്ല. ആത്മാവു് അനന്തമാണെങ്കിൽ ആത്മാവു് ഒന്നേയുള്ളു. എന്റെ ആത്മാവു്, നിങ്ങളുടെ ആത്മാവു് എന്നിങ്ങനെയുള്ള ഭേദഭാവന യഥാർത്ഥമല്ല. അതുകൊണ്ടു മനുഷ്യന്റെ യാഥാർത്ഥ്യം – യഥാർത്ഥമനുഷ്യൻ – ഏകനും അനന്തനും സർവ്വഗതനുമായ ആത്മാവാകുന്നു. ആ യഥാർത്ഥമനുഷ്യന്റെ ഒരു പരിമിതസ്വരൂപമാണ് ഈ കാണുന്ന മനുഷ്യൻ. ഈ അർത്ഥത്തിൽ യഥാർത്ഥമനുഷ്യൻ, ആത്മാവു്, കാര്യകാരണങ്ങൾക്കപ്പുറം ദേശകാലപരിച്ഛേദമില്ലാത്തതുകൊണ്ടു് സ്വതന്ത്രനാവണം. ആത്മാവു് ഒരു കാലത്തും ബദ്ധനായിട്ടില്ല, ബദ്ധനാകാൻ സംഗതിയുമില്ല. പ്രത്യക്ഷമനുഷ്യൻ, പ്രതിബിംബം, ദേശകാലനിമിത്താധീനനാണ്, അതുകൊണ്ടു ബദ്ധനുമാണ്. ആത്മാവു ബദ്ധനെന്നപോലെ തോന്നുന്നു; വാസ്തവത്തിൽ മുക്തനാണ്. ഇതത്രേ നമ്മുടെ പരമാർത്ഥസ്വഭാവം: ഈ സർവ്വഗതത്വം, ആത്മത്വം, അനന്തത്വം.

–വിവേകാനന്ദസാഹിത്യസർവ്വസ്വം: 2. 100 – 102.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

വിമൽ എന്ന പേരുള്ള, എട്ടൊമ്പതു വയസ്സായ, ഒരു ബാലൻ കാശിയിൽ ലാട്ടുമഹാരാജിൻെറ ആശ്രമത്തിൽ കുറച്ചു ദിവസം താമസിക്കുകയുണ്ടായി. കുട്ടി പട്ടവികൃതിയാണ്, എന്നുവരികിലും എന്നും ലാട്ടുമഹാരാജിൻെറ മുമ്പിലിരുന്നുകൊണ്ട് രാമായണം വായിക്കുന്നതിൽ അവന് എന്തെന്നില്ലാത്ത ഒരു താല്പര്യമായിരുന്നു . വായന നടന്നുകൊണ്ടിരിക്കുമ്പോൾ ഇടയ്ക്കിടെ കുട്ടിക്ക് ആവേശം വരുന്നതു കാണാം; ചിലപ്പോൾ തേങ്ങിത്തേങ്ങിക്കരയുകയും ചെയ്യും. ഇതു കണ്ടിട്ട് ലാട്ടുമഹാരാജ് ഒരു ദിവസം ആ ബാലനോടു ചോദിച്ചു: ''രാമായണംവായനയ്ക്കിടയിൽ ഇടയ്ക്കൊക്കെ നിൻെറ കണ്ണിൽ വെള്ളം പൊടിയുന്നതു് കാണാറുണ്ടല്ലൊ. എന്തിനാണതു് ?'' കുട്ടി ഒരൊററ ചിരി. എന്നിട്ട് പറയുകയാണ്: ''അതോ ഞാനുണ്ടായിരുന്നേയ്, രാമരാവണയുദ്ധം നടക്കുന്ന സമയത്തു്.'' ലാട്ടുമഹാരാജ് താലോലിക്കുന്ന സ്വരത്തിൽ ചോദിച്ചു: ''നീ ആരായിരുന്നു എന്നു പറയാമോ?'' കുട്ടി: ''ഞാനോ, ഞാൻ രാമൻെറ സൈന്യത്തിലായിരുന്നു, മഹാരാജ്! ഇതു നോക്കൂ എനിക്കിപ്പോഴും വാലുണ്ട്.'' അടുത്തുതന്നെ ഇരുന്നിരുന്ന സുരേശ് ബാബു ഉടനെ പറഞ്ഞു: ''ഇതൊക്കെ പൂർവ്വജന്മത്തിലെ സംസ്കാരമാണ്.'' ലാട്ടുമഹാരാജ് ചിരിക്കാനും തുടങ്ങി.

ചിലപ്പോൾ ലാട്ടുമഹാരാജിൻെറ മേലൊക്കെ ഒന്നു തടവാൻ പറയും, ഈ കുട്ടിയോട്. അദ്ദേഹത്തിൻെറ കയ്യിലും കാലിലും പതുക്കെ തടവിക്കൊണ്ടിരിക്കെ ബാലൻെറ നെഞ്ചും മുഖവും കണ്ണുമൊക്കെ ചുകന്ന് രക്തവർണ്ണമായിത്തീരുന്നതു് താൻ കണ്ടിട്ടുണ്ടെന്നാണ് വിഹാരീബാബു പറഞ്ഞതു്. ഈ കുട്ടിയുടെ പല ശുശ്രൂഷകൾക്കും ലാട്ടുമഹാരാജ് നിന്നുകൊടുത്തിരുന്നു. അസമയത്തൊക്കെ ഈ കുട്ടി കൊണ്ടുവന്നിരുന്ന പല ആഹാരപദാർത്ഥങ്ങളും അവൻെറ കയ്യിൽ നിന്നുതന്നെ മേടിച്ച് അദ്ദേഹം യാതൊരു അനിഷ്ടവും കാണിക്കാതെ കഴിച്ചിരുന്നു; അവയിൽനിന്ന് അല്പംവീതം കഴിച്ചിട്ട് ബാക്കിയെല്ലാം അവന് പ്രസാദമായും കൊടുക്കും.

ഹരിദ്വാരത്തുനിന്ന് കുംഭമേള കഴിഞ്ഞു് മടങ്ങുംവഴി പല സന്ന്യാസിമാരും കാശിയിൽ വരിക പതിവായിരുന്നു. നിത്യവും പുതിയ പുതിയ സന്ന്യാസിമാരും യോഗികളും വരുന്നുണ്ടെന്ന വർത്തമാനം കേട്ടറിഞ്ഞു് ഒട്ടു വളരെ ഭക്തന്മാർ ആയിടയ്ക്ക് ലാട്ടുമഹാരാജിൻെറ അടുത്തു വന്നിരുന്നു. ഭക്തന്മാരുടെ ഇടയിൽ ചിലക്ക് സന്ന്യാസിമാരെ കാണുക എന്നതൊരു ഭ്രാന്തുപോലെ ആയിരുന്നു. അക്കൂട്ടത്തിലൊരാളോടായി ഒരു ദിവസം ലാട്ടുമഹാരാജ് പറയുകയാണ്: ''ജടയും ചുകന്ന വസ്ത്രവും കാണുന്നതോടെ സന്ന്യാസിയായി എന്നൊന്നും ധരിച്ചുപോകല്ലേ ട്ടോ, മനുഷ്യാ! എത്രയെത്ര കഷ്ടപ്പാടിൽക്കൂടി നൂണ്ടുകടന്നാലാണ് യഥാർത്ഥത്തിൽ ഒരാൾ സന്ന്യാസിയാവുക, എൻെറ ഭഗവാനെ! ഈ സന്ന്യാസിയാവുക എന്നു വെച്ചാൽ കുട്ടിക്കളിയാണോ? എന്തുമാത്രം ത്യാഗവും തപസ്സും വേണം, എന്തുമാത്രം സാധനഭജനകൾ ചെയ്യണം, എന്നിട്ടാണ് സന്ന്യാസിയാവാൻ പററുക!'' ലാട്ടുമഹാരാജ് ഈ പറഞ്ഞതു് ആ ഭക്തനു് അത്രയ്ക്കു പിടിച്ചില്ല. ലാട്ടുമഹാരാജിനു് അതു മനസ്സിലായി. അതുകൊണ്ടു് അദ്ദേഹം പിന്നൊരു ദിവസം ആ ഭക്തനോടു പറഞ്ഞു: ''ഇതു നോക്കൂ! ഇവരൊക്കേല്ല്യെ, കുംഭമേള കഴിഞ്ഞു് മടങ്ങുന്നവരാണ്. അവക്കൊരു സദ്യ കൊടുത്തൂക്കൂടെ, ഒന്നു കേമമായിട്ടു്?''

ലാട്ടുമഹാരാജ് പറഞ്ഞതനുസരിച്ചു് ആ ഭക്തൻ പിറെറ ദിവസംതന്നെ സന്ന്യാസിമാക്ക് നല്ലൊരു സദ്യ കൊടുത്തു. സദ്യസമയത്തു് ആ സന്ന്യാസിമാരുടെ പെരുമാററം കണ്ടിട്ടു് ആ ഭക്തനു് സന്ന്യാസിമാരെക്കുറിച്ചു് അന്നുവരെ ഉണ്ടായിരുന്ന ധാരണകളും അന്ധമായ വിശ്വാസവും പറപറന്നു; അയാളുടെ

കണ്ണിന് യഥാർത്ഥസന്ന്യാസിമാരെ കണ്ടറിയാനുള്ള കെൽപ്പു കിട്ടി.

ആശ്രമത്തിൽ പതിവായി വരുന്ന ഭക്തന്മാർ പലരും ഈ സന്ന്യാസിമാരുടെ പെരുമാററത്തിൽ വലിയ അതൃപ്തിയും ദ്വേഷ്യവും പ്രകടിപ്പിച്ചു. അവരിലൊരാളോട് ലാട്ടുമഹാരാജ് പറഞ്ഞു: ''ഈ സന്ന്യാസിമാർക്ക് വസ്തുലാഭം ഉണ്ടായിട്ടില്ല. അതുകൊണ്ടാണ് ഇങ്ങനെയൊക്കെ പെരുമാറുന്നത്.'' പിന്നൊരാളോട് പറയുകയാണ്: ''രണ്ടുനാലാളുകൾ ആ കൂട്ടത്തിൽ കൊള്ളില്ലാത്തവരുണ്ടെന്നു കരുതി ആ സന്ന്യാസിമാരോട് സകലരോടും ഈ മാതിരിയൊക്കെ പറയാൻ പാടുണ്ടോ ? ഗൃഹസ്ഥന്മാരുടെ ഇടയിലുമില്ലെ നൂറു വാര അകലെവരെപോലും അടുപ്പിക്കാൻ കൊള്ളാത്ത കൂട്ടര് ? എന്നുവെച്ച് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നവരെയൊക്കെ ചീത്തക്കൂട്ടരാണെന്നും പറഞ്ഞ് തള്ളാനൊക്കുമോ ? അതു ശരിയാണോ ? അതുകൊണ്ട് ഇനിമുതൽ ഇങ്ങനെയൊന്നും സംസാരിക്കരുത്. നോക്കൂ, ഭിക്ഷ യാചിക്കുന്നവരേയും നാം മാനിക്കേണ്ടതുണ്ട്. എത്രയായാലും ഭഗവാനെ പ്രാപിക്കണം എന്നൊരൊററ ഉദ്ദേശ്യത്തോടുകൂടിയല്ലെ ഈ ഭിക്ഷുവേഷം സ്വീകരിച്ചത്? അതു നമ്മള് വിലവെച്ചു കൊടുക്കണ്ടേ? ആ ഉദ്ദേശ്യം സാധിക്കാൻ അവര് ആവുംവിധമൊക്കെ ശ്രമിക്കുന്നുമുണ്ട്. ആട്ടെ, അത്രത്തോളമെങ്കിലും പരിശ്രമം ചെയ്യുന്നവർ എത്ര പേരുണ്ട്?'' വേറൊരാളോട് പറഞ്ഞു: ''ഇത് കേൾക്കൂ. നിങ്ങൾ നാലഞ്ചാളുകൾകൂടി രസിക്കുകയാണെന്നു വിചാരിക്കൂ. അപ്പോൾ ഒരാളുടെ ഇലയിൽ വിളമ്പിയതു വേറൊരാള് വാരിത്തിന്നും, അപ്പോഴേയ്ക്കും അയാളുടെ ഇലയിൽനിന്ന് ഇനിയൊരാൾ തട്ടിയെടുത്തു കഴിഞ്ഞിരിക്കും; ഇങ്ങനെയൊക്കെയല്ലെ നിങ്ങളും രസിച്ച് തിമർക്കുക പതിവ്. ഇനി ഈ ബഹളത്തിനിടയിൽ പാവംപിടിച്ച ഒരു വിഡ്ഢിക്ക് ഒരു കഷ്ണംപോലും വായിൽ വെയ്ക്കാൻ കിട്ടിയില്ല എന്നും വരും. അപ്പോൾ ആ മനുഷ്യനെ വെച്ചുകൊണ്ട് ബാക്കിയുള്ളവരെല്ലാവരുംകൂടി എത്ര തമാശയുണ്ടാക്കും, എന്തായിരിക്കും അവിടത്തെ പ്രപഞ്ചം! ഈ സന്ന്യാസിമാരും അതേ മാതിരി രസിച്ചതാണെന്നു വിചാരിച്ചാൽ മതി, എന്നാൽ കഴിഞ്ഞില്ലെ ? ഇതിനെച്ചൊല്ലി നിങ്ങളാരും ഇത്ര പെരുത്ത് ശുണ്ഠിപിടിച്ചു ചാടാനും മററും നില്ക്കണ്ട.''

ഒരു ദിവസം പരമഹംസഭഗവാന്റെ ഒരു ഭക്തൻ ലാട്ടുമഹാരാജിന് ഭക്തിപ്രണാമങ്ങളറിയിച്ചുകൊണ്ട് ഒരു കത്തെഴുതി. അതു വായിച്ചപ്പോൾ ലാട്ടുമഹാരാജ് പറയുകയാണ്: ''കഷ്ടം ! കഷ്ടം ! വങ്കപ്രഭുക്കന്മാര് ! ഒരെഴുത്തില് സ്നേഹം അറിയിച്ചാൽ സ്നേഹം കാണിക്കലായി എന്നാണ് വിചാരം ! അതേയ്, ഹൃദയത്തിനകത്തെ സ്നേഹം പുറമെ ശരിക്കും കാണിക്കേണമെന്നുണ്ടെങ്കിൽ അതിനിത്തിരി പണി എടുക്കണം, വെറുതെ പററില്ല. സാധാരണ ജീവനുണ്ടോ സ്നേഹം കാണിക്കാൻ പററുന്നു ? സ്നേഹം കണ്ടറിയാൻ കെൽപുള്ള ആൾ ഭഗവാൻ ഒരാളേയുള്ളൂ. അതു കാണിക്കാൻ ശേഷിയുള്ളവരോ മഹാപുരുഷന്മാരും. സാധാരണമനുഷ്യർക്ക് വേണ്ടവിധം സ്നേഹിക്കാനുള്ള കഴിവുണ്ടോ അതിന് ? സ്നേഹം എത്രയോ സാധനകളുടെ ഫലമായുണ്ടാകുന്ന വസ്തുവാണ്.'' പിന്നൊരു സന്ദർഭത്തിൽ അദ്ദേഹം പറയുകയുണ്ടായി: ''നിങ്ങളീ സ്നേഹം സ്നേഹം എന്നു പറയുന്നില്ലെ അത് സ്നേഹമല്ല, മായയുടെ വലിയാണ്. നായ്ക്കളെ കണ്ടിട്ടില്ലെ, എന്തൊരു സ്നേഹമാണവയ്ക്ക് തമ്മിൽത്തമ്മിൽ! ഇഷ്ടം സഹിക്കവയ്യാതെ പരസ്പരം മുട്ടുകയും തട്ടുകയും കപ്പുകയും മേലേയ്ക്കുമേലെ കിടന്ന് മറിയുകയും മററും ചെയ്യുന്നത് കാണേണ്ട കാഴ്ചയാണ്. പക്ഷെ തിന്നാൻ വല്ലതും മുമ്പിൽ കാണട്ടെ, ഹാ ! അപ്പോൾ കാണാം കുരയ്ക്കുന്നതും ചാടി കടിക്കുന്നതും മുരളുന്നതും ചീറുന്നതുമൊക്കെ. അതുപോലെയാണ് നിങ്ങളീക്കൂട്ടരുടേയും സ്നേഹം – ഹൊ ! കെട്ടിപ്പുണർന്നു മധുരവാക്കുകളങ്ങനെ തേനൊലിക്കുംപോലെ ഒഴുകും വായിൽനിന്ന്; പക്ഷെ അവനവന്റെ മേൽ തട്ടുന്ന ഒരു സംഗതി ഉണ്ടായാൽ മതി, ആ സ്വാർത്ഥത്തിൽനിന്ന് ഒരു തരി ഇടത്തോട്ടോ വലത്തോട്ടൊ നീങ്ങേണ്ടിവന്നാൽമതി, അതോടെ കഴിഞ്ഞു സകലതും, പിന്നെ വടിയും തടിയും എടുക്കലായി, കൊല്ലും കൊലയുമായി. ഇതല്ലെ സ്ഥിതി ? ഇത്തരം സ്നേഹമൊന്നും കാണിക്കാതിരിക്കുകയാണ് ഭേദം.''

കാശിയിൽ താമസിക്കുന്ന കാലത്തു് ലാട്ടുമഹാരാജ് പൂജയെ സംബന്ധിച്ചു് ഓരോ സന്ദർഭങ്ങളിലായി ഭക്തന്മാരോടു പറഞ്ഞ കുറെ കാര്യങ്ങൾ സാധു സിദ്ധാനന്ദൻ 'സത്കഥ' യിൽ കുറിച്ചിട്ടിട്ടുണ്ടു്. അതിലൊരിടത്തു് ഇങ്ങനെ കാണുന്നുണ്ടു്: "ഈ പൂജ എന്നു വെച്ചാൽ എന്താ സാധനം ? സർവ്വവും ഭഗവാൻെറയല്ലെ, അപ്പൊപ്പിന്നെ ഭഗവാനു് എന്തു കൊടുക്കാനാണു് ? നല്ല നല്ല സാധനങ്ങളൊക്കെയാണു് അവിടെ കൊടുക്കുക, പക്ഷെ അതൊക്കെ അദ്ദേഹത്തിൻെറ സാധനങ്ങൾ അദ്ദേഹത്തിനുതന്നെ കൊടുക്കുകയല്ലെ ? അതിനെന്താ അർത്ഥം ? പക്ഷെ ഗുരുദേവൻ ഇക്കാര്യത്തിൽ എന്താ പറയാറുള്ളതെന്നോ – ഒരു വലിയ പണക്കാരൻ തൻെറ ഒരു തോട്ടം കാണാൻ പോയി എന്നു വിചാരിക്കു. പണക്കാരൻ പൂമുഖത്തു് ഇരിക്കുകയാണു്; തോട്ടക്കാരും മററു പണിക്കാരും അവരവരുടെ ജോലി ചെയ്തുകൊണ്ടു് അങ്ങിങ്ങു് നടക്കുന്നുണ്ടു്; ആ സമയത്തു് കാവൽക്കാരൻ വന്നു് പറയുകയാണു്: 'യജമാനനേ ! അവിടുത്തേയ്ക്കു് കാഴ്ചവെയ്ക്കാൻ വേണ്ടി ഞാനിന്നലെ മുതൽ എടുത്തു് സൂക്ഷിച്ചിരിക്കുന്നതാണു് ഈ തോട്ടത്തിലെ മരത്തിലുണ്ടായ ഈ ഒന്നാംതരം പഴങ്ങൾ. ഇതവിടുന്നു് സ്വീകരിക്കില്ലെ ?' യജമാനനു് അറിയാം തോട്ടം തൻേറതാണെന്നു്; മരവും തൻേറതാണു്, പഴക്കുലയും തൻേറതു തന്നെ; എങ്കിലും ആ തോട്ടം കാവൽക്കാരൻ ഇത്ര ശ്രദ്ധയോടെ സൂക്ഷിച്ചു് പഴപ്പിച്ചെടുത്തതല്ലെ ഈ കുല. അയാളുടെ ആ ശ്രദ്ധ യജമാനനെ പ്രീണിപ്പിക്കില്ലെ ? പൂജയും അതേവിധമാണു് ചെയ്യേണ്ടതു്.'' വിഭൂതിബാബു തൻെറ ഡയറിയിൽ ഒരിടത്തെഴുതിയിരിക്കുകയാണു്: ഒരിക്കൽ ശ്രീ അന്നപൂർണ്ണാപൂജയ്ക്കു് എട്ടുമുഴം നീളമുള്ള ഒരു സാരി കൊണ്ടുവരാൻ ഞാൻ പശുപതിബാബുവിനെ ഏല്പിച്ചു. സാരി വാങ്ങിക്കൊണ്ടുവന്നതു കണ്ടിട്ടു് ലാട്ടുമഹാരാജ് പറഞ്ഞു: 'പശുപതി, ആ സാരി കൊണ്ടെക്കളഞ്ഞേക്കു. എന്തു് ! അമ്മയുടെ പൂജയ്ക്കു് എട്ടുമുഴം നീളത്തിലുള്ള സാരിയോ ? അതു് കൊണ്ടുവരാൻ തോന്നിയല്ലൊ' എന്നിട്ടു് എൻെറ നേരെ തിരിഞ്ഞിട്ടു്, 'ഇത്ര നീളം കുറഞ്ഞ സാരി അമ്മയ്ക്കു് കൊടുക്കാൻ പാടുണ്ടോ ? അമ്മയ്ക്കു് ഭക്തിയോടുകൂടി നല്ല നല്ല സാധനങ്ങളേ കൊടുത്തുകൂടു, അവനവൻെറ അമ്മയ്ക്കോ ഭാര്യയ്ക്കോ നിങ്ങൾ ധരിക്കാൻ മേടിച്ചു കൊടുക്കുന്ന അതേവിധം വസ്ത്രം; കുറെക്കൂടി നല്ല തരത്തിലുള്ളതാണു് അമ്മയ്ക്കു് കൊടുക്കേണ്ടതു്. അമ്മ നിങ്ങൾക്കു് അന്യയാണോ, എട്ടു മുഴം നീളത്തിലുള്ളൊരു സാരിയും കൊടുത്തു് ച്ചമതല ഒഴിപ്പിക്കാൻ? അല്ലാ, അത്ര വലുതു് മേടിക്കാനുള്ള ശേഷി ഇല്ലെങ്കിലോ, അമ്മയോടു തന്നെ കരഞ്ഞുകൊണ്ടു് അറിയിക്കു, 'അമ്മേ എനിക്കതിനുള്ള കഴിവുകേടുകൊണ്ടാണു്, കാശു കൊടുത്തു മേടിക്കാൻ പററാഞ്ഞിട്ടാണു്'' എന്നു്.'' ബലരാംമന്ദിരത്തിൽവെച്ചാണു് അദ്ദേഹം ഒരു ഭക്തനോടു പറഞ്ഞതു്, ''പൂജയ്ക്കു് എങ്ങനെയെങ്കിലും നല്ല സാധനം കൊടുക്കണമല്ലൊ എന്നല്ല, നാട്ടിലുള്ള സകല കൊള്ളില്ലാത്ത സാധനങ്ങളുമാണു് കൊണ്ടുവന്നു വെച്ചിട്ടുള്ളതു്. ഇതൊക്കെ ഏററവും മോശപ്പെട്ടതായിട്ടു് ഇങ്ങനെ തെരഞ്ഞെടുത്തു ശേഖരിക്കാൻ പാടു കുറെ പെട്ടിട്ടുണ്ടായിരിക്കണം. വസ്ത്രം കൊടുക്കുന്നതു് അഞ്ചു മുഴത്തിൽ ഒരിഞ്ചു് കൂടില്ല; അതും തോർത്തുപോലത്തെ കച്ച. ശരി ശരി, ആയിക്കോളു ആയിക്കോളു – ഫലവും കിട്ടുക ഏററവും കൊള്ളില്ലാത്തതാവും എന്നു മാത്രം. പലഹാരം കൊടുക്കുന്നതോ ? പുളിച്ചു നാറുന്നതു്. ഇതെന്തുതരം പൂജയാണു് ? അമ്മയ്ക്കു തന്നെയാണോ ഈ പൂജ സമർപ്പിക്കുന്നതു് അതോ വേറെ വല്ലവർക്കുമോ ? അമ്മയ്ക്കാണെന്നു തീർച്ചയുണ്ടെങ്കിൽ നല്ല സാധനങ്ങളേ കൊടുക്കാൻ പാടുള്ളു, ഓർമ്മവെച്ചോളു. താൻ തിന്നാൽ തൊണ്ടയിൽ നിന്നിറങ്ങാത്ത സാധനം ഭഗവാനു് കൊടുക്കാൻ പുറപ്പെടുകയോ ? ഇനി, പൈസയുടെ കുറവുകൊണ്ടാണെന്നു വരികിൽ, അതായതു് ഒരുപാടു് സാധനങ്ങളൊന്നും മേടിച്ചു കൂട്ടാനുള്ള പരിതസ്ഥിതിയില്ല എന്നു വരട്ടെ, എങ്കിൽ സ്വന്തമായി വീട്ടിൽ അനുഭവിക്കാവുന്ന വസ്തു കുറച്ചെങ്കിലും മേടിച്ചു് നിവേദിക്കുക, അല്ലാതെന്താ ! ഇങ്ങനത്തെ പൊട്ട സാധനം കൊടുത്തു് അശ്രദ്ധയോടുകൂടി പൂജ ചെയ്യുന്നതിലും ഭേദം പൂജ ചെയ്യാതിരിക്കുകയായിരിക്കും. അദ്ദേഹത്തിൻെറ സാധനങ്ങളല്ലെ അവിടുത്തെ മുമ്പിൽ കൊണ്ടുചെന്നു നിരത്തുന്നതു് ? അതിലീ പിശുക്കു പിടിക്കു

മ്പോഴോ ? ഈ നിലയ്ക്കു് സ്വന്തം വല്ല സാധനവുമാണു് കൊടുക്കേണ്ടിവന്നതെങ്കിൽ പിന്നെ എന്തായിരിക്കും കഥയെന്നാണു് എൻെറ ആലോചന ! ആരാണോ ഹർഷത്തോടുകൂടി അദ്ദേഹത്തിൻെറ സാധനം അദ്ദേഹത്തിനു കൊടുക്കുന്നതു് അവനാണു് ഭാഗ്യവാൻ. പ്രീതിയോടുകൂടി കൊടുത്തില്ലെങ്കിൽ അദ്ദേഹം ഒരു സാധനവും സ്വീകരിക്കുകയുമില്ലെന്നു് വെച്ചോളൂ. ഒന്നിനി ഓർത്തു വെച്ചോളൂ, നല്ല നല്ല സാധനങ്ങളേ ഭഗവാനു് നിവേദിക്കാൻ കൊടുക്കാവൂ. മനസ്സിലായോ ? പണം ചില വാകുമല്ലൊ എന്നുവെച്ചു് മനസ്സു് വേദനിക്കുകയൊന്നും വേണ്ടാ. ഭഗവത്പൂജപോലെയുള്ള സത്കാര്യത്തിനല്ലെ കൊടുക്കുന്നതു്? അതിനു് ഇത്ര കിടന്നു് പൊരിയുകയൊന്നും വേണ്ടാ.'' കാശിയിൽവെച്ചു് വേറൊരു സന്ദർഭത്തിൽ പറഞ്ഞതാണിതു്: ''ദേവീദേവന്മാർക്കു് പൂജ കഴിപ്പിക്കുന്നതിന്നുമുമ്പായി ആദ്യംതന്നെ മനസ്സിൽ ഒരു സങ്കല്പം ഉണ്ടായിരിക്കണം. എന്നിട്ടേ പൂജയ്ക്കുവേണ്ട സാമഗ്രികൾ ഒരുക്കാൻ പുറപ്പെടാൻ പാടുള്ളൂ. ആദ്യത്തെ ഈ സങ്കല്പമുണ്ടല്ലൊ അതോടെതന്നെ മനസ്സിൽ, പൂജ ഏതാണ്ടു് നടന്ന മട്ടായി; ബാഹ്യമായി മന്ത്രം ചൊല്ലി ഇനി പൂജ നടത്തിയില്ലെങ്കിൽത്തന്നെ തെററില്ല. മന്ത്രമങ്ങു് കേൾക്കുമ്പോഴേയ്ക്കും ദേവി വന്നു് മുമ്പിൽ ചടഞ്ഞിരുന്നു് പൂജ സ്വീകരിക്കാൻ കൈ നീട്ടുകയായി എന്നാണോ വിചാരം ? അതൊന്നും ദേവി ചെയ്യില്ല. ദേവി ഭാവഗ്രാഹിയാണു്. ശ്രദ്ധയും ഭക്തിയും എവിടെയാണോ കാണുന്നതു് അവിടെനിന്നു മാത്രമെ ദേവി പൂജ സ്വീകരിക്കുകയുള്ളൂ. അതു തീർച്ചയാണു്. ഭാവമില്ലാതെ മന്ത്രങ്ങൾ തോരാതെ ഉരുവിട്ടാലൊന്നും ദേവിയുടെ പ്രസന്നദൃഷ്ടി അവിടെ പതിക്കില്ല, മനസ്സിലാക്കി വെച്ചോളൂ.''

ഇവിടെ ഒരു ഭക്തനൊരു സംശയം: മഹാരാജ്! പൂജ നടത്തുന്ന ആളും പൂജ ചെയ്യുന്ന ആളും എന്നു രണ്ടു പേരില്ലെ, ഇവരിൽ ആരുടെ ഭാവമാണു് ദേവി സ്വീകരിക്കുക ?

ലാട്ടുമഹാരാജ്: ദേവി രണ്ടുപേരുടെ ഹൃദയത്തിനകത്തേയ്ക്കും നോക്കും. രണ്ടുപേർക്കും വേണ്ടുവോളം ശ്രദ്ധയും ഭക്തിയും കാണുന്നുണ്ടെങ്കിൽ അവിടെ സമ്പൂർണ്ണമായും ഫലം കിട്ടും. പതിനാറണയ്ക്കും ഭക്തിവിശ്വാസമില്ലാത്തിടത്തു് ഫലവും അസമ്പൂർണ്ണമായിരിക്കും. വസ്തുക്കളെല്ലാം ഒന്നാംതരമായിരിക്കണമെന്നൊന്നും ഭഗവാനു് നിർബ്ബന്ധമില്ല; അതു വെറും ആഡംബരത്തിനുവേണ്ടി മാത്രമല്ലെ, മററുള്ളവരെ കാണിക്കാൻ ? ധാരാളം കാശുമുണ്ടു്, പണിയെടുക്കാൻ ആളുമുണ്ടു് എന്നുള്ളവർക്കു് അങ്ങനെയൊക്കെ ആവാം. ഗുരുദേവൻ പറയാറുണ്ടു്, 'പൂജ മൂന്നു വിധത്തിലുണ്ടു്: സാത്ത്വികം, രാജസം, താമസം' എന്നു്. ഈ മൂന്നു ഭാവത്തിലും ദേവതയെ പൂജിക്കാം. സാത്ത്വികപൂജയ്ക്കു് ഭക്തി, വിവേകം, വൈരാഗ്യം ഇവയെല്ലാം ഒഴിച്ചുകൂടാത്തതാണു്. രാജസപൂജയിൽ ആഡംബരം വളരെ കേമമായിരിക്കും, പക്ഷെ ഉള്ളിൽ ഭക്തിയും ശ്രദ്ധയും തീരെ കഷ്ടിയായിരിക്കും; അവിടെ കൊട്ടും വാദ്യവും വിലപിടിച്ച പുത്തൻ സാരികളും വിളക്കുകളും എന്നുവേണ്ട സർവ്വവിധ കോലാഹലങ്ങളും കാണും. ഷോഡശോപചാരപൂജ തകൃതിയായിരിക്കും. ഇനി താമസപൂജയ്ക്കാണെങ്കിലോ മാരണം ചെയ്യൽ, ബാധ ഒഴിപ്പിക്കൽ മുതലായി ഹിംസാദ്വേഷങ്ങൾ ഉള്ളതായിരിക്കും ചടങ്ങുകളൊക്കെ; അതുകൊണ്ടാണു് അത്തരം പൂജകൾ ചെയ്തവസാനിപ്പിച്ചാലും മനസ്സിനു് സന്തോഷം വരാത്തതു്. പൂജയ്ക്കും ഉപാസനയ്ക്കുംവേണ്ടി ചെന്നിരുന്നാൽ പിന്നെ മററു യാതൊരു ഭാവനയ്ക്കും അവിടെ ഇടം കൊടുക്കരുതു്. ഭാവങ്ങളുടെ വീട്ടിൽ മോഷണം നടന്നാൽ ഒരു കാലത്തും മേൽഗതിയുണ്ടാവില്ല. ഹൃദയത്തിൻെറ ഉള്ളിൽ കിടക്കുന്ന ആഗ്രഹം ഒന്നു്, നാട്ടുകാരെ കാണിക്കാൻ മറെറാന്നും. പൂജ, ജപം, ഉപവാസം, വ്രതം, ഉപാസന ഇവയൊരിടത്തു്, അപ്പുറത്തു് മറെറാന്നും. ഇതുകൊണ്ടു് വല്ല കാര്യവുമുണ്ടോ? ഒരടി മുന്നോട്ടു വെയ്ക്കാനാവുമോ ? ഗുരുദേവൻ പറയാറുണ്ടു്, 'ഹൃദയത്തിനു് ശരിയായ വിശപ്പു്, ആർത്തി വരണം; എങ്കിൽ ഭഗവാൻെറ ദയ തീർച്ചയായും ഉണ്ടാകും.' എന്നു്.

അത്തവണ കാശിയിൽനിന്നു് കൽക്കത്തയ്ക്കു മടങ്ങാറായപ്പോഴേയ്ക്കും ഗ്രന്ഥകാരൻെറ കയ്യിൽ പണം മിക്കവാറും തീർന്നമട്ടായി. ലാട്ടുമഹാരാജ് അതു് എങ്ങനെയോ അറിഞ്ഞു.

# ആത്മാവുണ്ടോ?

'ആത്മാവുണ്ടോ ?' ഇല്ലെന്നാണ് പുതിയ യുക്തിവാദികൾ പറയുന്നതു്. അവരുടെ യുക്തി യിതാണ്: ''ചന്ദ്രനിൽ അമേരിക്കക്കാർ ഇറങ്ങി. അതിനാൽ ആത്മാവില്ല.'' അടുപ്പിൽ വെള്ളം കെട്ടിനില്ക്കുന്നതിനാൽ അടുപ്പിൽ തീയില്ല എന്നു പറയുന്നതുപോലെയാണെന്നു തോന്നും മേല്പറഞ്ഞ യുക്തി കേട്ടാൽ. ഭാരതീയാചാര്യന്മാർ ഇത്തരം യുക്തികൾ പറയുന്നവരോടു് വാദപ്രതിവാദം ചെയ്യാനോ എതിർക്കാനോ പോകാറില്ല. കാള പെററെന്നു കേട്ടാൽ കയറെടുക്കാനുള്ള ബുദ്ധിശൂന്യത അവർക്കില്ലെന്നർത്ഥം.

'അരിയുണ്ടോ, പയറുണ്ടോ' എന്നെല്ലാം ചോദിക്കുന്നതുപോലെയല്ല 'ആത്മാവുണ്ടോ' എന്നു ചോദിക്കുന്നതു്. അരിയും പയറും ഇന്നിന്നവസ്തുക്കളാണെന്നറിഞ്ഞിട്ടാണ് അവയുണ്ടോ എന്നു് ആളുകൾ ചോദിക്കാറു്. 'ആത്മാവുണ്ടോ' എന്ന ചോദ്യം 'ഠിഠാണഞ്'' ഉണ്ടോ എന്ന

---

യാത്ര പറഞ്ഞു് പിരിയുന്ന നേരത്തു് അയാളുടെ കയ്യിൽ കുറച്ചു രൂപാ കൊടുത്തിട്ടു് പറയുകയാണ്: ''ദാ, ഇതു തല്ക്കാലം കയ്യിലിരിക്കട്ടെ. വീട്ടിൽച്ചെന്നിട്ടു് അയച്ചുതന്നാൽ മതി.'' പക്ഷെ ഗ്രന്ഥകാരൻ അതു മേടിക്കാൻ കൂട്ടാക്കിയില്ല. തീവണ്ടിയിൽ വരുമ്പോൾ അയാൾക്കു് വഴിക്കുവെച്ചു് എന്തോ അപകടം പിണഞ്ഞു. അപ്പോഴാണ് തന്റെ വിഡ്ഢിത്തത്തിന്റെ വലുപ്പവും മഹാരാജിന്റെ ദൂരദർശിത്വവും മനസ്സിലാക്കാൻ അയാൾക്കു കഴിഞ്ഞതു്. അയാൾ അദ്ഭുതസ്തബ്ധനായി.

ലാട്ടുമഹാരാജ് വിഹാരീബാബുവിനോടൊരിക്കൽ പറഞ്ഞു: ''ഇതൊന്നു കേൾക്കൂ! ശാസ്ത്രത്തിൽ ഒട്ടുവളരെ സംഗതികൾ പറഞ്ഞിട്ടുണ്ടു്, പക്ഷെ അവയൊക്കെ ജീവിതത്തിൽ പകർത്തി ഫലപ്പെടുത്തി എടുക്കാനാണ് വിഷമം. ഗുരുദേവൻ പറയാറുണ്ടു്: വിഷുഫലം പറയുമ്പോൾ പഞ്ചാംഗത്തിൽ ഒരു പറ മഴയുണ്ടാകുമെന്നു് എഴുതിക്കാണും. പക്ഷെ പഞ്ചാംഗം പിഴിഞ്ഞാൽ ഒരൊററ തുള്ളി വെള്ളം കിട്ടില്ല.' അതുപോലെതന്നെ ശാസ്ത്രത്തിൽ പല ഗംഭീരൻ സാധനകളെപ്പററിയൊക്കെ എഴുതിയിട്ടുണ്ടെന്നുവെച്ചു് എന്തു മെച്ചമാണു നമുക്കു് ? അതൊക്കെ ശീലിക്കാൻ അത്ര എളുപ്പമൊന്നുമല്ല. അതുകൊണ്ടാണ് അദ്ദേഹം (ഗുരുമഹാരാജ്) പറയാറു്: 'കലികാലത്തു് വാലും തലയുമൊക്കെ കളഞ്ഞിട്ടു വേണം എടുക്കാൻ. കലിയിൽ മനുഷ്യൻ അന്നഗതപ്രാണനാണ്. ഇപ്പോൾ ഭക്തിമാർഗ്ഗമാണു നല്ലതു്. ശാസ്ത്രത്തിൽ വിസ്തരിച്ചിട്ടുള്ള കർമ്മങ്ങൾക്കൊക്കെ നേരമാക്കാണ് ? ഓരോ കാലത്തിനും ഏതു ധർമ്മമാണോ യോജിച്ചതു് അതാതു കാലത്തു് അതാതു സ്വീകരിക്കണം. നവാബുമാരുടെ കാലത്തെ നാണയം(ഈസ്റ്റ് ഇൻഡ്യാ)കമ്പനി ഭരണകാലത്തു വിലപ്പോവുമോ ? ഇന്നു് കമ്പനിക്കാർ പുറത്തിറക്കുന്ന നാണയത്തിനേ വിലയുള്ളു.' ഒന്നു മനസ്സിലാക്കിക്കോളൂ, ഈ യുഗത്തിലെ ആദർശങ്ങൾ ഗുരുദേവനും സ്വാമിജിയുമാണ്. ഇവരു പറയുന്നതു് കേൾക്കാതിരുന്നാൽ യാതൊരു രക്ഷയുമില്ല. ഈ യുഗത്തിൽ ഇവരു പറയുന്നതു് ആരാണോ കേൾക്കുന്നതു് അവർക്കേ മേൽഗതിയുണ്ടാവൂ. ഓരോ യുഗത്തിലും ആരെയാണ് പിൻതുടരേണ്ടതു്, അനുസരിക്കേണ്ടതു് എന്നു് ബുദ്ധിമാന്മാർക്കു് എളുപ്പം മനസ്സിലാവും. ഭഗവാൻ ശ്രീകൃഷ്ണൻ രണ്ടുപേർക്കു് കാണിച്ചു കൊടുത്തില്ലേ, തന്റെ വിശ്വരൂപം? അർജ്ജുനനും ദുര്യോധനനും വിശ്വരൂപം കണ്ടിട്ടു് അർജ്ജുനന്റെ സംശയം വേരോടെ നശിച്ചുപോയി; പക്ഷെ പാപിയായ ദുര്യോധനന്റെ സംശയം ഭഗവാന്റെ വിശ്വരൂപം കണ്ടിട്ടുപോലും കുറഞ്ഞില്ല എന്നു പറയുമ്പോഴോ! ദുര്യോധനൻ വിചാരിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻ ചെപ്പടിവിദ്യ കാണിച്ചു് തന്നെ പററിക്കാൻ പുറപ്പെടുകയാണെന്നു്!''

---

ചോദ്യം പോലെയാണ്. അതായത് 'ആത്മ' പദംകൊണ്ട് ഉദ്ദേശിക്കുന്നതെന്തെന്നറിയാതെയാണ് മേല്പറഞ്ഞ ചോദ്യം ഉന്നയിക്കാറെന്നർത്ഥം. അമേരിക്കക്കാർ ചന്ദ്രനിൽ ഇറങ്ങിയതിനാൽ ആത്മാവില്ലെന്നു പറഞ്ഞവരും ആത്മപദത്തിന്റെ പൊരുളെന്തെന്നറിഞ്ഞിട്ടില്ല. എങ്കിലും യുക്തിചിന്തയിൽ അവർ അദ്വിതീയരാണ്!

ഭാരതീയാചാര്യന്മാർ സർവ്വസാധാരണമായി ഉപയോഗിച്ചുവരുന്ന ഒരു പദമാണ് 'ആത്മാ' എന്നത്. 'ആത്മൻ' എന്നതാണ് പ്രത്യയം ചേർന്ന് പ്രയോഗാർഹമാകുന്നതിനു മുമ്പുള്ള അതിന്റെ രൂപം. അതായത് ആത്മശബ്ദം നകാരാന്തമാണെന്നർത്ഥം. ആത്മപദവാച്യത്തെ ഭാരതർഷിമാർ നിർവ്വചിച്ചിട്ടുണ്ട്. അതിപ്രകാരമാണ്:

യച്ചാപ്നോതി യദാദത്തേ യച്ചാത്തി വിഷയാനിഹ
യച്ചാസ്യ സന്തതോ ഭാവഃ തസ്മാദാത്മേതി കഥ്യതേ.
(ലിംഗപുരാണം 1. 70. 96.)

ഏതൊന്നാണോ മനസ്സിലും പഞ്ചേന്ദ്രിയങ്ങളിലും ബാഹ്യവിഷയങ്ങളിലും ആന്തരവിഷയങ്ങളിലും എന്നുവേണ്ട സകലതിലും വ്യാപിച്ചിരിക്കുന്നത്, ഏതൊന്നാണോ പഞ്ചേന്ദ്രിയങ്ങളും മനസ്സും വഴിക്ക് സ്ഥൂലസൂക്ഷ്മവിഷയങ്ങളെ സ്വീകരിക്കുന്നത്, ഏതൊന്നാണോ മേല്പറഞ്ഞ കരണങ്ങളെക്കൊണ്ടുതന്നെ പൂർവ്വോക്തവിഷയങ്ങളെ ഭുജിക്കുന്നത്,ഏതൊന്നാണോ ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളിലും ഭൂതഭവിഷ്യദ്വർത്തമാനകാലങ്ങളിലും ബാല്യകൗമാരയൗവനാദ്യവസ്ഥകളിലും യാതൊരു മാററവും കൂടാതെ ഒരേ രൂപത്തിൽ നിലനില്ക്കുന്നത് അതാണ് ആത്മാവ്; മേല്പറഞ്ഞ കാരണങ്ങളാലാണ് അതിനെ ആത്മാവെന്നു പറയുന്നതെന്നർത്ഥം. ശരീരേന്ദ്രിയമനസ്സുകളെ യഥേഷ്ടം പ്രവർത്തിപ്പിക്കുന്ന ചൈതന്യമാണ് ആത്മാവ്. ഈ ആത്മാവിനെത്തന്നെയാണ് എല്ലാവരും 'ഞാൻ, ഞാൻ' എന്നു പറയുമ്പോൾ ഉദ്ദേശിക്കുന്നത്. 'ഞാൻ' എന്ന ആശയത്തിന്നധിഷ്ഠാനവും 'ഞാൻ' എന്ന പദത്തിന്റെ അർത്ഥവുമാണ് ആത്മാവ് എന്നർത്ഥം. അങ്ങനെയാണെങ്കിൽ 'ഞാൻ ഉണ്ടോ' എന്നു ചോദിക്കുന്നതുപോലെയാണ് 'ആത്മാവുണ്ടോ ?' എന്നു ചോദിക്കുന്നതും. അങ്ങനെ പദാർത്ഥചിന്തയിൽനിന്നു തന്നെ ആത്മാവുണ്ടെന്നു തെളിഞ്ഞു.

'ആത്മാവുണ്ടെന്നു പറയുകയാണെങ്കിൽ അതിനെ ഒന്നു കാണിച്ചുതരാമോ ?' യുക്തിവാദികളുടെ അടുത്ത ചോദ്യം. ആത്മാവ് ഇന്ന വസ്തുവാണെന്നും അതിന്റെ സ്വരൂപം ഇന്നതാണെന്നും നിശ്ചയമില്ലാത്തതുകൊണ്ടാണ് 'ആത്മാവിനെ കാണിച്ചുതരാമോ' എന്ന ചോദ്യം ഉന്നയിച്ചത്. 'കാണിച്ചുതരാമോ' എന്ന ചോദ്യത്തിന് ചക്ഷുരിന്ദ്രിയത്തിനു വിഷയമാക്കിത്തരാമോ എന്നു മാത്രമായിരിക്കുകയില്ല അർത്ഥം. കാരണം ലോകത്തിൽ ഉണ്ടെന്നു പറയപ്പെടുന്നവയെല്ലാം കണ്ണിനു വിഷയമാകുന്നവയല്ല. ശബ്ദവും കാററും സ്വാദും മററും അതിനുദാഹരണങ്ങളാണ്. അതുകൊണ്ട് ഉണ്ടെങ്കിൽ കാണിച്ചുതരാമോ എന്നതിന് ഏതെങ്കിലും തരത്തിൽ അനുഭവപ്പെടുത്തിത്തരാമോ എന്നേ അർത്ഥമെടുക്കേണ്ടതുള്ളൂ. അഞ്ചു ജ്ഞാനേന്ദ്രിയങ്ങളുള്ളതിൽ ഏതിലെങ്കിലും കൂടി അനുഭവപ്പെടുത്തിത്തരാനൊക്കുമോ എന്നതാണ് ചോദ്യകർത്താവിന്റെ ചോദ്യത്തിന്റെ ആശയം. ഉപനിഷത്തുകൾ അതിനു മറുപടി പറയുന്നുണ്ട്: ''വിജ്ഞാതാരമരേ കേന വിജാനീയാത് ?'' ''യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ'' ('എടോ, അറിയുന്നവനെ എന്തുകൊണ്ടറിയാനാണ് ?' 'ആത്മാവിനെത്തേടിപ്പുറപ്പെട്ട വാക്കുകൾ, ആത്മസ്വരൂപം ഗ്രഹിക്കാനാവാതെ, ജ്ഞാനേന്ദ്രിയങ്ങളെ പ്രവർത്തിപ്പിച്ചു ബോധമുളവാക്കുന്ന മനസ്സിനോടുകൂടി പിൻതിരിയുന്നു.') എന്നെല്ലാം. കണ്ണു മുതലായ ജ്ഞാനേന്ദ്രിയങ്ങളിൽകൂടി വിഷയസമ്പർക്കം പുലർത്തി അതിൽനിന്നു വിഷയബോധം രൂപീകരിക്കുന്ന മനസ്സ് ആത്മാവിന്റെ ഒരു ഉപകരണം മാത്രമാണ്. ഈ മനസ്സു മുതലായ ഉപകരണങ്ങളെ സാന്നിദ്ധ്യംമാത്രംകൊണ്ടു പ്രവർത്തിപ്പിക്കുന്നയാളാണ് ആത്മാവ്. അങ്ങനെയുള്ള ആത്മാവിനെ അറിയാൻ മനസ്സു മുതലായ കരണങ്ങൾക്കു കെല്പില്ല. അതുകൊണ്ട് അറിയുന്നവനെ (ആത്മാവിനെ) അറിയാനുള്ള പുറപ്പാട് അവനവന്റെ തോളിൽ കയറിയിരിക്കാനുള്ള പുറപ്പാടുപോലെയാണ്. ആത്മാവിന് നിറമില്ല, ആകൃതിയില്ല

ശബ്ദം മുതലായ മററു ഗുണങ്ങളില്ല. പിന്നെ യെങ്ങനെയാണു് ഇന്ദ്രിയങ്ങളെക്കൊണ്ടു് ആത്മാവിനെ അറിയുക ? റേഡിയോതരംഗങ്ങളെപ്പോലും ഗ്രഹിക്കാൻ ഇന്ദ്രിയങ്ങൾക്കു് മററു ഭൗതികവസ്തുക്കളെ ആശ്രയിക്കേണ്ടി വരുന്നു. അപ്പോൾപ്പിന്നെ പരമസൂക്ഷ്മമായ ആത്മാവിനെ ഗ്രഹിക്കാൻ സാധാരണമനസ്സിനു് കഴിയുമോ ? ഇല്ല. ആത്മാവു് സകല ജീവജാലങ്ങളിലും അത്യന്തം സൂക്ഷ്മമായി വിലസുന്നുണ്ടു്, 'ഞാൻ, ഞാൻ' എന്ന അനുഭവത്തിലൂടെ. ഈ അനുഭവത്തിനു നമ്മെ സഹായിക്കുന്നതു് നമ്മുടെ മനസ്സുതന്നെ.

മനസ്സു് ഒരു കണ്ണാടിപോലെ പ്രവർത്തിച്ചാണു് ഈ അനുഭവം നമ്മിലുളവാക്കുന്നതു്. മനോമുകുരം സ്വച്ഛമാക്കി വെച്ചാൽ 'ആത്മാനുഭവത്തിനു് മാററു കൂട്ടും. മനോദർപ്പണത്തിലെ അഴുക്കുകളാണു് രാഗദ്വേഷാദിദോഷങ്ങൾ. കാമം, ക്രോധം മുതലായ ദോഷങ്ങൾ മനസ്സിനു മാത്രം വിഷയമായ ദോഷങ്ങളുമാണു്. അവയെ അറിയാൻ ഇന്ദ്രിയങ്ങൾക്കുമാവില്ല, ബാഹ്യോപകരണങ്ങൾക്കുമാവില്ല; പക്ഷെ മനസ്സവയെ അറിയുന്നതിനാൽ ആ ദോഷങ്ങളുണ്ടെന്നു നമ്മൾക്കു ബോധ്യമാണു്. ഈ ദോഷങ്ങളെ നിരന്തരപ്രയത്നംകൊണ്ടു മനസ്സിൽനിന്നു തുടച്ചു മാററിയാൽ മനസ്സു് സ്വച്ഛമായിത്തീരും, പ്രകാശമാനമായിത്തീരും. ആ മനസ്സിൽ ചൈതന്യം പ്രതിഫലിക്കും. അപ്പോൾ നമ്മൾക്കു് ആത്മസ്വരൂപം ഗ്രഹിക്കാനാവും. ആത്മസ്വരൂപം ഗ്രഹിക്കാനാവാതെ വാക്കുകളും ഇന്ദ്രിയങ്ങളും പിൻതിരിയുമെന്നു പറഞ്ഞ ഉപനിഷത്തുകൾതന്നെ പറയുന്നു 'ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ' (അത്യന്തം ഏകാഗ്രവും സൂക്ഷ്മവും കറയററതുമായ ബുദ്ധികൊണ്ടു് സൂക്ഷ്മതത്ത്വഗ്രഹണം ചെയ്യുന്നവർക്കു് ആത്മാവു വെളിപ്പെടുന്നു. കഠ. 1. 3.12.) എന്നു്. പരമാണുക്കളേയോ രോഗാണുക്കളേയോ വൈദ്യുതിയേയോ അതുപോലെ സൂക്ഷ്മങ്ങളായ ഇതരവസ്തുക്കളേയോ ഗ്രഹിക്കാൻ ശാസ്ത്രജ്ഞന്മാർ ഓരോ തരം ഉപകരണങ്ങളെ നിർദ്ദേശിക്കുന്നുണ്ടു്; അതിനുപുറമേ ചിലതിനെ ഗ്രഹിക്കാൻ ചില പ്രത്യേകവ്യവസ്ഥകളും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്. എങ്കിൽപ്പിന്നെ പരമസൂക്ഷ്മമായ ആത്മവസ്തുവിനെ അറിയാൻ, അനുഭവപ്പെടുത്താൻ, ഒരു പ്രത്യേക ഉപകരണം നിർദ്ദേശിക്കുന്നതിൽ അസാംഗത്യമൊന്നുമില്ല. അതിനുള്ള ഉപകരണമാണു് പരിശുദ്ധമായ –രാഗദ്വേഷാദി മാലിന്യങ്ങളില്ലാത്ത–മനസ്സു് അഥവാ അന്തഃകരണം. പരിശുദ്ധാന്തഃകരണമാകുന്ന ദർപ്പണത്തിലൂടെ ആത്മതത്ത്വഗ്രഹണത്തിനു ശ്രമിക്കുമ്പോൾ കാണാം സച്ചിദാനന്ദസ്വരൂപമായ ആത്മാവു സ്വയംപ്രകാശമാനനായി ശോഭിക്കുന്നതു്.

ആത്മദർശനോപയോഗിയായ അന്തഃകരണത്തെ ഏകാഗ്രവും ശുദ്ധവും ആക്കുന്നതിനു് അതായതു് ഇന്ദ്രിയസംഗം കൂടാതെ ജ്ഞാനപ്രഭ പ്രതിഫലിക്കാൻ യോഗ്യമാക്കുന്നതിനു് ആണു് പ്രാണായാമാദി യോഗസാധനകളും, നാമജപാദിഭക്തിസാധനകളും, ഈശ്വരസേവാരൂപത്തിലുള്ള സ്വധർമ്മാനുഷ്ഠാനമാകുന്ന കർമ്മയോഗസാധനകളും പരമകാരുണികരായ ഋഷീശ്വരന്മാർ നിർദ്ദേശിച്ചിട്ടുള്ളതു്. ഈ സാധനകൾ ചെയ്താൽ മനസ്സു് ഏകാഗ്രവും ശുദ്ധവുമാകുമെന്നു് ആ ശാസ്ത്രം അറിയുന്ന അനുഭൂതിസമ്പന്നരായ മഹർഷീശ്വരന്മാർ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. അതൊന്നു പരീക്ഷിച്ചു നോക്കേണ്ടതു് സത്യമറിയണമെന്നു് ആഗ്രഹമുള്ളവരുടെ പ്രഥമകർത്തവ്യംതന്നെ. യുക്തിചിന്തയും അതിനെ അനുകൂലിക്കുന്നുണ്ടല്ലോ. സയൻസും സത്യം എന്തെന്നു കണ്ടുപിടിക്കാനുള്ളതാണല്ലോ. സത്യമെന്നാൽ എക്കാലവും, ഭൂതഭവിഷ്യദ്വർത്തമാനകാലങ്ങളിലെല്ലാം യാതൊരു മാററവും കൂടാതെ നിരന്തരം അനുഭവവേദ്യമാകുന്ന തത്ത്വമാണെന്നാണു് ഭാരതീയചിന്തകന്മാരുടെ അഭിപ്രായം. ഈ ലക്ഷണംവെച്ചു നോക്കുമ്പോൾ ഇതു ചേർന്നുകാണുന്ന ഒരേ ഒരു വസ്തു ആത്മാവുമാത്രമാണെന്നു വെളിപ്പെടുന്നു. ബാല്യകാലത്തു് അമ്പതു പൗണ്ടുള്ള ശരീരത്തിലെ ഇന്ദ്രിയാദികളെ പ്രവർത്തിപ്പിച്ചുകൊണ്ടു 'ഞാൻ' എന്ന അനുഭവത്തിലൂടെ വെളിപ്പെട്ടിരുന്ന ആത്മാവുതന്നെയാണു് പരിണാമരഹിതനായിത്തുടന്നു് യൗവനത്തിലും വാർദ്ധക്യത്തിലും മററും 'ഞാൻ' എന്നു് അഭിമാനിച്ചുകൊണ്ടു്, നിരന്തരം പരിണാമവിധേയമായിക്കൊണ്ടിരിക്കുന്ന അതാതു ശരീരങ്ങളിൽ വിളങ്ങുന്നതു്. ജാഗ്രദവസ്ഥയിൽ സ്ഥൂലസൂക്ഷ്മേന്ദ്രിയങ്ങളെക്കൊണ്ടും സ്വപ്നാവസ്ഥയിൽ

അന്തഃകരണസൃഷ്ടങ്ങളായ സൂക്ഷ്മേന്ദ്രിയങ്ങളെക്കൊണ്ടും വ്യവഹാരം നടത്തിയും സുഷുപ്ത്യവസ്ഥയിൽ വിഷയേന്ദ്രിയവിഹീനനായി സത്യാനന്ദസ്വരൂപനായി പ്രശോഭിച്ചും വിളങ്ങുന്നതു് ഒരേ ഒരാത്മാവുതന്നെ. ആത്മാവു സത്യമാണു്. കാരണം എക്കാലവും മാററമററു വിളങ്ങുന്നതാണതു്, ശുദ്ധാന്തഃകരണത്തിലൂടെ സൂക്ഷ്മദൃക്കുകൾക്കു അനുഭൂതിവിഷയമാകുന്നതുമാണതു്. പ്രപഞ്ചവസ്തുക്കളേയും ശരീരേന്ദ്രിയാദികളേയും അറിയുന്നവനാകയാൽ ആത്മാവു ജ്ഞാനസ്വരൂപനാണു്. നിർവ്വിഷയവും കരണരഹിതവും ആയാലും ആനന്ദാനുഭൂതിയുളവാകുന്നതിനാൽ ആനന്ദരൂപവുമാണാത്മാവു്. ആത്മാവു് സച്ചിദാനന്ദവസ്തുവാണു്. അതിനെ പ്രകാശിപ്പിക്കാൻ വേറൊന്നിന്റെ ആവശ്യമില്ലാത്തതിനാൽ അതു സ്വയംപ്രകാശമാണു്. ശരീരേന്ദ്രിയാദികളുടെ ചേഷ്ടകൾക്കെല്ലാം നിർവ്വികാരരൂപനായ സാക്ഷിയാണതു്. സത്ത്വരജസ്തമാത്മകങ്ങളായ ജഡവസ്തുക്കളുടെ ഗുണദോഷലേശം ആത്മാവിനെ ബാധിക്കാത്തതിനാൽ നിർഗ്ഗുണനാണു് ആത്മാവു്. ഇങ്ങനെ സത്യസാക്ഷാത്കാരത്തിനുവേണ്ടി വിജ്ഞാനമാർഗ്ഗം അവലംബിച്ചു ചരിക്കുന്ന യുക്തിവാദികളുടെ അഭിപ്രായം ആത്മാവുണ്ടെന്നാണു്. സത്യദർശനമോ സ്വസുഖമോ പരസുഖമോ കാംക്ഷിക്കാത്ത പണ്ഡിതമ്മന്യന്മാരാണു്, തങ്ങളുടെ വടിപിടിച്ചാൽ നേർവഴിക്കു നടത്തിക്കൊള്ളാമെന്നു് അഭിമാനിക്കുന്ന കുരുടന്മാരെപ്പോലെയുള്ള, ആത്മാവില്ലെന്നു പറയുന്ന കുയുക്തിവാദികൾ. ആത്മാവില്ലെന്നു പറയുന്ന ആൾ തന്നെ ആത്മാവായിരിയ്ക്കെ യുക്തിചിന്തയ്ക്കു് ആത്മാസ്തിത്വത്തെ നിഷേധിക്കാൻ സാധ്യമാണോ ? സത്യമറിയേണ്ടവർ മൂഢതയിൽ നിന്നുണർന്നു് ജീവിതാനുഭവത്തെക്കുറിച്ചു് സമഗ്രമായി ചിന്തിച്ചു സത്യം കണ്ടെത്തിയവരുടെ മാർഗ്ഗത്തിൽക്കൂടി ചരിച്ചു് ലക്ഷ്യത്തിലെത്താൻ പൗരുഷം പ്രദർശിപ്പിക്കേണ്ടിയിരിക്കുന്നു.

ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാൻ നിബോധത !

---

# ഗീതാമാർഗ്ഗപ്രവേശിക–4

(മൂന്നാം അദ്ധ്യായം)

**ശ്രീ വിമലാനന്ദസ്വാമികൾ**

അർജ്ജുനന്റെ മോഹവും വിഷാദവും നീക്കുന്നതിനു് ഇതൊരു ആമുഖം മാത്രമേ ആയുള്ളു. പല അംശങ്ങളും അധികമധികം വിശദീകരണംകൊണ്ടു് ഉറപ്പാക്കിയെങ്കിൽ മാത്രമേ അടുത്തപടിയിലേയ്ക്കു കയറുവാൻ അർജ്ജുനൻ സമർത്ഥനാകുകയുള്ളുവെന്നു ഭഗവാനുതന്നെ അറിയാം. ജിജ്ഞാസുവിന്റെ ബഹുമുഖങ്ങളായ പ്രശ്നങ്ങൾകൊണ്ടുമാത്രമേ ജ്ഞാനം പുഷ്കലമാകുകയുള്ളുവെന്നു് അനുഭവമാണു്. അർജ്ജുനനെപ്പോലെയുള്ള ഒരു ഉത്തമശിഷ്യൻ ഇതിനു നല്ല ഒരു ഉദാഹരണമാണു്. മോഹകാലുഷ്യം നീങ്ങുമ്പോൾ മാത്രമേ ഐഹികാമുഷ്മികഭോഗങ്ങളിലുള്ള ആസക്തി നശിച്ചു് ചിത്തസ്ഥൈര്യരൂപമായ യോഗനിഷ്ഠ ഉണ്ടാകുകയുള്ളു എന്നു ഭഗവാൻ ഉപദേശിച്ചു ഉടൻതന്നെ അർജ്ജുനൻ യോഗനിഷ്ഠകൊണ്ടു ലഭിയ്ക്കേണ്ട സ്ഥിതപ്രജ്ഞന്റെ അവസ്ഥയെപ്പററി തന്റെ ചോദ്യംമൂലം അധികം വിശദമായി ഗ്രഹിച്ചതായി നാം കണ്ടുകഴിഞ്ഞു. അനന്തരം അർജ്ജുനനു് പുതിയ സംശയം. അർജ്ജുനൻ കർത്തവ്യവിമൂഢനായി നിൽക്കുന്ന ഒരവസ്ഥയിൽ സ്വധർമ്മമായി ലഭിച്ച യുദ്ധം തുടരുവാൻ ഭഗവാൻ പ്രേരിപ്പിച്ചു. അതേസമയംതന്നെ ബുദ്ധിയോഗംമൂലം ആത്മജ്ഞാനം ഉറപ്പിക്കുന്നതിനും വഴി കാണിച്ചു. അപ്പോൾ അർജ്ജുനനു സംശയമായി. ഭഗവാന്റെ ഉപദേശം അർജ്ജുനന്റെ ബുദ്ധിയുടെ വിവേകശക്തി കുഴപ്പത്തിലാക്കിയതുപോലെ അർജ്ജുനനു തോന്നി. 'ആത്മജ്ഞാനമോ യുദ്ധധർമ്മമോ ഏതാണു് ഉടൻ അവലംബിയ്ക്കേണ്ടതു് ഏതാണു വിടേണ്ടതു് ?' എന്നൊരു സന്ദേഹം. രണ്ടുംകൂടി ഒരേ സമയം ശ്രേയസ്കരമാകാൻ സാദ്ധ്യമല്ല. സന്ന്യാസം എന്നുള്ള പദം രണ്ടാ

മദ്ധ്യായത്തിൽ വന്നിട്ടില്ല. അവിടെ സ്ഥിതപ്രജ്ഞൻ യോഗയുക്തനായ മുനിയാണെന്നു പറഞ്ഞു. മനനശീലനാണു മുനി; കർമ്മനിഷ്ഠനല്ല. നിർമ്മമനും നിരഹങ്കാരനും നിസ്പൃഹനുമായിട്ടുള്ള യോഗി ബ്രഹ്മനിർവ്വാണം അടയുമെന്നും അവിടെ പറഞ്ഞു. ഇത്രയുംകൊണ്ടു ഭഗവാൻ ഉപദേശിച്ചതു് സന്ന്യാസമാണെന്നു് അർജ്ജുനൻ നിശ്ചയിച്ചു. യുദ്ധം ചെയ്യുവാൻ പ്രേരിപ്പിച്ചതും, കർമ്മത്തിൽ മാത്രമേ നിനക്കു് അധികാരമുള്ളു എന്നു പറഞ്ഞതും അർജ്ജുനൻ യോഗമായി സ്വീകരിച്ചു. ഇവ രണ്ടും അപ്പോഴാം തനിയ്ക്കുപദേശിച്ചതാണെന്നു ധരിച്ചു് രണ്ടിൽ ഏതാണു് തനിക്കു് അധികം പ്രയോജനപ്പെടുന്നതെന്നു് ഉറപ്പിച്ചു പറഞ്ഞുതരണമെന്നു ഭഗവാനോടു പ്രാർത്ഥിക്കുന്നു.

ഒന്നാമദ്ധ്യായത്തിൽ ഒരു സാരഥിയായിട്ടു മാത്രമാണു് ഭഗവാനെ ഗീതാഗ്രന്ഥം അവതരിപ്പിച്ചിരിക്കുന്നതു്. ഹൃദയദൗർബല്യംകൊണ്ടു മനസ്സു തളർന്നു യുദ്ധവിമുഖനായിത്തീർന്ന അർജ്ജുനൻ പൗരുഷമില്ലാത്തവനാണെന്നും പറഞ്ഞു് ശക്തിയായ ഭാഷയിൽ യുദ്ധത്തിനു പ്രേരിപ്പിച്ച പാർത്ഥസാരഥി ആ ഘട്ടത്തിൽ ഹിതൈഷിയായ സുബന്ധുവായി കാണപ്പെടുന്നു. 'ഞാൻ ധർമ്മസമ്മൂഢചിത്തനായി അങ്ങയെ ശരണംപ്രാപിച്ച ശിഷ്യനാണു്.' എന്നു് അർജ്ജുനൻ സ്വീകരിച്ചശേഷം, 'പ്രപന്നനായ എന്നെ ശാസിക്കണം.' എന്നു് അപേക്ഷിച്ചതു മുതൽ ഭഗവാൻ അർജ്ജുനന്നു് ബ്രഹ്മസ്വരൂപിയായ ഗുരുവായിത്തീർന്നു. അതുകൊണ്ടുതന്നെയാണു് ''പണ്ഡിതമാനിയായ നീ ശോചിയ്ക്കാൻ യോഗ്യരല്ലാത്തവരെപ്പററി ശോചിക്കുന്നു'' എന്നു തുടങ്ങി അർജ്ജുനനെ ബോധിപ്പിച്ചതു്. ഇതു ഗുരുരൂപത്തിൽ മുമ്പിൽ പ്രത്യക്ഷനായ അന്തര്യാമിയുടെ ആത്മോപദേശമാണു്. ബ്രഹ്മവിദ്യാസമ്പ്രദായപ്രകാരം ബ്രഹ്മസാക്ഷാത്കാരമുള്ള അധികൃതഗുരുവിന്നു മാത്രമേ ശിഷ്യനെ ബ്രഹ്മജ്ഞാനത്തിൽ സ്ഥിരപ്പെടുത്തുവാനുള്ള യോഗ്യതയുള്ളു. കാരണം ബ്രഹ്മജ്ഞപുരുഷൻ ബ്രഹ്മംതന്നെയാണു്. ബ്രഹ്മജ്ഞാനം അഥവാ തത്ത്വംപദാർത്ഥശോധനം, ശരീരേന്ദ്രിയമനോബുദ്ധികളിൽ ഉള്ള ഞാനെന്ന അഭിമാനത്തെ അകററി ആത്മാവു് ഈശ്വരൻതന്നെയാണു്, അഥവാ ആത്മാവു് ബ്രഹ്മസ്വരൂപംതന്നെയാണു് എന്നുള്ള അനുഭവമാണു്. ശ്രീകൃഷ്ണൻ സർവ്വപ്രാണികളിലും നിലകൊള്ളുന്ന ആത്മസ്വരൂപംതന്നെ ആകയാൽ സർവ്വലോകഗുരുവാണു്. സർവ്വലോകഗുരുത്വം ജഗന്നിയന്താവായ ഈശ്വരന്നുമാത്രമുള്ളതാണു്. അതുകൊണ്ടു് ആ നിലയിൽ നിന്നുകൊണ്ടാണു് ഇവിടത്തെ അർജ്ജുനൻെറ പ്രശ്നത്തിനു ഭഗവാൻ ഉത്തരം നൽകുന്നതു്. ഭഗവാൻ പറയുന്നു: പാപരഹിതനായ അർജ്ജുന, സമസ്തരക്ഷകനായ ഞാൻ ആരംഭകാലത്തു് ലോകത്തിൻെറ നിലനില്പിനായി വിധിച്ച നിഷ്ഠയിൽ രണ്ടു പ്രകാരങ്ങളും ഉണ്ടു്. സ്ഥിതപ്രജ്ഞലക്ഷണത്തിൽ സൂചിപ്പിച്ച സാംഖ്യമാർഗ്ഗത്തിൽ അനുഗമിക്കുന്ന ജ്ഞാനയോഗികളും സമത്വബുദ്ധിയോടുകൂടി കർമ്മം അനുഷ്ഠിക്കുന്ന കർമ്മയോഗികളും. ലക്ഷ്യപ്രാപ്തിക്കു് ഇവ രണ്ടും ഉപായംതന്നെ എന്നു സ്വീകരിക്കുകയാൽ രണ്ടും യോഗംതന്നെ, ജ്ഞാനയോഗവും കർമ്മയോഗവും. കർമ്മങ്ങളും ഒന്നും ആരംഭിക്കാതെ ഒരു പുരുഷനും കർമ്മത്തിൽ ഉത്തമമായ സ്ഥിതിയിൽ എത്തുകയില്ല. കർമ്മങ്ങളും വിട്ടതുകൊണ്ടുമാത്രം ഇഷ്ടസിദ്ധിയും ഉണ്ടാകുകയില്ല. ഒരു ചേഷ്ടയും ഇല്ലാതെ ഒരു നിമിഷംപോലും ആർക്കും സ്ഥിതിചെയ്യാൻ കഴിയുകയില്ല. അവരവരുടെ പ്രകൃതിയ്ക്കനുസരിച്ചു് സത്ത്വഗുണമോ, രജോഗുണമോ, തമോഗുണമോ ഓരോരുത്തരേയും വശപ്പെടുത്തി അതതുപ്രകാരത്തിലുള്ള കാര്യങ്ങളും ചെയ്യിച്ചുകൊണ്ടിരിക്കുന്നു. കയ്യും കാലും നാക്കും നിശ്ശേഷം അടക്കി മനസ്സുകൊണ്ടു് വിഷയങ്ങളെ ചിന്തിച്ചുകൊണ്ടിരിക്കുന്ന മൂഢൻെറ ആചാരം വെറും കാട്ടായമാണു്. എന്നാൽ കണ്ണു്, കാതു്, രസന മുതലായ ജ്ഞാനേന്ദ്രിയങ്ങളെ മനസ്സുകൊണ്ടു് വശപ്പെടുത്തി കർമ്മേന്ദ്രിയങ്ങളുംവഴി ആസക്തിയില്ലാതെ യോഗരൂപത്തിൽ സ്വധർമ്മമനുഷ്ഠിക്കുന്നവൻ ശ്രേഷ്ഠൻതന്നെയാണു്. നീ അതുകൊണ്ടു് നേരത്തെ നിശ്ചയിച്ചിട്ടുള്ള സ്വധർമ്മം ചെയ്യുകതന്നെ വേണം. ചുമ്മാതിരിക്കുന്നതിനേക്കാൾ പ്രവൃത്തി ചെയ്യുകതന്നെയാണു നിനക്കു ശ്രേയസ്കരം. ഒരു പ്രവൃത്തിയും എടുക്കാതെയിരുന്നാൽ ദേഹധാരണംതന്നെ സഫലമാകുകയില്ല. പക്ഷേ ഒന്നു് ഓർക്കേണ്ടതായിട്ടുണ്ടു്. ഈ ലോകം മുഴുവൻ കർമ്മംകൊണ്ടു വന്നിട്ടുള്ള ബന്ധനത്തിൽ കുരുങ്ങിയിരിക്കുക

യാണ്. ഈശ്വരാത്ഥം അനുഷ്ഠിക്കുന്ന കർമ്മം മാത്രമേ ബന്ധകമാകാതെയിരിക്കൂ. അതു കൊണ്ട് അല്ലയോ കുന്തീനന്ദന, നീ ചെയ്യുന്ന കർമ്മം ഈശ്വരാർത്ഥവും സംഗരഹിതവുമായിരിക്കട്ടെ. അപ്രകാരമുള്ള കർമ്മത്തെയാണ് യജ്ഞം എന്നു പറയുക. പ്രജകൾ ഉണ്ടായപ്പോൾ മുതൽ യജ്ഞവ്യവസ്ഥയുമുണ്ട്.

സ്രഷ്ടാവായ പ്രജാപതി പ്രജകളോടു പറഞ്ഞു: ''യജ്ഞംമൂലം അഭിവൃദ്ധിപ്രാപിക്കുക. അതു നിങ്ങൾക്ക് ആശിച്ചവയെല്ലാം വേണ്ടുവോളം തരും. യജ്ഞം ചെയ്തു ദേവന്മാരെ പ്രീതിപ്പെടുത്തുക. ദേവന്മാരും നിങ്ങൾക്കു പ്രിയം ചെയ്യും. അങ്ങനെ പരസ്പരം പ്രിയം ചെയ്യുകകാരണം അധികശ്രേയസ്സു നിങ്ങൾക്കുണ്ടാകും. യജ്ഞദേവതകൾ സന്തുഷ്ടരായാൽ ഇഷ്ടമുള്ള ഭോഗങ്ങൾ എല്ലാം അവർ നിങ്ങൾക്ക് കൈയ് വരുത്തിത്തരും. അവരിൽനിന്നും ലഭിച്ചതിന്റെ അംശമെങ്കിലും അവരെ അർച്ചിക്കുന്നതിനു വിനിയോഗിക്കാതെ സ്വാർത്ഥഭോഗത്തിനായി ഉപയോഗിക്കുന്നവൻ കള്ളൻതന്നെയാണ്. ജീവിതയാത്രയ്ക്കുവേണ്ടി യജ്ഞശേഷം മാത്രം ഭുജിക്കുന്നവൻ എല്ലാ ദുരിതങ്ങളിൽ നിന്നും മുക്തനാകുന്നു. തനിയ്ക്കു കഴിക്കാൻ വേണ്ടിമാത്രം പാചകം ചെയ്യുന്നവൻ പാപം തന്നെയാണ് ഭുജിക്കുന്നത്.''

''കേവലാഘോ ഭവതി കേവലാശീ'' (തനിയെ തിന്നുന്നവൻ പാപം മാത്രം തിന്നുന്നു.) എന്നുംമററുമുള്ള വേദമന്ത്രങ്ങളുടെ ഒരു വിവരണമാണ് ഗീത ഈ ഘട്ടത്തിൽ ഓർമ്മിപ്പിയ്ക്കുന്നത്. പഞ്ചഭൂതങ്ങളും സൂര്യചന്ദ്രാദികളും മററും ജീവരാശികളുടെ നിലനില്പിനു മൂലമായ ദിവ്യശക്തികളാണ്. ഇവയെക്കൂടാതെ മനുഷ്യജീവിതമില്ല. ആരെ ആശ്രയിച്ച് ജീവിക്കുന്നുവോ അവർ ഉപജീവ്യന്മാരാണ്. ആശ്രയിച്ചവർ ഉപജീവകന്മാർ. ഉപജീവകന്മാർക്കുള്ള ശ്രദ്ധയും ഭക്തിയും ഉപജീവ്യന്മാരുടെ പ്രീതിയ്ക്കു ഹേതുവാണ്. ഇരുവർക്കും ഇതു ശ്രേയസ്കരമാകുന്നു എന്നതു പ്രത്യക്ഷം. ഇരുവരും സ്വധർമ്മം ത്യജിച്ചാൽ പാപമേ ഉണ്ടാവൂ. ദേവന്മാരും മനുഷ്യരും സ്വാമിഭൃത്യന്മാരെപ്പോലെയാണെന്നു വേദം പറയുന്നു. യഥാർത്ഥത്തിലുള്ള സ്വാമിയും ഭൃത്യനും പരസ്പരം ഗുണലോഭം കൊണ്ട് ആകൃഷ്ടരും സംബദ്ധരും ആകുന്നു എന്നും, അന്യോന്യം മുതലെടുക്കാൻ തുനിയുന്നവരല്ലെന്നും പ്രഹ്ലാദൻ ഭാഗവതത്തിൽ നമ്മെ ഓർമ്മിപ്പിക്കുന്നു. ഈ തത്വമാണ് യജ്ഞാനുഷ്ഠാനംകൊണ്ട് പരസ്പരം ശ്രേയസ്സുളവാക്കാൻ കഴിയും എന്നു ഗീത ഉദ്ബോധിപ്പിക്കുമ്പോൾ, നമുക്കു വ്യക്തമാകുന്നത്.

വൈദികപരമ്പരയിലെ വിശ്വാസം ഈ വിധമാണ്: അന്നത്തിൽനിന്നുമാണ് പ്രാണികൾ ജനിക്കുന്നത്; ഭക്ഷിക്കാനുള്ള സസ്യങ്ങളും ധാന്യങ്ങളും കാർമേഘം വർഷിക്കുമ്പോഴാണ് ഉണ്ടാവുക; യാഗാനുഷ്ഠാനംകൊണ്ട് തൃപ്തരായ ദേവതകളാണ് വർഷോത്പത്തിക്കു കാരണം; യജ്ഞത്തിന്റെ ഉൽപത്തിയാകട്ടെ കർമ്മാചരണത്തിലാണ് എന്നു കാണാം; കർമ്മാനുഷ്ഠാനത്തെപ്പററിയുള്ള അറിവ് വേദംമൂലം ഉളവാകുന്നു; വേദമാകട്ടെ ഈശ്വരനിൽനിന്നും ഉദിക്കുന്നു; അതുകൊണ്ടു വേദസ്വരൂപമായ ബ്രഹ്മം യജ്ഞത്തിന്റെ സാമർത്ഥ്യംകൊണ്ടാണ് എല്ലാത്തെയും പ്രകാശിപ്പിക്കുന്നത്; ഇതു് സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരു ചക്രമാണ്; ഈ യജ്ഞചക്രത്തെ തുടരാതെ ഭുജിക്കുന്ന മനുഷ്യൻ പാപജീവിയാണ്, ഇന്ദ്രിയസുഖംകൊണ്ടുമാത്രം സന്തുഷ്ടനായി പാഴായി ജീവിക്കുന്നവനാണ്. മനുഷ്യൻ വിനയനമ്രനും നിരഹങ്കാരിയും ആയിരിക്കണമെന്നു നാം പ്രത്യേകം ഓർമ്മിക്കണമെന്നു സാരം. നമുക്കു വേണമെങ്കിൽ പ്രവർത്തിക്കുവാനുള്ള ശക്തി വളരെ അധികം ഉണ്ട്. പലതും വിജയിപ്പിക്കുവാനുള്ള പൗരുഷവും പലർക്കും ഉണ്ട്. എങ്കിലും പ്രകൃതിയുടെ ആനുകൂല്യമില്ലെങ്കിൽ നമുക്കു പലപ്പോഴും പരാജയമാണ്. പ്രകൃതിയിൽക്കൂടി പ്രകാശിക്കുന്ന ഈശ്വരശക്തിയെയാണു ദേവതകൾ എന്നു പറയുന്നത്. ഈശ്വരശക്തിക്കു മുമ്പിൽ ദുരഭിമാനിയായി ദർപ്പം കാണിക്കുന്നവൻ ശ്രേയസ്സു പ്രാപിക്കുന്നില്ല. സ്വാർത്ഥഭോഗത്തിൽ നിമഗ്നനായി പാപം ആർജിക്കുകയും ചെയ്യുന്നു. ഈ കാര്യം ഇവിടെ എടുത്തു കാണിച്ചിരിക്കുന്നു. പൂജാരൂപമായ യജ്ഞാനുഷ്ഠാനം എല്ലാവരുടെയും കർത്തവ്യമാണെന്ന് ഇതിൽ നിന്നും സിദ്ധിക്കുന്നു. എല്ലാവർക്കും, ഒന്നൊഴിയാതെ, 'യജ്ഞമനുഷ്ഠിക്കണ'മെന്ന വിധി ബാധകമാണോ? ഭഗവാന്റെ ഉത്തരം ഇതാണ്: ''ആത്മാനന്ദത്തിൽ നിമഗ്നനും, സ്വന്തം

തൃപ്തിക്കു് ആത്മസ്വരൂപത്തിലുള്ള അവസ്ഥിതിയല്ലാതെ മറെറാന്നും ആവശ്യമില്ലാത്തവനും, മറെറാന്നിന്റെയും അപേക്ഷകൂടാതെ ആത്മാവിൽത്തന്നെ പൂർണ്ണതുഷ്ടിയുള്ളവനുമായ സ്ഥിരബുദ്ധിക്കു്, 'നിശ്ചയമായും ചെയ്യേതീരൂ' എന്നു വിധിക്കാവുന്ന ഒരു കാര്യവുമില്ല. എന്തുകൊണ്ടെന്നാൽ അത്യന്തവിരളമായി കാണപ്പെടുന്ന അപ്രകാരമുള്ള ഒരു മുക്തപുരുഷനു് പ്രയത്നംകൊണ്ടു നേടേണ്ടതു് ഒന്നുംതന്നെ ഇല്ല. പ്രയത്നമെല്ലാം തീരെ വിട്ടുന്നതുകൊണ്ടും അദ്ദേഹത്തിനു് സമ്പാദിക്കേണ്ടതായിട്ടു് ഒന്നുമില്ല. അദ്ദേഹത്തിനു് ഒരു സ്വകാര്യസിദ്ധിക്കായി ആശ്രയിക്കേണ്ടതായ യാതൊരു വസ്തുവുമില്ല. അല്ലയോ അർജ്ജുന, ആ നില നിനക്കു് ഇപ്പോഴും സിദ്ധിച്ചിട്ടില്ലാത്തതുകൊണ്ടു് നിന്റെ കാര്യം തുടർന്നു നീ ആചരിക്കുകതന്നെ വേണം. ചെയ്യേണ്ട കർമ്മം സക്തിയില്ലാതെ അനുഷ്ഠിക്കുന്ന പുരുഷൻ പരമോത്കൃഷ്ടമായ സ്ഥിതിയിൽ എത്തുന്നു. ഉദാഹരണമായി ജനകാദികളെ കാണുക. ആ വിധം കർമ്മം അനുഷ്ഠിച്ചതുകൊണ്ടു് അവർ ലക്ഷ്യത്തിൽ എത്തിച്ചേർന്നു.''

അർജ്ജുനനെപ്പോലെയുള്ള ഒരു പ്രേക്ഷാവാൻ അനാസക്തനായി കർമ്മം അനുഷ്ഠിക്കണമെന്നു് ന്യായവും ഉദാഹരണവും കാണിച്ചു് ഭഗവാൻ മേൽ കാണിച്ചവിധം പ്രതിപാദിച്ചു. അതിനു കുറെക്കൂടി ബലം നൽകാനായി ലോകസംഗ്രഹം ഉദ്ദേശിച്ചും കർമ്മം അനുഷ്ഠിക്കുകതന്നെ വേണ്ടതാണെന്നു് അടുത്തു പറയുന്നു. ലോകസംഗ്രഹം എന്നാൽ ലോകരെ യോഗ്യമായിട്ടുള്ളതു ഗ്രഹിപ്പിക്കുക എന്നു് അർത്ഥമാണു്. അല്ലാതെ അവരുടെ ഭാരം താൻ ഏറെറടുക്കുക എന്നല്ല. അതായതു സ്വധർമ്മാചരണം മൂലം ഉത്തമപുരുഷൻ അന്യർക്കു് ഉദാഹരണമായിത്തീരണമെന്നു് അർത്ഥം. ഈ സംഗതി ഭഗവാൻ താഴെ വരുന്നപ്രകാരം വ്യക്തമാക്കുന്നു. ''എപ്പോഴെപ്പോഠം ഏതേതു സംഗതി ആണോ ശ്രേഷ്ഠപുരുഷൻ ആചരിക്കുന്നതു് അതതു കാലത്തിൽ അതതു കർമ്മങ്ങളെ മററുള്ളവരും പിൻതുടരും. ആദർശപുരുഷൻ ഏതൊന്നിനെയാണോ പ്രമാണമായിക്കരുതുന്നതു് ലോകം അതിനെ അനുസരിക്കുന്നു. അതുകൊണ്ടു് തന്റെ ഉദാഹരണംമൂലം മററുള്ളവർക്കു് അനുകരണീയനായിത്തീരുക എന്നുള്ളതുതന്നെയാണു് ലോകസംഗ്രഹം. ഇക്കാര്യം, ഭഗവാൻ അഭിനയിച്ചു കാണിക്കുന്നു. ''ഹേ പാർത്ഥ, എനിക്കു്, 'ചെയ്യേ തീരൂ' എന്നു ബാദ്ധ്യതയുള്ള ഒരു കർത്തവ്യവും മൂന്നു ലോകത്തിലും ലവലേശമില്ല. ആപ്തകാമനായ എനിക്കു് നേടേണ്ടതും ഒന്നുമില്ല. എങ്കിലും ഞാൻ അല്പവും മടികൂടാതെ കർമ്മനിഷ്ഠനായിട്ടുതന്നെയാണു വർത്തിക്കുന്നതു്. ഞാൻ നിരന്തരം ഉദ്യുക്തനാകാതെ ഇരിക്കുന്നപക്ഷം ബാക്കി സർവ്വമനുഷ്യരും അവരവരുടെ രീതിക്കു് എന്റെ വഴിക്കുതന്നെ പുറപ്പെടും. ഞാൻ കർമ്മം ചെയ്യാതെയിരുന്നാൽ ലോകം ക്ഷയിക്കും.'' ഭഗവാന്റെ ജ്ഞാനശക്തിയും ക്രിയാശക്തിയുംമൂലമാണു് ലോകം നിലനില്ക്കുന്നതു് എന്ന കാരണത്താൽ ഭഗവാൻ നിഷ്ക്രിയനായാൽ ലോകവും നിശ്ചലമാകുമെന്നു സാരം. ധർമ്മസംസ്ഥാപകനായ ഭഗവാന്റെ അപ്രവൃത്തിമൂലം പ്രജകഠം കർത്തവ്യരഹിതരായിത്തീരുന്നതിനു് അപ്രകാരം ഭഗവാൻതന്നെ കാരണമായിത്തീരുമെന്നുമാത്രമല്ല അവർ ദോഷഭാക്കുകളാകയും ചെയ്യും. ഭഗവാൻ പറയുന്നു: ''അല്ലയോ അർജ്ജുനാ, പരമാർത്ഥത്തെപ്പററി അറിവില്ലാത്തവർ ആസക്തിയോടുകൂടി, ഒരു അംശവും വിടാതെയും ജാഗ്രതയോടുകൂടിയും, പ്രവൃത്തികഠം ചെയ്യുന്നതുപോലെ തന്നെ അറിവുള്ളവർ ലോകസംഗ്രഹത്തിനു വേണ്ടിമാത്രം, കർമ്മത്തിൽ ആസക്തിയില്ലാതെ, പ്രവർത്തിക്കണം. ജ്ഞാനമുള്ള വ്യക്തി മുൻപു ധരിപ്പിച്ചിട്ടുള്ളവിധം കർമ്മകൗശലത്തോടുകൂടി യുക്തമായിട്ടുള്ളതു പ്രവർത്തിച്ചുകൊണ്ടു് അന്യർക്കും. കർമ്മാനുഷ്ഠാനത്തിൽ പ്രീതി ഉണ്ടാക്കികൊടുക്കണം. അല്ലാതെ കർമ്മത്തിൽ വളരെ പററുള്ള അജ്ഞന്മാരോടു കർമ്മത്യാഗമാണു ശ്രേഷ്ഠമെന്നു പറഞ്ഞു ബുദ്ധിഭേദം ജനിപ്പിക്കരുതു്.'' ജ്ഞാനനിഷ്ഠയ്ക്കു പക്വത വരുന്നതിനു മുമ്പേ കർമ്മകാണ്ഡത്തിൽ ശ്രദ്ധാലുക്കളായവരെ വഴിതെററിക്കരുതു് എന്നു ഭഗവാൻ ഇവിടെ പറയുന്നതും രണ്ടാമദ്ധ്യായത്തിൽ വേദവാദരതന്മാരായ ഭോഗൈശ്വര്യകാമികളെ നിന്ദിച്ചിട്ടുള്ളതും അതതു പ്രകരണത്തിൽ മാത്രമേ സാധുവാകയുള്ളു എന്നു പ്രത്യേകിച്ചും ഓർമ്മിക്കണം.

# ഭാഗവതസന്ദേശം

സിദ്ധിനാഥാനന്ദസ്വാമി

ഹിന്ദുമതം എന്നൊന്നുണ്ടോ എന്നു് ഈയിടെ ഒരു ക്രൈസ്തവവൈദികൻ സംശയം പ്രകടിപ്പിക്കയുണ്ടായി. ആ സംശയം അസ്ഥാനത്തല്ല. ബുദ്ധമതം, ക്രിസ്തുമതം, ഇസ്ലാം എന്നിവയെപ്പോലെ ഒരു മതമല്ല ഹിന്ദുമതം. അതിനൊരു സ്ഥാപകനില്ല; തുടങ്ങിയതെന്നാണെന്നു് ആർക്കും അറിയില്ല. അതിന്റെ ആചാരാനുഷ്ഠാനങ്ങൾക്കോ വിശ്വാസപ്രമാണങ്ങൾക്കോ വലിയ ഐകരൂപ്യം പ്രഥമദൃഷ്ട്യാ കാണാനില്ല. ഹിന്ദുക്കൾക്കുതന്നെ 'ആരാണൊരു ഹിന്ദു' എന്നു ചോദിച്ചാൽ ഉത്തരം പറയാൻ പ്രയാസം. 'ബൗദ്ധനോ, ക്രിസ്ത്യാനിയോ, മുസൽമാനോ അല്ലാതെ അവശേഷിക്കുന്നവൻ ഹിന്ദു' എന്നാണിപ്പോഴത്തെ നില. ബ്രഹ്മജിജ്ഞാസയിലെ പ്രക്രിയതന്നെ വേണ്ടിവരുന്നു ഹിന്ദുവിനെ കണ്ടുപിടിക്കാനും. ദേഹഭിന്നമായി ഒരാത്മാവുണ്ടെന്നും അതാണു് യഥാർത്ഥസ്വരൂപമെന്നും ഉള്ളതാണു് ഹിന്ദുമതത്തിന്റെ മൗലികമായ വിശ്വാസം. ശരീരത്തിൽ അഭിമാനിച്ചുകൊണ്ടിരിക്കുന്ന ജീവൻ സ്വസ്വരൂപത്തിൽ ആത്മാവുതന്നെയാണു്. ആ സ്വസ്വരൂപം സാക്ഷാത്കരിക്കുകയാണു് ജീവിതലക്ഷ്യം. ഈ ലക്ഷ്യം ഈ ജന്മത്തിലോ അനേകജന്മങ്ങൾകൊണ്ടോ സാധിക്കാം. പൂർവ്വജന്മവും, ആത്മസാക്ഷാത്കാരംവരെ പുനർജന്മവും ഉണ്ടു്. കർമ്മം അനുസരിച്ചാണു് ജന്മം. അതീന്ദ്രിയസത്യങ്ങളായ ആത്മാവു്, ധർമ്മം മുതലായവയെ സംബന്ധിക്കുന്ന കാര്യങ്ങളിൽ വേദമാണു പ്രമാണം. ഈശ്വരനെ നിഷേധിക്കുന്നതുകൊണ്ടു് ഒരുവൻ ഹിന്ദു അല്ലാതാവുകയില്ല. എന്നാൽ ആത്മാവിനെ നിഷേധിച്ചാൽ അവൻ നാസ്തികനായി, ഹിന്ദു അല്ലാതായി. ആത്മാവാണല്ലോ മറെറാരു തെളിവും ആവശ്യമില്ലാതെ സ്വയംപ്രകാശമായിട്ടുള്ളതും, മററുള്ളവയ്ക്കെല്ലാം ഉണ്മയും പ്രാധാന്യവും നല്കുന്നതും. അതുപോലെ വേദത്തിന്റെ പ്രാമാണ്യത്തെ നിഷേധിക്കുന്നവനും ഹിന്ദുവല്ല, നാസ്തികനാണു്. വേദത്തിന്റെ താത്പര്യത്തെക്കുറിച്ചു് ഭിന്നാഭിപ്രായങ്ങളുണ്ടാവാം; പക്ഷേ അതിന്റെ പരമാധികാരത്തെ നിഷേധിച്ചുകൂടാ. ബുദ്ധന്റെ അനുയായികൾ ആത്മാവിനേയും വേദത്തേയും നിഷേധിച്ചതുകൊണ്ടാണു് അവർ ഹിന്ദുക്കളല്ലാതായതു്.

വേദം അനാദിയും അപൗരുഷേയവും സ്വതഃപ്രമാണവുമായിട്ടാണു് കരുതപ്പെടുന്നതു്. ആത്മദർശനം സാധിച്ച ആപ്തന്മാരുടെ അനുഭൂതികളാണു് വേദം അഥവാ ജ്ഞാനം. ആ ജ്ഞാനത്തിന്റെ രേഖകളാണു് വേദങ്ങളെന്ന ഗ്രന്ഥങ്ങൾ. ആത്മാവിന്റെ സ്വരൂപവും ആത്മദർശനത്തിനുള്ള ഉപായങ്ങളുമാണു് വേദത്തിന്റെ മുഖ്യമായ പ്രതിപാദ്യം. വേദത്തെ കർമ്മകാണ്ഡമെന്നും ജ്ഞാനകാണ്ഡമെന്നും രണ്ടായി വിഭജിക്കാറുണ്ടു്. അതിൽ ആദ്യത്തെ ഭാഗത്തിനു് പൂർവ്വമീമാംസയെന്നും രണ്ടാമത്തെ ഭാഗത്തിനു് ഉത്തരമീമാംസ അഥവാ വേദാന്തം എന്നും പറഞ്ഞുവരുന്നു. മീമാംസയെന്നാൽ പൂജാർത്ഥകവിചാരമെന്നു മനനമാകുന്നു. വേദാർത്ഥമീമാംസ നടത്തിയിട്ടുള്ള ആചാര്യന്മാരിൽ പ്രമുഖന്മാർ ജൈമിനിയും വ്യാസനുമാണു്. ജൈമിനിയുടെ അഭിപ്രായത്തിൽ ധർമ്മമാണു് വേദത്തിന്റെ മുഖ്യപ്രതിപാദ്യം; വ്യാസപക്ഷത്തിൽ ബ്രഹ്മവും. 'ധർമ്മ ബ്രഹ്മണീ വേദൈകവേദ്യേ.' ഏതായാലും ഇവ രണ്ടും വേദത്തിൽനിന്നുമാത്രമേ അറിയാൻ കഴിയൂ.

സർവ്വപ്രാണിസാധാരണമാണു് കർമ്മം. പ്രാകൃതാവസ്ഥയിൽ അതു് ഇണയ്ക്കും ഇരയ്ക്കും വേണ്ടിയാണു് നടത്തപ്പെടുന്നതു്. മനനശീലനായ മനുഷ്യന്റെ പരമലക്ഷ്യം ഇതുമാത്രം ആകാൻ നിവൃത്തിയില്ല. ആ കർമ്മത്തെ എങ്ങനെ പരമലക്ഷ്യപ്രാപ്തിയ്ക്കായി വിനിയോഗിക്കാം എന്നാണു് ശാസ്ത്രം ഉപദേശിക്കുന്നതു്.

ചിലതൊക്കെ ഒരിക്കലും ചെയ്യരുതെന്ന വിലക്കി; ചിലതൊക്കെ ചെയ്യണമെന്ന വിധിച്ചു. ആദ്യത്തേതു നിഷിദ്ധം; രണ്ടാമത്തേതു വിഹിതം. വിഹിതകർമ്മം നിത്യം, നൈമിത്തികം, കാമ്യം എന്നിങ്ങനെ മൂന്ന വിധം. ഓരോ വർണ്ണിയും ആശ്രമിയും അനുദിനം അവശ്യം അനുഷ്ഠിക്കേണ്ടവ നിത്യകർമ്മങ്ങൾ; ബ്രാഹ്മണന്ന് സന്ധ്യാവന്ദനം, ഗായത്രീജപം മുതലായവപോലെ. എന്തെങ്കിലും പ്രത്യേകകാരണത്താൽ ചെയ്യപ്പെടുന്നതു് നൈമിത്തികം, പുത്രേഷ്ട്യാദിപോലെ. സ്വർഗ്ഗാദിഭോഗങ്ങൾ വേണമെന്നാഗ്രഹിക്കുന്നവൻ ചെയ്യുന്ന ജ്യോതിഷ്ടോമാദിയാഗങ്ങൾ കാമ്യകർമ്മങ്ങളും. വേദവിഹിതങ്ങളായ കർമ്മമാണു് സ്വധർമ്മം; സ്വധർമ്മം വഴിപോലെ അനുഷ്ഠിച്ചു് ഇഹത്തിലും പരത്തിലും സുഖം അനുഭവിക്കുകയാണു് ജീവിതലക്ഷ്യം; അതുതന്നെയാണു് വേദതാത്പര്യവും എന്നത്രെ മീമാംസകന്മാരുടെ അഭിപ്രായം. വിഹിതകർമ്മാനുഷ്ഠാനവും തജ്ജന്യമായ സുഖാനുഭവവും ഉൾപ്പെടുന്ന ധർമ്മമാണു് മീമാംസകന്റെ ചിന്താവിഷയം.

കർമ്മഫലം നശ്വരമാണു്. പരിമിതമായ കാരണത്തിൽനിന്നു് അപരിമിതമായ ഫലം ഉളവാകാൻ നിവൃത്തിയില്ല. അതിനാൽ സ്വർഗ്ഗാദിലോകങ്ങളിലെ ഭോഗങ്ങളും നശ്വരങ്ങളാണു്. അവയ്ക്കു് ആത്യന്തികദുഃഖനിവൃത്തിയോ ശാശ്വതശാന്തിയോ നല്കാൻ കഴിവില്ല. പരിമിതമായതിന്നൊന്നിനും ജീവനെ തൃപ്തിപ്പെടുത്താൻ സാധ്യമല്ല. പൂർണ്ണതയിൽമാത്രമേ സ്വാതന്ത്ര്യമുള്ളൂ. പൂർണ്ണതം ഏകവും നിത്യവും സ്വയംപ്രകാശവുമായ ആത്മാവിന്റെ അപരോക്ഷാനുഭവംകൊണ്ടേ കൈവരൂ. അതിനാൽ ആ പരമാത്മാവിന്റെ, ബ്രഹ്മത്തിന്റെ സാക്ഷാത്കാരമാണു് വേദത്തിന്റെ ലക്ഷ്യമെന്നാണു് വേദാന്തത്തിന്റെ സിദ്ധാന്തം. വേദവിഹിതങ്ങളായ കർമ്മങ്ങൾ നിഷ്കാമമായി അനുഷ്ഠിച്ചു് ചിത്തശുദ്ധിയാകുന്ന ധർമ്മം സമ്പാദിച്ചു് ബ്രഹ്മസാക്ഷാത്കാരം നേടുകയാണു് ജീവിതലക്ഷ്യം. ഇവിടെ കർമ്മവും ധർമ്മവും സഹായകങ്ങളായ ഉപായങ്ങളാണു്, ഉപേയമല്ല; ഉപേയം ബ്രഹ്മമാണു്. മീമാംസകനു് കർമ്മം ഉപായം, ധർമ്മം ഉപേയം; വേദാന്തിക്കു് കർമ്മവും ധർമ്മവും ഉപായം; ബ്രഹ്മം ഉപേയം. ഇവ മൂന്നിനേയും വിസ്തരിച്ചു് പ്രതിപാദിക്കുകയാണു് മററു് അദ്ധ്യാത്മശാസ്ത്രങ്ങളെല്ലാം.

നാലു വേദങ്ങൾ ഉൾപ്പെടെ ആകെ പതിനെട്ടു വിദ്യകളാണു് പുരാതനഭാരതീയർ കണ്ടുപിടിച്ചിട്ടുള്ളതു്.

അംഗാനി വേദാശ്ചത്വാരോ മീമാംസാ ന്യായവിസ്തരഃ
പുരാണം ധർമ്മശാസ്ത്രം ച വിദ്യാ ഹ്യേതാശ്ചതുർദ്ദശ.
ആയുർവേദോ ധനുർവേദോ ഗാന്ധർവോ വേദ ഏവ ച
അർത്ഥവേദശ്ചേതുർത്ഥശ്ച വിദ്യാ ഹ്യഷ്ടാദശ സ്മൃതാഃ.

വേദങ്ങൾ 4; വേദാംഗങ്ങൾ 6; മീമാംസ, ന്യായം, പുരാണം ധർമ്മശാസ്ത്രം എന്നിങ്ങനെ 4; ആയുർവ്വേദം, ധനുർവേദം, ഗാന്ധർവവേദം അർത്ഥശാസ്ത്രം എന്നിവ 4. ആകെ പതിനെട്ടു്. ഇവയിൽ വേദാർത്ഥവിസ്തരണമാണു് വേദാംഗാദി പതിന്നാലു വിദ്യകളുടേയും പ്രയോജനം.

വേദാംഗാനി ഷഡേതാനി ശിക്ഷാ വ്യാകരണം തഥാ
നിരുക്തം ജ്യോതിഷം കല്പം ഛന്ദോവിചിതിരിത്യപി

വേദോച്ചാരണത്തെ പഠിപ്പിക്കുന്ന ശിക്ഷ; പദലക്ഷണം ചൊല്ലുന്ന വ്യാകരണം; വേദനിർവ്വചനം നിരുക്തം ചെയ്യുന്നു; അഗ്നിഷ്ടോമാദികർമ്മങ്ങൾക്കുള്ള കാലനിർണ്ണയം ചെയ്യുന്ന ജ്യോതിഷം; വൈദികകർമ്മങ്ങളുടെ അനുഷ്ഠാനക്രമത്തെ ഉപദേശിക്കുന്ന കല്പം; ഗായത്ര്യാദിഛന്ദസ്സുകളുടെ ലക്ഷണത്തെ നിർണ്ണയിക്കുന്ന ഛന്ദോവിചിതി. ഇങ്ങനെ ശിക്ഷാദി വേദാംഗങ്ങളാറും വേദവിദ്യാസമ്പാദനത്തിനുവേണ്ടിയാകുന്നു.

വേദവാക്യങ്ങളുടെ അർത്ഥനിർണ്ണയം മീമാംസ നടത്തുന്നു. പ്രത്യക്ഷാദിപ്രമാണങ്ങളുടെ ലക്ഷണത്തെ ഉപദേശിച്ചു് അവൈദികന്മാരിൽനിന്നു വേദത്തെ രക്ഷിക്കുന്ന ന്യായശാസ്ത്രം. അടുത്തതു പുരാണം. ഇതിഹാസത്തിനും കൂടി ഉപലക്ഷണമായിട്ടാണു് പുരാണം എന്നു നിർദ്ദേശിച്ചിരിക്കുന്നതു്. 'ഇതിഹാസഃ പുരാണം ച പഞ്ചമോ വേദ ഉച്യതേ.' ഇതിഹാസപുരാണങ്ങൾ അഞ്ചാമത്തെ വേദമെന്നുകൂടി കരുതപ്പെടുന്നു. വേദാർത്ഥോപബൃംഹണമാണു് അതിന്റെ പ്രയോജനം. ഇതിനുമുമ്പു പറഞ്ഞവ വേദം ഗ്രഹിക്കാനും വേദാർത്ഥം നിർണ്ണയിക്കാനും സഹായിക്കുമ്പോൾ, ഇതിഹാസപുരാണങ്ങൾ വേദാർത്ഥത്തെ വിസ്തരിക്കുന്നു; ലളിതമാക്കുന്നു അതിനാലവ പഞ്ചമവേദമെന്നു

പറയപ്പെടുന്നു. മന്വാദിധർമ്മശാസ്ത്രങ്ങൾ, ശ്രുതിവിഹിതങ്ങളായ ധർമ്മങ്ങൾ കാലദേശാവസ്ഥാധികാരിഭേദമനുസരിച്ച് ഓരോ വർണ്ണിയും ആശ്രമിയും അനുഷ്ഠിക്കേണ്ട ക്രമത്തെ ഉപദേശിക്കുന്നു. വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കാൻ ശരീരത്തിനു വേണ്ടുന്ന ആരോഗ്യത്തെ സമ്പാദിക്കാൻവേണ്ട വഴികൾ ഉപദേശിക്കുന്ന ആയുർവേദം. പ്രജാപാലനതത്പരരായ രാജാക്കന്മാർക്ക് സ്വധർമ്മനിഷ്ഠന്മാരായ പ്രജകളെ ദുഷ്ടന്മാരുടെ ദ്രോഹങ്ങളിൽനിന്നും കാത്തുരക്ഷിക്കുന്നതിനുവേണ്ട അസ്ത്രശസ്ത്രങ്ങളുടെ ഉപയോഗത്തെ ഉപദേശിക്കുന്ന ധനുർവേദവും വേദോപയോഗിതന്നെ. സാമഗാനത്തിനുവേണ്ട സ്വരലക്ഷണത്തെ ഉപദേശിക്കുന്ന ഗാന്ധർവവേദം. യാഗയജ്ഞാദികൾക്കാവശ്യമുള്ള ചരുപുരോഡാശാദികളുടെ സമ്പാദനത്തിന് ആവശ്യമായ കൃഷി, ഗോരക്ഷ മുതലായവ ഉപദേശിക്കുന്ന അർത്ഥശാസ്ത്രവും വേദവിദ്യോപയോഗിയാകുന്നു. ഇങ്ങനെ സർവ്വവിദ്യകളും വേദവിദ്യാ-സമ്പാദനത്തിനുള്ളവയാകുന്നു. വേദവിദ്യയോ? ധർമ്മസമ്പാദനത്തിനും ബ്രഹ്മപ്രാപ്തിക്കും. ഇപ്രകാരം സർവ്വവിദ്യകൾക്കും വേദവിദ്യയുമായി ഏകവാക്യത സംഭവിക്കുന്നു. അതെ, ബ്രഹ്മവിദ്യ സർവ്വവിദ്യാപ്രതിഷ്ഠമാണ്. ഹൈന്ദവമതഗ്രന്ഥങ്ങളുടെ ഈ പദ്ധതി മനസ്സിലാക്കിയാൽപ്പിന്നെ കുഴപ്പമൊന്നുമില്ല. അതു മനസ്സിലാക്കാത്തിടത്തോളംകാലം പരസ്പരഭിന്നങ്ങളും വിരുദ്ധങ്ങളും ജടിലങ്ങളുമായ ഗ്രന്ഥങ്ങളുടേയും ചിന്തകളുടേയും ഒരു നൂലാമാലയാണ് ഹിന്ദുമതം എന്നു തോന്നും. അതിന്റെ ലക്ഷ്യം ഒന്ന്, ആത്മദർശനം; കാലദേശാധികാരിഭേദമനുസരിച്ച് അതിനുള്ള ഉപായങ്ങൾ നിരവധിയും. അങ്ങനെ ജ്ഞാനമെന്ന അർത്ഥത്തിൽ മതം ലോകത്തിലാകെ ഒന്നേയുള്ളു. ആ തത്ത്വം വ്യക്തമായി പ്രഖ്യാപിക്കുന്ന ഏകമതം ഹിന്ദുമതവുമാണ്. ജ്ഞാനപ്രാപ്തിയ്ക്കുള്ള ഉപായങ്ങൾ എന്ന അർത്ഥത്തിൽ ഹിന്ദുമതത്തിൽ അനേകം മതങ്ങളുണ്ട്. അപ്പോൾ ഒരു മതഗോത്രമാതാമഹിയാണ് ഹിന്ദുമതം.

നമുക്കിവിടെ ചിന്താർഹങ്ങളായിട്ടുള്ളത് പുരാണങ്ങളാണല്ലോ. പുരാണം പഞ്ചലക്ഷണമെന്നും ദശലക്ഷണമെന്നും പറഞ്ഞുകാണുന്നു.

സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച വംശോ മന്വന്തരാണി ച
വംശാനുചരിതം ചേതി പുരാണം പഞ്ചലക്ഷണം.

സൃഷ്ടി, പ്രളയം, സൂര്യസോമാദിവംശചരിതം, സ്വായംഭുവാദിമനുക്കളുടെ കാലം, വംശങ്ങളിലെ മഹത്തുക്കളുടെ ചരിതം എന്നിവയാണ് പുരാണങ്ങളിലെ പ്രതിപാദ്യങ്ങൾ. ഇവയെല്ലാം ആത്മാവിന്റെ സദ്ഭാവം, നിത്യത്വം എന്നിവയെ പരോക്ഷമായിട്ടു പ്രതിപാദിക്കുന്നു. ഈ പഞ്ചലക്ഷണങ്ങളെ കുറച്ചുകൂടി വിസ്തരിച്ച് ഭാഗവതകാരൻ ദശലക്ഷണങ്ങളായി പ്രതിപാദിക്കുന്നു.

അത്ര സർഗ്ഗോ വിസർഗ്ഗശ്ച സ്ഥാനം പോഷണമൂതയഃ
മന്വന്തരേശാനുകഥാ നിരോധോ മുക്തിരാശ്രയഃ

(ഭാഗ. 2. 10. 1.)

ആകാശാദിഭൂതങ്ങൾ, ശബ്ദാദിവിഷയങ്ങൾ, ഇന്ദ്രിയങ്ങൾ, ബുദ്ധി, മഹത്തത്ത്വം, അഹങ്കാരം എന്നിവയുടെ സൃഷ്ടിയേയാണ് സർഗ്ഗമെന്നു പറയുന്നത്. ബ്രഹ്മാവു നടത്തുന്ന അവാന്തരസൃഷ്ടി വിസർഗ്ഗം. സ്വസൃഷ്ടമായ പ്രപഞ്ചത്തിന്റെ മര്യാദാപാലനം ഭഗവാൻ നടത്തുന്നതു് സ്ഥാനം അല്ലെങ്കിൽ സ്ഥിതി എന്ന ലീല. എത്ര പതിതനായാലും ഈശ്വരാനുഗ്രഹത്തിന് അനർഹനല്ല എന്ന വസ്തുത വർണ്ണിക്കുന്ന ലീല പോഷണം. മനുഷ്യന്റെ ഉത്കർഷാപകർഷങ്ങൾ സ്വകർമ്മഫലമാണെന്ന് വർണ്ണിക്കുന്നതു് ഊതികൾ. ബ്രഹ്മാവിന്റേയും മനുക്കളുടേയും ദീർഘായുസ്സുപോലും നശ്വരങ്ങളാകയാൽ സദ്ധർമ്മാനുഷ്ഠാനംതന്നെ അവശ്യം കർത്തവ്യം എന്നുപദേശിക്കുന്നു മന്വന്തരചരിതത്തിൽ. ശ്രീഹരിയുടെ അവതാരങ്ങളുടേയും തദീയഭക്തന്മാരുടെയും ചരിതമാണ് ഈശാനുകഥ. പൂർണ്ണപുണ്യാവതാരമായ ശ്രീകൃഷ്ണനിൽ പരമപ്രേമം കൊണ്ടുണ്ടാകുന്ന പ്രകർഷേണയുള്ള ലയമാണ് നിരോധം. അവിദ്യകൊണ്ട് ഏർപ്പെട്ട കർത്തൃത്വാദി അധ്യാസങ്ങളിൽനിന്നു മുക്തനായി സ്വസ്വരൂപത്തിൽ നിലകൊള്ളുന്നതു മുക്തി. സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കെല്ലാം പരമകാരണമായ പരബ്രഹ്മത്തെയാണ് ആശ്രയം എന്നതുകൊണ്ട് നിർദ്ദേശിക്കുന്നതു്.

ദശമസ്യ വിശുദ്ധ്യർത്ഥം നവാനാമിഹ ലക്ഷണം
വർണ്ണയന്തി മഹാത്മാനഃ ശ്രുതേനാർത്ഥേന ചാഞ്ജസാ.

(ഭാഗ. 2. 10. 2.)

ദശലക്ഷണങ്ങളിൽ പത്താമത്തേതായ ആശ്രയത്തിൻെറ, പരബ്രഹ്മത്തിൻെറ, ശരിയായ തത്ത്വം ബോധിപ്പിക്കാൻവേണ്ടിയാണ് മറെറാമ്പതു ലക്ഷണങ്ങളും വർണ്ണിച്ചിട്ടുള്ളതു്. ശ്രുതി, അനുമാനം, പ്രത്യക്ഷം എന്നീ മൂന്നു വിധത്തിലും ഭാഗവതം ആ തത്ത്വം വർണ്ണിക്കുന്നുമുണ്ടു്. ഭാഗവതത്തിൽ ആകെയുള്ള പന്ത്രണ്ടു സ്കന്ധങ്ങളിൽ ഒന്നും രണ്ടും സ്കന്ധങ്ങൾ വക്താവിൻേറയും ശ്രോതാവിൻേറയും യോഗ്യതകൾ വർണ്ണിക്കുന്നു. തുടർന്നുള്ള പത്തു സ്കന്ധങ്ങൾ യഥാക്രമം സർഗ്ഗാദിലീലകളേയും വർണ്ണിക്കുന്നു. ആത്മാരാമനായ ശ്രീശുകൻ വക്താവും, തികച്ചും വിരക്തനായ പരീക്ഷിത് ശ്രോതാവും ആകുമ്പോൾ സദ്യോമുക്തിയാണു ഫലം. ഹരികഥാകീർത്തനം സ്വധർമ്മമാക്കിയ സൂതൻ വക്താവും, കലിമലനാശകാംക്ഷികളായ ശൗനകാദികൾ ശ്രോതാക്കളും ആകുമ്പോൾ ആത്യന്തികമായ ദുഃഖനിവൃത്തി ഫലം. ഭാഗവതശ്രവണത്തിൻെറ ഫലം വക്താവിൻേറയും ശ്രോതാവിൻേറയും ശ്രദ്ധാഭക്തികൾ അനുസരിച്ചിരിക്കും.

ഈ പത്തു സൂനങ്ങളേയും ധർമ്മം എന്ന ഏകസൂത്രത്തിൽ കോർത്താണ് ഭാഗവതകാരൻ പ്രതിപാദിക്കുന്നതു്. വേദപ്രതിപാദ്യങ്ങളായ കർമ്മം, ധർമ്മം, ബ്രഹ്മം ഇവ മൂന്നും പുരാണകർത്താവ് ധർമ്മത്തിൽ സംഗ്രഥിച്ചിരിക്കുന്നു. മീമാംസകന്മാരും വേദാന്തികളും ഈ മൂന്നു പദങ്ങൾക്കും നല്കുന്ന സ്ഥാനം ഈ ധർമ്മത്തിൽ സംഗ്രഹിച്ചിരിക്കുന്നു. ധർമ്മം ഉപായത്തേയും ഉപേയത്തേയും ഉൾക്കൊള്ളുന്നു. ധർമ്മം ഉപായമാകുമ്പോൾ കർമ്മവും, ഉപേയമാകുമ്പോൾ ബ്രഹ്മവുമായി. ഇതേ ധർമ്മംതന്നെയാണ് ആദികാവ്യവും ഇതിഹാസവുമായ രാമായണത്തിൻേറയും പഞ്ചമവേദമെന്നു പ്രസിദ്ധമായ മഹാഭാരതത്തിൻേറയും പ്രതിപാദ്യം. 'രാമോ വിഗ്രഹവാൻ ധർമ്മഃ' ധർമ്മമൂർത്തിയായ ശ്രീരാമചന്ദ്രൻെറ ചരിതം കീർത്തിക്കുകയാണ് ആദികവി ചെയ്യുന്നതു്. 'ധർമ്മാദർത്ഥശ്ച കാമശ്ച സ ധർമ്മഃ കിം ന സേവ്യതേ ?' 'ധർമ്മത്തിൽനിന്നും അർത്ഥകാമങ്ങൾ കിട്ടുമല്ലോ, എന്നിട്ടും ആളുകൾ എന്തുകൊണ്ടാണു ധർമ്മത്തെ സേവിക്കാത്തതു്?' എന്നു വ്യാസൻ ഭാരതാവസാനത്തിൽ വിലപിക്കുന്നതിൽനിന്നും ധർമ്മമാണ് ഭാരതത്തിൻെറ പ്രതിപാദ്യം എന്നു വ്യക്തമാകുന്നു.

ധർമ്മഃ പ്രോഝിതകൈതവോഽത്ര പരമോ
നിർമത്സരാണാം സതാം
വേദ്യം വാസ്തവമത്ര വസ്തു ശിവദം
താപത്രയോന്മൂലനം.

എന്നാണ് ഭാഗവതം ആരംഭിക്കുന്നതുതന്നെ. 'പ്രോഝിതകൈതവമായ ധർമ്മം' എന്നതുകൊണ്ടു് ഉപേയഭാവത്തെയും, 'വാസ്തവ' എന്നതുകൊണ്ടു് സത്തിനെയും, 'വേദ്യം' എന്നതുകൊണ്ടു് ചിത്തിനെയും, ശിവദം എന്നതുകൊണ്ടു് ആനന്ദത്തെയും സൂചിപ്പിച്ചു. അങ്ങനെ സച്ചിദാനന്ദത്തെയും നിർദ്ദേശിക്കുന്നു. അങ്ങനെ ലക്ഷ്യമായ ധർമ്മം സച്ചിദാനന്ദസ്വരൂപമായ പരബ്രഹ്മം എന്നു വ്യക്തമാക്കി. നിർമ്മത്സരന്മാരായ സത്തുക്കളാണ് ഈ ധർമ്മം ഗ്രഹിക്കാൻ അധികാരികൾ എന്നും സൂചിപ്പിക്കപ്പെട്ടു. താപത്രയോന്മൂലനവും, ഹൃദയത്തിൽ ഈശ്വരൻെറ സദ്യോദർശനവുമാണ് ('ഈശ്വരസ്സദ്യോ ഹൃദ്യവരുധ്യതേ.') പ്രയോജനം. ആ സച്ചിദാനന്ദസ്വരൂപൻെറ വാങ്മയമൂർത്തിയാണ് ശ്രീമദ് ഭാഗവതം. വിവേകവൈരാഗ്യങ്ങളോടെ ഭാഗവതരൂപിയായ ഭഗവാനെ സേവിച്ചാൽ മുക്തി ലഭിക്കുമെന്നതിനു് പരീക്ഷിത്തുതന്നെ സാക്ഷി.

ഭാഗവതത്തിലെ പ്രതിപാദ്യം ധർമ്മമാണ്, പക്ഷേ അതു പ്രോഝിതകൈതവമായ ധർമ്മമാണ് എന്നു വ്യാസൻ ആദ്യംതന്നെ പ്രതിപാദിയ്ക്കാൻ പ്രത്യേകകാരണമുണ്ടു്. ഭാരതത്തിൽ അല്പം കൈതവത്തോടുകൂടിയാണ് ധർമ്മം പ്രതിപാദിച്ചതു്. ധർമ്മത്തിൽനിന്നും അർത്ഥകാമങ്ങൾ കിട്ടും; സാധാരണ മനുഷ്യൻ അർത്ഥകാമങ്ങളിൽ ആസക്തനാണ്: ധർമ്മം അർത്ഥം സമ്പാദിക്കാനുള്ള ഒരുപായമാണ് എന്നിങ്ങനെ പ്രലോഭിപ്പിച്ച് ധർമ്മാനുഷ്ഠാനത്തിനു പ്രേരിപ്പിക്കാൻ നോക്കുകയാണ് വ്യാസൻ ചെയ്തതു്. ഈ പരോക്ഷമാർഗ്ഗം, അർത്ഥകാമങ്ങൾക്കുവേണ്ടി ധർമ്മമൂർത്തിയായ ശ്രീകൃഷ്ണനെ ആശ്രയിച്ച പാണ്ഡവന്മാരെ ഏതാണ്ടു് സമൂലനാശത്തിലെത്തിച്ചു; മാത്രമല്ല ആ മാർഗ്ഗം പ്രതിപാദിച്ച വ്യാസനുതന്നെ കൃതകൃത്യത ഒട്ടു വന്നതുമില്ല. അതാണല്ലോ ഭാഗവതരചനയ്ക്കു് ഇടയാക്കിയതും. ഭാരതത്തിൽ ധർമ്മം അർത്ഥകാമങ്ങൾ നേടാനുള്ള മാർഗ്ഗമാണെന്നു പറഞ്ഞ വ്യാസൻ ഭാഗവതത്തിൽ തിരുത്തുന്നു.

ധർമ്മസ്യ ഹ്യാപവർഗ്ഗ്യസ്യ നാർഥോർഥായോപകല്പതേ.

ധർമ്മം മോക്ഷത്തിനു മാത്രമുള്ളതാണ്, അല്ലാതെ അർത്ഥസമ്പാദനത്തിനോ കാമഭോഗത്തിനോ വേണ്ടിയുള്ളതല്ല എന്ന് ഭാഗവതാരംഭത്തിൽത്തന്നെ ഉച്ചത്തിൽ ഉദ്ഘോഷിക്കുന്നു. ഇവിടെ പ്രോത്ധിതകൈതവമായ, തികച്ചും ഈശ്വരാരാധനാപരമായ, ധർമ്മമാണ് പ്രതിപാദ്യം. 'അത്രാനുവർണ്ണ്യതേഽഭീക്ഷ്ണം വിശ്വാത്മാ ഭഗവാൻ ഹരിഃ' ഇവിടെ ആദ്യന്തം ഹരിമഹിമാനുകീർത്തനമാണ്.

ധർമ്മം ഗ്രഹിച്ച് ധർമ്മാനുസൃതമായി അർത്ഥം സമ്പാദിച്ച് ധർമ്മാവിരുദ്ധമല്ലാത്ത ഭോഗങ്ങൾ അനുഭവിച്ച് പരമപുരുഷാർത്ഥമായ മോക്ഷം നേടാൻ സനാതനധർമ്മം ആവിഷ്കരിച്ചിട്ടുള്ള സമഗ്രമായ പദ്ധതിയാണ് വർണ്ണാശ്രമവിഭാഗം. വർണ്ണം ഗുണകർമ്മങ്ങളെ നോക്കിയല്ലാതെ ജന്മത്തെമാത്രം ആശ്രയിച്ച് നിർണ്ണയിക്കപ്പെടാൻ തുടങ്ങിയതുമുതൽ അതു വ്യക്തിയുടെയും സമുദായത്തിന്റെയും വളർച്ചയെ തടയുന്ന ഒരു ഇരുമ്പുചട്ടയായിത്തീർന്നു. ആശ്രമവിഭാഗവും ഇപ്പോൾ മിക്കവാറും നഷ്ടപ്പെട്ടുപോയിരിക്കുന്നു. മനുഷ്യസ്വഭാവം വ്യത്യസ്തമായിരിക്കുന്ന കാലത്തോളം ഓരോ തരത്തിലുള്ള വിഭജനവും വർഗ്ഗീകരണവും കൂടാതെ കഴിയുകയില്ല. പഴയ ജാതി പോയി പുതിയ ജാതികൾ രൂപംകൊണ്ടുവരുന്നു. പഴയ ജാതി തത്ത്വത്തിലെങ്കിലും വിദ്യയെയും സംസ്കാരത്തെയും അടിസ്ഥാനപ്പെടുത്തി ആയിരുന്നെങ്കിൽ, ആധുനികജാതികൾ പ്രകടമായിത്തന്നെ അർത്ഥം, അധികാരം, സ്വാർത്ഥം, ഭോഗം എന്നിവയെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ്. വ്യക്തിയുടേയും സമുദായത്തിന്റേയും സമഗ്രവും സർവ്വതോമുഖവുമായ ശ്രേയസ്സിനുള്ള ഒരു പദ്ധതിയാണ് ഈ വർണ്ണാശ്രമവിഭജനത്തിൽ അടങ്ങിയിരിക്കുന്നത്. ആശ്രമങ്ങൾ വ്യക്തിയുടെ അനുക്രമമായ ആദ്ധ്യാത്മികവളർച്ചയെ ലക്ഷ്യമാക്കിക്കൊണ്ടുള്ള വ്യവസ്ഥയാണ്. വർണ്ണം വ്യക്തിക്ക് സമുദായത്തോടുള്ള കടങ്ങളേയും കടമകളേയും നിറവേററാനുള്ള പദ്ധതിയുമാകുന്നു. ഈ രണ്ടു വ്യവസ്ഥിതിയിൽക്കൂടി ഏകകാലത്തിൽ വ്യക്തിക്ക് ഋണമോചനവും സംസാരമോചനവും സമ്പാദിക്കാൻ സാധിക്കുന്നു.

അന്തണശിശുവും അന്ത്യജശിശുവും ജനിക്കുമ്പോൾ കേവലം പ്രാകൃതരാണ്. സംസ്കാരമാണ് അവരെ വേർതിരിക്കുന്നത്; സംസ്കാരം വിദ്യകൊണ്ട് ഉണ്ടാകേണ്ടതുമാണ്. വിദ്യാഭ്യാസപ്രായമെത്തിയ ബാലൻ ഗുരുകുലത്തിൽ ഗുരുശുശ്രൂഷ ചെയ്ത് വേദാദ്ധ്യയനം നടത്തുമ്പോൾ അവൻ വർണ്ണക്രമത്തിൽ ശൂദ്രനും ആശ്രമക്രമത്തിൽ ബ്രഹ്മചാരിയുമാണ്. ഗുരുകുലത്തിൽ വസിച്ച് അവൻ സമഗ്രജീവിതത്തിന്റെയും അധിഷ്ഠാനമായ ധർമ്മം, വേദം, അഭ്യസിക്കുന്നു. 'വേദോഽഖിലോ ധർമ്മമൂലം.' ധർമ്മത്തിനു മൂലം വേദരാശിയാണ്. വേദാദ്ധ്യയനം കഴിഞ്ഞു് ഗുരുദക്ഷിണയും ചെയ്ത് ബ്രഹ്മചാരി സമാവർത്തനം നടത്തുന്നു. സവർണ്ണയും ലക്ഷണാന്വിതയുമായ കന്യകയെ വേൾക്കുന്നു. അപ്പോൾ വ്യക്തി വർണ്ണക്രമത്തിൽ വൈശ്യനും ക്ഷത്രിയനുമാകുന്നു; ആശ്രമക്രമത്തിൽ ഗൃഹസ്ഥനും. അവിടെ അവന് വേദജ്ഞന്മാരായ മന്വാദികളുടെ ധർമ്മശാസ്ത്രങ്ങളും അവരുടെ അനുഷ്ഠാനങ്ങളുമാണ് പ്രമാണം. 'സ്മൃതിശീലേ ച തദ്വിദാം.' ഗൃഹസ്ഥൻ ധാർമ്മികമായി അർത്ഥം സമ്പാദിക്കുന്നു; ധർമ്മ്യങ്ങളായ കാമങ്ങൾ അനുഭവിക്കുന്നു. ധനം സമ്പാദിക്കുമ്പോൾ വൈശ്യൻ; അതിനെ കാത്തുരക്ഷിക്കാൻ വേണ്ട പൗരധർമ്മങ്ങൾ നിർവ്വഹിക്കുമ്പോൾ ക്ഷത്രിയൻ. സമുദായസംരക്ഷണത്തിൽ ഗൃഹസ്ഥന്റെ സ്ഥാനം ഒന്നാമതാണ്.

> യഥാ വായും സമാശ്രിത്യ സർവ്വേ ജീവന്തി ജന്തവഃ
> തഥാ ഗൃഹസ്ഥമാശ്രിത്യ വർത്തന്തേ ഇതരാശ്രമാഃ.
> യസ്മാത് ത്രയോഽപ്യാശ്രമിണോ
> ജ്ഞാനേനാന്നേന ചാന്വഹം
> ഗൃഹസ്ഥേനൈവ ധാര്യന്തേ
> തസ്മാജ്ജ്യേഷ്ഠാശ്രമോ ഗൃഹീ. (മനു. 3. 77, 78.)

സർവ്വപ്രാണികളും വായുവിനെ ആശ്രയിച്ചു ജീവിക്കുംപോലെ സർവ്വാശ്രമികളും ഗൃഹസ്ഥനെ ആശ്രയിച്ചാണു ജീവിക്കുന്നത്. ഇതരാശ്രമികൾക്കെല്ലാം വിദ്യയും ആഹാരവും നല്കുന്നത് ഗൃഹസ്ഥനാണ്. അതിനാൽ ഗൃഹസ്ഥനാണ് ജ്യേഷ്ഠാശ്രമി. സർവ്വാശ്രമങ്ങളുടേയും പ്രഭവസ്ഥാനവും ഗാർഹസ്ഥ്യമാണല്ലോ. ഗൃഹസ്ഥന് പലേ കടങ്ങളും കടമകളും ഉണ്ട്. ധനമുള്ളവന് കടവുമുണ്ട്; കടം വീട്ടുകയും വേണം. അവന്റെ

കർത്തവ്യനിർവ്വഹണത്തിൽ, എത്രയൊക്കെയായാലും പ്രാണിഹിംസ ഒഴിവാക്കാനാവതല്ല. ഇങ്ങനെ ഏർപ്പെടുന്ന ഹിംസയ്ക്കു് പരിഹാരമായും ജന്മനാതന്നെയുള്ള കടങ്ങൾ വീട്ടുന്നതിനും ഗൃഹസ്ഥൻ അവശ്യം അനുഷ്ഠിക്കേണ്ട അഞ്ചു യജ്ഞങ്ങളുണ്ടു്. ദേവന്മാർ, ഋഷികൾ, പിതൃക്കൾ, മനുഷ്യർ, ഇതരജീവികൾ ഇവരോടാണു് കടങ്ങളുള്ളതു്. ഇവരുടെയെല്ലാം അനുഗ്രഹം കൊണ്ടും സഹായസഹകരണങ്ങൾകൊണ്ടുമാണു നമുക്കു് മഴ, വെയിൽ, അറിവു്, പാരമ്പര്യം, സമുദായസുസ്ഥിതി, ആഹാരം മുതലായവ കിട്ടുന്നതു്. ഹോമം നടത്തിയും, വേദം പഠിച്ചും പഠിപ്പിച്ചും, തർപ്പണവും ശ്രാദ്ധവും സന്താനോത്പാദനവും ചെയ്തും, അതിഥികളെ സത്കരിച്ചും, പ്രാണികളെ പരിരക്ഷിച്ചും ഗൃഹസ്ഥൻ ചെയ്ത ഹിംസയ്ക്കു് പരിഹാരവും ജന്മനാ ഉള്ള ഋണങ്ങളിൽനിന്നു മോചനവും നേടുന്നു.

പ്രായശ്ചിത്തവും. ഋണമോചനവും നടത്തി, സമുദായത്തോടുള്ള കടവും കടമയും വീട്ടി, ആയുസ്സിന്റെ തൃതീയഘട്ടത്തിൽ, പുത്രനു പുത്രൻ ഉണ്ടായിക്കഴിഞ്ഞാൽ വീടുവിട്ടു വനത്തിൽ പോകണം, തപസ്സുചെയ്യാൻ, ബ്രാഹ്മണനാകാൻ. അവിടെ മാർഗ്ഗദർശകം, 'ആചാരശ്ചൈവ സാധൂനാം,' തപസ്വികളുടെ ആചാരാനുഷ്ഠാനങ്ങളാണു്. ഗൃഹത്തിൽ പാർത്തിരുന്ന കാലത്തെ വികാരങ്ങളും വിചാരങ്ങളും വ്യാപാരങ്ങളും, അഹന്താമമതകളെയും ശരീരാഭിമാനത്തെയും ദൃഢമൂലമാക്കാൻ ഇടയാക്കുന്നവയായിരുന്നു. ആവക സംസ്കാരങ്ങളെ ഉന്മൂലനം ചെയ്യാൻ വാനപ്രസ്ഥൻ ഉഗ്രമായ തപസ്സിൽ ഏർപ്പെടുന്നു. ലൗകികസംസ്കാരങ്ങളെല്ലാം ഒടുങ്ങിയാൽ, ആയുസ്സിന്റെ ചതുർത്ഥഘട്ടത്തിൽ സന്ന്യാസം സ്വീകരിക്കുന്നു, പരിവ്രാജകനാകുന്നു. 'ആത്മന്യേവാത്മനാ തുഷ്ടിരേവ ച' അവൻ തികച്ചും ആത്മതുഷ്ടിസമ്പന്നനാകുന്നു. അവനത്രെ യഥാർത്ഥബ്രാഹ്മണൻ, യഥാർത്ഥ പരിവ്രാജകൻ; അവൻ കൃതകൃത്യൻ.

ധർമ്മത്തിന്റെ മൂലം വേദമാണെങ്കിൽ അതിന്റെ ഫലം ആത്മതുഷ്ടിയാണു്. ഈ ഫലത്തിന്റെ മാധുര്യാനുഭവം ആമൂലാഗ്രം ഉണ്ടു താനും: വേദങ്ങളും ധർമ്മശാസ്ത്രങ്ങളും ശിഷ്ടാചാരങ്ങളും ശ്രേയസ്കരങ്ങളാണെന്നു് അന്തിമമായി നിർണ്ണയിക്കുന്നതും അനുസരിക്കുന്നതും ആത്മതുഷ്ടിയിൽനിന്നുണ്ടാകുന്ന പ്രചോദനംകൊണ്ടാണല്ലോ.

പഴയ രീതിയിലുള്ള ഗുരുകുലവാസമോ വേദാധ്യയനമോ വർണ്ണാശ്രമവിഭാഗങ്ങളോ ഇന്നു നിലവിലില്ല. കാലപരിവർത്തനംകൊണ്ടു വന്നുചേർന്ന ഈ വ്യത്യസ്തപരിതഃസ്ഥിതിയിലും ധർമ്മം നിലനിർത്തിക്കൊണ്ടുപോകാൻ, ധർമ്മത്തിന്റെ സനാതനാംശങ്ങളെ നിലനിർത്താൻ, ഇപ്പോൾ മുഖ്യമായും സഹായിക്കുന്നതു് ഇതിഹാസപുരാണങ്ങളാണു്. വേദാധ്യയനത്തിനു് അനർഹരെന്നു കരുതപ്പെട്ടിരുന്ന സ്ത്രീകൾക്കും ശൂദ്രർക്കുംവേണ്ടി കരുണാലുക്കളായ മഹർഷീശ്വരന്മാർ രചിച്ച ഇതിഹാസപുരണങ്ങളാണു് ഇന്നു് സർവ്വർക്കും പരമാശ്രയം; അവയിൽ കൂടിയാണു് വൈദികസംസ്കാരത്തെക്കുറിച്ചു് നമുക്കു കുറച്ചെങ്കിലും അറിയാൻ കഴിയുന്നതു്. എന്നു മാത്രമല്ല, ഇതിഹാസപുരാണങ്ങൾ പ്രചാരത്തിൽ വന്നതുമുതൽ വേദങ്ങളുടെ പ്രചാരം കുറഞ്ഞുതുടങ്ങിയെന്നുതന്നെ പറയാം. അവതാരവരിഷ്ഠരായ രാമകൃഷ്ണന്മാർ, വാല്മീകിയുടേയും വ്യാസന്റേയും ആദർശപുരുഷന്മാർ, വേദപ്രസിദ്ധരായ ഋഷികളേയും മുനികളേയും അസ്തപ്രഭരാക്കി എന്നുതന്നെ പറയാം. ഇക്കാലത്തു് ധർമ്മത്തെ നിലനിർത്തിപ്പോരുന്നതു് ഇതിഹാസപുരാണങ്ങളാണു്. അതിനാൽ അവയുടെ അധ്യയനം ധാർമ്മികകാര്യങ്ങളിൽ ശ്രദ്ധയുള്ളവർക്കൊക്കെ അനുപേക്ഷണീയമാണുക.

---

വേദാന്തമതമെന്നും പുരാണമതമെന്നും രണ്ടുണ്ടു്. ഈ ജഗത്തെല്ലാം സ്വപ്നംപോലെ ഇല്ലാത്തതാണു് എന്നു വേദാന്തമതം പറയുന്നു. എന്നാൽ പുരാണമതം അഥവാ ഭക്തിശാസ്ത്രമനുസരിച്ചു് ഈശ്വരൻതന്നെയാണു് ഇരുപത്തിനാലു തത്ത്വങ്ങളായിത്തീർന്നിരിക്കുന്നതു്. അദ്ദേഹത്തെ അകത്തും പുറത്തും ആരാധിക്കുക.

—ശ്രീരാമകൃഷ്ണവചനാമൃതം: 1. 311.

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

യാ നന്ദസൂനോഃഹിതമേവ കാങ്ക്ഷേത്
സാ പ്രേമരാധാ സ്വസുഖാനപേക്ഷാ;
യാ ശ്രീഹരേസ്സ്വസ്യ ച സൗഖ്യമിച്ഛേത്
സാ കാമരാധാ —ദ്വിവിധാസ്തി രാധാ. 88

എവളാണോ സ്വന്തം സുഖത്തെ വകവെയ്ക്കാതെ നന്ദനന്ദനൻെറ കുശലത്തെ മാത്രം കാംക്ഷിക്കുന്നതു്, അവരം പ്രേമരാധ; എവരം ശ്രീഹരിക്കും തനിക്കും സുഖം വേണമെന്ന മോഹിക്കുന്നവോ അവരം കാമരാധ —രാധ ഇങ്ങനെ രണ്ടുതരത്തിലുണ്ടു്.

പ്രായേണ നാസീത് പശുപാങ്ഗനാനാം
കാമഃ പരന്തുത്തമഭക്തിരേവ
നിഷ്കൈതവാ സ്വാത്മവിചാരശൂന്യാ
ശ്രീകൃഷ്ണസൗഖ്യൈകപരാ ബഭൂവ. 89

പ്രായേണ ഗോപിമാക്ക കാമമുണ്ടായിരുന്നില്ല. പിന്നെയോ നിഷ്കപടവും സ്വാത്മവിചാരമേയില്ലാത്തതും ശ്രീകൃഷ്ണൻെറ സുഖത്തെ മാത്രമുദ്ദേശിച്ചുകൊണ്ടുള്ളതുമായ ഉത്തമഭക്തിതന്നെയായിരുന്നു അവക്കുണ്ടായിരുന്നതു്.

രാധാസ്തി ഗോവിന്ദപദൈകവിത്താ
തസ്യാനുസന്ധാനനിലീനചിത്താ
തത്പ്രേമപീയൂഷനിപാനമത്താ
നിശ്ശേഷതോ വിസ്മൃതദേഹവൃത്താ. 90

ഗോവിന്ദൻെറ തൃക്കാലടിമാത്രം മുതലായിട്ടും, അവിടുത്തെ ഓത്തു നെഞ്ചു നേത്തും, തന്തിരുവടിയുടെ പ്രേമാമൃതം നുകന്നു തൻേറടം കെട്ടും, ദേഹത്തിൻെറ കഥയെ തീരെ മറന്നും മരുവുന്ന ഒരു രാധയുണ്ടു്.

ജേജേതി രാധാ ഛരിതകമ്മബന്ധാ
നിഷ്ഷ്യന്ദിചാരിത്രമഹാസുഗന്ധാ,
സവ്വാഭിവന്ദ്യാപി വിമുക്തഗന്ധാ
കൃഷ്ണാനുരാഗാസവപാരണാന്ധാ. 91

കമ്മബന്ധം മുറിച്ചു്, ചാരിത്രത്തിൻെറ അതിസൗരഭ്യം പൊഴിച്ചു്, സവ്വക്കും വന്ദനീയയായിട്ടും ഗവ്മൊട്ടുമില്ലാതെ, കൃഷ്ണാനുരാഗമാകുന്ന ആസവം സേവിച്ചു മതിമറന്നു മേവുന്ന രാധ സവോത്കഷേണ വത്തിക്കുന്നു.

നിവ്വർണ്യ നിവ്വർണ്യ മുകുന്ദരൂപം
നിഷ്ഷ്യന്ദ്യ നിഷ്ഷ്യന്ദ്യ മുദശ്രുബിന്ദൂൻ,
വിസ്മൃത്യ വിസ്മൃത്യ ഗൃഹം വപുശ്ച
വവർത്തി രാധാ പ്രണയാന്ധചിത്താ. 92

മുകുന്ദൻെറ രൂപത്തെ പാത്തുപാത്തു്, ആനന്ദാശ്രുബിന്ദുക്കളെ വാത്തുവാത്തു്, ഗേഹത്തെയും ദേഹത്തെയും മറന്നുമറന്നു പ്രണയാന്ധചിത്തയായ രാധ വാണരുളുന്നു.

ഇന്ദീവരശ്യാമളസുന്ദരാങ്ഗം
നിഷ്പന്ദദൃഗ്ഭ്യാമവലോകയന്തീ
ആനന്ദബാഷ്പാണി മുഹുഃ കിരന്തീ
കൃഷ്ണസ്യ, രാധാ ഭുവനം പുനാതി. 93

കൃഷ്ണൻെറ കരിംകൂവളംപോലെ ശ്യാമസുന്ദരമായ ഗാത്രത്തെ ഇമവെട്ടാതെ മിഴികൾകൊണ്ടു കാണുകയും ആനന്ദബാഷ്പങ്ങരം വീണ്ടും വീണ്ടും പൊഴിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന രാധ പാരിനെ ശുദ്ധമാക്കുന്നു.

ഇന്ദീവരം വാ യമുനാജലം വാ
കാളാംബുദം വാ പ്രസമീക്ഷ്യ സദ്യഃ
ഉന്നിദ്രകൃഷ്ണസ്മരണേന രാധാ
സമ്പദ്യതേ വിഹ്വലിതാന്തരങ്ഗാ. 94

കരിംകൂവളത്തെയോ കാളിന്ദീജലത്തെയോ കാർകൊണ്ടലിനെയോ കണ്ടാൽ പെട്ടെന്നു കൃഷ്ണനെ ഓത്തു രാധയ്ക്കു കരം ഇളകിമറിഞ്ഞു വശംവദമാവുന്നു.

ഭൂമൗ ജലേƒഗ്നൗ പവനേƒന്തരിക്ഷേ
സൂര്യേ വിധൗ താരകമണ്ഡലേ ച
സവ്വത്ര സമ്പശ്യതി കൃഷ്ണമേകം
രാധാനുരാഗാഞ്ജനലിപ്തനേത്രാ. 95

അനുരാഗമാകുന്ന അഞ്ജനം കണ്ണിലെഴുതിയിരിക്കുന്ന രാധ മണ്ണിലും നീരിലും തീയിലും കാററിലും വാനിലും കതിരവനിലും പനിമതിയിലും നക്ഷത്രസമൂഹത്തിലും കണ്ണനെ മാത്രമേ കാണുന്നുള്ളു.

ഗാത്രം ദ്വിരേഫേ, വദനം ശശാങ്കേ,
നേത്രം സരോജേ, ഭ്രൂകുടിം ലതായാം,
ഓഷ്ഠം പ്രവാളേ ച ജനാർദ്ദനസ്യ
നിവ്വർണ്യ വൈക്ലബ്യമുപൈതി രാധാ. 96

ഭഗവാന്റെ ശരീരത്തെ വണ്ടിലും, മുഖത്തെ തിങ്കളിലും, കണ്ണിനെ താമരപ്പൂവിലും, പുരികത്തെ വള്ളിയിലും, ചുണ്ടിനെ തളിരിലും കണ്ടിട്ട രാധ പരവശയായിത്തീരുന്നു.

നീലോഽളകോ, നീലമപാങ്ഗയുഗ്മം,
നീലഃ പടോ, നീലമുരോജമാല്യം,
കാഞ്ചീ ച നീലാ, തിലകം ച നീലം
സർവ്വേഽപി നീലാഃ കില രാധികായാഃ. 97

കുറുനിര നീലം, കടക്കണ്ണിണ നീലം, പൂന്തുകിൽ നീലം, മാറത്തെ മാല നീലം, അരഞ്ഞാണ നീലം, തൊടുകുറി നീലം, രാധയുടെ എല്ലാംതന്നെ നീലമാണ പോൽ.

വിശ്ലേഷദുഃഖം വ്യപനേതുകാമാ
രാധാ മുകുന്ദസ്യ മനോജ്ഞചിത്രം
അർധം ലിഖന്തീ, മധുരാപ്രയാണ–
ഭീത്യാ, വ്യരംസീദവിലിഖ്യ പാദൌ. 98

വിരഹദുഃഖമകററാൻ മോഹിച്ച രാധ കൃഷ്ണന്റെ മനോഹരമായ ചിത്രം പാതിയെഴുതി, മധുരയിലേയ്ക്കു ചാടിപ്പോയാലോ എന്നു പേടിച്ച, കാലുകരം വരയ്ക്കാതെ നിർത്തിക്കളഞ്ഞു.

നക്തം ദിവാ ചൈവ വിചിന്ത്യ കൃഷ്ണം
കൃഷ്ണേന താദാത്മ്യമവാപ രാധാ;
കൃഷ്ണോഽപി രാധാമനിശം വിമൃശ്യ
കാർത്സ്ന്യേന രാധാത്മകതാം പ്രപേദേ. 99

രാധ രാവും പകലും കൃഷ്ണനെ നിനച്ചു കൃഷ്ണനോടു തന്മയത്വം പ്രാപിച്ചു. കൃഷ്ണനും എപ്പോഴും രാധയെ വിചാരിച്ചു സർവഥാ രാധാകാരനായിച്ചമഞ്ഞു.

അത്യുഷ്ണദുഗ്ധേ ക്വചിദാദരേണ
ഭൈഷ്മ്യാപ്പിതേ രാധികയാ നിപീതേ
പൂർവ്വം മുഹുർഭുക്തദവാനലസ്യാ–
പ്യാസീന്മുകുന്ദസ്യ മുഖം പ്രദഗ്ധം. 100

ഒരിയ്ക്കൽ രുക്മിണി ആദരവോടെ നൽകിയ അത്യുഷ്ണമായ പാൽ രാധ കുടിച്ചപ്പോൾ, മുമ്പു പല തവണ കാട്ടുതീയമൃതേത്തു ചെയ്തു ശീലിച്ചതാണെങ്കിലും കൃഷ്ണന്റെ വായ വല്ലാതെ പൊള്ളിപ്പോയി.

ഗാഢാനുസന്ധാനബലാന്മുരാരേ–
സ്സാരൂപ്യമാപ്താം വൃഷഭാനുപുത്രീം
ദൃഷ്ട്വാ മുഹുഃ പ്രേഷ്ഠവിയോഗഖേദം
സ്വീയം നികൃന്തന്തി തദീയസഖ്യഃ. 101

ഭഗവാനെ ആഴത്തിൽ ധ്യാനിച്ച് അതിന്റെ ഊക്കുകൊണ്ട് സാരൂപ്യം പ്രാപിച്ച രാധയെ വീണ്ടുംവീണ്ടും കണ്ട് അവളുടെ തോഴിമാർ തങ്ങളുടെ പ്രിയവിയോഗദുഃഖത്തെ തീർക്കുന്നു.

ദന്ദഹ്യമാനാ ഭഗവദ്വിയോഗാ,–
ത്തദ്ദർശനേ ഭഗ്നമനോരഥാ ച
ഭൂത്വാ, കദാചിദ്വൃഷഭാനുപുത്രീ
പ്രേഷ്ഠാം സഖീം ഗദ്ഗദഗീർജഗാദ. 102

ഭഗവാന്റെ വേർപാടാൽ ചുട്ടുനീറുകയും തന്തിരുവടിയെ കാണുമെന്ന ആശപോലും അററുപോവുകയും ചെയ്തിട്ട് ഒരു കുറി രാധ പ്രിയസഖിയോടു തൊണ്ടയിടറിക്കൊണ്ടു പറഞ്ഞു:

ഗീതൈരലം, മങ്ക്ഷു തതോ വിരമ്യ
മൌനം ഭജ, പ്രേഷ്ഠവിയോഗഖിന്നഃ
മാ മാ സ്മ്ടീത് ക്വാപി മമാന്തരാത്മേ–
ത്യാശംസസി ത്വം യദി ഹേ വിശാഖേ. 103

അല്ലയോ വിശാഖേ, പാടുന്നതു വെറുതെയാണ്, പ്രാണനാഥന്റെ വിയോഗംകൊണ്ടു സങ്കടപ്പെടുന്ന എന്റെ അന്തരാത്മാവ് ഒരിയ്ക്കലും പൊട്ടിപ്പോവരുത്, പൊട്ടാനിടവരരുത്, എന്നു നീ മോഹിയ്ക്കുന്നുണ്ടെങ്കിൽ ഉടനെ പാട്ടു മതിയാക്കി മിണ്ടാതിരിയ്ക്കു!

വക്ത്രാദ്വിപഞ്ച്യാശ്ച ഗളന്നയം തേ
സങ്ഗീതരാഗോ മമ കൃഷ്ണരാഗം
ഉദ്ദീപയൻ ഭഞ്ജയതീവ സൂക്ഷ്മാം
മച്ചിത്തതന്ത്രീം സഖി, ശോകജീർണ്ണാം. 104

തോഴീ, നിന്റെ വായിൽനിന്നും വീണയിൽനിന്നുമൊഴുകുന്ന സങ്ഗീതരാഗം എന്റെ കൃഷ്ണാനുരാഗത്തെ ആളിക്കത്തിച്ച്, അഴൽകൊണ്ടു നുരുമ്പിച്ച നനുമ്പിയായ എന്റെ കരൾക്കമ്പിയെ പൊട്ടിയ്ക്കുന്നുവോ എന്നു തോന്നും.

ശൌരേർവ്വിയോഗവ്യഥയാ തനോർ മേ
നിര്യാത്യസുശ്ചേത് സഖി, തം ശവം ത്വം
താപിഞ്ഛകാഷ്ഠൈർദഹ മേചകാഭൈഃ
കൃഷ്ണാജലേ വാ ക്ഷിപ നീലവർണ്ണേ. 105

ഹേ സഖി, കൃഷ്ണന്റെ വിരഹവേദനയാൽ എന്റെ ദേഹത്തിൽ നിന്നും പ്രാണൻ നിർഗ്ഗമിച്ചുവെങ്കിൽ നീ ആ ശവത്തെ, ഒന്നുകിലോ, മേചകവർണ്ണങ്ങളായ പച്ചിലമരത്തിന്റെ മുട്ടികൾകൊണ്ടു ദഹിപ്പിയ്ക്കണം; അല്ലെങ്കിൽ നീലനിറമുള്ള കാളിന്ദീജലത്തിലൊഴുക്കണം.

രാധാന്തരങ്ഗേഽനിശമുജ്ജ്വലന്ത്യാഃ
കൃഷ്ണാനുരക്തേഃ കണികാപി ഭാഗ്യാത്
ജീവസ്യ സിധ്യേദ്യദി, തർഹി സോഽയം
സ്വപ്നേഽപി ഭോക്തും സ്പൃഹയേന്ന മുക്തിം.

രാധയുടെ ഉൾക്കാമ്പിൽ എല്ലായ്പോഴും കത്തിയെരിഞ്ഞുകൊണ്ടിരിയ്ക്കുന്ന കൃഷ്ണാനുരാഗത്തിന്റെ ഒരു തരിയെങ്കിലും ഭാഗ്യവശാൽ ജീവനു കിട്ടാനിടയായാൽ അവൻ പിന്നെ കിനാവിൽപ്പോലും മുക്തി നുകരാൻ കൊതിയ്ക്കയില്ല.

# അദ്ധ്യാപകനും ആദ്ധ്യാത്മികതയും *

## ഏ. കരുണാകരമേനോൻ

ആദ്ധ്യാത്മികത, ആദ്ധ്യാത്മികമൂല്യങ്ങരം, എന്നുള്ളതൊക്കെ ഇന്നു് യാതൊരത്ഥവുമില്ലാത്ത പദങ്ങളായിത്തീൎന്നിട്ടുണ്ടു്. അതിനൊന്നും ഇന്നു മാക്കററിൽ ഒരു വിലയുമില്ല. മററു സാധനങ്ങളുടെയെല്ലാം വില അനുനിമിഷം വാണം പോലെ കുതിച്ചു കയറുന്നുണ്ടെങ്കിലും ആദ്ധ്യാത്മികമൂല്യങ്ങരംക്കു് ഇന്നു് ഒരു വിലയുമില്ല. ജീവിതത്തിന്റെ ഒരു രംഗത്തും, ഗൃഹങ്ങളിലാകട്ടെ, വിദ്യാലയങ്ങളിലാകട്ടെ, ഭരണരംഗത്താകട്ടെ, ഒരിടത്തും അതൊന്നും മാനിക്കപ്പെടുന്നില്ല. ധാൎമ്മികമായി അത്രയ്ക്കു നാം ഇന്നധഃപതിച്ചിട്ടുണ്ടു്. ഇതു പുരോഗമനത്തിന്റെ അടയാളമായിക്കാണുന്നവരുണ്ടാകാം. ഇതു പുരോഗമനമാണെങ്കിൽ, ദൈവമെ ഈ പുരോഗമനത്തിൽനിന്നു് എന്നെ രക്ഷിക്കണെ എന്നു പ്രാത്ഥിക്കാനാണു് എനിക്കു തോന്നുന്നതു്.

അദ്ധ്യാപകരായിട്ടുള്ളവരും അദ്ധ്യാപകരാകാൻ ഭാവിക്കുന്നവരും ആദ്യമായി ചെയ്യേണ്ടതു് ശ്രീ വിവേകാനന്ദസ്വാമികളുടെ സമ്പൂൎണ്ണകൃതികരം (Complete works) വായിച്ചു പഠിക്കയാണു്. മിക്കഭാഷകളിലേയ്ക്കും അതിപ്പോരം വിവത്തനംചെയ്തു കഴിഞ്ഞിട്ടുണ്ടു്. അതു മുഴവനും വായിച്ചുപഠിക്കാൻ കഴിഞ്ഞില്ലെങ്കിലും അദ്ദേഹത്തിന്റെ ഇന്ത്യൻ പ്രസംഗങ്ങളെങ്കിലും (Lectures from Colombo to Almora) അവർ അവശ്യം വായിച്ചു പഠിക്കേണ്ടതാണു്. സ്വാമിജിയുടെ പൂൎണ്ണകൃതികളിൽനിന്നു്, വിദ്യാഭ്യാസത്തെ സംബന്ധിച്ചു് അദ്ദേഹം പറഞ്ഞിട്ടുള്ള ആശയങ്ങളെല്ലാം സമാഹരിച്ചു് മനോഹരമായ ഒരു കൊച്ചു പുസ്തകം പ്രസിദ്ധീകൃതമായിട്ടുണ്ടു്. ഇംഗ്ലീഷിലുള്ള ആ ചെറിയ പുസ്തകമോ അതിന്റെ മലയാളവിവത്തനമോ നിങ്ങളിൽ പലരും വായിച്ചിട്ടുണ്ടാകും എന്നു ഞാൻ കരുതുന്നു. ആ പുസ്തകം ഒരദ്ധ്യാപകന്റെ പക്കൽ എപ്പോഴുമുണ്ടായിരിക്കണം. ഒരദ്ധ്യാപകൻ അവശ്യം അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളും യുക്തിയുക്തമായും ശാസ്ത്രീയമായും അതിൽ പ്രതിപാദിച്ചിട്ടുണ്ടു്. ആദ്ധ്യാത്മികതയാണു് നമ്മുടെ സംസ്കാരത്തിന്റെയും ജീവിതത്തിന്റെ തന്നേയും അടിസ്ഥാനം, അതിന്റെ നട്ടെല്ലു്. അപ്പോരം നമ്മുടെ വിദ്യാഭ്യാസം ആദ്ധ്യാത്മികതയിൽ അടിയുറച്ചതായിരിക്കണമെന്നു പറയേണ്ടതില്ലല്ലൊ. അങ്ങനെ ആയിരുന്നു ഒരു കാലത്തു് എന്നു തീച്ച്. ഇന്നു നാം വിദേശീയസമ്പ്രദായങ്ങളെ അങ്ങനെതന്നെ കണ്ണടച്ചനുകരിക്കുകയാണു ചെയ്യുന്നതു്. അതു് അങ്ങേയററം ആപൽക്കരമാണു്. സ്വാമിജിയുടെ കൃതികരം ശ്രദ്ധയോടെ പഠിച്ചാൽ നമുക്കു മനസ്സിലാക്കാൻ കഴിയും, വിദ്യാഭ്യാസമെന്നുള്ളതു് ഒരു യജ്ഞമാണെന്നു്. മനുഷ്യനെ കൂടുതൽ നല്ല മനുഷ്യനാക്കിത്തീക്കുന്ന, യഥാത്ഥമനുഷ്യനാക്കിത്തീക്കുന്ന, ഒരു മഹായജ്ഞമാണു് വിദ്യാഭ്യാസം. ഒരുവനെ യഥാത്ഥ മനുഷ്യനാക്കിത്തീക്കുന്ന ആ പ്രക്രിയയിൽ തന്റെ പങ്കു ശരിക്കും നിവ്വഹിക്കാൻ ഒരദ്ധ്യാപകനു കഴിയണമെങ്കിൽ, ആ അദ്ധ്യാപകൻ പൂൎണ്ണത കൈവന്ന, അഥവാ പൂൎണ്ണത കൈവരാൻ ആത്മാത്ഥമായി ശ്രമിക്കുകയെങ്കിലും ചെയ്യുന്ന, ഒരാദശനിഷ്ഠനായിരിക്കണം. ആദ്ധ്യാത്മികമൂല്യങ്ങളിൽ അടി പതറാതെ ഉറച്ചുനില്ക്കുന്നവനായിരിക്കണം ഒരദ്ധ്യാപകൻ. എന്നാൽ മാത്രമേ വിദ്യാത്ഥികളിൽ ആരോഗ്യകരമായ ഒരു സ്വാധീനശക്തി ചെലുത്താൻ അദ്ദേഹത്തിനു കഴിയൂ. ആരോഗ്യകരമായ എന്നുള്ളതു് എത്ര ഊന്നിപ്പറഞ്ഞാലും അധികമാകുന്നതല്ല. അദ്ധ്യാപകൻ സങ്കുചിതമായ എല്ലാ സ്വാത്ഥചിന്തകരംക്കും അതീതനായിരുന്നാൽ മാത്രമേ അദ്ദേഹത്തിന്റെ സ്വാധീനവലയത്തിൽ പെടുന്ന വിദ്യാത്ഥികരം ഹൃദയപരിശുദ്ധിയുള്ള, ഹൃദയവിശാലതയുള്ള, ആദശശുദ്ധിയുള്ള സത്യനിഷ്ഠയുള്ള, ഉത്തമ പൌരന്മാരായി

* പൂങ്കുന്നത്തെ വിശാരദ് — പ്രവീൺവിദ്യാലയത്തിൽവെച്ചു ചെയ്ത പ്രസംഗം.

വളൎന്നവരു. ഇതു പരമപ്രധാനമായി ഞാൻ കരുതുന്നു.

കുട്ടികളെ കണക്കു പഠിപ്പിക്കുമ്പോൾ ഒന്നു് എന്ന അക്കമാണു് ആദ്യം നാം പഠിപ്പിക്കുന്നതു്. ഒന്നിൻെറ പിന്നാലെ ഒരു പൂജ്യം ചേൎത്താൽ അതു പത്താകുന്നു, രണ്ടു പൂജ്യം ചേൎത്താൽ നൂറാകുന്നു, മൂന്നു പൂജ്യം ചേൎത്താൽ ആയിരമാകുന്നു. ആദ്യമായി ആ ഒന്നു് അവിടെയുള്ളതുകൊണ്ടാണു് പൂജ്യത്തിനു വിലയുണ്ടാകുന്നതു്. ആ ഒന്നു മാച്ചു കളഞ്ഞാൽ പിന്നെയെല്ലാം വെറും വട്ടപ്പൂജ്യംതന്നെ. അതുപോലെ നമ്മുടെ ജീവിതത്തിൽ ഒന്നാം സ്ഥാനം നല്കേണ്ടതു് ഈശ്വരനാണു്. ആ ഒന്നിനെ മുറുകെ പിടിച്ചുകൊണ്ടു ലോകത്തിൽ കറങ്ങിയാൽ നമുക്കൊരിക്കലും അധഃപതനം സംഭവിക്കുകയില്ല. ഈശ്വരൻ എന്നു പറയുമ്പോൾ അങ്ങകലെ സ്വൎഗ്ഗത്തിലെവിടെയോ സ്വൎണ്ണസിംഹാസനത്തിലിരിക്കുന്ന ഒരാളെയല്ല ഞാൻ ഉദ്ദേശിക്കുന്നതു്. ഈശ്വരൻ നമ്മളുടെ ഉള്ളിൽത്തന്നെയുള്ള ഒരു ശക്തിവിശേഷമോ ചൈതന്യമോ ആണു്. ഈശ്വരചൈതന്യമെന്നോ ആത്മചൈതന്യമെന്നോ അതിനെ പറയാം. ആ ചൈതന്യം, ആ ഒന്നു്, നമ്മിൽ ഉള്ളതുകൊണ്ടാണു് നാം ജീവിക്കുന്നതും വ്യാപരിക്കുന്നതുമെല്ലാം. ആ ചൈതന്യം ഇല്ലെങ്കിൽ നമ്മളൊക്കെ വെറും ജഡമാണു്, വെറും പൂജ്യമാണു്. ഇതു മനസ്സിലാക്കാത്തവരാണു് നമ്മളിലധികം പേരും; വെറും ജഡമായ ഈ ശരീരം മാത്രമാണു് എല്ലാം, അതിന്നപ്പുറത്തൊന്നുമില്ല, ശരീരത്തിൻെറ ലാളനപോഷണങ്ങൾക്കപ്പുറമൊരു ജീവിതലക്ഷ്യമില്ല, എന്ന അഭിപ്രായഗതി വെറും പാമരന്മാൎക്കു യോജിച്ചതാകാമെങ്കിലും ഭാവി തലമുറയെ വാൎത്തെടുക്കാൻ ചുമതലപ്പെട്ട അദ്ധ്യാപകനു് ഒരിക്കലും ചേൎന്നതല്ല. ശരീരത്തിൻെറ ലാളനപോഷണം ആവശ്യമാണു്, ഒരതിൎത്തിവരെ. പക്ഷെ അതിൽ കവിഞ്ഞൊരു ജീവിതലക്ഷ്യമില്ലെന്നോ ? ശരീരപോഷണത്തിന്നാവശ്യമായ സാധനസാമഗ്രികളും ധനവും നേടുന്നതിൽ കവിഞ്ഞൊരു ജീവിതലക്ഷ്യമില്ലെന്നോ ? ആവശ്യങ്ങൾ എത്ര വേണമെങ്കിലും വൎദ്ധിപ്പിക്കാം. പക്ഷെ ആവശ്യങ്ങൾ വൎദ്ധിക്കുന്തോറും മനസ്സു കൂടുതൽ അസ്വസ്ഥമാകുന്നു, അസംതൃപ്തമാകുന്നു, അശാന്തമാകുന്നു. എപ്പോഴും അല്ലലും ആവലാതിയും തന്നെ. അതല്ല ശരിയായ ഒരദ്ധ്യാപകൻെറ ചിത്രം. മുഖത്തു് ആത്മചൈതന്യവും സന്തോഷവും സംതൃപ്തിയും പ്രശാന്തതയും കളിയാടുന്ന ഒരദ്ധ്യാപകനാണു് ശരിയായ അദ്ധ്യാപകൻ. അനിയന്ത്രിതമായി സുഖഭോഗങ്ങളിൽ മുഴുകുന്നതുകൊണ്ടു് ആ ഒരു നില ഒരിക്കലും കൈവരുകയില്ല. അല്പമെങ്കിലും ആത്മനിയന്ത്രണം ശീലിച്ചവനേ, ബാഹ്യമായ ഭോഗവസ്തുക്കളിൽനിന്നൊക്കെ മനസ്സിനെ അല്പമെങ്കിലും പിൻവലിച്ചു് അന്തരാത്മാവിലേയ്ക്കു തിരിച്ചുവിടാൻ കഴിയുന്നവനേ, ആ നില കൈവരൂ. ഒരു ചെറിയ ഉദാഹരണം പറയാം. ലോകത്തിൻെറ പരമഗുരുവായ ശ്രീ വിവേകാനന്ദസ്വാമികൾ പാശ്ചാത്യരാജ്യങ്ങളിൽ വേദാന്തപ്രചരണം നടത്തുന്ന കാലം. പണം കൈകാര്യം ചെയ്യുന്നതു് അദ്ദേഹത്തെ സംബന്ധിച്ചേടത്തോളം അത്യന്തം ക്ലേശകരമായിരുന്നു. പണം തന്നെ ജീവിതലക്ഷ്യമായി കരുതി അതിൽ തന്നെ വിഹരിക്കുന്ന അമേരിക്കയിലെ കോടീശ്വരന്മാൎക്കു് അദ്ദേഹത്തിൻെറ ആ വിഷമം തീരെ മനസ്സിലാക്കാൻ കഴിഞ്ഞില്ല. പണമില്ലാത്ത ജീവിതത്തെപ്പററി സങ്കല്പിക്കുവാൻ പോലും അവൎക്കു കഴിഞ്ഞില്ല. പക്ഷെ ആ കോടീശ്വരന്മാരുടെ മുഖത്തു് അശാന്തിയുടേയും അസംതൃപ്തിയുടേയും കരിനിഴലാണു് സ്വാമിജിക്കു കാണാൻ കഴിഞ്ഞതു്. അതേസമയം സ്വാമിജിയുടെ മുഖത്താകട്ടെ ആത്മചൈതന്യത്തിൻേറയും, സംതൃപ്തിയുടേയും, ശാന്തിയുടേയും സമാധാനത്തിൻേറയും, സന്തോഷത്തിൻേറയും പ്രകാശമാണു് സദാ കളിയാടിക്കൊണ്ടിരുന്നതു്.

പണംകൊണ്ടു് ചില ജീവിതാവശ്യങ്ങൾ നേടാൻ കഴിയുമെന്നതു ശരിതന്നെ; അതിനാവശ്യമായ പണം നേടുകയും വേണം; ധാൎമ്മിക മാൎഗ്ഗത്തിൽകൂടി. പണം ഒരിക്കലും ലക്ഷ്യമാകാൻ തരമില്ല. പരമാത്മപ്രാപ്തി, നിത്യമായ സുഖവും ശാന്തിയും, ആയിരിക്കണം ജീവിതലക്ഷ്യം. ജീവിതലക്ഷ്യം എപ്പോഴും പരമോന്നതമായിരിക്കണം, ഹിമാലയംപോലെ സമുന്നതമായിരിക്കണം. ആ ലക്ഷ്യം പ്രാപിക്കുക ക്ലേശമാണെന്നുള്ളതുകൊണ്ടു് അതൊരിക്കലും വലിച്ചുതാഴ്ത്തപ്പെടരുതു്; അതു്

ഉയൻതന്നെ നിലകൊള്ളണം. ആ ലക്ഷ്യത്തിലേയ്ക്കു് ഒരടിവെയ്ക്കാൻ കഴിഞ്ഞാൽ അത്രയായി. നമ്മുടെ ഓരോ ചിന്തയും ഓരോ വാക്കും ഓരോ പ്രവൃത്തിയും ആ ലക്ഷ്യത്തിലേയ്ക്കു നമ്മെ കൂടുതൽ കൂടുതൽ അടുപ്പിക്കുന്നതായിരിക്കണം. അവ ലക്ഷ്യത്തിൽനിന്നകററുന്നതാകരുതു്. അത്തരം ഉയൻ ലക്ഷ്യബോധമുള്ള ഒരദ്ധ്യാപകനേ വിദ്യാൎത്ഥികളുടെ മുന്നിൽ ആ ലക്ഷ്യത്തെ ഉയൎത്തിപ്പിടിക്കാൻ കഴിയൂ. കുട്ടികൾക്കു് ഉപദേശങ്ങളല്ല ഉത്തമജീവിതമാതൃകയാണു് ആവശ്യം. അദ്ധ്യാപകൻ എപ്പോഴും അത്യുച്ചമായ ആദൎശങ്ങളുടെ മാതൃകയായി വിദ്യാൎത്ഥികളുടെ മുമ്പിൽ നിലകൊള്ളണം. എന്നാലേ വിദ്യാൎത്ഥികൾക്കും സമുദായത്തിനുതന്നേയും അവരിൽ വിശ്വാസവും ആദരവും ഉണ്ടാകുകയുള്ളൂ. എന്നാലേ തൻെറ വിദ്യാൎത്ഥികളിൽ നിന്നു സ്വഭാവശുദ്ധിയുള്ള ഉത്തമപൌരന്മാരെ വാൎത്തെടുക്കാൻ ഒരദ്ധ്യാപകനു കഴിയൂ. അദ്ധ്യാപകനുതന്നെ ആത്മനിയന്ത്രണമോ സ്വഭാവശുദ്ധിയോ ആദൎശശുദ്ധിയോ സത്യനിഷ്ഠയോ ഒന്നുമില്ലെങ്കിൽ വിദ്യാൎത്ഥികൾ എത്തരക്കാരായിരിക്കുമെന്നു പിന്നെ പറയേണ്ടതായിട്ടില്ല.

ശ്രീ വിവേകാനന്ദസ്വാമികളെ വിശ്വവിഖ്യാതനാക്കിത്തീൎത്ത സൎവ്വമതസമ്മേളനത്തെപ്പററി ചിലരെങ്കിലും കേട്ടിരിക്കും. ആ സമ്മേളനത്തിൽ പല ഗംഭീരന്മാരും അതിഗംഭീരമായ പ്രസംഗങ്ങൾ നടത്തി. പക്ഷെ അവരെ ലോകം ഇന്നു സ്മരിക്കുന്നില്ല. അവരെപ്പററിയും അവരുടെ പ്രസംഗത്തെപ്പററിയുമെല്ലാം ലോകം മറന്നു. എന്നാൽ ശ്രീ വിവേകാനന്ദസ്വാമികളെപ്പററി ഭക്ത്യാദരങ്ങളോടെ ഇന്നും സ്മരിക്കുന്നു; ഇനി എന്നും സ്മരിക്കുകയും ചെയ്യും. അന്നോ അതിനുശേഷമോ അദ്ദേഹം പറഞ്ഞിട്ടുള്ള ഓരോ വാക്കും ലോകമുള്ള കാലത്തോളം സ്മരിക്കപ്പെടും. കാരണമെന്താണു് ? അദ്ദേഹത്തിൻെറ കറയററ സ്വഭാവശുദ്ധി, ആദൎശനിഷ്ഠമായ, ത്യാഗോജ്ജ്വലമായ ജീവിതം. അതുപോലെ കറയററ സ്വഭാവശുദ്ധിയും ആദൎശനിഷ്ഠയുമുണ്ടായാലേ ഒരദ്ധ്യാപകൻ ശരിക്കുള്ള ഒരദ്ധ്യാപകനാകൂ. ഹൃദയശുദ്ധി കറയററ ഹൃദയശുദ്ധി, ഇതാണു് ഇന്നത്തെ ഏററവും അടിയന്തരമായ ആവശ്യമെന്നാണു് സ്വാമിജി പറയുന്നതു്. സ്വഭാവശുദ്ധിക്കു പരമപ്രാധാന്യം നല്കാത്ത വിദ്യാഭ്യാസം ഒരിക്കലും വിദ്യാഭ്യാസമല്ല, അതു വിദ്യയുടെ ആഭാസം മാത്രമായിരിക്കും.

ഒരു സംഗതി ഇവിടെ പ്രത്യേകം പറയേണ്ടതുണ്ടു്. ഗൃഹവും വിദ്യാലയവും യോജിച്ചു പ്രവൎത്തിച്ചാലേ ശരിയായ സ്വഭാവശുദ്ധി വളൎത്തിയെടുക്കാൻ കഴിയൂ. ഗൃഹത്തിലാണു് വിദ്യാഭ്യാസം തുടങ്ങേണ്ടതു്. ഗൃഹാന്തരീക്ഷം പരിശുദ്ധമായിരിക്കണം. ഒരു ശിശു ജനിക്കുന്നതു തന്നെ പ്രാൎത്ഥനയിലൂടെയായിരിക്കണം. അതാണു് ആൎഷപാരമ്പര്യം. ഭാരതഭൂമിയിലെ മഹാപുരുഷന്മാരുടെ ചരിത്രം പരിശോധിച്ചാൽ കാണാം, അവരെല്ലാം മാതാപിതാക്കളുടെ പ്രാൎത്ഥനയിലൂടെ ജനിച്ചവരാണെന്നു്; മാതാപിതാക്കളുടെ മടിയിലിരുന്നാണു് ആദ്ധ്യാത്മികതയുടെ ആദ്യപാഠങ്ങൾ അവർ പഠിച്ചതെന്നു്. മാതാപിതാക്കൾ എന്ന നിലയിലായാലും അദ്ധ്യാപകരെന്ന നിലയിലായാലും നാം ചിന്തിക്കുന്നതും പറയുന്നതും പ്രവൎത്തിക്കുന്നതുമെല്ലാം നമ്മളുടെ പിഞ്ചുപൈതങ്ങൾ സദാ ശ്രദ്ധിച്ചുകൊണ്ടാണിരിക്കുന്നതു് എന്നു നാമോരോരുത്തരും ഓൎത്തുകൊള്ളണം. അതുകൊണ്ടു് ഭാവിതലമുറയെ ഓൎത്തെങ്കിലും നാം അതീവ ശ്രദ്ധാലുക്കളായിരിക്കണം. സ്വഭാവശുദ്ധിയിൽനിന്നാണു് മനസ്സിനു് ഏകാഗ്രതയുണ്ടാകുന്നതു്. സ്വഭാവം ശരിക്കും പരിശുദ്ധമായാൽ ആ പരിശുദ്ധഹൃദയത്തിൽ അറിയേണ്ടതെല്ലാം താനേ ഉദയം ചെയ്യും. ബുദ്ധിക്കും യുക്തിക്കും ഏതാനും അടി ദൂരമേ പോകാൻ പററൂ. പക്ഷെ ഹൃദയശുദ്ധിയാണു് നമ്മെ ലക്ഷ്യത്തിലെത്തിക്കുന്നതു്. അതുകൊണ്ടു് കുട്ടികൾ പഠിച്ചു മിടുക്കന്മാരാകണമെങ്കിൽ പ്രഥമവും പ്രധാനവുമായി അവരുടെ സ്വഭാവരൂപീകരണത്തിൽ ശ്രദ്ധിക്കുക. അതിനു് അദ്ധ്യാപകൎക്കു കഴിയണമെങ്കിൽ ആദ്യം സ്വയം സ്വഭാവം ശുദ്ധമാക്കി വെയ്ക്കുക.

ഇതൊന്നും വെറും ഉപദേശരൂപത്തിൽ പറയുന്നതല്ല. സ്വന്തം അനുഭവത്തിൽനിന്നു പഠിച്ച ചില പാഠങ്ങളാണു് ഞാൻ ഇവിടെ അവതരിപ്പിക്കുന്നതു്. കിട്ടുന്ന സമയം, സമയ

മില്ലെങ്കിൽ സമയമുണ്ടാക്കീട്ടെങ്കിലും, ഒരദ്ധ്യാപകൻ തൻെറ വിജ്ഞാനസമ്പത്തു വർദ്ധിപ്പിക്കാൻ ശ്രമിക്കണം. ആ ഒരു ശീലം കുട്ടികളിൽ വളർത്താൻ ശ്രമിക്കുകയും വേണം. വിദ്യാലയങ്ങളിലേയ്ക്കോ ഗൃഹങ്ങളിലേയ്ക്കോ കടത്താൻ കൊള്ളാത്ത ചവറുപുസ്തകങ്ങൾ വായിച്ചോ, അല്ലെങ്കിൽ ശീട്ടു കളിച്ചോ അവർ ഒരിക്കലും അവരുടെ അത്യന്തം വില പിടിച്ച സമയം പാഴാക്കരുതു്. വിജ്ഞാനപ്രദങ്ങളായ പുസ്തകങ്ങൾ ധാരാളമായി സ്വയം വായിച്ചും, അത്തരം പുസ്തകങ്ങൾ തെരഞ്ഞെടുത്തുകൊടുത്തു കുട്ടികളെക്കൊണ്ടു വായിപ്പിച്ചും, വിജ്ഞാനസമ്പാദനത്തിനേറ്റതായ നല്ലൊരന്തരീക്ഷം വിദ്യാലയങ്ങളിൽ അവർ സൃഷ്ടിക്കുകയാണെങ്കിൽ അതൊരു വലിയ സേവനമായിരിക്കും. സംശയമില്ല. അങ്ങനെയാണു്, അല്ലാതെ കക്ഷിരാഷ്ട്രീയത്തിൻെറ ചട്ടുകങ്ങളായിട്ടല്ല അവർ രാഷ്ട്രത്തെ സേവിക്കേണ്ടതു്.

---

# സാധനയും സിദ്ധിയും

**പി. ആർ. നായർ**

ഐഹികാമുഷ്മികങ്ങൾക്കവലംബമാണു് ഈശ്വരവിചാരം. ഇതിനു് സാധനയെന്നുകൂടി പേരുണ്ടു്. സാധന കൂടാതെ സാദ്ധ്യമില്ല. ഏതെങ്കിലും മഹാത്മാവുമായി സംഗമിച്ചതുകൊണ്ടോ തീർത്ഥസ്ഥലങ്ങളിൽ നിവസിച്ചതുകൊണ്ടോ മാത്രം ജന്മം സഫലമാകുന്നില്ല. സാധനയും വൈരാഗ്യവുമുണ്ടെങ്കിലെ പൂർണ്ണഫലപ്രാപ്തിയുണ്ടാകൂ. ഇക്കാരണത്താൽ ഉപനിഷദാദിഗ്രന്ഥങ്ങളിൽ സാധനാക്രമങ്ങൾ വിശദമായി ഉപന്യസിച്ചു കാണുന്നു. സ്ത്രീപുരുഷഭേദം പരിഗണിക്കാതെ ലളിതമായി അനുഷ്ഠിക്കാവുന്ന എത്രയോ സാധനകളുണ്ടു്. അവയിൽ കുറേയെണ്ണം യോഗസാധനകളായിരിക്കും. എന്നാൽ യോഗംമാത്രമേ മുക്തിസാധകമാകയുള്ളുവെന്ന ധാരണ ശരിയല്ല. യോഗിസുലഭമായ ആനന്ദപ്രാപ്തിതന്നെ ഇതരമാർഗ്ഗങ്ങളിൽ സിദ്ധിക്കുമെന്നും അതു് സാർവ്വത്രികവും സഫലവുമാക്കാമെന്നും ശാസ്ത്രങ്ങൾ സമുദ്ഘോഷിച്ചിരിക്കുന്നു. അനുഭവസമ്പന്നരായ ഗുരുനാഥന്മാരിൽ നിന്നു് ഉപദേശം സ്വീകരിച്ചു് നിയതമാർഗ്ഗത്തിൽ സ്ഥിരപരിശ്രമം ചെയ്യുന്നവർക്കു് അനുകൂലഫലം കിട്ടുമെന്ന കാര്യത്തിൽ സംശയിക്കേണ്ടതില്ല.

സാധനയുടെ ലക്ഷ്യമാണു സിദ്ധി. നമ്മുടെ ജീവിതം ലക്ഷ്യത്തിലെത്തുമ്പോൾ ജന്മസിദ്ധിയായി. ആത്മസാധനയുടെ ലക്ഷ്യവും മറ്റൊന്നല്ല. യോഗശാസ്ത്രത്തിലെ 84 തരം സിദ്ധിമുറകളും ഇതിന്നുപയുക്തമാകുന്നു. അവ പൂർണ്ണഫലപ്രദമാണെന്നു് അനുഭവസ്ഥന്മാർ സാക്ഷ്യപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്.

എന്നാൽ സാധനകൾക്കിടയിൽ ചിലപ്പോഴെല്ലാം അനുഭവപ്പെടുന്ന ഏതാനും വിശേഷസിദ്ധികളുണ്ടു്. അവയെ ഖണ്ഡസിദ്ധികളെന്നാണു പറയുക. അത്തരം അനുഭവങ്ങൾ സാധകന്മാരെ വഴിപിഴപ്പിക്കുന്നതായി വളരെപ്പേരുടെ താക്കീതുകൾ യോഗചര്യാക്രമത്തിൽ പൊന്തിവന്നിരിക്കുന്നു. സാധകൻെറ ബുദ്ധിശക്തിയും ശരീരശേഷിയും അനുസരിച്ചു് സിദ്ധികളുടെ ജയപരാജയങ്ങൾ നിർണ്ണയിക്കേണ്ടതാണു്. ഖണ്ഡസിദ്ധികൾ മുഖ്യമല്ലെന്നും കരുതലില്ലെങ്കിൽ അപകടകാരണങ്ങളാകുമെന്നും ആദ്യമേ ധരിക്കണം. മറിച്ചു് ശ്രദ്ധയും വിവേകവുമുള്ളവർക്കു് അവ കൂടുതൽ പ്രയോജനപ്പെടുമെന്നുള്ള വസ്തുതയും അംഗീകരിക്കേണ്ടതുണ്ടു്.

സിദ്ധികളുള്ളവരാണു സിദ്ധന്മാർ. അവർ സംസാരവിമുക്തരാകണമെന്നില്ല. അത്തരമാളുകൾ ഇന്നും വിരളമല്ല. അസാധാരണമായ പ്രതിഭയും ശരീരശക്തിയുമുള്ള സിദ്ധപുരുഷന്മാരെ സാധാരണക്കാർ ബഹുമാനിക്കുന്നു.

അവരെ ഈശ്വരന്മാരായി ആരാധിക്കുന്നവരും ധാരാളമുണ്ട്.

ഇവിടെ ഒരു സംഗതി പ്രത്യേകം ശ്രദ്ധേയമാണ്: സിദ്ധന്മാർ സ്വായത്തശക്തികൾ സ്വാർത്ഥത്തിനുവേണ്ടി ഉപയോഗപ്പെടുത്താറില്ല. അവർ ''സ്വത്വം'' വേറിട്ടവരാണ്. അന്യജീവനെ ഉദ്ധരിക്കുകയെന്നതാണവരുടെ ലക്ഷ്യം. അതിനുവേണ്ടി അവർ കഷ്ടപ്പെടുന്നു. അവരും പ്രാരബ്ധത്തിനു വഴങ്ങുന്നു. പ്രപഞ്ചത്തിൽ ഓരോ വസ്തുവും – പരമാണുക്കൾ പോലും – നിശ്ചിതനിയമങ്ങൾക്കധീനമാണ്. അതിനെ അതിക്രമിക്കുവാൻ സിദ്ധന്മാർ തയ്യാറാവുന്നില്ല. ഇതുകൊണ്ട് അവർ പരീക്ഷണത്തിനോ പരബോദ്ധ്യത്തിനോ വേണ്ടി യാതൊന്നും പ്രവർത്തിക്കുന്നുമില്ല.

നമ്മിൽ പലരും ആഗ്രഹങ്ങളുടെ ചുമടുമായിട്ടാണ് മഹാത്മാക്കളെ സമീപിക്കുന്നത്. 'രോഗം മാററണം, ഉദ്യോഗം കിട്ടണം, ഐശ്വര്യം നേടണം, ശത്രുക്കൾ നശിക്കണം' ഇങ്ങനെ എത്രയോ അഭിലാഷങ്ങളുണ്ട്. ഇതൊക്കെ നേടിക്കൊടുക്കുക ദുഷ്കരമല്ലേ? കർമ്മവിപാകമനുസരിച്ച് ഓരോ ആളും അനുഭവിക്കേണ്ടതനുഭവിക്കണം. അത് ആശീർവ്വാദം കൊണ്ടു മാററാവുന്നതല്ല. പോരെങ്കിൽ, ആശീർവ്വദിക്കുന്നവർ സ്വന്തം തപസ്സാധനയുടെ അംശം നിരുദ്ദേശ്യമായി ചെലവഴിക്കുകയാണ്. അത് വ്യർത്ഥമായ ഭൗതികതൃഷ്ണയുടെ പേരിലായാൽ എത്ര വലിയ നഷ്ടമാണ്! ഇതുകൊണ്ടാവാം മഹാസിദ്ധന്മാർപോലും വനാന്തരങ്ങളിൽ അഭയം തേടുന്നത്.

മഹാത്മാക്കളുടെ പരിശ്രമം നിസ്സാരമല്ല. സാധാരണക്കാർ ചിന്തിച്ചിട്ടുപോലുമില്ലാത്ത എത്രയോ കഠിനപരീക്ഷകൾ അവർക്കുണ്ടായി! എന്നിട്ടും നിരീഹന്മാരായ അവർ അചഞ്ചലരായി മുന്നേറുന്നു, അവരുടെ നേട്ടങ്ങൾ ആപ്പിൾ പഴങ്ങൾപോലെ കയ്യെത്തിപ്പറിക്കാവുന്നതല്ല.

യോഗശാസ്ത്രപ്രകാരം സിദ്ധികൾ എട്ടു തരത്തിലുണ്ട്. ഓരോന്നിൻെറയും പ്രത്യേകത താഴെക്കാണുംപ്രകാരമാണ്.

1. **ആത്മസിദ്ധി.** ഇതുള്ളവനു് നിത്യാനന്ദം ലഭിക്കുന്നു. ഇന്ദ്രിയങ്ങളും മനസ്സും സ്വേച്ഛപോലെ നിയന്ത്രിക്കപ്പെടുന്നു. ബുദ്ധി ഏകാഗ്രവും ശുദ്ധവുമാകുന്നു. ഈശ്വരദർശനവും തത്ത്വബോധവും സ്വായത്തമാകുന്നു. ഭൂതാപരോക്ഷജ്ഞാനംമുഖേന പ്രപഞ്ചവൈരാഗ്യം ബലപ്പെടുന്നു. ഈ നിലയിലെത്തിയവർ സാമാന്യലോകത്തിൽനിന്നു് തുലോം അകന്നുതന്നെ വർത്തിച്ചെന്നുവരും.

2. **വിവിധസിദ്ധി.** പഞ്ചഭൂതങ്ങളെ വശപ്പെടുത്തി അവയിലൂടെ ഇഷ്ടമുള്ള സാഹചര്യങ്ങളോ സാധനങ്ങളോ രൂപപ്പെടുത്താൻ കഴിയും. അന്യരുടെമേൽ വിചാരങ്ങൾ പ്രതിഫലിപ്പിച്ച് അവരെ എന്നെന്നും വശപ്പെടുത്തിവെയ്ക്കാനും ഇവർക്കു കഴിയും.

3. **ജ്ഞാനസിദ്ധി.** അസാമാന്യമായ മേധാബലം ജ്ഞാനസിദ്ധന്മാർക്കുണ്ടാകും. ജന്മജന്മാന്തരങ്ങളെപ്പററി വ്യക്തമായ ധാരണ ലഭിക്കും. അടുത്തും അകലത്തുമുള്ള സംഗതികൾ സൂക്ഷ്മമായി അറിവാൻ പ്രയാസമില്ല. സകലരുടെയും മനോഗതം മനസ്സിലാകും. എല്ലാ ശാസ്ത്രങ്ങളും സ്വയമേവ തോന്നും. അവരുടെ അന്തഃകരണത്തിലാകട്ടെ, തീവ്രമായ വൈരാഗ്യവും നിഃസ്വാർത്ഥപ്രേമവും തഴച്ചുകൊണ്ടേയിരിക്കും.

4. **തപസ്സിദ്ധി.** കഠിനവ്രതങ്ങളാചരിക്കാനുള്ള സന്നദ്ധതയും സഹനശക്തിയും ഉണ്ടാകും. വിശപ്പും ദാഹവും നിയന്ത്രിക്കാം. കരയ്ക്കോ വെള്ളത്തിലോ ആകാശത്തിലോ നിർബാധം സഞ്ചരിക്കാം.

5. **ക്ഷേത്രസിദ്ധി.** ഇടുങ്ങിയപരിധിക്കകം വളരെ വലിയ സാധനങ്ങൾ ഒതുക്കിവെയ്ക്കുക, സൂക്ഷ്മശരീരം ധരിച്ച് ദേശാന്തരങ്ങളിൽ സഞ്ചരിക്കുക, ലോകാന്തരയാത്ര നടത്തുക, ശരീരത്തിൽനിന്നു് തേജസ്സു പരത്തി പരിസരങ്ങളെ അനുഗ്രഹിക്കുക മുതലായവ ക്ഷേത്രസിദ്ധൻെറ കഴിവുകളാണ്.

6. **ദേവസിദ്ധി.** ദേവന്മാർ, യക്ഷന്മാർ, ഭൂതപ്രേതാദികൾ തുടങ്ങിയവരെ സ്വാധീനമാക്കി കൈങ്കര്യം പ്രവർത്തിപ്പിക്കാനും അതിവേഗം മന്ത്രസിദ്ധി വരുത്താനും ഇവർക്കു കഴിയും. കുണ്ഡലിനിയെ ഷഡാധാരങ്ങളിലൂടെ ബ്രഹ്മരന്ധ്രത്തോളം പ്രവഹിപ്പിച്ച് അതിവേഗം യോഗാനന്ദം നേടുവാനും ഇവർ ശക്തരാകുന്നു.

**7. ശരീരസിദ്ധി.** ദർശനം, സ്പർശനം മുതലായവയിലൂടെ രോഗനിവൃത്തി വരുത്തുക, ശരീരത്തിനും മനസ്സിനും അദ്ഭുതകരമായ ബലം നൽകുക, എത്ര നേരമെങ്കിലും സംസാരിക്കുക, ശാപമോ അനുഗ്രഹമോ ഫലവത്താക്കുക, താൻ സ്പർശിക്കുന്ന പദാർത്ഥമേതും സുഗന്ധവും സ്വാദുമുള്ളതാക്കുക, അല്പമായ ആഹാരസാധനം കൊണ്ടു് അനേകായിരംപേരെ തൃപ്തിപ്പെടുത്തുക തുടങ്ങി പലതും ശരീരസിദ്ധൻെറ കഴിവുകളാണു്. അവനു് ആയുസ്സിനെ നിയന്ത്രിക്കാനും സാധിച്ചെന്നുവരും.

**8. വിക്രിയാസിദ്ധി.** പരകായപ്രവേശം, ശരീരത്തിൽത്തന്നെ രൂപാന്തരം മുതലായവ വിക്രിയാസിദ്ധൻെറ ലീലകളാണു്. ശരീരത്തെ സൂക്ഷ്മതരമോ ബൃഹത്തരമോ ആക്കാൻ കഴിയും. ഭാരം കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യാം. ഇരിപ്പിടത്തിൽത്തന്നെ അന്തർധാനം ചെയ്യാനും മററൊരിടത്തു് വെളിപ്പെടാനും സാധിക്കും. ആരെയും വശീകരിച്ചു് ആഗ്രഹങ്ങൾ നിറവേററിക്കൊടുക്കുവാനും കഴിയുമത്രേ.

ഇങ്ങനെ ശക്തി നേടിയ സിദ്ധപുരുഷന്മാരുടെ ജീവിതരഹസ്യം സാമാന്യേന ദുർഗ്രഹമാണു്. ജനങ്ങൾ അവരെ അത്ഭുതങ്ങളുടെ കലവറയായിക്കരുതും. ഈശ്വരത്വേന പൂജിക്കും. ഇതിൽ അത്ഭുതപ്പെടാനെന്താണുള്ളതു് ?

ചിലർ സിദ്ധികൾക്കു് മററു തരത്തിൽ പേരിട്ടിരിക്കുന്നു.

**1. അണിമ.** ശരീരത്തെ പരമാണുവിനോളം ചെറുതാക്കുക.

**2. മഹിമ.** ശരീരത്തെ പർവ്വതംപോലെ വലുതാക്കുക.

**3. ഗരിമ.** ശരീരത്തിനു് വളരെയധികം ഭാരം വരുത്തുക.

**4. ലഘിമ.** ശരീരഭാരം തുലോം കുറയ്ക്കുക.

**5. പ്രാപ്തി.** ദൂരത്തുള്ളവയെ സമീപത്തു വരുത്തുക, ഏതു ദൂരത്തിലും അതിവേഗം ചെന്നുചേരുക മുതലായവ.

**6. പ്രാകാശ്യം.** സ്വയം പ്രകാശിക്കുകയും മററുള്ളവയെ പ്രകാശിപ്പിക്കുകയും ചെയ്യുക.

**7. ഈശിത്വം.** ശരീരത്തിലും പ്രപഞ്ചപദാർത്ഥങ്ങളിലും തുല്യമായ ആധിപത്യം നേടുക.

**8. വശിത്വം.** ഏതു പരിതഃസ്ഥിതിയിലായാലും സകലതിനേയും വശപ്പെടുത്തുക.

ഈ അഷ്ടൈശ്വര്യസിദ്ധി ആദ്യം പറഞ്ഞതിൽനിന്നു് വളരെയൊന്നും ഭിന്നമല്ല. ഇനി ശങ്കരാചാര്യഭഗവത്പാദരുടെ അഭിപ്രായത്തിലുള്ള മറെറാരു വിഭജനംകൂടി ശ്രദ്ധിക്കാം.

**1. ജന്മസിദ്ധി.** ജന്മനാതന്നെ പൂർവ്വസംസ്കാരങ്ങൾ പ്രബലപ്പെട്ടിരിക്കുക.

**2. ശബ്ദജ്ഞാനസിദ്ധി.** എന്തു കേട്ടാലും ഉടനെ മനസ്സിലുറയ്ക്കുക; അത്ഭുതജ്ഞാനം വെളിപ്പെടുക.

**3. ശാസ്ത്രജ്ഞാനസിദ്ധി.** ശാസ്ത്രപഠനം മുഖേന അസാമാന്യമായ ബുദ്ധിവികാസം നേടുക.

**4. അധിഭൂതതാപസഹനം.** ഭൌതികസന്താപങ്ങൾ വിസ്മയകരമാംവണ്ണം സഹിക്കാൻ കഴിയുക.

**5. അധ്യാത്മതാപസഹനം.** ആത്മാനുസന്ധാനത്തിൽ ഏതു ദുഃഖവും സഹിക്കാൻ കഴിയുക.

**6. അധിദൈവതാപസഹനം.** ഈശ്വരാദിഷ്ടമായും അദൃഷ്ടഫലമായും വന്നുചേരുന്ന ദുഃഖങ്ങൾ സഹിക്കുക.

**7. വിജ്ഞാനസിദ്ധി.** അന്തഃകരണത്തിൽ തത്ത്വബോധം സ്വയം സ്ഫുരിക്കുക.

**8. വിദ്യാസിദ്ധി.** ജ്ഞാനംമുഖേന അജ്ഞാനനിവൃത്തി വരിക.

യോഗമുറയിൽനിന്നു ഭിന്നമായ അവസ്ഥകളാണു് വേദാന്തസിദ്ധികൾ. ശ്രവണം മനനം, നിദിധ്യാസം എന്നിവയിലൂടെ മനസ്സിനു ശുദ്ധി വരുന്ന സാധകന്മാർക്കു് യഥാവസരം സംഭവിക്കുന്ന ഉത്കർഷമാണു് ഇതിൻെറ സ്വഭാവം.

പൌരാണികന്മാരുടെ ദൃഷ്ടിയിൽ അഷ്ടസിദ്ധികൾ മറെറാരുതരത്തിലാണു്. പരകായപ്രവേശം; ജലം, അഗ്നി മുതലായവ ശരീരത്തിൽ സ്പർശിക്കാതിരിക്കൽ; നിർബാധസഞ്ചാരം; ശരീരത്തിൽ പ്രഭാവലയം; അവ്യക്തശ്രുതിസാമർത്ഥ്യം, ആകാശഗമനം, പഞ്ചഭൂത

വിജയം, പ്രകാശപരിവേഷം എന്നിങ്ങനെ വിവിധരൂപങ്ങൾ സാധകന്മാരിൽ കണ്ടുവരുന്നതും സിദ്ധിസ്വഭാവമായി കരുതപ്പെടുന്നു. പുരാണകഥാപാത്രങ്ങളിൽ പലരും ഈവക സിദ്ധിമഹത്വമുള്ളവരായി പ്രത്യക്ഷപ്പെടുന്നുണ്ട്. ഇവ ആദ്യം പറഞ്ഞ വിഭൂതികളുടെ ബാഹ്യപ്രകടനമാണെന്നു വ്യക്തമാണ്.

അവതാരപുരുഷന്മാർ എല്ലാത്തരം സിദ്ധികൾക്കും വിളനിലമാകുന്നു. അവർ ജന്മസിദ്ധന്മാരും കർമ്മസിദ്ധന്മാരുമാകയാൽ അനേകം അത്ഭുതകൃത്യങ്ങൾ കാണിക്കുന്നു. അവ ലീലാമാത്രങ്ങളായിരിക്കും. ആരെയും വ്യാമോഹിപ്പിക്കേണ്ട കാര്യമേ അവർക്കില്ല. പ്രകൃതിപ്രതിരോധത്തിനു വഴങ്ങി ഭോഗലാലസമായ ജീവിതത്തിലേയ്ക്കു വഴുതിപ്പോകുന്ന ജനങ്ങളെ അനുന്നുദ്ധരിക്കുകയും ഈശ്വരോന്മുഖരാക്കുകയുമാണവരുടെ ജന്മോദ്ദേശ്യം. അല്പജ്ഞന്മാർക്കാകട്ടെ ആ ലീലകൾ ഇന്ദ്രജാലമെന്നോ തട്ടിപ്പെന്നോ തോന്നിയാൽ ആശ്ചര്യപ്പെടേണ്ടതില്ല.

ശരീരം, മനസ്സ്, ആത്മാവ് എന്നിവയെ അത്യന്തം ശുദ്ധമാക്കി യോജിപ്പിക്കുകയാണ് സിദ്ധികളുടെ അടിസ്ഥാനം. ആത്മസ്സുരണം ഉണ്ടാവുന്ന ദിക്കിൽ സിദ്ധിയും സ്വായത്തമാണ്. ഏതുതരത്തിൽ വിഭജിച്ചാലും വസ്തുസ്ഥിതി ഭിന്നമല്ല. അവതാരവരിഷ്ഠന്മാരായ യതീശ്വരന്മാർക്ക് ഈ സ്ഥിതി ലഭ്യമാകുന്നതു തന്നെ ആത്മനിഷ്ഠയിലൂടെയാണ്, ഭേദാതീതമായ ആത്മാവിനെ അനുസന്ധാനം ചെയ്യുകയാണ് ശരിയായ സാധന; സിദ്ധികൾ അതിന്നിടയിലുണ്ടാകുന്ന ആനുഷംഗികപ്രതിഭാസങ്ങളും.

സിദ്ധികൾ കണ്ടു പരിഭ്രമിക്കുന്ന സാധകന്മാരുണ്ട്. അവർ സ്വയം ഈശ്വരന്മാരായി വളർന്നുവെന്നഭിമാനിക്കുന്നു. അവയെ ലോകവിഭ്രമത്തിനും വശീകരണത്തിനുമുള്ള ഉപായങ്ങളാക്കി മാററുന്നു. ഇതിന്റെ ഫലമോ ? വീണ്ടും അപൂർണ്ണതയിലേയ്ക്കു വീഴുകതന്നെ. ആകയാൽ യോഗദർശനകാരൻ താക്കീതു നൽകുന്നുണ്ട്: തേ സമാധാവുപസർഗ്ഗാഃ, വ്യുത്ഥാനേ സിദ്ധയഃ. അവ – സിദ്ധികൾ – സമാധിദശയിൽ വിഘ്നരൂപങ്ങളും ജാഗ്രദവസ്ഥയിൽ സിദ്ധികളുമാകുന്നു. സിദ്ധികളിൽ ഭ്രമിക്കാതെയും മനോമാലിന്യങ്ങളെ നശിപ്പിച്ചും മോക്ഷപ്രാപ്തി വരുത്തണം. മറിച്ചായാൽ പരമപദം നഷ്ടപ്പെടുകതന്നെ ചെയ്യും.

ഒന്നുകൂടിപ്പറയട്ടെ. സിദ്ധികൾ മതമല്ല; മതം സിദ്ധിലാഭത്തിന് സാധകമോ ബാധകമോ അല്ല. ആർക്കും ആചരിക്കാവുന്ന സാധനകളിലൂടെ അതു നേടാം. ഭക്തിയിലും ജ്ഞാനത്തിലും ലഭ്യമാകുന്ന ആശ്വാസത്തിൽക്കവിഞ്ഞ ആശ്വാസമോ ആനന്ദമോ യോഗമാർഗ്ഗത്തിലില്ല. എന്നിരുന്നാലും മനസ്സംയമംമുഖേന സാധിക്കാവുന്ന ആത്മാനുഭൂതിരഹസ്യം വ്യർത്ഥമെന്നോ വ്യാമോഹമെന്നോ വിധിക്കരുതു്.

---

ഗൃഹസ്ഥാശ്രമത്തിലെ ജ്ഞാനിയും സന്ന്യാസാശ്രമത്തിലെ ജ്ഞാനിയും തമ്മിൽ വ്യത്യാസമുണ്ടോ ?

രണ്ടുപേരും ഒരേ വകുപ്പിൽപ്പെടുന്നു. രണ്ടുപേരുടേയും ജ്ഞാനം ഒരേ വസ്തുതന്നെയാണ്. സംസാരത്തിലെ ജ്ഞാനിക്കു് ഭയത്തിനവകാശമുണ്ടു്. പുകപിടിച്ച മുറിയിൽ താമസിച്ചാൽ എത്ര സൂക്ഷിച്ചിരുന്നാലും കുറച്ചൊക്കെ കരി മേൽ പുരളുകതന്നെ ചെയ്യും. മലരുണ്ടാക്കുമ്പോൾ രണ്ടു നാലു മലർ കലത്തിൽനിന്നു ചാടി പുറത്തു കടക്കും. അവ മുല്ലപ്പൂപോലെ വെളുത്തിരിക്കും. യാതൊരു പാടും കാണുകയില്ല. കലത്തിനകത്തു കിടക്കുന്ന മലരും നല്ലതുതന്നെ; പക്ഷേ മുല്ലപ്പൂപോലെ ശുഭ്രമായിരിക്കയില്ല. സംസാരത്യാഗിയായ ജ്ഞാനി ഈ മല്ലികപ്പൂവുപോലെ പരിശുദ്ധമായിരിക്കും. എന്നാൽ ജ്ഞാനം ലഭിച്ചിട്ടു സംസാരമാകുന്ന വറകലത്തിൽ കിടക്കുന്നവന്റെ മേത്തു് പൊള്ളലിന്റെ ചില പാടുകൾ കാണാനിടയുണ്ടു്.

—ശ്രീരാമകൃഷ്ണവചനാമൃതം 3. 286.

# ഭഗവദ്ഗീതയിലെ ആറാം അദ്ധ്യായം*

ജോസ് ഏബ്രഹാം, മാർ ഇവാനിയോസ് കോളേജ്.

ധർമ്മക്ഷേത്രമാകുന്ന കുരുക്ഷേത്രത്തിൽ സമരോത്സുകരായ അക്ഷൗഹിണികൾ പരസ്പരാഭിമുഖമായി നിൽക്കെ അകർമ്മണ്യതയുടെ തമസ്സു ബാധിച്ച പാർത്ഥനു് ഭഗവാൻ കൃഷ്ണൻ അരുളിച്ചെയ്ത ഗീത ലോകം ഇന്നേവരെ കണ്ടിട്ടുള്ളതിൽ വെച്ചേററവും മഹത്തായ ധർമ്മോപദേശമാണു്. ഉപനിഷത്തുകളുടെയെല്ലാം സത്തായ വേദാന്തതത്ത്വചിന്തയുടെ സാരം ഭഗവദ്വചനങ്ങളിൽ അടങ്ങിയിരിക്കുന്നു. ഭീഷ്മപർവ്വത്തിലെ ഇരുപത്തഞ്ചുമുതൽ നാല്പത്തിരണ്ടുവരെയുള്ള അധ്യായങ്ങളിൽ നീണ്ടു കിടക്കുന്ന ഗീതോപദേശം വാസ്തവത്തിൽ 'മഹാഭാരത'ത്തിന്റെ ഹൃദയമാണു്. ഗീതയുടെ അധ്യായങ്ങളിൽ ഈശ്വരനും മനുഷ്യനും തമ്മിലുള്ള ബന്ധവും ആ ബന്ധത്തിന്റെ വിവിധ വശങ്ങളും പരാമർശിക്കപ്പെട്ടിട്ടുണ്ടു്. നന്മതിന്മകളുടെ സങ്കലനമായ മനുഷ്യനെക്കുറിച്ചും അവന്റെ ഉള്ളിൽ നന്മയും തിന്മയും തമ്മിൽ നടക്കുന്ന സംഘട്ടനത്തെക്കുറിച്ചും ഗീത പറയുന്നുണ്ടു്. ജീവിതമാകുന്ന യുദ്ധത്തിൽ നാം നമ്മുടെ പങ്കു വഹിക്കണമെന്നും ആ യുദ്ധത്തിൽ നന്മയുടെ വിജയം അനിവാര്യമാണെന്നും അതിനു് മനുഷ്യനിൽത്തന്നെ കുടികൊള്ളുന്ന ദൈവികശക്തി അവനെ സഹായിക്കുമെന്നും ഗീത പഠിപ്പിക്കുന്നു. ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ബന്ധം, ആ ബന്ധത്തിൽ നിന്നു് അനുഭവവേദ്യമാകുന്ന ആനന്ദം തുടങ്ങിയ മഹത്ചിന്തകളെക്കുറിച്ചും ഗീതയിൽ പ്രതിപാദിക്കുന്നുണ്ടു്. ഒരു സാധാരണ മനുഷ്യനു് മനസ്സിലാകത്തക്ക രീതിയിൽ, അവന്റെ പ്രായോഗികജീവിതത്തിൽ ഭഗവദ്വചനങ്ങൾ പ്രാവർത്തികമാക്കത്തക്കവിധത്തിലാണു് ഗഹനങ്ങളായ ഈ ജീവിതസത്യങ്ങൾ വിശദീകരിച്ചിരിക്കുന്നതു്. ഗീതോപദേശങ്ങളെ സ്വജീവിതത്തിൽ പ്രാവർത്തികമാക്കുന്ന വ്യക്തി, ഏതു മതസ്ഥനായിരുന്നാലും ഏതു ജീവിതമണ്ഡലത്തിൽനിന്നു വരുന്നവനായാലും ശരി, അയാൾ ജീവിതത്തിൽ വിജയം നേടുകയും ജീവിതമാകുന്ന ഈ ഭാരതയുദ്ധത്തിൽ തന്റെ ഭാഗം നന്നായി അഭിനയിക്കുകയും അവസാനം പരമാത്മാവിൽ ലീനനാകുകയും ചെയ്യും.

ഭഗവദ്ഗീതയിലെ ആറാം അധ്യായത്തെക്കുറിച്ചാണു് നമുക്കിവിടെ ചിന്തിക്കാനും വിലയിരുത്താനുമുള്ളതു്. ഈ അധ്യായത്തിൽ ധ്യാനയോഗത്തെക്കുറിച്ചാണു് (അഭ്യാസയോഗമെന്നും പറയും) ഭഗവാൻ കൃഷ്ണൻ വിശദീകരിക്കുന്നതു്. നാല്പത്തിയേഴു് ശ്ലോകങ്ങളിലായി വളരെ സംക്ഷിപ്തമായും അതേസമയം വ്യക്തമായും ധ്യാനയോഗത്തെക്കുറിച്ചു് പ്രതിപാദിക്കുന്നു. കർമ്മം ചെയ്തുകൊണ്ടും അതേസമയം ഇന്ദ്രിയനിഗ്രഹംവഴി പരമാത്മാവുമായി ബന്ധം പുലർത്തിയും എങ്ങനെ ആനന്ദാനുഭൂതി നേടാം എന്നു് ഇതിൽ വ്യക്തമാക്കുന്നുണ്ടു്. ഈശ്വരസംഗമത്തിനുള്ള മാർഗ്ഗമായ യോഗത്തെക്കുറിച്ചു പരാമർശിക്കുന്ന ഈ ഭാഗം അതേ കാരണത്താൽത്തന്നെ ഗീതയിലെ ഏററവും പ്രധാനപ്പെട്ട അധ്യായമായിത്തീർന്നിരിക്കുന്നു. ബാഹ്യലോകവുമായുള്ള ബന്ധങ്ങൾ ഉപേക്ഷിച്ചു് പരബ്രഹ്മത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചു് ആത്മാവിനെ ആനന്ദനിർവൃതിയിലെത്തിയ്ക്കുന്നതിനാവശ്യമായ സാഹചര്യങ്ങൾ, മാർഗ്ഗം തുടങ്ങിയവയെക്കുറിച്ചും, യോഗത്തിന്റെ പരിസമാപ്തിയിലെത്തിയതുകൊണ്ടു് ഒരു യോഗിക്കു ലഭിക്കുന്ന ഗുണങ്ങളെക്കുറിച്ചും ഇവിടെ സുവ്യക്തമായി പറയുന്നുണ്ടു്.

---

* 1972-ലെ, 'ത്യാഗീശാനന്ദ മെമ്മോറിയൽ പ്രബന്ധമത്സരത്തിൽ' ഒന്നാം സമ്മാനത്തിനർഹമായതു്.

## കർമ്മയോഗം കർമ്മഫലസന്ന്യാസമാണ്

കർമ്മയോഗവും കർമ്മസന്ന്യാസവും ഒന്നാണെന്നാണ് പ്രസ്തുത അദ്ധ്യായത്തിലെ ആദ്യത്തെ ഏതാനും ശ്ലോകങ്ങളിൽ വ്യക്തമാക്കപ്പെടുന്നത്. സന്ന്യാസത്തെക്കുറിച്ച് സാധാരണക്കാരായ ആരാംക്കുള്ള തെററിദ്ധാരണയെ നീക്കുകയാണ് ആദ്യംതന്നെ ഭഗവാൻ ചെയ്യുന്നത്:

അനാശ്രിതഃ കർമ്മഫലം കാര്യം കർമ്മ കരോതി യഃ
സ സന്ന്യാസീ ച യോഗീ ച
ന നിരഗ്നിർന ചാക്രിയഃ.

സന്ന്യാസിക്കു യാതൊരു ബാധ്യതയുമുണ്ടായിരിക്കരുതെന്നും, കർമ്മത്തിൽനിന്നും തികച്ചും വിമുക്തനായിരിക്കണമെന്നുമൊക്കെയുള്ള ധാരണകാം തികച്ചും തെററാണ്. കുരുക്ഷേത്രത്തിൽ എല്ലാ യുദ്ധസന്നാഹങ്ങളും തയ്യാറായിക്കഴിഞ്ഞിട്ടും യുദ്ധത്തിൽ പങ്കെടുക്കാതെ അതിൽനിന്നും പിന്തിരിഞ്ഞ് ഒരു ഭിക്ഷുവായി നടക്കണമെന്നുള്ള അർജ്ജുനന്റെ ആഗ്രഹം തികച്ചും ബാലിശമാണെന്നുകൂടി ഭഗവാൻ വ്യക്തമാക്കുന്നു. സർവ്വശക്തനായ ഈശ്വരൻ ആഗ്രഹിക്കുന്നതും അതല്ല. ആരും കർമ്മത്തെ പരിത്യജിച്ചുകൂടാ. സമസ്തലോകങ്ങളുടെയും അധിപനായ ഈശ്വരൻപോലും കർമ്മത്തിൽനിന്നു് ഒഴിഞ്ഞുനിൽക്കുന്നില്ല. ഗീതയിൽത്തന്നെ മറെറാരിടത്തു് ഭഗവാൻ ഇതു വ്യക്തമാക്കുന്നുണ്ട്: 'ഞാൻ കർമ്മം ചെയ്യുന്നില്ലെങ്കിൽ ഈ ലോകങ്ങൾ നശിച്ചുപോകും. എനിക്കു് ചെയ്യേണ്ടതായിട്ട് മൂന്നു ലോകങ്ങളിലും ഒന്നും ഇല്ല. എന്തുകൊണ്ടെന്നാൽ മൂന്നു ലോകങ്ങളിലും എനിക്കു് സാധിക്കാത്തതു് ഒന്നുമില്ല. സാധിക്കേണ്ടതായിട്ടും ഒന്നുമില്ല. എന്നിട്ടും ഞാൻ കർമ്മം ചെയ്തുകൊണ്ടേ ഇരിക്കുന്നു. ശ്രേഷ്ഠനായവൻ ഏതേതു കർമ്മത്തെ ചെയ്യുന്നുവോ അതിനെ മററുള്ളവരും അനുകരിക്കുന്നു.' (3.21–24.)

കർമ്മം ചെയ്യുന്നവൻ ഫലേച്ഛയോടുകൂടിയാണ് അതു ചെയ്യുന്നതെങ്കിൽ അയാളെ ഒരു യോഗി എന്നു വിളിക്കുക അസാദ്ധ്യമാണ്. സന്ന്യാസവും കർമ്മയോഗവും രണ്ടല്ല. എന്തുകൊണ്ടെന്നാൽ സങ്കല്പങ്ങളെ ഉപേക്ഷിക്കാത്ത ഒരാംക്കു് യോഗിയായിത്തീരുക അസാദ്ധ്യമത്രെ. എന്നിരിക്കിലും കർമ്മം ചെയ്യുന്നവരിൽ യോഗിയും സന്ന്യാസിയും ഉണ്ടായിരിക്കും. കർമ്മത്തിന്റെ ഫലത്തെക്കുറിച്ച് ചിന്തിക്കുന്നതാണ് സങ്കല്പം. ഒരു പ്രവൃത്തിക്കു പിന്നിലുള്ള സ്വാർത്ഥതയാണതു്. ആഗ്രഹത്താൽ അതു് ഉദ്ദീപിപ്പിക്കപ്പെടുന്നു. അതിനാൽ സങ്കല്പത്തെ ത്യജിക്കുന്ന ഒരാാം യോഗാഭ്യാസത്തിനു് തയ്യാറെടുക്കുകയാണു ചെയ്യുന്നതു്. കർമ്മം ചെയ്യുന്നതു കർമ്മം ചെയ്യുന്നതിനുവേണ്ടി മാത്രമായാൽ എല്ലാം മംഗളമായി. 'ദുഃഖത്തിനു കാരണം ആഗ്രഹ'മാണെന്നു പറഞ്ഞ ഭഗവാൻ ബുദ്ധനും ഉദ്ദേശിച്ചിരുന്നതു് ഇതുതന്നെയായിരിക്കാനേ വഴിയുള്ളു.

കർമ്മം വാസ്തവത്തിൽ ധ്യാനത്തിലേയ്ക്കുള്ള വഴിയാണ്. ധ്യാനത്തിൽ തന്റെ ശ്രദ്ധ കേന്ദ്രീകരിക്കാൻ ആദ്യമൊന്നും യോഗിക്കു കഴിഞ്ഞുവെന്നു വരികയില്ല. അതിനാൽ യോഗി കർമ്മത്തിൽ ശ്രദ്ധ പതിപ്പിക്കണം. ഫലേച്ഛകൂടാതെയുള്ള കർമ്മമായതിനാൽ സുഖനിദ്രയും, തത്ഫലമായി ധ്യാനാവസരങ്ങളിൽ കൂടുതൽ ശ്രദ്ധയുമാണ് ഒരു യോഗിക്കു ലഭിക്കുന്നതു്. ധ്യാനാവസ്ഥയില്ലാത്ത സമയങ്ങളിൽ യോഗി ചെയ്യുന്ന പ്രവൃത്തികാം അയാളുടെ യോഗത്തെ പൂർണ്ണതയിലെത്തിക്കുകയാണു ചെയ്യുന്നതു്.

## യോഗിയുടെ ലക്ഷണങ്ങാം

യോഗത്തിൽ പൂർണ്ണതയെത്തിയ ഒരു യോഗിയുടെ അടയാളങ്ങളെക്കുറിച്ചാണ് അടുത്തതായി പ്രതിപാദിക്കപ്പെടുന്നതു്:

യദാ ഹി നേന്ദ്രിയാർത്ഥേഷു ന കർമ്മസ്വനുഷജ്ജതേ
സർവ്വസങ്കല്പസന്ന്യാസീ യോഗാരൂഢസ്തദോച്യതേ. 6.4.

ശ്രീരാമകൃഷ്ണപരമഹംസർ പറയുന്നതുപോലെ, ആഗ്രഹങ്ങാം നിറഞ്ഞ ഒരു മനസ്സിനു് ഒരിക്കലും ഈശ്വരസാമീപ്യം ഉണ്ടാവുകയില്ല. കാമനുള്ളയിടത്തു രാമനില്ല. സങ്കല്പങ്ങളെ പരിത്യജിച്ച്, ഇന്ദ്രിയങ്ങളെ നിഗ്രഹിച്ച് യോഗി പരമാത്മാവിൽ ലയിക്കുന്നു. ബാഹ്യലോകം ഒരു യോഗിയെ സ്പർശിക്കുന്നില്ല. പൂർണ്ണമായ ഉറക്കത്തിലെന്നപോലെ സമാധിയിലിരിക്കുന്ന യോഗിയിൽ എല്ലാവിധ ബാഹ്യപ്രവർത്തനങ്ങളും സ്തംഭിക്കുന്നു. സങ്കല്പങ്ങളിൽനിന്നു് വിമോചിതമായ അവന്റെ മനസ്സ് തിരമാലകളില്ലാത്ത ഒരു സമുദ്രംപോലെ ശാന്ത

മാകുന്നു. ആനന്ദത്തിന്റെ ഈ വർദ്ധനവിൽ സകലവിധ ചിന്തകളിൽനിന്നും അവൻ വിമുക്തനാകുന്നു. ഈശ്വരസാമീപ്യം മാത്രമേ അവനു് അനുഭവപ്പെടുന്നുള്ളു.

ഒരു വ്യക്തിയുടെ ഏററവും വലിയ ശത്രുവും സുഹൃത്തും അയാരംതന്നെയാണെന്നും അതിനാൽ തന്നെ തന്റെ സുഹൃത്താക്കിത്തീർക്കുകയാണു് ഒരു യഥാർത്ഥ യോഗി ചെയ്യുന്ന തെന്നും ഗീത പ്രസ്താവിക്കുന്നു:

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധു–
രാത്മൈവ രിപുരാത്മനഃ 6 5.

തെററിദ്ധാരണകളുടെയും തെററായ ക്രമീകരണങ്ങളുടെയും ഫലമായി ഒരാരം സ്വയം അധഃപതിച്ചു് സ്വയം തന്റെ ശത്രുവായിത്തീരുന്നു. അതിനാൽ ഒരു യോഗിയുടെ കടമ തന്നെത്തന്നെ ഉദ്ധരിക്കുകയാണു്. ശരീരം, മനസ്സു്, ഇന്ദ്രിയങ്ങരം ഇവയെ നിയന്ത്രിക്കുന്നതിൽ അലംഭാവം കാണിക്കുന്നവൻ യോഗിയല്ല. ഒരു യോഗി ഒരിക്കലും ബാഹ്യലോകത്തിലെ പരിവർത്തനങ്ങരംക്കു് വിധേയനാകുന്നില്ല. തണുപ്പിലും ചൂടിലും, സുഖത്തിലും ദുഃഖത്തിലും അയാളുടെ മനസ്സു് വികാരപ്പെടരുതു്. പ്രകൃതി വഴിയോ മററു ജീവജാലങ്ങരംവഴിയോ വന്നു ഭവിക്കുന്ന നന്മതിന്മകരം ഒരു യോഗിയെ ബാധിക്കുന്നില്ല. യോഗി ഇന്ദ്രിയങ്ങളുടെ ജേതാവാണു്. വളരെ പ്രധാനപ്പെട്ടതെന്നു് സാധാരണക്കാർക്ക തോന്നുന്ന പല സംഗതികളും ഒരു യോഗിക്കു് അപ്രധാനമായിരിക്കും. യോഗി മനുഷ്യരെ കാണുന്നതുപോലും തികച്ചും വിഭിന്നമായ രീതിയിലാണു്. അയാരംക്കു് ലോകം ഒരു നാടകവേദിയാണു്; അവിടെ അഭിനയിക്കുന്നതു പരമാത്മാവിന്റെ വിവിധരൂപങ്ങരംതന്നെയാണു്. നാടകസംവിധായകൻ എല്ലാ നടന്മാരെയും ഒരേപോലെ കാണുന്നമാതിരി ഒരു യോഗി എല്ലാ മനുഷ്യരെയും ഒരുപോലെ കാണുന്നു. സംഘട്ടനാത്മകമായ ഈ ലോകത്തിൽ യോഗിക്കുള്ള ഏററവും വലിയ കഴിവാണിതു്.

### യോഗമാർഗ്ഗം

വിശ്വവ്യാപകമായ ഒരു വീക്ഷണമുണ്ടാകാനും തദ്വാരാ ഈശ്വരനുമായി അടുക്കാനുമാണു് യോഗി സ്വയം സജ്ജമാകുന്നതു്. യോഗി ബന്ധം പുലർത്തുന്നതു് ഈശ്വരനുമായാണു്. ഏകാന്തതയിലാണു് യോഗി ഈശ്വരനെ ധ്യാനിക്കേണ്ടതു്. ഉപവസിക്കുമ്പോരം ഭക്ഷണത്തിനു് ആഗ്രഹം തോന്നുന്നതുപോലെ, ഏകാന്തനായിരിക്കുമ്പോരം അങ്ങനെ അല്ലാതായിരിക്കാൻ തോന്നുക സ്വാഭാവികമാണു്. അതിനാൽ അതിനെ നിയന്ത്രിക്കേണ്ടതു് ഒരു യോഗിയുടെ പ്രധാനമായ കടമയാണു്.

ഒരു യോഗി യോഗമഭ്യസിക്കാൻ തെരഞ്ഞെടുക്കേണ്ട സ്ഥലത്തെക്കുറിച്ചും ഭഗവാൻ പറയുന്നുണ്ടു്: ''ശുചിയായ സ്ഥാനത്തു് അധികം ഉയർച്ചയോ താഴ്ച്ചയോ ഇല്ലാത്തതും, കുശ, അതിനുമേൽ കൃഷ്ണമൃഗത്തിന്റെ തോൽ, അതിനുമേൽ വസ്ത്രം എന്നിവ യഥാക്രമം വിരിച്ചതുമായ ആസനത്തെ ഉറപ്പിച്ചു് ആ ആസനത്തിൽ ഇരുന്നു് മനസ്സിനെ ഏകാഗ്രമാക്കി ചിത്തത്തിന്റെയും ഇന്ദ്രിയങ്ങളുടെയും വ്യാപാരങ്ങളെ നിരോധിച്ചു് ആത്മശുദ്ധിക്കുവേണ്ടി യോഗം അഭ്യസിക്കണം.'' ഇവിടെ ഉപയോഗിച്ചിരിക്കുന്ന ഓരോ വാക്കിനും പ്രത്യേക പ്രാധാന്യമാണുള്ളതു്. ധ്യാനത്തിനിരിക്കുന്ന സ്ഥലം, അന്തരീക്ഷം തുടങ്ങിയവയ്ക്കു് യോഗിയുടെ മനസ്സിൽ സ്വാധീനം ചെലുത്താൻ പററും. ചെളി പിടിച്ച ഒരു പ്രദേശത്തു് ഇരിക്കാൻ പാടില്ല; അതു് ദുഷ്ടചിന്തകളെ ഉളവാക്കും. അതേസമയം ശുദ്ധിയുള്ളതും പ്രകൃതിസൗന്ദര്യം നിറഞ്ഞതുമായ ഒരുപ്രദേശം മനസ്സിനെ ഉദാത്തമാക്കുകയാണു ചെയ്യുക. വളരെ ഉയർന്ന സ്ഥലം മനസ്സിനെ കേന്ദ്രീകരിക്കുന്നതിനെ തടയും; അധികം താഴ്ന്ന സ്ഥലമാകട്ടെ ഇരിപ്പിടത്തിലേയ്ക്കു് പ്രാണികളും മററു് ഇഴജന്തുക്കളും പ്രവേശിച്ചു് ശല്യമുണ്ടാക്കുന്നതിനു് കാരണമാകാം. അതുപോലെതന്നെ ചിന്തയേയും ഇന്ദ്രിയങ്ങളേയും നിയന്ത്രിച്ചാൽ മാത്രമേ യോഗാഭ്യസനം സാധ്യമാകൂ എന്നും വ്യക്തമാക്കപ്പെട്ടിട്ടുണ്ടു്. ഇന്ദ്രിയങ്ങളിലൂടെ വസ്തുക്കളുമായി സമ്പർക്കം പുലർത്തുന്നതുവഴി മനസ്സിനു് അതിന്റെ വിശുദ്ധി നഷ്ടപ്പെട്ടു എന്നു വരാം. ഇതേക്കുറിച്ചു് ശ്രീരാമകൃഷ്ണപരമഹംസർ പ്രസ്താവിക്കുന്നുണ്ടു്: ''പാൽ വെള്ളത്തിൽ പെട്ടെന്നു് ലയിക്കുന്നു. എന്നാൽ കടഞ്ഞു് വെണ്ണയാക്കി വെള്ളത്തിലിട്ടാൽ സ്വന്തം വ്യക്തിത്വത്തോടെ അതു്

വെള്ളത്തിൽ പൊന്തിക്കിടക്കുന്നു. അപ്രകാരം ലൗകികവസ്തുക്കളുമായി കെട്ടുപിണഞ്ഞു കിടക്കുന്ന മനുഷ്യമനസ്സിനെ ഈശ്വരധ്യാനത്താൽ കടഞ്ഞെടുക്കുക. പിന്നെ ഉപദ്രവമില്ല.''

മനസ്സിനെ കേന്ദ്രീകരിക്കുന്നതിനു് ശരീരത്തെയും ഏതെങ്കിലും വിധത്തിൽ അടക്കേണ്ടതായുണ്ടോ ? അതിനെക്കുറിച്ചും ഗീതയിൽ പറയുന്നുണ്ടു്: ''ദേഹം, ശിരസ്സ്, കണ്ഠം എന്നിവയെ സമവും അചലവുമാക്കി, സ്ഥിരനായി തന്റെ നാസികാഗ്രത്തിൽ ദൃഷ്ടിപതിപ്പിച്ചു് ദിക്കുകളിലെങ്ങും നോക്കാതെ പ്രശാന്താത്മാവായി, ഭയരഹിതനായി, ബ്രഹ്മചാരിവ്രതത്തിൽ പ്രതിഷ്ഠിതനായി മനസ്സിനെ സംയമിച്ചു് ഈശ്വരൈകചിത്തനായി, ഈശ്വരപരായണനായി, യുക്തനായി, സ്ഥിതിചെയ്യണം.'' ശരീരം,തല, കഴുത്തു് ഇവ നേരെ ഉയർത്തിപ്പിടിക്കുമ്പോൾ നട്ടെല്ലിലെ നാഡി(Spinal Cord)നിവരുകയും തത്ഫലമായി ഏകമാനവും സ്വതന്ത്രവുമായ ശ്വസനക്രിയ നടക്കുകയും ചെയ്യുന്നു. അപ്പോൾ മനസ്സു് ശാന്തമാവുകയും കൺമണികൾക്കു് നിശ്ചലത ഉണ്ടാകുകയും ചെയ്യും. അടയിരിക്കുന്ന ഒരു പക്ഷി പരിസരത്തെ ശ്രദ്ധിക്കാതെ ഇരിക്കുന്നതുപോലെ, ഈശ്വരസമ്പർക്കത്തിനു വേണ്ടി ധ്യാനം നടത്തുന്ന യോഗി ചുററുപാടുകളിൽ ശ്രദ്ധാലുവാകരുതു്. ധ്യാനത്തിലിരിക്കുമ്പോൾ കണ്ണുകളൊ കണ്ണുങ്ങളൊ അവയുടെ ധർമ്മങ്ങളെ നിർവ്വഹിക്കുന്നില്ല. യോഗിയുടെ മനസ്സിൽ തത്സമയം യാതൊരു ഭയാശങ്കകളും ഉണ്ടാകാൻ പാടില്ല. ഒരു കുട്ടിയെപ്പോലെ നിർമ്മലനായിരിക്കണം അദ്ദേഹം.

## യോഗപുരോഗതിയ്ക്കുള്ള വ്യവസ്ഥ

മുകളിൽ പരാമർശിച്ചവിധം സംയതചിത്തനായി ആത്മാവിനെ സമർപ്പിക്കുന്ന യോഗി പരമനിർവ്വാണരൂപമായ ശാന്തിയെ പ്രാപിക്കുന്നു:

**യുഞ്ജന്നേവം സദാത്മാനം യോഗീ നിയതമാനസഃ**
**ശാന്തിം നിർവാണപരമാം മത്സംസ്ഥാമധിഗച്ഛതി.**

ഒരു യോഗി ഈ സ്ഥിതിയെ പ്രാപിച്ചശേഷം എന്തെല്ലാം നിയന്ത്രണങ്ങളുള്ളവനായിരിക്കണമെന്നും ഗീത വ്യക്തമാക്കുന്നുണ്ടു്. വീണക്കമ്പി അധികം മുറുക്കുകയൊ വളരെ അയയ്ക്കുകയോ ചെയ്താൽ ഈണമുണ്ടാകാത്തതുപോലെ, അധികം ആഹാരം കഴിക്കുക, അധികം ഉറങ്ങുക അല്ലെങ്കിൽ വളരെക്കുറച്ചുമാത്രം കഴിക്കുക, ഉറങ്ങാതിരിയ്ക്കുക എന്നീ ശീലങ്ങളുള്ളവനു് യോഗത്തിന്റെ ഫലം ലഭിക്കുന്നതല്ല. ഉറക്കം വിശ്രമം നൽകുന്നു; എന്നാൽ കൂടുതൽ ഉറങ്ങുന്നവൻ മടിയെ ക്ഷണിച്ചുവരുത്തുന്നു. മടിയാകട്ടെ ധ്യാനമാർഗ്ഗത്തിനു് തടസ്സവുമാണു്. വളരെക്കുറച്ചു് ആഹാരം കഴിക്കുക, വളരെക്കുറച്ചു് ഉറങ്ങുക എന്നീ ശീലങ്ങളുള്ളവൻ ശരീരത്തിന്റെ ആരോഗ്യം നശിപ്പിക്കുന്നു. ആരോഗ്യമില്ലാത്ത ശരീരവും യോഗത്തിനു് വിരുദ്ധമാണു്. അതിനാൽ ആഹാരത്തിലും വിശ്രമത്തിലും ഉറക്കത്തിലും ഉണർവ്വിലും എന്നുവേണ്ട എല്ലാ പ്രവൃത്തികളിലും മിതത്വം പാലിക്കുന്ന യോഗി ദുഃഖനാശകനായിത്തീരും.

യോഗിയുടെ നിശ്ചലാവസ്ഥയെക്കുറിച്ചു് ഒരു ഉപമയിൽക്കൂടി വ്യക്തമാക്കുന്നതു നോക്കുക:

യഥാ ദീപോ നിവാതസ്ഥോ
നേങ്ഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ. (6.19.)

കാററില്ലാത്തിടത്തു് സ്ഥിതിചെയ്യുന്ന ദീപത്തിന്റെ നാളംപോലെ ആത്മസംയമയോഗം അഭ്യസിക്കുന്ന സംയതചിത്തനായ യോഗിയുടെ ചിത്തം നിശ്ചലമായിരിക്കും. വളരെ മനോഹരവും അർത്ഥപൂർണ്ണവുമാണു് ഈ ഉപമ. കാററില്ലാത്ത സ്ഥലത്തു് ഒരു ചിത്രത്തിലെഴുതിയപോലെ ചലനമില്ലാതെയാണു് ദീപനാളം കാണപ്പെടുക. അങ്ങനെ സ്വാർത്ഥതയുടെ കാററിൽനിന്നു് രക്ഷിക്കപ്പെട്ട യോഗിയുടെ മനസ്സു് ചലനമെന്യേ കത്തുന്ന തീനാളത്തെപ്പോലെ ശോഭിക്കണം.

## യോഗത്തിന്റെ പുരോഗതി

ആത്യന്തികസുഖം പരമാത്മാവിന്റെ മാത്രം സ്വഭാവമാണു്. ഒരു മത്സ്യം വെള്ളത്തിൽനിന്നു കരയിലേയ്ക്കു വരാൻ ആഗ്രഹിക്കുന്നില്ല. അതുപോലെ പരമാത്മാവുമായി സമ്പർക്കത്തിലിരിക്കുന്ന ഒരു യോഗി ഇന്ദ്രിയസുഖങ്ങളിലേയ്ക്കു് വരാൻ ആഗ്രഹിക്കുകയില്ല. ''സമാധിയിൽ ഒരു യോഗി സച്ചിദാനന്ദമാകുന്ന വാരിധിയിൽ മുങ്ങുന്നു. ആ അവസ്ഥയിൽ

ഇന്ദ്രിയങ്ങൾ പ്രവൎത്തനരഹിതമായിത്തീരുന്നു.'' (ശ്രീരാമകൃഷ്ണദേവൻ). അതീന്ദ്രിയസുഖങ്ങൾ അനുഭവിക്കുന്ന ഒരു യോഗി ക്ഷണികങ്ങളായ ഇന്ദ്രിയസുഖങ്ങളെ തികഞ്ഞ നിസ്സംഗതയോടെയാണു് വീക്ഷിക്കുന്നതു്. ജലത്തിൽ കിടക്കുന്ന മത്സ്യത്തിനു് ജലം ആവാസഗേഹമാകുന്നതുപോലെ പരമാത്മാവിൽ ലീനനായ യോഗിക്കു് ആ ബന്ധത്തിൽനിന്നു് മുക്തനാകാൻ ആഗ്രഹമില്ല. ഒരു നിഴൽ ശരീരത്തോടു് എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നുവോ അതുപോലെ മാത്രമെ ശരീരം യോഗിയോടു ബന്ധപ്പെട്ടിട്ടുള്ളു. നിഴലിനെ എത്ര ഹേമദണ്ഡങ്ങൾക്കു വിധേയമാക്കിയാലും ശരീരത്തിനു് യാതൊന്നും പററാത്തതുപോലെ ശരീരത്തിനേൽക്കുന്ന ഉപദ്രവങ്ങൾ ധ്യാനനിരതനായിരിക്കുന്ന യോഗിയെ ബാധിക്കുന്നതേയില്ല. ഇങ്ങനെ ദുഃഖലേശസ്പൎശരഹിതനായിത്തീരുമെന്നതാണു് ധ്യാനയോഗത്തിൻെറ ഏററവും വലിയ ഗുണം. അജ്ഞതയുടെ ഫലമായാണു് ജീവിതത്തിൽ ദുഃഖങ്ങളുണ്ടാകുന്നതു്. ആനന്ദമാണു് മനുഷ്യൻെറ യഥാൎത്ഥസ്വഭാവം. അതിനാൽ സ്വയം ദുഃഖത്തെ ക്ഷണിച്ചുവരുത്തുന്നതിൽ അൎത്ഥമില്ല; നീതീകരണമില്ല. അങ്ങനെ ചെയ്യുന്ന ആൾ യോഗിയല്ല. യോഗി സോത്സാഹചിത്തനായി സ്ഥിരനിശ്ചയത്തോടുകൂടി വേണം യോഗം അഭ്യസിക്കുവാൻ.

സങ്കല്പജനിതങ്ങളായ കാമങ്ങളെയെല്ലാം പരിത്യജിച്ചു്, ഇന്ദ്രിയങ്ങളെ സംയമിച്ചു് ദൃഢനിഷ്ഠയുള്ള ബുദ്ധിയോടുകൂടി മനോവികാരങ്ങളെ അടക്കി, മനസ്സിനെ ആത്മാവിൽ ഉറപ്പിക്കണമെന്നു് ഗീത ഉപദേശിക്കുന്നു:

സങ്കല്പപ്രഭവാൻ കാമാംസ്ത്യക്ത്വാ സൎവാനശേഷതഃ
മനസൈവേന്ദ്രിയഗ്രാമം വിനിയമ്യ സമന്തതഃ
ശനൈഃ ശനൈരുപരമേദ് ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ ന കിഞ്ചിദപി ചിന്തയേത്.

(6. 24, 25.)

മനസ്സിനെ അപഥസഞ്ചാരത്തിനു് പ്രേരിപ്പിക്കുന്നതു് സങ്കല്പമാണു്. ആഗ്രഹത്തിൻെറ തൈയ്യിനെ വളൎത്തി ഒരു മാമരമാക്കുന്നതും സങ്കല്പംതന്നെ. അതിനാൽ ഒരു യോഗി സങ്കല്പത്തെ വൎജ്ജിച്ചേ മതിയാകൂ. ശ്രീരാമകൃഷ്ണപരമഹംസർ ഇതേക്കുറിച്ചു പറയുന്നതു ശ്രദ്ധിക്കുക: ''കരിപിടിച്ചമുറിയിൽ എത്ര സൂക്ഷ്മമായി ഒരാൾ പെരുമാറിയാലും വസ്ത്രത്തിൽ അല്പമെങ്കിലും കരി പുരളാതെയിരിക്കുകയില്ല. അതുപോലെ ഇന്ദ്രിയവസ്തുക്കളുടെ ഇടയിലിരിക്കുന്ന മനുഷ്യനു് ലൗകികഭോഗങ്ങളുടെ കറ അല്പമെങ്കിലും പററാതിരിക്കുക വിഷമമാണു്.'' അച്ചടക്കത്തോടുകൂടിയ ജീവിതത്തിൽ മാത്രമെ നിശ്ചയദാർഢ്യം ഉണ്ടാവുകയുള്ളു. മനസ്സു് ഒന്നിൽത്തന്നെ ഉറച്ചുനിൽക്കുമ്പോൾ അതു് ലൗകികസുഖങ്ങളിൽനിന്നു് മാറിപ്പോകുന്നു. തുടൎച്ചയായ ഈശ്വരചിന്ത മനസ്സിൽനിന്നു് മറെറല്ലാ ചിന്തകളെയും അകററിനിൎത്തുന്നു. ''മനസ്സാണു് നിങ്ങളിലെ പ്രധാനവസ്തു. നിങ്ങളുടെ മനസ്സെങ്ങനെയോ അങ്ങനെയാണു് നിങ്ങളും. ഏതു ചായവും പുരട്ടാവുന്ന ഒരു വെളുത്ത ക്യാൻവാസാണതു്.'' അതിനാൽ ചഞ്ചലവും അസ്ഥിരവുമായ മനസ്സു് ബാഹ്യവിഷയങ്ങളിൽ ഏതേതിലേയ്ക്കു് ചെല്ലുന്നുവോ, അതാതിൽനിന്നെല്ലാം അതിനെ നിയന്ത്രിച്ചു് ആത്മാവിൽത്തന്നെ ഉറപ്പിക്കണം എന്നു് ഗീത അനുശാസിക്കുന്നു. മനസ്സിനെ തികച്ചും ഈശ്വരപാദങ്ങളിൽ അൎപ്പിക്കുന്നതുവരെ അതു് അവിശുദ്ധമായിപ്പോകുന്നതിനുള്ള സാധ്യതകളുണ്ടു്. ശ്രീരാമകൃഷ്ണപരമഹംസർ വ്യക്തമാക്കുന്നതുപോലെ, 'സ്വാൎത്ഥതയുടെ കണികയെങ്കിലും മനസ്സിൽ അവശേഷിക്കുന്നിടത്തോളം കാലം ഈശ്വരദൎശനം അസാധ്യമാണു്.'

## യോഗത്തിൻെറ പൂൎണ്ണത

ഇങ്ങനെ എല്ലാ വിധത്തിലുമുള്ള ആഗ്രഹങ്ങളെയും തുടച്ചുമാററുന്നതുകൊണ്ടു് യോഗിക്കു് എന്തു ഫലമാണുള്ളതു് ? അതേക്കുറിച്ചു് ഗീത പറയുന്നതു നോക്കുക:

യുഞ്ജന്നേവം സദാത്മാനം യോഗീ വിഗതകല്മഷഃ
സുഖേന ബ്രഹ്മസംസ്പൎശമത്യന്തം സുഖമശ്നുതേ.

(6. 28.)

'ഇപ്രകാരം സൎവ്വദാ ആത്മാവിനെ യുക്തമാക്കിയിരിക്കുന്നവനും കല്മഷമകന്നവനുമായ യോഗി അനായാസേന ആത്യന്തികമായ ബ്രഹ്മസംസ്പൎശസുഖം അനുഭവിക്കുന്നു.' അതുപോലെ തന്നെ ഏകാഗ്രമായ മനസ്സോടുകൂടിയ യോഗി മററു വസ്തുക്കളിൽ തന്നേയും തന്നിൽ മററു വസ്തുക്കളേയും ദൎശിക്കുന്നു.

സൎവ്വഭൂതസ്ഥമാത്മാനം സൎവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സൎവ്വത്ര സമദൎശനഃ.
(6. 29.)

എല്ലാ വസ്തുക്കളിലും യോഗി ദർശിക്കുന്നതു് ഈശ്വരനെയാണു്. ജീവാത്മാക്കൾ പരമാത്മാവിൽ വിലയം പ്രാപിക്കുന്നു. ഇതാണു് യഥാർത്ഥജ്ഞാനം. അതേസമയംതന്നെ ജീവാത്മാക്കളെല്ലാം പരമാത്മാവിൻെറ പ്രതിരൂപങ്ങളാണെങ്കിൽ ഈ കൂടിക്കലൎന്ന അസ്തിത്വത്തിനും പരമാത്മാവിനും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു് ന്യായമായും സംശയങ്ങളുദിക്കാവുന്നതാണു്. അതിനും ഭഗവാൻ മറുപടി തരുന്നുണ്ടു്.

യോ മാം പശ്യതി സൎവ്വത്ര സൎവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി.
(6. 30.)

'ആരു് സൎവ്വത്തിലും എന്നേയും, സൎവ്വത്തെയും എന്നിലും ദർശിക്കുന്നുവോ, അവനു് ഞാൻ അന്യനല്ല; അവൻ എനിക്കും അന്യനല്ല.' എല്ലാ വസ്തുക്കളുടേയും സമത്വത്തെക്കുറിച്ചു് ബോധവാനാകുന്ന യോഗി പരമാത്മാവു് എല്ലായിടത്തും ഉള്ളതായി മനസ്സിലാക്കുന്നു. ഈശ്വരനെ അരൂപിയും സൎവ്വവ്യാപിയുമായിക്കണക്കാക്കുന്ന ക്രിസ്ത്യൻ തത്ത്വചിന്തയും ഇതുതന്നെയാണു് പറയുന്നതു്. പരമാത്മാവിനെ അനേകമായിക്കാണുന്നതു് യോഗിയുടെ ഭാവനയുടെ ഫലമായല്ല. അതു് ഭഗവാൻെറ മായാലീലയാണു്. പഞ്ചസാരയിൽനിന്നു് വിവിധരൂപത്തിലുള്ള മിഠായികളുണ്ടാക്കാവുന്നതുപോലെ പരമാത്മാവിൽനിന്നുതന്നെയാണു് ജീവാത്മാക്കൾ രൂപം കൊണ്ടിട്ടുള്ളതെന്നു ചുരുക്കം.

ഒരു യോഗി ഏകത്വബോധത്തിൽ പ്രതിഷ്ഠിതനായി സൎവ്വഭൂതസ്ഥിതനായ പരമാത്മാവിനെ ഭജിക്കുകയാണെങ്കിൽ അവൻെറ വാസംതന്നെ പരമാത്മാവിലാണു്. അജ്ഞനായ ഒരാൾക്കു തോന്നുന്നതു് ഈശ്വരൻ വളരെ വിദൂരമായ സ്വൎഗ്ഗത്തിലാണെന്നാണു്. എന്നാൽ ഈശ്വരാനുഭൂതിയുള്ള യോഗിക്കുമാത്രമേ ഈശ്വരനെ ഈ പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളിലും അനുഭവിച്ചറിയാൻ സാധിക്കുകയുള്ളു. ഒരു യഥാർത്ഥ ഈശ്വരഭക്തൻ തന്നിൽത്തന്നെയാണു് ആദ്യമായി ഈശ്വരനെ കണ്ടെത്തുന്നതു്. തൻെറ സുഖദുഃഖങ്ങൾപോലെയാണു് അന്യരുടേയും സുഖദുഃഖാദികൾ എന്നു് സൎവ്വത്ര സമമായി ദർശിക്കുന്നവൻ ശ്രേഷ്ഠനായ യോഗിയത്രെ. ശരീരത്തിലെ ഏതെങ്കിലും ഒരു അവയവത്തിനുണ്ടാകുന്ന കുഴപ്പം മറെറല്ലാ അവയവങ്ങളെയും ബാധിക്കുന്നതുപോലെ, പ്രപഞ്ചശരീരത്തിലെ ഒരു അവയവമായ ഏതെങ്കിലും വ്യക്തിക്കുണ്ടാകുന്ന കുഴപ്പം മറെറാരു അവയവമായ തന്നെയും ബാധിക്കുമെന്നു് ഒരു യോഗി മനസ്സിലാക്കുന്നു.

## വഴങ്ങാത്ത മനസ്സ്

ഭഗവദ്വചനങ്ങളിൽനിന്നു് ഇത്രയും കേട്ടപ്പോൾ സാധാരണ ആൎക്കും ഉണ്ടാകാവുന്നതുപോലെ ഒരു സംശയം പാർത്ഥനും ഉണ്ടായി. അദ്ദേഹം ചോദിച്ചു: ''ഹേ കൃഷ്ണ! ചഞ്ചലവും ക്ഷോഭകാരിയും നിയന്ത്രണത്തിനു് വഴങ്ങാത്തതും അയവില്ലാത്തതുമത്രെ മനസ്സു്. അതിനെ അടക്കുക എന്നതു് വായുവിനെ പിടിച്ചുനിർത്തുക എന്നതുപോലെ അത്യന്തം ദുഷ്കരംതന്നെ.'' നമ്മിൽ പലൎക്കും മനസ്സിനെ നിയന്ത്രിയ്ക്കണമെന്നും പാപകരമായ ചിന്തകളിൽനിന്നും പ്രവൃത്തികളിൽനിന്നും നമ്മെത്തന്നെ രക്ഷിക്കണമെന്നും ആഗ്രഹമുണ്ടു്. എന്നാൽ മനുഷ്യസഹജമെന്നു നാം പറയുന്ന ബലഹീനതകൾ നമ്മെ വീണ്ടും വീണ്ടും പാപഗൎത്തത്തിലാഴ്ത്തുന്നു. സമുദ്രത്തിലെ തിരകളെ ശാന്തമാക്കുക അസാധ്യമായതുപോലെ നമ്മുടെ അസ്വസ്ഥമായ മനസ്സിനെ നിയന്ത്രിക്കുക അസാധ്യമെന്നു് നാം പറയുന്നു. ഭഗവാൻെറ മറുപടി നോക്കുക: ''ഹേ മഹാബാഹോ! സംശയമില്ല; മനസ്സു് നിയന്ത്രിക്കാൻ പ്രയാസമുള്ളതും ചഞ്ചലവുംതന്നെ. എന്നാൽ, ഹേ, കുന്തീപുത്ര! അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും അതിനെ വശീകരിക്കാം. അസംയതചിത്തനു് യോഗം അപ്രാപ്യമാണെന്നുതന്നെയാണു് എൻെറ അഭിപ്രായം. എന്നാൽ ശരിയായ ഉപായമനുസരിച്ചു് യതിക്കുന്ന സംയതചിത്തനു് യോഗപ്രാപ്തി സാധ്യമാണു്.'' (6. 35, 36.) ആത്മാർത്ഥമായ അഭ്യാസത്തിൽകൂടി, പരമാത്മാവിൽ മനസ്സിനെ ലീനമാക്കാനുള്ള യഥാർത്ഥമായ ആഗ്രഹംവഴി മനസ്സിൻെറ ചഞ്ചലതയെ അകററാമെന്നാണു് ഭഗവാൻ പഠിപ്പിക്കുന്നതു്. നീന്തൽ പഠിക്കാനാഗ്രഹി

ക്കുന്ന ഒരാറാക്കു് ഒന്നോ രണ്ടോ ദിവസം കൊണ്ടു് അതു സാധ്യമായെന്നു വരികയില്ല. അതുപോലെ സച്ചിദാനന്ദമാകുന്ന സമുദ്രത്തിൽ നീന്തിക്കളിക്കാനാഗ്രഹിക്കുന്ന വ്യക്തിക്കു് പ്രഥമശ്രമത്തിൽത്തന്നെ വിജയം വരിക്കാൻ പററുകയില്ല. ആദ്യത്തെ കുറേ ശ്രമങ്ങളിൽ പരാജയം അനിവാര്യമാണു്. അതാണു നല്ലതും. അവിശ്രമപരിശ്രമംകൊണ്ടുമാത്രമേ യോഗിക്കു് ഈശ്വരസാമീപ്യം ലഭിക്കുകയുള്ളൂ. നിസ്സംഗതയുടെ തൈലം പുരട്ടാത്ത ഒരു യോഗിക്കും ഈശ്വരസാമീപ്യം സാധ്യമല്ലതന്നെ.

## അപൂർണ്ണയോഗി

യോഗത്തിൽ അപൂർണ്ണനായിത്തീരുന്ന ഒരു യോഗിയുടെ ഗതിയെന്തായിരിക്കുമെന്നാണു് അടുത്തതായി അർജ്ജുനന്റെ സംശയം. മനസ്സിനെ ഏകാഗ്രമാക്കാൻ കഴിയാത്ത യോഗി ബ്രഹ്മപ്രാപ്തിയടയാതെ, ഛിന്നഭിന്നമായ ഒരു മേഘംപോലെ നശിച്ചുപോകുമോ ? ഇതിൽ കൂടുതൽ ദയനീയമായ ഒരവസ്ഥ ഉണ്ടാകുമോ ? അജ്ഞാനമാകുന്ന അന്ധകാരത്തെ അകററാൻ കെൽപ്പുള്ളവനായ കൃഷ്ണനുമാത്രമേ ഇതിന്നൊരുത്തരം നൽകാൻ സാധിക്കുകയുള്ളൂ. ഭഗവാന്റെ മറുപടി ശ്രദ്ധിക്കുക: ''പാർത്ഥ ! ഇഹലോകത്തിലോ പരലോകത്തിലോ അവന്നു് വിനാശം സംഭവിക്കുകയില്ല. ശുഭകർമ്മകാരിയായ യാതൊരുവനും ഒരു കാലത്തും ദുർഗ്ഗതിയെ പ്രാപിക്കുന്നില്ല.'' (6. 40.)

ഈ ലോകം നന്മ നിറഞ്ഞതാണോ, അതോ തിന്മ നിറഞ്ഞതോ ? എന്നു് പലപ്പോഴും സംശയിക്കാറുണ്ടു്. ആധുനികസാഹിത്യവും ചിന്തകന്മാരും ലോകം തിന്മകളുടെ ഒരു കൂത്തരങ്ങാണെന്നു് വിശേഷിപ്പിക്കുന്നു. എന്നാൽ വാസ്തവത്തിൽ ഈശ്വരനാൽ വ്യാപ്തമായ ഈ ലോകത്തിൽ നന്മ മാത്രമേയുള്ളൂ. നന്മ ചെയ്യുന്ന ഒരാറം (ശുഭകർമ്മകാരി) ഒരിക്കലും ദുഃഖിതനാവുകയില്ല. യോഗാഭ്യാസത്തിൽ പരാജയപ്പെടുന്ന സാധകൻ ബ്രഹ്മപ്രാപ്തിയിൽനിന്നു് ഒഴിവാക്കപ്പെടുന്നില്ല. മരണാനന്തരം അയാളുടെ ജീവാത്മാവു് സ്വർഗ്ഗത്തിൽ വളരെ നാളുകളോളം ആനന്ദാനുഭൂതിയിൽ ലയിച്ചുകഴിയുന്നു. പക്ഷേ വീണ്ടും യോഗമഭ്യസിക്കത്തക്ക ഒരു സാഹചര്യത്തിൽ അവൻ പുനർജന്മമെടുക്കണം. ജീവാത്മാക്കറം തങ്ങളുടെ ലക്ഷ്യം നേടത്തക്ക സാഹചര്യങ്ങളിലാണു് ജനിക്കുന്നതു്. ഒരു യോഗി യോഗത്തിൽ പൂർണ്ണതയെത്തുന്നതുവരെ അയാറക്കു് പല ജന്മങ്ങളിലൂടെ കടന്നു പോകേണ്ടതായി വരാം. ഓരോ ജന്മത്തിലും പൂർവ്വദേഹസംബന്ധിയായ സംസ്കാരം അവന്നു് ലഭിക്കുകയും അയാറ യോഗസിദ്ധിക്കായി യത്നിക്കുകയും ചെയ്യുന്നു. ചിലർ ധീമാന്മാരായ യോഗികളുടെ കുലത്തിൽത്തന്നെ ജനിച്ചു എന്നും വരാം. എന്നാൽ ഈദൃശമായ ഒരു ജന്മം സിദ്ധിക്കുകയെന്നതു് വളരെ ദുർല്ലഭമാണു്. മനുഷ്യരക്ഷസ്ഥായെത്തിയ യോഗികളായാണു് സ്വാമി വിവേകാനന്ദനേയും അദ്ദേഹത്തിന്റെ ഗുരുവായ പരമഹംസരേയും ജനങ്ങറ കണക്കാക്കുന്നതു്. വിവേകാനന്ദസ്വാമികറ ഒരു കുലീന കുടുംബത്തിലാണു് ജനിച്ചതെങ്കിൽ ശ്രീരാമകൃഷ്ണപരമഹംസർ ഒരു യോഗിയുടെതന്നെ കുലത്തിലാണു് ജനിച്ചതു്. ഇങ്ങനെ ജന്മങ്ങളിലൂടെ സംസിദ്ധനായ ശേഷം ഓരോ ജീവാത്മാവും പരമമായ ഗതിയെ പ്രാപിക്കുന്നു.

## യോഗമാഹാത്മ്യം

കർമ്മയോഗംകൊണ്ടു് മുക്തി കിട്ടുമെന്നു് ഗീതയിൽത്തന്നെ ഭഗവാൻ കൃഷ്ണൻ പറയുന്നുണ്ടെങ്കിലും യോഗമാഹാത്മ്യത്തിനാണു് ഭഗവാൻ മുൻതൂക്കം കൊടുക്കുന്നതു്. കർമ്മയോഗത്തെക്കുറിച്ചു് അരുളിച്ചെയ്യുന്നതു നോക്കുക:

ധ്യാനേനാത്മനി പശ്യന്തി
കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന
കർമ്മയോഗേന ചാപരേ. (13.24.)

കർമ്മയോഗം മുക്തി ലഭിക്കാൻ കാരണമാകുമെങ്കിലും, കർമ്മികളെ അപേക്ഷിച്ചും ശ്രേഷ്ഠനാണു് യോഗി എന്നു് ഗീതയിൽത്തന്നെ വ്യക്തമാക്കപ്പെടുന്നുണ്ടു്: ''തപസ്വികളേക്കാറം ശ്രേഷ്ഠനാണു് യോഗി; ജ്ഞാനികളെക്കാറംതന്നെയും ശ്രേഷ്ഠനാണെന്നു് ഞാൻ കരുതുന്നു. യോഗി കർമ്മികളെ അപേക്ഷിച്ചും ശ്രേഷ്ഠൻതന്നെ. അതുകൊണ്ടു് ഹേ അർജ്ജുന! നീ യോഗിയായിത്തീരുക.'' (6.46.) എല്ലാ മാർഗ്ഗങ്ങ

ളിലുംവെച്ച് ഏററവും ഉചിതവും മഹത്തരവുമായതു് യോഗിയുടെ മാർഗ്ഗമാണ്. പ്രപഞ്ചസത്തയിലേയ്ക്കു് അനുദിനം നീങ്ങി അതിൽത്തന്നെ ലയിക്കുകയാണ് യോഗി ചെയ്യുന്നതു്. സൃഷ്ടിയുടെ ആത്യന്തികലക്ഷ്യവും ഇതാണ്. യോഗത്തിൽ ഒരു വ്യക്തി പുരോഗമിക്കുന്നതോടെ അയാളുടെ മനസ്സ് വിശുദ്ധീകരിക്കപ്പെടുകയും അയാൾ സർവ്വശക്തനായിത്തീരുകയും ചെയ്യും. ഒരു സന്ന്യാസി ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചും സ്വപീഡനംവഴിയുമാണ് സ്വർഗ്ഗീയശക്തി നേടുന്നതു്. എന്നാൽ യോഗിയുടെ മാർഗ്ഗം ലളിതവും നേരെയുള്ളതുമാണ്. സങ്കല്പത്തെ ത്യജിച്ചുകൊണ്ടു് തൻെറ ആത്യന്തികലക്ഷ്യത്തിലേയ്ക്കാണ് യോഗി നീങ്ങുന്നതു്. ജ്ഞാനികൾ ഗ്രന്ഥങ്ങളിലൂടെ അറിവു നേടുന്നവരാണ്. എന്നാൽ വിശുദ്ധഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന സത്യങ്ങളെല്ലാം ഒരു യോഗിയുടെ മനസ്സിൽ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നവയാണ്. ചുരുക്കിപ്പറഞ്ഞാൽഒരു യോഗിയാകുന്നതുവഴി മനുഷ്യൻ എല്ലാം നേടുന്നു. ഒരു യോഗി സ്വയം പീഡിപ്പിക്കുന്നില്ല; ഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നില്ല; എങ്കിലും അയാളാണ് ഏററവും ശക്തിമാൻ.

യോഗികളിൽവെച്ച് ഏററവും ശ്രേഷ്ഠനാരാണെന്നുകൂടി വ്യക്തമാക്കപ്പെടുന്നതോടെ ഭഗവദ്ഗീതയുടെ ആറാം ആദ്ധ്യായം അവസാനിക്കുന്നു: ''ആരാണോ എന്നിലർപ്പിതമായ അന്തരാത്മാവോടുകൂടി, ശ്രദ്ധാപൂർണ്ണനായി എന്നെ ഭജിക്കുന്നതു്, അവനാണ് എൻെറ അഭിപ്രായത്തിൽ സകല യോഗികളിലുംവെച്ച് അത്യന്തം ശ്രേഷ്ഠൻ.'' (6.47.) മനസ്സിനെ കേന്ദ്രീകരിക്കാനും അങ്ങനെ ധ്യാനനിമഗ്നനാകാനും, യോഗംവഴി മനസ്സിനെ ശുദ്ധീകരിക്കാനും കഴിയുന്നവരെല്ലാം നല്ല യോഗികളാണ്. വിശുദ്ധമായ മനസ്സിനു് എന്തും ക്ഷിപ്രസാധ്യമാണ്. ഒരു യോഗി ദൈവവുമായി സമ്പർക്കം പുലർത്തുന്ന വ്യക്തിയാണ്; അതിനേക്കാൾ മഹത്തായ ഒരവസ്ഥ മനുഷ്യനില്ലതന്നെ.

ചുരുക്കിപ്പറഞ്ഞാൽ ജീവാത്മാവിനു് തന്നെ എത്രത്തോളം ഉയർത്താമെന്നതാണ് ഈ അദ്ധ്യായത്തിൽ വിശദീകരിച്ചിരിക്കുന്നതു്. പരമാത്മാവിൽ തന്നെ സമർപ്പിതമാക്കുക എന്നതാണ് ജീവാത്മാവിൻെറ ആത്യന്തികലക്ഷ്യം. ആ ലക്ഷ്യത്തിലെത്തുന്നതിനു് സഹായിക്കുന്ന മാർഗ്ഗമാണ് യോഗമാർഗ്ഗം. എല്ലാ യോഗങ്ങളിൽവെച്ചും ധ്യാനയോഗം മഹത്തരമാണെങ്കിൽ അതിനു കാരണം അതു് ഈശ്വരസാന്നിദ്ധ്യത്തിൻെറ പരമമായ അവസ്ഥയാണെന്നുള്ളതാണ്. എമേഴ്സൺ (Emerson),വിററ്മാൻ (Whitman) തുടങ്ങിയ അമേരിക്കൻ സാഹിത്യകാരന്മാരെയും ചിന്തകന്മാരെയും ഗീതയിലെ ഈ അദ്ധ്യായം വളരെയധികം ആകർഷിച്ചിട്ടുണ്ടെന്നുള്ള വസ്തുത ഈ അവസരത്തിൽ സ്മരണീയമാണ്. ശ്രീരാമകൃഷ്ണപരമഹംസർ, വിവേകാനന്ദസ്വാമികൾ തുടങ്ങിയ ഭാരതീയ വേദാന്തികളും ഈ അദ്ധ്യായത്തിനു് വമ്പിച്ച പ്രാധാന്യമാണ് നൽകിയിരുന്നതു്. വേദാന്തതത്ത്വചിന്തയുടെ അന്തസ്സത്തയും പ്രാപഞ്ചിക സത്യങ്ങളുടെ ആവിഷ്കരണവുമാണ് വാസ്തവത്തിൽ ഈ അദ്ധ്യായത്തിൽ വിവരിക്കപ്പെടുന്നതു്. ഈശ്വരനും മനുഷ്യനും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് വളരെ അവ്യക്തമായ ധാരണകൾ മാത്രമുള്ള ഈ യുഗത്തിൽ ഗീതയിലെ ആറാം അദ്ധ്യായം അങ്ങേയററം പ്രാധാന്യമുള്ളതാണ്.

---

''നമുക്കിപ്പോൾ വേണ്ടതു്, പരിപൂർണ്ണത്യാഗവും ഉത്തമനിഷ്ഠയും മഹാധൈര്യവുമുള്ളവരും സ്വാർത്ഥഗന്ധശൂന്യരും, ചിത്തശുദ്ധിപൂണ്ട കർമ്മകുശലരും, സകല വിഷയങ്ങളും ഉത്സാഹപൂർവ്വം യഥാവിധി നിർവ്വഹിക്കുന്നതിൽ ഉദ്യോഗശാലികളുമായ ശൂരന്മാരെയാണ്. ജീവിതമാകുന്ന സമരാങ്കണത്തിൽ രണശൂരന്മാരായ പോരാളികളുടെ വീര്യപരാക്രമങ്ങളാണു നമുക്കിപ്പോൾ ആവശ്യം; അല്ലാതെ ജീവിതത്തെ ഒരു കേളീവനമായി കാണുന്ന രാസവിലാസലോലരെയല്ല.''

—വിവേകാനന്ദസാഹിത്യസർവ്വസ്വം 6.14.

# മാനസികവിശ്രമം

## ആചാര്യ കാക്കാ കാലെല്ക്കർ

"മാനസികവിശ്രമം എന്നു പറയുന്നതു് എന്തിനെയാണു്? അതെങ്ങനെ ലഭ്യമാകും? അതിന്നു വല്ല അഭ്യാസവുമുണ്ടോ, അതെങ്ങനെയുള്ളതാണു്? അതിന്നു് ഉറക്കത്തിനോടു വല്ല സംബന്ധവുമുണ്ടോ?"

മനുഷ്യന്റെ ശരീരവും ചിത്തവും രോഗരഹിതമാണെങ്കിൽ രണ്ടിനും ധാരാളം പ്രവർത്തിക്കാൻ സാധിക്കും. അതിലും ശരീരത്തെ അപേക്ഷിച്ചു് മനസ്സിന്നു് അധികം പ്രവർത്തനശക്തിയുണ്ടു്. അതിനാൽ, ശരീരത്തിന്നു തളർച്ച തട്ടാതിരിക്കുന്നേടത്തോളം സമയം മനസ്സു് പ്രവർത്തിച്ചുകൊണ്ടിരിക്കും. എന്നാലും, മനസ്സിന്നു് ഇടയ്ക്കിടെ വിശ്രമം ലഭിക്കണം. വിശ്രമം മനസ്സിന്റെ മരുന്നാണു്, കുളിയാണു്, ആഹാരമാണു് എന്നു പറയാം. മനസ്സിന്നു ക്ഷീണം തട്ടുമ്പോൾ വിശ്രമം അതിന്നുള്ള ഉത്തമ ആഹാരമാണു്. മനസ്സിന്നു വല്ല മാലിന്യവും തട്ടുന്നതായാൽ (അതു പലപ്പോഴും മലിനമാവുന്നുണ്ടു്.) അപ്പോൾ ചിന്തനത്തിനുപുറമേ വിശ്രമവും ആവശ്യമാണു്. അപ്പോൾ അതു് കുളിക്കു തുല്യമാണു്. ആ വിശ്രമം മനസ്സിന്റെ മാലിന്യം നീക്കി അതിനെ സ്വച്ഛമാക്കിത്തീർക്കുന്നു. അതോടൊപ്പം മനസ്സിന്നു് ഒരു പുതിയ ഉണർവും ലഭിക്കുന്നു. അതേ മനസ്സു് വികൃതമായിത്തീരുന്നതായാൽ തെററായ വഴികളിൽ കൂടി പോകാൻ തുടങ്ങുകയും അതിന്റെ സ്വഭാവംതന്നെ വിപരീതമാവുകയും ചെയ്യുന്നതായാൽ – എന്നുവെച്ചാൽ മനസ്സു് രോഗബാധിതമാവുന്നതായാൽ, മററു സാധനകൾക്കു പുറമേ മനസ്സിന്നു വിശ്രമം നല്കുന്നതും ആവശ്യമാണു്. അപ്പോൾ അതു് മനസ്സിന്നു് ഔഷധത്തിന്റെ ഗുണം ചെയ്യും.

ജാഗ്രദവസ്ഥയിൽ മനസ്സു് ഒരിക്കലും സ്വസ്ഥമായി ഇരിക്കുന്നില്ല – ഇതു സാധാരണ മനുഷ്യർക്കെല്ലാം അനുഭവപ്പെടുന്ന ഒരു സംഗതിയാണു്. മനസ്സിന്റെ സ്വഭാവം, ആലോചിച്ചുകൊണ്ടിരിക്കുക അഥവാ സങ്കല്പിച്ചുകൊണ്ടിരിക്കുക എന്നതാണു്. മനുഷ്യൻ ക്ഷീണിച്ചു് കിടന്നുറങ്ങിയാൽ അവന്റെ മനസ്സിന്നു വിശ്രമം ലഭിക്കേണ്ടതാണു്. എന്നാൽ അപ്പോഴും മനസ്സു് വിശ്രമിക്കാൻ സന്നദ്ധമാവുന്നില്ല. മനസ്സിന്റെ പ്രവൃത്തിഹേതുവായി, മനുഷ്യൻ സ്വപ്നം കാണുന്നു. അതിനാൽ സാധകന്മാർ ഉറക്കത്തിന്നു് സ്വപ്നം, സുഷുപ്തി എന്നു രണ്ടു വിഭാഗങ്ങളുള്ളതായി പറഞ്ഞിരിക്കുന്നു. സ്വപ്നത്തിൽ മനസ്സു് ജാഗ്രത്തിലേതിനേക്കാളധികം ചേഷ്ടിക്കുന്നു. ആ ചേഷ്ടകൾ ഉത്കടതരമാവുമ്പോൾ അവയുടെ പ്രഭാവം ശരീരത്തിലും പതിയുന്നതാണു്. ഉദാഹരണം: സ്വപ്നത്തിൽ പരിഭ്രാന്തനായിത്തീർന്ന ഒരാൾ പെട്ടെന്നു് പിടഞ്ഞെഴുന്നേല്ക്കുന്നതായാൽ ആയാളുടെ ശരീരം വിറയ്ക്കുന്നതായും നാഡി ശക്തിപൂർവ്വം മിടിക്കുന്നതായും കാണാം.

ചെറുകുട്ടികൾ ദുഃസ്വപ്നം കണ്ടാൽ ചിലപ്പോൾ കരയാറുണ്ടു്. ഇങ്ങനെ, ഭയത്തിന്റെ അഥവാ ദുഃഖത്തിന്റെ പ്രഭാവം സ്വപ്നം ഹേതുവായി ശരീരത്തിൽ ഉളവാകുമ്പോൾ അതിനെ സ്വപ്നാവസ്ഥ എന്നു പറയണം. എന്നാൽ, ഇന്നു് പ്രത്യേകതരം ഒരു ശാരീരികാനുഭവത്തെ ജനങ്ങൾ സ്വപ്നാവസ്ഥ എന്നു പറയാൻ തുടങ്ങിയിരിക്കുന്നു. നിദ്രയിൽ മനസ്സു് വികാരപൂർണ്ണമാവുകയും തത്ഫലമായി 'വീര്യപാതം' സംഭവിക്കുകയും ചെയ്യുന്നു; ഇതിനെ സ്വപ്നാവസ്ഥ എന്നു പറയാറുണ്ടു്. ഇതു തീരെ വ്യത്യസ്തമായ ഒരു വിഷയമാണു്. ഇതിനെപ്പററി ഇവിടെ ചർച്ച ചെയ്യാനുദ്ദേശിക്കുന്നില്ല. മനുഷ്യൻ സ്വപ്നമൊന്നും കാണാതെ ഉറങ്ങിക്കിടക്കുന്ന അവസ്ഥയ്ക്കു് 'സുഷുപ്തി' എന്നു പറയുന്നു. അതാണു് മനസ്സിന്റെ ഉത്തമമായ വിശ്രമം, ഉത്തമമായ ആഹാരവും അതുതന്നെ. അതുമാത്രമാണു് മനുഷ്യന്റെ മനസ്സിനു് വിശ്രമവും പുഷ്ടിയും നല്കുന്നതു്. പക്ഷേ, ആ അവസ്ഥ

യിൽ ആത്മാവു് ജാഗ്രത്തായിരിക്കയില്ല. അതിനാൽ, സുഷുപ്തികൊണ്ടു് പല ലാഭങ്ങളും ഉണ്ടാവുന്നുണ്ടെങ്കിലും ആത്മോന്നതിക്കു് അതു സഹായകമാവുന്നില്ല.

സമാധി ആത്മാവിൻെറ ആഹാരമാണു്; അതുപോലെ ഗാഢനിദ്ര (സുഷുപ്തി) ശരീരത്തിൻേറയും മനസ്സിൻേറയും ഉത്തമമായ ആഹാരമാകുന്നു. സുഷുപ്തിയിൽ'സംവിത്' ജാഗ്രത്തായിരിക്കുന്നില്ല. അതിനാൽ, അതു് അജ്ഞാനദശയാകുന്നു. അതു് ആത്മസാധനയ്ക്കു സഹായകമല്ല. പക്ഷേ, ഈ വിഷയംതന്നെ വ്യത്യസ്തമാണു്. അതിനാൽ, നമുക്കു് മേലെഴുതിയ പ്രശ്നങ്ങളെപ്പററിത്തന്നെ ചിന്തിക്കാം: ''മാനസികവിശ്രമം എന്നു പറയുന്നതു് എന്തിനെയാണു് ?'' മാണ്ഡൂക്യോപനിഷത്തിൽ സുഷുപ്ത്യവസ്ഥയെ ഇങ്ങനെ വർണ്ണിച്ചിട്ടുണ്ടു്: ''യത്ര സുപ്തോ ന കഞ്ചന കാമം കാമയതേ,ന കഞ്ചന സ്വപ്നം പശ്യതി തത് സുഷുപ്തം.'' ഉറങ്ങിക്കിടക്കുന്ന മനുഷ്യൻ ഒരു തരത്തിലുള്ള കാമവാസനയ്ക്കും വശഗനാകാതിരിക്കയും (ഒന്നും കാമിക്കാതിരിക്കയും) ഒരു തരത്തിലുള്ള ഭോഗവും അനുഭവിക്കാനാഗ്രഹിക്കാതിരിക്കയും, ഒരു സ്വപ്നവും കാണാതിരിക്കയും ചെയ്യുന്ന അവസ്ഥയുണ്ടല്ലോ അതാണു് സുഷുപ്തി. മനസ്സിന്നുള്ള ഉത്തമമായ വിശ്രമം അതാകുന്നു. മനസ്സിന്നു് അതിലുമധികം പുഷ്ടികരമായ ആഹാരം വേറെയുണ്ടോ എന്നു സംശയമാണു്.

എന്നാൽ, ഇതു് മനസ്സിൻെറ ഉത്തമമായ വിശ്രമത്തിൻെറ കാര്യമാണു്. സാധാരണമായി മനസ്സിൽ വിചാരം, സങ്കല്പം, ആഗ്രഹം എന്നിവ വന്നുപോയിക്കൊണ്ടിരിക്കും. നമുക്കവയുടെ കാര്യത്തിൽ താത്പര്യമോ ഉത്കടതയോ ഇല്ലെങ്കിൽ അവയും മനസ്സിന്നു വിശ്രമം നല്കും. അതിന്നു് ഇംഗ്ലീഷിൽ 'റിലാക്സേഷൻ' എന്നു പറയുന്നു. പ്രസ്തുത പ്രശ്നം ഈ റിലാക്സേഷനോടു ബന്ധപ്പെട്ടതാണു് എന്നു കരുതാം.

ഗാഢനിദ്ര ഉത്തമമായ വിശ്രമമാണെന്നു പറഞ്ഞുവല്ലോ. ചില ചെറിയ സ്വപ്നങ്ങൾ വന്നുപോയിക്കൊണ്ടിരുന്നാലും, ആ സ്ഥിതിയിലും, മനസ്സിന്നു ധാരാളം വിശ്രമം ലഭിക്കുന്നുണ്ടു്. 'ഇടുങ്ങിയ സ്ഥിതിയിൽനിന്നു മനസ്സിനെ തുറന്നുവിട്ടു'– ഇതിൻെറ പേരല്ലേ വിശ്രമമെന്നതു്? ഉത്കടത ഉപേക്ഷിയ്ക്കുകയും, ഒരു തരത്തിലുമുള്ള ആഗ്രഹവും വെയ്ക്കാതിരിക്കുകയും ചെയ്യുന്നതായാൽ മനസ്സിന്നു വേണ്ടത്ര വിശ്രമം ലഭിക്കുന്നതാണു്. ഇതുകൊണ്ടു്, നാം ആഗ്രഹിക്കുന്നതായാൽ മനസ്സിൻെറ ശക്തി വർദ്ധിപ്പിക്കാനുംകഴിയും.

പ്രശ്നത്തിലെ അവസാനഭാഗത്തിൻെറ ഉത്തരം പറഞ്ഞുകഴിഞ്ഞു. ഇനി പ്രധാനഭാഗം എടുക്കാം: ''മാനസികവിശ്രമം എങ്ങനെ ലഭ്യമാകും ? അതിന്നു വല്ല അഭ്യാസവുമുണ്ടോ ? അതെങ്ങനെയുള്ളതാണു്?'' വ്യാവഹാരികദൃഷ്ട്യാ അതിന്നാണു് മഹത്ത്വം. (മോക്ഷദൃഷ്ട്യാ അതു മനസ്സിലാക്കാനാഗ്രഹിക്കുന്നവർ, അതിന്നായി പ്രയത്നിക്കാൻ സന്നദ്ധരായവർ മാണ്ഡൂക്യോപനിഷത്തും അതിൻെറ കാരികകളും, വായിക്കണം.)

മനുഷ്യൻ മാനസികമായി ചെയ്യുന്ന മിക്ക പരിശ്രമവും വാസ്തവത്തിൽ നിരർത്ഥകമാണു്. ഹീനമായ മഹത്ത്വാകാംക്ഷകൾ വെയ്ക്കുക, ആരോടെങ്കിലും ദ്വേഷം വെയ്ക്കുക, വഴിക്കുപോകുമ്പോൾ വല്ലവരും അപമാനിച്ചുവെങ്കിൽ അതിനെപ്പററി ഓർത്തു മനസ്സിനെ ഉഷ്ണിപ്പിക്കുക എന്നിങ്ങനെയുള്ള നിരർത്ഥകവും അയോഗ്യവുമായ വസ്തുക്കളുടെ പിന്നാലെ പോയി മനസ്സിന്നു പ്രയത്നിക്കേണ്ടിവരുന്നതായാൽ അതവൻ വിളിച്ചുവരുത്തിയ ക്ലേശമാണു്, അഥവാ സ്വയം തലയിൽ കയററിവെച്ച ഭാരമാണു്. ഇത്തരം കാര്യങ്ങളിൽ രസമുള്ളവക്കു് വിശ്രമത്തിൽ താത്പര്യമേ ഇല്ല. 'ഹീനവസ്തുക്കളിൽ രസമുള്ളവരെ, അവരുടെ വഴിക്കു പോകാനനുവദിക്കുക; അതിൽ മടുപ്പുതോന്നി വ്യാകുലമനസ്കരായി ക്ഷീണിച്ചു് മടങ്ങിവരുമ്പോൾ മാത്രം അവക്കു് ഉചിതമായ സാഹായം നല്കുക'– ഇതാണു് സജ്ജനങ്ങളുടെ മാർഗ്ഗം.

ഇനി പ്രധാനകാര്യത്തിലേയ്ക്കു വരാം.

മനുഷ്യൻ തൻെറ ശക്തിയിൽക്കവിഞ്ഞു് കുറച്ചൊക്കെ പ്രയത്നിച്ചുകൊള്ളട്ടെ; പക്ഷേ, അത്യധികം അരുതു്; ഈ നിയമം ശരീരത്തിന്നും മനസ്സിന്നും ബാധകമാണു്. മനുഷ്യൻ ഈ നിയമം സ്വീകരിക്കുകയും പതുക്കെപ്പതുക്കെ മുന്നോട്ടു നീങ്ങുകയും ചെയ്യണം. അല്ലെങ്കിൽ ആലസ്യവും അകർമ്മണ്യതയും അവനെ വിഴുങ്ങിക്കളയും.

മനുഷ്യൻ മനസ്സിൽ ചിലതൊക്കെ സങ്കല്പിക്കുന്നു, പലതും ചിന്തിക്കുന്നു. അല്ലെങ്കിൽ തൻെറസങ്കല്പത്തേയും പരിപാടികളേയും സഫലമാക്കുന്നതിന്നു പ്രയത്നിക്കുന്നു എന്നു വിചാരിക്കുക; അപ്പോഴൊക്കെ അവന്നു് തൻെറ സങ്കല്പത്തോടു 'താദാത്മ്യം' പ്രാപിക്കുന്നതിന്നു വേണ്ട അഭ്യാസം ചെയ്യേണ്ടതായിവരും. ഇങ്ങനെയുള്ള പുരുഷപ്രയത്നം മനുഷ്യന്നു ശോഭാവഹമാണു്. (ഇവിടെ ഇതിനെ കൂടുതൽ വിസ്തരിക്കുന്നില്ല.) എന്നാൽ,ഇതോടൊപ്പം മനുഷ്യൻ 'തന്നിൽ തടസ്ഥഭാവ'വും വികസിപ്പിക്കണം. ഇതിൽ താത്ത്വികദൃഷ്ടി (വേദാന്തദൃഷ്ടി) സഹായകമായിരിക്കും. ഇതിനെ നമുക്കു് 'അലിപ്തഭാവം' എന്നു പറയാം.

പ്രാചീനകാലത്തെ ജനങ്ങൾ ഇത്തരം 'തടസ്ഥത' അഭ്യസിക്കുന്നതിന്നായി സ്തോത്രങ്ങൾ വിരചിച്ചു് കണ്ഠസ്ഥമാക്കിയിരുന്നു. അതിൽ ഒരു പംക്തി (പല്ലവി) വീണ്ടും വീണ്ടും വരുന്നു. ''തതഃ കിം? തതഃ കിം? തതഃ കിം? തതഃ കിം?'' നാം ജയിച്ചാലെന്താ, തോററാലെന്താ? അവസാനം ആ വസ്തുവിന്നു് എന്തു വിലയാണുള്ളതു്? എൻെറ ശാന്തി (മനഃസമാധാനം),എൻെറ പ്രസന്നത, എൻെറ സ്വാസ്ഥ്യം എന്നിവയെ അപേക്ഷിച്ചു് മഹത്ത്വമേറിയ ഒന്നുംതന്നെ ലോകത്തിലില്ല—ഇങ്ങനെ വിചാരിച്ചുകൊണ്ടിരിക്കുക; ഇതൊരു പ്രകാരമായി. അലിപ്തനാവുന്നതിന്നു് ഇങ്ങനെ പല പ്രകാരത്തിലും ചിന്തിക്കാവുന്നതാണു്.

എൻെറ മനസ്സിൽ പലപ്പോഴും വരാറുള്ള ഒരു വിചാരം ഇവിടെ രേഖപ്പെടുത്താം: ഈ സൃഷ്ടി സർവ്വസമർത്ഥനായ ഭഗവാൻെറ കൃതിയാണു്. ഭഗവാൻ ഉള്ളേടത്തോളം കാലം ഇതു് അനാഥമാവുകയില്ല. ഭഗവാൻ മരിച്ചിട്ടില്ല; ഉറങ്ങിക്കിടക്കുകയല്ല; അപ്രത്യക്ഷനായിരിക്കയല്ല; അശ്രദ്ധനായിരിക്കയും അല്ല. അപ്പോൾ പിന്നെ അദ്ദേഹത്തിൻെറ ലോകത്തെപ്പററി ചിന്തിച്ചു് ഞാനെൻെറ തല പുണ്ണാക്കുന്നതെന്തിനാണു് ? എന്നാൽ ഞാൻ ഈ ലോകത്തിലെ ഒരു നിവാസി-ഒരംഗം-ആകുന്നു. അതിനാൽ, ഓരോ വസ്തുവിനെപ്പററിയും എനിക്കു് അവശ്യം ചിന്തിക്കേണ്ടിവരും.

എന്നാൽ, ചിന്തയും ചിന്തനവും രണ്ടു വ്യത്യസ്തവസ്തുതകളാണു്. നാസ്തികരായവർ മാത്രമേ ചിന്തിതരാവുകയുള്ളൂ. നമ്മുടെ ഭാഗത്തു നമുക്കായി അവശേഷിച്ചിട്ടുള്ള കർത്തവ്യം ആലസ്യമോ അശ്രദ്ധയോ കൂടാതെ പൂർത്തിയാക്കുന്നതിന്നായി നാം സർവ്വാത്മനാ ചിന്തിക്കുകയും പരിശ്രമിക്കുകയും ചെയ്യണം — അതോടുകൂടി അതവസാനിച്ചു. ബാക്കി കാര്യങ്ങളെല്ലാം ഭഗവച്ചരണങ്ങളിൽ സമർപ്പിച്ചു് മുക്തനായി സമാധാനപൂർവ്വം ജീവിക്കണം.

ഇതിനെ ഞാൻ ആസ്തികത എന്നു പറയുന്നു. യഥാർത്ഥത്തിൽ ഈശ്വരനുണ്ടെങ്കിൽ എനിക്കു ചിന്തിതനാവേണ്ട ആവശ്യമില്ല. 'ചിന്തിക്കുക, പ്രയത്നിക്കുക' എന്നിവ എനിക്കു കിട്ടിയിട്ടുള്ള എൻെറ ധർമ്മങ്ങളാണു്. ഇതിനെയാണു ഞാൻ സ്വധർമ്മമെന്നു പറയുന്നതു്.

മനുഷ്യനിൽ ശരിയായ ഈശ്വരനിഷ്ഠയുണ്ടെങ്കിൽ അവൻ തന്നാലാവുന്ന പ്രകാരത്തിലെല്ലാം പ്രയത്നിക്കും; ബാക്കി ചിന്തകളെല്ലാം സന്ത്യജിക്കുകയും ചെയ്യും. അതിനാൽ, അവൻെറ മനസ്സിന്നു വിശ്രമം അനായാസേന ലഭിക്കുന്നു.

ഈ ദൃഷ്ടി അഥവാ ഇപ്രകാരമുള്ള (ജീവിത) തത്ത്വജ്ഞാനം എനിക്കു സർവ്വഥാ സഹായകമായിട്ടുണ്ടു്. അതിനാൽ, നിരന്തരം ചിന്തിക്കുകയും നിരവധി പ്രശ്നങ്ങൾക്കു പരിഹാരം കണ്ടുപിടിക്കുകയും ചെയ്യുന്നുണ്ടെങ്കിലും എനിക്കു മാനസികവിശ്രമം യഥേഷ്ടം അനുഭവപ്പെടുന്നുണ്ടു്. എനിക്കു് മാനസികമായ തളച്ച് ഒരിക്കലും അനുഭവപ്പെട്ടിട്ടില്ല. ചിന്തനം — സർവ്വമംഗളകരമായ ചിന്തനം — മനസ്സിൻെറ ഉത്തമമായ ആഹാരമാകുന്നു.

ലേഖനത്തിൻെറ ആരംഭത്തിൽ കൊടുത്ത പ്രശ്നങ്ങൾക്കു മറുപടിയായി,ഞാൻ സ്വജീവിതത്തിൽ സ്വീകരിച്ച മാർഗ്ഗം ഇവിടെ വിവരിച്ചിരിക്കയാണു്.

യഥാർത്ഥമായ ആസ്തികതയിൽനിന്നുണ്ടാവുന്ന നിശ്ചിന്തമായ തടസ്ഥതയാണു് മാനസികവിശ്രമം വികസിപ്പിക്കുന്നതിന്നുള്ള ഉത്തമ കല അഥവാ സാധന. മേൽവിവരിച്ച 'താദാത്മ്യ'ത്തോടൊപ്പം 'താടസ്ഥ്യ'വും സിദ്ധമാവുന്നതായാൽ അതു് ഉത്തമോത്തമമായ ജീവിതകലയായിരിക്കും. അതിനെ 'ജീവിത-യോഗ'മെന്നും പറയാം. മാനസികവിശ്രമം നേടുന്നതിന്നുള്ള ഉപായവും അതുതന്നെയാണു്.

# പുസ്തകാഭിപ്രായം

## യേശുദേവൻ — രണ്ടാംപതിപ്പ്

ഗ്രന്ഥകർത്താ: **ശ്രീ കെ. പി. കേശവമേനോൻ.**

മാതൃഭൂമി പ്രസിദ്ധീകരണം.

പുറം 419 + 8 വില 12 രൂപ.

''1971 സെപ്തംബർ 6-ാം തീയതിയാണ് 'യേശുദേവൻ' ആദ്യമായി പ്രസിദ്ധപ്പെടുത്തിയതു്. പ്രതീക്ഷിച്ചതിൽ എത്രയോ കവിഞ്ഞ സ്വീകരണം അതിനു ലഭിച്ചു. ആദ്യത്തെ പതിപ്പു പുറത്തുവന്ന് ആറാഴ്ചയ്ക്കുള്ളിൽ കോപ്പികളെല്ലാം ഏതാണ്ട് വിററഴിഞ്ഞു.'' അതിലത്ഭുതമില്ല, എന്തെന്നാൽ ലോകത്തിൽ വലിയൊരു വിഭാഗം ജനങ്ങളാരാധിക്കുന്ന ഒരീശ്വര പുരുഷന്റെ അത്ഭുതങ്ങളും നിറഞ്ഞതും ത്യാഗസമ്പൂർണ്ണവുമായ ജീവിതകഥയാണ് ഗ്രന്ഥത്തിന്റെ ഉള്ളടക്കം; പല നിലകളിലും പല തുറകളിലും ദീർഘകാലത്തെ സേവനപാരമ്പര്യമുള്ള അനുഭവസമ്പന്നനും ആയുഷ്മാനുമായ ശ്രീ കെ. പി. കേശവമേനോനാണ് ഗ്രന്ഥകർത്താവ്; ലളിതമായ ഭാഷയിൽ അങ്ങേയററത്തെ ഭക്ത്യാദരങ്ങളോടുകൂടിയാണ് അദ്ദേഹം കഥ പറയുന്നതും.

ശരിയായ ഒരു ഈശ്വരവിശ്വാസിയുടെ ദൃഷ്ടിയിൽ എല്ലാ മതങ്ങളും ഒരുപോലെ ഈശ്വരപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളാണ്, ആ നിലയിൽ, എല്ലാം ആദരണീയങ്ങളുമാണ്. മാർഗ്ഗങ്ങളും പലതെങ്കിലും ലക്ഷ്യം എപ്പോഴും ഒന്നുതന്നെയാണെന്നും, ഏതു മാർഗ്ഗത്തിൽക്കൂടി പ്രയാണം ചെയ്താലും ആ പരമലക്ഷ്യത്തിൽത്തന്നെ എത്തിച്ചേരാമെന്നും, ഈ അടുത്ത കാലത്തു മാത്രമാണ് അനന്യദൃശമായ രീതിയിൽ ശ്രീരാമകൃഷ്ണദേവൻ ലോകത്തിനു വെളിപ്പെടുത്തിത്തന്നിട്ടുള്ളതു്. താൻ വിശ്വസിക്കുന്ന മതം മാത്രം ശരി മററുള്ളതെല്ലാം തെററ് എന്ന മനോഭാവം ഒരിക്കലും ഈശ്വരവിശ്വാസത്തിന്റെ ലക്ഷണമല്ല. അതു് ഈശ്വരവിശ്വാസമല്ല, അന്ധമായ മതഭ്രാന്താണ്. നാസ്തികത്വത്തെപ്പോലെ, അഥവാ അതിലുമധികം ആപൽക്കരമാണ് അത്തരം മതഭ്രാന്തു്. മാനവസാഹോദര്യത്തിന് ഏററവും വലിയ ഒരു ഭീഷണിയാണ് അതെന്നു പറയേണ്ടതില്ലല്ലൊ. അവനവന്റെ മാർഗ്ഗത്തിൽ ഉറച്ചു നില്ക്കത്തന്നെ ഇതരമാർഗ്ഗങ്ങളെ മനസ്സിലാക്കാനും ആദരിക്കാനും ഒരാളും മുതിരുക; അതാണ് ശരിയായ മാർഗ്ഗം. അതാണ് ശ്രീ കേശവമേനോൻ ഇവിടെ ചെയ്തിട്ടുള്ളതും.

യേശുക്രിസ്തു ശരിക്കും ഒരു ചരിത്രപുരുഷൻ തന്നെയാണെന്നു സംശയാതീതമായി കണ്ടുകൊണ്ടുള്ള, തികഞ്ഞ ശ്രദ്ധാഭക്ത്യാദരങ്ങളോടുകൂടിയ, ഒരു സമീപനമാണ് ഗ്രന്ഥകാരൻ ഇതിൽ സ്വീകരിച്ചിട്ടുള്ളതു്. ക്രിസ്തുദേവന്റെ വ്യക്തിമാഹാത്മ്യം ഗ്രന്ഥകാരന്റെ മനസ്സിൽ കുട്ടിക്കാലത്തുതന്നെ മായാത്ത ഒരു മുദ്ര പതിച്ചിരുന്നു. താൻ ഭാവനയിൽ കണ്ടുകൊണ്ടിരുന്ന ആ പുണ്യപുരുഷനെ മററുള്ളവൎക്കു വിവരിച്ചുകൊടുക്കാനുള്ള അതിതീവ്രമായ ഒരാഗ്രഹമാണ് ഈ ഗ്രന്ഥമെഴുതുന്നതിനു ശ്രീ കേശവമേനോനെ പ്രേരിപ്പിച്ചിട്ടുള്ളതു്. ഒന്നൊന്നരക്കൊല്ലത്തെ നിരന്തരമായ പ്രയത്നത്തിന്റെ ഫലമായിട്ടാണ് അദ്ദേഹത്തിന് ഈ സദ്ഗ്രന്ഥം പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞതു്.

ഏഴദ്ധ്യായങ്ങളും വീതമുള്ള ഏഴു ഭാഗങ്ങളിലായിട്ടാണ് (ഏഴാം ഭാഗത്തിൽ ഒമ്പതദ്ധ്യായങ്ങളുണ്ട്) യേശുദേവന്റെ ജീവിതകഥ സാമാന്യമായും സമഗ്രമായും ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുള്ളതു്, മരണത്തോടുകൂടി കഥ അവസാനിക്കുന്നില്ല. ഏഴാമത്തെ ഭാഗത്തിൽ പുനരുത്ഥാനം, ക്രിസ്തുവിന്റെ സാമ്രാജ്യം, എന്ന രണ്ടദ്ധ്യായങ്ങളും കൂടിച്ചേർത്തു് കഥയ്ക്കൊരു പൂർണ്ണത നല്കിയിട്ടുള്ളതു് ഉചിതമായിട്ടുണ്ട്. ഇടയ്ക്കിടയ്ക്ക് യേശുദേവനും ശിഷ്യന്മാരും തമ്മിലുള്ള സംഭാഷണങ്ങളും ആശ്വാസപ്രദങ്ങളായ അദ്ദേഹത്തിന്റെ ഉപദേശങ്ങളും ചേർത്തിട്ടുള്ളതു് പുസ്തകത്തെ കൂടുതൽ ആകർഷകവും ഉപയോഗപ്രദവുമാക്കിത്തീർത്തിട്ടുണ്ട്. അതുപോലെ തന്നെ ആദ്യം കൊടുത്തിട്ടുള്ള യേശുദേവന്റെ മനോഹരമായ ചിത്രവും പുസ്തകത്തെ ആകർഷകമാക്കുന്നു. ഏതു പാമരനും വായിച്ചു മനസ്സിലാക്കത്തക്ക രീതിയിൽ, അതിലളിതവും ഹൃദ്യവുമായ ഭാഷയിലാണ് ഇതെഴുതിയിട്ടുള്ളതു് എന്നു പറയുന്നതിൽ സന്തോഷമുണ്ട്.

എ. കരുണാകരമേനോൻ

# വാർത്തകൾ

## അന്തര്യോഗവും ശ്രീരാമകൃഷ്ണ — ശങ്കരജയന്തികളും കാലടിയിൽ

മേയ്മാസം പന്ത്രണ്ടാം തീയതി വൈകുന്നേരം 7. 30 നു്, കാലടി ശ്രീരാമകൃഷ്ണാദ്വൈതാശ്രമത്തിൽ വെച്ചു നടത്താൻ തീരുമാനിച്ചിരുന്ന അന്തര്യോഗം ഉദ്ഘാടനം ചെയ്യപ്പെട്ടു. അതിനെത്തുടർന്ന് ശ്രീരാമകൃഷ്ണ കർണ്ണാമൃതം എന്ന ഒരു വിശിഷ്ടഗ്രന്ഥവും (വ്യാഖ്യാനസഹിതം അച്ചടിച്ചതു്) ശ്രീ ആചാര്യവിനോബഭാവേയുടെ ഭാഗവതധർമ്മമീമാംസയുടെ മലയാളവിവർത്തനവും പ്രസിദ്ധപ്പെടുത്തി. ഉദ്ഘാടനകൃത്യം നിർവ്വഹിച്ചു

കൊണ്ടു് പ്രഭാഷണം നടത്തിയ ശ്രീ ശക്രാനന്ദസ്വാമികൾ അന്തര്യോഗത്തിന്റെയും ആദ്ധ്യാത്മികസാധനകളുടെയും ആവശ്യത്തെപ്പററിയും അവ മനുഷ്യനെ ഒരേ സമയത്തുതന്നെ ഭക്തിയുതനും വൈരാഗ്യവാനും ആത്മജ്ഞാനിയും ആക്കിത്തീക്കുന്നതിനെപ്പററിയും ലളിതമായ ശൈലിയിൽ പ്രതിപാദിച്ചു.

അന്തര്യാഗത്തിനു് പതിവായുള്ള സാധനഭജനാദികൾക്കുപുറമേ കേനോപനിഷത്പ്രവചനം, ശ്രീരാമകൃഷ്ണകർണ്ണാമൃതപാരായണം, വാക്യവൃത്തിയെ അടിസ്ഥാനമാക്കിയുള്ള ശാസ്ത്രചച്ചു്, ശ്രീരാമകൃഷ്ണകഥാമൃതപാരായണം, ഭാഗവതപ്രവചനം എന്നിവ ദിവസവും നടത്തിയിരുന്നു. ചോദ്യോത്തരങ്ങളും അന്തര്യോഗത്തിന്റെ ഒരു അംഗമായിരുന്നു. അന്തര്യോഗത്തിൽ ആശ്രമത്തിൽ താമസിച്ചു പങ്കെടുത്ത മുപ്പതാളുകൾക്കുപുറമേ ശ്രദ്ധാലുക്കളായ സമീപവാസികളും പങ്കെടുത്തിരുന്നു. ഇക്കൊല്ലത്തെ മഴ വളരെപ്പേക്കു് അന്തര്യോഗത്തിനു വരാൻ അസൗകര്യം സൃഷ്ടിച്ചുവെങ്കിലും കൂടുതൽ ശ്രദ്ധാലുക്കളായവർ സമയത്തിനു സ്ഥലത്തെത്തി. ശ്രീരാമകൃഷ്ണജയന്തിയും ശ്രീശങ്കരജയന്തിയും നിശ്ചിതപരിപാടിയനുസരിച്ചു്, അനാഭാടമായിട്ടെങ്കിലും, വളരെ ഭംഗിയായും ഹൃദ്യമായവിധത്തിലും നടത്തപ്പെട്ടു. ശ്രീരാമകൃഷ്ണവചനാമൃതപാരായണം, നാരായണീയപ്രവചനം, ഭാഗവതപ്രവചനം, ഭജന, ശ്രീരാമകൃഷ്ണജയന്തിസമ്മേളനം, കഥകളിപ്പദം, അഷ്ടപദിക്കച്ചേരി എന്നിവയായിരുന്നു മേയ് 16-ാംനു-യിലെ പ്രധാനപരിപാടികൾ. ജയന്തിസമ്മേളനോദ്ഘാടനം നിവ്വഹിച്ചുകൊണ്ടു് ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണചരിതത്തെ പരാമശിച്ചുകൊണ്ടുള്ള, സാരഗർഭമായ ഒരു പ്രസംഗം ചെയ്തു. ഡോക്ടർ ജി. രുദ്രാണിയമ്മ ശ്രീശാരദാദേവിയുടെ വിശ്വമാതൃത്വത്തെ വെളിപ്പെടുത്തുന്ന അത്യന്തം ശ്രദ്ധേയമായ ഒരു പ്രസംഗം ചെയ്തു. ശ്രീ രുദ്രാണിയമ്മതന്നെയായിരുന്നു അന്തര്യോഗദിവസങ്ങളിലും ജയന്തിദിനങ്ങളിലും ഭാഗവതപ്രവചനം ചെയ്തു് ഭക്തജനങ്ങളെ ആഹ്ലാദിപ്പിച്ചതു്. വ്യാകുലതാപൂവ്വകമായ ഈശ്വരപ്രപത്തി മനുഷ്യക്കു സവ്വവിധസംരക്ഷണകളും തന്നനുഗ്രഹിക്കുന്നു എന്നതു് ഉദാഹരണങ്ങൾ സഹിതം ശ്രീ എച്ചു്. ഗോപാലകൃഷ്ണയ്യർ, (പ്രിൻസിപ്പാൾ, സംസ്കൃതകോളേജ്, തൃപ്പൂണിത്തുറ) വിവരിച്ചതു് സഭാവാസികളുടെ മനം കളിപ്പിയ്ക്കുകതന്നെ ചെയ്തു. വെണ്മണി ശ്രീ ഹരിദാസൻ നമ്പൂതിരി & പാർട്ടിയുടെ കഥകളിപ്പദഗാനം ശ്രോതാക്കളെ വളരെയധികം ആനന്ദിപ്പിച്ചു. രാത്രിയിൽ മങ്കൊമ്പു ശ്രീ വിശ്വനാഥക്കുറുപ്പു് & പാർട്ടിയുടെ അഷ്ടപദിക്കച്ചേരിയുമുണ്ടായിരുന്നു.

ശ്രീ ശങ്കരജയന്തിദിനം ആരംഭിച്ചതു് ഗണപതിഹവനത്തോടെയാണു്. ശ്രീരാമകൃഷ്ണക്ഷേത്രത്തിന്റെ നിമ്മാണപ്രവത്തനം പുനരാരംഭിച്ചു. പിന്നീടു് ശിവപൂജ, ബ്രഹ്മസൂത്രഭാഷ്യചച്ച, നാരായണീയപ്രവചനം, പാഠകം, ശ്രീ ശങ്കരജയന്തിസമ്മേളനം, ഘോഷയാത്ര എന്നിവ നിശ്ചിതസമയങ്ങളിൽ നടത്തപ്പെട്ടു. ശ്രീ മൂരിയിൽ നമ്പീശൻ അവർകളും വേദാന്തശിരോമണി ശ്രീ എ. ശങ്കരശമ്മ അവർകളുമാണു് ബ്രഹ്മസൂത്രഭാഷ്യപാഠം നടത്തിയതു്. അമ്പലപ്പുഴ ശ്രീ ഗണപതിശമ്മ രണ്ടു ദിവസവും ഭക്ത്യുദ്ദീപകവും സരസവുമായ വിധത്തിൽ സുദീഘമായ നാരായണീയപ്രവചനം നിവ്വഹിച്ചു. തൃക്കാരിയൂർ രാഘവൻ നമ്പ്യാരുടെ പാഠകം സദസ്യരെ ആനന്ദിപ്പിച്ചതിനോടൊപ്പം വിജ്ഞാനയുക്തരുമാക്കി. ശ്രീ ശങ്കരജയന്തിസമ്മേളനം ശ്രീ വിദ്യാനന്ദതീത്ഥപാദസ്വാമികളുടെ അദ്ധ്യക്ഷതയിലാണു നടന്നതു്. ശ്രീ ശങ്കരഭഗവത്പാദർ കേരളത്തിൽ പിറവിയെടുത്ത ലോകാചാര്യനായിരുന്നിട്ടും കേരളീയർ ആചാര്യനെ വേണ്ടവിധത്തിൽ അറിയാനും മനസ്സിലാക്കാനും തുടങ്ങിയതു്, ദക്ഷിണാരേതത്തിന്റെ ആചാര്യപദമലങ്കരിക്കുന്ന ശൃംഗേരിമഠാധിപതികളുടെ പ്രവത്തനങ്ങൾ മൂലമാണെന്നു ചൂണ്ടിക്കാട്ടി. ശ്രീ ശങ്കരഭഗവത്പാദരുടെ ഉപദേശങ്ങളെ വെളിവാക്കിക്കൊണ്ടുള്ള ഒരു വിജ്ഞാനപ്രദമായ പ്രസംഗമായിരുന്നു സ്വാമിജിയുടേതു്. ഡോക്ടർ ദൊരസ്വാമിശാസ്ത്രികൾ ശ്രീ ശങ്കരഭഗവത്പാദരേയും ആചാര്യരുടെ ഉപദേശങ്ങളേയും പുരസ്കരിച്ചു് സുദീഘവും അത്യന്തം സരസവുമായ ഒരു പ്രഭാഷണം ചെയ്തു. സാരാസാരങ്ങൾ തിരിച്ചറിയാതെ, സച്ചിദാനന്ദസ്വരൂപമായ ആത്മാവിനേയും ദുഃഖജടിലവും ചേതനാവിഹീനവുമായ ഭൗതികവസ്തുക്കളേയും കൂട്ടിക്കുഴച്ചുള്ള ലോകവ്യവഹാരം ബുദ്ധിശാലികളായ മനുഷ്യക്കു തൃപ്തിയേകുന്നതല്ലെന്നും ആത്മസന്തൃപ്തി വേണമെങ്കിൽ ശ്രീ ശങ്കരഭഗവത്പാദരുടെ ഗ്രന്ഥങ്ങൾ ശ്രദ്ധാപൂവ്വം പഠിക്കണമെന്നും ശ്രീ ശാസ്ത്രികൾ യുക്തിയുക്തം സ്ഥാപിച്ചു. ശ്രീശങ്കരജയന്തിദിവസം മഴ അശേഷം ശല്യപ്പെടുത്താതിരുന്നതിനാൽ ഘോഷയാത്രയും മററും കെങ്കേമമായി നടന്നു.

## അന്തര്യോഗം തൃശ്ശൂർ

ജൂൺമാസത്തിലെ അന്തര്യോഗം ഈ മാസം 11-ാം നു- രാവിലെ 8 മണി മുതൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു നടത്തപ്പെടുന്നതാണു്.

## തിരുവനന്തപുരം

നെട്ടയം ആശ്രമത്തിൽവെച്ചു നടത്തപ്പെടുന്ന അന്തര്യോഗം ജൂൺ 11-ാംനു- നാലു മണിമുതൽ ആരംഭിക്കുന്നതാണു്.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 57 | 1972 ജൂലായ് | ലക്കം 7

## അമൃതവാണി

ഒരാൾക്കു് ഈശ്വരദർശനം ഉണ്ടായിട്ടുണ്ടോ എന്നറിയാൻ ചില ലക്ഷണങ്ങളുണ്ടു്. ഒരടയാളം ആനന്ദമാണു്. അവനിൽ സംശയം കാണുകയില്ല. അവൻ സമുദ്രംപോലെയാണു്; മുകൾപ്പരപ്പിൽ അലയും തിരയും, കീഴെ അഗാധജലം. ഭഗവാനെ കണ്ടവൻ ചിലപ്പോൾ ഭ്രാന്തനെപ്പോലെ പെരുമാറുന്നു, ചിലപ്പോൾ പിശാചിനെപ്പോലെയും; ശുദ്ധാശുദ്ധബോധമൊന്നും കാണുകയില്ല. ചിലപ്പോൾ ജഡംപോലെ കാണപ്പെടും; കാരണം അവൻ അകത്തും പുറത്തും ഈശ്വരനെ കണ്ടു് വിസ്മയസ്തബ്ധനായ്പ്പോകുന്നു. ചിലപ്പോൾ ബാലനെപ്പോലെ കാണാം. യാതൊരല്ലലുമില്ലാതെ ബാലകനെപ്പോലെ ഉടുതുണിയും മടക്കി കക്ഷത്തിൽ വെച്ചുകൊണ്ടു് ചുറ്റിനടക്കും. ഈ അവസ്ഥയിൽ ചിലപ്പോൾ ബാല്യഭാവം, ചിലപ്പോൾ കൗമാരഭാവം; കുറുമ്പും കാണിച്ചുകൊണ്ടു നടക്കും. ചിലപ്പോൾ യുവാവിന്റെ ഭാവം. കർമ്മം ചെയ്യയോ ആളുകൾക്കു് ഉപദേശം കൊടുക്കുകയോ ചെയ്യുമ്പോൾ സിംഹതുല്യനായിരിക്കും.

ഈശ്വരദർശനമുണ്ടായാൽ സമാധിയുണ്ടാകും. സമാധി (മഹാവായുവിന്റെ ഗതിയനുസരിച്ചു്) അഞ്ചു പ്രകാരത്തിലുണ്ടു്. ഒന്നു്, ഉറുമ്പരിക്കുന്നതുപോലെ മഹാവായു ഉയരും. രണ്ടാമത്തു്, മീനിനെപ്പോലെ അതു വിലങ്ങത്തിൽ സഞ്ചരിക്കുന്നതായിത്തോന്നും. മൂന്നാമത്തു്, പാമ്പു് ഇഴഞ്ഞുപോകുംപോലെ. നാലാമത്തു്, പക്ഷി ഒരു കൊമ്പിൽനിന്നു് വേറൊരു കൊമ്പിലേയ്ക്കു പറക്കുന്നതുപോലെ. അഞ്ചാമത്തു്, വാനരം കുതിച്ചു ചാടുംപോലെ മഹാവായു കുതിച്ചു ശിരസ്സിലെത്തുന്നു, സമാധിയും വരുന്നു.

വേറെ രണ്ടു തരം സമാധിയുണ്ടു്. ഒന്നു് സ്ഥിതസമാധി; തികച്ചും ബാഹ്യബോധശൂന്യൻ. ആ നിലയിൽ വളരെ നേരമോ പല നാളോ ഇരിക്കുന്നു. രണ്ടാമത്തേതു് ഉന്മനസമാധി; മനസ്സിനെ പെട്ടെന്നു് നാലുദിക്കിൽനിന്നും പിൻവലിച്ചു് ഈശ്വരനിലേയ്ക്കു നയിക്കുകയാണതു്.

—ശ്രീരാമകൃഷ്ണവചനാമൃതം. 3. 541, 588.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ലാട്ടുമഹാരാജിന്റെ, താഴെ പറയുന്ന സംഭാഷണം സിദ്ധാനന്ദസ്വാമികളുടെ 'സത്കഥ' യിൽനിന്ന് അതേപടി പകർത്തുന്നതാണ്. ലാട്ടുമഹാരാജ് ഒരിക്കൽ പറഞ്ഞു: ''ഓരോരുത്തന്റേയും ഭാവംപോലെയിരിക്കും അവന്റെ ലാഭവും. ഈ സംസാരത്തെ ചിലർ കെണികളുടെ കൂടായിട്ടും മററു ചിലർ ആനന്ദധാമമായിട്ടും കാണുന്നു. ഇനി ചിലരോ ഈ ജഗത്തിനെത്തന്നെ ഭഗവാന്റെ വിരാട്ശരീരമായും കാണുന്നു. നമ്മളെല്ലാവരും ഭഗവാന്റെ സന്താനങ്ങളാണ്. പക്ഷെ ഇക്കാര്യം നമ്മളൊക്കെ മറന്നുകളഞ്ഞെങ്കിലോ എന്നു കരുതിയാണ് ഇത്രയും കുഴപ്പങ്ങളൊക്കെ ഇവിടെ സൃഷ്ടിച്ചുവെച്ചിരിക്കുന്നത്. ഇങ്ങനെ ഒരു മറവി വരാനെന്താ കാരണമെന്നറിയാമോ? നമ്മളൊക്കെ മഹാമായയുടെ ഭരണത്തിൻകീഴിൽ കഴിഞ്ഞുകൂടുന്നവരാണ്. ഇതു മഹാമായയുടെ സ്വന്തം സാമ്രാജ്യമാണ്. ഇവിടെ ജഗല്ലീല ഒരു ഘട്ടത്തിലും നിന്നുപോകാതെ തുടർന്നുപോകാൻവേണ്ടി മാത്രമാണ് മഹാമായ ഇക്കണ്ട പ്രലോഭനങ്ങളുടെ പാവക്കുട്ടികളെ മുമ്പിലിട്ടു കളിപ്പിച്ച് നമ്മെ മയക്കിവെച്ചിരിക്കുന്നത്. ഏതു് ജീവനാണോ കളിച്ചു കളിച്ചു വശംകെട്ട് പാവക്കുട്ടികളെയൊക്കെ വലിച്ചെറിഞ്ഞ് വീണ്ടും വീണ്ടും ഭഗവാനെ വിളിച്ചു കേഴുന്നത് അവൻ കളിയിൽനിന്ന് രക്ഷപ്പെടാനുള്ള വഴിയിൽ കാലു കുത്തി എന്നാണർത്ഥം. എങ്ങനെയാണെന്നോ, നായ് വാതിൽക്കൽക്കിടന്നു തുടലുവലിച്ചു ചാടിക്കരയുമ്പോൾ ആക്കും ഗൃഹസ്ഥന്റെ അടുത്തേയ്ക്ക് പേടിച്ചിട്ട് അടുക്കാൻ ധൈര്യം വരില്ലല്ലൊ. എന്നാൽ ഏതു വിധേനയെങ്കിലും വീട്ടുടമസ്ഥനെ ഒന്ന് കണ്ടേ തീരൂ എന്നു വരികിൽ ഉറക്കെ വിളിച്ചും ലഹളകൂട്ടിയും മററും ഒരു വിധം അദ്ദേഹത്തെ ഒന്ന് പുറത്തു വരുത്താൻ ശ്രമിക്കുകയായി. ഈ ബഹളം വീട്ടുടമസ്ഥന്റെ ചെവിയിലെത്തും. അപ്പോൾ അദ്ദേഹംതന്നെ നായയെ ദേഷ്യപ്പെട്ടടക്കിനിർത്തും. ഉടനെ ഈ വന്ന ആൾക്ക് നേരെ വീട്ടുടമയുടെ അടുത്തേയ്ക്കടുക്കാൻ സൌകര്യവുമായി. നായ്ക്കുടനെ മനസ്സിലാവും ഈ മനുഷ്യൻ തന്റെ യജമാനന്റെ പരിചയക്കാരനാണെന്ന്. അതുകൊണ്ട് കുരച്ചുചാട്ടമൊക്കെ നിർത്തി ആഗതന്റെ കാൽ നക്കാനുള്ള പുറപ്പാടുപോലുമായി. ഇവിടേയും (അദ്ധ്യാത്മലോകത്തിലും) അതുതന്നെ സ്ഥിതി. പ്രാണന്റെ അടക്കാൻ വയ്യാത്ത വ്യാകുലത കണ്ടിട്ട് ജഗത്കർത്താവു തന്നെ കനിഞ്ഞ് തന്റെ നായ്ക്കളെ (ഇന്ദ്രിയസമൂഹങ്ങളെ) ശാസിച്ചടക്കിനിർത്തും. അപ്പോൾ ജീവനു് ജഗത്തിന്റെ ഉടമയെ കാണാറാകും. ജഗത്തിന്റെ ഉടമയുടെ കൃപ ലഭിക്കുന്നതോടെ ജീവനു് മനസ്സിലാകും ഇക്കാണായ രൂപത്തിലെല്ലാം അണിഞ്ഞൊരുങ്ങിനില്ക്കുന്നത് അദ്ദേഹംതന്നെയാണെന്ന്. കള്ളൻ, സന്ന്യാസി, തെമ്മാടി, കുടിയൻ, ധനികൻ, ദരിദ്രൻ ഈ നാനാവേഷങ്ങളിൽക്കൂടിയും അദ്ദേഹം ഒരാറം ലീലയാടുകയാണ്. അദ്ദേഹത്തിന്റെ കൃപാകടാക്ഷം ലഭിക്കുന്നതോടെ ജീവനു് ബോദ്ധ്യപ്പെടുകയായി, സർവ്വവും അദ്ദേഹത്തിന്റെ കയ്യിലുള്ള വെറും കളിപ്പാവകളാണെന്ന്. അദ്ദേഹം ചാടിക്കുന്നപോലെയൊക്കെ ചാടിയേ ഒക്കൂ. ആരോടെന്തു പറയാനാണ്, ആരെ കുററം ചാരാനാണ്, പറഞ്ഞിട്ടും ചാരിയിട്ടും എന്തു മെച്ചം, എല്ലാം അദ്ദേഹത്തിന്റെ ചെപ്പടിവിദ്യകളാണ്. ഈ ജഗച്ചക്രം ഭഗവാന്റെ ലീല, വെറും പാവകളിയാണെന്ന് സാധാരണ ജീവനുണ്ടോ മനസ്സിലാക്കാനൊക്കുന്നു! തങ്ങളുടെ പരിശ്രമങ്ങളുടെ ഫലമായിട്ടാണ് ഈ ജഗത്തു് പ്രവർത്തിക്കുന്നതെന്നാണവരുടെ വിചാരം. കൊച്ചുകുട്ടികള് വിചാരിക്കില്ലെ അടുപ്പത്തെ ചെമ്പിൽക്കിടക്കുന്ന ഉരുളക്കിഴങ്ങ്, വഴതനങ്ങ, അരി, പരിപ്പ് മുതലായവയ്ക്ക് ജീവനുണ്ടെന്ന് ? അതുകൊണ്ടാണ് അവ കിടന്നു തുള്ളുന്നതെന്ന് ? വിറക് നീക്കിയാലോ ചാട്ടവും നിന്നു, തുള്ളലും നിന്നു; നിശ്ശബ്ദം, യാതൊരനക്കവുമില്ല പിന്നെ. അതുപോലെ തന്നെ ഇവിടെയും. മഹാമായയുടെ ഈ കളി

ക്കിടയിൽ ചിലക്ക് പരമാബദ്ധം പററും, ഉന്തും തള്ളും മാത്രം അനുഭവം. ചിലരോ ആനന്ദത്തിൽക്കിടന്ന് മതിമറന്ന് കുത്തി മറിയും. അതേതായാലും ശരി, പക്ഷെ അദ്ദേഹത്തെ പിടി കിട്ടിയില്ലെങ്കിൽ ഈ ജഗല്ലീല മനസ്സിലാക്കാൻ ജീവന് സാദ്ധ്യമല്ല എന്നതാണ് സത്യം. മനസ്സിലായോ ? ജീവൻ അദ്ദേഹത്തെ നേരിട്ടറിയുന്ന അന്ന് ആ ജീവന് മനസ്സിലാകും ഭഗവാൻ. ക്ഷുദ്രനൊരു പഞ്ചസാരക്കുന്നാണെന്ന്; താൻ എറുമ്പാണെന്ന്; താൻ എററിയാൽ ഒരു വലിയ ഉറുമ്പും. ഒരു കൊച്ചുതരി പഞ്ചസാരകൊണ്ട് തൻെറ വയറു നിറഞ്ഞ് വിങ്ങിപ്പൊട്ടാറായിട്ടാണ് നിൽപ്പ് എന്ന്.''

1918 മാർച്ച് മാസാവസാനത്തോടുകൂടി ലാട്ടുമഹാരാജ് പാഡേ ഹൌളിയിലെ വീടു വിട്ട് 96–ാം നമ്പർ ഹാഡാർ ബാഗിലെ വീട് വാടകയ്ക്കെടുത്തു. ഇവിടെയാണ് അദ്ദേഹം ജീവിതത്തിൻെറ ബാക്കി ദിവസങ്ങൾ കഴിച്ചുകൂട്ടിയതു്. ഈ കെട്ടിടത്തിൽവെച്ച് ലാട്ടുമഹാരാജിൻെറ അതിശയകരമായ അന്തര്യാമിത്വശക്തി പല പ്രാവശ്യവും പ്രദർശിപ്പിക്കപ്പെട്ടിട്ടുണ്ട്. ആ കെട്ടിടത്തിനകത്തുവെച്ച് ആരുടേയെങ്കിലും മനസ്സിൽക്കൂടി ചീത്ത വിചാരം കടന്നു പോകുകയോ അല്ലെങ്കിൽ എന്തെങ്കിലും ന്യായരഹിതമായ കാര്യം ചെയ്യുകയോ ചെയ്താൽ ഉടനെ ലാട്ടുമഹാരാജ് അതു് അറിയും, എന്നിട്ട് തന്നത്താൻ എന്തൊക്കെയോ പിറുപിറുത്തുകൊണ്ട് ആ തെററു ചെയ്ത ആളെ ഇടവും വലവും ശകാരിക്കും. ഒരു ഭക്തൻ എഴുതിയിരിക്കുകയാണ്: 'ആ വീട്ടിൽ കിടന്നുറങ്ങുന്നവർ സ്വപ്നംകാണുകയാണെങ്കിൽ ലാട്ടുമഹാരാജിന് ഉടനെ മനസ്സിലാവും അതു് ദുഃസ്വപ്നമോ സുസ്വപ്നമോ എന്ന്; എന്നിട്ടുടനെ ആ ആളെ വിളിച്ചുണർത്തി കിടക്കയിൽ നിന്നെഴുന്നേൽപ്പിക്കും.' അക്കാലത്തു് അദ്ദേഹത്തിന് ഒരേ ഒരു കാര്യമേ പറയാനുണ്ടായിരുന്നുള്ളു: 'പവിത്രമായിത്തീരൂ, പവിത്രമായിത്തീരൂ, പവിത്രമായിത്തീരൂ; പവിത്രമായില്ലെങ്കിൽ ഭഗവാനെ മനസ്സിലാവില്ല. സ്വയം സത്തായില്ലെങ്കിൽ സത്സ്വരൂപത്തെ അറിയാനൊക്കില്ല.' അദ്ദേഹമൊരിക്കൽ പറഞ്ഞു: 'മനുഷ്യൻെറ മനസ്സ് അസതിയായിട്ടാണിരിപ്പ്; അതിനെ പതിഭക്തി (ജഗത്സ്വാമിയോടുള്ള ഭക്തി) പഠിപ്പിച്ചുകൊടുക്കേണ്ടതുണ്ട്.'

1918 ജൂലായ് 30–ാം നു ശ്രീ പ്രേമാനന്ദസ്വാമികളുടെ മഹാസമാധിയുടെ വിവരമറിഞ്ഞ് മൂന്നു ദിവസത്തേയ്ക്ക് ലാട്ടുമഹാരാജ് ആരോടും മിണ്ടാതെ ഗൌരവഭാവത്തിലിരുന്നു. സേവകനായ പശുപതി പറഞ്ഞതാണിതു്. മൂന്നു ദിവസത്തേയ്ക്ക് അദ്ദേഹം ആരോടും സംസാരിച്ചിട്ടേ ഇല്ലെന്നു പറയാം. പിന്നീട് ഒരു ഭക്തൻെറ വീട്ടിൽവെച്ച് കുറേപേരൊരുമിച്ചിരുന്ന് ഭജന പാടുന്നതു് കേട്ടതിനു ശേഷം അദ്ദേഹത്തിൻെറ മനസ്സിനു് അല്പം ലാഘവം കിട്ടി, അദ്ദേഹം സകലരോടും സാധാരണമട്ടിൽ വർത്തമാനം പറയാനും തുടങ്ങി.

വിഭൂതിബാബു എഴുതിയിരിക്കുകയാണ്: ''ലാട്ടുമഹാരാജ് പലപ്പോഴും പറയാറുണ്ട്, ദാ വലിച്ചെറിഞ്ഞു കഴിഞ്ഞു ഞാൻ ഇന്ന ആളുടെ മായ' എന്ന്. ഒരു ദിവസം ഞാൻ രണ്ടും കല്പിച്ച് ധൈര്യത്തോടെ അദ്ദേഹത്തോടു ചോദിച്ചു: 'വലിച്ചെറിഞ്ഞു വലിച്ചെറിഞ്ഞു എന്ന് ഇടയ്ക്കൊക്കെ മഹാരാജ് പറയുന്നതു കേൾക്കുന്നുണ്ടല്ലൊ, എന്താണീ പറയുന്നതെന്ന് ഒട്ടു മനസ്സിലാകുന്നുമില്ല.' ഉടനെ അദ്ദേഹം പറയുകയാണ്, 'കഷ്ടം ! ഇതു് തനിക്ക് മനസ്സിലാക്കാൻ പററിയില്ലെന്നൊ? മഹാമോശം! ഞാനെന്താ രാവും പകലും ആ മായന്മാരെപ്പററി ചിന്തിച്ചുകൊണ്ടിവിടെ കുത്തിയിരിക്കണമെന്നാണോ വിചാരം ! ഒരിക്കൽ വലിച്ചെറിഞ്ഞു കഴിഞ്ഞാൽപ്പിന്നെ ആ ദിവസം അവരെപ്പററി ഞാൻ ചിന്തിക്കില്ല, മനസ്സിലായോ ? ഈ മനസ്സിൽനിന്ന് വലിച്ചെറിയുന്ന പണി അത്ര എളുപ്പമൊന്നുമല്ല. ഇതു് ഒരു പ്രകാരത്തിലുള്ള പ്രത്യാഹാരമാണ്. ഈ സമ്പ്രദായം ഒന്ന് ശീലിക്കാനൊത്താൽപ്പിന്നെ ഒരിക്കലും ഒരു കാര്യത്തിലും മനസ്സ് അനാവശ്യമായി ഇടപെടില്ല, അതിൻെറ ശക്തി പാഴായിപ്പോവുകയുമില്ല. ധ്യാനധാരണകളെ സംബന്ധിച്ചേടത്തോളം ഇതു വളരെ ഉപയോഗമുള്ള ഒന്നാണ്.' ഗിരീശ്ബാബു ഇത്തരം പ്രത്യാഹാരം അനുഷ്ഠിക്കുന്നതിൽ സമർത്ഥനായിരുന്നു എന്ന് ലാട്ടുമഹാരാജ് പറയുന്നതു കേട്ടിട്ടുണ്ട്. രാത്രി വളരെ വൈകുംവരെ

നാടകശാലയിൽ കഴിച്ചുകൂട്ടിയതിനുശേഷം ഒരു പക്ഷേ സ്റ്റേജിൽ നിന്നുകൊണ്ടുതന്നെയായിരിക്കും പറയുക, 'മതി മതി തീയേററൊക്കെ; ഇനി പോകാം വീട്ടിലേയ്ക്കു്.' എന്നു്. വീട്ടിൽ ചെന്നു കയറേണ്ട താമസം യാതൊരു ചിന്തയുമില്ലാതെ സുഖമായി ഉറങ്ങും. ആ ദിവസത്തിൽ അധികസമയവും കഴിച്ചുകൂട്ടിയ തിയേററിനെപ്പററി ഒരു നേരിയ ചിന്ത പോലും പിന്നെ ആ മനസ്സിന്നകത്തു് ഉണ്ടായിരിക്കില്ല.''

ഒരാറം ഒരു ദിവസം പറഞ്ഞു: 'കുയിലിന്റെ പിന്നാലെ കാക്ക, കാക്കയുടെ പിന്നാലെ പരുന്തു്, പരുന്തിന്റെ പിന്നാലെ മനുഷ്യൻ, മനുഷ്യന്റെ പിന്നാലെ പുലി, കരടി ഇവയൊക്കെ. ഇങ്ങനെയുള്ള ദുഷ്ടഭാവം ഈ ലോകത്തിൽ എന്നും ഉണ്ടായിക്കൊണ്ടേ ഇരിക്കും. ദയ എന്നു പറയുന്നതു് ഒരു ദിക്കിലും കാണാനില്ല.' ഉടനെ ലാട്ടുമഹാരാജ് പറഞ്ഞു: 'ശരി, നിത്ത്യതമാത്രമേ കാണേണ്ടതുള്ളൂ എങ്കിൽ അവിടെയൊക്കെ അനന്തമായ നിത്ത്യത കാണാൻ ശ്രമിക്കണം; അല്ലാ ദയയാണു് കാണേണ്ടതെങ്കിലൊ അനന്തമായ ദയ കാണണം, ഏതു വേണമെന്നു് സ്വയം തീരുമാനിച്ചോളൂ. ഒന്നോർത്തോളൂട്ടോ, അവനവൻ നന്നായാൽ ജഗത്തും നന്നായി, അവനവൻ ചീത്തയായാൽ ജഗത്തും ചീത്തയായി.'

ഹാഡാർബാഗിലെ വീട്ടിൽ താമസിക്കുന്ന കാലത്തു് ലാട്ടുമഹാരാജ് പലപ്പോഴം വയററിനു സുഖക്കേടുമൂലം വളരെയധികം കഷ്ടപ്പെട്ടിരുന്നു, പക്ഷെ രോഗശാന്തിക്കു് പ്രത്യേകിച്ചു് മരുന്നൊന്നും കഴിച്ചിരുന്നില്ലതാനും. ഇതു കേട്ടിട്ടു് തുരീയാനന്ദസ്വാമികറ അദ്ദേഹത്തിനു് അൽമോറയിൽനിന്നു് ഒരു കത്തയച്ചു: 'കൈലാസശിഖരത്തിൽഹരപാർവ്വതിമാർ താമസിക്കുന്നുണ്ടല്ലൊ, നിങ്ങറക്കൊന്നു് ഇവിടം വരെ വന്നുകൂടെ ?' അതിനു് മറുപടിയായി ലാട്ടുമഹാരാജ് എഴുതി: ''ജീവന്മാരുടെ കഷ്ടതകണ്ടു് മനസ്സു നൊന്തു് വിശ്വനാഥനും അന്നപൂർണ്ണയും ഇവിടെ കാശിയിലാണു് താമസമാക്കിയിരിക്കുന്നതു്. അവരെ വിട്ടു് ഒരിടത്തു് പോകാനും എന്നെക്കൊണ്ടാവില്ല.''

മഹാസമാധിക്കു് ഒരു വഷംമുമ്പു് ലാട്ടുമഹാരാജിന്റെ കാലിൽ ഒരു വലിയ പരു വന്നു പഴുത്തു. വേണ്ട സമയത്തു് വേണ്ടവിധം ശുശ്രൂഷ ചെയ്യാതിരുന്നതിന്റെ ഫലമായി അതു പഴുത്തു വിഷമയമായി. അപ്പോറം ഒരു ഭക്തൻ കല്ക്കത്തയിൽനിന്നു് ഡോക്ടർമാരെയുംകൊണ്ടു് അവിടെയെത്തി. ഡോക്ടർമാർ ശസ്ത്രക്രിയ നടത്തി ആ വ്രണം ഭേദമാക്കി. ആ ഭക്തൻ ഒരു മാസത്തോളം കാശിയിൽ താമസിച്ചു് ലാട്ടുമഹാരാജിനെ ശുശ്രൂഷിച്ചു. പരിചരിച്ചു പരിചരിച്ചു് ഭക്തന്റെ ഹൃദയത്തിൽ കർത്തൃത്വാഭിമാനം വന്നു കയറിയാലോ എന്നു പേടിച്ചു് ലാട്ടുമഹാരാജ് അയാളോടു പറഞ്ഞു: 'സേവനം ചെയ്യാൻ പാററി എന്നു വിചാരിച്ചു് മനസ്സിനകത്തു് അഹംഭാവം വളരാൻ അനുവദിയ്ക്കരുതു്. സന്ന്യാസിയെ ശുശ്രൂഷിക്കാനുള്ള അവസരം കൈയ്വന്നതിൽ അവനവനെ ഭാഗ്യവാനെന്നു് കരുതുകയാണു വേണ്ടതു്. ദീനഭാവത്തിൽ, ശ്രദ്ധയോടുകൂടിയാണു് ഈശ്വരസേവയും ഗുരുസേവയും രോഗിസേവയും ചെയ്യേണ്ടതു്, മനസ്സിലായോ ?'

പിന്നൊരിക്കൽ പരമഹംസഭഗവാന്റെ ഒരു ശിഷ്യനെപ്പററി ആ ഭക്തൻ ഏതാനും പരുഷോക്തികറ പ്രയോഗിച്ചു. അതു കേട്ടപ്പോറം ലാട്ടുമഹാരാജ് അയാളോടു പറഞ്ഞു: 'അദ്ദേഹത്തെ ആദരിക്കാത്ത പഹയനു് സവ്വനാശമാണു് ഫലം. ഇനിയും സമയമുണ്ടല്ലൊ, വേഗം അദ്ദേഹത്തിന്റെ അടുത്തുചെന്നു് മാപ്പു ചോദിച്ചുവരൂ.' ലാട്ടുമഹാരാജിന്റെ ഈ ശകാരം കേട്ട ഉടനെ ഭക്തൻ പരമഹംസദേവന്റെ ശിഷ്യന്റെ അടുത്തുചെന്നു് മാപ്പു ചോദിച്ചു.

'സാവുജി' എന്നൊരു ഭക്തൻ ലാട്ടുമഹാരാജിനെ ശുശ്രൂഷിച്ചിരുന്നു. ആറേഴ മാസം തുടച്ചയായി രാത്രി ഉറക്കമൊഴിച്ചു് പരിചരിച്ചതിനുശേഷം സാവുജി ഒരു ദിവസം ലാട്ടുമഹാരാജിനോടു പറഞ്ഞു: 'മഹാരാജ്, ഇനി എന്നെക്കൊണ്ടാവില്ല.' ഉടനെ അദ്ദേഹം പറഞ്ഞു: 'തന്നെക്കൊണ്ടായെങ്കിൽ നന്നായിരുന്നു, സാവുജി! കൃപ കിട്ടിയേനെ. ഊം ! ആട്ടെ. എപ്പോഴാണോ പററാതെയാവുന്നതു് അപ്പോ ഭഗവന്നാമജപത്തിൽ മുഴകിക്കോളൂ; നാമജപംകൊണ്ടുതന്നെ സവ്വവും കിട്ടും.'

ലാട്ടുമഹാരാജ് ഹാഡർബാഗിലെ വീട്ടിലായിരിക്കുമ്പോറം ഹരിമഹാരാജ്പലപ്പോഴം

അദ്ദേഹത്തെ കാണാൻ വരാറുണ്ടായിരുന്നു. അദ്ദേഹം വന്നാൽ ലാട്ടുമഹാരാജിനെ നമസ്കരിച്ച് ചിലപ്പോൾ ഒന്നുരണ്ടു മണിക്കൂർവരെ മിണ്ടാതെ അദ്ദേഹത്തിന്റെ ധ്യാനനിമഗ്നമായ മൂർത്തിയെ നോക്കിയങ്ങനെ ഇരിക്കും. ഇതു കണ്ടിട്ട് ഗ്രന്ഥകാരൻ ഒരു ദിവസം ഹരിമഹാരാജിനോടു ചോദിച്ചു: 'മഹാരാജ്, അവിടുന്ന് ലാട്ടുമഹാരാജിന്റെ മുമ്പിലിങ്ങനെ മിണ്ടാതെ കുത്തിയിരിക്കുന്നതെന്താ ?' ഹരിമഹാരാജ് പറയുകയാണ്: 'എല്ലായ്പ്പോഴും അന്തർമുഖമാണ്; വർത്തമാനം പറയാനാരാണുള്ളത് ? അതുകൊണ്ട് ഒരക്ഷരം മിണ്ടാതെ സാധുസംസർഗ്ഗവും ചെയ്ത് മടങ്ങിപ്പോവുകയാണ്.'

ലാട്ടുമഹാരാജിന്റെ അവസാനത്തെ രോഗകാലത്ത് ശരത്മഹാരാജ് (ശാരദാനന്ദ സ്വാമികൾ) ഹാഡാർബാഗിലെ വീട്ടിൽ വരികയുണ്ടായി. ലാട്ടുമഹാരാജിനെ നമസ്കരിച്ചിട്ട് അദ്ദേഹം ചോദിച്ചു: 'എന്താ, സാധു, എങ്ങനെയിരിക്കുന്നു ?' (ശരത്മഹാരാജ് എന്നും ലാട്ടുമഹാരാജിനെ സാധു എന്നാണ് വിളിക്കാറ്.) ലാട്ടുമഹാരാജ് ഇത്രമാത്രം പറഞ്ഞു: 'ശരീരധാരണം വിഡംബനം.' അദ്വൈതാശ്രമത്തിലെ ഒരു സന്ന്യാസി ശരത് മഹാരാജിനോട് അന്വേഷിച്ചു: 'അവിടുന്ന് എന്തുകൊണ്ടാണ് ലാട്ടുമഹാരാജിനെ നമസ്കരിച്ചത്?' ശരത്മഹാരാജ്: 'സാധുവാണ് ഞങ്ങളിലെല്ലാവരിലുംവെച്ച് ആദ്യം ഗുരുദേവന്റെ അടുത്തു വന്ന ആൾ. ഞങ്ങളീ സന്ന്യാസി സഹോദരന്മാരുടെ ഇടയിൽ ലാട്ടുമഹാരാജാണു മൂത്തജ്യേഷ്ഠൻ. ഞാനപ്പോൾ അയാളെ നമസ്കരിക്കണ്ടേ, എന്തു പറയുന്നു ?'

ലാട്ടുമഹാരാജിന്റെ അസുഖകാലത്ത് ഭൂപതി മിക്കപ്പോഴും അദ്ദേഹത്തിന്റടുത്ത് വരാറുണ്ടായിരുന്നു. ഭൂപതി വന്നാലുടനെ ലാട്ടുമഹാരാജ് അദ്ദേഹത്തോട് ചില പാട്ടുകൾ പാടാൻ പറയും. ഒന്ന് – 'തോണിക്കാരൻ ഹരിയെന്നെ ഏതു വിധേനയും കൊണ്ടു പോകും. ദയാവാൻ ഹരി വജ്രാങ്കിതചരണദ്വയംവഴി നിശ്ചയമെന്നെ കരകടത്തും.' പിന്നൊന്ന് – ഹൃദയമന്ദിരത്തിൽ നിൽക്കുകമ്മേ ത്രിഭംഗയായി.' ഭൂപതി അവിടെ ഇരിക്കുന്ന സമയത്ത് വേറെ വല്ല ഭക്തന്മാരും വന്നു കയറിയാൽ അദ്ദേഹം പറയും: 'നിങ്ങൾ കാശീവാസക്കാരാണല്ലോ. നിങ്ങൾ ഭൂപതിയുടെ കാശീവാസം നോക്കൂ. രണ്ടും തമ്മിലുള്ള വ്യത്യാസം നോക്കി പഠിക്കൂ.' പലരും ഭൂപതിയെ തലയ്ക്ക് സ്ഥിരതയില്ലാത്തയാളെന്നാണു വിളിച്ചിരുന്നത്; പക്ഷെ ലാട്ടുമഹാരാജ് ഒരാളോടൊരിക്കൽ ഇങ്ങനെ പറയുകയുണ്ടായി: 'ബുദ്ധിക്ക് തകരാറൊന്നും കൂടാതെ ഈ സംസാരത്തിൽ മുഴുകി കിടക്കുന്നതിനേക്കാൾ ഭേദം ഗുരുദേവന്റെ നാമം ജപിച്ചുകൊണ്ട് ഭ്രാന്തനായിരിക്കുകയാണ്.'

രോഗശയ്യയിൽ കിടന്നുകൊണ്ടൊരിക്കൽ ലാട്ടുമഹാരാജ് പറയുകയുണ്ടായത്രെ: ''എന്റേതാണു ഭഗവാൻ, ഭഗവാന്റെയാണ് ഞാൻ, ഞാൻതന്നെയാണ് ഭഗവാൻ – ഈ മൂന്നിലും വെച്ച് 'ഭഗവാന്റെയാണ് ഞാൻ' എന്നതാണ് ഏററവും നല്ലതു്. അങ്ങനെയായാൽ അഹങ്കാരം വദ്ധിക്കുമെന്ന് ഭയപ്പെടുകയേ വേണ്ട. ഗോപികൾക്ക് ശുദ്ധഭക്തിയുണ്ടായിരുന്നു; ശ്രീകൃഷ്ണൻ അവരുടെ സ്വന്തം ഭഗവാനാണെന്നു കാണാൻ അവക്ക് കഴിവുണ്ടായിരുന്നു. ശ്രീരാധികയുടെ ഭാവം കുറേക്കൂടി ഉയർന്നതായിരുന്നു – താൻ ഭഗവാൻകൃഷ്ണന്റേതാണെന്നും മററാരുടേയുമല്ലെന്നുമുള്ള ധാരണ മനസ്സിൽ വേരൂന്നിയിരുന്നു. ചൈതന്യദേവന്നും ഇതുതന്നെയായിരുന്നു ഭാവം. ഈ ഭാവത്തോടുകൂടി സിദ്ധി കൈവരിച്ചിട്ടുള്ള മഹാപുരുഷന്മാർ ഈ ജഗത്തിന്റെ ഒത്ത നടുവിൽ കഴിഞ്ഞുകൂടിക്കൊണ്ടുതന്നെ ഭഗവാന്റെ അഹൈതുകകൃപ ഹേതുവായിട്ട് സ്വയം മുക്തന്മാരായിക്കൊണ്ടു മററുള്ളവരെയും ഉദ്ധരിക്കുന്നു; ഇക്കൂട്ടരെപ്പററി ഗുരുദേവൻ പറയാറുണ്ടു്: 'ഇവരൊക്കെ നല്ല ഊറപ്പുള്ള മാമരത്തടികളാണ്. ഇവരെ ആശ്രയിച്ചുകൊണ്ട് നൂറുനൂറുകണക്കിനാണ് ആളുകൾ അക്കരപററുന്നതു്.' ഇവരെ ഒന്ന് കാണാനൊത്താൽത്തന്നെ ഭഗവാനെ കണ്ട ഫലമായി, മനസ്സിലാക്കിക്കോളൂ. ഗംഗയുടെ ഏതെങ്കിലുമൊരു ഭാഗത്ത് ഒരിത്തിരിവെള്ളം സ്പർശിക്കുന്നതോടെ ഗംഗാനദിയെ തൊട്ട ഫലമായില്ലെ ? അതുപോലെ. ഗംഗാനദി സ്പർശിക്കണമെങ്കിൽ ഹരിദ്വാരംമുതൽ ഗംഗാസാഗരം വരെ ഗംഗയിലെ വെള്ളംമുഴുവൻ തൊട്ടുകൊണ്ട് പോരണമെന്നുണ്ടോ ? അതുപോലെയാ

ണ് അത്തരം മഹാപുരുഷന്മാരെ കാണുമ്പോഴും. ഇവരൊക്കെ എൻജിൻ വണ്ടികളാണ്—അവർ സ്വയം മുമ്പോട്ടു നീങ്ങുന്നതോടൊപ്പം പിന്നിൽ പിടിപ്പിച്ചിട്ടുള്ള സകല സാമാനവണ്ടികളേയും വലിച്ചുകൊണ്ടു പോകും.''

രോഗശയ്യയിൽ കിടന്ന കാലത്തെല്ലാം മിക്കപ്പോഴും ഹനുമാൻെറ കഥ ലാട്ടുമഹാരാജ് പറയുന്നതു് കേൾക്കാമായിരുന്നു. ഒരു ദിവസം അദ്ദേഹം പറയുകയാണ്: ''നോക്കൂ! എത്ര പെരുത്തു് ഭക്തന്മാരുണ്ടായിരുന്നു! എന്നിട്ടും ശ്രീരാമചന്ദ്രനെ ഹനുമാൻ മാത്രമേ ശരിയാംവണ്ണം മനസ്സിലാക്കിയിരുന്നുള്ളു. ഒരു ദിവസം തൻെറ സേവകനെ ഒന്നു് പരീക്ഷിക്കാൻ തീരുമാനിച്ചു ശ്രീരാമചന്ദ്രൻ. അതുകൊണ്ടു് ദർബാറിൽവെച്ചു് അദ്ദേഹം ചോദിച്ചു: 'നിനക്കു് എന്നെപ്പററി എന്താണു് വിചാരം?' ഹനുമാൻ പറഞ്ഞു: 'എനിക്കു് ശരീരബോധം ഉള്ളപ്പോൾ ഞാൻ അവിടത്തെ ദാസനാണെന്നും അവിടുന്നു് എൻെറ പ്രഭുവാണെന്നും ആണു് എൻെറ വിചാരം. ദേഹബോധം നീങ്ങിനില്ക്കുന്ന നേരത്തു് അവിടുന്നു് പരമാത്മാവും ഞാൻ ജീവാത്മാവും; അവിടുന്നു് പൂർണ്ണൻ, ഞാനൊരംശം മാത്രം. ഇനി ചിലപ്പോൾ അതിലും കൂടുതലുയരുമ്പോൾ അവിടുന്നും ഞാനും തമ്മിലുള്ള വ്യത്യാസംതന്നെ കാണില്ല. ഞാൻ ആത്മസ്വരൂപമായി നിലകൊള്ളും. അവിടുന്നും ഞാനും അഭേദമാണെന്ന നിശ്ചയബുദ്ധി വന്നുചേരും.''

ശ്രീ ബ്രഹ്മാനന്ദസ്വാമിജിയുടെ ഒരു ശിഷ്യൻ ഒരിക്കൽ ലാട്ടുമഹാരാജിനോടു് ചോദിച്ചു: 'മഹാരാജ്! അവിടുന്നു് ഭഗവാനെ നേരിട്ടു കണ്ടതിനുശേഷം ഈ സംസാരത്തെപ്പററി എന്താണു് മനസ്സിലാക്കിയതു്, ഒന്നു് പറഞ്ഞുതരാമോ?' അതിനു് ലാട്ടുമഹാരാജ് കൊടുത്ത മറുപടി ഇതാണു്:'അതോ, ഇത്രത്തോളം മാത്രം മനസ്സിലായി, അതായതു് ഒരു കുടം വെള്ളം മുക്കിയെടുത്തു് മാററിവെച്ചാൽ അതു് വററിപ്പോകും. പക്ഷെ ആ കുടം ഗംഗാജലത്തിനകത്തു് താഴ്ത്തിവെയ്ക്കാൻ പററിയെന്നു വരട്ടെ, പിന്നെ ആ ജലം വററിപ്പോവില്ല. അതുപോലെതന്നെ നമ്മുടെ മനസ്സിനെ ഭഗവാൻെറ കാൽക്കൽ ഏല്പിക്കാൻ കഴിഞ്ഞാൽ വിഷയക്കൊടുങ്കാററിൽ നമ്മുടെ മനസ്സ് പിന്നെ ഒരിക്കലും ഉണങ്ങിപ്പോവുമെന്നു് ഭയപ്പെടേണ്ട. ജഗത്തു് പിന്നെ നമ്മെ സംബന്ധിച്ചേടത്തോളം നിരാനന്ദമാണെന്നു് തോന്നില്ല.' ആ ഭക്തൻ തന്നെ വേറൊരു ചോദ്യവും ചോദിച്ചു: 'മഹാരാജ്, ഈ ജഗത്തു് ഇപ്പൊ അങ്ങയ്ക്കു് ഘനപ്പെട്ടതായി തോന്നുന്നുണ്ടോ?' ലാട്ടുമഹാരാജ് പറയുകയാണു്: 'ഗംഗയിൽ മുങ്ങിക്കിടക്കുമ്പോൾ തലയ്ക്കുമുകളിൽ ആയിരം മന്നു് ഭാരത്തിൽ വെള്ളമിരുന്നാലും ഭാരം അനുഭവപ്പെടാറില്ലല്ലൊ, അതുപോലെതന്നെ ഭഗവാൻെറ സംസാരത്തിൽ ഭഗവാനെ പിടിച്ചുകൊണ്ടു് മുങ്ങിയാൽ ഈ സംസാരത്തിൻെറ ഭാരം ഭാരമായിത്തോന്നില്ല. ഈ സംസാരം പിന്നെ ആനന്ദലീലയായിട്ടേ കാണപ്പെടുള്ളു. തുളസീദാസൻെറ ഒരു വാക്യം മനസ്സിലെപ്പോഴും ഓർത്തുവെച്ചോളു—ആരു് ആരെ ശരണം തേടുന്നുവോ അവൻ അവൻെറ മാനം കാക്കും. ജലം മത്സ്യത്തെ കളിപ്പിച്ചാനന്ദിപ്പിക്കുന്നു. ഗജരാജനെ മുക്കിക്കൊല്ലുന്നു. ഒന്നുംകൂടി മനസ്സിൽ വെച്ചോളു, നിനക്കു് രാമൻ പരനെങ്കിൽ രാമനു് നീയും പരൻ, വലത്തോട്ടു് പോയാൽ വലത്തോട്ടു്, ഇടത്തോട്ടായാൽ ഇടത്തോട്ടു്.''

---

ഈശ്വരൻെറ ഇച്ഛകൊണ്ടാണു് എല്ലാം നടക്കുന്നതു്. മഹാപാതകങ്ങൾ — അനേകജന്മങ്ങളിലെ പാതകങ്ങൾ — നെടുനാളത്തെ അജ്ഞാനം, ഒക്കെ ഈശ്വരകൃപയുണ്ടെങ്കിൽ ഒരു നിമിഷംകൊണ്ടു് ഓടി മറയുന്നു. ആയിരം സംവത്സരമായി ഇരുളടഞ്ഞു കിടന്നിരുന്ന ഒരു മുറിയിൽ പെട്ടെന്നു വെളിച്ചം കടന്നാൽ, ആയിരം വർഷത്തെ അന്ധകാരം കുറേശ്ശെക്കുറേശ്ശെയായി നീങ്ങുന്നുവോ അതോ ഞൊടിയിടയിലോ? വെളിച്ചം കണ്ടാൽ ഇരുട്ടു് തീർച്ചയായും ഉടനടി ഓടിപ്പോകുന്നു.

—ശ്രീരാമകൃഷ്ണവചനാമൃതം 2. 415.

# അദ്ധ്യാപകനും വിദ്യാർത്ഥിയും

ഗുരുവും ശിഷ്യനും എന്നു പറഞ്ഞാൽ അതിലെന്തോ ആദ്ധ്യാത്മികതയുടെ അംശം (അല്പം അട്ടപ്പം)ഉള്ളതിനാൽ ആ പദങ്ങൾ ഉപയോഗിക്കാൻ അധികംപേരും മുതിരുന്നില്ല. പഴയ ഗുരുകുലസമ്പ്രദായമല്ലല്ലോ ഇപ്പോൾ. ശിഷ്യന്മാർ അനുസരണയോടെ അദ്ധ്യയനം ചെയ്തുകൊണ്ടു് ഗുരുവിനോടൊപ്പം താമസിക്കുന്ന ഏർപ്പാടിപ്പോൾ നന്നേ കുറഞ്ഞു. ഉപദേശിക്കുന്നപോലെ ആചരിച്ചു കാണിച്ചുകൊണ്ടു് ഒപ്പം താമസിക്കാൻ ഗുരുക്കന്മാരാരുമില്ല. ഒരു ടൺ പ്രസംഗത്തേക്കാൾ മികവുററതാണു് ഒരൗൺസ് പ്രവൃത്തി എന്നു മനസ്സിലാക്കിയ ധിഷണാശാലികളും ധീരരുമായിരുന്ന ശിഷ്യന്മാരെ ഒപ്പം താമസിപ്പിച്ചുകൊണ്ടു് അനുകരണീയമായ ജീവിതം നയിച്ചു് അവർക്കുവേണ്ട ശിക്ഷണം നൽകിയിരുന്നതു്. എങ്കിലും തങ്ങളുടെ ശാരീരികദൌർബ്ബല്യങ്ങളെക്കുറിച്ചും തന്മൂലം തങ്ങൾക്കു വന്നേക്കാവുന്ന പിഴകളെക്കുറിച്ചും അവർ ബോധവാന്മാരായിരുന്നു. അതുകൊണ്ടു് അവർ ശിഷ്യരോടു കൂടെക്കൂടെ ഉപദേശിച്ചിരുന്ന 'യാന്യസ്മാകം സുചരിതാനി താനി സേവിതവ്യാനി, നോ ഇതരാണി' (ഞങ്ങളുടെ സദ്‌വൃത്തികളെമാത്രമേ നിങ്ങൾ കൈയ്ക്കൊള്ളാവൂ; മററുള്ളവയെ അരുതു്) എന്നു്. ആചാരങ്ങളെക്കുറിച്ചാണു് അവർക്കു് ഇങ്ങനെ പറയേണ്ടിവന്നിട്ടുള്ളതു്, അല്ലാതെ കർത്തവ്യങ്ങളെക്കുറിച്ചല്ല. സദാചാരങ്ങൾ, സമുദായത്തെ ചിട്ടപ്പെടുത്താനും സമാജത്തിന്റെ മുഴുവൻ ആരോഗ്യപരിപാലനം നടത്താനും ഉതകുന്ന തരത്തിലുള്ളവയായിരുന്നു. ആ ആചാരങ്ങളിൽ അല്പസ്വല്പമൊക്കെ വിട്ടുവീഴ്ച ചെയ്യുന്നതിൽ ശാരീരികദൌർബ്ബല്യംമൂലം ചിലപ്പോൾ അവർ നിർബ്ബദ്ധരായിട്ടുണ്ടാകാം. അതൊക്കെ സമാജത്തെ ബാഹ്യമായി മാത്രമേ ബാധിക്കാൻ വഴിയുള്ളു; അതും താല്ക്കാലികമായി മാത്രം. എന്നാൽ സമാജത്തിന്റെ ആന്തരവും അതേ സമയം സമഗ്രവുമായ നന്മയ്ക്കുള്ള കർത്തവ്യനിർവ്വഹണത്തിൽ നമ്മുടെ പൂർവ്വികാചാര്യന്മാർ വിട്ടുവീഴ്ചക്കിടം കൊടുക്കുക ദുർലഭമായിരുന്നു.

ഗുരുക്കന്മാർക്കും ശിഷ്യന്മാർക്കുമുണ്ടായിരുന്നു സുവ്യക്തമായ കർത്തവ്യങ്ങൾ. അവർക്കു ചില ചുരുങ്ങിയ യോഗ്യതകളും പറയപ്പെട്ടിരുന്നു. ആചാര്യന്റേതു്, "ശ്രോത്രിയോഽവൃജിനോ അകാമഹതോ യോ ബ്രഹ്മവിത്തമഃ, ബ്രഹ്മണ്യുപരതഃ ശാന്തോ നിരിന്ധന ഇവാനലഃ; അഹേതുകദയാസിന്ധുർബന്ധുരാനമതാം സതാം" (വിവേ. ചൂ. 34, 35.) എന്നിവയാണു് ആചാര്യന്റെ ചുരുങ്ങിയ യോഗ്യതകൾ. ശാസ്ത്രം പഠിച്ചു് അതിന്റെ മർമ്മം ഗ്രഹിച്ചയാളായിരിക്കണം ആചാര്യൻ. ഗുരു സർവ്വഥാ പരിശുദ്ധനായിരിക്കണം. എന്നാൽമാത്രമേ ഗുരുവിന്റെ വാക്കുകൾക്കു വിലയുള്ളു. ശിഷ്യന്റെ മേധാശക്തിയെ ഉണർത്തുക മാത്രമല്ല ആചാര്യൻ ചെയ്യുന്നതു്. സ്വസമ്പർക്കംകൊണ്ടു് ഒരു വിശേഷശക്തിയെ ശിഷ്യനിലേയ്ക്കു് സംക്രമിപ്പിക്കുക കൂടി ഗുരു ചെയ്യുന്നുണ്ടു്. അതുകൊണ്ടു് ആചാര്യൻ നിർമ്മലനായിരിക്കണം. ഗുരുവിന്റെ പ്രവൃത്തിയും ചരിത്രവും നോക്കുന്നതെന്തിനെന്നുള്ള വിചാരം ശരിയല്ല. സത്യം ഗ്രഹിക്കാനും ഗ്രഹിപ്പിക്കാനും ഒരാൾക്കു് ആദ്യമായുണ്ടാകേണ്ടതു് ഹൃദയശുദ്ധിയും ആത്മശുദ്ധിയുമാണു്. അതുകൊണ്ടുതന്നെയാണു് ഗുരു അവൃജിനൻ, നിഷ്പാപൻ, ആയിരിക്കണമെന്നു് അനുശാസിച്ചിരിക്കുന്നതു്. ഉദ്ദേശശുദ്ധിയാണു ഗുരുവിനു വേണ്ട മറെറാരു ഗുണം. പേരിന്നോ, പെരുമയ്ക്കോ, പണത്തിനോ വേണ്ടിയുള്ള സ്വാർത്ഥവിചാരങ്ങളൊന്നും ഗുരുവിലുണ്ടാകരുതു്. അതായതു് കച്ചവടമനഃസ്ഥിതിയോടെ ഗുരു വിദ്യ കൈകാര്യം ചെയ്തുകൂടാ. വിശാലമായ മനുഷ്യസ്നേഹത്തിൽനിന്നും ഉദിച്ചുയർന്നതാകണം ഗുരുവിന്റെ പ്രവൃത്തി. സ്നേഹത്തിൽക്കൂടി മാത്രമേ യഥാർത്ഥവിദ്യയും അദ്ധ്യാത്മപ്രഭാവവും പകർന്നുകൊടുക്കാൻ സാധിക്കൂ. സ്വാർത്ഥവിചാരം ആ സ്നേഹത്തെ നശിപ്പിച്ചുകളയും. ഗുരു സത്യ

ദർശികളിൽ അഗ്രഗണ്യനാകണം; സത്യദർശനത്തിൽ മുഴുകി സ്വയം ശാന്തനായിത്തീരണം; ജിജ്ഞാസയോടെ വരുന്ന ഏവക്കും കരുണാപൂർവ്വം വിദ്യ പകർന്നുകൊടുക്കാൻ അത്യന്തം സന്നദ്ധനുമാകണം ഗുരു. ഇതൊക്കെയാണു ഗുരുവിന്റെ ചുരുങ്ങിയ യോഗ്യതകൾ.

ശിഷ്യന്റെ യോഗ്യതകളെ ഇങ്ങനെ സംഗ്രഹിക്കാം: 'യമനിയമവാൻ സാധനചതുഷ്ടയസമ്പന്നഃ' – 'യമനിയമങ്ങളും സാധന ചതുഷ്ടയസമ്പത്തിയും ഉള്ളവൻ' ശിഷ്യൻ. അഹിംസ (മനോവാക്കായങ്ങളെക്കൊണ്ട് ഒരു പ്രാണിക്കും പീഡയുണ്ടാക്കാതിരിക്കുക), സത്യം, അസ്തേയം (പരദ്രവ്യം അപഹരിക്കാതിരിക്കൽ), ബ്രഹ്മചര്യം, അപരിഗ്രഹം (ആരോഗ്യത്തോടെ ജീവിക്കാൻ ആവശ്യമുള്ളത്രമാത്രം ഭോഗസാധനങ്ങൾ കൈക്കൊള്ളുക) എന്നീ അഞ്ചുമാണ് യമം എന്നത്. ശൗചം (ആന്തരവും ബാഹ്യവുമായ ശുദ്ധി), സന്തോഷം, തപസ്സ് (വാചികവും മാനസികവും ശാരീരികവുമായ നിയന്ത്രണങ്ങൾ), സ്വാധ്യായം (നിർദ്ദിഷ്ടവിഷയങ്ങൾ ശ്രദ്ധയോടെ പഠിക്കൽ), ഈശ്വരപ്രണിധാനം (ഈശ്വരോപാസന) എന്നിവയാണു നിയമങ്ങൾ. വിവേകം, വൈരാഗ്യം, തന്റേയും ലോകത്തിലേയും ദുഃഖനിവൃത്തിക്കുള്ള തീവ്രാഭിലാഷം (മുമുക്ഷുത്വം), ശമദമാദിഷട്കം എന്നീ നാലുകൂട്ടത്തെ സാധനചതുഷ്ടയം എന്നു പറയുന്നു. ശമം മനസ്സിനെ അടക്കൽ,) ദമം (ഇന്ദ്രിയങ്ങളെ സ്വാധീനമാക്കൽ) ഉപരതി (മനസ്സ് വിഷയാഭിമുഖം വ്യാപരിക്കാതിരിക്കൽ) തിതിക്ഷ (സകല ദുഃഖങ്ങളേയും യാതൊരു മുറുമുറുപ്പും കൂടാതെ സഹിക്കുൽ), ശ്രദ്ധ (സദ്ഗുരുക്കന്മാരുടേയും ശാസ്ത്രങ്ങളുടെയും വാക്യങ്ങൾ ശ്രേയസ്കരങ്ങളാണെന്ന ഉറച്ച വിശ്വാസം), സമാധാനം (മനസ്സിനെ സത്യവസ്തുവിൽ ശാന്തമാക്കി നിർത്തൽ) എന്നിവയാണ് ശമാദിഷട്കം. യമനിയമങ്ങളും ശമദമാദികളും ബാല്യത്തിൽത്തന്നെ എല്ലാവരും അനുശീലിക്കേണ്ട സദ്ഗുണങ്ങളാകയാൽ അവ ഗുരുജനങ്ങൾ സ്വായത്തമാക്കിയിട്ടുണ്ടാകുമെന്നതിനാലാണ് അവയെ ഗുരുവിന്നുവേണ്ട അവശ്യഗുണമായി വീണ്ടും എടുത്തു പറയാത്തത്.

ഏകാഗ്രതയോടെയുള്ള ശാസ്ത്രപഠനംകൊണ്ട് ശാസ്ത്രമർമ്മം ഗ്രഹിക്കാനും തദ്വാരാ വിദ്യ ഫലവത്തായിത്തീരാനും മേല്പറഞ്ഞ ഗുണങ്ങൾ അത്യന്താപേക്ഷിതമാണെന്നതിൽ ആക്കും സംശയത്തിനവകാശമില്ല. മേല്പറഞ്ഞ ചുരുങ്ങിയ യോഗ്യതകളുടെ കുറവാണോ അദ്ധ്യാപകവിദ്യാർത്ഥിലോകത്തിൽ കണ്ടുവരുന്ന പോരായ്മകൾക്കു നിദാനമെന്നതു പരിചിന്തനാർഹമാണ്. ഈവക ഗുണങ്ങളെ അനുശീലനം ചെയ്യുന്നതിനുപകരം, അതിന്നുള്ള ശ്രമം പോലും ചെയ്യാതെ, ഗുരുശിഷ്യന്മാർ അവയെ ത്യാജ്യകോടിയിൽ തള്ളിയിരിക്കയാണെന്നു തോന്നുന്നു. അതല്ലെങ്കിൽ 'മോഡറേഷന്റെ' സഹായത്തോടെ എസ്. എസ്. എൽ. സി. പരീക്ഷ പാസ്സായവർ വെറും മുപ്പത്തിയഞ്ചു ശതമാനം മാത്രമാകുമായിരുന്നോ? ഈ മുപ്പത്തിയഞ്ചുശതമാനം വിദ്യാർത്ഥികൾക്കു പാസ്സാകാൻവേണ്ടു മാർക്കോ? അതും മുപ്പത്തഞ്ചുശതമാനംതന്നെ. അതായത് അറുപത്തഞ്ചുശതമാനംവരെ തെറെറഴുതാനോ തെററിനടക്കാനോ വിദ്യാർത്ഥികളെ അനുവദിച്ചിട്ടുണ്ടെന്നർത്ഥം. അക്കാര്യത്തിൽ അവർ നല്ല ശതമാനനിലവാരം പുലർത്തുന്നുമുണ്ട്. ഇവർ എഞ്ചിനിയർമാരും ഡാക്ടർമാരുമായാലത്തെ ഗതിയെന്തായിരിക്കും? സ്കൂളിൽ സമരം, റോഡിൽ സമരം, വീട്ടിൽ സമരം, തൊട്ടതിനൊക്കെ സമരം. വിദ്യാഭ്യാസം തകരാറിലാകാൻ ഇതിൽക്കൂടുതലെന്തുവേണം? അനുകരണസ്വഭാവക്കാരാണ് കുട്ടികൾ. മുതിന്നവരെ അനുകരിക്കുന്നവരാണ് അവരിലധികംപേരും. മേല്പറഞ്ഞ സമരമെല്ലാം വെറും അനുകരണം മാത്രമാണ്. വ്യക്തമായ ലക്ഷ്യമോ ആദർശമോ വെച്ചുകൊണ്ടല്ല മിക്കപ്പോഴും സമരം നടത്തുക. മുതിന്നവരെ അനുകരിച്ച് തൊട്ടതിനും പിടിച്ചതിനുമൊക്കെ സമരം എന്നു മാത്രം. ഇന്ന തരത്തിലേ സമരമായിക്കൂടു എന്നുമില്ല. സമാജദ്രോഹികളുടേയും കലാപകാരികളുടേയും മാർഗ്ഗങ്ങൾ പോലും അനുകരിക്കപ്പെടാറുണ്ട് പലപ്പോഴും. അദ്ധ്യാപകനെ പൊടോളൊഴിച്ചു തീവെച്ച കഥ പത്രങ്ങളിൽ കണ്ടിരുന്നു. അങ്ങനെ പ്രസ്താവയോഗ്യമല്ലാത്ത എത്രയോ കാര്യങ്ങൾ! ഇത്തരം കാര്യങ്ങൾ അദ്ധ്യാപകവിദ്യാർത്ഥിലോകത്തിൽ ഉണ്ടാകുമ്പോൾ സമാധാനത്തിനാശിക്കാൻപോലും വഴി കാണുന്നില്ല.

ഇതൊന്നും കുററം പറയാൻ വേണ്ടി കുറിച്ചതല്ല, പ്രത്യുത നമ്മുടെ പൂർവ്വികർ ആചരിച്ചു വന്നിരുന്ന കാര്യങ്ങൾ എത്ര മഹത്വമേറിയവയായിരുന്നു എന്ന കാര്യം ശ്രദ്ധയിൽപ്പെടുത്താനാണ്. പരസ്പരാദരം എത്രയായിരുന്നു ഗുരുശിഷ്യർ തമ്മിൽ! വിദ്യാർത്ഥികൾ വിദ്യയെ അർത്ഥിച്ചുമാത്രം ഗുരുകുലത്തിൽ ചെന്നവരായിരുന്നു. 'വിദ്യാധനം സർവ്വധനാത് പ്രധാനം' എന്ന് അവർക്കു ബോധ്യമുണ്ടായിരുന്നു. അതുകൊണ്ട് എന്തു ത്യജിച്ചും വിദ്യ സമ്പാദിക്കുക എന്നതായിരുന്നു അവരുടെ ലക്ഷ്യം. ശാരീരിക സുഖങ്ങൾ തൃണവദ്ഗണിച്ച് വിദ്യാർജ്ജനം തന്നെ പ്രഥമമായി സ്വീകരിച്ചവരായിരുന്നു വിദ്യാർത്ഥികൾ. 'സുഖാർത്ഥീ ചേത് കുതോ വിദ്യാ, വിദ്യാർത്ഥീ ചേത് കുതഃ സുഖം' (സുഖമേ തേടുന്നുള്ളുവെങ്കിൽ വിദ്യയുണ്ടാവില്ല. വിദ്യ വേണ്ടവൻ സുഖം കൊതിക്കരുത്.) എന്നതായിരുന്നു അവരുടെ പല്ലവി. അവരുടെ കാര്യങ്ങൾ ശ്രദ്ധയോടെ നോക്കിനടത്താൻ വിദ്യാവിനയസമ്പന്നരായ ആചാര്യന്മാരുമുണ്ടായിരുന്നു. എട്ടുംപൊട്ടും തിരിയാത്ത വിദ്യാവിഹീനരായ നേതൃമ്മന്യന്മാർഅവരുടെ കാര്യങ്ങളിൽ തലയിട്ടിരുന്നില്ല. ബുദ്ധിശാലികളും ലോകഹിതൈഷികളുമായ ആചാര്യന്മാർ തെളിഞ്ഞ മനസ്സോടെ കാര്യങ്ങൾ ചിന്തിച്ചുറപ്പിച്ച് വിദ്യാർത്ഥികളെ നേർവഴിക്കു നയിച്ചിരുന്നു. ഇപ്പോൾ അദ്ധ്യാപകവൃത്തിപോലും നിന്ദ്യകോടിയിൽപ്പെടുത്തിക്കഴിഞ്ഞോ എന്നു തോന്നിപ്പോകുന്നു. അദ്ധ്യാപകനു നേതാക്കളെ ഭയപ്പെടണം; തന്മൂലം അവരുടെ ചട്ടുകങ്ങളായി ച്ചമയുന്ന വിദ്യാർത്ഥികളേയും! ഭയമുണ്ടെങ്കിൽ പ്പിന്നെങ്ങനെയാണ് സ്വതന്ത്രമായ ആശയവിനിമയവും വിദ്യാഭ്യാസവും? ജനങ്ങൾ ഒന്നു ഗൗരവപൂർവ്വം ചിന്തിക്കേണ്ട കാര്യമാണിതു്. ഇതിനു പോംവഴിയൊന്നേയുള്ളു; വിദ്യാർത്ഥികളെ പഠിക്കാനും, അദ്ധ്യാപകരെ പഠിപ്പിക്കാനും അനുവദിക്കുക, അതായതു് പഠിക്കാനും പഠിപ്പിക്കാനുമുള്ള അനുകൂലസാഹചര്യം സൃഷ്ടിക്കൽ. രക്ഷിതാക്കൾതന്നെ ഒന്നുകൂടി മനസ്സിരുത്തി കുട്ടികളെ കൗമാരത്തിൽത്തന്നെ നൈർമ്മല്യം, ജിജ്ഞാസ, ഉദ്യമം മുതലായവ ഉള്ളവരാക്കിത്തീർക്കണം. അതിനു രക്ഷിതാക്കൾതന്നെ ഇത്തരം സദ്ഗുണങ്ങൾ പരിശീലിച്ച് ഗൃഹസ്ഥാശ്രമത്തെ ലോകസമാധാനത്തിനുള്ള തപഃസ്ഥാനമാക്കണം; അതിനെ ഭോഗസ്ഥാനമാക്കരുതെന്നർത്ഥം. വിദ്യാർത്ഥി മനസാ, വാചാ, കർമ്മണാ നിർദ്ദോഷിയായി വളരട്ടെ. അങ്ങനെയുള്ള വളർച്ച കുട്ടികളിൽ സദ്വാസനകൾ അങ്കുരിപ്പിക്കും; തന്മൂലം നല്ല കാര്യങ്ങൾ അറിയാനുള്ള ആഗ്രഹവും ജനിക്കും; ആഗ്രഹമനുസരിച്ചുള്ള വിദ്യ ഓരോരുത്തർക്കും ഉണ്ടാകുകയും ചെയ്യും. മനപ്പൂർവ്വം ആഗ്രഹിക്കാത്തതൊന്നും നമുക്കു ലഭിക്കുന്നില്ലല്ലോ. ഉത്കൃഷ്ടമായതിനെ അനുഭൂതമാക്കി വിജയം കൈവരിക്കുന്നതുവരെ വിദ്യാർത്ഥിക്കു തൻെറ ക്ഷുദ്രവാസനകളുമായി അവിരതം മല്ലിടേണ്ടതുണ്ട്. സമരം ഇത്തരം മല്ലിടലും ലക്ഷ്യം സദ്വിദ്യാപ്രാപ്തിയുമാകട്ടെ. ഉദ്യമത്തോടെ അഥവാ സ്ഥിരോത്സാഹത്തോടെ ലക്ഷ്യത്തിലേക്കു മുന്നേറട്ടെ. വിദ്യാർത്ഥി വിദ്യക്കു വേണ്ടി പ്രവർത്തിക്കട്ടെ.

ഭാരതീയചിന്തയനുസരിച്ച് വിദ്യ പരയെന്നും അപരയെന്നും രണ്ടായി തിരിക്കപ്പെട്ടിട്ടുണ്ട്. ലോകത്തിലുള്ള ജനങ്ങളുടെ ഭൗതികമായ സുഖസൗകര്യങ്ങളെ ഉദ്ദേശിച്ചു പ്രവർത്തിക്കുന്ന എല്ലാ ശാസ്ത്രവിഭാഗങ്ങളും അപരവിദ്യയെന്നറിയപ്പെടുന്നു. നിത്യാനന്ദത്തിലേക്കു വ്യക്തിയേയും സമാജത്തേയും നയിക്കുന്ന വിദ്യയെ പരവിദ്യയെന്നും പറയുന്നു. അപരവിദ്യകൊണ്ട് സുഖസാധനങ്ങളും സുഖസൗകര്യങ്ങളും സമ്പാദിക്കാമെങ്കിലും അവകൊണ്ട് ക്ഷണികമായ സുഖംപോലും കിട്ടണമെങ്കിൽ പരവിദ്യയെ ആശ്രയിക്കേണ്ടതുണ്ട്. പരവിദ്യയെ സ്വായത്തമാക്കാൻ ധാർമ്മികബോധം മനസ്സിൽ ഉറച്ചേ പററു. സത്യമേ പറയാവൂ, നല്ലതേ ചെയ്യാവൂ, പഠിപ്പിൽ മടി കാണിക്കരുതു്, സത്യത്തിൽനിന്നു വ്യതിചലിക്കരുതു്, ധർമ്മം തെററി നടക്കരുതു്, ആത്മരക്ഷക്കുള്ള കർമ്മങ്ങളെല്ലാം ശ്രദ്ധയോടെ ചെയ്യണം, മംഗലകരങ്ങളായ കർമ്മങ്ങളിൽ വിമുഖത കാണിക്കരുതു്, പഠിപ്പിലും പഠിപ്പിക്കലിലും തത്പരരാകണം, ഈശ്വരപൂജയും പിതൃാദികളെ ശുശ്രൂഷിക്കലും മുടക്കരുതു്, അമ്മയേയും അച്ഛനേയും ഈശ്വരതുല്യരായി കാണണം. ആചാര്യനെ ഈശ്വരസമം അർച്ചിക്കണം, അതിഥികളെ ഈശ്വരൻെറ പ്രതിപുരുഷന്മാരായിക്കണ്ടു

സത്കരിക്കണം, സജ്ജനങ്ങൾ ചെയ്ത എല്ലാ നല്ല കാര്യങ്ങളും ആചരിക്കണം, സജ്ജനങ്ങൾ ചെയ്തതായാലും തെററുകളെ ഒരു കാലത്തും അനുകരിക്കരുത് – ഇവയൊക്കെയാണ് ധാർമ്മികബോധം ഉണർത്താനും പരവിദ്യയാർജ്ജിക്കാനുംവേണ്ടി ലോകഹിതൈഷികളായ ഋഷിവര്യന്മാർ നിർദ്ദേശിച്ചിട്ടുള്ളത്. ഇവയോരോന്നും ജനങ്ങൾക്ക സന്തോഷവും സുഖവും പരസ്പരസ്നേഹവും അന്യോന്യാദരവും മററും ഉണ്ടാക്കുന്നവയാണെന്നതിൽ ലവലേശം സന്ദേഹത്തിനവകാശമില്ലല്ലോ. അതിനാൽ മേല്പറഞ്ഞ ധാർമ്മികമൂല്യങ്ങളെ അവഗണിക്കാതെ വിദ്യാർത്ഥി ലോകമംഗളകാരിയായ വിദ്യക്കുവേണ്ടി പ്രവർത്തിക്കട്ടെ. പഠിപ്പുകാലത്ത് ഉദ്യോഗലാഭവും മററും ചിന്തിച്ച് പഠിപ്പിൽ ശ്രദ്ധക്കുറവു വരുത്തുന്നത് വിദ്യാർജ്ജനത്തിനും ഉദ്യോഗലബ്ധിക്കും തടസ്സമാണ്. അതുകൊണ്ട് മററു തരത്തിലുള്ള ആസക്തികളെല്ലാം വിട്ട് വിദ്യാർത്ഥി പഠിപ്പിൽ മുഴുകട്ടെ.

ഏകാഗ്രതയോടെ പഠിപ്പിൽ മുഴുകാനുള്ള ഉപായങ്ങളാണ് മുമ്പു പറഞ്ഞ യമനിയമങ്ങളും ശമദമാദികളും മററും. എല്ലാററിലും പ്രധാനം മനസ്സിനെ ചൊല്പടിക്കു നിർത്തുന്നതുതന്നെ. മനസ്സടങ്ങിയാൽപ്പിന്നെ ഇന്ദ്രിയതുരഗങ്ങൾ നേർവഴിക്കേ പോകൂ. അപ്പോൾപ്പിന്നെ വിദ്യാഭ്യാസം സുകരം. തന്നിൽത്തന്നെയുള്ള ആദ്ധ്യാത്മികമായ അന്തഃസത്തയെ ആവിഷ്കരിക്കലാണ് വിദ്യാഭ്യാസം. അതായത് തന്റെ പൂർണ്ണതയെ, ജ്ഞാനസ്വരൂപത്തെ ആവരണം ചെയ്തതുപോലെയുള്ള മറകൾ നീക്കാനുള്ള നിരന്തരവും തുടരെത്തുടരെയുമുള്ള അഭ്യാസമാണു വിദ്യാഭ്യാസം; അല്ലാതെ കുറേ ആശയങ്ങൾ തലച്ചോറിൽ നിറയ്ക്കലല്ല. അനവധിയാശയങ്ങൾ ഉരുവിട്ടു മുഖസ്ഥമാക്കിയവർ സംസ്കാരശൂന്യരെപ്പോലെ കാണപ്പെടുന്നതു മേല്പറഞ്ഞതിനെ സമർത്ഥിക്കുന്നുമുണ്ട്. ഇത്തരത്തിൽ വിദ്യയാർജ്ജിക്കാൻ കരുത്തേകുന്നതു വിദ്യാർത്ഥിയുടെ സഹനശക്തിയാണ്. മാനസികവും കായികവുമായ സഹനശക്തി: ഏതനിഷ്ടത്തേയും, ദുഃഖമോ പകയോ തോന്നാതെ സഹിക്കൽ. അതിനെപ്പററി നേരത്തെ പറഞ്ഞുകഴിഞ്ഞു.

ഉപദേശിക്കാൻ എത്ര എളുപ്പം! പ്രവർത്തിക്കാനോ? വളരെ കട്ടപ്പം. ശാസ്ത്രങ്ങൾ നല്ലപോലെ ഗ്രഹിച്ച് അവയെ സുവ്യക്തമായി പഠിപ്പിക്കുന്നയാളും, അതിനെ ഉദാഹരണസഹിതം സമർത്ഥിക്കുന്നയാളും, പഠിപ്പിക്കുന്നതു സ്വയം ആചരിച്ചു കാണിക്കുന്നയാളുമായിരിക്കണം ആചാര്യൻ. അല്ലാത്തയാൾക്ക് ആചാര്യസ്ഥാനമില്ല. മേല്പറഞ്ഞ ആചാര്യനിൽനിന്ന് വിദ്യ ഗ്രഹിച്ചാൽ അതിനു അനന്തഫലമുണ്ടാകും. ആചാര്യന്റെ ജീവിതത്തോട് സമ്പർക്കമില്ലെങ്കിൽ വിദ്യാഭ്യാസമേയില്ല. ഉജ്ജ്വലപ്രകാശം പൊഴിക്കുന്ന ആചാര്യന്റെ ജീവത്തായ ദൃഷ്ടാന്തം ശിഷ്യന്റെ മുമ്പിൽ ബാല്യംമുതല്ക്കേ ഉണ്ടായിരിക്കണം. അതിന്ന് അദ്ധ്യാപകരും മനസ്സിരുത്തട്ടെ.

അദ്ധ്യാപകാദ്ധ്യേതാക്കൾക്ക് ഭാരതീയ ഋഷിമാർ നിർദ്ദേശിച്ച ഗുണങ്ങളെപ്പററി ആകപ്പാടെ ഒന്നു പറഞ്ഞുകഴിഞ്ഞു. ഇനി ഗുരുശിഷ്യബന്ധവുംകൂടി ഒന്നു പരാമർശിക്കാം. ഒരു തറവാട്ടുകാരണവരും പിൻഗാമിയും തമ്മിലുള്ള ബന്ധംപോലെയാണ് ഗുരുശിഷ്യബന്ധവും. ഗുരുവിന്റെ വിദ്യാധനത്തിന്നവകാശികളാണ് ശിഷ്യർ. ഗുരുവിൽ ശ്രദ്ധാഭക്തികളും വിനയവും ഇല്ലെങ്കിൽ ശ്രേയസ്സുണ്ടാകയില്ല.

അഭിവാദനശീലസ്യ നിത്യം വൃദ്ധോപസേവിനഃ
ചത്വാരി തസ്യ വർധന്തേ ആയുർവിദ്യാ
യശോ ബലം. (മനു. 2. 121.)

മഹാന്മാരെ നിത്യവും വന്ദിക്കുന്നവനും ഉപചരിക്കുന്നവനുമായ ആൾക്ക് ആയുസ്സ്, വിദ്യാ, കീർത്തി, ബലം എന്നിവ നാലും വർദ്ധിക്കുന്നു. ഗുരുശിഷ്യബന്ധം പുലർത്താത്തിടത്ത് അദ്ധ്യാപകൻ വേതനലിപ്സുവായ ഒരു പ്രസംഗക്കാരൻ; ശിഷ്യൻ ഗുരുമുഖത്തുനിന്നു വരുന്ന ശബ്ദങ്ങളെക്കൊണ്ടു തല നിറയ്ക്കുന്ന ഒരു യന്ത്രവും. അത്രമാത്രം. അതുപോരാ, ഗുരുഭക്തി വേണം. എന്നാൽ അമിതമായ ഗുരുഭക്തി ദൌർബ്ബല്യമുണ്ടാക്കും. ഗുരുവിനെ ഈശ്വരനെപ്പോലെ ആരാധിക്കണമെന്നതും അത്യന്തം സ്നേഹിക്കണമെന്നതും ശരി; പക്ഷെ അന്ധമായി അനുകരിക്കരുത്. കാര്യങ്ങൾ അവനവൻ സ്വയം ചിന്തിച്ചുറപ്പിക്കണം. ഗുരുവോ? ഗുരു സർവ്വാത്മനാ ശിഷ്യന്റെ പ്രവണതകളെ മാനിക്കണം. ശിഷ്യനിൽ

ഉള്ളതിനെ നശിപ്പിയ്ക്കാതെ അതിലും നല്ല തായി കൊടുക്കാൻ കഴിവുള്ളതു കൊടുക്കണം. ശിഷ്യൻെറ നിലവാരത്തിലേയ്ക്കിറങ്ങിവന്നു് ആ നിലയിൽനിന്നുകൊണ്ടുതന്നെ ശിഷ്യനെ കാണുകയും മനസ്സിലാക്കുകയും ചെയ്തശേഷം തൻെറ ആത്മാവിനെത്തന്നെ ശിഷ്യനിലേയ്ക്കു പകർന്നുകൊടുക്കാൻ ഗുരുവിനു സാധിയ്ക്കണം. അത്തരത്തിലുള്ള ഒരു ഗുരുവിനല്ലാതെ മററാൎക്കും അദ്ധ്യാപനവൃത്തി ചേർന്നതല്ല. ഇക്കാരങ്ങളെല്ലാം മനസ്സിൽ വെച്ചുകൊണ്ടു് രക്ഷിതാക്കളും അദ്ധ്യാപകരും വിദ്യാൎത്ഥികളും ഒത്തൊരുമിച്ചു പ്രവൎത്തിച്ചാൽ മംഗളമുണ്ടാകും; രാമരാജ്യം വരും; പൂൎവ്വികരായ ഋഷിവര്യന്മാർ തൃപ്തരാകും; ഭാരതത്തിൻെറ മങ്ങിയ ദീപം വീണ്ടും അത്യന്തം ശോഭായമാനമായിത്തീരും. നമ്മൾക്കു് ഉണൎന്നു പ്രവൎത്തിയ്ക്കാം. ലക്ഷ്യത്തിലെത്തുംവരെ തളരാതെ, പതറാതെ, മുന്നേറാം. അതിനു നമ്മെ ഈശ്വരൻ കടാക്ഷിയ്ക്കട്ടെ.

---

# ഗീതാമാർഗ്ഗപ്രവേശിക – 5

(മൂന്നാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

അജ്ഞന്മാർ ആസക്തിപൂൎവ്വം കൎമ്മമനുഷ്ഠിക്കുന്നതിൻെറ യുക്തി എന്താണു് എന്നു് ഒരു ചോദ്യം ഉണ്ടാകുന്നു. അതിന്നു് ഉത്തരം വരുന്നു. ഓരോ മനുഷ്യനും പ്രകൃതിയുടെ അംശമാണു്. സത്ത്വരജസ്തമോഗുണങ്ങൾ തന്നെയാണു പ്രകൃതി. ഈ ഗുണങ്ങളുടെ ഏററക്കുറവുപോലെയാണു പ്രാണികൾ ഓരോ പ്രകാരത്തിൽ കൎമ്മം ചെയ്യുന്നതു്. അഹങ്കാരംകൊണ്ടു മോഹിച്ചു് ആത്മസ്വരൂപം എന്തെന്നു് അറിയാത്ത മൂഢൻ, 'പ്രകൃതിയല്ല,ആത്മാവുതന്നെയാണു കൎത്താവു്' എന്നു് അഭിമാനിക്കുന്നു. ഗുണങ്ങളുടെയും കൎമ്മങ്ങളുടെയും വിഭാഗം ഗ്രഹിച്ചു് അതിൻെറ തത്ത്വം അറിഞ്ഞിട്ടുള്ളവർ ഇന്ദ്രിയരൂപമായ ഗുണങ്ങളാണു വിഷയരൂപമായ ഗുണങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതെന്നുറച്ചു് അതിൽ പററുള്ളവരായിത്തീരുന്നില്ല. എങ്ങനെ അസംഗനായ ആത്മാവിനു ഗുണങ്ങളുമായി സക്തി വന്നു ? ഈ മോഹം എപ്രകാരമാണു പരിത്യജിക്കാൻ കഴിയുക ? പ്രകൃതിയുടെ ഗുണങ്ങളെപ്പററി വിവേകജ്ഞാനം ഇല്ലാത്തവർ രജസ്തമോഗുണങ്ങളിൽനിന്നുംഉദ്ഭവിക്കുന്ന കൎമ്മങ്ങളിൽ സക്തന്മാരായിട്ടേ ഇരിക്കുകയുള്ളു. മന്ദബുദ്ധികളായാൽ അവൎക്കു സമഗ്രജ്ഞാനം ഇല്ല. സമഗ്രജ്ഞാനം ഉള്ള ജ്ഞാനവാൻ അങ്ങനെയുള്ളവരെ പലതും പറഞ്ഞു് ഇളക്കുകയില്ല.

ഇവിടെ ഭഗവാൻ ഉപദേശിക്കുന്ന അധികാരവാദം ആധുനികന്മാർ തെററിദ്ധരിക്കാറുണ്ടു്. അധികാരം എന്നു പറഞ്ഞാൽ അന്യൎക്കു് എന്താണു ലഭിക്കേണ്ടതെന്നും എന്താണു ലഭിക്കാൻ പാടില്ലാത്തതെന്നും വിധിക്കാനും നിഷേധിക്കാനുമുള്ള ശക്തിയാണെന്നു് അൎത്ഥമാക്കുന്നതു് ഇവിടെ യോജിക്കുന്നതല്ല. ശാസ്ത്രങ്ങളിൽ അധികാരം എന്ന പദംകൊണ്ടു് അൎത്ഥമാക്കുന്നതു് പ്രഭുശക്തിയുടെ പ്രയോഗമല്ല. അവിടെ 'നിർദിഷ്ടകാര്യം നിറവേററുന്നതിനുള്ള സ്വാഭാവികവും ആഗന്തുകവുമായ സാമൎത്ഥ്യവും യോഗ്യതയുമാണു് അധികാരം.' ഇംഗ്ലീഷ് അല്പവും പഠിച്ചിട്ടില്ലാത്ത ഒരാൾ, ആ ഭാഷയിൽ ചെയ്യുന്ന ഒരു ഒന്നാന്തരം പ്രസംഗം കേൾക്കുവാൻ അധികാരിയല്ല. കാരണം, മനസ്സിലാക്കാൻ സാമൎത്ഥ്യമില്ല എന്നതുതന്നെ. ഒരു പള്ളിക്കൂടത്തിൽ എട്ടാംക്ലാസിൽ പഠിക്കുന്ന ഒരു വിദ്യാൎത്ഥിക്കു മറെറാരു പള്ളിക്കൂടത്തിൽ പോയി അതേ ക്ലാസിൽ ഇരുന്നു പാഠം കേൾക്കാൻ അധികാരമില്ല. കാരണം അതിനു യോഗ്യത ഇല്ല എന്നുള്ളതുതന്നെ. ഇവിടെ യോഗ്യത നിയമപ്രകാരം രജിസ്റ്ററിൽ പേരുണ്ടായിരിക്കുക എന്നുള്ളതാണു്. ഇങ്ങനെ നിർദ്ദിഷ്ടമായ ഒരു അൎത്ഥത്തിൽ ആണു് അധി

കാരപദം പ്രയോഗിക്കുന്നതു്. പരിചയമില്ലാത്തവർ ഇവിടത്തെ അൎത്ഥം അല്പം സൂക്ഷിച്ചു ഗ്രഹിക്കേണ്ടതുണ്ടു്. ഓരോരുത്തരുടേയും രുചിയും വാസനയും അനുസരിച്ചു സാമുദായികമായ നിയമങ്ങൾക്കധീനമായും അവരവൎക്കു കൃത്യങ്ങളിൽ അധികാരം ഉണ്ടാകുന്നു. അറിവുള്ളവർ അവരെ വഴി തെററിക്കാതെയിരിക്കണം. വിപരീതബോധനംമൂലമായിട്ടാണെങ്കിലും സാമൎത്ഥ്യവും യോഗ്യതയുംപോലെ ചെയ്യുന്ന കൃത്യങ്ങളിൽനിന്നും വ്യതിചലിപ്പിക്കുന്നതു ശരിയല്ല. ഈ തത്ത്വം സമാജത്തിലുള്ള സ്പൎദ്ധയും സംഘൎഷവും നീക്കുവാൻ ആവശ്യമാണു്; എന്നുമാത്രമല്ല വ്യക്തിസ്വാതന്ത്ര്യം പാലിക്കുന്നതിനും ആവശ്യമാണു്. അറിവുള്ളവർ ഉത്തമമെന്നു വിചാരിക്കുന്നവപോലും സാധാരണ മനുഷ്യർ, സ്വേച്ഛാവിരുദ്ധമായാൽ, വെറും പ്രേരണകൊണ്ടുമാത്രം ത്യജിക്കാൻ തയ്യാറില്ല. സമ്മൎദ്ദംമൂലമോ ഉദാഹരണംമൂലമോ മാത്രമേ തങ്ങൾ ശ്രേഷ്ഠമെന്നു കരുതുന്ന മാൎഗ്ഗത്തിലേയ്ക്കു് അന്യരെ വിവേകികൾ ആകൎഷിക്കുകയുള്ളു.

അന്തൎയ്യാമിയും ലോകഗുരുവുമായ ശ്രീ ഭഗവാൻ തന്റെ കാരുണ്യത്തിനു പാത്രമായ അൎജ്ജുനനോടു സ്വകൎമ്മം ഏതുവിധം അനുഷ്ഠിക്കണമെന്നു് ഈ ഘട്ടത്തിൽ പ്രത്യേകിച്ചു പറയുന്നു. നിന്റെതന്നെ ആത്മസ്വരൂപവും ഭഗവാനുമായ എന്നിൽ സൎവ്വകൎമ്മങ്ങളും വേണ്ടവണ്ണം സമൎപ്പിച്ചു് സ്വഭോഗത്തിനായി ഫലം ആശിക്കാതെയും മമത്വം കൂടാതെയും സൎവ്വകൎമ്മങ്ങളും അനുഷ്ഠിക്കുക. ജ്വരഗ്രസ്തൻ അനുഭവിക്കുന്ന ആന്തരമായ ദാഹവും അപ്പോൾ ശമിക്കും.

ആസക്തിയും അഹങ്കാരവും ഇല്ലാതെ സുഖദുഃഖങ്ങളിൽ സമത്വബുദ്ധിയോടുകൂടി ഈശ്വരാൎപ്പണമായി സ്വകൃത്യം അനുഷ്ഠിക്കുക എന്നുള്ള ഈ ഉപദേശം വളരെ പ്രധാനമായിട്ടുള്ളതാണു്. ഈ മാൎഗ്ഗത്തിന്റെ അത്യധികമായ മഹത്ത്വം പ്രകാശിപ്പിക്കുന്നതിനുവേണ്ടി ഈ കൎമ്മയോഗം ലോകഗുരുവിന്റെതന്നെ അഭിമതമാണെന്നു് അന്വയംമൂലവും വ്യതിരേകംമൂലവും ദൃഢപ്പെടുത്തുന്നു. ഞാൻ നൽകിയ ഈ ഉപദേശം ശ്രദ്ധായുക്തരായി, ഉപദേഷ്ടാവായ എന്നിൽ അസൂയയില്ലാതെ, നിത്യവും അനുഷ്ഠിക്കുന്നവർ കൎമ്മബന്ധത്തിൽനിന്നും മോചിപ്പിക്കപ്പെടുന്നു. അസൂയകൊണ്ടു് എന്റെ ഈ അഭിമതം അനുഷ്ഠിക്കാതെ ഇരിക്കുന്നവർ ജ്ഞാനലേശമില്ലാത്തവരും ബോധശക്തിരഹിതരും ആണെന്നു കരുതുക. അവർ ജീവിതലക്ഷ്യത്തിൽനിന്നും ഭ്രംശിച്ചവരും ചൈതന്യമില്ലാത്തവരും ആണെന്നു് അറിയണം. ഭഗവാൻ നേരിട്ടു് മേൽകാണിച്ചവിധം പറയുന്നു.

ഈശ്വരാനുഗ്രഹം ബ്രഹ്മമാൎഗ്ഗത്തിൽ എത്രമാത്രം ഉത്കണ്ഠയോടുകൂടി വരിക്കേണ്ടതാണെന്നു പ്രകൃതിയുടെ പ്രാബല്യത്തെപ്പററി അറിവുള്ളവൎക്കു് ബോദ്ധ്യമാകാതെ ഇരിക്കുകയില്ല. ഭഗവാൻ പറയുന്നു: ശാസ്ത്രജ്ഞാനമുള്ളവരായാൽക്കൂടിയും അവരവരുടെ നൈസൎഗ്ഗികമായ പ്രകൃതിയെ പിൻപററിയേ ഓരോരുത്തരും ചേഷ്ടിക്കുകയുള്ളു. ഏതു പ്രാണിയും വേറെ വിധം ആചരിക്കാൻ ശക്തിയില്ലാതെ സ്വസ്വഭാവത്തെ അനുഗമിക്കുകതന്നെ ചെയ്യും. പുറമെ ആരെങ്കിലും പിടിച്ചുനിൎത്താൻ ശ്രമിക്കുന്നതുകൊണ്ടു് എന്തു ഫലമാണു് ? ഓരോ ഇന്ദ്രിയങ്ങളും സ്വസ്വവിഷയത്തിൽ രാഗമോ ദ്വേഷമോ മുന്നിട്ടാണു പ്രവൎത്തിക്കുക. കാണാൻ ഭംഗിയുള്ള വസ്തുക്കളിലേയ്ക്കു കണ്ണുകൾ ആകൎഷിക്കപ്പെടുന്നു. രസമുള്ളവ വേണമെന്നു ജിഹ്വേന്ദ്രിയം കൊതിക്കുന്നു. ഇങ്ങനെ ഓരോ ഇന്ദ്രിയവും. ഒരിന്ദ്രിയത്തിനുമാത്രം പററിയ വിഷയം മറെറാരിന്ദ്രിയംകൊണ്ടു് ആസ്വദിക്കാവുന്നതല്ല. മറെറാരിന്ദ്രിയം അതിനെ കാംക്ഷിക്കുന്നതുമല്ല. ഇതാണു വ്യവസ്ഥ. അതുപോലെതന്നെ ഓരോഇന്ദ്രിയങ്ങൾക്കും വിരോധിയായ വിഷയങ്ങൾ ഉണ്ടെന്നും ധരിക്കണം. അതുകൊണ്ടു് ഇന്ദ്രിയവിഷയം ആസ്വദിക്കണമെന്ന കൊതിയോ പരിഹരിക്കണമെന്ന വിദ്വേഷമോ ഉണ്ടാകാതിരിക്കാനുള്ള ധൈൎയ്യം അഭ്യസിക്കേണ്ടതായുണ്ടു്. കാരണം രാഗദ്വേഷങ്ങൾ തത്ത്വസാക്ഷാത്കാരത്തിനു വിരോധികളാണു്. സ്വധൎമ്മമെന്നും പരധൎമ്മമെന്നും രണ്ടുവകയുണ്ടു് എന്നുള്ള സംഗതിയാണു് അടുത്തു ചിന്തിക്കേണ്ട വിഷയം. ഏതൊന്നാണു് ഒരു വസ്തുവിനെ നിലനിൎത്തുകയും പോഷിപ്പിക്കുകയും ചെയ്യുന്നതു് അതുതന്നെയാണു് അതിന്റെ ധൎമ്മം. പുരുഷാൎത്ഥത്തിനു സാധകമല്ലാത്തതൊന്നും ധൎമ്മമാകയില്ല. ഓരോ വ്യക്തിക്കും മനസ്സു്, ബുദ്ധി,

ഇന്ദ്രിയങ്ങരം, ശരീരം എന്നിവയുടെ പ്രകൃതി പോലെയും താൻ ജീവിക്കുന്ന ചുററുപാടിന്റെ വ്യവസ്ഥപോലെയും ഭിന്നമായിട്ടുള്ള സ്വധമ്മങ്ങരം ഉണ്ടാകുന്നു. രാജധമ്മം, ഭൃത്യധമ്മം, ഗുരുധമ്മം, ശിഷ്യധമ്മം, പിതൃധമ്മം, പുത്രധമ്മം ഇപ്രകാരം വളരെയുണ്ട്. അവയെ വേണ്ടവണ്ണം അനുഷ്ഠിച്ച് അഭ്യുദയവും മോക്ഷവും സമ്പാദിക്കുകയാണ് എല്ലാവക്കുമുള്ള പുരുഷാത്ഥം. അന്യരോട് എപ്പോഴും തന്നെ താരതമ്യപ്പെടുത്തി പരധമ്മം തന്റെ ധമ്മമാണെന്നു തെററിദ്ധരിച്ച് അതു് അനുഷ്ഠിക്കുവാൻ വെമ്പുന്നവനു് ശ്രേയസ്സുണ്ടാവുകയില്ല. ഫുട്ബാരം മൈതാനത്തിൽ ഇറങ്ങിവന്ന ഒരു കളിക്കാരൻ അടുത്ത മൈതാനത്തിൽ ക്രിക്കററുകളി നടക്കുന്നതു കണ്ടു് അതാണു തനിക്കു കുറെക്കൂടി നന്നായി കളിക്കാവുന്നതെന്നു കരുതി സ്ഥാനം മാറുന്ന പക്ഷം രണ്ടു മൈതാനങ്ങളിലും അയാരംക്കു് ഫലപ്രാപ്തി ഇല്ലാതെ പോവുകയേ ഉള്ളു. ആദ്യം ചേന്ന സ്ഥലത്തുതന്നെ തുടരുന്ന പക്ഷം തന്റെ കുറവുകരം പരിചയംകൊണ്ടു നീങ്ങും. സ്വധമ്മാനുഷ്ഠാനത്തിൽ നാശം സംഭവിക്കുന്നതുപോലും ശ്രേയസ്കരമാണെന്നും പരധമ്മം വേണ്ടവണ്ണം ഒരാരംക്കു് അനുഷ്ഠിക്കാൻ കഴിഞ്ഞാൽപ്പോലും അതു ഭയപ്രദമായ പരിണാമത്തിൽ എത്തിക്കുമെന്നും ഇവിടെ എടുത്തു പറയുന്നു. പ്രസ്തുതത്തിൽ, അജ്ജുനൻ നേരത്തെ വേണ്ടവണ്ണം ആലോചിച്ച് എല്ലാ വശങ്ങളും പരീക്ഷിച്ച് സ്വധമ്മമായി തീരുമാനിച്ച യുദ്ധം വേണ്ടെന്നുവെച്ച്, പോക്കളത്തിൽ നിന്നും പിൻതിരിഞ്ഞു്, താൻ ഭിക്ഷകൊണ്ടു ജീവിക്കുവാൻ തയാറാണെന്നു സങ്കല്പിച്ചതു് ഭയാവഹമായ പരധമ്മമാണെന്നു് ഇവിടെ സൂചിപ്പിച്ചു.

അജ്ജുനനു് ഈ അവസരത്തിലുണ്ടായ ഒരു സംശയം, പല ഘട്ടങ്ങളിലും വ്യവഹാരം നടത്തുന്ന മിക്ക മനുഷ്യക്കും തോന്നാറുണ്ടു്. സ്വധമ്മം നിശ്ചയിക്കാൻ ശക്തിയില്ലാത്തവരും, അതിന്റെ സ്വരൂപം നിശ്ചയിച്ചുകഴിഞ്ഞാലും പരധമ്മത്തിൽ മോഹിക്കുന്നവരും വളരെയുണ്ടു്. അധമ്മവും വിധമ്മവും പരധമ്മവും പുരുഷാത്ഥവിരോധികളാകയാൽ പാപകരമായിട്ടാണു ഗണിക്കപ്പെടുന്നതു്. ബലാൽക്കാരമായി പിടിച്ചു്, ഒരുവനെ സ്വേച്ഛയ്ക്കു വിരുദ്ധമായി ആരോ പാപം ചെയ്യിക്കുന്നപോലെ ജനങ്ങരംക്കു് അനുഭവം ഉണ്ടു്. ആരാണു് ഈ പ്രയോജകകത്താവു് ? 'കാമംതന്നെ' എന്നു് ഒരു പദം കൊണ്ടു് ഇതിന്നു് ഉത്തരം പറഞ്ഞശേഷം ക്രമേണ വേണ്ടവണ്ണം വിസ്തരിക്കുന്നു. പാപപ്രവൃത്തികരം എല്ലാം തൃഷ്ണയിൽനിന്നും ഉണ്ടാകുന്നവയാണു്. പാപകാരണങ്ങരം അനവധി ഉണ്ടല്ലോ എന്നാണെങ്കിൽ അവയെല്ലാം കാമത്തിന്റെ രൂപങ്ങരംതന്നെയാണു് എന്നു പറയാം. ക്രോധവും മററും കാമം തന്നെയാണു്. ആഗ്രഹിച്ച വസ്തു ലഭിക്കാൻ വിരോധിയായിട്ടുള്ളവയിലാണല്ലോ ക്രോധം ഉണ്ടാവുക: അതുകൊണ്ടു കാമത്തിന്റെ മറുവശം തന്നെയാണു് ക്രോധം. കാമക്രോധങ്ങരം രജോഗുണത്തെ ഉളവാക്കുന്നു. രജോഗുണത്തിൽനിന്നും കാമക്രോധങ്ങരം ഉദ്ഭവിക്കുന്നു. ഇവ വിതയും വിളയും പോലെ പരസ്പരഹേതുകങ്ങളാണു്. കാമം എത്ര കൊണ്ടും തൃപ്തിവരാത്ത ഒരു മഹാശനൻ ആണു്. 'മഹാശനോ മഹാപാപ്മാ.' അന്തമില്ലാതെ വാരിത്തിന്നുന്നവൻ മഹാപാപിയാണെന്നാണു് ധമ്മശാസ്ത്രങ്ങരം പറയുന്നതു്. 'അനായുഷ്യമനാരോഗ്യം അസ്വർഗ്യം ചാതിഭോജനം, അപുണ്യം ലോകവിദ്വിഷ്ടം തസ്മാത് തത് പരിവർജയേത്' (അതിഭോജനം വർജിക്കണം. അതു ദീഘജീവിതത്തിനു സഹായകമല്ല. ആരോഗ്യത്തിനു പററിയതല്ല. സ്വർഗ്ഗപ്രാപ്തി തടയും. പുണ്യസമാർജനത്തിനു വിരുദ്ധമാണു്. ലോകർ നിന്ദിക്കുകയും ചെയ്യും.) എന്നു മനുസ്മൃതിയിൽ വായിക്കാം. ഒരു ജ്വലിക്കുന്ന അഗ്നിയാകയാൽ തൃഷ്ണ എന്തുകൊണ്ടും അടങ്ങുകയില്ല. അതുകൊണ്ടുതന്നെയാണു് അതു മുമുക്ഷുവിന്റെ വൈരിയായിത്തീരുന്നതു്.

പച്ചവിറകു കത്തിക്കുമ്പോരം പുകനിറഞ്ഞു് അഗ്നിയെ മറയ്ക്കുന്നു: മാലിന്യംകൊണ്ടു കണ്ണാടി പ്രതിബിംബം സ്പഷ്ടമാക്കുന്നില്ല; ഗർഭാശയത്തിലുള്ള ശിശുവിനെ ഉൽബം (മറുപിള്ള) ചുററി മറയ്ക്കുന്നു; അതുപോലെ തൃഷ്ണ അഥവാ കാമം ആത്മസ്വരൂപത്തെ ആവരണം ചെയ്യുന്നു. മൂന്നു് ഉദാഹരണങ്ങരംകൊണ്ടു് ആവരണത്തിന്റെ മൂന്നു് അവസ്ഥകളെ സൂചിപ്പിക്കുകയാണു ചെയ്യുന്നതു്. കാമം വെറും ലൗകി

രണ്ടാം അദ്ധ്യായം അവസാനത്തിൽ സ്ഥിതപ്രജ്ഞലക്ഷണം വർണ്ണിച്ചു തുടങ്ങിയപ്പോഠം സർവ്വകാമങ്ങളേയും പരിത്യജിക്കേണ്ട തത്ത്വം സൂചിപ്പിച്ചതിനെ അനുസ്മരിപ്പിച്ചുകൊണ്ട് ഭഗവാൻ തുടരുന്നു: 'അല്ലയോ ഭരതകുലോത്ഭവനായ അർജ്ജുന, അതുകൊണ്ട്, ഇന്ദ്രിയങ്ങളെ ആദ്യംതന്നെ നീ നിയമനം ചെയ്യണം. അനന്തരം ജ്ഞാനവും വിജ്ഞാനവും നശിപ്പിക്കുന്ന തൃഷ്ണയെ ഹനിക്കതന്നെ വേണം. ഇന്ദ്രിയങ്ങളെക്കാഠം ഭിന്നമോ ശ്രേഷ്ഠമോ ആണ് ഇന്ദ്രിയങ്ങഠംവഴി ഗ്രഹിക്കുന്ന വിഷയങ്ങഠം. മനോവ്യാപാരം കൂടാതെ ഇന്ദ്രിയപ്രവൃത്തി സാദ്ധ്യമാകായ്കയാൽ ഇന്ദ്രിയജന്യമായ വിഷയങ്ങളെക്കാഠം മനസ്സ് ശ്രേഷ്ഠമാണ്. മനസ്സുകൊണ്ടു ഗ്രഹിച്ച വിഷയങ്ങളെ വിവേകപൂർവ്വം നിശ്ചയിക്കുന്നതു ബുദ്ധിയാകയാൽ ബുദ്ധി മനസ്സിനെക്കാട്ടിലും ശ്രേഷ്ഠമാണ്. എല്ലാത്തിനും ഉപരിയായി ബുദ്ധിയെക്കാഠം ശ്രേഷ്ഠമായി നിലകൊള്ളുന്നതു് ആത്മസ്വരൂപമായ ദേഹി തന്നെ. ഇപ്രകാരം ബുദ്ധിയ്ക്കും മേലായ പരമാത്മസ്വരൂപം നിർണ്ണയിച്ചശേഷം, ശരീരേന്ദ്രിയമനസ്സുകളെ ബുദ്ധിബലംകൊണ്ട് സ്വാധീനമാക്കി എടുത്തിട്ട്, എത്തിപ്പിടിക്കാൻ പ്രയാസമായ കാമരൂപിയായ ആ ശത്രുവിനെ ഹനിച്ചാലും.

കരായ മനുഷ്യർക്ക് ആനന്ദസന്ദായകമായി തോന്നുന്നു. എന്നാൽ ജ്ഞാനിക്കാകട്ടെ അതു നിത്യവൈരിയാണ്. എന്തുകൊണ്ടെന്നാൽ നിരന്തരസാക്ഷാത്കാരം അഭിലഷിക്കുന്ന ജ്ഞാനിയുടെ ജ്ഞാനത്തെ അതു മറയ്ക്കുന്നു. എന്തെങ്കിലും അല്പം പാരിതോഷികം കൊടുത്തു പറഞ്ഞയയ്ക്കാമെന്നുവെച്ചാൽ കാമം അതു തീരെ സമ്മതിക്കുകയില്ല. എന്തെല്ലാം ദാനം ചെയ്താലും, 'നിറഞ്ഞില്ല, പോരാ, പോരാ, ഇനിയും വേണം' എന്നു പറയുന്ന സ്വഭാവമാണു കാമത്തിനുള്ളതു്. അതു കാരണമാണ് തൃഷ്ണയെ നിശ്ശേഷം നശിപ്പിക്കേണ്ട ശത്രുവായിട്ടുതന്നെ ജ്ഞാനി കണക്കാക്കുന്നതു്. ഇന്ദ്രിയങ്ങഠം, മനസ്സ്, ബുദ്ധി ഇവയാണു കാമത്തിന്റെ ഇരിപ്പിടം എന്ന് അറിവുള്ളവർക്കു ബോധ്യമാണ്. ഇവയെക്കൊണ്ട് ജ്ഞാനത്തെ മറച്ച്, ദേഹാഭിമാനിയായ ആത്മാവിനെ കാമം മോഹിപ്പിക്കുന്നു. ഇതു് ഇങ്ങനെ വ്യക്തമാക്കാം. ദേഹി നിത്യസ്വരൂപനായ ആത്മചൈതന്യം തന്നെയാണെന്നു നേരത്തെ സൂചിപ്പിച്ചിട്ടുണ്ട്. ഇന്ദ്രിയവും മനസ്സും ബുദ്ധിയും ദേഹിയെ പരിച്ഛേദിക്കുന്ന ഉപാധികളാണ്. ഈ ഉപാധികളെ ആശ്രയിച്ചാണ് കാമക്രോധാദികഠം വളരുന്നതു്. എപ്പോഠം ഉപാധി ശുദ്ധമാകുന്നുവോ അപ്പോഠം, കലക്കമില്ലാത്ത വെള്ളത്തിൽ സൂര്യൻ നേരെ പ്രതിഫലിക്കുന്നതുപോലെ, ദേഹിയുടെ സ്വരൂപം കളങ്കമില്ലാതെ തിളങ്ങുന്നു.

---

എന്റെ കുട്ടികളേ, നിങ്ങഠംക്ക് ഈ സന്ദേശം — "ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ, നൈതത്ത്വയ്യുപപദ്യതേ" എന്ന സന്ദേശം — ലോകത്തിൽ വിളംബരപ്പെടുത്താൻ കഴിഞ്ഞാൽ, അപ്പോഠം, എല്ലാ വ്യഥയും വിഷാദവും പാപവും ദുഃഖവും ഈ ഭൂമുഖത്തുനിന്ന് മൂന്നു നാഠംക്കകം കാണാതാകും. പിന്നീട് ദൗർബ്ബല്യത്തെസ്സംബന്ധിച്ച ഈ ആശയങ്ങഠം ഒരിടത്തും ഉണ്ടാവില്ല. ഇന്ന് അതെല്ലായിടത്തുമുണ്ട് — ഭയസ്പന്ദങ്ങളുടെ പ്രവാഹം. ഈ പ്രവാഹത്തിന്റെ ഗതി തിരിച്ചുവിടുക, എതിർസ്പന്ദങ്ങഠം സൃഷ്ടിക്കുക — അപ്പോഠം കാണാം അത്ഭുതകരമായ പരിവർത്തനം. നിങ്ങഠം സർവ്വശക്തരാണ് — പീരങ്കിയുടെ മുഖത്തേയ്ക്കു തന്നെയും ചെല്ലുക, ഭയമരുതു്. അതിനീചനായ പാപിയെപ്പോലും വെറുക്കരുതു്; അവന്റെ പുറംതൊലിയിലേയ്ക്കു നോക്കരുതു്. അന്തരംഗത്തിലേയ്ക്കു നോക്കുക. അവിടെ പരമാത്മാവ് ഇരുന്നരുളുന്നു.

—വിവേകാനന്ദസാഹിത്യസർവ്വസ്വം 4. 513.

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

സത്യം കിലൈകം പരമാ തപസ്യാ
സർവ്വോച്ചധർമ്മോഽപി ച സത്യമേവ
സത്യം പ്രപഞ്ചസ്യ ച ദേഹിനാം ച
വേദസ്യ ചേശസ്യ ച മൂലമാഹുഃ. 105

സത്യമൊന്നത്രേ പരമമായ തപസ്സ്. സർവ്വോത്കൃഷ്ടമായ ധർമ്മവും സത്യംതന്നെ. സത്യത്തെ പ്രപഞ്ചത്തിൻെറയും പ്രാണികളുടെയും വേദത്തിൻെറയും ഈശ്വരൻെറയും വേരായിട്ടാണു പറയുന്നത്.

സത്യേ സദാ തിഷ്ഠതി സാംഖ്യയോഗ –
സ്സത്യേ വരീവർത്തി സമാധിയോഗഃ
സത്യേ സമുജ്ജീവതി ഭക്തിയോഗ –
സ്സത്യം വിനാ ശുഷ്യതി സർവ്വയോഗഃ. 106

സത്യത്തിലാണു ജ്ഞാനയോഗം എപ്പോഴും സ്ഥിതിചെയ്യുന്നത്. സത്യത്തിലാണ് രാജയോഗം വർത്തിക്കുന്നത്. സത്യത്തിലാണ് ഭക്തിയോഗം ജീവിക്കുന്നത്. സത്യമില്ലെങ്കിൽ എല്ലാ യോഗവും ഉണങ്ങിപ്പോവും.

ചാചല്യതേ സത്യബലേന വായു –
സ്താതപ്യതേ സത്യബലേന ഭാനുഃ
വർഷായതേ സത്യബലേന കാല –
ശ്ശ്യാമായതേ സത്യബലേന ചോർവ്വീ. 107

സത്യത്തിൻെറ ബലംകൊണ്ടാണ് വായു ഇളകിമറിയുന്നത്. സത്യത്തിൻെറ ശക്തികൊണ്ടാണു കതിരവൻ കത്തിയെരിയുന്നത്, സത്യത്തിൻെറ കരുത്തുകൊണ്ടാകുന്നു കാലം വർഷ്ത്തുവായിപ്പരിണമിക്കുന്നത്. സത്യത്തിൻെറ ഊക്കുകൊണ്ടാകുന്നു ഊഴി സസ്യശ്യാമളയായിത്തീരുന്നതും.

ചേതോ വചഃ കർമ്മ ച സത്യതീർത്ഥൈർ –
നിത്യം നിഷിക്തം തിമിതം ച യേഷാം
ധന്യാസ്സ്വയം തേ നിജപുണ്യസംഗൈ –
രന്യാൻ മനുഷ്യാനപി ധന്യയന്തി. 108

എവരുടെ മനസ്സും വാക്കും പ്രവൃത്തിയുമാണോ സത്യമാകുന്ന തീർത്ഥംകൊണ്ട് എല്ലായ്പ്പോഴും നനഞ്ഞും കുതിർന്നുമിരിക്കുന്നത്, അവർ സ്വയം കൃതാർത്ഥന്മാരായിച്ചമഞ്ഞ്, മററു ജനങ്ങളെക്കൂടി കൃതാർത്ഥരാക്കുന്നു.

സത്യാത്മനോ ദർശനമീശ്വരസ്യ
സത്യേന സംസിദ്ധ്യതി നാനൃതേന
ഏകാന്തസത്യാചരണാദ്ഗരീയാൻ
ധർമ്മോ ന കോഽപ്യസ്തി കലൗ വിശേഷാത്.

സത്യസ്വരൂപനായ ഈശ്വരൻെറ ദർശനം സത്യംകൊണ്ടേ ഉണ്ടാവു, അസത്യം കൊണ്ടുണ്ടാവില്ല. കലികാലത്തു വിശേഷിച്ചും ആത്യന്തികമായ സത്യനിഷ്ഠയെക്കാൾ ശ്രേഷ്ഠമായി ഒരു ധർമ്മവുമില്ല.

കാമം കമന്യാം കനകേ ച ലോഭം
സന്ന്യസ്യ സത്യൈകപരായണാ യേ
ഭക്ത്യാ ഭജന്തേ സതതം മുകുന്ദം
പ്രാപ്നുവന്തി തേ തത്കൃപയാ വിമുക്തിം. 110

സുന്ദരിയിൽ കാമവും, കനകത്തിൽ ലോഭവും വെടിഞ്ഞു സത്യത്തിൽത്തന്നെ ഉറച്ചുനിന്നുകൊണ്ട് ഏവരാണോ മുകുന്ദനെ ഭക്തിപൂർവ്വം സദാ ഭജിക്കുന്നത്, അവർ തന്തിരുവടിയുടെ കരുണയാൽ മുക്തി നേടും.

യോ ഭാഷതേ സൂനൃതമേവ നിത്യം
യോ വീക്ഷതേ മാതൃധിയാന്യനാരീം
ചേദീശ്വരം നോപലഭേത സോഽയം
തർഹ്യപ്രമാണം ശ്രുതയോ ഭവേയുഃ. 111

എവനാണോ സത്യത്തെ മാത്രം സദാ സംസാരിക്കുന്നത്, എവനാണോ പരസ്ത്രീയെ മാതൃബുദ്ധ്യാ കാണുന്നത്, അവൻ ഈശ്വരനെ സാക്ഷാത്കരിക്കാത്ത പക്ഷം വേദങ്ങൾ പ്രമാണമല്ലാതെ വന്നേയ്ക്കും.

യന്മാനസം ബ്രഹ്മണി ചഞ്ചുരീതി
സ ബ്രഹ്മചാരീത്യഭിധാതുമിഷ്ടഃ
സന്ന്യസ്യ മിഥ്യാജഗദാഭജേദ്യ –
സ്സത്യം പരം ബ്രഹ്മ, സ സത്യവാൻ സ്യാത്.

എവൻെറ മനസ്സാണോ ബ്രഹ്മത്തിൽത്തന്നെ ചരിച്ചുകൊണ്ടിരിക്കുന്നത് അവനെയാണ് ബ്രഹ്മചാരിയെന്നു പറയേണ്ടത്. എവനാണോ പൊളിയായ പാരിനെ വെടിഞ്ഞു നേരായ പരബ്രഹ്മത്തെ നിരന്തരം ഭജിക്കുന്നത്, അവനായിരിക്കും സത്യവാൻ.

ആജന്മനഃ കാഞ്ചനകാമിനീഭ്യാ –
മസ്പൃഷ്ടചിത്താ അതിപൂതവൃത്താഃ
യേ തേ മഹാന്തഃ പ്രഭവന്തി വേത്തു –
മത്യന്തസൂക്ഷ്മം നിഗമാന്തതത്ത്വം. 113

ജനിച്ചനാൾമുതൽ മനസ്സിനെ കാഞ്ചനവും കാമിനിയും സ്പർശിക്കാത്തവരും അതിശുദ്ധമായ ആചാര

ത്തോടുകൂടിയവരും എവരോ ആ മഹാന്മാർ അതിസൂക്ഷ്മമായ വേദാന്തതത്ത്വത്തെ ഗ്രഹിക്കാൻ ശക്തരാകും.

കാമസ്യ യാവത് കണികാസ്തി ചിത്തേ
സംസ്പ്രഷ്ടും ന താവത് പ്രഭവേത്തദീശം
തുലാനുഷക്തഃ കിമു സൂക്ഷ്മതന്തു –
ശ്ശക്നോതി സൂചീസുഷിരം പ്രവേഷ്ടും? 116

കരളിൽ കാമത്തിന്റെ കണികയുള്ള കാലത്തോളം, അതു് (കരൾ) ഈശ്വരനെ തൊടാനാളാവില്ല. പഞ്ഞി പിശുപിശെ പററിനില്ക്കുന്ന ചെറുനൂലിനു സൂചിയുടെ തുളയിലേയ്ക്കു കടക്കാൻ കഴിയുമോ ?

സംസ്പൃഷ്ടാ ന യാവന്മതിരങ്ഗജേന
സാ താവദീശസ്മരണേ നിയോജ്യാ
കിം സാമ്പ്രതം വായസദഷ്ടമാമ്രം
സർവ്വേശ്വരായാർപ്പയിതും കദാപി ? 115

കാമം തീണ്ടുന്നതിനു മുമ്പെ ബുദ്ധിയെ ഈശ്വരസ്മരണയിൽ പ്രവർത്തിപ്പിയ്ക്കേണ്ടതാണു്. കാക്ക കൊത്തിയ മാമ്പഴം എപ്പോഴെങ്കിലും സർവ്വേശ്വരനു നിവേദിയ്ക്കാൻ കൊള്ളുമോ ?

കാമൈരവിദ്ധം പൃഥുകാന്തരങ്ഗം,
ഭൃങ്ഗൈരനാഘ്രാതമിവ പ്രസൂനം
വിശ്വേശ്വരസ്യാങ്ഘ്രിസരോജമൂലേ
ശ്രേയോഽർത്ഥിഭിസ്സാദരമർപ്പണീയം. 116

വണ്ടുകൾ മണത്തിട്ടില്ലാത്ത പുഷ്പത്തെപ്പോലെ കാമങ്ങൾ തീണ്ടാത്ത ബാലഹൃദയത്തെ വേണം ശ്രേയഃകാങ്ക്ഷികൾ ആദരവോടെ വിശ്വനാഥന്റെ തൃക്കാലടിച്ചുവട്ടിലർപ്പിയ്ക്കാൻ.

കണ്ഠീരവഃ കാമജയാന്മൃഗാണാം
ഭൂത്വാധിനാഥോ വിപിനം ബിഭർത്തി
ദന്തീ തു കാമാഭിനിവേശതസ്സ്യാദ്
ബദ്ധഃ കരേണ്വനുധാവമാനഃ. 117

സിംഹം കാമത്തെ ജയിയ്ക്കുകാരണം മൃഗങ്ങളുടെ രാജാവായിത്തീർന്നു് കാടുവാഴുന്നു. ഗജമാകട്ടെ കാമഭ്രാന്തു നിമിത്തം പിടിയാനകളുടെ പിന്നാലെ പാഞ്ഞു നടന്നു (കുഴിയിൽ വീണു) കുടുങ്ങിപ്പോകുന്നു.

കാമാർത്ഥയോരേവ കഥാം ശൃണോതി
ഗ്രാമ്യസ്സതൃഷ്ണം, ന ഹരേശ്ചരിത്രം
കൈവർത്തനാര്യാ ഝഷപൂതിഗന്ധോ
ജേഘ്രീയതേ നോ സുമനസ്സുഗന്ധഃ. 118

ഗ്രാമ്യൻ പെണ്ണിന്റെയും പൊന്നിന്റെയും വർത്തമാനമേ കൊതിയോടെ കേൾക്കു; ഈശ്വരന്റെ കഥ കേൾക്കില്ല. മുക്കുവത്തി മത്സ്യത്തിന്റെ ദുർഗ്ഗന്ധമല്ലാതെ പൂവിന്റെ സുഗന്ധം രസിച്ചുമണക്കില്ല.

ധിക് തസ്യ വിദ്യാം ധനമാഭിജാത്യം
ധിക് തസ്യ കീർത്തിം ധിഷണാം പ്രഭാവം
ധിക് തസ്യ രൂപം നവയൌവനം ച
ഹിത്വാ ഹരിം യോ വിഷയാനുപാസ്തേ. 119

ആരാണോ ഭഗവാനെ വിട്ടു വിഷയങ്ങളെ സേവിയ്ക്കുന്നതു്, അയാളുടെ വിദ്യയും ധനവും തറവാടിത്തവും കീർത്തിയും ബുദ്ധിയും മഹിമയും സൌന്ദര്യവും നവയൌവനവുമെല്ലാം ഛേ! ബഹുതുച്ഛം, അതിനിന്ദ്യം!

മോക്ഷാർത്ഥമുദ്ദിഷ്ടമിമം നൃദേഹം
ലബ്ധ്വാ ജഗന്നാഥമസേവമാനഃ
കാമാർത്ഥയോര്യോ രമതേ സ ദേഹീ
ജാതോ വൃഥാ വഞ്ചയതേ വിരിഞ്ചം. 120

എവനാണോ മോക്ഷത്തിനുവേണ്ടി ഉദ്ദേശിയ്ക്കപ്പെട്ട ഈ മനുഷ്യശരീരം കിട്ടിയിട്ടു ജഗദീശ്വരനെ സേവിയ്ക്കാതെ അർത്ഥകാമങ്ങളിൽ രമിക്കുന്നതു്, ആ ജീവൻ വെറുതെ ജനിച്ചു ബ്രഹ്മാവിനെ ചതിയ്ക്കുകയാണു് ചെയ്യുന്നതു്.

ബാല്യേ യദാ നാസ്തി നരസ്യ ചിത്തേ
കാമസ്തദാ ഭക്തിരുപാർജനീയാ
യാവന്ന രേഖാസ്തി ശുകസ്യ കണ്ഠേ
താവത് സ പാഠ്യോ വ്യവഹാരവിദ്യാം. 121

മനുഷ്യന്റെ മനസ്സിൽ കുട്ടിക്കാലത്തു കാമമില്ലാത്തപ്പോൾ വേണം ഭക്തി സമ്പാദിക്കാൻ. തത്തയുടെ കഴുത്തിൽ വരവീഴുംമുമ്പുവേണം അതിനെ സംഭാഷണവിദ്യ പഠിപ്പിയ്ക്കാൻ.

വിൺമൂത്രപൂയൈഃ കഫരക്തമാംസൈ–
രസ്ഥിത്വഗാന്ത്രൈർനഖരോമഭിശ്ച
പൂർണ്ണേഽതിബീഭത്സവധൂശരീരേ
ഹേ മർത്ത്യ, രന്തും ന വിലജ്ജസേ കിം ? 122

മലവും മൂത്രവും ചലവും കഫവും ചോരയും മാംസവും എല്ലും തോലും കുടൽമാലയും കുത്തിനിറച്ചു് അറച്ചുതുപ്പാൻ തോന്നിയ്ക്കുന്ന സ്ത്രീശരീരത്തിൽ കൂത്താടാൻ ഹേ മനുഷ്യ, നിനക്കു ലജ്ജയില്ലേ ?

മർത്ത്യസ്സമാസ്വാദിതഭക്തിസൌഖ്യഃ
കിം കാമിനീസങ്ഗസുഖേ രമേത ?
കിം കാകതീർത്ഥേ ബിസമാത്രഭോജീ
സംക്രീഡതേ മാനസരാജഹംസഃ ? 123

ഭക്തിരസമാസ്വദിച്ച മനുഷ്യൻ കാമിനീസങ്ഗസുഖത്തിൽ രമിയ്ക്കുമോ ? താമരനൂൽ മാത്രം ഭുജിക്കുന്ന മാനസരാജഹംസം എച്ചിൽക്കുപ്പയിൽ കളിച്ചുപുളയ്ക്കുമോ ?

യഃ കാമിനീകാഞ്ചനനിസ്പൃഹസ്സ
മുക്തിം ലഭേതാമിഷഭോജനോഽപി
യസ്ത്വങ്ഗനായാം കനകേ ച സക്ത–
സ്സസ്യൈകഭക്ഷോഽപി ന മുച്യതേ സഃ. 124

കാമിനീകനകങ്ങളിലിച്ഛയില്ലാത്തവൻ മാംസ ഭുക്കാണെങ്കിലും മുക്തി നേടും, പെണ്ണിലും പൊന്നിലും കൊതികോലുന്നവനാകട്ടെ സസ്യം മാത്രം ഭുജിയ്ക്കുന്നവ നായാലും മുക്തനാകുന്നതല്ല.

സഞ്ജായതേ യോ ദ്രവിണാർജനേന
മർത്യസ്യ ദർപ്പസ്സ സുദുശ്ചികിത്സ്യഃ
കശ്ചിത് പ്ലവഃ പ്രാഗധിഗമ്യരൂപ്യം
മാദ്യൻ നിയോദ്ധും ഗജമഭ്യധാവീത്. 125

പണനേട്ടംകൊണ്ടു മനുഷ്യന്നുണ്ടാവുന്ന ഊററം ചികിത്സിച്ചു മാററാൻ ഞെരുങ്ങുന്ന രോഗമാണ്. പണ്ടൊരു തവള ഒരു രൂപ കിട്ടീട്ടു പുളച്ചുകൊണ്ടു് ആനയുടെ നേരെ മെക്കിട്ടു കേറാൻ ഓടിച്ചെന്നിട്ടുണ്ടു്.

---

# സ്ഥിതപ്രജ്ഞൻ

**വി. എസ്. ശർമ്മ**

ശ്രീമദ്ഭഗവദ്ഗീതയിലെ എല്ലാ പ്രസ്താവങ്ങൾക്കും പ്രാധാന്യമുണ്ടു്. എല്ലാ ഉപദേശങ്ങളും ഗൗരവം അർഹിക്കുന്നു. രണ്ടാം അദ്ധ്യായത്തിൽ സ്ഥിതപ്രജ്ഞനെപ്പററി പ്രസ്താവമുണ്ടു്. 'ഞാൻ ആത്മാവാണു്, ഭൂതസംഘമല്ല' എന്ന ഭാവനയിൽ സ്ഥിരമായിരിക്കുന്ന ആൾ സ്ഥിതപ്രജ്ഞൻ (ആത്മനി സ്ഥിതാ, പ്രതിഷ്ഠിതാ, പ്രജ്ഞാ ബുദ്ധിഃ യസ്യ സഃ) എന്നു് സ്ഥിതപ്രജ്ഞശബ്ദത്തെ വിഗ്രഹിക്കാം. ജ്ഞാനി, സന്ന്യാസി, യോഗി, ഭക്തൻ, ഗുണാതീതൻ, നൈഷ്കർമ്മ്യസിദ്ധൻ എന്നും മററും പല നാമങ്ങളും സ്ഥിതപ്രജ്ഞനു നല്കപ്പെട്ടിട്ടുണ്ടു്. ഗീതയിലെ രണ്ടാമദ്ധ്യായത്തിൽ വിവരിക്കപ്പെട്ടിരിക്കുന്നപ്രകാരമാണു് സ്ഥിതപ്രജ്ഞലക്ഷണം ഇവിടെ കുറഞ്ഞൊന്നു ചർച്ച ചെയ്യുന്നതു്.

പോർക്കളത്തിൽ വന്നിട്ടു സ്വജനവധത്തിൽ വിമുഖനായ അർജ്ജുനൻ സ്വജനങ്ങളെ ഓർത്തു് ദുഃഖിക്കുന്നു, എന്നാൽ ദുഃഖിക്കേണ്ടാത്തവരെപ്പററിയാണു് അർജ്ജുനൻ ദുഃഖിക്കുന്നതു്; എന്നിട്ടും വിവേകിയെപ്പോലെ സംസാരിക്കുകയും ചെയ്യുന്നു. പ്രജ്ഞാവാദിയായിക്കഴിഞ്ഞാൽ ദുഃഖിക്കേണ്ടതില്ല. ആരാണു് പ്രജ്ഞാവാദി? ആത്മതത്ത്വം ഗ്രഹിച്ചവൻ. മൃതന്മാരേയും അമൃതന്മാരേയും കുറിച്ചു ദുഃഖിച്ചിട്ടു കാര്യമില്ല. ആത്മാവു നിത്യമാണെന്നറിഞ്ഞാൽ ദുഃഖാർഹതയില്ല തന്നെ. നിത്യമായ ആത്മാവിൽ ബുദ്ധി അചലമായി സ്ഥിതിചെയ്യുമ്പോൾ യോഗപ്രാപ്തിയായി, സമാധിയായി. അങ്ങനെയാണെങ്കിൽ ആ നിലയിലെത്താൻ എന്തു ചെയ്യണം? ആ അവസ്ഥയുടെ രൂപഭാവങ്ങൾ എങ്ങനെ? അർജ്ജുനൻ ചോദിക്കുന്നു: 'കേശവ, സമാധിസ്ഥനായ സ്ഥിതപ്രജ്ഞന്റെ ലക്ഷണമെന്താണു്? ആത്മജ്ഞാനം ഉറച്ചയാളുടെ, പരന്മാരോടുള്ള വ്യവഹാരം എന്താണു്? തത്ത്വജ്ഞാനം ഉറച്ചവൻ സ്വയം എങ്ങനെ വ്യവഹരിക്കും, എങ്ങനെയിരിക്കും, എങ്ങനെ നടക്കും?'

ഭഗവാൻ അതിനെല്ലാം മറുപടി പറഞ്ഞു് അർജ്ജുനനെ ഉദ്ബുദ്ധനാക്കുന്നു. സർവ്വകാമങ്ങളേയും പരിത്യജിച്ചവനും ആത്മരതനുമാണു് സ്ഥിതപ്രജ്ഞൻ. ദുഃഖത്തിൽ അനുദ്വിഗ്നമനസ്സ്, സുഖങ്ങളിൽ വിഗതസ്പൃഹൻ, രാഗഭയക്രോധവിനിർമുക്തൻ, സ്ഥിരബുദ്ധി, മുനി, അനഭിസ്നേഹൻ, ശുഭാശുഭങ്ങളിൽ ദ്വേഷമോ അഭിനന്ദനമോ ഇല്ലാത്തവൻ – ഇതെല്ലാമാണു സ്ഥിതപ്രജ്ഞൻ. ആമ തന്റെ അവയവങ്ങളെ എന്നപോലെ സ്ഥിതപ്രജ്ഞൻ തന്റെ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻതിരിപ്പിക്കുന്നു; വിഷയവാസനകൾ ഒഴിവാക്കി അവയെ പരമാത്മാവിൽ കേന്ദ്രീകരിക്കുന്നു. ഇന്ദ്രിയനിഗ്രഹപ്രവീണനായ അയാൾ ഇന്ദ്രിയങ്ങളെ പരമാത്മാവിൽ പ്രതിഷ്ഠിയ്ക്കുകകൂടി ചെയ്യുന്നു. ബലശാലികളായ ഇന്ദ്രിയങ്ങൾ വിവേകിയായ പുരുഷന്റെപോലും മനസ്സിനെ

ബലാല്ക്കാരമായിട്ട് അപഹരിക്കുന്നു. അതി നാൽ ശ്രേയോത്ഥികൾ ഇന്ദ്രിയങ്ങളെ അടക്കി മനസാ ആത്മവിചാരം ചെയ്യണം. വിഷയ ങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ വിനിർമുക്തങ്ങ ളാക്കി ആത്മാവിൽ ചിത്തമുറപ്പിച്ചവന്ന് ആത്മബോധം ഉണ്ടാകുന്നു. മനസ്സിനെ നിയ ന്ത്രിക്കാൻ കഴിയാതിരുന്നാൽ വിഷയങ്ങളെ പ്പററി ചിന്തിച്ച് അവയിൽ ആസക്തിയുള വാകും. ആസക്തി അഭിലാഷമായി വിക സിക്കും. പിന്നെ അഭീഷ്ടസിദ്ധിക്കുണ്ടാകുന്ന തടസ്സംമൂലം ക്രോധം, സമ്മോഹം, സ്മൃതി വിഭ്രമം, ബുദ്ധിനാശം, പ്രണാശം എന്നീ അവസ്ഥകളിലേക്ക് അനുക്രമം പതിക്കുന്നു. രാഗദ്വേഷവിയുക്തനും നിഗൃഹീതേന്ദ്രിയനുമാ യ വ്യക്തി മനഃപ്രസാദം നേടുന്നു. അങ്ങനെ പ്രസാദമുള്ളവൻെറ മനസ്സിൽ തത്ത്വബോധം തെളിഞ്ഞു നില്ക്കുന്നു. മമതാത്യാഗം, രാഗദ്വേഷ നിവൃത്തി, മനോനിയന്ത്രണം, ഇന്ദ്രിയസ്വാധീ നം, ചിത്തശുദ്ധി, ഗുരൂപസത്തി, സാധനാ ബോധം, സാധനാനുഷ്ഠാനം, ആത്മബോധം എന്നീ ക്രമത്തിൽ ദുഃഖനിവൃത്തി നേടുന്നു. മനം തെളിഞ്ഞ ആ ജ്ഞാനിയുടെ ബോധം പെട്ടെ ന്നുതന്നെ ദൃഢമാകുകയും ചെയ്യുന്നു. മനോനിഗ്ര ഹമില്ലാത്തവന്ന് ആത്മജ്ഞാനമില്ല, തത്ത്വാഭി നിവേശമില്ല; ഭാവനയില്ലാത്തവന്ന് സമാധാ നവുമില്ല. പിന്നെ പരമാനന്ദമാകുന്ന ശാന്തി അശാന്തമനസ്സായ ഒരുവന്ന് എങ്ങനെ ലഭി ക്കും? മനസ്സ് വിഷയാസക്തങ്ങളായ ഇന്ദ്രിയ ങ്ങളുടെ പിന്നാലെ പോകുന്നപക്ഷം ആ മന സ്സ്, വെള്ളത്തിലെ തോണിയെ കാററെന്ന പോലെ, സാധകൻെറ വിവേകത്തെ അപഹ രിക്കുന്നു. ഇന്ദ്രിയങ്ങളെ ശബ്ദാദിവിഷയങ്ങ ളിൽനിന്നു നിഗ്രഹിച്ചവൻെറ പ്രജ്ഞ ഉറച്ച താണ്. അയാളാണു സ്ഥിതപ്രജ്ഞൻ. മററു സകല ഭൂതങ്ങളും ഏതൊരാത്മാവിനെക്കുറിച്ച് അജ്ഞരായി കാലം കഴിക്കുന്നുവോ ആ ആത്മാ വിനെ സംയമി സദാ ഉണർവ്വോടെ കാണുന്നു. പ്രാണികൾ ഉണർവ്വോടെ പ്രവർത്തിക്കുന്ന ലൗ കികവിഷയങ്ങളിലൊന്നും ആത്മതത്ത്വജ്ഞാ നി ഉണരുന്നില്ല; അയാൾക്കതു രാത്രിയാണ്. സമുദ്രത്തിൽ പുഴകൾ എന്നപോലെ വിഷയാ ഭിലാഷങ്ങൾ ആരിൽ പ്രവേശിച്ചു വിലീനമാ യിത്തീരുന്നുവോ ആ ആൾ ശാന്തിയെ പ്രാപി ക്കുന്നു. കാമകാമിക്ക് ശാന്തി ലഭിക്കുന്നില്ല. വിഷയങ്ങൾ ഉപേക്ഷിച്ച് സ്പൃഹയില്ലാത്ത വനായി ലോകയാത്ര ചെയ്യുന്ന നിർമ്മമനും നിര ഹങ്കാരിയുമായ ആൾക്കേ ശാന്തി ലഭിക്കുന്നു ള്ളൂ. ആ നിലയിലെത്തിയ ആൾക്ക് ശോക മോ മോഹമോ ഇല്ല. മരണകാലത്തെങ്കിലും ആ നില പ്രാപിച്ചാൽ ബന്ധവിമുക്തി നേടി ബ്രഹ്മനിർവ്വാണം പ്രാപിക്കാൻ സാധിക്കയും ചെയ്യുന്നു.

> ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാത്ഥ
> നൈനാം പ്രാപ്യ വിമുഹ്യതി
> സ്ഥിത്വാഽസ്യാമന്തകാലേഽപി
> ബ്രഹ്മനിർവ്വാണമൃച്ഛതി.

കർമ്മയോഗംകൊണ്ടു ചിത്തശുദ്ധി നേടുക, ചിത്തശുദ്ധി നേടിയശേഷം ആ ചിത്തത്തിൽ ആത്മജ്ഞാനമുദിക്കുന്നതിനുള്ള ശ്രവണമനനാ ദിസാധനകൾ അനുഷ്ഠിക്കുക, ജ്ഞാനമുണ്ടായാൽ പ്പിന്നെ അതിൽ ഉറച്ചുനില്ക്കുക; അപ്പോൾ സ്ഥി തപ്രജ്ഞനാകും. സ്ഥിതപ്രജ്ഞൻ എങ്ങനെയു ള്ളവനാണ്? അയാളുടെ സ്വത്വം എന്ത്? സ്ഥി തപ്രജ്ഞനായ ഒരാൾ ദുഃഖിക്കേണ്ടതുണ്ടോ? ഇതെല്ലാം ഭഗവാൻ ചച്ച്ചെയ്തു. അജ്ജുനൻ ഭീഷ്മദ്രോണാദികളെ വധിക്കേണ്ടിവരുമല്ലോ എന്നു ചിന്തിച്ചാണു ദുഃഖിച്ചതു്. ദുഃഖിക്കപ്പെടേ ണ്ടാത്തവരെപ്പററി ദുഃഖിക്കുന്നതു് ആത്മതത്ത്വ മറിയാത്തവൻെറ ലക്ഷണമാണല്ലൊ. ദുഃഖിച്ച തുകൊണ്ട് ശോകസംവിഗ്നമാനസനായി വി ല്ലുപേക്ഷിച്ച്, തനിക്കു യുദ്ധംചെയ്യാൻ ആവി ല്ല എന്ന് അജ്ജുനൻ പറഞ്ഞതാണ്. എന്നാൽ ഭഗവദുപദേശമെല്ലാം കഴിഞ്ഞപ്പോൾ അജ്ജു നൻ 'കരിഷ്യേ വചനം തവ' എന്നു പറഞ്ഞ് ഉദ്ബുദ്ധനായി എഴുന്നേററു. കർമ്മയോഗവും സാംഖ്യയോഗവും സ്ഥിതപ്രജ്ഞലക്ഷണവുമെ ല്ലാം ഭഗവാൻ ഉപദേശിച്ചതു് അജ്ജുനനെ യു ദ്ധോദ്യുക്തനും ക്ലൈബ്യവിയുക്തനും ധർമ്മനിര തനും ആക്കാനായിരുന്നു. കേവലമൊരു സം സാരിയായിരുന്ന അജ്ജുനനെ ആ സ്ഥിതപ്ര ജ്ഞപദം ഏതെന്നും അതിൻെറ മഹത്ത്വമെന്തെ ന്നും ബോധ്യമാക്കി ആ ബോധംകൊണ്ടുതന്നെ കർമ്മയോഗിയാക്കിത്തീക്കുകയുമാണു ഭഗവാൻ ചെയ്തതു്. കാമകാമിയല്ലാത്തവനും നിസ്സ് പൃഹനും നിരഹങ്കാരിയുമായി യുദ്ധം ചെയ്യുന്ന അജ്ജുനൻ അത്യദ്ഭുതകരമായ ഒരു പ്രതീക മാണ്—സഹസ്രാബ്ദങ്ങളിലൂടെ മങ്ങാതെയും മായാതെയും ജീവിക്കുന്ന ഒരു ഉജ്ജ്വല പ്രതീകം.

# മൂച്ചുയേറിയ വാക്കു്

ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാടു്

കാനനവാസവും അജ്ഞാതവാസവും മുഴമിച്ച പാണ്ഡവരുടെ സന്ദേശവുമായി കുരുസദസ്സിൽച്ചെന്ന ദ്രുപദപുരോഹിതൻ കുശലപ്രശ്നാനന്തരം ഇങ്ങനെ പറഞ്ഞു: 'പണ്ടിനാലേയുള്ള രാജധർമ്മം നിങ്ങൾക്കെല്ലാം അറിവുള്ളതാണു്. എങ്കിലും, പറയണമല്ലൊ എന്നുവെച്ചു് പറയുകയാണു് ഞാൻ. ധൃതരാഷ്ട്രരും പാണ്ഡുവും ഒരേ അച്ഛൻെറ മക്കളാണു്. അപ്പോൾ ആ പൈതൃകത്തിന്നുള്ള അവകാശം രണ്ടാളുടെ മക്കൾക്കും ഒപ്പമാണു്. അതിൽ ധൃതരാഷ്ട്രരുടെ മക്കൾക്കു് ആ പൈതൃകം കിട്ടി. പാണ്ഡുവിൻെറ മക്കൾക്കു് കിട്ടിയതുമില്ല. എന്തേ ഇങ്ങനെ വരാൻ? ധൃതരാഷ്ട്രർ അതു കയ്യടക്കി വെച്ചതുകൊണ്ടുതന്നെ. പാണ്ഡവരെ ഉന്മൂലനം ചെയ്യാൻ ആവുന്ന പണിയെല്ലാം ഇവർ ചെയ്തു നോക്കി. എന്തോ, അതൊന്നും ഫലിച്ചില്ലെന്നേയുള്ളു. അവരുടെ രാജ്യം കളവായി കൈയ്യിലാക്കി. അവരുടെ പത്നിയെ രാജസഭയിലിട്ടിഴച്ചു; ഏറെക്കാലം അവരെ കാട്ടിലും നാട്ടിലും തെണ്ടിത്തിരിയിച്ചു. എന്നാൽ, അതൊന്നും കണക്കാക്കാതെ അവരിന്നു് ഇവരുമായി ലോഹ്യത്തിൽ കഴിയാൻ ഒരുങ്ങിയിരിക്കയാണു്. അവർക്കവരുടെ രാജ്യം തിരിച്ചുകിട്ടണമെന്നേയുള്ളു, ആരേയും നശിപ്പിക്കണമെന്നില്ല. അവരോടൊരു കൈയു് നോക്കിക്കളയാമെന്നു് ഈ ദുര്യോധനന്നു് ഒരു തോന്നലുണ്ടല്ലോ, അതു വെറുതെയാണു്. ഏഴക്ഷൌഹിണികളാണു് യുധിഷ്ഠിരൻെറ പിന്നിൽ യുദ്ധത്തിന്നൊരുങ്ങി നില്ക്കുന്നതു്. മഹാബലശാലികളായ അനേകം മഹാരഥന്മാർ വേറെയുമുണ്ടു്. ഇവിടെയുള്ള പതിനൊന്നക്ഷൗഹിണിയ്ക്കെല്ലാംകൂടി അർജ്ജുനൻ ഒരൊററ ആൾ മതി. കൂടെ കൃഷ്ണനുമുണ്ടു്. അതുകൊണ്ടു് നിങ്ങൾ കാലം കളയാതെ പാണ്ഡവർക്കു് കൊടുക്കാനുള്ളതു് കൊടുത്തേക്കൂ.'

അതു കേട്ടു് ഭീഷ്മർ പറഞ്ഞു: ''അങ്ങിപ്പോൾ പറഞ്ഞതെല്ലാം സത്യമാണു്, സംശയമില്ല. അങ്ങയുടെ വാക്കിന്നു് മൂച്ചു കുറച്ചു കൂടുതലായതു് ബ്രാഹ്മണ്യം കാരണമാവും എന്നാണു് ഞാൻ വിചാരിക്കുന്നതു്''' (അതിതീക്ഷ്ണന്തു തേ വാക്യം ബ്രാഹ്മണ്യാദിതി മേ മതിഃ.'' മഹാഭാരതം ഉദ്യോഗപർവ്വം 20. 21.)

ഇവിടെ ഭീഷ്മർ ആ പുരോഹിതനെപ്പററി പ്പറയുന്നതിനിടയിൽ ബ്രാഹ്മണരെ പൊതുവേ ഒന്നു തോണ്ടി വിട്ടു. ഇങ്ങനെ ഒരു വ്യക്തിയെപ്പററി പറയുന്നതിന്നിടയിൽ ഒരു വർഗ്ഗത്തെ ചൂണ്ടുകയെന്നതു നമ്മളും പതിവുള്ളതാണു്. 'ഇന്ന തറവാട്ടിൽപ്പിറന്നവനല്ലേ, എങ്ങനെയാണു് വകതിരിവുണ്ടാവുക, ഇന്ന നാട്ടുകാരനല്ലേ, എങ്ങനെ ചതിക്കാതിരിക്കും ?'' എന്നൊക്കെ നാം പറയാറുണ്ടല്ലൊ. അവിടെയൊക്കെ നാം പറയുന്നതിന്നു് ആ തറവാട്ടുകാരോടോ നാട്ടുകാരോടോ നമുക്കൊരനാദരം തോന്നുന്നുണ്ടു് എന്നാണല്ലൊ അർത്ഥം. അപ്പോൾ, ഇവിടെ ഭീഷ്മർക്കു് ബ്രാഹ്മണരോടു് ഒരനാദരം ഉണ്ടായിരുന്നു എന്നു വന്നുകൂടുന്നതായി നമുക്കു തോന്നുന്നു. എന്നാൽ, ഈ തോന്നലിന്നെ അത്ര പ്രമാണമാക്കാമോ എന്നു സംശയമാണു്. കാരണം, ഭീഷ്മർക്കു് ബ്രാഹ്മണരോടു് അളവററ ആദരം ഉണ്ടായിരുന്നു എന്നതിന്നു് എണ്ണമററ തെളിവുകളുണ്ടു് എന്നതുതന്നെ. എത്രയോ സന്ദർഭങ്ങളിലദ്ദേഹം ബ്രാഹ്മണരെപ്പററി അത്യന്തം ബഹുമാനത്തോടെ സംസാരിക്കുന്നുണ്ടു്, ബ്രാഹ്മണരെ അത്യന്തം ഭക്തിയോടെ പൂജിക്കുന്നുണ്ടു്. ഒരിടത്തു് അദ്ദേഹം യുധിഷ്ഠിരനോടു് പറയുന്നു, 'തനിക്കീ ലോകത്തിൽ യുധിഷ്ഠിരനാണു് ഏററവും പ്രിയപ്പെട്ടവൻ. എന്നാൽ യുധിഷ്ഠിരനേക്കാൾ പ്രിയപ്പെട്ടവരാണു് ബ്രാഹ്മണർ.' എന്നു് (അനുശാസനപർവ്വം അധ്യായം 8). അപ്പോൾ, ഭീഷ്മർ ബ്രാഹ്മണരുടെ വാക്കിന്നു് തൈക്ഷ്ണ്യം കൂടുതലാണു് എന്നു പറയുമ്പോൾ അതിനെ കേവലം ഹൃദയനിഗൂഢമായ ഒരനാദരത്തിൻെറ ബഹിഃസ്ഫുരണമായി

കണക്കാക്കിയാൽ പോരാ, ആ തൈക്ഷ്ണ്യത്തിൻെറ സ്വഭാവമെന്തു് എന്നൊന്നു പരിശോധിച്ചുനോക്കുകതന്നെ വേണം. എന്നുവെച്ചാൽ, വാക്കിന്നു് തൈക്ഷ്ണ്യമെന്നതു്, ബ്രാഹ്മണരെസ്സംബന്ധിച്ചേടത്തോളം, കരിമ്പിന്നു് കമ്പെന്നപോലെയാണോ, അതോ, അതൊഴിവാക്കാൻ വല്ല വഴിയുമുണ്ടോ എന്നൊക്കെ സൂക്ഷ്മമായി ആലോചിച്ചുനോക്കണം എന്നർത്ഥം. ഈ ആലോചനകൊണ്ടൊക്കെ ഇന്നു് കാര്യമെന്തു്, ബ്രാഹ്മണ്യവും ബ്രാഹ്മണരുമൊക്കെ നാമാവശേഷമായിക്കഴിഞ്ഞില്ലേ, എന്നിവിടെ ഒരു ശങ്ക വരാം. അതിന്നു് സമാധാനം: ബ്രാഹ്മണർ എന്നുവെച്ചാൽ, ഭീഷ്മരുടെ ദൃഷ്ടിയിൽ അക്കാലത്തു് മററു പലരുടേയും ദൃഷ്ടിയിൽ എന്നപോലെ – സത്ത്വഗുണം തികഞ്ഞ മനുഷ്യരായിരുന്നു, ഏററവും നല്ല ആളുകളായിരുന്നു. അപ്പോൾ, നാമിവിടെ ആലോചിച്ചുനോക്കുന്നതു് ഏററവും നല്ല ആളുകൾക്കും വാക്കിൻെറ തൈക്ഷ്ണ്യം ഒരു തീരാശാപമായി അവശേഷിക്കുമോ, അതോ, അതിന്നു വല്ല പരിഹാരവുമുണ്ടോ എന്നാണു്. ഈ ആലോചന ഇന്നെന്നല്ല എന്നും ഒരനാവശ്യമാവില്ലല്ലോ.

മൂർച്ചയുള്ള വാക്കു് മൂർച്ചയുള്ള ആയുധം പോലെയാണു്; ആഴത്തിൽ മുറിവേല്പിക്കുന്നതാണു്. ആയുധം മുറിവേല്പിക്കുന്നതു ശരീരത്തിന്നാണെങ്കിൽ വാക്കു മുറിവേല്പിക്കുന്നതു മനസ്സിന്നാണു് എന്നുമാത്രം. എന്നല്ല, വാക്കിൻെറ മൂർച്ച പലപ്പോഴും ആയുധത്തിൻെറ മൂർച്ചയേക്കാൾ ദുസ്സഹമാവുകയും ചെയ്യും. ഇതിനേക്കാൾ ഭേദം നെഞ്ഞത്തു് ഒരു കത്തി കുത്തിയിറക്കുകയായിരുന്നു എന്നു് തോന്നാറില്ലേ, ചിലപ്പോൾ ചിലരുടെ വാക്കു കേട്ടാൽ ? ആയുധം ഏല്പിക്കുന്ന ക്ഷതം ഏറെക്കവിഞ്ഞാൽ ആളെ കൊല്ലുമായിരിക്കാം. എന്നാൽ, വാക്കേല്പിക്കുന്ന ക്ഷതമാകട്ടെ, കൊല്ലുന്നതിനേക്കാൾ കഠിനമായ 'കൊല്ലാതെ കൊല്ലുക' എന്ന പണി തന്നെ ആജീവനാന്തം ചെയ്തുകൊണ്ടിരിക്കും. ഇങ്ങനെ അത്യന്തം ഹിംസാത്മകമായതുകൊണ്ടു്, വാക്കിൻെറ തൈക്ഷ്ണ്യം – അതിതൈക്ഷ്ണ്യം എന്നർത്ഥം – തീർച്ചയായും ഒരു ദോഷമാണു്; അതിനാൽ തീർച്ചയായും ഒഴിവാക്കേണ്ടതുമാണു്. എന്നാൽ, വാക്കിന്നു് തൈക്ഷ്ണ്യവും ചിലപ്പോൾ വേണ്ടിവരില്ലേ? തീക്ഷ്ണമായ വാക്കുകൊണ്ടേ കാര്യം നടക്കൂ എന്നു വരാറില്ലേ ചിലപ്പോൾ ? കുറച്ചു മൂർച്ചയിൽത്തന്നെ പറഞ്ഞാലേ ചിലപ്പോൾ ചിലർക്കു് ഉള്ളിൽത്തട്ടൂ എന്നു വരാറില്ലേ ? ഉണ്ടു്. പക്ഷേ, അവിടേയും ഒരു കാര്യം ശ്രദ്ധിക്കണം: കേൾക്കുന്ന ആൾക്കു് കാര്യം ഉള്ളിൽ തട്ടാൻ എത്രത്തോളം തൈക്ഷ്ണ്യം ആവശ്യമാണോ, അതിലൊട്ടും അധികമാവരുതു വാക്കിനു തൈക്ഷ്ണ്യം എന്നു നിഷ്കർഷിക്കണം. അവിടേയും വാക്കിനു തൈക്ഷ്ണ്യം കുറയ്ക്കാനാണു ശ്രമിക്കേണ്ടതു് എന്നർത്ഥം. ചില സന്ദർഭങ്ങളിൽ കൊല ആവശ്യമായി വന്നേക്കാം, കൂട്ടക്കൊലതന്നെ ആവശ്യമായി വന്നേക്കാം. എന്നുവെച്ചു്, കൊല ഒരു നല്ല കാര്യമാണു്, പരിശീലിക്കേണ്ടതാണു് എന്നു പറയാറില്ലല്ലൊ. അതുപോലെ, ചില സന്ദർഭങ്ങളിൽ വാക്കിന്നു് തൈക്ഷ്ണ്യവും ആവശ്യമായി വന്നേക്കാം. എന്നുവെച്ചു്, വാക്കിന്നു് തൈക്ഷ്ണ്യം ഒരു നന്മയാവില്ല, വളർത്തിയെടുക്കേണ്ട ഒരു ഗുണമാവില്ല. അപ്പോൾ, വാക്കിന്നു് തൈക്ഷ്ണ്യം ഒഴിവാക്കേണ്ടതുതന്നെ. പക്ഷെ, അതെങ്ങനെ ഒഴിവാക്കാം ? അതറിയാൻ ആദ്യംതന്നെ വാക്കിന്നു് തൈക്ഷ്ണ്യം എങ്ങനെയാണു് വന്നു പെടുന്നതെന്നാണു നോക്കേണ്ടതു്. ഒരു രോഗത്തിന്നു് പ്രതിവിധിയെന്തെന്നാലോചിക്കുമ്പോൾ ആദ്യം നോക്കേണ്ടതു് ആ രോഗം എങ്ങനെ വന്നുപെട്ടു എന്നാണല്ലൊ. അതിനാൽ നമുക്കു് ആദ്യമായി എങ്ങനെയാണു് വാക്കിൽ തൈക്ഷ്ണ്യം ഇടകലരാൻ ഇടവരുന്നതു് എന്നു നോക്കാം.

കേൾക്കുന്നവർക്കു് വേദനയുണ്ടാക്കുന്ന വാക്കിനെയാണല്ലൊ തീക്ഷ്ണമായ വാക്കു് എന്നു പറയുന്നതു്. ഈ വേദന രണ്ടുതരത്തിൽ വരാം: ബോധപൂർവ്വമായും അബോധപൂർവ്വമായും; 'കേൾക്കുന്ന ആൾക്കു് തൻെറ വാക്കു് വേദനയുണ്ടാക്കുന്നുണ്ടു്' എന്ന ബോധം പറയുന്ന ആൾക്കു് ഉണ്ടായിട്ടും, ഇല്ലാതേയും. ഇതിൽ ബോധപൂർവ്വമായിട്ടുള്ളതു് പല പ്രകാരത്തിൽ കാണാറുണ്ടു്. ചിലരുണ്ടു്, കേൾക്കുന്നവർക്കു വേദനയുണ്ടാക്കുന്നവിധം സംസാരിക്കാൻ ഒരു പ്രത്യേക വാസനയുള്ളവരായിട്ടു്. കോപം വന്നാലെന്നില്ല, എതിരിടുന്നവരോടു് എന്നു

മില്ല, എപ്പോഴും എല്ലാവരോടും മൂച്ചയുള്ള വാക്കു കളേ അവർ പറയൂ, അതാണവക്കിഷ്ടം. നിർഭാഗ്യത്തിൽപ്പെട്ടുഴലുന്ന ഒരാളോടു് അവർ പറയുക, 'എന്തും പകിട പന്ത്രണ്ടാണു് എന്നു വിചാരിച്ചു ഇല്ലേ ? ഇപ്പോഗം കാര്യം മനസ്സിലായില്ലേ?' എന്നാവും. രോഗം പിടിച്ചു് അവശനായി കിടക്കുന്ന ഒരാളുടെ അടുത്തുചെന്നാൽ അവരുടെ ചോദ്യം, 'ഉപ്പു തിന്നാൽ വെള്ളം കുടിക്കാതെ പററുമോ?' എന്നാവും. അവരുടെ സ്തുതിയിൽപ്പോലും അല്പം ഒരു കുത്തുണ്ടാവും, 'ഈ ചിത്രം തരക്കേടില്ലല്ലൊ, ഇതു കണ്ടാൽ ഇയാഗം വരച്ചതാണെന്നു തോന്നില്ല.' എന്നിങ്ങനെ.

ഇവക്കിങ്ങനെ എല്ലാവരുടെ നേരെയും അമ്പയയ്ക്കാൻ തോന്നാൻ കാരണമെന്താണു് ? മററൊന്നുമല്ല, അവരുടെ അഹങ്കാരംതന്നെ. താനൊരററിയപ്പെടുന്ന ആളാവാൻ, തൻെറ വ്യക്തിത്വത്തിന്നു് അംഗീകാരം കിട്ടാൻ, മററുള്ളവരെ ഇടിച്ചു കാണിക്കുകയാണു്, കുററവും കുറവും ചൂണ്ടിക്കാണിച്ചു മററുള്ളവരെ തേജോവധം ചെയ്യുകയാണു്, എളുപ്പവഴി എന്നു വിചാരിച്ചിട്ടാണു് ഈ കൂട്ടർ സൗകര്യം കിട്ടുമ്പോഴെല്ലാം ഇങ്ങനെ നാവിൻെറ മൂച്ചു പരിശോധിച്ചുനോക്കുന്നതു്. ഈ അതിർകവിഞ്ഞ അഹങ്കാരം രജോഗുണത്തിൻെറ ആധിക്യത്തെയാണല്ലൊ കാണിക്കുന്നതു്.

വേറെ ചിലരുണ്ടു്, നിസ്സാരകാര്യത്തിന്നായാലും എതിക്കാൻ പുറപ്പെട്ടാൽ പിന്നെ ഇന്നതേ പറയൂ എന്നോ ഇത്രയേ പറയൂ എന്നോ ഒരു കണക്കും ഇല്ലാത്തവരായിട്ടു്. കേഗക്കുന്ന ആഗക്കു് കാര്യം മനസ്സിലാവാനോ, തൻെറ ഉള്ളിലെ എതിപ്പു് വ്യക്തമാവാനോ, എന്തിനാണു താനീപ്പറയുന്നതു്, അതു രണ്ടിന്നായാലും ഇത്രയൊക്കെ ലഹള കൂട്ടേണ്ടതുണ്ടോ എന്നൊന്നും അവർ ആലോചിക്കില്ല, ആ വക ആലോചനയൊന്നും അവരുടെ അടുത്തെങ്ങും പോവില്ല. കേഗക്കുന്നവരുടെ സവ്വമമ്മങ്ങളും പിളക്കുന്ന വാക്കുകഗം, പ്രകൃതവുമായി ഒരു ബന്ധവുമില്ലാതെ, അവസാനമില്ലാതെ, അവരുടെ വായിൽനിന്നങ്ങനെ ഒഴുകിക്കൊണ്ടിരിക്കും, ഒരഗ്നിപവ്വതത്തിൽനിന്നു് ലാവയെന്നപോലെ ഒഴുകിക്കൊണ്ടേ ഇരിക്കും. ഏതാണ്ടു് ഉന്മാദം എന്നു പറയാവുന്ന ഈ അവസ്ഥ അത്യുല്ക്കടമായ ക്രോധത്തിൻെറ ഫലമാണല്ലൊ; അതാകട്ടെ, രജോഗുണത്തിൻെറ വേലിയേററത്തിൻെറ ഫലവുമാണല്ലൊ.

ഇനി വേറെ ചിലർ: സ്വതേ ആരോടും കടുത്ത വാക്കു പറയാറില്ല; എന്നാൽ, ചിലപ്പോഗം, ഇങ്ങോട്ടെതിക്കാനേ വന്നിട്ടില്ലാത്ത ചിലരോടു്, അങ്ങോട്ടൊരെതിപ്പേ ഉള്ളിൽ ഇല്ലാതെതന്നെ, വളരെ കടുത്ത വാക്കുകഗം പറയുകയും ചെയ്യും. രാവണവധാനന്തരം ലങ്കയിൽ വെച്ചു് രാമൻ സീതയോടു പറഞ്ഞ ആ വാക്കുകഗം ഇതിന്നു് പ്രസിദ്ധമായ ഒരു ഉദാഹരണമാണു്. തൻെറ കീത്തിക്കു കുറവുവരരുതെന്നു വിചാരിച്ചോ, കീത്തിക്കു കുറവുവന്നെങ്കിലോ എന്നു ഭയന്നോ ആയിരുന്നുവല്ലൊ രാമൻ അവിടെ അങ്ങനെയൊക്കെപ്പറഞ്ഞതു്. കുറച്ചു കവിഞ്ഞു പോയി എന്നു പറയേണ്ടുന്ന ആ കീത്തികാമനയുണ്ടല്ലൊ, അതും രജോഗുണത്തിൻെറ വിജൃംഭണംതന്നെ. ഇങ്ങനെ എത്രയോ വിധത്തിൽ തീക്ഷ്ണത കാണാം. ഇവിടെയെല്ലാം തന്നെ തീക്ഷ്ണമായ വാക്കു് പ്രയോഗിക്കുന്ന ആഗക്കു്, കേഗക്കുന്നവക്കു് അതു മനോവേദന യുണ്ടാക്കും എന്നറിയാൻ വയ്യാഴ്കയില്ലല്ലോ. അതിനാൽ, ആ തൈക്ഷ്ണ്യം ബോധപൂവ്വമാണു്.

ഇനി ബോധപൂവ്വമല്ലാതെയുള്ളതിൻെറ സ്വരൂപം നോക്കാം. ചിലരുണ്ടു്, മററുള്ളവക്കു സുഖദുഃഖങ്ങളോ ഇഷ്ടാനിഷ്ടങ്ങളോ ഒക്കെയുണ്ടു് എന്ന വിചാരമേ ഇല്ലാത്തവരായിട്ടു്. ഒരാഗം വേദനകൊണ്ടു പിടയുന്നതു കാണുമ്പോഗം കാററത്തു് ഒരു വള്ളി കിടന്നാടുന്നതുപോലെ യോമറോ മാത്രമേ അവക്കു് തോന്നു; അയാഗം ഒരു വേദന അനുഭവിക്കുന്നതായി തോന്നുകയേ ഇല്ല. ഇത്തരക്കാരും ചിലപ്പോഗം, സംഗതിവശാൽ തീക്ഷ്ണമായ വാക്കു പറഞ്ഞേക്കാം. എങ്കിലും, ആ തൈക്ഷ്ണ്യം ബോധപൂവ്വമാണെന്നു പറകവയ്യ. കാരണം; അവിടെ ആരെയെങ്കിലും വേദനിപ്പിക്കണമെന്നോ ആരെങ്കിലും, വേദന അനുഭവിക്കുന്നുണ്ടെന്നോ ഉള്ള തോന്നൽ അവക്കില്ല എന്നതുതന്നെ. മററുള്ളവക്കു് വേദന എന്നൊന്നുണ്ടു് എന്ന തോന്നലുണ്ടെങ്കിലല്ലേ അവരെ വേദനിപ്പിക്കണമെന്നോ, അവർ വേദന അനുഭവിക്കുന്നുണ്ടെന്നോ തോന്നാൻ ഇടയുള്ളു ?

വേറെ ചിലക്ക് മററുള്ളവക്കും വേദന എന്നൊന്നുണ്ട് എന്ന തോന്നലുണ്ടാവും, തത് ഫലമായി മററുള്ളവരെ വേദനിപ്പിക്കരുത് എന്ന തോന്നലും ഉണ്ടാവും. എന്നാൽ, എങ്ങനെയായാലാണ് മററുള്ളവക്ക് വേദനയുണ്ടാവുക എന്ന് നല്ല പിടിയുണ്ടാവില്ല. ചെറുകുട്ടികൾ ചിലപ്പോൾ വല്ല സാധനങ്ങളുമെടുത്ത് അമ്മയുടെ തലയ്ക്കു മേടുന്നത് കണ്ടിട്ടില്ലേ? അതവക്ക് അമ്മയെ വേദനിപ്പിക്കണം എന്ന ഉദ്ദേശമുണ്ടായിട്ടല്ല; അമ്മയ്ക്കു വേദന എന്നൊന്നുണ്ട് എന്ന ബോധം ഇല്ലാഞ്ഞിട്ടുമല്ല. അമ്മയുടെ കണ്ണീർ കണ്ടാൽ നിൽക്കാതെ വാവിട്ടുകരയുന്നവരാവും ആ കുട്ടികൾ. തലയ്ക്കു മേടിയാൽ അമ്മയ്ക്കു വേദനിക്കും എന്ന് അറിയാഞ്ഞിട്ടാണ് അവരങ്ങിനെ അമ്മയെ തല്ലുന്നത്. ഇതുപോലെ മററുള്ളവക്ക് വേദനയുണ്ടാക്കാൻ പോന്നവയാണ് തങ്ങളുടെ വാക്കുകൾ എന്നറിയാതെയാണ് ചിലർ മൂച്ചുയേറിയ വാക്കുകൾ പറയുന്നത്. രോഗവശാൽ കൈയ്യും കാലും തളൎന്നുകിടക്കുന്ന ഒരാളുടെ അടുത്തിരുന്ന് അയാളുടെ ഒരുററ സുഹൃത്ത് ഒരിക്കൽ പറയുകയുണ്ടായി, ഇന്ന ആൾ ഇയ്യിടെ ഇതുപോലെ കൈയ്യും കാലും കുഴഞ്ഞ് കിടന്നങ്ങിനെ ചത്തു പോവുകയാണുണ്ടായത് എന്ന്. അവിടെ ആ വാക്കുകൾ രോഗിക്ക് മൎമ്മാഘാതമാണ്; എന്നാൽ, ആ സുഹൃത്തുണ്ടോ ആക്കഥയറിഞ്ഞു?

ഇപ്പറഞ്ഞ രണ്ടു സ്ഥലത്തും വാക്കിൻെറ തൈക്ഷ്ണ്യത്തിന്നു കാരണം അജ്ഞാനമാണ് തമോഗുണത്തിൻെറ ബാഹുല്യമാണ്. ആദ്യത്തെ സ്ഥലത്ത് അതിന്ന് കട്ടി കുറെ കൂടുതലാണ് എന്നു മാത്രം.

അങ്ങനെ രജോഗുണത്തിൻെറയും തമോഗുണത്തിൻെറയും ഉദ്രേകമാണ് വാക്കിൻെറ തൈക്ഷ്ണ്യത്തിന്നു കാരണം. അപ്പോൾ, അതിന്നുള്ള പ്രതിവിധി രജസ്തമസ്സുകളെ ക്ഷയിപ്പിക്കലാണ്, അതിന്നുള്ള വഴി സത്ത്വഗുണത്തെ വൎദ്ധിപ്പിക്കലുമാണ്. സത്ത്വഗുണം വളൎന്നുവരുംതോറും സൎവ്വഭൂതങ്ങളിലും ഒരേയൊരു വസ്തുവാണ് കുടികൊള്ളുന്നത് എന്ന ബോധം തെളിഞ്ഞുവരും.

സൎവ്വഭൂതേഷു യേനൈകം ഭാവമവ്യയമീക്ഷതേ,
അവിഭക്തം വിഭക്തേഷു തജ്ജ്ഞാനം വിദ്ധി
[സാത്ത്വികം. (ഗീത. 18.)

ആ ബോധം തെളിഞ്ഞാൽപ്പിന്നെ ഒരാൾക്ക് മറെറാരാളെ വേദനിപ്പിക്കാൻ തോന്നില്ല; മറെറാരാളുടെ വേദന സ്വന്തം വേദനയായിട്ടാണല്ലൊ അയാൾക്ക് തോന്നുക. അതിനാൽ സത്ത്വഗുണം വൎദ്ധിച്ചാൽ, എല്ലാം വേറെവേറെ എന്നു തോന്നിക്കുന്ന രജസ്തമസ്സുകൾ ക്ഷയിച്ചാൽ, തീക്ഷ്ണമായ വാക്ക്, മറെറാരാളെ വേദനിപ്പിക്കുന്ന വാക്ക്, വായിൽനിന്നു വീഴില്ല. ഈ സത്ത്വഗുണത്തെ വൎദ്ധിപ്പിക്കാനുള്ള വഴിയെന്ത്? പ്രപഞ്ചത്തിൻെറ ഏകാത്മഭാവത്തെ ഭാവനചെയ്തു സാക്ഷാത്ക്കരിക്കുക തന്നെ. പെട്ടെന്നൊരു ദിവസം പ്രപഞ്ചത്തെയാകെ കടന്നു പിടികൂടി ഐക്യഭാവനയ്ക്കു പുറപ്പെട്ടാൽ പററില്ല; ഓരോ വസ്തുവിലായി ഐക്യഭാവന ശീലിച്ചു ദൃഢീകരിച്ച് ക്രമത്തിൽ അതിൻെറ വ്യാപ്തി വളൎത്തിക്കൊണ്ടുവരണം. ഇത് ഒട്ടും എളുപ്പമുള്ള പണിയല്ല. സ്വതേ നമുക്ക് ദൃഢരൂഢമായിട്ടുള്ളത് എല്ലാം വേറെ വേറെ എന്ന തോന്നലാണ്. ആ തോന്നലിനെ അരക്കിട്ടുറപ്പിക്കുന്നതാണ് നിത്യേനയുള്ള നമ്മുടെ വ്യവഹാരങ്ങളും. അപ്പോൾ, ഇതിൻെറയെല്ലാം ഇടയിൽ, ഇതിന്നെല്ലാം കേവലം വിരുദ്ധമായ ഒരു ഭാവനയെ വളൎത്തിക്കൊണ്ടുവരാനുള്ള ക്ലേശം കുറച്ചൊന്നുമാവില്ലല്ലൊ. സൂക്ഷ്മമായ വിവേകബുദ്ധിയും ഏകാഗ്രവും സുദീൎഘവുമായ പരിശ്രമവും ഇതിന്ന് കൂടിയേ കഴിയൂ.

എങ്കിൽ, എന്തിന്ന് ഈ ക്ലേശത്തിന്നൊക്കെ പുറപ്പെടുന്നു? ഇതൊന്നും കൂടാതേയും നമുക്ക് വാക്കിൻെറ തൈക്ഷ്ണ്യം കുറയ്ക്കാൻ സാധ്യമാവില്ലേ? 'നോക്കു. തീക്ഷ്ണമായ വാക്കു കേൾക്കുന്നത് ആക്കും ഇഷ്ടമാവില്ല. അപ്പോൾ, തീക്ഷ്ണമായ വാക്കു പറഞ്ഞാൽ ഫലം ആളുകളുടെ അനിഷ്ടം സമ്പാദിക്കലാവും. അതിൻെറ ഫലം ജീവിതത്തിൽ വിജയം നേടാൻ സാധ്യമല്ലാതാവുകയാവും; ജീവിതം തന്നെ ദുസ്സഹമാവുകയുമാവും. അതിനാൽ, തീക്ഷ്ണമായ വാക്ക് ഒരിക്കലും പറയരുത്.' എന്നിങ്ങനെ ആലോചിച്ച് വാക്കിൻെറ തൈക്ഷ്ണ്യത്തെ നിയന്ത്രിക്കരുതോ? അപഥ്യാചരണം രോഗത്തിന്ന് കാരണമാവും എന്ന വിചാരംമൂലം ആളുകൾ അപഥ്യം ഒഴിവാക്കാറില്ലേ? ശരി, എന്നാൽ ഇതിന്നൊരു മറുവശ

മുള്ളതും നോക്കുക. ജീവിതവിജയത്തിന്നോ ജീവിതനിർവ്വഹണത്തിന്നോ കൂടിയേ കഴിയൂ എന്ന നിലയ്ക്കു്, ആ നിലയ്ക്കു മാത്രം, വാക്കിന്നു് തൈക്ഷ്ണ്യം ഒഴിവാക്കുക എന്നായാൽ, ജീവിതവിജയത്തിന്നോ ജീവിതനിർവ്വഹണത്തിന്നോ കൂടിയേ കഴിയൂ എന്നില്ലാത്തേടത്തു് വാക്കിന്നു് തൈക്ഷ്ണ്യം ആവാം, ഇഷ്ടം പോലെ ആവാം എന്നാണല്ലൊ വരിക. എന്നു വെച്ചാൽ, ആരുടെയെല്ലാം അപ്രീതി എപ്പോഴെല്ലാം ജീവിതത്തെ വിഷമമാക്കുമെന്നു തോന്നുന്നുവോ, അവരോടെല്ലാം അപ്പോഴെല്ലാം വളരെ മയത്തിൽ സംസാരിക്കണം, ബാക്കിയുള്ളവരോടെല്ലാം ബാക്കിയുള്ളപ്പോഴെല്ലാം യഥേച്ഛം മൂച്ച്യുള്ള വാക്കുപയോഗിക്കാം എന്നർത്ഥം. ഈ വഴിക്കുപോയാൽ പ്രമാണിത്തമുള്ളവരോടും എതിർക്കാൻ നില്ക്കുന്നവരോടും മധുരമായി സംസാരിക്കുക, പാവങ്ങളോടും ഭീരുക്കളോടും കടുപ്പമായി സംസാരിക്കുക, എന്നൊരു നില വന്നേയ്ക്കാം; അതുപോലെ പുറമെ നാലാളുകൾ അറിയും എന്നു തോന്നുന്ന സന്ദർഭങ്ങളിൽ വാക്കു് മൃദുവാക്കുക, അങ്ങനെയാരും അറിയാനില്ലെന്നു തോന്നുമ്പോൾ വാക്കു് കഠിനമാക്കുകയും ചെയ്യു എന്നൊരു നിലയും വന്നേയ്ക്കാം. ഇതൊക്കെ നാം എത്രയോ കാണാറുള്ളതല്ലേ? പൊതുവേ വളരെ ഭംഗിയായി സംസാരിക്കുന്നവർ എന്നറിയപ്പെടുന്ന എത്രയോ ആളുകൾ പാവങ്ങളോടും കീഴിലുള്ളവരോടും എഴുതാൻ കൊള്ളരുതാത്ത വാക്കേ പറയാറുള്ളൂ എന്നുള്ളതു് നമുക്കു് നിത്യാനുഭവമല്ലേ? ഒരു വശത്തു് കാമബലാൽ അടക്കിനിർത്തിയവന്റെ തൈക്ഷ്ണ്യമാകെ മറുവശത്തു് ക്രോധവശാൽ അഴിച്ചുവിടുകയാണെന്നു തോന്നുന്നു ഇക്കൂട്ടർ. അതിനാൽ എളുപ്പവഴിക്കൊന്നും വാക്കിന്റെ തീക്ഷ്ണതയെ നിഷ്കാസനം ചെയ്യാൻ പററില്ല. അതിന്നു് സർവ്വഭൂതാത്മൈക്യഭാവന എന്ന ക്ലേശഭൂയിഷ്ഠമായ വഴിയെത്തന്നെ ആശ്രയിക്കേണ്ടിയിരിക്കുന്നു.

ആട്ടെ, അങ്ങനെയാവാം, വേണ്ടുന്ന ക്ലേശമൊക്കെ സഹിക്കാം; എന്നാലെങ്കിലും വാക്കിന്റെതൈക്ഷ്ണ്യംവിട്ടുപോവുമെന്നുറപ്പുണ്ടോ? ഇല്ലെന്നല്ലേ ഭീഷ്മരുടെ വാക്കിൽനിന്നു വരുന്നതു്? സാത്ത്വികന്മാർക്കും വാക്കിന്നു് തൈക്ഷ്ണ്യം വരാമെന്നും, ആ സത്ത്വഗുണംതന്നെ അവരുടെ വാക്കിന്റെ തൈക്ഷ്ണ്യത്തിന്നു് കാരണമാവാമെന്നും അല്ലേ ഭീഷ്മരുടെ വാക്കിൽനിന്നു വരുന്നതു്? അപ്പോൾ, ഇതിന്നെന്തു പരിഹാരം? ഈ കടവിൽനിന്നെങ്ങനെ അക്കരെ കടക്കും? ഇതറിയാൻ നമുക്കു് ആദ്യം തന്നെ സാത്ത്വികന്മാർക്കു് എങ്ങനെയാണു് വാക്കിൽ തൈക്ഷ്ണ്യം വന്നുപെടുന്നതു് എന്നു നോക്കാം.

ശമദമാദികളെപ്പോലെതന്നെ സത്ത്വഗുണത്തിന്റെ ഒരു ലക്ഷണമാണു് ആർജ്ജവവും. സത്ത്വഗുണം മുഖ്യമായുള്ളവർക്കു് ആർജ്ജവം അവശ്യം ഉണ്ടാവും എന്നർത്ഥം. ആർജ്ജവം എന്നു വെച്ചാൽ വ്യവഹാരങ്ങളിൽ വളവും കളവുമില്ലായ്മതന്നെ, മനോവാക്കായകർമ്മങ്ങൾക്കു തമ്മിൽ പൂർണ്ണമായ പൊരുത്തംതന്നെ. അപ്പോൾ, ഒരു സാത്ത്വികന്നു് ഉള്ളിൽത്തോന്നുന്നതേ പറയാൻ സാധിക്കൂ,പറയുന്നതിന്നനുസരിച്ചേ പ്രവർത്തിക്കാനും സാധിക്കൂ. അങ്ങനെ വരുമ്പോൾ അല്പം ദുർഘടമുണ്ടു്. ഒരാൾ അതിനീചനാണു് എന്നാണു് ഒരു സാത്ത്വികന്നു് തോന്നുന്നതു് എന്നു വെയ്ക്കുക. ആ സാത്ത്വികന്നപ്പോൾ അയാളെ അതിനീചൻ എന്നല്ലേ വിളിക്കാൻ പററൂ? അങ്ങനെ വിളിക്കുന്നതാകട്ടെ, ആ അതിനീചന്നു് ഒട്ടും സുഖമുള്ള കാര്യമാവില്ല, അല്പം വേദനയുണ്ടാക്കുന്നതാവുംതാനും. അപ്പോൾ ആ സ്വാത്ത്വികൻ ഇവിടെ എങ്ങനെ വാക്കിന്റെ തീക്ഷ്ണത ഒഴിവാക്കും? അയാൾക്കു് മിണ്ടാതിരുന്നുകൂടേ, ലോകത്തിലുള്ള അതിനീചന്മാരെയെല്ലാം അതിനീചന്മാർ എന്നു വിളിയ്ക്കേണ്ടു ചുമതല ആരും അയാളെ ഏല്പിച്ചിട്ടില്ലല്ലോ എന്നു് ചോദിക്കാം. ശരിയാണു്, ആ ചുമതലയൊന്നും അയാൾക്കില്ല. പക്ഷേ, ആ അതിനീചനെപ്പററി ഒരഭിപ്രായം പറയേണ്ടിവന്നാലോ? പറയുന്നതു് സ്വധർമ്മമായിത്തീർന്നാലോ? പറയാതിരിക്കുന്നതു് അധർമ്മമാവും എന്നു വന്നാലോ? അപ്പോൾ അയാൾ എന്തു ചെയ്യും? അയാൾക്കു് ആ അതിനീചനെ അതിനീചൻ എന്നുതന്നെ വിളിക്കേണ്ടി വരില്ലേ? അവിടെ എന്തെങ്കിലും സൂത്രമെടുത്തു് വാക്കുകൊണ്ടുള്ള കളി കളിച്ചാൽ — ഈയാൾ അത്ര നല്ലവ

നാണോ എന്നു ചോദിച്ചാൽ, മററെല്ലാ കാര്യത്തിലുമെന്നപോലെ ഇവിടെയും രണ്ടു പക്ഷമുണ്ടായേക്കാം' എന്നോ മററോ പറയാൻ പുറപ്പെട്ടാൽ – അതു് അനാർജ്ജവമാവില്ലേ ? സ്വന്തം ഹൃദയത്തെ മറച്ചുപിടിക്കലാവില്ലേ ? അതിനാൽ, സ്വാത്ത്വികന്മാർക്കും ചിലപ്പോഠം തീക്ഷ്ണമായ വാക്കു പ്രയോഗിക്കേണ്ടിവന്നേക്കാം, അതു കേവലം വേണ്ടെന്നു വെയ്ക്കാൻ സാധ്യമാവില്ല. എന്നല്ല, സാത്ത്വികത്വമാണു് അവരെക്കൊണ്ടു് തീക്ഷ്ണമായ വാക്കു പറയിക്കുന്നതു്; സാത്ത്വികത്വമില്ലായിരുന്നുവെങ്കിൽ അവർക്കങ്ങനെ തീക്ഷ്ണമായ വാക്കു് പറയേണ്ടിവരില്ലായിരുന്നു എന്നു വരാം: സാത്ത്വികനല്ലാത്ത ഒരാഠംക്കു് ഒരതിനീചനെപ്പററി വളരെ നല്ല ആഠം എന്നൊരഭിപ്രായവും പറഞ്ഞു് തടിതപ്പാമല്ലൊ.

എന്നാൽ ഒന്നായാലോ ? അവിടെ തല്ക്കാലത്തേയ്ക്കു് ആർജ്ജവത്തെ മാററിവെച്ചാലോ ? അങ്ങനെ അവിടെ വാക്കിൻെറ തൈക്ഷ്ണ്യം ഒഴിവാക്കാമല്ലൊ. ആവാം. പക്ഷേ, അതോടൊപ്പം അവിടെ സാത്ത്വികത്വവും ഒഴിവായിപ്പോവും. ആർജ്ജവം വെടിയുക എന്നു വെച്ചാൽ ആത്മവഞ്ചനയാണല്ലൊ. ആത്മവഞ്ചനയും സാത്ത്വികത്വവും തമ്മിൽ എന്തു ബന്ധം ? സത്ത്വഗുണത്തിൽ മുറുകെ പിടിക്കുന്ന ആഠംക്കു് വാക്കിൻെറ തൈക്ഷ്ണ്യം നിശ്ശേഷം ഒഴിവാക്കാൻ സാധ്യമാവില്ല; ലൗകികവ്യവഹാരങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്നേടത്തോളം കാലം അയാഠംക്കു് ചുരുങ്ങിയ തോതിലെങ്കിലും ചിലപ്പോഠം തീക്ഷ്ണമായ വാക്കു പ്രയോഗിക്കേണ്ടി വന്നേയ്ക്കാം, അതിന്നിടവരാതിരുന്നാൽ ഭാഗ്യം എന്നു് സമാധാനിക്കാമെന്നുമാത്രം.

ശരി; അപ്പോഠം, ഉള്ളിൽത്തോന്നിയതെന്തും പറയാം, പറയണം, അല്ലേ ? അതു കാരണം ആരുടെയെങ്കിലും മർമ്മം തകരുന്നുണ്ടോ എന്നൊന്നും നോക്കേണ്ട, അല്ലേ ? സാത്ത്വികൻെറ വഴി വളരെ എളുപ്പമുള്ളതു തന്നെ.

അങ്ങനെ വിചാരിയ്ക്കേണ്ട, തോന്നിയതെന്തും പറയാനൊന്നും പററില്ല. ആദ്യംതന്നെ അവിടെ എന്തെങ്കിലും പറയേണ്ടതുണ്ടോ, പറഞ്ഞേ കഴിയൂ എന്നുണ്ടോ എന്നു നോക്കണം. പറഞ്ഞേ കഴിയൂ എന്നില്ലെങ്കിൽ, ഒന്നും മിണ്ടരുതു്; എത്രതന്നെ ശക്തവും വ്യക്തവുമായ അഭിപ്രായം ഉണ്ടായിരുന്നാലും, ഒരക്ഷരം മിണ്ടിപ്പോകരുതു്. അവിടെ സ്വാഭിപ്രായം പറഞ്ഞേ കഴിയൂ എന്നാണെങ്കിൽ, പറയാതിരുന്നാൽ ധർമ്മഭ്രംശം പററിപ്പോവും എന്നാണെങ്കിൽ, പറയാൻപോകുന്ന വാക്കിൽ വല്ല വിധത്തിലും തൈക്ഷ്ണ്യം ഇടകലരാൻ ഇടയുണ്ടോ എന്നു നോക്കുക. ഇടയുണ്ടെങ്കിൽ, ആ തൈക്ഷ്ണ്യത്തിൻെറ കാരണമെന്തെന്നു്, തമസ്സോ രജസ്സോ സത്ത്വമോ ഏതാണു് ആ തൈക്ഷ്ണ്യത്തിൻെറ പിന്നിലുള്ളതെന്നു്, അന്വേഷിച്ചുനോക്കുക; ആരെയെങ്കിലും വേദനിപ്പിക്കണം എന്ന തോന്നൽ ഉള്ളിൻെറ ഉള്ളിലെങ്കിലും ഉണ്ടോ എന്നു പരിശോധിച്ചുനോക്കണം. ഇല്ലെന്നുറപ്പായാൽ, ആ തൈക്ഷ്ണ്യം ആവുന്നേടത്തോളം കുറച്ചുകൊണ്ടുവരാൻ ശ്രമിക്കുക; ആ തൈക്ഷ്ണ്യംകാരണം വേദനയനുഭവിക്കാൻ പോകുന്നതു താൻതന്നെയാണെന്നു സങ്കല്പിച്ചു് അതിനെ ആവുന്നതും കുറയ്ക്കണം. ഇത്രയൊക്കെ കഴിഞ്ഞിട്ടേ തീക്ഷ്ണമായ വാക്കു് പറയാൻ നാവനക്കാവൂ. ഇത്രയൊക്കെ കഴിഞ്ഞാൽപ്പിന്നെ, ഒട്ടും സംശയിക്കാതെ, തീക്ഷ്ണമായിത്തന്നെ കാര്യം പറയുകയും ചെയ്യാം; എന്നല്ല, പറയണംതാനും.

പറയണം; പക്ഷേ, പറഞ്ഞാലത്തെ ഭവിഷ്യത്തും ഒന്നറിഞ്ഞിരിക്കണം. അങ്ങനെ വേണ്ടിവന്നാൽ തീക്ഷ്ണമായി സംസാരിക്കുന്ന ശീലമാണു് നിങ്ങഠംക്കെങ്കിൽ പലരും നിങ്ങളെപ്പററി ഉള്ളതു പറയുന്ന ആഠം, ആരുടെയും മുഖം നോക്കാതെ കാര്യം പറയുന്ന ആഠം' എന്നൊക്കെ വാഴ്ത്തിപ്പറഞ്ഞുവെന്നു വരാം. അങ്ങനെയിരിക്കെ, നിങ്ങളുടെ വാക്കു കാര്യമായി ചിലരുടെ മർമ്മത്തു ചെന്നു തട്ടിയെങ്കിൽ ക്കാണാം പ്രകൃതമാകെ മാറുന്നതു്. അവരും അവരുടെ സിൽബന്തികളും എല്ലാവരുംകൂടി നിങ്ങളെ മേലും കീഴും നോക്കാതെ ആവുംവിധമെല്ലാം എതിർക്കും. ഇനി, ഇതിൽ വിശേഷിച്ചൊരു പക്ഷമില്ലാത്തവരും, നിങ്ങളുടെ വാക്കിൻെറ തൈക്ഷ്ണ്യം തടിക്കു തട്ടാത്തവരും പ്രായേണ ആ വാക്കിൻെറ പിന്നിലുള്ള ആർജ്ജ

വത്തെ കാണില്ല, അതിലടങ്ങിയ തൈക്ഷ്ണ്യത്തെ മാത്രമേ കാണൂ. അഥവാ, ചിലക്ക് ആ ആജ്ജവം കാണാൻ കഴിഞ്ഞുവെന്നുവെച്ചാലും, കശപിശയെ ഭയന്നു്, അവരതു പുറത്തു പറയാൻ മിനക്കെടുകയില്ല. ഇതിന്നുംപുറമെ, നിങ്ങഠംക്കു നന്നെ വേണ്ടപ്പെട്ടവരുണ്ടല്ലൊ, അവരും നിങ്ങളുടെകൂടെ നിന്നില്ലെന്നു വരും; കാര്യമൊക്കെ ശരിയാണെങ്കിലും അതിങ്ങനെ തുറന്നു പറയേണ്ടിയിരുന്നുവോ എന്നു് പഴി നിങ്ങളുടെ മേൽത്തന്നെ ചാരും. ഇങ്ങനെ നിങ്ങഠംക്കു് "മന്ത്രമാത്രശേഷം ബലം" എന്ന നില വന്നേയ്ക്കാം. എന്നാൽ, അതുകൊണ്ടൊന്നും കലുങ്ങരുതു്, സാത്ത്വികത കൈവിടാൻ കൂട്ടാക്കരുതു്. ആരോടും കാലുഷ്യം കരുതാതെ നിങ്ങളുടെ വഴിക്കു് മുന്നോട്ടു പോവുകതന്നെ വേണം.

അപ്പോഠം, പ്രകൃതത്തിൽ ഭീഷ്മർ, 'അതിതീക്ഷ്ണന്തു തേ വാക്യം ബ്രാഹ്മണ്യാദിതി മേ മതിഃ' എന്നു പറഞ്ഞതിൽ ബ്രാഹ്മണ്യത്തെ ആക്ഷേപിക്കലൊന്നുമില്ല, അദ്ദേഹത്തിന്റെ പ്രഥിതമായ ബ്രാഹ്മണഭക്തിക്കു് യോജിക്കാത്തതായിട്ടും ഒന്നുമില്ല. പലപ്പോഴും നാം മൂച്ച്യുള്ള വാക്കു പറയാറുണ്ടു്, പലപ്പോഴും നമുക്കു് മൂച്ച്യുള്ള വാക്കു് കേഠംക്കേണ്ടിവരാറുമുണ്ടു്. എങ്കിലും പ്രായേണ ഈ മൂച്ച്യെപ്പററി നാം ആലോചിക്കാറില്ല, ആലോചിക്കണമെന്നു് നമുക്കു് തോന്നാറുമില്ല. അതു പോരാ, അതിനെപ്പററി നാം ആലോചിച്ചേ തീരൂ. തീച്ച്യായും അതു് ആലോചനാഹമാണു് എന്നത്രേ ഭീഷ്മർ ആ ദ്രുപദപുരോഹിതന്റെ വാക്കിന്റെ തൈക്ഷ്ണ്യത്തെ എടുത്തു കാട്ടി അതിന്നൊരു കാരണം ചൂണ്ടിക്കാണിച്ചതിന്നത്ഥം.

---

# ഒരു കത്തു് *

## ബേലൂർമഠം, ആഗസ്റ്റ് 1902

പ്രിയ കാളിസഹോദരാ,

ഞങ്ങഠം ഇപ്പോഴും ഒരമ്പരപ്പിൽ കഴിയുകയാണു്. സ്വാമിജിയിൽനിന്നു പ്രസരിച്ചിരുന്ന ആ ആദ്ധ്യാത്മികപ്രഭാവം, നമ്മളെ മുന്നോട്ടു പോകാൻ പ്രേരിപ്പിച്ചിരുന്ന ആപ്തവാണികഠം, നമ്മുടെ വീക്ഷണം വിപുലതരമാക്കിയിരുന്ന ചച്ച്കഠം – എല്ലാം അപ്രത്യക്ഷമായപോലെ തോന്നുന്നു.

നാട്ടുചികിത്സകൊണ്ടു് സ്വാമിജിയുടെ അസുഖം മിക്കവാറും മാറിയിരുന്നു. അന്ത്യകാലത്തു് അദ്ദേഹത്തിനു് രോഗമൊന്നുമുണ്ടായിരുന്നില്ല. സമാധിയിൽ സ്വേച്ഛയാ ശരീരം ത്യജിക്കുകയാണദ്ദേഹം ചെയ്തതു്.

മഹാസമാധിക്കു രണ്ടുമാസംമുമ്പുമുതൽ ചെറുപ്പക്കാരായ സന്ന്യാസിമാരെ കൃത്യസമയത്തു് ധ്യാനിക്കാനദ്ദേഹം പ്രോത്സാഹിപ്പിച്ചിരുന്നു. അദ്ദേഹം സ്വയം അവരുടെ കൂടെയിരുന്നു ധ്യാനിക്കും. കുറച്ചുകാലമായി തീവ്രവൈരാഗ്യം അദ്ദേഹത്തിലുദിച്ചതായി എനിക്കു തോന്നിയിരുന്നു. പലപ്പോഴും അദ്ദേഹം മന്ത്രിക്കുന്നതു കേട്ടിരുന്നു: 'എന്തുദ്ദേശത്തിനാണു്, ഏതൊരാഗ്രഹം സാധിക്കാനാണു് ഈ ശരീരം ശ്വസിക്കുന്നതു് ?' അദ്ദേഹം എന്നോടു ചോദിക്കുമായിരുന്നു, 'ഠാക്കൂർ അന്ത്യകാലത്തു് കേഠംക്കാൻ ഇഷ്ടപ്പെട്ടിരുന്ന ആ രണ്ടു പാട്ടുകഠം ഓമ്മയുണ്ടോ ?' എന്നു്. പിന്നെ അദ്ദേഹം, 'അമ്മേ, മഹാമായേ, അവിടുന്നു് ഈ പ്രപഞ്ചത്തിലെ പ്രാണികളെയൊക്കെ എങ്ങനെ മയക്കിയിരിക്കുന്നു ?' എന്നു തുടങ്ങുന്ന പാട്ടും 'ശ്യാമയുടെ ചരണങ്ങളിൽ ഞാനെന്നു് സമാധിമഗ്നനാകും ?' എന്നു തുടങ്ങുന്ന പാട്ടും പാടും. ഇതു രണ്ടും അദ്ദേഹത്തിനു് ഏററവും ഇഷ്ടപ്പെട്ട രണ്ടു പാട്ടുകളായിരുന്നു. അപ്പോഴമദ്ദേഹം യോഗാദശത്തെ ഉയത്തിപ്പിടിച്ചിരുന്നു. അതു നിനക്കറിയാമല്ലോ. മഹാസമാധിക്കു് പത്തോ പതിനഞ്ചോ ദിവസംമുമ്പു് അദ്ദേഹം കാശിയിൽ ഒരു ആശ്രമം തുടങ്ങാൻ താരകു് (ശ്രീ

* ശ്രീ പ്രേമാനന്ദസ്വാമികഠം ശ്രീ അഭേദാനന്ദസ്വാമികഠംക്കു് എഴുതിയതു്.

ശിവാനന്ദസ്വാമികൾ) സഹോദരനെ പറഞ്ഞയച്ചു. ഏതാനും ദിവസംമുമ്പ് മഠത്തിൽ ഒരു വേദപാഠശാല തുടങ്ങണമെന്നുള്ള ആഗ്രഹം അദ്ദേഹം പ്രകടിപ്പിച്ചിരുന്നു. മഹാസമാധിയടഞ്ഞ ദിവസംപോലും ബോംബെയിലേയും പൂനയിലേയും പ്രസിദ്ധീകരണശാലക്കാക്ക് അവരച്ചടിച്ചിറക്കിയ വേദഗ്രന്ഥങ്ങളുടെ പ്രതികൾക്കായി മൂന്ന് എഴുത്ത് എഴുതിവെച്ചിരുന്നു. അന്നേദിവസം വേദപാഠശാലയെപ്പററിയുള്ള അദ്ദേഹത്തിൻെറ ആശയങ്ങളെക്കുറിച്ച് എന്നോടു പലതും പറഞ്ഞു. വേദപാഠം കൊണ്ടു് എന്താണു ഗുണമെന്ന് ഞാൻ ചോദിച്ചു. ഹിന്ദുമതത്തിൽ കടന്നുകൂടിയിട്ടുള്ള പല മൂഢവിശ്വാസങ്ങളിൽനിന്നും ജനങ്ങൾ മുക്തരാകുമെന്നായിരുന്നു അദ്ദേഹത്തിൻെറ സരളമായ ഉത്തരം.

ശരത്തും [1] രാഖാലും [2] ചിലകാര്യങ്ങൾ പ്രമാണിച്ച് കുറച്ചുദിവസമായി കല്ക്കത്തയിലായിരുന്നു. മഠത്തിലെ പ്രായംചെന്നവരിൽ ഗോപാൽദാദായും [3] ഞാനും മാത്രമേ മഹാസമാധിയുടെ സമയത്ത് മഠത്തിലുണ്ടായിരുന്നുള്ളു. സ്വാമിജിക്ക് യാതൊരസുഖവുമുണ്ടായിരുന്നില്ല. മനസ്സിലായോ ?

അന്നു രാവിലെ, ധ്യാനത്തിനുശേഷം പതിവുപോലെ അദ്ദേഹം എന്നെ കുറെ കളിയാക്കി. നേരംപോക്കു പറഞ്ഞ് ഞങ്ങളെയൊക്കെ നല്ലപോലെ ചിരിപ്പിച്ചു. സാധാരണപോലെ ചൂടുള്ള പാലും, പഴങ്ങളും കഴിച്ചു. പക്ഷെ അന്ന് എന്നെ ഭക്ഷണം കഴിപ്പിക്കാൻ കുറെ ഏറെ ഉത്സാഹം കാണിച്ചു. ഗംഗയിൽനിന്ന് ആ വഷം ആദ്യമെത്തിയ മുള്ളൻമത്സ്യത്തിനു ഞാൻ കൊടുത്ത വിലയെച്ചൊല്ലി സ്വാമിജി കുറെ തമാശ പറഞ്ഞു. അദ്ദേഹത്തിൻെറ, കിഴക്കൻ ബംഗാളുകാരനായിരുന്ന ഒരു യുവശിഷ്യൻ ആ സമയത്ത് മഠത്തിൽ താമസിച്ചിരുന്നു. അദ്ദേഹം അയാളോടു പറഞ്ഞു: 'ആദ്യത്തെ മുള്ളൻ മത്സ്യമെത്തിയാൽ നിങ്ങളുടെ നാട്ടുകാർ പ്രത്യേകം പൂജ നടത്താറുണ്ടു് എന്നു കേട്ടിട്ടുണ്ടു്. നാട്ടിലെ സമ്പ്രദായമനുസരിച്ച് ഇന്ന് പൂജ നടത്തണം.'

ഞങ്ങളൊരുമിച്ച് ഉലാത്തുമ്പോൾ സ്വാമിജി പറഞ്ഞു: 'ഒരിക്കലും എന്നെ അനുകരിക്കരുതു്. ഒരാൾ മററൊരാളെ അനുകരിക്കുന്നതു് ഠാക്കൂർ വിലക്കിയിരുന്നു. എന്നെപ്പോലെ അധികച്ചിലവു ചെയ്യരുതു്.' പിന്നെ അദ്ദേഹം വേദപാഠശാലയെപ്പററി വിസ്തരിച്ചു സംസാരിച്ചു. വേദങ്ങളിൽ സുഷുപ്തിയെക്കുറിച്ചുള്ള പ്രസ്താവം താൻ നോക്കിയിട്ടുണ്ടെന്നും അതിൻെറ വ്യാഖ്യാനം ശരിയല്ലെന്നും അദ്ദേഹം പറഞ്ഞു. മൂലത്തിൻെറ അത്ഥം സ്വയം കണ്ടുപിടിക്കാൻ ഞങ്ങളോടു് അദ്ദേഹം നിർദ്ദേശിച്ചു.

രാവിലെ ഏകദേശം എട്ടുമണിക്കു് ധ്യാനിക്കാനായി അദ്ദേഹം പൂജാമുറിയിലേയ്ക്കു പോയി. ഒമ്പതരയ്ക്കു പൂജ നടത്തുവാനായി ഞാനും അങ്ങോട്ടു ചെന്നു. എന്നെക്കണ്ടപ്പോൾ സ്വാമിജി ധ്യാനിക്കാനിരിക്കാനുള്ള പായ് തൊട്ടടുത്തുള്ള പള്ളിയറയിൽ കൊണ്ടിടാൻ പറഞ്ഞു. ഞാൻ അതുപോലെ ചെയ്തു. വാതിലും ജനലും ഒക്കെ അടയ്ക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു. സാധാരണ ദിവസങ്ങളിൽ ഞാൻ പൂജ ചെയ്യുമ്പോൾ അദ്ദേഹം മുറിയുടെ ഒരു മൂലയിൽ ഇരുന്നു ധ്യാനിക്കും. അന്ന് പതിവൊന്നു മാററി. ഏതാണ്ടു പതിനൊന്നുമണിയായപ്പോൾ ധ്യാനം ഭഞ്ജിച്ച് തന്നോടുതന്നെ പാടാൻ തുടങ്ങി: 'അമ്മ കറുമ്പിയെന്നാരു പറഞ്ഞു ?'

നാനാവിധത്തിൽ പാകംചെയ്തിരുന്ന മത്സ്യം—വറുത്തതും ഉപ്പിലിട്ടതും പുഴുങ്ങിയതും— അദ്ദേഹം വളരെ രുചിയോടെ കഴിച്ചു. തലേന്ന് ഏകാദശി നോററതുകൊണ്ടു് നല്ല വിശപ്പു തോന്നുന്നുണ്ടെന്ന് അദ്ദേഹം പറഞ്ഞു. ഉച്ചയ്ക്ക് ഊണിനുശേഷം എന്നോടു പലതും സംസാരിച്ചു. കുറച്ചുനേരം വിശ്രമിച്ചു. ഉച്ചതിരിഞ്ഞ് ഒരു മണിയായപ്പോൾ എന്നെ വിളിച്ചുണത്തി പറഞ്ഞു: 'വരൂ, നമുക്കെന്തെങ്കിലും വായിയ്ക്കാം. എനിക്കു് ഉറങ്ങാൻ കഴിഞ്ഞില്ല. ധ്യാനത്തിനുശേഷം ഒരു തലവേദന തോന്നി. എൻെറ മസ്തിഷ്കം ദുബ്ബലമായപോലെ തോന്നുന്നു.' ഞങ്ങൾ ഒന്നിച്ച് വായനമുറിയിൽ ചെന്നിരുന്നു. മൂന്നു മണിക്കൂറോളം അദ്ദേഹംപാണിനിയുടെ സംസ്കൃതവ്യാകരണത്തെക്കുറിച്ചു സംസാരിച്ചു. മഠത്തിലെ തോട്ടത്തിനു പുറത്തുള്ള നിരത്തിൽകൂടെ ഞങ്ങൾ കുറച്ചുനേരം നടന്നു. വഴിയരുകിലുള്ള

1 ശരത്. ശ്രീ ശാരദാനന്ദസ്വാമികൾ
2 രാഖാൽ. ശ്രീ ബ്രഹ്മാനന്ദസ്വാമികൾ
3 ഗോപാൽദാദാ. അദ്വൈതാനന്ദസ്വാമികൾ

ഒരു തോട്ടം കണ്ടപ്പോൾ അദ്ദേഹം മിസ്റ്റർ ലെഗററിന്റെ അമേരിക്കയിലെ തോട്ടത്തെപ്പററി പറയുവാൻ തുടങ്ങി. ആ നാട്ടിൽ യന്ത്രങ്ങളുടെ സഹായത്തോടെ ആളുകൾ തോട്ടം എളുപ്പത്തിലും ഭംഗിയായും സൂക്ഷിക്കുന്നുവെന്നു് വിവരിച്ചു. അഞ്ചരയ്ക്കുശേഷം ഞങ്ങൾ മഠത്തിൽ തിരിച്ചെത്തി. പിന്നെ അദ്ദേഹം പാശ്ചാത്യസംസ്കാരത്തിന്റെ ചരിത്രം ഏറെക്കുറെ വിസ്തരിച്ചു പറഞ്ഞുതന്നു. കൊളോണിയലിസത്തിന്റെ ചരിത്രത്തെക്കുറിച്ചും സംസാരിച്ചു. സന്ധ്യയ്ക്കു ഞാൻ പൂജാമുറിയിലേയ്ക്കു പോയപ്പോൾ സ്വാമിജി കുറച്ചുനേരം ശശി[5]യുടെ അച്ഛനുമായി സംസാരിച്ചിരുന്നു. പിന്നെ മുകളിലേയ്ക്കു പോയി. അന്നു് അദ്ദേഹത്തിനു് കിഴക്കേ ബംഗാളുകാരനായ ഒരു പരിചാരകനുണ്ടായിരുന്നു, വ്രജേന്ദ്രൻ. അയാളോടു സ്വാമിജി പറഞ്ഞു: 'ശരീരത്തിനു് ഒരു ലാഘവം തോന്നുന്നു. ഇന്നു് എനിക്കു് വളരെ സുഖം തോന്നുന്നു.' സ്വന്തം മുറിയിൽ ചെന്നിരുന്നു് സ്വാമിജി വ്രജേന്ദ്രനോടു് ജപമാലയെടുത്തുകൊടുക്കാൻ ആജ്ഞാപിച്ചു. പിന്നെ തനിയെയിരിക്കണമെന്നു തോന്നി. 'ഞാൻ വിളിക്കുമ്പോൾ വരണം.' എന്നു പറഞ്ഞു് വ്രജേന്ദ്രനെ അയച്ചു. ഒരു മണിക്കൂർ കഴിഞ്ഞു് സ്വാമിജി വ്രജേന്ദ്രനെ വിളിച്ചു് വീശിക്കൊടുക്കാൻ കല്പിച്ചു. പിന്നെ കാലു തിരുമ്മിക്കൊടുക്കാൻ പറഞ്ഞു. കാലുതിരുമ്മിക്കൊണ്ടിരിക്കുമ്പോൾ അദ്ദേഹം കഷ്ടിച്ചു് അരമണിക്കൂർ നേരം മയങ്ങി. ഏതാനും നിമിഷനേരം കൈകൾ വിറച്ചു. അടുത്ത നിമിഷം ദീർഘമായി നിഃശ്വസിച്ചു. സമാധിമഗ്നനായി. വ്രജേന്ദ്രൻ പരിഭ്രമിച്ചു. ഗോപാൽദാദായെ വിളിച്ചു, സ്വാമിജിക്കു് എന്തു പററിയെന്നു നോക്കാൻ. ഒന്നുരണ്ടു മിനിററിനുള്ളിൽ ഞാൻ മുറിയിലെത്തി. അദ്ദേഹം പൂർണ്ണമായി സമാധിയിൽ മുഴുകിയിരിക്കുകയാണെന്നു് എനിക്കു മനസ്സിലായി. ഞാൻ ശശിയുടെ അച്ഛനെ വിളിച്ചുവരുത്തി. സ്വാമിജിയുടെ മനസ്സു് താഴേയ്ക്കു കൊണ്ടുവരുവാൻ ഗുരുമഹാരാജിന്റെ നാമം അദ്ദേഹത്തിന്റെ ചെവിയിൽ മന്ത്രിയ്ക്കാൻ അപേക്ഷിച്ചു. സ്വാമിജിയുടെ മുഖം പ്രഭാപൂർണ്ണമായിത്തീരുന്നുവെന്നു ഞാൻ കണ്ടു. കണ്ണുകൾ തുറന്നിരുന്നു. അവയിൽ ആദ്ധ്യാത്മികപ്രഭാവം പ്രസരിച്ചിരുന്നു; ഒരു ദിവ്യഭാവം സ്ഫുരിച്ചിരുന്നു. ശരീരം എത്ര തേജസ്സുററതും മനോഹരവുമാണെന്നു് എനിക്കു് തോന്നി. പിറേറന്നു് സ്വാമിജിയുടെ പ്രഭാപൂരിതമായ മുഖം കണ്ടവർ അവരുടെ ദുഃഖം മറന്നു. ഭഗവാൻ ശിവൻ അവിടെ കിടക്കുകയാണെന്നു തോന്നും. ദേഹത്തിനപ്പോഴും ജീവനുള്ളതുപോലെ തോന്നി. സ്വേച്ഛയാ അദ്ദേഹം ദേഹം ത്യജിച്ചു കഴിഞ്ഞിരുന്നു.

അന്നുരാത്രി സ്വാമിജിയെ പരിശോധിക്കുവാനായി ഡോക്ടർ മജുംദാരെ വരുത്തി. ശരത്തും രാഖാലും സന്ന്യാലും എത്തി. ഡാക്ടർ സ്വാമിജിയെ പരിശോധിച്ചുവെങ്കിലും മരണകാരണം കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല.

ശ്രീരാമകൃഷ്ണൻ സ്വാമിജിയോടു പറയാറുണ്ടായിരുന്നു: ''നീ യഥാർത്ഥത്തിൽ ആരാണെന്നു് നിനക്കറിവാകുന്ന ദിവസം നീ ശരീരം വെടിയും.'' അതുപോലെതന്നെ സംഭവിച്ചു.

സ്വാമിജിയുടെ ദേഹം സംസ്കരിച്ചിടത്തു് മഠത്തിലെ അമ്പലത്തിനു മുഖമായി ശിവക്ഷേത്രവും സഭാഗൃഹവും പണിചെയ്യണമെന്നു് ഞങ്ങൾക്കാഗ്രഹമുണ്ടു്. കല്ക്കത്തയിലെ ജനങ്ങൾ ഒരു സ്മാരകയോഗം കൂടാൻ പോവുകയാണു്. മദിരാശിയിൽ അങ്ങനെയൊരു യോഗം നടന്നുകഴിഞ്ഞു. സംഭാവനകൾ വന്നു കഴിഞ്ഞു. രാഖാൽ സ്വയം നിനക്കെഴുതുമായിരുന്നു. പക്ഷേ ജലദോഷവും പനിയുംകൊണ്ടു വിഷമിയ്ക്കുകയാണു്. ശരത് കല്ക്കത്തയിലേയ്ക്കു പോയിരിക്കുകയാണു്. ഹരി ഇവിടെ എത്തിയപ്പോൾതന്നെ രോഗിയായിരുന്നു. ഇപ്പോൾ കുറച്ചു ഭേദമുണ്ടു്. ശാരദ,[6] ഹരി[7]യ്ക്കുപകരം അമേരിക്കയ്ക്കു പോകുകയാണു്. സമാധിക്കുമുമ്പു തന്നെ സ്വാമിജി ഈ ഏർപ്പാടുകൾ ചെയ്തുവെച്ചിരുന്നു. സ്വാമിജിയുടെ പണി തുടന്നു പോകാൻ ഞങ്ങൾ ഞങ്ങളുടെ കഴിവിന്റെ പരമാവധി ശ്രമിയ്ക്കും. ഇതു ഞങ്ങളുടെ ദൃഢനിശ്ചയമാണു്. നിനക്കു് എങ്ങനെയിരിക്കുന്നുവെന്നു് എഴുതു. ഞങ്ങളുടെ സസ്നേഹപ്രണാമം നീ സ്വീകരിയ്ക്കുക. മാതൃദേവി ജയരാമവാടിയിൽ സുഖമായിരിക്കുന്നു.

സ: അമേരിക്കയ്ക്കു പോകുകയാണെന്നു കേട്ടു. എപ്പോഴും നമ്മളെപ്പററി അയാൾ ചീത്ത പറയും. അയാളെ സൂക്ഷിയ്ക്കണം.

എന്നു് സ്നേഹപൂർവ്വം നിന്റെ,

ബാബുരാമ്.

5 ശശി. ശ്രീരാമകൃഷ്ണാനന്ദസ്വാമികൾ.

6 ശാരദ. ശ്രീ ത്രിഗുണാതീതാനന്ദസ്വാമികൾ

7 ഹരി. ശ്രീ തുരീയാനന്ദസ്വാമികൾ

# ശരീരരഹസ്യം

## പി. ആർ. നായർ

ശരീരമെന്നാലെന്തു് ? അതെങ്ങനെയുണ്ടാകുന്നു? അതിൻെറ സ്വഭാവമെന്തു്? മുഖ്യഘടകങ്ങളേവ ? ശരീരം എത്ര തരത്തിൽ ? ആത്മാവും ശരീരവും തമ്മിൽ എന്താണ ബന്ധം? ഇങ്ങനെ എത്രയോ ചോദിക്കാനുണ്ടാവും. പക്ഷേ അധികമാരും ഇതു ചോദിക്കാറില്ല. ഇതൊക്കെ അറിയാമെന്നുള്ള ധാരണയാണ നമുക്കുള്ളതു്. ചുരുക്കം പേർ ദേഹത്തെക്കറിച്ചറിയണമെന്നദ്ദേശിക്കുന്നതു് വൈദ്യശാസ്ത്രപഠനത്തിനോ പ്രാണരക്ഷയ്ക്കോ വേണ്ടിയാവും. അപ്പുറം ചിന്തിക്കുന്നവരും ഇല്ലെന്നില്ല. ആത്മതത്ത്വാന്വേഷികളോ മുമുക്ഷുക്കളോ ആയിരിക്കും അവർ. ശരീരം ഒരു വിശിഷ്ടവസ്തുവാണെന്നു് അവക്കും പക്ഷമില്ല. ഈ നിലയ്ക്കു് ശരീരതത്ത്വം സാമാന്യേന ചിന്തിക്കാറുള്ള വിഷയമേ അല്ലെന്നായിരിക്കുന്നു.

ഇവിടെ ശ്രദ്ധേയമായി പല സംഗതികളുണ്ടു്. ഒന്നാമതു് നമുക്കേററവുമിഷ്ടപ്പെട്ടതു് ശരീരമാണു്. ദേഹബുദ്ധിയാണല്ലോ നമ്മുടെ ജീവിതത്തിൻെറ അടിസ്ഥാനം. സാധാരണ ഗതിയിൽ ഞാനെന്ന ബോധം ശരീരത്തെ തൊട്ടുരുമ്മി നില്ക്കുന്നു. അതിനപ്പുറം കടക്കുക സാധാരണമല്ല. അല്പം അതിക്രമിച്ചാൽത്തന്നെ വീണ്ടും ദേഹബോധത്തിലേയ്ക്കു് വരാത്തവരുമില്ല. അപ്പോഠം സവ്പ്രധാനമാണ ശരീരമെന്നു കിട്ടി.

'ശരീരമാദ്യം ഖലു ധമ്മസാധനം'എന്നൊരു ചൊല്ലുണ്ടു്. വളരെ ശരിയാണു്, എന്തും ശരീരം മുഖേനയാണ നടക്കുക. ആത്മാവബോധം പോലും ശരീരത്തിലേ ഉണ്ടാവുകയുള്ളൂ, അതുകൊണ്ടു് ജ്ഞാനലാഭത്തിന്നും കമ്മസിദ്ധിക്കും ഭക്തിചര്യയ്ക്കുമെല്ലാം ഉപാദേയമായ പശ്ചാത്തലം ശരീരംതന്നെ. അതിനെക്കറിച്ചറിയേണ്ടേ ? എങ്കിലല്ലേ ധമ്മസ്വരൂപമായ ആത്മാവു് അനുഭവവേദ്യമാകൂ. ഇതന്വേഷിച്ചവർ ചിലതൊക്കെ എഴുതിയിട്ടുണ്ടു്. അതിൻെറ സംക്ഷേപമാണിനിക്കറിക്കുന്നതു്.

ശരീരം – മനുഷ്യൻെറയായാലും മറെറന്തിൻെറയായാലും – പ്രകൃതിസിദ്ധമാണു്. അനാദിയും അനിർവചനീയവുമായ പ്രകൃതിക്കു വഴിപ്പെടുന്ന ജീവനാണു് ദേഹധാരണം ചെയ്യുന്നതു്. സംസാരപാശത്തിൽ കുരുങ്ങുന്ന ജീവനു് ശരീരം ധരിക്കാതെ വയ്യ. കമ്മവാസനകളാണു് സംസാരത്തിൻെറ ഗതിവിഗതികഠം നിയന്ത്രിക്കുന്നതു്. തന്മൂലം ശരീരധാരണം കമ്മനിഷ്ഠനായ ജീവൻെറ പ്രതിക്രിയയാണെന്നു വ്യക്തമാകുന്നു. ഇതിനെ സംബന്ധിക്കുന്ന ഉപനിഷത്തു നോക്കുക:

> പഞ്ചാത്മകം പഞ്ചസു വത്തമാനം
> ഷഡാശ്രയം ഷഡ്ഗുണയോഗയുക്തം
> തം സപ്തധാതും ത്രിമലം ദ്വിയോനിം
> ചതുർവിധാഹാരമയം ശരീരം.
>
> (ഗർഭോപനിഷത്തു് 1.10)

പൃഥിവി, അപ്പു്, തേജസ്സു്. വായു, ആകാശം എന്നീ ഭൂതങ്ങളഞ്ചും ചേന്നതാണിതു്. ഇവയിൽ ഉറപ്പുള്ളതായിക്കാണുന്നതത്രയും പാത്ഥിവാംശം; ദ്രവമത്രയും ജലാംശം; ഉഷ്ണസ്പർശമുള്ളതു തേജസ്സിൻെറ ഭാഗം; ചലനം സൃഷ്ടിക്കുന്നതേതോ അതു വായ്വംശം; ഇവയ്ക്കെല്ലാം ഇരിക്കാനുള്ള ഇടം ആകാശം; ഇങ്ങനെ വ്യവഹാരസൗകര്യത്തിനു് ഭൂതങ്ങളെ വേർതിരിച്ചു പറയാം. ധാരണം, പിണ്ഡീകരണം, പ്രകാശനം, വ്യൂഹനം (കൂട്ടിച്ചേർക്കൽ), അവകാശപ്രദാനമെന്നു് ഓരോന്നിനും നിയതകർമ്മങ്ങളുണ്ടു്. മാത്രമല്ല, ഭൂതാംശങ്ങളോടൊപ്പം ഇന്ദ്രിയങ്ങളും ബന്ധിച്ചിരിക്കുന്നു. അവ വ്യാപാരപ്രധാനങ്ങളാണു്. ഇതിനെയാണു് 'പഞ്ചസു വത്തമാനം' എന്നു ചുരുക്കിപ്പറഞ്ഞതു്. ശ്രോത്രേന്ദ്രിയം കേഠംവിക്കും നേത്രം കാഴ്ചയ്ക്കും ത്വക്കു് സ്പർശത്തിനും ജിഹ്വ രസാനുഭവത്തിനും

നാസിക ഘ്രാണത്തിനും പായൂപസ്ഥങ്ങൾ വിസർജ്ജനാനന്ദങ്ങൾക്കും ഉപകരണങ്ങളാകുന്നു. ബുദ്ധികൊണ്ടറിയുകയും മനസ്സുകൊണ്ടു വിചാരിക്കയും വാക്കുകൊണ്ടു വദിക്കയും ചെയ്യുന്നതു് അന്തരിന്ദ്രിയത്തിൻെറ ബഹിർമുഖവ്യാപാരമാണു്. 'ഷഡാശ്രയ'മെന്നു വ്യപദേശിച്ചതു് മധുരാദിരസങ്ങൾ ശരീരത്തിൽ വർത്തിക്കുന്നതിനെയാണു്. ഇവയോടനുബന്ധിച്ചു് കാമ, ക്രോധ, ലോഭ, മോഹ, മദ, മാത്സര്യങ്ങൾ ബുദ്ധിയിൽ പ്രതിഫലിയ്ക്കുന്നു. രസം, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്രം, എന്നു് ഏഴു ധാതുക്കൾ ശരീരത്തിലുണ്ടു്. വിയർപ്പു്, മലം, മൂത്രമെന്നു മൂന്നുകൂട്ടം പുറത്തേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു. സ്ത്രീയെന്നും പുരുഷനെന്നുമുള്ള ലിംഗഭേദവും ശരീരത്തിനുണ്ടു്. കടിച്ചും, നക്കിയും, വിഴുങ്ങിയും കുടിച്ചും ഉള്ളിലാക്കാവുന്ന ഭക്ഷണമേതും ഇതിനെ (ശരീരത്തെ) നിലനിർത്തുന്നു. ഇതൊക്കെയാണു് ദേഹസംജ്ഞകൊണ്ടറിയപ്പെടുന്ന ഏതു വസ്തുവിൻെറയും പൊതുസ്വഭാവം.

എന്നാൽ നമ്മുടെ ദൃഷ്ടിയിൽ രണ്ടുതരം ദേഹങ്ങൾ ഉണ്ടല്ലോ, ജഡദേഹവും ജീവദേഹവും. മേൽപ്പറഞ്ഞ വ്യാപാരങ്ങൾ ജഡദേഹത്തിനില്ല. അതുകൊണ്ടവയെ നിർജ്ജീവപദാർത്ഥങ്ങളെന്നാണു പറയുക. സൂക്ഷ്മദൃഷ്ടിയിൽ അതബദ്ധമാണെന്നും കേവലം ജഡമായി പ്രപഞ്ചത്തിൽ ഒന്നുംതന്നെയില്ലെന്നും ബോധ്യപ്പെടും. ജീവവ്യാപാരത്തിൻെറ ഏററക്കുറവും ഭൂതഘടനയുടെ പരിണാമവൈജാത്യവുമാണു് ജഡവസ്തുക്കളെ വേർതിരിച്ചുനിർത്തുന്നതു്. അക്കാര്യം വഴിയെ മനസ്സിലാക്കാം. ആദ്യമായി ജീവദേഹത്തെ പരിശോധിക്കുക.

ശരീരം രൂപപ്പെടുന്നതിൻെറ ക്രമം ഓരോ വസ്തുവിലും ഭിന്നമാണു്, ഓരോ പരമാണുവും ഓരോ ശരീരംതന്നെ. ചാർവാകൻപോലും അതിനെ നിർവ്വചിക്കുന്നതു്' 'ചൈതന്യവിശിഷ്ടകായഃ പുരുഷഃ' എന്നാണു്. അപ്പോൾ ചൈതന്യമുള്ള ശരീരമേതും ജീവൻതന്നെയെന്നു വരും. പ്രകൃതിയിലെ ഈ പരിണാമം ഇന്നും നിഗൂഢരഹസ്യമാണു്. സൃഷ്ടിക്കുവേണ്ടി വെമ്പൽകൊള്ളുന്ന ആധുനികശാസ്ത്രജ്ഞൻ വസ്തുമൂലകങ്ങളെ യോജിപ്പിച്ചു് ശരീരമുണ്ടാക്കുകയും ചൈതന്യത്തിനുവേണ്ടി കാത്തിരിക്കയും ചെയ്യുന്നു. ദേഹതത്ത്വം ഭൌതികവികാസത്തിൻെറ പ്രകാരം മാത്രമാണെന്നു് നമ്മുടെ മഹർഷീശ്വരന്മാർ ഗ്രഹിച്ചിരുന്നു. അവർ സ്ഥൂലദേഹത്തിലെ ചൈതന്യം എവിടെനിന്നുണ്ടായതാണെന്നു കണ്ടുപിടിക്കയും ചെയ്തിരുന്നു. ആത്മചിന്തയിൽ മുഴുകുന്ന ഒരാൾക്കു് ശരീരത്തിൻെറ സാമാന്യസ്വഭാവം ഗ്രഹിച്ചിരിക്കേണ്ടതുണ്ടു്; ഇതിലേയ്ക്കു് അവർ ശരീരോത്പത്തിയെപ്പററി സൂക്ഷ്മമായ വിവരങ്ങൾ ശേഖരിച്ചു തന്നിട്ടുമുണ്ടു്.

രേതസ്സംയോഗമാണു് ഗർഭകാരണം. സ്ഥിരം, ഊർദ്ധ്വം, അധസ്സെന്നു രേതോഗതി മൂന്നുവിധമുണ്ടു്: ചില ശരീരങ്ങളിൽ രേതശ്ചൈതന്യം സ്ഥിരമായി വർത്തിക്കുന്നു. അവയ്ക്കു രൂപാന്തരം വരാറില്ല. ഊർദ്ധ്വരേതസ്സുകളിലാകട്ടേ അന്നമയശരീരത്തിൻെറ നിലപാടിനു് വിപ്രകൃതമായ ഉത്കർഷമുണ്ടു്. അവ പ്രപഞ്ചമൂലകങ്ങളിലേയ്ക്കു മടങ്ങുന്നവയാണു്. ഇതവയുടെ പ്രകൃതിസ്വഭാവംതന്നെ. അധോരേതസ്സുകൾ പുനഃസൃഷ്ടിയുടെ പ്രത്യുത്പാദനത്തിന്നുവേണ്ടി, ഉദ്വേഗം പ്രാപിക്കുന്നു. സാമാന്യജീവികളെല്ലാം അധോരേതസ്സുകളാണു്. അവയെ പ്രേരിപ്പിക്കുന്ന പ്രകൃതിവിലാസത്തിനു് കാമമെന്നു പേരിട്ടിരിക്കുന്നു. സംയോഗത്തിനുള്ള അഭിനിവേശംതന്നെ കാമം. ജീവനിലെ സംസ്കാരം (വാസന) കാമത്തെ നിരന്തരം ബലപ്പെടുത്തുകയും ചെയ്യുന്നു.

അണുരൂപമായ രേതസ്സ് (വീര്യം) സംയോഗത്തിനു വഴിപ്പെട്ടു് ബിന്ദുരൂപമായി കലാശിക്കുന്നു. സ്ത്രീപുരുഷരേതസ്സുകളുടെ സംയോഗം രണ്ടു ഭിന്നഭാവങ്ങളുടെ സമന്വയമാണു്. ഇതിന്നുപാദാനകാരണമായ പ്രകൃതിപ്രേരണ അധോരേതസ്സുകളിൽ സാധാരണമാണു്. സ്ഥിരരേതസ്സുകളിലും ഊർദ്ധ്വരേതസ്സുകളിലും ഇതുണ്ടാകുന്നില്ല. ഈയിടെ അധോരേതസ്സുകളാണു് ഭൂരിപക്ഷം. ഊർദ്ധ്വരേതസ്സുക്കളും സ്ഥിരരേതസ്സുകളുമായ ഭാഗ്യവാന്മാർ വിരളമെന്നു പറയേണ്ടതില്ലല്ലോ.

കാമം പ്രകൃതിഗുണമാണെന്നു ചിലർ വാദിക്കുന്നു. എന്നാൽ അതൊരു പോഷകഗുണമല്ല- ബിന്ദുരൂപമായ വീര്യത്തിൻെറ ബഹിർഗമനകൌതുകവും വിസർജ്ജനാനന്ദവുമാണു് അതി

ൻെറ സ്വഭാവം. എങ്കിലും അതൊരു കൎത്തവ്യമാണെന്നു പറഞ്ഞുകൂടാ. ആഹാര്യകാമം പ്രത്യുത്പാദനത്തിനു സഹായിക്കും.അതു് വേണമെങ്കിൽ നിയന്ത്രണവിധേയമാക്കാം. സ്ഥിരമോ ഊൎദ്ധ്വമോആയ രേതോഗതിയെക്കുറിച്ചറിയാവുന്നവൎക്കു് ആഹാര്യകാമത്തിൻെറ ക്ഷണികവുംവികൃതവുമായ അവസ്ഥയിൽ മതിപ്പുണ്ടാകുന്നില്ല. ഊൎദ്ധ്വരേതസ്സുകൾക്കു് ചൈതന്യത്തെ നിലനിൎത്താനും വിസൎജ്ജനത്തിൽ കവിഞ്ഞ ആനന്ദം അനുഭവിക്കാനും കഴിയും. ജഡപ്രകൃതികളായ ഭൗതികവസ്തുക്കളെക്കുറിച്ചല്ല ഇവിടെ പ്പറയുന്നതു്. അവയുടെ ആനന്ദാനുഭവം ഇന്ദ്രിയഗോചരമല്ലല്ലോ. എന്നാൽ മനുഷ്യർ മുതലായ ജീവികളിൽ ആ അനുഭവമുണ്ടാകും. ഊൎദ്ധ്വരേതസ്സുകളിൽ അതു് പ്രകടമാകുമെന്നാണു് ശാസ്ത്രസിദ്ധാന്തം. അവൎക്കു് 'പ്രജായൈ ഗൃഹമേധിനാം' എന്ന ഘട്ടത്തോളം കാമത്തെ ആവാഹിക്കാനും ആവശ്യംപോലെ പ്രത്യുത്പാദനം നടത്താനും കഴിയും. ഇതാണു് പൂൎവ്വകാലത്തെ ബ്രഹ്മചര്യസങ്കല്പങ്ങളുടെ അടിസ്ഥാനം. ഇന്നു് നിയന്ത്രണം അസംഭവമെന്നു പറഞ്ഞു് 'നിരോധ്'സഹായം തേടുന്ന അധോരേതസ്സുകളുടെ ഹീനാവസ്ഥയെച്ചൊല്ലി വിലപിക്കയല്ലേ തരമുള്ളു ?

സ്ഥൂലശരീരം യോനിജമെന്നും അയോനിജമെന്നും രണ്ടുതരത്തിലുണ്ടു്. അയോനിജശരീരം സൃഷ്ടിക്കുന്നതിലാണു മിടുക്കെന്നു് ഈയിടെ ചിലർ വിചാരിക്കുന്നു. മൃഗങ്ങളിലും മനുഷ്യരിലുംനിന്നു ബീജം സമാഹരിച്ചു് യഥാവസരം പോഷിപ്പിക്കാമെന്നും അവർ കണ്ടുപിടിച്ചിരിക്കുന്നു. ഇതോടൊപ്പം പ്രകൃതിയെ ജയിച്ചെന്നും തങ്ങൾ സൃഷ്ടിരഹസ്യം കണ്ടെത്തിയെന്നും അവർ ആൎത്തുവിളിക്കുന്നു. ഈശ്വരനെ തള്ളിപ്പറയാനുള്ള കളമൊരുക്കലാണു് അവരുടെ വിജയയാത്ര. ഇതു് അത്ഭുതകരമായ കണ്ടുപിടുത്തമല്ലെന്നു ശാസ്ത്രദൃഷ്ടിയുണ്ടായിരുന്ന ഋഷിമാർ പണ്ടുതന്നെ പ്രഖ്യാപിച്ചിട്ടുണ്ടു്.

പുരാണങ്ങളിൽ അയോനിജരുടെ കഥകൾ ധാരാളമുണ്ടു്. സീതാദേവി അയോനിജയാണു്. അഗസ്ത്യൻ കുംഭസംഭവനാണു്. നമ്മുടെ അയ്യപ്പനും അങ്ങനെതന്നെ. ഇനിയും നൂറുകണക്കിനു് ഉദാഹരണങ്ങളുണ്ടു്. എല്ലാം കള്ളമെന്നു പറഞ്ഞു തള്ളിക്കളഞ്ഞാൽ മതിയോ ? സങ്കല്പശുദ്ധിയുള്ള പക്ഷം പരമാണുക്കൾ പരസ്പരമാകൃഷ്ടമായി സംയോജിക്കും. അപ്പോൾ ദേഹമുണ്ടാകും. ഇതു് മുൻപും അറിയപ്പെട്ടതാണു്. പ്രളയശേഷമുള്ള പ്രഥമസൃഷ്ടിയപ്പാടേ അയോനിജസ്ഥൂലദേഹമാകാനേ വഴിയുള്ളു. ചുരുക്കത്തിൽ പ്രപഞ്ചകൎത്താവിൻെറ സങ്കല്പത്തിനു വിധേയമായി പരമാണുസമൂഹത്തിലുണ്ടാകുന്ന സംയോഗമാണു സ്ഥൂലദേഹത്തിനു നിമിത്തകാരണം.

യോഗികൾ ഊൎദ്ധ്വരേതസ്സുകളാണു്. അവൎക്കു് സ്ത്രീസമ്പൎക്കം കൂടാതെതന്നെ സന്തതികളുണ്ടായതായി പുരാണങ്ങളിലുണ്ടു്. ബ്രഹ്മാവിൻെറ മാനസപുത്രന്മാരെക്കുറിച്ചു നാം വായിക്കുന്നുണ്ടല്ലോ. കാമാധീനമായ വിക്രിയയല്ല അവിടെ ജന്മകാരണം. കേവലസങ്കല്പത്താൽ പരമാണുക്കളെ സഞ്ചരിപ്പിച്ചു് സ്ഥൂലദേഹം രചിക്കാമെന്നുള്ള അസാധാരണസിദ്ധി ചിലൎക്കെങ്കിലും ഉണ്ടായിരുന്നു അന്നു്. ഇന്നതിന്നു് തെളിവു ശേഖരിക്കാനും പ്രയോഗിച്ചുനോക്കാനും സാധ്യമല്ല. ഏതായാലും അവ്യക്തമായ ഏതോ വിശിഷ്ടസംയോഗം പുരാതനകാലത്തു സിദ്ധിവിശേഷമായി കണ്ടെത്തിയിരുന്നുവെന്നാണൂഹിക്കേണ്ടതു്.

'യോനേഃ ശരീരം' എന്നാണു നിയമം. അതിൻപ്രകാരം അയോനിജശരീരമെന്ന സിദ്ധാന്തം ശരിയല്ലെന്നു തോന്നിയേക്കും. ഇതിൻെറ സൂക്ഷ്മാൎത്ഥം ഗ്രഹിക്കണമെങ്കിൽ ശരീരഭേദത്തെക്കുറിച്ചു് വേറെയും ചിലതു പറയേണ്ടിയിരിക്കുന്നു.

സ്ഥൂലശരീരം പലതരത്തിലുണ്ടു്. ഒന്നാമത്തെ ഇനത്തിൽ നമ്മുടെയെല്ലാം ശരീരമുൾപ്പെടുന്നു. അതു് കാമവിധേയവും തന്മൂലം ദൂഷിതവുമാണു്. ഊൎദ്ധ്വരേതസ്സായ പുരുഷൻ സങ്കല്പശക്തിയാൽ കാമത്തെ ഉദ്ദീപിപ്പിച്ചു് ബോധപൂൎവ്വം മൈഥുനവൃത്തിയിലേൎപ്പെടുകയും തന്മൂലം ജനിക്കയും ചെയ്യുന്ന ശരീരം രണ്ടാമത്തേതു്. ഇതു് പൂൎവ്വാപേക്ഷയാ ശുദ്ധമെങ്കിലും മലിനമാണു്. ഊൎദ്ധ്വരേതസ്സായ ദിവ്യപുരുഷൻതന്നെ സ്വയം കാമത്തെ ഉദ്ദീപിപ്പിച്ചു്

സ്ത്രീപിണ്ഡത്തിലെ നെററി, നാഭി, ഹൃദയം മുതലായ സ്ഥാനങ്ങളിൽ സ്പർശിക്കമാത്രം ചെയ്താലും ഗർഭാധാനം നടക്കുമെന്ന കാണുന്നു. ഇതു് മൂന്നാമത്തൊരിനം ശരീരമാണു്. സ്പർശം കൂടാതെയും – ദർശനമോ ധ്യാനമോ മൂലം – ഈ പ്രക്രിയ സാധിക്കുമത്രേ. ഇങ്ങനെ പിറക്കുന്ന ശരീരം നാലാമത്തെ ഇനമാണു്. മൂന്നും നാലും തരത്തിലുള്ള ദേഹങ്ങൾ കൂടുതൽ ശുദ്ധമാണെന്നു കാണാം. രതിവൈകൃതത്തിലെ അശുദ്ധികൾ ഇവയെ ബാധിക്കുന്നില്ലല്ലോ. ഇവയ്ക്കും മാലിന്യമില്ലെന്നു വരുന്നില്ല. അഞ്ചാമതും ഒരുവക ശരീരത്തെപ്പററി പറഞ്ഞു കാണുന്നു. യോഗികൾ സങ്കല്പശക്തികൊണ്ടു് ഉപാദാനവസ്തുക്കളെ സമാഹരിച്ചു ദേഹരൂപം നൽകുമത്രേ. ഇതിൽ മാലിന്യം ലേശം പോലുമുണ്ടാവാനിടയില്ല. ചില ശാസ്ത്രങ്ങളിൽ നിർമ്മാണദേഹമെന്നു് സൂക്ഷ്മരൂപത്തിൽ വർണ്ണിച്ചിരിക്കുന്നതു് ഇത്തരം ദിവ്യസൃഷ്ടിയെപ്പററിയാവാം.

ഇങ്ങനെ 'പുരുഷനും സ്ത്രീയും ചേർന്നു്, പുരുഷൻ തനിയെ' എന്നു രണ്ടുതരത്തിൽ ദേഹസൃഷ്ടിയുണ്ടെന്നു കണ്ടു. ആറാമതായി ഒരുതരം ദേഹവും പറയപ്പെടുന്നുണ്ടു്. സ്ത്രീപിണ്ഡത്തിൽ മാത്രമായി രൂപപ്പെടുന്നതാണിതു്. ഇവിടെ പുരുഷസംയോഗം വേണ്ടപോൽ ! കന്യാപുത്രന്റെ ജനനം അസംഭാവ്യമല്ലെന്നും ഇതുകൊണ്ടു കിട്ടുന്നു. ക്രിസ്തുമാതാവിന്റെ ഗർഭധാരണം (Immaculate conception) സംബന്ധിച്ചുള്ള ധാരണ അബദ്ധമെന്നു പറയാമോ? കന്യാമറിയത്തെ (Virgin Mary) ദേവമാതാവെന്നു വിശ്വസിക്കുന്നതിന്റെ രഹസ്യം ഇതായിരിക്കും. സ്ത്രീപിണ്ഡത്തിനു പുരുഷസംസർഗ്ഗം കൂടാതെ ഗർഭം ധരിക്കാമെന്നും അംഗവൈകൃതം സംഭവിക്കയില്ലെന്നും സൂചിപ്പിക്കുന്ന കഥകൾ വേറെയുമുണ്ടു്. തന്ത്രശാസ്ത്രത്തിൽ ദേവിയെ ജഗദംബയായും കുമാരിയായും സങ്കല്പിക്കുന്നതിൽനിന്നു് മാതൃത്വവും അക്ഷതകുമാരിത്വവും ഒരേ സ്ഥലത്തു് സംഭവിക്കുമെന്നു സൂചിപ്പിക്കുന്നു. അതുപോലെ വിധവയും സധവയുമായി ഒരേ ദേവിയെ താന്ത്രികാർന്മ വർണ്ണിക്കുന്നുണ്ടു്. (ധൂമ്രാവതി ഉദാഹരണം)

അയോനിജദേഹങ്ങളുണ്ടെന്നാണല്ലോ ഇത്രയുംകൊണ്ടു സിദ്ധിയ്ക്കുന്നതു്. എങ്കിലും അതത്ര ശരിയല്ലെന്നു വഴിയെ തെളിയിക്കാം. പ്രാകൃതയോനിയെന്ന അർത്ഥസങ്കല്പത്തിൽ അവ അയോനിജങ്ങൾതന്നെ. സൂക്ഷ്മവീക്ഷണത്തിൽ അവയും യോനിജാതങ്ങളാകും. ശ്രീചക്രചിത്രത്തിന്റെ മദ്ധ്യത്തിൽ രണ്ടു ത്രികോണങ്ങൾ ശ്രദ്ധിച്ചിരിക്കുമല്ലോ. ഒന്നു് ഊർദ്ധ്വമുഖവും മററതു് അധോമുഖവുമാണു്. യോനിസ്വരൂപങ്ങളാണവ. ജീവബിന്ദു അധോമുഖയോനിയിൽ പ്രവേശിച്ചാൽ പ്രാകൃതദേഹവും ഊർദ്ധ്വമുഖയോനിയിലായാൽ ഉത്കൃഷ്ടദേഹവും പ്രാപിക്കും. ഊർദ്ധ്വരേതസ്സുകളുടെ ബിന്ദുരൂപമായ ചൈതന്യം ഊർദ്ധ്വാഭിമുഖമായി സ്രവിച്ചു് കപാലപദ്മംവരെ എത്തുമെന്നാണു യോഗികളുടെ മതം. ഊർദ്ധ്വയോനിസ്ഥാനം ശിരോദേശത്തിലാണത്രേ. ഇതിനു് ബ്രഹ്മയോനിയെന്നും പേരുണ്ടു്. ഇവിടെ പ്രവേശിക്കുന്ന ജീവബിന്ദു വിശുദ്ധജ്ഞാനദേഹം സ്വീകരിക്കുന്നു. ഇതു് പുനർജന്മമില്ലാത്ത അവസ്ഥയാണു്. തന്മൂലം സാമാന്യദേഹംപോലെ പ്രത്യക്ഷമാകുന്നില്ല. എങ്കിലും സൂക്ഷ്മദൃഷ്ട്യാ ദേഹധാരണംതന്നെ. ശരീരത്തെ സംബന്ധിച്ചിടത്തോളം ഇതൊരവ്യക്തമായിട്ടേ കരുതേണ്ടതുള്ളു. യോനേഃ ശരീരം എന്ന ശ്രുതി ഇവിടെയും ശരിയാണെന്നു സിദ്ധിക്കുന്നു.

നാം സ്ഥൂലശരീരത്തെ പാർത്ഥിവമെന്നു വ്യപദേശിക്കാറുണ്ടു്. പഞ്ചഭൂതാത്മകമായ ദേഹത്തെ പാർത്ഥിവമെന്നു മാത്രം പറയാമോ ? അതിനു കാരണമുണ്ടു്. പൃഥിവ്യാദിഭൂതങ്ങളിൽ ഓരോന്നിന്റേയും ആധിക്യവും പ്രാധാന്യവും പരിഗണിച്ചു് പാർത്ഥിവം,ജലമയം,തൈജസം, വായവ്യം, ശബ്ദമയമെന്നു് അഞ്ചുതരം ശരീരമുണ്ടാകും. (ന്യായദർശനകാരൻ ഇതു വിവരിച്ചിട്ടുണ്ടു്.) മനുഷ്യാദികളുടെ ശരീരം പാർത്ഥിവമാണു്. ഇതുപോലെ ജലമയം, തൈജസം മുതലായവയും ഉണ്ടാകാമല്ലോ. അവ പാർത്ഥിവശരീരികൾക്കു് പൂർണ്ണമായും ഇന്ദ്രിയപ്രത്യക്ഷമാകണമെന്നില്ല. വിശേഷസാഹചര്യത്തിൽ ചിലക്കു് അവ ബോദ്ധ്യപ്പെട്ടുവെന്നും വരാം. ഭൂതപ്രേതാദിസങ്കല്പം അതിൽനിന്നാരംഭിച്ചതായും അഭിപ്രായമുണ്ടു്. ഏതായാലും ശരീര

സിദ്ധികരം ഭൂതപരമാണുക്കളുടെ സമ്മേളനമാണെന്നു വിശ്വസിക്കുവാൻ വിഷമമില്ലെന്നു വരുന്നു.

സ്ഥൂലം, സൂക്ഷ്മം, കാരണമെന്നു ദേഹഭേദങ്ങൾ വേറെയുമുണ്ട്. വേദാന്തികളും മററും സ്ഥൂലശരീരനാശത്തിൽ സൂക്ഷ്മദേഹത്തിലാണു ജീവന്റെ സ്ഥിതിയെന്നും അതാണ് വീണ്ടും സ്ഥൂലദേഹം ധരിക്കുന്നതെന്നും പറയുന്നു. സൂക്ഷ്മശരീരത്തിൽ സൂക്ഷ്മേന്ദ്രിയങ്ങൾ വ്യാപരിക്കുകയും ചെയ്യും. കാരണശരീരം പ്രപഞ്ചസമഷ്ടിയായ ഈശ്വരന്റേതാണ്. ഇവയെക്കുറിച്ചുള്ള ചച്ച ഇനിയൊരിക്കൽ വിസ്തൃതമായി ചെയ്യുകയേ നിവ്വാഹമുള്ളൂ.

ജീവന്റെ സ്ഥിതിയെന്ത്? അത് ശരീരബാഹ്യമോ ശരീരസ്ഥമോ? ബാഹ്യമെന്നാണ് നമ്മുടെ സാമാന്യനിഗമനം. പ്രാണൻ ശരീരത്തെ വെടിഞ്ഞാൽ ജീവിയുടെ കഥ തീന്നു! ശരീരം വിഘടിക്കുവാനും പുതിയ ശരീരങ്ങളുണ്ടാകുവാനും തുടങ്ങും. പിന്നെയും ഇതുതന്നെ പരിണാമം. എവിടെയും നിയാമകമായി വത്തിക്കുന്നതു ജീവൻതന്നെ. അതുകൊണ്ട് പ്രാണനില്ലാത്ത പക്ഷം ശരീരം ജഡപദാത്ഥമാണ്. പക്ഷേ, ജീവനില്ലാതെ ഒരു ശരീരവുമില്ല. പരിണാമദശയിൽ ഒരേ ശരീരം അനേകം ജീവധാരികളുടെ ശരീരമാകാറുണ്ട്. ചീഞ്ഞളിഞ്ഞ ദേഹത്തിൽ കോടിക്കണക്കിന് പുതിയ ശരീരങ്ങൾ സജീവങ്ങളായി പ്രത്യക്ഷപ്പെടുന്നു. ഇതിൽനിന്ന് പ്രാണനും ശരീരവും വിഘടിച്ച് അസംഖ്യം നാമരൂപങ്ങൾ കൈക്കൊള്ളുമെന്ന് വ്യക്തമാകുന്നു. എന്നാൽ ജീവനെന്നതു് ഭൂതതത്ത്വങ്ങളെക്കാൾ ഭിന്നവും പരമസൂക്ഷ്മവുമാണ്. പ്രാണൻ വായുവിന്റെ പര്യായമാണല്ലോ. മൃതശരീരത്തിൽ വായു സഞ്ചരിച്ചാലും ശരീരം നിലനില്ക്കുന്നില്ല. അതായതു് വെറും പ്രാണനല്ല, ജീവൻ ചൈതന്യത്തിന്റെ സൂക്ഷ്മഘടകം വായുതന്മാത്രയിലൂടെ പ്രവത്തിക്കുമ്പോൾ മാത്രമേ പ്രാണൻ ജീവരൂപം പ്രാപിക്കൂ. അതനുസരിച്ച് വായുതന്മാത്രകൾ ചൈതന്യത്തെ ആവഹിക്കുന്നതാണ് ജീവനെന്നു പ്രതിഭാസം.

ഈ ചൈതന്യം സാവ്വത്രികവും സനാതനവും ഏകവുമാണ്. അതിനെ സതതഗമനശീലമുള്ളതെന്ന അത്ഥത്തിൽ ആത്മാവെന്നു വിളിക്കുന്നു. ('അത സാതത്യഗമനേ' എന്നു ധാതു.) ആത്മാവ് അദ്വിതീയമാണ്. അപ്പോൾ ജീവൻ പ്രതിശരീരം ഭിന്നവും പ്രാണാദിപഞ്ചകം അതിന്റെ ഉപാധിയുമാണെന്നു ഗ്രഹിക്കാം. ജീവചൈതന്യത്തെ ജീവാത്മാവെന്നു വ്യവഹരിക്കുന്നു. അതിന്റെ സവ്വങ്കഷമായ വിശാലരൂപത്തെ പരമാത്മാവെന്നും.

പ്രപഞ്ചം മുഴുവനും ആത്മാവിന്റെ ശരീരമാണെന്നും ചൈതന്യമാണാത്മസ്വരൂപമെന്നും പറഞ്ഞുകഴിഞ്ഞു. മഹാചൈതന്യത്തിന്റെ വൈയക്തികസ്ഫുരണം അഥവാ പ്രാണാദിസമ്പക്കമാണു ജീവിതം. അതിനെ ശുദ്ധമാക്കി നിത്യതയിലേയ്ക്കു നിവത്തിപ്പിക്കുകയാണാത്മസാധന. മറിച്ചുള്ളതെല്ലാം ആത്മഹത്യയും. ആകയാൽ ആത്മതത്ത്വാന്വേഷകർ ശരീരരക്ഷയിലും പോഷണത്തിലും ജാഗരൂകരാകണം. ശരീരം തുച്ഛമെന്നു കരുതി വലിച്ചെറിഞ്ഞാൽ ആത്മഹത്യയെന്ന പാപംതന്നെ ഫലം. എന്നാൽ മനോബുദ്ധ്യഹംകാരങ്ങളെ നിയന്ത്രിക്കണമെന്നുകൂടി പൂവ്വസൂരികൾ ഉപദേശിച്ചിട്ടുള്ളതു വിസ്മരിക്കാൻ പാടില്ലതാനും.

---

ദേഹഃ കിമന്നദാതുഃ സ്വം നിഷേക്തുർമാതുരേവ ച
മാതുഃ പിതുർവാ ബലിനഃ ക്രേതുരഗ്നേഃ ശുനോഽപി വാ ?

'ദേഹത്തിന്റെ ഉടമയാര് ? ചോറു തരുന്നവനോ ? സ്വന്തമോ ? താതനോ ? മാതാവോ? താതമാതാക്കളുടെയോ ? മാതാമഹന്റെയോ ? അരചന്റെയോ ? യജമാനന്റെയോ ? അഗ്നിയുടെയോ? അതോ നായുടെ വകയോ?' 'ഇതി യോ നാവസീയതേ,' ആരുടെയെന്നു തീച്ചയില്ല.

(ഭാഗവതം.)

# ധ്യാനയോഗം*

കെ. ഉഷ, ഫറൂക് കോളേജ്.

മനുഷ്യന്നു് മതം അത്യാവശ്യമായി വരുന്ന ചില അവസരങ്ങളുണ്ടു്. അസുഖകരങ്ങളായ അനുഭവങ്ങൾ അവനെ വേദനിപ്പിക്കുമ്പോൾ, പരിഹാരം കാണാനാവാത്ത പ്രശ്നങ്ങൾ അവനെ അലട്ടുമ്പോൾ, തൻെറ എടുക്കാനാവാത്ത വേദനയും ഭാരവും ഇറക്കിവെയ്ക്കുവാൻ അവന്നു് ഒരത്താണി അത്യാവശ്യമായി വരുന്നു. ഇത്തരം അവസരങ്ങളിലാണു് അവൻ താൻ വിശ്വസിയ്ക്കുന്ന മതത്തെക്കുറിച്ചു്, അതിൻെറ തത്ത്വസംഹിതകളെക്കുറിച്ചു് ഗൗരവപൂർവ്വം ചിന്തിക്കുന്നതു്. ബാഹ്യങ്ങളായ ആചാരപ്രകടനങ്ങളിൽമാത്രം ഒതുങ്ങിനിൽക്കാത്ത ഒരു അന്തസ്സത്ത മതത്തിന്നുണ്ടെന്നു് അവന്നു് വിശ്വസിയ്ക്കേണ്ടതായിവരും. ഹിന്ദുമതഗ്രന്ഥങ്ങളുടെ അന്തസ്സത്തയാകട്ടെ, ആരാലും നിഷേധിക്കപ്പെടാനാവാത്തവിധം ഉജ്ജ്വലമായി നിലകൊള്ളുന്നതത്രെ. ഹിന്ദുമതഗ്രന്ഥങ്ങളിലെ ജീവിതവീക്ഷണവും, ശാസ്ത്രീയമായി കൈകാര്യം ചെയ്യപ്പെട്ടിരിക്കുന്ന ജീവസംബന്ധിയായ വിഷയങ്ങളും അന്ധഭക്തനേയും അപഗ്രഥനകുതുകിയായ ശാസ്ത്രജ്ഞനേയും ഒരുപോലെ ആകർഷിയ്ക്കാൻ പോന്നവയാണു്. ശ്രീമദ്ഭഗവദ്ഗീതയെ ശരിയായി അപഗ്രഥനം ചെയ്യുന്നവന്നു്, മനസ്സിനെ ആനന്ദപുളകിതമാക്കുന്ന അനേകം ജീവിതതത്ത്വങ്ങൾ അതിൽ കണ്ടെത്താൻ കഴിയും. ശരിയായ ജീവിതമാർഗ്ഗം വിവരിക്കുന്ന ശാസ്ത്രഗ്രന്ഥമായി ഗീതയെ കാണാൻ സാധിക്കും.

ആചാര്യന്മാർ ഭഗവദ്ഗീതയിലെ പതിനെട്ടു് അദ്ധ്യായങ്ങളെ മൂന്നു ഭാഗങ്ങളായിട്ടാണു തിരിച്ചിരിക്കുന്നതു്. അതിലെ ഒന്നാംഭാഗത്തിൻെറ അന്ത്യം കുറിക്കുന്ന അദ്ധ്യായമാണു് 6–ാം അദ്ധ്യായം. ഈ അദ്ധ്യായത്തിൻെറ പ്രാധാന്യം, അതിൻെറ സ്ഥാനത്തിൽനിന്നുതന്നെ വ്യക്തമാണു്. കർമ്മയോഗത്തേയും ഭക്തിയോഗത്തേയും തമ്മിൽ കൂട്ടിയിണക്കുന്ന ഒരു കണ്ണിയായിട്ടാണു് ഈ അദ്ധ്യായം രചിയ്ക്കപ്പെട്ടിരിക്കുന്നതു്. യുദ്ധരംഗത്തുവെച്ചു്, അഭിവന്ദ്യരായ ബന്ധുജനങ്ങളേയും ഗുരുജനങ്ങളേയും എതിർപക്ഷത്തിൽ കണ്ടു് കർമ്മവിമുഖനായി നില്ക്കുന്ന അർജ്ജുനനെ കർമ്മോന്മുഖനാക്കുവാൻ വേണ്ടി കർമ്മയോഗത്തിൻെറ പ്രാധാന്യം മനസ്സിലാക്കിക്കൊടുത്തശേഷം, ധ്യാനയോഗത്തിലേയ്ക്കു് പ്രവേശിക്കുകയാണു് ഭഗവാൻ. നിഷ്കാമകർമ്മത്തിൻേറയും, ഇഹലോകബന്ധങ്ങൾക്കു് അമിതപ്രാധാന്യം കല്പിയ്ക്കുന്നതുമൂലം ഉളവാകുന്ന അഹന്തയിൽനിന്നു് വിമുക്തനാകേണ്ടതിൻേറയും ആവശ്യകതയും പ്രാധാന്യവും മനസ്സിലാക്കിയ ശേഷം, അതുവഴി നേടാനിരിക്കുന്ന പരമാനന്ദത്തെക്കുറിച്ചു് – പരമാത്മാവിനെ അനുഭൂതിവിഷയമാക്കുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചു് – അർജ്ജുനനെ ബോധവാനാക്കുകയാണു് തുടർന്നുള്ള ശ്ലോകങ്ങൾ.

പരമാനന്ദത്തെ – ശാശ്വതസത്യത്തെ – പ്രാപിയ്ക്കുന്നതിന്നുള്ള ഉത്തമമാർഗ്ഗമായാണു് ഗീത ധ്യാനത്തെ കാണുന്നതു്. കർമ്മയോഗത്തേയും ജ്ഞാനയോഗത്തേയും ഭക്തിയോഗത്തേയും അപേക്ഷിച്ചു് ധ്യാനയോഗത്തിനുള്ള പ്രാധാന്യം ഭഗവാൻ ആറാമദ്ധ്യായത്തിലെ 44–47 ശ്ലോകങ്ങളിൽ വ്യക്തമാക്കുന്നുണ്ടു്. 'യോഗത്തിൽ ജിജ്ഞാസ കാണിക്കുന്നവൻതന്നെ ശബ്ദബ്രഹ്മത്തെ അതിവർത്തിക്കുന്നു.' എന്നത്രെ 44–ാം ശ്ലോകം പറയുന്നതു്. വെറും ജ്ഞാനമോ, ഭക്തിയോ കർമ്മമോ ഒരിക്കലും മോക്ഷത്തിനുള്ള വഴിയാവുകയില്ല. മോക്ഷം പ്രാപിക്കുവാനുള്ള പ്രായോഗികമാർഗ്ഗം ധ്യാനമാണു്. പനിനീർപുഷ്പത്തിൻെറ സൗരഭ്യത്തെക്കുറിച്ചു് നൂറോളം പേജുകൾ വായിച്ചു മനസ്സിലാക്കിയാലും, ആ പുഷ്പം മുകരുമ്പോഴുണ്ടാവുന്ന ആനന്ദം ലഭ്യമാവുകയില്ലല്ലോ.

* ത്യാഗീശാനന്ദസ്മാരക പ്രബന്ധമത്സരത്തിൽ രണ്ടാം സമ്മാനത്തിന്നർഹമായ ലേഖനം.

പക്ഷേ, സാധാരണമനുഷ്യനെ കർമ്മ,ഭക്തി യോഗങ്ങളോളം ധ്യാനയോഗം ആകർഷിക്കുന്നില്ലെന്നുവേണം കരുതുവാൻ. അതു യോഗമാർഗ്ഗത്തിൻെറ തെററല്ല. പ്രത്യുത, ധ്യാനത്തേയും യോഗത്തേയും കുറിച്ചു സാധാരണമനുഷ്യൻെറ മനസ്സിൽ രൂഢമൂലമായിരിക്കുന്ന ചില തെററിദ്ധാരണകളാണ് അതിനു കാരണം. കർമ്മങ്ങളെല്ലാം വെടിഞ്ഞ് ഹിമാലയത്തിൻെറ താഴ്‌വരയിൽ തപസ്സിരിക്കുകയോ കാഷായമണിഞ്ഞ് നടക്കുകയോ ആണ് സന്ന്യാസിയുടെ ലക്ഷണമെന്ന തെററായ വിശ്വാസമായിരിക്കാം ഗീതയിലെ ഏററവും പ്രായോഗികമായ, ആർക്കും അനുഷ്ഠിക്കാവുന്ന, ഈ യോഗത്തിൽനിന്ന് സാധാരണക്കാരനെ പിൻതിരിപ്പിക്കുന്നത്. പ്രായോഗികമാണെന്ന് വിശ്വസിക്കുന്നവരിൽത്തന്നെയും ചിലർ ഈ മാർഗ്ഗത്തിൻെറ പരിപൂർണ്ണവിജയസാദ്ധ്യതയെക്കുറിച്ച് സംശയാലുക്കളായിത്തീരുന്നുണ്ട്. തികച്ചും ന്യായമായ ഈ സംശയത്തെ ദൂരീകരിച്ച്, ആത്മാർത്ഥതയുള്ള ഏതൊരു ഭക്തനേയും ലഘുചിത്തനാക്കുന്ന 'ഗീത'യുടെ ശുഭഭാവന ശ്രദ്ധേയമാണ്. ഉദാഹരണത്തിന്ന് നാല്പതാം ശ്ലോകം ശ്രദ്ധിക്കുക:

പാർത്ഥ നൈവേഹ നാമുത്ര
വിനാശസ്തസ്യ വിദ്യതേ
നഹി കല്യാണകൃത് കശ്ചിദ്–
ദുർഗ്ഗതിം താത ഗച്ഛതി.

സത്കർമ്മങ്ങളിൽ ഏർപ്പെടുന്ന ഏതൊരുവനേയും ഇഹലോകത്തിലാവട്ടെ പരലോകത്തിലാവട്ടെ ദുഃഖം തീണ്ടുന്നില്ല. അർജ്ജുനൻെറ വികാരവിക്ഷുബ്ധമായ മനസ്സിനെ ശാന്തമാക്കുവാനുള്ള വെറുമൊരു സമാധാനമായിട്ടല്ല, ഭഗവാൻ ഇപ്രകാരം പറയുന്നത്. നേരേ മറിച്ച് ദുഃഖം അവനെ സമീപിക്കാതിരിക്കുന്നതിന്നുള്ള ഉപായങ്ങൾ ആരായുകയും, ധ്യാനയോഗംവഴി പരിപൂർണ്ണതയിലെത്താൻ കഴിയാതെ വരുന്ന ഭക്തന്ന് എന്തു സംഭവിക്കുന്നു എന്ന് വിശദമാക്കുകയും ചെയ്യുന്നുണ്ട് തുടർന്നുള്ള ശ്ലോകങ്ങളിൽ.

വർത്തമാനകാലത്തെ ഭൂതകാലത്തിൻെറയും ഭാവിയെ വർത്തമാനകാലത്തിൻെറയും തുടർച്ചയായി കാണുവാനാണു 'ഗീത' നിർദ്ദേശിക്കുന്നത്. അങ്ങനെ തുടർന്നുപോകുന്ന കാലമെന്ന നീണ്ട ചങ്ങലയിലെ ഒരു കണ്ണി മാത്രമാണു വ്യക്തി. മരണം മനുഷ്യൻെറ അന്ത്യം കുറിക്കുന്നില്ല. നാം ഉദ്ദേശിക്കുന്ന മരണം നശിപ്പിക്കുന്നത് ബാഹ്യമായ ശരീരത്തെ മാത്രമത്രെ. യുഗങ്ങളായി,മന്വന്തരങ്ങളായി തുടർന്നുപോരുന്ന മനുഷ്യരാശിയുടെ തുടർച്ച നശിക്കുന്നില്ല. തൻെറ ലക്ഷ്യം – അതെന്തുതന്നെയായാലും – പൂർത്തിയാകാതെ മരണഗ്രസ്തനാകുന്ന യോഗിയായ മനുഷ്യൻ പുണ്യാത്മാക്കളുടെ ലോകം പ്രാപിച്ച്, അവിടെ അനേകവർഷങ്ങൾ ജീവിച്ച് വീണ്ടും പരിശുദ്ധരുടേയും സമ്പന്നരുടേയും കുലത്തിൽ ജനിക്കുന്നു. അല്ലെങ്കിൽ, ദുർല്ലഭമായിമാത്രം യോഗനിഷ്ഠരായ ജ്ഞാനികളുടെ കുലത്തിൽ യോഗഭ്രഷ്ടൻ ജനിക്കുന്നു. (ശ്ലോകം. 41, 42.) പൂർവ്വജന്മത്തിലെ വാസനകൾ അവനെ പിൻതുടരുന്നതുകൊണ്ട്, പൂർവ്വജന്മത്തിലെ ആത്മചൈതന്യത്തിൻെറ വെളിച്ചത്തിൽ, കൂടുതൽ ശ്രദ്ധയോടും പൂർണ്ണതയോടുംകൂടി ധ്യാനമനുഷ്ഠിക്കുന്നതിന്നും, തത്ഫലമായി മോക്ഷം പ്രാപിക്കുന്നതിന്നും ഭക്തൻ പ്രാപ്തനാകുന്നു. പുനർജ്ജന്മത്തേയും പൂർവ്വജന്മത്തിലെ വാസനകളേയും കുറിച്ചുള്ള ഈ ഭാഗം യുക്തിചിന്തയ്ക്ക് അപ്രാപ്യമായി, അപ്രായോഗികമായി തോന്നിയേക്കാമെങ്കിലും,പ്രത്യക്ഷങ്ങളായ ഉദാഹരണങ്ങൾ, ഭൗതികമായ ശാസ്ത്രങ്ങൾക്ക് വിശദീകരണം നൽകാൻ കഴിയാത്ത ഉദാഹരണങ്ങൾ, മുമ്പിലുള്ളപ്പോൾ, അവയെ തീരെ നിഷേധിക്കുവാൻ സാധ്യമല്ലതന്നെ. കൊട്ടാരത്തിലെ രാജകീയ സുഖസൗകര്യങ്ങൾ വെടിഞ്ഞ്, ബോധിവൃക്ഷച്ചുവട്ടിൽ ധ്യാനനിമഗ്നനായിരിക്കുവാൻ സിദ്ധാർത്ഥനെ പ്രേരിപ്പിച്ച വികാരവിശേഷം എന്തായിരുന്നു ? പൂർവ്വജന്മവാസനയുടെ പ്രേരണയല്ലാതെ മറെറാരു കാരണവും അതിന്ന് കല്പിക്കുക സാദ്ധ്യമല്ല. ചെറുപ്പത്തിൽത്തന്നെ, ഇങ്ങനെ ധ്യാനമാർഗ്ഗത്തിലേയ്ക്ക് ആകർഷിക്കപ്പെട്ടവരുടെയിടയിലെ മഹാന്മാരായി ശ്രീശങ്കരനും, ശ്രീരാമകൃഷ്ണപരമഹംസരും, വിവേകാനന്ദനും മററും നിലകൊള്ളുന്നു. അഥവാ, അത്രയും പുറകോട്ടു പോകേണ്ടതില്ല. അവിരാമമായ അഭ്യാസംകൊണ്ടുമാത്രം കൈവരുത്താവുന്ന, സംഗീതത്തിലെ വൈശിഷ്ട്യമേറിയ ഭാഗങ്ങൾ അഞ്ചുവയസ്സു തികയുന്നതി

ന്നുമുമ്പ് സുകരമായി കൈകാര്യം ചെയ്യുന്ന ഒരു കൊച്ചുകുട്ടിയുടെ കഥ ഈയിടെ പത്രങ്ങളിൽ പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായല്ലോ. മനുഷ്യദൃഷ്ടിക്ക് അഗോചരമായ, മനുഷ്യനാൽ വിശദീകരിക്കാൻ കഴിയാത്തതായ എന്തോ ഒരു ശക്തി അവനിൽ അന്തർലീനമായിരിക്കുന്നുണ്ടെന്നതിന്റെ പ്രത്യക്ഷമായ തെളിവല്ലേ ഇതു് ? ഒരിക്കൽ പഠിച്ച് മറന്ന കാര്യങ്ങൾ വീണ്ടുമൊരിക്കൽ കാണുകയോ കേൾക്കുകയോ ചെയ്യുമ്പോൾ പെട്ടെന്നു് വ്യക്തമായി ഓർമ്മ വരുന്നതുപോലെ, പൂർവ്വജന്മത്തിലെ സംഗീതജ്ഞാനം അല്പമൊരു അഭ്യാസം ലഭിച്ചപ്പോൾ ഉത്തേജിതമായിരിക്കുന്നു എന്നല്ലാതെ മറെറാരു വിശദീകരണവും ഈ അത്ഭുതപ്രതിഭാസത്തിനു നല്കുക സാദ്ധ്യമല്ല. അഥവാ, മറെറാരു വിശദീകരണം ലഭിക്കുന്നതുവരെ അങ്ങനെ വിശ്വസിക്കുന്നതിൽ അപാകതയില്ലല്ലോ.

അങ്ങനെ, അനേകമനേകം ജന്മങ്ങളിലൂടെ, ഓരോ ആത്മാവും ജന്മസാഫല്യം നേടുന്നു. അതുകൊണ്ടു് മറെറല്ലാ യോഗങ്ങളേയുംകാൾ ശ്രേഷ്ഠമായ ധ്യാനയോഗം സ്വീകരിച്ച് യോഗിയായിത്തീരുവാൻ ശ്രീഭഗവാൻ അർജ്ജുനനെ ഉപദേശിക്കുകയാണു്. 'യോഗി' എന്ന പദത്തിന്റെ ശരിയായ അർത്ഥം ഈയവസരത്തിൽ മനസ്സിലാക്കേണ്ടിയിരിക്കുന്നു. ആ പദത്തിന്റെ ശരിയായ അർത്ഥം വിശദീകരിച്ചുകൊണ്ടാണു് ഈ അദ്ധ്യായം തുടങ്ങുന്നതു്. കർമ്മരംഗത്തുനിന്നും ഒളിച്ചോടി തപസ്സിരിക്കുന്നവൻ ഒരിയ്ക്കലും യോഗിയാകുന്നില്ല. നോക്കുക:

> അനാശ്രിതഃ കർമ്മഫലം
> കാര്യം കർമ്മ കരോതി യഃ
> സ സന്ന്യാസീ ച യോഗീ ച
> ന നിരഗ്നിർന്ന ചാക്രിയഃ.

ഫലേച്ഛ കൂടാതെ കർമ്മമനുഷ്ഠിക്കുന്നവനാണു് സന്ന്യാസിയും യോഗിയും, കർമ്മവിമുഖനായിരിക്കുന്നവനല്ല.'ഞാൻ' എന്ന അഹന്ത കൈവെടിഞ്ഞു്, മറെറാരു വലിയ ശക്തിയുടെ ദല്ലാളനായിമാത്രം തന്നത്താൻ കാണാൻ കഴിയുന്നവനെയാണു് സന്ന്യാസി എന്ന പദം കൊണ്ടു് കഴിഞ്ഞ അദ്ധ്യായങ്ങളിൽ വിശേഷിപ്പിച്ചിരുന്നതു്. കർമ്മഫലങ്ങളിൽ അമിതമായ ഉൽക്കണ്ഠ ഇല്ലാതിരിക്കുന്നവനത്രേ യോഗി.

ഈ ശ്ലോകം വ്യക്തമാക്കുന്നതു്, നിരഹങ്കാരനായ ഒരുവൻ സ്വാഭാവികമായിത്തന്നെ, നിഷ്കാമകർമ്മിയുമാകുന്നു എന്നാണു്.

ഇനി, യോഗസിദ്ധിയ്ക്കുള്ള മാർഗ്ഗങ്ങളെക്കുറിച്ച് പറയുന്നു; സങ്കല്പങ്ങളെ കൈവെടിയാത്ത ഒരുവൻ ഒരിക്കലും യോഗിയാകുന്നില്ല. (ശ്ലോകം 2) സങ്കല്പത്തിനു് അഥവാ ഭാവനയ്ക്കു് മനുഷ്യനെ വളരെയധികം സ്വാധീനിയ്ക്കാൻ കഴിയും. പ്രകൃതിയിലെ മററു ജീവരാശികളെ വിട്ടു് മനുഷ്യനു് നൽകപ്പെട്ടിരിക്കുന്ന ഒരു വരമോ ശാപമോ ആണു് സങ്കല്പശക്തി. പ്രകൃതിയിൽ മറെറങ്ങും കാണാത്ത, മൃഗങ്ങളും വൃക്ഷങ്ങളും അനുഭവിയ്ക്കാത്ത – ഒരു വികാരം, ആന്തരികമായ ദുഃഖം, മനുഷ്യൻ അനുഭവിക്കുന്നതിന്റെ മൂലകാരണം ഈ ഭാവനാശക്തിയാണു്. പക്ഷിമൃഗാദികളുടെ ദുഃഖം ക്ഷണികമാണു്. അവയുടെയൊന്നും സ്ഥായിയായ വികാരം ദുഃഖമല്ല. അമിതമായ ദുഃഖം കാരണം കർമ്മവൈമുഖ്യം അനുഭവിക്കുന്ന ഒരു പക്ഷിയേയോ മൃഗത്തേയോ പ്രകൃതിയിൽ ദർശിക്കുക സാദ്ധ്യമല്ല. എന്നാൽ വിശേഷബുദ്ധിയുള്ള മനുഷ്യന്റെ കഥയോ ? നമ്മുടെ സാഹിത്യങ്ങളിലെല്ലാം ധാരാളമായി പ്രതിഫലിച്ചു കാണുന്ന ദുഃഖം എന്ന വികാരം മനുഷ്യനു മാത്രമായുള്ളതാണു്. അതു് അവന്റെ അമിതമായ ഭാവനാശക്തി പ്രദാനം ചെയ്യുന്നതുമാണു്. സങ്കല്പമാണു് ആഗ്രഹങ്ങളുടെ ഉത്ഭവസ്ഥാനം. അതാകട്ടെ, വളരെ കരുത്തുററ ഉത്ഭവസ്ഥാനമാണുതാനും. ഒരാഗ്രഹം സാധിച്ചുകഴിയുമ്പോൾ മറെറാന്നു് ആ സ്ഥാനം കൈപ്പററുന്നു. ഈ ആഗ്രഹങ്ങളുടെ ഉറവ വററാതിരിക്കുന്നേടത്തോളം കാലം യോഗം കൈയ്‌വരിക്കുക സാദ്ധ്യമല്ല, നിഷ്കാമകർമ്മം അനുഷ്ഠിക്കുന്നതിന്നു് പററുകയില്ല. മമതയും അഹന്തയും മനുഷ്യനെ വിട്ടൊഴിയുകയില്ല. ആഗ്രഹങ്ങൾ ദുഷ്പ്രാപങ്ങളാണെന്നു തോന്നുമ്പോൾ ദുഃഖം ഉടലെടുക്കുകയും ചെയ്യുന്നു. എത്ര കൊച്ചുകാര്യങ്ങളാണു് മനുഷ്യനെ ദുഃഖിപ്പിക്കുന്നതു് ? പരീക്ഷയിലെ തോൽവി, അയൽക്കാരനെപ്പോലെ മോടിയിൽ ജീവിയ്ക്കാൻ കഴിയായ്ക, താൻ സ്നേഹിയ്ക്കുന്ന വ്യക്തിയ്ക്കു തന്നോടുള്ള വൈമുഖ്യം, അങ്ങനെ പോകുന്നു ദുഃഖകാരണങ്ങൾ. ഈ എണ്ണമററ ദുഃഖങ്ങളുടെ വലയത്തിൽനിന്നു് മനുഷ്യൻ

പുറത്തു കടക്കേണ്ടിയിരിക്കുന്നു. ദുഃഖകാരണങ്ങളായ ഈ ആഗ്രഹങ്ങൾ സഫലങ്ങളാകുമ്പോൾ, അവയൊന്നുംതന്നെ മനുഷ്യന്നു് അവനാഗ്രഹിക്കുന്ന ആനന്ദം നൽകുന്നില്ല എന്നതാണു് പരമാൎത്ഥം. പാശ്ചാത്യരാജ്യങ്ങളിലെ ഹിപ്പികളുടെ കാൎയ്യമെടുക്കാം. നമ്മുടെ ഇടയിലെ ഒരു സാധാരണക്കാരൻ ഒരു കാറു വാങ്ങിയാൽ, അല്ലെങ്കിൽ ഒരു പുതിയ വീടു പണിതാൽ, നല്ലൊരു ബാങ്ക്ബാലൻസ് ഉണ്ടായാൽ, ആനന്ദമായി എന്നു കരുതുന്നു. എന്നാൽ ഇതെല്ലാമുണ്ടായിട്ടും, തൃപ്തരാകാതെ, ഇവയിൽനിന്നെല്ലാം വ്യത്യസ്തമായ ആനന്ദം തേടി പുറപ്പെട്ടവരാണു് ഹിപ്പികൾ. സങ്കല്പങ്ങൾ നെയ്തെടുക്കുന്ന ആഗ്രഹങ്ങളുടെ പൂൎത്തി നമ്മെ ദുഃഖത്തിൽനിന്നു് ദുഃഖത്തിലേയ്ക്കു് നയിക്കുകയേ ഉള്ളൂ. എന്നാൽ യോഗമാകട്ടെ, ദുഃഖവുമായുള്ള എല്ലാ കൂട്ടുകെട്ടിൽനിന്നുമുള്ള മുക്തിയത്രെ. 23-ാം ശ്ലോകത്തിൽ ഭഗവാൻ യോഗത്തെ നിൎവ്വചിച്ചിരിക്കുന്നതു് ശ്രദ്ധിക്കുക: 'തം വിദ്യാദ്ദുഃഖസംയോഗവിയോഗം യോഗസംജ്ഞിതം.'

സങ്കല്പമുപേക്ഷിച്ച ഭക്തന്നു് ധ്യാനയോഗത്തിലേയ്ക്കു പ്രവേശിക്കുന്നതിന്നുള്ള കവാടമായാണു് കൎമ്മയോഗത്തെ ഗീത വിശേഷിപ്പിച്ചിരിക്കുന്നതു്. യോഗപ്രാപ്തി കൈവരിച്ച മുനിയ്ക്കു് നൈഷ്കൎമ്മ്യമാണു് മോക്ഷത്തിലേയ്ക്കുള്ള മാൎഗ്ഗമെങ്കിൽ യോഗപ്രാപ്തി നേടുവാനാഗ്രഹിയ്ക്കുന്ന ഭക്തന്നു് നിഷ്കാമകൎമ്മമത്രേ മാൎഗ്ഗം. (ശ്ലോകം 3) ഇന്ദ്രിയങ്ങൾ രചിയ്ക്കുന്ന മോഹവലയത്തിൽനിന്നു രക്ഷപ്പെട്ടു് വിഷയസുഖങ്ങളോടുള്ള മമത കൈവെടിഞ്ഞു് കൎമ്മമാൎഗ്ഗത്തിലൂടെ ചരിക്കുകയാണു് യോഗപ്രാപ്തിക്കുള്ള വഴി. ഇതു പറയുമ്പോൾ സാധാരണ മനുഷ്യനായ ഭക്തൻ തനിയ്ക്കു് ഇഷ്ടപ്പെട്ടതായി തോന്നുന്നതെല്ലാം ഉപേക്ഷിക്കണമെന്നും, നിൎബ്ബന്ധപൂൎവ്വമുള്ള ഈ ത്യാഗംവഴി മനസ്സിനെ പീഡിപ്പിയ്ക്കണമെന്നും 'ഗീത' ഉദ്ദേശിയ്ക്കുന്നില്ല. ഇവിടെയാണു് ഗീതയുടെ ശാസ്ത്രീയവീക്ഷണം ആകൎഷകമായിരിക്കുന്നതു്. കാരണം പീഡിതമായ മനസ്സിന്നു് ഏകാഗ്രത കൈവരിക്കുക സാദ്ധ്യമല്ല; ധ്യാനവും സാദ്ധ്യമല്ല. ഇഹലോകസുഖങ്ങൾ അനുഭവിച്ചു് സ്വയം വൈരാഗ്യം നേടുന്ന മനസ്സാണു് ധ്യാനത്തിന്നു് യോഗ്യം. ശ്രദ്ധയുണ്ടായിട്ടും ആത്മനിയന്ത്രണം നഷ്ടപ്പെടുകയാൽ യോഗഭ്രഷ്ടനാകുന്ന ഭക്തൻ പുനൎജ്ജന്മമെടുക്കുന്നതു് ഈശ്വരവിശ്വാസികളും ധൎമ്മനിഷ്ഠരുമായ ധനവാന്മാരുടെ ഇടയിലാണെന്നു് ഭഗവാൻ പറയുന്നതു് ശ്രദ്ധിക്കുക. ധനംകൊണ്ടു നേടാവുന്ന ഭൗതികസുഖങ്ങൾ 'അനുഭവിച്ചു് ഭക്തൻ തന്റെ മനസ്സിനെ വൈരാഗ്യപൂൎണ്ണമാക്കുവാൻ വേണ്ടിയാണു് ഇതു്.

ഇനി ധ്യാനയോഗത്തിന്റെ ഉദ്ദേശത്തെക്കുറിച്ചും, ആ യോഗം പ്രദാനംചെയ്യുന്ന ആനന്ദത്തെക്കുറിച്ചും പാൎത്ഥസാരഥി എന്തു പറയുന്നു എന്നു നോക്കുക: ഏററവും ചുരുങ്ങിയ വാക്കുകളിൽ പറഞ്ഞാൽ 'തന്നത്താൻ അറിയുക' എന്ന മൂലതത്ത്വമാണു് ധ്യാനയോഗംകൊണ്ടു് പ്രായോഗികമാക്കപ്പെടുന്നതു്. വേദാന്തവിഷയങ്ങളിൽ ഒട്ടും തല്പരനല്ലാത്ത, പരലോകജീവിതത്തിലും പുനൎജ്ജന്മത്തിലുമൊന്നും വിശ്വസിക്കാത്ത യുക്തിവാദിപോലും, ഈ തത്ത്വം പ്രായോഗികമാക്കേണ്ടതു് ജീവിതവിജയത്തിനു് അത്യാവശ്യമാണെന്നു സമ്മതിക്കും. എല്ലാ ജീവികളിലും അന്തൎലീനമായിരിക്കുന്ന ആ ശക്തി അഥവാ ചൈതന്യം തന്റെയുള്ളിൽ തന്നെയുള്ള പരമാത്മാവുതന്നെയാണെന്നറിയുക — അതാണു് മോക്ഷം പ്രാപിക്കൽകൊണ്ടുദ്ദേശിക്കുന്നതു്. ബാഹ്യമായ ഉപാധികളെക്കൊണ്ടൊന്നും ഈ അറിവു് നേടുക സാദ്ധ്യമല്ല; സ്വന്തം ആത്മാവിനുമാത്രമേ ആ ആനന്ദം നേടിയെടുക്കുവാനുള്ള കഴിവുകളുള്ളൂ. തന്നെ താൻ തന്നെ ഉയൎത്തണം; ഒരിക്കലും തന്നെ താഴ്ത്തരുതു്; തന്റെ ഏററവും വലിയ സുഹൃത്തും ഏററവും വലിയ ശത്രുവും താൻതന്നെയാകുന്നു. സത്കൎമ്മമനുഷ്ഠിച്ചു മോക്ഷം പ്രാപിക്കണമെന്നു നിശ്ചയിച്ചുറച്ച ഒരു ഭക്തനെ ആ ഉദ്ദേശത്തിൽനിന്നു് പിൻതിരിപ്പിക്കുവാൻ ബാഹ്യമായ പ്രേരണകൾക്കൊന്നുംതന്നെ സാദ്ധ്യമല്ല. സ്വന്തം മനസ്സിന്റെ ചാപല്യങ്ങൾതന്നെയാണു് ഒരുത്തനെ മോക്ഷമാൎഗ്ഗത്തിൽനിന്നു തെററിക്കുന്നതു്. മദ്യപാനിയും ദുൎവ്വൃത്തനുമായ ഒരുവനെ നല്ലവനാക്കുവാൻ സജ്ജനങ്ങളുടെ ഉപദേശങ്ങൾ മാത്രം മതിയാകയില്ല. തന്റെ പ്രവൃത്തി തെററാണെന്നു സ്വയം ബോദ്ധ്യപ്പെടുന്നില്ലാതെ അവന്നു് രക്ഷയില്ല. മനസ്സിനെ നിയന്ത്രിച്ചു് നേരായ മാൎഗ്ഗത്തിലൂടെ കൊണ്ടു

പോകുന്നതിലാണ് ഭക്തന്റെ വിജയം കുടി കൊള്ളുന്നത്.

തന്നിൽത്തന്നെയുള്ള ശക്തിയെ കണ്ടെത്തലാണല്ലോ ധ്യാനംകൊണ്ടുദ്ദേശിക്കുന്നത്. തന്റെയുള്ളിലെ മറ നീക്കി, ആച്ഛാദിതമായ ഈശ്വരചൈതന്യം കണ്ടെത്തുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ച് ഭഗവാൻ എന്തു പറയുന്നു എന്നു നോക്കാം. വളരെ വ്യാപകമായ രീതിയിൽത്തന്നെ യോഗമനുഷ്ഠിക്കുന്നവൻ ചെയ്യേണ്ട ഓരോ ചെറിയ പ്രവൃത്തിയും ഗീത പ്രതിപാദിക്കുന്നുണ്ട്. ആദ്യമായി ഏകാന്തതയിലിരുന്ന് മനോവൃത്തികളെ നിയന്ത്രിക്കാൻ പരിശീലിക്കേണ്ടതിനെക്കുറിച്ചാണു പറയുന്നത്. ഏകാന്തതയിലാണ് മനുഷ്യന്റെ ശരിയായ സ്വഭാവം പ്രകടമാകുന്നത്. അന്യരാരും ശ്രദ്ധിക്കാനില്ലാത്തപ്പോൾ മനസ്സ് അതിന്റെ എല്ലാ ചാഞ്ചല്യങ്ങളേയും പ്രകടിപ്പിക്കും. ആത്മാർത്ഥതയുള്ള സാധകനു് തന്റെ ദൗർബ്ബല്യങ്ങൾ മനസ്സിലാക്കുവാനും, അവയിൽനിന്നു രക്ഷപ്പെടുവാനും ഏകാന്തവാസംവഴി സാധിക്കും. തോലുകൊണ്ടും കുശപ്പുല്ലുകൊണ്ടും തുണികൊണ്ടും മൂടിയതും, വളരെ ഉയർന്നതോ വളരെ താഴ്ന്നതോ അല്ലാത്തതും ആയ ആസനമാണ് യോഗപരിശീലനത്തിനു് അനുയോജ്യമെന്നു പറഞ്ഞിരിക്കുന്നത്. ഇരിപ്പിടത്തിന്റെ വ്യക്തമായ ഈ വർണ്ണന, എത്ര ശാസ്ത്രീയമായ രീതിയിലാണു യോഗം കൈയ്കാര്യം ചെയ്യപ്പെട്ടിരിക്കുന്നത് എന്നു് മനസ്സിലാക്കാൻ സഹായകമാണ്. വളരെ ഉയർന്നതോ താഴ്ന്നതോ അല്ലാത്ത ഇരിപ്പിടം യോഗിക്കു് വേണ്ടത്ര സുരക്ഷിതത്വബോധം പ്രദാനം ചെയ്യുന്നതിനുപുറമേ, ചെറുപ്രാണികളുടെ ഉപദ്രവങ്ങളിൽ നിന്നും രക്ഷ നൽകുകയും വേണ്ടത്ര ശുദ്ധവായു ലഭ്യമാക്കുകയും ചെയ്യുന്നു. ശരീരത്തെ സ്ഥിരമാക്കി, ശാന്തചിത്തനായി, ഭയമില്ലാതെ മൂക്കിന്റെ അററത്തു ദൃഷ്ടിയുറപ്പിച്ചുകൊണ്ടു് (അങ്ങുമിങ്ങും നോക്കാതെ എന്നർത്ഥം) ബ്രഹ്മചര്യനിഷ്ഠയോടെ പരമാത്മാവിൽത്തന്നെ മനസ്സുറപ്പിച്ച്, യോഗനിഷ്ഠ പരിശീലിയ്ക്കേണ്ടതാണ്.

മനസ്സിലെ വിഷയചിന്തകളെല്ലാമകററി, മനോനിയന്ത്രണം പാലിക്കുന്നതിന്നാണ് നാസാഗ്രത്തിൽ ദൃഷ്ടിയുറപ്പിക്കുന്നത്. എന്നാൽ ആ ഒരു ക്രിയകൊണ്ടുമാത്രം മനസ്സിനെ സ്വസ്ഥമാക്കുക സാദ്ധ്യമല്ല. മനോനിയന്ത്രണമാണ് ഈ അദ്ധ്യായത്തിലെ പ്രധാനമായ പ്രതിപാദ്യവിഷയം. അതിനുള്ള ഉപായങ്ങൾ അഭ്യാസവും വൈരാഗ്യവുമാണെന്നാണ് ഭഗവാൻ പറയുന്നത്. ദുഷ്ടചിന്തകളെല്ലാം മനസ്സിൽ നിന്നു് വേരോടെ പിഴുതുകളയലാണ് വൈരാഗ്യം. എന്നാൽ അതുകൊണ്ടുമാത്രം ഏകാഗ്രത കൈവരുന്നില്ല. തത്സ്ഥാനത്തു് സദ്‌വിചാരങ്ങളെ വീണ്ടും വീണ്ടും പ്രതിഷ്ഠിക്കുക എന്നതു് അഭ്യാസമത്രെ. സദ്‌വിചാരങ്ങളെ മനസ്സിൽ പ്രതിഷ്ഠിക്കുന്നതിനുള്ള ബാഹ്യോപാധികളാണ് സമൂഹപ്രാർത്ഥന, പൂജ, ഭജന മുതലായവ. ഈ ബാഹ്യോപാധികളൊന്നും കൂടാതെ മനസ്സിനെ നിയന്ത്രിക്കുക എന്നതു് കഠിനമാണ്. നിർബ്ബന്ധപൂർവ്വം ഏകാഗ്രത പരിശീലിക്കുമ്പോൾ, വികൃതിയായ മനസ്സ് എങ്ങനെയെങ്കിലും നിയന്ത്രണം വിട്ടു ചാടിപ്പോകും; എന്നാൽ ഭജനകളും പ്രാർത്ഥനകളും തികച്ചും സ്വാഭാവികമായ രീതിയിൽ സാധകനറിയാതെ തന്നെ, അവന്റെ മനസ്സിനെ സാവധാനത്തിൽ ഏകാഗ്രതയിലേയ്ക്കു നയിക്കുന്നു. നമ്മെക്കാൾ പതിന്മടങ്ങു് ശ്രേഷ്ഠമായ ഒരു ശക്തിവിശേഷത്തിൽ ഭാരമർപ്പിക്കുന്നതുകൊണ്ടു് മനസ്സിന്റെ ഭാരത്തെ ലഘൂകരിച്ച്, അതിന്റെ ചപലസ്വഭാവം ഇല്ലാതാക്കുകയാണ് പ്രാർത്ഥനകൾ കൊണ്ടുദ്ദേശിക്കുന്നത്. കാററിനെപ്പോലെ അനിയന്ത്രിതവും ശക്തവും സ്വാധീനിക്കാൻ പ്രയാസമുള്ളതുമായിട്ടാണ് അർജ്ജുനൻ, മനസ്സിനെ കാണുന്നത്. (ശ്ലോകം 34.)

ഇഹലോകചിന്തകളെല്ലാം നിഷ്കാസനം ചെയ്ത മനസ്സിലാണ് പരമാത്മാവു് പ്രകാശിക്കുന്നത്. ഏതെങ്കിലും ഒരു വസ്തുവിനോടു ബന്ധപ്പെടാതെ, സ്വതന്ത്രമായി നിൽക്കുവാൻ മനസ്സിനു് സാദ്ധ്യമല്ല. അതിനാൽ ഇഹലോകത്തിലെ സങ്കല്പങ്ങളേയും ആശകളേയും എല്ലാം കൈവെടിയുമ്പോൾ ഉണ്ടാകുന്ന ശൂന്യതയിലേയ്ക്കു് തന്റെ ശരിയായ ശക്തി രംഗപ്രവേശം ചെയ്യുന്നു. അതിൽ മനസ്സിനെ പൂർണ്ണമായി ലയിപ്പിക്കുവാൻ കഴിയുന്നവൻ മോക്ഷം പ്രാപിയ്ക്കുകയും ചെയ്യുന്നു.

മനസ്സിന്റെ ആവാസസ്ഥാനമായ ശരീരം ശരിയായ സ്ഥിതിയിൽ, പീഡനമൊന്നും കൂടാതെ

സംരക്ഷിക്കേണ്ടതാവശ്യമാണ്. അതിനാൽ, ആഹാരത്തിൻേറയും ഉറക്കത്തിൻേറയും കാര്യത്തിൽ സാധകന്ന് ഭഗവാൻ വ്യക്തമായ നിർദ്ദേശങ്ങരം നൽകുന്നതു് ശ്രദ്ധിക്കുക. (ശ്ലോകം 16.) ഭക്ഷണവും ഉറക്കവും മിതമായിരിക്കണം. പട്ടിണികൊണ്ടു് ശരീരത്തെ പീഡിപ്പിക്കുന്നതു് അമിതമായി ഭക്ഷണം കഴിക്കുന്നതുപോലെ തന്നെ സാധകന്നു് പ്രതികൂലമായി ഭവിക്കുന്നു. രണ്ടവസ്ഥയിലും മനസ്സിനെ സ്ഥിരപ്പെടുത്തുവാൻ അവന്നു് സാദ്ധ്യമല്ലാതെവരുന്നു. മിതമായ ഭക്ഷണവും ഉറക്കവുംകൊണ്ടു് ശരീരത്തെ തൃപ്തിപ്പെടുത്തിയവന്നു് അവ രണ്ടിനേയും കുറിച്ചുള്ള ചിന്തകളിൽനിന്നു് മനസ്സിനെ വിമുക്തമാക്കുവാൻ സാധിക്കും.

സാധകൻ എപ്പോരം യോഗസിദ്ധി പ്രാപിക്കുന്നു ?

യദാ വിനിയതം ചിത്ത –
മാത്മന്യേവാവതിഷ്ഠതേ
നിസ്പൃഹഃ സർവ്വകാമേഭ്യോ
യുക്ത ഇത്യുച്യതേ തദാ.

എല്ലാ വസ്തുക്കളിലും താല്പര്യം വെടിഞ്ഞു്, എപ്പോരം മനസ്സു് ആത്മാവിൽത്തന്നെ സ്ഥിരമായി നിൽക്കുന്നുവോ, അപ്പോരം അവൻ യോഗസിദ്ധി പ്രാപിച്ചുവെന്നു പറയാം. കാററില്ലാത്ത സ്ഥലത്തു് കത്തിക്കൊണ്ടിരിക്കുന്ന ദീപത്തെപ്പോലെ ഒട്ടും ചാഞ്ചല്യമില്ലാത്ത മനസ്സു് ആത്മാവിനെ പ്രാപിക്കുവാൻ വെമ്പിക്കൊണ്ടിരിക്കുന്നു. 'എല്ലാ വിഷയങ്ങളിലും താല്പര്യം വെടിഞ്ഞ' എന്ന വാക്കുകരം ശ്രദ്ധേയമാണു്. യോഗത്തിൻെറ ഉന്നതാവസ്ഥയിൽ, യോഗത്തിൻെറ ലക്ഷ്യമായ മോക്ഷപ്രാപ്തിയിൽ പോലും യോഗി താല്പര്യമില്ലാത്തവനാകുന്നു. അങ്ങനെ തികച്ചും പരിശുദ്ധനായ യോഗിയാണു് ശാശ്വതമായ ആനന്ദം കണ്ടെത്തുന്നതു്. അങ്ങനെ ആ പരമോന്നത നിലയിലെത്തിച്ചേരുന്നവനാകട്ടെ, നിത്യാനന്ദനായിത്തീരുന്നു. ഇന്ദ്രിയങ്ങളെക്കൊണ്ടൊന്നും മനസ്സിലാക്കുവാൻ സാധിക്കാത്ത, പരിശുദ്ധമായ ബുദ്ധിക്കുമാത്രം ഗ്രഹിക്കുവാൻ കഴിയുന്ന ആ നിത്യാനന്ദം പ്രാപിച്ചവൻ, മോക്ഷം നേടിയവനാകുന്നു. കേവലമായ മനുഷ്യഭാവനയിൽ നിന്നുടലെടുക്കുന്ന ഐഹികങ്ങളായ ആഗ്രഹങ്ങളുടെ പ്രാപ്തി നൽകുന്ന ആനന്ദങ്ങളിൽ നിന്നു് തുലോം വ്യത്യസ്തമാണു് ഇതു്. യോഗസിദ്ധി നേടിയവന്നു്, തൻേറതിനേക്കാരം ശ്രേഷ്ഠമായ ഒന്നും ലഭിക്കാനില്ലെന്നു് ബോധ്യമാവുന്നു; ഒരിക്കലും മടുപ്പുളവാക്കാത്ത അനശ്വരമായ ആനന്ദമാണതെന്നു് അവൻ മനസ്സിലാക്കുന്നു. ഐഹികങ്ങളായ ആഗ്രഹങ്ങളുടെ പിന്നാലെയുള്ള മനുഷ്യൻെറ പരക്കംപാച്ചിലിനാകട്ടെ, അതിരില്ല; കാരണം, എല്ലായ്പ്പോഴും, താൻ നേടിയതിനേക്കാരം അല്പംകൂടി മെച്ചപ്പെട്ടതെന്നു തോന്നുന്ന ഒരു ലക്ഷ്യം അവൻ കാണുന്നു.

ആത്മസാക്ഷാത്കാരം നേടിയ യോഗി കർമ്മങ്ങളിൽനിന്നും സങ്കല്പങ്ങളിൽ നിന്നുമെല്ലാം മുക്തനാകുന്നു. അവൻെറ മാനസികാവസ്ഥയെക്കുറിച്ചു് ഭഗവാൻ പ്രതിപാദിക്കുന്നതു് നോക്കുക: (ശ്ലോകം 8)

ജ്ഞാനവിജ്ഞാനതൃപ്താത്മാ
കൂടസ്ഥോ വിജിതേന്ദ്രിയഃ
യുക്ത ഇത്യുച്യതേ യോഗീ
സമലോഷ്ടാശ്മകാഞ്ചനഃ.

ജ്ഞാനത്തിലും പാണ്ഡിത്യത്തിലും തൃപ്തനായ, അചഞ്ചലനും സംയമിയുമായ അവൻ മണ്ണിൻ കട്ടയേയും സ്വർണ്ണത്തേയും ഒരുപോലെ കാണുന്നു. മനുഷ്യൻെറ മൂല്യനിർണ്ണയങ്ങളൊന്നും അവനെ ബാധിക്കുന്നില്ല. അവൻെറ ദൃഷ്ടിയിൽ എല്ലാജീവജാലങ്ങളും പ്രതിഫലിപ്പിക്കുന്നതു് തൻെറയുള്ളിൽത്തന്നെയുള്ള ശക്തിയെയത്രെ. (ശ്ലോകം. 29). സമഭാവനയോടെ എല്ലാ വസ്തുക്കളേയും വീക്ഷിക്കുന്ന അവനെ ശീതം, ഉഷ്ണം, സുഖം ദുഃഖം, മാനം, അപമാനം എന്നീ കാര്യങ്ങളൊന്നുംതന്നെ അലട്ടുന്നില്ല. (ശ്ലോകം. 7.) അതായതു്, അവൻെറ ശരീരമോ മനസ്സോ ബുദ്ധിയോ ബാഹ്യപ്രേരണകരംക്കു് വശംവദമല്ല. ശീതമോ ഉഷ്ണമോ അവൻെറ ശരീരത്തെ വേദനിപ്പിക്കുകയോ സന്തോഷിപ്പിക്കുകയോ ചെയ്യുന്നില്ല. സുഖത്തിലും ദുഃഖത്തിലും അവൻെറ മനസ്സു് സമചിത്തത വെടിയാതിരിക്കുന്നു. മാനാപമാനങ്ങരം അവൻെറ ബുദ്ധിയെ അലട്ടുന്നില്ല. അവൻ അവയെയെല്ലാം ജയിച്ചവനത്രെ.

ഏററവും വിശിഷ്ടനായ യോഗി ആരെന്നു കൂടി സൂചിപ്പിച്ചുകൊണ്ടു് ആറാം അദ്ധ്യായം അവസാനിക്കുകയാണു്:

യോഗിനാമപി സർവ്വേഷാം
മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം
സ മേ യുക്തതമോ മതഃ.

'ഏററവും വിശ്വാസത്തോടുകൂടി, എന്നിൽ ലയിച്ച അന്തരാത്മാവോടുകൂടി എന്നെ ആരാധിക്കുന്നവനാണു് ഏററവും ശ്രേഷ്ഠൻ.' വ്യക്തിയുടെ അന്തഃകരണത്തെ പൂർണ്ണമായും പരമാത്മാവിൽ ലയിപ്പിക്കുക എന്നതാണു് ധ്യാനയോഗത്തിൻെറ കാതൽ. അതു് സാധിക്കുവാൻ ശ്രദ്ധയോടുകൂടിയ, ആത്മാർത്ഥതയോടും വിശ്വാസത്തോടും കൂടിയ ഉപാസന കൂടിയേ കഴിയൂ. തന്നിൽ അന്തർലീനമായിക്കിടക്കുന്ന യഥാർത്ഥ ശക്തിയെ കണ്ടെത്തി അതിൽ ലയിച്ചുചേരുക എന്ന ലക്ഷ്യത്തെ മുൻനിർത്തി, സാധാരണക്കാരനു് അനുഷ്ഠിക്കുവാൻ യോജിക്കുംവിധം വ്യക്തമായി യോഗസാധനകൾ വിശദമാക്കുന്ന ഈ അദ്ധ്യായത്തിൻെറ ലാളിത്യം, ശുഭഭാവന, ആരേയും ആകർഷിക്കാൻ പോന്നതത്രെ.

---

# തഥാഗതകഥാമൃതം

**പോൾ കാരുസ്**

### വിശ്വാസസേതു

ശ്രാവസ്തിക്കു തെക്കുമാറി ഒരു പെരിയ പുഴയുണ്ടു്. ആ പുഴയുടെ കരയിൽ അഞ്ഞൂറു കുടികളുള്ള ഒരു ഗ്രാമമുണ്ടായിരുന്നു. ജനങ്ങളുടെ ശ്രേയസ്സാലോചിച്ചു് വിശ്വവന്ദ്യനായ ഭഗവാൻ ധർമ്മോപദേശം ചെയ്യുന്നതിനു് അവിടെ പോകാൻ തീർച്ചയാക്കി. അദ്ദേഹം വന്നു് ആററിൻകരയിൽ ഒരു മരത്തിൻെറ ചുവട്ടിൽ ഇരിപ്പുറപ്പിച്ചു; അദ്ദേഹത്തിൻെറ വ്യക്തിപ്രഭാവം കണ്ടു് ഗ്രാമവാസികൾ ബഹുമാനത്തോടെ അടുത്തു ചെന്നു. പക്ഷെ അദ്ദേഹം ധർമ്മപ്രവചനം ആരംഭിച്ചപ്പോൾ അവർ വിശ്വസിച്ചില്ല.

ബുദ്ധഭഗവാൻ ശ്രാവസ്തിയിൽനിന്നു പുറപ്പെട്ടപ്പോൾ ശാരീപുത്രനു് ഭഗവാനെ കാണണമെന്നും പ്രവചനം കേൾക്കണമെന്നും ആഗ്രഹം ജനിച്ചു. പുഴയിൽ ആഴവും ഒഴുക്കും കൂടുതലുള്ള ഒരു ഭാഗത്തു് എത്തി അദ്ദേഹം സ്വയം പറഞ്ഞു: 'ഈ പുഴ എന്നെ തടഞ്ഞുകൂടാ. ഞാൻ പോയി ഭഗവാനെ ദർശിക്കും.' എന്നിട്ടദ്ദേഹം പുഴയിലേയ്ക്കിറങ്ങി: അതിലെ ജലം അദ്ദേഹത്തിൻെറ കാലടിയിൽ പാറപോലെ ഉറച്ചു കിടന്നു. പുഴയുടെ നടുവിൽ വൻതിരകളുള്ള ഭാഗത്തെത്തിയപ്പോൾ ശാരീപുത്രൻെറ ഹൃദയം തളർന്നു, അദ്ദേഹം താഴാൻ തുടങ്ങി. എങ്കിലും അദ്ദേഹം വിശ്വാസം ഉറപ്പിച്ചു്, ജാഗ്രത വളർത്തി പഴയപടി നടന്നു, മറുകരെ എത്തി.

ശാരീപുത്രനെ കണ്ടു് ഗ്രാമവാസികൾക്കു് അദ്ഭുതമായി; പാലമോ കടത്തോ കൂടാതെ പുഴ കടക്കാൻ എങ്ങനെ സാധിച്ചു എന്നു് അവർ അദ്ദേഹത്തോടു ചോദിച്ചു. ശാരീപുത്രൻ പറഞ്ഞു: 'ബുദ്ധൻെറ ശബ്ദം കേൾക്കുന്നതുവരെ ഞാൻ അജ്ഞാനത്തിൽ പാർത്തു. നിർവ്വാണമാർഗ്ഗം ശ്രവിക്കാൻ ഞാൻ ഉത്സുകനായിരുന്നതുകൊണ്ടു്, ഞാൻ പുഴ കടന്നു, അതിലെ ഇളകിമറിയുന്ന ജലത്തിനു മേലേ നടന്നു പോന്നു; എന്തെന്നാൽ എനിക്കു വിശ്വാസം ഉണ്ടായിരുന്നു. വിശ്വാസം, മറെറാന്നുമല്ല, എന്നെ അതിനു് സമർത്ഥനാക്കിയതു്; അങ്ങനെ ഞാൻ ഇപ്പോഴിതാ ഗുരുനാഥൻെറ സന്നിധിയാകുന്ന ആനന്ദത്തിൽ.'

ബുദ്ധദേവൻ അരുൾചെയ്തു: 'ശാരീപുത്ര, നീ പറഞ്ഞതു് ഉചിതമായി. നിൻേറതുമാതിരിയുള്ള വിശ്വാസത്തിനുമാത്രമേ ലോകത്തെ പുനർജ്ജന്മമാകുന്ന പെരുംകടലിൽനിന്നു രക്ഷിക്കാനും കാൽ നനയ്ക്കാതെ അക്കരെയ്ക്കു് നടക്കാൻ ആളുകളെ കഴിവുററവരാക്കാനും കഴിയുകയുള്ളൂ.

ലൗകികതയാകുന്ന പുഴ കടക്കാനും മരണത്തിൽനിന്നു മോചനം നേടാനും കെട്ടുപാടുകളെയെല്ലാം പൊട്ടിക്കേണ്ടതിന്റെയും ദുഃഖത്തെ കീഴടക്കേണ്ടതിന്റെയും അത്യാവശ്യകതയെ തഥാഗതൻ ഗ്രാമീണക്കു് ഉപദേശിച്ചു കൊടുത്തു.

തഥാഗതന്റെ അരുളപ്പാടുകൾ കേട്ട ഗ്രാമവാസികൾ ആനന്ദമഗ്നരായി; അവർ ഭഗവാന്റെ ഉപദേശങ്ങളിൽ വിശ്വസിക്കുകയും അഞ്ചു നിയമങ്ങളെ അംഗീകരിക്കുകയും അദ്ദേഹത്തിന്റെ നാമത്തിൽ ശരണം പ്രാപിക്കുകയുംചെയ്തു.

---

# വാർത്തകൾ

**അന്തര്യോഗം**

ജൂലായ്മാസത്തിലെ ആദ്ധ്യാത്മിക അന്തര്യോഗം ഈ മാസം 9–ാംനു ഞായറാഴ്ച രാവിലെ എട്ടു മണിമുതൽ വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് നടത്തപ്പെടുന്നതാണു്.

## അറിയിപ്പ്

പ്രബുദ്ധകേരളത്തിന്റെ ഇക്കൊല്ലത്തെ വിശേഷാൽപ്പതിപ്പു് 1972 ഒക്ടോബർ ഒന്നാം തീയതി പ്രസിദ്ധപ്പെടുത്തുന്നു. ജീവിതംകൊണ്ടും ഉപദേശങ്ങൾകൊണ്ടും കേരളജനതയെ പ്രബുദ്ധമാക്കിയ ഏതാനും മഹാപുരുഷന്മാരുടെ ജീവിതചരിത്രങ്ങൾ, വിദ്യാഭ്യാസവിഷയകമായ ചർച്ചകൾ, ആദ്ധ്യാത്മികസാധനാപരമായ ലേഖനങ്ങൾ മുതലായവയാണു് വിശേഷാൽപ്പതിപ്പിന്റെ വിശേഷതകൾ. ആധികാരികമായി എഴുതാൻ യോഗ്യതയുള്ള പണ്ഡിതന്മാരും യതിവര്യന്മാരുമാണു് ലേഖകർ. അതിനാൽ എല്ലാവരും കൈവശംവെയ്ക്കേണ്ട ഒരു വിശിഷ്ടപ്രസിദ്ധീകരണമായിരിയ്ക്കും ഈ വിശേഷാൽപ്രതി.

ഭാരതത്തിന്റെ നട്ടെല്ലു് ആദ്ധ്യാത്മികതയാണെന്നു് ശ്രീ വിവേകാനന്ദസ്വാമികൾ ആവർത്തിച്ചാവർത്തിച്ചു് നമ്മെ ഉദ്ബോധിപ്പിച്ചിട്ടുണ്ടു്. അതിനാൽ നമ്മുടെ ജീവിതത്തിന്റെ സർവ്വവശങ്ങളും ആദ്ധ്യാത്മികതയിൽ അടിയുറച്ചതായിരിയ്ക്കണം. കച്ചവടമോ, വ്യവസായമോ, വിദ്യാഭ്യാസമോ, ആതുരശുശ്രൂഷ മുതലായവയോ ഏതായാലും വേണ്ടില്ല എല്ലാം ആദ്ധ്യാത്മികതയാകുന്ന അടിത്തറയിൽ പടുത്തുയർത്തണമെന്ന, ശ്രീ വിവേകാനന്ദസ്വാമികളുടെ ഉദ്ബോധനത്തെ അനുവർത്തിച്ചു പ്രവർത്തിയ്ക്കുന്ന ശ്രീരാമകൃഷ്ണസംഘത്തിന്റെ മലയാളത്തിലുള്ള ഏകമുഖപത്രമാണു് പ്രബുദ്ധകേരളം. മാന്യവരിക്കാരും വായനക്കാരും ഓരോ വരിക്കാരെയെങ്കിലും പുതുതായി ചേർത്തു് ഈ സദുദ്യമത്തിൽ പങ്കുചേരണമെന്നു് അഭ്യർത്ഥിയ്ക്കുന്നു. 1972 ഏപ്രിൽ മാസംമുതൽ 1973 മാർച്ചുവരെയുള്ള ഒരു വർഷക്കാലത്തേയ്ക്കു് പുതുതായി വരിക്കാരായി ചേരാവുന്നതാണു്. അതല്ലെങ്കിൽ ജൂലൈ 72 മുതൽ ജൂൺ 73 വരെയുള്ള ഒരു വർഷക്കാലത്തേയ്ക്കു ചേരാം. ഒരു കൊല്ലത്തെ വരിസംഖ്യ 6 ക. മാത്രം. വരിക്കാർക്കു് വിശേഷാൽപ്രതി പ്രത്യേക ചെലവു കൂടാതെ ലഭിയ്ക്കും. പ്രതിമാസപ്പതിപ്പിന്റെ ഇരട്ടി വലുപ്പമുള്ളതും ധാരാളം ചിത്രങ്ങളാൽ കമനീയമായതുമായ വിശേഷാൽപ്രതിയുടെ കൂടുതൽ കോപ്പികൾ ആവശ്യമുള്ളവർ ദയവായി നേരത്തെ — ആഗസ്ററുമാസത്തിൽത്തന്നെ — വിവരമറിയിയ്ക്കണമെന്നു താല്പര്യപ്പെടുന്നു.

പരസ്യത്തിനും ഏതാനും പേജുകൾ നിശ്ചയിച്ചിട്ടുണ്ടു്. മലയാളികൾ അധിവസിയ്ക്കുന്നിടത്തെല്ലാം – അവരില്ലാത്തിടമില്ലതാനും – എത്തിച്ചേരുന്ന മാസിക എന്ന നിലയ്ക്കു് പരസ്യത്തിനും ഇതൊരു ഉത്തമോപാധിയാണു്. അതിനുംപുറമേ ആദ്ധ്യാത്മികധർമ്മപ്രചരണത്തിൽ പങ്കെടുക്കാൻ നിങ്ങൾക്കു് ഇതൊരു സുവർണ്ണാവസരവുമാണു്. കൂടുതൽ വിവരങ്ങൾക്കു് എഴുതുക.

മാനേജർ

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 57 | 1972 ആഗസ്റ്റ് | ലക്കം 8 |
|---|---|---|

## അമൃതവാണി

ആത്മവിശ്വാസമാണ് ഉത്തമസഹായം. ആത്മവിശ്വാസം കുറേക്കൂടി പരക്കെ ഉപദേശിക്കയും ആചരിക്കയും ചെയ്തിരുന്നുവെങ്കിൽ ഇന്നു കാണുന്ന ദോഷങ്ങളുടേയും ദുഃഖങ്ങളുടേയും വലിയൊരു ഭാഗം മാഞ്ഞുപോയേനെ. മനുഷ്യചരിത്രത്തിൽ മഹാന്മാരുടേയും മഹതികളുടേയും ജീവിതത്തിൽ സർവ്വോത്തരമായി ഒരു ശക്തി കാണുന്നുണ്ടെങ്കിൽ അതു് ആത്മവിശ്വാസമത്രേ. അവർക്കു സ്വമഹത്ത്വത്തിൽ ജന്മനാ വിശ്വാസമുണ്ടായിരുന്നു, അവർ മഹാന്മാരുമായി. ഒരാൾ എത്രയെങ്കിലും അധഃപതിക്കട്ടെ, ഒടുവിൽ നിരാശതകൊണ്ടെങ്കിലും ഒന്നു മേല്പോട്ടു കയറുവാൻ അയാൾ കാലുയർത്തും; അപ്പോൾമുതൽ അയാൾക്കു് ആത്മവിശ്വാസവുമുണ്ടാകും. എന്നാൽ അതു് ആദ്യമേ അറിഞ്ഞിരിക്കുന്നതു് അധികം നന്നു്. ഇത്രയൊക്കെ കഷ്ടപ്പെടണോ ആത്മവിശ്വാസമുണ്ടാകാൻ ! മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസമത്രയും അവർക്കുള്ള ആത്മവിശ്വാസത്തിൻെറ ഏറ്റക്കുറവുനിമിത്തമാണ്. ആത്മവിശ്വാസം സർവ്വസമർത്ഥമാണ്. അതു ഞാൻ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ടു്, ഇപ്പോഴും അനുഭവിക്കുന്നുണ്ടു്. കാലം ചെല്ലുന്തോറും ആത്മവിശ്വാസത്തിനു ബലം കൂടിവരുന്നുമുണ്ടു്. ഈശ്വരവിശ്വാസമില്ലാത്തവൻ നാസ്തികൻ എന്നു പഴയ മതങ്ങൾ പറയുന്നു. പുതിയ (വേദാന്ത) മതം പറയുന്നു ആത്മവിശ്വാസമില്ലാത്തവൻ നാസ്തികനെന്നു്. എന്നാൽ അതു തൻകാര്യവിശ്വാസമല്ല, ഏകത്വമെന്നത്രേ വേദാന്തമതം. നിങ്ങൾതന്നെ സർവ്വം. അതുകൊണ്ടു് ആത്മവിശ്വാസം സർവ്വവിശ്വാസമാണ്. ആത്മസ്നേഹം സർവ്വസ്നേഹമാണ്. സർവ്വവും ഏകമായതുകൊണ്ടു് ആത്മസ്നേഹമെന്നതു തിര്യഗാദിസർവ്വത്തോടുമുള്ള സ്നേഹമാണ്. ഈ മഹാവിശ്വാസമാണു ലോകത്തെ നന്നാക്കുക. അതെനിക്കു തീർച്ചയുണ്ടു്. 'എനിക്കു് എന്നെപ്പററി എല്ലാമറിയാം' എന്നു നേരായി പറവാൻ കഴിയുന്നവനത്രേ മനുഷ്യോത്തമൻ.

— വിവേകാനന്ദസാഹിത്യസർവ്വസ്വം വാല്യം 2. 355.

# അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

1920 ഏപ്രിൽമാസത്തിൽ ഗുഡ്ഫ്രൈഡേയോടടുത്ത ഏതാനും ദിവസങ്ങൾ ഗ്രന്ഥകാരൻ ശ്രീ ലാട്ടുമഹാരാജിൻെറകൂടെ കഴിക്കാനൊത്തു. പന്ത്രണ്ടു ദിവസം പോയതറിഞ്ഞില്ല. അതിനിടയിൽ ഒരു ദിവസം ലാട്ടുമഹാരാജ് ശ്രീ അന്നപൂർണ്ണാദേവിയുടെ പ്രസാദം വളരെ സന്തോഷത്തോടുകൂടി ധാരാളം കഴിക്കുകയുണ്ടായി. അന്നുരാത്രിതന്നെ അദ്ദേഹത്തിന് പനിവന്നു. നേരം വെളുത്തതും ഡോക്ടറെ വരുത്തി പരിശോധിപ്പിച്ച് ചികിത്സ നിശ്ചയിച്ചെങ്കിലും ലാട്ടുമഹാരാജ് മരുന്നുകഴിക്കാൻ കൂട്ടാക്കിയില്ല. ഗത്യന്തരമില്ലാതെ ഡോക്ടർമാർക്ക് ഒടുവിൽ ലാട്ടുമഹാരാജിൻെറ ശരീരത്തിൽ ശസ്ത്രക്രിയകൂടി നടത്തേണ്ടിവന്നു. ഒന്നിനു പിറകെ ഒന്നായി നാലുദിവസം തുടച്ച്യായി രണ്ടു മൂന്നിടത്തായി കീറിമുറിക്കേണ്ടിവന്നു. ഇത്രയും ക്ഷീണിച്ചവശമായ ശരീരത്തിൽ ഈ കീറലും മുറിക്കലുമൊക്കെ നടത്തിയിട്ടും, അത്ഭുതമെന്നു പറയട്ടെ, കത്തിവെയ്ക്കുന്ന സമയത്ത് ലാട്ടുമഹാരാജ് യാതൊരു കുലുക്കവും കാണിച്ചില്ല. ഓരോ ദിവസവും ഡോക്ടർ വന്നു കയറിയ ഉടനെ കാൽനീട്ടിക്കൊടുക്കുകയായി—വേറെ ആരുടേയോ ദേഹത്തിലാണ് ഈ കീറലൊക്കെ നടത്താൻ പോകുന്നതെന്ന ഭാവമാണ്.

25–4–1920–ന് എഴുതിയ ഒരു കത്തിൽ ശ്രീ തുരീയാനന്ദസ്വാമികൾ ലാട്ടുമഹാരാജിൻെറ അവസാനനിമിഷങ്ങളെ വളരെ മനോഹരമാംവണ്ണം വിവരിച്ചിട്ടുണ്ട്. അതിവിടെ ഉദ്ധരിക്കുന്നു. കത്ത് 'ഉദ്ബോധനി'ൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണ്.

"പ്രിയപ്പെട്ട—,

ലാട്ടുമഹാരാജിൻെറ അവസാനവിവരം കമ്പിവഴി അറിഞ്ഞുകാണുമല്ലൊ. ഇത്രയും ആശ്ചര്യകരമായൊരു മഹാസമാധി കാണാൻ അത്ര എളുപ്പമല്ല. ഈയിടെ എല്ലായ്പോഴും അദ്ദേഹം അന്തർമുഖനായിട്ടാണ് കാണപ്പെട്ടിരുന്നത്. രോഗം തുടങ്ങിയ അന്നുതുടങ്ങി ഇടവിടാതെ ധ്യാനമഗ്നനായിരുന്നു – ബാഹ്യമായ സർവ്വകാര്യങ്ങളിൽനിന്നും സമ്പൂർണ്ണമായും മനസ്സു വലിച്ചെടുത്തിരുന്നു. എല്ലായ്പോഴും പൂർണ്ണബോധത്തോടെയാണ്, എന്നു വരികിലും ആരുടേയും ഒരു വിവരവും അന്വേഷിച്ചിരുന്നില്ല. ഒരു ദിവസം മുറിവു കഴുകിക്കെട്ടുന്ന സമയത്ത് എന്നോടു ചോദിക്കുകയാണ്: 'എന്താണ് സുഖക്കേട്? ഡോക്ടർമാർ എന്താണ് പറഞ്ഞത്?' ഞാൻ പറഞ്ഞു: 'സുഖക്കേട് അങ്ങനെ എടുത്തുപറയാൻതക്കവണ്ണമൊന്നുമില്ല, ക്ഷീണംമാത്രം. ഒന്നും കഴിക്കാതെ കളഞ്ഞില്ലെ ദേഹമൊക്കെ, ഇപ്പോഴിനി അനങ്ങാനുംകൂടി ശേഷിയില്ലല്ലൊ; ഇനിയെങ്കിലും വല്ലതുമൊക്കെ തിന്നു ശക്തിവെച്ചാൽത്തന്നെ എല്ലാം ഭേദപ്പെട്ടുകിട്ടും.' അപ്പോൾ പറയുകയാണ്: 'ഈ ശരീരം ഒന്നു പോയിക്കിട്ടിയാൽ മതിയായിരുന്നു.' ഞാനതിന് മറുപടി പറഞ്ഞു: 'അങ്ങതു പറയരുത്. ഗുരുദേവൻ വരുത്തുന്നതുപോലെയൊക്കെയല്ലെ കാര്യങ്ങൾ വന്നുചേരുള്ളു.' അപ്പോൾ പറഞ്ഞു: 'അതെനിക്കറിയാവുന്ന കാര്യമല്ലെ, പക്ഷെ നിങ്ങൾക്കൊക്കെയുള്ളൊരു കഷ്ടപ്പാട്!' അതിൽപ്പിന്നെ അത്തരം വർത്തമാനം ഉണ്ടായിട്ടില്ല. ഇടയ്ക്കിടെ പശുപതിയെ വിളിച്ചുകൊണ്ടിരിക്കും. പശുപതിയുടെ കയ്യിൽനിന്നാണ് ആഹാരം കഴിച്ചിരുന്നത്. ചിലപ്പോൾ ഒന്നും കഴിക്കാൻ കൂട്ടാക്കിയിരുന്നില്ല, അപ്പോൾ പശുപതി പറയും 'ഞാനും ഇന്ന് ഒന്നും കഴിക്കില്ല.' ഉടനെ ലാട്ടുമഹാരാജ് ആഹാരം കഴിക്കുകയായി. പക്ഷെ ദേഹമുപേക്ഷിച്ചതിൻെറ തലേന്ന് രാത്രി ഒന്നുംതന്നെ കഴിക്കുകയുണ്ടായില്ല. പശുപതി അന്നും പറഞ്ഞു: 'അങ്ങനെയാണെങ്കിൽ ഞാനും ഇന്ന് ഭക്ഷണമൊന്നും കഴിക്കുന്നില്ല.' പക്ഷെ ആ പ്രാവശ്യം ലാട്ടുമഹാരാജ് പറഞ്ഞു: 'എന്നാൽ കഴിക്കേണ്ട.' പരിപൂർണ്ണമായും മായാനിർമ്മുക്തമായ ഒരു ഉക്തി!

പിറെറ ദിവസം ഞാൻ ചെന്നു നോക്കുമ്പോൾ അതികഠിനമായ പനി. നാഡി

പിടിച്ചു നോക്കി – പറ്റംസില്ല. ഡോക്ടർ വന്നു ഹൃദയസ്പന്ദനം പരിശോധിച്ചു നോക്കി – ഹൃദയം മിടിക്കുന്നില്ല. ടെമ്പറേച്ചർ 102 ഡിഗ്രി. നല്ല ബോധമുണ്ട് – പക്ഷെ അനക്കമില്ല. രാവിലെ ഒരു പ്രാവശ്യം ശോധനയുണ്ടായി. തികച്ചും സാധാരണമട്ടിൽ മലം പുറത്തുപോയി. മററെല്ലാ ദിവസങ്ങളിലും എഴുന്നേററിരിക്കുകയാണ് പതിവ്, അന്ന് പക്ഷെ എഴുന്നേററിരിക്കാൻ പററിയില്ല. പലവിധത്തിൽ കേണപേക്ഷിച്ചും മററും പഠിച്ചപണി പതിനെട്ടും നോക്കിയിട്ടും രണ്ടുനാലു ടീസ്പൂൺ രസവും നാലു് സ്പൂൺ വെള്ളവുമല്ലാതെ മറെറാരു സാധനവും അകത്തേയ്ക്കാക്കാൻ പററിയില്ല. പാലു കൊടുത്താൽ തീരെ പിടിക്കുന്നില്ലെന്ന് പ്രകടിപ്പിച്ചിരുന്നു. ശ്രീ വിശ്വനാഥന്റെ തീർത്ഥം വലിയ സന്തോഷത്തോടെ സേവിച്ചു. നെററിയിൽ ഐസും യുഡിക്കൊളോണും മാറി മാറി ഇട്ടുകൊണ്ടിരിക്കുന്നുണ്ടായിരുന്നു. ഒരു പത്തുമണിയായപ്പോഴം ഞാനിനി ഇറങ്ങട്ടെ, നാലുമണിയോടുകൂടി വരാം. എന്നു പറഞ്ഞു് പുറത്തിറങ്ങി. ആ സമയത്തു ഡോക്ടർ ശ്രീ പദസഹായ് വരുമെന്നാണ് പറഞ്ഞിരുന്നതു്. ഞാൻ താമസിക്കുന്നേടത്തു വന്നു കുളിച്ചൂണുകഴിച്ചു് കുറച്ചൊന്നു വിശ്രമിച്ചപ്പോഴേയ്ക്കും വിവരം കിട്ടി ലാട്ടുമഹാരാജ് മണി 12 അടിച്ചു് പത്തുമിനിട്ടു സമയത്തു് ഈ ലോകം വെടിഞ്ഞു് സ്വസ്ഥാനത്തേയ്ക്കു യാത്രതിരിച്ചുവെന്നു്. ഉടനെതന്നെ താങ്കംക്കും ശരത്തിനും കമ്പിയടിക്കാനേല്പിച്ചിട്ട് ലാട്ടുമഹാരാജിനെ അവസാനത്തെ ഒരു നോക്കു കാണാൻ ഞാൻ 96–ാം നമ്പർ ഹാഡാർബാഗിലെ വീട്ടിലെത്തി. അകത്തുകടന്നറിയപ്പോഴം അല്പം ഇടത്തോട്ടു തിരിഞ്ഞു് തലയണയിൽ കയ്യുംവെച്ചു് ഉറങ്ങിക്കിടക്കുന്നപോലെയാണ് കണ്ടതു്. മേലാകെ ഞാനൊന്നു കയ്യോടിച്ചു നോക്കി, പനിയുള്ളപ്പോഴത്തെപ്പോലെ ചൂടായിത്തന്നെ ഇരിക്കുന്നു. ചിരനിദ്രയിലാണു കിടക്കുന്നു എന്നു് ആക്കും തോന്നില്ല ആ കിടപ്പു കണ്ടാൽ. മഠത്തിലെ സകലരും വന്നെത്തി – പിന്നെ നാമസങ്കീർത്തനംതന്നെ. ഏകദേശം മൂന്നു മണിക്കൂർ നേരം ഭക്തിനിർഭരമായ ഭജനയായിരുന്നു. ഉച്ചതിരിഞ്ഞു് നാലരയോടുകൂടി അദ്ദേഹത്തെ ഇരുത്തി ചിട്ടപ്രകാരമുള്ള പൂജയൊക്കെ നടത്തി ദീപാരാധനയും ചെയ്തു. എന്നിട്ടു് താഴേയ്ക്കു് ഇറക്കിക്കൊണ്ടുവന്നു.

"അദ്ദേഹത്തെ ഇരുത്തി പൂജാദികളൊക്കെ ചെയ്ത സമയത്തു് ആ മുഖത്തെ സൌന്ദര്യം എഴുതി നിങ്ങളെ മനസ്സിലാക്കിത്തരാൻ എന്നാലാവുന്നതല്ല. ഇത്ര ശാന്തവും കരുണാപൂർണ്ണവും മഹാആനന്ദമയവുമായി ലാട്ടുമഹാരാജിന്റെ മുഖം ഞാനതിനുമുമ്പ് ഒരിക്കലും കണ്ടിട്ടില്ല. ഇത്ര നാളും എപ്പോഴം നോക്കിയാലും പകുതി തുറന്നാണിരിക്കുക പതിവ് ആ കണ്ണുകഠം. പക്ഷെ ഇന്നാവട്ടെ തുറന്നു വിരിഞ്ഞു് വെട്ടിത്തിളങ്ങുന്നു. ഓഹ്! അതിൽ കവിഞ്ഞുനിന്നിരുന്ന സ്നേഹം–പ്രസന്നത–മൈത്രീഭാവം, വാത്സല്യം എത്രമാത്രം ഗാഢമായിട്ടാണ് ഞാൻ കണ്ടതെന്നു് എങ്ങനെ വിവരിക്കാനാണ്? ആ തിരുമുഖം കണ്ടവരൊക്കെ മുഗ്ദ്ധരായി അവിടെ നിന്നുപോയി. വിഷാദത്തിന്റെ ഒരു പൊടിപോലുമില്ല. ആനന്ദത്തിന്റെ തിരത്തള്ളൽ പുറത്തേയ്ക്കു കുതിച്ചുകൊണ്ടിരുന്നു. സകലരേയും പ്രീതിസമന്വിതം അഭിവാദനം ചെയ്യുന്നപോലെ. ഈ സമയത്തെ കാഴ്ച അത്യന്തം അത്ഭുതാവഹവും ആശ്ചര്യകരവും പ്രാണസ്പർശിയുമായിരുന്നു എന്നേ പറയേണ്ടു. അദ്ഭുതാനന്ദൻ എന്നാണല്ലൊ പേരു്, ആ പേരിനെ സാർത്ഥകമാക്കാൻവേണ്ടി മാത്രമാണെന്നു തോന്നുന്നു ഭഗവാൻ ഈ അദ്ഭുതദൃശ്യം കാണിച്ചുതന്നതു്. അദ്ദേഹത്തിന്റെ ശരീരവും കിടക്കയും പുതിയ വസ്ത്രംകൊണ്ടും പുഷ്പമാല്യങ്ങഠംകൊണ്ടും ചന്ദനംകൊണ്ടും അലങ്കരിച്ചു് എല്ലാവക്കും കാണാൻ വേണ്ടി താഴെക്കൊണ്ടുവന്നു കിടത്തിയപ്പോഴത്തെ ആ ശോഭ കണ്ടിട്ടു് അവിടെക്കൂടിയിരുന്നവരൊക്കെ വിസ്മയഭരിതരായി. തങ്ങഠംക്കു് ഈ ദൃശ്യം കാണാനുള്ള ഭാഗ്യമുണ്ടായതിൽ സ്വയം അനുഗൃഹീതരാണെന്നു് ഓരോരുത്തനും തോന്നിപ്പോയി. യമനെപ്പോലും തോല്പിച്ചു ജയിച്ചുകൊണ്ടുള്ള ഈ യാത്ര അപൂർവ്വവും അനന്യസാധാരണവുമാണെന്നുള്ളതിൽ സംശയത്തിനവകാശമില്ല. ഗുരുദേവന്റെ അനന്തമഹിമയുടെ സുസ്പഷ്ടമായ വികാസവും അതിനൊരു ഉജ്ജ്വലദൃഷ്ടാന്തവുമാണിതു്, സംശയമില്ല. ചുററുപാടും താമസിക്കുന്നവരും പരിചയക്കാരു

മായ ഒട്ടനേകം ഹിന്ദുക്കളും മുസൽമാന്മാരും വന്ന് അദ്ദേഹത്തെ വിങ്ങിപ്പൊട്ടുന്ന ഹൃദയത്തോടെ പ്രണമിച്ചു. പിന്നീട് ഭഗവാൻെറ സന്ന്യാസിഭക്തന്മാരെല്ലാവരുംകൂടി അദ്ദേഹത്തെ എടുത്തുകൊണ്ട് കേദാർഘാട്ടിലേയ്ക്കു പോയി. അവിടെനിന്ന് വഞ്ചിയിൽക്കയററി ഗംഗാവക്ഷസ്സിൽ കൊണ്ടുചെന്ന് കുളിപ്പിച്ചതിനുശേഷം മണികർണ്ണികയിലേയ്ക്ക് കൊണ്ടുവന്നു. അവിടെവെച്ച് ആദ്യം പറഞ്ഞ പൂജ സമാപിപ്പിച്ചിട്ട് വിധിപ്രകാരം ജലസമാധി വരുത്തിയതോടെ അന്ത്യോപചാരങ്ങൾ പരിസമാപ്തമായി. ആക്കൊക്കെയാണോ ലാട്ടുമഹാരാജിൻെറ ചരമസമയത്തെ ഈ പരമാനന്ദമൂർത്തി കാണാനുള്ള ഭാഗ്യം കിട്ടിയത് അവരുടെ സകലരുടേയും ഹൃദയത്തിൽ അതിഗഹനമായൊരു ആദ്ധ്യാത്മികസത്യം കൊത്തിവെച്ചതുപോലെ മുദ്രയടിക്കപ്പെട്ടു. ധന്യഗുരുമഹാരാജ്, അദ്ദേഹത്തിൻെറ ലാട്ടുമഹാരാജും ധന്യൻതന്നെ.......''

അഭേദാനന്ദസ്വാമികൾ എഴുതിയിരിക്കുകയാണ്: ''സാൻഫ്രാൻസിസ്കോവിലിരുന്നുകൊണ്ട് ഞാൻ ധ്യാനിക്കുകയായിരുന്നു. പെട്ടെന്നൊരു ശബ്ദം ഞാൻ കേട്ടു: '–ആരോ എന്നെ * 'കാളീ! കാളീ!' എന്ന് വിളിക്കുന്നതുപോലെ– മൂന്നു പ്രാവശ്യം. അതോടെ അത്ര വ്യക്തമല്ലാത്ത ഒരു മുഖച്ഛായ മുമ്പിൽക്കൂടി ഒഴുകിനീങ്ങി. ശബ്ദം എനിക്ക് നല്ല പരിചയമുണ്ടല്ലൊ, മുഖവും– പക്ഷെ ആരുടേതാണെന്ന് പിടികിട്ടിയില്ല.(അവസാനനിമിഷമായപ്പോഴേയ്ക്കും അദ്ദേഹത്തിൻെറ ശരീരം ആകെ മാറിപ്പോയിരുന്നില്ലെ?) പിറെറദിവസം ശാരദാനന്ദസ്വാമികളുടെ കമ്പി വന്നപ്പോഴാണറിഞ്ഞത് ലാട്ടുമഹാരാജ് മഹാസമാധിയിൽ ദേഹത്യാഗം ചെയ്തു എന്ന്. ഓഹോ! അപ്പോഴാണ് തലേദിവസത്തെ ശബ്ദവും മുഖവും ലാട്ടുമഹാരാജിൻേറതായിരുന്നു എന്ന് മനസ്സിലായത്.

''.... ലാട്ടുമഹാരാജ് യഥാർത്ഥത്തിൽ ശ്രീരാമകൃഷ്ണദേവൻെറ ഒരു 'അദ്ഭുതം' ആയിരുന്നു. സ്വാമിജി പറയാറുണ്ട്: 'ഗുരുദേവൻെറ ഓരോ സന്താനവും ഓരോ വിധത്തിൽ Original ആണ്. Original അല്ലാത്തവരൊന്നും ഗുരുദേവൻെറ ശിഷ്യരല്ല! ശരിക്കും ലാട്ടുമഹാരാജിനെ കണ്ടാൽ സ്വാമിജി ഈ പറഞ്ഞത് തികച്ചും സത്യമാണെന്ന് ആക്കും ബോദ്ധ്യമാവും. അദ്ദേഹം ഞങ്ങളുടെ ഒരു സതീർത്ഥ്യനായിരുന്നല്ലൊ എന്നതുതന്നെ ഞങ്ങൾക്കും അഭിമാനജനകമാണ്.''

ഹരി ഓം തത് സത്.

(ഈ സ്മൃതികഥ സമാപിച്ചു.)

* ശ്രീ അഭേദാനന്ദസ്വാമികളുടെ പൂർവ്വാശ്രമനാമം കാളീപ്രസന്നൻ എന്നായിരുന്നു. സതീർത്ഥ്യർ കാളി' എന്നാണ് വിളിച്ചിരുന്നത്.

---

ശ്രീരാമകൃഷ്ണദേവസ്യ
തപഃസംഭൃതയോഗിനം
അദ്ഭുതാനന്ദനാമാനം
തം വന്ദേ യതിപുംഗവം.

അദ്ഭുതം ജീവിതം സ്യ
സാധനാ ചാപി താദൃശീ
ഭാഷണം സംശയധ്വംസി
സർവ്വം തസ്യാദ്ഭുതം മഹത്.

യോ രാമകൃഷ്ണപദപദ്മനിതാന്തസേവാം
നിവർത്യ തസ്യ കൃപയൈവ ബഭൂവ വിജ്ഞഃ
സംസാരദോഷമഖിലം സ തു ലാട്ടുയോഗീ
സസ്നേഹമത്ര സഹസാ നിതരാം ക്ഷിണോതു.

# മതവും മദവും

'മതപ്രചാരകരെ വിദ്യാഭ്യാസപ്രസ്ഥാനത്തിൽനിന്നു് ഒഴിവാക്കി രാഷ്ട്രീയക്കാർ തന്നെ വിദ്യാഭ്യാസം കൈകാര്യം ചെയ്യണം' എന്നു് ഒരു രാഷ്ട്രീയനേതാവു് (രാഷ്ട്രീയം ഉപജീവനമാർഗ്ഗമാക്കിയ ആൾ) നിർദ്ദേശിച്ചിരിക്കുന്നതായി ഒരു പത്രവാർത്ത. അതു കേട്ടപ്പോൾ തോന്നിയതു്, 'ദൈവമേ അവരോടു പൊറുക്കേണമേ, അവർ ചെയ്യുന്നതെന്തെന്നു് അവർ അറിയുന്നില്ല' എന്നാണു്. മതം എന്നു പറഞ്ഞാൽ മനനം ചെയ്യപ്പെട്ടതു്, യുക്തിയുക്തം ചിന്തിച്ചുറപ്പിച്ചതു് എന്നർത്ഥമാണു്; അഭിപ്രായമെന്നും അർത്ഥം പറയാം. കാര്യങ്ങൾ ചിന്തിച്ചുറപ്പിച്ച ലോകമംഗളകരമായവ പ്രചരിപ്പിക്കുന്നവരെ വിദ്യാഭ്യാസപ്രസ്ഥാനത്തിൽനിന്നും ഗളഹസ്തം ചെയ്യണമെന്ന രാഷ്ട്രീയക്കാരന്റെ ആഗ്രഹം എന്തിനെന്നു് ഇപ്പോൾ വ്യക്തമായിക്കാണുമെന്നു കരുതുന്നു.

'രാഷ്ട്രീയക്കാരുടെ വിദ്യാഭ്യാസപരിശീലനം' നേടിയവർ നിസ്സാരകാരണങ്ങളാൽ കോപാക്രാന്തരാകുമ്പോൾ ആളുകളുടെ തല കൊയ്തു റോഡിൽ പ്രദർശിപ്പിക്കുന്നു, ആളുകളെ വെടിവെച്ചോ മററുതരത്തിലുള്ള മാരകായുധങ്ങളുപയോഗിച്ചോ പീഡിപ്പിക്കുന്നു, സമുദായത്തിന്റേയും രാഷ്ട്രത്തിന്റേയും നിലനില്പിനാധാരമായ വ്യവസായശാലകളും തൊഴിൽശാലകളും പൂട്ടിച്ചു് നാടിനു കോടിക്കണക്കിനു രൂപ നഷ്ടമുണ്ടാക്കുന്നു, ജനങ്ങൾക്കു ദാരിദ്ര്യദുഃഖവും മററനവധി അസൗകര്യങ്ങളും വരുത്തിവെയ്ക്കുന്നു. ഇതെല്ലാം ജനസേവനത്തിനാണുപോലും! (ജനങ്ങളെ സേവിക്കാനാകണം, നെയ്യു സേവിക്കുന്നപോലെ).

പാവം മതപ്രചാരകൻ! അയാൾ സ്വയം പട്ടിണി കിടന്നും സ്വന്തം ശാരീരികാവശ്യങ്ങൾ അത്യന്തം കുറച്ചും ജനസേവനം ചെയ്യുന്നു. അങ്ങനെ ചെയ്യുന്നതു് ഈശ്വരസേവയാണെന്നും ആ പ്രവൃത്തി തനിക്കു ജന്മസാഫല്യമുണ്ടാക്കുമെന്നും അയാൾ കരുതുന്നു. അയാൾ പഠിപ്പിക്കുന്നു: 'ക്രോധം വന്നാൽ ആലോചനാശക്തി നശിക്കുന്നു; ആലോചനാശക്തി ക്ഷയിച്ചാൽ ഓർമ്മക്കുറവുണ്ടാകുന്നു; ഓർമ്മക്കുറവുവന്നാൽ കാര്യാകാര്യവിവേകം പമ്പ കടക്കുന്നു, വിവേകനാശത്താൽ ആത്മനാശം വരുന്നു. അതിനാൽ രാഗദ്വേഷങ്ങൾ ഒഴിവാക്കി ഈശ്വരസന്താനങ്ങളായ നാം ഏകോദരസഹോദരങ്ങളെപ്പോലെ വർത്തിക്കണം. അങ്ങനെയായാൽ ശാന്തിയും സമാധാനവും നിലനില്ക്കും.' ഇതൊക്കെയാണു് യഥാർത്ഥ മതപ്രചാരകൻ പഠിപ്പിക്കുന്നതു്. അപ്പോൾ മതപ്രചാരകനോ രാഷ്ട്രീയക്കാരനോ ആരാണു സമാജബന്ധുവെന്നു് ചിന്തിക്കുന്നവർക്കെല്ലാം വ്യക്തമാകുന്നുണ്ടാകണം. മതപ്രചാരകൻ ഒരു പടികൂടി മുമ്പോട്ടു വന്നു പറയുന്നു: "സഹോദരാ, നിങ്ങളുടെ രാഷ്ട്രീയത്തിന്റെ കൂടെ അല്പം മതംകൂടി പരിശീലിക്കു. അതു നിങ്ങളുടെ പ്രവൃത്തിമണ്ഡലത്തിൽ നിങ്ങൾക്കു സർവ്വവിധവിജയങ്ങളും ഉണ്ടാക്കിത്തരും." അയാൾ തുടരുന്നു: "മനസ്സും വാക്കും പ്രവൃത്തിയും ഒന്നാക്കുകയാണു മതസാധന. അതായതു് മനസ്സിലും വാക്കിലും പ്രവൃത്തിയിലും സത്യമായിട്ടു പെരുമാറലാണു മതസാധന; അതുതന്നെ മതപരിശീലനം. മതമെന്നാലോ? ആത്മാനുഭൂതി. അതായതു് അവനവന്റേയും ഇതരന്റേയും ഉള്ളിലുള്ള ദൈവികത അനുഭൂതിവിഷയമാക്കൽ." അതനുഭവിച്ച മതപ്രചാരകൻ പറയുന്നു, "മാലോകരെ, നിങ്ങളും ഞാനും പ്രപഞ്ചാധിഷ്ഠാനമായ ആ സച്ചിദാനന്ദവസ്തുവിന്റെ, സത്യസ്വരൂപനും ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനുമായ പരംപൊരുളിന്റെ, പൊരികൾ മാത്രമാണു്. നാം സഹോദരരാണു്. നാമെല്ലാം ഒരേ സത്തതന്നെയാണു്. അതറിഞ്ഞാൽ — അതനുഭവിച്ചാൽ — നാം നിത്യാനന്ദമഗ്നരായിത്തീരും. അതോടെ ശാന്തിയും സമാധാനവും സർവ്വത്ര അനുഭവപ്പെടും. അതിനുവേണ്ടി നിങ്ങൾ രാഗദ്വേഷങ്ങളും സ്വാർത്ഥചിന്തയും വെടിഞ്ഞു സർവ്വഥാ സത്യമായിട്ടുതന്നെ പെരുമാറൂ."എന്നു്.

രാഷ്ട്രീയക്കാരന്ന കലിതുള്ളാൻ ഇതിലധികമെന്തുവേണം? തന്റെ ജീവിതവ്രതമല്ലെങ്കിലും ഉപജീവനമാർഗ്ഗമായ രാഷ്ട്രീയത്തിന്ന തുരങ്കം വെയ്ക്കുന്ന ഇത്തരം കാര്യമൊന്നും അയാൾക്ക രസിക്കില്ല. അയാളുടെ അഭിപ്രായമിതാണ്: ''ശക്തിയുള്ളതേ അതിജീവിക്കൂ. അതിന്ന സ്വാത്ഥതയില്ലാതെ പററുമോ? അതിജീവിക്കാൻ അവനവനിൽ രാഗവും തനിക്ക വിപരീതമായി നില്ക്കുന്നവന്റെ കഥകഴിക്കാൻ ദ്വേഷവും കൂടാതെ ഒക്കുമോ? ഇന്ന സത്യസന്ധമായിട്ട ജീവിക്കാൻ പുറപ്പെട്ടാൽ പിന്നെ പട്ടിണിയും പാട്ടപെടലുമായിരിക്കയില്ലേ ഗതി? അതിനാൽ മതമൊന്നും എനിക്ക വേണ്ട.'' ഈ വാദഗതി മതപ്രചാരകന്ന 'ക്ഷ' പിടിച്ചു. ദ്വേഷമില്ലാത്തതിനാൽ നീരസമോ പരിഹാസമോ അയാൾക്ക് ഇതു കേട്ടാൽ ഉണ്ടാകുന്നില്ല. അതിനാൽ രാഷ്ട്രീയക്കാരനായ സഹോദരനെ ഒന്ന ചിന്തിപ്പിക്കാൻ അയാൾ ശ്രമിക്കും. ''സഹോദര,'' അയാൾ ഒരു സംശയമുന്നയിക്കുന്നു, ''ഒരു കാര്യം: മതം വേണ്ടെന്ന പറഞ്ഞതു ലോകോപകാരത്തിനോ അതോ സ്വാത്ഥപൂരണത്തിനോ?'' രാഷ്ട്രീയക്കാരന്റെ മുഖഭാവം കണ്ടാലറിയാം ഈ ചോദ്യം അത്ര രുചിച്ചില്ലെന്ന്. അയാൾ മറുപടി പറയുന്നു: ''നിങ്ങൾക്കെന്താ ആലോചിച്ചാലറിഞ്ഞുകൂടേ അവനവന്റെ നിലനില്പിന്ന് എല്ലാവക്കും മതം വെടിയലേ കരണീയമായിട്ടുള്ളുവെന്ന്.'' പരോപകാരതത്പരനായ രാഷ്ട്രീയക്കാരന്റെ വാദഗതി ഒന്നുകൂടി വ്യക്തമാക്കാൻവേണ്ടി മതപ്രചാരകൻ മറെറാരു സംശയമുന്നയിക്കുന്നു: ''മററുള്ളവർ അവരുടെ നിലനില്പിന്ന് എന്നെയും നിങ്ങളെയും ആക്രമിച്ചു കീഴടക്കണമെന്നാണോ നിങ്ങളുടെ വാദഗതി?'' രാഷ്ട്രീയക്കാരന്ന കോപം വന്നു. അയാൾ പറഞ്ഞു: ''നിങ്ങൾ 'ബൂഷ്വാകളുടെ' ചിന്താഗതിക്കാരനാണ്. എനിക്ക നിങ്ങളോട്ട സംസാരിക്കാനിഷ്ടമില്ല. നിങ്ങൾ അന്ധവിശ്വാസങ്ങളും അനാചാരങ്ങളും പ്രചരിപ്പിക്കുന്നവരാണ്. പട്ടിണികിടന്ന വയറുപൊരിയുമ്പോൾ ദൈവം ചോറു തരുമെന്ന പറഞ്ഞു് ജനങ്ങളെ അലസരാക്കുന്നവരാണ നിങ്ങൾ. നിങ്ങൾക്കിനി സമുദായത്തിൽ സ്ഥാനമില്ല. ഞങ്ങൾ നിങ്ങളെ തല്ലിപ്പുറത്താക്കും.'' മറുപടി കെങ്കേമമായി. മതപ്രചാരകന്ന് അതു സമ്മതിക്കാതിരിക്കാൻ വയ്യ. കാരണം മതപ്രചാരകന്റെ പക്ഷത്തിൽ 'ബൂഷ്വാ' എന്നാൽ സാധാരണക്കാരൻ എന്നാണത്ഥം. അപ്പോൾ സാധാരണക്കാരന്റെ വാദഗതി പാടില്ലെന്നാണോ രാഷ്ട്രീയക്കാരന്റെ അഭിപ്രായം? എന്താണ് അയാൾ മനസ്സിലാക്കേണ്ടതു്! വിശ്വാസത്തിന്ന കണ്ണുള്ളതായിട്ട് ഇതുവരെ ഒരു പരീക്ഷണശാലയും തെളിയിച്ചിട്ടില്ല. അപ്പോൾ വിശ്വാസങ്ങളെല്ലാം അന്ധമാണ്. രാഷ്ട്രീയക്കാരന്റെ വിശ്വാസത്തിന്ന മാത്രം കണ്ണുണ്ടെന്ന വരുമോ? ഇതൊന്നും ഈ സമയത്തു് അയാളോട്ട ചോദിച്ചുകൂടാ. ഏതായാലും തന്റെ ദോഷത്തെപ്പററിത്തന്നെ അയാളോട്ട ചോദിച്ചുകളയാം എന്ന കരുതി, മതപ്രചാരകൻ. അയാൾ സംശയമുന്നയിച്ചു: ''ഞങ്ങളുടെ അനാചാരമെന്താണെന്ന വ്യക്തമാക്കിത്തന്നാൽ ഉപകാരം?'' ''അതോ, പറയാം. നിങ്ങൾ അമ്പലത്തിലോ പള്ളിയിലോ പോകുന്നില്ലേ?'' ''ഉണ്ട്.'' 'അവിടെ നിങ്ങൾ ജീവനില്ലാത്ത കല്ലിന്നമുമ്പിലും പ്രതിമകൾക്ക മുമ്പിലും മുട്ടകുത്തുന്നില്ലേ, തല മുട്ടുന്നില്ലേ? പ്രാത്ഥന നടത്തുന്നില്ലേ?' 'ഉണ്ട്.' 'അതുതന്നെയാണ് അനാചാരം.' 'അപ്പോൾ നിങ്ങൾ കൊടികൾക്കമുമ്പിൽ തല കുനിക്കുന്നതും മുഷ്ടി ചുരുട്ടി മാനത്തിടിക്കുന്നതും ശ്മശാനങ്ങളിൽ റീത്തു സമപ്പിക്കുന്നതും റോഡുകളിൽ വെച്ച് കൈചുരുട്ടി മാനത്തിടിച്ചുകൊണ്ട് ഇങ്കിലാബു വിളിക്കുന്നതുമൊക്കെ എന്താണ്? അതെല്ലാം ചെയ്യേണ്ടതു തന്നെയാണോ?' 'അതുപോലെയാണോ കല്ലിനെ പൂജിക്കുന്നതു്? ഇല്ലാത്ത ദൈവത്തിനോട്ട പ്രാത്ഥിക്കുന്നവരല്ലേ നിങ്ങൾ? ദൈവത്തിനെ ഒന്ന കാണിച്ചു തരാമോ നിങ്ങൾക്ക്?' മറുചോദ്യങ്ങൾ ഉത്തരമായിക്കിട്ടിയതു് ഒരു ഒഴിഞ്ഞുമാറലാണെന്ന മതപ്രചാരകന്ന ബോധ്യമായി. ദൈവത്തെ കാണാനുള്ള കണ്ണില്ലാത്തവരെ എങ്ങനെയതു കാണിക്കും? സാധാരണകണ്ണുകൊണ്ട കാണേണ്ടുന്ന ബാക്ടീരിയകളേയോ രോഗാണുക്കളേയോ കാണാൻപോലും സൂക്ഷ്മദർശിനി കൂടിയേ പററൂ. അപ്പോൾപ്പിന്നെ സർവ്വാന്തര്യാമിയായ ഈശ്വരനെ കാണണമെങ്കിലോ? അതിന്നുള്ള ഉപകരണം വേറെതന്നെയാണ്.

അതിനാൽ മതപ്രചാരകനും ഒരു മറു ചോദ്യം തന്നെ തൊടുത്തുവിട്ടു: 'കാററുണ്ടോ ?'

''ഉണ്ടു്.'' 'ഒന്നു കാണിച്ചു തരാമോ?' 'അതു കണ്ടറിയേണ്ട വസ്തുവല്ല. സ്പർശംകൊണ്ടറിയേണ്ടതാണു്.' 'അപ്പോൾ നിങ്ങൾ ദൈവത്തെ കാണിച്ചുതരാമോ എന്നു ചോദിച്ചതിന്റെ അർത്ഥം?' 'കാണിച്ചുതരാമോ എന്നുതന്നെ. അദ്ദേഹം സർവ്വശക്തനും, സർവ്വജ്ഞനും, സർവ്വവ്യാപിയുമാണെന്നല്ലേ നിങ്ങൾ പറയുന്നതു? അങ്ങനെയുള്ള ആ ആളെ ഒന്നു കാണിച്ചു തരാമോ എന്നാണു് ചോദ്യം?' രാഷ്ട്രീയക്കാരൻ വിടാനുള്ള മട്ടില്ല. ഇലക്ട്രിസിററികൊണ്ടു പങ്കകറങ്ങുന്നു, ബൾബുകൾ കത്തുന്നു, ടൺ കണക്കിനു ഭാരമുയർത്തപ്പെടുന്നു, വൈദ്യുതതരംഗങ്ങൾ മുഖേന വാർത്തകൾ ലോകത്തിന്റെ നാനാ ഭാഗത്തുമെത്തുന്നു. ഇക്കാര്യമെല്ലാം ചെയ്യുന്ന വൈദ്യുതിയെ അയാൾ കണ്ടിട്ടില്ല. എങ്കിലും അതുണ്ടെന്നു അയാൾ വിശ്വസിക്കുന്നു. ചിലപ്പോൾ യാദൃച്ഛികമായി വൈദ്യുതിയുള്ള കമ്പിയിൽ തൊട്ടാൽ വൈദ്യുതിയുടെ സന്നിധാനം അറിഞ്ഞെന്നുവന്നാലും വൈദ്യുതിയെ അറിയലുണ്ടാവില്ല. വൈദ്യുതിയുടെ കാര്യങ്ങളിൽനിന്നു് വൈദ്യുതിയെന്ന ശക്തിയെ ഊഹിക്കുകയാണു് ചെയ്യുന്നതു്. അതിനെ കാണണമെന്ന പിടിവാശി ശരിയല്ലെന്നാണു ബുദ്ധിയുള്ളവർ പറയുന്നതു്. അതുപോലെ ഈശ്വരനെ കാണിച്ചുകൊടുത്തെങ്കിലേ വിശ്വസിക്കൂ എന്നു പറയുന്നതു് ആലോചനക്കുറവുകൊണ്ടാണു്. എങ്കിലും മതപ്രചാരകൻ പറഞ്ഞു: 'ഈശ്വരനെക്കാണണമെങ്കിൽ അതിനു പററിയ ഒരു ഉപകരണം നിങ്ങൾ തയ്യാറാക്കണം. ആ ഉപകരണത്തിൽകൂടി നോക്കിയാൽ ഈശ്വരനെ കാണാനൊക്കും. ആ ഉപകരണത്തിന്റെ പേരു് 'ശുദ്ധമനസ്സു്' എന്നാണു്. അതായതു് രാഗദ്വേഷങ്ങൾ കളഞ്ഞു് സത്യവും അസത്യവും എന്തെന്നു് അനുഭവത്തെയും ശാസ്ത്രത്തെയും അടിസ്ഥാനമാക്കി യുക്തിയുക്തം വിചാരം ചെയ്തു് സത്യത്തിൽമാത്രം ഉറച്ചുനില്ക്കുന്ന മനസ്സിനെ ശുദ്ധമനസ്സെന്നു പറയാം. ആ മനസ്സുകൊണ്ടു് ഈശ്വരനെ കാണാം. അതുണ്ടെങ്കിൽ കാണുക മാത്രമല്ല അദ്ദേഹത്തെ തൊടാം, മണക്കാം; അദ്ദേഹത്തോടു സംസാരിക്കുകയും ചെയ്യാം. ശുദ്ധമനസ്സില്ലെങ്കിൽ അതൊന്നും സാധ്യമല്ല. ഈശ്വരൻ ഒന്നേയുള്ളുവെങ്കിലും ഓരോരുത്തനും അവനവനിഷ്ടപ്പെട്ട പേരു കൊടുത്തു് അദ്ദേഹത്തെ വിളിക്കുന്നു. യുക്തിവാദികൾ നിത്യസുഖമെന്നും, വിചാരശീലർ ആത്മാവെന്നും, ഭക്തന്മാർ ഈശ്വരൻ, ദൈവം, യേശു, അള്ളാ എന്നിങ്ങനെയും, അദ്വൈതവാദികൾ ബ്രഹ്മമെന്നും ഒക്കെ വിളിക്കുന്നതെല്ലാം ആ ഒരേ ഈശ്വരനെത്തന്നെയാണു്. 'ആ ഈശ്വരനെ അറിയലാണു ജീവിതലക്ഷ്യം. അല്ലാതെ സ്വത്തു സമ്പാദിക്കലല്ല.' രാഷ്ട്രീയക്കാരൻ 'അപ്പോൾ സ്വത്തു സമ്പാദിക്കേണ്ടെന്നാണോ നിങ്ങളുടെ അഭിപ്രായം?' 'അല്ല. ഈശ്വരദർശനത്തിനു സഹായകമാകുന്നിടത്തോളം സ്വത്തു സമ്പാദിക്കുകതന്നെ വേണം. പക്ഷേ അതു ലക്ഷ്യമാക്കരുതു്. അതിനാൽ, ലക്ഷ്യമായ ഈശ്വരദർശനത്തിനുള്ളതാണു് മനുഷ്യന്റെ പ്രവൃത്തികളും വിദ്യാഭ്യാസവും എന്നുവേണ്ട സകലതും.' 'വ്യവസായശാലകളിലും മററും ഉല്പാദനങ്ങൾ വർദ്ധിപ്പിച്ചു് രാജ്യം സുഭിക്ഷമാക്കിത്തീർക്കുന്ന വിദ്യാഭ്യാസമാണു് നടത്തേണ്ടതു്. അതുകൊണ്ടുതന്നെ രാജ്യത്തിൽ ശാന്തിയും സമാധാനവും ഉണ്ടാകും. അതിനു മതത്തിന്റെ ആവശ്യമെന്തു്?' എന്നായി രാഷ്ട്രീയക്കാരൻ. വ്യാവസായികമായ വിഷയങ്ങളിൽ പരിജ്ഞാനം വേണ്ടതു് ആവശ്യം തന്നെ. പക്ഷേ വ്യാവസായികോല്പന്നങ്ങളുടെ നിർമ്മാണത്തെ മാത്രം ലക്ഷ്യമാക്കിയുള്ള വിദ്യാഭ്യാസംകൊണ്ടെന്തു പ്രയോജനം? സ്നേഹസൗഹാർദ്ദാദിഗുണങ്ങൾ ഇല്ലെങ്കിൽ ഈ ഉല്പന്നങ്ങളെല്ലാം കലഹകാരണമായിട്ടേ ഭവിക്കൂ. സ്നേഹസൗഹാർദ്ദാദിഗുണങ്ങൾ ഉണ്ടായാലും പ്രപഞ്ചത്തിന്റെ ഉല്പത്തിക്കും നിലനില്പിനും ഹേതുഭൂതമായ ശക്തിയിലൂടെയുള്ള സമഭാവന വളർത്തിയില്ലെങ്കിൽ പിന്നെ വിദ്യകൊണ്ടെന്തു ഗുണം? വെറും അറിവു സമ്പാദിക്കലല്ല വിദ്യാഭ്യാസം. അറിവു വേറൊരിടത്തുനിന്നു വരുന്നതല്ലല്ലോ. അതു് അവനവനിൽത്തന്നെയുള്ളതാണു്. ആ അറിവിനെ മറയ്ക്കുന്ന ആവരണങ്ങളെ ദൂരീകരിക്കലാണു വിദ്യാഭ്യാസംകൊണ്ടു നാം ചെയ്യുന്നതു്. അതായതു് അവനവനിൽത്തന്നെയുള്ള പൂർണ്ണതയുടെ ആവിഷ്കരണമാണു വിദ്യാഭ്യാസം. അതിനു മതം കൂടിയേ കഴിയൂ. രാഷ്ട്രീയക്കാരും മതം പരിശീലിക്കണം. 'മതമില്ലാത്ത രാഷ്ട്രതന്ത്രം

മരണക്കുടുക്കാണെ'ന്നു ഗാന്ധിജി, ആവർത്തിച്ചു പറഞ്ഞതു് രാഷ്ട്രീയക്കാക്കു പാഠമായിരിക്കട്ടെ. സ്നേഹൗദാര്യാദികളും സത്യധർമ്മാദികളും പരിശീലിയ്ക്കണമെന്നു പറയുന്ന മതപ്രചാരകരെ ഒഴിവാക്കിയിട്ടു്, സ്വാർത്ഥംഭരികൾ മാത്രമായ വിചാരപടുക്കളല്ലാത്ത ഏതാനും നേതാക്കളുടെ തീരുമാനമനുസരിച്ചുള്ള വിദ്യാഭ്യാസം ആപത്കാരിയായിരിയ്ക്കും. അതിനാൽ അതിനു ചാടിപ്പുറപ്പെടുന്നവരെ സൂക്ഷിക്കണമെന്നു സാരം. വിദ്യാഭ്യാസം സ്വഭാവരൂപീകരണത്തിൽ അധിഷ്ഠിതമായിരിക്കണം. അതിനു മനുഷ്യരെയാകമാനം സഹോദരഭാവത്തിൽ കണ്ടുകൊണ്ടു് നിസ്സ്വാർത്ഥസേവനം ചെയ്യുന്ന കുശാഗ്രബുദ്ധികളായ വിചാരശീലരെ ഏല്പിക്കണം. അത്തരക്കാരെ മതപ്രചാരകരുടെ ഇടയിൽ സുലഭമായി കാണാം.

---

# ഗീതാമാർഗ്ഗപ്രവേശിക – 6

(നാലാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

യോഗം എന്ന പദം 'യുജ്' ധാതുവിൽ നിന്നും നിഷ്പന്നമായിട്ടുള്ളതാണു്. ക്രിയാരൂപത്തിൽ യോജയതി എന്നും യുനക്തി എന്നും യുങ്ക്തേ എന്നും വർത്തമാനരൂപത്തിൽ കാണാം. യോജയതി, യുനക്തി എന്നീ ക്രിയകളുടെ അർത്ഥം രണ്ടു വസ്തുക്കൾ ചേർക്കുക അല്ലെങ്കിൽ ചേരുക എന്നതാണു്. യുങ്ക്തേ എന്ന രൂപത്തിൽ മനസ്സിനെ ഏകാഗ്രപ്പെടുത്തുക എന്ന അർത്ഥത്തിൽ പ്രയോഗം ദർശനങ്ങളിൽ കാണാൻ കഴിയും. രണ്ടു വസ്തുക്കളുടെ മിശ്രണത്തിനും അതിലേയ്ക്കുള്ള ഉപായത്തിനും യോഗം എന്നുതന്നെയാണു് പറയുക. ഗീതയിലെ പ്രയോഗങ്ങളിൽ ഈ മൂന്നു പൊരുളുകളും കാണാൻ കഴിയും. ദുഃഖം തത്കാരണങ്ങളിൽ വിരക്തി ഉണ്ടാക്കുന്നു. ആ വിരക്തി തത്ത്വബോധത്തിന്നു സഹായകമായിത്തീരുന്നു. അങ്ങനെ വിഷാദവും മോക്ഷോപായമായിത്തീരുന്നു. ഇങ്ങനെയാണു് ആദ്യത്തെ അദ്ധ്യായത്തിന്നു വിഷാദയോഗമെന്നു പേരുണ്ടായതെന്നു പ്രസ്താവിച്ചു. ജ്ഞാനയോഗം സ്വരൂപസാക്ഷാത്കാരമാണു്. അതായതു് ദേഹിയും പരമാത്മാവും രണ്ടാണെന്നുള്ള ഭ്രമം നീങ്ങി ഒന്നുതന്നെയാണെന്നുള്ള ബോധം ഉദിക്കണം. ആ ഐക്യബോധം രണ്ടു വസ്തുക്കളുടെ ചേരുവയാണെന്നു പറയാൻ കഴിയും. അതുതന്നെയാണു് ജ്ഞാനംമൂലം വന്നതായ യോഗം, അഥവാ ബ്രഹ്മാത്മൈക്യബോധം. മുക്തിക്കുള്ള യുക്തി ആകയാലും ജ്ഞാനം യോഗമാണെന്നു പറയാൻ കഴിയും. ഏകാഗ്രതാസമ്പാദനവും യോഗമെന്ന പേരിൽ ആറാം അദ്ധ്യായത്തിൽ വർണ്ണിക്കുന്നതാണു്.

കഴിഞ്ഞ അദ്ധ്യായത്തിൽ സാധകന്റെ കൗശലംകൊണ്ടു് ഏതു പ്രകാരമാണു് കർമ്മം ഈശ്വരപ്രാപ്തിക്കുള്ള യുക്തിയാകുന്നതെന്നു് പ്രത്യേകിച്ചും പ്രകാശിപ്പിച്ചു. ആ കർമ്മയോഗംതന്നെയാണു് അർജ്ജുനൻ അവലംബിക്കേണ്ടതെന്നും സ്പഷ്ടമാക്കി. അതിന്റെ മൂന്നു പടികളും യഥാക്രമം വർണ്ണിച്ചു. ആദ്യമായി ബാഹ്യവിഷയങ്ങളിൽ മനസ്സു പതറാതെ ഇന്ദ്രിയങ്ങളെ ഒതുക്കി കായമനോവാക്കുകളെ നിരന്തരം സ്വധർമ്മാചരണത്തിൽ നിയോഗിക്കുക. രണ്ടാമതായി ദേവതാരാധനാരൂപമായ പ്രവൃത്തികൾമൂലം സ്വാർത്ഥപ്രീതി ചുരുക്കി യജ്ഞകർമ്മങ്ങൾ അനുഷ്ഠിച്ചു് ദേവതാപ്രസാദവും അഭ്യുദയവും സമ്പാദിക്കുക. മൂന്നാമതായി സമ്പൂർണ്ണമായി കർമ്മഫലം ഈശ്വരനിൽ സമർപ്പിച്ചു് വിഷയാസക്തിയും ഫലരാഗവുമില്ലാതെ സ്വധർമ്മം അനുഷ്ഠിച്ചു് ഇതരക്കു് ആദർശമായിത്തീരുക. ഇവിടെയെല്ലാം സ്വധർമ്മാനുഷ്ഠാനത്തിന്റെ പ്രാധാന്യവും പരധർമ്മപ്രവേശത്തിലുള്ള ദോഷവും വ്യക്തപ്പെടുത്തിയിട്ടുണ്ടു്. കാമക്രോധാദികളെ ജയിച്ചു് ആത്മ

സ്വരൂപത്തെപ്പററി ബോധം സമ്പാദിക്കുക എന്നുള്ളതു് യോഗത്തിൻെറ എല്ലാ അവസ്ഥയിലും അനപേക്ഷണീയമാണെന്ന വസ്തുതയും ഭംഗിയായി വർണ്ണിച്ചുകഴിഞ്ഞു. വിവരിച്ച വിഷയങ്ങളെല്ലാം അർജ്ജുനൻ സ്വരസമായി ത്തന്നെ ചോദിച്ച രണ്ടു ചോദ്യങ്ങൾക്കു് ഉത്തരമായിട്ടാണു് ഭഗവാൻ പ്രതിപാദിച്ചിട്ടുള്ളതു്. പ്രഷ്ടാവായ ശിഷ്യൻെറ ആത്മാർത്ഥതയും ചോദിച്ചു കഴിഞ്ഞ ചോദ്യങ്ങളുടെ സാരവത്തയും ഗുരുവിനു സ്വാഭാവികമായിത്തന്നെ അതിനു മേൽ ഉള്ളവ ഉപദേശിക്കുന്നതിനു താല്പര്യമുണ്ടാക്കുന്നു. വിദ്യാസമ്പ്രദായത്തിൽ ശിഷ്യൻെറ കടമയായി ശുശ്രൂഷയെപ്പററി വർണ്ണിക്കുന്നതുപോലെതന്നെ പുഷ്കലജ്ഞാനംമൂലം ശിഷ്യനു സംതൃപ്തി ഉണ്ടാക്കുക എന്നുള്ളതു് ഗുരുവിൻെറ കടമയായും വൈദികഗ്രന്ഥങ്ങൾ നിർണ്ണയിച്ചിരിക്കുന്നു.

ഭഗവാൻ ഉപദേശിച്ച യോഗം നിത്യവും ശ്രദ്ധാപൂർവ്വം അനുഷ്ഠിക്കുന്നവർ, കർമ്മബന്ധത്തിൽനിന്നു മുക്തരാകും എന്നും അങ്ങനെ ചെയ്യാത്തവർ – അസൂയമൂലം ഭഗവാൻെറ മതം അനുഷ്ഠിക്കാത്തവർ – അജ്ഞരും ഭ്രഷ്ടരും ആയിത്തീരുമെന്നും മുൻ അദ്ധ്യായത്തിൽ ഭഗവാൻ തന്നെ പ്രസ്താവിച്ചതു കേൾക്കുമ്പോൾ പുരുഷപ്രാമാണ്യത്തെ ഇത്രമാത്രം വർണ്ണിക്കുന്ന ഒരാളിൽ ഭക്തിയില്ലാത്തവർക്കു് സന്ദേഹം ഉണ്ടാകുവാൻ ഇടയുണ്ടു്. ഗുരുവിൻെറ മഹത്ത്വത്തിലുള്ള ദൃഢബോധമാണു് ശിഷ്യൻെറ ശ്രദ്ധയുടെ ജീവൻ. ശ്രദ്ധ സന്ദേഹങ്ങൾക്കു് ഇടംകൊടുക്കുകയില്ല. ഈ തത്ത്വം വ്യക്തമാക്കുന്നതിനായി ഭഗവാൻ ഈവിധം തുടരുന്നു: ഞാൻ ഗീതയിൽ പഠിപ്പിക്കുന്ന യോഗം അവ്യയമാണു്, മൂന്നു കാലത്തിലും മാററമില്ലാത്തതാണു്. ഞാൻ ഇതു് ചന്ദ്രവംശത്തിൽ പിറന്ന നിനക്കു് ഉപദേശിക്കുന്നതിനു വളരെ വളരെ മുമ്പായിത്തന്നെ ഏതാണ്ടു ലോകാരംഭത്തിൽ സൂര്യവംശപ്രതിഷ്ഠാപകനായ വിവസ്വാൻ എന്ന ആദിരാജാവിനു് ഉപദേശിച്ചിട്ടുണ്ടു്. അദ്ദേഹത്തിൽ നിന്നും പരമ്പരാക്രമത്തിൽ മനു, ഇക്ഷ്വാകു തുടങ്ങിയ രാജർഷികൾ ഇതു മനസ്സിലാക്കിയിട്ടുണ്ടു്. അതെല്ലാം നടന്നിട്ടു് ഇപ്പോൾ വളരെ അധികം കാലം കഴിഞ്ഞു. അതുകൊണ്ടു് ഈ യോഗതത്ത്വം മിക്കവാറും ഇപ്പോൾ ലോപിച്ചു. ശത്രുസന്താപകനായ അർജ്ജുന, നീ ശിഷ്യനെപ്പോലെ എന്നിൽ ഭക്തിയുള്ളവനും എൻെറ സഖാവും ആകയാൽ നിനക്കും അതേ യോഗം തന്നെ ഉപദേശിക്കുന്നു. ഗ്രഹിക്കാൻ ശക്തിയില്ലാത്ത പാമരന്മാരോടു് ഈ യോഗം ഉപദേശിക്കാൻ പററാത്തതാകയാൽ ഇതിനെ രഹസ്യമായിക്കരുതണം. അത്യുത്തമവുമാണു് ഈ വിഷയം.

തന്നെക്കാൾ ഉത്കൃഷ്ടനും മഹാനുമാണു് ഭഗവാൻ ശ്രീകൃഷ്ണൻ എന്നുള്ള ബോധം ഓരോ സന്ദർഭങ്ങളിലും അർജ്ജുനനു് ഉണ്ടാകുന്നുണ്ടെങ്കിലും തൻെറ ബന്ധുവാകയാൽ 'എന്നെപ്പോലെ മനുഷ്യൻതന്നെയാണല്ലോ' എന്നുള്ള വിചാരം ഉദിക്കാതിരിക്കാൻ പ്രയാസമാണു്. അതു മറയ്ക്കാതെ ഭഗവാൻെറ മുമ്പിൽ പ്രകാശിപ്പിക്കാനുള്ള മനോനൈർമ്മല്യം ഉണ്ടെന്നുള്ളതുതന്നെയാണു് അർജ്ജുനൻെറ ഉത്തമശിഷ്യഗുണം. അതുകൊണ്ടു് ഉടൻതന്നെ അർജ്ജുനൻ ചോദിക്കുന്നു: 'അങ്ങയുടെ ജന്മം പിന്നീടാണു്. സൂര്യവംശം ആരംഭിച്ച വിവസ്വാൻ ആകട്ടെ എത്രയോ എത്രയോ മുമ്പാണു ജനിച്ചതു്. ലോകാരംഭത്തിൽ അങ്ങു് അദ്ദേഹത്തിനു് ഇതു പറഞ്ഞുകൊടുത്തു എന്നു വിവരിച്ചതു് ഏതു തരത്തിലാണു് ഞാൻ മനസ്സിലാക്കേണ്ടതു്?' ഈ ചോദ്യത്തിനു് ഉത്തരവും ഭഗവാൻെറ പരാപരസ്വരൂപവും ഭഗവത്സ്വരൂപജ്ഞാനംമൂലം ലഭിക്കേണ്ട പരമലക്ഷ്യവും അതിലേയ്ക്കുള്ള ഉപായങ്ങളും വർണ്ണിക്കുന്നതിനുവേണ്ടി ഭഗവാൻ ഈ അദ്ധ്യായം മുഴുവൻ ഉപയോഗിക്കുന്നു.

അർജ്ജുന, നീ മുന്നിൽ കാണുന്ന എൻെറ ഈ ശരീരത്തെ അല്ല ഞാൻ എൻെറ സ്വരൂപമായി ഗണിക്കുന്നതു്. നീയും കേവലം നിൻെറ ശരീരമല്ല എന്നു നേരത്തെതന്നെ ഞാൻ വ്യക്തമാക്കിയിട്ടുള്ളതു് (രണ്ടാം അദ്ധ്യായം പന്ത്രണ്ടാം ശ്ലോകം) ഞാൻ ഒന്നുകൂടി ഓർമ്മിപ്പിക്കുന്നു. വളരെ ജന്മങ്ങൾ എനിക്കു മുമ്പു കഴിഞ്ഞിട്ടുണ്ടു്; അതുപോലെതന്നെ നിനക്കും. എനിക്കു കഴിഞ്ഞിട്ടുള്ള ഓരോ ജന്മവും എൻെറ അറിവിലുണ്ടു്. നിൻെറ ജന്മങ്ങളെപ്പററി സ്മരണ നിനക്കില്ല. എനിക്കു ജന്മമില്ല. ആത്മസ്വരൂപ

ത്തിൽ നിലകൊള്ളുന്ന എനിക്കു് ഒരു മാററവുമില്ല. സർവ്വപ്രാണികൾക്കും ഉടയവനാണു് ഞാൻ. ഇങ്ങനെയെല്ലാം ഇരിക്കിലും എനിക്കു തന്നെ അധീനമായിട്ടുള്ള എന്റെ മായാശക്തിയെ ഉപകരണമാക്കി ഞാൻ പിന്നെയും പിന്നെയും അവതരിക്കുന്നു. എപ്പോഴൊക്കെയാണു ധർമ്മത്തിനു ബലം കുറഞ്ഞു വാട്ടം തട്ടുന്നതു്, എപ്പോഴൊക്കെയാണു് അധർമ്മം പൊന്തിപ്പൊന്തി വരുന്നതു്, അപ്പോഴെല്ലാം ഞാൻ എന്നെത്തന്നെ ജനിപ്പിക്കും. ഇതരഭൂതങ്ങളാകട്ടെ തന്നത്താനെ ജനിപ്പിക്കാൻ ശക്തിയുള്ളവരല്ല. എന്തെന്നാൽ കഴിഞ്ഞ ജന്മങ്ങളിലെ സുകൃതദുഷ്കൃതങ്ങളുടെ ഫലം അനുഭവിക്കുന്നതിനു വേണ്ടിയാണു് അവരുടെ ജന്മം. സ്വേച്ഛകൊണ്ടാണു് അവർ ജനിക്കുന്നതെങ്കിൽ ദുഃഖമയമായ ജന്മം അവർ വരിക്കുകയില്ലായിരുന്നു. പൂർണ്ണകാമനായ എന്റെ ജന്മമാകട്ടെ കർമ്മഫലത്തിന്റെ പ്രേരണകൊണ്ടു് ഉണ്ടായിട്ടുള്ളതല്ല. ലീലയ്ക്കുവേണ്ടി മാത്രമാണു് എന്റെ ദേഹധാരണം. ആ ലീലയുടെ മുഖ്യമായ അംശമോ ? ധർമ്മത്തിൽ താല്പര്യമുള്ളവരെ ഭയകാരണങ്ങളിൽനിന്നും രക്ഷിക്കുക. അധർമ്മമാർഗ്ഗത്തിൽക്കൂടിത്തന്നെ പ്രവർത്തിക്കുന്നവരെ ദമനം ചെയ്യുക. അവർ മൂലം അടിക്കടി ഇളക്കം നേരിടുന്ന ധർമ്മമാർഗ്ഗത്തെ ശുദ്ധമായ രീതിയിൽ നിലനിർത്തുക; ഈ ഉദ്ദേശങ്ങളോടു കൂടി ഓരോ പ്രതിസന്ധികളിലും ഞാൻ അവതരിക്കുന്നു. എന്റെ ജന്മത്തിന്നുള്ള കാരണവും ഞാൻ ചെയ്യുന്ന കർമ്മങ്ങളുടെ യഥാർത്ഥരൂപവും ദിവ്യമാണു്, അമാനുഷമാണു്; ഇതിന്റെ യഥാർത്ഥതത്ത്വം ഗ്രഹിക്കുന്നവർ പിന്നെയും പിന്നെയും ശരീരധാരണം ചെയ്യുകയില്ല. അവർ എന്നിൽനിന്നും അഭിന്നരായിത്തീരുന്നു. ആരാണു് ദിവ്യമായ ഭഗവത്തത്ത്വവും ലീലയും ഗ്രഹിക്കുക? ഭഗവദ്ഭാവത്തിൽ എത്തിയിട്ടുള്ളവർ. അതിനുള്ള ഉപായം എന്താണു്? ഈ ഗീതാശാസ്ത്രത്തിൽ വർണ്ണിക്കുന്ന ജ്ഞാനവും തപസ്സും. എപ്പോൾ അതു പൂർത്തിയാകും? നിരന്തരധ്യാനംകൊണ്ടു് ഭഗവന്മയമായിത്തീരുമ്പോൾ. ഭഗവാനെപ്പററിയുള്ള ധ്യാനം ഏററവും അധികമാകുവാൻ എന്തു ചെയ്യണം? ഒട്ടും അന്തരമില്ലാതെ ഭഗവാനെത്തന്നെ അടുത്തു് ആശ്രയിക്കണം. എപ്പോഴാണു് അതു് പററുക? രാഗം, ഭയം, ക്രോധം ഇവ നിശ്ശേഷം നീങ്ങുമ്പോൾ. അങ്ങനെയുള്ളവർ വളരെ ഉണ്ടായിട്ടുണ്ടു്.

അടുത്തിരിക്കുന്ന വസ്തുക്കളിൽ ചൂടു് ഉളവാക്കുക അഗ്നിയുടെ സ്വധർമ്മമാണു്. എത്രതന്നെ ജ്വലിക്കുന്നതായാലും അഗ്നിക്കു് അകലത്തിലിരിക്കുന്നവയെ ചൂടാക്കാൻ സാധിക്കുകയില്ല. ഈശ്വരപ്രസാദവും ഈ വിധമാണെന്നു് ഭഗവാൻതന്നെ വ്യക്തമാക്കുന്നു: ഏതേതുപ്രകാരത്തിലാണോ സാധകന്മാർ എന്നെ പ്രാപിക്കുന്നതു് അതേപ്രകാരംതന്നെ ഞാനും അവർക്കു് അഭിഗമ്യനാണു്. മൃദുവായും മദ്ധ്യമരീതിയിലും തീവ്രമായും അതിതീവ്രമായും ഏതു കാര്യവും ചെയ്യാൻ കഴിയും. ഫലവും അതുപോലെതന്നെ, പ്രവൃത്തിപോലെ, ഇരിക്കും. ആരാണോ തീവ്രപ്രയത്നം ചെയ്യുന്നതു് അവർക്കു് ഭഗവത്പ്രസാദം അത്രയും വേഗത്തിൽ ലഭിക്കുന്നതാണു്. വേലയുടെ വിലയും തരവും നിശ്ചയിക്കുന്നതു ഭൃത്യനല്ല, സ്വാമിയാണു്. അതുപോലെ ഭക്തിയുടെ സ്വരൂപവും ഗുണവും ഭഗവാൻ മാത്രമാണു നിശ്ചയിക്കേണ്ടതു്. തന്റെ പ്രയത്നം സഫലമായില്ലെന്നു് ആവലാതി പറയുന്ന സാധകൻ ഭഗവാന്നു് സ്വീകാര്യമാകത്തക്കവണ്ണം അതു് നിർദോഷവും സമ്പൂർണ്ണവുമായില്ലെന്നു് അയാൾ നിശ്ചയിക്കണം. പക്ഷേ എല്ലാവരും ഭഗവാനിലേയ്ക്കുതന്നെ സഞ്ചരിച്ചുകൊണ്ടിരിക്കുകയാണു്. ഇതിൽ സംശയമില്ല, ദുഷ്കർമ്മം ചെയ്യുന്നവൻപോലും. കാരണം, ദുഷ്കർമ്മത്തിന്റെ പരിണാമമായി ദുസ്സഹദുഃഖം അനുഭവിക്കുമ്പോൾ പാപകർമ്മത്തിൽ വൈമുഖ്യവും ഭഗവത്പ്രിയമായ പുണ്യകർമ്മങ്ങളിൽ അഭിരുചിയും ഉണ്ടാകുന്നു. 'ഹേ പാർത്ഥ, മനുഷ്യർ ഓരോരുത്തരും അവരവരുടെ രീതിയിൽ എന്നിലേയ്ക്കുള്ള വഴിയിൽക്കൂടിത്തന്നെയാണു് പോകുന്നതു്,' എന്നു ഭഗവാൻ ഇക്കാര്യം സൂചിപ്പിച്ചു. ഈ ലോകത്തിൽത്തന്നെ കർമ്മഫലം സിദ്ധിക്കണമെന്നു് ആശിച്ചുംകൊണ്ടു് മനുഷ്യർ ദേവതകളെ ഉദ്ദേശിച്ചു് യാഗം ചെയ്യുന്നു. അപ്രകാരമുള്ള യാഗാദികർമ്മങ്ങളുടെ ഫലം വേഗത്തിൽതന്നെ മനുഷ്യജന്മത്തിൽ കിട്ടുകയും ചെയ്യുന്നു. കർമ്മങ്ങളുടെ ഫലം ഈ ലോകത്തിലോ പരലോകത്തിലോ അനുഭവിച്ചു തൃപ്തരാകണമെന്നുള്ള ആശ വെച്ചുംകൊണ്ടു

കർമ്മം ചെയ്യുന്നവനെയാണ് കർത്താവ് എന്നു പറയുക. 'ഞാൻ ഒരു കർത്താവല്ല, എന്നു ധരിക്കണം. ജഗത്സൃഷ്ടി എന്നിൽനിന്നും ഉണ്ടായിട്ടുള്ളതാകയാൽ സൃഷ്ടിയിൽ അന്തർഭവിക്കുന്ന വർണ്ണാശ്രമവ്യവസ്ഥയുടെയും ഒക്കെ കർത്താവാണെന്നു തോന്നിയാലും വാസ്തവത്തിൽ ഞാൻ അതിന്റെ ഒന്നും കർത്താവല്ല. എന്തെന്നാൽ വർണ്ണാശ്രമവ്യവസ്ഥ അതതു ജീവികളുടെ ഗുണവും കർമ്മവും അനുസരിച്ചാണ് ഉണ്ടായിട്ടുള്ളത്. പ്രാണികർമ്മാനുരൂപമാണ് ലോകരൂപവും. ചാതുർവർണ്ണ്യത്തെപ്പററി ഇവിടെ സൂചിപ്പിച്ചത് പതിനെട്ടാമദ്ധ്യായത്തിൽ ഭഗവാൻതന്നെ അധികം വ്യക്തമാക്കുന്നതാണ്. ആശ്രമധർമ്മം ഇവിടെ എടുത്തുകാണിച്ചിട്ടില്ലെങ്കിലും പ്രവൃത്തിനിവൃത്തിമാർഗ്ഗങ്ങളെപ്പററിയും സ്വധർമ്മത്തെപ്പററിയും ഭക്തന്റെയും മുനിയുടെയും ജ്ഞാനിയുടെയും അനുഷ്ഠാനങ്ങളെപ്പററിയും പറഞ്ഞിട്ടുള്ളതുകൊണ്ട് അതും ഗീതയിൽ വിവക്ഷിക്കപ്പെട്ടിട്ടുണ്ടെന്നുള്ളത് സൂചിതമാകുന്നു.

ഭഗവാന്റെ കർമ്മം ഏതുവിധമാണെന്ന് സ്വയമേ വിവരിക്കുന്നു: 'കർമ്മങ്ങൾ ഒന്നും എന്നിൽ ഒരിക്കലും വാസനാരൂപമായ അശുദ്ധി ഉണ്ടാക്കുന്നില്ല. കർമ്മലേപമില്ലാത്തതിനാൽ കർമ്മഫലം അനുഭവിക്കണമെന്ന സ്പൃഹയും എനിക്കില്ല. ഇപ്രകാരം ഉള്ള എന്നെത്തന്നെ ആത്മസ്വരൂപമായി, ഭഗവത് സ്വരൂപംതന്നെ എന്റെയും പരമാത്മസ്വരൂപം എന്ന്, പ്രത്യഭിജ്ഞാനം മൂലം ആരെങ്കിലും അറിയുന്നുണ്ടെങ്കിൽ അവർക്കും കർമ്മം ബന്ധകം ആകയില്ല. ഈ തത്ത്വം ഗ്രഹിച്ചുകൊണ്ടാണ് മോക്ഷകാംക്ഷികളായ പൂർവ്വികന്മാർ കർമ്മം അനുഷ്ഠിച്ചിട്ടുള്ളത്. അതുകൊണ്ട് നീയും മററു മാർഗ്ഗങ്ങളെ തേടാതെ കർമ്മംതന്നെ അനുഷ്ഠിക്കുക. പൂർവ്വികന്മാരാകട്ടെ അവക്കു മുമ്പുണ്ടായിരുന്നവർ അനുഷ്ഠിച്ചതുപോലെതന്നെയാണ് നിർവ്വഹിച്ചു വന്നിട്ടുള്ളത്.'

കർമ്മം എന്താണ്? അകർമ്മം എന്താണ്? വികർമ്മം എന്താണ് എന്നുള്ളതിനെപ്പററി അതീന്ദ്രിയവിഷയങ്ങളെ അറിയുവാൻ ശക്തിയുള്ള ബുദ്ധിമാന്മാർപോലും തപ്പിപ്പോയിട്ടുണ്ട്. ഒന്നും ചെയ്യാതിരിക്കുകയോ അപൂർണ്ണമായി ചെയ്യുകയോ ആണ് അകർമ്മം. ചെയ്യാൻ പാടില്ലാത്തതു ചെയ്യുന്നതു് വികർമ്മം. ഇവ രണ്ടും അറിവുള്ളവരിലും ചില സമയം കാണാതിരിക്കുന്നില്ല. ആകയാൽ സംസാരരൂപമായ അശുഭത്തിൽനിന്നും നിവൃത്തിയുണ്ടാകുവാൻ ഉപായമായ കർമ്മം എന്താണെന്നു ഞാൻ നിനക്കു പറഞ്ഞുതരാം. കർമ്മം എന്താണെന്നും അകർമ്മം എന്താണെന്നും വിരുദ്ധകർമ്മം എന്താണെന്നും അഭിയുക്തന്മാരുടെ ഉപദേശത്തിൽനിന്നു മാത്രമാണ് നേരാംവണ്ണം ബോധിക്കുവാൻ സാധിക്കുക. എന്തുകൊണ്ടെന്നാൽ കർമ്മങ്ങളുടെ പോക്ക് വളരെ ഗഹനമാണ്. ആത്മജ്ഞാനമില്ലാത്തവർ കർമ്മം എന്നു പറയുന്നതിൽ ജ്ഞാനസമ്പന്നൻ കർമ്മാഭാവം കാണുന്നു. അതുപോലെതന്നെ അന്തർമുഖമായ യോഗിയുടെ നില ചുമ്മാതിരിക്കലാണെന്നു സാധാരണജനങ്ങൾക്കു തോന്നലുണ്ട്. പാമരന്മാരുടെ ദർശനത്തിന്നു വിപരീതമായിക്കാണുന്ന തത്ത്വദർശി ഏററവും ബുദ്ധിമാനും യോഗയുക്തനും ഒട്ടൊഴിയാതെ കർമ്മങ്ങളെല്ലാം അനുഷ്ഠിക്കുന്നവനും ആയിത്തീരുന്നു.

---

പ്രവൃത്തിയിലേർപ്പെട്ടിരിക്കുമ്പോഴും മനസ്സു ശാന്തമാക്കിവെച്ചുകൊണ്ടിരിക്കാൻ കഴിയുന്നവനും, ബാഹ്യവ്യാപാരങ്ങളൊന്നിലും ഏർപ്പെടാതിരിക്കുമ്പോഴും ബ്രഹ്മാനുസന്ധാനരൂപത്തിലുള്ള വൃത്തിധാര ഒഴുക്കിക്കൊണ്ടിരിക്കുന്നവനുമാണ് മനുഷ്യരിൽ ബുദ്ധിയുള്ളവൻ, അവൻ തന്നെ യോഗി, അവൻ തന്നെ ഉത്തമകർത്താവ്.

—വിവേകാനന്ദസാഹിത്യസർവ്വസ്വം വാള്യം 6, പേ. 291

# ഇന്ത്യയ്ക്ക് എന്നുമെന്നും വിവേകാനന്ദനെ വേണം

**പ്രബുദ്ധഭാരതം, ജനുവരി, 1972**

ബ്രഹ്മസമാജത്തിന്റെ സ്ഥാപകനായ രാമ്മോഹൻറോയിയുടെ ജനനത്തിനും 'രാഷ്ട്ര പിതാവായ' മഹാത്മാഗാന്ധിയുടെ ചരമത്തിനും തമ്മിൽ ഒന്നര ശതാബ്ദത്തിന്റെ അകൽച്ചയുണ്ട്. വലിയൊരു പുനരുത്ഥാനം അതിനു സഹജമായ ആവേശങ്ങളോടും വേദനകളോടുംകൂടി, തകർച്ചകളോടും നിർമ്മാണങ്ങളോടുംകൂടി പിറക്കുകയും പുലരുകയും ചെയ്തു. വ്യക്തിപരവും ദേശീയവുമായ പ്രവർത്തനമണ്ഡലങ്ങളിലൊക്കെ വളരെയേറെ നേതാക്കന്മാർ ഉയർന്നുവന്നു. ശാസ്ത്രം, കലകൾ, വിദ്യാഭ്യാസം, സാഹിത്യം, രാഷ്ട്രീയം, സാമൂഹ്യപരിഷ്കാരം, തത്ത്വശാസ്ത്രം, മതം എന്നുവേണ്ട ഒരു മേഖലയും ഇതിൽനിന്നൊഴിവായില്ല; ഒന്നുപോലും ഫലവത്താവാതിരുന്നില്ല. ബംഗാളിന്റെ സമ്പന്നമായ മണ്ണിലാണ് പലരും പിറന്നത്. ഇവരിൽ ശ്രീരാമകൃഷ്ണനും വിവേകാനന്ദസ്വാമിജിയും, അവർ പ്രകടമാക്കിയ ശക്തിയും സ്വാധീനവുംകൊണ്ടു മുന്നിട്ടു നില്ക്കുന്നു.

ഒരു പുനരുത്ഥാനത്തിന്റെ ഉദ്ഭവവും വികാസവും അവ്യക്തമായ ചില നിയമങ്ങൾക്ക് വിധേയമാണെന്നതിൽ സംശയമില്ല. അതിലൊന്നിതാണ്: ഒരു നവോത്ഥാനതരംഗത്തെ പോഷിപ്പിക്കുന്നവരെ അതുതന്നെയാണ് സൃഷ്ടിക്കുന്നതും വളർത്തുന്നതും. വർത്തമാനകാലത്തെ ഈ ഓളത്തിന്റെ പൊന്മുടിയിൽ രണ്ടു തേജഃപുഞ്ജങ്ങൾ വിലസുന്നു: ഗുരുദേവനും അവിടത്തെ പ്രധാനശിഷ്യനും. എത്ര കാലം അവരവിടെ വാഴുമെന്ന് ആർക്കും മുൻകൂട്ടി പറയാൻ കഴിയുകയില്ല. ഒരു വിപ്ലവത്തിന് നാടകീയമായൊരു തുടക്കവും അവസാനവുമുണ്ട്; ഒരു നവോത്ഥാനത്തിനാകട്ടെ തുടക്കം മാത്രമേയുള്ളു. ഒരു നവോത്ഥാനത്തിന്റെ തിരക്കോള് അടങ്ങുംമുമ്പ് അഞ്ചോ പത്തോ നൂററാണ്ടുകൾ കഴിഞ്ഞെന്നു വരാം. സ്വാമിജി ബേലൂർമഠത്തിൽവെച്ച് ഒരു ശിഷ്യനോടു പറഞ്ഞു: 'ഇവിടെ ബേലൂരിൽ എത്തിയിട്ടുള്ള ആദ്ധ്യാത്മികപ്രഭാവം ആയിരത്തഞ്ഞൂറുകൊല്ലം നിലനില്ക്കും......ഇതെന്റെ സങ്കല്പമല്ല, ഞാനിതു കാണുന്നു.'

ഇന്ത്യയുടെ മണ്ണിൽ ആദ്ധ്യാത്മികതയുടെ അന്തഃസാരമില്ലാത്ത നവോത്ഥാനം വളരെ വേഗം തളർന്നു വീഴും. കാരണം, മതമാണ് നമ്മുടെ ദേശീയജീവിതത്തിന്റെ നട്ടെല്ലും മൂലശ്രുതിയും. ആദ്ധ്യാത്മികമായ ആ പ്രേരണാശക്തി ശ്രീരാമകൃഷ്ണൻ വേണ്ടുവോളം പ്രദാനം ചെയ്തിട്ടുണ്ട്. ബൗദ്ധകാലത്തുണ്ടായ പുനരുത്ഥാനംപോലെ, ഇതിനും രണ്ടു ധർമ്മങ്ങളുണ്ട് – രാഷ്ട്രത്തെ നിർമ്മിക്കലും ലോകത്തെ ഇളക്കിമറിക്കലും. ഗുരുദേവനിൽനിന്നാർജ്ജിച്ച ശക്തികൊണ്ട്, കഷ്ടിച്ചു നാല്പതുകൊല്ലം മാത്രം നീണ്ടുനിന്ന ജീവിതത്തിനിടയ്ക്ക്, വിവേകാനന്ദസ്വാമികൾ ഈ രണ്ടു കാര്യങ്ങളും സാധിച്ചു. ഒരു പാശ്ചാത്യസഭയിൽ അദ്ദേഹം പറഞ്ഞു: 'പൗരസ്ത്യർക്ക് കൊടുക്കാൻ ബുദ്ധനുണ്ടായിരുന്നതുപോലെ പാശ്ചാത്യർക്ക് നൽകാൻ എനിക്കുമുണ്ടൊരു സന്ദേശം.' ശ്രീ വിവേകാനന്ദസ്വാമികളിൽ ഇന്ത്യയുടെ ഭൂതഭാവികൾ മാതൃകാപരമാംവണ്ണം സമ്മേളിച്ചിരിക്കുന്നു. വരാൻപോകുന്ന പല നൂററാണ്ടുകളോളം അദ്ദേഹം അഖണ്ഡഭാരതത്തിന്റെ പ്രതീകമായി വിളങ്ങും. 'കാച്ചിക്കുറുക്കിയ ഭാരതമാണു ഞാൻ' എന്ന് അദ്ദേഹമൊരിക്കൽ തന്റെ ഒരു നാട്ടുകാരന് സ്വയം പരിചയപ്പെടുത്തിയിട്ടുണ്ട്.

ദക്ഷിണേശ്വരത്തെ മഹാത്മാവിന്റെ വ്യക്തിത്വവും ശക്തിയും പ്രിയ ശിഷ്യനിലൂടെ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്തു; ചിരിക്കുകയും പഠിപ്പിക്കുകയും ചെയ്തു.

## II

വിവേകാനന്ദസ്വാമിജിയുടെ പ്രവർത്തനത്തിന്റെ ലോകസഞ്ചാലകഭാവമല്ല: രാഷ്ട്ര

നിർമ്മാതൃഭാവമാണു് ഇവിടെ ചിന്തനീയം. അടിത്തറമുതല്ക്കു പണി തുടങ്ങുന്ന സ്വഭാവക്കാരനായിരുന്നു അദ്ദേഹം. താനൊരു ആമൂലാഗ്രപരിഷ്കർത്താവണെന്നു് അദ്ദേഹമൊരിക്കൽ പറഞ്ഞിട്ടുണ്ടു്. അങ്ങനെയൊരു പരിഷ്കർത്താവാണെന്നു പറയുന്നതിനു മുൻപു് ഒരാൾ രാഷ്ട്രവൃക്ഷത്തിന്റെ കൊമ്പുകളും വേരുകളുമായി അടുത്തു പരിചയപ്പെടണം. ഇന്ത്യയെപ്പോലൊരു പ്രാചീനരാഷ്ട്രത്തിന്റെ വേരുകൾ ചരിത്രകാലത്തേയ്ക്കും ചരിത്രാതീതകാലത്തേയ്ക്കും ഇറങ്ങിച്ചെല്ലുന്നു. ജീവിക്കുന്നതും ചത്തുചീയുന്നതുമായ വേരുകളവിടെ കെട്ടുപിണഞ്ഞു കിടക്കുന്നു. രാഷ്ട്രത്തിന്റെ സമഗ്രമായ ഭൂതകാലം വീണ്ടും ജീവിക്കുകയും അതിനെ സ്വന്തം വ്യക്തിത്വംകൊണ്ടു് മൂർത്തമാക്കുകയും ചെയ്യു ഒരു മനുഷ്യനു മാത്രമേ ചീഞ്ഞ വേരുകൾ വെട്ടിനീക്കി ജീവത്തായവയെ നിലനിർത്തുകയെന്ന ദുഷ്കരകൃത്യം ഏറ്റെടുക്കുവാൻ കഴിയുകയുള്ളു. സമുദായവും ജനങ്ങളും, അവരുടെ ആഗ്രഹങ്ങൾ, നേട്ടങ്ങൾ, വിശ്വാസങ്ങൾ, ദൗർബ്ബല്യങ്ങൾ എന്നിവയുമാണു് രാഷ്ട്രവൃക്ഷത്തിന്റെ ശാഖകൾ.' വെറുമൊരു പണ്ഡിതനു് വളച്ചുയററ ശാഖകളെ വളരുന്നവയിൽനിന്നു് വേർതിരിച്ചറിയുവാൻ സാധിയ്ക്കയില്ല. രംഗത്തിറങ്ങി പ്രവർത്തിക്കുന്ന ഒരാൾക്കു്—സമൂഹത്തിൽ ജീവിക്കുകയും ജനങ്ങളുമായി ഇടപഴകുകയും അവരിൽനിന്നു് താൻ അഭിന്നനാണെന്നു് അറിയുകയും ചെയ്യു ഒരാൾക്കു്—അതു സാധിക്കുകയുംചെയ്യും. അങ്ങനെയുള്ള ഒരാളായിരുന്നു സ്വാമിജി.

വിവേകാനന്ദസാഹിത്യസർവ്വസ്വത്തിനു് നിവേദിത ഉൾക്കാഴ്ചയോടെ എഴുതിയ മുഖവുരയിൽ 'സ്വാമിജിയുടെ ദർശനത്തെ ദൃഢമായി രൂപപ്പെടുത്തിയ മൂന്നു സ്വാധീനശക്തികളെ' എണ്ണിക്കണക്കാക്കിയിരിക്കുന്നു;'വിവേകാനന്ദസാഹിത്യമാകുന്ന സംഗീതമായി രൂപം കൊണ്ടിട്ടുള്ള മൂന്നു സ്വരങ്ങളാണിവ.'

ഇംഗ്ലീഷുസാഹിത്യത്തിലും സംസ്കൃതസാഹിത്യത്തിലും സ്വാമിജിക്കു ലഭിച്ച വിദ്യാഭ്യാസമാണു് ആദ്യത്തേതു്. അതുകൊണ്ടദ്ദേഹത്തിനു് പാശ്ചാത്യരാജ്യങ്ങളും ഭാരതവും തമ്മിലുള്ള വൈജാത്യം മനസ്സിലാക്കാൻവേണ്ട ചരിത്രപരമായ വീക്ഷണം ലഭിച്ചു. രണ്ടാമത്തേതു് അദ്ദേഹത്തിന്റെ ഗുരുനാഥനായിരുന്നു—അമ്പത്തൊന്നു കൊല്ലത്തെ ഹ്രസ്വമായ ജീവിതത്തിനിടയ്ക്കു് 'ഭാരതത്തിന്റെ അയ്യായിരം കൊല്ലത്തെ ആദ്ധ്യാത്മികജീവിതം നയിച്ചു് ഭാവിതലമുറകൾക്കു് വസ്തുനിഷ്ഠമായൊരു പാഠമായി തന്നെത്തന്നെ ഉയർത്തിയ' ശ്രീരാമകൃഷ്ണൻ. രാഷ്ട്രവൃക്ഷത്തിന്റെ മുരടിച്ചതും ചത്തതുമായ വേരുകളെ നല്ലവയിൽനിന്നു് തിരിച്ചറിയാൻ വേണ്ട അനുഭവജ്ഞാനം ഈ രണ്ടിൽനിന്നും (ശാസ്ത്രവും ഗുരുവും) അദ്ദേഹം നേടി. അവസാനത്തെ സ്വാധീനശക്തി സ്വന്തം മാതൃഭൂമിതന്നെയായിരുന്നു. ഹിമാലയംമുതൽ കന്യാകുമാരിവരെ ഇന്ത്യയിലുടനീളം അദ്ദേഹം ചുററിത്തിരിഞ്ഞു. തീവണ്ടിയുടെ കിളിവാതിലിലൂടെ, നാടിന്റെ പാഞ്ഞുമറഞ്ഞു പോകുന്ന ചിത്രങ്ങൾ മാത്രം കണ്ടു് തൃപ്തിപ്പെടുന്ന സഞ്ചാരിയെപ്പോലെയല്ല അദ്ദേഹം ഭാരതത്തിൽ ചുററിത്തിരിഞ്ഞതു്. പിന്നെയോ? അജ്ഞരും വിജ്ഞരും ദരിദ്രരും ധനികരുമായ ജനങ്ങളുമായി ഇടപഴകിക്കൊണ്ടു്; എല്ലാവരിൽനിന്നും പഠിച്ചും എല്ലാവരേയും പഠിപ്പിച്ചുംകൊണ്ടു്, എല്ലാവരോടുമൊപ്പം ജീവിച്ചുകൊണ്ടു്. തന്റെ ഗുരുനാഥന്റെ ജീവിതവും വ്യക്തിവിശേഷതയും യാതൊന്നിന്റെ ലഘുവെങ്കിലും സാന്ദ്രമായ സംക്ഷേപമായിരുന്നുവോ ആ വിശാലപൂർണ്ണതയെ സമഗ്രമായി ഉൾക്കൊണ്ടു് ഭാരതം എന്തായിരുന്നെന്നും ഇപ്പോഴെന്താണെന്നും അദ്ദേഹം കണ്ടു.

നിവേദിത ഇത്രയുംകൂടി പറയുന്നു: ''ഭാരതം സ്വന്തം മക്കളുടേയും ലോകത്തിന്റേയും മാർഗ്ഗദർശനത്തിന്നായി, 1893 സെപ്തംബർ 19-നും 1902 ജൂലായ് 4-നും ഇടയിലുള്ള ചുരുങ്ങിയ വർഷങ്ങളിലെ പ്രവർത്തനങ്ങളിലൂടെ അദ്ദേഹത്തിന്റെ കൈയാൽ കത്തിച്ചുവെച്ചിട്ടുള്ള ആ ഒററവിളക്കിൽ എരിയുന്ന മൂന്നു തിരികളാണിവ.'' (വി. സാ. സ. I. xxiii)

അനന്യസുലഭമായ ഈ വിളക്കിന്റെ പ്രകാശം ആ ഋഷിയുടെ തെളിവുററ പ്രജ്ഞയിലൂടെ പ്രസരിക്കുന്നു; ഭൂതഭാവികൾക്കോ, പദാർത്ഥങ്ങൾക്കോ, പ്രപഞ്ചവിസ്തൃതിക്കു തന്നെയോ അതിൽനിന്നൊന്നും ഒളിച്ചുവെയ്ക്കാൻ കഴിയുകയില്ല. ഉജ്ജ്വലമായ ആ ദീപം ഇന്നും

ഭാരതീയരുടെ വഴികളിൽ വെളിച്ചം കാട്ടുന്നു; ഇനിയും പല നൂററാണ്ടുകാലം പ്രകാശിക്കുമെന്നു് വാഗ്ദാനവും ചെയ്യുന്നു. എന്നിട്ടും വിവേകാനന്ദസ്വാമിജിക്കു് വർത്തമാനഭാരതത്തെയും അതിൻെറ പ്രശ്നങ്ങളേയും സംബന്ധിച്ചേടത്തോളം യാതൊരു പ്രസക്തിയുമില്ലെന്നു്, ആധുനികരെന്നും പണ്ഡിതരെന്നും സ്വയം കരുതുന്ന ചിലർ പറയുന്നതു കേൾക്കുമ്പോൾ ഞങ്ങൾക്കദ്ഭുതം തോന്നുന്നു. പുതിയ മാർഗ്ഗദർശികളും ആശയങ്ങളുമായിരിക്കാം അവർക്കാവശ്യം. സാധിക്കുമെങ്കിൽ വിദേശങ്ങളിൽ നിന്നു് ഇറക്കുമതി ചെയ്യുവതന്നെ ! ഇതു് ശ്രദ്ധയോടെ ചികഞ്ഞു പഠിക്കേണ്ട ഒരു കാര്യമാണു്.

എവിടെനിന്നു വന്നതായാലും പുതിയതും നല്ലതുമായതു പഠിക്കുന്നതിൽ ഞങ്ങൾക്കെതിർപ്പില്ല. നമ്മുടെ സംസ്കാരത്തിൻെറ സ്വഭാവം തന്നെ സ്വാത്മീകരണമാണു്. പോരാത്തതിനു്, മററുള്ളവരിൽനിന്നു പലതും പഠിക്കാനുണ്ടെന്നു് ഇന്ത്യക്കാരോടാദ്യം പറഞ്ഞ നേതാക്കളിലൊരാളാണു് സ്വാമിജി. അദ്ദേഹവും അദ്ദേഹത്തിൻെറ ഗുരുദേവനും, ജീവിച്ചിരിക്കുന്ന കാലത്തോളം പഠിക്കാനാണു തങ്ങൾക്കാഗ്രഹമെന്നു പലപ്പോഴും പ്രസ്താവിച്ചിട്ടുണ്ടു്. മാനസികവും സാമുദായികവുമായ മുരടിപ്പിനു്, ആ മഹാത്മാക്കളുടെ ചൈതന്യവും ഉപദേശങ്ങളും ഒരിക്കലും കാരണമാവുകയില്ല.

ആധുനികരെന്നു കരുതുന്ന നേതൃമ്മന്യരോടു് ഞങ്ങൾ ഈ ചോദ്യങ്ങൾ ചോദിക്കാനാഗ്രഹിക്കുന്നു: ഭാരതത്തിൻെറ പ്രശ്നങ്ങൾക്കു നിങ്ങൾ വിവേകാനന്ദൻ വിധിച്ച പരിഹാരങ്ങൾ പരീക്ഷിച്ചുനോക്കിയിട്ടുണ്ടോ ? നവഭാരതം നിർമ്മിക്കുവാൻ അദ്ദേഹം നല്കിയ നിർദ്ദേശങ്ങൾ പ്രയോഗിച്ചുനോക്കിയിട്ടുണ്ടോ ? സ്വാമിജി തുറന്നു കാണിച്ച, ധാർമ്മികവും സാമൂഹ്യവുമായ ദൗർബല്യങ്ങളിൽനിന്നു് വിമുക്തമായിട്ടു് ആധുനികഭാരതം ശക്തവും ഏകീകൃതവും സ്വയംപര്യാപ്തവുമായിട്ടുണ്ടോ ?

ഈ ചോദ്യങ്ങൾക്കു് സത്യസന്ധമായി 'ഉവ്വ്' എന്നുത്തരം പറയാൻ അവർക്കു കഴിയുകയില്ല.

നമ്മുടെ നാടും നാട്ടുകാരും രാഷ്ട്രീയമായി സ്വാതന്ത്ര്യരായിട്ടുണ്ടെന്നതിൽ സംശയമില്ല. പക്ഷേ, സാമ്പത്തികമായും സാംസ്കാരികമായും നാമിപ്പോഴും വെറുപ്പുളവാക്കുന്ന അടിമത്തത്തിൽത്തന്നെ. സ്വാമിജി കണ്ടുപിടിച്ചു് ഒരിക്കലും പിഴക്കാത്ത പ്രതിവിധികൾ നിർദ്ദേശിച്ച സമുദായത്തിൻേറയും വ്യക്തികളുടേയും ജീർണ്ണതയുടെ ലക്ഷണങ്ങൾ കടം വാങ്ങിയ മുതലുകൊണ്ടു സമ്പാദിച്ച പുറംപൂച്ചിനടിയിലാണെങ്കിലും നമ്മളിലിപ്പോഴുമുണ്ടു്. വൈദേശികമായ സാങ്കേതിക വൈദഗ്ദ്ധ്യത്താൽ അവിടവിടെ തിരുപ്പിടിക്കുന്നതുകൊണ്ടു് ഈ അധഃപതനത്തിനു് വേഗത കൂട്ടുന്നതേയുള്ളു.

വിവേകാനന്ദസ്വാമിജി തൻെറ നാട്ടുകാരോടാജ്ഞാപിച്ചു: 'ഉപനിഷത്തുകളിലേയ്ക്കു തിരിച്ചുപോകു.' ആ ആദേശം ഞങ്ങൾ ഒന്നു പുതുക്കിപ്പറഞ്ഞുകൊള്ളട്ടെ: 'വിവേകാനന്ദനിലേയ്ക്കു തിരിച്ചുപോകു ! അവിടുന്നു് ശക്തിയുടെ മഹാഖനിയാണു്.' വ്യക്തിപരവും സാമൂഹ്യവുമായ ആരോഗ്യം, ഊർജ്ജസ്വലത, സ്ഥൈര്യം, ശ്രദ്ധ, ഐശ്വര്യം എന്നിവയുടെയെല്ലാം പുനർലബ്ധി ഈ തിരിച്ചുപോക്കിനെ ആശ്രയിച്ചിരിക്കും.

## III

വിവേകാനന്ദസ്വാമികൾ, അദ്ദേഹം സ്വയം പരിചയപ്പെടുത്തിയിട്ടുള്ളതുപോലെ, അടിത്തറ തൊട്ടേ പണിയുന്ന സ്വഭാവക്കാരനാണു്. ഭാരതത്തേയും ബാഹ്യലോകത്തേയും കുറിച്ചു് അനുഭവജ്ഞാനമുണ്ടായിരുന്ന അദ്ദേഹത്തിനു് നമ്മുടെ ജനതയുടേയും സമൂഹത്തിൻേറയും കുറവുകൾ നിരാശയുളവാക്കുന്ന വിധത്തിൽ പ്രകടമായിത്തോന്നി. ഭാരതത്തിൻെറ പുനർനിർമ്മാണം മതത്തിലൂടെ സാധിക്കാമെന്നും അതിലൂടെതന്നെ ആയിരിക്കണമെന്നും അദ്ദേഹം പറഞ്ഞു. വേദാന്തത്തിൻെറ പാഠങ്ങൾ എല്ലാവർക്കും സംപ്രാപമാക്കുകയും അവയെ നിത്യജീവിതത്തിലേയ്ക്കു് ആനയിക്കുകയുമാണു് അതിനുള്ള മാർഗ്ഗം. അതു മാത്രമേ രാഷ്ട്രത്തെ ഏകീകരിക്കുകയുള്ളു. 'നിങ്ങളുടെ ഞരമ്പുകളൊക്കെ മതത്തിൻെറ നട്ടെല്ലിലൂടെ തുടിക്കട്ടെ.' സാമാന്യജനങ്ങളേയും സ്ത്രീകളേയും ഉദ്ധരിക്കാനദ്ദേഹമാഗ്രഹിച്ചു. തങ്ങളുടെ ഭാവിയെക്കുറിച്ചു തീരുമാനമെടുക്കാനും

കഴിഞ്ഞ കാലത്തിന്റെ മൂശയിൽ ഭാവിയെ രൂപപ്പെടുത്താനുമുള്ള സ്വാതന്ത്ര്യം സ്ത്രീകൾക്കുണ്ടാകണം. ജനങ്ങൾക്ക് ഉണ്ണാനുമുടുക്കാനും ഉണ്ടാവണം, വിദ്യാഭ്യാസം ലഭിക്കണം. സ്വാമിജിയുടെ വാക്കുകളിൽ, 'അവക്ക് അവരുടെ നഷ്ടപ്പെട്ട വ്യക്തിത്വം തിരിച്ചുകൊടുക്കണം.' തന്റെ നാട്ടുകാർ ശക്തരാവണമെന്നും അവക്ക് അവരുടെ ഭാഗധേയത്തിലും അവരവരിൽത്തന്നെയും പൂർണ്ണവിശ്വാസമുണ്ടാവണമെന്നും അദ്ദേഹം ആഗ്രഹിച്ചു. ദേശപ്രേമം ആവർത്തിച്ചുള്ള പ്രഖ്യാപനങ്ങളല്ല, പ്രത്യുത നമ്മളേക്കാൾ ഭാഗ്യഹീനരായ നാട്ടുകാരെ സ്വാർത്ഥംവെടിഞ്ഞു് സ്നേഹപൂർവ്വം സേവിക്കലാണ്. 'പാശ്ചാത്യരുടെ ഊർജ്ജസ്വലതയെ ഹിന്ദുക്കളുടെ ആദ്ധ്യാത്മികതയോടിണക്കിയ' ഒരു മാതൃകാസമൂഹം നിർമ്മിക്കുന്നതിനെപ്പററി അദ്ദേഹം പറയാറുണ്ടായിരുന്നു.

മനുഷ്യരാണ് രാഷ്ട്രത്തെ സൃഷ്ടിക്കുന്നതെന്നു പറഞ്ഞപ്പോൾ അദ്ദേഹം വിഷയത്തിന്റെ അകക്കാമ്പിൽത്തന്നെവിരലൂന്നി. അദ്ദേഹത്തിന്റെ രാഷ്ട്രനിർമ്മാണപദ്ധതി മനുഷ്യനിർമ്മാണത്തെയാണ് പ്രധാനമായും ആധാരമാക്കിയതു്. മദിരാശിയിൽവെച്ചു ചെയ്ത ആവേശകരമായ ഒരു പ്രസംഗത്തിൽ, തന്റെ നാടിനു് ഏററവുമാവശ്യം, 'മനുഷ്യനെ സൃഷ്ടിക്കുന്ന മതവും മനുഷ്യനെ സൃഷ്ടിക്കുന്ന സിദ്ധാന്തങ്ങളും മനുഷ്യനെ സൃഷ്ടിക്കുന്ന വിദ്യാഭ്യാസവുമാണെ'ന്നു് അദ്ദേഹം പറഞ്ഞു.

നമ്മുടെ ദേശീയസ്വഭാവത്തിൽ അദ്ദേഹം കാണിച്ചുതന്ന ദോഷങ്ങളേയും അവയെ ഉന്മൂലനം ചെയ്യാൻ അദ്ദേഹം നിർദ്ദേശിച്ച മാർഗ്ഗങ്ങളേയും വെളിവാക്കാൻ മാത്രമേ ഞങ്ങൾക്കിവിടെ കഴിയുകയുള്ളൂ. നമുക്കു ശക്തവും സമ്പന്നവും ഉദ്ഗ്രഥിതവുമായ ഒരു ഭാരതം പടുത്തുയർത്തണമെങ്കിൽ ഈ ദോഷങ്ങൾ കടഞ്ഞു കളയുക തന്നെ വേണം.

**അസൂയയും അനൈകമത്യവും**

അസൂയ ഇന്ത്യക്കാരുടെ ഒരു സ്വഭാവവിശേഷതയാണെന്നു സ്വാമിജിയ്ക്കറിയാമായിരുന്നു. പക്ഷെ അതു് വേദനിപ്പിക്കുന്നവിധത്തിൽ പ്രകടമായി കണ്ടതു് അമേരിക്കയിലെ മഹാവിജയത്തിനുശേഷമാണ്, 'ശക്തവും ഭയങ്കരവുമായ' ഈ അസൂയയ്ക്കദ്ദേഹം ഇരയായപ്പോൾ. ഒരു സഹോദരസന്ന്യാസിയ്ക്കു് അദ്ദേഹമെഴുതി, 'പരദൂഷണവും പരോത്കർഷത്തിലുള്ള ഹൃദയവേദനയും നമ്മുടെ ദേശീയപാപമാണ്.' പാശ്ചാത്യർ ഈ ദോഷത്തിൽനിന്നു് മുക്തരാണെന്നു കണ്ടപ്പോൾ ഇതു കുറേക്കൂടി അദ്ദേഹത്തിനു തീവ്രവേദനയുണ്ടാക്കി. സ്വവർഗ്ഗത്തിലാരെയും വലുതാവാൻ സമ്മതിക്കാത്ത അമേരിക്കൻ നീഗ്രോകളും ഇന്ത്യക്കാരും തമ്മിൽ ഇക്കാര്യത്തിലൊരു സാമ്യം സ്വാമിജി കണ്ടു. അതിന്റെ കാരണവും അദ്ദേഹം മനസ്സിലാക്കി; നൂററാണ്ടുകളായുള്ള് നമ്മുടെ അടിമത്തത്തിന്റെ ഫലമാണതു്. മദിരാശിയിലെ ഒരു ശിഷ്യന്നെഴുതിയ ഒരെഴുത്തു് അദ്ദേഹം ഈ ഉപദേശത്തോടെയാണു് അവസാനിപ്പിച്ചതു്: 'ഈ കത്തു സൂക്ഷിച്ചുവെച്ചു് ദുഃഖമോ അസൂയയോ തോന്നുമ്പോൾ ഇതിലെ അവസാനത്തെ വരികൾ വായിക്കണം. അസൂയയാണ് എല്ലാ അടിമകളുടേയും ശാപം. അതുതന്നെയാണ് നമ്മുടെ നാടിന്റേയും ശാപം. അതു് എല്ലായ്പ്പോഴും വർജ്ജിക്കുക.'

പാശ്ചാത്യരുടെ സഹകരണമനോഭാവത്തിലും കൂട്ടായ പ്രവർത്തനത്തിലും അവരുടെ അസൂയയില്ലായ്മ കാണാമായിരുന്നു. സ്വാതന്ത്ര്യബോധവും അനുസരണശീലവും അവരിൽ ഒപ്പം പുലർന്നു. പാശ്ചാത്യരും ഭാരതീയരും തമ്മിലുള്ള ഈ ഗുരുതരമായ വ്യത്യാസം സ്വാമിജി കണ്ടു. ഒരിക്കൽ ശ്രീമതി ജോൺ ബി. ലയോണിനോടു് അദ്ദേഹം പറഞ്ഞു, അമേരിക്കയിൽവെച്ചു് താൻ ജീവിതത്തിലെ ഏററവും വലിയ പ്രലോഭനത്തെ നേരിട്ടുവെന്നു്. അവക്കു സ്വാമിജിയെ അല്പമൊന്നു കളിയാക്കാൻ രസം തോന്നിയിട്ടു ചോദിച്ചു: 'ആരാണവൾ സ്വാമിജി?' സ്വാമിജി പൊട്ടിച്ചിരിച്ചുകൊണ്ടു് ഉത്തരം പറഞ്ഞു:' ഓ, അതൊരു സ്ത്രീയല്ല, സംഘടനയാണ്.' സംഘടിതശക്തികൊണ്ടു് അമേരിക്ക അദ്ഭുതങ്ങൾ കാണിച്ചിട്ടുണ്ടെന്നദ്ദേഹം കണ്ടു. തന്റെ പ്രസംഗങ്ങളിലും എഴുത്തുകളിലും ഈയൊരു വിഷയം അദ്ദേഹം പല തവണ ആവർത്തിച്ചു പറഞ്ഞിട്ടുണ്ടു്. അസൂയ വർജ്ജിച്ചു് തന്റെ നാട്ടുകാർ ഈയൊരു ഗുണം [സംഘടനാഗുണം] വളർത്തിയെടുക്കണമെന്നു്

അദ്ദേഹം ആഗ്രഹിച്ചിരുന്നുവെന്ന് ഇതിൽ നിന്നു സ്പഷ്ടമാണ്.

ഹിന്ദുപത്രത്തിൻെറ പ്രതിനിധിയോട് അദ്ദേഹം പറഞ്ഞതു് സ്മരണീയവും പ്രസ്താവയോഗ്യവുമാണ്: 'ഇവിടെ, ഇന്ത്യയിൽ എല്ലാവക്കും നേതാക്കന്മാരാവണം; അനുസരിക്കാനാരുമില്ല. ആജ്ഞാപിക്കാൻ കഴിയണമെങ്കിൽ അനുസരിക്കാൻ പഠിക്കണം. നമ്മുടെ അസൂയയ്ക്കവസാനമില്ല. ഒരു ഹിന്ദു എത്ര വലിയവനാണോ അത്ര അസൂയാലുവുമാണ്. ഹിന്ദുക്കറം അനസൂയരും അനുസരണശീലമുള്ളവരും ആകാത്തെടത്തോളംകാലം നമുക്കു് സംഘടിതശക്തി ഉണ്ടാവുകയില്ല. നാം യാതൊരാശയ്യും വഴിയില്ലാത്തവിധത്തിൽ അച്ചടക്കമററ ഒരാറം ക്കൂട്ടമായി നിലനില്ക്കും. പലതും ആഗ്രഹിക്കമെങ്കിലും ഒന്നും ചെയ്യുകയില്ല.'

ഇരുപത്തഞ്ചു കൊല്ലം രാഷ്ട്രീയസ്വാതന്ത്ര്യമനുഭവിച്ചിട്ടും നാമിന്നും അടിമകറംക്കു സഹജമായ അസൂയയുടെ പിടിയിലാണെന്നതു വിചിത്രംതന്നെ! ഇവിടെ സംഘടനയും സംഘടിതയത്നവും പരസ്പരാസഹിഷ്ണുതയുടേയും സ്വാത്ഥത്തിൻേറയും പാറക്കെട്ടിലടിച്ചു തകരുന്നു. എവിടെ തിരിഞ്ഞാലും, ഏതാനും സമ്മാന്യരായ വ്യക്തികളെ ഒഴിച്ചുനിത്തിയാൽ, വ്യവസായത്തിലും വാണിജ്യത്തിലും രാഷ്ട്രീയത്തിലും വിദ്യാഭ്യാസത്തിലും സ്വകാര്യസംരംഭങ്ങളിലും പൊതുസംരംഭങ്ങളിലും കണ്ണിൽപ്പെടുന്നതു ഉറംപ്പോരും അച്ചടക്കമില്ലായ്മയുമാണ്: കൂട്ടായ സംരംഭങ്ങറക്കൊക്കെ ഒരു നേതാവുണ്ടായിരിയ്ക്കുകതന്നെവേണം.നമ്മുടെ സംരംഭങ്ങളുടെ വിജയത്തിനു്, രാഷ്ട്രത്തിൻെറ അഭിവൃദ്ധിയ്ക്കു്, നമ്മുടെ നാട്ടുകാർ മത്സരങ്ങറം മറക്കണം, ആജ്ഞകറം അനുസരിക്കണം, രഞ്ജിപ്പോടെ പണിയെടുക്കണം. അല്ലെങ്കിൽ സ്വാമിജി പറഞ്ഞതുപോലെ നമ്മറം ഒരാശയ്യും വഴിയില്ലാത്ത അച്ചടക്കമററ ഒരാറംക്കൂട്ടമായി അവശേഷിയ്ക്കും; ഒന്നും നേടാതെ പുരോഗതിയററു കിടക്കേണ്ടിവരും. നേതാക്കറം മററുള്ളവരെ കുതിരകേറാതിരിക്കട്ടെ. അനുയായികറം തലതിരിഞ്ഞ സ്വാതന്ത്ര്യബോധംകൊണ്ടു് നേതാക്കളുമായി പോരടിക്കാതിരിക്കട്ടെ. നേതാക്കറം അസൂയയും സ്വാത്ഥവും വെടിഞ്ഞു് മററുള്ളവക്കൊരു മാതൃകയായിരിക്കട്ടെ; അധികാരം പങ്കിടട്ടെ.

സ്വാമിജിയുടെ ഈ വാക്കുകറംക്കു് വത്തമാനഭാരതത്തിൽ പ്രസക്തിയില്ലെന്നു് ആക്കു പറയാൻ കഴിയും? 'മഹാസംരംഭങ്ങറം, നിസ്സീമമായ ധൈര്യം, അതിരററ ഊജ്ജസ്വലത, സവ്വോപരി പരിപൂണ്ണമായ അനുസരണം — ഇവമാത്രമാണു് വ്യക്തിപരവും സാമൂഹ്യവുമായ നവീകരണത്തിലേയ്ക്കു നയിയ്ക്കുന്ന സവിശേഷഗുണങ്ങറം; ഇവ നമ്മളിൽ ഇല്ലതന്നെ.' 'ഇന്ത്യക്കാരായ നമ്മറംക്കു് വലിയൊരു ദോഷമുണ്ടു്— നമുക്കൊരിക്കലും സ്ഥിരമായൊരു സംഘടന നിമ്മിക്കാൻ കഴിയുന്നില്ല. കാരണം അധികാരം പങ്കുവെയ്ക്കാൻ നാം തയ്യാറല്ല. നമ്മുടെ കാലശേഷം എന്തുവന്നാലും തരക്കേടില്ലെന്ന ഒരു ഭാവമാണു നമുക്കു്.'

ഇന്ത്യയിലെ സഞ്ചാരത്തിനിടയ്ക്കു് നാട്ടുകാരിൽ ബഹുഭൂരിപക്ഷവും ആലസ്യത്തിലും മൂർഖതയിലും മുങ്ങിക്കിടക്കുകയാണെന്നു സ്വാമിജി കണ്ടു. ഇംഗ്ലീഷ്‌വിദ്യാഭ്യാസം സിദ്ധിച്ചവരും ഇതിൽനിന്നൊഴിവായിരുന്നില്ല. അമേരിയ്ക്കയിൽനിന്നു് തൻെറ ശിഷ്യരിലൊരാറംക്കു് അദ്ദേഹമെഴുതി: 'വിദ്യാഭ്യാസം നേടിയ ഹിന്ദുക്കളുടെ ഇടയിൽ മാത്രം കാണുന്ന ജാതിക്കുശുമ്പു മുഴുത്തവരും അന്ധവിശ്വാസികളും കപടനാട്യക്കാരുമായ നാസ്തികഭീരുക്കറക്കുവേണ്ടി മരിക്കാനാണു ഞാൻ പിറന്നതെന്നാണോ നീ പറയുന്നതു്?' അഭ്യസ്തവിദ്യരായ ഹിന്ദുക്കളെക്കുറിച്ചുള്ള ഈ വിവരണം ഇക്കാലത്തും പലക്കും ചേരും. ഈ അകമ്മണ്യത, സത്വഗുണംകൊണ്ടുണ്ടായ സ്ഥിതപ്രജ്ഞതയുടെ ഫലമല്ല, മൃഗങ്ങറംക്കുമാത്രം ചേരുന്ന തമോജന്യമായ മുഴുത്ത ആലസ്യത്തിൻെറ ഫലമാണെന്നു് അദ്ദേഹത്തിനറിയാമായിരുന്നു. അമേരിക്കയ്ക്കു പോകുന്നവഴി ജപ്പാനിൽവെച്ചുതന്നെ തൻെറ നാട്ടുകാരുടെ ശവതുല്യമായ അകമ്മണ്യതയും ഇതരജനങ്ങളുടെ ഊജ്ജസ്വലതയും തമ്മിലുള്ള വൈരുദ്ധ്യം അദ്ദേഹം കണ്ടു. പിന്നീടു് അമേരിക്കയും യൂറോപ്പും സന്ദശിച്ചപ്പോറം, അവിടങ്ങളിലുണ്ടായ സാങ്കേതിക പുരോഗതിയും ഭൗതികമായ അഭിവൃദ്ധിയും സ്വന്തം കണ്ണുകറംകൊണ്ടു് അദ്ദേഹം കണ്ടു.

ഇന്ത്യയെ ഉറക്കത്തിൽനിന്നു് കമ്പപരതയി ലേയ്ക്കുണർത്തേണ്ടതു് അത്യാവശ്യമാണെന്നു് അ ദ്ദേഹത്തിനു തീർച്ചയായി. തന്റെ പ്രസംഗങ്ങ ളിലും എഴുത്തുകളിലും സംഭാഷണങ്ങളിലുംകൂടി അദ്ദേഹം ഭാരതരാഷ്ട്രത്തിനോടു ചെയ്ത ആഹ്വാനം ഉജ്ജ്വലവും ശക്തിദായകവുമാണു്: 'സഹോദരന്മാരെ, നമുക്കു കഠിനമായി പണി യെടുക്കാം. ഇതു് ഉറങ്ങുവാനുള്ള സമയമല്ല. ഭാവിഭാരതത്തിന്റെ ഉദയം നമ്മുടെ യത്നങ്ങ ളെ ആശ്രയിച്ചിരിക്കുന്നു.'

രാഷ്ട്രനിർമ്മാണപ്രവർത്തനങ്ങളിൽ അ തിന്റെ പ്രണേതാക്കൾക്കു് — സ്വകാര്യസ്ഥാ പനങ്ങളായാലും സർക്കാരായാലും — നമുക്കു് വ്യക്തിപരമായ ഒരു പങ്കുണ്ടെന്നു തോന്നാറില്ല. സ്വാതന്ത്ര്യലബ്ധിക്കുശേഷം, അവകാശങ്ങളെ ച്ചൊല്ലി പോരടിക്കുകയല്ലാതെ മറെറാന്നും ചെയ്യാനില്ലെന്നാണു് അഭ്യസ്തവിദ്യരടക്കം നമ്മളിലധികം പേരുടേയും വിചാരം. നമ്മുടെ ഭരണഘടനയാകട്ടെ കുറേയേറെ മൗലികാവ കാശങ്ങൾ അനുവദിച്ചു തന്നിട്ടുണ്ടുതാനും! ഇതെന്തൊരു വിഡ്ഢിത്തമാണു്. നമ്മുടെ നാട്ടിലെ സ്ത്രീപുരുഷന്മാർ, അവക്കു് നാടി നോടും ലോകത്തോടുമുഴുവനുമുള്ള കർത്തവ്യങ്ങ ളെപ്പററി ചർച്ചചെയ്യുന്നതു് നിങ്ങളെപ്പോഴെ ങ്കിലും കേട്ടിട്ടുണ്ടോ? ഈ സുഖലോലുപവും സങ്കുചിതവും അലസവുമായ മനോഭാവമാണു് വിലക്കയററത്തിനും ഉല്പാദനക്കുറവിനും കാ രണം. നമ്മുടെ സാമ്പത്തികവിദഗ്ധന്മാരുടേയും ആസൂത്രകന്മാരുടേയും അഭിപ്രായം എന്തുതന്നെ ആയിക്കൊള്ളട്ടെ, വരവുചെലവുകണക്കുകൊ ണ്ടു ചെപ്പടിവിദ്യ കാണിച്ചതുകൊണ്ടോ നിയ മസഭയിൽ പണ്ഡിതോചിതമായ പ്രസംഗ ങ്ങൾ ചെയ്തതുകൊണ്ടോ എവിടേയും സമ്പത്തു ണ്ടായിട്ടില്ല. ആത്മാർത്ഥമായി സ്ഥിരോത്സാഹ ത്തോടുകൂടി കഠിനമായി പണിയെടുക്കുക യാണു് അതിനുള്ള വഴി. അമേരിക്കയും പശ്ചിമ ജർമ്മനിയും ജപ്പാനുമാണു് ഉത്പാദനശേഷി യിൽ മുന്നിട്ടു നില്ക്കുന്ന മൂന്നു സമ്പന്നരാഷ്ട്ര ങ്ങൾ. അവ മറെറാരു വഴി കണ്ടിട്ടുണ്ടായി രുന്നോ? ദേശീയമായി ഇന്ത്യാക്കാർക്കു് ഇരുനൂറു കൊല്ലത്തേയ്ക്കു് ഒന്നു കാലുനീട്ടി ഇരിക്കാനുള്ള അവകാശമില്ല. എഴുപത്തഞ്ചുകൊല്ലം മുമ്പു് സ്വാമിജി നമ്മുടെ നാട്ടുകാരോടു പറഞ്ഞു: "......പക്ഷേ അതു വന്നാലും ഇല്ലെങ്കിലും, അതു നാളെ വരാനുള്ളതാണെങ്കിൽ, അതെന്റെ പണിയെ മാത്രം ആശ്രയിച്ചിരിക്കുമെന്ന വിചാരത്തോടെ നമുക്കോരോരുത്തർക്കും പണി യെടുക്കാം. ലോകത്തിലെല്ലാവരും അവരുടെ പണി തീർത്തുവെന്നും ലോകം പരിപൂർണ്ണമാ വാനിനി ചെയ്തു തീർക്കേണ്ടതു് എന്റെ പണി മാത്രമാണെന്നും നാമോരോരുത്തരും വിശ്വസി ക്കണം. ഇതാണു് നാം വഹിക്കേണ്ട ചുമതല." ഈ ആഹ്വാനം ഇന്നുവരെ ആർക്കും കൂടുതൽ നന്നാക്കാൻ കഴിഞ്ഞിട്ടില്ല.

വിദേശികളുടെ സന്മനസ്സുകൊണ്ടു് ജീവി ക്കുന്നതു് ഏതു രാഷ്ട്രത്തിനും അപമാനകര മാണു്; അതിന്റെ ഫലമോ, ധാർമ്മികമായ അധോഗതിയും വിദേശങ്ങളിൽനിന്നു കിട്ടുന്ന കടങ്ങളും സഹായധനങ്ങളും — ചരടുള്ളതോ ഇ ല്ലാത്തതോ ആയിക്കൊള്ളട്ടെ — ദേശീയസമ്പദ് വ്യവസ്ഥയ്ക്കു് ഉത്തേജനം നൽകിയെന്നുവരാം. പക്ഷേ അതിന്റെ മാത്ര അമിതമാവുകയാ ണെങ്കിൽ പിന്നീടൊരിക്കലും ഉജ്ജീവിപ്പി ക്കാൻ കഴിയാത്തവിധത്തിൽ അതു് നാടിനെ മരവിപ്പിച്ചു് ഒരു ജീവച്ഛവത്തിന്റെ നിലയി ലാക്കും. സാവധാനത്തിലായാലും നാം നിശ്ചയ മായും സാമ്പത്തികമായ അടിമത്തച്ചങ്ങലകൂടി പൊട്ടിച്ചെറിയണം. സ്വാവലംബനത്തിന്റേ യും ശക്തിയുടേയും സന്ദേശവാഹകനായ സ്വാ മിജി അമേരിക്കയിൽനിന്നു് ഒരു ശിഷ്യനു് ഇ ങ്ങനെ എഴുതി: 'രാഷ്ട്രങ്ങൾ വ്യക്തികളെപ്പോ ലെതന്നെ അവരവരെ സ്വയം സഹായിക്കണം. ഇതാണു് യഥാർത്ഥമായ ദേശസ്നേഹം.'

ബുദ്ധിപൂർവ്വം കഠിനമായി പ്രയത്നിക്കുന്ന തിനു പുറമേ നാം വാണിജ്യത്തിലും പൊതു കാര്യങ്ങളിലും നിഷ്കൃഷ്ടമായ സത്യസന്ധ തയും ആത്മാർത്ഥതയും വളർത്തിക്കൊണ്ടുവരണം.

വിവേകാനന്ദസ്വാമികൾ നാടിനേയും നാട്ടുകാരേയും ഗാഢമായി സ്നേഹിച്ചു; പക്ഷെ അവരുടെ കുററങ്ങളുടെ നേരെ കണ്ണടച്ചില്ല. അദ്ദേഹത്തിന്റെ സൂക്ഷ്മദൃഷ്ടികൾക്കു നാട്ടുകാ രുടെ കള്ളത്തരവും കാപട്യവും പളുങ്കുപോലെ തെളിഞ്ഞു കാണാമായിരുന്നു. ലാഹോറിലെ ഒരു പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു: "ഇന്ത്യ

ക്കാരായ നമ്മുടെ കപടനാട്യങ്ങൾ ഭയങ്കരം തന്നെ ! സ്വഭാവശുദ്ധിയാണ് നമുക്കാവശ്യം. മരണത്തെപ്പോലെ ഒരു കാര്യത്തെ വിടാതെ പിടിക്കാൻ മനുഷ്യനെ സഹായിക്കുന്ന സ്വഭാവശുദ്ധിയും സ്ഥൈര്യവും.''

പാശ്ചാത്യരേയും അവരുടെ സ്ഥാപനങ്ങളേയും പററി മററ് ഏതൊരു ഭാരതീയനെക്കാളും നന്നായി സ്വാമിജി പഠിച്ചു. താൻ മനസ്സിലാക്കിയതെല്ലാം സ്മരണീയങ്ങളായ ഈ വാക്കുകളിലൂടെ തന്റെ നാട്ടുകാർക്കൊരു പാഠമാക്കി: ''പാശ്ചാത്യരാജ്യങ്ങൾ കെട്ടിയുയർത്തിയ ദേശീയജീവിതത്തിന്റെ ഹർമ്മ്യങ്ങളൊക്കെ നിലകൊള്ളുന്നതു് സ്വഭാവത്തിന്റെ കരുത്തുററ തൂണുകളിലാണു്. അങ്ങനെ അനേകം തൂണുകൾ പടുത്തുയർത്തുന്നതുവരെ ഈ ശക്തിയുടേയോ ആ ശക്തിയുടേയോ നേരെ ശൂണ്ഠിയെടുത്തു ചാടിയിട്ടൊരു കാര്യവുമില്ല.''

ജപ്പാനേയും അവിടത്തെ ജനങ്ങളേയും കുറിച്ചു് സ്വാമിജിക്കു് അതിയായ ആദരവുണ്ടായിരുന്നു. 1893-ലെ ജപ്പാൻ സന്ദർശനം അദ്ദേഹത്തെ ഉത്കടമായി ആവേശംകൊള്ളിച്ചു. യോക്കോഹാമയിൽനിന്നു് മദിരാശിയിലെ ശിഷ്യർക്കെഴുതിയ എഴുത്തിൽ ഈ ആവേശം പ്രതിഫലിക്കുന്നു. ജപ്പാൻകാരുടെ ഊർജ്ജസ്വലതയും സമർപ്പണമനോഭാവവും സൗന്ദര്യബോധവും ദേശപ്രേമവും അദ്ദേഹത്തെ ഹഠാദാകർഷിച്ചു. ഇന്നു് ആ കൊച്ചു രാക്ഷസന്റെ നേട്ടങ്ങൾക്കു മുമ്പിൽ ലോകം മുഴുവൻ ബഹുമാനാദരങ്ങളോടെ നില്ക്കുന്നു. ജപ്പാനിൽനിന്നു് ഒരു പാഠം പഠിക്കാൻ ഇന്ത്യക്കാർക്കു നല്കിയ ശാസനം ഇങ്ങനെ കൂടുതൽ പ്രാധാന്യമർഹിക്കുന്നു. 'ജപ്പാന്റെ ത്വരിതമായ അഭിവൃദ്ധിയുടെ നിദാനമെന്താണു് ?' എന്ന, ഒരു പത്രപ്രതിനിധിയുടെ ചോദ്യത്തിനുത്തരമായി സ്വാമിജി പറഞ്ഞു: ''ജപ്പാൻകാരുടെ ആത്മവിശ്വാസവും ദേശസ്നേഹവും. സർവ്വസ്വവും നാട്ടിനുവേണ്ടി ബലി കഴിക്കാൻ സന്നദ്ധരായ, നട്ടെല്ലുള്ളവരും ആത്മാർത്ഥതയുള്ളവരുമായവർ എന്നു നമുക്കുണ്ടാകുന്നുവോ അന്നു ഭാരതം എല്ലാ നിലയ്ക്കും മേന്മയേറിയ ഒരു രാഷ്ട്രമാകും.... ജപ്പാൻകാരുടെ സാമൂഹ്യവും രാഷ്ട്രീയവുമായ ധർമ്മപരായണത ഉൾക്കൊള്ളുമ്പോൾ നമ്മളും അവരെപ്പോലെ വലിയവരായിത്തീരും.''

ഇന്നു് ധാർമ്മികമായ ഒരെല്ലുരുക്കം ഇന്ത്യയെ കലശലായിബാധിച്ചതുപോലെ തോന്നുന്നു. നാടിന്റെ ധാർമ്മികമായ കെട്ടുറപ്പു് അപായകരമായ വിധത്തിൽ തകർന്നു പോകുന്നതായി തോന്നുന്നു. അഴിമതി എങ്ങും നടമാടുന്നു. പത്രങ്ങളിൽനിന്നും പ്രസംഗവേദികളിൽനിന്നും പുറപ്പെടുന്ന വിമർശനമാണു് ഇതിന്നു തെളിവു്. 'ഇന്ത്യയിൽനിന്നു് ഇറക്കുമതികൾ നിർത്തു മെന്നു സ്വീഡന്റെ ഭീഷണി' എന്ന തലക്കെട്ടിൽ ഒരു പ്രമുഖപത്രത്തിൽ വന്ന വാർത്ത കുറച്ചു കാലം മുമ്പു് വായിക്കാനിടയായി, ചരക്കെത്തിക്കുന്നതിൽ കാലവിളംബം വരുത്തുക, തെററായതോ കേടുവന്നതോ ആയ സാധനങ്ങൾ കയററി അയയ്ക്കുക, കച്ചവടം അഭിവൃദ്ധിപ്പെടുത്താൻ ശ്രമിക്കുന്നതിനു പകരം ലാഭമുണ്ടാവാനുള്ള എളുപ്പവഴി നോക്കുക എന്നിങ്ങനെ നമ്മുടെ കച്ചവടക്കാരെപ്പററി പല ആരോപണങ്ങളും അതിൽ ഉന്നയിക്കപ്പെട്ടിരുന്നു. ഇങ്ങനെ കൂടെക്കൂടെ ഉണ്ടാവാറുള്ള വിമർശനങ്ങളിൽ ഒന്നു മാത്രമായിരിക്കാം ഇതു്. സ്വാമിജി നിർദ്ദേശിച്ചപോലെ ജപ്പാൻകാരുടെ സാമൂഹ്യവും രാഷ്ട്രീയവുമായ ധർമ്മപരായണത നാം ഉൾക്കൊള്ളേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

## വിദ്യാഭ്യാസം

പ്രാഥമികവിദ്യാഭ്യാസംമുതൽ കലാശാലാവിദ്യാഭ്യാസംവരെയുള്ള നമ്മുടെ വിദ്യാഭ്യാസത്തിന്റെ നില വളരെ മോശമാണെന്നു പറഞ്ഞാൽ അതേററവും കുറച്ചേ ആവുന്നുള്ളു. ഏതാണ്ടു് എഴുപത്തഞ്ചുകൊല്ലം മുമ്പു് വിവേകാനന്ദസ്വാമികൾ വിദ്യാഭ്യാസപരിഷ്കാരത്തിനുള്ള ഒരു മഹാപദ്ധതി പ്രദാനം ചെയ്തു. ഈ മാസികയിൽ അതിനെക്കുറിച്ചുള്ള ചർച്ചകൾ പലതവണ പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്. അതുകൊണ്ടു് പ്രാസംഗികമായി ആ വിഷയമൊന്നു സ്പർശിച്ചു് നമുക്കു് തൃപ്തിപ്പെടാം. സ്വാമിജിയുടെ ഗഹനമായ ആശയങ്ങളിലൊന്നുമാത്രം – മനുഷ്യനെ സൃഷ്ടിക്കുന്ന വിദ്യാഭ്യാസത്തെക്കുറിച്ചുള്ളതുമാത്രം – നമുക്കു പരിശോധിക്കാം. നമ്മളെ മനുഷ്യരാക്കുന്ന തരത്തിലുള്ള വിദ്യയും

ശിക്ഷണവുമാണാവശ്യമെന്നു് അദ്ദേഹം ആവ ർത്തിച്ചു പറഞ്ഞിട്ടുണ്ടു്. ആരാണു മനുഷ്യൻ? സ്വാവലംബനമാണു് യഥാർത്ഥ മനുഷ്യന്റെ ലക്ഷണം. നമ്മുടെ വിദ്യാഭ്യാസം ചെറുപ്പക്കാരെ സ്വാശ്രയശീലരാക്കുന്നുണ്ടോ? ഇല്ലെന്നാണു ഞങ്ങൾക്കു തോന്നുന്നതു്. കേന്ദ്രവും സംസ്ഥാനങ്ങളും യുവജനവിദ്യാഭ്യാസത്തിനു വേണ്ടി കോടിക്കണക്കിനു രൂപ ചെലവാക്കുന്നുണ്ടു്. കലാലയങ്ങളിൽനിന്നും മററു വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നും പുറത്തെത്തിയാലുടനെ തൊഴിലാവശ്യപ്പെട്ടുകൊണ്ടു് അവർ സർക്കാരിന്റെ നേരെ തിരിയുകയായി. ഇതിലെവിടെയാണു സ്വാശ്രയശീലം? എവിടെയാണു പൗരുഷം? സ്വച്ഛന്ദമായ വളർച്ച തടയുന്ന, സർക്കാരിന്റെ സോഷ്യലിസ്ററു നയങ്ങൾക്കും ഇതിൽ ഭാഗികമായ ഉത്തരവാദിത്വമുണ്ടെന്നതിൽ സംശയമില്ല.

ഒരു ശിഷ്യനുമായുള്ള സംഭാഷണത്തിനിടയ്ക്കു് ഒരിക്കൽ സ്വാമിജി പറഞ്ഞു: "സാമാന്യജനങ്ങളെ ജീവിതസമരത്തിനു സന്നദ്ധരാക്കാത്ത, സ്വഭാവശുദ്ധികൊണ്ടുണ്ടാകുന്ന ഓജസ്സു പുറത്തു കൊണ്ടുവരാത്ത, മനുഷ്യസ്നേഹം ഉളവാക്കാത്ത, ഉള്ളിൽ സിംഹത്തിന്റെ ധൈര്യം ഉണർത്താത്ത വിദ്യാഭ്യാസം ആ പേരിന്നർഹമാണോ?" മനുഷ്യനിർമ്മാണമെന്ന അതിന്റെ ധർമ്മത്തെ കേന്ദ്രമാക്കിക്കൊണ്ടു് സ്വാമിജി വിദ്യാഭ്യാസത്തെ പല വിധത്തിലും നിർവ്വചിച്ചിട്ടുണ്ടു്. ഒരു ഉദാഹരണമിതാ: "സ്വഭാവം രൂപീകരിക്കുന്ന, മനശ്ശക്തി വർദ്ധിപ്പിക്കുന്ന, ബുദ്ധിശക്തി വികസിപ്പിക്കുന്ന, ഒരാളെ സ്വന്തം കാലിൽ നില്ക്കാൻ സഹായിക്കുന്ന വിദ്യാഭ്യാസമാണു നമുക്കു വേണ്ടതു്." ഇങ്ങനത്തെ വിദ്യാഭ്യാസം നേടി നമ്മുടെ ചെറുപ്പക്കാർ സ്കൂളുകളിൽനിന്നും കോളേജുകളിൽനിന്നും പുറത്തു വരുമ്പോൾ, സ്വാമിജിക്കു് ഇന്ത്യയെക്കുറിച്ചുണ്ടായിരുന്ന സ്വപ്നങ്ങൾ സാക്ഷാത്കരിക്കപ്പെടുമെന്നു് നമുക്കാശിക്കാം.

ഇവ സ്വാമിജി കൂലങ്കഷമായി ചർച്ച ചെയ്ത പ്രശ്നങ്ങളിൽ ഏതാനും മാത്രം. പക്ഷെ, അവ വളരെ പ്രധാനമാണു്; കാരണം മനുഷ്യനെ സ്പർശിക്കുന്ന മൗലിക പ്രശ്നങ്ങളാണവ. നാം അസൂയയും കാപട്യവും ത്യജിച്ചു് ശക്തരും സ്ഥിരോത്സാഹികളും പൗരുഷശാലികളും ഒരുമയുള്ളവരും ആകുമ്പോൾ പുതിയ നേതാക്കളേയും ആശയങ്ങളേയും കുറിച്ചു് — അവ നാടനായാലും മറുനാടനായാലും കൊള്ളാം — ചിന്തിക്കാൻ സമയമാകും; പക്ഷെ അതുവരെ വേണ്ട.

## IV

ഭാരതജനതയുടെ ഇപ്പോഴത്തെ സ്ഥിതി എത്രതന്നെ ദുർഭഗമായാലും ഈ നാടിനു് മഹത്തായ ഒരു ഭാവിയുണ്ടെന്നു് ഞങ്ങൾക്കു തീർച്ചയാണു്. തന്റെ ദൂരവ്യാപിയായ വീക്ഷണം കൊണ്ടു് വിവേകാനന്ദസ്വാമിജി വരച്ചു കാട്ടിയതാണതു്. ഒരു നവോത്ഥാനത്തിന്റെ ആദ്യഘട്ടത്തിലാണു നാമെന്നു് ഒരിക്കലും മറക്കരുതു്. ഈ മഹാശക്തിതരംഗത്തിന്റെ ഉത്പത്തിസ്ഥാനം മാനുഷികമല്ല; അതിന്റെ പിന്നിൽ ആദ്യാശക്തിതന്നെയാണു്. സ്വഗുരുവിന്റേയും ജഗദംബയുടേയും വെറുമൊരു ഉപകരണമായാണു് വിവേകാനന്ദസ്വാമികൾ പ്രവർത്തിച്ചതു്. ഒരു അന്തരംഗശിഷ്യയെ ലോകത്തിലെ പ്രവർത്തനത്തിനായി അയയ്ക്കുന്ന അവസരത്തിൽ അദ്ദേഹം പറഞ്ഞു: "നീ മുന്നോട്ടിറങ്ങിത്തിരിക്കൂ. ഞാനാണു നിനക്കു രൂപം തന്നതെങ്കിൽ നീ നശിക്കട്ടെ. ജഗദംബയാണു നിന്നെ സൃഷ്ടിച്ചതെങ്കിൽ നീ ജീവിക്കട്ടെ!"

അദ്ദേഹം ശിഷ്യയോടു പറഞ്ഞതു് തന്റെ ജീവിതത്തിന്റേയും സന്ദേശത്തിന്റേയും കാര്യത്തിലും സത്യമാണു്. കാരണം അവ അദ്ദേഹത്തിന്റെ സൃഷ്ടികളല്ല, ജഗദംബയുടേതാണു്. ഒരിക്കലുമൊടുങ്ങാത്തതാണു് അതിന്റെ ചൈതന്യം. അവ എന്നെന്നും നിലനില്ക്കും. വിവേകാനന്ദദീപം അനന്തകാലം പ്രകാശിക്കും.

വിവർത്തകൻ: എം. സി. രാമനാരായണൻ.

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

യന്ത്രോഽസ്മി വിശ്വേശ്വരി യന്ത്രിണീ ത്വം,
വീണാസ്മി വീണാകളവാദിനീ ത്വം,
വർത്തിസ്ത്വഹം ദീപശിഖാ ത്വമേവ,
ക്ഷേത്രം ത്വഹം ദേവകലാ ത്വമേവ. 126

ഹേ ജഗദീശ്വരി, ഞാൻ യന്ത്രവും നിന്തിരുവടി യന്ത്രം നടത്തുന്നവളുമാണ്. ഞാൻ വീണയും നിന്തിരുവടി വീണ ഭംഗിയിൽ വായിയ്ക്കുന്നവളുമാണ്. തിരിയാകട്ടെ ഞാനും വിളക്കിന്റെ നാളം ഇവിടുന്നുതന്നെയുമാകുന്നു. ക്ഷേത്രമാണെങ്കിൽ ഞാനും ദേവചൈതന്യം ഇവിടുന്നുതന്നെയുമാകുന്നു.

നാഹം ത്വമേവേശ്വരി കർമ്മകർത്രീ,
നാഹം ത്വമേവാംബ, ഫലപ്രദാത്രീ,
നാഹം ത്വമേവാഖിലജീവഗോപ്ത്രീ,
നാഹം ത്വമേവാണ്ഡകടാഹധാത്രീ. 127

ഈശ്വരി, ഞാനല്ല ഇവിടുന്നുതന്നെയാണ് കർമ്മം ചെയ്യുന്നതു്. അമ്മേ, ഞാനല്ല ഇവിടുന്നുതന്നെയാണ് ഫലം തരുന്നതു്. ഞാനല്ല, നിന്തിരുവടിതന്നെയാകുന്നു എല്ലാ ജീവന്മാരെയും കാത്തുരക്ഷിയ്ക്കുന്നതു്. ഞാനല്ല, നിന്തിരുവടിതന്നെയാകുന്നു അണ്ഡകടാഹങ്ങളെ ചുമച്ചുപോററുന്നതു്.

ത്വത്പാദുകാലംബമനന്യനാഥം
ത്വന്മായയാ ദുർജ്ജയയാ മുനീന്ദ്രൈഃ
ഹേ ദേവി, മാ മോഹയ മാം കദാചിത്,
ത്വദ്ദർശനം മാ ച പിധേഹി മേഽക്ഷ്ണോഃ. 128

അല്ലയോ ദേവി, ഇവിടുത്തെ മെതിയടികളെ മാത്രമാശ്രയമായി വേറെ ആരും തുണയില്ലാത്ത എന്നെ മാമുനിമാർക്കുപോലും ജയിയ്ക്കാൻ വയ്യാത്ത ഇവിടുത്തെ മായകൊണ്ടു മയക്കരുതേ! ഇവിടുത്തെ ദർശനം എന്റെ കണ്ണിൽനിന്നു മറയ്ക്കുകയുമരുതേ!

ധർമ്മാനധർമ്മാൻ സുകൃതാന്യഘാനി
ശുദ്ധീരശുദ്ധീഃ പ്രമദാൻ വിഷാദാൻ,
വിദ്യാ അവിദ്യാശ്ച സമസ്തമംബ
ത്വത്പാദയോസ്സ്വീമ്നി സമർപ്പയാമി. 129

ധർമ്മങ്ങളെയും അധർമ്മങ്ങളെയും, പുണ്യങ്ങളെയും പാപങ്ങളെയും, ശുദ്ധികളെയും അശുദ്ധികളെയും, സുഖങ്ങളെയും അസുഖങ്ങളെയും വിദ്യകളെയും അവിദ്യകളെയും എല്ലാത്തിനെയും അമ്മേ, നിന്തിരുവടിയുടെ തൃപ്പാദസമീപത്തിൽ ഞാനർപ്പിച്ചുകൊള്ളുന്നു.

ദ്വന്ദ്വാന്യശേഷാണി ശിവേ തവാങ്ഘ്ര്യോ-
രേവം സമർപ്യാപി കദാപി തുഭ്യം
സത്യന്തു തേ നൈവ നിവേദയേഽഹ-
മാലംബഹീനോ ഭവിതാസ്മി യേന. 130

ഇപ്രകാരം ദ്വന്ദ്വങ്ങളെയെല്ലാം ഹേ ശിവേ, ഇവിടുത്തെ തൃക്കാലടികളിലർപ്പിച്ചിട്ടും സത്യത്തെ ഞാനൊരിയ്ക്കലും നിന്തിരുവടിയ്ക്കു് അടിയറ വെയ്ക്കുന്നില്ല. അങ്ങനെ ചെയ്താൽ ഞാൻ നിലയില്ലാത്തവനാവും.

ദാനം വ്രതം മന്ത്രജപം തപസ്യാം
തീർത്ഥാടനം പ്രവ്രജനം സമാധിം
സർവ്വം ച കാത്യായനി സത്യവർജ്ജം
ത്വത്പാദയോസ്സാദരമർപ്പയാമി. 131

ദാനത്തെയും വ്രതത്തെയും മന്ത്രജപത്തെയും തപസ്സിനെയും തീർത്ഥാടനത്തെയും സന്ന്യാസത്തെയും സമാധിയെയും സത്യത്തെ ഒഴിച്ചു സകലത്തെയും അല്ലയോ കാത്യായനി, ഇവിടുത്തെ കഴലിണയിൽ ഞാൻ കാഴ്ചവെച്ചുകൊള്ളുന്നു.

ഏതത് കുലം തേ, ദ്രവിണം യശസ്തേ
ദോഷം ഗുണം തേ പുരതോഽർപ്പയേഽഹം;
ഹേ ദേവി സർവ്വം പ്രതിഗൃഹ്യ മഹ്യം
ത്വത്പാദയോർദേഹി വിശുദ്ധഭക്തിം. 132

ഞാനിതാ തറവാടിനെ നിന്തിരുവടിയ്ക്കു്, പണത്തെയും പേരിനെയും നിന്തിരുവടിയ്ക്കു്, തിന്മയെയും നന്മയെയും നിന്തിരുവടിയ്ക്കു്, തിരുമുമ്പാകെ കാണിക്ക വെയ്ക്കുന്നു. അല്ലേ ദേവി, എല്ലാം കൈക്കൊണ്ടു് എനിയ്ക്കു് ഇവിടുത്തെ ചേവടികളിൽ ശുദ്ധഭക്തിയെ നല്കിയാലും.

അജ്ഞാനമേതത് പുരതോഽർപ്പയേഽഹം
വിജ്ഞാനമേതച്ച നിവേദയാമി,
ആദേഹി രുദ്രാണ്യുഭയം തദീയം
മഹ്യം തു ദേഹി ത്വയി ഭക്തിമേകാം. 133

അജ്ഞാനത്തെ ഞാനിതാ തിരുമുമ്പിലർപ്പിയ്ക്കുന്നു, വിജ്ഞാനത്തെയും ഞാനടിയറവെയ്ക്കുന്നു. ഹേ രുദ്രാണി, ഇവിടുത്തേതായ രണ്ടിനെയുമെടുത്തോളൂ. എനിയ്ക്കാകട്ടെ നിന്തിരുവടിയിൽ ഭക്തിയെ മാത്രമേകൂ.

അദ്വൈതബോധം മമ മാ പ്രയച്ഛ
യോ മാതരം ഭാർഗ്ഗവവന്നിഹന്തി;
അംബാം വിനാ നിത്യകുമാരകോഽഹം
വത്സേ കഥം ന പ്രണയൈകമൂർത്തേ. 134

പരശുരാമനെപ്പോലെ അമ്മയെ കൊല്ലുന്ന അദ്വൈതജ്ഞാനത്തെ എനിയ്ക്കു തരരുതേ! ഹേ വാത്സല്യമൂർത്തേ, അമ്മയെക്കൂടാതെ നിത്യബാലനായ ഞാനെങ്ങനെ കഴിച്ചുകൂട്ടും ?

സ്വാഭാവികീം യോഗസമാധിസൌഖ്യാത്
സ്വാദീയസീം ദേഹി ഭവാനി ഭക്തിം
ധിങ്നിർവ്വികല്പാത്മകശുഷ്കബോധം
യസ്മിംസ്തു നിഷ്ഠീവനമേവ കുർവ്വേ. 135

അല്ലയോ ഭവാനി, സ്വാഭാവികിയും സമാധിസുഖത്തേക്കാൾ സ്വാദേറിയതുമായ ഭക്തി തരൂ. നിർവ്വികല്പകമായ ശുഷ്കജ്ഞാനം ഛേ! എന്തിനുകൊള്ളാം ? ഞാനതിൽ തുപ്പുകതന്നെ ചെയ്യും.

നാവൈമി വേദാന്തമഹം ന വേത്തു-
മിച്ഛാമി തം; ത്വച്ചരണാരവിന്ദേ
ദിഷ്ട്യാഖിലാണ്ഡേശ്വരി ഹസ്തലബ്ധേ
കിം തേന തുച്ഛേന മമാസ്തി കൃത്യം ? 136

എനിയ്ക്കു വേദാന്തമറിയില്ല. അറിയാനൊട്ടു മോഹവുമില്ല. ഹേ അഖിലാണ്ഡേശ്വരി, നിന്തിരുവടിയുടെ പാദാരവിന്ദം ഭാഗ്യവശാൽ കൈയിൽക്കിട്ടിയിരിയ്ക്കെ എനിയ്ക്ക് ആ തുച്ഛവസ്തുകൊണ്ട് എന്തു കാര്യമാണ് ഉള്ളത് ?

മാ മാ ജഗദ്ധാത്രി ജഡം കൃഥാ മാം
നിർമജ്ജ്യ നിർഭേദസമാധിസിന്ധൌ;
അസ്ത്വാവയോസ്സേവകസേവ്യഭാവോ
യദ്വാ ഭവത്വാത്മജമാതൃഭാവഃ. 137

ഹേ ലോകമാതാവേ, നിർവ്വികല്പസമാധിസമുദ്രത്തിൽ മുക്കി എന്നെ ജഡനാക്കരുതേ, ആക്കരുതേ! നമുക്കിരുവർക്കുംതമ്മിൽ സേവകസേവ്യഭാവമുണ്ടാവട്ടെ! അല്ലെങ്കിൽ പുത്രമാതൃഭാവം ഭവിയ്ക്കട്ടെ!

കോ വേത്തി തത്ത്വം ജഗദംബികായാ-
സ്തദ്വേദിതും നൈവ യതേ കദാപി;
അംബേതി താം സന്തതമാഹ്വയേഽഹം
സ്നേഹേന മന്യേ തദലം മമേതി. 138

ജഗദംബികയുടെ തത്ത്വമാർക്കറിയാം? അതറിയാൻ ഞാനൊരിയ്ക്കലും കിണയുന്നതേയില്ല. ഞാൻ തന്തിരുവടിയെ സ്നേഹപൂർവ്വം അമ്മേ, എന്നെല്ലായ്പോഴും വിളിയ്ക്കുന്നുണ്ട്. എനിയ്ക്കതുമതിയെന്നു തോന്നുന്നു.

കാളീതി ഗൌരീത്യഖിലേശ്വരീതി
ദുർഗ്ഗേത്യപർണ്ണേത്യചലാത്മജേതി
കാത്യായനീതീശകുടുംബിനീതി
നാമാന്യജസ്രം തവ കീർത്തയാനി. 139

കാളീ എന്നും ഗൗരീ എന്നും അഖിലേശ്വരീ എന്നും ദുർഗാ എന്നും അപർണ്ണാ എന്നും അചലാത്മജാ എന്നും കാത്യായനീ എന്നും ഈശകുടുംബിനീ എന്നും നിന്തിരുവടിയുടെ നാമങ്ങളെ ഞാനെപ്പോഴും കീർത്തിച്ചുകൊള്ളട്ടെ! (ഈ തിരുനാമങ്ങളൊന്നും സംബോധന പ്രഥമകളല്ല.)

മാതാവഗച്ഛത്യഖിലാൻ മമാർത്ഥാൻ
സൈവ പ്രയച്ഛത്യഖിലം ഹിതം മേ;
ബാലോഽഹമശ്നാമി പിബാമി ഖേലാ-
മ്യന്യന്ന ജാനാമ്യപരം ന കുർവ്വേ. 140

അമ്മയ്ക്ക് എന്റെ കാര്യങ്ങളും മുഴുവനെ അറിയാം. തന്തിരുവടിതന്നെ എനിയ്ക്കു വേണ്ടതൊക്കെ തന്നുകൊള്ളും. കൊച്ചുകിടാവായ ഞാനുണ്ണുന്നു, കുടിക്കുന്നു, കളിയ്ക്കുന്നു. എനിയ്ക്കു മറ്റൊന്നും രൂപമില്ല. ഞാൻ വേറൊന്നും ചെയ്യുന്നില്ല.

സർവ്വാശയജ്ഞാ സകലാർത്ഥദക്ഷാ
വാത്സല്യപൂർണ്ണാ ജഗദംബികൈവ
മൂഢാത്മനസ്താം ശരണം ഗതസ്യ
ക്ഷേമം ച യോഗം ച വിധാസ്യതേ മേ. 141

എല്ലാവരുടെയും മനോരഥമറിയുന്നവളും, സകലപുരുഷാർത്ഥങ്ങളും കൊടുക്കാൻ ത്രാണിയുള്ളവളും, വാത്സല്യം നിറഞ്ഞൊഴുകുന്നവളുമായ ലോകമാതാവുതന്നെ മൂഢനും തന്തിരുവടിയെ ആശ്രയിച്ചവനുമായ എനിയ്ക്ക് ഇല്ലാത്തതു് ഉണ്ടാക്കിത്തരുകയും ഉള്ളതു സൂക്ഷിച്ചു രക്ഷിയ്ക്കുകയും ചെയ്തുകൊള്ളും.

ന ബ്രഹ്മബോധം സ്പൃഹയാമി ലബ്ധും
യല്ലാഭമാത്രാദഹമേകലസ്സ്യാം
ഏകഃ കഥം മാതരമന്തരേണ
ജീവേയമത്യന്തകുമാരകോഽഹം? 142

ഞാൻ ബ്രഹ്മജ്ഞാനം കിട്ടാൻ കൊതിയ്ക്കുന്നില്ല. അതു കിട്ടിയാലപ്പോൾ ഞാനേകാകിയായിച്ചമയും. പിഞ്ചുപൈതലായ ഞാൻ അമ്മയെക്കൂടാതെ ഒററയ്ക്കെങ്ങനെ പിഴയ്ക്കും?

ജ്ഞാനം വിനാ മേ ബലമസ്തി വസ്തും
നാംബാമൃതേ വർത്തിതുമസ്തി ശക്തിഃ
സർവ്വാശ്രയം മാതരമന്തരേണ
ജീവേത് കിമുത്താനശയഃ കുമാരഃ ? 143

എനിയ്ക്കു ജ്ഞാനം കൂടാതെ മേവാൻ കരുത്തുണ്ട്. അമ്മയെക്കൂടാതെ വാഴാൻ ശേഷിയില്ല. കമിഴാറാവാ

ത്ത മലന്നുകിടക്കുന്ന 'ഉള്ളക്കുട്ടി' സകലത്തിനും ആശ്രയമായ തായയെക്കൂടാതെ ജീവിയ്ക്കുമോ?

അംബേതി സഞ്ജല്പ്യ തദംബരാന്തേ
ഗൃഹ്ണൻ കരാഗ്രേണ വിലംബമാനഃ
തത്പോഷിതസ്ത്വദ്വിരഹാസഹിഷ്ണു –
രന്യാനഭിജ്ഞശ്ച തദാത്മജോഽസ്മി. 144

അമ്മേ എന്നു കൊഞ്ചി, തന്തിരുവടിയുടെ ഉടയാടത്തുമ്പിൽ കൈകൊണ്ടു പിടിച്ചുതൂങ്ങിക്കൊണ്ട്, തന്തിരുവടിയാൽ പോററപ്പെടുന്നവനും തന്തിരുവടിയുടെ വേർപാടു താങ്ങാനാളല്ലാത്തവനും, വേറാരെയുമറിയാത്തവനുമായ തന്തിരുവടിയുടെ മകനാണ് ഞാൻ.

നാനാപ്രലാപാൻ വിവിധാൎത്ഥനാനി,
സ്വച്ഛന്ദചാപല്യരസാംശ്ച കുൎവ്വൻ
കാള്യാഃ കടീവാസസി ലംബമാനഃ
കശ്ചിദ്ദ്വിവൎഷശ്ശിശുരസ്മി നിത്യം. 145

ഓരോന്നു കൊഞ്ചിക്കൊണ്ടും, പലതും കെഞ്ചിക്കൊണ്ടും തോന്നിയ മാതിരി ദുസ്സാമൎത്ഥ്യങ്ങൾ കാട്ടിക്കൊണ്ടും, ഭദ്രകാളിയുടെ ഉടുപുടവയിൽ തൂങ്ങിക്കളിയ്ക്കുന്ന രണ്ടു വയസ്സായ ഒരു കുഞ്ഞാണു ഞാൻ എന്നും.

---

# പുതിയ സമൂഹം

## സിദ്ധിനാഥാനന്ദസ്വാമികൾ

'പുതിയ സമൂഹം' എന്നൊരു വിഷയം ചൎച്ച്യ്ക്കു വിഷയമാക്കണമെന്നു തോന്നിയതു തന്നെ നിലവിലുള്ള സമുദായത്തിന് എന്തോ കാതലായ പന്തികേടുകൾ ഉണ്ടെന്നും അവ പരിഹരിക്കാൻ കഴിയുമോ, കഴിയുമെങ്കിൽ എങ്ങനെ എന്ന് കാര്യമായി ചിന്തിക്കേണ്ടതുണ്ടെന്നും ചിലൎക്കൊക്കെ അഭിപ്രായമുള്ളതുകൊണ്ടാണല്ലോ. ഭാവിസമൂഹം, വൎത്തമാന സമൂഹത്തെയും അതീതസമൂഹത്തെയും സൂചിപ്പിക്കുന്നുണ്ട്. എന്താണ് ഇന്നത്തെ സമൂഹത്തിന്റെ കെടുതികൾ ? എന്തായിരുന്നു കഴിഞ്ഞതിന്റെ മേന്മകളും തിന്മകളും ? ഇന്നത്തെ കുററങ്ങളും കുറവുകളും എങ്ങനെ പരിഹരിക്കാം? ഈവക കാര്യങ്ങൾ ഈ ചൎച്ചയിൽ പ്രസക്തങ്ങളാണല്ലോ.

നമുക്ക് ഇന്നത്തെ നിലപാട് ആദ്യം നോക്കാം. ഇന്നെവിടെ നോക്കിയാലും അസ്വസ്ഥതയും അശാന്തിയും നടമാടുന്നതു കാണാം. വ്യക്തിയിലും വീട്ടിലും നാട്ടിലും ഇതിന്റെ വിളയാട്ടമുണ്ട്. ബാലനും തരുണനും സ്ഥവിരനും ഇതിന്റെ ഇരകളാണ്. പുരുഷനും സ്ത്രീയും ഒരുപോലെ ഇതിന്റെ കെടുതികൾ അനുഭവിക്കുന്നു. സമൂഹങ്ങളും സംഘടനകളും വിദ്യാലയങ്ങളും തൊഴിൽശാലകളും ഇതിന്റെ ഈററില്ലങ്ങളാണ്. മക്കൾ മാതാപിതാക്കളെ അനുസരിക്കുന്നില്ല, ആദരിക്കുന്നില്ല; വിദ്യാൎത്ഥികൾ അദ്ധ്യാപകരെ അവമാനിക്കുന്നു, ധിക്കരിക്കുന്നു. തൊഴിലാളി തൊഴിൽ ചെയ്യുന്നില്ല, മുതലാളിയെ മുടിക്കാൻ നോക്കുന്നു. തൊഴിൽശാലകൾ ക്രിയാസംഹാരകേന്ദ്രങ്ങളാണ്. രാഷ്ട്രീയസംഘടനകൾ അനുദിനം പൊട്ടിപ്പിളൎന്ന് പെരുകുന്നു. നീതിന്യായം നിൎവ്വഹിക്കാൻ ചുമതലപ്പെട്ടവരെ അവരുടെ കൎത്തവ്യം നിൎവ്വഹിക്കാൻ സംഘടനകൾ സമ്മതിക്കാതായി; അവർ തന്മൂലം തങ്ങളുടെ കൎത്തവ്യത്തിൽ ഉദാസീനരായി. വാചാലനായ ഒരുവന് കുറെ അനുയായികളെ കൂട്ടിനു കിട്ടിയാൽ എന്തു കാര്യവും എന്തന്ന്യായവും നടത്താം. വ്യക്തിയുടെ ജീവനോ സ്വത്തിനോ വിലയില്ല, രക്ഷയില്ല. എങ്ങും വിപ്ലവത്തിന്റെ പോർവിളി !

എന്തിനുവേണ്ടിയാണ് ഈ കോലാഹലമൊക്കെ ? തനി സ്വാൎത്ഥത്തിന്. എന്തു നുണയും കെണിയും പ്രയോഗിച്ചും ആരെയും ചതിച്ചും തൻകാര്യം നേടണം. ആ തൻകാര്യത്തിന്റെ ഉയൎച്ച എത്രമാത്രമുണ്ട് ? അതു് ഉപസ്ഥത്തിനും ഉദരത്തിനും മുകളിലേയ്ക്കു് ഉയരുന്നില്ല. ഉദരോപസ്ഥതൎപ്പണത്തിനുവേണ്ടി പണം സമ്പാദിക്കുക. അതിന് കരിഞ്ചന്ത, കൈക്കൂലി, കള്ളക്കടത്തു്, കള്ളനോട്ടു്, കൊള്ള,

കൊല ഇതൊക്കെ സ്വീകാര്യമാണ്. ഇങ്ങനെ പണം നേടിയാലോ? തിന്നും കുടിച്ചും തിമത്തും നശിക്കുക, അന്യരെ നശിപ്പിക്കുക. ഇതാണ് ഇന്നത്തെ യുവതീയുവാക്കന്മാരെ പിടികൂടിയിരിക്കുന്ന ദുർഭൂതം. ഇരുകാലിയെ നാല്ക്കാലിയുടെ തലത്തിലേയ്ക്കു നയിക്കുകയാണ് ഇന്നത്തെ പുരോഗതിയുടെയെല്ലാം ലക്ഷ്യം. വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നതു 'ഓടയിൽ നിന്നു'ള്ള കാര്യങ്ങളാകുമ്പോൾ അതിന്റെ മണവും ഗുണവും പഠിപ്പിക്കുന്നവക്കും പഠിക്കുന്നവക്കും കിട്ടാതെവരുകയില്ലല്ലോ. പത്രങ്ങൾ പലതും അസത്യവും അസഭ്യവും അസംബന്ധവും അല്ലാതെയൊന്നും പ്രസിദ്ധം ചെയ്കയില്ല എന്ന് പ്രതിജ്ഞയെടുത്തിട്ടുള്ളതുപോലെ തോന്നും. ചലച്ചിത്രങ്ങളും ദൂരപ്രദശനികളും കൊള്ളയും കൊലയും വേശ്യാവൃത്തിയും കലയാക്കിമാററിയിരിക്കുകയാണ്. എങ്ങും എപ്പൊഴും മുഴങ്ങിക്കൊണ്ടിരിക്കുന്ന ദൂരശ്രവണയന്ത്രങ്ങൾക്കു കൊള്ളയുടേയും കൊലയുടേയും കാമലഹരിയുടേയും കഥകളേ പറയാനും പാടാനുമുള്ളു. എവിടെയും മനസ്സിനെ മലീമസമാക്കുന്ന ചുററുപാട്. ഇതിന്റെ പരിണാമം അശാന്തിയും അസ്വസ്ഥതയും ആകാതിരിക്കുന്നതെങ്ങനെ ?

എന്തായിരുന്നു മുൻകാലങ്ങളിലെ നില? മനുഷ്യൻ മരങ്ങളിലും മലകളിലും ഗുഹകളിലും കഴിഞ്ഞിരുന്ന കാലത്ത് അവനു് ഇരതേടലും ഇണചേരലും മാത്രമേ ജീവിതലക്ഷ്യമായിട്ടുണ്ടായിരുന്നുള്ളു. ഇരകൊണ്ടു് സ്വന്തം നിലനില്പും, ഇണകൊണ്ടു് സ്വവഗ്ഗത്തിന്റെ നിലനില്പും, തുടന്നുകൊണ്ടുപോകാൻ സാധിയ്ക്കുന്നു. സൃഷ്ടികൊണ്ടു പ്രകൃതിയുടെ പ്രയോജനം അത്രമാത്രമേ ഉള്ളുവെന്നു തോന്നുന്നു. പക്ഷേ മനുഷ്യനു് പരിണാമഗതിയിൽ ലഭിച്ച ബുദ്ധി അവനു നായാട്ടുകൂടാതെ മററു മാഗ്ഗങ്ങളിൽക്കൂടിയും ആഹാരം നേടാനുള്ള കഴിവുണ്ടാക്കിക്കൊടുത്തു. കൃഷികൾ ചെയ്തും മൃഗങ്ങളെ വളത്തിയും അവൻ ജീവിതക്ലേശം കുറച്ചു; സമൂഹമായി ജീവിതം ആരംഭിച്ചു; ഇണയുടെ കാര്യത്തിലും ചില നിയന്ത്രണങ്ങൾ തുടങ്ങി. ക്രമേണ പല പുരോഗമനങ്ങളും സാധിച്ചു; പരിഷ്കാരങ്ങൾ വന്നു. ശാരീരികാവശ്യങ്ങൾ നിവ്വഹിക്കുക ആയാസരഹിതമായിത്തീന്നപ്പോൾ മാനസികമായ വളച്ച് ആരംഭിച്ചു. പലേ പുതിയ ആശയങ്ങളും ആദശ്ങ്ങളും അവൻ സ്വീകരിച്ചു; സംസ്കാരം വളന്നു. സംസ്കാരത്തിന്റെ വളച്ച്യോടെ, ജീവിതത്തിന്റെ ലക്ഷ്യമെന്തെന്ന് അവൻ സ്വയം ചോദിക്കാൻ തുടങ്ങി. ഈ പ്രപഞ്ചത്തിന്റെ പിന്നിൽ പ്രവത്തിക്കുന്ന ഏതോ ഒരു ദൃശ്യശക്തിയെക്കുറിച്ച് അവനു് ചില അറിവുകൾ കിട്ടിത്തുടങ്ങി. കേവലം ശാരീരികാവശ്യങ്ങൾ മാത്രമുണ്ടായിരുന്ന കാലത്ത് അത്ഥകാമങ്ങളായിരുന്നു അവന്റെ അത്യാവശ്യങ്ങൾ. സംസ്കാരം വളന്നതോടെ അവയ്ക്കു നിയന്ത്രണം വന്നു; ധമ്മം അവന്റെ ജീവിതത്തെ നിയന്ത്രിയ്ക്കാൻ ആരംഭിച്ചു. ധാമ്മികജീവിതം ആരംഭിച്ചതോടെ ജീവിതലക്ഷ്യം തേടാൻ തുടങ്ങി; മോക്ഷത്തിനായുള്ള യത്നങ്ങൾ തുടങ്ങി. ഈ ഘട്ടങ്ങളൊക്കെ വളരെ പുരാതനകാലങ്ങളിൽ മാനവരാശി പിന്നിട്ടു. ധമ്മാത്ഥകാമമോക്ഷങ്ങൾ എന്ന ചതുവ്വിധപുരുഷാത്ഥങ്ങളുടെ അവകാശികളാണു നാം. ഇവയ്ക്കു നാലിനും യഥാഹമായ സ്ഥാനം നല്കുന്ന ജീവിതം സമഗ്രവും സംതൃപ്തവും ആയിരിക്കും. ഇതാണ് ധാമ്മികജീവിതം. മോക്ഷം അഥവാ ഈശ്വരദശനം എന്ന ജീവിതലക്ഷ്യം സാധിക്കാൻ സഹായിയ്ക്കുന്ന ആചാരവിചാരങ്ങളൊക്കെ ധാർമ്മികമാണ്. ആ ധർമ്മത്തിനു നാലു പാദങ്ങളുള്ളതായി പൂവ്വാചാര്യന്മാർ ഭാവന ചെയ്തിട്ടുണ്ടു്. 'തപഃ ശൗചം ദയാ സത്യമിതി പാദാഃ പ്രകീത്തിതാഃ'. ഇവയിൽ സത്യമാണ് മുഖ്യം. അതാണ് ലക്ഷ്യം; അതാണ് ധർമ്മത്തിന്റെ പരമഫലം. സത്യസ്വരൂപനായ ഈശ്വരനെ പ്രാപിക്കാൻ സത്യനിഷ്ഠയാണു സവ്വപ്രധാനമായ ഉപായം. ആ സത്യം പാലിയ്ക്കുന്നതിന്നു് ആത്മനിയന്ത്രണം, ഇന്ദ്രിയമനോനിയന്ത്രണം കൂടിയേകഴിയൂ. അതാണു തപസ്സ്. സത്യവും തപസ്സും നിറഞ്ഞ ജീവിതം ശുദ്ധമായിരിയ്ക്കും. ചാരിത്രശുദ്ധിയാണ് അദ്ധ്യാത്മജീവിതത്തിന്റെ തെളിവു്. ആ ജീവിതശുദ്ധിയാണ് ശൗചമെന്നറിയപ്പെടുന്ന ധർമ്മപാദം. സത്യവും തപസ്സും ശൗചവും ഉള്ളവൻ ഇതരജീവികളോടും ഇതരമനുഷ്യരോടും ദയാവാനായിരിയ്ക്കും. സമദശനനായ അവൻ സവ്വഭൂതഹിതേരതനായിരിക്കും. ഇങ്ങനെ സത്യവും തപസ്സും ശൗചവും ദയയും തികഞ്ഞ ജീവിത

മാണ് പൂർണ്ണവും സന്തൃപ്തവും കൃതകൃത്യവും ആയ ജീവിതം.

ഈ വിധത്തിൽ ജീവിതം നയിക്കുന്നതിന് ഭാരതീയർ പണ്ടേ ജീവിതത്തിന് ഒരു പദ്ധതി രൂപവത്കരിച്ചു. പൂർണ്ണായുസ്സ് എന്നു കരുതപ്പെടുന്ന നൂറു വർഷത്തെ നാലു ഘട്ടങ്ങളാക്കി തിരിച്ചു. നാലാശ്രമങ്ങൾ എന്നാണവയ്ക്കു പേര്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥ്യം, സന്ന്യാസം ഇവയാണു നാലാശ്രമങ്ങൾ. നാലാശ്രമങ്ങളിലും ധർമ്മപാദങ്ങൾ നാലും അനുഷ്ഠേയങ്ങളെങ്കിലും ഓരോന്നിൽ ഓരോന്നിന് മുൻഗണന കൂടും എന്നു പറയാം. ബ്രഹ്മചാരി ഗുരുകുലത്തിൽ ആത്മനിയന്ത്രണത്തോടെ ഗുരുശുശ്രൂഷയും ചെയ്ത് വേദാധ്യയനം ചെയ്യുന്നു. തപോമയമാണ് വിദ്യാർത്ഥിയുടെ ജീവിതം. വിദ്യാർത്ഥിജീവിതത്തിൽ നേടിയ ധർമ്മബോധത്തിന്റെയും ആത്മനിയന്ത്രണത്തിന്റെയും സ്വാധീനത്തിൽ വിഹിതങ്ങളായ ഭോഗങ്ങൾ അനുഭവിക്കാനും സമുദായത്തോടുള്ള കടങ്ങൾ വീട്ടാനും ഉള്ള ഘട്ടമാണ് ഗാർഹസ്ഥ്യം. ശൗചം, അതായതു് ചാരിത്രശുദ്ധി ആ ഘട്ടത്തിലെ മുഖ്യമായ സാധനയാണ്. സമൂഹത്തോടുള്ള കടങ്ങൾ തീർന്നാൽ വീണ്ടും തപസ്സിനു പുറപ്പെടുകയായി. വാനപ്രസ്ഥ്യം എന്നാണ് ആ ഘട്ടത്തിനു പേർ. സർവ്വജീവജാലങ്ങൾക്കും അഭയം നല്കുക തപസ്വിയുടെ ധർമ്മമാണ്. ഒരു പ്രാണിക്കും യാതൊരു തരത്തിലും പീഡയേല്ക്കാതിരിക്കാൻ, വാനപ്രസ്ഥന് വളരെ കർക്കശമായ ജീവിതവൃത്തിയാണു വിധിച്ചിരിക്കുന്നതു്. വനത്തിൽനിന്നു കിട്ടുന്ന കായ്കളും കിഴങ്ങുകളുമാണ് അവനു് ആഹാരത്തിന്നു് അനുവദിക്കപ്പെട്ടിട്ടുള്ളതു്. ദയാമൂർത്തിയാണ് അവൻ. തപസ്സുകൊണ്ടു് മനസ്സ് തികച്ചും സ്വാധീനത്തിലായാൽ അവൻ ചതുർത്ഥാശ്രമത്തിൽ പ്രവേശിക്കുന്നു. അവിടെ ധർമ്മത്തിന്റെ നാലു പാദങ്ങളും, തപസ്സും ശൗചവും ദയയും സത്യവും, പൂർണ്ണമാകുന്നു. അവനിൽ ധർമ്മം സമഗ്രമായി പ്രകാശിക്കുന്നു. ഇപ്രകാരം ആജീവനാന്തം ധർമ്മനിഷ്ഠമായ ഒരു ജീവിതമാണ് പൂർവ്വാചാര്യന്മാർ വിഭാവനം ചെയ്തിരുന്നതു്. തികഞ്ഞതോതിൽ ഇവയെല്ലാം എല്ലാവരും അനുഷ്ഠിച്ചിരുന്നില്ലായിരിക്കാം; എന്നിരുന്നാലും അതിനുവേണ്ടിയുള്ള തീവ്രമായ യത്നം ദീർഘകാലം തുടർന്നുപോന്നിട്ടുണ്ടു്. സത്യവും ധർമ്മവും അനാവശ്യമാണെന്നോ പഴഞ്ചനാണെന്നോ അന്നാരും പറഞ്ഞിരുന്നില്ല. ആദർശമനുസരിച്ച് തികച്ചും ജീവിക്കാൻ കഴിയാത്തവർപോലും ആദർശത്തോടുള്ള ആദരത്തിൽ വീഴ്ചവരുത്തിയിരുന്നില്ല. എന്നു മാത്രമല്ല, ഭാരതജനത ദീർഘകാലം ഈ ജീവിതത്തെ ആദരിച്ചും അനുസരിച്ചും പോന്നതിന്റെ അവശിഷ്ടമായി കുറച്ചൊക്കെ ഇനിയും നിലവിലുള്ളതുകൊണ്ടാണ് നമുക്കിപ്രകാരം ഒരു ചർച്ചവേണമെന്നു തോന്നുന്നതുതന്നെ. പ്രാകൃതനായ ഇരുക്കാലിയെ സംസ്കരിച്ച് മൃഗീയതയിൽനിന്നും മാനവതയിലേയ്ക്കും അതിൽനിന്നും ദിവ്യതയിലേയ്ക്കും ഉയർത്തുന്നതാണു ധർമ്മം. നിസ്സ്വാർത്ഥതയാണ് അതിന്റെ പ്രായോഗികവശം. ഈ നിസ്സ്വാർത്ഥത പരിശീലിപ്പിക്കുകയാണ് മതത്തിന്റെ ലക്ഷ്യം. മതം മനുഷ്യനെ ആത്മാവായി കാണാൻ ശ്രമിക്കുന്നു. രാഷ്ട്രീയം തുടങ്ങിയ മററു മണ്ഡലങ്ങളെല്ലാം മനുഷ്യനെ ശരീരമായിട്ടാണു കാണുന്നതു്. തന്മൂലം അവയെല്ലാം പരസ്പരമത്സരത്തിന്റെ മണ്ഡലവും ആദ്ധ്യാത്മികത സർവ്വഭൂതമൈത്രിയുടെ മണ്ഡലവുമാണ്.

ഭാരതം സ്വധർമ്മമായി സ്വീകരിച്ചിരുന്ന ഈ ആദ്ധ്യാത്മികതയ്ക്ക് കാലാന്തരത്തിൽ പലേ പോരായ്മകളും വന്നുകൂടി. അതിനെല്ലാം അടിസ്ഥാനഭൂതമായ കാരണം മനുഷ്യന്റെ നൈസർഗ്ഗികമായ സ്വാർത്ഥമാണ്; ഈ സ്വാർത്ഥം അർത്ഥകാമങ്ങൾക്കു വേണ്ടിയുള്ള മത്സരവുമാകുന്നു. മുൻപറഞ്ഞ ആശ്രമധർമ്മങ്ങളുടെ സാംസ്കാരികവും ആദ്ധ്യാത്മികവുമായ ലക്ഷ്യം വിസ്മരിക്കപ്പെട്ടു. പകരം വർണ്ണങ്ങൾ രൂപം കൊണ്ടു. വർണ്ണം ആദിയിൽ ഗുണത്തെയും കർമ്മത്തെയും ആസ്പദമാക്കി ആയിരുന്നു. എങ്കിലും അതു ക്രമേണ ജന്മത്തെമാത്രം അടിസ്ഥാനമായി സ്വീകരിച്ചു. വർണ്ണം ജാതിയായി രൂപാന്തരപ്പെട്ടു. ജാതിയെന്നാൽ സ്വാർത്ഥതയുടെ സമുദായമാണ്; മത്സരത്തിന്റേയും വിദ്വേഷത്തിന്റേയും രംഗമാണ്. വൈദേശികാക്രമണങ്ങളും ഈ ജാതിവ്യവസ്ഥയെ കർക്കശവും സങ്കുചിതവും നിഷ്ഠുരവും

ആകാൻ ഇടയാക്കി. പാശ്ചാത്യരുടെ വരവോടെ, കേവലം വ്യാപാരത്തെ മൂലശിലയാക്കി സ്വീകരിച്ച ഒരു പരിഷ്കാരം ഭാരതത്തെ ആക്രമിച്ചു. ഭാരതം ദീർഘകാലമായി ധാർമ്മിക നിയന്ത്രണങ്ങൾകൊണ്ടു് മെരുക്കിയെടുക്കാൻ നോക്കിയിരുന്ന മനുഷ്യനിലെ മൃഗം പാശ്ചാത്യരിൽനിന്നു ലഭിച്ച പ്രകടമായ പ്രോത്സാഹനത്തിന്റെ ഫലമായി അതിന്റെ പ്രാകൃതരൂപം തുറന്നു കാട്ടാൻ തുടങ്ങി. ധർമ്മത്തിന്റെ കാലുകൾക്കു് കേടുതട്ടി. അർത്ഥകാമങ്ങൾക്കു് ശക്തി വർദ്ധിച്ചു. പക്ഷെ ഇവിടെ ഒരു കാര്യം ഓർക്കേണ്ടതുണ്ടു്. ഭൗതികപരിഷ്കാരത്തിലും സമ്പത്തിലും മുമ്പന്തിയിൽ നില്ക്കുന്ന രാജ്യങ്ങളിൽ വിശപ്പിന്റെ വിളി കുറഞ്ഞിട്ടുണ്ടെങ്കിലും കാമത്തിന്റെ കൂത്താട്ടം എങ്ങും വ്യാപിച്ചിരിക്കുന്നു. ക്ഷയരോഗാശുപത്രികൾ ഇല്ലാതായെങ്കിൽ എവിടെയും ചിത്തരോഗാശുപത്രികൾ പെരുകുന്നു. ആളുകൾക്കു് ഉറങ്ങാൻ മരുന്നില്ലാതെ വയ്യെന്നായിരിക്കുന്നു. മദിരാമദിരാക്ഷികളുടെ വിളയാട്ടമാണു് എവിടെയും. അതിന്റെ ഫലമോ? യുവതീയുവാക്കന്മാർക്കു് സകലതിനോടും എതിർപ്പു്; ജീവിതത്തോടു വെറുപ്പു്, സമൂഹത്തോടു വെല്ലുവിളി. ആ പാശ്ചാത്യപരിഷ്കാരത്തിന്റെ പ്രതീകങ്ങളാണു് ഹിപ്പികളും ബീററിലുകളും. ഇന്ത്യയും ഇപ്പോൾ ഈ ഭൗതികഭ്രമത്തിന്റെ പിന്നാലെ കൂടിയിരിക്കുകയാണു്. പക്ഷെ അതിന്റെ പരിണാമം ശോഭനമായിരിക്കുകയില്ല എന്നാണു് അതു പരീക്ഷിച്ചിട്ടുള്ളവരുടെ അനുഭവത്തിൽനിന്നും നമുക്കു കാണാൻ കഴിയുന്നതു്.

മുമ്പു് സമൂഹത്തിലും വിദ്യാലയങ്ങളിലും വീട്ടിലും മാനംമര്യാദയായി കഴിയാൻവേണ്ട നിയന്ത്രണങ്ങളും നിരോധനങ്ങളും ഉണ്ടായിരുന്നു. കൂട്ടുകുടുംബമായിരുന്നപ്പോൾ വ്യക്തിയുടെ വ്യക്തിത്വം ഇന്നത്തെപ്പോലെ സങ്കുചിതമായിരുന്നില്ല. കുട്ടികൾ മാതാപിതാക്കന്മാരുടെ അതിലാളനകൊണ്ടു് കൊള്ളരുതാത്തവരായിത്തീർന്നിരുന്നില്ല. മുതിർന്ന തലമുറയിൽനിന്നും കൊച്ചുകുട്ടികൾക്കു് കഥകളും മാതൃകകളും വഴിയ്ക്കു് നല്ല പാരമ്പര്യത്തിന്റെ പാഠങ്ങൾ ലഭിച്ചുപോന്നു. പല തലമുറയിൽപ്പെട്ട അനേകം അംഗങ്ങൾ ഉള്ള കുടുംബങ്ങളിൽ വളരുന്ന കുട്ടികൾക്കു് പിതാമഹപൗത്രബന്ധം, പിതൃപുത്രബന്ധം, സോദരീസോദരബന്ധം ഇങ്ങനെ മാനവബന്ധങ്ങളുടെ പല മാതൃകകളും കാണാൻ കഴിഞ്ഞിരുന്നു. കുടുംബം ചെറുതായപ്പോൾ കുട്ടികൾ കാണുന്നതു് സ്ത്രീപുരുഷബന്ധം അതായതു് ഭാര്യാഭർത്തൃബന്ധം മാത്രമാണു്. കുടുംബത്തിലങ്ങനെ.

ഇനി വിദ്യാലയത്തിലോ? വിദ്യാർത്ഥികളും അദ്ധ്യാപകരും തൊഴിലാളികളാണു്. സമരത്തിലാണു് ഇരുക്കൂട്ടരും പങ്കാളികൾ. സക്കാർബസ്സും സതീർത്ഥ്യരുമാണു് സമരവീര്യത്തിന്റെ ആദ്യത്തെ ഇരകൾ. പിന്നെ പാഠങ്ങളാണെങ്കിലോ? മുമ്പൊക്കെ സത്യധർമ്മനിഷ്ഠരായ മാതൃകാപുരുഷന്മാരുടെ ജീവിതങ്ങളും അപദാനങ്ങളും പാഠപുസ്തകങ്ങളിലുണ്ടായിരുന്നു. ഇപ്പോൾ അവയൊന്നിനും വിദ്യാലയങ്ങളിൽ പ്രവേശനമില്ല. മനുഷ്യർക്കു് ഏററവുമധികം ദ്രോഹം ചെയ്ത, പുരാണങ്ങളിലെ ധർമ്മദ്വേഷികളായ അസുരന്മാരെപ്പോലും ലജ്ജിപ്പിക്കുന്ന, നിഷ്ഠുരന്മാരുടെ കഥകളാണു പഠിപ്പിയ്ക്കുന്നതു്. ശാസ്ത്രത്തിന്റെ പേരിൽ പഠിപ്പിയ്ക്കുന്നതോ? മനുഷ്യൻ കേവലം പ്രാകൃതനായ മൃഗം മാത്രമാണെന്നും. ഈശ്വരൻ എന്ന പദം പോലും നമ്മുടെ വിദ്യാഭ്യാസനിയന്ത്രണധുരന്ധരന്മാർക്കു് അരോചകമാണു്. വിദ്യാർത്ഥികൾ പഠിച്ചാലും ഇല്ലെങ്കിലും അധ്യാപകന്മാർക്കു് ശമ്പളം കിട്ടും. ഫീസു കൊടുക്കേണ്ടതില്ലാത്തതിനാൽ മക്കൾ പഠിയ്ക്കുന്നുണ്ടോ ഇല്ലയോ എന്നു് അച്ഛനമ്മമാർക്കു് അന്വേഷണമില്ല. പഠിയ്ക്കാതെ സമരംകൊണ്ടുതന്നെ പരീക്ഷ ജയിയ്ക്കാം എന്നുള്ളതുകൊണ്ടു് വിദ്യാർത്ഥികൾ പഠിയ്ക്കാൻ മെനക്കെടുന്നുമില്ല. പഠിക്കാതെ തന്നെ നാട്ടിലെ പരമോന്നതങ്ങളായ ഉദ്യോഗങ്ങൾ — ഗവർണ്ണർസ്ഥാനവും മന്ത്രിപദവും നേടാമെന്നുള്ളപ്പോൾ പഠിയ്ക്കാൻ എന്തിനു മെനക്കെടണം?

സമൂഹത്തിലെ നിലയോ? ഇപ്പോൾ സമൂഹമെന്നാൽ രാഷ്ട്രീയസംഘടനകളാകുന്നു. അവർ സമരത്തിൽ ജനിച്ചു് സമരത്തിൽ ജീവിച്ചു് സമരത്തിൽ വളരുന്നവരാണു്. സമരമില്ലെങ്കിൽ അവരുടെ ആവി പോകും. വിദ്യാ

ലയങ്ങളെ സമരരംഗങ്ങളാക്കുന്നതു് അവരാണു്. തൊഴിൽശാലകളിലെ തൊഴിൽ സമരമാക്കുന്നതും അവരാണു്. അവരുടെ സക്കാരും സമരോപജീവികളാണു്. എന്നാൽ ഏതു സംഘടനയിൽപ്പെട്ടവക്കും, വലതക്കും ഇടതക്കും മുൻതിരിപ്പനും പിൻതിരിപ്പനുമെല്ലാം, പൊതുവായ ശത്രുവാണു് മതവും ആദ്ധ്യാത്മികതയും വേണമെന്നു പറയുന്നവൻ. കാരണം, രാഷ്ട്രീയക്കാർ സത്യധർമ്മങ്ങളെ വെടിഞ്ഞു് സംഘടിതമായി സ്വാർത്ഥത്തിനുവേണ്ടി പൊരുതുമ്പോൾ മതം, സത്യത്തിനും ധർമ്മത്തിനും നിസ്സ്വാർത്ഥതയ്ക്കും വേണ്ടി നിലകൊള്ളുന്നു. മതത്തിൻെറ മറവിൽനിന്നുകൊണ്ടു് രാഷ്ട്രീയക്കാർ കലാപമുണ്ടാക്കുന്നു. മതത്തെ നശിപ്പിയ്ക്കാനും തങ്ങളുടെ സ്വാർത്ഥം സാധിയ്ക്കാനുംവേണ്ടി രാഷ്ട്രീയക്കാർ ഉണ്ടാക്കുന്നവയാണു് മതകലഹമെന്നറിയപ്പെടുന്നവ. രാഷ്ട്രീയക്കാർക്കു മതത്തെ നിന്ദിയ്ക്കാം, നശിപ്പിയ്ക്കാം. മതവിശ്വാസികൾ രാഷ്ട്രീയകാര്യങ്ങളെക്കുറിച്ചു് എന്തെങ്കിലും മിണ്ടിപ്പോയെങ്കിൽ എല്ലാ നിറത്തിലുംപെട്ട രാഷ്ട്രീയക്കാർ ഒത്തൊരുമിച്ചു് അവരുടെ മേൽ ചാടിവീഴും. രാഷ്ട്രീയംകൊണ്ടു് മനുഷ്യക്കു പൊറുതി മുട്ടി. ജനങ്ങളുടെ ദാരിദ്ര്യം നീങ്ങാനും രാജ്യത്തു സമ്പത്തു വർദ്ധിയ്ക്കാനും ജനങ്ങൾക്കു സംസ്കാരം ലഭിയ്ക്കാനും ഉള്ള യാതൊരു പദ്ധതിയും വളരാൻ ഈ സമരോപജീവികൾ സമ്മതിക്കുകയില്ല. മുഷ്ടി ചുരുട്ടി മാനത്തു് ഇടിച്ചതുകൊണ്ടോ, തൊള്ള തുറന്നു മുദ്രാവാക്യം മുഴക്കിയതുകൊണ്ടോ ദാരിദ്ര്യം നീങ്ങുകയില്ല, ജനങ്ങൾക്കു പുരോഗതിയുണ്ടാവുകയില്ല. അതിനു് ഓരോരുവനും അവനവൻെറ കത്തവ്യം യഥാവിധി ചെയ്യുതന്നെ വേണം. ഏതു തലത്തിലായാലും വളച്ച്യയ്ക്കുള്ള വഴി കടുത്ത പണിയാണു്. എല്ലുമുറിയെ പണിതാൽ പല്ലുമുറിയെ തിന്നാം. ഉയച്ച്യയിലേയ്ക്കു കുറുക്കുവഴിയൊന്നുമില്ല.

രോഗലക്ഷണങ്ങളും കാരണങ്ങളും ഏതാണ്ടു മനസ്സിലായി. ഇനി ഇതിനു പരിഹാരമെന്തു് ? പുതിയ സമൂഹത്തിനു് ഇന്നത്തെ പോരായ്മകൾ ഇല്ലാതാവാനും പഴയതിലെ നന്മ നേടാനും പുതുതായി നല്ലതു വല്ലതും കണ്ടെത്താനും വഴിയെന്തു് എന്നാണിനി ആലോചിയ്ക്കേണ്ടതു്. സമുദായത്തിൻെറ ഈററില്ലം ഗൃഹമാണു്. തന്മൂലം എല്ലാ സംസ്കരണയത്നങ്ങളും ആരംഭിയ്ക്കേണ്ടതു് അവിടെയാകുന്നു. അച്ഛനമ്മമാരാണു് ശിശുവിൻെറ സർവ്വാഭ്യുദയങ്ങൾക്കും ഹേതുഭൂതർ. കുട്ടികൾക്കു് അന്നവസ്ത്രാദികൾ കൊടുത്തതുകൊണ്ടോ വിദ്യാലയത്തിലേയ്ക്കു് അയച്ചതുകൊണ്ടോ മാത്രം താതമാതാക്കളുടെ സന്താനങ്ങളോടുള്ള കത്തവ്യം അവസാനിക്കുന്നില്ല. ശൈശവത്തിൽ അച്ഛനേക്കാൾ അമ്മയ്ക്കാണു് ശിശുക്കളുടെ വളച്ച്യയിൽ ചുമതലയുള്ളതു്. ഇക്കാലത്തു പലപ്പോഴും സംഭവിക്കുന്നതു് അച്ഛനും അമ്മയും ഉദ്യോഗത്തിനു പോകും; കുട്ടികളെ നോക്കാൻ വേലക്കാരെയും ഏല്പിക്കും. അത്തരം കുട്ടികൾക്കു കിട്ടുന്ന സാംസ്കാരികപാരമ്പര്യം വളത്തുന്ന വേലക്കാരുടേതായിരിക്കും. ആ കുട്ടികൾക്കു് അമ്മയോടോ അച്ഛനോടോ ഗാഢരൂഢമായ സ്നേഹാദരങ്ങൾ ഉണ്ടാവാൻ പ്രയാസമാണു്. കുട്ടികളെ വളത്തുകയും വീട്ടുകാര്യങ്ങൾ നോക്കുകയുമാണു് സ്ത്രീകൾക്കു സ്വാഭാവികമായ കൃത്യങ്ങൾ. അവർ സ്വധർമ്മം വെടിഞ്ഞാൽ മക്കൾ പ്രായമാകുമ്പോൾ അച്ഛനമ്മമാക്കും നാട്ടുകാക്കും ഒരു ഒഴിയാശല്യമായിത്തീരുന്നെങ്കിൽ അച്ഛനമ്മമാക്കു് തങ്ങളെത്തന്നെയേ അതിനു പഴിയ്ക്കേണ്ടതുള്ളു. അവർ തങ്ങളുടെ സ്വധർമ്മം, സന്താനങ്ങളോടുള്ള കത്തവ്യം, വേണ്ടവണ്ണം നിവ്വഹിച്ചാൽ മക്കളുടെ ശ്രേയസ്കരമായ ഭാവിയുടെ അടിത്തറ ഉറപ്പായി പാകിക്കഴിഞ്ഞിരിക്കും. ആചാരമര്യാദകൾ പഠിയ്ക്കേണ്ട കാലം അതാണു്. മാതാപിതാക്കന്മാർ, ഗുരുനാഥന്മാർമുതലായവരോടു് ആദരാനുസരണങ്ങൾ പഠിയ്ക്കേണ്ട കാലം അതാണു്. ഉത്കൃഷ്ടാശയങ്ങൾ ഉൾക്കൊള്ളുന്ന മനോഹരങ്ങളായ കഥകൾകൊണ്ടു് മക്കളുടെ മനസ്സു നിറയ്ക്കേണ്ട കാലം അതാണു്. ഈശ്വരവിശ്വാസം, നാമജപം, ക്ഷേത്രദർശനം തുടങ്ങിയ, ജീവിതലക്ഷ്യപ്രാപ്തിയുടെ മൂലഭൂതങ്ങളായ, ആദർശാനുഷ്ഠാനങ്ങൾ സമ്പാദിക്കേണ്ട കാലം അതാണു്. ഇമ്മാതിരി, മക്കളുടെ ബാല്യകാലം വേണ്ടവിധത്തിൽ നിയന്ത്രിക്കുകയും സംസ്കരിക്കുകയും ചെയ്താൽ വിദ്യാലയത്തിൽ പോകുമ്പോഴും അതിൻെറ സത്ഫലങ്ങൾ കാണാം. മക്കൾ ശരിയായി പാഠങ്ങൾ പഠിക്കുന്നുണ്ടോ എന്നു നോക്കേണ്ടതു്

മാതാപിതാക്കന്മാരുടെ കത്തവ്യമാകുന്നു. ഇന്നത്തെ ചുററുപാടിൽ അദ്ധ്യാപകന്മാർ അക്കാര്യത്തിൽ നിസ്സഹായരാണ്. വിദ്യാഭ്യാസകാലം ഭാവിജീവിതം കെട്ടിപ്പടുക്കാനുള്ള അടിത്തറയാകുന്നു. ഓരോ വിദ്യാത്ഥിയുടെയും കത്തവ്യം വിദ്യ അഭ്യസിക്കുകയാണ് എന്ന് വിദ്യാത്ഥിയും രക്ഷാകത്താക്കളും അദ്ധ്യാപകരും സമുദായനേതാക്കന്മാരും അംഗീകരിക്കണം. പഠിക്കാതെ കിട്ടാവുന്ന ഉദ്യോഗങ്ങരം, മന്ത്രിപദവും മററും, എണ്ണത്തിൽ വളരെ കുറവേ ഉള്ളു എന്നും ഓക്കണം. ഏതാനും ചിലക്കു നേതാക്കളാകാൻ തങ്ങളെ കരുക്കളാക്കി തങ്ങളുടെ ഭാവി നശിപ്പിക്കുകയാണ് സമരത്തിനു തങ്ങളെ പിടിച്ചിറക്കുന്ന നേതാക്കന്മാർ ചെയ്യുന്നതെന്ന് വിദ്യാത്ഥികരം അറിഞ്ഞിരിക്കണം. അതു വിസ്മരിച്ചാൽ അവക്കു വന്നുകൂടുന്ന നഷ്ടം അപരിഹാര്യമായിരിക്കും. മാത്രമല്ല, അവർ സമുദായത്തിനു് ഒരു തീരാശാപമായിത്തീരുകയും ചെയ്യും.

മനുഷ്യൻ മൃഗമല്ല, ദിവ്യാംശസംഭൃതനാണ് എന്ന ബോധം വളത്തുന്ന മതത്തിന്, ആദ്ധ്യാത്മികതയ്ക്ക്, ജീവിതത്തിൽ പരമപ്രധാനമായ സ്ഥാനം ഉണ്ടായിരിക്കണം. മതമെന്നാൽ ഈശ്വരനും ജീവനും തമ്മിലുള്ള ബന്ധമാണ്. അതു പിതൃപുത്രബന്ധമോ സ്വാമിഭൃത്യബന്ധമോ അഭേദബന്ധമോ ആകാം. നമുക്കപ്പോരം മററു മനുഷ്യരുമായുള്ള ബന്ധം സാഹോദര്യമോ സമത്വമോ ആയിരിക്കും. അവരോടുള്ള പെരുമാററം സൗഹാദ്ദപരവുമായിരിക്കും. പരസ്പരം സൗഹാദ്ദമുള്ള സമൂഹം ശാന്തവും സംതൃപ്തവും ആയിരിക്കുകയും ചെയ്യും.

മുതിന്ന തലമുറയിൽപ്പെട്ടവരും, ഇന്നത്തെ നിലപാടിനു ചില മാററം കൂടിയേ കഴിയൂ എന്നു തോന്നുന്നവരും ആയ ആളുകരം തങ്ങളുടെ ജീവിതത്തിൽ സത്യധമ്മാദികരംക്കു് ശരിയായ സ്ഥാനം നല്കുകയും ജീവിതം അതനുസരിച്ചു രൂപപ്പെടുത്തുകയും അങ്ങനെ യുവതലമുറയ്ക്കു മാതൃകാഭൂതരായിത്തീരുകയും വേണം.

മനുഷ്യജീവിതം ശ്രേയസ്കരവും കൃതാത്ഥവുമാകണമെങ്കിൽ അതു് ഈശ്വരനിഷ്ഠമാകണം. ആത്മസാക്ഷാത്കാരത്തിനുള്ള ഉദ്യമത്തിൽമാത്രമേ ധമ്മപാദങ്ങളായ തപസ്സ്, ശൗചം, ദയാ, സത്യം ഇവയ്ക്കു് പ്രസക്തിയും, പ്രയോജനവും ഉള്ളു. മനുഷ്യനിലെ ഈശ്വരനെ മറന്നു് മൃഗത്തെ താലോലിയ്ക്കുന്നതാണ് ഇന്നേപ്പെട്ടിരിക്കുന്ന ദോഷങ്ങരംക്കെല്ലാം മൗലികമായ കാരണം. അതിനു് ഏകപരിഹാരം ഈശ്വരവിശ്വാസത്തിൽ അധിഷ്ഠിതമായ ഒരു ജീവിതമാണ്. അപ്പോരം ഈശ്വരനിൽക്കൂടി സവ്വ മനുഷ്യരും സഹോദരരായിത്തീരും:തന്നെപ്പോലെ തന്റെ അയൽക്കാരനേയും സ്നേഹിക്കും; അവന്റെ നന്മയ്ക്കുവേണ്ടി പ്രവത്തിക്കും. ജീവിതം സഫലവും സുഖപ്രദവുമായിത്തീരുകയും ചെയ്യും. ആ അവസ്ഥ സത്യവും ശിവവും സുന്ദരവും ആയിരിക്കും. സത്യമേവ ജയതേ.

---

സി. ഐ. എസ്. ആർ. എസ്സിന്റെ ആഭിമുഖ്യത്തിൽ 29 – 4 – 1972–ൽ തൃശ്ശൂർ കാൽഡിയൻ ബിഷോപ്പിന്റെ അരമനയിൽവെച്ചു നടന്ന ചച്ചാസമ്മേളനത്തിൽ അവതരിപ്പിച്ച ഒരു പ്രബന്ധം.

---

ഒരു നാളൊരു കമ്മത്തൊടു ബന്ധമൊരിക്കലുമില്ലവർകരംക്കു, പാലിൽ
പരിചാൽ മേവിന ഘൃതമിതെടുത്തതു പാരാതതിലിട്ടാൽ മുന്നേപ്പോൽ
ഒരു ജാതിയുമിയലാതതുപോലെ ഒരു ഗുരുവചസാ പരമാത്മസ്ഥിതി
മരുവീടുകിലവർ കമ്മമനത്തും വാരിയിൽ മേവിന പദ്മംപോലെ.

(കണ്ണശ്ശഭാഗവതം, 33–ാംഅദ്ധ്യായം, 28–ാംപാട്ട്.)

# മരണദുഃഖം

ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

അഭിമന്യു വധിയ്ക്കപ്പെട്ടപ്പോഠം സങ്കടം സഹിക്കാതെ വിലപിക്കാൻ തുടങ്ങിയ യുധിഷ്ഠിരനെ ആശ്വസിപ്പിക്കാൻ വ്യാസൻ പലതും പറയുകയുണ്ടായി. കൂട്ടത്തിൽ, നാരദൻ പണ്ട് സൃഞ്ജയനെന്ന രാജാവിൻെറ പുത്രശോകം തീക്കാൻ പറഞ്ഞ കഥകഠം ഉദ്ധരിക്കുകയുമുണ്ടായി. ഷോഡശരാജകീയം എന്നറിയപ്പെടുന്ന ആ കഥകളിലൂടെ നാരദൻ ആവത്തിച്ചു പറഞ്ഞതിൻെറ സാരം: എത്രയോ മഹാന്മാർ ഇതിനകം മരിച്ചുപോയിട്ടുണ്ട്, ഇനിയും മരിച്ചുപോവുകയും ചെയ്യും. അതിനാൽ, നിസ്സാരനായ ഈ മകനെച്ചൊല്ലി ദുഃഖിക്കാതിരിക്കു. (മഹാഭാരതം, ദ്രോണപവ്വം, അധ്യായം 55 മുതൽ 70കൂടി)

യോഗ്യന്മാരും മരിച്ചുപോകുന്നു; അപ്പോഠം മോശക്കാർ മരിച്ചുപോയാൽ ദുഃഖിക്കാനില്ല, അല്ലേ? ബുദ്ധിമാന്മാക്കും പിഴ പററാറുണ്ട്, അപ്പോഠം മന്ദന്മാക്ക് പിഴ പററിപ്പോയാൽ സാരമാക്കാനില്ല അല്ലേ? കരിങ്കല്ലും പൊടിഞ്ഞുപോകാറുണ്ട്; അപ്പോഠം മണ്ണാങ്കട്ട പൊടിഞ്ഞുപോയാൽ അദ്ഭുതമില്ല അല്ലേ?

ശരി, പക്ഷേ ബുദ്ധിമാന്മാക്ക് പിഴ പററാൻ സാധ്യത കുറവാണ് എന്നതു പോലെയോ, കരിങ്കല്ല് പൊടിഞ്ഞുപോകാൻ സാധ്യത കുറവാണ് എന്നതുപോലെയോ, യോഗ്യന്മാർ മരിയ്ക്കാൻ സാധ്യത കുറവാണ് എന്നുണ്ടോ? അതുണ്ടെങ്കിലല്ലേ യോഗ്യന്മാരും മരിയ്ക്കാറുള്ളതുകൊണ്ട് അയോഗ്യന്മാർ മരിച്ചാൽ ദുഃഖിക്കാനില്ല എന്നു പറയുന്നതിന്നത്ഥമുള്ളു ? മൃത്യു സമവത്തിയാണ്, എല്ലാവരിലും തുല്യമായി പെരുമാറുന്ന ആളാണ്, വിദ്വാനേയും മൂഢനേയും ധനികനേയും ദരിദ്രനേയും സുന്ദരനേയും വിരൂപനേയും ഒരേ ലാഘവത്തോടെ കീഴടക്കുന്ന ആളാണ് എന്ന് പ്രസിദ്ധമാണ്. ഇതു് ഏതു മരമണ്ടനും അറിയാവുന്നതാണ്. എന്നിരിക്കെ, സൃഞ്ജയന്നതറിവില്ല എന്നു വരുമോ? തൻെറ മകനെ മൃത്യു പിടികൂടിയതു് അയാഠം ആളൊരു കൊള്ളരുതാത്തവനായതുകൊണ്ടാണ് എന്നൊരു ഭ്രമം സൃഞ്ജയന്നുണ്ടാവാൻ ഇടയുണ്ടോ? ഇല്ലെന്നു സ്പഷ്ടം. അപ്പോഠംപ്പിന്നെ അദ്ദേഹത്തിനോട് മഹാന്മാരും മരിക്കാറുള്ളതുകൊണ്ട് അല്പനായ മകൻെറ മരണത്തിൽ ദുഃഖിക്കാനില്ല എന്നുപദേശിക്കുന്നതിനെന്തത്ഥം? ആ ഉപദേശംകൊണ്ടെങ്ങിനെ അദ്ദേഹത്തിൻെറ ദുഃഖം ശമിക്കും? വെള്ളമില്ലാത്തതിൻെറ കേടല്ലേ നനകൊണ്ടു തീരൂ?

എന്നാൽ നാരദൻ അവിടെ എല്ലാവക്കും അറിയാവുന്ന ഒരു കാര്യം സൃഞ്ജയനെ ധരിപ്പിക്കാൻ ശ്രമിക്കുകയായിരുന്നില്ല; അതിനെ കേവലം അനുവദിക്കുകയായിരുന്നു എന്നു വരരുതേ? ഈ ലോകത്തിൽ എത്രയോ മഹാന്മാർ ജനിച്ചിട്ടുണ്ട്, അവർ എന്തൊക്കെയോ മഹാദ്ഭുതങ്ങഠം കാണിച്ചിട്ടുമുണ്ട്; എന്നാൽ അവക്കാക്കുംതന്നെ മരണത്തെ മറികടക്കാൻ സാധിച്ചിട്ടില്ല, മരണത്തിൻെറ മുമ്പിൽ അവരെല്ലാംതന്നെ അറുപാവങ്ങളെപ്പോലായിരുന്നു. അങ്ങനെ മരണമെന്നതു് അത്യന്തം അനിവാര്യമായിരിക്കെ, അതിന്നു് ഒരു മറുമരുന്നും ഇല്ലാതിരിക്കെ, അതിനെച്ചൊല്ലി ദുഃഖിക്കുന്നതിലത്ഥമില്ല. അതിനാൽ സൃഞ്ജയൻ ഇപ്പോഠം ദുഃഖിക്കരുതു് എന്നായിരുന്നു നാരദൻെറ താല്പര്യം എന്നു വരരുതേ? ആവാം. എങ്കിൽ നാരദൻ എന്തിന്നിവിടെ സൃഞ്ജയനോട് അത്രയ്ക്കൊരു യോഗ്യതയൊന്നുമില്ലാത്ത മകനെച്ചൊല്ലി ദുഃഖിക്കരുതു് എന്നു പറഞ്ഞു? മകൻ വലിയ യോഗ്യനായിരുന്നുവെങ്കിൽ ആ ദുഃഖിക്കൽ ന്യായമാകുമായിരുന്നുവോ ? ഒരാഠംക്കും ഒരുകാലത്തും തടുക്കാനാകാത്ത മരണത്തെച്ചൊല്ലിയുള്ള ആ ദുഃഖിക്കലിന്നു് വല്ല അത്ഥവും ഉണ്ടാകുമായിരുന്നോ? ഇല്ലെന്നു് വളരെ

വ്യക്തം. അപ്പോഠപ്പിന്നെ നാരദൻ എന്തി ന്നിവിടെ സൃഞ്ജയനോട്ട് മകൻെറ അയോഗ്യ തയെപ്പററി എടുത്തുപറഞ്ഞു?

നാരദൻ പറഞ്ഞതിൻെറ ഉദ്ദേശം എന്താ യിരുന്നു ? കൈവിട്ടുപോയ സാധനത്തിൻെറ ഗുണത്തിൻെറ ഏററക്കുറച്ചിലിന്നനുസരിച്ച് അതു കൈവിട്ടുപോയതിലുള്ള ദുഃഖത്തിന്നും ഏററക്കുറച്ചിൽ ഉണ്ടാവുമല്ലൊ. ഒരു പൊൻവള നഷ്ടപ്പെട്ടാലും ഒരു കുപ്പിവള നഷ്ടപ്പെട്ടാലും ഒപ്പമാവില്ലല്ലൊ മനസ്സിന്ന് വിഷമം. അ പ്പോഠ, ദുഃഖിക്കുകയാണെങ്കിൽ അതു് മൺ മറഞ്ഞുപോയ മഹാന്മാരെപ്പററിയാണ് വേ ണ്ടതു്, ഒന്നിനും കൊള്ളാത്ത ഈ മകനെപ്പററി യല്ല എന്ന് സൃഞ്ജയനെ മനസ്സിലാക്കുകയായി രുന്നു നാരദൻെറ ഉദ്ദേശം എങ്കിലോ ? ശരി, പക്ഷേ, അതിന്ന് അധികം യോഗ്യതയുള്ളവർ മരിച്ചാൽ അധികം ദുഃഖിക്കുക, കുറച്ചു യോഗ്യ തയുള്ളവർ മരിച്ചാൽ കുറച്ചു ദുഃഖിക്കുക, ഒരു യോഗ്യതയുമില്ലാത്തവർ മരിച്ചാൽ ഒട്ടും ദുഃഖി ക്കാതിരിക്കുക എന്നൊക്കെ ഒരു പതിവുണ്ടായി രിക്കണമല്ലൊ. പൊതുവേ ആളുകഠക്ക് പൊൻ വള നഷ്ടപ്പെട്ടാലും കുപ്പിവള നഷ്ടപ്പെട്ടാലും ഉണ്ടാകാറുള്ള മനഃക്ലേശത്തിന്ന് വ്യക്തമായ വ്യത്യാസം കാണുന്നതുകൊണ്ടാണല്ലൊ, ഒരാഠ പൊൻവള പോയിട്ട് ദുഃഖിക്കാതിരിക്കുകയും കുപ്പിവളപോയിട്ട് ദുഃഖിക്കുകയും ചെയ്താൽ 'ഇതെന്തു്' എന്ന് ചോദിക്കാൻ തോന്നുന്നതു്. അങ്ങനെ മരിച്ച ആളുടെ യോഗ്യതയുടെ ഏററ ക്കുറവിന്നനുസരിച്ച് മരണത്തെച്ചൊല്ലിയുള്ള ദുഃഖത്തിന്ന് ഏററക്കുറച്ചിൽ കാണാറുണ്ടോ ? ഇല്ല, മരിച്ച ആളുടെ യോഗ്യതയുടെ അടിസ്ഥാ നത്തിലല്ല, ആ ആളുമായുള്ള ബന്ധത്തിൻെറ അടിസ്ഥാനത്തിലാണ്, ആളുകഠക്ക് ഒരാളുടെ മരണത്തിൽ ദുഃഖം അനുഭവപ്പെടാറ്. അപ്പോഠ നാരദൻ ഇവിടെ സൃഞ്ജയനോട്ട് മുമ്പു മരിച്ചു പോയവരും ഇനി മരിക്കാൻ പോകുന്നവരു മായ ചിലരുടെ മഹത്ത്വത്തെ വിസ്തരിച്ചതി ന്നും മകൻെറ അല്പത്വത്തെ എടുത്തു പറഞ്ഞ തിന്നും എന്തർത്ഥം ? വ്യാസൻ അതൊക്കെ യുധി ഷ്ഠിരൻെറ മുമ്പിൽ ഉദ്ധരിച്ചതിണും എന്തർത്ഥം? ആലോചിച്ചു നോക്കാം.

വിശ്വപ്രസിദ്ധി നേടിയ ഏതെങ്കിലും കവിയോ, ഗായകനോ, അഭിനേതാവോ ഇതു പോലെ മററാരെങ്കിലുമോ മരിച്ചുവെന്നു കേട്ടാൽ ആളുകഠ ദുഃഖിക്കാറുണ്ട്; ആ മരിച്ചു പോയ വ്യക്തിയോട്ട് ഒരു ബന്ധമില്ലാത്ത വരും ദുഃഖിക്കാറുണ്ട്. എന്നാൽ, ഈ ദുഃഖം എല്ലാവക്കും ഒരുപോലെയല്ല കാണാറ്. കവി തയിൽ കൂടുതൽ താല്പര്യമുള്ളവർ കവിയുടെ മരണത്തിൽ കൂടുതൽ ദുഃഖിക്കും; അതുപോലെ ഗാനത്തിലോ അഭിനയത്തിലോ കൂടുതൽ താല്പ ര്യമുള്ളവർ ഗായകൻെറയോ അഭിനേതാവി ൻെറയോ മരണത്തിലും കൂടുതൽ ദുഃഖിക്കും; ഇ തിലൊന്നിലും ഒരു താല്പര്യവുമില്ലാത്തവർ ഇവ രിൽ ആരുടെ മരണത്തിലും ദുഃഖിക്കുകയുമില്ല. ഇതിന്നർത്ഥം ഈ ദുഃഖമെല്ലാം തങ്ങഠക്കെന്തോ നഷ്ടപ്പെട്ടുപോയി എന്ന തോന്നലിൻെറ ഫല മാണ് എന്നാണല്ലൊ. കവിത സംഗീതം അഭി നയം മുതലായ വിഷയങ്ങളിൽ താല്പര്യമുള്ള വക്ക് അതതു വിഷയങ്ങളിൽ അന്യാദൃശവൈ ദഗ്ദ്ധ്യമുള്ളവർ മരിച്ചുവെന്നു കേട്ടാൽ തങ്ങഠ ക്കിതേവരെ ആ വൈദഗ്ദ്ധ്യത്തിൽനിന്ന് സി ദ്ധിച്ചിരുന്ന സുഖവിശേഷം ഇനി കിട്ടില്ലെന്നും അങ്ങനെ തങ്ങഠക്കെന്തോ നഷ്ടം വന്നുപോയി എന്നുമുള്ള തോന്നൽ ഉണ്ടാവുമല്ലൊ. ഇതിലൊ ന്നിലും ഒട്ടും താല്പര്യമില്ലാത്തവക്ക് അങ്ങനെ യൊരു തോന്നൽ ഉണ്ടാവുകയുമില്ല. ഇതുപോ ലെ, രാഷ്ട്രീയനേതാക്കളോ ആധ്യാത്മികാചാ ര്യന്മാരോ ആരു മരിച്ചാലും ആളുകഠ ദുഃഖിക്കു ക്കുന്നതു് തങ്ങഠക്കെന്തോ ചേതം വന്നുപോയി എന്ന തോന്നൽകൊണ്ടാണ്, മറെറാന്നുകൊണ്ടു മല്ല. അപ്പോഠ വിശ്വോത്തമന്മാരായ മഹാന്മാ രുടെ മരണത്തിലുള്ള ദുഃഖം സ്വാത്ഥമൂലക മാണ്, സ്വാത്ഥമാണ്.

ഇനി ഒരാഠക്ക് ഒരു യോഗ്യതയും ഇല്ല എന്നു വെയ്ക്കുക. എന്നാലും അയാഠ മരിച്ചാൽ അയാളുടെ ബന്ധുക്കഠക്കും സുഹൃത്തുക്കഠക്കും ദുഃഖം തോന്നുമല്ലൊ. ഇതെന്തുകൊണ്ട് ? മരണം എന്നുവെച്ചാൽ ഒരത്യന്തവിയോഗമാണ്, ഇനി യൊരിക്കലും കൂടിച്ചേരലില്ലാത്ത വേർപിരി യലാണ്. സാധാരണമായി ഇഷ്ടജനങ്ങളുടെ വേർപാടിൽ നമുക്ക് ദുഃഖം തോന്നാറുണ്ട്. അതൊരുപക്ഷെ, പലപ്പോഴും അവരുടെ ഭാവി യെക്കുറിച്ചുള്ള ആശങ്കമൂലമാവാം, അവക്കിനി ഇതുവരേത്തേക്കാഠ ദുഃഖം തന്നെയാവില്ലേ,

സുഖമാവില്ലല്ലോ എന്ന ചിന്തമൂലമാവാം. എന്നാൽ, ചിലപ്പോഴൊക്കെ അങ്ങനെയൊരാശങ്ക അശേഷമില്ലാത്തപ്പോഴും, നമ്മെ വിട്ടുപോകുന്ന ആൾക്കിനി എല്ലാംകൊണ്ടും ഇന്നത്തേക്കാൾ മെച്ചപ്പെട്ട നിലയാണ് എന്ന് നല്ല നിശ്ചയമുള്ളപ്പോഴും, നാം അവരുടെ വേർപാടിൽ ദുഃഖിക്കാറുണ്ട്, ഉള്ളിൽത്തട്ടി ദുഃഖിക്കാറുണ്ട്. അപ്പോൾ, അതിന്നർത്ഥം ആ ഇഷ്ടജനങ്ങൾക്ക വേണ്ടിയല്ല, അവരുടെ യോഗക്ഷേമത്തിലുള്ള ശുഷ്കാന്തിമൂലമല്ല, നാം ദുഃഖിക്കുന്നതു് എന്നാണല്ലൊ. ആ ദുഃഖം പിന്നെ ആൎക്കവേണ്ടിയാണ് ? എന്തിനു് വേണ്ടിയാണ് ? മററാൎക്കും വേണ്ടിയല്ല, നമുക്കവേണ്ടിത്തന്നെ. മറെറാന്നിനും വേണ്ടിയല്ല, നമ്മുടെ താല്പര്യത്തിന്നുവേണ്ടിത്തന്നെ. എന്നുവെച്ചാൽ, ആ ഇഷ്ടജനങ്ങളുടെ സാമീപ്യസമ്പൎക്കങ്ങളിൽനിന്നു് കിട്ടിയിരുന്ന സുഖം ഇനി പഴയപടി കിട്ടില്ലല്ലൊ എന്നോൎത്താണ് നാം അവരുടെ വിയോഗത്തിൽ ദുഃഖിക്കുന്നതെന്നർത്ഥം. ഇഷ്ടജനങ്ങളുടെ അത്യന്തവിയോഗരൂപമായ മരണത്തിൽ അനുഭവപ്പെടുന്ന ദുഃഖത്തിൻെറ കഥയും ഇതുതന്നെയാണ്. ആ ദുഃഖം മരിച്ചുപോയ ആളുടെ സ്ഥിതിയിനി എന്താവും എന്നാലോചിച്ചിട്ടുള്ളതല്ല, മരിച്ചുപോയ ആളിൽനിന്നു് ഒരു സുഖവും കൈവരില്ലല്ലൊ എന്നാലോചിച്ചിട്ടുള്ളതാണ്. അങ്ങനെ ഏററവുമടുത്ത ചാൎച്ചവേഴ്ചക്കാരുടെ മരണത്തിൽ തോന്നുന്ന ദുഃഖവും സ്വാൎത്ഥമൂലകമാണ്, സ്വാൎത്ഥമാണ്.

ഇങ്ങനെ മേൽ വിവരിച്ചവിധം മഹാന്മാരുടെ മരണത്തിലുള്ള ദുഃഖവും ബന്ധുമിത്രാദികളുടെ മരണത്തിലുള്ള ദുഃഖവും രണ്ടും സ്വാൎത്ഥാത്മാക്കൾതന്നെ. എങ്കിലും, ഇതിൽ ആദ്യത്തേതിനെ നാം സ്വാൎത്ഥമായി കണക്കാക്കാറില്ല, രണ്ടാമത്തേതിനെ അങ്ങനെ കണക്കാക്കാറുമുണ്ട്. ഒരു മഹാത്മാവു് മരിച്ചാൽ ദുഃഖിക്കുന്നതു് ദൗബ്ബല്യമല്ല, സ്വാൎത്ഥമല്ല, സ്വന്തം മകൻ മരിച്ചാൽ ദുഃഖിക്കുന്നതു് അതൊക്കെയാണുതാനും എന്നാണല്ലൊ നമ്മുടെ നില. ഇതിന്നു കാരണം, ആദ്യത്തേതിൽ സ്വാൎത്ഥം അത്ര പ്രകടമല്ല എന്നതും രണ്ടാമത്തേതിൽ അതു് തുലോം പ്രകടമാണ് എന്നതുമാണ്. ഇതാണ് പൊതുവേ പറഞ്ഞാൽ ആരെങ്കിലും മരിച്ചുപോയാൽ നമുക്കനുഭവപ്പെടുന്ന ദുഃഖത്തിൻെറ സ്വഭാവം. ഇനി നമുക്ക് മകൻ മരിച്ചു് ദുഃഖത്തിലാണ്ട ഒരാൾക്കു് നാരദൻ സൃഞ്ജയന്നു നല്കിയതുപോലെയുള്ള ഉപദേശംകൊണ്ടുണ്ടാകാവുന്ന ഫലമെന്താണെന്നു നോക്കാം. വിശ്വവിശ്രുതന്മാരായ പല മഹാന്മാരുടേയും ചരിതം വിസ്തരിച്ചിട്ട്, നോക്കു, ഇവരും മരിച്ചുപോയി, അപ്പോൾ എന്തിന്നു് നിസ്സാരനായ ഈ മകൻെറ മരണത്തിൽ ദുഃഖിക്കുന്നു എന്നു് വീണ്ടും വീണ്ടും ഒരാൾ ചോദിച്ചാൽ ശോകാൎത്തനായ ആ പിതാവിന്നു് എന്തു് തോന്നും ? ഒരു പക്ഷേ, അയാൾക്കു് സ്വയം ചോദിക്കാൻ തോന്നാം, തനിക്കിപ്പോൾ ദുഃഖം അനുഭവപ്പെടുന്നതു് മരിച്ചുപോയ ആൾ ഒരു യോഗ്യനായതുകൊണ്ടോ, അതോ തൻെറ മകനായതുകൊണ്ടോ എന്നു്. ഈ ചോദ്യം ആവൎത്തിക്കപ്പെടുംതോറും അയാൾക്കു് വ്യക്തമായിത്തുടങ്ങും, മകൻെറ യോഗ്യതയല്ല, തനിക്കയാളോടുള്ള ബന്ധമാണ് തൻെറ ദുഃഖത്തിന്നടിസ്ഥാനം എന്നു്. അങ്ങനെ തീവ്രമായ ദുഃഖത്തിൻെറ പിടിയിൽനിന്നു് അല്പമൊരു വിടുതി നേടി വിചാരത്തിൻെറ വഴിയിലേയ്ക്കു് കുറേശ്ശെ നീങ്ങാൻ തുടങ്ങിയ അയാളുടെ മനസ്സു് പിന്നെ ചോദിക്കും, മരിച്ചതു് മകനാണെന്നു വെച്ചു് എന്തിന്നു് ഈ ദുഃഖം എന്നു്: തുടൎന്നുണ്ടാവുന്ന ആഭ്യന്തരമായ വിശകലനത്തിൻെറയും വിമൎശനത്തിൻെറയും ഫലമായി അയാൾക്കു് മനസ്സിലായിത്തുടങ്ങും, മകനുവേണ്ടിയല്ല, തനിക്കുതന്നെ വേണ്ടിയാണ് ഈ ദുഃഖമത്രയും എന്നു്. ക്രമേണ അയാൾക്കു് അസന്ദിഗ്ദ്ധമായി ബോധ്യപ്പെടും, താനീ ദുഃഖിക്കുന്നതെല്ലാം തൻെറ സ്വാൎത്ഥം കാരണമായിട്ടുതന്നെയാണ് എന്നു്. അതു ബോധ്യപ്പെടുന്നതോടെ ആ ദുഃഖം കൈയ്യൊഴിക്കാൻ ഉള്ളിൽനിന്നൊരു പ്രേരണ ഉണ്ടാവാതെ വയ്യല്ലൊ. അതുണ്ടായാൽ ക്രമേണ ആ ദുഃഖത്തിൻെറ ശക്തി കുറയാതേയും വയ്യല്ലോ. ഇങ്ങനെ, മകൻ എന്നില്ല, ബന്ധുമിത്രാദികളിൽ ആരു മരിച്ചാലും അതുകൊണ്ടുണ്ടാവുന്ന ദുഃഖം ശമിപ്പിക്കാൻ നാരദൻെറ ഉപദേശം ഉപകരിക്കും.

ഇനി നമുക്കു് ചാൎച്ചയും വേഴ്ചയും ഒന്നുമില്ലാത്ത മഹാനായ ഒരാൾ മരിച്ചുപോയതിനെച്ചൊല്ലിയാണ് നമ്മുടെ ദുഃഖം എങ്കിലോ? അവിടെ നാരദൻെറ ഉപദേശംകൊണ്ടു് വല്ല

കാര്യവുമുണ്ടാവുമോ ? ഉണ്ടാവും. ഇതിന്നുമുമ്പും എത്രയോ മഹാന്മാർ, ഇതിലും മഹാന്മാർതന്നെ, മരിച്ചുപോയിട്ടുണ്ട്, ഇനിയും മരിച്ചുപോവുകയും ചെയ്യും; അതിനാൽ ഈ മരണത്തിൽ ദുഃഖിക്കരുത് എന്ന ഉപദേശം വീണ്ടും വീണ്ടും വന്നലയ്ക്കുമ്പോഴ് നമുക്കാലോചിക്കാൻ തോന്നും, വാസ്തവത്തിൽ നമ്മുടെ ഈ ദുഃഖത്തിന്ന് എന്താണടിസ്ഥാനം എന്ന്. ഈ ആലോചനയുടെ ഫലമായി സ്വാർത്ഥംതന്നെയാണ് ആ അടിസ്ഥാനം എന്ന് നമുക്ക് ബോധ്യപ്പെടും. തത്ഫലമായി നമ്മുടെ ദുഃഖത്തിന്റെ ശക്തി കുറയുകയും ചെയ്യും. ഇങ്ങനെ ഏതു വിധത്തിലായാലും ആരുടെയെങ്കിലും മരണത്തിൽ നമുക്കുണ്ടാവുന്ന ദുഃഖത്തിന്റെ ഉപശാന്തിക്ക് നാരദന്റെ ഉപദേശം തീർച്ചയായും ഉപയോഗപ്പെടുന്നതാണ്.

ഇവിടെ ഒരു ചോദ്യംവരാം: എന്തിനിങ്ങനെ വളഞ്ഞു മൂക്കു പിടിക്കുന്നു? മരിച്ച ആളെ ച്ചൊല്ലി ദുഃഖിക്കുന്നതു സ്വാർത്ഥമാണ് എന്ന് ആ ദുഃഖത്തിന്നിടയ്ക്ക് ബോധ്യപ്പെടുത്തിക്കൊടുക്കലാണ് അവിടെ ദുഃഖശാന്തിക്കുള്ള ഉപായം എങ്കിൽ അതു നേരെ ചൊവ്വെ ചെയ്യരുതോ? ആ ദുഃഖം സ്വാർത്ഥമാണ് എന്ന് യുക്തിയുക്തം സമർത്ഥിച്ചുകൂടേ? എന്തിന്ന് അവിടെ മൺമറഞ്ഞ മഹാന്മാരേയും അവരുടെ അത്ഭുതചരിതങ്ങളേയും എല്ലാം വലിച്ചിഴച്ചു കൊണ്ടുവരുന്നു? അതിന്ന് ആവശ്യമില്ലായ്കയില്ല. മരിച്ചുപോയ ആഠ തനിയ്ക്കേററം ഉററവനായാലും കൊള്ളാം തനിക്ക് ബഹുമാനമുള്ളവനായാലും കൊള്ളാം, ആ മരണത്തിൽ ഉള്ളുനീറി ദുഃഖിക്കുന്നയാൾക്ക് ആ ദുഃഖിക്കുന്നതു് സ്വാർത്ഥമാണ് എന്ന തോന്നൽ അപ്പോൾ ലവലേശം ഉണ്ടാവില്ല: അതു് എത്രയും സ്വാഭാവികമായിട്ടേ അയാൾക്ക് തോന്നൂ. ആ സ്ഥിതിക്ക് അയാളോടപ്പോൾ ആ ദുഃഖം സ്വാർത്ഥമാണ് എന്ന് പറഞ്ഞിട്ട് കാര്യമില്ല, എന്തൊക്കെ യുക്തികൾ നിരത്തി വെച്ചാലും അതൊന്നും അയാളുടെ ഉള്ളിൽ ഏശില്ല; അതേശിക്കാൻ ശ്രമിക്കുന്നതു്, ഏതാണ്ട് ആഴത്തിൽ വെള്ളത്തിന്നടിയിൽ കിടക്കുന്ന ഒരു സാധനം ചൂടാക്കാൻ ആ വെള്ളത്തിലൂടെ ഒരു കത്തിച്ച ചൂട്ടുകൊണ്ടു ചെല്ലുന്നതു പോലെയാണ്. അപ്പോൾ ആ വഴിക്കവിടെ ദുഃഖശമനം ദുർഘടംതന്നെ. എന്നാൽ, മുമ്പു മരിച്ചുപോയ ചില ആളുകളുടേയും ഇപ്പോൾ മരിച്ച ആളുടേയും യോഗ്യതകളെ താരതമ്യപ്പെടുത്തി തദ്വാരാ തന്റെ ദുഃഖത്തിന്റെ കാരണമെന്തെന്നന്വേഷിക്കാൻ ആ ദുഃഖാർത്തനെ പ്രേരിപ്പിച്ചാലോ ? നാരദൻ സൃഞ്ജയന്റെ അടുക്കൽ എടുത്ത അടവൊന്ന് പ്രയോഗിച്ചാലോ? അങ്ങനെയായാൽ തന്റെ ദുഃഖം സ്വാർത്ഥം മൂലമാണെന്ന് അയാൾക്ക് ക്രമേണ സ്വയം കണ്ടെത്താൻ കഴിയും, ആയാളുടെ സ്വാർത്ഥത്തിന്റെ ഉറ ക്രമേണ തനിയെ പൊളിഞ്ഞടന്നുപോവും. നാരദൻ സൃഞ്ജയനോട് അന്തരിച്ചുപോയ മഹാപുരുഷന്മാരുടെ ചരിതം വിസ്തരിച്ചതും അദ്ദേഹത്തിന്റെ മകന്റെ അയോഗ്യതയെപ്പററി എടുത്തു പറഞ്ഞതും പുത്രശോകത്താൽ അത്രയും തളർന്നുപോയിക്കഴിഞ്ഞിരുന്ന ആ മനുഷ്യനെ ആശ്വസിപ്പിക്കാൻ വേറെ വഴിയൊന്നുമില്ലാഞ്ഞിട്ടാണ്, സാധാരണ രീതിയിലുള്ള സമാശ്വസനങ്ങളൊന്നും അവിടെ ഫലിക്കില്ലെന്നു കണ്ടിട്ടാണ്. വ്യാസൻ യുധിഷ്ഠിരനോട് ആ കഥ വിസ്തരിക്കാനും ഇതുതന്നെയാണ് കാരണം. താനാണല്ലൊ ബാലനായ അഭിമന്യുവിനെ മഹാരഥന്മാർ നിറഞ്ഞ യുദ്ധരംഗത്തേയ്ക്ക് പറഞ്ഞയച്ചതു്, ദുർഭേദ്യമായ ആ വ്യൂഹത്തിന്റെ അകത്തേയ്ക്ക് കടക്കാനേ തന്നെ അച്ഛൻ പഠിപ്പിച്ചിട്ടുള്ളു, അവിടെനിന്ന് പുറത്തേയ്ക്ക് കടക്കാനുള്ള വിദ്യ തനിക്കറിഞ്ഞുകൂടാ എന്ന് അഭിമന്യു തുറന്നു പറഞ്ഞതിനെ വകവെയ്ക്കാതെയാണല്ലൊ താനങ്ങനെ ചെയ്തതു് എന്നോർത്ത് അതികഠിനമായി വ്യസനിച്ചിരിക്കുകയായിരുന്നുവല്ലൊ അപ്പോൾ യുധിഷ്ഠിരൻ.

നമുക്കും ചിലപ്പോൾ ചിലരുടെ മരണത്തിൽ കനത്ത ദുഃഖം അനുഭവപ്പെടാറുണ്ടല്ലൊ. അപ്പോൾ, നമുക്കും നാരദൻ സൃഞ്ജയന്നും വ്യാസൻ യുധിഷ്ഠിരന്നും ഉപദേശിച്ച ഈ വഴി പരീക്ഷിച്ചു നോക്കാവുന്നതാണ്. അവർ ചൂണ്ടിക്കാണിച്ച പൃഥു, രന്തി, ഭരതൻ മുതലായവരെ നമുക്ക് പിടിക്കുന്നില്ലെങ്കിൽ, അവരുടെ മഹത്ത്വത്തിൽ നമുക്ക് മതിപ്പു തോന്നുന്നില്ലെങ്കിൽ, ആ സ്ഥാനത്തു് നമുക്ക് നമ്മുടെ ഇഷ്ടം പോലെ പുതിയ മഹാന്മാരെ പ്രതിഷ്ഠിക്കാവുന്നതുമാണ്.

# തൊഴുന്നേൻ

പി. ഓമനക്കുഞ്ഞമ്മ

ഓതാവതല്ലടിയനിബ്ഭവഭീതി ചേർക്കും
ചേതോവികാരമതിദുസ്സഹമാത്തബന്ധോ!
നീതാനിവർക്കു ശരണം കരുണാംബുരാശേ!
വാതാലയേശ തവ പാദയുഗം തൊഴുന്നേൻ. 1

കേശാദിപാദമിതു കേശവ കേഴവോക്കം–
ക്ലേശാപഹം കരളിലൊന്നു കുറിച്ചെടുപ്പാൻ
ഈശാദിവന്ദ്യചരണാംബുജ വിഘ്ന മേതു–
മേശായ്‌വതിന്നടിമലക്കടിയൻ തൊഴുന്നേൻ.

കണ്ണന്റെ കാർകുഴലിലദ്ഭുതകാന്തി ചിന്തി,
കണ്ണഞ്ചിടും കനകരത്നകിരീടമേറി
എണ്ണപ്പെടും പരമധന്യപദത്തിൽ മിന്നും
വർണ്ണപ്പകിട്ടുടയ പിഞ്ഛിക ഞാൻ തൊഴുന്നേൻ.

ആദിത്യപംക്തിയൊരുമിച്ചൊരിടത്തുദിച്ചു–
മാ ദിവ്യകാന്തിഭരധോരണിയെന്നപോലെ
മോദിച്ചുമാറഴകൊടത്തിരുമൗലി ചാർത്തും
മേദിന്യധീശ, തവ പൊൻമുകുടം തൊഴുന്നേൻ.

ബാലേന്ദുവിന്നുമൊരു നാണമുദിച്ചുമീ നിൻ–
ബാലേന്ദുവിൽ കരിമുകിൽച്ചെറുതുണ്ടുപോലെ
നീലാളകാളി കളിയാടി വിളങ്ങിടുന്നീ–
ച്ചേലാന്ന ചാരുതിരുനെററിയെ ഞാൻ
തൊഴുന്നേൻ. 5

ഊററംപെറും വദനനീലനിലാവിൽ വേലി–
യേററം വളന്നഴകൊഴുക്കിന്ന മോടികൂട്ടി
നെററിത്തടത്തിലതിഭംഗി കലന്ന മിന്നും
തെററററ ഗോപിതിലകക്കുറി ഞാൻ
തൊഴുന്നേൻ. 6

സൃഷ്ടിസ്ഥിതിപ്രളയമെന്ന മഹേന്ദ്രജാലം
കഷ്ടപ്പെടാതൊരു വെറും ചലനത്തിനാലെ
ഇഷ്ടപ്പെടുംപടി നടത്തുമലംഘ്യശക്തി,
യഷ്ടിദ്വയം വരദ ചില്ലിയുഗം തൊഴുന്നേൻ. 7

ആമുഗ്ദ്ധതാരമരവിന്ദദളായതം സത്–
പ്രേമപ്രകഷമധുരേക്ഷണലോഭനീയം
കാമപ്രവഷകമനീയകടാക്ഷമോക്ഷ–
മാമഞ്ജുപക്ഷ്മളലസന്നയനം തൊഴുന്നേൻ. 8

സത്തുക്കളിൽ പ്രവരനായ മൃകണ്ഡുപുത്ര–
നത്തൽപ്പെടും പ്രളയവാരിയിൽ നീന്തി നീന്തി,
എത്തിപ്പിടിച്ചുളവകത്തണയിച്ചു കാത്തൊ–
രുത്തുംഗമായ തിരുനാസികയെ തൊഴുന്നേൻ. 9

കൊണ്ടൽപ്പുറത്തുദിതമാം മഴവില്ലുമൊന്നു
കണ്ടാൽ കൊതിക്കുമഴകാന്ന നിറപ്പകിട്ടാൽ,
ഗണ്ഡസ്ഥലം മകരകുണ്ഡലമണ്ഡിതം മത്–
ദണ്ഡങ്ങളാകെയൊഴിയുന്നതിനായ്
തൊഴുന്നേൻ. 10

വണ്ടിൻകണക്കു വിഷയഭ്രമമേറിയെങ്ങും
മണ്ടുന്നൊരെന്മതിയെയിങ്ങു നിലച്ചു നിർത്താൻ
രണ്ടുത്തരാധരദളങ്ങരം തുടുത്തു മിന്നും
തൊണ്ടിപ്പഴങ്ങളധരങ്ങളെ ഞാൻ തൊഴുന്നേൻ.

ആയാസമേററി,യകമാകെയുലച്ചു ദുഃഖം
തായാട്ടു കാട്ടി ഹൃദയം തകർന്നനേരം
മായാവിലാസഹസിതം ചൊരിയും ഭവാന്റെ
മായാത്ത ദന്തനികരദ്യുതി ഞാൻ തൊഴുന്നേൻ.

ചേണാന്ന ചാരുഭുജഭൂഷണകങ്കണാദി–
ക്വാണത്തിനാൽ കുളിരെനിക്കുകതാരിനേകി
പാണിദ്വയപ്രസരരാഗവിലാസലോല–
വേണുപ്രണാദരസമാധുരി ഞാൻ തൊഴുന്നേൻ.

കംബുദ്യുതിക്കു കുറവേററമിയററിടുന്നൊ–
രംഭോരുഹാക്ഷഗളശോഭിതകൗസ്തുഭാഢ്യം,
അമ്പാന്ന 'ലക്ഷ്മിവക'യെന്നരുളിക്കൊടുത്ത
വമ്പേറിടുന്ന വിരിമാറിനെ ഞാൻ
തൊഴുന്നേൻ. 14.

ശ്രീവത്സലന്നു ഭൃഗുപാദമണച്ച കീർത്തി–
ശ്രീവത്സമുദ്രയണിയും തിരുമാറിടത്തിൽ,
ത്രൈവണ്ണ്യകാന്തി വഴിയും വനമാല ചാർത്തി–
സ്സൗവണ്ണഹാരലളിതം തിരുമെയ് തൊഴുന്നേൻ.

കാമാത്തി പൂണ്ട വരഗോപകുമാരിമാർതൻ
ഭീമാധിയോത്തു വിരഹാഗ്നി പുകഞ്ഞിടും–
പോൽ

സീമാതിരിക്തരുചിരദ്യുതിയാന്ന നിൻെറ
രോമാളി, വാരിജവിലോചന, ഞാൻ
തൊഴുന്നേൻ. 16

അംഭോജസംഭവമുഖാഖിലലോകജാല-
സംഭാവിതപ്രഭവഹേതുകമത്ഭുതാഭം,
ദംഭാദിദോഷപരിമാർജ്ജകമാഗ്ഗഭീര-
നാഭിഹ്രദം നളിനനാഭി സദാ തൊഴുന്നേൻ. 17

നീരന്ധ്രനീലിമ നിറഞ്ഞു തെളിഞ്ഞ വാനിൽ-
ച്ചേരുന്ന സന്ധ്യയുടെ പൊൻതുകിലെന്ന-
പോലെ
ചാരുത്വമാന്ന കനകാംബരധാരിയാം നി-
ന്നൂരുദ്വയം ഭുവനസുന്ദര, ഞാൻ തൊഴുന്നേൻ. 18

ദീനത്വമാന്നടിപണിഞ്ഞു കരഞ്ഞു കേഴ-
മാനത്രഭക്തപരിലാളനലോലമായി,
ഊനത്വമററ പുരുഷാത്ഥമശേഷമേകും
ജാനുദ്വയം ജലജലോചന ഞാൻ തൊഴുന്നേൻ.

'സംസാരസിന്ധുവതിദുസ്തര,മായതിന്നീ
നിസ്സാരമത്ത്യതനുവെന്നു പൊളിഞ്ഞ വഞ്ചി
ചിത്സാരമാത്മമണിദീപമഹസ്സുദിസ്സും
കംസാരിപാദവരനൗക ഭജിസ്സു നല്ലൂ.' 20

എന്നിത്തരം മധുരമാം മണിശിഞ്ജിതത്താൽ
പൊന്നിൻചിലമ്പരുമയോടരുളുന്നതാവാം
നന്നെന്നുമീ മധുനിനാദമെനിക്കു കേൾപ്പാൻ
വന്നെത്തണേ വിമലനൂപുരമേ, തൊഴുന്നേൻ.

അരുതരുതിനിയേതും ചൊല്ലുവാൻ കേൾക്കു-
വാനും
വിരുതടിയനു, തെല്ലില്ലില്ല ഞാനെന്നഭാവം
കരുണയുടെ ബലിക്കല്ലായൊരിത്തൃപ്പദത്തിൽ
ഗുരുപവനപുരേശന്നെന്നെയർപ്പിച്ചിടുന്നേൻ. 22

---

# ഭാഗവതോത്പത്തി

**ശ്രീമതി സാവിത്രീ ശേഖരൻനായർ**

കലിയുഗവൈഭവം എന്നല്ലാതെ എന്തു പറയട്ടെ. ഭഗവദനുഗ്രഹത്തിനു സദാ പാത്രീഭൂതമായിക്കൊണ്ടിരിക്കുന്ന ഈ ജീവിതത്തിൽ, ഈശ്വരൻ എന്ന ഒരു ശക്തിയില്ലെന്നു ഉച്ചൈസ്തരം ഉദ്ഘോഷിക്കുകയാണു മിക്ക പേരും. ചോറു വിളമ്പിവെച്ചുകൊണ്ടു 'മകനെ, വരൂ' എന്നു വിളിക്കുന്ന അമ്മയോടു്, 'എനിക്കമ്മെയില്ല' എന്നു പറഞ്ഞു കരയുന്ന ബാലിശമായ ഒരു പ്രവണതയാണിതെന്നുമാത്രമാണു ഇതിനുള്ള സമാധാനം. ബുദ്ധിശക്തിയും വിവേകവുമുള്ള ഏതൊരു വ്യക്തിക്കും, ഈ ലോകത്തെ ഇത്ര നീതിപൂർവം സൃഷ്ടിച്ചു രക്ഷിച്ചു്, വഴിയാംവണ്ണം പരിപാലിച്ചുപോരുന്ന പരമചൈതന്യശക്തിയെക്കുറിച്ചു് ചിന്തിച്ചു് അത്ഭുതപ്പെടാതിരിക്കുവാൻ സാധിക്കുകയില്ല. എത്ര നാസ്തികത്വം പ്രഖ്യാപിച്ചാലും ജീവിതത്തിൽ ഒരിക്കലെങ്കിലും ഈശ്വരനെ സ്മരിക്കാതിരിക്കുന്ന ഒരു വ്യക്തിയും ഉണ്ടായിരിക്കുമെന്നും തോന്നുന്നില്ല.

നമ്മെപ്പററിത്തന്നെ നിഷ്പക്ഷമായി ശരിയായ ഒരു അവലോകനം നടത്തിയാൽ നാം ആ മഹാശക്തിയോടു് എന്തുമാത്രം കടപ്പെട്ടിരിക്കുന്നു എന്നു മനസ്സിലാക്കാം. നാം ഓരോരുത്തരും നമ്മുടെ വിധികർത്താക്കളാണെന്നും നമ്മുടെ ഏതാഗ്രഹങ്ങളും സാധിക്കാനുള്ള ശക്തി നമുക്കുണ്ടെന്നും വെയ്ക്കുക. എന്നാൽ എത്രയെത്ര പരിതാപകരമാകുമായിരുന്നു നമ്മുടെ സ്ഥിതി? ചില സമയത്തു് കാമക്രോധലോഭമോഹങ്ങൾക്കടിമപ്പെട്ടു് എന്തെല്ലാം ദുശ്ചിന്തകളാണു നമ്മിൽ ഉണ്ടാകുന്നതു്? നമ്മുടെ ജീവിതം, നാം ഏററവും സ്നേഹിക്കുന്നവരുടെ ജീവിതം ഇവയെല്ലാംതന്നെ ഒരു നിമിഷത്തെ വികാരത്തള്ളിച്ചകൊണ്ടു് നാശഗർത്തത്തിലേയ്ക്കു പതിപ്പിക്കുവാൻ നാം വ്യാമോഹിക്കുന്നു. അങ്ങനെ വന്നാൽ ഭസ്മാസുരനു വരംകൊണ്ടു കിട്ടിയ അനുഭവം തന്നെ നമുക്കും ഉണ്ടാകുമായിരുന്നു. എന്നാൽ കരുണാമയനായ ദൈവം അതിൽനിന്നെല്ലാം നമ്മെ വിടുതൽ ചെയ്തിരിക്കുന്നു. നമ്മുടെ ഭാഗധേയം

നിർണ്ണയിക്കുവാനുള്ള കഴിവുപോലും നമുക്കില്ല. അത്ര ദുർബലരായ നമ്മെ സകലവിധ ആപത്തുകളിൽനിന്നും കാത്തുരക്ഷിക്കുന്ന ആ പരമേശ്വരനെക്കുറിച്ച് അറിവുനേടിത്തരുന്ന മഹാഗ്രന്ഥമാണ് മഹാപുരാണമായ ഭാഗവതം.

ഈ ലോകത്തിൽ നശിക്കാത്ത ഒന്ന്, സത്യമായ ഒന്ന്, നമ്മെ സ്നേഹവാത്സല്യത്തോടുകൂടി രക്ഷിക്കുന്ന ഈശ്വരനാണ്. ഭഗവാൻെറതന്നെ അവതാരമായ ശ്രീ വേദവ്യാസമഹർഷീശ്വരനാൽ വിരചിതമായ ഭാഗവതപുരാണം വായിച്ചു മനസ്സിലാക്കിയാൽ സത്യമായ അനന്തജ്യോതിസ്സിനെ് ആരാധിക്കുന്നതിനുള്ള ഭക്തിയും ജ്ഞാനവും നമുക്കു ലഭിക്കുന്നതാണ്.

ഏതു മതഗ്രന്ഥങ്ങളും തുടങ്ങുമ്പോഴും നിർവ്വിഘ്നപരിസമാപ്തിക്കുവേണ്ടി വസ്തുനിർദ്ദേശരൂപത്തിലും ആശംസാരൂപത്തിലും ഭഗവത്സ്തുതിരൂപത്തിലും മംഗളപ്രാർത്ഥന നടത്തേണ്ടതു് ആവശ്യമാണ്. ഭക്തിനിർഭരമായ ഭാഗവതം ആരംഭിക്കുന്നതും ഭഗവത്സ്തുതിയോടുകൂടിയാണ്. ഈ ലോകം ഏതൊരാളിൽനിന്നുദ്ഭവിച്ച് ഏതൊരാളിൽ സ്ഥിതിചെയ്തു് ഏതൊരാളിൽത്തന്നെ ലയിക്കുന്നുവോ, ആ സ്വയംജ്യോതിസ്സിനെ, ആത്മജ്യോതിസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു. ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളിൽ സാക്ഷിരൂപമായി ആർ സ്ഥിതിചെയ്യുന്നുവോ ആ പരമേശ്വരനെ, ഞങ്ങൾ ഭജിക്കുന്നു. 'ജന്മാദ്യസ്യ യതഃ' എന്നു തുടങ്ങുന്ന ഈ സ്തുതിഗീതം തന്നെ ഗണേശസ്തുതിയായും സരസ്വതീസ്തുതിയായും എണ്ണാവുന്നതാണ്. യാതൊരുവൻെറ കടാക്ഷം ഹേതുവായിട്ട് ദേവേന്ദ്രൻ അമൃതത്വത്തെ പ്രാപിച്ചുവോ, വിദ്വാന്മാർ കവിത്വം സിദ്ധിപ്പാൻ യാതൊരു ദേവനെ ധ്യാനിക്കുന്നുവോ യാതൊരുവനിൽ ശോകമോഹവിഘ്നങ്ങൾ നേരിടുകയില്ലയോ, യാതൊരുവൻെറ തേജസ്സ്, വിഘ്നസമൂഹത്തെ നശിപ്പിക്കുന്നുവോ, ആ വിഘ്നേശ്വരനെ ഞങ്ങൾ ആദിയിൽ ധ്യാനിക്കുന്നു. വിഘ്നേശ്വരപൂജ തുടങ്ങാതെ പാലാഴിമഥനം ആരംഭിച്ചതിനാൽ മന്ദരപർവ്വതം സമുദ്രത്തിൽ താണുപോയി. വിഷ്ണുവിൻെറ ഉപദേശം നിമിത്തം ഗജമുഖനെ പൂജിച്ചപ്പോൾ നിർവിഘ്നം കാര്യം സാധിച്ചു. അങ്ങനെ ശോകമോഹവിഘ്നങ്ങൾ തീർക്കുന്ന ഗണപതിസ്തുതിയായും ഈ മംഗളാചരണത്തെ അഭിജ്ഞർ പ്രസ്താവിച്ചിട്ടുണ്ട്. യാതൊരു സാരസ്വതജ്യോതിസ്സുകൊണ്ട്, ദരിദ്രനായിരുന്നാൽ കൂടി ഒരാൾ പരമജ്ഞാനിയായിത്തീരുന്നുവോ യാതൊരു വാങ്മയീദേവി ബ്രഹ്മമുഖത്തിൽ നിന്നാവിർഭവിച്ചുവോ ബ്രഹ്മാദിദേവന്മാരാൽകൂടി പൂജിക്കപ്പെടുന്ന ആ ജ്യോതിസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു. ഇങ്ങനെ നാനാർത്ഥദ്യോതകമായ വിജ്ഞാനഭണ്ഡാഗാരത്തെ തുറന്നു കാട്ടുവാൻ ഭഗവാൻ വ്യാസനുമാത്രമേ സാധിക്കുകയുള്ളു.

ശ്രീമദ്ഭാഗവതത്തിൽ പരമോത്കൃഷ്ടമായ ധർമ്മം പ്രതിപാദിച്ചിരിക്കുന്നു. അതിനാൽ ഭാഗ്യവാന്മാരായ സുകൃതികൾ ഇതിൽ തത്പരരായാൽ അവരുടെ സർവ്വ ദുഃഖങ്ങളും തീർന്നു കൈവല്യപ്രാപ്തിയുണ്ടാകുന്നതാണ്. അല്ലയോ ഭക്തന്മാരെ വേദമാകുന്ന കല്പവൃക്ഷത്തിൻെറ അമൃതസമാനമായ ഈ ഭാഗവതഫലത്തെ മതിയാകുവോളം ആസ്വദിച്ചാലും! രസസ്വരൂപമായ ഫലംതന്നെയാണിതു്. ഭാഗവതം ശരിയായി പഠിച്ചാൽ വേദോപനിഷത്തുകൾ അധ്യയനം ചെയ്യുതിനു സമമാണ്. അത്ര മഹത്തായ ഈ പുരാണം നാം നിത്യവും പാരായണം ചെയ്യുകതന്നെ വേണം.

സംവാദരൂപത്തിൽ അഥവാ ചോദ്യോത്തരരൂപത്തിൽ ഈശ്വരാവതാരങ്ങളെയും ജ്ഞാനോപദേശങ്ങളെയും ഭാഗവതത്തിൽ വർണ്ണിച്ചിരിക്കുന്നു. ശൌനകസൂതസംവാദം, ശുകപരീക്ഷിത്സംവാദം വിദുരമൈത്രേയസംവാദം ഇങ്ങനെ അനേകം സംവാദങ്ങൾമുഖേനയാണ് നമുക്ക് ഈശ്വരമാഹാത്മ്യബോധവും ഭക്തിയും ജ്ഞാനവും ഭാഗവതം പ്രദാനം ചെയ്യുന്നതു്.

കലിബാധ കൂടാതെ ഈശ്വരനെ സേവിക്കുവാൻ ബ്രഹ്മാവിനാൽ കല്പിക്കപ്പെട്ട സ്ഥലമാണ് നൈമിശാരണ്യം. അവിടത്തെ വിഷ്ണുക്ഷേത്രസമീപത്തിൽ ഒരിക്കൽ ശൌനകാദിമുനിമാർ എല്ലാവരുംകൂടി വൈകുണ്ഠലബ്ധിക്കായി, അനവധി നാളുകൾകൊണ്ടവസാനിക്കുന്ന ഒരു യാഗം ആരംഭിച്ചു. അവിടെ ധർമ്മശാസ്ത്രങ്ങളും സകല പുരാണേതിഹാസങ്ങളും പഠിച്ച് ഹൃദിസ്ഥമാക്കിയ സൂതപൌരാണികൻ എന്നു

മഹാജ്ഞാനിയും സന്നിഹിതനായിരുന്നു. രോമഹർഷണമഹർഷിയുടെ പുത്രനും വ്യാസ ശുകദേവന്മാരുടെ ശിഷ്യനും ദിവ്യനുമായ സൂതനെ കണ്ടപ്പോൾ തങ്ങളുടെ ആഗ്രഹം ഫല വത്തായി എന്നു നിശ്ചയിച്ച് മുനിമാരെല്ലാ വരുംകൂടി സൂതന്റെ സവിധത്തിൽ ചെന്ന് വിനയാദരപുരസ്സരം ഇപ്രകാരം അപേക്ഷിച്ചു. 'മഹാത്മൻ, നാശരഹിതമായ ശ്രേയസ്സുണ്ടാകു വാൻ ഞങ്ങൾ എന്താണു ചെയ്യേണ്ടത്? കേൾ ക്കുന്തോറും ആനന്ദവും കേൾക്കാൻ ആസക്തിയും വർദ്ധിക്കുന്ന ഭഗവാന്റെ അവതാരകഥകളെ,ലീ ലാചരിതങ്ങളെ ഞങ്ങളോട്അരുളിച്ചെയ്താലും. പൂർണ്ണാവതാരമായ കൃഷ്ണാവതാരം കഴിഞ്ഞിരി ക്കുന്ന ഈ അവസരത്തിൽ, കലിയുഗാരംഭം തുട ങ്ങിയ ഈ സമയത്ത്,ധർമ്മം ആരിലാണ് സ്ഥി തിചെയ്യുന്നത്, ധർമ്മം മുറതെററാതെ പാലിക്ക പ്പെടുന്നുണ്ടോ, ഈ വക കാര്യങ്ങളെല്ലാം പറ ഞ്ഞുതന്ന് ഞങ്ങളുടെ അജ്ഞാനത്തെ അങ്ങ് ദൂരീകരിച്ചാലും.' മുനിമാരുടെ ഈ ചോദ്യംകേട്ട് ഈശ്വരകഥ പറയുവാൻ ഒരു അവസരം ലഭിച്ചു വല്ലോ എന്ന് സന്തോഷിച്ച സൂതൻ, തന്റെ ആചാര്യനായ ശുകമുനിയെ മനസാ വന്ദിച്ചു. നൈഷ്ഠികബ്രഹ്മചാരിയും നിത്യതരുണനും അതിതേജസ്വിയും ദിഗംബരനുമായ ശ്രീശു കൻ തന്റെ പിതാവിന്റെ പുത്രസ്നേഹമാകുന്ന പാശത്തെക്കൂടി ഛേദിച്ചു കളയണമെന്നുള്ള ഉദ്ദേശത്തോടെ, സകല ചരാചരങ്ങളുടേയും അന്തര്യാമിയാണ് താൻ എന്ന്, വ്യാസമഹർ ഷിയെ ധരിപ്പിച്ചയാളാണ്. ഉപനയനത്തിനു മുൻപുതന്നെ ശുകബ്രഹ്മർഷി പിതാവിനെ വെടിഞ്ഞുപോയപ്പോൾ ഹൃദയഭേദകമായ ദുഃഖത്തോടുകൂടി ആ വൃദ്ധതാപസൻ 'പുത്രാ പുത്രാ' എന്നു കരഞ്ഞുകൊണ്ട് പുറകെ പുറ പ്പെട്ടു. എന്നാൽ വൃക്ഷലതാദികൾ ആ ആർത്ത പ്രലപനത്തിന്ന് പ്രത്യുത്തരം നൽകിയ പ്പോഴാണ് തന്റെ മകൻ സകലചരാചരങ്ങ ളിലും ലയിച്ചിരിക്കുന്ന പരമചൈതന്യ മാണെന്ന് വ്യാസമുനി മനസ്സിലാക്കിയത്. അങ്ങനെ ജ്ഞാനസ്വരൂപനായ വ്യാസപുത്ര നേയും വ്യാസദേവനേയും മനസാ സ്മരിച്ചിട്ട് സൂതൻ ശൌനകാദികളോടു മറുപടി പറയുന്നു:

"അല്ലയോ മുനിമാരെ, നിങ്ങളുടെ ചോദ്യം എനിക്കൊരു അനുഗ്രഹമാണ്. സച്ചിദാനന്ദ സ്വരൂപനായ ശ്രീഹരിയുടെ, ശ്രീകൃഷ്ണഭഗ വാന്റെ, ചരിതം പറയുവാൻ നിങ്ങളെന്നെ അനുഗ്രഹിച്ചല്ലൊ. ഏതു വിധത്തിലുള്ള കർമ്മം ചെയ്തിട്ടാണോ പരമപ്രേമമാകുന്ന ഭക്തി ഭഗ വാനിൽ ഉണ്ടാകുന്നത് അതാണ് ശ്രേയസ്കര മായ പ്രവൃത്തി. ഫലാപേക്ഷകൂടാതെയുള്ള പരി ശുദ്ധഭക്തിതന്നെയാണ് അത്യന്താപേക്ഷിത മായിട്ടുള്ളത്. ഹരിഭക്തിതന്നെ പരമധർമ്മം. ഞാൻ കർത്താവ്, ഞാൻ ഭോക്താവ്, എന്ന അഹങ്കാരലേശമില്ലാതെ എല്ലാം ഭഗവാനിൽ അർപ്പിച്ച് ഹരികഥ കീർത്തിക്കുവാനും കേൾക്കു വാനും ആഗ്രഹിക്കുന്നവന്റെ ജന്മംതന്നെ ധന്യം. മുക്തിസാധകമായ ഭക്തിയുണ്ടാകു വാൻ പുണ്യതീർത്ഥസ്നാനം, ക്ഷേത്രദർശനം, സത്സംഗം എന്നിവ ചെയ്യണം. അപ്പോൾ ഭഗവത്കഥാരതിയും അതിനുള്ള അവസരവും ഉണ്ടാകും. ഭഗവത്കഥ കേൾക്കുന്നവരുടെ ഹൃദയത്തിലിരുന്ന് ഭഗവാൻ കാമാദിദുർവാ സനകളെ നശിപ്പിക്കുന്നു. അപ്പോൾ മന സ്സിന്റെ ചാഞ്ചല്യങ്ങൾ മാറി ഭഗവാനിൽ ത്തന്നെ മനസ്സുറയ്ക്കുന്നു. വിഷയാശകളിൽ നിന്ന് മനസ്സു നിവൃത്തമായി ഭഗവത്കഥാ ശ്രവണത്തിൽതന്നെ മുഴുകുന്നു. നിരന്തരചിന്ത നംകൊണ്ട് മനസ്സിൽ ജ്ഞാനസൂര്യൻ ഉദയം ചെയ്യുകയും ഭക്തൻ മുക്തനായി ഭവിക്കുകയും ചെയ്യുന്നു. അതിനാൽ വാസുദേവകഥാരതി യാണ് ഏററവും ആവശ്യം. സത്ത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങൾ സ്വീകരിച്ചും എന്നാൽ അവയോടു ബന്ധമില്ലാതെയും ഈ ലോകത്തെ സൃഷ്ടിക്കുക, നിലനിർത്തുക, ലയി പ്പിക്കുക എന്നീ മൂന്നു കാര്യങ്ങളും ശ്രീഹരി നിർവഹിക്കുന്നു. തന്നാൽ സൃഷ്ടിക്കപ്പെട്ട സൃഷ്ടിവർഗ്ഗങ്ങളിൽ ആത്മസ്വരൂപേണ വർത്തി ച്ച് അവരവരുടെ കർമ്മഫലങ്ങളെ അവരവർക്കു തന്നെ പ്രദാനംചെയ്തുകൊണ്ട് സാക്ഷിരൂപ നായി ശ്രീഹരി സ്ഥിതിചെയ്യുന്നു. അങ്ങനെ യുള്ള ഭഗവാന്റെ അവതാരകഥകളെ കേൾ ക്കുന്നവരുടെ സകല പാപങ്ങളും നശിച്ച് അവർ ചിദാനന്ദസ്വരൂപരായി ഭവിക്കുന്നു.

ശൌനകാദികൾ ഭഗവാന്റെ അവതാര കഥകളെ പറയണമെന്നു പറഞ്ഞതനുസരിച്ച് സൂതൻ ഭഗവാന്റെ അവതാരങ്ങളെ പറയുന്നു.

ആദ്യമായി ജഗത്സൃഷ്ടിതത്ത്വമാണ പറയുന്നതു്. ഭഗവാൻ തന്റെ ഇച്ഛകൊണ്ടു് തമോഗുണപ്രധാനമായ മായയെ ഉപാദാനകാരണമാക്കിയും സത്ത്വഗുണപ്രധാനമായ മായയെ നിമിത്തകാരണമാക്കിയും ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചു. താമസിയിൽനിന്നു് ഈശ്വരപ്രേരണയാൽ പഞ്ചഭൂതങ്ങരം ഉണ്ടായി. സത്ത്വഗുണപ്രധാനമായ മായയിൽനിന്നു് മഹത്തത്ത്വം അഥവാ ബുദ്ധിതത്ത്വം ഉണ്ടായി. ശബ്ദസ്പശ്രൂപരസഗന്ധങ്ങളെന്ന പഞ്ചതന്മാത്രകരം, പഞ്ചഭൂതങ്ങരം പഞ്ചേന്ദ്രിയങ്ങരം, അന്തഃകരണം എന്നിവയാൽ ഈ സ്ഥൂലപ്രപഞ്ചത്തെ സൃഷ്ടിച്ചു. അതിൽ ജീവചൈതന്യവും ആത്മചൈതന്യവും വിളങ്ങുന്നതു് ഭഗവാൻതന്നെയാണു്. ഈ പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും ഈശ്വരൻ മാത്രമാണു്. ആകാശംപോലെ ഈ ബ്രഹ്മാണ്ഡം മുഴുവൻ നിറഞ്ഞിരിക്കുന്നതാണു് പരമചൈതന്യം. ഈ പ്രപഞ്ചമാകുന്ന സമഷ്ടിശരീരാഭിമാനിയായ ഈശ്വരനെ വിരാട് എന്നു പറയുന്നു. ഈ വിരാട്സ്വരൂപത്തെ, അനേകം ശിരസ്സ്, അനേകം പാദങ്ങരം കൈകരം എന്നിവയോടു കൂടിയതായിട്ടാണ സ്തുതിക്കുന്നതു്. ജഗത് സ്രഷ്ടാവു് പ്രളയജലത്തിൽ യോഗനിദ്രയെ പ്രാപിച്ചപ്പോരം അദ്ദേഹത്തിന്റെ നാഭികമലത്തിൽനിന്നു് ബ്രഹ്മാവു് ആവിർഭവിച്ചു. ബ്രഹ്മാവിന്റെ സൃഷ്ടികളാണു് മരീചിപ്രഭൃതികരം, ദേവന്മാർ, മനുഷ്യർ, പ്രാണിവർഗ്ഗങ്ങരം എന്നിവ. പരബ്രഹ്മസ്വരൂപിയായ ഭഗവാൻ ഓരോ കാര്യങ്ങരംക്കായി സ്വേച്ഛയാ സനത്കുമാരൻ, വരാഹം, നാരദൻ, നരനാരായണ ഋഷികരം, കപിലൻ, ദത്താത്രേയൻ, യജ്ഞൻ, ഋഷഭദേവൻ, മുതലായ ഒട്ടേറെ അവതാരങ്ങളെ സ്വീകരിച്ചു. അതിൽ പത്തവതാരങ്ങളാണു് പ്രധാനമായിട്ടുള്ളതു്. കൃഷ്ണാവതാരത്തെയാണു് പൂർണ്ണാവതാരം എന്നു പറയുന്നതു്. ഈ അവതാരങ്ങരം എല്ലാംതന്നെ ദുഷ്ടജനനിഗ്രഹത്തിനും ശിഷ്ടജനപരിപാലനത്തിനും ഉള്ളവയാണു്. ഈശ്വരന്റെ ഈ അവതാരങ്ങളെ ആരു നിരന്തരം സ്തുതിക്കുന്നുവോ അവരുടെ അവിദ്യ നശിച്ചു് അവർ സായുജ്യം പ്രാപിക്കുന്നു.''

ഭഗവത്കഥകരം പറഞ്ഞുതുടങ്ങിയപ്പോരം സൂതപൗരാണികന്റെ ഹൃദയം ആനന്ദപൂർണ്ണമായി. ഭക്തന്മാരായ ശൗനകാദികളെ പ്രശംസിച്ചുകൊണ്ടു് വ്യാസനിർമ്മിതമായ ഭാഗവതപുരാണത്തിന്റെ മാഹാത്മ്യത്തെ സൂതൻ ദൃഢമായുറപ്പിച്ചു. വ്യാസപുത്രനായ ശുകബ്രഹ്മഷി, പ്രായോപവേശം ചെയ്ത പരീക്ഷിത്തിനു് ഗംഗാതീരത്തിൽവെച്ചു് ഭാഗവതോപദേശം നടത്തിയപ്പോരം സൂതനും അവിടെ സന്നിഹിതനായിരുന്നതിനാൽ ഭാഗവതകീർത്തനം കേരംക്കുന്നതിനും അതിന്റെ ഫലം നേരിൽ കണ്ടറിയുന്നതിനും ഇടയായി. അവിദ്യാസൃഷ്ടിയായ സ്ഥൂലസൂക്ഷ്മദേഹങ്ങളിൽ ഞാനെന്നഭിമാനിക്കുന്ന ജീവൻ ഭാഗവതാലാപത്താൽ ജ്ഞാനസമ്പന്നനായി താൻ ആത്മാവാണെന്നറിയുകയും പരമാത്മൈക്യം പ്രാപിച്ചു് ആനന്ദാനുഭൂതിയടയുകയും ചെയ്യുന്നു. ധർമ്മത്തിന്റെ സ്ഥിതിയെപ്പററി ചോദിച്ച ശൗനകാദികളോടു് ശ്രീകൃഷ്ണഭഗവാന്റെ വൈകുണ്ഠപ്രാപ്തിക്കുശേഷം ഈ ലോകത്തിൽനിന്നു് ധർമ്മജ്ഞാനാദികരം മറഞ്ഞുവെങ്കിലും ഭാഗവതപാരായണം നടത്തുന്ന ഭക്തന്മാരുടെ ഹൃദയത്തിൽ ധർമ്മം അധിവസിക്കുമെന്നും അവിടെ അജ്ഞാനാന്ധകാരം നശിപ്പിച്ചു് ജ്ഞാനസൂര്യൻ ഉദയം ചെയ്യുമെന്നും സൂതൻ മറുപടി പറഞ്ഞു.

സൂതപൗരാണികന്റെ അനർഗ്ഗളമായി പ്രവഹിക്കുന്ന ആ വാഗ്ധോരണിയിലൂടെ ഭാഗവതമാഹാത്മ്യമാകുന്ന അമൃതത്തെ ആസ്വദിച്ചിട്ടു മതിവരാത്ത ശൗനകാദികരം വിനയാന്വിതരായി വീണ്ടും ചോദിച്ചു: ''അല്ലയോ സൂത, എന്നു്, ഏതു സ്ഥാനത്തുവെച്ചു്, എന്തു കാരണത്താലാണു് വ്യാസമുനി ഭാഗവതം പ്രകീർത്തിച്ചതു് ? യോഗിവര്യനായ ശ്രീശുകൻ, പ്രായോപവേശസ്ഥിതനായ പരീക്ഷിത്തിനു് ഭാഗവതം ഉപദേശിച്ചു എന്നു് പറയുന്നതു് ശരിയാണോ ? ശ്രീശുകൻ ഒരിടത്തും സ്ഥിരമായി തങ്ങുന്നവനല്ലല്ലോ. കൂടാതെ അദ്ദേഹം ബാഹ്യബോധമൊന്നുമില്ലാത്ത പരമദിവ്യനാണെന്നും ഞങ്ങരം കേട്ടിട്ടുണ്ടു്. എന്തെന്നാൽ അദ്ദേഹം നടന്നുപോകുമ്പോരം നഗ്നകളായി സ്നാനംചെയ്തുകൊണ്ടിരിക്കുന്ന അപ്സരസ്ത്രീകരം ലജ്ജിതരാകുന്നില്ല. അതേ സമയത്തു് വൃദ്ധനും പിതാവുമായ വ്യാസൻ ആഗതനാകുമ്പോരം

അവർ ലജ്ജിച്ചു് വസ്ത്രധാരണത്തിനു് ഉദ്യുക്തരാകുന്നു. ഇതിന്റെ ഹേതു എന്തെന്നു് വ്യാസൻ തന്നെ ചോദിച്ചപ്പോൾ 'അവിടത്തെ പുത്രനു് സ്ത്രീപുരുഷഭേദമില്ല; എന്നാൽ അങ്ങു് ആ ബോധത്തോടുകൂടി നടക്കുന്നു.' എന്നു് അവർ മറുപടി നൽകിയത്രേ. അത്രയ്ക്കുപോലും ബാഹ്യബോധമോ ഭേദഭാവനയോ ഇല്ലാത്ത ശ്രീശുകദേവൻ പരീക്ഷിത്തിനു് ഏഴു ദിവസം തുടർച്ചയായി ജ്ഞാനോപദേശം ചെയ്തതു് എങ്ങനെയെന്നറിയുവാൻ ഞങ്ങൾക്കു് അതിയായ ആഗ്രഹമുണ്ടു്.'' മുനിമാരുടെ അപേക്ഷ കേട്ടു സന്തോഷിച്ച സൂതൻ ഭഗവാൻ വേദവ്യാസന്റെ അവതാരംമുതൽതന്നെ പറഞ്ഞുതുടങ്ങി.

പരാശരമുനിയുടേയും സത്യവതിയുടേയും പുത്രനായി വിഷ്ണുവിന്റെ അംശമായ വ്യാസഭഗവാൻ അവതരിച്ചു. അദ്ദേഹം വേദത്തെ വിഭജനം ചെയ്തു. സ്ത്രീകൾക്കു് ഭക്തിയും ശ്രദ്ധയുമുണ്ടാകുവാൻ ഭാരതം രചിച്ചു. എന്തൊക്കെയായിട്ടും സന്തുഷ്ടനാകാതെ ബദര്യാശ്രമത്തിൽ പ്രവേശിച്ചു് വിഷാദമാനസനായി സ്ഥിതിചെയ്തു. അപ്പോൾ ശ്രീ നാരദമുനി അവിടെ പ്രത്യക്ഷനായി. വേദവ്യാസൻ നാരദമുനിയെ യഥോചിതം അർഘ്യപാദ്യാദികൾകൊണ്ടു് പൂജിച്ചു് ആസനസ്ഥനാക്കി. വ്യാസദേവന്റെ വിഷാദം കണ്ടിട്ടു് നാരദൻ ഇപ്രകാരം ചോദിച്ചു: 'ഹേ വ്യാസമഹർഷേ, അവിടത്തെ ശരീരത്തിനും മനസ്സിനും ആത്മാവിനും സുഖം തന്നെയല്ലേ? സകല പുരുഷാർത്ഥപ്രതിപാദകവും പഞ്ചമവേദവുമായ ഭാരതം രചിച്ചിട്ടും നാശരഹിതമായ പരബ്രഹ്മതത്ത്വം അനുഭൂതമാക്കിയിട്ടും അങ്ങേയ്ക്കു് എന്താണു് ഒരു വ്യാകുലഭാവം?' ഇതിനു മറുപടിയായി വ്യാസൻ പറഞ്ഞു: 'അവിടുന്നു പറഞ്ഞതു ശരിയാണു്. എന്തുകൊണ്ടോ ഞാൻ തുഷ്ടനായി ഭവിക്കുന്നില്ല. പരമകല്യാണവാരിധിയായ ശ്രീമന്നാരായണനെ സേവിക്കുന്ന അങ്ങേയ്ക്കു് അറിഞ്ഞുകൂടാത്തതു് ഒന്നുമില്ല. എന്റെ ദുഃഖകാരണം അവിടുന്നു പറഞ്ഞുതരണമേ. ഒപ്പം അതിനുള്ള പരിഹാരമാർഗ്ഗവും ഭഗവാൻ അരുളിച്ചെയ്യേണമേ.' ഇതിനുത്തരമായി നാരദമഹർഷി ശരിയായ ഒരു ഉപദേശം വ്യാസനു കൊടുക്കുന്നു. അതിപ്രകാരമാണു്:

ഭഗവല്ലീലകളേയും ''ഭഗവാന്റെ കീർത്തിയേയും പ്രശംസിക്കാതെ എന്തൊക്കെ ധർമ്മങ്ങളും അർത്ഥങ്ങളും തികഞ്ഞ ഗ്രന്ഥങ്ങൾ നിർമ്മിച്ചാലും ഭഗവദനുഗ്രഹം സിദ്ധിക്കുകയില്ല. ഭഗവത് കീർത്തനത്തിനും ഭക്തിക്കും തദ്ദ്വാരാ ഭഗവജ്ജ്ഞാനത്തിനും ഉപകരിക്കാത്ത വാക്കു് നിഷ്പ്രയോജനമാണു്. ഭക്തിരഹിതമായ ജ്ഞാനവൈരാഗ്യങ്ങൾപോലും ഫലപ്രാപ്തിയിൽ എത്തുകയില്ല. ഈശ്വരനെ സങ്കല്പിച്ചുകൊണ്ടുള്ള പ്രവൃത്തിക്കുമാത്രമേ പ്രാധാന്യമുള്ളു. അതുകൊണ്ടു് ഹേ വ്യാസമുനേ, അവിടുന്നു് സൃഷ്ടിസ്ഥിതിസംഹാരലീലകൾ നടത്തുന്ന ഭഗവാന്റെ കീർത്തിയെ പ്രകീർത്തിച്ചാലും. ഭഗവത് കഥകളിൽ ആസക്തിയില്ലാത്തവൻ ലൗകികകാര്യങ്ങളിൽ ഭ്രമിച്ചു് വിശ്രാന്തിയില്ലാത്തവനായിത്തീരുന്നു. അവന്റെ സ്വധർമ്മാചരണം നിഷ്പ്രയോജനമായി ഭവിക്കും. അതിനാൽ സാമാന്യജനങ്ങൾക്കുപകരിക്കുന്ന ഭക്തിജന്യങ്ങളായ അവതാരലീലകളെ വർണ്ണിച്ചു് ഏവർക്കും സംസാരമുക്തി ലഭിക്കുവാനുള്ള മാർഗ്ഗങ്ങൾ ഉപദേശിക്കണം. ഭഗവദ്ഭക്തിയുണ്ടായിട്ടു് ഒരു ജന്മംകൊണ്ടു് മുക്തി ലഭിച്ചില്ലെങ്കിലും അടുത്തജന്മം അതിന്റെ തുടർച്ചയായുള്ള പുരോഗതിയായിരിക്കും നമുക്കു ലഭിക്കുക. ഭക്തിക്കു് ഒരു കാലത്തും നാശമില്ല.'' സത്സംഗത്താൽ ഭക്തിയുണ്ടാകു'മെന്നു് ശ്രീ നാരദൻ സ്വജീവചരിത്രം പറഞ്ഞു വ്യാസനെ ധരിപ്പിച്ചു. ദാസീപുത്രനായി പൂർവ്വജന്മത്തിൽ ജനിച്ചെങ്കിലും മഹർഷിമാരെ ചെറുപ്പത്തിൽ ശുശ്രൂഷിക്കുകയും അവരുടെ ഭക്തിവർദ്ധകങ്ങളായ ഭഗവത്കഥകൾ കേൾക്കാൻ ഇടവരുകയും ചെയ്തതിനാൽ നാരദമഹർഷി ഭഗവദ്ഭക്തനായിത്തീർന്നു. അങ്ങനെ ഭഗവാനിൽ ഉറച്ച മനസ്സോടുകൂടി വീണ്ടും വീണ്ടും ഭഗവാനെ ധ്യാനിച്ചപ്പോൾ ഭഗവതത്ത്വം മനസ്സിലായി. അതോടുകൂടി മഹർഷിമാരുടെ ഭാഗവതധർമ്മോപദേശവും കൂടിയായപ്പോൾ പരമജ്ഞാനിയായിത്തീർന്നു. രോഗകാരിയായ നെയ്യുതന്നെ ഔഷധത്തോടുകൂട്ടിച്ചേർത്തു സേവിച്ചാൽ അതു് രോഗഹാരിയാകും. അതുപോലെ നമ്മുടെ കർമ്മങ്ങളെല്ലാം ഭഗവദർപ്പണമായിച്ചെയ്താൽ നമ്മളെ അവകൊണ്ടുള്ള പാപം ബാധിക്കുക

യില്ലെന്നു മാത്രമല്ല നമ്മാം മുക്തിക്കു് അഹ്ഠായി ഭവിക്കുകയും ചെയ്യും. ഭക്തിയുടെ പാരമ്യത്തിൽ ഭഗവാനും ഭക്തനും ഒന്നായിത്തീരും. ഭക്തി ജ്ഞാനത്തിനു വഴി തെളിയിക്കും. "അതിനാൽ ഹേ വ്യാസമുനെ, അവിടുന്നു ഹരിഭക്തിസംബദ്ധങ്ങളായ ഭഗവദപദാനങ്ങളെ കീത്തിച്ചു് ലോകശ്രേയസ്സിനുതക്കവണ്ണം പ്രയത്നിച്ചാലും. അങ്ങനെ ചെയ്താൽ അങ്ങയുടെ ക്ലേശങ്ങാം എല്ലാം നശിക്കും." ഇപ്രകാരം ശ്രേഷ്ഠങ്ങളായ ഉപദേശങ്ങാം നല്കിയ നാരദമഹഷിയുടെ പൂവ്വചരിത്രം മുഴുവൻ കേംക്കണമെന്നു പറഞ്ഞതനുസരിച്ചു് താൻ ഐഹികബന്ധനത്തിൽനിന്നു് മുക്തനായതും ഏകാന്തമായ ഒരു ഘോരവനത്തിൽ ഇരുന്നു് തപസ്സു തുടങ്ങിയതും അദ്ദേഹം പറഞ്ഞു. നാരദൻ സവ്വകമ്മങ്ങളെയും ഇന്ദ്രിയങ്ങളെയും അടക്കി ധ്യാനം തുടന്നപ്പോാം ഹൃത് കമലത്തിൽ ഭഗവദ്രൂപം പ്രത്യക്ഷപ്പെട്ടു. എങ്കിലും അതു പെട്ടെന്നു മറഞ്ഞുകളഞ്ഞു. നിരന്തരമായി വളരെനാാം തപസ്സു ചെയ്തെങ്കിലും വീണ്ടും ഭഗവദ്ദശനം ലഭിച്ചില്ല. അങ്ങനെയിരിക്കുമ്പോാം 'ഈ ജന്മത്തിൽ ഭഗവത്പ്രാപ്തി സിദ്ധിക്കുകയില്ല, അടുത്ത ജന്മം അതു സാധിക്കും. എന്നാൽ ഈ ജന്മത്തെ ഭഗവദ്ഭജനം ഹേതുവായി അടുത്ത ജന്മത്തിലും പൂവ്വജന്മസ്മൃതി ഉണ്ടായിരിക്കും.' എന്നു് ഒരു അശരീരി ശ്രുവിച്ചു. പ്രാരബ്ധാവസാനത്തിൽ ശരീരം വീണു. ബ്രഹ്മാവിന്റെ ശ്വാസവായുവിൽക്കൂടി ഉള്ളിൽ പ്രവേശിച്ചു് ആയിരം ചതുര്യുഗം ബ്രഹ്മാവിൽ ലയിച്ചു കിടന്നു. കല്പാന്തത്തിൽ ത്രൈലോക്യാദികളെ സൃഷ്ടിക്കുവാൻ ആഗ്രഹിച്ച ബ്രഹ്മാവിന്റെ ഓരോ ഇന്ദ്രിയങ്ങളിൽനിന്നു് മരീച്യാദിമഹഷികളും നാരദനും ഉദ്ഭവിച്ചു. ഈശ്വരാനുഗ്രഹത്താൽ ബ്രഹ്മചയ്യവ്രതത്തിൽ അധിഷ്ഠിതമായ ശരീരവും ഭഗവത്പാദകമലങ്ങളിൽ ഭക്തിസമ്പൂണ്ണമായ ഹൃദയവും ദേവദത്തമായ വീണയുമായി നാരദൻ സകല ലോകങ്ങളിലും സഞ്ചരിച്ചു ഹരികഥ പാടി നടക്കുന്നു. 'ഭഗവച്ചരണാരവിന്ദങ്ങളെ ആശ്രയിക്കുന്ന ഭക്തജനങ്ങളെ ശ്രീഹരി കൈവെടിയുകയില്ല. അവിടുന്നും ഭഗവത്കഥകളെ വണ്ണിക്കു' എന്നു് വീണ്ടും വീണ്ടും പറഞ്ഞിട്ടു് നാരദമുനി അവിടെനിന്നും യാത്രയായി. അതിനുശേഷം വ്യാസമുനി സരസ്വതീനദീതടത്തിലുള്ള ബദര്യാശ്രമത്തിൽ പ്രവേശിച്ചു് കഠിനമായ തപസ്സു ചെയ്തു് പ്രാണങ്ങളെ അടക്കി, സമാധിയിൽ ലയിച്ചു് ശ്രീ വൈകുണ്ഠനാഥനെ ഹൃദയഗുഹയിൽ ദശിച്ചു. ത്രിഗുണാതീതനായ ജീവൻ, കർതൃത്വാദികാം ഇല്ലാത്തവനാണെന്നിരിക്കിലും മായാബന്ധംനിമിത്തം കർതൃത്വഭോക്തൃത്വഭാവന സ്വീകരിച്ചു് സുഖദുഃഖങ്ങളെ അനുഭവിക്കുന്നതിനെ അദ്ദേഹം അറിഞ്ഞു. ഇതിൽനിന്നും മോചനം തരുവാൻ വിഷ്ണുഭക്തി ഒന്നിനുമാത്രമെ സാധിക്കുകയുള്ളുവെന്നറിഞ്ഞു്, സാധുജനങ്ങാംക്കു് പരമകൈവല്യത്തെ പ്രദാനം ചെയ്യുന്ന ശ്രീമദ്ഭാഗവതത്തെ നിമ്മിച്ചു. ലോകഹിതത്തിനായി നിമ്മിച്ചു, വിരചിച്ചു, ഭാഗവതത്തെ അദ്ദേഹം സ്വപുത്രനായ ശുകബ്രഹ്മഷിയെ പഠിപ്പിച്ചു. ആ വിശിഷ്ടപുരാണം ഇതാ നമ്മളും പഠിക്കുന്നു.

---

ശ്രീരാമകൃഷ്ണൻ: അനാസക്തരായിട്ടു ലോകത്തിൽ വാഴാൻ ഞാൻ ആളുകളോടു പറയുന്നു. കൈയ്യിൽ എണ്ണ പുരട്ടിയിട്ടു ചക്ക മുറിക്കുക; എന്നാൽ മുളഞ്ഞു കൈയ്യിൽ ഒട്ടുകയില്ല.

പിഞ്ചുമനസ്സു് സംസാരത്തിൽ പാക്കാൻ പോയാൽ അതു മലിനമായിത്തീരും. ജ്ഞാനം സമ്പാദിച്ചതിനുശേഷം വേണം സംസാരത്തിൽ വസിക്കാൻ. വെള്ളത്തിൽ പാൽ ഒഴിച്ചാൽ പാൽ നഷ്ടമായിപ്പോകുന്നു. എന്നാൽ വെണ്ണയെടുത്തു വെള്ളത്തിലിട്ടാൽ ഒരു കുഴപ്പവും വരുകയില്ല.

ശ്രീരാമകൃഷ്ണവചനാമൃതം പുസ്തകം 3, പുറം 230.

# പുസ്തകാഭിപ്രായം

**1. കുടുംബാരാമം** (ലേഖനസമാഹാരം)
സമ്പാദകൻ: ഡൊമിഷ്യൻ മാണിക്കത്താൻ
വില രൂപ. 4. 50.

**2. വളച്ച്യുടെ പ്രശ്നങ്ങൾ**
ഗ്രന്ഥകർത്താ: സീയെച്ച് ജോസഫ്
വില രൂപ. 3. 50.
(വിതരണം: ജനതാബുക്ക്സ്റ്റാൾ, തേവര, കൊച്ചി. 13.)

ഇന്നു സമുദായത്തിൽ കാണുന്ന പല അസ്വസ്ഥതകൾക്കും കാരണം കുടുംബജീവിതത്തിന്റെ തകർച്ചയാണ്. സാമൂഹ്യജീവിതത്തിന്റെ പ്രധാനഘടകം കുടുംബജീവിതമാണ്. ഒരു കാലത്തു് മററു് ആശ്രമങ്ങൾക്ക് എല്ലാം ആശ്രയമായി കരുതിയിരുന്നതും ഗൃഹസ്ഥാശ്രമമാണല്ലൊ. കുടുംബജീവിതത്തിൽ സദാചാരപരങ്ങളായ ധാർമ്മികമൂല്യങ്ങൾക്ക് കോട്ടം തട്ടിയാൽ അതിന്റെ ദോഷം സമുദായത്തിൽ മുഴവൻ പ്രതിഫലിച്ചുകാണാവുന്നതാണ്. ദാമ്പത്യം ജന്തുസാധാരണമായ ഇണചേരലല്ലെന്നും അതീവ വിശുദ്ധമായ ഒരാത്മാർപ്പണമാണെന്നും മനസ്സിലാക്കി ആ പരിശുദ്ധിക്കു യാതൊരു കോട്ടവും തട്ടാതെ, ധർമ്മാചരണത്തിൽ യാതൊരു വീഴ്ചയും വരുത്താതെ, കുടുംബങ്ങൾ കെട്ടുറപ്പോടുകൂടിയിരിക്കുകയാണെങ്കിൽ ഇന്നത്തെ തലമുറയുടെയെന്നപോലെ അടുത്ത തലമുറയുടെയും ഭാവി ഭാസുരമായിരിക്കും. അങ്ങനെ കുടുംബജീവിതം നയിക്കുവാനും തങ്ങളുടെ സന്താനങ്ങളെ ഉത്തമപൗരന്മാരായി വളർത്തിയെടുക്കുവാനും ആഗ്രഹിക്കുന്നവർക്കുള്ള രണ്ടു മാർഗ്ഗനിർദ്ദേശകഗ്രന്ഥങ്ങളാണ് – കുടുംബാരാമവും വളച്ച്യുടെ പ്രശ്നങ്ങളും.

കുടുംബജീവിതത്തിന്റെ വിവിധവശങ്ങളെ വിശകലനം ചെയ്തെഴുതിയിട്ടുള്ള 23 ലേഖനങ്ങളാണ് കുടുംബാരാമത്തിലുള്ളത്. വിവിധമതങ്ങളുടെയും സമുദായങ്ങളുടെയും വീക്ഷണകോണങ്ങളിൽക്കൂടി കുടുംബത്തിന്റെ നാനാമുഖങ്ങളെ കണ്ടെത്തുവാനും വിലയിരുത്തുവാനും പ്രശ്നങ്ങൾക്കു പ്രയോഗികമായ പരിഹാരം നിർദ്ദേശിക്കുവാനും അനുഭവത്തിന്റെ വെളിച്ചത്തിൽ പണ്ഡിതന്മാരായ ലേഖകന്മാർ ചെയ്തിട്ടുള്ള ശ്രമം അഭിനന്ദനീയമായിരിക്കുന്നു. ദാമ്പത്യസ്വപ്നം ജീവിതമാകുമ്പോഴുണ്ടാകുന്ന പല സങ്കീർണ്ണതകളെയും മനഃശാസ്ത്രപരമായി അപഗ്രഥിച്ച് കുടുംബജീവിതത്തെ ആനന്ദാത്മകവും ആരോഗ്യകരവുമാക്കിത്തീർക്കുവാനുള്ള പല നിർദ്ദേശങ്ങളും കുടുംബാരാമം നൽകുന്നുണ്ടു്. സ്ത്രീപുരുഷബന്ധത്തിൽ അന്യോന്യമുണ്ടാകേണ്ട സ്നേഹത്തിന്റെയും സഹകരണത്തിന്റെയും തത്ത്വങ്ങളൊന്നും അറിയാതെയും ഓർക്കാതെയും താത്കാലികമായുണ്ടാകുന്ന പ്രണയത്തിന്റെ വലയിൽ കുടുങ്ങി വിവാഹിതരായിത്തീരുന്ന വധൂവരന്മാർ പലപ്പോഴും സമുദായത്തിന്നൊരു ശാപമായിത്തീരാറുണ്ടു്, അവരുടെ ജീവിതം പ്രായേണ പരാജയത്തിൽ കലാശിക്കുന്നതുകൊണ്ടു്. അതിന്നുള്ള പരിഹാരമെന്താണെന്നും വിവാഹിതരായതിന്നുശേഷമുള്ള ജീവിതത്തിൽ എന്തെല്ലാം ക്രമീകരണങ്ങളും പെരുമാററരീതികളുമാണ് ഉണ്ടാകേണ്ടതെന്നും ഇതിൽ വിശദമായി വിവരിക്കുന്നുണ്ടു്. സ്വാനുഭവങ്ങളെ മനഃശാസ്ത്രത്തിന്റെയും ശരീരശാസ്ത്രത്തിന്റെയും വെളിച്ചത്തിൽ വിശകലനം ചെയ്തു നല്കുന്ന നിർദ്ദേശങ്ങളാകയാൽ അവ സുഗമങ്ങളും സുകരങ്ങളുമാണ്. നാളത്തെ തലമുറയുടെ നിർമ്മാതാക്കളാണു തങ്ങളെന്നു പൂർണ്ണമായ ഉത്തരവാദിത്വബോധത്തോടുകൂടി ദമ്പതികൾ കുടുംബനിർമ്മാണത്തിൽ ശ്രദ്ധിക്കേണ്ടതിന്റെ അത്യാവശ്യകതയെപ്പററി മനുഷ്യരെ ബോധവാന്മാരാക്കുന്നതിനാണ് ലേഖകന്മാർ പ്രധാനമായി ശ്രമിക്കുന്നതു്.

ശിശുക്കൾക്കു് ജന്മം നൽകുന്ന മാതാപിതാക്കൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ കുറെക്കൂടി വിസ്തരിച്ചു് പ്രതിപാദിക്കുന്നതാണു് വളർച്ചയുടെ പ്രശ്നങ്ങൾ എന്ന രണ്ടാമത്തെ പുസ്തകം. ആരോഗ്യമുള്ള ഒരു തലമുറയെ വളർത്തിയെടുക്കണമെന്നു് എല്ലാവരും ആഗ്രഹിക്കാറുണ്ടെങ്കിലും കുട്ടികളുടെ ശാരീരികമായ ആരോഗ്യത്തെയല്ലാതെ മാനസികമായ ആരോഗ്യത്തെപ്പററി അധികമാരും ശ്രദ്ധിക്കാറില്ല. വ്യക്തിത്വത്തെ ശരിയായ നിലയിൽ വളർത്തിയെടുക്കുക എന്നതു് വിഷമമേറിയ കാര്യമാണു്. കുട്ടിക്കാലത്തുണ്ടാകുന്ന ചില നിസ്സാരസംഭവങ്ങൾ കുട്ടികളുടെ അബോധമനസ്സിൽ ഉണ്ടാക്കുന്ന പ്രത്യാഘാതങ്ങൾ പിന്നീടു് അവരുടെ വ്യക്തിത്വത്തെ വളരെയധികം ബാധിക്കാറുണ്ടു്. അങ്ങനെ കുട്ടികളുടെ അടുത്തു് വളരെ ശ്രദ്ധാപൂർവ്വം പെരുമാറിയില്ലെങ്കിൽ അതു വളരെയധികം ദോഷകരമാകുമെന്ന വാസ്തവം പലരും ആലോചിക്കാറില്ല. 'വളർച്ചയുടെ പ്രശ്നങ്ങൾ' എന്ന പുസ്തകം ഈവക വിഷയങ്ങളിൽ വളരെയധികം സഹായകമായ ഒരു മാർഗ്ഗദർശിയാണു്. മാതൃഗർഭത്തിൽ പ്രവേശിക്കുന്നതുമുതൽ കൗമാരപ്രായം കഴിയുന്നതുവരെ ഒരു കുട്ടിയുടെ ജീവിതത്തിലുണ്ടാകുന്ന അവസ്ഥാഭേദങ്ങളും വൈകാരികമായുണ്ടാകുന്ന മാററങ്ങളുമെല്ലാം ആധുനികമനഃശാസ്ത്രത്തിൻെറ നിരീക്ഷണപാനങ്ങളുടെ വെളിച്ചത്തിൽ വിശദമായി ഇതിൽ വിവരിക്കുന്നു. മാതാപിതാക്കളുടേയും മാതാപിതാക്കളാകാനിരിക്കുന്നവരുടേയും ബാലശിക്ഷണം നൽകുന്നവരുടേയും പഠനത്തിനും ചിന്തയ്ക്കും വിഷയമാകേണ്ട നിരവധി പ്രശ്നങ്ങൾ തികച്ചും ലളിതവും അക്ലിഷ്ടസുന്ദരവുമായ ഭാഷയിൽ അവതരിപ്പിച്ചിരിക്കുന്നു. ഇതു് ഒരു മനഃശാസ്ത്രപരമായ ഗ്രന്ഥമാണെങ്കിലും ഒരു ശാസ്ത്രഗ്രന്ഥമാണെന്നു തോന്നാതെതന്നെ രസകരമായി വായിച്ചുപോകുവാൻതക്ക ശൈലിയാണു് ഗ്രന്ഥകാരൻ സ്വീകരിച്ചിരിക്കുന്നതു്. കുട്ടികളുടെ വളർച്ചയുടെ ഓരോ ഘട്ടത്തിലും അവരുടെ മനോഭാവങ്ങൾക്കുണ്ടാകുന്ന മാററങ്ങളെ മനഃശാസ്ത്രപരമായി മനസ്സിലാക്കി അവക്കു ശരിയായ ശിക്ഷണം കൊടുത്താലേ നാളത്തെ തലമുറയെ നമ്മുടെ പ്രതീക്ഷയ്ക്കൊത്തു വളർത്തിയെടുക്കുവാൻ സാധിക്കുകയുള്ളു എന്ന കാര്യം എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണു്.

കുടുംബജീവിതത്തിലും ശിശുപരിപാലനത്തിലും ഏർപ്പെട്ടിട്ടുള്ളവരും ഏർപ്പെടുവാനാഗ്രഹിക്കുന്നവരുമായ എല്ലാ സ്ത്രീപുരുഷന്മാരും സശ്രദ്ധം വായിക്കേണ്ട രണ്ടു നല്ല പുസ്തകങ്ങളാണു് കുടുംബാരാമവും വളർച്ചയുടെ പ്രശ്നങ്ങളുമെന്നു് പറയുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ടു്.

മുദ്ധാനന്ദസ്വാമി.

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് മാസംതോറും നടത്തിവരാറുള്ള ആദ്ധ്യാത്മികഅന്തര്യോഗം ഈ ആഗസ്ററുമാസത്തിലേതു് 20 – 8 – 1972 ലാണു് നടത്തപ്പെടുക.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 57 | 1972 സെപ്റ്റംബർ | ലക്കം 9 |
| --- | --- | --- |

## അമൃതവാണി

എല്ലാവരും ആനന്ദത്തെയാണല്ലോ തേടുന്നതു്. അധികം പേരും അതു് ക്ഷണികവസ്തുക്കളിൽനിന്നു കിട്ടാനാണു് നോക്കുന്നതു്. ഇന്ദ്രിയങ്ങൾ ഒരു കാലത്തും ആനന്ദപ്രദങ്ങളായിരുന്നിട്ടില്ല. ഇന്ദ്രിയങ്ങളിലോ ഇന്ദ്രിയാർത്ഥങ്ങളിലോ ആനന്ദം അനുഭവിച്ച ഒരു മനുഷ്യനും ഉണ്ടായിട്ടില്ല. ആനന്ദം ആത്മാവിലേ ഉള്ളൂ. ആത്മാനന്ദം അനുഭവിക്കുന്നതാകുന്നു മനുഷ്യനു് ആത്മജ്ഞാനംകൊണ്ടുണ്ടാകുന്ന പരമപ്രയോജനം. അജ്ഞാനമാണു് സർവ്വദുഃഖങ്ങൾക്കും കാരണം. 'അപരിമിതം ചിരിക്കും കരയും, അപരിമിതം പരിമിതമാണു്'' എന്നു വിചാരിക്കുന്നതാണു് അടിസ്ഥാനമായ അജ്ഞാനം. അജ്ഞാനങ്ങൾക്കെല്ലാററിനും മൂലമായിട്ടുള്ളതു്, അമൃതവും നിത്യശുദ്ധവും പൂർണ്ണാത്മാവുമായ നാം ക്ഷുദ്രദേഹങ്ങളും ക്ഷുദ്രമനസ്സുകളുമാണെന്നു വിചാരിക്കുന്നതാണു്. ഇതാണു് സർവ്വസ്വാർത്ഥത്തിനും വിളനിലം. 'ഞാൻ' ദേഹമാണെന്നു വിചാരിക്കുമ്പോഴേക്കു് അതിനെ നിലനിർത്തണം, മററു ശരീരങ്ങളെ നശിപ്പിച്ചും അതിനെ രക്ഷിക്കണം, സുഖിപ്പിക്കണം എന്നു തോന്നലുണ്ടാകുന്നു. അപ്പോൾ ഞാൻ വേറെ, നിങ്ങൾ വേറെ. ഈ ഭേദഭാവന വരുന്നതോടുകൂടി സർവ്വദ്രോഹങ്ങൾക്കും വാതിൽ തുറക്കുന്നു; സർവ്വ കഷ്ടപ്പാടുകൾക്കും വഴി തെളിയുന്നു. ഇന്നുള്ള മനുഷ്യരിൽ നന്നേ ചെറിയൊരു ഭാഗമെങ്കിലും ഈ ക്ഷുദ്രസങ്കുചിതസ്വാർത്ഥബുദ്ധിയെ ത്യജിക്കുമെങ്കിൽ ഈ ഭൂമിതന്നെ നാളെ സ്വർഗ്ഗമായിത്തീരും. ഭൗതികശാസ്ത്രപുരോഗതികൊണ്ടും യന്ത്രംകൊണ്ടും മാത്രം അതൊരിക്കലും ഉണ്ടാവുകയില്ല. അവ കത്തുന്ന തീയിൽ ഒഴിക്കുന്ന തൈലം പോലെ ദുഃഖത്തെ പ്രോജ്ജ്വലിപ്പിക്കുകയേ ഉള്ളൂ. ആത്മജ്ഞാനസഹിതമല്ലാത്ത ഭൗതികജ്ഞാനം കത്തുന്ന തീയിൽ തള്ളുന്ന വിറകാണു്. അതു സ്വാർത്ഥബുദ്ധികളുടെ കയ്യിൽ പരസ്വാപഹരണത്തിനു് ഒരായുധംകൂടി കൊടുക്കുകയാണു്; അന്യനുവേണ്ടി സ്വന്തജീവിതം ത്യജിക്കുന്നതിനുപകരം തനിക്കുവേണ്ടി പരജീവിതം അപഹരിപ്പാൻ അവരെ സഹായിക്കുകയാണു്.

—വിവേകാനന്ദസാഹിത്യസർവ്വസ്വം II പേജ് 111 – 12.

# ആദ്ധ്യാത്മികതയും ഭൗതികതയും

**സർവ്വേ ഭവന്തു സുഖിനഃ**
**സർവ്വേ സന്തു നിരാമയാഃ**
**സർവ്വേ ഭദ്രാണി പശ്യന്തു**
**മാ കശ്ചിദ് ദുഃഖഭാഗ്ഭവേത്.**

'എല്ലാവരും സുഖികളായിത്തീരട്ടെ, യാതൊരാൾക്കും ഒരു അസുഖവും ഏർപ്പെടാതിരിക്കട്ടെ, എല്ലാവർക്കും മംഗളകരമായതുമാത്രം കാണാൻ ഇടവരട്ടെ, ഒരു വ്യക്തിക്കുപോലും ദുഃഖം ഉണ്ടാവാതിരിക്കട്ടെ.' ഇതാണ് ഭാരതീയാചാര്യന്മാരായ ഋഷിപുംഗവന്മാർ നമ്മൾക്ക് ഉപദേശിച്ചുതന്നിട്ടുള്ള പ്രാർത്ഥനകളിലൊന്ന്. എത്ര മഹത്തായ ഒരു പ്രാർത്ഥനയാണിത്. ഈ പ്രാർത്ഥനയ്ക്കു നമ്മുടെ പൂർവ്വികരെ പ്രേരിപ്പിച്ച ശക്തി ഏതാണ് ? നിശ്ചയമായും ഭൗതികമായ നേട്ടങ്ങളോ കണ്ടുപിടുത്തങ്ങളോ അല്ല. കാരണം ഭൗതികനേട്ടങ്ങളുടെ പാരമ്യത്തിലെത്തിയവർ ലക്ഷക്കണക്കിനു ടൺ ബോംബുകളാണ് ലോകത്തിനു സമ്മാനിക്കുന്നത്. അതും ഏതാണ്ടു രണ്ടു പന്തീരാണ്ടുകൊല്ലമായി തുടർച്ചയായി നടക്കുന്നു. ഇത്തരം കണ്ടുപിടുത്തങ്ങൾ ആർഷഭാരതത്തിൽ പണ്ട് ഇല്ലായിരുന്നു എന്ന ഭൗതികവാദികളുടെ ആക്ഷേപം, വാസ്തവമല്ലെങ്കിലും, ഒരു തരത്തിൽ നമ്മുടെ ഋഷിമാർക്കുള്ള ഒരു ബഹുമതിപത്രമാണ്. ഭാരതത്തിലെ പ്രാചീനഗ്രന്ഥങ്ങൾ നിഷ്പക്ഷയോടെ വിശദമായി പഠിച്ചാൽ ഭൗതികവാദികളുടെ ഈ ആക്ഷേപത്തിനു ഉറപ്പില്ലെന്നു കാണാം. പണ്ടും ശാസ്ത്രീയമായ നേട്ടങ്ങൾ ഉണ്ടായിരുന്നിട്ടും മനുഷ്യദ്രോഹത്തിനായി അവയൊന്നും ദുരുപയോഗപ്പെടുത്താൻ ധർമ്മശാസ്ത്രങ്ങൾ അനുവദിച്ചിരുന്നില്ല. ഇന്നും ഭാരതർഷിമാർ ഉപദേശിച്ച ധാർമ്മികബുദ്ധി ഭാരതത്തിൽ കുറഞ്ഞ തോതിലെങ്കിലും നിലനില്ക്കുന്നതുകൊണ്ടാണ് പാക്കിസ്ഥാനുമായി അടുത്ത കാലത്തുണ്ടായ സംഘട്ടനം പെട്ടെന്നവസാനിപ്പിയ്ക്കാനും സമാധാനം പുനഃസ്ഥാപിയ്ക്കാനും ഭാരതത്തിനുസാധിച്ചത്. വേണമെങ്കിൽ പാക്കിസ്ഥാൻെറ അസ്തിത്വം തന്നെ ഇല്ലാതാക്കാൻ കെൽപുണ്ടായിരുന്നിട്ടും അങ്ങനെ ചെയ്യാതെ അവരുടെ ആക്രമണത്തെ തടയാൻ മാത്രമുള്ള ശക്തിയേ ഭാരതം പ്രയോഗിച്ചുള്ളു. മാത്രമല്ല, സ്വയം വിജയക്കൊടി പറത്തിക്കൊണ്ടിരിയ്ക്കുമ്പോൾത്തന്നെ സമാധാനം കാംക്ഷിച്ച് ഭാരതം യുദ്ധത്തിൽനിന്ന് ഏകപക്ഷീയമായി പിന്മാറി. ബംഗ്ലാദേശത്തിന്ന് സ്വാതന്ത്ര്യം ലഭിച്ചയുടനെത്തന്നെ അവിടെ നിന്നും ഭാരതത്തിലെ സേനകൾ പിന്മാറിയതും ഭാരതത്തിലെ ധാർമ്മികബുദ്ധിയുടെ ബലം കൊണ്ടാണ്, ''യതോ ധർമ്മസ്തതോ ജയഃ.'' ''സത്യമേവ ജയതേ നാനൃതം.'' അതിനാൽ പണ്ടത്തെ ഭാരതീയർ ഇന്നത്തെ പാശ്ചാത്യശക്തികളെപ്പോലെ ഭൗതികനേട്ടങ്ങൾ കൈകാര്യം ചെയ്തിരുന്നില്ല എന്നതു ഋഷിമാർക്കു കൊടുക്കുന്ന ഒരു ബഹുമതിപത്രംതന്നെയാണ്. ആ ഋഷിമാർ ലോകനന്മയെമാത്രം കാംക്ഷിച്ചവരാണെന്നത് അതുകൊണ്ടുതന്നെ വ്യക്തവുമാണ്. അപരൻെറ സുഖത്തെയോ നന്മയേയോ കാംക്ഷിയ്ക്കാത്ത ഭൗതികവാദിയോ ലോകത്തിലെ സകല ജീവജാലങ്ങളുടേയും സുഖവും നന്മയും കാംക്ഷിയ്ക്കുന്ന ഭാരതർഷിയോ ആരാണ് ആരാധ്യൻ ? നിശ്ചയമായും 'മാ കശ്ചിദ് ദുഃഖഭാഗ് ഭവേത്' എന്നു പ്രാർത്ഥിച്ച, പ്രാർത്ഥിയ്ക്കാൻ പഠിപ്പിച്ച ഋഷിതന്നെ. ഈ ഋഷിയ്ക്ക് ഇതിനുള്ള പ്രചോദനം എവിടുന്നു ലഭിച്ചു എന്നതാണ് അറിയേണ്ടത്. അതിന്നു പ്രേരകമായതു ഭാരതത്തിലെ മതം തന്നെ. ഏതാണാ മതം ? ഹിന്ദുമതം എന്നാണതിന്ന് ഇപ്പോഴത്തെ നാമധേയം. പണ്ട് അത് സനാതനധർമ്മം, വേദാന്തധർമ്മം എന്നൊക്കെയാണ് അറിയപ്പെട്ടിരുന്നത്. എന്നെന്നും ലോകത്തെ ധരിച്ചു നിലനിത്തുന്നതായതുകൊണ്ടാണ് സനാതനധർമ്മം എന്ന പേരതിനു ലഭിച്ചത്. വേദസാരമായ ആത്മതത്ത്വത്തെ ഗ്രഹിച്ച് ലോകമംഗളമായതു നടത്തുന്നതിനാൽ വേദാന്തധർമ്മം എന്നും പേരുണ്ടായി.

ലോകത്തെ ധരിയ്ക്കുന്നതു്, ശാന്തിയോടും സമാധാനത്തോടും നിലനിർത്തുന്നതു്, ധർമ്മം. അങ്ങനെയുള്ള സനാതനധർമ്മത്തെ ആശ്രയിച്ചാണു് ഭാരതീയർ പ്രവർത്തിച്ചിരുന്നതു്.

ഈ സനാതനധർമ്മതത്ത്വങ്ങൾ ഭാരതത്തിന്റെ കുത്തകയല്ല. യോഗികളും സദാചാരതത്പരരും ആത്മജ്ഞാനികളും ലോകഹിതൈഷികളുമായ ഋഷീശ്വരന്മാർ ദർശിച്ചാസ്വദിച്ച അമൃതബിന്ദുക്കളാണു് സനാതനധർമ്മതത്ത്വങ്ങൾ. ലോകം മുഴുവൻ ഈശ്വരസൃഷ്ടമായതിനാൽ എല്ലാവരും ഈശ്വരസന്താനങ്ങൾ ആണെന്നു് അവർക്കു് അനുഭൂതിയുമുണ്ടായിരുന്നു. അതിനാൽ 'അമൃതസ്യ പുത്രാഃ'(അല്ലയോ അമൃതസ്വരൂപന്റെ, ആനന്ദസ്വരൂപന്റെ, പുത്രന്മാരെ!) എന്നാണു് അവർ ജനങ്ങളെ സംബോധന ചെയ്തിരുന്നതു്, അല്ലാതെ 'പാപികളെ' എന്നല്ല. ഈശ്വരസൃഷ്ടമല്ലാത്തതായി യാതൊന്നും ഇല്ലാത്തതിനാൽ തന്റെ മതത്തിൽ–താൻ വിശ്വസിയ്ക്കുന്ന ആശയസംഹിതയിൽ– വിശ്വസിയ്ക്കാത്തവരെ പാപികളെന്നോ, കാഫിറികളെന്നോ മററു നിന്ദാനാമങ്ങൾകൊട്ടത്തോവിളിച്ചധിക്ഷേപിയ്ക്കാൻ ഭാരതീയാചാര്യന്മാർ ഒരു കാലത്തും ഒരുമ്പെട്ടിട്ടില്ല. ഇനിയൊരു പ്രത്യേകതയുള്ളതു് സനാതനധർമ്മത്തിന്റെ കവാടങ്ങൾ സദാശയങ്ങളുടെ ആഗമനത്തിനുവേണ്ടി എന്നും തുറക്കപ്പെട്ടു കിടക്കുന്നു എന്നതാണു്. നല്ല ആശയങ്ങൾ എവിടെനിന്നു വന്നാലും ആരിൽനിന്നുവന്നാലും സനാതനധർമ്മം ഉടനെ അവയെ സ്വീകരിച്ചു് സ്വാത്മീകരിച്ചു് തന്റെ മഹത്ത്വം എന്നെന്നും വർദ്ധിപ്പിച്ചുകൊണ്ടിരിയ്ക്കുന്നു. ഭൗതികമായ ശാസ്ത്രീയനേട്ടങ്ങളുടെ കാര്യത്തിൽ ഈ മാർഗ്ഗമാണു് ബുദ്ധിശാലികളായവരെല്ലാം കൈക്കൊണ്ടിട്ടുള്ളതു്. രസതന്ത്രത്തിലും വൈദ്യശാസ്ത്രത്തിലും എൻജിനീയറിങ്ങിലും കൃഷികാര്യത്തിലും മററും ഈ വിശാലവീക്ഷണം ലോകത്തിലെല്ലാം അംഗീകരിയ്ക്കപ്പെട്ടുകഴിഞ്ഞു. മതത്തിന്റെ കാര്യത്തിലും ഈ മാർഗ്ഗം അനുകരണീയമാണു്.

ഏതെങ്കിലും ഒരാളുടെ ആശയസംഹിത മാത്രമേ സത്യവും സ്വീകാര്യവുമായിട്ടുള്ളു എന്നു ശഠിക്കുന്നവരെ ഏതു തരക്കാരോടുപമിയ്ക്കണമെന്നു് ബുദ്ധിശാലികൾ സ്വയം തീരുമാനിയ്ക്കട്ടെ. ഇതരമതങ്ങളെ അവഗണിച്ചു് അവയുടെ നേരെ സ്വകവാടങ്ങളെ ബന്ധിച്ചു് ധർമ്മപ്രചരണം ചെയ്യുന്നവർക്കു്, 'തന്റെ മാർഗ്ഗത്തിലൂടെ മാത്രമേ രക്ഷയുള്ളൂ' എന്നു ശഠിയ്ക്കുന്നവർക്കു്, ലോകനിവാസികളെല്ലാം സുഖികളാകണമെന്നു പ്രാർത്ഥിയ്ക്കാനോ അങ്ങനെ ആഗ്രഹിയ്ക്കാനോ കഴിയുകയില്ല. അതുകൊണ്ടാണു് പ്രബന്ധാരംഭത്തിൽ ഉദ്ധരിച്ച പ്രാർത്ഥനയ്ക്കു് പ്രചോദനം കൊടുത്തതു് സനാതനധർമ്മം അഥവാ ഹിന്ദുമതസംസ്കാരമാണെന്നു പറഞ്ഞതു്.

''ഈശാവാസ്യമിദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്''' (ഈ ലോകത്തെയും ഈ ലോകത്തിലുള്ളതിനെ എല്ലാംതന്നെയും ഈശ്വരമയമായിക്കാണണം.) എന്നതാണു് ഹിന്ദുമതത്തിലെ മറെറാരു ബാലപാഠം. ഈശ്വരൻ എന്നു പറഞ്ഞാലോ ? ഈ പ്രപഞ്ചത്തിന്റെ ഉത്പത്തിയ്ക്കും നിലനിൽപിനും തിരോധാനത്തിനും ഹേതുഭൂതവും സർവ്വശക്തവും സർവ്വവ്യാപകവുമായ പരമാത്മാവു്. ആ പരമാത്മാവാകുന്ന ഈശ്വരൻതന്നെയാണു് താനുൾപ്പെടുന്ന ഈ പ്രപഞ്ചമായി കാണപ്പെടുന്നതെങ്കിൽ പിന്നെ ആരെ ദ്വേഷിയ്ക്കാനാണു് ? താനുൾപ്പെടുന്ന സത്തയിൽ നിന്നന്യമായി മറെറാരു സത്തയില്ലാതിരിക്കെ പിന്നെ ആരു് ആരെ വെറുക്കും ? എല്ലാം സ്വീയമായതിനാൽ എല്ലാത്തിനോടും സ്നേഹമേ ഉണ്ടാകൂ. ഇങ്ങനെ സാർവ്വലൗകികമായ സാഹോദര്യത്തിലൂടെയോ അഥവാ പരമജ്ഞാനത്തിലൂടെയോ ആണു് സർവ്വലോകഹിതൈഷണ മനുഷ്യനിൽ അങ്കുരിക്കുന്നതു് എന്നു തെളിയുന്നുണ്ടു്. അതിനുള്ള ഉപായമാണു് ധർമ്മം അഥവാ മതം. അതുതന്നെ ആദ്ധ്യാത്മികതയും. ഈ ആദ്ധ്യാത്മികതയാകുന്ന പാറയിൽ പടുത്തുയർത്താത്ത ഏതൊരു സംസ്കാരവും ലോകപീഡാകരമായിത്തീരുന്നതിനാൽ അല്പായുസ്സായിരിയ്ക്കുമെന്നതു് ചരിത്രം വെളിപ്പെടുത്തുന്നുണ്ടു്.

പാശ്ചാത്യരാജ്യങ്ങളിൽ ഓരോ നൂററാണ്ടിലും ഓരോ പുത്തൻ പുത്തൻ സംസ്കാരങ്ങൾ തലയുയർത്തുന്നു. ആദ്ധ്യാത്മികതയിൽ പടുത്തുയർത്തപ്പെട്ട ഭാരതസംസ്കാരമോ? അതു ആയിരക്കണക്കിനു വർഷങ്ങൾ പിന്നിട്ടിട്ടും പൂർവ്വാധികം ശോഭയോടെ പ്രകാശിയ്ക്കുന്നു. സാരഗ്രാഹികളും

വിജ്ഞാനദാഹികളുമായ സജ്ജനങ്ങംഗങ്ങൾ ഭാരതസംസ്കാരസാരസത്തിൻെറ തേനുണ്ണാൻ പറന്നെത്തുകയും ചെയ്യുന്നു. ലോകമംഗളകാരിയായ ഭാരതസംസ്കാരത്തിൻെറ അടിത്തറയാണ് ആദ്ധ്യാത്മികത. ആദ്ധ്യാത്മികതയിൽ അടിയുറയ്ക്കാത്ത യാതൊന്നും ഭാരതത്തിൽ വളരുകയില്ലെന്നത്ഥം. ശ്രീവിവേകാനന്ദസ്വാമികൾ പാശ്ചാത്യരുടെ ഭൗതികനേട്ടങ്ങളെ അനുമോദിച്ചുകൊണ്ടുതന്നെ അവക്കൊരു താക്കീതു കൊടുത്തിരുന്നു: ''ഭൗതികശക്തികളുടെ ആവിഷ്കരണത്തിൻെറ കേന്ദ്രമായ യൂറോപ്പ് അവളുടെ നില മാററിയില്ലെങ്കിൽ, അതായതു് അവളുടെ ജീവിതത്തിൻെറ അടിത്തറ ആദ്ധ്യാത്മികതയാക്കാൻ ക്രട്ടാക്കുന്നില്ലെങ്കിൽ, അടുത്ത അമ്പതു കൊല്ലത്തിനകം തകന്നു തരിപ്പണമാകും. യൂറോപ്പിനെ രക്ഷിക്കാൻ കെല്പുററതു് ഉപനിഷന്മതമാണ്.'' ആ ഉപനിഷന്മതമാണു ഹിന്ദുമതം അഥവാ സനാതനധമ്മം.

ഭൗതികനേട്ടങ്ങൾ വേണ്ടെന്നോ അരുതെന്നോ അല്ല, ആദ്ധ്യാത്മികതവേണമെന്നു പറഞ്ഞാൽ അത്ഥം; ആദ്ധ്യാത്മികത വളത്തിയെങ്കിലേ ഭൗതികമായ ശാസ്ത്രീയനേട്ടങ്ങൾ ജനക്ഷേമകരങ്ങളാക്കിത്തീക്കാൻ പററൂ, എന്നതാണ് ഇവിടെ വിവക്ഷ. അപ്പോൾ ആദ്ധ്യാത്മികതയും ഭൗതികശാസ്ത്രവും ഒത്തിണങ്ങിപോകേണ്ടതാണെന്നു ചുരുക്കം. ഇവിടെ സാധാരണക്കാക്കൊരു സംശയം: 'മതപ്രചാരകന്മാരും ഭൗതികശാസ്ത്രപ്രചാരകരും പറയുന്നതു് അത്യന്തം വിരുദ്ധമായിക്കാണുന്നുണ്ടല്ലോ. പിന്നെ എങ്ങനെയാണ് രണ്ടുംകൂടി കൊണ്ടു നടക്കുക ?' ചില മതസമ്പ്രദായങ്ങളെക്കുറിച്ചു് ഈ ആക്ഷേപം ഉന്നയിക്കാമെങ്കിലും സനാതനധമ്മമായ ഹിന്ദുമതത്തെക്കുറിച്ചു് ഈ ആക്ഷേപം ആക്കും തെളിവുസഹിതം ഉന്നയിക്കാനാവുകയില്ല. തത്വങ്ങൾ പഠിപ്പിക്കാനെഴുതിയിട്ടുള്ള പുരാണകഥകളെടുത്തിട്ടു് ആ കഥകളിലെ പാത്രങ്ങളെ ഹൈന്ദവദൈവങ്ങളും മററുമായെണ്ണുന്ന മന്ദമതികൾ ഒരു പക്ഷേ 'ഹിന്ദുമതം' ശാസ്ത്രവിരുദ്ധമാണെന്ന തെററായ വാദം ഉന്നയിച്ചേക്കാം. ഹിന്ദുമതത്തിൻെറ പരമപ്രമാണങ്ങളായ ഉപനിഷന്മതവും ഗീതോപദേശവും ആധുനികശാസ്ത്രത്തിനു വിരുദ്ധമാണോ എന്ന് ബുദ്ധിശാലികളായ വിജ്ഞാനികൾ വിചിന്തനം ചെയ്യട്ടോ വിശകലനംചെയ്യട്ടോ നോക്കട്ടെ. ആ പരീക്ഷണത്തിൽ ആദ്ധ്യാത്മികതയും ഭൗതികചിന്തയും പരസ്പരം കെട്ടുറപ്പു കൂടിവരുന്നതായിട്ടാണു കാണപ്പെടുന്നതു്. ആത്മാവില്ലെന്നു പറഞ്ഞു് അവനവൻെറ അസ്തിത്വത്തെപ്പോലും നിഷേധിക്കുന്ന മന്ദമതികളായ കുയുക്തിവാദികൾക്കു് മേല്പറഞ്ഞ പരീക്ഷണം നടത്താനുള്ള യോഗ്യത, കഴിവു്, ഇല്ലെന്നു പ്രത്യേകം പ്രസ്താവിച്ചുകൊള്ളട്ടെ. പഞ്ചേന്ദ്രിയപ്രത്യക്ഷമായ കാര്യങ്ങൾക്കു പ്രാമാണ്യം നല്കാൻ ശാസ്ത്രത്തെ അവലംബിക്കേണ്ടതില്ലെന്നു് ഏതൊരു പാമരനാണ് അറിഞ്ഞുകൂടാത്തതു്? ഭാരതീയാചാര്യനിർദ്ദേശവും അതുതന്നെ. ''പ്രത്യക്ഷാനുപലബ്ധേ ഹി വിഷയേ ശ്രുതേഃ പ്രാമാണ്യം; ന തു പ്രത്യക്ഷവിഷയേ.'' പഞ്ചേന്ദ്രിയഗ്രാഹ്യമല്ലാത്ത, അഥവാ അതീന്ദ്രിയവിഷയമായ ആത്മതത്ത്വത്തെക്കുറിച്ചുള്ള കാര്യങ്ങൾക്കാണ് ഭാരതീയർ പ്രമാണംതേടി ഉപനിഷത്തുകളെ സമീപിക്കുന്നതു്. വിചാരശീലരായ ലോകഹിതൈഷികൾ ചേന്നിരുന്നു് ആലോചിച്ചു തീച്ചപ്പെടുത്തേണ്ട കാര്യങ്ങൾക്കുപോലും മതഗ്രന്ഥത്തെ അവലംബിക്കേണ്ട ഗതികേടു്, ഹിന്ദുധമ്മത്തിൽ വന്നിട്ടില്ല; ഇനി വരാതിരിക്കട്ടെ.

സമുദായകാര്യങ്ങൾ ചച്ചചെയ്യാനുള്ള നിയമഗ്രന്ഥങ്ങളെ സ്മൃതികളെന്നാണ് ഭാരതീയാചാര്യന്മാർ വിളിച്ചിരുന്നതു്. ആ സ്മൃതികൾ കാലാനുസൃതം മാററിയെഴുതേണ്ടതാണെന്നു് അവർ പഠിപ്പിച്ചിരുന്നു; അതു് അപ്രകാരം പരിഷ്കരിക്കപ്പെടുകയും ചെയ്തിരുന്നു. ആയിരത്താണ്ടുകൾക്കുമുമ്പുള്ള അതേ സമ്പ്രദായങ്ങൾതന്നെ അത്യന്തം വിഭിന്നമായ ഇന്നത്തെ സമാജത്തിലും കൈക്കൊള്ളണമെന്ന ശാഠ്യം എത്രയോ ബാലിശമാണ്. ആ ശാഠ്യം യഥാത്ഥ ഹിന്ദുധമ്മാനുയായികളിൽ കാണുകയില്ല. സ്മൃതിഗ്രന്ഥങ്ങൾ മതപ്രമാണഗ്രന്ഥങ്ങളായി തെററിദ്ധരിക്കരുതെന്നാണു പറഞ്ഞതിന്നത്ഥം. സത്യദശനത്തെ ലക്ഷ്യംവെച്ചു പ്രവത്തിക്കുന്ന വിജ്ഞാനനിപുണരും ആദ്ധ്യാത്മികാചാര്യന്മാരും ഒരേ അഭിപ്രായക്കാരാണെന്നു കാണുന്നതു് ആദ്ധ്യാത്മികശാസ്ത്രവും ഭൗതികശാസ്ത്രവും ഒത്തിണങ്ങിപ്പോകുമെന്ന

തിനു് തെളിവാണു്. അങ്ങനെ ആദ്ധ്യാത്മികവും ഭൗതികവുമായ ശാസ്ത്രങ്ങളെ ഒത്തിണക്കി പ്രവർത്തിപ്പിച്ചാൽ അവിടെ ശാന്തിയും സമാധാനവും ഉണ്ടാകും. രണ്ടിനും തുല്യപ്രാധാന്യം വേണമെന്നർത്ഥം. ആദ്ധ്യാത്മികത മാത്രം മതിയെന്നു വെച്ചാൽ പട്ടിണി നാട്ടിൽ നിലനില്ക്കും. ഭൗതികവിജ്ഞാനംമാത്രം മതിയെന്നു ശഠിച്ചാൽ സമൃദ്ധിയുടെ നടുക്കുതന്നെ ലോകത്തിൽ നിത്യനരകം കാണപ്പെടും. ഈ രണ്ടു ദോഷങ്ങളേയും ഒഴിവാക്കാൻ സ്വഭാവരൂപീകരണത്തിലും ആദ്ധ്യാത്മികതയിലും അടിയുറച്ച വിദ്യാഭ്യാസവും ഭരണസമ്പ്രദായങ്ങളും നിലവിൽവരുത്താൻ അധികാരികളായവർ ശ്രമിക്കണമെന്നു് ഓർമ്മിപ്പിക്കുന്നു.

---

# ഗീതാമാർഗ്ഗപ്രവേശിക–7

(നാലാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

പണ്ഡിതന്റെ ലക്ഷണമാണു് ഭഗവാൻ ഇനിയും വർണ്ണിക്കാൻ പോകുന്നതു്. ഇന്നു നമുക്കു സാധാരണ പരിചയമുള്ള അർത്ഥത്തിലല്ല ബ്രാഹ്മണൻ, പണ്ഡിതൻ, വിദ്വാൻ, ജ്ഞാനി എന്നിങ്ങനെയുള്ള പദങ്ങൾ ഗീതയെപ്പോലുള്ള ഗ്രന്ഥങ്ങളിൽ ഉപയോഗിച്ചിട്ടുള്ളതു്. ആദ്ധ്യാത്മികമായ പരമാർത്ഥബോധവും അനുഭവനിഷ്ഠയും ഉള്ളവരെയാണു് ഇവിടെ ഈ പദങ്ങൾ വിവക്ഷിക്കുന്നതു്. ആ നിലയോടു് ഏതാണ്ടു് അടുത്തിട്ടില്ലാത്തവരെ ഈ പദങ്ങൾ വിവക്ഷിക്കുന്നു എന്നു വിചാരിക്കുന്നപക്ഷം ആത്മവിദ്യയുടെ നിലയും വിലയും ഗ്രഹിക്കുവാൻ കഴിയുന്നതല്ല.

ഭഗവാൻ രണ്ടാമദ്ധ്യായത്തിലെ ഒന്നാമത്തെ വാക്യത്തിൽതന്നെ പണ്ഡിതന്മാർ ജീവിച്ചിരിക്കുന്നവരെപ്പററിയും മരിച്ചുപോയവരെപ്പററിയും അനുശോചിക്കുന്നില്ല എന്നു പ്രസ്താവിച്ചതിന്റെ ആന്തരാർത്ഥം ഗ്രഹിക്കുന്നതിനു് ഒരു ബ്രഹ്മജ്ഞനായ ബ്രാഹ്മണനല്ലാതെ കാവ്യപണ്ഡിതനോ, കൃഷിപണ്ഡിതനോ നാമധാരിബ്രാഹ്മണനോ കഴിവുണ്ടാകുന്നില്ല. ദീർഘകാലം നിരന്തരമായ അനുഷ്ഠാനവും അഭ്യാസവും കൊണ്ടു് തത്ത്വസാക്ഷാത്കാരമുണ്ടായിട്ടുള്ള ഒരാൾമാത്രമേ നിത്യാനിത്യവിവേകിയാകുകയുള്ളു. ഭഗവാന്റെ വിവരണത്തിൽനിന്നും ഇതു വ്യക്തമാണു്.

മുൻപു ചെയ്തിട്ടുള്ള നിത്യകൃത്യങ്ങളുടേയും കാമ്യകർമ്മങ്ങളുടേയും സംസ്കാരമാണു് അനുരൂപമായ പിന്നീടുള്ള ജന്മത്തിനു കാരണമായിത്തീരുന്നതു്. ജന്മബീജമായ കർമ്മം ജ്ഞാനരൂപമായ അഗ്നിയിൽ പരിശുദ്ധമാക്കുന്നപക്ഷം ആ കർമ്മം പുനർജന്മത്തിനു കാരണം ആകുകയില്ല, വറുത്ത ധാന്യം മുളയ്ക്കാതിരിക്കുന്നതുപോലെ. അതിനു സമർത്ഥനായ ജ്ഞാനിയെയാണു് പണ്ഡിതൻ എന്നു പറയുന്നതു്. ഇതെങ്ങനെ? ജ്ഞാനിയുടെ സർവ്വപ്രവൃത്തികളും കാമസങ്കല്പവർജ്ജിതങ്ങളായിരിക്കും. പ്രവൃത്തിയുടെ ഉദ്ദേശവും പ്രവൃത്തിയിലുള്ള കൊതിയും രണ്ടാണു്. പരുവത്തിനു വിതയിടുന്നതു് വിളവെടുക്കണം എന്നുള്ള ഉദ്ദേശത്തോടുകൂടിയാണു്. അതു് ഒരു സമാരംഭമാണു്. ഓരോ നിമിഷവും അതിന്റെ ഫലസിദ്ധിയിൽ നിന്നും ഉണ്ടാകുന്ന സുഖത്തെ മാത്രം ആലോചിച്ചുകൊണ്ടിരിക്കുന്നവൻ കാമപ്രേരിതനാണു്. പ്രവൃത്തിക്കുള്ള അംഗങ്ങളിലും ഏകാഗ്രതയോടുകൂടി പരിശ്രമിക്കണം. അതല്ലാതെ അതിൽനിന്നു വരുന്ന ലാഭത്തേയും പ്രീതിയേയും മാത്രം ഉള്ളിൽ സങ്കല്പിച്ചുകൊണ്ടിരിക്കുന്നവന്റെ വാസനകൾ അവനുതന്നെ ഒരു ചങ്ങലയായിത്തീരുകയേയുള്ളു. അപ്രകാരം ചെയ്യാതെ ഇന്ദ്രിയങ്ങളെ മനസ്സുകൊണ്ടു് ഒതുക്കി വൈകല്യമില്ലാതെ കർമ്മം ചെയ്യുന്ന

തിൽമാത്രം ഉത്സുകനായിരിക്കുന്നവനു കർമ്മവാസനകരം ചുരുങ്ങുകയും അദ്ധ്യാത്മജ്ഞാനം വരുമ്പോരം അവ നിശ്ശേഷം ഒടുങ്ങുകയും ചെയ്യുന്നു. ഉദിച്ച ആത്മജ്ഞാനം ഉയരുംതോറും വിദ്വാൻ നിരന്തരം തൃപ്തനായിത്തീരുന്നു. അതിന്റെ ഫലമായി കർമ്മഫലം ആസ്വദിക്കണമെന്ന പററ് ത്യജിക്കുവാൻ സാമത്ഥ്യമുള്ളവനായിത്തീരുന്നു. കർമ്മത്തിൽ സമബുദ്ധി ഉണ്ടാകുമ്പോരം അതിന്നുവേണ്ടി അവലംബിക്കേണ്ടതായുള്ള പരാശ്രയം നിശ്ശേഷം വിടാൻ സമത്ഥനായിത്തീരുന്നു. അത്രയും ഉയന്നിട്ടുള്ള ഒരു ജ്ഞാനി സ്വധർമ്മനിർദ്ദിഷ്ടമായ കർമ്മങ്ങളിൽ പ്രവർത്തിച്ചുകൊണ്ടുതന്നെയിരുന്നാലും വാസ്തവത്തിൽ ഒന്നുംതന്നെ ചെയ്യുന്നില്ല. തടി വലിച്ചു മാററുന്ന വേലക്കാരൻ ഉത്സാഹത്തിനോ വേല എടുപ്പിക്കുന്നവർ അറിയുന്നതിനോ വേണ്ടി തടി തള്ളിനീക്കുന്നതോടൊപ്പംതന്നെ തുടരെ 'ഏലോ ഏലോ' വിളിച്ചുകൊണ്ടിരിക്കും. ഇതു് പ്രവർത്തിക്കാത്തപ്പൊഴും പ്രവർത്തിക്കുന്നു എന്നു ഭ്രാന്തി ഉണ്ടാക്കുവാൻ സഹായിച്ചേക്കാം. നേരേമറിച്ചു് ആക്കും പൊതുവിൽ അറിവില്ലാത്ത ഒരു പരീക്ഷണശാലയിൽനിന്നും ലോകവിസ്മയകരമായ ഒരു കണ്ടുപിടുത്തം നിശ്ശബ്ദമായ പലരുടേയും പ്രവൃത്തിയുടെ ഫലമായി പെട്ടെന്നു പുറമെ പ്രകാശിച്ചെന്നു വരാം. പ്രവർത്തിക്കുന്നതും പ്രവൃത്തി ഇല്ലെന്നു തോന്നുന്നതും ഈ വിധവും സംഭവിക്കാറുണ്ടു്.

മൂന്നാമദ്ധ്യായം 17-ം, 18-ം ശ്ലോകങ്ങളിൽ വർണ്ണിച്ച ആത്മസന്തുഷ്ടനായ ജ്ഞാനിയെപ്പററിത്തന്നെയാണു് ഇവിടേയും ഭഗവാൻ എടുത്തു പറയുന്നതു്. അദ്ദേഹം നിരാശിസ്സു് ആണു്: യാതൊന്നും തനിക്കു വേണമെന്നു് ആഗ്രഹിക്കുന്നില്ല. അതിന്നു കാരണം അദ്ദേഹം സർവ്വപരിഗ്രഹത്യാഗി ആണെന്നുള്ളതുതന്നെ. തൻേറതെന്നുപറയാൻ എന്തെങ്കിലുമുള്ളപക്ഷം അതു രക്ഷിക്കാനും വർദ്ധിപ്പിക്കാനുംവേണ്ടി മനോവ്യാപാരവും ശരീരവ്യാപാരവും അനിവാര്യമാണു്. നിഷ്കാമനായ പണ്ഡിതനു് ഈ വിക്ഷേപം നേരിടുകയില്ല. അപ്രകാരമുള്ള പുണ്യശീലൻ ത്രിഗുണാത്മകമായ ശരീരംമൂലം പരേച്ഛയോ സ്വേച്ഛയോ കൂടാതെ വെറും ശരീരധർമ്മമായി പ്രവർത്തിച്ചാലും കാലുഷ്യമുള്ളവനാകയില്ല. യദൃച്ഛയാ ലഭിച്ചതുകൊണ്ടു് അദ്ദേഹം സന്തുഷ്ടനാണു്. താൻ ആശിച്ചതു കൈയ്‌വരുത്തുന്നതിനായി സർവ്വോപായങ്ങളും പ്രയോഗിച്ചു് ആസക്തിയോടുകൂടി അദ്ധ്വാനിക്കുന്നവനു സന്തോഷമോ ചിത്തശുദ്ധിയോ ഉണ്ടാകുന്നതല്ലെന്നു സാരം. സുഖദുഃഖാദിദ്വന്ദ്വങ്ങരംക്കു് അതീതനായ പണ്ഡിതനു് ഒരു വസ്തുവിനെപ്പററിയും മാത്സര്യത്തിനു കാരണമില്ല. ഫലം സിദ്ധിച്ചാലുമില്ലെങ്കിലും സമത്വം പാലിക്കുന്ന പണ്ഡിതൻ, പ്രവൃത്തിയിലേപ്പെട്ടാലും ഇല്ലെങ്കിലും, സംസാരബദ്ധനാകയില്ല. സംഗമില്ലാതെ വാസനാബന്ധത്തിൽനിന്നും വിട്ടു് മനസ്സു് ജ്ഞാനത്തിൽ ഉറപ്പിച്ചിട്ടുള്ള യജ്ഞകർത്താവു് ആചരിക്കുന്ന കർമ്മമെല്ലാം ഭാവിയിൽ ബന്ധത്തിനു കാരണമാകാതെ തനിയെ ലയം പ്രാപിക്കുന്നു. അദ്ദേഹത്തിൻെറ ഗന്തവ്യം (പ്രാപ്യസ്ഥാനം) ബ്രഹ്മസ്വരൂപംതന്നെയാണു്. ബ്രഹ്മപ്രാപ്തിക്കുവേണ്ടിയുള്ള സമാധിരൂപമായ കർമ്മം അതിലേയ്ക്കുള്ള ഉപായവും. യജ്ഞാനുഷ്ഠാനത്തിനു് നാലു സംഗതികളാണു വേണ്ടതു് — അർപ്പിക്കൽ, അർപ്പിക്കുന്നതിനുള്ള ഹവിസ്സു്, അഥവാ യജ്ഞദ്രവ്യം, ഏതിലേയ്ക്കാണോ അർപ്പിക്കുന്നതു് ആധാരരൂപമായ ആ അഗ്നി, ഹോമക്രിയ — ഇവ നാലും ജ്ഞാനിക്കു ബ്രഹ്മംതന്നെയാണു്,

കർമ്മം ബന്ധകമാകാതെയിരിക്കണമെങ്കിൽ യജ്ഞത്തിനുവേണ്ടിയായിരിക്കണമെന്നു മൂന്നാമദ്ധ്യായത്തിൽ സൂചിപ്പിച്ചു കഴിഞ്ഞു. യജതി എന്ന ക്രിയയ്ക്കു ദേവതയെ പൂജിക്കുന്നു എന്നു് അത്ഥമാണു്. യജ്ഞശബ്ദം പുല്ലിംഗത്തിൽ ഈശ്വരൻെറ പേരാണു്. ''യജ്ഞോ വൈ വിഷ്ണുഃ'' (ഋഗ്വേദബ്രാഹ്മണം). നപുംസകലിംഗത്തിലെ 'യജ്ഞം' എന്ന പദത്തിൻെറ അത്ഥം ഈശ്വരാരാധനംതന്നെ. വൈദികസമ്പ്രദായപ്രകാരം എല്ലാ വിധത്തിലുമുള്ള പൂജയും യാഗം എന്നു പറയുമെങ്കിലും ദ്രവ്യത്യാഗത്തോടുകൂടിയ പൂജയ്ക്കുമാത്രമേ യജ്ഞമെന്നു പറയുകയുള്ളു. ഇവിടെ ത്യാഗമെന്നു പറഞ്ഞാൽ പൂജിക്കപ്പെടുന്ന ദേവതയ്ക്കു നിർദ്ദിഷ്ടവസ്തുക്കളെ സമർപ്പിക്കുക എന്നു് അത്ഥമാണു്. 'സ്വസ്വത്വവിയോജനപൂർവ്വകം പരസ്വത്വാപാദനം ത്യാഗഃ' എന്നാണു ലക്ഷണം. ഒരു വസ്തുവിൽ തൻേറതെന്നുള്ള ബോധം വിടുത്തി മററൊരാരംക്കു് അതിൽ എൻേറതെന്നുള്ള ബോധം

ഉളവാക്കിപ്പിക്കകയാണ്ˇ ഈ സന്ദഭ്ത്തിൽ ത്യാഗം. എന്തെങ്കിലും ഒരു വസ്തു മററൊരാളിൻെറ മുമ്പിൽവെച്ചിട്ടു പോയാൽ അയാറം അതു് സ്വീകരിയ്ക്കാത്ത പക്ഷം അതു് അവിടെ നിക്ഷേപിച്ച ആളുടെ ത്യാഗമാകയില്ല. മറേറ ആറം സ്വമനസ്സോടെ സ്വീകരിച്ച സ്വന്തമായി വിനിയോഗിക്കുവാൻ ശക്തനാകുന്നതുവരെ ആദ്യം പറഞ്ഞ ആളിൻെറ കൊട്ടക്കൽ ഒരു കൊട്ടക്കൽ ആകുകയില്ല.

യജ്ഞത്തിനു് ദ്രവ്യം, ദേവത, വിധി എന്ന മൂന്നു് അംശങ്ങറം ഉണ്ടു്. ദേവതയില്ലാത്ത യജ്ഞം യജ്ഞമല്ല. സൈക്കിറംയജ്ഞവും, നൂൽനൂൽപുയജ്ഞവും, കടൽനീന്തുന്ന യജ്ഞവും വിധിയും ദേവതയും ഇല്ലാത്തതാകയാൽ യജ്ഞാഭാസങ്ങളാണു്. യജ്ഞത്തിനുള്ള ദേവത ഏതാണെന്നും ഏതു ദ്രവ്യമാണു് ഹോമിക്കുന്നതെന്നും യജ്ഞത്തിന്നുപ്രമാണം എന്തെന്നും അതിൻെറ ഇതികത്തവ്യത ഏതുപ്രകാരമെന്നും മററും നിശ്ചയിക്കുന്ന വേദവാക്യങ്ങളാണു് യജ്ഞത്തിനുള്ള വിധി. വേദവാക്യങ്ങളോ, തന്മൂലകങ്ങളായ പുരാണാദിവാക്യങ്ങളോ, വേദജ്ഞന്മാരായ ശിഷ്ടന്മാരുടെ ആചരണമോ പ്രമാണമാക്കാതെയുള്ള യജ്ഞം ആ പദത്തിൻെറ ദുഷ്പ്രയോഗമാണെന്നു സ്പഷ്ടം. വൈദിക യജ്ഞം ഭഗവദ്ഗീതയുടെ അത്ഥത്തിൽ കുറെ അധികം വ്യാപകമാണു്. അതുകൊണ്ടാണു് ബ്രഹ്മജ്ഞാനവും ഒരു യാഗമായി പറഞ്ഞതു്. ബാഹ്യോപകരണങ്ങറം കൂടാതെ തൻെറ ആത്മാവിനെത്തന്നെ ഈശ്വരനിൽനിന്നുംഅഭിന്നമായി അനുസന്ധാനം ചെയ്യുന്നതു് ആത്മയാഗമാണെന്നു ഉപനിഷത്തുകളിൽ കാണാൻ കഴിയും. ഇതിൻെറ പടികളായി പലതരത്തിലുള്ള യജ്ഞങ്ങളേയും ഭഗവാൻ ഗീതയിൽ വണ്ണിക്കുന്നു.

മൂന്നാമദ്ധ്യായത്തിൽ ഇഷ്ടഭോഗലാഭത്തിനായും പരസ്പരശ്രേയഃപ്രാപ്തിക്കുവേണ്ടിയും പാപപരിഹാരകമായ യജ്ഞശേഷം അമൃതരൂപത്തിൽ ഭുജിക്കുന്നതിനുവേണ്ടിയും യജ്ഞം വിധിക്കുകയുണ്ടായി. ഇവിടെ വിവരിക്കുന്ന യജ്ഞങ്ങറംക്കു് അവയിൽനിന്നുമുള്ള വൈശിഷ്ട്യം ഓക്കേണ്ടതാണു്. കമ്മയോഗികളിൽ ചിലർ ദൈവതങ്ങളെ ഉദ്ദേശിച്ചുള്ള യജ്ഞം ആചരിക്കുന്നു. വേറൊരുതരം യോഗികറം യജ്ഞരൂപമായ സ്വാത്മാവിനെത്തന്നെ ബ്രഹ്മരൂപമായ അഗ്നിയിൽ ഹോമിച്ചു് ഏകത്വാനുസന്ധാനരൂപമായ യജ്ഞം ചെയ്യുന്നു; മററൊരുതരം യോഗികറം സംയമരൂപമായ അഗ്നിയിൽ ജ്ഞാനകമ്മേന്ദ്രിയങ്ങളെ ഹോമിക്കുന്നു, അതായതു് ഇന്ദ്രിയങ്ങളെ ഒതുക്കി വിഹിത വിഷയങ്ങളിലേയ്ക്കു മാത്രം പുണ്യഫല പ്രാപ്തിക്കു സഹായകമാകത്തക്കവിധം പ്രേരിപ്പിക്കുന്നു എന്നത്ഥം. മററു ചിലർ അവരവരുടെ ഇന്ദ്രിയങ്ങളെത്തന്നെ ഹോമാഗ്നിയാണെന്നു സങ്കല്പിച്ചു് ശബ്ദാദിവിഷയങ്ങളെ അതിൽ ഹോമിക്കുന്നു. അതായതു ശബ്ദസ്പശരൂപരസാദിഭോഗങ്ങറം ഭഗവത്സ്മരണയോടു കൂടി വിശുദ്ധമായ രീതിയിൽ ആസക്തി കൂടാതെ അനുഭവിക്കുന്നു എന്നു സാരം. ജ്ഞാനപ്രകാശംകൊണ്ടു ജ്വലിക്കുന്ന ആത്മസംയമരൂപമായ അഗ്നിയിൽ ഇനിയും ചിലർ എല്ലാ ഇന്ദ്രിയകമ്മങ്ങളെയും പ്രാണകമ്മങ്ങളെയും ഹോമിക്കുന്നു. ദേവതയെ ഉദ്ദേശിച്ചു് ദ്രവ്യം ത്യജിക്കുക, പതിനേഴാമദ്ധ്യായത്തിൽ വണ്ണിക്കുവാൻ പോകുന്നവിധം അനുഷ്ഠിക്കുന്ന തപസ്സു് യജ്ഞമയമാക്കിത്തീക്കുക, കമ്മവും ഉപാസനയും യോഗരൂപത്തിൽ അനുഷ്ഠിക്കുക, വിധിപ്രകാരം സ്വാദ്ധ്യായം നിവ്ഹിക്കുക, സ്വാധ്യായംമൂലം ഗ്രഹിച്ച വാക്യങ്ങളുടെ അത്ഥജ്ഞാനത്തിനുവേണ്ടി മനനം ചെയ്യുക ഇവയെല്ലാം, അവരവർ ചെയ്യുന്ന വ്രതം ഏററവും വീര്യവത്താക്കുന്നതിനുവേണ്ടി പ്രയത്നിക്കുന്ന സാധകന്മാർ അനുഷ്ഠിക്കുന്നു. പ്രാണായാമപരായണന്മാരായ മററുചില യോഗികറം ശരീരത്തിൻെറ ബഹിർഭാഗത്തുനിന്നും അകത്തേയ്ക്കു ശ്വസിക്കുന്ന വായുവിനെ കീഴിലേയ്ക്കു പോകുന്ന വായുവിൽ ഹോമിക്കുന്നു. അതുപോലെ അകത്തെ വായുവിനെ ഹോമരൂപത്തിൽ പുറത്തേയ്ക്കു തള്ളുകയും ചെയ്യുന്നു. ഉള്ളിലോ പുറത്തോ രണ്ടു വായുക്കളുടേയും ഗതി തടഞ്ഞു് ചിലർ കുംഭകം അനുഷ്ഠിക്കുകയും ചെയ്യുന്നു. ആഹാരനിയമങ്ങറം വേണ്ടവണ്ണം പാലിക്കുന്ന വേറെ ചില യോഗികറം പ്രാണാഗ്നിഹോത്രം യജ്ഞരൂപത്തിൽ അനുഷ്ഠിക്കുന്നു. വിവരിച്ചവിധമുള്ള യജ്ഞങ്ങറം പരിചയിക്കുന്നവർ എല്ലാവരും തന്നെ യജ്ഞങ്ങറംമൂലം പാപങ്ങളെ പരിഹരിക്കുന്നു.

മൂന്നാമദ്ധ്യായത്തിൽ പതിമൂന്നാം ശ്ലോകത്തിൽ യജ്ഞശിഷ്ടം ഭുജിക്കുന്ന സജ്ജനങ്ങൾ സർവ്വപാപങ്ങളിൽനിന്നും മുക്തരാകുന്നു എന്നു പറഞ്ഞു, ഇവിടെ അതിലും ഉത്കൃഷ്ടഫലം ലഭിക്കുന്നതിന്നു് അതു കാരണമാകുന്നു എന്നു നിഗമനം ചെയ്യുന്നു. യജ്ഞശിഷ്ടം അമൃതമാണു്. ആ അമൃതം ഭുജിക്കുന്നവർ നിത്യമായ ബ്രഹ്മത്തിൽ എത്തിച്ചേരുന്നു. അതായതു ചെയ്യേണ്ട കർമ്മങ്ങളെല്ലാം ഈശ്വരാരാധനാരൂപത്തിൽ നാൾതോറും അനുഷ്ഠിച്ചതിന്റെശേഷം മിച്ചം വരുന്ന സമയംമാത്രമേ ശാരീരികമായ ഭോഗങ്ങൾക്കുവേണ്ടി വിനിയോഗിക്കുവാൻ പാടുള്ളു എന്നർത്ഥം. കർമ്മമാർഗ്ഗത്തെക്കാൾ ബ്രഹ്മമാർഗ്ഗത്തിനുള്ള പ്രാധാന്യം ഇവിടെ വ്യക്തപ്പെടുത്തി. ഭഗവാൻ, അർജ്ജുനനെ കുരുശ്രേഷ്ഠനായി സംബോധനചെയ്തു ചോദിക്കുന്നു: ''വർണ്ണിച്ച പ്രകാരമുള്ള ബഹുമുഖമായ യജ്ഞങ്ങളിൽ ഒന്നുപോലും അനുഷ്ഠിക്കാത്തവനു് ഈ ലോകത്തിൽതന്നെ ക്ഷേമമില്ല. പിന്നെയാണോ, പരലോകഗതി ലഭിക്കുക ? മേൽ വിവരിച്ചതുപോലെ ബഹുപ്രകാരത്തിലുള്ള യജ്ഞങ്ങൾ വേദംമുഖാന്തിരം വിസ്തരിക്കപ്പെട്ടിരിക്കുന്നതു് നമുക്കു കാണാൻ കഴിയും. കർമ്മത്തിലാണു് അവയുടെയെല്ലാം ഉല്പത്തി. ശത്രുസംഹാരകനായ അർജ്ജുന, ഈ തത്ത്വം മനസ്സിലാക്കിയാൽ നിനക്കു മോക്ഷം ലഭിക്കും. അല്ലയോ പാർത്ഥ, വെറും ദ്രവ്യങ്ങളെക്കൊണ്ടുമാത്രം സമ്പാദിക്കുന്ന യജ്ഞത്തെക്കാൾ ജ്ഞാനയജ്ഞം അധികം ശ്രേയസ്കരമാണു്. അവ ജ്ഞാനത്തിൽ സമാപ്തി അടയുന്നു. ജ്ഞാനം നിനക്കുണ്ടാകണമെങ്കിൽ തത്ത്വദർശികളായ ജ്ഞാനികളിൽനിന്നും ജ്ഞാനോപദേശം ലഭിക്കണം. അതിനുവേണ്ടി അത്യന്തം നമ്രനായി നിലംപതിച്ചു് അവരെ നമസ്കരിക്കണം. പിന്നെയും പിന്നെയും ശ്രദ്ധയോടുകൂടി യോഗ്യമായചോദ്യങ്ങൾ ചോദിക്കണം. ശുശ്രൂഷകൊണ്ടു് അവരെ പ്രീതിപ്പെടുത്തണം. ഈവിധമെല്ലാം നീ ജ്ഞാനം സമ്പാദിക്കുന്നപക്ഷം ഇപ്പോൾ നിനക്കുണ്ടായ വിധത്തിലുള്ള മോഹം ഇനി ഒരിക്കലും ഉണ്ടാകുകയില്ല. ജ്ഞാനത്തിന്റെ ഫലമായി സർവ്വഭൂതങ്ങളെയും അന്തർയാമിയായ ആത്മാവിലും പിന്നീടു് എന്നിലും കാണുന്നതിനു നീ സമർത്ഥനായിത്തീരും. ശത്രുവധംമൂലം 'ഞാൻ ഒരു പാപിയായിത്തീരുമല്ലോ' എന്നുള്ള ശങ്ക നിനക്കു വേണ്ട. പാപികൾ എത്രയുണ്ടോ അവരിൽ എല്ലാവരിലുംവെച്ചു് ഏററവും അധികം പാപം ചെയ്യുവനാണു് നീ എന്നു കണക്കാക്കിയാലും ആ പാപസമുദ്രത്തെ മുഴുവൻ ജ്ഞാനരൂപമായ തോണിമൂലം അനായാസേന മറുകര കടക്കാൻ നിനക്കു കഴിയും. തോണിമൂലം മറുകര കടന്നാലും സമുദ്രം അതേപടി നിലനില്ക്കുമല്ലോ എന്നുള്ള സംശയവും വേണ്ടതില്ല. ജ്ഞാനം തോണി മാത്രമല്ല വളരെ വീര്യമുള്ള ഒരു അഗ്നിതന്നെയാണു്. സർവ്വകർമ്മങ്ങളേയും അതു ഭസ്മമാക്കുക തന്നെ ചെയ്യും. നല്ലവണ്ണം ജ്വലിപ്പിച്ച തീയു്, കൂട്ടി അടുക്കിയ വിറകിനെ എല്ലാം എങ്ങനെയാണോ ഭസ്മമാക്കിത്തീർക്കുന്നതു് അതുപോലെ തന്നെയാണു് ജ്ഞാനരൂപമായ അഗ്നിയുടെയും പ്രവൃത്തി. സ്വയമേ പരിശുദ്ധമായതും അന്യവസ്തുക്കളെ ശുദ്ധിപ്പെടുത്തുന്നതും ആയിട്ടുള്ളതിനെയാണു പവിത്രം എന്നു പറയുക. ഗംഗ സ്വയം പവിത്രം എന്നു മാത്രമല്ല അതിലേയ്ക്കു് ഒഴുകുന്ന വേറരുവികളേയും തന്നെപ്പോലെതന്നെ പവിത്രമാക്കിത്തീർക്കുന്നു. എന്നാൽ ജ്ഞാനത്തിനോടു സാദൃശ്യപ്പെടുത്താവുന്ന പവിത്രത മറെറാന്നിനുമില്ല. അനുഭവരൂപമായ കാലം വരുമ്പോൾ കർമ്മരൂപവും ഉപാസനാരൂപവുമായ യോഗങ്ങളിൽ സിദ്ധി പ്രാപിച്ചിട്ടുള്ളവനു്, ജ്ഞാനം, സ്വയമേ തന്നിൽതന്നെ ഉപലബ്ധമായിത്തീരുന്നു. ജ്ഞാനത്തിനുള്ള ബാഹ്യോപായങ്ങളാണു് പ്രണിപാതം, പരിപ്രശ്നം മുതലായവ. ആന്തരസാധനങ്ങൾ എന്തായിരിക്കും ? ശ്രദ്ധ, താല്പര്യം, ഇന്ദ്രിയസംയമം എന്നിവയുള്ളവനു ജ്ഞാനം ലഭിക്കും. ജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ ആത്മസാക്ഷാത്കാരരൂപമായ പരമശാന്തി വേഗം ലഭിക്കും. അജ്ഞൻ, ശ്രദ്ധയില്ലാത്തവൻ, സംശയസ്വഭാവക്കാരൻ ഇങ്ങനെയുള്ളവക്കു് നാശമല്ലാതെ വേറെ വഴിയില്ല. വിശേഷിച്ചു് എല്ലാത്തിനെയും സംശയിക്കുന്ന സ്വഭാവക്കാരനു് ഈ ലോകത്തിൽ തന്നെ സഫലത ഉണ്ടാകുകയില്ല. പിന്നെ പരലോകത്തിന്റെ സുഖത്തെപ്പററിപ്പറയേണമോ ? യോഗനിഷ്ഠമൂലം ഭഗവാനിൽ സർവ്വകർമ്മങ്ങളും സമർപ്പിച്ചവനും ജ്ഞാനം സമ്പാദിച്ചു് സംശയങ്ങളെ അറുത്തു നീക്കിയവനും

ആത്മസംയമം ഉള്ളവനും കർമ്മംമൂലം ബദ്ധനായിത്തീരുകയില്ല. അതുകൊണ്ടു് ഹേ അർജ്ജുന, അജ്ഞാനത്തിൽനിന്നും ഉളവായി നിന്റെ ഹൃദയത്തിൽ ഉറച്ചിരിക്കുന്ന ഈ സംശയത്തെ സ്വാത്മബോധം എന്ന മൂർച്ചയേറിയ വാളുകൊണ്ടു് അറുത്തു നീക്കി യോഗനിഷ്ഠനായി ത്തീരുക. അടുത്തു ചെയ്യേണ്ട കൃത്യത്തിന്നു് സന്നദ്ധനായി എഴുന്നേൽക്കുക.

ഈ അദ്ധ്യായത്തിനു് ജ്ഞാനകർമ്മസംന്യാസയോഗമെന്നും ജ്ഞാനവിഭാഗയോഗമെന്നും ആണു് അച്ചടിച്ച പുസ്തകങ്ങളിൽ പേരു കാണുന്നതു്. ബ്രഹ്മജ്ഞാനപ്രശംസായോഗമെന്നും യജ്ഞപ്രശംസായോഗമെന്നും ചില കൈയ്യെഴുത്തുപ്രതികളിൽ നാമകരണം ചെയ്തിരിക്കുന്നതായും കാണാൻ കഴിയും. 33–ാംശ്ലോകംമുതൽ ബ്രഹ്മജ്ഞാനത്തെപ്പററി പ്രശംസിച്ചിരിക്കുന്നതും 24–ാം ശ്ലോകംമുതൽ വിവിധയജ്ഞങ്ങളെ വർണ്ണിച്ചിരിക്കുന്നതും ഈവിധം നാമഭേദം വികല്പിക്കുന്നതിന്നു കാരണമായി വിചാരിക്കണം. ജ്ഞാനത്തിന്റെ മഹിമയും ഈശ്വരാർപ്പണമായി കർമ്മം ചെയ്യേണ്ടതിന്റെ ആവശ്യകതയുമാണു് ഇവിടെ പ്രധാനമായ പ്രതിപാദ്യം.

---

# ഗോവിന്ദ! പാഹി മാം!

**പൂവത്തുങ്കൽ ശ്രീധരൻ നായർ**

ഗുരുപവനപുരമമരുമുരുകരുണപൂരമേ !
കാരുണ്യവാരാന്നിധേ ! പുരുഷോത്തമ !

സകലജഗദധിപ ജനദുരിതപരിഹാരമേ !
ശ്രീകൃഷ്ണ ! ഗോവിന്ദ ! നന്ദാത്മജാ ! ഹരേ !

അടിയനൊരു വരമരുളുക തവ
ചരണരേണുവിൽ
മൂടിയെൻ ദേഹസൗഭാഗ്യമുണ്ടാവണം !

സ്മരണ തവ മമ ഹൃദയചലനമിനി നില്ക്കുന്ന
നേരമാവോളവുമുണ്ടായിരിക്കണം.

ഇരുനയനമഖിലദിശി തിരയുവതു താവക
ചാരുസംപൂജ്യകളേബരമാവണം.

ശ്രവണപഥമണയുവതു മുരളിരവതുല്യമെൻ
ഗോവിന്ദവൃത്താന്തമോരോന്നുമാവണം.

ശ്വസിതപഥമണയുവതു ഗുരുപവനനാഥന്റെ
ഭാസുരമാല്യസുഗന്ധമാവേണമേ !

രസനയനവരതമുരുവിടുവതു വിശുദ്ധാത്മ
വാസുദേവന്റെ സങ്കീർത്തനമാവണം.

തിരുവടിയിലൊരു ദിവസമൊരു
തവണയെങ്കിലും
നാരായണാ ! ഹരേ ! വീണു വണങ്ങുവാൻ,

കഴിവടിയനരുളിടുക; ഗുരുപവനമന്ദിര –
പ്പൂഴി പുരണ്ടു പ്രശോഭിച്ചിടാവതോ ?

അനവരതമുടലു നിജവിഷയസുഖസീമയിൽ
മാനമില്ലാതേയുഴന്നു പോകീടിലും

മനസരസി വിടരുമുരുകമലമതിലെപ്പൊഴു –
മാനന്ദമൂർത്തേ ഹരേ ! ലസിക്കേണമേ !

തിരുമുടിയിലഴകിനൊടു പരിലസിതമായുള്ള
പൊന്നിൻകിരീടവും കുന്തളകാന്തിയും,

നിടിലതലമണിയുമതിലളിതമൊരു
ഗോപിയും
ചില്ലീവിലാസവും കർണ്ണാഭരണവും,

ജനതതിയെ ഭവജലധി വിരവൊടു
കടത്തുവാൻ
പോരുന്ന വീക്ഷണമോലുന്ന നേത്രവും

കരുണരസമൊഴുകിവരുമതുലമുഖമേന്മയും
ളുമന്ദഹാസവും നാസികാഭംഗിയും

തിരുവുടലിലടിവരെയുമണിയുമതികോമള–
മായുള്ള നാനാ സുവർണ്ണാഭരണവും

കരമിടതിലൊരു മുരളി വലതിലൊരു പങ്കജം
പീതാംബരാ ഹരേ! കാണായ്‌വരേണമേ.

തിരുവടികളടിയനുടെ ശിരസി പതിയേണമേ
താണു വീണമ്പോടു കുമ്പിട്ടുകൊള്ളുവൻ!

ഇതരമൊരു ശരണമിനിയടിയനു ജഗല്പതേ
തേടുവാനില്ലങ്ങു രക്ഷിച്ചുകൊള്ളുക മാം.

ജനിമരണജലനിധിയിലിനിയുമുഴലാതെക–
ണ്ടെന്നെ നീ ചേർത്തുകൊള്ളേണം ഭവാംശമായ്.

ഹരി മുരളീധര! കരുണ ചൊരിക മമ ദൈവമേ
ഗോവിന്ദ! ഗോവിന്ദ! ഗോവിന്ദ! പാഹി മാം!

# താരയുടെ ആത്മകഥ

**വിവർത്തകൻ: സിദ്ധിനാഥാനന്ദസ്വാമി**

[ഈ ശതാബ്ദത്തിൻെറ പ്രഥമപാദത്തിൽ ബംഗാളിലെ സുപ്രസിദ്ധ നടികളിൽ ഒരുവളായിരുന്ന താരാസുന്ദരി. രാമാനുജചരിതം അഭിനയിച്ചപ്പോഠം താര രാമാനുജനായി അഭിനയിക്കുന്നതു കണ്ട് ശ്രീശാരദാദേവി സമാധിയിലാഴുകയുണ്ടായി. അഭിനയം കഴിഞ്ഞു താര ദേവിയെ അഭിവാദനം ചെയ്യാൻ ചെന്നപ്പോഠം ദേവി താരയെ ആലിംഗനം ചെയ്ത് അനുഗ്രഹിച്ചു.

ശ്രീ ബ്രഹ്മാനന്ദസ്വാമികളെക്കുറിച്ചുള്ള താരയുടെ താഴെ കുറിയ്ക്കുന്ന അനുസ്മരണം സുഗ്രഹമാകണമെങ്കിൽ ബംഗാളിൽ അക്കാലത്ത് നടികളെ മാന്യന്മാർ മാന്യകളായി കണക്കാക്കിയിരുന്നില്ല എന്ന കാര്യം ഓർമ്മവെയ്ക്കണം. നടികഠം അസതികളായിട്ടാണ് കരുതപ്പെട്ടിരുന്നത്.

ശ്രീരാമകൃഷ്ണൻെറ പ്രധാനപ്പെട്ട ഗൃഹസ്ഥശിഷ്യരിൽ ഒരുവനായ ഗിരീശചന്ദ്രഘോഷനാണ് താരയ്ക്ക് നാടകകലയിൽ പരിശീലനം കൊടുത്തത്. പൗരാണികവും സാമുദായികവും ചരിത്രപരവും മതപരവുമായ നാടകങ്ങഠം ഗിരീശൻ രചിച്ചു. അവ അഭിനയിക്കാൻ നടീനടന്മാരെ പരിശീലിപ്പിച്ചു. നാടകകൃത്തും നാടകനേതാവും നടനും സംവിധായകനുമായിരുന്നു ഗിരീശൻ. അന്നത്തെ ബംഗാളി നാടകവേദിയുടെ അധിദേവതയായിട്ടാണ് ഗിരീശൻ കരുതപ്പെട്ടിരുന്നത്. യൗവനാരംഭത്തിൽ ഉജ്ജ്വലപ്രതിഭനായ ഗിരീശൻ മദ്യപാനം, കറപ്പതീററ എന്നുവേണ്ട പലേ നിന്ദ്യകർമ്മങ്ങഠംക്കും വിധേയനും നിരീശ്വരവാദിയും ആയിരുന്നു. 1884-ലാണ് അദ്ദേഹം ശ്രീരാമകൃഷ്ണനുമായി പരിചയപ്പെട്ടത്. ശ്രീരാമകൃഷ്ണൻ ഗിരീശൻെറ ജീവിതത്തിൽ ഒരു സമഗ്രപരിവർത്തനം വരുത്തി. പരമഹംസദേവനെ അവതാരപുരുഷനായി പ്രഖ്യാപിച്ച ആദ്യവ്യക്തികളിൽ ഒരുവനാണ് അദ്ദേഹം. ഗുരുദേവനിൽ ആത്മസമർപ്പണം ചെയ്ത് ഗിരീശൻ ഈശ്വരദർശനം നേടി. നാടകവേല തുടർന്നുകൊണ്ടുപോകാൻ ശ്രീരാമകൃഷ്ണൻ ശിഷ്യനെ പ്രോത്സാഹിപ്പിച്ചു. ഗിരീശൻ പലേ നടന്മാരെയും നടികളെയും ഗുരുദേവൻെറ അനുഗ്രഹം നേടുന്നതിനായി അദ്ദേഹത്തിൻെറയടുത്ത് കൊണ്ടുവന്നു. ശ്രീരാമകൃഷ്ണൻെറ തിരോധാനത്തിനുശേഷം ഗിരീശൻ വളരെ സമയം തദീയശിഷ്യന്മാരുടെകൂടെ കഴിക്കാറുണ്ട്; തൻെറ പരിചയക്കാരിൽ പലരെയും ഭഗവദ്ഭക്തന്മാരാകാൻ പ്രേരിപ്പിച്ചിട്ടുണ്ട്.

മതമണ്ഡലത്തിലും നാടകകലയിലും ഗിരീശൻ തൻെറ ജീവിതത്തിൽ ചെലുത്തിയ സ്വാധീനത്തെ സമ്മതിക്കുന്ന താര, ബ്രഹ്മാനന്ദസ്വാമികളെക്കുറിച്ചുള്ള തൻെറ അനുസ്മരണം 1923-ലെ മേയ്–ജൂൺ ലക്കം 'ഉദ്ബോധൻ' മാസികയിലാണ് എഴുതിയത്. അതിൻെറ ആംഗലവിവർത്തനം ശ്രീ പ്രഭവാനന്ദസ്വാമികഠം എഴുതിയത്, 'വേദാന്ത ആൻഡ് ദി വെസ്റ്റ്' എന്ന മാസിക ബ്രഹ്മാനന്ദസ്വാമികളെക്കുറിച്ചു പ്രസിദ്ധപ്പെടുത്തിയ ഒരു വിശേഷാൽപ്പതിപ്പിൽ വരുകയുണ്ടായി. അതിൽനിന്നുമാണ് ഈ മലയാളവിവർത്തനം.]

നാടകവേദിയിലാണ് ഞാൻ വളർന്നതെന്നുതന്നെ പറയാം. ഞാനൊരു കൊച്ചുകുട്ടിയായിരിക്കുമ്പോഠംമുതൽ ഗിരീശചന്ദ്രഘോഷനോടൊപ്പം നാടകവേദിയിൽ വേല ചെയ്തുപോന്നു. അദ്ദേഹത്തിൽനിന്നും ശ്രീരാമകൃഷ്ണനെക്കുറിച്ച് കേഠംക്കാനിടയായി. ഗിരീശൻ നടത്തിയ ഓരോ നാടകശാലയിലും ശ്രീരാമകൃഷ്ണൻെറ ഒരു പ്രതിച്ഛായ വെച്ചിരുന്നു, രംഗത്തിൽ പ്രവേശിക്കുംമുമ്പ് നടന്മാരും നടികളും ആ ഛായയ്ക്കു മുമ്പിൽ കുമ്പിടാറുണ്ട്. ബംഗാളിലെ നാടകവേദികളിലെല്ലാം ഇതിപ്പോഠം ഒരു പതിവായിത്തീർന്നിട്ടുണ്ടെന്ന് എനിക്കു തോന്നുന്നു.

ബേലൂർമഠം സന്ദർശിക്കണമെന്ന് ഞാൻ പലതവണ ആഗ്രഹിച്ചു. ഒരിക്കൽ ഒരു ഉത്സവത്തിൽ പങ്കുകൊള്ളാൻ അവിടെ പോകുന്നതിനു് എന്നെ അനുവദിക്കുമോ എന്നു ഞാൻ ഗിരീശബാബുവിനോടു ചോദിച്ചു. അദ്ദേഹത്തിൻെറ മറുപടി ഞാൻ വ്യക്തമായും ഓർമ്മിക്കുന്നു. അദ്ദേഹം പറഞ്ഞു: 'വരട്ടെ, ഈശ്വരൻ നിശ്ചയിക്കുമ്പോഠം നിനക്കു പോകാം.' അങ്ങനെ, ഞാനാശിച്ചിട്ടും എനിക്കന്നു മഠത്തിൽ പോകാനൊത്തില്ല.

വളരെക്കാലം കഴിഞ്ഞാണ് ഞാൻ ആദ്യമായി ബേലൂർമഠം സന്ദർശിച്ചതു്, ഏതാണ്ടു് ആറു വർഷം മുമ്പു് (1916). അന്നു ഞാൻ വിഷാദമഗ്നയും അസ്വസ്ഥയുമായിരുന്നു; ജീവിതം ദുസ്സഹമായിട്ടു തോന്നി എനിക്കു്. ഞാൻ തീർത്ഥസ്ഥാനങ്ങളും തേടി നടന്നു. അങ്ങനെയൊരു അശാന്തമനസ്സോടെ ഞാനൊടുവിൽ ബേലൂർമഠത്തിലെത്തി. അക്കാലത്തെ ബംഗാളിലെ നടികളിൽ സർവ്വപ്രമുഖയായ വിനോദിനിയും എന്നോടൊപ്പം ഉണ്ടായിരുന്നു. എനിക്കു് ഏഴു വയസ്സുള്ളപ്പോൾ വിനോദിനിയാണു് എന്നെ നാടകരംഗത്തിൽ പ്രവേശിപ്പിച്ചതു്; ഇപ്പോൾ അവർതന്നെ എന്നെ മഠത്തിലും പരിചയപ്പെടുത്തി.

ഞങ്ങൾ മഠത്തിലെത്തിയപ്പോൾ നേരം ഉച്ച കഴിഞ്ഞിരുന്നു. മഹാരാജ് (ബ്രഹ്മാനന്ദ സ്വാമികൾ) ഊണു കഴിഞ്ഞു് വിശ്രമിക്കാൻ മുറിയിലേയ്ക്കു പോവാൻ തുടങ്ങുകയായിരുന്നു. ആ സമയത്തു് ഞങ്ങളെത്തി നമസ്കരിച്ചു.

മഹാരാജ് അരുളി: ഏയ് വിനോദ് ഏയ് താരേ, അങ്ങനെ നിങ്ങളെത്തി! നിങ്ങൾ വരാൻ വൈകിപ്പോയി. ഞങ്ങളുടെ ഊണു കഴിഞ്ഞു. നിങ്ങൾ വരുന്നുണ്ടെന്നു നേരത്തെ ഞങ്ങളെ അറിയിക്കേണ്ടതായിരുന്നു.

ഞങ്ങളെച്ചൊല്ലി അദ്ദേഹം വ്യാകുലനാണെന്നു ഞങ്ങൾക്കു കാണാമായിരുന്നു. നിവേദിച്ച പഴങ്ങൾ ഞങ്ങൾക്കു തരാൻ അദ്ദേഹം ആജ്ഞകൊടുത്തു. ഞങ്ങൾക്കുവേണ്ടി 'പൂരി' ഉണ്ടാക്കാൻ ഏർപ്പാടും ചെയ്തു. ഞങ്ങളാദ്യം പൂജാമുറിയിൽപോയി; പിന്നെ ആഹാരം കഴിച്ചു. അതു കഴിഞ്ഞു് ഒരു സ്വാമി ഞങ്ങളെ മഠം ചുററിക്കാണിച്ചു. അന്നു് മഹാരാജിനു് വിശ്രമം ഉണ്ടായില്ല.

ഈശ്വരപുരുഷന്മാരെ ആദരിക്കാൻ ഞങ്ങൾ പരിശീലിപ്പിക്കപ്പെട്ടിരുന്നു. അവരോടു് ആദരവും ശ്രദ്ധയും തോന്നിയിരുന്നതിനോടൊപ്പം എനിക്കവരെ വലിയ ഭയവുമായിരുന്നു. ഞാൻ അശുദ്ധ, പതിത. അതിനാൽ ഞാൻ മഹാരാജിൻെറ പവിത്രപാദങ്ങൾ സ്പർശിച്ചപ്പോൾ, അദ്ദേഹത്തിനു് അനിഷ്ടമാകുമോ എന്നു ഭയന്നു വളരെ സംശയിച്ചാണു് ചെയ്തതു്. അദ്ദേഹത്തിൻെറ കാരുണ്യവും വാത്സല്യവും മധുരവാക്കുകളും എൻെറ ഭയത്തെയെല്ലാം നീക്കി.

മഹാരാജ് ചോദിച്ചു: 'നിനക്കിവിടെ കൂടെക്കൂടെ വന്നുകൂടേ ?'

ഞാൻ പറഞ്ഞു:'മഠത്തിൽ വരാൻ എനിയ്ക്കു പേടിയായിരുന്നു.' അതിയായ ആത്മാർത്ഥതയോടെ മഹാരാജ് പറഞ്ഞു: 'പേടിയോ ? നീ ശ്രീരാമകൃഷ്ണൻെറ അടുത്തേയ്ക്കാണു വരുന്നതു്. പിന്നെയെന്തു പേടി ? നാമെല്ലാം അദ്ദേഹത്തിൻെറ പൈതങ്ങൾ. ഭയം വേണ്ട. നിനക്കു വേണമെന്നു തോന്നുമ്പോഴൊക്കെ ഇവിടെ വരുക. മകളെ, പ്രഭു നമ്മുടെ പുറത്തെ കാര്യങ്ങളൊന്നും കണക്കാക്കുകയില്ല; അവിടുന്നു നോക്കുന്നതു് നമ്മുടെ അകക്കാമ്പാണു്. ഭഗവാനോടടുക്കാൻ ഒരു ഭയവും വേണ്ട.'

അപ്പോഴവിടെ പ്രേമാനന്ദസ്വാമിയും ഉണ്ടായിരുന്നു. അദ്ദേഹവും ഞങ്ങളോടു് വലിയ കാരുണ്യം കാണിച്ചു. അദ്ദേഹം പറഞ്ഞു: 'ശ്രീഭഗവാൻ സകലരെയും സ്വാഗതം ചെയ്യുന്നു.'

ഉച്ചകഴിഞ്ഞു് ചായ കഴിച്ചതിനുശേഷം ഞാൻ മഠത്തിൽനിന്നും മടങ്ങി. ഞാൻ മഹാരാജിനോടു് യാത്ര പറയുമ്പോൾ അദ്ദേഹം അരുളി: 'കൂടെക്കൂടെ ഇവിടെ വരൂ. ഇന്നു നിങ്ങൾക്കു് അസൗകര്യമേപ്പെട്ടു. ഇനിയൊരിക്കൽ വന്നു് ശരിക്കു് പ്രസാദം കഴിക്കൂ.

മഹാരാജിനെ ആദ്യം കണ്ടതു് അന്നാണു്. എനിക്കെൻെറ ജീവിതത്തിൽ നിസ്സ്വാർത്ഥസ്നേഹം ലഭിച്ചതും അന്നാണു്.

ഏതാനും നാൾ കഴിഞ്ഞു് മഹാരാജ് 'രാമാനുജൻ' എന്ന നാടകം കാണാൻ പോയി. (പ്രസിദ്ധവിശിഷ്ടാദ്വൈതാചാര്യനായ രാമാനുജൻെറ ബാല്യഭാഗം അഭിനയിച്ചതു് താരയായിരുന്നു.) അഭിനയം കഴിഞ്ഞു് ഞാൻ ചെന്നു് മഹാരാജിൻെറ കാല്ക്കൽ കുമ്പിട്ടു് പാദപാംസുക്കൾ ശിരസ്സിലണിഞ്ഞു. മഹാരാജ് എന്നെ അനുഗ്രഹിച്ചുകൊണ്ടരുളി: 'വളരെ നന്നായി. നിനക്കു ഭക്തി വർദ്ധിക്കട്ടെ.'

നാളുകൾ പലതും പിന്നെയും വന്നുപോയി. ഞാൻ വീണ്ടും അസ്വസ്ഥയായി: പഴയപടി അകക്കാമ്പിലൊരു നീററൽ. എനിക്കെങ്ങും ഒരാശ്രയവും കിട്ടിയില്ല, എങ്ങുമില്ല ശാന്തി. സർവ്വവും ശൂന്യമായിട്ടു തോന്നി, തനി ശൂന്യം! പുരിയിലേയ്ക്കു് ഞാനൊരു തീർത്ഥയാത്ര പുറപ്പെട്ടു, ജഗന്നാഥദർശനത്തിനുള്ള ആർത്തിയോടെ.

വഴിക്കു് ഭുവനേശ്വരത്തു് ഒരു സത്രത്തിൽ ഞാൻ തങ്ങി. അവിടെവെച്ചു കേട്ട മഹാരാജ് അപ്പോൾ ഭുവനേശ്വരം മഠത്തിൽ വിശ്രമിക്കുന്നുണ്ടെന്നു്. ഞാൻ അദ്ദേഹത്തെ ദർശിക്കാൻ പോയി.

അദ്ദേഹം എന്നെ അതേ കാരുണ്യത്തോടും വാത്സല്യത്തോടും സ്വാഗതം ചെയ്തു. അദ്ദേഹം അരുളി: 'ഓ, നീ വല്ലാതെ ക്ഷീണിച്ചിരിക്കുന്നല്ലൊ! നീയെന്തിനാണു് ഈ ചുടുവെയിലത്തു വന്നതു് ? നീ എവിടെയാണു് ആഹാരം കഴിക്കുന്നതു് ? നാളെമുതൽ എന്നും പ്രസാദം കഴിക്കാൻ മഠത്തിലേയ്ക്കു വരുക. നിനക്കെന്താണു കഴിക്കാനിഷ്ടം ? ശരി മകളേ, ഞങ്ങൾ സന്ന്യാസിമാർ, നിനക്കു് സദ്യതരാനൊന്നും ഞങ്ങളെക്കൊണ്ടാവില്ല എന്നു നിനക്കറിയാമല്ലൊ. ഈ ചെറിയ പട്ടണത്തിൽ മധുരപലഹാരങ്ങൾ കിട്ടാനുമില്ല.'

മഹാരാജ് ഈ രീതിയിൽ സംഭാഷണം ചെയ്തു. എനിക്കാശ്ചര്യമായി. ഇദ്ദേഹം എന്തൊരു സന്ന്യാസി! ഒരു ഗൃഹസ്ഥനു് തന്റെ പുത്രന്മാരെയും പുത്രികളെയും കുറിച്ചു് ഇമ്മാതിരി ഉത്കണ്ഠ തോന്നുകയില്ല. ആരു ഞാൻ? സമുദായത്തിൽ എന്റെ നിലയെവിടെ ? താഴെ, കീഴെ അങ്ങടിയിൽ. നിന്ദയും അവഗണനയുമല്ലാതെ മറ്റൊന്നും എനിക്കു ലോകത്തിൽ നിന്നു പ്രതീക്ഷിക്കാനില്ല. എനിക്കൊരു മിത്രമില്ല, ബന്ധുവില്ല. ഈ വലിയ ലോകം ഒരപരിചിതഗൃഹംപോലെ എനിക്കു തോന്നി. എന്തെങ്കിലും സ്വാർത്ഥോദ്ദേശമില്ലാതെ ആരുമെന്നോടു മിണ്ടാറില്ല; സ്വാർത്ഥലാഭം കൊതിക്കാതെ ആരുമെന്റെ നേരേ നോക്കാറില്ല. എന്റെ സ്വന്തമെന്നു വിളിക്കാവുന്നതായി എനിക്കു ലോകത്തിൽ ആരും ഉണ്ടായിരുന്നില്ല, ഇന്നുവരെ.

ആരാണു ബ്രഹ്മാനന്ദസ്വാമി ? ശ്രീരാമകൃഷ്ണദേവന്റെ അദ്ധ്യാത്മപുത്രൻ, സർവ്വസംഗപരിത്യാഗിയായ ഒരു യതീശ്വരൻ; സകലജനങ്ങളാലും ആദൃതനും ആരാധിതനും. അദ്ദേഹം എന്നെ എന്തൊരു വാത്സല്യത്തോടും താത്പര്യത്തോടുംകൂടി തന്റെ സ്വന്തമാക്കി! എന്റെ അച്ഛനെ ഞാനൊരിക്കലും കണ്ടിട്ടില്ല; ഞാൻ ജനിക്കുംമുമ്പേ അദ്ദേഹം മരിച്ചു. ഞാൻ സ്വയം നിനച്ചു: 'ഇമ്മാതിരിയാണോ ഒരു പിതാവിന്റെ വാത്സല്യം ? അതോ ഇതു് അതിലും മേലെയോ ?'

എനിക്കു കണ്ണീരടക്കാൻ കഴിഞ്ഞില്ല. കണ്ണീരിൽക്കൂടി എന്റെ ഇത്രനാളത്തെ ദുഃഖമെല്ലാം കലങ്ങിപ്പോയി. എനിക്കു വെളിച്ചം കിട്ടി; ഇതാ എനിക്കാശ്രയം. എന്നെ ദുഷ്ടയോ പതിതയോ ആയി കാണാത്ത ഒരാളിതാ ഇവിടെ.

ഞാൻ മഹാരാജിന്റെ മകൾ. ആരുമില്ലാത്തവർ മഹാരാജിന്റെ സ്വന്തം. അവിടുന്നു് എന്റെ മഹാരാജ്, എന്റെ അച്ഛൻ, എന്റെ സ്വർഗ്ഗം, എന്റെ ശാന്തി, എന്റെ സർവ്വേശ്വരൻ.

എന്തൊരു ശാന്തി എനിക്കു ലഭിച്ചു! മഹാരാജ് പലതും അരുളി: അതെല്ലാമൊന്നും എനിക്കോർക്കാൻ കഴിയുന്നില്ല. എന്നാൽ ഓർമ്മയിൽ ബാക്കിയുള്ളതു് എനിക്കെന്റെ ഈ ജീവിതത്തിലെ നിസ്തുലനിധിയാണു്. അദ്ദേഹം അരുളി: 'മകളേ, ഈ ലോകത്തിൽ എന്തുമാത്രം ദുഃഖമുണ്ടെന്നു നിനക്കറിയാം. ഞങ്ങൾ ദുഃഖമൊന്നും അനുഭവിച്ചിട്ടില്ലെന്നു വിചാരിക്കരുതു്. ഞാനൊരു കൊച്ചുകുട്ടിയായിരുന്നു, ശ്രീരാമകൃഷ്ണന്റെ അടുത്തു വരുമ്പോൾ. ഞാൻ അദ്ധ്യാത്മസാധനകൾ ചെയ്തിരുന്നു; പക്ഷെ മനസ്സെപ്പോഴും ശാന്തമായിരുന്നില്ല. ഞാൻ അസ്വസ്ഥനായിരുന്നു; ലൗകികപ്രലോഭനങ്ങളാണെങ്കിലതങ്ങനെ. എന്റെ ജീവിതം വ്യർത്ഥമായി എന്നെനിക്കു് ഇടയ്ക്കു് തോന്നിയിരുന്നു, കാരണം ഞാൻ ശാന്തിയടഞ്ഞില്ല. ഒരു ദിവസം ഞാനിമ്മാതിരി ചിന്തിക്കുകയായിരുന്നു. ഓടിപ്പോകാൻ ഞാൻ തീർച്ചയാക്കി – ഗുരുദേവനോടു യാത്രപോലും പറയാതെ. അപ്പോഴതാ എന്റെ മുമ്പിൽ അവിടുന്നു്! അവിടുന്നരുളി: "നീ എന്തിനെക്കുറിച്ചാണു് വിഷമിക്കുന്നതു് ?" അവിടുന്നു് തന്റെ തൃക്കൈകൾ എന്റെ തലയിൽവെച്ചു, എന്നെ അനുഗ്രഹിച്ചു എന്റെ സന്താപം എവിടെപ്പോയി ? എന്തൊരാനന്ദം, എന്തൊരാനന്ദം!'

ഞാൻ നിലവിളിച്ചു: 'അച്ഛാ, എന്റെ ദുഃഖം ദുസ്സഹം. എനിക്കിനി തീരെ താങ്ങാനാവില്ല. ഞാൻ ഇരിക്കപ്പൊറുതിയില്ലാതെ അങ്ങുമിങ്ങും ഓടുന്നു. ഗുരുദേവൻ അവിടുത്തെ

അല്ലൽ നീക്കിയതുപോലെ എന്റെയീ അല്ലൽ അവിടുന്നു തീർത്തരുളിയാലും.'

കനിവിയന്ന തേനോലുന്ന നാദത്തിൽ മഹാരാജ് അരുളി: 'ശ്രീരാമകൃഷ്ണനെ വിളിക്കൂ. അവിടുന്ന് അതിനുവേണ്ടിയാണ് അവതരിച്ചതു്. നിനക്കു് തീരെ ഭയം വേണ്ട. അവിടുത്തെ തിരുനാമം ജപിക്കൂ. കുറച്ചു ദിവസത്തേയ്ക്കു് കുറച്ചൊരു വിഷമം തോന്നും: പിന്നെ നിനക്കു വേണ്ടതെല്ലാം അവിടുന്നു നോക്കിക്കോളും. ഭയം വിട്ടു. നീ അത്യാനന്ദം അനുഭവിക്കും. ജീവിതം എന്തൊരു ലീലയാണെന്നു നിനക്കറിയാറാകും.'

ശ്രീചൈതന്യനും നിത്യാനന്ദനും പതിതരെ ഉദ്ധരിക്കാൻ ഊഴിയിൽ വന്നതിനെക്കുറിച്ചു് നാം പുസ്തകങ്ങളിൽ വായിച്ചിട്ടുണ്ടു്. അമ്മാതിരിയൊരനുഭവം എനിക്കന്നുണ്ടായി. മഹാരാജിന്റെ സീമാതീതമായ അനുഗ്രഹം–എന്നെപ്പോലെയുള്ള പതിതക്കുവേണ്ടിയാണ് അവിടുന്നു വന്നതെന്നു തോന്നുമാറു്.

'മകളെ, ഭയപ്പെടാനൊന്നുമില്ല, ഈശ്വരന്റെ സന്താനങ്ങൾക്കു് എന്തു ഭയം ?' എന്തൊരു ആശാവഹമായ വാണികൾ! എന്തൊരാശ്വാസം! മഹാരാജ് കൈയ്നീട്ടി ഇങ്ങനെ അരുളുംപോലെ തോന്നുന്നു: 'പതിതരേ, വരുവിൻ. ദീനരേ, വരുവിൻ, ഏവരും വരുവിൻ. ഭഗവാനെ ശരണം പ്രാപിക്കുവിൻ. അവിടുന്നു സത്യം. ഭയം വേണ്ട.'

ഒരിക്കലും, മരണത്തിൽപ്പോലും, ഈ ആശ്വാസവാണികൾ ഞാൻ വിസ്മരിക്കാതിരിക്കാൻ ശ്രീഭഗവാൻ കനിയുമാറാകട്ടെ!

---

# ശ്രീഭഗവാനുവാച

**ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്**

ദന്ദഹ്യതേ ത്വഗ്, വ്യഥതേഽന്തരങ്ഗ–
മന്ധീഭവത്യക്ഷി, ജഡായതേഽങ്ഗം,
ശൂന്യായതേ ച ത്രിജഗത് സമസ്ത–
മന്തർഹിതേ മാതൃമുഖേ ക്ഷണം മേ. 146

ഞൊടിയിട അമ്മയുടെ മുഖം മറഞ്ഞാൽ എനിക്കു തൊലി ചുട്ടുനീറുന്നു, കരൾ നോവുന്നു, കണ്ണു മഞ്ഞളിക്കുന്നു, ഉടൽ തരിച്ചു പോവുന്നു, മുപ്പാരുമുഴുവൻ ശൂന്യമായിച്ചമയുന്നു.

ഭീതഃ പരിഭ്രാന്തമനാ വിമൂഢസ്–
സ്വിന്നാഖിലാങ്ഗഃ പരിശുഷ്കകണ്ഠഃ
ബാഷ്പാകുലാക്ഷസ്സ്ഖലദങ്ഘ്രിയുഗ്മ–
ശ്ചാംബാമപശ്യന്നഹമാശു ജായേ. 147

അമ്മയെ കാണാഞ്ഞാൽ ഞാനുടനെ പേടിച്ചു, മനസ്സു പതറി, യാതൊന്നും തിരിയാതെ, മേലാസകലം വിയർത്തു കുളിച്ചു, തൊണ്ട വററിവരണ്ടു, കണ്ണിൽ വെള്ളം നിറഞ്ഞു, കാലിടറി വശംവുന്നു.

ത്വന്നന്ദനം മാമുരരീകുരുഷ്വ,
പശ്യാമി നാന്യാം ജനനീമൃതേ ത്വാം;
ഭാസസ്വ മേ ദൃഷ്ടിപഥേ സദാ ത്വം,
മാ മാ തിരോധേഹി കദാപി ദേവി. 148

ഇവിടുത്തെ മകനായ എന്നെ സ്വീകരിച്ചാലും. ഇവിടുത്തെയല്ലാതെ മറെറാരമ്മയെ ഞാൻ കാണുന്നില്ല. ഇവിടുന്ന് എന്റെ കണ്മുന്നിലെപ്പൊഴും മിന്നണേ! ഹേ ദേവി, ഒരിക്കലും മറയരുതേ, മറയരുതേ!

ഹേ ദേവി, ഹിത്വാമമമും ച ലോകം
സർവ്വാത്മനാ ത്വാം ശരണം ഗതോഽസ്മി;
വാത്സല്യപൂർവ്വം വിതനു ത്വമേവ
മത്പോഷണപ്രീണനലാളനാനി. 149

അല്ലേ ദേവി, ഞാൻ ഇഹലോകത്തെയും പരലോകത്തെയും വെടിഞ്ഞു സർവ്പ്രകാരേണയും നിന്തിരുവടിയെ ശരണം പ്രാപിച്ചിരിക്കുന്നു. ഇവിടുന്നുതന്നെ വാത്സല്യപൂർവ്വം എന്നെ പോററി ആനന്ദിപ്പിച്ചു താലോലിച്ചാലും.

ത്വത്പാദമൂലേ പതിതം രുദന്തം
മാമങ്കമാരോപ്യ കരാംബുജേന
ആമൃജ്യ ഗണ്ഡസ്രവദശ്രുധാരാ–
മാശ്വാസയസ്വാഖിലലോകനാഥേ!

അല്ലയോ സർവ്ലോകനാഥേ, ഇവിടുത്തെ തൃക്കാൽച്ചുവട്ടിൽ വീണുകരയുന്ന എന്നെ മടിയിൽക്കേററി,

കവിളത്തൊഴുകുന്ന അശ്രുധാര തൃക്കൈകൊണ്ടു തുടച്ച് എന്നെ ആശ്വസിപ്പിച്ചാലും.

മാതാസി നാഥാസി സഹോദരോഽസി
താതോഽസി വിദ്യാസി ധനോച്ചയോഽസി
ധർമ്മോഽസി കാമോഽസ്യപുനർഭവോഽസി
ദാസസ്യ മേ സർവ്വമസി ത്വമേവ. 151

ഇവിടുന്നു് അമ്മയാണു്, നാഥയാണു്, സോദരനാണു്, അച്ഛനാണു്, വിദ്യയാണു്, അർത്ഥമാണു്, ധർമ്മമാണു്, കാമമാണു്, മോക്ഷമാണു്; ദാസനായ എൻെറ എല്ലാം നിന്തിരുവടിതന്നെയാണു്.

ദേവി ത്വദങ്ഘ്രിർമ്മമ മന്ദിരം സ്യാ–
ത്ത്വദ്ബാഹവോ മേ പരിപോഷകാസ്സ്യുഃ
ത്വദ്ദൃഷ്ടിപാതോഽസ്തു മമാവഗാഹ–
സ്ത്വന്നാമഗാനം ച മമാസ്തു ഭുക്തിഃ. 152

അല്ലേ ദേവി, ഇവിടുത്തെ തൃക്കാലടിയാവണേ എൻെറ ഇല്ലം! ഇവിടുത്തെ തൃക്കൈകളാവണേ എന്നെ പോററുന്ന ഉററവർ! നിന്തിരുവടിയുടെ കടാക്ഷമാവട്ടെ എൻെറ കുളി! നിന്തിരുവടിയുടെ നാമകീർത്തനമാവട്ടെ എൻെറ ഊണു്.

ന രാജപീഠം ന മഹേന്ദ്രപട്ടം
ന യോഗസിദ്ധിം, ന ച മോക്ഷസൌഖ്യം,
ഭവാനി ലിപ്സേ; ഭവദങ്ഘ്രിഭക്തി –
മൃതേ ന കഞ്ചിദ്വരമർത്ഥയേഽഹം. 153

ഹേ ഭവാനി, ഞാൻ രാജപദവിയെയും ഇന്ദ്രപട്ടത്തെയും, യോഗസിദ്ധിയെയും, മോക്ഷസുഖത്തെയും നേടാനിച്ഛിക്കുന്നില്ല. ഇവിടുത്തെ പാദഭക്തിയെ വിട്ടു വേറെ യാതൊരു വരത്തെയും ഞാനിരക്കുന്നില്ല.

ത്വദ്ഭക്തവൃന്ദൈസ്സഹ വാസസൌഖ്യം,
ത്വന്നാമസങ്കീർത്തനഭാഗധേയം,
ത്വദ്ദിവ്യലീലാശ്രവണോത്സവശ്ച
സിദ്ധ്യേദ്യഥാ മാം തു തഥാ കുരുഷ്വ. 154

ഇവിടുത്തെ ഭക്തവൃന്ദങ്ങളോടുകൂടിയുള്ള വാസസുഖവും, ഇവിടുത്തെ തിരുനാമം കീർത്തിക്കാനുള്ള ഭാഗ്യവും, ഇവിടുത്തെ ദിവ്യലീലകൾ കേട്ടിട്ടുണ്ടാകുന്ന മഹോത്സവവും എങ്ങനെയായാലാണോ സിദ്ധിക്കുക, എന്നെ ആ വിധത്തിലാക്കിയാലും.

സമാഹിതഃ കശ്ചന മാ ജഡസ്സ്യാം;
പരന്തു ഗായൻ പ്രഹസൻ പ്രനൃത്യൻ
പരിഭ്രമംസ്ത്വത്പദയോസ്സമന്താത് –
ഭവാനി കശ്ചിത്പൃഥുകോ ഭവാനി ! 155

ഞാൻ സമാധിയിൽ മരവിച്ച ഒരു ജഡനായിത്തീരരുതേ ! പിന്നെയോ ഹേ ഭവാനി, ഇവിടുത്തെ കഴലിണയുടെ നാലുപുറവും ചുററിനടക്കുന്ന ഒരു കിടാവായി ഭവിക്കട്ടെ !

പ്രദക്ഷിണീകൃത്യ പദാംബുജം തേ
ശിവാനി സങ്കീർത്തനമഞ്ജുനാദാൻ
വികീര്യ സർവ്വാഃ കകുഭഃ പുനാന –
ശ്ചരാണി മഞ്ജീരവദാത്തലീലം. 156

ഹേ ശിവപത്നി, ഞാനവിടുത്തെ തൃക്കാലടി വലംവെച്ചു് സങ്കീർത്തനത്തിൻെറ മഞ്ജുനാദങ്ങൾ ചിന്നി, സകല ദിക്കുകളെയും ശുദ്ധീകരിച്ചുകൊണ്ടു പൊന്നിഞ്ചിലങ്കപോലെ നേരമ്പോക്കായി നടന്നോട്ടെ !

സങ്കീർത്യ സങ്കീർത്യ തവാഭിധാനം
സഞ്ചിന്ത്യ സഞ്ചിന്ത്യ തവാങ്ഘ്രിപദ്മം,
സംനൃത്യ സംനൃത്യ ച ഭക്തിമത്തോ
മാതസ്സദാഹാന്യതിവാഹയാനി 157

അമ്മേ, ഞാനെല്ലായ്പോഴും ഇവിടുത്തെ തിരുനാമം പാടിപ്പാടി, ഇവിടുത്തെ തൃക്കാലടി ഓർത്തോർത്തു്, ഭക്തികൊണ്ടു തൻേറടമില്ലാതെ തുള്ളിത്തുള്ളി, നാളുകൾ നീക്കിക്കോട്ടെ !

വിശ്വാസമേവ ത്വയി മേ പ്രയച്ഛ,
നിശ്ശേഷതോ നശ്യതു മേ വിചാരഃ !
ജ്ഞാനം ച മുക്തിം ച ദിശേതരേഭ്യോ
മഹ്യം തു ദേഹ്യംബ തവാംഘ്രിഭക്തിം. 158

എനിക്കു നിന്തിരുവടിയിൽ വിശ്വാസംമാത്രം തരൂ. എൻെറ യുക്തിവിചാരം മുഴുവനെ തുലയട്ടെ ! ജ്ഞാനവും മോക്ഷവും മററുള്ളവർക്കു കൊടുത്തോളൂ. എനിക്കാകട്ടെ അമ്മേ, ഇവിടുത്തെ തൃച്ചേവടികളിൽ ഭക്തി നൽകിയാലും.

ബ്രഹ്മാനുഭൂതിം മമ സംപ്രദിശ്യ
മാം മാ കൃഥാ ഈശ്വരി നഷ്ടസംജ്ഞം;
ഹേ ബ്രഹ്മവിദ്യേ ശുഭമസ്തു തുഭ്യം !
മാം മുഞ്ച ഗത്വാശ്രയ കഞ്ചിദന്യം. 159

ഹേ ഈശ്വരി, എനിക്കു ബ്രഹ്മാനുഭവമേകി എന്നെ തൻേറടം കെട്ടവനാക്കരുതേ ! അല്ലേ ബ്രഹ്മവിദ്യേ, ഭവതിക്കു നന്മ വരട്ടെ ! എന്നെ വിട്ടേയ്ക്കൂ. പോയി വേറെ വല്ലവരെയും ആശ്രയിച്ചോളൂ.

യുക്ത്യാ വിഭക്ത്യാ ച ഫലം ന മേഽസ്തി
ഭക്ത്യാ തു മാമംബ കുരുഷ്വ മത്തം;
ഗൌരാങ്ഗബുദ്ധാദിവദദ്രിജേ ത്വ –
ദ്വാത്സല്യസിന്ധൌ സ്നപയാനിശം മാം. 160

എനിക്കു യുക്തികൊണ്ടും വിഭക്തികൊണ്ടും പ്രയോജനമില്ല. അമ്മേ, എന്നെ ഭക്തികൊണ്ടാകട്ടെ മത്തനാക്കൂ. ഹേ പാർവ്വതി, ഗൌരാങ്ഗനെയും ബുദ്ധനെയും മററും ചെയ്തമാതിരി എന്നെ ഇവിടുത്തെ വാത്സല്യസമുദ്രത്തിലെപ്പോഴും മുക്കിയാലും.

ഓങ്കാരമൂർത്തേ ജഗദംബികേ തേ
നാഹം പ്രഭാവം പ്രഭവാമി വേത്തും;
ത്വദ്ഭക്തിതൃപ്തം ശരണാഗതം മാം
ത്വത്പാദയോർവിശ്രമയസ്വ നിത്യം. 161

പ്രണവരൂപിണി, ജഗജ്ജനനി, ഇവിടത്തെ മഹിമയറിയാൻ ഞാനാളല്ല. ഇവിടത്തെ ഭക്തികൊണ്ടു തൃപ്തനും ശരണാഗതനുമായ എന്നെ ഇവിടത്തെ തൃക്കാലടികളിൽ എന്നും വിശ്രമിപ്പിച്ചാലും.

ന പൂജയേഽഹം ന സമാദധേഽഹം
ന ശിക്ഷയേഽഹം ന സമുദ്ധരേഽഹം;
അകർമ്മകൃന്മുക്തസമസ്തചിന്ത —
ശ്ശയേ സുഖം ശൈലസുതാങ്കഭാജേ. 162

ഞാൻ പൂജിക്കുന്നില്ല, ഞാൻ ധ്യാനിക്കുന്നില്ല, ഞാൻ പഠിപ്പിക്കുന്നില്ല, ഞാനുദ്ധരിക്കുന്നില്ല. ഞാനൊരു പണിയും ചെയ്യാതെ, യാതൊരു വിചാരവും കൂടാതെ, ശ്രീപാർവതിയുടെ കുളിർമടിയിൽ സുഖമായി പള്ളികൊള്ളുന്നു.

---

# മഹാശിവരാത്രി

## ശ്രീ സഖ്യാനന്ദസ്വാമികൾ

ഭാരതീയരെല്ലാം ഒരുപോലെ പാവനമായി കരുതിവരുന്ന വിശേഷദിവസമത്രേ ശിവരാത്രി. കാലദേശഭേദമനുസരിച്ച് ആചാരാനുഷ്ഠാനങ്ങളിൽ വ്യത്യാസമുണ്ടെങ്കിലും ശിവരാത്രിയെസംബന്ധിച്ച പവിത്രതാബോധം എല്ലാക്കാലത്തും എല്ലായിടത്തും ഒന്നുതന്നെയാണ്. എല്ലാ മാസത്തിലും അമാവാസ്യയ്ക്കു തൊട്ടുമുമ്പ് ചന്ദ്രന്റെ ഒരു കല മാത്രം പ്രകാശിച്ചുകൊണ്ടിരിക്കുന്ന രാത്രിയാണ് ശിവരാത്രിയായി ഗണിക്കുക. ഈ സ്ഥിതിവിശേഷം ആണ്ടിൽ പന്ത്രണ്ടു മാസവും സംഭവിക്കുന്നുണ്ടെങ്കിലും മാഘമാസത്തിലെ കൃഷ്ണപക്ഷചതുർദ്ദശിക്കാണ് അധികപ്രാധാന്യം കല്പിച്ചിട്ടുള്ളത്. അതിനെ മഹാശിവരാത്രിയെന്നു പറയുന്നു. പഞ്ചാംഗങ്ങളിൽ പ്രായേണ ഈ ഒരു പുണ്യദിനം മാത്രമേ ശിവരാത്രിയായി കാണിക്കാറുള്ളു. ഉപവാസം, ജാഗരണം തുടങ്ങിയ വ്രതചര്യകളാൽ സാധാരണജനങ്ങൾ ഈ പുണ്യകാലത്തെ ആചരിച്ചുവരുന്നു. പരമഹംസസന്ന്യാസികൾ ഉത്തമാധികാരികളായവർക്ക് സന്ന്യാസദീക്ഷ നല്കി അനുഗ്രഹിക്കുന്നതു ശിവരാത്രിയിലാണ്.

ഉപവാസ ജാഗരണങ്ങളുടെ അനുഷ്ഠാനത്തിൽ പല മാററങ്ങളും വന്നിട്ടുണ്ട്. അല്പം വല്ലതും ലഘുഭക്ഷണം കഴിച്ചോ അല്ലെങ്കിൽ പതിവായി കഴിക്കുന്ന ഭക്ഷണസാധനമല്ലാതെ മറെറന്തെങ്കിലും പദാർത്ഥം ഭക്ഷിച്ചോ നടത്തുന്നതാണ് ഇക്കാലത്തെ ഉപവാസം. അതുപോലെ, വല്ല കലാവിനോദങ്ങളിലും ഏർപ്പെട്ടു രാത്രി ഉറക്കമൊഴിച്ചാൽ ശിവരാത്രിവ്രതം അനുഷ്ഠിക്കപ്പെട്ടതായി പലരും കരുതിവരുന്നു. ആചരണത്തിലുണ്ടായിട്ടുള്ള ഈ വൈകല്യം ശിവരാത്രിയുടെ തത്ത്വം അറിയായ്കകൊണ്ടു വന്നിട്ടുള്ളതാണ്.

ശിവരാത്രിമാഹാത്മ്യത്തെ കീർത്തിക്കുന്ന പല കഥകളും പുരാണങ്ങളിലുണ്ട്. കഥാരസികന്മാരായ ആസ്തികന്മാർക്ക് വ്രതചര്യയിൽ ശ്രദ്ധ ദൃഢീകരിപ്പാൻ ആവക കഥകൾ മതിയാകാം. എന്നാൽ യുക്തിചിന്തയ്ക്കു പ്രാധാന്യം സിദ്ധിച്ചിരിക്കുന്ന ഇക്കാലത്ത് എല്ലാവരെയും തൃപ്തിപ്പെടുത്താൻ ആ കഥകൾ പര്യാപ്തങ്ങളല്ല. യുക്തിയുക്തമായ തത്ത്വോപന്യാസമാണ് അവർക്കാവശ്യം. അതു നിറവേററുന്നത് ആഗമശാസ്ത്രങ്ങളാണ്, വിശേഷിച്ചും ശൈവാഗമങ്ങൾ. യോഗശാസ്ത്രാനുസാരിയായ തത്ത്വചിന്തയും ഉപാസനാപദ്ധതികളുമാണ് ആഗമങ്ങളിലെ പ്രതിപാദ്യം എന്നു പൊതുവേ പറയാം. ക്രിയാപരമായ ഉപാസനാപദ്ധതികൾ കാലദേശനിമിത്തങ്ങളെ അപേക്ഷിക്കുന്നതിനാൽ ഈ ചർച്ചയിൽ ജ്യോതിശ്ശാസ്ത്രത്തിലെ ചില കാലഗണനാസിദ്ധാന്തങ്ങളും യോഗവിഷയകമായ ആധ്യാത്മികാദിഭേദവാദങ്ങളും അന്തർഭവിക്കുന്നുണ്ട്.

## ആധ്യാത്മികാദിഭാനത്രയം

നാമരൂപങ്ങളാൽ വിചിത്രവും കാലദേശനിമിത്തോപാധികവും അനേകവിധകർത്തൃഭോക്തൃസംയുക്തവുമായിരിക്കുന്ന ഈ ജഗത്തിന്റെ അധിഷ്ഠാനസത്തയെ പൂർവ്വാചാര്യന്മാർ ശിഷ്യബോധനാർത്ഥം മൂന്നായി വിഭജിച്ചു കാണിക്കുന്നു: അധ്യാത്മം, അധിദൈവം, അധിഭൂതം എന്നിങ്ങനെ. ജീവൻ, ഈശ്വരൻ, ജഗത്തു് എന്നീ മൂന്നു പദാർത്ഥങ്ങളെയാണു് ഇവിടെ ശബ്ദാന്തരേണ വിവക്ഷിക്കുന്നതു്. ആത്മാവിനെ, ക്ഷേത്രജ്ഞനായ ജീവാത്മാവിനെ, അധികരിച്ചതു് അധ്യാത്മം. ഇന്ദ്രിയമനോബുദ്ധ്യാദികരണങ്ങളാൽ പരിഛിന്നനായി ഭാസിക്കുന്ന ചൈതന്യമത്രേ ജീവാത്മാ. പ്രതിശരീരം ഭിന്നനായി കർത്തൃത്വഭോക്തൃത്വാദിസംസാരധർമ്മങ്ങളാൽ ബദ്ധനായിരിക്കുന്ന ജീവൻ ആത്മസ്വരൂപേണ സച്ചിദാനന്ദവസ്തുവും അപരിച്ഛിന്നനും നിത്യമുക്തനുമാണു്; ഉപാധിവശാൽ പരിച്ഛിന്നനും സംസാരബദ്ധനുമായി ഭാസിക്കുന്നുവെന്നുമാത്രം. ജീവസംബന്ധിയായ ഇന്ദ്രിയമനോബുദ്ധ്യാദികരണങ്ങളെല്ലാം അധ്യാത്മമാകുന്നു. പരിച്ഛിന്നവും സാതിശയവുമായിരിക്കുന്ന ഓരോ അധ്യാത്മഭാവത്തിനുമുണ്ടു് അതിന്റേതായ അപരിച്ഛിന്നനിരതിശയഭാവം. വ്യഷ്ടിഭൂതമായ ജീവത്വത്തെ അപേക്ഷിച്ചു് സമഷ്ടിയത്രേ ഈ അപരിച്ഛിന്നത്വം. അതിനെയാണു് അധിദൈവം എന്നു പറയുന്നതു്. സമഷ്ടിയായ ദൈവത്തെ–ഇച്ഛാജ്ഞാനക്രിയാശക്തിയായ ചൈതന്യത്തെ–അധികരിച്ചതാണതു്. അതും പുരുഷൻതന്നെ; അല്പനായ ജീവപുരുഷനെ അപേക്ഷിച്ചു് മഹാപുരുഷൻ. ഈശ്വരൻ, മഹേശ്വരൻ തുടങ്ങിയ സംജ്ഞകളാൽ വിശേഷിപ്പിക്കപ്പെടുന്ന ഈ അധിദൈവതമഹാപുരുഷനാകുന്നു ശൈവാഗമങ്ങളിലെ ശിവൻ. ജീവനും ശിവനും പരമാർത്ഥദൃഷ്ട്യാ ഒന്നുതന്നെ, ഒരേ സച്ചിദാനന്ദവസ്തുതന്നെ. ഭേദം ഉപാധിവശാൽ വന്നിട്ടുള്ളതാണു്. ഉപാധിയാകട്ടെ അവിദ്യാകല്പിതവുമാകുന്നു. വിദ്യോപാസനയാൽ അവിദ്യ നീങ്ങുമ്പോൾ ജീവൻ സ്വസ്വരൂപം സാക്ഷാത്കരിച്ചു് ശിവഭാവത്തിൽ നിത്യശുദ്ധബുദ്ധമുക്തസ്വരൂപനായി വർത്തിക്കുന്നു. ദൃശ്യമായ ഭൂതവിഷയങ്ങളെ അധികരിച്ച ജഗദ്രൂപമാണു് അധിഭൂതം. ജീവനു് ഇന്ദ്രിയദ്വാരാ ഗ്രാഹ്യമാകുന്ന ഈ ഭൂതസൃഷ്ടി അധിദൈവതചൈതന്യത്തിന്റെ ഒരു വിവർത്തമത്രേ: വിഷയത്വേന അചേതനമായി ഭാസിക്കുന്ന ഒരു പ്രതിഭാസം, അഥവാ പ്രതീകം. ഈ നിലയ്ക്കു് എല്ലാ അധ്യാത്മഭാവങ്ങൾക്കും അധിദൈവതസമഷ്ടിദ്വാരാ അതതു പ്രതീകങ്ങൾ അധിഭൂതത്തിലുണ്ടെന്നു സിദ്ധാന്തം. അതെങ്ങനെ? ശുദ്ധചൈതന്യമായ ജീവൻ പരമാർത്ഥത്തിൽ ശിവൻതന്നെ; സമസ്തമായ ഈ ഭൂതപ്രപഞ്ചം ശിവന്റെ ശരീരം. സ്ഥൂലജഗത്തിനെ സ്വശരീരമായി ധരിക്കുന്ന ആ മഹാശക്തിയത്രേ 'വിരാട് പുരുഷൻ' മഹേശ്വരൻ.

ഇനി അധ്യാത്മമായ കരണങ്ങളെ നോക്കാം. ജീവഗതമായ നേത്രേന്ദ്രിയത്തിനു് അധിദൈവതം സമഷ്ടിദൃക്ശക്തി; ദൃശ്യമായ സൂര്യമണ്ഡലം അതിന്റെ ഭൗതികപ്രതീകം. ശ്രോത്രേന്ദ്രിയത്തിനു് സമഷ്ടിശ്രവണശക്തി (ദിഗ്ദേവത) അധിദൈവതം; ഭൂതാകാശം അതിന്റെ ദൃശ്യപ്രതീകം. ഇന്ദ്രിയമൂലമായ മനസ്സിനു് സമഷ്ടിചിത്തം അധിദൈവതം. 'സോമൻ' എന്നാണു് ഈ ദേവതാസ്വരൂപത്തെ പറയുന്നതു്. ഉമാസഹിതനായ ശിവൻ, അതായതു് ശക്തിയുക്തമായ 'ചിത്', ചിച്ഛക്തി', എന്നർത്ഥം. ഇതുപോലെ ഓരോ അധ്യാത്മശക്തിക്കുമുണ്ടു് അതതിന്റെ അധിഭൂതപ്രതിഭാസം. അവയ്ക്കു തമ്മിലുള്ള ബന്ധമാകട്ടെ, ഗ്രാഹ്യഗ്രാഹകം അഥവാ വിഷയവിഷയീരൂപവുമാകുന്നു. ശിവരാത്രിയുടെ അർത്ഥചിന്തയിൽ, മനസ്സിന്റെയും ചന്ദ്രമണ്ഡലത്തിന്റെയും ഭാവവികാരങ്ങളാണു മുഖ്യമായി നമുക്കു നിരൂപിക്കുവാനുള്ളതു്.

'ശിവരാത്രി'പദത്തെ 'ശിവന്റെ രാത്രി' യെന്നോ, 'ശിവത്തിനായുള്ള രാത്രി'യെന്നോ, (ശിവസ്യ രാത്രിഃ, അഥവാ ശിവായ രാത്രിഃ) വിഗ്രഹിച്ചു് അർത്ഥം പറയാം. ശിവൻ ആരാണെന്നു് മുമ്പു പറഞ്ഞു. ശിവം സർവ്വാർത്ഥഗോചരജ്ഞാനക്രിയാശക്തിമത്ത്വം. അതു് ആരിൽ നിത്യമായിരിക്കുന്നുവോ അവനത്രേ ശിവശബ്ദവാച്യൻ.

യതോ വാ ഇമാനി ഭൂതാനി ജായന്തേ,
യേന ജാതാനി ജീവന്തി, യത്പ്രയന്ത്യഭി—
സംവിശന്തി, തദ് വിജിജ്ഞാസസ്വ, തദ് ബ്രഹ്മ.
(തൈത്തിരീയം. 3. 1.)

ആനന്ദാദ്ധ്യേവ ഖല്വിമാനി
ഭൂതാനി ജായന്തേ, ആനന്ദേന
ജാതാനി ജീവന്തി ആനന്ദം
പ്രയന്ത്യഭിസംവിശന്തി. (തൈത്തിരീയം 3. 6.)

യാതൊന്നിൽനിന്നു സൎവ്വഭൂതങ്ങളും ജനിക്കുന്നുവോ, ജനിച്ചവ യാതൊന്നിൽ ജീവിക്കുന്നുവോ, ഒടുവിൽ എല്ലാം വിലയിക്കുന്നതു യാതൊന്നിലോ, പരമാനന്ദസ്വരൂപനായ ആ മഹേശ്വരനത്രേ ശിവൻ– സൎവ്വജ്ഞാനവും സൎവ്വജഗത് സൃഷ്ടിസ്ഥിതിസംഹാരകർത്തൃത്വവും സ്വരൂപേണ ധരിക്കുന്ന അനന്തചിച്ഛക്തി. അങ്ങനെയുള്ള ശിവന്റെ രാത്രി, അഥവാ ശിവനെ പ്രാപിക്കാനുള്ള രാത്രിയാണ് ശിവരാത്രി.

രാതി, ദദാതി, സുഖം ഇതി രാത്രിഃ. സുഖം, ആനന്ദം, തരുന്നതു് ഏതോ അതാണു് രാത്രി. ജീവനു് തന്നിൽ പരമമായ ശിവസ്വരൂപം യാതൊന്നിനാൽ അനുഭൂതമാകുന്നുവോ, ആ യോഗസമാധിയാകുന്നു ശിവരാത്രി എന്നു വ്യക്തമായി പറയാം. യോഗം ഉപേയമെന്നപോലെതന്നെ ഉപായവുമാകുന്നു; യാതൊരു യോഗസാധനയാൽ ശിവാത്മൈക്യം സാക്ഷാത്കൃതമാകുന്നുവോ അതും ശിവരാത്രിയാകുന്നു. ആ സാധനയാകട്ടെ, ക്രിയായോഗമെന്നറിയപ്പെടുന്ന ഈശ്വരോപാസനമാകുന്നു. ഏതൊരു കാലത്തിൽ ശിവയോഗം പ്രാപിക്കുന്നുവോ ആ കാലവും ശിവരാത്രിയായി പറയപ്പെടുന്നു. ശിവയോഗത്തിനു സാധനമായ ക്രിയായോഗത്തെപ്പററി നിരൂപിക്കാം.

തപഃ സ്വാദ്ധ്യായേശ്വരപ്രണിധാനാനി
ക്രിയായോഗഃ. സമാധിഭാവനാൎത്ഥഃ
ക്ലേശതനൂകരണാൎത്ഥശ്ച (യോഗസൂത്രം 2. 1,2.)

തപസ്സും സ്വാദ്ധ്യായവും ഈശ്വരപ്രണിധാനവും ചേൎന്ന യോഗാംഗത്തിനു ക്രിയായോഗമെന്നു പേർ. അതു് അവിദ്യാദിക്ലേശങ്ങളെ ക്ഷയിപ്പിച്ചു് സാധകനെ ശിവമായ സമാധിപദത്തിൽ എത്തിക്കുന്നു. ഇവിടെ അഹിംസാദിയമങ്ങളെക്കൂടി തപസ്സിന്റെ പൂൎവ്വാംഗമായി ഗ്രഹിക്കേണ്ടതാകുന്നു. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചൎയ്യം, അപരിഗ്രഹം എന്നീ അഞ്ചും യമങ്ങളാം. ആത്മശ്രേയസ്സിച്ഛിക്കുന്ന ഏവരും എല്ലാക്കാലത്തും അനുഷ്ഠിക്കേണ്ട സാൎവ്വഭൗമങ്ങളായ മഹാവ്രതങ്ങളാണിവ. അതോടൊപ്പം മനോവാക്കായങ്ങളുടെ ശുചിത്വമാകുന്ന ശൗചവും യദൃച്ഛാലാഭസന്തുഷ്ടിയും അവശ്യം അനുഷ്ഠേയങ്ങളാണു്. ഈ യമനിയമങ്ങളിൽ നിഷ്ഠയുള്ളവൎക്കേ തപഃസ്വാദ്ധ്യായാദിയോഗസാധനകൾ സാദ്ധ്യമാവൂ. ശീതോഷ്ണാദിദ്വന്ദ്വങ്ങളെ ധൈൎയ്യസമേതം സഹിച്ചു്, മനോവാക്കായേന്ദ്രിയങ്ങൾക്കു ദൗൎബ്ബല്യമുണ്ടാക്കുന്ന ദോഷങ്ങളെ ക്ഷയിപ്പിച്ചു്, അവയ്ക്കു സ്വാഭാവികമായ ശുദ്ധിയും പുഷ്ടിയും ഓജസ്സും വീണ്ടെടുക്കാൻ അക്ഷീണവും നിരന്തരവുമായി ചെയ്യപ്പെടുന്ന എല്ലാ തീവ്രപ്രയത്നങ്ങളും തപസ്സാകുന്നു. ദേവദ്വിജഗുരുപ്രാജ്ഞപൂജനം, ശൗചം, ആൎജ്ജവം, സത്യവചനം, ശാസ്ത്രാദ്ധ്യയനം, മൗനം, മനഃപ്രസാദം തുടങ്ങിയ ചൎയ്യകളെല്ലാം തപസ്സിൽ അന്തർഭവിക്കുന്നു. യഥാവിധി തപസ്സാചരിച്ചാൽ ശുദ്ധവും ദൃഢവുമായിത്തീരുന്ന മനോവാക്കായേന്ദ്രിയങ്ങൾ സ്വാധീനങ്ങളായിട്ടു് അവയുടെ ബഹിർമുഖപ്രവണത വെടിഞ്ഞു് അന്തർമുഖമായി ഭവിക്കുന്നു. സ്വാദ്ധ്യായപൂൎവ്വകമായ ഈശ്വരപ്രണിധാനത്തിനു യോഗ്യത അപ്പോഴാണു സിദ്ധിക്കുക.

പ്രണിധാനം എന്നതു് ഉപാസനമാണു്. അതായതു പരമൈശ്വരമായ ശിവസ്വരൂപത്തിൽ ഏകാന്തഭക്തിപൂൎവ്വകം ചെയ്യപ്പെടുന്ന ഭാവനാവിശേഷം – ധാരണാധ്യാനപൂൎവ്വകമായ സമാധി. സ്വാധ്യായം അതിലേയ്ക്കു് സഹകാരിസാധനമാകുന്നു. ഈശ്വരന്റെ ശബ്ദപ്രതീകങ്ങളായ പരമപവിത്രമന്ത്രങ്ങളുടെ ജപമത്രേ, അൎത്ഥാനുസന്ധാനപൂർവ്വകം ആവൎത്തിച്ചുള്ള ഉച്ചാരണമത്രേ, സ്വാധ്യായം. ഓങ്കാരം, ഗായത്രി, ശിവപഞ്ചാക്ഷരി തുടങ്ങിയ അനേകമന്ത്രങ്ങൾ ഉപാസനായോഗ്യമായി ശാസ്ത്രങ്ങളിൽ ഉപദേശിക്കപ്പെടുന്നുണ്ടു്. ഓരോ സാധകനും തനിക്കഭീഷ്ടമായ ദേവതാമന്ത്രത്തെ ഗുരുമുഖത്തിൽനിന്നു ശ്രവിച്ചു് ഈശ്വരസ്വരൂപമാകുന്ന അൎത്ഥം ഭാവനചെയ്തു് ജപിക്കണം. അതിനാൽ ധാരണ ദൃഢപ്പെട്ടു് ധ്യാനയോഗ്യത സിദ്ധിക്കുന്നു. ധ്യേയമായ ശിവസ്വരൂപത്തിൽ തൈലധാരപോലെ ചിത്തത്തിനുണ്ടാകുന്ന

ഏകാന്തവൃത്തിപ്രവാഹമത്രേ ധ്യാനം. ധ്യാനം പരിപക്വമാകുമ്പോൾ സമാധിയായി.

## ശിവരാത്രി ആദ്ധ്യാത്മികം

ധ്യാതൃഭാവവും ധ്യാനക്രിയയും വിലയിച്ച് ചിത്തം ധ്യേയാകാരമാത്രമായി സ്ഥിരീഭവിക്കുന്ന അവസ്ഥയത്രേ സമാധി. അത്യന്തം ഏകാഗ്രമായ ഈ അവസ്ഥയെ കാററില്ലാത്ത സ്ഥലത്തു കത്തുന്ന ദീപത്തോടുപമിക്കാറുണ്ട്.

യഥാ ദീപോ നിവാതസ്ഥോ
നേങ്ഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ (ഗീത. 6. 19.)

ഈ സമാധിയിൽ ഉപാസകചിത്തം ഉപാസ്യമായ ശിവസ്വരൂപവുമായി തന്മയീഭവിക്കയാണു ചെയ്യുന്നതു്. ജീവൻ അവിദ്യാകല്പിതമായ ജീവത്വം വെടിഞ്ഞു് ശിവനുമായി ഏകീഭവിക്കുന്ന ഈ യോഗസ്ഥിതിയിൽ ശിവാത്മകങ്ങളായ സർവ്വൈശ്വര്യങ്ങളും ഉപാസകനു സിദ്ധിക്കുന്നതു് സ്വാഭാവികമാകുന്നു. ഇപ്രകാരം ഉപാസനായോഗത്താൽ സിദ്ധിക്കുന്ന ശിവാത്മൈക്യസമാധിസ്ഥിതിയത്രേ അദ്ധ്യാത്മദൃഷ്ട്യാ ശിവരാത്രി.

യോഗശാസ്ത്രത്തിൽ ഈ സമാധിസ്ഥിതിയെ 'സംപ്രജ്ഞാതം' എന്നാണു പറയുന്നതു്. ഉപാസ്യവസ്തുവിന്റെ പ്രകൃഷ്ടജ്ഞാനം ഏതൊരു യോഗത്താൽ സംപന്നമാകുന്നുവോ ആ യോഗമെന്നർത്ഥം. ഇവിടെ ഇന്ദ്രിയങ്ങളെല്ലാം ഉപസംഹൃതങ്ങളാകയാൽ ജഗത്തിന്റെ ഭാനം അസ്തമിച്ചിരിക്കുന്നു; നാമരൂപാത്മകമായ ചരാചരപ്രപഞ്ചമശേഷവും വിലയിച്ചിരിക്കുന്നു. എവിടെ, എങ്ങനെ വിലയിച്ചു? എല്ലാം ശിവാത്മകമായ ചൈതന്യത്തിൽ ശക്തിരൂപേണ ലയിച്ചിരിക്കുന്നു എന്നു പറയണം. നാനാത്വം വിലയിച്ച് ഏകത്വം മാത്രം—ചിച്ഛക്തിയുക്തനായ ശിവൻമാത്രം — അവശേഷിച്ചിരിക്കുന്ന അവസ്ഥയത്രേ ഈ സംപ്രജ്ഞാതസമാധി. വേദാന്തശാസ്ത്രത്തിൽ ബ്രഹ്മനിർവ്വാണരൂപമായ നിർവ്വികല്പസമാധിയെപ്പററി പരാമർശമുണ്ടു്. പരവൈരാഗ്യപൂർവ്വകമായ വിവേകജ്ഞാനാഭ്യാസത്താൽ സിദ്ധിക്കുന്ന ആ സമാധിക്കു് 'അസംപ്രജ്ഞാതം' എന്നാണു് യോഗശാസ്ത്രസംജ്ഞ. ആ സമാധിപദത്തിനു തൊട്ടുമുമ്പ്, അതിന്റെ താഴത്തെ പടിയായി പറയപ്പെടുന്ന യോഗസ്ഥിതിയത്രെ സംപ്രജ്ഞാതസമാധി. ഇതിൽ ചിത്തത്തിന്റെ ഒരു നേരിയ സ്ഫുരണമുണ്ടു്. ഒരു കലയെന്നോ ചെറിയ ഒരംശമെന്നോ അതിനെ പറയാം. ആ കലയുടെ വൈഭവത്താലത്രെ യോഗി വീണ്ടും വ്യുത്ഥിതനായി ജഗന്നാനാത്വത്തെ ദർശിക്കുന്നതും ധർമ്മോദ്ധാരകങ്ങളായ കൃത്യങ്ങൾ നിർവ്വഹിക്കുന്നതും. അവർ ലോകത്തിലിരിക്കുന്നുവെങ്കിലും, ലോകവുമായി യാതൊരു ബന്ധവും അവർക്കില്ല. നിരതിശയജ്ഞാനബലവീർയ്യയുക്തമായ ഈശ്വരഭാവത്തിലാണു് അവരുടെ സഹജസ്ഥിതി. ധർമ്മസംസ്ഥാപനാർത്ഥം ലോകത്തിലാവിർഭവിച്ചിട്ടുള്ള മഹാപുരുഷന്മാരെല്ലാം ഈ സമാധി സാധിച്ച് വ്യുത്ഥാനദശയിലേയ്ക്കു വന്നവരാണു്. യോഗശാസ്ത്രത്തിൽ ഈ സമാധിയെ കുറിക്കാൻ 'ധർമ്മമേഘം' എന്നൊരു വിശേഷണപദം ഉപയോഗിച്ചുവരുന്നു: 'പ്രസംഖ്യാനേഽപ്യകുസീദസ്യ സർവ്വഥാ വിവേകഖ്യാതേർധർമ്മമേഘഃ സമാധിഃ' (യോഗസൂത്രം 4. 29.) തത്ത്വപ്രസംഖ്യാനത്തിൽ എത്തുമ്പോഴും അതിന്റെ ഫലങ്ങളെ ത്യജിക്കുന്ന യോഗിക്കു്, സമ്പൂർണ്ണവിവേകഖ്യാതിയുടെ ഫലമായി 'ധർമ്മമേഘം' എന്ന സമാധി സിദ്ധിക്കുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ വചനങ്ങളിൽ ഈ സമാധിയെ ഭാവമുഖം എന്നാണു് വിശേഷിപ്പിച്ചു കാണുന്നതു്. നിർവ്വിശേഷബ്രഹ്മസാക്ഷാത്കാരത്തിനും സവിശേഷമായ ജഗദ്ഭാനത്തിനും മദ്ധ്യേയുള്ള സ്ഥിതിയെ ദ്യോതിപ്പിക്കാനാണു് ഈ ശബ്ദം. ഗൃഹദ്വാരത്തിൽ സ്ഥിതിചെയ്യുന്ന പുരുഷൻ വീട്ടിനകത്തും പുറത്തുമുള്ള വസ്തുതകളെ വീക്ഷിക്കുന്നതുപോലെ, എന്നു പറയാം. ആദ്ധ്യാത്മികദൃഷ്ട്യാ ശിവരാത്രിയുടെ അർത്ഥം ഇതിനാൽ വ്യക്തമായി. ഇതിൽനിന്നും ആധിദൈവികമായ അതിന്റെ അർത്ഥം എളുപ്പത്തിൽ ഗ്രഹിക്കാം.

## ശിവരാത്രി — ആധിദൈവികം

സമാധിയിൽ ജീവേശ്വരഭേദമില്ല. രണ്ടും ഒന്നായിരിക്കുന്നു; ജഗന്നാനാത്വത്തിന്റെ ഭാനവുമില്ല. ശക്തിയുക്തനായ മഹേശ്വരൻ മാത്രമായിരിക്കുന്ന അവസ്ഥയത്രേ ഇതു്. ആധി

ദൈവികദൃഷ്ട്യാ ജീവജഗത്തുകൾ ശക്തി രൂപേണ വിലയിച്ചിരിക്കുന്ന 'പ്രളയ'സ്ഥിതി യാണതെന്നു സിദ്ധമാകുന്നു. സമാധിയും പ്രള യവും നിരോധവും യോഗശാസ്ത്രത്തിൽ ഒരേ അർത്ഥത്തെ കുറിക്കുന്ന ശബ്ദങ്ങളാണ്. പ്രളയം അടുത്ത സൃഷ്ടിയുടെ ആരംഭവുമാകുന്നു. അവ്യ ക്തഭാവത്തിൽ ലയിച്ചുകിടക്കുന്ന പദാർത്ഥങ്ങ ളെല്ലാം അപ്പോൾ വ്യക്തമായി പണ്ടെപ്പോലെ വീണ്ടും ആവിർഭവിക്കുന്നു.

ഭൂതഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേഽവശഃ പാർത്ഥ പ്രഭവത്യഹരാഗമേ.

പ്രകൃത്യധീനമായ ഈ ഭൂതസമൂഹം വീണ്ടും വീണ്ടും ഉണ്ടായുണ്ടായി രാത്രിയിൽ (പ്രളയ കാലത്തിൽ) ലയിക്കുകയും പകലിന്റെ (കല്പ ത്തിന്റെ) ആരംഭത്തിൽ വീണ്ടും ആവിർഭവി ക്കുകയും ചെയ്യുന്നു.(ഗീത. 8. 19.) ആധിദൈവി കദൃഷ്ട്യാ പകലും രാത്രിയും കല്പപ്രളയങ്ങ ളാണ്. സർവ്വത്തെയും തന്നിൽ വിലയിപ്പിച്ച് പുനഃസൃഷ്ടിക്ക് ഉദ്യുക്തമായിരിക്കുന്ന ശിവസ്വ രൂപമത്രെ ശിവരാത്രി.

### ശിവരാത്രി – ആധിഭൗതികം

ആധ്യാത്മികവും ആധിദൈവികവുമായ ശിവരാത്രി അധിഭൂതമണ്ഡലത്തിൽ എങ്ങനെ കാണപ്പെടുന്നുവെന്നു നോക്കാം. കാലഗണന ഇവിടെയാണു വരുന്നത്. അധ്യാത്മമായ ചിത്തത്തിന്റെ ഭൗതികപ്രതിഭാസം ചന്ദ്ര മണ്ഡലമാണെന്നും അവയ്ക്കു തമ്മിൽ ഗ്രാഹ്യ ഗ്രാഹകബന്ധമാണുള്ളതെന്നും മുമ്പു പറഞ്ഞു വല്ലോ. ഗ്രാഹ്യമായ ഭൂതവിഷയങ്ങളും ഗ്രാഹ കങ്ങളായ ഇന്ദ്രിയങ്ങളും രണ്ടും, ചലനസ്വഭാവ ങ്ങളാണ്. വിഷയങ്ങൾ ചലിച്ചുകൊണ്ടു് തത്തദ്ഗ്രാഹകമായ ഇന്ദ്രിയങ്ങളെ ക്ഷോഭി പ്പിക്കുന്നു; വിഷയഗ്രഹണത്തിന്നായി ഇന്ദ്രിയ ങ്ങൾ പുറത്തേയ്ക്കു പാഞ്ഞുപോകുന്നു. ഏതു വരെ ഈ വിഷയേന്ദ്രിയവ്യാപാരബന്ധം നട ക്കുന്നുവോ അതുവരെയും മനസ്സിന്നു് ശാന്തിയും സ്വാസ്ഥ്യവും ഉണ്ടാകുന്നില്ല. മനസ്സിനെ വശീ കരിക്കുന്ന വിഷയത്തിൽ ഇതരവിഷയങ്ങളെ അപേക്ഷിച്ചു ചന്ദ്രനാണ് അധികം ശക്തി എന്ന് അഭിജ്ഞന്മാർ പറയുന്നു *

കലാത്മകനാണല്ലോ ചന്ദ്രൻ. കലകൾ ക്ക് വൃദ്ധിക്ഷയങ്ങൾ കാലനിയമമനുസരിച്ചു സംഭവിച്ചുകൊണ്ടിരിക്കുന്നു. എല്ലാ കലകളും തെളിഞ്ഞു പൂർണ്ണമായി പ്രകാശിക്കുന്ന നാൾ പൂർണ്ണിമ. സ്വസൃഷ്ടിശക്തികളെല്ലാം പ്രവ ർത്തിച്ചുകൊണ്ടിരിക്കുന്ന മനസ്സിന്റെ വിക്ഷി പ്താവസ്ഥയാണ് അതു കാണിക്കുന്നത്. പൗ ർണ്ണമി കഴിഞ്ഞാൽ കൃഷ്ണപക്ഷം തുടങ്ങുന്നു. ദിനംപ്രതി ഓരോ കല വീതം ക്ഷയിച്ചുകൊ ണ്ടിരിക്കുന്ന കാലമാണത്. പതിനഞ്ചാം ദിവസം ചന്ദ്രൻ കേവലം നിഷ്കലനാകുന്നു. അല്പംപോലും പ്രകാശിക്കാതെ എല്ലാ കല കളും സമ്പൂർണ്ണം വിലയിച്ചിരിക്കുന്ന അമാ വാസ്യ മനസ്സിന്റെ സമ്പൂർണ്ണനിരോധമാകുന്നു. അസംപ്രജ്ഞാതസമാധിയുടെ ഭൗതികപ്രതി ഭാസമാണിത്. അതിന്നു തൊട്ടുമുമ്പ് ഒരു കല യുടെ നേരിയ സ്മരണം മാത്രം അവശേഷി ക്കുന്ന കൃഷ്ണപക്ഷചതുർദ്ദശിയെ സംപ്രജ്ഞാത സമാധിയുടെ പ്രതിഭാസമായി അഭിജ്ഞർ സ്വീകരിച്ചിരിക്കുന്നു. അതാണ് ആധിഭൗതിക മായ ശിവരാത്രി. അതിന്നു തൊട്ടുമുമ്പുള്ള സന്ധ്യയെ പ്രദോഷം എന്നാണു പറയുന്നത്. 'പ്രാരബ്ധാ ദോഷാ(രാത്രിഃ) അസ്മിന്നിതി പ്രദോഷഃ.' ത്രയോദശിയിലെ രജനീമുഖം മുതൽ ശിവരാത്രിപുണ്യകാലം ആരംഭിക്കുന്നു. അമാവാസ്യ തുടങ്ങുംവരെ അതു നീണ്ടുപോ കുന്നു.

ഇക്കണക്കിന്ന് എല്ലാ ചാന്ദ്രമാസത്തിലും ശിവരാത്രി വരുന്നുണ്ട്. എല്ലാം പുണ്യകാലം തന്നെയെന്നിരിക്കിലും മാഘമാസത്തിലെ ശിവരാത്രിക്കാണ് പൂർവ്വാചാര്യന്മാർ മുഖ്യത്വം കല്പിച്ചിട്ടുള്ളത്. അതിന്ന് ഉപപത്തിയും പറയുന്നുണ്ട്. ശിശിര–ഋതുവിന്റെ അന്ത്യവും വസന്ത–ഋതുവിന്റെ ആരംഭവും കുറിക്കുന്ന കാലമാണു മാഘമാസം. ശിശിരത്തിൽ വൃക്ഷ ലതാദികളുടെ ഇലയും പൂവും കായുമെല്ലാം കൊഴിഞ്ഞ് അവയുടെ സൃഷ്ടിശക്തി ബീജാവ സ്ഥയിൽ ലീനമായിപ്പോകുന്നു. സസ്യലോക

* മനസ്സും ചന്ദ്രനുമായുള്ള അടുത്തബന്ധത്തെപ്പററി പ്രാചീന ഗ്രീക്കുകാരും അവരുടെ സംസ്കൃതി ഉൾക്കൊ ണ്ടു വളർന്നുവന്ന മററു പാശ്ചാത്യരാഷ്ട്രങ്ങളും അറിഞ്ഞി രുന്നു. ഗ്രീക്കിലെ Luna ചന്ദ്രനാണ്. അതുതന്നെ മനോവികാരത്തെയും ദ്യോതിപ്പിക്കുന്നു. Lunacy – മനോവിഭ്രമം, ഭ്രാന്ത്.

ത്തിന്റെ വാഷികപ്രളയമാണതു്. വസന്ത – ഋതു പുനഃസൃഷ്ടിയുടെ ആരംഭം കുറിക്കുന്നു. അപ്പോഴാണല്ലോ വിത്തുകൾ മുളയ്ക്കുന്നതും, വൃക്ഷങ്ങൾ മൊട്ടിട്ടു പൂവും കായും വികസിച്ചു തുടങ്ങുന്നതും. ഭൂതപ്രകൃതിയിൽ സംഭവിക്കുന്ന ഈ കാലപരിവത്തനത്തെ വീക്ഷിച്ചുകൊണ്ടാകുന്നു മാഘമാസത്തിലെ ശിവരാത്രിക്കു് അധികപ്രാധാന്യം കല്പിച്ചിട്ടുള്ളതു്. പഞ്ചാംഗങ്ങളിൽ ഇപ്പോൾ 'ശിവരാത്രിപുണ്യകാല'മായി അറിയപ്പെടുന്നതു് മാഘമാസത്തിലെ മഹാശിവരാത്രിമാത്രമാണു്. ഈ കാലം വിശേഷിച്ചും, കൃഷ്ണപക്ഷം പൊതുവേയും നിവൃത്തിപരങ്ങളായ യോഗചര്യാവ്രതങ്ങൾക്കു് എത്രയും യോജിച്ച സമയമാണെന്നാണു് അഭിജ്ഞമതം.

## ശിവരാത്രിവ്രതം

നിത്യനൈമിത്തികങ്ങളായ നമ്മുടെ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന വിഷയത്തിൽ ചില കാലനിയമങ്ങൾ ശാസ്ത്രങ്ങളിൽ വിധിക്കുന്നുണ്ടു്. ചില കർമ്മങ്ങൾക്കെല്ലാം ചില കാലം ശുഭം, ചിലതെല്ലാം അശുഭം എന്നിങ്ങനെയുള്ള നിർദ്ദേശങ്ങൾ പഞ്ചാംഗങ്ങളിൽ കാണാം. അതിന്റെ താല്പര്യം ഇതാണു്: ജീവഗതമായ ഈ ശരീരപിണ്ഡം ഭൗതികദ്രവ്യങ്ങളുടെ ഒരു സംഘാതമത്രേ. ഇതിലെ ഭൂതഘടകങ്ങളുടെ സമഷ്ടിയായ മഹാഭൂതപിണ്ഡങ്ങൾ—ജ്യോതിർഗോളങ്ങൾ— ആധിദൈവികനിയതിക്കനുസരിച്ചു് സദാ പരിവത്തിച്ചുകൊണ്ടിരിക്കുന്നു. ഈ നിയതിയാണു കാലഗതി അഥവാ കാലം. അതേ നിയതിക്കു വിധേയമായി ആ പരിവത്തനങ്ങൾ അംഗഭൂതങ്ങളായ ശരീരസംഘാതങ്ങളെയും പരോക്ഷമായി ബാധിക്കുന്നുണ്ടെന്നാണു് ദൈവജ്ഞസിദ്ധാന്തം. കാലമാണു് കർമ്മത്തെ പ്രവത്തിപ്പിക്കുന്നതു്: ചില കർമ്മങ്ങൾക്കു ചില കാലം അനുകൂലവും മററു ചിലതു പ്രതികൂലവും ആയിരിക്കും, കാലഗതി അനുകൂലമായിരിക്കുമ്പോൾ അനുഷ്ഠിക്കപ്പെടുന്ന കർമ്മം ശുഭപര്യവസായിയാകും, മറിച്ചായാൽ അശുഭവും. കാലത്താൽ ഉണ്ടാകുന്ന ഈ സൂക്ഷ്മപരിവത്തനങ്ങൾ അജ്ഞാനകലുഷവും വ്യഗ്രവുമായ നമ്മുടെ സ്ഥൂലബുദ്ധിക്കു ഗ്രാഹ്യമല്ല; ദിവ്യദൃക്കുകളായ യോഗികൾക്കേ അതറിയാൻ കഴിയൂ. അവരുടെ ദർശനമനുസരിച്ചാകുന്നു കർമ്മങ്ങൾക്കു കാലനിയമം വിധിച്ചിട്ടുള്ളതു്.

ജ്യോതിശ്ശാസ്ത്രദൃഷ്ട്യാ, മനസ്സിന്റെ ഭൗതികപ്രതീകമായ ചന്ദ്രന്റെ ഗതികൾക്കു് നമ്മുടെ മനോവൃത്തികളെ നിയന്ത്രിക്കാൻ കഴിവുണ്ടു്. കലകൾ അനുദിനം അഭിവൃദ്ധിപ്പെട്ടുവരുന്ന ശുക്ലപക്ഷം മനസ്സിന്റെ ഉന്മേഷവും കല്പനാശക്തിയുടെ വികാസവും വിഷയാഭിമുഖ്യവും ദ്യോതിപ്പിക്കുന്നു. ആകയാൽ ഭോഗൈശ്വര്യങ്ങൾ നേടാൻ ഉപയുക്തമായ കർമ്മങ്ങൾ ഈ കാലത്തിൽ ആരംഭിക്കുന്നതു ശുഭമായിരിക്കുമെന്നാണു് അഭിജ്ഞമതം. കലകൾ അനുദിനം വിലയിച്ചുപോകുന്ന കൃഷ്ണപക്ഷം മനസ്സിന്റെ സങ്കോചത്തിനും അന്തർമുഖപ്രവണതയ്ക്കും ദ്യോതകമാകുന്നു. വിഷയങ്ങളിൽനിന്നു് ഇന്ദ്രിയങ്ങളെ പിന്തിരിപ്പിച്ചു് മനസ്സിനെ സമാഹിതമാക്കാൻ ഏററവും അനുകൂലമായ കാലം ഇതാകയാൽ, നിവൃത്തിപരങ്ങളായ ഉപാസനാദികർമ്മങ്ങൾ ഈ കാലത്തു് ആരംഭിക്കണം. അങ്ങനെ കൃഷ്ണപക്ഷത്തിനു് അനുയോജ്യമായ കർമ്മങ്ങളിൽ സർവ്വപ്രധാനമാകുന്നു മാഘമാസത്തിലെ ശിവരാത്രിവ്രതം. മനസ്സിനെ സമാഹിതമാക്കാൻ ഉപകരിക്കുന്ന ക്രിയായോഗമുഖ്യമായ തപശ്ചര്യകളും ഉപാസനകളുമാണു് ഈ പുണ്യകാലത്തിലെ വ്രതങ്ങൾ.

ഉപവാസവും ജാഗരണവുമാണു് ഇക്കാലത്തെ മുഖ്യശിവരാത്രിവ്രതങ്ങളായി അറിയപ്പെടുന്നതു്. രണ്ടും നല്ലതുതന്നെ, അവയുടെ അത്ഥം ഗ്രഹിച്ചു് യഥാവിധി അനുഷ്ഠിച്ചാൽ. പക്ഷേ ഇന്നു് അധികമാളുകളും അത്ഥം ഗ്രഹിക്കാതെ ഓരോ തരത്തിൽ വികലമായിട്ടാണു് ശിവരാത്രിവ്രതം അനുഷ്ഠിക്കുന്നതെന്നു പറയേണ്ടിയിരിക്കുന്നു. ശരിയായ ഉപവാസം ഇതാണു്:

ഉപ സമീപേ വാസോ
ജീവാത്മപരമാത്മനോഃ
ഉപവാസഃ സ വിജ്ഞേയോ
ന തു കായസ്യ ശോഷണം.

ജീവാത്മാവും പരമാത്മാവും തമ്മിൽ അടുത്തു് അഭേദഭാവനയാ യാതൊരു വാസമുണ്ടോ അതാണു് ഉപവാസം. അല്ലാതെ പട്ടിണികൊണ്ടു് ശരീരം ശോഷിപ്പിക്കുലല്ല. 'സോഽഹംഭാവ'ത്തിലുള്ള ശിവോപാസനമാണു് ഇവിടെ ഉപവാസംകൊണ്ടു് അത്ഥമാക്കുന്നതു്. ഇന്ദ്രിയനിഗ്രഹത്തിനു വിധിച്ചിട്ടുള്ള യുക്താഹാര

വിഹാരാദി തപശ്ചര്യകളും സ്വാധ്യായവും ഉപാസനയുടെ അംഗങ്ങളാകയാൽ ശിവരാത്രിയിൽ അവയുടെ അനുഷ്ഠാനം യുക്തമാകുന്നു. ലക്ഷ്യം 'ശിവോऽഹം'ഭാവത്തിലുള്ള ചിത്തസ്ഥിരതയാകുന്നുവെന്ന വസ്തുത നാം വിസ്മരിയ്ക്കാതിരുന്നാൽ മതി. അതുപോലെ ജാഗരണവും. യാതൊരവസ്ഥയാണോ സർവ്വഭൂതങ്ങൾക്കും രാത്രിപോലെ അന്ധകാരമയമായി, അജ്ഞാതമായിട്ടിരിയ്ക്കുന്നതു് ആ അവസ്ഥയിൽ – ആത്മബോധത്തിൽ – ഇന്ദ്രിയഗ്രാമം ജയിച്ച യോഗി ജാഗ്രത്തായിരിയ്ക്കുന്നു (ഗീത. ൨. 69.) അതാണു ശരിയായ ജാഗരണം, ഉറക്കമിളയ്ക്കലല്ല. വല്ല കലാവിനോദങ്ങളിലുമേർപ്പെട്ടു് ഉറങ്ങാതെ കഴിയ്ക്കുന്നതു യോഗവിരോധിയാണു്. ആരോഗ്യഹാനിയ്ക്കും ഇന്ദ്രിയങ്ങളുടെ ബഹിർമുഖതയ്ക്കു ശക്തികൂട്ടാനും മാത്രമേ അത്തരത്തിലുള്ള ജാഗരണം ഉപകരിക്കൂ.

അതിവിശിഷ്ടമായ ഈ ശിവരാത്രി പുണ്യകാലത്തിൽ നമുക്കു സാധിയ്ക്കേണ്ടതു് ഇന്ദ്രിയസംയമവും ശിവബോധത്തിൽ ചിത്തസ്ഥിരതയുമാണു്. ആ ലക്ഷ്യം വെച്ചുകൊണ്ടത്രേ പരമഹംസയോഗികൾ അധികാരികളായ വ്രതികൾക്കു സന്ന്യാസദീക്ഷ നല്കാൻ ഈ പുണ്യകാലം തെരഞ്ഞെടുത്തിട്ടുള്ളതു്. അതിന്റെ അർത്ഥവും ലക്ഷ്യവും അറിഞ്ഞു് വഴിപോലെ അനുഷ്ഠിച്ചാൽ, കാലസ്വരൂപനായ ഈശ്വരന്റെ അനുഗ്രഹത്താൽ, മഹാഫലം സിദ്ധിയ്ക്കും.

ശിവം ശിവകരം ശാന്തം ശിവാത്മാനം ശിവോത്തമം
ശിവമാർഗ്ഗപ്രണേതാരം പ്രണതോऽസ്മി സദാശിവം.

---

# അദ്ധ്യാത്മരാമായണവും എഴുത്തച്ഛനും *

ടി പി. ബാലകൃഷ്ണൻ നായർ, മഞ്ചേരി.

## രാമായണം: ആർഷഭാരതത്തിന്റെ ഇതിഹാസം

ഋഷികളുടെ വിചാരപരമ്പരയാണു് ഭാരതീയസംസ്കാരത്തിന്റെ അടിസ്ഥാനം. ജീവിതത്തിന്റെ ബാഹ്യമോടികളല്ല, ആന്തരികമായ അടിയൊഴുക്കുകളാണു് അവരുടെ അന്തർനേത്രങ്ങൾക്കു് വിഷയമായതു്. ജീവിതത്തെക്കുറിച്ചു് അവർ പ്രകാശിപ്പിച്ചിട്ടുള്ള തത്ത്വങ്ങൾക്കു് ഒരു കാലത്തും അഴിവില്ല. ലോകത്തിന്റെ അമൂല്യസമ്പത്തായിത്തീർന്നിട്ടുള്ള അത്തരം ജീവിതപാഠങ്ങൾ കാനനമദ്ധ്യങ്ങളിലെ പർണ്ണശാലകളിൽക്കൂടിയാണു് രൂപംപൂണ്ടതു്. വൈവിദ്ധ്യങ്ങൾക്കിടയിലും ഭാരതീയരെ ഏകജനത എന്ന ബോധത്തോടെ ബന്ധിച്ചുനിർത്തുവാൻ സഹായിച്ചുപോന്നിട്ടുള്ളതു് അവരുടെ ചിന്താപദ്ധതികളാണു്. വികാരവിചാരങ്ങളുടേയും ആചാരാനുഷ്ഠാനങ്ങളുടേയും എല്ലാം സജീവമായ രേഖാപ്രമാണമാണല്ലൊ സാഹിത്യം. സത്യരശ്മികൾകൊണ്ടു് വികസ്വരമായ അവരുടെ ഹൃദയകമലങ്ങളിൽനിന്നുണ്ടായ വാങ്മയങ്ങളിൽ നടുനായകമാണു് ആദികാവ്യമായ രാമായണം. അതു് ഭാരതത്തിന്റെ ഇതിഹാസമാണു്. ഓരോ ജനതയുടെ ഇതിഹാസത്തിനും അതിന്റേതായ വ്യക്തിത്വവും വിശദീകരണവും ഉണ്ടായിരിക്കുമല്ലൊ. രാമായണത്തിൽക്കൂടി നമുക്കു് ഇന്ത്യയെ കണ്ടെത്താനും ഇന്ത്യയുടെ ഹൃദയസ്പന്ദനം കേൾക്കാനും കഴിയും.

സ്ഥിരമായ ഹൃദയഭാവങ്ങളെ മനുഷ്യത്വത്തിന്റെ ശാശ്വതസാമഗ്രിയാക്കിത്തീർത്തിട്ടുള്ള കൃതിയാണു് രാമായണം. ആര്യന്മാരുടെ ആചാരാനുഷ്ഠാനങ്ങൾ, പരിഷ്കാരാഭിവൃദ്ധി, ദേശാന്തരപ്രാപ്തി ആദിയായ മധുരോദാരങ്ങളായ ചിത്ര

* 1968 – '69 വർഷത്തിൽ തുഞ്ചൻദിനത്തോടു് അനുബന്ധിച്ചു് കേരളസാഹിത്യഅക്കാദമി നടത്തിയ പ്രബന്ധമത്സരത്തിൽ സമ്മാനാർഹമായിത്തീർന്ന 'അദ്ധ്യാത്മരാമായണം മൂലവും വിവർത്തനവും' എന്ന പ്രബന്ധം ഖണ്ഡശഃ പ്രസിദ്ധീകരിക്കുന്നു. ആദ്യഭാഗമാണിതു്.

ങ്ങൾ പലതും അതിലുണ്ടു്. വീരസ്സുരിതങ്ങളായ ഭാഗങ്ങൾ അതിലുണ്ടെങ്കിലും ബാഹുവീര്യങ്ങളോ, യുദ്ധവിജിഗീഷയോ, രാഷ്ട്രമഹിമയോ അല്ല ആ കാവ്യത്തിൻെറ മാററുരച്ചു കാണിക്കുന്നതു്. രാമരാവണയുദ്ധഘടനതന്നെ ദമ്പതീപ്രണയത്തേയും സാഹോദര്യത്തേയും ഉജ്ജ്വലിപ്പിക്കുവാനുള്ള ഉപലക്ഷണമേ ആകുന്നുള്ളു. കരുണാർദ്രമായവിധം വീരാസനത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ളതു് ശാന്തരസാസ്പദമായ ഗൃഹസ്ഥാശ്രമധർമ്മംതന്നെയാണു്.

'ഗാർഹസ്ഥ്യജീവിതത്തിൻെറ വികാരഭരിതവും യഥാതഥവുമായ ചിത്രത്തിൻെറ ഇന്ത്യൻ പതിപ്പാണു് രാമായണ'മെന്നു് ടാഗോർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ദമ്പതിമാരുടെ പരസ്പരപരായണത, പുത്രനു് പിതാവിനോടുള്ള വിധേയത, സോദരനുവേണ്ടിയുള്ള സോദരൻെറ ആത്മത്യാഗം, പ്രജകളോടുള്ള രാജാവിൻെറ കർത്തവ്യം —എന്നിങ്ങനെ മനുഷ്യനെ സ്നേഹത്തിൻെറ കനകശൃംഖലകൊണ്ടു ബന്ധിക്കുന്ന ഉത്കൃഷ്ടഭാവങ്ങളുടെ വിലസിതരൂപമാണു് അതു്. ഭാരതത്തിൻെറ ചിരന്തനമായ സാധനകളും സങ്കല്പങ്ങളും മാത്രമല്ല വൈവിധ്യപൂർണ്ണമായ ജീവിതത്തിൻെറ സങ്കീർണ്ണതകളും സൂക്ഷ്മചലനങ്ങളുംകൂടി ഇതിലെ ഓരോ വരിയിലും ഗാഢമായി പതിഞ്ഞിട്ടുണ്ടു്. രാമചരിതത്തെ ഈവിധം മനുഷ്യചരിത്രമാക്കിത്തീർത്തതാണു് രാമായണത്തിൻെറ ഗൗരവത്തിനും മഹിമയ്ക്കും നിദാനം.

## അദ്ധ്യാത്മരാമായണത്തിൻെറ കാലവും കർത്തൃത്വവും

ബാഗ്ചി, ഫർക്കർ, ഏകനാഥൻ തുടങ്ങിയ സമാലോചകർ, അദ്ധ്യാത്മരാമായണം ഒരു അർവാചീനകൃതിയാണെന്നു് അഭിപ്രായപ്പെട്ടു കാണുന്നു. അദ്വൈതവേദാന്തത്തിനു് ഒരു അടിക്കല്ലുണ്ടാക്കുകയാണു് അദ്ധ്യാത്മരാമായണം ചെയ്യുന്നതു്. അവതാരപ്രാധാന്യമുള്ള രാമാരാധന പ്രബലമായതു് ശ്രീകൃഷ്ണചൈതന്യശിഷ്യനായ രാമശർമ്മയുടെ (രാമാനന്ദൻെറ) കാലംമുതലാണു്. അതുകൊണ്ടു് ചരിത്രപരമായി നോക്കുമ്പോൾ അദ്ധ്യാത്മരാമായണത്തിൻെറ രചനാകാലം അക്കാലത്തിനുമുൻപാകാൻ ഇടയില്ലെന്നാണു് വേറെ ചില നിരൂപകന്മാരുടെ അഭിപ്രായം. കെ.എൻ. എഴുത്തച്ഛൻ, ഉള്ളൂർ മുതലായവർ ഈ അഭിപ്രായക്കാരാണു്. ബ്രഹ്മാണ്ഡപുരാണത്തിൻെറ ഭാഗമാക്കി വ്യാസനെ കർത്താവാക്കിത്തീർത്തതു് ഗ്രന്ഥമാഹാത്മ്യം വർദ്ധിപ്പിക്കുവാൻവേണ്ടിയാണെന്നു് അവർ കരുതുന്നു.

പുരാണശാഖയിൽപ്പെടുന്ന ഗ്രന്ഥങ്ങളുടെ കാലം, കർത്തൃത്വം തുടങ്ങിയ കാര്യങ്ങളിൽ നാം ഇന്നും അജ്ഞരാണു്. അദ്ധ്യാത്മരാമായണം മൂലത്തിൻെറ കർത്താവാരാണെന്നു് തക്കതായ രീതിയിൽ അറിയാൻ സാധിച്ചിട്ടില്ല; വേദവ്യാസൻ, വിശ്വാമിത്രൻ, വരരുചി, വിദ്യാരണ്യസ്വാമികൾ, രാമാനന്ദൻ, തെലുങ്കരാജ്യവാസിയായ ഒരു പണ്ഡിതബ്രാഹ്മണൻ—എന്നിങ്ങനെ പല പേരുകളും കേൾക്കുന്നുണ്ടു്.

അദ്ധ്യാത്മരാമായണം വ്യാസദേവൻ എഴുതിയതോ കൂട്ടിച്ചേർത്തതോ എന്ന കാര്യത്തിൽ പക്ഷാന്തരമുണ്ടു്. വ്യാസപ്രണീതമായ ബ്രഹ്മാണ്ഡപുരാണം ഉത്തരഖണ്ഡത്തിലെ 61-ാം അദ്ധ്യായംമുതൽ ഉമാമഹേശ്വരസംവാദരൂപത്തിൽ നിബന്ധിച്ചിട്ടുള്ള കൃതിയാണു് അദ്ധ്യാത്മരാമായണം എന്ന കാര്യത്തിലും ഭിന്നാഭിപ്രായമില്ലാതില്ല. ഏ. ഡി. 4-ാംശതകത്തിനു ശേഷമുണ്ടായ സനാതനധർമ്മത്തിൻെറ പുനരുത്ഥാനദശയിലാണു് പുരാണങ്ങളുടെ രചനാകാലമെന്ന അഭിപ്രായം ചിലർക്കുണ്ടു്. എന്നാൽ കാളിദാസൻെറ രഘുവംശത്തിൽ പദ്മപുരാണത്തിൻെറ അനുകരണം കാണുന്നതുകൊണ്ടു്, പുരാണങ്ങൾ അതിലും പ്രാക്തനങ്ങളാകാനാണു് സാദ്ധ്യതയുള്ളതു്. പുരാണങ്ങളിൽ പലതിലും രാമായണകഥാസാരസംഗ്രഹം കാണുന്നുണ്ടു്. അദ്ധ്യാത്മരാമായണമാഹാത്മ്യം എന്ന ഒരു പ്രത്യേക അദ്ധ്യായം പദ്മപുരാണത്തിലുണ്ടു്. അതുകൊണ്ടു് പദ്മപുരാണരചനയ്ക്കുമുൻപു് അദ്ധ്യാത്മരാമായണം രചിച്ചു എന്നു വിചാരിക്കാം. നരോത്തമദാസൻ, രാമവർമ്മൻ, ഗോപാലചക്രവർത്തി, രാമേശ്വരഭട്ടൻ ആദിയായ അദ്ധ്യാത്മരാമായണവ്യാഖ്യാതാക്കൾ വ്യാകരണസമ്മതമല്ലാത്ത രൂപങ്ങളെ ആർഷപ്രയോഗമായി ചൂണ്ടിക്കാണിക്കുന്നതിനാൽ പ്രസ്തുത ഗ്രന്ഥം ഋഷിപ്രോക്തമാണെന്നു

വിചാരിക്കാം. സര്‍ഗ്ഗങ്ങളുടെ ആരംഭത്തിലുള്ള സങ്കല്പാദിന്യാസധ്യാനജപക്രമത്തില്‍ ഋഷി, ഛന്ദസ്സ് എന്നിവ കാണുന്നതു് അതിനു് ഉപോദ്ബലകമായിരിക്കുന്നു.

പ്രണമ്യാദ്ധ്യാത്മസംയുക്തം
രാമായണമുദീരയേത്.
ജയതി പരാശരസൂനു–
സ്സത്യവതീഹൃദയനന്ദനോ വ്യാസഃ
യസ്യാസ്യ കമലഗളിതം
വാങ്മയാമൃതം ജഗത് പിബതി.

എന്നിങ്ങനെ ചില പ്രതികളുടെ പ്രാരംഭത്തില്‍ കാണുന്ന മംഗളശ്ലോകങ്ങളിലുള്ള 'ജയതി പരാശരസൂനു' എന്ന പ്രസ്താവന അദ്ധ്യാത്മരാമായണകവി വ്യാസമഹര്‍ഷിയാണെന്നു് വെളിവാക്കുന്നുണ്ടെന്നാണു് എനിക്കു തോന്നുന്നതു്.

## ആദികാവ്യവും അദ്ധ്യാത്മരാമായണവും

പൗരസ്ത്യകലകളേയും സാഹിത്യത്തേയും പരിപോഷിപ്പിച്ചിട്ടുള്ള ഗ്രന്ഥമാണു് ആദികാവ്യമായ വാല്മീകിരാമായണം. കാവ്യനാടകങ്ങളുടെ രചനയ്ക്കും കഥാകഥനത്തിനും പററിയ ഇതിവൃത്തങ്ങൾ തെരഞ്ഞെടുക്കുന്നതിനുള്ള ഒന്നാന്തരം ആകരമാണു് അതു്. വാസിഷ്ഠരാമായണം(ജ്ഞാനവാസിഷ്ഠം), അഗസ്ത്യരാമായണം, ഗാരുഡരാമായണം, അഗ്നിവേശരാമായണം, അദ്ഭുതരാമായണം, ആനന്ദരാമായണം എന്നിങ്ങനെ വാല്മീകിരാമായണത്തെത്തുടര്‍ന്നു് പല രാമായണകൃതികളും സംസ്കൃതത്തില്‍ ഉണ്ടായിട്ടുണ്ടു്. എല്ലാത്തിലും ആദികാവ്യത്തിന്റെ അനുകരണം കാണുന്നുണ്ടു്. അദ്ധ്യാത്മചിന്തകൾ അവിടവിടെ ചിതറിക്കിടക്കുന്നുണ്ടെങ്കിലും അദ്ധ്യാത്മരാമായണകര്‍ത്താവും വാല്മീകിയെ അനുസന്ധാനം ചെയ്യുന്നുണ്ടു്.

സംസാരദുരിതങ്ങളെ തരണം ചെയ്യുവാന്‍ വേണ്ടി ഈശ്വരഭക്തിയെ ഉറപ്പിക്കുവാനാണു് അദ്ധ്യാത്മരാമായണകര്‍ത്താവു പരിശ്രമിച്ചതു്. ഉത്തമാദര്‍ശങ്ങളിലൂടെ സദ്ധര്‍മ്മങ്ങൾ ലോകത്തു നിലനിര്‍ത്തുവാനാണു് ആദികവി യത്നിച്ചതു്. മനുഷ്യന്‍ ഈശ്വരനെ അനുകരിപ്പാന്‍ ശക്തനല്ലാത്തതുകൊണ്ടു് ആദികവി ഒരു മാതൃകാപുരുഷനെയാണു് രാമായണത്തിലൂടെ അവതരിപ്പിക്കുന്നതു്. അതുകൊണ്ടു് രാമന്റെ ഈശ്വരത്വം രഹസ്യമായും, മനുഷ്യത്വം സ്പഷ്ടമായും കല്പിച്ചു. അദ്ധ്യാത്മരാമായണത്തില്‍ ശ്രീരാമന്റെ മനുഷ്യഭാവത്തെ അസ്പഷ്ടമായും, ഈശ്വരഭാവത്തെ പ്രസ്ഫുടമായും കാണിച്ചിരിക്കുന്നു. നാരദനും ജനകനും തമ്മിലും, വസിഷ്ഠനും ദശരഥനും തമ്മിലും, പരശുരാമനും ശ്രീരാമനും തമ്മിലും നടക്കുന്ന സംഭാഷണങ്ങളില്‍ രാമന്റെ ഈശ്വരത്വം അദ്ധ്യാത്മരാമായണത്തില്‍ ഉറപ്പിച്ചിട്ടുണ്ടുതാനും. സീതോപനിഷത്തിലും രാമരഹസ്യോപനിഷത്തിലും അദ്വൈതവിദ്യാപ്രതിപാദനത്തിനു് രാമായണകഥയെ അവലംബിച്ചു കാണുന്നു.

രാമ ഏവ പരം ബ്രഹ്മ രാമ ഏവ പരം തപഃ
രാമ ഏവ പരം തത്ത്വം ശ്രീരാമോ ബ്രഹ്മ താരകം.

ഇത്തരം ആശയബിന്ദുക്കൾ ആയിരിക്കാം അദ്ധ്യാത്മരാമായണനിര്‍മ്മിതിക്കു് ഉത്തേജനം നല്‍കിയതു്.

വാല്മീകിയുടെ ദൃഷ്ടിയില്‍ രാമന്‍ ആദര്‍ശപുരുഷനും, സീത സതീരത്നവുമാണു്. അദ്ധ്യാത്മരാമായണത്തില്‍ അവര്‍ പരബ്രഹ്മവും മായയുമായി മാറുന്നു. രാമനെ സച്ചിദാനന്ദപരമാത്മാവായി ഉറപ്പിക്കുന്ന അദ്ധ്യാത്മരാമായണകവിക്കു് കഥാഭാഗങ്ങളില്‍ ചിലതു് ഉപേക്ഷിക്കേണ്ടതായും ചിലതു് കൂട്ടിച്ചേര്‍ക്കേണ്ടതായും വന്നിട്ടുണ്ടു്. അയോദ്ധ്യാകാണ്ഡത്തിലെ നാരദരാഘവസംവാദം അവതാരകഥയ്ക്കു് ബലം കൂട്ടുവാന്‍വേണ്ടി കൂട്ടിച്ചേര്‍ത്തതാണെന്നു വിചാരിക്കണം. വസിഷ്ഠന്‍ ഭരതനോടു ചെയ്യുന്ന രാമന്റെ അവതാരമഹത്ത്വകഥനം, അഗ്നിമണ്ഡലത്തിലുള്ള സീതയുടെ അന്തര്‍ദ്ധാനം, കാലനേമിയുടെ കഥ, ബാലിസുഗ്രീവന്മാരുടെ ഉല്പത്തികഥ, രാവണസനത്കുമാരസംവാദം, രാവണന്റെ ഹോമവിഘ്നം, ഹനുമാന്റെ കലപിംഗാകൃതി, തപോയാത്ര – ഇത്യാദിഭാഗങ്ങൾ ആദികാവ്യത്തില്‍ കാണുന്നില്ല. വിരാധവധം, അഗസ്ത്യരാഘവസംവാദം, രാമസീതാസംവാദം, സ്വയംപ്രഭയുടെ കഥ, ലങ്കാശ്രീയുടെ പ്രവേശം–എന്നിത്യാദി ഭാഗങ്ങളില്‍ കാണുന്ന അന്തരവും ഗണനാര്‍ഹമാണു്. ഈ വ്യതിയാനം ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള കല്പനകളാണെന്നു വിചാരിക്കാം. ഈ താരതമ്യവിവേചനത്തില്‍നിന്നും ലോകധര്‍മ്മവും മോക്ഷധര്‍മ്മവും

ആഗ്രഹിക്കുന്നവർ സർവ്വാത്മനാ ശ്രീരാമനെ ത്തന്നെയാണ് ആശ്രയിക്കേണ്ടതെന്നു വിശദമാകുന്നുണ്ടല്ലൊ. രാമകഥാരൂപിണികളായ ഗോക്കളുടെ നിറം ഭിന്നമാണെങ്കിലും അവയെ കറന്നു കിട്ടുന്ന ക്ഷീരത്തിൻെറ സാരസഞ്ചയം ഒന്നുതന്നെയെന്നുള്ള മഹദ്വചനതത്ത്വം ഈ സന്ദർഭത്തിൽ അനുസ്മരണീയമാണ്.

## അദ്ധ്യാത്മരാമായണത്തിൻെറ അന്വർത്ഥതയും പ്രത്യേകതകളും

സംസാരലംഘനം ചെയ്തു ബുദ്ധിശക്തിയേയും കർമ്മകൗശലത്തേയും വിജയിപ്പിച്ചു് വീണ്ടും ശാന്തിയെ പ്രാപിക്കുന്ന ജീവാത്മാവിൻെറ പരിപൂർണ്ണസമൃദ്ധിയെ പ്രകാശിപ്പിക്കുന്ന ഒരു സിംബോളിക്കൃതിയാണ് രാമായണമെന്നു് ചില വിമർശകർ അഭിപ്രായപ്പെടുന്നു. രാമകഥാശ്രവണത്താൽ അന്തഃകരണത്തിലെ രാഗാദിമാലിന്യം നശിച്ചു് പരിശുദ്ധമാകുമ്പോൾ സ്വരൂപാനന്ദം ഉളവാകുന്നു. 'രമന്തേ യോഗിനോഽസ്മാത് ഇതി രാമഃ' എന്നാണ് രാമശബ്ദത്തിനു് പദ്മപുരാണത്തിൽ ആഗമം കാണുന്നതു്. യോഗികൾ യാതൊന്നിൽ രമിക്കുന്നുവോ, ആ പരമാത്മാവാണ് രാമൻ. ആ പരമാത്മാവിനെ പ്രാപിക്കുവാനുള്ള അയനത്തെ–മാർഗ്ഗത്തെ അഥവാ ഉപായത്തെ–ഉപദേശിക്കുന്നതുകൊണ്ടു് അദ്ധ്യാത്മരാമായണം എന്ന പേരു് അന്വർത്ഥമാകുന്നു. 'രാ'പരബ്രഹ്മവാചിയും 'മാ' മായാവാചിയുമാണെന്നും 'രാ'യിൽ 'മാ' ലയിക്കുന്നതിനെയാണ്രാമശബ്ദം കുറിക്കുന്നതെന്നും അതുകൊണ്ടു് രാമശബ്ദം പ്രണവതുല്യമാണെന്നും വരുന്നു. അയനം മാർഗ്ഗമാണ്. സത്യധർമ്മാദികൾക്കുള്ള ആ മാർഗ്ഗമാകട്ടെ ത്യാഗനിഷ്ഠമാണുതാനും. പരബ്രഹ്മത്തിൽ മായാമോഹങ്ങളെ ലയിപ്പിച്ചു് വാല്മീകിയെപ്പോലെ മോക്ഷാർഹരാകുന്നതിനുള്ള മാർഗ്ഗമാണ് രാമായണം.

പുരാണേതിഹാസങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന അദ്വൈതസിദ്ധാന്തങ്ങൾ അതീവ ദുർഗ്രഹങ്ങളാണ്. വിഷയകാഠിന്യം ലഘൂകരിച്ചിരിക്കുന്നതുകൊണ്ടു് അദ്ധ്യാത്മരാമായണത്തിൽ ആ തത്ത്വം സുഗ്രഹമായിത്തീർന്നിട്ടുണ്ടു്. അദ്വൈതവേദാന്തത്തെ മുൻനിർത്തിയുള്ള പല ജ്ഞാനോപദേശങ്ങളും അതിൽ കാണാം. അനുരൂപമായ സന്ദർഭങ്ങൾ സൃഷ്ടിച്ചു് അവിടെയെല്ലാം വേദാന്തതത്ത്വങ്ങൾക്ക് അനുപ്രവേശം നൽകിയിട്ടുണ്ട്. കൗസല്യ, അഹല്യ, പരശുരാമൻ, നാരദൻ, അഗസ്ത്യൻ, കബന്ധൻ, സുഗ്രീവൻ, വിഭീഷണൻ തുടങ്ങിയവരുടെ സ്തുതികൾ വേദാന്തതത്ത്വങ്ങൾ ഉൾക്കൊള്ളുന്നവയാണ്. രാമഗീത, രാമഹൃദയം, ലക്ഷ്മണോപദേശം, അഗസ്ത്യസുതീക്ഷ്ണസംവാദം, കൗസല്യോപദേശം, താരോപദേശം, സമ്പാതിവാക്യം, സ്വയംപ്രഭാവാക്യം മുതലായ ഭാഗങ്ങളിൽ കാണുന്ന ഈശ്വരമാഹാത്മ്യവർണ്ണന ആർക്കും ഗ്രഹിക്കുവാൻതക്കവിധം ലളിതമാണ്. ഐഹികവും ആമുഷ്മികവുമായ ശ്രേയോലാഭത്തിനുള്ള രാജപാതയാണ് അദ്ധ്യാത്മരാമായണമെന്നു് കാണാൻ പ്രയാസമില്ല.

## ധാർമ്മികപുനരുത്ഥാനദശയും എഴുത്തച്ഛനും

ഹിന്ദുമതത്തിൻെറ പുനരുത്ഥാനദശ ആരംഭിക്കുന്നതു് പന്ത്രണ്ടാം ശതകത്തോടുകൂടിയാണ്. ശ്രീശങ്കരൻ, രാമാനുജൻ, മാധ്വൻ, ചൈതന്യൻ കുലശേഖരആൾവാർ, മാണിക്യവാചകർ, രാമാനന്ദൻ, വിദ്യാരണ്യൻ, ജയദേവൻ, നാനാക്ക് തുടങ്ങിയ ആദ്ധ്യാത്മികാചാര്യന്മാർ വഴി ഉണ്ടായ നവോത്ഥാനം ജനതയെ ഭക്തിമാർഗ്ഗത്തിലേയ്ക്കു നയിക്കുവാൻ പ്രേരകമായിത്തീർന്നു. അവരിൽ വംഗദേശീയനായ രാമാനന്ദൻ സംസ്കൃതത്തിൻെറ സ്ഥാനം പ്രാദേശികഭാഷകൾക്കു നൽകുകയും, പൗരോഹിത്യത്തെ വിഗണിക്കുകയും, ഹൃദയശുദ്ധിക്കും ഭക്തിക്കും പ്രാഥമ്യം കല്പിക്കുകയും ചെയ്തു ഉത്പതിഷ്ണുവായ ഒരു ആചാര്യനാണ്. ദാസ്യഭക്തിക്കു പ്രാധാന്യം കല്പിച്ച രാമഭക്തിശാഖയ്ക്കു പ്രതിഷ്ഠ നൽകിയതു് അദ്ദേഹമാണ്. അദ്ദേഹം വെട്ടിത്തെളിച്ച മാർഗ്ഗത്തെ സഞ്ചാരയോഗ്യമാക്കിത്തീർത്ത മൂന്നു മഹാകവികളാണ് തുളസിയും കമ്പരും എഴുത്തച്ഛനും. മൂവ്വരും സ്വരചനയ്ക്കു് അദ്ധ്യാത്മരാമായണത്തെയാണ് ആധാരമാക്കിയതെങ്കിലും മൂന്നും സ്വതന്ത്രമായ രചനകളാണെന്നുള്ളതിനു പക്ഷാന്തരമില്ല. രാമഭക്തിയുടേയും രാമനാമത്തിൻേറയും മാഹാത്മ്യം അവർ ഊന്നിപ്പറഞ്ഞു. രാമനെപ്പോലെ കർത്തവ്യ

നിഷ്ഠയോടെ ആദർശജീവിതം നയിച്ച് ജന്മം സഫലമാക്കാനുള്ള ആഹ്വാനമാണ് അവയിൽ മുഴങ്ങിക്കേൾക്കുന്നത്.

എത്രതന്നെ ചർവിതചർവ്വണം ചെയ്താലും ആസ്വാദ്യതയ്ക്കു കുറവു വരാത്ത ഒരു ഇതിഹാസ കാവ്യമാണ് രാമായണം. പരിഷ്കൃതഭാഷകളി ലെല്ലാം രാമായണകഥയ്ക്ക് പ്രചാരം സിദ്ധി ച്ചിട്ടുണ്ട്. നമ്മുടെ പൂർവ്വന്മാർ സംസ്കൃതരത്നാകര ത്തിലെ ഈ അക്ഷയനിധികൊണ്ട് സ്വഭാഷാ സമ്പത്തിനെ പോഷിപ്പിച്ച് ചരിതാർത്ഥ രായി. ആദികാവ്യത്തിനെന്നപോലെ അദ്ധ്യാ ത്മരാമായണത്തിനും ആ വിധത്തിൽ അനേകം വിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്. എങ്കിലും മല യാളക്കരയിലാണ് അതിനു സുപ്രതിഷ്ഠ ലഭി ച്ചതു്. തെലുങ്കുലിപിയിലുള്ള മൂലഗ്രന്ഥം പക ർത്തിയെഴുതുവാൻ അമ്പലപ്പുഴരാജാവ് എഴുത്ത ച്ഛനെ ഏല്പിച്ചതാണ് അദ്ധ്യാത്മരാമായണ ത്തിന്റെ ഉല്പത്തിക്കു കാരണമായി പറഞ്ഞു കേൾക്കുന്ന ഒരു കഥ. മറെറാരു കഥ ഭൂദേവന്റെ അദ്ധ്യാത്മരാമായണത്തിനു് ആർഷഗ്രന്ഥങ്ങളെ പ്പോലെ പ്രതിഷ്ഠ ലഭിക്കുവാൻ, വൃദ്ധബ്രാഹ്മണ രൂപധാരിയായ വേദവ്യാസനെ കാണുവാൻ ഉപദേശിച്ച ഗന്ധർവനാണ് ശാപംമൂലം എഴു ത്തച്ഛനായി പിറന്നതെന്നാണ്. ഈ പൂർവ്വ ബന്ധമാണ് അദ്ധ്യാത്മരാമായണതർജ്ജമയ്ക്കു പ്രേരകമായതെന്നാണ് നമ്മുടെ പഴമ.

രാമായണകഥ എഴുത്തച്ഛനുമുൻപുതന്നെ ഭാഷയിൽ പ്രചരിച്ചുകഴിഞ്ഞിരുന്നു. എന്നാൽ മിശ്രഭാഷാകൃതികളായ രാമചരിതവും രാമ കഥപ്പാട്ടും അഭ്യസ്തവിദ്യരെ ആകർഷിച്ചിരു ന്നില്ല. കണ്ണശ്ശരാമായണത്തിന്റെ ശൈലി സാധാരണക്കാർക്ക് ദുരവഗാഹമായിരുന്നു. വാല്മീകിരാമായണത്തിന്റെ അനുകരണമായി രുന്നതുകൊണ്ട് അതിന്റെ ജീവൻ ഭക്തിരസ മായിരുന്നില്ലതാനും. രാമായണചമ്പു കലാപര മായി വിജയിച്ചിട്ടുണ്ടെങ്കിലും ധാർമ്മികസന്ദേ ശമൊന്നും ഉൾക്കൊണ്ടിരുന്നില്ല. കൃഷ്ണഗാഥ തുടങ്ങിയ കൃതികളിലും ഭക്തിസന്ദേശം വിരള മായിരുന്നു. ഉച്ചനീചചിന്തകൾ ദൂരീകരിച്ച് മനുഷ്യരെ പവിത്രീകരിക്കുന്നതിൽ ഭക്തി സാഹിത്യത്തിനുള്ള സ്ഥാനം അനുപമമാണെ ന്നു പറയേണ്ടതില്ലല്ലൊ.

കേരളീയരെ പുരാണപാരായണത്തിലും ഭക്തിവിശ്വാസങ്ങളിലും മുഴക്കി, ആദർശപരത, കർത്തവ്യപരായണത, ധാർമ്മികനിഷ്ഠ മുതലായ ഗുണങ്ങൾ ഉള്ളവരാക്കി ധർമ്മമാർഗ്ഗത്തിലേയ്ക്കു നയിയ്ക്കുവാൻ പര്യാപ്തമായ ഗ്രന്ഥങ്ങൾ ഉണ്ടാ കേണ്ടതു് ആവശ്യമായിരുന്നു. അത്തരം അന്തർ മുഖചിന്തകൾ ഉൾക്കൊള്ളുന്ന ഭക്ത്യുദ്ദീപകങ്ങ ളായ കൃതികളുടെ ആവിർഭാവത്തിനു് കാല ഗതിയും അനുരൂപമായിരുന്നു. ഇൻഡ്യയിൽ ഉടനീളം മുഴങ്ങിക്കേട്ട വൈഷ്ണവമതത്തിന്റെ കാഹളനിനാദം കേരളത്തിലും അലയടിച്ചു കൊണ്ടിരുന്നു. സാഹചര്യങ്ങൾ ഭക്തിപ്രസ്ഥാ നത്തിന്റെ പുഷ്ക്കോദയത്തിനും, ഗാനപ്രപഞ്ച ത്തിന്റെ വികാസത്തിനും കളമൊരുക്കി. ആഭ്യന്തരകലഹങ്ങൾകൊണ്ട് കലുഷമായി രുന്ന കേരളത്തെ ധർമ്മഗ്ലാനിയിൽനിന്നു മോ ചിപ്പിയ്ക്കേണ്ടതു് ആവശ്യമായിരുന്നു. ആ സാഹചര്യത്തിൽ സാഹിത്യനഭസ്സിലുണ്ടായ നവോദയമായിരുന്നു എഴുത്തച്ഛൻ. തന്റെ വികാസസുന്ദരമായ കവിതാശക്തിയ്ക്കു പ്രവ ർത്തിക്കുവാൻ പററിയ രംഗം ആ മഹാശയൻ അദ്ധ്യാത്മരാമായണത്തിൽ കണ്ടെത്തി. ഭക്തി പ്രചരണമായിരുന്നു ആ പാവനചരിതന്റെ ലക്ഷ്യം. അതിനു് രാമന്റെ മനുഷ്യത്വമല്ല, ഈശ്വരത്വമാണ് പററിയ ഉപാധി. കലാസൗ ന്ദര്യത്തിൽ മികച്ച വല്മീകിരാമായണത്തെ വിട്ടു്, അദ്ധ്യാത്മരാമായണവിവർത്തനത്തിൽ എഴുത്തച്ഛനു് പ്രചോദനം നൽകിയ സാഹചര്യ ങ്ങൾ എന്തെല്ലാമായിരുന്നുവെന്നു് ഇതിൽ നിന്നും വിശദമാകുന്നുണ്ടല്ലൊ.

## എഴുത്തച്ഛൻ : നവീനദശയുടെ വിധാതാവും ധാർമ്മികവ്യവസ്ഥയുടെ ആചാര്യനും

മലയാളത്തിലെ ഏററവും മഹാനായ കവിയാണ് എഴുത്തച്ഛൻ. കൈരളിയുടെ രൂപ ഭാവങ്ങളിൽ പുതുമ കലർത്തിയ ആ ആചാര്യനെ സംബന്ധിക്കുന്ന പല കാര്യങ്ങളിലും നാം ഇന്നും അജ്ഞരാണ്. സ്വർണ്ണത്തേക്കാൾ സ്വർണ്ണ സിന്ദൂരത്തിനു് വില കൂടുമല്ലൊ. അതുപോലെ എഴുത്തച്ഛനേക്കാൾ പ്രിയതരങ്ങളാണ് നമുക്കു് അദ്ദേഹത്തിന്റെ കൃതികൾ. പെരിയാറും സ ഹ്യനും പോലെ അവ സമസ്തകേരളത്തിന്റേയും സമ്പത്താണ്.

എഴുത്തച്ഛൻെറ കാലത്തിനുമൻപുതന്നെ മലയാളസാഹിത്യം പുഷ്ടിയുള്ള ഒരു ഭാഷ യായിത്തീന്നിരുന്നു. എന്നാൽ ചെന്തമിഴി ൻേറയും സംസ്കൃതത്തിൻേറയും സ്വാധീന ശക്തിക്കു വിധേയമായിരുന്ന അക്കാലത്തു ണ്ടായ പാട്ടും, മണിപ്രവാളവും, മിശ്രഭാഷാ കൃതികളുമെല്ലാം ജനസാമാന്യത്തിനു് രോചക മായിരുന്നില്ലെന്നാണു് വിചാരിക്കേണ്ടതു്. നവീനതയുടെ ലക്ഷണം കൃഷ്ണഗാഥയിലും മററും നാമ്പെടുത്തിരുന്നു എങ്കിലും അവ്യക്ത മായ ആ ശൈലികഠംക്കെല്ലാം ദീഘ്നിബന്ധ നങ്ങഠംവഴി തെളിവും മിഴിവും നൽകിയതു് എഴുത്തച്ഛനാണു്. മലയാളസാഹിത്യം അതി ൻെറ വികാസത്തെ സംബന്ധിച്ചിടത്തോളം ഏററവും കടപ്പെട്ടിട്ടുള്ളതും എഴുത്തച്ഛനോ ടാണു്. അദ്ദേഹത്തിൻെറ രാമായണഭാരതാദി കൃതികഠം മലയാളസാഹിത്യത്തിൻെറ പുരോ ഗതിയിൽ സുപ്രധാനമായ ഒരു വഴിത്തിരിവി നെയാണു് കുറിക്കുന്നതു്. രൂപത്തിലും ഭാവ ത്തിലും മികച്ച അദ്ദേഹത്തിൻെറ കൃതികഠം മലയാളസാഹിത്യത്തിൽ ആധുനികഘട്ടം സമുദ്ഘാടനം ചെയ്തു. അവ തത്കത്താവിനു് 'ആധുനികമലയാളസാഹിത്യത്തിൻെറ പിതാ വു്' എന്ന ബഹുമതി നേടിക്കൊടുത്തു.

ഹൈന്ദവധമ്മത്തിൻെറ ഉയത്തെഴുന്നേല്പു് ഈ പരിവത്തനത്തിൽ വളരെ സ്വാധീനം ചെലുത്തി. സമുദായത്തിൽ വന്നുകൊണ്ടിരി ക്കുന്ന ഉത്ഥാനപതനങ്ങഠംക്കനുസരണമായി സാഹിത്യസങ്കേതങ്ങഠംക്കും മാററങ്ങഠം വരാ തെ തരമില്ലല്ലൊ. എഴുത്തച്ഛൻെറ കിളിപ്പാട്ടു കഠം മലയാളസാഹിത്യസരണിയിലെ മാതൃക കഠം അഥവാ പ്രമാണങ്ങഠം ആയി ഗണിക്ക ത്തക്കതാണു്. അബ്രാഹ്മണനക്കു നിഷേധിച്ചി രുന്ന അദ്ധ്യാത്മകവാടം അദ്ദേഹം തുറന്നു. സവ്ത്ര ജ്ഞാനവിജ്ഞാനങ്ങളുടെ പ്രകാശം പരത്തി, ധാമ്മികബോധം ഉണത്തി; സാംസ്കാ രികവികാസം കൈവരുത്തി; ശാന്തിയും സമാ ധാനവും ഉളവാക്കി. അദ്ദേഹത്തിൻെറ 'ഭക്തി മുക്തിദായക'മായ രാമായണാദികൃതികഠം ഗ്രാമങ്ങഠംതോറും ഗൃഹങ്ങഠംതോറും എത്തി ച്ചേന്നു് ജനങ്ങളുടെ ചിത്തകേദാരത്തെ പുണ ന്നു് ആർദ്രവും ഫലപൂണ്ണവുമാക്കിത്തീത്തുകൊ ണ്ടിരിരുന്നു. സാധാരണജനങ്ങളുടെ സാംസ്കാ രികോന്നമനത്തെ ലക്ഷ്യമാക്കിയാണു് അദ്ദേ ഹം ഗ്രന്ഥരചനയിൽ ഏപ്പെട്ടതു്.

ധാമ്മികാധഃപതനത്തിൽനിന്നു് മനുഷ്യ രാശിയെ ഉദ്ധരിക്കുവാൻ ആ സാമൂഹ്യപരി ഷ്കത്താവു് കൈക്കൊണ്ട മാഗ്ഗം ഭക്തിപ്രചരണ മായിരുന്നു. മലയാളസാഹിത്യത്തിൽ **ഭക്തി** ഭാവം അതിൻെറ പരമമായ കവ്യാവിഷ്കാരം കണ്ടെത്തിയതു് **തുഞ്ചൻകൃതികളിലാണു്. പരിവത്തനോന്മുഖമായ കാലഘട്ടത്തിൻെറ പ്രവണതകളെ യാഥാത്ഥ്യബോധത്തോടും സൂക്ഷ്മതയോടുംകൂടി മനസ്സിലാക്കി പ്രവത്തിച്ച അദ്ദേഹം നവീനദശയുടെ വിധാതാവും ധാമ്മികവ്യവസ്ഥയുടെ ആചായ്യനും ആണു്.**

---

വീരയുഗങ്ങളിലെ പ്രാചീനമായ ആരാധ്യമൂത്തിയാണു് രാമൻ: ഉടൽപൂണ്ട സത്യവും ധമ്മവും; മാതൃകാപുത്രൻ, മാതൃകാഭത്താവു്, മാതൃകാപിതാവു്, എല്ലാററിനും മേലെ മാതൃകാരാജാവു്. ഇങ്ങനെയാണു് രാമനെ വാല്മീകിമഹഷി നമ്മുടെ മുമ്പിൽ, അവതരി പ്പിക്കുന്നതു്. രാമചരിതം ആലേഖനം ചെയ്യാൻ മഹാകവി പ്രയോഗിച്ച വാക്കുകളെക്കാഠം കൂടുതൽ പരിശുദ്ധിയും അത്ഥനിഷ്ഠയും സൗന്ദയ്യവുമുള്ള വാക്കുകഠം ഉണ്ടാവുക വയ്യ. സീത യെപ്പററി എന്തുപറയട്ടെ ! പോയകാലങ്ങളിൽ ലോകത്തിലുണ്ടായ സാഹിത്യം മുഴുവൻ പരിശോധിക്കുക — വരുംകാലങ്ങളിൽ ലോകത്തിലുണ്ടാകുന്ന സാഹിത്യവും പരീക്ഷിക്കാം എന്നുകൂടി ഞാൻ ഉറപ്പിച്ചു തീത്തുപറയുന്നു — എന്നാലും മറെറാരു സീതയെ കണ്ടുകിട്ടില്ല. സീത നിസ്തുലയാണു്. എന്നെന്നേയ്ക്കുമായി അന്നു ചിത്രീകരിക്കപ്പെട്ടതാണു് ആ സ്വഭാവം! പല രാമന്മാരും ഉണ്ടായിരുന്നിരിക്കാം, എന്നാൽ സീത ഒന്നേ ഉണ്ടായിട്ടുള്ളു.

**—വിവേകാനന്ദസാഹിത്യസവ്വസ്വം. ഭാഗം 3. പേജ് 147.**

# ശ്രീ അരവിന്ദമഹർഷി

സി. ദാമോദരമേനോൻ, പാണാവള്ളി.

''ആഗസ്റ്റ് 15 എൻെറ ജന്മദിനമാണ്. അന്നുതന്നെ ഭാരതത്തിൻെറ സ്വാതന്ത്ര്യദിനവും കൂടിയായി ഒത്തുവന്നതു് ഒരു യാദൃച്ഛികസംഭവമായിട്ടല്ല ഞാൻ കണക്കാക്കുന്നതു്. നേരേ മറിച്ചു്, ഏതിലും എനിക്കു മാർഗ്ഗനിർദ്ദേശം നല്കിക്കൊണ്ടിരിക്കുന്ന ആ ദിവ്യശക്തി ആ കൃത്യം സസന്തോഷം സ്വീകരിച്ചു് എന്നെ അനുഗ്രഹിച്ചതിൻെറ അടയാളമായിട്ടാണ് ഈ യാദൃച്ഛികത്വത്തെ ഞാൻ പരിഗണിക്കുന്നതു്.''

– ശ്രീ അരവിന്ദമഹർഷി.

ഭാരതത്തിൻെറ സ്വാതന്ത്ര്യദിനം യോഗിസത്തമനായ അരവിന്ദൻെറ ജന്മദിനവുംകൂടിയാണ്. അരവിന്ദൻെറ ജീവിതം ത്യാഗത്തിൻേറയും സാഹസത്തിൻേറയും തപസ്സിൻേറയും മാത്രമല്ല, ആത്മസാക്ഷാത്കാരത്തിൻേറയും പരിപൂർണ്ണതയുടേയും സമഗ്രമായ അഭിവ്യക്തികൂടിയാണ്. സ്വജീവിതത്തിൽ സാക്ഷാത്കരിച്ച സ്വർഗ്ഗീയാനുഭൂതിയെ അദ്ദേഹം ഭാരതാംബികയുടെ ആത്മാവിനെ തൊട്ടുണർത്തുവാൻ വിനിയോഗിച്ചു. ഭാരതം സ്വതന്ത്രമായി. അതൊ? ആ യോഗിവര്യൻെറ ജന്മനാളിൽത്തന്നെ. ആ യൗഗപദ്യം പ്രകാരാന്തരേണ ആവർത്തിച്ചു 1972 ആഗസ്റ്റ് 15 ൽ. സ്വാതന്ത്ര്യത്തിൻെറ രജതജൂബിലിയും അരവിന്ദൻെറ ജന്മശതാബ്ദിയും ഒത്തിണങ്ങുന്ന സുദിനമാണന്നു്. ഭാരതത്തിൻെറ ചക്രവാളത്തിൽ ആ പുണ്യദിനം ഇതാ ഉദയം ചെയ്തിരിക്കുന്നു. ആ ദിവ്യപ്രകാശത്തിൽ ഭാരതത്തിൻെറ ഭാവിപഥം ഭവ്യവും ഭാസുരവുമായി ഭവിക്കുമെന്നു നമുക്കു പ്രതീക്ഷിക്കാം.

പ്രതിരോധശക്തികൾ പ്രവർത്തിച്ചുകൊണ്ടിരുന്നിട്ടും പാശ്ചാത്യമായ ചിന്താഗതിയും ജീവിതരീതികളും ഭാരതത്തിൽ പടർന്നു തഴച്ചിരുന്ന ഒരു കാലഘട്ടമായിരുന്നു 19-ാം നൂററാണ്ടു്. സമ്പന്നന്മാർ സ്വസന്തതികളെ പാശ്ചാത്യമാതൃകയിൽ വളർത്തിയെടുക്കുവാൻ വെമ്പൽകൊണ്ടിരുന്ന കാലം. ആ കാലഘട്ടത്തിൽ കൃത്യമായി പറഞ്ഞാൽ 1872 ആഗസ്റ്റ് 15-ാംനു- പാശ്ചാത്യസംസ്കാരസമ്പന്നമായ ഒരു ബംഗാളികുടുംബത്തിൽ ഒരു ശിശു ജനിച്ചു – അരവിന്ദൻ. വൈസ്രോയിമാരുടെ കീഴിൽ ഒരു ഐ. സി. എസ്സ്. കാരനായിത്തീരുക എന്നുള്ളതായിരുന്നു അക്കാലത്തു് ഒരു ഇന്ത്യക്കാരനു് അങ്ങേയററം ആശിക്കാമായിരുന്ന ഏററവും വലിയ പദവി. അതിനെ ലക്ഷ്യം വെച്ചിട്ടായിരിക്കണം അരവിന്ദൻെറ പിതാവു് വിദ്യാഭ്യാസത്തിനു മകനെ ഇംഗ്ലണ്ടിലേയ്ക്കു് അയച്ചതു്. വിദ്യാർത്ഥിയായിരിക്കെത്തന്നെ അരവിന്ദൻെറ ഇച്ഛാശക്തി ഉണർന്നു പ്രവർത്തിക്കുവാൻ തുടങ്ങിയിരുന്നു. ഇന്ത്യൻ സിവിൽസർവ്വീസിനു പഠിച്ചുകൊണ്ടിരുന്നകാലത്തു് ആ മാനസികപ്രബുദ്ധതയ്ക്കു മാററുകൂടി. ഐ.സി.എസ്സ് പരീക്ഷയിൽ ഒന്നാംസ്ഥാനം നേടി അരവിന്ദൻ പാസ്സായി. എന്നാൽ ഐ.സി.എസ്സ് പരീക്ഷയോടു് അനുബന്ധിച്ചുള്ള കുതിരയോട്ടമത്സരത്തിൽ അരവിന്ദൻ മനഃപൂർവ്വം പങ്കെടുക്കുകയുണ്ടായില്ല.

ഇംഗ്ലണ്ടിൽനിന്നു മടങ്ങിയെത്തിയ അരവിന്ദൻ, ബറോഡയിലെ നാഷണൽ കോളേജിൽ പ്രൊഫസറായി നിയമിതനായി. പ്രൊഫസർ പദവിയിൽ ഇരുന്നുകൊണ്ടു് അരവിന്ദൻ കവിതകളും രാഷ്ട്രീയലേഖനങ്ങളും ധാരാളം എഴുതി. കാളിദാസകൃതികൾ ഇംഗ്ലീഷിലേയ്ക്കു വിവർത്തനം ചെയ്തതു് അക്കാലത്താണ്. നിരന്തരമായ അദ്ധ്യയനംകൊണ്ടു് വിവിധവിഷയങ്ങളിൽ പാണ്ഡിത്യമാർജ്ജിച്ച അദ്ദേഹം ഭാരതക്ഷേത്രത്തിൽ രാഷ്ട്രീയജാഗരണത്തിൻെറ ശംഖധ്വനി മുഴക്കിയതും അക്കാലത്താണ്.

പ്രൊഫസർപദം രാജിവെച്ചു് കല്ക്കത്തയിലെത്തിയ അരവിന്ദൻ നാഷനലിസ്റ്റ്പാർട്ടി

സംഘടിപ്പിച്ചു. 'വന്ദേമാതരം'പത്രത്തിന്റെ പത്രാധിപർ എന്ന നിലയിൽ അദ്ദേഹം എഴുതിയ മുഖപ്രസംഗങ്ങൾ വിപ്ലവകാരികളെപ്പോലും ഞെട്ടിപ്പിക്കുന്നവയായിരുന്നു. രാഷ്ട്രീയ പ്രബുദ്ധതയുടെ മന്ത്രധ്വനി മുഴക്കിക്കൊണ്ട് യുവജനതയ്ക്കു നേതൃത്വം നൽകിയ ആ ധീരസേനാനിയെ 1908 മേയ് 5-ാംനു ഇന്ത്യാ ഗവമ്മേണ്ട് ബന്ധനസ്ഥനാക്കി. ആലിപ്പൂർ ഗൂഢാലോചനക്കേസ്സ് തിരുതകൃതിയായി നടന്നു. ബന്ധനസ്ഥനായ അരവിന്ദന്റെ ഭാവി, ജീവിതമരണങ്ങളുടെ അനിശ്ചിതത്വത്തിൽ ആടിക്കൊണ്ടിരുന്ന കാലഘട്ടം. അതുകൊണ്ടെന്തു്? യാതനാപൂർണ്ണമായ ആ കാലഘട്ടത്തിൽതന്നെയാണ് അരവിന്ദനിലെ യോഗി, യോഗനിദ്രയിൽനിന്നുണന്നതു്. ജയിൽവാസം അരവിന്ദനു് വിവേകാനന്ദന്റെ വീരവാണികൾ ഉൾക്കൊള്ളുവാനും ആദ്ധ്യാത്മിക സാധനയ്ക്കും ഉപകരിച്ചു. സി. ആർ. ദാസ് അരവിന്ദനുവേണ്ടി കേസ്സു വാദിച്ചു. അരവിന്ദൻ ജയിൽവിമുക്തനാവുകയും ചെയ്തു.

പുതിയൊരു പ്രവൃത്തിരംഗം അരവിന്ദനെ കാത്തുനില്ക്കുന്നുണ്ടായിരുന്നു. ഭഗവദിച്ഛയനുസരിച്ചെന്നുതന്നെ പറയട്ടെ, അരവിന്ദൻ നാടകീയമായ രീതിയിൽ പോണ്ടിച്ചേരിയിൽ എത്തി. അവിടെ ഒരു ആശ്രമം സ്ഥാപിച്ചു. ആദ്ധ്യാത്മികവികാസത്തിനായി യോഗസാധനകളിൽ മുഴുകി. 1926 നവമ്പർ 24-ാം നു ആ സാധകന്റെ സാധനകൾ സാഫല്യമാന്നു. അന്നാണ് ആ പുണ്യപുരുഷൻ, ദിവ്യസിദ്ധിയിൽ അനുഗൃഹീതനായിത്തീന്നതു്. സിദ്ധയോഗിയായ അരവിന്ദൻ ആശ്രമകാര്യങ്ങളെല്ലാം അന്തേവാസിനിയായ മാതാജിയെ ഏല്പിച്ച് ജനസമ്പക്കത്തിൽനിന്നു് അകന്നു് ഏകാന്തതയിൽ കഴിച്ചുകൂട്ടി. 1950ൽ നിർവ്വാണപ്രാപ്തിവരെ ആ ഏകാന്തോപാസന തുടന്നുപോന്നു.

## രാഷ്ട്രവാദത്തിന്റെ പുരോഹിതൻ

ഇന്ത്യൻ സിവിൽസവ്വീസിനോടുള്ള വെറുപ്പു്, ഇന്ത്യൻ സൊസൈററിയിലെ സ്വരാജ്യചച്ചകൾ, വിപ്ലവകാരികളുമായുള്ള കൂട്ടുകെട്ടു്, ഇവയെല്ലാം അരവിന്ദന്റെ അദമ്യമായ സ്വാതന്ത്ര്യവാഞ്ഛയുടെ ചിഹ്നങ്ങളായിരുന്നു. ബറോഡയിലെ ഇന്ദുപ്രകാശ്പത്രത്തിൽ സ്വാതന്ത്ര്യസമ്പാദനത്തിനായി നിവേദനരൂപത്തിൽ എഴുതിയിരുന്ന അദ്ദേഹത്തിന്റെ ലേഖനങ്ങൾ ക്രമേണ സ്വാതന്ത്ര്യം പിടിച്ചുപററുവാനുള്ള ആഹ്വാനങ്ങളായി മാറി. പൂർണ്ണസ്വാതന്ത്ര്യത്തെപ്പററി സങ്കല്പിക്കുവാനുംകൂടി സാദ്ധ്യമല്ലാത്ത ഒരു കാലഘട്ടത്തിൽ നിർഭീകമായ അത്തരം ആഹ്വാനം എത്രമാത്രം അപകടകരമായിരിക്കും! എന്നിട്ടും അരവിന്ദൻ നാടുതോറും സഞ്ചരിച്ചു് വിപ്ലവാഗ്നി ഊതിക്കത്തിച്ചു. കോൺഗ്രസ്സിന്റെ സമ്മേളനങ്ങൾ അദ്ദേഹത്തിന്റെ ഉജ്ജ്വലഭാഷണങ്ങൾകൊണ്ടു് മുഴങ്ങി. സഭാസമ്മേളനങ്ങളിൽ അരവിന്ദൻ അരുളിച്ചെയ്യാറുണ്ട്: ''പോളിററിക്സ് എന്നാൽ എന്തു്? രാഷ്ട്രീയമായ വിചാരവികാരപ്രവത്തനപ്രക്രിയമാത്രമല്ല അതു്; അതു് ഒരു ധമ്മശാസ്ത്രവും കൂടിയാണ്: ഈശ്വരനിൽനിന്നു മനുഷ്യനു പൈതൃകമായി കിട്ടിയ സമ്പത്തു്!''

## ഐക്യത്തിന്റെ ആദ്ധ്യാത്മികപശ്ചാത്തലം

രാഷ്ട്രീയതയുടെ ഈ സമുജ്ജ്വലവും വ്യാപകവുമായ സ്വഭാവവിശേഷമാണു സവ്വമാനവൈക്യത്തിന്റെ ആദ്ധ്യാത്മികപശ്ചാത്തലമായി രൂപംകൊള്ളേണ്ടതു്. ശ്രീ അരവിന്ദൻ ഏകതയുടെ ഐതിഹാസികപാരമ്പര്യത്തെ സാങ്കല്പികരൂപം നല്കി നമ്മുടെ മുമ്പിൽ സമപ്പിച്ചിട്ടുണ്ട്. 'സമ്പത്തു്, പരിശ്രമം, രാജനീതി, ഭരണകാര്യം ഇവയിലെല്ലാം സമുദായം ഏറിയതോതിൽ സാപേക്ഷമായിക്കൊണ്ടിരിക്കുകയാണ്. വ്യക്തി, കുടുംബം, ഗ്രാമം, സമുദായം, രാജ്യം ഇവയിലോരോന്നിലും ഉത്തരോത്തരം വ്യാപിച്ചുകിടക്കുന്ന ചൈതന്യധാരയാണു് രാജ്യത്തെ ആദ്ധ്യാത്മികാധിഷ്ഠിതമായ ഏകതയിലേയ്ക്കു നയിക്കുന്നതു്. വ്യക്തിപരമായ താല്പര്യത്തിലും ഉപര്യുപരി ഉയരുവാനുള്ള മാനസികപ്രവണത അന്താരാഷ്ട്രീയംപൊലെ വ്യാപകമായ രംഗങ്ങളിൽ സ്വാതന്ത്ര്യാഗസിദ്ധാന്തമായി പരിഗണിക്കപ്പെടും. അത്തരം ആദ്ധ്യാത്മികതലത്തിൽ അധിഷ്ഠിതമായ ഏകത ഭൗതികമായ സമാനതയേക്കാളും നൈതികബന്ധങ്ങളെക്കാളും മികച്ചതായിരിക്കും.'

## മന്ത്രദ്രഷ്ടാവ്, കവി, നിരൂപകൻ

ശ്രീഅരവിന്ദൻ അനവദ്യമായ ആദ്ധ്യാത്മികതയുടെ അരികു പററിക്കൊണ്ടു് മന്ത്രദ്രഷ്ടാവായ മഹഷിയെന്ന നിലയിലും ശോഭിച്ചിട്ടുണ്ടു്. നിരൂപകൻ, കവി, വിവത്തകൻ എന്നീ മൂന്നു നിലയിലും നവയുഗസാഹിത്യത്തിനു വഴി തെളിച്ച സാഹിത്യാചാര്യനുംകൂടിയാണു് അദ്ദേഹം. ഭാവികവിത (Poems in future) എന്ന വിമശനഗ്രന്ഥത്തിൽ ശ്രീ അരവിന്ദൻ, കാവ്യത്തിൻെറ അഗ്രിമാദശം ആത്മാവിഷ്കരണമാണെന്നു് സ്ഥാപിച്ചിട്ടുണ്ടു്. ആത്മാവിഷ്കാരകവിതകൾക്കു മന്ത്രകവിതകൾ എന്നാണു് അദ്ദേഹം നാമകരണം ചെയ്തിട്ടുള്ളതു്. പ്രത്യേകമായ ഛന്ദസ്സുകളും ആവിഷ്കരണോപാധികളും സ്വീകരിച്ചു് അതാതനുഭൂതികളെ അഭിവ്യഞ്ജിപ്പിക്കുന്ന സംപ്രദായമാണു മന്ത്രകവിതകളുടെ സ്വരൂപം. (ശ്രീ അരവിന്ദൻെറ അഭിപ്രായം വെച്ചു നോക്കുമ്പോൾ അത്യാധുനികകവിതകൾ – അറിഞ്ഞോ അറിയാതെയോ– ആ മാഗ്ഗത്തിലേയ്ക്കുള്ള ഒരു ചുവടുവെയ്പല്ലേ യെന്നു തോന്നിപ്പോകുന്നു.) ഇതല്ലാതെ നൈതികമോ സാമുദായികമോ ആയ കാൎയ്യങ്ങളോ പരമ്പരാഗതപദ്ധതിയോ അദ്ദേഹം കാവ്യത്തിൻെറ മേൽ വെച്ചുകെട്ടുന്നില്ല. ക്രമാനുബദ്ധമായ ഗഹനതയെ ആസ്പദമാക്കി ആന്തരികചോദനയെ ഉണത്തിവിടുന്ന പ്രതീകവിശേഷങ്ങൾ അദ്ദേഹത്തിൻെറ കവിതകളിലെ ഐതിഹാസികപുരോഗതിയുടെ മുഖമുദ്രയാണു്. 'നീലവിഹംഗമം' (Blue Bird) 'സ്വപ്നസുന്ദരി' എന്നിവ ഈ യുഗത്തിൻെറ അനശ്വരമായ പ്രതീകാത്മകകവിതകളാണു്. അരവിന്ദൻ ഭാരതീയ കഥകളെയും ഗ്രീക്കു കവിതകളെയും ആധാരമാക്കി പല കവിതകളും രചിച്ചിട്ടുണ്ടു്. പാശ്ചാത്യശില്പപൂൎണ്ണിമയിൽ ഭാരതീയമായ ഭാവഭൂമികയെ അരവിന്ദനുമുമ്പു് ആരും അവതരിപ്പിച്ചിട്ടില്ല. ആധുനികകവികൾക്കു് അതു മാഗ്ഗദശകമായിത്തീരുകയും ചെയ്തിട്ടുണ്ടു്. ആംഗ്ലേയ ഛന്ദസ്സുകളിൽ അദ്ദേഹം നടത്തിയിട്ടുള്ള പദസന്നിവേശനപ്രയോഗം ഛന്ദസ്സുകൾക്കുതന്നെ ഒരു പുതുജീവൻ കൊടുത്തിട്ടുണ്ടു്. ഇംഗ്ലീഷുഭാഷയിൽ അദ്ദേഹം ഒടുവിലായി എഴുതിയ സാവിത്രി, എന്ന അപൂൎണ്ണകാവ്യം വിമശനമാനദണ്ഡത്തിനു വഴങ്ങിക്കൊടുക്കാത്ത ഒന്നാണു്.

അരവിന്ദൻെറ കലാവിഷയകമായ അഭിവീക്ഷണസമ്പ്രദായം വളരെ കുറച്ചു മാത്രമേ അറിയപ്പെടുന്നുള്ളു. പാശ്ചാത്യവും ഭാരതീയവുമായ കലാപദ്ധതിയെ സംബന്ധിച്ചിടത്തോളം സമന്വയാത്മകമായ വീക്ഷണമാണു് അദ്ദേഹം കൈക്കൊണ്ടിട്ടുള്ളതു്. ജീവിതപ്രകൃതികളിലൂടെ ആത്മീയസത്തയെ ആവിഷ്കരിക്കുകയാണു കലയുടെ ഉന്നതലക്ഷ്യമെന്നു ശ്രീ അരവിന്ദൻ വിശ്വസിക്കുന്നു.

## പുതുമയുടെ പാരദശി

വേദോപനിഷത്തുകളുടെ കാര്യത്തിലും അരവിന്ദൻ പരമ്പരാവാദിയല്ല. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ മനുഷ്യൻെറ മനോബുദ്ധികൾക്കു വിഷയമായ ആദ്ധ്യാത്മികജ്ഞാനമാണു വേദം. ഋഷികൾ കേവലം സൂക്തനിൎമ്മാതാക്കളല്ല, സനാതനസത്യത്തിൻേറയും അപൗരുഷേയജ്ഞാനത്തിൻേറയും ദ്രഷ്ടാക്കളുമാണു്, എന്നു് അരവിന്ദൻ അഭിപ്രായപ്പെടുന്നു. ചിന്താശീലത്തിൻെറ ആരംഭകാലംമുതൽ ഉപദേശഗ്രന്ഥമായി നാം സ്വീകരിച്ചുവന്നിട്ടുള്ളതു് ഋഗ്വേദമാണു്. അനധികാരികളുടെ ബുദ്ധിയ്ക്കു അവിഷയകമായ അടയാളങ്ങളാൽ ആവരണം ചെയ്യപ്പെട്ടു കിടക്കുന്ന ആദ്ധ്യാത്മികവിജ്ഞാനം അധികാരികളുടെ മുമ്പിൽ മാത്രമേ അനാവൃതമാകൂ എന്നാണു് അദ്ദേഹം പറയുന്നതു്. അതിനു ഉപോദ്ബലകമായ തരത്തിലാണു അദ്ദേഹം വേദത്തിലെ അഗ്നി, ഉഷസ്സ്, ഇന്ദ്രൻ, വിശ്വദേവൻ മുതലായ പദങ്ങളെ വ്യാഖ്യാനിച്ചിട്ടുള്ളതു്. ഉദാഹരണമായി വേദത്തിലെ സോമനെ ആനന്ദത്തിൻേറയും അമരതയുടേയും അധിപതിയായും, സൂര്യനെ സവിതാവായും രചയിതാവായും പോഷകനായും, ബൃഹസ്പതിയെ ആത്മീയശക്തിയായും അദ്ദേഹം വ്യാഖ്യാനിക്കുന്നു. വേദമന്ത്രങ്ങളുടെ ശരിയായ അത്ഥം അരവിന്ദൻ തയാറാക്കിയിട്ടുമുണ്ടു്.

ദേശീയതയിൽനിന്നും ആദ്ധ്യാത്മികതയിലേയ്ക്കുയന്ന ആ ഉജ്ജ്വലതേജസ്സ് ഭാരതത്തിൻെറ ചക്രവാളത്തിൽ എന്നുമെന്നും പ്രകാശം പരത്തിക്കൊണ്ടു പ്രശോഭിക്കുകതന്നെ ചെയ്യും.

---

# അദ്വൈതം സരളയുക്തിയിലൂടെ

സ്വാമി രാമേശ്വരാനന്ദപുരി, ഋഷീകേശം.

അദ്വൈതസിദ്ധാന്തം മറേറതു സിദ്ധാന്തത്തെയുമപേക്ഷിച്ച് ഏററവുമധികം ഗഹനവും ദുർഗ്രഹവുമായിരിക്കുന്നതുപോലെ, അതിനെ ആവിഷ്കരിക്കുവാനും സാധൂകരിയ്ക്കുവാനുമായി ഗൗഡപാദർമുതലായ ആചാര്യന്മാർ ചെയ്തിട്ടുള്ള യുക്തിവിചാരങ്ങളും അത്രതന്നെ ഗഹനങ്ങളാകുന്നു. ഗഹനങ്ങളായ യുക്തിവിചാരങ്ങളുടെയിടയിലും ആ ആചാര്യന്മാർ സരളങ്ങളും സർവ്വസമ്മതങ്ങളും ആയ ചില ന്യായങ്ങളെയും അവയെ ഘടിപ്പിക്കുന്ന തത്ത്വങ്ങളെയും, അങ്ങിങ്ങായിട്ടാണെങ്കിലും, തുറന്നു കാണിച്ചിട്ടുണ്ട്. ആ ന്യായതത്ത്വങ്ങളെ അവയുടെ ആകാംക്ഷയ്ക്കനുസരിച്ചു യോജിപ്പിച്ചാൽത്തന്നെ അദ്വൈതസിദ്ധാന്തത്തിൻെറ അടിത്തറയും ഉറപ്പും എന്താണെന്നും എത്രയാണെന്നും വിശദീകരിക്കുന്ന ചില സരളയുക്തികൾ നമുക്കു ലഭിക്കുന്നതാണ്. അവയിലൊന്നാണ് ഇവിടെ എഴുതുന്നതു്.

ഈ യുക്തി ഒന്നിലധികം ന്യായങ്ങളെയും തത്ത്വങ്ങളെയും ഉൾക്കൊള്ളുന്ന ഒന്നാണ്. ഒരു വസ്തു ചലിക്കുന്നുവെന്നു നമുക്കു മനസ്സിലാവുന്നതു് അതോടൊപ്പം ചലിക്കാതെ നിൽക്കുന്ന മറെറാരു വസ്തുവിൻെറ സാന്നിദ്ധ്യം ഉള്ളതുകൊണ്ടാണെന്നതാണ് ഇതിൽ പ്രധാനമായി എടുക്കേണ്ടുന്ന ന്യായം. പ്രകൃതത്തിൽ ജിജ്ഞാസിതമല്ലാത്ത മറെറാരു വസ്തുവിൻെറ സാന്നിദ്ധ്യത്തെ അംഗീകരിക്കുന്നതുകൊണ്ടു് ഈ ന്യായത്തിന്ന് വസ്ത്വന്തരസാന്നിദ്ധ്യന്യായമെന്നു പേർ പറയുന്നു. ഈ ന്യായം ഐകാന്തികം (ഒരിക്കലും പിഴയ്ക്കാത്തതു്) ആകയാൽ ഇതിന്നു് വിരുദ്ധമാവുന്നതു യുക്തിഭംഗമാണെന്നു വരുന്നു. ഒരു വണ്ടി ചലിക്കുന്നുവെന്നു മനസ്സിലാവുന്നതു് ഭൂമിയും അതിലുള്ള സ്ഥാവരവസ്തുക്കളും വണ്ടിയോടൊപ്പം ചലിക്കാത്തതുകൊണ്ടാണ്. ഭൂമിയുടെ ദിനജനകങ്ങളും അയനജനകങ്ങളുമായ ചനലംനിമിത്തം തത്തുല്യമായ ചലനം വണ്ടിക്കും മററു സ്ഥാവരവസ്തുക്കൾക്കുമുണ്ടാവുന്നുണ്ടെങ്കിലും എല്ലാവക്കും അതു മനസ്സിലാവുന്നില്ല. ബുദ്ധിമാന്മാർ മനസ്സിലാക്കുന്നുവെങ്കിൽ, ദൈനികചലനങ്ങളും അയനചലനങ്ങളും ബാധിക്കാത്ത ഗോളാന്തരങ്ങളുടെയും സ്ഥലങ്ങളുടെയും സാന്നിദ്ധ്യവും അവക്കപ്പോൾ മനസ്സിലാക്കേണ്ടതായിവരുന്നു.

ഈ വിവരണത്തിൽ ചലിക്കുക എന്നു പറഞ്ഞതിൽ പരിണമിക്കുക, നശിക്കുക മുതലായ അത്ഥങ്ങളും ഉൾപ്പെടുന്നു. പരിണാമമെന്നതു് ഒരു പ്രകാരത്തിലുള്ള ചലനംതന്നെയാണ്. സ്വർണ്ണം ആഭരണമായും പാലു് തൈരായും പരിണമിക്കുന്നതു സ്വർണ്ണത്തിൻെറയും പാലിൻെറയും അവയവാണുക്കൾ ഒരു സ്ഥാനത്തുനിന്നു് മറെറാരു സ്ഥാനത്തേയ്ക്കു പോവുകയും മറെറാന്നു് മറെറാരിടത്തുനിന്നു വരുകയും ചെയ്യുന്നതുകൊണ്ടാണ്. ഇവിടെ വേറൊരു തത്ത്വംകൂടി വ്യക്തമാവുന്നുണ്ടു്. പരിണാമികളായ വസ്തുക്കളെല്ലാം സാവയവങ്ങളും സദ്വിതീയങ്ങളും ആദ്യന്തമുള്ളവയുമായിരിക്കുമെന്നും സാവയവത്വം മുതലായ വിശേഷണങ്ങളുള്ള വസ്തുക്കളെല്ലാം പരിണാമികളായിരിക്കുമെന്നുമുള്ളതാണ് ആ തത്ത്വം. സ്വർണ്ണത്തിൻെറയും പാലിൻെറയും അവയവാണുക്കൾക്കു് ഒരിടത്തുനിന്നു് മറെറാരിടത്തേയ്ക്കു മാറിനില്ക്കുവാനുള്ള സ്ഥലവും അതിന്നാവശ്യമായ പരിസരവും, പാത്രം, മൂട്ടി മുതലായ ഉപകരണങ്ങളും വേണ്ടതുകൊണ്ടു് സ്വർണ്ണവും പാലും സദ്വിതീയങ്ങളാണെന്നു കാണാം. രണ്ടു വസ്തുക്കളുണ്ടായാൽ ഒന്നവസാനിക്കുന്നേടത്തു മറെറാന്നു തുടങ്ങുന്നതിനാൽ രണ്ടും ആദ്യന്തമുള്ളവയാണെന്നും വരുന്നു. രണ്ടു വസ്തുക്കൾ അധികകാലം ഒന്നിച്ചുചേർന്നുനിന്നാൽ അവയുടെ ഗുണങ്ങൾ അന്യോ

ന്യം സംക്രമിക്കുന്നു; അതുതന്നെ ഒരുപ്രകാരത്തിലുള്ള പരിണാമവുമാകുന്നു.

രണ്ടാമതായി ഈ യുക്തിസ്സവലംബമായ ഒരു ന്യായം, ഇവിടെ പറയുവാനുള്ളതു്, ഒരേ സ്ഥലത്തും ഒരേ സമയത്തും രണ്ടു വസ്തുക്കാം നിൽക്കുകയില്ലെന്നതാണു്. പാലും വെള്ളവും കൂട്ടിച്ചേർത്തുവെച്ചാൽത്തന്നെ പാലു നിൽക്കുന്ന അതേ സ്ഥലത്തു വെള്ളമോ വെള്ളം നിൽക്കുന്ന അതേ സ്ഥലത്തു പാലോ നിൽക്കുന്നില്ല. പാലിൻെറ അവയവാണുക്കളുടെയിടയിൽ പഴുതുണ്ടാക്കി വെള്ളവും വെള്ളത്തിൻെറ അവയവാണുക്കളുടെയിടയിൽ പഴുതുണ്ടാക്കി പാലും നിൽക്കുകയാണു് ചെയ്യുന്നതു്. അതുകൊണ്ടാണു പാലിൽ വെള്ളം ചേർക്കുമ്പോഠം പാത്രം വലുതാക്കേണ്ടിവരുന്നതു്.

ഈ ന്യായവും എവിടെയും പിഴക്കാത്തതാകയാൽ ഇതിനെ ലംഘിക്കുന്നതും യുക്തിഭംഗം തന്നെ. ഒരേ സ്ഥലത്തും സമയത്തും രണ്ടു വസ്തുക്കളുടെ അനുപ്രവേശത്തെ നിരോധിക്കുന്നതുകൊണ്ടു് ഈ ന്യായത്തിന്നു് അനനുപ്രവേശന്യായമെന്നു പേർ പറയുന്നു.. ഈ നിയമത്തിന്നു് ഒരു പരിമിതിയുള്ളതിനെ കാണിക്കുന്ന ഒരു അനുബന്ധം അല്ലെങ്കിൽ ഉപനിയമംകൂടി ചേർക്കേണ്ടതുണ്ടു്: രണ്ടു വസ്തുക്കളും തുല്യയാഥാർത്ഥ്യമുള്ളവയാവുന്നേടത്തുമാത്രമേ ഈ ന്യായം, ബാധകമാവുകയുള്ളൂ, മിഥ്യാവസ്തുക്കാംക്കു് ബാധകമല്ല എന്നതാണു പരിമിതി. ഒരു കയറു കിടക്കുന്ന സ്ഥലത്തു് ഒരു യഥാർത്ഥസർപ്പത്തിന്നു് കടന്നുകൂടണമെങ്കിൽ കയറു് അവിടെനിന്നു മാററിവെക്കാതെ സാധിക്കയില്ല; മിഥ്യയായ രജ്ജുസർപ്പമാണെങ്കിൽ കയറവിടെയിരിക്കുമ്പോഠംത്തന്നെ ആ സ്ഥലത്തു കടന്നുകൂടിയിരിക്കുന്നതായി കാണപ്പെടുകയും ചെയ്യുന്നു.

ലോകത്തിൽ നാം കാണുന്നതും അറിയുന്നതും ആയ സകല വസ്തുക്കളും സാവയവങ്ങളും സദ്വിതീയങ്ങളുമാകയാൽ പരിണാമികളാണെന്നു് മുകളിൽ വിവരിച്ച യുക്ത്യന്തർഭൂതങ്ങളായ വിഭക്തതത്ത്വങ്ങഠംകൊണ്ടു് നമുക്കു മനസ്സിലാവുന്നു. അങ്ങനെ മനസ്സിലാവുമ്പോഠം യുക്തിയുടെ വസ്ത്വന്തരസാന്നിദ്ധ്യനിയമമനുസരിച്ചു് അപരിണാമിയായ ഒരു വസ്തുവിൻെറ സാന്നിദ്ധ്യം അവിടെയുണ്ടെന്നു് തീർച്ചപ്പെടുന്നു. അതിനെയാണു് അദ്വൈതവസ്തുവെന്നു് പറയുന്നതു്. അതു് അപരിണാമിയാകയാൽ സാവയവമോ സദ്വിതീയമോ അല്ല. അതിനാൽ അതില്ലാത്ത സ്ഥലമോ അതിന്നുള്ളിൽ പഴുതുണ്ടാവാനുള്ള സാദ്ധ്യതയോ ഇല്ല. അപ്പോഠം യുക്തിയുടെ അനനുപ്രവേശനിയമമനുസരിച്ചു്, അദ്വൈതവസ്തുവുള്ളേടത്തു മറെറാരു യഥാർത്ഥവസ്തുവിന്നു സ്ഥാനമില്ലെന്നും ആ നിയമത്തിൻെറ പരിമിതിയനുസരിച്ചു് മിഥ്യാവസ്തുക്കാംക്കുമാത്രം അവിടെ സ്ഥാനമുണ്ടെന്നും സിദ്ധമാവുന്നു.

'ഞാൻ അദ്വൈതവസ്തുവെന്നറിയുന്നു.' എന്നാണു് അതിൻെറ യുക്തിസിദ്ധമായ സാന്നിദ്ധ്യത്തെ ഗ്രഹിക്കുന്നതെങ്കിൽ അറിയുന്നുവെന്ന ക്രിയയുടെ കർത്താവായ 'ഞാൻ' അതിൻെറ കർമ്മമായ വസ്തുവാവാൻ തരമില്ലാത്തതിനാൽ അനനുപ്രവേശനിയമമനുസരിച്ചു് ആ 'ഞാൻ' യഥാർത്ഥമല്ല, അതിൻെറ പരിമിതനിയമമനുസരിച്ചു് മിഥ്യതന്നെയാണു്. അദ്വൈതവസ്തു ഞാൻ തന്നെയാണെന്നാണു് ആ സാന്നിദ്ധ്യത്തെ ഗ്രഹിക്കുന്നതെങ്കിൽ ആ 'ഞാൻ' യഥാർത്ഥവും അദ്വിതീയവും ആദ്യന്തമില്ലാത്തതുമായിരിക്കുകയും ചെയ്യും. യുക്തിയെ തെററാതെയും സവിസ്തരമായും, തൽക്ഷണം ഓർമ്മിക്കുവാൻ വേണ്ടത്ര ദൃഢമായും ഗ്രഹിക്കുന്നതുവരെ പലപ്പോഴും രണ്ടു തോണിയിൽ കാലു വെച്ചുകൊണ്ടു് സഞ്ചരിക്കേണ്ടതായും ചിലപ്പോഠം വെള്ളത്തിൽ വീണു പിടയ്ക്കേണ്ടതായും വരുന്നതു സ്വാഭാവികം മാത്രമാണു്. ഇങ്ങനെ, യുക്തിനിയമങ്ങളെ അണുമാത്രമെങ്കിലും തെററിക്കാതെയാണു്അദ്വൈതസിദ്ധാന്തം അതിൻെറ ഓരോ തീരുമാനവും എടുത്തിരിക്കുന്നതു്. ഈ യുക്തിനിയമങ്ങളെ ലംഘിക്കാതെ ദ്വൈതസിദ്ധാന്തങ്ങളിൽ ഒന്നിന്നും പുറത്തിറങ്ങുവാൻ സാധിക്കുകയില്ല.

ഇവിടെ വിവരിച്ച യുക്തിനിയമങ്ങളെയോ തത്ത്വങ്ങളേയോ ദ്വൈതസിദ്ധാന്തങ്ങഠം പരസ്യമായി എതിർക്കുന്നില്ല. വാസ്തവത്തിൽ ഈ നിയമങ്ങളെ ആവിഷ്കരിച്ചതും പ്രചരിപ്പിച്ചതും നൈയ്യായികന്മാരും ഭൌതികവിജ്ഞാനികളുമായ ദ്വൈതവാദികഠം തന്നെയാണു്. അവരുടെ നിയമമനുസരിച്ചുതന്നെ അദ്വൈതസിദ്ധാന്തി അവരോടു വാദിക്കുന്നുവെന്നേയുള്ളൂ.

# ക്ഷേത്രാരാധന

കെ. കെ. മേനോൻ, ബി. എ., ബി. എൽ.

## വിഗ്രഹാരാധന

''വിഗ്രഹാരാധന തെററാണെന്ന വാദം ഒരു പഴയ പല്ലവിയാണ്. ഒരു ചോദ്യവും കൂടാതെ മിക്കവരും അതെടുത്തു വിഴുങ്ങുകയാണു പതിവ്. ഒരിക്കൽ ഞാനും അങ്ങനെ കരുതിയിരുന്നു. അതിൻെറ പാപം തീരാനായിട്ട് വിഗ്രഹാരാധനയിൽക്കൂടി സർവ്വവും സാക്ഷാത്കരിച്ച ഒരു മഹാപുരുഷൻെറ പാദപദ്മങ്ങളിൽപററിപ്പിടിച്ചുകിടന്നു് എനിക്കു് അദ്ധ്യാത്മവിഷയങ്ങളിലെ പ്രഥമപാഠങ്ങൾ പഠിക്കേണ്ടിവന്നു. അത്തരത്തിലുള്ള ഒരു മഹാപുരുഷൻ വിഗ്രഹാരാധനയിൽനിന്നു് ഉടലെടുക്കുമെങ്കിൽ – അതേ ശ്രീരാമകൃഷ്ണപരമഹംസൻ – നിങ്ങൾക്കു് ഏതാണു വേണ്ടതു്? ഈ പരിഷ്കർത്താക്കളുടെ വിശ്വാസപ്രമാണമോ, അതോ, എത്രയെങ്കിലും വിഗ്രഹങ്ങളോ? പറയൂ. പറയൂ; എനിക്കു നിങ്ങളുടെ ഉത്തരം കിട്ടിയേതീരൂ.'' സുമാർ എഴുപതു കൊല്ലങ്ങൾക്കുമുമ്പ് സ്വാമി വിവേകാനന്ദൻ മദിരാശിയിൽവെച്ചു ചെയ്ത ഗർജ്ജനത്തിലെ ഒരു ഭാഗമാണിതു്. എല്ലാ ആരാധനകളുടേയും ആരംഭദശയിൽ പ്രതിമകൾക്കു സ്ഥാനമുണ്ട്. പ്രതീകങ്ങൾ ദൈവങ്ങളാണെന്നു ഹിന്ദുമതം ഒരിക്കലും ഒരിടത്തും പറഞ്ഞിട്ടില്ല. നിർഗ്ഗുണോപാസനയുടെ പ്രഥമപാഠമായിട്ടേ സഗുണോപാസനയെ കണക്കാക്കിയിട്ടുള്ളു.

ശരീരാഭിമാനം ക്ഷയിച്ച് നാമജപങ്ങളുടെ കേവലസ്മൃതി വരുന്നതുവരെ ഈശ്വരനെ ഇഷ്ടദേവതാരൂപേണ സേവിക്കുന്നതായിരിക്കും നല്ലതു്. അദ്ധ്യാത്മവളർച്ചയാകുന്ന ഏണിയുടെ ഏററവും താഴ്ന്ന പടിയായിട്ടേ സഗുണോപാസനയെ ഹിന്ദുക്കൾ ഗണിക്കുന്നുള്ളു. എന്നാൽ ഏററവും മുകളിലെ പടിയിൽ എത്തിയ സിദ്ധന്മാർകൂടി താഴ്ന്ന പടിയിൽ നില്ക്കുന്ന സാധാരണക്കാരനെ മുകളിലേയ്ക്കു കയറുവാൻ കൈയ്കൊടുത്തു സഹായിക്കേണ്ടതും മാർഗ്ഗോപദേശം നല്കേണ്ടതുമാണു്. ആ തത്വത്തെ അടിസ്ഥാനമാക്കിയാണു് അദ്വൈതമതസ്ഥാപകനായ ആദിശങ്കരൻ ആയിരക്കണക്കിനു ക്ഷേത്രങ്ങൾ സന്ദർശിച്ചതും അവിടത്തെ ദേവതകളെപ്പററി സ്തോത്രങ്ങൾ നിർമ്മിച്ചു പാടിയതും. ഒരു കെട്ടിടം നിർമ്മിക്കാൻ അനവധി തണ്ടും താങ്ങും കൊടുക്കുന്നു. നിർമ്മാണാനന്തരം അവയൊക്കെ തട്ടിനീക്കുന്നു. അതുപോലെയാണു് ആദ്ധ്യാത്മികവളർച്ചയിൽ സഗുണോപാസനയ്ക്കുള്ള സ്ഥാനം എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. ഭക്തിയിൽക്കൂടി ജ്ഞാനം സമ്പാദിച്ച ഏതൊരു സിദ്ധനും പലപ്പോഴും പിൻതിരിഞ്ഞു നോക്കുമെന്നും സഗുണോപാസനയിൽനിന്നു ലഭിച്ച ആനന്ദം ഓർത്തോർത്തു് അയാൾ കണ്ണുനീർ വാർക്കുന്നതു സ്വാഭാവികമാണെന്നും കാഞ്ചികാമകോടിശങ്കരാചാര്യസ്വാമികൾ പറഞ്ഞിട്ടുണ്ട്. ഒരു ഗൃഹസ്ഥൻ എത്രയും കഷ്ടപ്പെട്ടു് തൻെറ പുത്രിയ്ക്കു് ഒരു നല്ല വരനെ കണ്ടുപിടിച്ചതിനു ശേഷം കന്യകാദാനസമയത്തു് സ്വയം കണ്ണുനീർ വാർക്കുന്നതുപോലെയാണു് ജ്ഞാനി തൻെറ പൂർവ്വാനുഭവങ്ങളെയും മററും ഓർത്തു് ആനന്ദാശ്രു പൊഴിക്കുന്നതു്.

'സ്വർഗ്ഗസ്ഥനായ പിതാവിനെ' ഭൂമിയിലേയ്ക്കു് ക്ഷണിച്ച യേശു, തന്നിൽനിന്നു ഭിന്നനായ ഒരു ദൈവത്തെ കാണുമ്പോൾ അദ്ദേഹം നമ്മളോടൊപ്പം ഒരു ദ്വൈതമതാനുയായി വർത്തിയ്ക്കുകയാണു് ചെയ്യുന്നതു്. ദ്വൈതികൾ പന്നഗപര്യങ്കത്തിൽ പള്ളികൊള്ളുന്ന വൈകുണ്ഠനാഥനെയാണല്ലോ ആരാധിയ്ക്കുന്നതു്. എന്നാൽ, സ്വർഗ്ഗസാമ്രാജ്യം തന്നിൽത്തന്നെയാണു സ്ഥിതിചെയ്യുന്നതെന്നും താനും ദൈവവും ഒന്നാണെന്നും പിന്നീടു പറയുമ്പോൾ കൃസ്തു നിർഗ്ഗുണോപാസകനായി, 'അഹം ബ്രഹ്മാസ്മി' എന്ന മഹാമന്ത്രം ഉപദേശിയ്ക്കുന്ന ഒരൊന്നാന്തരം അദ്വൈതവാദിയായി മാറുകയാണു ചെയ്യു

ന്നതു്. ദ്വൈതവും വിശിഷ്ടാദ്വൈതവും അദ്വൈതവും വ്യത്യസ്തമതങ്ങളല്ലെന്നും, അവ ഒരേ കോണിയിലെ വിവിധപടികൾ മാത്രമാണെന്നും, മനുഷ്യൻ ദ്വൈതത്തിൽനിന്നു് വിശിഷ്ടാദ്വൈതത്തിലേയ്ക്കും വിശിഷ്ടാദ്വൈതത്തിൽനിന്നു് അദ്വൈതത്തിലേയ്ക്കും വളരുകയാണു ചെയ്യുന്നതെന്നും നമ്മൾ മറക്കരുതു്. നിർഗ്ഗുണനും നിരാകാരനുമായ ഈശ്വരനെ സാധാരണജനങ്ങളുടെ ഉപാസനാസൗകര്യത്തിനുവേണ്ടി സഗുണനും സാകാരനുമാക്കിയിട്ടു് ആ ഈശ്വരന്റെ പ്രതീകമായ വിഗ്രഹത്തെ ഒരു ക്ഷേത്രത്തിൽ പ്രതിഷ്ഠിയ്ക്കുന്നു. അങ്ങനെ വിഗ്രഹങ്ങളും ക്ഷേത്രങ്ങളും നിലവിൽ വരുകയും ചെയ്യുന്നു.

### ക്ഷേത്രങ്ങൾ എന്തിനു്?

മാനുഷികമായ എല്ലാ രോഗങ്ങൾക്കും ഉള്ള ഒരേ ഒരു ചികിത്സ ഈശ്വരവിശ്വാസത്തോടുകൂടി അവയെ സഹിയ്ക്കുവാൻ സാധിക്കുകയാണു്. ഭക്തി ഒന്നിനുമാത്രമേ ആ സഹനശക്തി ഉണ്ടാവുകയുള്ളു. ഭക്തി വളർത്തുന്ന സ്ഥാപനങ്ങളാണു് ക്ഷേത്രങ്ങൾ. ദൈവം സർവ്വാന്തര്യാമിയാണെന്നു പറയുന്ന സ്ഥിതിയ്ക്കു് ക്ഷേത്രങ്ങളുടെ ആവശ്യം എന്താണെന്നു ചോദിയ്ക്കുന്നവരോടു് ശ്രീരാമകൃഷ്ണപരമഹംസൻ ഇങ്ങനെ മറുപടി പറയുന്നുണ്ടു്: ''ഭൂമിയിൽ എല്ലായിടത്തും ജലം ഉണ്ടെങ്കിലും നമ്മുടെ ആവശ്യങ്ങൾക്കു് കിണറുകളെ സമീപിയ്ക്കുന്നതുപോലെയും, പശുവിന്റെ ദേഹത്തിലൊക്കെ ക്ഷീരമുണ്ടെങ്കിലും അകിട്ടിൽക്കൂടി കറന്നെടുക്കുന്നതുപോലെയുമാണു് സർവ്വാന്തര്യാമിയായ ഭഗവാനെ ക്ഷേത്രങ്ങളിൽ കാണുന്നതു്.'' നമ്മൾക്കു് ലോകത്തിലെ സകലസുഖസൗകര്യങ്ങളും തന്നരുളിയ ആ കരുണാവാരിധിയോടു് സമുദായത്തിന്റെ പേരിൽ നമുക്കുള്ള കൃതജ്ഞത കാണിക്കുവാനുള്ള പൊതുസ്ഥാപനങ്ങളാണു് ക്ഷേത്രങ്ങൾ. ഭഗവാനിൽനിന്നും നമുക്കു ലഭിച്ചിട്ടുള്ള ഓരോ വസ്തുക്കളും ഭഗവാനിൽ സമർപ്പിച്ചു് പ്രസാദരൂപമായി ഉപയോഗിയ്ക്കുകയാണു വേണ്ടതു്.

### ക്ഷേത്രങ്ങളുടെ പഴക്കം

പുരാണങ്ങളുടെ കാലംമുതല്ക്കാണു വിഗ്രഹാരാധന ആരംഭിച്ചതെന്നാണു സാധാരണയായി പറഞ്ഞുവരുന്നതു്. വേദങ്ങളിൽ ക്ഷേത്രങ്ങൾക്കും വിഗ്രഹാരാധനയ്ക്കും ഇന്നത്തെപ്പോലെ സ്ഥാനം ഇല്ലാതിരുന്നതുകൊണ്ടാണു് അങ്ങനെ ഒരു ധാരണ ഉണ്ടായതു്. എങ്കിലും ക്രിസ്തുവിനു മുമ്പു് മൂവായിരത്തിയഞ്ഞൂറിനും മൂവായിരത്തിനും ഇടയ്ക്കുള്ള കാലത്തുതന്നെ വിഗ്രഹാരാധനയും മററും ഉണ്ടായിരുന്നതായി മോഹഞ്ജദാരോ, ഹരപ്പാ മുതലായ നാഗരികതകളിൽനിന്നു വ്യക്തമാകുന്നുണ്ടു്. വൈദികകാലത്തു യാഗയജ്ഞങ്ങൾക്കായിരുന്നു പ്രാബല്യം. പുരാണങ്ങളുടെ കാലമായപ്പോഴേയ്ക്കും വിഗ്രഹാരാധനയും ക്ഷേത്രങ്ങളും നിലവിൽവന്നു. 'സംഘം കൃതി'കളുടെ കാലമായപ്പോഴേയ്ക്കും ക്ഷേത്രങ്ങൾക്കു സർവ്വപ്രചാരം ലഭിച്ചു. പല്ലവരാജാക്കന്മാർ ക്ഷേത്രനിർമ്മാണകലയെ വളരെ പോഷിപ്പിച്ചു. പാണ്ഡ്യ,ചേര,ചോളമന്നന്മാരുടെ കാലമായപ്പോഴേയ്ക്കും ആ കല അതിന്റെ പരിപൂർണ്ണവികാസം പ്രാപിയ്ക്കുകയും ചെയ്തു.

### ക്ഷേത്രനിർമ്മാണം

ക്ഷേത്രനിർമ്മാണം പുരുഷസങ്കല്പത്തിലായിരിയ്ക്കണമെന്നാണു വിധി. ശയാനപുരുഷന്റെ സങ്കല്പമാണു ക്ഷേത്രനിർമ്മാണത്തിനു കൊടുത്തിട്ടുള്ളതു്. ശ്രീകോവിൽ ശിരസ്സു്, അന്തരാളം മുഖം, ശ്രീകോവിലിലെ സ്തംഭങ്ങൾ കണ്ണുകൾ, അർദ്ധമണ്ഡപം കഴുത്തു്, മഹാമണ്ഡപം നെഞ്ചു്, ധ്വജസ്തംഭം ലിംഗം, ബലിപീഠം ഗുദം, ഗോപുരം പാദം എന്നിങ്ങനെയാണു സങ്കല്പങ്ങൾ. തടാകം ഹൃദയകമലം, തിടപ്പിള്ളി ജഠരം, പഞ്ചപ്രാകാരങ്ങൾ പഞ്ചകോശങ്ങൾ മുതലായവയാണു ക്ഷേത്രത്തോടനുബന്ധിച്ച മററു സങ്കല്പങ്ങൾ.

പാദദർശനം ദൂരെനിന്നുതന്നെ സാധിയ്ക്കുന്നു. ക്ഷേത്രത്തിൽ അഞ്ചു പ്രധാനമൂർത്തികളാണുള്ളതു്: ഗോപുരം, കൊടിമരം, ബലിപീഠം, മൂലമൂർത്തി, ശാന്തിക്കാരൻ. ശാന്തിക്കാരനു ശാസ്ത്രം ഇത്രയും ഉയന്നസ്ഥാനംകൊടുക്കുന്ന സ്ഥിതിയ്ക്കു് അദ്ദേഹം എത്ര ആദർശപരമായ ഒരു ജീവിതമാണു നയിയ്ക്കേണ്ടതു് എന്നു വ്യക്തമാണല്ലോ. ധ്വജത്തിനു് വളരെ പ്രാധാന്യം ഉണ്ടു്. ക്ഷേത്രചൈതന്യത്തിന്റെ പൂർണ്ണതയ്ക്കു് ധ്വജപ്രതിഷ്ഠയും ധ്വജദേവതയ്ക്കു് നിത്യപൂജാബലികളും കൂടിയേ കഴിയൂ. ധ്വജത്തെ വന്ദിച്ചതിന്നുശേഷം

ബലിപീഠത്തെ സമീപിക്കുന്നു. ഇതിന്നു ശ്രീബലിനാഥൻ എന്നും പറയാറുണ്ട്. എട്ടു മൂലകളിലായി ഓരോ ബലിപീഠങ്ങൾ കാണാം. ഇവ ഇന്ദ്രൻ, യമൻ, നിരൃതി, വരുണൻ, വായു, കുബേരൻ, ഈശാനൻ, വഹ്നി എന്ന അഷ്ടദിക്പാലന്മാരെയും, തനിച്ചായി കാണുന്ന ഏഴ് പീഠങ്ങൾ ബ്രാഹ്മീ, മാഹേശ്വരീ, കൗമാരീ, വൈഷ്ണവീ, വാരാഹീ, ഇന്ദ്രാണീ, ചാമുണ്ഡീ എന്ന സപ്തമാതാക്കളേയും കുറിക്കുന്നു. ചണ്ഡേശ്വരനേയോ വിഷ്വക്സേനനേയോ തനിച്ചു പ്രതിഷ്ഠിക്കുന്ന പതിവ് കേരളത്തിലില്ല. അഷ്ടദിക്പാലന്മാർക്കു തൂവുന്ന തോടുകൂടി അവർക്കും തൂവുന്നു. ശ്രീകോവിലിൽ നിവേദ്യം കഴിഞ്ഞാൽ അവിടെവെച്ചുതന്നെ നിർമ്മാല്യധാരിക്കും നിവേദ്യം നല്കുകയാണു പതിവ്. ബലിപീഠത്തിന്റെ മുമ്പിൽവന്നാൽ നമ്മൾ നമ്മുടെ കാമക്രോധലോഭമോഹമദമാത്സര്യങ്ങളെ അവിടെ ബലികഴിച്ചിട്ട്, നിർമ്മലമനസ്സോടുകൂടി–ഭക്തിയോടുകൂടി–ഇതരചിന്തകളെ ഉപേക്ഷിച്ച് പഞ്ചാക്ഷരിയോ അഷ്ടാക്ഷരിയോ ജപിച്ചുകൊണ്ടുവേണം ക്ഷേത്രത്തിലേയ്ക്കു പ്രവേശിയ്ക്കാൻ. ഭഗവാന്റെ വാഹനമായ നന്ദിയേയോ ഗരുഡനേയോ മുമ്പിൽ കാണാം. അവിടെയും വന്ദിയ്ക്കണം. വാഹനങ്ങളെ പ്രതിഷ്ഠിയ്ക്കണമെന്ന നിർബ്ബന്ധം കേരളത്തിൽ കാണാനില്ല.

## പൂജ

സ്വാദുള്ള ഭക്ഷണം, കണ്ണിന്നാനന്ദകരമായ സംഗീതം, സുഗന്ധദ്രവ്യങ്ങൾ, കമനീയകലാരൂപങ്ങൾ, മന്ദാനിലൻ, പൂനിലാവ് ഇവയൊക്കെയും ദൈവാനുകൂല്യംകൊണ്ടു നമുക്കു ലഭിയ്ക്കുന്നതാണ്. ദൈവാനുകൂല്യമില്ലെങ്കിൽ ഒരു മണി അരികൂടി നമുക്കു ഉണ്ടാക്കുവാൻ സാധിയ്ക്കുകയില്ല. അതുകൊണ്ട് അവയൊക്കെ നമുക്കു തന്ന് അനുഗ്രഹിച്ച ആ ശക്തിയെ കൃതജ്ഞതാപൂർവ്വം സ്മരിയ്ക്കേണ്ടതു് നമ്മുടെ കടമമാത്രമാണ്. അവയൊക്കെ ആ മഹാശക്തിയുടെ പാദാരവിന്ദങ്ങളിൽ സമർപ്പിച്ച് പ്രസാദരൂപേണ പാരിതോഷികം എന്ന നിലയ്ക്കു സ്വീകരിച്ച് ഉപയോഗിയ്ക്കുകയാണ് പൂജാവിധിയിലെ ഉപചാരങ്ങൾകൊണ്ടർത്ഥമാക്കുന്നതു്. സർവ്വഭൂതാന്തർഗതനും നാമരൂപാതീതനുമായ ഈശ്വരനെ തന്നിൽനിന്നുതന്നെ ഇഷ്ടദേവതാരൂപേണ വിഗ്രഹത്തിലേയ്ക്കാവാഹിച്ച് ഉപചരിയ്ക്കലാണു പൂജയുടെ സ്വരൂപം. ജലം ജലഭൂതത്തിന്റേയും, ഗന്ധം (ചന്ദനം) ഭൂമിയുടേയും, പുഷ്പം, മണി, വാദ്യം മുതലായവ ആകാശത്തിന്റേയും, ധൂപം വായുവിന്റേയും, ദീപം അഗ്നിയുടേയും പ്രതീകങ്ങളാണ്. അവ ഈശ്വരങ്കൽ അർപ്പിയ്ക്കുമ്പോൾ അജ്ഞാനം തീണ്ടിയ ജീവത്വം മാത്രം അവശേഷിക്കുന്നു. അതു നിവേദ്യരൂപേണയും അർപ്പിയ്ക്കപ്പെടുന്നു. അങ്ങനെ താനടക്കം സർവ്വവും ഈശ്വരങ്കൽ അർപ്പിയ്ക്കപ്പെടുന്നതിനാൽ എല്ലാ തടസ്സങ്ങളും നീങ്ങി നിർവ്വികല്പഭാവത്തിൽ ഈശ്വരതത്ത്വം പ്രകാശിയ്ക്കാൻ ഇടയാകുന്നു. ഈ സങ്കല്പങ്ങളോടെയാണ് കർപ്പൂരാരാധന നടത്തുന്നതു്. കത്തിച്ചാൽ ഒന്നും അവശേഷിക്കാതെ, കരികൂടി ബാക്കിനില്ക്കാതെ, കത്തിപ്പോകുന്ന ഒരേ ഒരു വസ്തു കർപ്പൂരം മാത്രമാണ്.

പരമാത്മാവിനെ പൂജിക്കുന്നതിനുള്ള നിവേദ്യം മുതലായ പൂജോപകരണങ്ങളായി തീരുന്നതു് മായ അഥവാ പ്രകൃതിയാണ്. കാലമാകുന്ന ഉപാധിയോടുകൂടിയ പരമാത്മാവു തന്നെയാണ് പൂജകൻ. മായാമയമായ പ്രകൃതിയെ ഈശ്വരനിൽ അർപ്പിച്ച് താനും ഈശ്വരനും ഒന്നാവുക എന്നതാണ് വിഗ്രഹാരാധനയിലെ അവസാനതത്ത്വം. മനുഷ്യന്റെ ആവശ്യങ്ങൾ വർദ്ധിയ്ക്കുന്തോറും ആരാധനാവസ്തുക്കളുടെ എണ്ണവും കൂട്ടേണ്ടിവരുന്നു. അങ്ങനെയാണു ഷോഡശോപചാരങ്ങളും മററും നിലവിൽ വന്നതു്.

തൊഴുതു കഴിഞ്ഞാൽ പ്രസാദം വാങ്ങുന്നു. ശിവക്ഷേത്രത്തിൽ ഭസ്മത്തിന്നും കുങ്കുമത്തിന്നുമാണു പ്രാധാന്യം; വിഷ്ണുക്ഷേത്രത്തിൽ തുളസിയ്ക്കും ചന്ദനത്തിന്നും. ഭസ്മമാഹാത്മ്യത്തെപ്പററി സത്യസായിബാബ ഇങ്ങനെ പറയുന്നു. ''ഐശ്വര്യത്തെ പ്രദാനം ചെയ്യുന്നതുകൊണ്ട് ഇതു വിഭൂതിയാണ്. നമ്മുടെ പാപങ്ങളെ ഭസ്മമാക്കുന്നതുകൊണ്ട് ഇതു ഭസ്മമാണ്. ആത്മീയപ്രഭാപൂരത്തെ വർദ്ധിപ്പിക്കുന്നതുകൊണ്ട് അതു ഭസിതമാണ്. അപായത്തെ നശിപ്പിക്കുന്നതുകൊണ്ട് അതു ക്ഷാര(ചാര)മാണ്; ദുർദ്ദേവതകളുടെ കോപത്തിൽനിന്നു തടയുന്ന രക്ഷയാണ്.'' 'ഹേ മനുഷ്യ! നിന്റെ പണവും പ്രതാപവും

പദവിയും ഐശ്വര്യവും കണ്ടു് നീ ഞെളിയേണ്ട. അവസാനം നീ ഇതുപോലെ ഒരു പിടി ഭസ്മമായിത്തീരും,' എന്നു് അതു നമ്മെ ഓർമ്മപ്പെടുത്തുന്നു. ചുടലയിൽ നൃത്തംവെയ്ക്കുന്ന ശിവനും അതുതന്നെയാണു് ഓർമ്മപ്പെടുത്തുന്നതു്. ഈ ഭസ്മത്തിന്റെകൂടെ ദേവീപ്രസാദമായ കുങ്കുമവും ക്ഷേത്രത്തിൽനിന്നു തരുന്നു. നമുക്കു രണ്ടു ബാഹ്യനേത്രങ്ങൾക്കു പുറമേ ഒരു ജ്ഞാനദൃഷ്ടികൂടിയുണ്ടു്. അതു തുറക്കണമെന്നാണു നമ്മുടെ പ്രാർത്ഥന. അതുകൊണ്ടു് അതിന്റെ സ്ഥാനത്താണു് കുങ്കുമം ധരിക്കുന്നതു്.

പ്രസാദം വാങ്ങിയാൽപ്പിന്നെ പ്രദക്ഷിണം വെയ്ക്കണം. തന്റെ മനസ്സിനെ ഭഗവാനു ദക്ഷിണയായി കൊടുത്തിട്ടുവേണം പ്രദക്ഷിണം വെയ്ക്കാൻ. പഞ്ചാക്ഷരിയോ, അഷ്ടാക്ഷരിയോ ജപിച്ചുകൊണ്ടു്, ഒരു ഗർഭിണി ശിരസ്സിൽ എണ്ണക്കുടവും ചുമന്നുകൊണ്ടു നടക്കുന്നതുപോലെ വളരെ പതുക്കെയാണു് പ്രദക്ഷിണം വെയ്ക്കേണ്ടതു്. പ്രദക്ഷിണം വെച്ചശേഷം ദേവതയെ നമസ്കരിക്കണം. നമസ്കാരം നാലുവിധത്തിലുണ്ടു്. ഒന്നു് ഏകാംഗനമസ്കാരം. ഇതിൽ തലകുനിക്കുക മാത്രമാണു ചെയ്യുന്നതു്. രണ്ടു്, ഇരുകരങ്ങളുംകൂട്ടി തല കുനിയ്ക്കുന്ന ദ്വൈ്യങ്ഗനമസ്കാരം. മൂന്നു്— ശിരസ്സു്, കരങ്ങൾ, കാൽമുട്ടുകൾ എന്നിവ ചേർത്തു നമസ്കരിക്കുന്ന പഞ്ചാംഗനമസ്കാരം. ശിരസ്സു് (നെററി), നെഞ്ചു്, കരങ്ങൾ, കാൽമുട്ടുകൾ, പാദങ്ങൾ ഇവചേർത്തു നമസ്കരിക്കുന്ന അഷ്ടാംഗനമസ്കാരം നാലാമതു്. അനന്തരം ക്ഷേത്രത്തിൽ കുറച്ചു നേരം ഇരുന്നു ജപിച്ചിട്ടേ മടങ്ങാവൂ എന്നുണ്ടു്. അതെന്തിനാണു് ? സഗുണോപാസകനെ നിർഗ്ഗുണോപാസനയിലേയ്ക്കു വളരാൻ അഭ്യസിപ്പിയ്ക്കാനാണതു്. ക്ഷേത്രദർശനം കഴിഞ്ഞു് ഒരിടത്തിരുന്നു് കണ്ണടച്ചു് സ്വഹൃദയകമലത്തിൽ തങ്ങളുടെ ആരാധ്യമൂർത്തിയെ ആവാഹിച്ചു പ്രതിഷ്ഠിച്ചു് ആരാധിയ്ക്കുവാൻ ശ്രമിക്കുകയാണു ചെയ്യേണ്ടതു്. അതിനു സാധിച്ചാൽ തങ്ങളുടെ മനോഹരമായ കെട്ടിടത്തിന്റെ നിർമ്മാണം പൂർത്തിയായി. പിന്നെ ഏണിയും കോണിയും താങ്ങും തൂണും ഒന്നും വേണ്ട. എല്ലാം തട്ടി നീക്കാം. അതേ, അപ്പോൾ സാധകൻ നിർഗ്ഗുണോപാസനയുടെ സോപാനത്തിൽ എത്തിക്കഴിഞ്ഞു. പിന്നെ ക്ഷേത്രദർശനം ആവശ്യമില്ല. അല്ലാത്തപക്ഷം അടുത്ത ദിവസവും ക്ഷേത്രത്തിലേയ്ക്കുതന്നെ പോകണം.

### വിഗ്രഹസംരക്ഷണം

ക്ഷേത്രാരാധനയിൽ ശാസ്ത്രീയമായ എല്ലാ വശങ്ങളും തെളിഞ്ഞു കാണാനുണ്ടു്. ശിലാവിഗ്രഹങ്ങൾ കേടുവരാതെ സൂക്ഷിക്കുന്നതിനു് എണ്ണ തടവുന്നതു് വളരെ നല്ലതാണു്. ആ എണ്ണ അധികമായി വിഗ്രഹത്തിൽ നിന്നാൽ പൊടി പററിപ്പിടിയ്ക്കുവാൻ സംഗതിയാകും. അഭിഷേകമാണിതിനു പരിഹാരം. അഭിഷേകത്തിനുപയോഗിക്കുന്ന, വസ്തുക്കളൊ വിഗ്രഹത്തെ ശുദ്ധിചെയ്യാൻ ഏററവും പററിയതും. ദിവസേന അഭിഷേകം ചെയ്യാൻ നിവൃത്തിയില്ലാത്ത വിഗ്രഹങ്ങൾക്കു് എണ്ണ തടവി വെയ്ക്കുന്നതു് നല്ലതാണു്. അതിൽ പൊടി പററിയതു് കളയുവാനായിട്ടു് കൊല്ലത്തിലൊരു പ്രാവശ്യം മഞ്ഞക്കാപ്പു ചാർത്തുന്നതു് വിഗ്രഹം കേടുവരാതെ സൂക്ഷിക്കുവാനുള്ള ശാസ്ത്രീയപദ്ധതിയാണു്. ലോഹവിഗ്രഹങ്ങൾക്കു് പുളിക്കാപ്പാണു് വിധിച്ചിട്ടുള്ളതു്.

### പ്രാർത്ഥനയും വഴിപാടും

ഈശ്വരനോടു ജ്ഞാനഭക്തിവൈരാഗ്യങ്ങൾക്കായി പ്രാർത്ഥിക്കണമെന്നാണു് ഋഷിമാർ ഉപദേശിച്ചിട്ടുള്ളതു്; അല്ലാതെ 'എനിയ്ക്കപ്പം തരണം, പണംതരണം' എന്നൊക്കെ പ്രാർത്ഥിയ്ക്കാനല്ല. ഗംഗാതീരത്തു പോയിട്ടു് വെള്ളം കുടിയ്ക്കുവാനായി ഒരു കുഴി തോണ്ടുന്നതുപോലെയൊ, രത്നഖനിയിൽപോയി പളുങ്കുമണികൾ തേടുന്നതുപോലെയോ ആണു് ഇത്തരം തുച്ഛമായ സാധനങ്ങൾക്കായി ഭഗവാനോടു് യാചിക്കുന്നതു് എന്നാണു് ഹിന്ദുമതം പഠിപ്പിക്കുന്നതു്. ഒരിക്കൽ ഒരു യോഗിയെ അതിഥിയായിട്ടു് അക്ബർ ചക്രവർത്തി കൂട്ടിക്കൊണ്ടുപോയി. അക്ബർ പ്രാർത്ഥിയ്ക്കാൻ തുടങ്ങി. "എനിക്കു് സമ്പത്തു വേണം, സന്തതി വേണം, ആരോഗ്യം വേണം" എന്നിങ്ങനെ ദീർഘമായ ഒരു പട്ടികതന്നെ ദൈവത്തിനു സമർപ്പിച്ചു. അതു കേട്ടുകൊണ്ടു നിന്നിരുന്ന യോഗി ഓടുവാൻ തുടങ്ങി. അക്ബർ യോഗിയെ അനുഗമിച്ചു. ഓടാൻ കാരണം ചോദിച്ചു. അദ്ദേഹം പറഞ്ഞുവത്രേ: "ഞാൻ ഒരു ഭിക്ഷക്കാ

രന്റെ ആതിഥ്യം സ്വീകരിക്കാറില്ല'' എന്നു്. ഇത്തരം തുച്ഛമായ വസ്തുക്കൾ ദൈവം തരില്ലേ എന്നാണെങ്കിൽ, തീർച്ചയായും തരും. പക്ഷെ ഇത്തരം അനിത്യവസ്തുക്കളിൽനിന്നു് നിത്യ സുഖമുണ്ടാവാൻ സാദ്ധ്യമല്ല. അതു ജ്ഞാനഭക്തി വൈരാഗ്യാദികളിൽനിന്നുമാത്രമേ ലഭിക്കൂ. അതുകൊണ്ടു് പ്രാർത്ഥനയും അതിനുവേണ്ടിയേ ആകാവൂ. അടുത്ത പടി നാമജപമാണു്. ശബ്ദങ്ങൾക്കു് ശക്തിയുണ്ടു് – എന്നു് ഇന്നു് ശാസ്ത്രം അംഗീകരിച്ച സംഗതിയാണു്. നാമത്തിനു നാമിയേക്കാൾ ശക്തിയുണ്ടു് എന്നാണു നമ്മുടെ പുരാണങ്ങൾ ഘോഷിക്കുന്നതു്. ശ്രീരാമനാമം ജപിച്ച ഹനുമാനു് സമുദ്രം ചാടിക്കടക്കാൻ സാധിച്ചു, ശ്രീരാമനാകട്ടെ സേതുബന്ധനം വേണ്ടിവന്നു. ശ്രീകൃഷ്ണനെ കാമിച്ച ഗോപികളുടെ വസ്ത്രങ്ങൾ ഭഗവാൻ കട്ടെടുത്തു. ഭഗവന്നാമമുച്ചരിച്ച പാഞ്ചാലിയ്ക്കു് കുന്നുകുന്നായി വസ്ത്രങ്ങൾ ദാനം ചെയ്തു. അജാമിളന്റെ കഥയും ഇതിനുദാഹരണമാണു്. മരണസമയത്തു് സ്വന്തം പുത്രനായ നാരായണനെ ഒരിക്കൽ വിളിച്ചു എന്ന കാരണംകൊണ്ടു് അജാമിളൻ സർവ്വപാപങ്ങളിൽനിന്നും വിമുക്തനായി. പാപികളായിരുന്നാലും ഭക്തികൊണ്ടു മുക്തി നേടാം എന്നാണു് ഭാഗവതം പറയുന്നതു്. അതിനാശ്രയിക്കേണ്ടതു് ഭഗവാനെത്തന്നെ. എന്നാൽ ഭക്തന്മാരും ദുഃഖം അനുഭവിയ്ക്കാറുണ്ടു്. പലപ്പോഴും അവരാണു് കൂടുതൽ ദുഃഖം അനുഭവിച്ചതായി കാണുന്നതു്. യഥാർത്ഥഭക്തന്മാരുടെ കർമ്മഫലങ്ങളൊക്കെ വേഗം അവസാനിപ്പിച്ചു് തന്നിലേയ്ക്കു് അടുപ്പിയ്ക്കാനായിട്ടു് ഭഗവാൻ ചിലപ്പോഴൊക്കെ കൂടുതൽ ദുഃഖം കൊടുത്തുവെന്നും വരാം. തങ്കക്കട്ടി മാത്രമേ കനലിൽ ചുട്ടെടുത്തു വാക്കാറുള്ളൂ. കരിമ്പു് എത്രവട്ടം കുത്തും ഇടിയും മററും കൊണ്ടതിനു ശേഷമാണു് നമ്മുടെ നാക്കിനെ മധുരിപ്പിക്കുന്ന പഞ്ചസാരയായി രൂപം കൊള്ളുന്നതു്. പാഞ്ചാലി വിളിക്കുമ്പോളൊക്കെ വിളിക്കുന്നേടത്തേയ്ക്കു് ഭഗവാൻ ഓടിച്ചെല്ലാറുണ്ടു്. പാഞ്ചാലിക്കു് ഒന്നല്ല, രണ്ടല്ല, അഞ്ചു ഭർത്താക്കന്മാർ ഉണ്ടായിരുന്നു. ഓരോരുത്തരും ശൗര്യംകൊണ്ടും വീര്യംകൊണ്ടും അതുല്ല്യന്മാരുമായിരുന്നു. എന്നാലും ഓരോ കഷ്ടം വരുമ്പോഴും ഭർത്താക്കന്മാരെയല്ല, ഭഗവാനെയാണു് ശരണംപ്രാപിക്കാററു്. ആ പാഞ്ചാലികൂടി മററൊരു വനിതയും അനുഭവിക്കുന്നത്ര സങ്കടമല്ല അനുഭവിച്ചതു്. സീതയുടെ സ്ഥിതിയെന്തായിരുന്നു ? പ്രഹ്ലാദന്റെ സ്ഥിതിയെന്തായിരുന്നു? നായനാർമാർ ഓരോരുത്തരുടേയും സ്ഥിതിയെന്തായിരുന്നു ? 'ഇതൊക്കെ വേദാന്തമല്ലേ?, ഭാര്യാദുഃഖം, പുത്രദുഃഖം മുതലായവ വരുമ്പോൾ എങ്ങനെയാണു് സമാധാനം കിട്ടുക?' എന്നു ചോദിക്കുമായിരിയ്ക്കാം. രണ്ടും അനുഭവിച്ചവനാണു് ഞാൻ. 'ദൈവം നമുക്കു നല്ലതേ ചെയ്യൂ; ചെയ്യുന്നതൊക്കെ നല്ലതിനാണെന്ന' ഉറച്ച വിശ്വാസം ഒന്നു മാത്രമാണു് എനിക്കു് സമാധാനം തന്നിട്ടുള്ളതു്. ഭക്തന്റെ മനസ്സു് മററൊരു വസ്തുവിലും നില്ക്കാതെ തന്നിലേയ്ക്കുതന്നെ വരണം എന്ന ഉദ്ദേശത്തോടുകൂടിയായിരിക്കാം ഭഗവാൻ നമ്മളുടെ കാമ്യവസ്തുക്കൾ ഓരോന്നായി നമ്മളിൽനിന്നു് എടുത്തുമാററുന്നതു്.

വഴിപാടിന്റെ അടിസ്ഥാനം ത്യാഗംകൊണ്ടു് ദേവപ്രീതി സമ്പാദിക്കലാണു്.

ഒരു ധനികന്റെ ലക്ഷക്കണക്കിനുള്ള ദാനത്തേക്കാൾ ഒരു പരമസാധുവിന്റെ തുച്ഛമായ വഴിപാടായിരിക്കും ഭഗവാനു് അധികം പഥ്യം. വിദുരന്റെ വിരുന്നും കുചേലന്റെ അവിലും പാഞ്ചാലിയുടെ ചീരക്കറിയുമാണു് ഭഗവാനു് ദുര്യോധനമഹാരാജാവിന്റെ വിരുന്നിനേക്കാൾ പത്ഥ്യമായതു്. ശബരി കൊടുത്ത ഫലമൂലാദികൾ ഭഗവാനെത്ര ഹൃദ്യമായിത്തോന്നി. അവനവനുള്ളതു് ഭക്തിയോടും പൂർണ്ണഹൃദയത്തോടുംകൂടി സമർപ്പിക്കണമെന്നാണു് ഇതിനർത്ഥം. ഭഗവാനു് ആരുടേയും വഴിപാടു് ആവശ്യമില്ല. ത്യാഗവും പ്രേമവുമാണാവശ്യം. കച്ചവടമനസ്ഥിതിയില്ലാതെ, ഭയരഹിതവും ത്യാഗസമ്പൂർണ്ണവുമായ പരമഭക്തിയാണു് നമ്മൾ ഭഗവാന്റെ പാദങ്ങളിൽ സമർപ്പിക്കേണ്ടതു്. ഗജേന്ദ്രനെപ്പോലെ കണ്ണീരിൽ മുക്കിയർപ്പിക്കുന്ന ഒരേ ഒരു പുഷ്പമേ വേണ്ടു ഭഗവാനെ ഓടിക്കിതച്ചു നമ്മുടെ അടുത്തെത്തിക്കാൻ.

---

വേദാന്തബാലപാഠങ്ങൾ 1

# ആത്മാനാത്മവിവേകം

## ശ്രീമത് ശങ്കരഭഗവത്പാദർ

ദൃശ്യം സർവ്വമനാത്മാ സ്യാത്
ദൃഗേവാത്മാ വിവേകിനഃ
ആത്മാനാത്മവിവേകോഽയം
കഥ്യതേ ഗ്രന്ഥകോടിഭിഃ.

വിവേകമുള്ളവന്ന് ദൃശ്യം (ഇന്ദ്രിയവേദ്യമായ വസ്തുക്കളെല്ലാം) അനാത്മാവും, ദൃക് (ഇന്ദ്രിയങ്ങളിൽക്കൂടി വസ്തുക്കളെ ദർശിക്കുന്നയാൾ) ആത്മാവുമാണ്. ഇതാണ് ആത്മാനാത്മവിവേകം എന്ന് കോടിക്കണക്കിനു ഗ്രന്ഥങ്ങൾ ഘോഷിക്കുന്നു.

ആത്മാവിനെങ്ങനെ ദുഃഖം വന്നുചേർന്നു ?

ശരീരധാരണം മൂലം. 'ശരീരം ധരിച്ചവന്ന് പ്രിയാപ്രിയങ്ങളുടെ (സുഖദുഃഖങ്ങളുടെ) നാശം കാണുന്നില്ല' എന്ന് ശ്രുതിയും പറയുന്നു.

ശരീരപരിഗ്രഹം എങ്ങനെ സംഭവിച്ചു ?

കർമ്മംകൊണ്ട്.

കർമ്മമോ ?

രാഗം (ആസക്തി), ദ്വേഷം മുതലായവയാൽ.

രാഗാദികൾക്കെന്താണു കാരണം ?

ശരീരത്തിൽ 'ഞാൻ', 'എൻേറതു്'' എന്നെല്ലാമുള്ള അഭിമാനം.

അഭിമാനത്തിൻെറ നിദാനമോ ?

അവിവേകംതന്നെ.

അവിവേകം എങ്ങനെയുണ്ടായി ?

അജ്ഞാനംമൂലം.

അജ്ഞാനത്തിനു കാരണമെന്താണ് ?

അതിനുകാരണമൊന്നുമില്ല. (അതനാദിയാണ്)

അജ്ഞാനമെന്നു പറഞ്ഞാലെന്താണ് ?

അനാദിയും (ഇന്നപ്പോൾ ഉണ്ടായതെന്നു പറയാൻ പററാത്തതും) സത്തെന്നോ അസത്തെന്നോ വ്യവഹരിക്കാനാകാത്തതും (സത്തിനു നാശമില്ല, അസത്തിനു വ്യവഹാരാർഹതയുമില്ല – മൂന്നു കാലത്തിലുമുള്ളതു് സത്, മൂന്നു കാലത്തിലുമില്ലാത്തതു് അസത്) ത്രിഗുണാത്മകവും (സത്ത്വരജസ്തമോഗുണങ്ങൾ മിശ്രമായി കാണപ്പെടുന്നതും) ജ്ഞാനവിരോധിയും (ജ്ഞാനോദയത്തോടെ പാടെ നശിക്കുന്നതും) ഭാവരൂപവും (അനുഭവവിഷയമാകുന്നതും) ആയ എന്തോ ഒന്ന് ആണ് അജ്ഞാനം എന്നു പറയുന്നതു്. 'ഞാനജ്ഞനാണ്', എനിക്കതറിവില്ല' എന്നിങ്ങനെയുള്ള അനുഭവവിഷയത്വമാണ് അജ്ഞാനമുണ്ടെന്നതിന് തെളിവ്. ആ അജ്ഞാനത്തിൽനിന്നു അവിവേകവും, അവിവേകം ഹേതുവായി അഭിമാനവും, അഭിമാനംമൂലം രാഗദ്വേഷാദികളും, രാഗദ്വേഷാദികൾ കാരണം കർമ്മങ്ങളും, കർമ്മഫലമായി ശരീരധാരണവും, ശരീരധാരണംകൊണ്ട് ദുഃഖവും ഉണ്ടാകുന്നു.

ദുഃഖം എപ്പോഴാണ് നശിക്കുന്നതു് ?

സർവ്വാത്മനാ ശരീരപരിഗ്രഹത്തിനു നാശമുണ്ടാകുമ്പോൾ.

'സർവ്വാത്മനാ' എന്നു പറഞ്ഞതെന്തിനാണ് ?

സുഷുപ്ത്യവസ്ഥയിൽ ദുഃഖം നശിക്കുന്നുണ്ടെങ്കിലും ഉണരുമ്പോൾ ദുഃഖം വീണ്ടും കാണപ്പെടുന്നതിനാൽ വസനാരൂപത്തിൽ ദുഃഖം ഇരുന്നിരുന്നു എന്നു തെളിയുന്നു. അതിനാൽ, 'സർവ്വാത്മനാ' ശരീരനാശം വന്നാലേ ആത്യന്തികദുഃഖനാശം സംഭവിക്കു എന്ന് കാണിക്കാനാണ് 'സർവ്വാത്മനാ' എന്ന പദപ്രയോഗം.

സർവ്വാത്മനാ ശരീരപരിഗ്രഹനിവൃത്തി എപ്പോൾ സംഭവിക്കും ?

സകല കർമ്മങ്ങളും അവസാനിക്കുമ്പോൾ.

കർമ്മനിവൃത്തിയോ ?

രാഗാദികൾ ഇല്ലാതാകുമ്പോൾ.

രാഗാദിനാശമെപ്പോഴുണ്ടാകും ?

അഭിമാനം (ദേഹാദികളിൽ ഞാൻ, എന്റേതു് എന്നെല്ലാമുള്ള അഭിമാനം) പരിപൂർണ്ണമായി വിടുമ്പോൾ.

അഭിമാനം എങ്ങനെ ഒഴിയും ?

അവിവേകം നിശ്ശേഷം ദൂരീകരിക്കുമ്പോൾ.

അവിവേകനിവൃത്തിയെങ്ങനെയുണ്ടാകും ?

അജ്ഞാനനിവൃത്തികൊണ്ടു്.

അജ്ഞാനനിവൃത്തിയോ ?

ബ്രഹ്മാത്മൈകത്വജ്ഞാനമുണ്ടാകുമ്പോൾ, സർവ്വാത്മനാ, പരിപൂർണ്ണമായും, അവിദ്യാനിവൃത്തിയുണ്ടാകുന്നു.

നിത്യകർമ്മങ്ങൾ വിധിക്കപ്പെട്ടിട്ടുണ്ടല്ലോ. ആ കർമ്മങ്ങൾ ചെയ്താൽ അവിദ്യാനാശം ഉണ്ടാകുമല്ലോ. സുദുർല്ലഭമായ ഈ ജ്ഞാനം ഇല്ലെങ്കിലെന്താ ?

ആ ധാരണ തെററാണു്. കർമ്മംകൊണ്ടു് അവിദ്യാനിവൃത്തി ഉണ്ടാകുകയില്ല.

ങ്; അതെന്താ ?

അതെന്താണെന്നോ പറയാം. അവിദ്യയ്ക്കും ജ്ഞാനത്തിനും തമ്മിലുള്ള വിരോധം ഇരുട്ടും വെളിച്ചവും പോലെയാണു്. അതുപോലെയുള്ള വിരോധം കർമ്മത്തിനും അവിദ്യയ്ക്കും തമ്മിലില്ല. അതുകൊണ്ടു് കർമ്മംകൊണ്ടു് അജ്ഞാനം നശിക്കുന്നില്ല.

അങ്ങനെയോ ? ശരി, ജ്ഞാനം എങ്ങനെ കിട്ടും ?

അതോ, വിചാരംകൊണ്ടു്: അതായതു് ആത്മാനാത്മവിചാരംകൊണ്ടു് കിട്ടും. ആത്മാവും അനാത്മാവും വേർതിരിച്ചറിഞ്ഞു് അതു നിരന്തരം വിചാരംചെയ്തു് അഭ്യസിക്കുന്നതുകൊണ്ടു് ജ്ഞാനമുണ്ടാകും.

ഇങ്ങനെ വിചാരം ചെയ്വാൻ ആർക്കാണു് കഴിയുക ? (അതിനാരാണധികാരി ?)

സാധനചതുഷ്ടയസമ്പന്നനായ ആൾക്കു് അങ്ങനെ വിചാരംചെയ്വാൻ കഴിയും. (സാധനചതുഷ്ടയസമ്പന്നനാണതിനധികാരി.)

സാധനചതുഷ്ടയം എന്നാലെന്താണു് ?

1. നിത്യാനിത്യവസ്തുവിവേകം 2. ഇഹാമുത്രഫലഭോഗവിരാഗം (ഐഹികാമുഷ്മികഫലഭോഗങ്ങളോടുള്ള വെറുപ്പു്) 3. ശമദമാദിഷട്കസമ്പത്തി (ശമം, ദമം, മുതലായ ആറു ഗുണങ്ങളുടെ തികവു്) 4. മുമുക്ഷുത്വം (സംസാരദുഃഖത്തിൽനിന്നു കരകയറാനുള്ള തീവ്രമായ അഭിലാഷം) എന്നിവയാണു് സാധനചതുഷ്ടയം എന്നറിയപ്പെടുന്നതു്. അതായതു്:

1. ബ്രഹ്മം സത്യം (മൂന്നു കാലങ്ങളിലും ഒരുപോലെ നിലനിൽപുള്ളതു്) എന്നും ജഗത് മിഥ്യ(അനിത്യം) ആണെന്നുമുള്ള അറിവിനെയാണു് നിത്യാനിത്യവസ്തുവിവേകം എന്നു പറയുന്നതു്.

2. ഇഹാമുത്രഫലഭോഗവിരാഗം. ഈ ലോകത്തിൽ ശരീരധാരണത്തിനു് ആവശ്യമായ കാര്യങ്ങളൊഴിച്ചു് ബാക്കിയുള്ള മാല, സുഗന്ധദ്രവ്യങ്ങൾ, വനിത മുതലായ ഭോഗ്യവിഷയങ്ങളിൽ, വാന്താശനത്തിലോ (ഛർദ്ദിച്ചതു ഭക്ഷിക്കൽ) മലമൂത്രാദികളിലോ കാണപ്പെടുന്നതുപോലെയുള്ള സക്തിയില്ലായ്മയാണു് ഇഹലോകത്തിലെ ഫലഭോഗവിരാഗം. അതുപോലെ സ്വർഗ്ഗലോകംമുതൽ ബ്രഹ്മലോകം വരേയുള്ള ലോകങ്ങളിൽ ഉണ്ടെന്നു പറയപ്പെടുന്ന രംഭ, ഉർവ്വശി മുതലായവയിലും സംഭോഗാദി ഇന്ദ്രിയവിഷയങ്ങളിലും ഉള്ള വിരക്തിയാണു് ആമുഷ്മികഫലഭോഗവിരാഗം.

3. ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം എന്നീ ആറെണ്ണമാണു് ശമാദിഷട്കം. ശമമെന്നു പറഞ്ഞാൽ അന്തരിന്ദ്രിയനിഗ്രഹം. അന്തരിന്ദ്രിയം മനസ്സാണു്; അതിനാൽ മനോനിഗ്രഹമെന്നർത്ഥം. അതായതു് ശ്രവണം മനനം, നിദിധ്യാസനം മുതലായ വിഷയങ്ങളൊഴിച്ചു് മററുള്ളവയിൽ നിന്നെല്ലാം പിൻതിരിപ്പിച്ചു് മനസ്സിനെ സ്വാധീനത്തിൽ നിർത്തൽ ശമം. മറെറാരു തരത്തിൽ പറഞ്ഞാൽ ശ്രവണമനനനിദിധ്യാസനാദികളിൽത്തന്നെ മനസ്സിനെ അടക്കിനിർത്തൽ ആണു് ശമം.

(തുടരും)

വിവർത്തനം: സ്വപ്രഭാനന്ദഃ.

# പുസ്തകാഭിപ്രായം

**ശ്രീകൃഷ്ണകഥാമൃതം** പ്രണേതാ: താമരശ്ശേരി കൃഷ്ണൻഭട്ടതിരി (മുരളി)
വിലാസം: ആലപ്പടമ്പ്, പോസ്റ്റ് മാത്തിൽ, (വഴി) പയ്യന്നൂർ, കണ്ണൂർ ഡിസ്ട്രിക്ട്.
ക്രൗൺ $\frac{1}{4}$. XXXV + 476 + IV. വില 18 ക.

തപസ്സുകൊണ്ട് ശ്രീമൂകാംബികയുടെ അനുഗ്രഹീത പുത്രനായിത്തീർന്ന ശ്രീ താമരശ്ശേരി കൃഷ്ണൻ ഭട്ടതിരിപ്പാട് 'മുരളി' എന്ന പേരിൽ കേരളത്തിലെ സഹൃദയരും ഭക്തരുമായ സജ്ജനങ്ങൾക്ക് സുപരിചിതനാണ്. പണ്ഡിതനായ ഈ ഭക്തശ്രേഷ്ഠന്റെ വിനയവും, സർവ്വദാ സന്തുഷ്ടവും പ്രസന്നവും ആയ മുഖഭാവവും ഏവരേയും ആകർഷിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്യുന്നതു് അദ്ദേഹവുമായി പരിചയപ്പെട്ടവർക്കെല്ലാം അനുഭവമാണ്. അദ്ദേഹമാണ് 'ശ്രീകൃഷ്ണകർണ്ണാമൃത'രചയിതാവ്. ശ്രീമദ്ഭാഗവതമൂലത്തിലെ ദശമസ്കന്ധത്തിലെ 90 അദ്ധ്യായങ്ങളിലെ പ്രതിപാദ്യങ്ങൾ വിസ്തരിച്ച് 212 സർഗ്ഗങ്ങളിൽ 8000ത്തോളം ഭാഷാശ്ലോകങ്ങളാക്കിച്ചേർത്താണ് ഗ്രന്ഥം രചിച്ചിട്ടുള്ളതു്.

ശ്രീ മുരളിയുടെ ശ്രീകൃഷ്ണകഥാമൃതം എന്ന സദ്ഗ്രന്ഥം എല്ലാത്തരത്തിലും കൈരളിയ്ക്കൊരു മുതൽക്കൂട്ടാണ്. ശ്രീകൃഷ്ണകഥ ഇഷ്ടപ്പെടാത്തവർ ആരും കാണുകയില്ല. അക്കഥകൾ എത്ര കേട്ടാലും ആർക്കും മതിയായെന്നു തോന്നുകയുമില്ല. അങ്ങനെയിരിയ്ക്കെ അത്യന്തം ലളിതവും മധുരവുമായ പദങ്ങളുടെ വിന്യാസവും, ഹൃദയാഹ്ളാദകാരിയായ നാനാവിധ അലങ്കാരപ്രയോഗങ്ങളും നർമ്മരസപൂർണ്ണമായ ഫലിതോക്തികളുംകൊണ്ട് ധ്വനികൾ മുററിനില്ക്കുന്ന ഈ മനോഹരപദ്യകൃതി ആരെയാണു വശീകരിയ്ക്കാത്തതു്. ഏതെങ്കിലും ഒരു ഭാഗം വായിച്ചാൽ തുടർന്നു വായിച്ചുകൊണ്ടേ ഇരിയ്ക്കാൻ തോന്നും. ജീവിതം ധന്യമാക്കണമെന്ന് ആശിയ്ക്കുന്നവർക്ക് വേണ്ടതെല്ലാം ഗ്രന്ഥകാരൻ ഇതിൽ അടക്കം ചെയ്തിട്ടുണ്ട്. ശുഭകാംക്ഷിയായ ഒരു ആത്മസുഹൃത്തിന്റെ മാതിരിയാണ് ഗ്രന്ഥം വായനക്കാരെ ധർമ്മമാർഗ്ഗങ്ങളിൽ പ്രവർത്തിപ്പിയ്ക്കുന്നതു്. പണ്ഡിതനായ കവി, ധർമ്മവും ഭക്തിയും ജ്ഞാനവും പകർന്നു കൊടുത്തുകൊണ്ട് സംസാരദോഷങ്ങൾ ദൂരീകരിയ്ക്കാൻ അനുവാചകരെ പ്രാപ്തരാക്കിത്തീർക്കുന്നതിനാൽ, ഇതിലെ ഓരോ അദ്ധ്യായാവസാനത്തിലും ചേർത്തിരിയ്ക്കുന്ന 'കലികല്മഷനാശനേ' എന്നതു് അന്വർത്ഥമായിട്ടുണ്ട്. എത്ര വായിച്ചാലും മതിയാകാത്തതായതിനാൽ 'കഥാമൃതവും' ആണിതു്.

കവിയുടെ സരസത തെളിഞ്ഞുകാണുന്ന ഭാഗങ്ങൾ വളരെയുണ്ട്. മന്ദമതികളായവരെ വിജ്ഞന്മാർ പുച്ഛിച്ചു പറയുന്നതു കേട്ടാൽ അവർ അതു സ്തുതിയായിട്ടെടുക്കുന്നുണ്ടെന്നുള്ളതിനു കംസനെ ഒരു നിദർശനമാക്കിയതു് അതിനൊരു ഉദാഹരണമാണ്.

മഹർഷിവര്യരും ചൊൽവാൻ
മടിയ്ക്കും തത്ത്വമീവിധം
അങ്ങോതിടുവതോർക്കുമ്പോ-
ളെനിയ്ക്കുത്യന്തമദ്ഭുതം. (പേജ് 18. ശ്ലോകം 22.)

നാരദശിശുപാലസംഭാഷണം സരസതയ്ക്കു് മറെറാരുദാഹരണമാണ്. നാരദൻ ശ്രീകൃഷ്ണനു് അനുകൂലമായിട്ടു പറയുന്ന വാചകങ്ങളാണെങ്കിലും ശിശുപാലനു തോന്നുന്നതു് തനിയ്ക്കനുകൂലമായ വാചകങ്ങളാണെന്നാണ്.

വേഷംകെട്ടിയണഞ്ഞങ്ങു
മടങ്ങീടേണ്ടതായ് വരും
വേണമെങ്കിൽ മുഹൂർത്തത്തിൻ
മുമ്പുതാൻ കൊണ്ടുപോകണം. (പേജ് 288.)

രാസക്രീഡയിലെ ശ്രീകൃഷ്ണവചനങ്ങൾ വളരെ ആകർഷകമായ തരത്തിൽ കവി രചിച്ചിരിയ്ക്കുന്നു.

നില്പതെന്തിനിയും രാവാ-
ണല്ലോ പെൺമണിമാർകളെ
കണ്ടില്ലേ വെണ്ണിലാവിങ്കൽ
മിന്നും വൃന്ദാവനാന്തരം. (പേജ് 160)

എന്നു തുടങ്ങിയ ശ്ലോകങ്ങൾക്ക്, ശ്രീമദ്ഭാഗവതമൂലത്തിലെ പ്രസക്തശ്ലോകങ്ങൾ പറയപ്പെടുന്നതുപോലെ, രണ്ടർത്ഥം പറയാവുന്നതാണ്. ഗ്രന്ഥപ്രണേതാവ് അത്രയ്ക്കു തന്മയമായിട്ടാണ് വാചകങ്ങൾ ഘടിപ്പിച്ചിട്ടുള്ളതു്.

അജാതശത്രുവായ ധർമ്മപുത്രൻ നടത്തുന്ന രാജസൂയയാഗത്തിന്റെ മേന്മയും പ്രശസ്തിയും കണ്ട് അസൂയാകലുഷിതരായ ദുര്യോധനനും ശകുനിയും കർണ്ണനെക്കൂട്ടിക്കൊണ്ട് രാത്രി ഉറക്കമിളച്ചിരുന്ന് സ്വകപോലകല്പിതങ്ങളായ പരദൂഷണങ്ങൾ പറഞ്ഞു് രാവു പോക്കുമ്പോൾ സാത്ത്വികസ്വഭാവക്കാരനായ വികർണ്ണൻ അവിടെ കയറിച്ചെന്ന് സഹതാപത്തോടെ ജ്യേഷ്ഠന്മാർക്കും അമ്മാവനും കൊടുക്കുന്ന ഹിതോപദേശം ഹൃദയഹാരിതന്നെയാണ്. (394 – 396) ഇങ്ങനെ ആദ്യന്തം സരസവും സരളവും ഹൃദ്യവുമായ ഈ ഗ്രന്ഥം ശ്രദ്ധയോടെ പാരായണം ചെയ്ത് ആനന്ദമഗ്നരാകാൻ എല്ലാ സഹൃദയരെയും ആഹ്വാനംചെയ്തുകൊള്ളുന്നു. ശ്രീ മുരളിയ്ക്കു് ഇത്തരം സത്കൃത്യങ്ങൾ മേലിലും ചെയ്യാൻ സാധിയ്ക്കുമാറു് ഭഗവത്കടാക്ഷമുണ്ടാകട്ടെ എന്നു പ്രാർത്ഥിയ്ക്കുന്നു.

സ്വപ്രഭാനന്ദഃ.

# വാർത്തകൾ

### അന്തര്യോഗം

സെപ്റ്റംബർമാസത്തിലെ ആദ്ധ്യാത്മിക അന്തര്യോഗം പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് 10 – 9 – 1972 ൽ രാവിലെ എട്ടുമണിമുതൽ നടത്തപ്പെടുന്നതാണ്.

### ശ്രീരാമകൃഷ്ണമഠം, മദ്രാസ് – പ്ലാററിനം ജൂബിലി

മദ്രാസിലെ ശ്രീരാമകൃഷ്ണമഠത്തിന്റെ പ്ലാററിനം ജൂബിലി നാനാവിധപരിപാടികളോടെ വിപുലമായ തരത്തിൽ ആഘോഷിക്കപ്പെട്ടു. സമ്മേളനങ്ങൾ, ചർച്ചായോഗങ്ങൾ, ദരിദ്രനാരായണസേവ, ആതുരനാരായണസേവ, വിശേഷാൽ പ്രസിദ്ധീകരണങ്ങൾ മുതലായവയാണ് പൂജാഭജനാദികൾക്കുപുറമേ നടത്തപ്പെട്ട പ്രധാന പരിപാടികൾ. ഗൃഹസ്ഥഭക്തന്മാരെ ഉദ്ദേശിച്ചുമാത്രം നടത്തപ്പെട്ട ഒരു ഏകദിനഅന്തർയോഗം ഈ ആഘോഷത്തിന്റെ ഒരു പ്രത്യേക ഇനമായിരുന്നു. ശ്രീരാമകൃഷ്ണമിഷൻ പ്രസിഡണ്ട് ശ്രീമത് വീരേശ്വരാനന്ദസ്വാമികൾ ഈ ആഘോഷങ്ങളിൽ പങ്കെടുത്ത് എല്ലാവരേയും അനുഗ്രഹിച്ചു. തമിഴനാടു ഗവർണർ ശ്രീ കെ. കെ. ഷാ ആണ് സമാപനസമ്മേളനം ഉദ്ഘാടനംചെയ്തതു്. ഭാരതത്തിന്റെ വിവിധഭാഗങ്ങളിൽനിന്ന് അനേകം സന്ന്യാസിമാരും ഭക്തജനങ്ങളും ആഘോഷങ്ങളിൽ പങ്കെടുത്തിരുന്നു.

### രണ്ടു മഹാസമാധികൾ

ശ്രീരാമകൃഷ്ണമഠത്തിന്റെ ഒന്നാമത്തെ പ്രസിഡണ്ടായിരുന്ന ശ്രീ ബ്രഹ്മാനന്ദസ്വാമികളുടെ പ്രിയശിഷ്യനും കാഞ്ചീപുരത്തെ ശ്രീരാമകൃഷ്ണാശ്രമത്തിന്റെ അദ്ധ്യക്ഷനുമായിരുന്ന ശ്രീമത് സുഖാനന്ദസ്വാമികൾ കഴിഞ്ഞ ഏപ്രിൽമാസത്തിൽ കാഞ്ചീപുരത്തുവെച്ചു സമാധിയായി. മഹാതപസ്വിയും അത്യന്തം സരളനും ഭക്തനുമായിരുന്ന സ്വാമിജി വളരെക്കാലമായിട്ട് കാഞ്ചീപുരത്തുതന്നെയാണു താമസിച്ചുവന്നിരുന്നതു്. സ്വാമിജി രാമകൃഷ്ണമഠത്തിൽ ചേർന്ന അവസരം മുതൽ ശ്രീമന്നിർമ്മലാനന്ദസ്വാമികളുടെ അതിററ സ്നേഹവാത്സല്യാദികൾക്കു പാത്രമായിട്ടുണ്ട്. അന്ന് ശ്രീമത് സുഖാനന്ദസ്വാമിജി പ്രബുദ്ധകേരളത്തിന്റെ നാനാമുഖമായ ചുമതലകൾ ഏറെറടുത്തു നടത്തിയിരുന്നു. സ്വാമിജിയുടെ വേർപാട് ശ്രീരാമകൃഷ്ണസംഘത്തിലുള്ളവരേയും സ്വാമിജിയുമായി പരിചയപ്പെട്ടിട്ടുള്ളവരേയും അത്യന്തം വേദനിപ്പിച്ചിട്ടുണ്ട്. എല്ലാവരോടുമൊപ്പം പ്രബുദ്ധകേരളവും സ്വാമിജിയുടെ നിത്യശാന്തിക്കുവേണ്ടി ജഗദീശ്വരനോടു പ്രാർത്ഥിക്കുന്നു.

പ്രബുദ്ധകേരളത്തിന്റെ പ്രാരംഭകാലപ്രവർത്തകരിൽ ഒരാളായിരുന്ന ശ്രീ ശൈലജാനന്ദസ്വാമിജി ആഗസ്റ്റ് ഒന്നാംതീയതി തിരുവനന്തപുരത്തെ ആശ്രമത്തിൽവെച്ചു സമാധിയായി. സ്വാമിജി വളരെക്കാലമായിട്ട് പല രോഗങ്ങൾക്കും വശഗനായിരുന്നു. സമാധിയാകുമ്പോൾ കാർഡിയാക് ആസ്ത്മയാണ് അദ്ദേഹത്തെ ആക്രമിച്ചതു്. സ്വാമിജി പല ജീവിതചരിതഗ്രന്ഥങ്ങളും, വ്യാഖ്യാനഗ്രന്ഥങ്ങളും, സംസ്കൃതകവിതകളും, വിവർത്തനങ്ങളും രചിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. കന്യാകുമാരിയിൽ ഒരു ചെറിയ ആശ്രമം പണിയിക്കാനുള്ള ശ്രമത്തിൽ ഏർപ്പെട്ടിരിക്കുമ്പോഴാണ് സുഖക്കേടു മൂലം തിരുവനന്തപുരം ആശ്രമത്തിൽ താമസമാക്കിയതു്. ആ മഹാത്മാവിനു പ്രബുദ്ധകേരളത്തിന്റെ ആദരാഞ്ജലികൾ.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 57 | 1972 ഒക്ടോബർ | ലക്കം 10 |
|---|---|---|


## അമൃതവാണി

യാ ശ്രീഃ സ്വയം സുകൃതിനാം, ഭവനേഷ്വലക്ഷ്മീഃ
പാപാത്മനാം, കൃതധിയാം ഹൃദയേഷു ബുദ്ധിഃ
ശ്രദ്ധാ സതാം ഹൃദി, കുലപ്രഭവസ്യ ലജ്ജാ
താം ത്വാ നതാഃ സ്മ പരിപാലയ ദേവി വിശ്വം.

ഹേ ദേവി, പൂർവ്വജന്മത്തിൽ വിഹിതകർമ്മങ്ങൾ അനുഷ്ഠിച്ച് സ്വർഗ്ഗഭോഗങ്ങൾ ഭുജിച്ച് അവശിഷ്ടഫലം അനുഭവിക്കാൻവേണ്ടി ഭൂമിയിൽ വന്നു പിറന്ന സുകൃതികളുടെ ഗൃഹങ്ങളിൽ കളത്രപുത്രപശുവിത്താദി ചേതനാചേതനസമ്പത്സ്വരൂപേണ അവിടുന്നു വാഴുന്നു. പാപാത്മാക്കളുടെ ഗൃഹങ്ങളിൽ ജ്യേഷ്ഠാഭഗവതിയുടെ രൂപത്തിൽ വർത്തിച്ചുകൊണ്ട് കലഹങ്ങൾ വളർത്തി, അർത്ഥനാശം പുത്രനാശം മുതലായവ വരുത്തിക്കൂട്ടുന്നതും ഹേ ദേവി, അവിടുന്നുതന്നെ. വേദശാസ്ത്രങ്ങൾ അഭ്യസിച്ച് സംസ്കൃതമായ ബുദ്ധിയോടുകൂടിയ സജ്ജനങ്ങളുടെ ഹൃദയത്തിൽ ബുദ്ധിശക്തിരൂപേണ വാഴുന്നതും ദേവിതന്നെ. ഉത്പത്തിശുദ്ധി, വിദ്യാശുദ്ധി, കർമ്മശുദ്ധി ഇവ മൂന്നും ഉള്ള സത്തുക്കളുടെ ഹൃദയത്തിലെ ആസ്തിക്യബുദ്ധ്യാദിരൂപത്തിലുള്ള ശ്രദ്ധയും ഭവതിതന്നെ. ഉത്കൃഷ്ടകുലത്തിൽ പിറന്നവനിൽ കാണപ്പെടുന്ന ലജ്ജയും – അകർത്തവ്യകരണത്തിലുള്ള അപവാദഭയം– ഹേ ദേവി, അമ്മതന്നെ. അങ്ങനെയുള്ള അവിടുത്തെ അടിമലർ ഞങ്ങൾ പണിയുന്നു. അല്ലയോ ദേവി, 'അവിടുന്നു ലോകത്തെ കാത്തരുളിയാലും' എന്നിങ്ങനെ പ്രാർത്ഥിക്കാനേ ഞങ്ങളാലാകൂ.

(ദേവീമാഹാത്മ്യം. 4. 5.)

# സത്സംഗം

മനുഷ്യർ രണ്ടുതരത്തിലാണു കാണപ്പെടുന്നതു്: ബദ്ധരും മുക്തരും; സംസാരവിഷയങ്ങളിലുള്ള ആസക്തികൊണ്ടു് അവയെ ആസ്വദിച്ചു സുഖദുഃഖാദികൾ അനുഭവിച്ചു നരകിയ്ക്കുന്നവർ ബദ്ധർ, ലൗകികവിഷയങ്ങളിലും അവയിലൂടെയുണ്ടാകുന്ന സുഖദുഃഖാദികളിലും അസംഗരായി വർത്തിയ്ക്കുന്നവർ മുക്തർ. മുക്തനു് ലോകത്തിലെ യാതൊരു ദുരിതങ്ങളോടും ബന്ധമില്ല. ലോകത്തിലെ സുഖദുഃഖാദികൾ യാതൊന്നും അദ്ദേഹത്തിനെ അലട്ടുന്നില്ല. എന്നാൽ കരിങ്കല്ലുപോലെ മൂഢനും നിർവ്വികാരനുമായി കഴിയുകയുമല്ല മുക്തൻ. മറിച്ചു് ആത്മാരാമനായി ആനന്ദസാഗരത്തിൽത്തന്നെ മുഴുകിക്കഴിയുകയാണയാൾ. അതിനാൽ ലൗകികമായ ഏതു് ഉത്കൃഷ്ടസുഖവും മുക്തനെ പ്രലോഭിപ്പിക്കുന്നില്ല. അമൃതം കുടിയ്ക്കുന്നവനുണ്ടോ ശർക്കരപ്പാനിയിൽ ആസക്തി ? അയാൾ ജീവിതലക്ഷ്യം പ്രാപിച്ചവനായതിനാൽ വിഷയങ്ങളിൽപ്പെട്ടു നട്ടം തിരിയാൻ ഒരുമ്പെടുന്നില്ല. ആത്മാനുഭൂതിയിലൂടെ ഈശ്വരസാക്ഷാത്കാരം അഥവാ നിത്യാനന്ദം പ്രാപിയ്ക്കലാണു് മനുഷ്യൻെറ ജീവിതലക്ഷ്യം. ഈ ജീവിതലക്ഷ്യത്തിലെത്താൻ അനേകവിധമായ സാധനാമാർഗ്ഗങ്ങൾ ശാസ്ത്രങ്ങളിൽ നിർദ്ദേശിച്ചിട്ടുണ്ടു്. ആ സാധനാമാർഗ്ഗങ്ങളിലേതെങ്കിലുമൊന്നു സ്വീകരിച്ചു പ്രവർത്തിയ്ക്കുന്ന സാധകനു് തൻെറ ലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണത്തിനു് ഏററവും സഹായകമായ ഒന്നാണു സത്സംഗം.

ലോകത്തിലെ കഷ്ടപ്പാടുകൾക്കു കയ്യും കണക്കുമില്ല. സംസാരതാപത്തിൽപ്പെട്ടുഴലുന്നവർക്കു് തെല്ലു ശാന്തിയും സമാധാനവും കിട്ടുന്നതു സജ്ജനസംഗംകൊണ്ടു മാത്രമാണു്. സജ്ജനങ്ങളാണു് ലൗകികർക്കു് ആശ്രയും ആശ്വാസവുമരുളുന്നതു്. ചിലർക്കു് ശാസ്ത്രങ്ങൾ പഠിച്ചു് നേരായ മാർഗ്ഗമറിയാൻ കഴിഞ്ഞെന്നു വരാം; ചിലർക്കു ഗുരൂപദേശംകൊണ്ടു് അതു് ഗ്രഹിയ്ക്കാനൊത്തേക്കും. പക്ഷേ, 'അങ്ങനെ അറിഞ്ഞുവെച്ച മാർഗ്ഗത്തിലൂടെ ആർക്കെങ്കിലും പ്രയാണം ചെയ്യാനൊക്കുമോ, അതിലൂടെ പോയവരുണ്ടോ, പോയാൽത്തന്നെ ലക്ഷ്യത്തിലെത്താമെന്നുറപ്പുണ്ടോ ?' എന്നിങ്ങനെ നിരവധി സംശയങ്ങൾ ഉണ്ടാവുക സ്വാഭാവികമാണു്. ഇത്തരം സർവ്വസംശയങ്ങൾക്കും ഉള്ള സമാധാനമാണു് സജ്ജനങ്ങൾ. അവരുടെ ഇരുപ്പും നടപ്പും വാക്കും പ്രവൃത്തിയുമൊക്കെ സാധാരണക്കാർക്കു മാർഗ്ഗദർശകവും ഉത്തേജകവുമായിരിയ്ക്കും. അതുകൊണ്ടാണു നിമിചക്രവർത്തി, ''സംസാരേഽസ്മിൻ ക്ഷണാർധോഽപി സത്സംഗഃ ശേവധിർന്നൃണാം'' (ഈ ലോകത്തിൽ അരനിമിഷത്തേയ്ക്കെങ്കിലും കിട്ടുന്ന സജ്ജനസംസർഗ്ഗം മനുഷ്യർക്കു് വലിയൊരു നിധിയാണല്ലോ.) എന്നു നവയോഗികളോടു പറഞ്ഞതു്. ഈ ലോകത്തിൻെറ യഥാർത്ഥസ്വഭാവമെന്തെന്നു് പരീക്ഷിച്ചും നിരീക്ഷിച്ചും പഠിച്ചും അറിയാൻ മിനക്കെടാത്ത ആളുകൾക്കു് യൗവനപ്രായത്തിൽ പ്രായേണ ജീവിതം അത്യന്തം സുഖപ്രദവും ശുഭാപ്തിപൂർണ്ണവും ആയി തോന്നും. അസത്യത്തോടും അനീതിയോടും കടുത്ത വിരോധവും എതിർപ്പും പ്രകടിപ്പിയ്ക്കുന്നതും യുവത്വത്തിൻെറ സ്വഭാവമാണു്. എന്നാൽ ജീവിതക്കമ്പോളത്തിലേയ്ക്കു് ഇറങ്ങി ജീവിതവ്യാപാരത്തിലങ്ങു കുടുങ്ങുമ്പോൾ പിന്നെ ഏറെ താമസമില്ല, തിക്താനുഭവങ്ങൾ ഒന്നിനൊന്നു പിന്നാലെ വരുകയായി; അവയെ ഒഴിവാക്കാൻ വെമ്പലായി. മുമ്പു് സ്വയം അത്യന്തം വെറുത്തിരുന്ന, എതിർത്തിരുന്ന, വഞ്ചന, അനീതി, അസത്യം, കാപട്യം എല്ലാം ഒന്നൊന്നായി പയററിത്തുടങ്ങും. ദുഃഖങ്ങൾ മേൽക്കുമേൽ വർദ്ധിച്ചു വീർപ്പുമുട്ടിയ്ക്കുകയും ചെയ്യും. ലോകമെല്ലാം ദുഷ്ടമാണെന്നു പഴിക്കാൻ പിന്നെ താമസമില്ല. ശിഷ്ടതയിലും ദുഷ്ടത കാണാൻ വെമ്പൽ കൊള്ളും. ഇതാണു സംസാരത്തിൻെറ രീതി. ലോകത്തിൽ കാണപ്പെടുന്ന ഇതുപോലെയുള്ള സകല ദുഃഖങ്ങൾക്കും

മൂലകാരണം അവിദ്യയാണെന്നാണ ശാസ്ത്രം പറയുന്നതു്. അനിത്യവും അശുചിയും ദുഃഖഭൂയിഷ്ഠവും ജഡവുമായ വസ്തുക്കളെ യഥാക്രമം നിത്യമെന്നും ശുചിയെന്നും സുഖപൂർണ്ണമെന്നും ആത്മാവെന്നും ധരിയ്ക്കുന്നതാണവിദ്യ. ചുരുക്കത്തിൽ ആത്മയാഥാത്മ്യജ്ഞാനമില്ലായ്മതന്നെ അവിദ്യ. ഈ അവിദ്യമൂലമാണ സകലവിധ സംസാരരോഗങ്ങളും ലോകത്തിൽ കാണപ്പെടുന്നതു്. ഈ സംസാരരോഗങ്ങളിൽനിന്ന മുക്തി നേടുകതന്നെ ജീവിതലക്ഷ്യം. മനസാ, വാചാ, കർമ്മണാ ഒരുവൻ ചെയ്യുന്നതെല്ലാം വിശ്വരൂപനായ ഈശ്വരൻെറ പ്രീതിയ്ക്കായി സമർപ്പിച്ചുകൊണ്ടു് ജീവിയ്ക്കലാണ ലക്ഷ്യപ്രാപ്തിയ്ക്കുള്ള പ്രധാനസാധന. അത്തരത്തിൽ ജീവിയ്ക്കുന്നവരാണ് സജ്ജനങ്ങൾ. അവർ കരുണാമൂർത്തികളായിരിയ്ക്കും: യാതൊരു പ്രാണിയോടും അവക്ക വൈരമില്ല. ലോകത്തിൽ തനിയ്ക്കുണ്ടാകുന്ന ഏററവും കഠിനമായ ദുഃഖംകൂടി അവർ സന്തോഷപൂർവ്വം സഹിക്കും. അവരുടെ ജീവിതസാരം സത്യമാണു്. യാതൊരു പാപവാസനയും അവരെ തീണ്ടുകപോലുമില്ല. സമദർശികളും സദ്ഗുണകാംക്ഷികളുമാണ സജ്ജനങ്ങൾ. അവരുടെ ബുദ്ധി കാമനാകലുഷിതമല്ല; സംയമശീലം, മധുരസ്വഭാവം, പരിശുദ്ധി എന്നിവയൊക്കെ സർവ്വദാ അവരിൽ പ്രശോഭിച്ചു കാണാം. അവക്ക സ്വശരീരത്തിനോടു മമത തീരെയില്ല; സ്വശരീരസംബന്ധികളോടും അങ്ങനെതന്നെ. അവർ ഭോഗ്യവസ്തുക്കൾ സംഭരിച്ചുവെയ്ക്കുന്നില്ല; അതിനുവേണ്ടി പാടുപെടുന്നുമില്ല. മിതമായി, ശരീരരക്ഷയ്ക്കുവേണ്ടി മാത്രം, അശനപാനാദികൾ നടത്തുന്നു. അവരുടെ ബുദ്ധി ഈശ്വരനിൽ ദൃഢബദ്ധമായിരിയ്ക്കും. അതിനാൽ അതു് ഈശ്വരപരമായ കാര്യങ്ങളെവിട്ടു് മറെറാന്നിലും രസിക്കുന്നില്ല. അതെപ്പോഴും ആത്മചിന്തയിൽ മുഴുകിത്തന്നെയിരിയ്ക്കും. ശാന്തഗംഭീരമായ ഭാവവും ധൈര്യവും ഒരു കാലത്തും സജ്ജനങ്ങളെ വിടുകയില്ല. പ്രാണധർമ്മങ്ങളായ ക്ഷുത്പിപാസകളോ മനോധർമ്മങ്ങളായ ശോകമോഹങ്ങളോ ശരീരധർമ്മങ്ങളായ ജനനമരണങ്ങളോ അവരെ അലട്ടുന്നില്ല. കാരണം ഈ ഊർമ്മികളാറും അവക്ക സ്വാധീനമാണെന്നതുതന്നെ. അവർ സ്വയം അമാനികളും മററുള്ളവരെ മാനിയ്ക്കുന്നവരുമായിരിക്കും; ഈശ്വരപരമായ, ആദ്ധ്യാത്മികമായ, വിഷയങ്ങൾ പറയുന്നതിൽ നിപുണരായിരിക്കും. മൈത്രിയും കരുണയും അവരുടെ പെരുമാററങ്ങളിൽ എപ്പോഴും കാണാം. സ്വാർത്ഥരഹിതമായ പ്രവൃത്തികളിൽ മാത്രമേ അവരുടെ കരണങ്ങൾ ചേഷ്ടിക്കു. അഥവാ പരാർത്ഥമാണു് അവരുടെ സ്വാർത്ഥം. 'സ്വാർത്ഥോയസ്യ പരാർത്ഥ ഏവ സ പുമാൻ പ്രാജ്ഞഃ സതാമഗ്രണീഃ' എന്നാണു് ചൊല്ലുള്ളതും. ഇങ്ങനെയെല്ലാം ലോകവന്ദ്യരായിട്ടുള്ളവരാണ സജ്ജനങ്ങൾ. അവരെ കാണുക, പൂജിക്കുക, സേവിക്കുക, ശുശ്രൂഷിക്കുക, സ്തുതിക്കുക, നമിക്കുക മുതലായവയാണു് ശ്രേയോർത്ഥികൾ ചേയ്യേണ്ടതു്. അവരുടെ പാദസ്പർശംചെയ്തു് ശ്രദ്ധയോടെ ശാസ്ത്രാനുസൃതവും യുക്തിയുക്തവുമായ അവരുടെ ആദ്ധ്യാത്മികോപദേശങ്ങൾ ഗ്രഹിക്കണം. ഇതെല്ലാം ചെയ്യുന്നതിനെയാണു് സത്സംഗം എന്നു പറയുന്നതു്. മഹാപുരുഷന്മാരുടെ സച്ചരിത്രവും ഉപദേശങ്ങളും വായിച്ചു പഠിക്കുന്നതും ഒരുതരം സജ്ജനസംഗംതന്നെ. അത്തരം ഗ്രന്ഥങ്ങൾ നിത്യവും സ്വാധ്യായം ചെയ്യണമെന്നാണു് ആചാര്യന്മാർ നിർദ്ദേശിച്ചിട്ടുള്ളതു്. സജ്ജനങ്ങളുമായി പെരുമാറുമ്പോൾ അവർ സദാ തുഷ്ടരായി കഴിയുന്നതു് സംസാരികൾ കാണുവാനിടയാകുന്നു. എല്ലാവരും സുഖകാംക്ഷികളാകയാൽ പ്രായേണ ദുഃഖികളായ സംസാരികൾ സജ്ജനങ്ങളുടെ സൗഖ്യകാരണം അന്വേഷിക്കാനും അവരെ അനുകരിച്ചും അനുസരിച്ചും തങ്ങളുടെ ദുഃഖമകററാനും സ്വാഭാവികമായി മുതിരുന്നു. ഭാരതീയമായ ആദ്ധ്യാത്മികഗ്രന്ഥങ്ങളിൽ ഇതിന്നുദാഹരണമായി ഉദ്ധരിക്കപ്പെട്ട സംഭവങ്ങൾ അനവധിയുണ്ടു്. യദുമഹാരാജാവു് ദത്താത്രേയമഹർഷിയോടു ചോദിക്കുന്ന ചോദ്യങ്ങളും മഹർഷിയുടെ ഇരുപത്തിനാലു ഗുരുക്കന്മാരെ പരാമർശിച്ചുകൊണ്ടുള്ള ഉപദേശങ്ങളും അതിന്ന മകുടോദാഹരണവുമാണു്. (ഭാഗവതം. 11. 7,8,9.) ശ്രദ്ധേയമായ കാര്യമിതാണു് : സജ്ജനസംസർഗ്ഗംകൊണ്ടു് ജ്ഞാനം വർദ്ധിക്കും; അപ്പോൾ ഈശ്വരബോധമുദിച്ചു് ഭക്തിയും യഥായോഗ്യം പുഷ്ടിപ്പെടും. ഇങ്ങനെയാണ സത്സംഗം സംസാരദുഃഖതര

ണത്തിനുള്ള ഒരു ഉപായമായി പരിണമിക്കു ന്നതു്. സത്തുക്കൾക്കു പരമാശ്രയം ഈശ്വര നാണു്. അതിനാൽ അവർ ഈശ്വരനിൽ വർത്തിക്കുന്നു. ഈശ്വരൻ ഭക്തഹൃദയമന്ദിരത്തിൽ വസിക്കുന്നവനാകയാൽ അവിടുന്നു സത്തുക്ക ക്കളിൽ വിശേഷരൂപത്തിൽ കുടികൊള്ളുകയും ചെയ്യുന്നു. അതിനാൽ സത്സംഗം ഈശ്വര സങ്ഗവും കൂടിയാണു്. അതുകൊണ്ടാണു് ചിലക്കു ചിലപ്പോൾ സജ്ജനകൃപകൊണ്ടു് സ്വപ്രയത്നംകൂടാതെതന്നെ ഈശ്വരാനുഭൂതി ലഭിക്കുന്നതായി പറയപ്പെടുന്നതു്.

നമ്മുടെ ജീവിതത്തെ ഈശ്വരാഭിമുഖമാ ക്കിത്തീക്കുന്നതിനു ധർമ്മാനുഷ്ഠാനത്തിനോ സ്വാ ധ്യായാദി ചര്യകൾക്കോ സത്സങ്ഗത്തോളം ശക്തിയില്ല. ജീവിതകാലം മുഴുവൻ പണിപ്പെ ട്ടാലും വിടാൻ പററാത്ത പററലുകൾ സജ്ജന ങ്ങളുടെ അനുഗ്രഹത്താൽ ഒരു ദിവസംകൊണ്ടു തന്നെ വേരോടെ പിഴുതെറിയപ്പെടുന്നുണ്ടു്. അങ്ങനെ സംസാരപാശം അറുത്തെറിയാനുള്ള എളുപ്പവഴി സത്സംഗംതന്നെ. പക്ഷിമൃഗാദി കളും ദേവഗന്ധർവ്വാദികളും വാനരന്മാരും രാക്ഷ സന്മാർപോലും സജ്ജനസംസർഗ്ഗംകൊണ്ടു് ഉന്നതി പ്രാപിച്ചതായി പുരാണേതിഹാസ ങ്ങളും ഇതര ആദ്ധ്യാത്മികഗ്രന്ഥങ്ങളും വെളി പ്പെടുത്തിയിട്ടുണ്ടു്. പ്രഹ്ലാദൻ, ബലി, ബാണാ സുരൻ, വിഭീഷണൻ, സുഗ്രീവൻ, ഹനുമാൻ, ജാംബവാൻ, ഗജേന്ദ്രൻ, ജടായു, ധർമ്മവ്യാധൻ, കുബ്ജാ, വൃന്ദാവനത്തിലെ ഗോപികമാർ, യജ്ഞപത്നികൾ ഇങ്ങനെ എത്ര വേണമെങ്കി ലും പേരെടുത്തു പറയാനുണ്ടു്. മേൽ പറയ പ്പെട്ടവരാരുംതന്നെ ശാസ്ത്രവിധിപ്രകാരം സ്വാധ്യായം ചെയ്തവരല്ല; മഹാത്മാക്കളെ യഥാ വിധി ശുശ്രൂഷിച്ചവരുമല്ല; വ്രതങ്ങളോ തപ സ്സോ അനുഷ്ഠിച്ചിട്ടുമില്ല. എങ്കിലും അവരെല്ലാം സത്സങ്ഗം ഒന്നുമാത്രംകൊണ്ടു് മുക്തരായി. കല്ലും മരവുംകൂടി ജഡതയിൽനിന്നു് ഉദ്ധരിയ്ക്ക പ്പെട്ടിട്ടുണ്ടു് എന്നു പറഞ്ഞാൽ സത്സംഗത്തി ന്റെ മഹത്വം എത്രയെന്നു ഗ്രഹിയ്ക്കാമല്ലോ.

ഭൗതികതയാകുന്ന ജാഡ്യം ബാധിച്ചു് പ രസ്പരവിദ്വേഷവും കിടമത്സരങ്ങളും വർദ്ധിച്ചു് ജനങ്ങൾ തമ്മിലും ജനതകൾ തമ്മിലും രാഷ്ട്ര ങ്ങൾ തമ്മിലും ഇന്നു് എണ്ണമററ പോരാട്ടങ്ങൾ നടത്തുകയാണു്. ഇതിന്നൊരു ശാശ്വതപരി ഹാരമാണു സത്സംഗം. മൂന്നു കാലത്തിലും അഴിവില്ലാതെ, മാററമില്ലാതെ, നിലനില്ക്കുന്ന താണു സത്. ആ സത്തിനെത്തന്നെ ഉപജീവി ച്ചു് ലോകമങ്ഗളകരമായതുമാത്രം അനുഷ്ഠി യ്ക്കുന്നവരേയും സത്തുക്കൾ (സത്) എന്നാണു പറയുന്നതു്. അത്തരക്കാർ ഭാരതത്തിൽ ആയി രക്കണക്കിനു പിറന്നിട്ടുണ്ടു്, പിറക്കുന്നുമുണ്ടു്. അവരുമായുള്ള സംഗം പുലർത്തി അവർ നിർദ്ദേ ശിക്കുന്ന തരത്തിൽ ജീവിച്ചു് ലോകത്തിൽ പരസ്പരസ്നേഹവും പരസ്പരാദരവും വളർത്തി ശാന്തിയും സമാധാനവും കൈയ്‌വരിക്കാൻ ജഗദീശ്വരന്റെ അനുഗ്രഹം എല്ലാവക്കും ഉണ്ടാകുമാറാകട്ടെ.

---

സന്തപ്തായസി സംസ്ഥിതസ്യ പയസോ നാമാപി ന ശ്രൂയതേ
മുക്താകാരതയാ തദേവ നളിനീപത്രസ്ഥിതം ദൃശ്യതേ
അന്തഃസാഗരശുക്തിമധ്യപതിതം തന്മൗക്തികം ജായതേ
പ്രായേണാധമമധ്യമോത്തമജുഷാമേവംവിധാ വൃത്തയഃ. (നീതിശതകം. 58.)

ചുട്ടുപഴുത്ത ഇരുമ്പിൽ പററിയ ജലത്തിന്റെ പേരുകൂടി കേൾക്കുകയില്ല. അതു തന്നെ താമരയിലയിൽ ഇരിക്കുമ്പോൾ മുത്തുമണിപോലെ കാണപ്പെടുന്നു. ആ ജലകണംതന്നെ സമുദ്രത്തിലെ ചിപ്പിയിൽ പതിച്ചാൽ മുത്തുമണിയാകുന്നു. പ്രായേണ ഇത്തരത്തിലാണു് അധമൻ, മധ്യമൻ, ഉത്തമൻ എന്നിവരെ സേവിക്കുന്നവരുടെ അനു ഭവം. അധമനെ സേവിച്ചാൽ നാശം. മധ്യമനെ ആശ്രയിച്ചാൽ ബാഹ്യമായ നേട്ടം മാത്രം. ഉത്തമനെ ഭജിച്ചാൽ സവ്വഥാ ഉത്കഷംതന്നെ.

# *ഹിന്ദുമതം വെല്ലുവിളി നേരിടുന്നു

ശ്രീ രംഗനാഥാനന്ദസ്വാമികൾ

ഇന്നു് ഹിന്ദുമതം, ലോകത്തിലുള്ള മററു മതങ്ങളോടൊപ്പം പുതിയ ശാസ്ത്രീയസാങ്കേതികയുഗത്തിന്റെ വെല്ലുവിളിയെ നേരിട്ടുകൊണ്ടിരിക്കുകയാണു്. ഈ വെല്ലുവിളിയെ ആശയോടും ആത്മവിശ്വാസത്തോടുംകൂടി അഭിമുഖീകരിക്കുവാൻ അതിനെ ശക്തമാക്കിത്തീർക്കുന്നതു് യുക്തിസഹവും സാർവ്വലൗകികവുമായ ആ പൗരാണികഭാരതീയതത്ത്വശാസ്ത്രത്തിൽനിന്നു് – വേദാന്തത്തിൽനിന്നു് – നേടിയിട്ടുള്ള അനശ്വരശക്തിയാണു്; കൂടാതെ, അന്യാദൃശങ്ങളായ തങ്ങളുടെ ആദ്ധ്യാത്മികപരീക്ഷണങ്ങളും അനുഭൂതികളും വിശദീകരണങ്ങളുംകൊണ്ടു് ഈ യുഗത്തിൽത്തന്നെ വേദാന്തതത്ത്വങ്ങൾക്കു് സ്ഥിരീകരണം നൽകുകയും, ആ പുനരുജ്ജീവിതമായ വേദാന്തത്തിന്റെ വെളിച്ചത്തിൽ ഈ വെല്ലുവിളിയെ വിജയപൂർവ്വം നേരിടുന്നതിനു മററു മതങ്ങളെക്കൂടി ശക്തങ്ങളാക്കിത്തീർക്കുകയുംചെയ്ത ശ്രീരാമകൃഷ്ണദേവൻ (1836–1886), ശ്രീ വിവേകാനന്ദസ്വാമികൾ (1863 – 1902) മുതലായ ആധുനികാചാര്യന്മാരിൽനിന്നും നേതാക്കന്മാരിൽനിന്നും നേടിയ ബലവും ഓജസ്സും ഭൗതികശാസ്ത്രത്തിന്റെ വെല്ലുവിളിയെ വിജയപൂർവ്വം നേരിടുന്നതിനു് ഹിന്ദുമതതത്ത്വശാസ്ത്രത്തെ വളരെ സഹായിക്കുന്നുണ്ടു്. മനുഷ്യസമുദായത്തിന്നു പൊതുവെയും ലോകമതങ്ങൾക്കു വിശേഷിച്ചും അത്യന്തം ശ്രേയസ്കരമായ ഒന്നായിട്ടാണു് പുതിയ ഈ വെല്ലുവിളിയെ വേദാന്തം കണക്കാക്കുന്നതു്. കാരണം, അതു് ഈ ലോകമതങ്ങളിൽ, മനുഷ്യന്റെ അഭ്യുദയത്തിന്നും സന്തുഷ്ടിക്കും പരിപൂർണ്ണതയ്ക്കും അത്യാവശ്യമായിട്ടുള്ള പലതുമെന്നപോലെ, മനുഷ്യപുരോഗതിക്കു തടസ്സമായിട്ടുള്ളതും ഉപദ്രവകരവും ഉപയോഗശൂന്യവുമായ പലതും കാണുന്നുണ്ടു്. ഇതിൽ ആദ്യത്തേതിനു് മതപാരമ്പര്യത്തിന്റെ സാരഭൂതമായിട്ടുള്ള ആദ്ധ്യാത്മികഭാഗം അല്ലെങ്കിൽ ശ്രുതി എന്നും രണ്ടാമത്തേതിനു് അതേ പാരമ്പര്യത്തിന്റെ സാമൂഹ്യവും സാമ്പത്തികവുമായ വിഷയവിഭാഗം അല്ലെങ്കിൽ സ്മൃതി എന്നും നാമനിർദ്ദേശം ചെയ്യപ്പെട്ടിരിക്കുന്നു.

പൗരാണികകാലത്തു് മതാചാര്യന്മാരും പ്രവാചകന്മാരും ഒരു ജനസമുദായത്തിനു നിർദ്ദേശിച്ചിരുന്ന സാമൂഹ്യനിയമങ്ങളും നിബന്ധനകളും ഉൾക്കൊള്ളുന്നതാണു് സ്മൃതിവിഭാഗം. ഇതു് എല്ലാ കാലത്തും എല്ലാ ജനങ്ങൾക്കും ഒരുപോലെ സ്വീകാര്യമായിക്കൊള്ളണമെന്നില്ല, എന്നാണു് വേദാന്തം പഠിപ്പിക്കുന്നതു്. ഈ കാലഘട്ടത്തിൽ ലോകത്തിലെല്ലായിടത്തും വിപ്ലവകരമായ പരിവർത്തനങ്ങൾ സംഭവിച്ചിട്ടുള്ളതുപോലെ മനുഷ്യജീവിതത്തിന്റെ സാമൂഹ്യസാമ്പത്തികസ്ഥിതിഗതികളിൽ മാററം സംഭവിക്കുമ്പോൾ പഴയ സ്മൃതിവിധികൾ അനുയോജ്യമാകുന്നില്ലെന്നു മാത്രമല്ല ആപത്കരവുംകൂടിയാകുന്നു. അതുകൊണ്ടു്, മതപാരമ്പര്യങ്ങൾ പ്രൊക്രസ്റ്റസ്സിന്റെ കിടക്കപോലെ, അനുയായികളുടെ വ്യക്തിവൈഭവത്തെ വളച്ചൊടിക്കുന്നവയാകാതിരിക്കണമെങ്കിൽ ആധുനികയുഗത്തിലെ സാമൂഹ്യസാമ്പത്തികസ്ഥിതിഗതികൾക്കു് അനുയോജ്യമായ രീതിയിൽ നവീകരിക്കപ്പെട്ട പുതിയ സ്മൃതികൾ ഉണ്ടാകേണ്ടതു് എത്രയും ആവശ്യമാണു്.

* Malayalam rendering of a paper read by Srimat Swami Ranganathanandaji at the opening session of the Third Spiritual Summit Conference organised by the temple of understanding Washington, D. C. at the Harvard Divinity School, Harvard University, U. S. A. on the 11th October, 1971. Translation by V. Krishnankutty Nair.

ഏതൊരു പാരമ്പര്യത്തിലും മററു പാരമ്പര്യങ്ങളുമായി സംഘർഷവും സംഘട്ടനവുമുണ്ടാക്കുന്ന സങ്കുചിതങ്ങളും മാററമില്ലാത്തവയുമായ ചില തത്ത്വങ്ങളുണ്ടാകാം. മാററമില്ലാതെ നില്ക്കുന്ന ഈ തത്ത്വങ്ങൾക്ക് അനർഹമായ പ്രാധാന്യം നല്കുന്നതുകൊണ്ടുണ്ടാകുന്നവയാണ് ഇന്നു കാണപ്പെടുന്ന മതങ്ങളുടെ അപ്രസക്തതയും മതമൈത്രീ വിഷമങ്ങളും. ഊർജ്ജസ്വലങ്ങളായ ആദ്ധ്യാത്മികാശയങ്ങൾ ചലനരഹിതവും നിഷ്ക്രിയവുമായ ധർമ്മനിഷ്ഠയിൽ, അല്ലെങ്കിൽ ധർമ്മനിഷ്ഠയാലാവൃതമായ ലൗകികതയിൽ, ആമഗ്നവും വ്യക്തവുമായ ഒരു ദൃശ്യമാണ് ശ്രീ വിവേകാനന്ദസ്വാമികളെ നിശിതമായ ഈ പ്രസ്താവന ചെയ്യുവാൻ പ്രേരിപ്പിച്ചതു്: ''ലോകത്തിലെ മതങ്ങളെല്ലാം നിർജ്ജീവമായ പരിഹാസപ്രകടനമായിത്തീർന്നിരിക്കുന്നു. ഇന്നു് ലോകത്തിനു വേണ്ടതു് സ്വഭാവഗുണമാണ്.''

സാമുദായികപരിവർത്തനങ്ങളോട് ഹിന്ദുക്കൾക്കുള്ള പരമ്പരാഗതവും ആധുനികവുമായ സമീപനത്തെപ്പററി ശ്രീരാമകൃഷ്ണദേവൻ തൻെറ ചുരുങ്ങിയ വാക്കുകളിൽ ഒരിടത്തു് ഇങ്ങനെ പറയുന്നുണ്ട്: 'മുഗൾഭരണകാലത്തെ നാണയങ്ങൾക്ക് (ഈസ്റ്റിന്ത്യാ)കമ്പനിയുടെ ഭരണകാലത്തു് അംഗീകാരമില്ല.' മാറിയ പരിതഃസ്ഥിതിയിൽ ഈ നാണയങ്ങൾക്കു വിലയില്ല. എന്നാൽ പുതിയ കമ്മട്ടത്തിൽ കൂടി പുറത്തു വരുമ്പോൾ വീണ്ടും വില ലഭിക്കാവുന്ന തരത്തിലുള്ള സ്വർണ്ണത്തിൻെറ മൂല്യം അവയ്ക്കുണ്ട്.

ഏതു പാരമ്പര്യത്തിലും ശ്രുതിവിഭാഗം ഈ ശാശ്വതമായ സുവർണ്ണമൂല്യത്തെയാണ് പ്രതിനിധാനംചെയ്യുന്നതു്. ശ്രുതികളുടെ അന്തഃസത്തയായ ആദ്ധ്യാത്മികസത്യങ്ങളുടെ ഉള്ളിൽ തേടിയാലേ അതു കാണുകയുള്ളൂ. ലോകത്തിലെ എല്ലാ മതങ്ങളിലുമുള്ള ആദ്ധ്യാത്മികാചാര്യന്മാരുടെ പരീക്ഷണഫലമായതിനാലും സാധകന്മാർ പരിശോധിച്ച് ശരിയാണെന്നു് സാക്ഷ്യപ്പെടുത്തിയിട്ടുള്ളതുകൊണ്ടും ഈ സത്യങ്ങൾ സാർവ്വലൗകികമായ അംഗീകാരം നേടിയിട്ടുള്ളവയാണ്.

മററു മതങ്ങളിലെയെന്നപോലെ ഹിന്ദുമതത്തിലെ ശ്രുതിവിഭാഗത്തിൻെറ മർമ്മപ്രധാനമായ സത്യം മനുഷ്യനിൽ അന്തർലീനമായ ദിവ്യതയാണ്. അതു കണ്ടറിഞ്ഞു് അതിനെ സ്വജീവിതത്തിൽക്കൂടിയും പ്രവർത്തനങ്ങളിൽ കൂടിയും പ്രകടമാക്കേണ്ടതുണ്ട്. ''മനുഷ്യനിലുള്ള ദിവ്യതയുടെ ആവിഷ്കരണമാണ് മതം.'' എന്നു് ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു. മനുഷ്യൻെറ ആദ്ധ്യാത്മികവളർച്ചയുടെ മോഹനസത്യത്തെയാണിതു വ്യക്തമാക്കുന്നതു്. അല്ലെങ്കിൽ, പ്രകടമായ തോതിൽ കായികവും മാനസികവുമായി മനുഷ്യനുണ്ടാകുന്ന വളർച്ചയ്ക്കു പുറമെ സൗന്ദര്യാവബോധത്തോടുകൂടിയ നിർമ്മാണശക്തി, നീതിബോധം; മററു ജീവികളോടുള്ള നൈസർഗ്ഗികവും സ്വാഭാവികവുമായ സ്നേഹവും അനുകമ്പയും എന്നീ ഉപോൽപന്നങ്ങളോടുകൂടി മനുഷ്യൻെറ വ്യക്തിത്വത്തിനു് ഉണ്ടാകുന്ന ആദ്ധ്യാത്മികനിലയിലുള്ള വളർച്ചയുടെ തോതിനെയാണിതു് ദ്യോതിപ്പിക്കുന്നതു്. ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രം പ്രതിപാദിക്കുന്ന മനുഷ്യാവസ്ഥയ്ക്കുമുമ്പുള്ള ഐന്ദ്രിയപരിണാമത്തിൻെറ സ്ഥാനത്തുണ്ടാകുന്ന മാനസികവും സാമുദായികവുമായ പരിണാമമാണിതു്. ഇങ്ങനെ ആദ്ധ്യാത്മികവളർച്ചയുടെ രൂപത്തിൽ മതത്തെ മനസ്സിലാക്കുകയും പ്രായോഗികമാക്കുകയും ചെയ്യുമ്പോൾ മതവും മതവും തമ്മിലും, മതവും ശാസ്ത്രവും തമ്മിലുമുള്ള രമ്യത, അനുരഞ്ജനം, സുസാദ്ധ്യമായിത്തീരുന്നുവെന്നു് വേദാന്തം ഉദ്ഘോഷിക്കുന്നു.

ഇന്നു്, മറെറല്ലായിടത്തും എന്നപോലെ, ഭാരതത്തിലെ യുവജനങ്ങളും പരമ്പരാഗതമായ ഹിന്ദുമതത്തെ നിരാകരിക്കുന്നതിനുള്ള ഒരു പ്രവണത പ്രദർശിപ്പിക്കുന്നു എന്നതു വാസ്തവം തന്നെ. പക്ഷെ, അതു് ഹിന്ദുമതത്തിലെ കാലോചിതമല്ലാത്ത ആചാരങ്ങളിൽ നിന്നുള്ള ഒരു അകൽച്ചമാത്രമാണ്. അതേ യുവജനങ്ങൾ തന്നെ ഹിന്ദുമതത്തിലെ ശ്രുതിയും സ്മൃതിയും തമ്മിൽ വിവേചിച്ചറിയുവാനും ശ്രുതിയിൽ– ഉപനിഷത്തുകളിലും ഭഗവദ്ഗീതയിലും –വ്യാപിച്ചുകിടക്കുന്ന അമൂല്യങ്ങളായ തത്ത്വങ്ങളെപ്പററി അറിവാനും ഇടവരുമ്പോൾ ശ്രുതിയുടെ മുമ്പിൽ നമ്രശിരസ്കരാകുന്നുണ്ട്, എന്നുള്ളതും ഒരു വാസ്തവമാണ്. ഇന്നു് ഉപനിഷത്തുകളും ഗീതയും അതുപോലെ ശ്രീരാമകൃഷ്ണവിവേകാ

നന്ദസാഹിത്യങ്ങളും പഠിക്കുന്നതിലും പ്രചരിപ്പിക്കുന്നതിലും കാണിക്കുന്ന സാർവ്വത്രികമായ താത്പര്യം ആധുനികഭാരതത്തിലുണ്ടാകുവാൻ പോകുന്ന ആദ്ധ്യാത്മികനവോത്ഥാനത്തിന്നു മതിയായ തെളിവാണ്.

ശ്രീ വിവേകാനന്ദസ്വാമികളുടെ വാക്കുകളിൽ പറഞ്ഞാൽ ആഴിയെപ്പോലെ അഗാധവും ആകാശത്തെപ്പോലെ അനന്തവുമായ ചാരിത്ര്യഗുണം നേടുവാനും ആദ്ധ്യാത്മികബോധം വർദ്ധിപ്പിയ്ക്കുവാനുമാണ് മതം ആധുനികഹിന്ദുക്കളെ പഠിപ്പിക്കുന്നതു്. ആ നവശക്തിയിൽ, ഇന്ത്യൻ ഭരണഘടനയാകുന്ന പുതിയ സ്മൃതിയിൽ, രൂപം പൂണ്ട ഉന്നതമായ ആധ്യാത്മികവും നീതിശാസ്ത്രപരവുമായ തത്ത്വങ്ങളുടെ അടിസ്ഥാനത്തിൽ തങ്ങളുടെ രാജ്യത്തിന്നു് ആരോഗ്യദായകമായ ഒരു പുതിയ രാഷ്ട്രശരീരത്തെ (Body Poltic-) രൂപപ്പെടുത്തുന്നതിന്നും അതു പഠിപ്പിക്കുന്നു. ദേശീയവും അന്തർദേശീയവുമായ മാനുഷികമനസ്സാക്ഷിയുടെ ഉദ്ബുദ്ധമായ പുതിയ കമ്മട്ടത്തിൽ ഹൈന്ദവപാരമ്പര്യത്തിലെ ശ്രുതിവിഭാഗമാകുന്ന സ്വർണ്ണത്തെ വീണ്ടും രൂപപ്പെടുത്തിയിട്ടുള്ളതാണ് ഈ ഭരണഘടന.

ഈ വിധത്തിൽ, ഹിന്ദുമതം, അതിന്റെ യുക്തിസഹവും സാർവ്വലൗകികവുമായ തത്ത്വശാസ്ത്രത്തിന്റെ–വേദാന്തത്തിന്റെ–നിർമ്മാണാത്മകമായ വെല്ലുവിളികൊണ്ടാണ് ആധുനികജീവിതത്തിന്റെ വെല്ലുവിളിയെ അഭിമുഖീകരിക്കുന്നതു്. ഇന്നുവരെ അതിന്നു് ലഭിച്ചിട്ടുള്ള വിജയം പ്രോത്സാഹജനകമാണ്. അതിന്റെ നവീനമായ പ്രതികരണരീതികളും മാർഗ്ഗങ്ങളുംപൊതുവെ എല്ലാ മതങ്ങൾക്കും, ഹിന്ദുമതത്തിന്നു പ്രത്യേകിച്ചും ഭാസുരമായ ഭാവി വാഗ്ദാനം ചെയ്യുന്നുണ്ടു്.

---

# ദേശീയോദ്ഗ്രഥനം മതപഠനത്തിലൂടെ

**ശ്രീ മൈത്രാനന്ദസ്വാമികൾ**

ദേശീയത, ആ പദത്തിന്റെ ആധുനികാർത്ഥത്തിൽ, ഭാരതീയന്നു് പുതുമ നിറഞ്ഞ ഒരു സങ്കല്പമാണ്. ദേശീയത എന്നതുകൊണ്ടു നാം അർത്ഥമാക്കുന്നതെന്താണ് ? ഒരു സുനിശ്ചിത ഭൂപരിധിക്കുള്ളിൽ വസിക്കുന്ന ജനതയ്ക്കു് ആ പ്രദേശത്തിന്റെ ചരിത്രം, ഭൂമിശാസ്ത്രം, സാമ്പത്തിക–സാമുദായിക–രാഷ്ട്രീയവ്യവസ്ഥകൾ, ഭാഷ, വേഷം, ആചാരം, സംസ്കാരപാരമ്പര്യം, മതപരവും ആദ്ധ്യാത്മികവുമായ ആശയാദർശങ്ങൾ, ജീവിതമൂല്യങ്ങൾ എന്നിങ്ങനെ പലതിനോടുമുള്ള പ്രതികരണങ്ങൾക്കു് ആകെക്കൂടിയുള്ള, അതേ സമയം സുനിശ്ചിതാർത്ഥമില്ലാത്ത, ഒരു പദമാണ് 'ദേശീയത' എന്നതു്. ഇച്ചൊന്ന പലതിനോടും പൂർണ്ണമായിട്ടല്ലെങ്കിലും അല്പമെങ്കിലും ഐകരൂപ്യമുള്ള ഒരു പ്രതികരണമുള്ള ഒരു ജനസമൂഹത്തെ ദേശീയതയുള്ളതു് എന്നു പറയാം. ദേശീയതയുടെ പലേ ഘടകങ്ങളിൽ ഒന്നു മാത്രമാണു മതം. മതമില്ലാത്ത ജനതയുണ്ടെന്നും ആ ജനതയ്ക്കും ദേശീയതയുണ്ടെന്നും വകവെച്ചുകൊടുക്കുക തന്നെ വേണം. അതു വകവെച്ചുകൊടുക്കുമ്പോൾ, മതമില്ലെങ്കിലും ദേശീയത സാദ്ധ്യമാണെന്നും, ഭാരതത്തിൽപ്പോലും ദേശീയോദ്ഗ്രഥനസഹായകങ്ങളായ ശക്തികളിൽ ഒന്നു മാത്രമാണ് മതം അല്ലെങ്കിൽ മതങ്ങൾ എന്നും സമ്മതിക്കുകയായിരിക്കും ചെയ്യുന്നതു്. പല ശക്തികളിൽ ഒന്നു മാത്രമാണെങ്കിലും, ഭാരതത്തിൽ മതം അല്ലെങ്കിൽ മതങ്ങൾ ഒരു മഹാശക്തി തന്നെയാണ്, പണ്ടും ഇന്നും. എല്ലാ മഹാശക്തികളെയുംപോലെ സർഗ്ഗാത്മകവും സംഹാരാത്മകവുമായ കഴിവുകളുള്ള ഒരു മഹാശക്തി! നൂററാണ്ടുകളുടെ പാരമ്പര്യമുള്ള ഭാരതീയ ജനജീവിതത്തിൽ മതം നേടിയ സ്വാധീനശക്തിക്കുതുല്യം മററൊരു ശക്തി

യേയും നാം കാണുകയില്ല. അക്കാരണത്താൽ കേവലം ഇച്ഛകൊണ്ടു് ദൂരീകരിക്കുവാൻ സാദ്ധ്യമല്ലാത്ത ഒരു യാഥാർത്ഥ്യമായി നിലകൊള്ളുന്ന മതത്തിന്നു് അഥവാ മതങ്ങൾക്കു ഭാരത ദേശീയതയെ ഉദ്ഗ്രഥനം ചെയ്‌വാനുള്ള ഏതൊരു സംരംഭത്തിലും, നാം ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും, അതർഹിക്കുന്ന സ്ഥാനമാനങ്ങൾ നൽകേണ്ടിവരും.

ജനജീവിതത്തെ രൂപപ്പെടുത്തുന്ന പല ശക്തികളോടും ഒരു ജനതയ്ക്കുണ്ടാകുന്ന ഐകരൂപ്യമുള്ള പ്രതികരണമാണു് ആ ജനതയ്ക്കു് ഒരു ദേശീയത നൽകുന്നതെന്നു പറഞ്ഞുവല്ലൊ. ദേശീയതയ്ക്കത്യന്താപേക്ഷിതമായ ഐകരൂപ്യമുള്ള പ്രതികരണം, ദേശീയതയെ രൂപപ്പെടുത്തുന്ന ശക്തികളോടുള്ള പ്രതികരണം, ഏതെങ്കിലും കാലഘട്ടത്തിൽ ഭാരതത്തിലെ ജനങ്ങൾക്കുണ്ടായിരുന്നുവോ ? ഉണ്ടായിരുന്നുവെന്നു സമർത്ഥിക്കാമെങ്കിൽത്തന്നെ അതു് അതിഹ്രസ്വങ്ങളായ ചില കാലഘട്ടങ്ങളിൽ മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നു് ചരിത്രം പഠിച്ചവർക്കറിയാം.

ദേശഭാഷയെന്നു പറയാവുന്ന ഒരു ഭാഷ ഭാരതത്തിന്നില്ല. അനേകഭാഷകളാൽ അനുഗ്രഹീതമോ ശപ്തമോ ആയ ഭാരതജനതയ്ക്കു് ഭാഷയോടു് ഐകരൂപ്യമുള്ള പ്രതികരണം ഇല്ലെങ്കിൽ എന്താശ്ചര്യമുള്ളൂ ? ഏതെങ്കിലും ഒരു ഭാഷയ്ക്കു ദേശഭാഷയാകാൻ വേണ്ട അന്തസ്സും അർഹതയുമുണ്ടെങ്കിൽ അതു് അല്പം ചില വ്യക്തികളിലാണെങ്കിലും ഭാരതത്തിലുടനീളം പ്രചാരത്തിലിരുന്നതും ഇന്നും പ്രചാരത്തിലിരിക്കുന്നതുമായ സംസ്കൃതഭാഷയ്ക്കാണു്. സംസ്കാരവും സംസ്കൃതവും ന്യൂനപക്ഷമായ മേൽജാതിക്കാരാൽ ദീർഘകാലം നിർദ്ദയം ഭൂരിപക്ഷത്തിന്നു നിരസിക്കപ്പെട്ടതുകൊണ്ടും, വിദേശീയ ഭരണം, വൈദേശികരീതിയിലുള്ള വിദ്യാഭ്യാസം മുതലായവകൊണ്ടും സംസ്കൃതഭാഷയ്ക്കു് ഒരു ദേശഭാഷയാകുവാനുള്ള സാദ്ധ്യത നഷ്ടപ്പെട്ടുപോയി. അതിനാൽ ഭാഷയെ ആസ്പദമാക്കി ഒരു ഐകരൂപ്യമുള്ള പ്രതികരണംഭാരതവാസികളിൽ ഉളവാക്കുക ദുസ്സാദ്ധ്യമാണു്.

ഊണിലും ഉടുപ്പിലും നടപ്പിലും ഭാരതത്തെപ്പോലെ വൈവിദ്ധ്യംനിറഞ്ഞ മറെറാരു ഭൂഖണ്ഡം ഭൂമുഖത്തില്ല. പ്രാദേശികമായി നിലവിലുള്ള ഇവയുടെ വൈവിദ്ധ്യത്തോടു് തദ്ദേശവാസികൾക്കുള്ള ഭ്രാന്തമായ മമത കണ്ടാൽ അവരുടെ ആത്മാവും പരമാത്മാവും ആവക ദേശാചാരത്തിലാണോ എന്നു തോന്നിപ്പോകും. ഉദ്ഗ്രഥനത്തിന്നു പ്രതികൂലവും വിഭാഗീയതയ്ക്കനുകൂലവും ആയ ദേശാചാര ശക്തികളായി നിലകൊള്ളുന്ന ഇവയെ എത്രകാലം വെച്ചുപൊറുപ്പിക്കേണ്ടിവരും ? കാലാകാലവും ഇവയിലുള്ള 'വൈവിദ്ധ്യം ഭാരതത്തിൽ നിലനില്ക്കുവാനാണു് സാദ്ധ്യത. അതിനാൽ ദേശീയോദ്ഗ്രഥനത്തെ പ്രതികൂലമായി ബാധിക്കാത്തവിധം അവയെ തളച്ചുനിർത്തു മാറു് ഒരു ദേശീയതാത്പര്യത്തിൽ ജനതയെ ഏകോപിപ്പിച്ചു നിർത്തുകയേ ഗതിയുള്ളുവെന്നു തോന്നുന്നു. സ്വാതന്ത്ര്യലബ്ധിക്കുമുമ്പുവരെ നിലവിലുണ്ടായിരുന്ന സാമ്പത്തിക–സാമുദായിക–രാഷ്ട്രീയവ്യവസ്ഥകളും സ്ഥാപനങ്ങളും ജനതയ്ക്കിടയിൽ അനൈക്യമുളവാക്കാനും, ആ അനൈക്യം നിലനിർത്തി, വർദ്ധിപ്പിക്കുവാനും പ്രയോജനപ്പെടുമാറു് ആസൂത്രണം ചെയ്യപ്പെട്ടവയായിരുന്നു. 'നാനാത്വത്തിൽ ഏകത്വം' കാണൽ എന്ന ഉൽകൃഷ്ടാദർശത്തിന്റെ ഉൽകൃഷ്ടത എത്രമാത്രമോ അത്രയും നികൃഷ്ടതയോടെ നാനാത്വം ആചരിക്കുന്നതിൽ ബദ്ധശ്രദ്ധരായിരുന്നു നാം. സാമ്പത്തിക–സാമുദായിക–രാഷ്ട്രീയതുറകളിൽ നാനാത്വത്തെ നൂററാണ്ടുകളായി വാശിയോടെ ഊട്ടിയുറപ്പിച്ച ഒരു ജനതയ്ക്കു് അവയോടെല്ലാം ഐകരൂപ്യമുള്ള പ്രതികരണം ഉണ്ടാവുക സാദ്ധ്യമല്ല എന്നു സ്പഷ്ടം. വൈവിദ്ധ്യവും അനൈക്യവുമാന്ന പ്രതികരണങ്ങളേ നമുക്കു ഇവയോടെല്ലാമുള്ളൂ. ചുരുക്കത്തിൽ, ദേശീയതാഘടകങ്ങളായ ഈ വകയോടൊന്നും നമുക്കു്, ഐകരൂപ്യമുള്ള പ്രതികരണം ഇല്ലെന്നുമാത്രമല്ല മറിച്ചു് അനൈകരൂപമായ പ്രതികരണമുണ്ടുതാനും.

ഇവയെ അപേക്ഷിച്ച താരതമ്യേന അല്പമെങ്കിലും ഐകരൂപ്യമുള്ള പ്രതികരണം നമുക്കുള്ളതു് സാംസ്കാരികവും മതപരവുമായ പാരമ്പര്യത്തിനോടാണു്. സാംസ്കാരിക പാരമ്പര്യത്തിൽ വൈവിദ്ധ്യം കാണുമെങ്കിലും പണ്ടും ഇന്നും നമ്മുടെ സംസ്കാരം മതത്തെ കേന്ദ്രീക

രിച്ചും മതത്താൽ ഊട്ടിവളർത്തപ്പെട്ടുമിരിക്കുന്ന വെന്നതു് അനിഷേദ്ധ്യമാണ്. ബഹുഭൂരി പക്ഷം ഭാരതവാസികളുടെ മതമായ ഹിന്ദുമത ത്തിൽ വിഭിന്നസമ്പ്രദായങ്ങളും അവയുടെ വൈവിദ്ധ്യവുമില്ലെ ? ഉണ്ടു്. എന്നാലും അവ യെല്ലാം, 'സൂത്രേ മണിഗണാ ഇവ', സനാതന ധർമ്മത്തിൻെറ മൌലികസിദ്ധാന്തങ്ങളിൽ കോർത്തിണക്കപ്പെട്ടവയാണ്. ഭാരതത്തിൽ പ്രാദേശികതയെ അതിക്രമിച്ചു വർത്തിക്കുന്നതും ദേശീയോദ്ഗ്രഥനശക്തികളെന്നു നിസ്സംശയം വിശേഷിപ്പിക്കാവുന്നതും, ഭാരതീയരുടെ ദേവീദേവന്മാരും മതഗ്രന്ഥങ്ങളും ആരാധനാ സമ്പ്രദായങ്ങളും ആദ്ധ്യാത്മികമൂല്യങ്ങളും ആ ണെന്നു ഭാരതപര്യടനം നടത്തിയാൽ ആർക്കും ബോദ്ധ്യമാകുന്ന വസ്തുതയാണ്. പുച്ഛിച്ചു തള്ളാനോ സ്വേച്ഛയാ ഒഴിവാക്കാനോ സാദ്ധ്യ മല്ലാത്തതുകൊണ്ടു് മതത്തിനുമാത്രമാണ് നമ്മു ടെ ദേശീയോദ്ഗ്രഥനശക്തികളിൽ സാര മായ സ്ഥാനം ചരിത്രദത്തമായിട്ടുള്ളതു്. ഹിന്ദു മതം പലേ മതങ്ങളുടെയും ഒരു സമാഹാരമാ ണെങ്കിലും, ജാതിയെന്ന പൈശാചികത ഹിന്ദുസമുദായത്തെ ഛിന്നഭിന്നമാക്കിയിട്ടുണ്ടെ ങ്കിലും ഇന്നും എല്ലാ സമ്പ്രദായങ്ങളുടേയും ജാതിസമൂഹങ്ങളുടേയും ആത്മാവു് സനാതന ധർമ്മത്തിൻെറ ആദ്ധ്യാത്മികതയിലാണെന്ന വസ്തുത നിഷേധിക്കാനാകാത്തതാണ്.

ഭാരതത്തിൽ ഇന്നു് ബഹുഭൂരിപക്ഷത്തി ൻെറ മതമായ ഹിന്ദുമതം മാത്രമല്ലല്ലൊ ഉള്ളതു് ? വാസ്തവം. ഭാരതീയങ്ങളായ ബുദ്ധ മതവും, ജൈനമതവും അവയുടെ സംഖ്യാബല ക്കുറവുകൊണ്ടും സനാതനധർമ്മത്തിൻെറ വിപ്ല വസന്താനങ്ങളാണെന്നതുകൊണ്ടും ഹിന്ദുമത ത്തിൽ ഉൾപ്പെടുത്താവുന്നവതന്നെ. ഭാരത ത്തിനു പുറത്തുദ്ഭവിച്ചു്, ഇവിടെ കുടിയേറി പ്പാർത്തു്, ഭാരതീയമായിത്തീർന്ന മതങ്ങളിൽ രണ്ടു പ്രബലമതങ്ങളായ ഇസ്ലാംമതവും ക്രിസ്തു മതവും എക്കാലവും അവയുടെ അനുയായിക ളുടെ ഐകരൂപ്യമുള്ള പ്രതികരണം നേടി യവയാണ്. അനുയായികളുടെ സംഖ്യാബലം കൊണ്ടും ഉൽക്കൃഷ്ടപാരമ്പര്യംകൊണ്ടും ആശ യാദർശങ്ങളുടെ മഹത്ത്വംകൊണ്ടും ബലിഷ്ഠങ്ങളും ഉപരിതലവീക്ഷണത്തിൽ വിരുദ്ധങ്ങളുമായ ഹിന്ദുമതം, ഇസ്ലാംമതം, ക്രിസ്തുമതം എന്നീ മൂന്നു ഭാരതീയ മതങ്ങളെ അവയുടെ വർഗ്ഗീയ തയും സംഹാരകശക്തിയും ഇല്ലാതാക്കി എങ്ങനെ ദേശീയോദ്ഗ്രഥനശക്തികളാക്കി യെടുക്കാമെന്നതാണു് നമ്മെ അഭിമുഖീകരി ക്കുന്ന മഹാപ്രശ്നം.

ഹിന്ദുമതം വേദോപനിഷത്തുകളിലും, ഇസ്ലാം വിശുദ്ധ ഖുറാനിലും ക്രിസ്തുമതം ബൈ ബിളിലും അധിഷ്ഠിതങ്ങളാണ്. ഈ മൂന്നു മത ങ്ങളുടേയും പ്രമാണങ്ങളായ വിശുദ്ധ ഗ്രന്ഥ ങ്ങൾ നൂററാണ്ടുകൾ പഴക്കമുള്ളവയാണ്. ഈ മൂന്നിലും ആർക്കും പരീക്ഷിച്ചറിയാവുന്നവയും അവയ്ക്കു രൂപം കൊടുത്ത ഋഷികളും പ്രവാച കരും പുണ്യവാളന്മാരും യേശുക്രിസ്തുവും പരീ ക്ഷിച്ചറിഞ്ഞവയും നിത്യങ്ങളുമായ ആദ്ധ്യാ ത്മികസത്യങ്ങളും ദർശനങ്ങളും കാണാം. കൂടാതെ പാലിൽ വെള്ളംപോലെയും പഞ്ചസാരയിൽ മണൽത്തരികൾപോലെയും അവയോടു കൂട്ടി ക്കലർത്തിയ കുറെ കഥകളും, ഐതിഹ്യങ്ങളും ദൃഷ്ടാന്തങ്ങളും സൃഷ്ടി മുതലായവയെക്കുറിച്ചുള്ള സങ്കല്പങ്ങളും, അനുയായികളുടെ വ്യക്തിഗതവും സാമൂഹ്യവുമായ ജീവിതങ്ങളെ നിയന്ത്രിക്കുന്ന എണ്ണമററ വിധിനിഷേധങ്ങളും ദേവതോ പാസനാക്രമങ്ങളും കൂടി ഈ പ്രമാണഗ്രന്ഥങ്ങ ളിൽ ഉണ്ടു്. ഇവയിൽ പരീക്ഷിച്ചറിഞ്ഞവയും പരീക്ഷിച്ചറിയാവുന്നവയുമായ സത്യങ്ങൾ ശാശ്വതവും സാർവ്വജനീനവുമാണ്; മററൊന്നും അങ്ങനെയല്ല. മററെല്ലാം അവ എഴുതപ്പെട്ട കാലത്താൽ ബാധിതങ്ങളാണ്. അവ എഴുത പ്പെട്ട കാലത്തെ മനുഷ്യർക്കു് ഭൌതികശാസ്ത്രങ്ങ ളിലുണ്ടായിരുന്ന ജ്ഞാനശൂന്യത അവരുടെ പലേ സങ്കല്പങ്ങളേയും ദൃഷ്ടാന്തങ്ങളേയും വിധി നിഷേധങ്ങളേയും വികലപ്പെടുത്തിയിട്ടുണ്ടു്: പിൽക്കാലത്തു ശാസ്ത്രങ്ങൾക്കുണ്ടായിട്ടുള്ള പുഷ്ക്ക ലതയും പുരോഗമനവും ഈ വിശുദ്ധ ഗ്രന്ഥ ങ്ങളിലെ സൃഷ്ടിയെക്കുറിച്ചും മററുമുള്ള സിദ്ധാ ന്തങ്ങളുടെ സത്യതയേയും വിശ്വസനീയത യേയും കുറെയെല്ലാം കുറയ്ക്കുകയും നിരാകരി ക്കുകയും ചെയ്തിട്ടുണ്ടല്ലൊ. അവയിലെ വിധി നിഷേധങ്ങൾ ഒട്ടുമുക്കാലും കേവലം പ്രാദേശി കവും താത്ക്കാലികവുമായ പ്രയോജനവും പ്രാധാന്യവുമുള്ളവയായിരുന്നു. സാർവ്വജനീന മോ, എക്കാലവും പ്രസക്തങ്ങളോ അല്ല അവ. അതായതു് കാലം മാറുമ്പോൾ വിലയിടി

യുന്നതും വിലയില്ലാതാവുന്നതുമായ നാണയങ്ങളാണവ. 'മുഗളരുടെ നാണയങ്ങൾക്ക് ഈസ്റ്റിൻഡ്യാ കമ്പനിയുടെ ഭരണകാലത്ത് വിലയില്ല' എന്ന ശ്രീരാമകൃഷ്ണൻ പറഞ്ഞത് മതഗ്രന്ഥങ്ങളിലെ ഇത്തരം വിധിനിഷേധങ്ങളും ആചാരങ്ങളും കാലവും ദേശവും മാറുമ്പോൾ അപ്രസക്തങ്ങളും മൂല്യമററവയുമാകുന്നവെന്നതിനെ ചൂണ്ടിയാണ്. അതേ സമയം ഈ മൂന്നു മതങ്ങളുടേയും കാതലായ വശം അവയിലെ സാരവത്തായ ആദ്ധ്യാത്മികസത്യങ്ങളാണെന്നും അവ ശാശ്വതങ്ങളും സാർവ്വജനീനങ്ങളുമാണെന്നും ഓർക്കേണ്ടതുണ്ട്.

മതം അതീന്ദ്രിയജ്ഞാനമാണ്, അപരോക്ഷാനുഭവമാണ്. ഇന്ദ്രിയഗ്രാഹ്യങ്ങളായവ മതത്തിന്നു വിഷയമല്ല; വിഷയമാകയുമരുത്. അവയെ വിഷയമാക്കുവാനുള്ള കെൽപ്പ് മതത്തേക്കാളധികം ഭൌതികശാസ്ത്രങ്ങൾക്കാണ്. മതങ്ങൾ അവയുടെ മണ്ഡലം വിട്ട് അർഹതയില്ലാത്ത ഭൌതികമണ്ഡലങ്ങളിലേയ്ക്കു കടന്നു ചെല്ലരുതായിരുന്നു. പക്ഷെ ഈ മതങ്ങളുടെ ഉദ്ഭവകാലത്തും അവ പൂർണ്ണത പ്രാപിച്ച കാലത്തും ഭൌതികശാസ്ത്രങ്ങൾ അവയുടെ ശൈശവാവസ്ഥയിലായിരുന്നു. മതമെന്ന പേരിലറിയപ്പെട്ടിരുന്ന ജ്ഞാനരാശിയിൽനിന്നും ശാസ്ത്രങ്ങൾ ഉരുത്തിരിഞ്ഞിരുന്നില്ല. പില്ക്കാലത്ത് ഉരുത്തിരിഞ്ഞ് വളർന്നു പ്രായപൂർത്തി വന്ന് മതത്തിൻെറ പരിരംഭണത്തിൽനിന്നും മുക്തങ്ങളായി സ്വാതന്ത്ര്യം നേടിമുന്നേറിയതോടെ ഐന്ദ്രിയവിഷയങ്ങളെക്കുറിച്ചുള്ള ഭൗതികശാസ്ത്രങ്ങളുടെ നിഗമനങ്ങൾ അവയെക്കുറിച്ചു മതങ്ങൾക്കു പറയാനുണ്ടായിരുന്നതിനേക്കാൾ വസ്തുനിഷ്ഠങ്ങളും സത്യങ്ങളുമായി. സാരപൂർണ്ണങ്ങളായ ആദ്ധ്യാത്മികസത്യങ്ങളെ ആരാഞ്ഞറിഞ്ഞ് അവയെ സാക്ഷാത്ക്കരിക്കുവാനുള്ള മാർഗ്ഗം ജാതിമതഭേദമെന്യേ കാണിച്ചു കൊടുക്കുകയാണ് മതത്തിന്നു ചെയ്‌വാനുള്ളത്.

കാലദേശങ്ങളാൽ ബാധിതവും അബാധിതവും, നിസ്സാരവും സാരവുമായ രണ്ടു വശങ്ങൾ ഓരോ മതത്തിലും ഉണ്ട്. ഹിന്ദുമതത്തിൻെറ ശൈലിയിൽ അവയെ സ്മൃതിയെന്നും ശ്രുതിയെന്നും പറയാം: കാലദേശബാധിതങ്ങളായവ സ്മൃതിയും കാലദേശാബാധിതങ്ങളായവ ശ്രുതിയും. സ്മൃതികൾക്ക് നിശ്ചിതകാലദേശങ്ങളിലേ പ്രാമാണ്യമുള്ളു. അവ കാലം മാറുംതോറും മാററാവുന്നതും മാററപ്പെടേണ്ടവയുമാണ്.

മഹാനായ ഗണിതശാസ്ത്രജ്ഞനും ദാർശനികനുമായ എ. എൻ. വൈററ്ഹെഡ് 'ശാസ്ത്രം ആധുനികലോകത്തിൽ' എന്ന ഗ്രന്ഥത്തിൽ പറയുന്നു: ''ഭൗതികശാസ്ത്രങ്ങളെപ്പോലെതന്നെ മാററത്തെ അഭിമുഖീകരിക്കുവാൻ മതം സന്നദ്ധമാകാത്ത കാലത്തോളം അതിന്നു പൂർവ്വബലം വീണ്ടുകിട്ടുകയില്ല. മതത്തിലെ സത്യങ്ങൾ ശാശ്വതങ്ങളായിരിക്കാം. എന്നാലും ആ സത്യങ്ങളുടെ അഭിവ്യഞ്ജനം തുടർന്നുള്ള നവീകരണപ്രക്രിയ അർഹിക്കുന്നു.'' 'ചരിത്രകാരൻെറ മതത്തോടുള്ള സമീപനം' എന്ന തൻെറ ഗ്രന്ഥത്തിൽ ആർനോൾഡ് ടോയിൻബി പറയുന്നു: ''നമ്മുടെ സമുദായത്തിൽ, വർത്തമാനകാലത്തിൽ, സാമുദായികവും രാഷ്ട്രീയവുമായ പരിതസ്ഥിതികളാൽ മനുഷ്യരാശിയുടെ മതപരമായ പൈതൃകത്തിലെ നെല്ലും പതിരും ചേറി മാററാൻ നാം നിർബ്ബദ്ധരായിരിക്കുന്നു.'' 1897-ൽ മദിരാശിനഗരത്തിൽവെച്ച് 'ഭാരതത്തിലെ ഋഷീശ്വരന്മാർ' എന്ന പ്രസംഗത്തിൽ വിവേകാനന്ദസ്വാമികൾ പറഞ്ഞു:

''ശ്രേഷ്ഠങ്ങളായ മതങ്ങളിലെല്ലാം ഈ ചേറൽ – നെല്ലും പതിരും വേർതിരിക്കൽ– കാലാകാലവും നടക്കുന്ന ഒരു പ്രക്രിയയാണ്. കാരണം അവയിലെ ചരിത്രകാലത്തെ കൊയ്ത്തിൽ എല്ലാം നെല്ലല്ല. ശ്രേഷ്ഠങ്ങളായ മതങ്ങളുടെ പൈതൃകങ്ങളിലെല്ലാംതന്നേയും നാം രണ്ടുതരം സാമഗ്രികൾ കാണുന്നു. സാരവത്തായ ഉപദേശങ്ങളും സത്യങ്ങളും, സാരവത്തല്ലാത്ത ആചാരങ്ങളും സിദ്ധാന്തങ്ങളും. സാരവത്തായ ഉപദേശങ്ങളും സത്യങ്ങളും, ഇക്കാലമത്രയും മനുഷ്യരാശിക്കുണ്ടായിട്ടുള്ള അനുഭവങ്ങളിലൂടെ വീക്ഷിക്കുമ്പോൾ, കാലദേശാബാധിതങ്ങളാണ്.'' നമ്മുടെ മതഗ്രന്ഥങ്ങളിൽ രണ്ടുതരം സത്യങ്ങളുണ്ട്: ഒന്നു നിത്യസത്യങ്ങൾ; മററത് അവയോളം പ്രാമാണ്യമില്ലെങ്കിലും ചില പ്രത്യേകകാലത്തും ദേശത്തും സാഹചര്യത്തിലും സാധുതയുള്ളവയും. പരമാത്മാവും ജീവാത്മാക്കളും തമ്മിലുള്ള ശാശ്വതസംബന്ധത്തെ പ്രതിപാദിക്കുന്നതെല്ലാം ശ്രുതികളി

ലാണ്. ബലം, സർഗ്ഗാത്മകത എന്നിവയുടെ നിത്യനിർഝരി മതങ്ങളിലെ ശ്രുതിഭാഗങ്ങളിലാണ്. മനുഷ്യനെ ആത്മാവായും മനുഷ്യവ്യക്തിത്വം അനന്തമാഹാത്മ്യമുള്ളതായും ദർശിക്കുന്നതു് ശ്രുതികളാണ്. മനുഷ്യാത്മാവിൻെറ സ്വാതന്ത്ര്യമാണവയുടെ പ്രതിപാദ്യവിഷയം. നിർഭയതയും പരമപ്രേമവും സേവനവുമാണവയുടെ സന്ദേശം.

കാലഹരണപ്പെട്ട സ്മൃതിഭാഗങ്ങളെ എത്രയും വേഗത്തിൽ തുടച്ചുമാററുക എന്ന ലക്ഷ്യത്തെ മുൻനിർത്തി, സ്മൃതികളിൽ ഊന്നുകൊടുക്കാതെ ശ്രുതികൾക്കു പ്രാധാന്യം കൊടുക്കുകയാണ് ഈ വൈകിയവേളയിൽ മതങ്ങൾ ഉടൻ ചെയ്യേണ്ടതു്. അപ്രകാരം ചെയ്താലേ മനുഷ്യപുത്രനെ ദൈവപുത്രനായി, മാനവനെ മാധവനാക്കി, ഉയർത്തുക എന്ന മഹനീയകൃത്യമായ സ്വധർമ്മനിർവ്വഹണത്തിനു മതങ്ങൾക്കു് അവസരവും അധികാരവും ക്ഷമതയും ലഭിക്കുകയുള്ളു. എല്ലാ മതങ്ങളിലേയും പരിശുദ്ധങ്ങളും ആദ്ധ്യാത്മികങ്ങളുമായ സത്യങ്ങൾ – ശ്രുതിഭാഗങ്ങൾ – അവയുടെ സ്വധർമ്മനിർവ്വഹണത്തിനു സുക്ഷമങ്ങളാണെന്നു് അസന്ദിഗ്ദ്ധം തെളിയിക്കപ്പെട്ടിട്ടുണ്ടു്. ''പവിത്രതയും ശുദ്ധിയും പ്രേമവും ലോകത്തിൽ ഒരു മതത്തിൻേറയും കുത്തകയൊന്നുമല്ല. വിശിഷ്ടവ്യക്തിത്വമുള്ള സ്ത്രീപുരുഷന്മാരെ എല്ലാ മതങ്ങളും എല്ലാ മതസമ്പ്രദായങ്ങളും സൃഷ്ടിച്ചിട്ടുണ്ടു്.'' (വിവേകാനന്ദസ്വാമികൾ, ഷിക്കാഗോ പ്രസംഗം 1893.)

സ്മൃതിഭാഗങ്ങളിലെ 'ഇതൊന്നേ സത്യമുള്ളു, ഇതിലൂടെ മാത്രമേ രക്ഷയും മുക്തിയുമുള്ളു' എന്നും മററുമുള്ള മക്കടമുഷ്ടിയും സങ്കുചിതത്വവും മററു മതങ്ങളിലെ സ്മൃതിഭാഗങ്ങളുമായി പൊരുത്തപ്പെടാതെ ചേരിതിരിവും കലഹവും മററും സൃഷ്ടിക്കുന്നു. മതങ്ങളിലെ ശ്രുതിഭാഗങ്ങൾ തമ്മിൽത്തമ്മിലല്പ ഭിന്നതയും ഏററുമുട്ടലുകളുമുള്ളതും, ഉണ്ടാകുന്നതും. മതങ്ങളിലെ കാലഹരണപ്പെട്ട സ്മൃതികളിൽനിന്നും മുക്തങ്ങളായാൽ ശ്രുതിഭാഗങ്ങൾ സാഹോദര്യം, ഐക്യം, പരസ്പരമൈത്രി, സേവനം, മുതലായവയെ ഉളവാക്കുന്ന, ലോകനന്മ നേടിത്തരുന്ന, പഥ്യങ്ങളായ ആദ്ധ്യാത്മിശക്തികളായിനിലകൊള്ളുന്നതാണ്. ശ്രുതികളെ സ്മൃതികളിൽനിന്നും വേർപെടുത്തുകയെന്ന പ്രയാസമേറിയ കർമ്മം ഭാരതീയങ്ങളായ മേൽപ്പറഞ്ഞ മൂന്നു മതങ്ങളിലും നിർവ്വഹിക്കപ്പെട്ടിട്ടു് നൂററാണ്ടുകളായി. എന്നാൽ കാലഹരണപ്പെട്ട സ്മൃതികളെ ഉപേക്ഷിക്കുവാൻ സാധിയ്ക്കായ്കയാൽ, നിർജ്ജീവങ്ങളായ അവയുടെ ദുസ്സഹഭാരം പേറി ക്ലേശിക്കുകയാണീ മതങ്ങൾ. ഇവയുടെ അനുയായികൾക്കിടയിൽ പരസ്പരം ഛിദ്രവും, വിദ്വേഷവും കലഹവും കൊലയും നടക്കുന്നതെല്ലാം ഉപേക്ഷണീയങ്ങളായ എന്നാൽ ഉപേക്ഷിക്കുവാൻ സാധിച്ചിട്ടില്ലാത്ത ഈ പഴഞ്ചൻ സ്മൃതികൾ നിമിത്തമാണ്.

നൂററാണ്ടുകളായി ഈ മൂന്നു മതങ്ങളിലും ശ്രുതികൾ സ്മൃതികളിൽനിന്നും വേർപെടുത്തപ്പെട്ടിട്ടുണ്ടു് എന്നു പറഞ്ഞുവല്ലൊ. ഹിന്ദുമതത്തിലെ ഈ വേർപെടുത്തപ്പെട്ട ശ്രുതിഭാഗമാണ് ഉപനിഷത്തുകളായി അറിയപ്പെടുന്നതു്. ബൈബിളിലെ സുവിശേഷങ്ങൾ – വിശേഷിച്ചും ക്രിസ്തുഭഗവാൻെറ തിരുമൊഴികൾ – ക്രിസ്തുമതത്തിലെ ഉപനിഷത്തുകളാണ്. വിശുദ്ധഖുറാനിലെ മംഗളശ്ലോകംതന്നെ ഏതൊരു സഹോദരമതത്തിനും ആദർശപൂർവ്വം സ്വാഗതം ചെയ്യാവുന്നതും അവയിലെ ശ്രുതിയുമായി ഒത്തിണങ്ങി അലിഞ്ഞു ചേരുന്നതുമായ ഒരു മന്ത്രമാണ്.

കാരുണ്യക്കടലാം താവകതിരുനാമം
ആദ്യന്തം കീർത്തിച്ചുകൊണ്ടടിയൻ തുടങ്ങുന്നു.
ലോകൈകനാഥനാം അങ്ങൊരാൾ കീർത്തനീയൻ
ആദ്യന്തം താവകതിരുനാമം ജയിക്കട്ടെ!
സർവ്വകർമ്മഫലദാതാവാമങ്ങയെ മാത്ര–
മടിയങ്ങൾ സർവ്വാത്മനാ സേവിക്കുന്നു.
അങ്ങുതാൻ ഞങ്ങൾക്കേകമാമാശ്രയം
നേർവഴി നടത്തീടാൻ കാരുണ്യമുണ്ടാകണേ.
നേർവഴി–അങ്ങയാലനുഗ്രഹീതർ
നടന്ന വഴി–അതിലൂടെ നടത്തണേ
അങ്ങയാൽ തിരസ്കൃതർ, പതിതർ തൻ
പിമ്പേ പോയിടാതെ കാത്തുകൊള്ളണേ നാഥാ.

ഇതാണ് വിശുദ്ധ ഖുറാനിലെ മംഗളശ്ലോകം. മുക്തി മുസ്ലീമിനു മാത്രമല്ല, എന്നുൽഘോഷിക്കുന്ന രണ്ടാമദ്ധ്യായം 62–ാം മന്ത്രവും വിശുദ്ധ ഖുറാനിലെ ശ്രുതിഭാഗത്തിനു ദൃഷ്ടാന്തമാണ്.

ഖുറാനിൽ വിശ്വസിച്ചാശ്രയിക്കുന്നവക്കും
ജൂതനും, ക്രൈസ്തവനുമന്യക്കും
ആരൊക്കെ ദൈവത്തിൽ, പരലോകത്തിൽ
വിശ്വാസം പുലർത്തി സത്കർമ്മമനുഷ്ഠിക്കുന്നുവോ
അവക്കെല്ലാം നേടാം അഭയാനന്ദമാം ഫലം.

(വി. ഖുറാൻ. 2. 62.)

വിശുദ്ധ ഖുറാനു തൊട്ടു താഴെയായി മാത്രം സ്ഥാനമഹിക്കുന്ന, മൌലാനാ ജലാലുദ്ദീൻ റൂമിയുടെ ''മസ്നാവി'' എന്ന ഗ്രന്ഥം വിശുദ്ധ ഖുറാനിലെ സ്മൃതികളിൽനിന്നും വേർപെടുത്തിയ ശ്രുതിഭാഗമാണ്; ഖുറാനിലെ ഉപനിഷത്താണ് 'മസ്നാവി' എന്നു പറയാം. 'മസ്നാവി'യുടെ പ്രയോജനം പറയുന്നിടത്തു് മൌലാനാ ജലാലുദ്ദീൻ റൂമി പറയുന്നു: ''അതിലെ ഉണങ്ങിയ എല്ലുകളെ ശ്വാക്കൾക്കായി എറിഞ്ഞുകൊടുത്തുകൊണ്ടു് വിശുദ്ധ ഖുറാനിലെ മജ്ജയെ ഞാനിതാ വലിച്ചെടുത്തു വെച്ചിരിക്കുന്നു.'' ഇസ്ലാം മനുഷ്യനെ ഈശ്വരനിലേയ്ക്കു നയിക്കുന്ന ഒരു മാർഗ്ഗമാകുന്നതു് അതിലെ ഇത്തരം ശ്രുതിഭാഗങ്ങളിലാണ്.

ഒരു മതഗ്രന്ഥത്തിന്നും എക്കാലത്തേയ്ക്കും എല്ലാവർക്കുമായി നിയമനിർമ്മാണം ചെയ്യുക സാദ്ധ്യമല്ല. മനുവിൻേറയും ഗൌതമൻേറയും കാലത്തെ ഹിന്ദുക്കൾക്കു് യോഗ്യവും പ്രയോജനകരവുമായ സാമുദായികവും വ്യക്തിപരവുമായ വിധിനിഷേധങ്ങളെല്ലാം ഈ ഇരുപതാം നൂററാണ്ടിലെ ഹിന്ദുക്കൾക്കു് ഉപയുക്തങ്ങളോ ശ്രേയസ്കരങ്ങളൊ ആകണമെന്നില്ല. ആകാതിരുന്നാൽ അതിലാശ്ചര്യവുമില്ല. അതുപോലെതന്നെ ബൈബിളിലെ പ്രവാചകന്മാർ അവരുടെ സമകാലീനർക്കും, മുഹമ്മദുനബി സമകാലീനരായ അറബികൾക്കും കല്പിച്ച വിധിനിഷേധങ്ങൾ ഇന്നു ലോകമൊട്ടുക്കുള്ള അവരുടെ അനുയായികൾക്കു് ഉപയുക്തങ്ങളാകണമെന്നില്ല; ഈ നൂററാണ്ടിലെ അറബികൾക്കുപോലും അവ പ്രയോജനകരങ്ങളാകണമെന്നില്ല. കാലവും ദേശവും മാറുന്നതനുസരിച്ചു് മതങ്ങളിലെ സ്മൃതിഭാഗങ്ങൾ മാറേണ്ടതുണ്ടെന്ന യാഥാർത്ഥ്യം സമ്മതിക്കുകയും സ്വീകരിക്കുകയും വേണം. എന്നാൽ അതേ സമയം, ഈ മതങ്ങളിലെ ആദ്ധ്യാത്മികസത്യങ്ങളും, അവ മനുഷ്യന്നു് ഈശ്വരസാക്ഷാത്കാരം നേടിക്കൊടുക്കുവാൻ നിർദ്ദേശിക്കുന്ന ഉപായങ്ങളും ശാശ്വതവും സാർവ്വജനീനവുമായ മൂല്യമുള്ളവയാണു്. അതിവേഗത്തിലും അതിശക്തിയോടും സാമ്പത്തിക–സാമുദായിക വ്യവസ്ഥിതികൾ ലോകമൊട്ടുക്കും മാറിമറിയുന്ന ഇക്കാലത്തു് കാലോചിതവും സാരം ചോർന്നു പോകാതേയുമുള്ള ഒരു പുനർവ്യാഖ്യാനത്തിന്നു വിധേയമാക്കണം, എല്ലാ മതങ്ങളേയും. സാരം ചോർന്നു പോകാതെ എന്നതുകൊണ്ടത്ഥമാക്കുന്നതു്, ചരിത്രസത്യങ്ങളേക്കാൾ ശാശ്വതസത്യങ്ങൾക്കു്, അക്ഷരത്തേക്കാൾ അത്ഥത്തിന്നു്, പ്രാധാന്യം നൽകിക്കൊണ്ടും കാലത്തിൻെറ വെല്ലുവിളിയെ നേരിടാൻ യോഗ്യവും ശക്തവുമായ രീതിയിലും മതങ്ങളെ നാം പുനർവ്യാഖ്യാനം ചെയ്യണമെന്നാണ്. സുവിശേഷങ്ങൾ അരുളുന്നതുപോലെ 'അക്ഷരം കൊല്ലുമ്പോൾ അത്ഥം രക്ഷിക്കുന്നു.' ഇത്തരമൊരു പുനർവ്യാഖ്യാനത്തിന്നു വിധേയമായില്ലെങ്കിൽ മതങ്ങൾ സ്വാനുയായികളുടെ വ്യക്തിത്വത്തെ വക്രവും ബീഭത്സവുമാക്കുന്നതിന്നു നിമിത്തങ്ങളാകും.

ഭാരതത്തിലെ പ്രധാനങ്ങളായ മൂന്നു മതങ്ങളും നൂററാണ്ടുകൾക്കു മുമ്പുതന്നെ അവയിലെ ശ്രുതിയേയും സ്മൃതിയേയും വേർതിരിച്ചു കഴിഞ്ഞിട്ടും അവ പരസ്പരം ദ്വേഷിച്ചും കലഹിച്ചും പണ്ടേപടി തുടരുവാൻ കാരണമെന്താണ്? യാഥാസ്ഥിതികമതങ്ങൾ –ഓരോ മതത്തിലേയും യാഥാസ്ഥിതികർ എന്നു പറയുന്നതാവും ശരി– അവരുടേതായ സ്മൃതികളോടുള്ള അവയിലെ പ്രാദേശികവർഗ്ഗീയ–രാഷ്ട്രീയചുവകളും, അത്യാഗ്രഹികളായ സ്ഥാപിതതാൽപര്യക്കാർ സ്വാത്ഥമുദ്ദേശിച്ചു പടച്ചുണ്ടാക്കിയ ചടങ്ങുകളും പരിപാടികളുമടക്കം സ്മൃതികളോടുള്ള കൂറും വീറും വിടാതിരിക്കുന്നതുകൊണ്ടാണ് സ്ഥിതിഗതികൾക്കു മാററം വരാത്തതു്. സാമുദായിക–രാഷ്ട്രീയ ആശയാദർശങ്ങൾ ധാർമ്മികവും ആദ്ധ്യാത്മികവുമായ മൂല്യങ്ങളാൽ പ്രചോദിതങ്ങളല്ലെങ്കിൽ, ആകുന്നില്ലെങ്കിൽ, അവ മനുഷ്യൻെറ പ്രാകൃതഭാവങ്ങളെ പോഷിപ്പിക്കുവാനേ ഉതകുകയുള്ളു. മനുഷ്യൻെറ പ്രാകൃതഭാവങ്ങളിൽ നിന്നാണ് സ്വാത്ഥതയും അസഹിഷ്ണതയും, അക്രമവും ഉണ്ടാകുന്നതു്.

മതപരമായി കാണപ്പെടുന്ന അസഹിഷ്ണത സത്യത്തിൽ മതത്തിൻെറ ഫലമല്ല. പ്രാദേ

ശിക – വർഗ്ഗീയ – രാഷ്ട്രീയ ചൊവയുള്ള അതി സങ്കുചിതവും അനഭിലഷണീയവുമായ ഒരുതരം ദേശീയതയുമായി മതത്തെ കൂട്ടിക്കലർത്തുക കാരണമാണ് അസഹിഷ്ണുതയും മതത്തിൻെറ അഥവാ മതങ്ങളുടെ സംഭാവനയായി തോന്നുന്നതു്, വ്യാഖ്യാനിക്കപ്പെടുന്നതു്. മതത്തെക്കുറിച്ച് അത്തരമൊരു വ്യാഖ്യാനം നൽകുന്നവർ കാലഹരണപ്പെട്ട ഒരു അപവാദത്തെ മതവിരോധംകൊണ്ടും മതമെന്തെന്നറിയായ്ക കൊണ്ടും അയവിറക്കുന്നവർ മാത്രമാണ്.

ശ്രീരാമകൃഷ്ണമിഷനിലെ ശ്രീ രംഗനാഥാനന്ദസ്വാമികൾ ആവർത്തിച്ചു പറയാറുള്ളതു പോലെ, ''വിറങ്ങലിച്ച്, പിന്നോട്ട മാത്രം നോക്കുന്നവയല്ലാതെ, അയവോടും ആവേശത്തോടുംകൂടി മുന്നോട്ട നോക്കുന്ന മതസിദ്ധാന്തങ്ങളാണ് നമുക്കിന്നാവശ്യം. അന്യസ്മൃതികളെ അസഹിഷ്ണുതയോടും നിഷേധഭാവേനയും വീക്ഷിക്കുന്ന, മാററാനാകാത്ത, അവസാന വാക്കും പറഞ്ഞുതീർത്തിട്ടുള്ള സ്മൃതിയാണ് മതമെന്ന ധാരണ നാം ഉപേക്ഷിക്കണം. ആധുനികശാസ്ത്രങ്ങളുടേയും മനുഷ്യത്വത്തിൻേറയും ശ്രുതിസാരങ്ങളുടേയും വെളിച്ചത്തിൽ മതങ്ങളിലെ ശാശ്വതതത്ത്വങ്ങളും ആധുനികപ്രബുദ്ധതയുടെ സാരാംശവും തമ്മിൽ താളലയമുള്ള ഒരു വീക്ഷണവും ധാരണയും ഉണ്ടാകാൻ പ്രോത്സാഹിപ്പിക്കണം.'' ഈ ലക്ഷ്യം മുൻനിർത്തി മതസമ്പ്രദായങ്ങളെ വിമർശനബുദ്ധിയുടെ നിരീക്ഷണത്തിന്ന വിധേയമാക്കണം. അപ്രകാരം ചെയ്താൽ അവയിലെ ആദ്ധ്യാത്മിക ശക്തി – സഹോദരമതങ്ങളിലെ ശക്തികളാൽ കൂടുതൽ ബലിഷ്ഠവും സമ്പന്നവുമായി, മതങ്ങളുടെ ഗതിയെ നിയതപ്പെടുത്തുകയും ആദ്ധ്യാത്മികതയിൽ അവയെ പ്രതിഷ്ഠിതങ്ങളാക്കി ആദ്ധ്യാത്മികലക്ഷ്യമുള്ളവയാക്കുകയും ചെയ്യും. മതങ്ങളുടെ താരതമ്യപഠനം ചെയ്തിട്ടുള്ള പണ്ഡിതന്മാർ അവയിലെ ആദ്ധ്യാത്മികത പരസ്പരം പൊരുത്തമുള്ളതായിക്കാണുന്നു. സദൃശങ്ങളായ ഈ ആദ്ധ്യാത്മികശക്തികളെ അണിചേർത്തു നിർത്തിയാൽ സ്വതന്ത്രവും, സമത്വസുന്ദരവും ആദ്ധ്യാത്മികോജ്ജ്വലവും പുരോഗമനോത്സുകവുമായ ഒരു ഭാരതത്തിൽ ജനസമൂഹത്തെ വാർത്തെടുക്കാം.

ആധുനികവിദ്യാഭ്യാസരീതിയും, ജനകീയഭരണം സാദ്ധ്യമാക്കിത്തരുന്ന സ്വാതന്ത്ര്യങ്ങളും ഈ ലക്ഷ്യം നേടുന്നതിന്ന സഹായകങ്ങളാണ്. എന്തിഷ്ടമോ അതു വിശ്വസിക്കുവാനും പറയുവാനും ഒന്നിലും വിശ്വസിക്കാതിരിക്കാൻപോലും സ്വാതന്ത്ര്യം – ചിന്താസ്വാതന്ത്ര്യം – നമുക്കിന്നുണ്ട്. ശ്രീ രംഗനാഥാനന്ദസ്വാമികൾ പറയുംപോലെ, ''സ്വാതന്ത്ര്യത്തിൻേറയും സമത്വത്തിൻേറയും വ്യക്തിത്വത്തിൻെറ പാവനതയുടേയും സമഞ്ജസസമ്മേളനത്തിലൂടെ മനുഷ്യനെ വികസിപ്പിച്ചെടുക്കാൻ ബദ്ധശ്രദ്ധങ്ങളാണു നമുക്കു ദത്തങ്ങളായ സ്വാതന്ത്ര്യങ്ങളെല്ലാം തന്നേയും.'' ശാന്തരായിരുന്നുകൊണ്ടു ശാസ്ത്രങ്ങൾ ചർച്ചചെയ്‌വാൻ നമുക്കു സാധിക്കുന്നു; അഭിപ്രായവ്യത്യാസങ്ങളെ നാം സഹിക്കുന്നു. എന്നാൽ മതമണ്ഡലത്തിൽ നമുക്കതു സാധിക്കുന്നില്ല. ഈ അവസ്ഥ അതിവേഗം ഇന്നു മാറിക്കൊണ്ടിരിക്കുകയാണ്. ''വൈകാരികജ്വരം കുറഞ്ഞുകുറഞ്ഞു വരുന്ന ഒരന്തരീക്ഷമുള്ള ഇക്കാലത്തു് മതങ്ങളുടെ സമ്മേളനങ്ങൾ ഏറിയേറി വരുന്നു.'' എന്നു് ശ്രീ രംഗനാഥാനന്ദസ്വാമികൾ പറയുന്നതു് മതങ്ങളുടെ ബന്ധത്തിൽ ലോകമൊട്ടുക്കും സംഭവിക്കുന്ന നൂതനവും സ്വാസ്ഥ്യകരവുമായ ഒരു പ്രവണതയെ കണ്ടറിഞ്ഞാണ്. ഈ പ്രവണതയെ നാം പ്രയോജനപ്പെടുത്തേണ്ടതുണ്ട്.

ശാസ്ത്രത്തിൻേറയും സാങ്കേതികവിജ്ഞാനത്തിൻേറയും പിൻബലത്തോടുകൂടി അതിശക്തിയേറിയ ബൌദ്ധികവും സാമുദായികവും രാഷ്ട്രീയവുമായ ചലനങ്ങൾ എല്ലാ രാജ്യങ്ങളിലും ഉണ്ടായിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് ആധുനിക ലോകം. രാഷ്ട്രീയതയുടെ ചില ഘടകങ്ങളുടെ പളപളപ്പും ബാഹ്യമായ കാര്യക്ഷമതയും കാണുമ്പോൾ 'ദേശീയതയെ സൃഷ്ടിക്കുന്നതിൽ മതത്തിന്ന ഒരു പങ്കും നൽകേണ്ടതില്ല; മതമങ്ങുപേക്ഷിച്ചു കളഞ്ഞാൽപോലും കൊള്ളാം,' എന്നൊക്കെ തോന്നിയേക്കാം. ഭാരതത്തിൻെറ ഭൂതകാലം ഗണനീയമായതുകൊണ്ട് മതം ഉപേക്ഷിക്കുകയെന്നാൽ ഭാരതം ഭാരതമല്ലാതാവുക എന്നാണർത്ഥം. നൂററാണ്ടുകളെ അതിജീവിച്ച ഭാരതസംസ്കാരം സജീവമല്ലാതാകും, മതം ഉപേക്ഷിക്കപ്പെട്ടാൽ. മതത്തിനാ സ്ഥാനം കൊടുക്കാത്ത

ഭാരതസംസ്കാരം ചരിത്രത്തിൻെറ ഏടുകൾക്ക അലങ്കാരം മാത്രമായി മാറുന്ന ഒരു മൃതസംസ്കാരമാകും.

മതം – മതം മാത്രമാണ് – ഒരു രാഷ്ട്രത്തിന്ന സ്ഥിരതയും സംസ്കാരവും നൽകുകയെന്നതു്, 'മതം വേണ്ട' എന്ന പറയുന്ന രാഷ്ട്രങ്ങൾക്കപോലും കാലം വൈകാതെ തെളിയും.

''പ്രകൃതിക്കടിമപ്പെട്ടുകൊണ്ടു ത്രപംകൊള്ളുകയായിരുന്ന മനുഷ്യൻ ഇത്രകാലവും. ആ അടിമത്തത്തിൽനിന്നും സ്വയം മുക്തനായ മനുഷ്യൻ യജമാനനായി മാറിയ അടിമയുടെ കൊള്ളരുതായ്മ പ്രകടമാക്കുകയാണിന്നു്. പ്രകൃതിശക്തികൾക്കുമുമ്പിൽ തല കുനിക്കാതിരുന്നതുകൊണ്ടായില്ല. മനുഷ്യനിൽ എന്തൊന്ന ശ്രേഷ്ഠമോ അതിനെ മതിക്കുന്നതായ ഒരു ധാർമ്മികവീക്ഷണം അവശ്യം വേണ്ടതാണ്. അതില്ലാത്തിടത്തു് ശാസ്ത്ര–സാങ്കേതിക ജ്ഞാനം അപകടകാരിയാണ്. അതുണ്ടെങ്കിലോ ബാഹ്യപ്രകൃതിയിൽനിന്നും മനുഷ്യനെ മോചിപ്പിച്ച ശാസ്ത്രത്തിന്നു് മനുഷ്യനെ അവൻെറതന്നെ ജഡതയിൽനിന്നും മോചിപ്പിക്കുക എന്ന കൃത്യം തുടങ്ങാം'' എന്നു് ബർട്രാൻറു് റസ്സൽ 'ശാസ്ത്രീയ വീക്ഷണം' എന്ന ഗ്രന്ഥത്തിൽ സിദ്ധാന്തിക്കുന്നു. മതങ്ങളുടെ സാരം, യഥാർത്ഥമതം, വാഗ്ദാനം ചെയ്യുന്നതു് 'മനുഷ്യനിൽ ശ്രേഷ്ഠമായതെന്തോ അതിനോടുള്ള മതിപ്പും ജഡതയിൽനിന്നും മനുഷ്യനെ മോചിപ്പിക്കലു'മാണ്. ആന്തരികമനുഷ്യനെക്കുറിച്ചുള്ള ശാസ്ത്രമാണ് മതം. ജൂലിയൻ ഹക്സ്ലിയുടെ ശൈലിയിൽ പറഞ്ഞാൽ, 'മനുഷ്യൻെറ സാദ്ധ്യതകളെക്കുറിച്ചുള്ള ശാസ്ത്രമാണു മതം.' ഈ ആന്തരികമനുഷ്യനെക്കുറിച്ചു പ്രതിപാദിയ്ക്കുന്ന ശാസ്ത്രത്തിൻെറ അഭാവത്തിൽ, മറെറല്ലാ ശാസ്ത്രങ്ങളും പ്രചാരത്തിലും പ്രയോഗത്തിലും വന്നാലും അവകൊണ്ടൊന്നും ഗുണമുണ്ടാകയില്ല. ശ്രീ വിവേകാനന്ദസ്വാമികൾ അരുളിയപോലെ, ''മനുഷ്യസമുദായത്തിൽനിന്നും മതത്തെ എടുത്തു മാററിയാൽ, ബാക്കിയാകുന്നതു മനുഷ്യരല്ല മൃഗങ്ങളായിരിക്കും.''

ഓരോ സംസ്കാരവും എന്തു നൽകുന്നുവോ അതു ലോകത്തിലെ എല്ലാ മനുഷ്യർക്കും അവകാശപ്പെട്ടതാണ്. കൊള്ളാവുന്ന സംസ്കാരങ്ങളെല്ലാംതന്നേയും മതാധിഷ്ഠിതങ്ങളുമാണ്. അതിനാൽ എല്ലാ മതങ്ങളുടേയും സാരഭാഗങ്ങളുമായി ഈ ദേശത്തിലെ ഓരോ പൌരനും പരിചയപ്പെടണം. ഈ ദേശത്തിലെ വിദ്യാഭ്യാസം ശാസ്ത്രത്തിൻേറയും മതങ്ങളുടേയും സംസ്കാരങ്ങളുമായി വിദ്യാർത്ഥികളെ സുപരിചിതരാക്കുന്നതായിരിക്കണം. നാം ശ്വസിക്കുന്ന വായുപോലെ ശ്രമം കൂടാതെ ഉൾക്കൊള്ളാവുന്നതാണ് മതവും മതസംസ്കാരവും എന്നൊരു ഭാവം നമുക്കുണ്ടു്; അതൊട്ടും ശരിയല്ല. ശിക്ഷണംകൊണ്ടും സ്വാത്മീകരണംകൊണ്ടും ഉണ്ടാകുന്നതാണ് സംസ്കാരം. വായിച്ചു മാററിവെയ്ക്കാവുന്ന ഒരു സാഹിത്യമോ തത്ത്വശാസ്ത്രമോ എന്ന നിലയിലല്ലാതെ, അവയുടെ ഉള്ളിലോട്ടു ആഴത്തിലിറങ്ങിച്ചെന്നു് അവയുടെ പ്രാണസ്പന്ദനം സ്വാംശീകരിക്കുമാറു നമ്മുടെ നാട്ടിലെ ഓരോ പൌരനേയും മതങ്ങളുടെ സാരാംശങ്ങളുമായി സുപരിചിതനാക്കണം.

പ്രാദേശികതയും വർഗ്ഗീയതയും നമ്മുടെ സംസ്കാരത്തിന്നു വലുതായ ഹാനി വരുത്തിയിട്ടുണ്ടു്; വരുത്തുന്നുണ്ടു്! അതു നാം തടയണം. രസതന്ത്രവും ഊർജ്ജതന്ത്രവും, മററും ഹിന്ദു, ക്രിസ്ത്യൻ, മുസ്ലീം എന്നീ ലേബലുകൾ കൂടാതെ സ്വീകരിക്കുവാനുള്ള ബുദ്ധി നമുക്കുണ്ടു്. എന്നാൽ കാലാകാലമായി നമ്മുടെ ആത്മാക്കളെ ഈശ്വരനിലേയ്ക്കു്, ആത്മാവിനെ പരമാത്മാവായ ഈശ്വരനിലേയ്ക്കു്, നയിക്കുന്ന മാർഗ്ഗങ്ങളായ മതങ്ങളെ ഹിന്ദു, ക്രിസ്ത്യൻ, മുസ്ലീം എന്നീ ലേബലുകൾ ഒട്ടിച്ചു് അപഹസിക്കുന്ന ബുദ്ധിശൂന്യതയും അല്പത്വവും നമുക്കുണ്ടുതാനും. ഇത്തരം ബാലചാപല്യങ്ങൾ നിർത്തി പ്രായപൂർത്തിയുടെ പക്വത നേടുവാൻ നാം ഇനിയൊട്ടും വൈകിച്ചുകൂടാ. വിദ്യാഭ്യാസം, സ്വാംശീകരണം, ഇതൊന്നേ മാർഗ്ഗമുള്ളൂ. ഇതെങ്ങനെ സാധിക്കാമെന്നു് ആലോചിക്കേണ്ടതും യുക്തമായ നടപടികൾ കൈക്കൊള്ളേണ്ടതും ഗവർമ്മേണ്ടും സർവ്വകലാശാലകളുമാണ്. ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ പോരായ്മയെ നികത്തുവാൻ 'ആന്തരികമനുഷ്യനെക്കുറിച്ചുള്ള ശാസ്ത്ര'മായ മതം നമ്മുടെ സ്കൂളുകളിലും കോളേജുകളിലും ഒരു 'നിർബ്ബന്ധ'വിഷയമാക്കേണ്ടതാണ്. ഇക്കാര്യത്തിൽ ഒന്നും ചെയ്‌വാൻ സാദ്ധ്യ

മല്ലാത്ത ഒരു സ്വയംകൃതാനർത്ഥത്തിൽ നമ്മുടെ ഭരണകൂടവും രാഷ്ട്രീയകക്ഷികളും പെട്ടുകിടക്കുകയാണ്. അതിനാൽ അവരിൽനിന്നും പ്രതികൂലമല്ലാതെ അനുകൂലമായ ഒരു നിലപാട് പ്രതീക്ഷിക്കേണ്ടതില്ല. സാധാരണക്കാരായ പൌരന്മാർ അവരാൽ ആവുംവിധം വിദ്യാഭ്യാസത്തിലെ ഈ പോരായ്മയെ നികത്തുവാൻ ശ്രമിക്കുകയാണ് ഇവിടെ കരണീയമായിട്ടുള്ളത്. ഭാരതീയമതങ്ങളുടേയും സംസ്കാരങ്ങളുടേയും സാരം സ്വയം ഉൾക്കൊള്ളുകയും തന്നാലാവുംവിധം വളരുന്ന തലമുറകളിലേയ്ക്ക് അതു പകർന്നുകൊടുക്കുകയും ചെയ്യുന്നതു് ദേശീയോദ്ഗ്രഥനത്തിനുള്ള സ്വസംഭാവനയായി ഓരോ ഭാരതീയനും കരുതണം; അതനുസരിച്ച് പ്രവർത്തിക്കുകയും വേണം. ബാല്യംതൊട്ടുതന്നെ ഭാരതത്തിലെ ഓരോ കുട്ടിയും ഭാരതത്തിലുള്ള മതങ്ങളുടെ ശ്രുതിഭാഗങ്ങൾ കേൾക്കാനും അവയുടെ അർത്ഥമറിയാനും ഇടവരണം, ദേശീയോദ്ഗ്രഥനം സാധിക്കുവാൻ.

---

# ശരണാഗതി

പി. സി. വാസുദേവൻ ഇളയതു്

ഉത്ക്ഷിപ്തദക്ഷിണകരോന്നതതജ്ജനീക–
മുത്താനിതോർധ്വവിധൃതാംഗുലിവാമഹസ്തം
ആനന്ദദീപ്തനയനാനനമാത്മമഗ്നം
ശ്രീരാമകൃഷ്ണമനിശം ഹൃദി ഭാവയാമി. 1

ഉയർത്തിയ വലത്തു കൈയിന്റെ ചൂണ്ടാണി വിരൽകൊണ്ടു് ഉന്നതഭാവത്തെ ചൂണ്ടിക്കാണിക്കുന്നവനും മലർത്തിയ ഇടത്തുകൈയിന്റെ ഊർധ്വാഗ്രമായി വിടർന്ന വിരലുകളെക്കൊണ്ടു ഹൃദയാബ്ജത്തിന്റെ വികാസാവസ്ഥയെ പ്രകാശിപ്പിക്കുന്നവനും ആനന്ദംകൊണ്ടു മിന്നിത്തിളങ്ങുന്ന കണ്ണുകളും മുഖവുമായി ആത്മാനുഭൂതിയിൽ മുങ്ങിനിന്നരുളുന്നവനും ആയ ശ്രീരാമകൃഷ്ണഭഗവാനെ ഞാൻ എപ്പോഴും മനസ്സിൽ ധ്യാനിക്കുന്നു.

താപത്രയാഭിഹതിജർജ്ജരിതാന്തരംഗൈഃ
ശാന്ത്യർത്ഥിഭിഃ സതതമേവ നിഷേവ്യമാണം
ദിവ്യാനുഭൂതിപരനിർവൃതിദാനദക്ഷം
ശ്രീരാമകൃഷ്ണചരണം ശരണം പ്രപദ്യേ. 2

ആധ്യാത്മികം ആധിദൈവികം ആധിഭൌതികം എന്ന മൂന്നു വിധം ദുഃഖങ്ങളുടെ ആഞ്ഞടിയേററു തകർന്ന ഹൃദയത്തോടുകൂടിയ ജനങ്ങൾ ശാന്തി കൊതിച്ചുകൊണ്ടു് എപ്പോഴും സേവിച്ചുപോരുന്നതും ദിവ്യാനുഭൂതികൊണ്ടു പരമാനന്ദം നല്കാൻ കഴിവുള്ളതുമായ ശ്രീരാമകൃഷ്ണചരണത്തെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു.

ശ്രാന്തോഽസ്മി ഭൌതികസുഖാസവപാനലോഭാദ്
ഘോരാസു മോഹപദവീഷു കൃതപ്രചാരഃ
സോഽഹം മനാഗുദിതജീവിതതത്ത്വബോധഃ
ശ്രീരാമകൃഷ്ണചരണം ശരണം പ്രപദ്യേ. 3

ലൌകികസുഖമാകുന്ന മധു കുടിക്കാൻ കൊതിപൂണ്ടു്, അജ്ഞാനാന്ധകാരംകൊണ്ടു ഭയങ്കരങ്ങളായ മാർഗ്ഗങ്ങളിൽ അലഞ്ഞു നടന്നു് ഞാൻ തളർന്നിരിക്കുന്നു. ആ ഞാൻ തെല്ലൊന്നുണർന്ന് ജീവിതയാഥാർത്ഥ്യബോധത്തോടു കൂടിയവനായിട്ടു ശ്രീരാമകൃഷ്ണചരണത്തെ ശരണം പ്രാപിച്ചുകൊള്ളുന്നു.

നിത്യം യദീയചരിതാമൃതപാനസക്താഃ
സംസാരദുഃഖശമനം പരിയന്തി സന്തഃ
തം മംഗളം പതിതപാവനദിവ്യലീലം
ശ്രീരാമകൃഷ്ണചരണം ശരണം പ്രപദ്യേ. 4

യാതൊന്നിന്റെ കഥാമൃതം പതിവായി പാനം ചെയ്യുന്നതിൽ മുഴുകിയിട്ടു സജ്ജനങ്ങൾ സംസാരദുഃഖത്തിന്റെ ശമനം സമ്പാദിക്കുന്നു, പതിതന്മാരെ പരിശുദ്ധീകരിക്കുന്ന അദ്ഭുത

ലീലയോടുകൂടിയതും ലോകത്തിന്നു മംഗളം നല്കുന്നതുമായ ആ രാമകൃഷ്ണചരണത്തെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു.

യത്പ്രേമഭാവവികസത്പരമാത്മബോധാ
ലോകാൻ പുനന്തി ബഹവോഽപി
യദീയശിഷ്യാഃ
തം കാരുണീസുമധുരം പരമം പവിത്രം
ശ്രീരാമകൃഷ്ണചരണം ശരണം പ്രപദ്യേ. 5

യാതൊന്നിലുള്ള ഭക്തികൊണ്ടു തത്ത്വജ്ഞാനം നേടിയ വിവേകാനന്ദപ്രഭൃതികളായ തൃപ്പാദശിഷ്യന്മാർ ഇന്നു ലോകത്തെ പരിശുദ്ധമാക്കുന്നുവോ, കാരുണ്യംകൊണ്ടു മധുരമധുരമായ പരമപരിശുദ്ധമായ ആ രാമകൃഷ്ണചരണത്തെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു.

അധ്യാത്മസൗരഭമഖണ്ഡസുഖാനുഭൂതി–
മാധ്വീമയം പ്രസൃതശാന്തിപരാഗരമ്യം
ഭക്താവലീവിമലമാനസരാജമാനം
ശ്രീരാമകൃഷ്ണചരണം ശരണം പ്രപദ്യേ. 6

ആധ്യാത്മികത്വമാകുന്ന സുഗന്ധം പുരണ്ടതും അദ്വൈതസുഖാനുഭവമാകുന്ന പൂന്തേൻ തുളുമ്പിനില്ക്കുന്നതും ശാന്തിയാകുന്ന പൂമ്പൊടി എമ്പാടും വ്യാപിപ്പിക്കുന്നതും ഭക്തന്മാരുടെ നിർമ്മലഹൃദയങ്ങളിൽ (മാനസസരസ്സുകളിൽ എന്നും) പ്രശോഭിക്കുന്നതും ആയ ശ്രീരാമകൃഷ്ണചരണാരവിന്ദത്തെ ഞാൻ ആശ്രയിച്ചുകൊള്ളുന്നു.

യദ്ധാമ സത്യശിവസുന്ദരമാശ്രിതാനാം
യോഗത്രയീമഹിതതത്ത്വമണിപ്രദീപം
ഏകാന്തഘോരഭവരോഗമഹൌഷധം തം
ശ്രീരാമകൃഷ്ണചരണം ശരണം പ്രപദ്യേ. 7

തന്നെ ആശ്രയിക്കുന്ന ഭക്തന്മാൎക്കു യാതൊന്നു സത്യവും ശിവവും സുന്ദരവുമായ സ്ഥാനമാകുന്നുവോ, ജ്ഞാനം, കൎമ്മം, ഭക്തി എന്ന യോഗത്രയത്തിന്റെ തത്ത്വത്തെ പ്രകാശിപ്പിക്കുന്ന രത്നദീപവും അത്യന്തം ഭയങ്കരമായ സംസാരരോഗത്തെ നശിപ്പിക്കുന്ന ദിവ്യൌഷധവും ആയ ആ ശ്രീരാമകൃഷ്ണചരണത്തെ ഞാൻ ശരണം പ്രാപിച്ചുകൊള്ളുന്നു.

ശ്രീരാമകൃഷ്ണ ! ഭഗവൻ ഹൃദി ഗാഢതപ്തം
ത്രായസ്വ മാം പുരുദയാമൃതസാരസേകൈഃ
ഭൂയാസമുജ്ഝിതസമസ്തഭയഃ പ്രശാന്തി –
ധന്യാശയഃ പരിണതാത്മസതത്ത്വബോധഃ. 8

ശ്രീരാമകൃഷ്ണഭഗവൻ, മനസ്സിൽ ഏററവും താപംപൂണ്ട എന്നെ മഹത്തായ ദയാമൃതസാരം തൂകിക്കൊണ്ടു് രക്ഷിക്കേണമേ. ഞാൻ എല്ലാ ഭയങ്ങളിൽനിന്നും വിമുക്തനായി പ്രശാന്തികൊണ്ടു ധന്യമായ ഹൃദയത്തോടുകൂടിയവനായി പരിപക്വമായ ആത്മതത്ത്വജ്ഞാനമുള്ളവനായിത്തീരുമാറാകട്ടെ !

---

ആനന്ദാമൃതവൎഷിണീം രസമയീം നിഃശ്രേയസാച്ഛ്റേയസീം
ഭക്തിം വിന്ദതി രാമകൃഷ്ണചരണേ യോ ഭാഗ്യശാലീ പുമാൻ
തം ദൃഷ്ട്വാ മുനയഃ സ്തുവന്തി വിബുധാഃ പുഷ്പാഞ്ജലിം കുൎവ്വതേ
നൃത്യന്ത്യപ്സരസോ ഹസന്തി പിതരോ ഗായന്തി ദേവാനുഗാഃ.

സശ്രദ്ധം ഭഗവത്പദാംബുജയുഗം സംസേവമാനശ്ചിരം
തത്പ്രേമസ്വരസാസവസ്യ കണികാമാസ്വാദയേദ്യോ നരഃ
ദിവ്യോന്മാദമദാത് സ ഹൃഷ്യതി ഹസത്യുച്ചൈസ്തരം ഗർജതി
സ്വൈരം നൃത്യതി ഗായതി പ്രണമതി ശ്ലിഷ്യത്യശേഷം ജഗത്.

ആനന്ദാമൃതത്തെ പൊഴിക്കുന്നതും രസാത്മകവും മുക്തിയെക്കാൾ ശ്രേഷ്ഠവുമായ ഭക്തി ശ്രീരാമകൃഷ്ണന്റെ തൃക്കഴലിൽ യാതൊരു ഭാഗ്യശാലിക്കാണോ സിദ്ധിക്കുന്നതു് അദ്ദേഹത്തെ കണ്ടാൽ മുനിമാർ വാഴ്ത്തുന്നു, വാനവർ പുഷ്പാഞ്ജലി ചെയ്യുന്നു, അപ്സരസ്സുകൾ ആടുന്നു, പിതൃക്കൾ ചിരിക്കുന്നു, ഗന്ധൎവ്വന്മാർ പാടുന്നു. ഭഗവത്പാദങ്ങളെ വളരെക്കാലം ശ്രദ്ധയോടെ സേവിച്ചു സേവിച്ചു് അവയുടെ പ്രേമരസാസവത്തിന്റെ കണികയെങ്കിലും ആസ്വദിച്ച മനുഷ്യൻ ദിവ്യോന്മാദപ്പുളപ്പുകൊണ്ടു് ആനന്ദിക്കുകയും ചിരിക്കുകയും ഉറക്കെ അലറുകയും ഇഷ്ടംപോലെ തുള്ളുകയും പാടുകയും സൎവ്വജഗത്തിനേയും നമസ്കരിക്കുകയും പുണരുകയും ചെയ്യുന്നു.

—ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

# അസതോ മാ സദ്ഗമയ

ശ്രീ സച്ചിദാനന്ദസ്വാമികൾ

ഓം അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർമാമൃതം ഗമയ. (ബൃ. ഉ. 1. 3. 28.)

അസത്തിൽനിന്നു സത്തിലേയ്ക്കു് എന്നെ ഗമിപ്പിക്കേണമേ; തമസ്സിൽനിന്നു ജ്യോതിസ്സിലേയ്ക്കു് എന്നെ ഗമിപ്പിക്കേണമേ; മൃത്യുവിൽനിന്നു് അമൃതത്തിലേയ്ക്കു് എന്നെ ഗമിപ്പിക്കേണമേ !

'അഭ്യാരോഹം' എന്നു് ഉപനിഷത് പ്രസിദ്ധമായ മന്ത്രമാണിതു്. ബൃഹദാരണ്യകം ഒന്നാമദ്ധ്യായം മൂന്നാം ബ്രാഹ്മണത്തിൽ, ഉദ്ഗീഥംകൊണ്ടു പ്രാണദേവതോപാസനം പ്രതിപാദിക്കുന്ന സന്ദർഭത്തിൽ, ഉപാസനാപ്രാരംഭമായി ഈ മന്ത്രം ജപിക്കാൻ വിധിച്ചിരിക്കുന്നു. ഉപാസ്യമായ ദേവതാസ്വരൂപത്തിലേയ്ക്കു് ആഭിമുഖ്യേന(നേരിട്ടു്)ആരോഹണം ചെയ്യാൻ ഉപയുക്തമാകയാൽ ഇതിന്നു് 'അഭ്യാരോഹം' എന്ന പേർ സിദ്ധിച്ചു. പ്രാണദേവതോപാസനത്തിൽ മാത്രമല്ല, ശാസ്ത്രോക്തമായ എല്ലാ ഉപാസനകളുടേയും ആരംഭത്തിൽ അവശ്യം ജപിക്കേണ്ട മന്ത്രമായിട്ടാണു് ശിഷ്ടന്മാർ ഇതിനെ അംഗീകരിച്ചിട്ടുള്ളതു്. എന്താണു് ഈ ഉപാസനം ? ഉപാസ്യം എന്തു് ?

നമ്മുടെ വാങ്മനഃകായവൃത്തികളെ ചൈതന്യാഭിമുഖമാക്കുന്ന, അഥവാ ഈശ്വരാഭിമുഖമാക്കുന്ന, ക്രിയയാണു് ഉപാസനം എന്നു പൊതുവെ പറയാം. ഭക്തി, ഭജനം എന്നൊക്കെ പറയുന്നതു് ഇതിനെ ഉദ്ദേശിച്ചാണു്. ശ്രുതിസ്മൃതിശാസ്ത്രങ്ങളിൽ ഉപാസനയെ കുറിക്കാൻ 'വിദ്യ'യെന്നും 'തപസ്സെ'ന്നുമുള്ള ശബ്ദങ്ങൾ സാധാരണമായി പ്രയോഗിക്കാറുണ്ടു്.

വിദ്യാം ചാവിദ്യാം ച യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്വാ വിദ്യയാമൃതമശ്നുതേ.
(ഈശാവാസ്യം.11.)

തപഃശ്രദ്ധേ യേ ഹ്യുപവസന്ത്യരണ്യേ
ശാന്താ വിദ്വാംസോ ഭൈക്ഷ്യചര്യാം ചരന്തഃ
(മുണ്ഡകം 1.2.11.)

തപസാ ബ്രഹ്മ വിജിജ്ഞാസസ്വ. തൈത്തിരീയ 3.2.

ഇത്യാദിസന്ദർഭങ്ങളിലെല്ലാം വിദ്യാ—തപശ്ശബ്ദങ്ങൾ ഉപാസനയെയാണു് അർത്ഥമാക്കുന്നതു്. തപസ്സെന്നുവെച്ചാൽ ശീതോഷ്ണാദി ദ്വന്ദ്വങ്ങളെ സഹിച്ചുകൊണ്ടുള്ള എല്ലാ സാധനാനുഷ്ഠാനങ്ങളും എന്നു് അർത്ഥമാകുന്നു.

മഹത്തായ എന്തെങ്കിലും ലക്ഷ്യം നേടാൻ ക്ലേശസഹിഷ്ണുതാപൂർവ്വകം നിരന്തരമായി ചെയ്യപ്പെടുന്ന എല്ലാ തീവ്രപ്രയത്നങ്ങളും തപസ്സിലന്തർഭവിക്കുന്നു. യോഗശാസ്ത്രപ്രകാരം, കായേന്ദ്രിയങ്ങളുടെ ശുദ്ധിക്കും ബലത്തിനുംവേണ്ടി അനുഷ്ഠിക്കപ്പെടുന്ന സാധനകളാണു് തപസ്സു്.

'കായേന്ദ്രിയസിദ്ധിരശുദ്ധിക്ഷയാത്തപസഃ.'
(യോ: സൂ: 2. 43.)

തപസ്സുനിമിത്തം കായേന്ദ്രിയങ്ങളുടെ അശുദ്ധി ക്ഷയിച്ചു് അവയ്ക്കു് അസാധാരണശക്തികൾ സിദ്ധിക്കുന്നുവെന്നു താല്പര്യം. ഈ തപശ്ചര്യ ഉപാസനയുടെ മുഖ്യമായ അംഗമാകയാൽ, തദ്വിഷയകമായ എല്ലാ സാധനകളേയും തപശ്ശബ്ദത്താൽ വ്യവഹരിക്കുക സാധാരണമാണു്. അലൗകികമായ കായേന്ദ്രിയശക്തികളും ജ്ഞാനവൈരാഗ്യാദിബലങ്ങളും നേടിയ മഹാപുരുഷന്മാരുടെ കഥ പറയുമ്പോൾ അവർ ആ മഹിമകളെല്ലാം 'തപസ്സുകൊണ്ടു നേടി'യെന്നാണു് ഇതിഹാസപുരാണങ്ങളിൽ പ്രായേണ കാണുക. ഇവിടെയെല്ലാം തപസ്സുകൊണ്ടുദ്ദേശിക്കുന്നതു സാംഗോപാംഗമായ ഉപാസനമാണു്.

ഉപ = സമീപത്തിൽ, അടുത്തു്; ആസനം = സ്ഥിതി, ഇരുപ്പു്, എന്നു് വാച്യാർത്ഥം. ശാസ്ത്രഭാഷയിൽ 'വിഷയാന്തരപരിഹാരേണ ഏകത്രധ്യേയവസ്തുനി ചിത്തസ്യ സ്ഥിരീകരണം' എന്നാണു നിർവ്വചനം. അന്യവിഷയങ്ങളെല്ലാം

തള്ളി, ധ്യേയമായ ഒരേ ഒരു വസ്തുവിൽ മനസ്സിനെ ഏകാഗ്രമാക്കി നിൎത്തുക, എന്നുതാല്പൎയ്യം. ആചാൎയ്യസ്വാമികരം ഗീതാഭാഷ്യത്തിൽ ഈ വിഷയത്തെ കുറെക്കൂടി വിശദമാക്കുന്നു:

'ഉപാസനം നാമ യഥാശാസ്ത്രം ഉപാസ്യസ്യ അൎത്ഥസ്യ വിഷയീകരണേന സാമീപ്യമുപഗമ്യ തൈലധാരാവത് സമാനപ്രത്യയപ്രവാഹേണ ദീൎഘകാലം യദാസനം തദുപാസനമാചക്ഷതേ. (ഗീത 12.3.)

ശാസ്ത്രവിധിപ്രകാരം, ഉപാസ്യമായ അൎത്ഥത്തെ വിഷയീകരിക്കുന്ന ധാരണയാൽ അതിന്റെ സാമീപ്യം പ്രാപിച്ച് തദാകാരമായി പരിണമിക്കുന്ന ചിത്തത്തിന്ന് തൈലധാരപോലെ നിരന്തരമായ യാതൊരു സമാനവൃത്തിപ്രവാഹം ഉണ്ടാകുന്നുവോ, വളരെ നേരം തുടൎന്നു നില്ക്കുന്ന ആ ധ്യാനസ്ഥിതിയത്രേ ഉപാസനം. ഇവിടെ ത്രിപുടിയുടെ സ്മരണമുണ്ട്; അതായത്, ധ്യാതാ–ധ്യാനം–ധ്യേയം, എന്ന മൂന്നെണ്ണം. ഇതിനെത്തന്നെയാണ് ജ്ഞാതൃ–ജ്ഞാന–ജ്ഞേയമെന്നും, ഉപാസകൻ –ഉപാസനം– ഉപാസ്യം, എന്നും പറയുന്നതു്. ഇതേ ധ്യാനം ക്രമേണ ദൃഢപ്പെട്ട് പരിപക്വമാകുന്ന അവസ്ഥയിൽ ഉപാസകന്റെ 'അഹംബോധ'മാകുന്ന ധ്യാതൃഭാവവും അതോടുകൂടി ധ്യാനക്രിയയും വിലയിച്ച്, ചിത്തം ധ്യേയവസ്തുമാത്രമായി പരിണമിക്കുന്നു. ത്രിപുടീവിലയനരൂപമായ സമാധിയത്രേ ഇതു്. ചിത്തവൃത്തികരം അത്യന്തം ശാന്തവും സമാഹിത(ഏകാഗ്ര)വുമായിരിക്കുന്ന ഈ അവസ്ഥയിൽ– സമാധിയിൽ –ഉപാസകൻ ഉപാസ്യവുമായി താദാത്മ്യം പ്രാപിച്ച് തന്മയനായി വൎത്തിക്കയാണു ചെയ്യുന്നതു്. ഇപ്രകാരം ധാരണയിൽ തുടങ്ങി ധ്യാനംവഴി സമാധിയിലെത്തുന്ന ചിത്തൈകാഗ്രതാഭ്യാസത്തിന്ന് 'സംയമം' എന്നത്രേ യോഗശാസ്ത്രസംജ്ഞ. ഈ സംയമംതന്നെയാകുന്നു ഉപാസനയുടെ ആന്തരമായ അംഗം. അതിലേയ്ക്ക് സഹകാരിസാധനങ്ങളായ തപഃസ്വാധ്യായാദികരം ഉപാംഗങ്ങളും.

ഉപാസ്യമായ ചൈതന്യത്തെ 'ദേവതാ' എന്നു പറയുന്നു, ഐശ്വരമായ ഇച്ഛാ–ജ്ഞാന –ക്രിയാശക്തിസ്വരൂപമെന്നൎത്ഥം. ഉപാസകൻ തനിക്ക് അഭീഷ്ടങ്ങളായ ഗുണമഹിമകളുടെയെല്ലാം സമഷ്ടീഭാവത്തെയാണ് ഉപാസ്യദേവതയിൽ ദൎശിക്കുന്നതു്. അങ്ങനെ തനിക്ക് ഏററവും അഭീഷ്ടമായ, ജീവിതത്തിന്റെ ഏകലക്ഷ്യമായി കരുതപ്പെടുന്ന, ഉപാസ്യദേവതയിൽ ഏകാന്തഭക്തിപൂൎവ്വകം ചെയ്യപ്പെടുന്ന നിരന്തരസ്മരണമാകുന്നു ഉപാസനം. ധ്യാനരൂപമായ ഈ ഉപാസനം പരിപക്വമായി സമാധിയിലെത്തുമ്പോരം, അവിടെ ഉപാസ്യദേവതയുമായി തന്മയീഭാവം വരുന്ന ഉപാസകചിത്തത്തിന്നു തദ്ദേവതാത്മകമായ ഗുണമഹിമകളെല്ലാം സംസിദ്ധമാവുന്നതു് സ്വാഭാവികം മാത്രമാണ്. ഐശ്വരമായ ഇച്ഛാ–ജ്ഞാന–ക്രിയാശക്തികരം മനുഷ്യലോകത്തിൽ എവിടെയെങ്കിലും എപ്പോഴെങ്കിലും അസാധാരണമാം വിധം പ്രകാശിച്ചിട്ടുണ്ടെങ്കിൽ, അതെല്ലാം ദേവതോപാസനംവഴി ഉണ്ടായിട്ടുള്ളതാണെന്നു തീൎത്തും പറയാം. മനുഷ്യബുദ്ധിയുടെ പ്രഭാവങ്ങളായി അറിയപ്പെടുന്ന വിവിധകലകളും വിദ്യകളുമെല്ലാം വാസ്തവത്തിൽ ചൈതന്യത്തിന്റെ, ഐശ്വരമായ ജ്ഞാനക്രിയാശക്തിയുടെ വിലാസങ്ങളത്രേ.

യോഗോ ജ്ഞാനം തഥാ സാംഖ്യം
വിദ്യാഃ ശില്പാദി കൎമ്മ ച
വേദാഃ ശാസ്ത്രാണി വിജ്ഞാന–
മേതത് സൎവ്വം മഹേശ്വരാത്.

(മഹാഭാരതം, അനുശാസനികം 149. 139.)

പരാപരങ്ങളായ ഈ കലാവിദ്യകളിൽ അതിശയേന ശോഭിച്ച മഹാപുരുഷന്മാരുടെ ചരിത്രം നോക്കിയാൽ കാണാം, അവരുടെ ആ വൈഭവങ്ങളെല്ലാം ശാസ്ത്രാനുസൃതമായ ഉപാസനംവഴി സിദ്ധിച്ചിട്ടുള്ളതാണെന്ന്. പുരാണപ്രസിദ്ധരായ മുനിപുംഗവന്മാരുടെയും സിദ്ധപുരുഷന്മാരുടെയും കഥകരം എത്ര വേണമെങ്കിലും നമുക്ക് ഈ വിഷയത്തിൽ ഉദാഹരിക്കാവുന്നതാണ്. ആധുനികകാലത്തു് ആവിർഭവിച്ച ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെയും ശിഷ്യോത്തമന്മാരുടെയും പുണ്യചരിതങ്ങരംതന്നെ ഉത്തമദൃഷ്ടാന്തം.

ഉപാസനമെന്നാൽ എന്തു്, എന്നാണ് നാം ഈ പ്രകരണത്തിൽ ആകാംക്ഷിച്ചതു്. പാതഞ്ജലയോഗദൎശനപ്രകാരം അതു് സാംഗോപാംഗമായ ക്രിയായോഗമാണ് – വാങ്മനഃകായങ്ങളുടെ ദോഷത്തെ ക്ഷയിപ്പിച്ച്

സമാധിപദത്തിലേയ്ക്കു് ഉയൎത്തുന്ന യോഗ സാധനം.

തപഃസ്വാധ്യായേശ്വരപ്രണിധാനാനി ക്രിയായോഗഃ. സമാധിഭാവനാൎത്ഥഃ ക്ലേശതനൂകരണാൎത്ഥശ്ച !

(യോ. സൂ. 2. 1, 2.)

തപസ്സ്, സ്വാധ്യായം, ഈശ്വരപ്രണിധാനം, എന്നീ മൂന്നും ചേൎന്ന യോഗസാധനമ്മു ക്രിയാ യോഗം എന്നു പേർ. സാധനകളെല്ലാം ക്രിയാ രൂപമാകയാലും, സമാധിയോഗത്തിനു സാധ നമാകയാലുമത്രേ 'ക്രിയായോഗ'സംജ്ഞ. അഹിംസാ, സത്യം, അസ്തേയം, ബ്രഹ്മചൎയ്യം, അപരിഗ്രഹം – എന്നീ അഞ്ചു യമങ്ങളെയും ശൌചം, സന്തോഷം എന്നീ നിയമങ്ങളെയും കൂടി ഇവിടെ ഗ്രഹിക്കേണ്ടതാകുന്നു. അവ തപ സ്സിന്റെ പൂൎവാംഗമായ പ്രാരംഭസാധനക ളാണു്. അഹിംസാദി മഹാവ്രതങ്ങളിൽ നിഷ്ഠ യില്ലാതെ തപസ്സാചരിക്കാനോ തത്ഫല മായ കായേന്ദ്രിയബലങ്ങൾ നേടാനോ സാധ്യമല്ല.

സ്വാധ്യായവും ഈശ്വരപ്രണിധാനവു മാണു് ഉപാസനയുടെ മുഖ്യാംഗങ്ങൾ. രണ്ടും ഒന്നിച്ചുപോകുന്നു. 'പരമപവിത്രപ്രണവാദി മന്ത്രജപഃ സ്വാധ്യായഃ.' (യോഗസുധാകരം) പ്രണവം, ഗായത്രി, തുടങ്ങിയ പരമപവിത്ര മന്ത്രങ്ങളുടെ ജപമാണു് സ്വാധ്യായംകൊണ്ടു ദ്ദേശിക്കുന്നതു്. എന്താണു് ജപം ? 'തജ്ജപ സ്തദൎത്ഥഭാവനം' (യോ. സൂ 1. 28.) അൎത്ഥാനു സന്ധാനപൂൎവ്വകം പവിത്രമന്ത്രത്തെ ആവ ൎത്തിച്ചു് ഉച്ചരിക്കുന്നതാണു ജപം. ഭാവനാ ഗോചരമായ ദേവതാസ്വരൂപം തന്നെയാകുന്നു അൎത്ഥം. പരമമായ ഈശ്വരസ്വരൂപം ഒന്നേ യുള്ളു. അതു് അവാങ്മനസഗോചരവു മാണു്. അതിന്റെ ശബ്ദപ്രതീകമത്രേ പ്രണ വം – പരമപവിത്രമായ ഓംകാരം. എന്നാൽ അതേ ഈശ്വരസ്വരൂപം മനുഷ്യന്റെ അഭീഷ്ടാ നുസാരം ഭാവനയ്ക്കു വിഷയമാകുമ്പോൾ, ഭാവ നാവൈവിധ്യമനുസരിച്ചു ദേവതാസ്വരൂ പവും വിവിധമായിത്തീരുന്നു. ഇപ്രകാരം ഭാവനായോഗ്യമായി ശാസ്ത്രങ്ങൾ അംഗീകരി ച്ചിട്ടുള്ള ഉപാസ്യദേവതാസ്വരൂപങ്ങൾ നിരവ ധിയാണു്. ഓരോന്നിന്നുമുണ്ടു് അതതിന്റെ ശബ്ദപ്രതീകമായ മന്ത്രം. എല്ലാം പ്രണവ ത്തോടുകൂടി ഉച്ചരിക്കപ്പെടുന്നു. ആ മന്ത്രത്തെ ഗുരുമുഖത്തുനിന്നും ഗ്രഹിച്ചുവേണം ഉപാസിക്ക വാൻ.

വാക്കും അൎത്ഥവും തമ്മിലുള്ള ബന്ധം അഭേദ്യമാണു്. രണ്ടും ഒന്നുതന്നെ; ഒരേ വസ്തു വിന്റെ സ്ഥൂലവും സൂക്ഷ്മവുമായ ഭാവങ്ങൾ. വാഗ്രൂപമായ മന്ത്രത്തിന്റെ ഉച്ചാരണത്താൽ തദൎത്ഥമായ ദേവതാസ്വരൂപം ഹൃദയത്തിൽ ഉണൎന്നു ഭാവനാഗോചരമായിത്തീരുന്നു. വീണ്ടും വീണ്ടും ആവൎത്തിച്ചു ചെയ്യുന്ന ഓരോ ജപത്തിലും ഇപ്രകാരം അൎത്ഥബോധം സ്ഫുരിക്ക കയും അഭ്യാസബലത്താൽ ഭാവനാദാൎഢ്യം, ധാരണാദാൎഢ്യം, സിദ്ധിക്കുകയുമാണു് ഇതി ന്റെ ഫലം. ധാരണ ബലപ്പെട്ടു ധ്യാനത്തിൽ മുഴുകുന്നതോടുകൂടി വാചികമായ ജപം നിലച്ചു മാനസികമായി പരിണമിക്കയാണു് ചെയ്യു ന്നതു്. അങ്ങനെ ക്രമേണ ധ്യാനത്തിൽനിന്നു് സമാധിയിലേയ്ക്കു് ഉപാസകൻ ഉയരുന്നു.

'തജ്ജപസ്തദൎത്ഥഭാവനം.തതഃപ്രത്യക്ചേതനാ_ ധിഗമോƒപ്യന്തരായാഭാവശ്ച' (യോ. സൂ. 1. 28, 29.) അൎത്ഥഭാവനാപൂൎവ്വകമായ മന്ത്രജപത്തി ന്റെ ഫലമായി പ്രത്യഗാത്മാവിന്റെ സാ ക്ഷാത്കാരവും യോഗാന്തരായങ്ങളുടെ നാശവും സംഭവിക്കുന്നു. രോഗം, മനസ്സിന്റെ മടി, സംശയം, ഉത്സാഹമില്ലായ്മ, അലസത, വിഷ യാസക്തി, വിപരീതബുദ്ധി, സമാധി സാധി ക്കായ്ക, സാധിച്ചിട്ടും വിട്ടുപോവുക – ഇവ യാണു് യോഗാന്തരായങ്ങൾ (വിഘ്നങ്ങൾ) എന്നു പറയപ്പെടുന്ന വിക്ഷേപങ്ങൾ. അവ യെല്ലാം സ്വാധ്യായമാകുന്ന ജപത്താൽ നീങ്ങി യോഗി ലക്ഷ്യം പ്രാപിക്കുന്നു. ''സ്വാധ്യായാ ദിഷ്ടദേവതാസംപ്രയോഗഃ''(യോ. സൂ. 2. 44.) മന്ത്രജപംകൊണ്ടു അഭീഷ്ടദേവതാസാക്ഷാത് കാരം സിദ്ധിക്കുന്നു. ''സമാധിസിദ്ധിരീശ്വര പ്രണിധാനാത്'' (യോ. സൂ. 2. 45.) ഈശ്വര പ്രണിധാനമാകുന്ന ഉപാസനയാൽ സമാധി കൈവരുന്നു. 'സംപ്രജ്ഞാതം' എന്ന സമാധി യോഗമത്രേ ഇതു്. പ്രാതിഭമായ ജ്ഞാനം തുട ങ്ങിയ വിശിഷ്ടശക്തികളെല്ലാം ഉപാസകന്നു് സിദ്ധിക്കുന്നതു് ഈ യോഗത്താലാകുന്നു. ഇതി ലെല്ലാം വിരക്തനായി, പരവൈരാഗ്യയുക്ത നായ യോഗിക്കുവിവേകഖ്യാതിയാൽ സിദ്ധി ക്കുന്ന ഒരു സമാധിയുണ്ടു്: അതാണു് 'അസം

പ്രജ്ഞാതം' എന്നറിയപ്പെടുന്ന നിർവികല്പ സമാധി. ആ അവസ്ഥയിലെത്താൻ ഏതൊരു സാധകനും ഉപാസനം അവശ്യം വേണ്ടതാണ്. ഇനി, ഈ വിഷയത്തിൽ 'അഭ്യാരോഹ'ത്തിൻെറ ഉപയോഗമാണ് ചിന്തിക്കുവാനുള്ളതു്.

'അസതോ മാ സദ്ഗമയ' എന്നു തുടങ്ങിയ മൂന്നു പ്രാർത്ഥനകൾ ഉൾക്കൊള്ളുന്ന അഭ്യാരോഹമന്ത്രം ഒരു ദേവതാവിശേഷത്തിൻെറയും പ്രതീകമല്ല. പ്രത്യുത, സർവദേവതാമയമായ സത്–ചിദ്–ആനന്ദാത്മാവിലേയ്ക്കു്, ഈശ്വരഭാവത്തിലേയ്ക്കു്, മനസ്സിന്നു് ആഭിമുഖ്യമുണ്ടാകുന്ന വിശിഷ്ടാർത്ഥമാണ് അതിന്നുള്ളതു്. 'അസതോ മാ സദ് ഗമയഃ.' നാമരൂപാത്മകമായ ശരീരാദിപ്രപഞ്ചം സദ്വസ്തുവല്ല; മൂന്നു കാലത്തിലും അസ്തിത്വമില്ലാത്തതിനാൽ അസത്താണ്. സദ്വസ്തുവാകട്ടെ പ്രത്യഗാത്മാവായ ഈശ്വരനാകുന്നു – ഉപാസ്യമായ അഭീഷ്ടദേവതാസ്വരൂപം. 'അസത്തായ ശരീരാദിബന്ധത്തിൽനിന്നും എന്നെ മോചിപ്പിച്ചു പ്രത്യഗാത്മാവിലേയ്ക്കു നയിക്കേണമേ,' എന്നു് ഉപാസകൻ പ്രാർത്ഥിക്കുന്നു. 'തമസോ മാ ജ്യോതിർഗമയ.' തമസ്സ് എന്നു പറഞ്ഞാൽ അന്ധകാരം അവിദ്യ, അജ്ഞാനം. ജ്യോതിസ്സാകട്ടെ, സ്വയംപ്രകാശമായ ആത്മവസ്തു, ചിദ്രൂപം. ആത്മാവല്ലാത്ത, ദൃശ്യമായ, ശരീരാദി വിഷയങ്ങളിൽ ആത്മത്വബുദ്ധി (ഞാൻ എന്ന ഭാവം) അവിദ്യാകൃതമാകുന്നു. സർവ്വദുഃഖത്തിനും മൂലമായ ഈ അജ്ഞാനബന്ധത്തിൽനിന്നും എന്നെ മോചിപ്പിച്ചു് ചിദ്രൂപമായ ആത്മാവിൻെറ സാക്ഷാത്കാരത്തിലേയ്ക്കു നയിക്കേണമേ,' എന്നു സാരം. 'മൃത്യോർ മാ അമൃതം ഗമയ'; അനൃതജഡദുഃഖരൂപമായ ശരീരാദിവിഷയങ്ങൾ മൃതമാണ്, ക്ഷണികവും നശ്വരവുമാണ്. അമൃതാനന്ദമത്രേ പ്രത്യഗാത്മസ്വരൂപം. അതിൻെറ സാക്ഷാത്കാരത്താൽ, 'ഞാൻ മൃത്യുവിനെ ജയിച്ചു് അമൃതനായി ഭവിക്കട്ടെ,' എന്നു താത്പര്യം. മഹത്തായ ഈ അർത്ഥം ബോധിച്ചു് അഭ്യാരോഹമന്ത്രത്തെ ഉപാസനാരംഭത്തിൽ ജപിക്കേണ്ടതാണെന്നാണ് ഉപനിഷത്തു പറയുന്നതു്. അതിനാൽ ഉപാസകൻെറ സങ്കല്പം ശുദ്ധമായി ബലപ്പെടുകയും, ദേവതാസാക്ഷാത്കാരത്തിലേയ്ക്കു് അന്തരായം വിനാ അഭിഗമിക്കാറാവുകയും ചെയ്യും.

അഭ്യാരോഹമന്ത്രംപോലെതന്നെ പരമപവിത്രവും ഉപാസനാപ്രാരംഭത്തിൽ ജപിക്കുവാൻ ശാസ്ത്രം വിധിച്ചിട്ടുള്ളതുമായ മറെറാരു മന്ത്രമുണ്ട്; അതാണ് പ്രസിദ്ധമായ ഗായത്രി. താല്പര്യം രണ്ടിനും ഒന്നുതന്നെ: ദേവതാസാക്ഷാത്കാരത്തിലേയ്ക്കു് ഉപാസകചിത്തത്തിനു് ആഭിമുഖ്യമുണ്ടാക്കുക. ''തത് സവിതുർ വരേണ്യം ഭർഗോ ദേവസ്യ ധീമഹി ധിയോ യോ നഃ പ്രചോദയാത് = സവിതാവായ (ജഗത്സൃഷ്ടിസ്ഥിതിലയഹേതുവായ) ദേവൻെറ (ചൈതന്യസ്വരൂപൻെറ) വരേണ്യമായ (ഏററവും മഹനീയമായ) തേജസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു; യാതൊരു ദേവൻ നമ്മുടെ ബുദ്ധിവൃത്തികളെ പ്രചോദിപ്പിക്കുമാറാകട്ടെ (സത്–ചിദ്–ആനന്ദാത്മാവിന്നഭിമുഖമായി നയിക്കട്ടെ.)

നിത്യം മൂന്നു സന്ധ്യകളിലും ഉപാസനയ്ക്കു മുമ്പായി പ്രണവസഹിതമായ ഗായത്രീമന്ത്രം ജപിക്കണമെന്നാണ് ശാസ്ത്രവിധി. ഉപനയനസംസ്കാരത്താൽ വേദാധ്യയനത്തിന്നു് അധികാരം സിദ്ധിച്ചിട്ടുള്ള എല്ലാ വർണ്ണികളെയും സംബന്ധിക്കുന്ന സാമാന്യനിയമമത്രേ ഇതു്. ഗായത്രിയെപ്പോലെതന്നെ പവിത്രമായി കരുതപ്പെടുന്ന അഭ്യാരോഹമന്ത്രത്തേയും, ഒരു കാലത്തു് – വൈദികധർമ്മത്തിനു് പ്രാമാണ്യവും പ്രചാരവുമുണ്ടായിരുന്ന പൂർവ്വകാലങ്ങളിൽ – ധർമ്മനിഷ്ഠന്മാർ നിയമേന നിത്യകർമ്മങ്ങളിൽ ഉപയോഗിച്ചിരുന്നു, എന്നു വിചാരിക്കുന്നതിൽ തെററില്ല. എന്നാൽ അന്നുണ്ടായിരുന്ന പല വേദശാഖകളും സ്മൃതിശാസനങ്ങളും ലോപിച്ചുപോയിരിക്കുന്നതിനാൽ, ആരു് ഏതു കാലത്തു് ഉപയോഗിച്ചിരുന്നുവെന്നു് അറിയാൻ നമുക്കിപ്പോൾ കഴിയുന്നില്ല. ഏതായാലും, ശ്രുതിസിദ്ധമായിരിക്കയാൽ, ശ്രേയസ്സാമന്മാരായ എല്ലാ ഉപസകന്മാരും അവശ്യം ആചരിക്കേണ്ട ഒന്നാണ് അഭ്യാരോഹമന്ത്രജപം, എന്നു തീർത്തു പറയാം:

അസതോ മാ സദ് ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർമാമൃതം ഗമയ.

# വിഹരതു!

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

പ്രത്യഗ്രാംബുദമേചകം ഘനകചാ–
സ്തോമോന്മിഷന്മേചകം
പ്രത്യങ്ഗപ്രസരന്മഹാപരിമളം
സുസ്മേരവക്ത്രാംബുജം
വ്യത്യസ്താംഘ്രിമുദാരനേത്രയുഗളം
വംശാധിരൂഢാധരം
സത്യജ്ഞാനമുദാത്മകം സ്മര മനഃ
കൃഷ്ണാതടസ്ഥം ശിശും. 1

കോടക്കാർപോലെ നീലിമ വിളഞ്ഞു്, ഉള്ളുള്ള പൂഞ്ചായൽക്കെട്ടിൽ പീലിക്കണ്ണു മിഴിഞ്ഞു്, അംഗംതോറും അതിസൌരഭ്യം പൊഴിഞ്ഞു്, തിരുമുഖത്തു പുഞ്ചിരിവിരിഞ്ഞു്, തൃക്കാൽ പിണഞ്ഞു്, മിഴിയിണയിൽ കരുണവഴിഞ്ഞു്, കോലക്കുഴൽ ചുണ്ടിലണഞ്ഞുകൊണ്ടു് യമുനാതീരത്തു നില്ക്കുന്ന സച്ചിദാനന്ദസ്വരൂപനായ കുഞ്ഞിനെ അല്ലേ നെഞ്ചേ, നിനച്ചാലും.

യം കഞ്ചിത് കലയാമ്യനാദിനിധനം
സർവ്വാർത്ഥസംസാധനം
ദൃപ്താനാം മദശോധനം പ്രതിഹത–
സ്വർഗാധിപാരാധനം
ആസാരപ്രതിരോധനം കരതലേ–
നോന്നീതഗോവർധനം
നാശാദ്രക്ഷിതഗോധനം വ്രജജുഷാ–
മാനന്ദസംവർധനം. 2

ജനനമരണങ്ങളില്ലാത്തവനും, സകല കാര്യങ്ങളും നിറവേററിത്തരുന്നവനും, മേനിക്കണ്ടപ്പന്മാരുടെ ഊററ മുടക്കുന്നവനും, ഉമ്പർകോന്റെ യാഗം മുടക്കിയവനും, പേമാരി തടുത്തവനും, കൈപ്പടംകൊണ്ടു ഗോവർധനം പൊക്കിയവനും, പൈക്കളെ നശിക്കാതെ രക്ഷിച്ചവനും, ഗോകുലവാസികൾക്കു് ആനന്ദം വളർത്തിയവനുമായ ഏതോ ഒരുവനെ ഞാനോക്കുന്നു.

ദുഷ്ടാനാം കുലരന്ധനം വിഷയിണാ–
മന്തർമനശ്ശോധനം
പാപാനാം പ്രതിബന്ധനം സുമനസാം
സംവിത്സമുദ്ബോധനം
മുക്താനാം രതിവർധനം പദജുഷാം
സർവ്വാർത്ഥസംസാധനം
നീലാഭം കലയേ ധനഞ്ജയരഥാ–
രൂഢം വ്രജസ്ത്രീധനം. 3

ദുഷ്ടന്മാരുടെ തറവാടു ചുട്ടുപൊട്ടിക്കുകയും, വിഷയികളുടെ കരൾ വെടിപ്പാക്കുകയും, പാപങ്ങളെ തടയുകയും, സജ്ജനങ്ങൾക്കു ജ്ഞാനമുണർത്തുകയും, മുക്തന്മാർക്കു ഭക്തി വളർത്തുകയും, ഭക്തന്മാരുടെ എന്തു കാര്യവും സാധിപ്പിച്ചുകൊടുക്കുകയും ചെയ്തുകൊണ്ടു് അർജ്ജുനന്റെ തേരിൽക്കേറിയിരിക്കുന്ന നീലവർണ്ണമായ ഗോപിമാരുടെ സർവ്വസ്വത്തെ ഞാൻ സ്മരിക്കുന്നു.

നാണീയഃ കലയേ മഹശ്ശ്രുതിശിരോ–
വാണീഭിരാമ്രേഡിതം
വേണീമണ്ഡിതചന്ദ്രകം സഹചര–
ശ്രേണീഭിരാവേഷ്ടിതം
ശ്രോണീസന്ദിതമേഖലം വ്രജജുഷാ–
മേണീദൃശാം ചുംബനൈ–
ശ്ശോണീഭൂതപദാബ്ജമൂലമഖില–
ക്ഷോണീഭരോന്മൂലനം. 4

മറയുടെ മുടിമൊഴികളാൽ അനവധിതവണ വാഴ്ത്തപ്പെട്ടതും, തിരുമുടിയിൽ പീലിക്കണ്ണണിഞ്ഞതും, ചങ്ങാതിക്കൂട്ടങ്ങളാൽ ചുററപ്പെട്ടതും, അരയിൽ അരഞ്ഞാൺ കെട്ടിയതും, അമ്പാടിയിലെ മാൻകണ്ണികളുടെ ചുംബനങ്ങൾകൊണ്ടു് ഉള്ളങ്കാൽ ചുവന്നതും, ഊഴിയുടെ ഭാരമെല്ലാം വേരറുത്തതുമായ മഹാതേജസ്സിനെ ഞാൻ നണ്ണുന്നു.

വംശീപുണ്ഡ്രശിഖണ്ഡഹൈമരശനാ–
രത്നാങ്ഗദാലങ്കൃതം
സ്മേരാപാങ്ഗവിലോകിശീതനയനം
സർവ്വാങ്ഗചേതോഹരം
ആമ്നായാന്തമുനീന്ദ്രനിത്യമൃഗിതം
ഗോപാങ്ഗനാകിങ്കരം
ഫുല്ലേന്ദീവരസാന്ദ്രനീലമഹസം
നന്ദാങ്ഗജം ഭാവയേ. 5

ഓടക്കുഴലും ഗോപിക്കുറിയും പീലിയും പൊന്നിൻനൂലും രത്നാങ്ഗദവുമണിഞ്ഞു, പുഞ്ചിരിപൂണ്ട കടക്കൊണ്ടു കുളിർക്കെ നോക്കുന്ന മിഴികളാർന്നു, സർവ്വാങ്ഗസുന്ദരനായി, വേദാന്തത്താലും മുനീന്ദ്രരാലും തേടപ്പെട്ടവനായി, ഗോപിമാരുടെ ദാസനായി, വിടർന്ന കരിങ്കുവളത്തിന്റെ കൊഴുത്ത നീലക്കാന്തി ചിന്തുന്നവനായിരിക്കുന്ന നന്ദനന്ദനനെ ഞാൻ ധ്യാനിക്കുന്നു.

പാരാവാരശയം സമാഹിതധിയം
സ്വാരാമചൂഡാമണിം
കാരാഗാരകൃതോദയം നിശി ഗതാ–
ഭീരാധിനാഥാലയം
ക്ഷീരാദ്യാദിസമസ്തഗോരസഹരം
ധാരാധരശ്യാമളം
സീരാങ്കപ്രിയസോദരം വ്രജവധൂ–
ജാരാഗ്രഗണ്യം ഭജേ. 6

പാലാഴിയിൽ പള്ളികൊണ്ടു്, സമാധിയിലാണ്ടു്, ആത്മാരാമശിഖാമണിയായി, ജയിലിലവതരിച്ച രാത്രി നന്ദഗൃഹത്തിലേയ്ക്കെഴുന്നള്ളി, പാൽ മുതലായ സകല ഗോരസങ്ങളും കവൎന്ന, മുകിൽപോലെ നീലവൎണ്ണനും ബലരാമന്റെ പ്രിയസോദരനുമായിരിയ്ക്കുന്ന അമ്പാടിപ്പെൺകിടാങ്ങളുടെ ജാരാഗ്രേസരനെ ഞാൻ ഭജിക്കുന്നു.

ശ്രീരാധാഹൃദയങ്ഗമം സമുദയ–
ത്താരാധിനാഥാനനം
സ്മേരാപാങ്ഗദൃശം വ്രജേശരമണീ–
സ്മാരാങ്കപാളീശയം
മാരാരിദ്രുഹിണാദിമൗലിമണിഭിർ–
നീരാജിതശ്രീപദം
സൂരാപത്യതടീവിഹാരനിരതം
സ്വൈരാവതാരം ഭജേ. 7

രാധയുടെ മനസ്സിനു് ഇണങ്ങുമാറു്, ഉദിക്കുന്ന അമ്പിളിപോലുള്ള മുഖത്തോടും പുഞ്ചിരിക്കുന്ന കടക്കണ്ണുകളോടുംകൂടി യശോദയുടെ പെരുമടിയിൽ കിടക്കുകയും, ശംഭുബ്രഹ്മാദികളുടെ കിരീടരത്നങ്ങളാൽ ഉഴിയപ്പെടുന്ന ചേവടികളോടുകൂടി യമുനാതീരത്തു കളിക്കുകയും ചെയ്യുന്ന സ്വൈരാവതാരത്തെ ഞാൻ ഭജിക്കുന്നു.

മാഹേന്ദ്രോപലനീലഗാത്രമുദയ–
ച്ചന്ദ്രാഭിരാമാനനം
ശോണാംഭോജദളായതാക്ഷമമൃത–
സ്യന്ദിസ്മിതാർദ്രാധരം
വംശാരൂഢകരം നവീനതുളസീ–
മാലോപഗൂഢോരസം
കാഞ്ചീബദ്ധകടിം ഭജേ കളതുലാ–
കോടീപദം ബാലകം. 8

ഇന്ദ്രനീലക്കല്ലുപോലെ നീലമായ ദേഹം, ഉദിക്കുന്ന ചന്ദ്രനെപ്പോലെ ചന്തമിയന്ന മുഖം, ചെന്താമരപ്പൂവിതൾപോലെ നീണ്ട കണ്ണുകൾ, അമൃതമൊഴുകുന്ന പുഞ്ചിരിയിൽ കുതിൎന്ന ചുണ്ടുകൾ, ഓടക്കുഴലേന്തുന്ന തൃക്കൈ, പുത്തൻ തുളസിമാലയാൽ പുൽകപ്പെട്ട തിരുമാറു്, അരഞ്ഞാണു കെട്ടിയ അര, തള കിലുങ്ങുന്ന തിരുവടികൾ–ഇവയോടുകൂടിയ കിടാവിനെ ഞാൻ സേവിക്കുന്നു.

ഔത്ക്കണ്ഠ്യേന ഗവേഷിതസ്യ സുചിരാദ്
ബ്രഹ്മാദിയോഗീശ്വരൈ–
രാകണ്ഠാസ്വദിതസ്യ ഘോഷനിലയൈ–
ർഗ്ഗോഗോപഗോപീജനൈഃ
മോക്ഷാത് സ്വാദുതരസ്യ പഞ്ചമപുമ–
ർത്ഥാഖ്യസ്യ നിഷ്സാരണ–
പ്രേമാനന്ദമഹാരസസ്യ പരമാ–
മാരാധയേ മാതൃകാം. 9

ബ്രഹ്മാദിയോഗീശ്വരന്മാർ എത്രയോ കാലമായി ഔത്സുക്യത്തോടെ ആരാഞ്ഞുകൊണ്ടിരിക്കുന്നതും, അമ്പാടിയിലെ ഗോക്കളും ഗോപന്മാരും ഗോപിമാരും മൂക്കററം സ്വാദോത്തു് നുകൎന്നതും, മോക്ഷത്തെക്കാൾ സ്വാദേറിയതും, പഞ്ചമപുരുഷാൎത്ഥമെന്ന ഓമനപ്പേരുള്ളതുമായ നിഷ്സാരണപ്രേമമഹാരസത്തിന്റെ അങ്ങേ അററത്തെ മാതൃകയെ ഞാനാരാധിക്കുന്നു.

കന്ദൎപ്പപ്രതിഗർജിസുന്ദരതനൗ
പിഞ്ഛോല്ലസത്കുന്തളേ
കുന്ദസ്രക്പരിരബ്ധകോമളഗളേ
വംശീവിരാജത്കരേ
മന്ദസ്മേരമുഖേ ദയാർദ്രനയനേ
വൃന്ദാടവീഗോചരേ
നന്ദസ്ത്രീപ്രിയനന്ദനേ വിഹരതു
സ്വൈരം മനീഷാ മമ. 10

പൂവമ്പനെ പോരിനു വിളിക്കുന്ന സുന്ദരഗാത്രത്തോടും, പീലി വിളങ്ങുന്ന പുരികുഴലോടും, മുല്ലമാല തഴുകുന്ന അഴകെഴുന്ന കഴുത്തോടും, പുല്ലാങ്കുഴലേന്തുന്ന പാണിയോടും, പുഞ്ചിരിയ്ക്കുന്ന തിരുമുഖത്തോടും, കനിവുകൊണ്ടു നനഞ്ഞ മിഴികളോടുംകൂടി വൃന്ദാവനത്തിൽ വിളയാടുന്ന യശോദയുടെ ഓമനക്കുട്ടനിൽ എന്റെ മനസ്സു സ്വച്ഛന്ദം വിഹരിയ്ക്കട്ടെ!

---

# ഭാഗവതത്തിലെ ഭക്തി

**സ്വാമി ജ്ഞാനാനന്ദസരസ്വതി**

നമ്മുടെ വൈദികസാഹിത്യമണ്ഡലത്തിൽ പരമപ്രമാണങ്ങളായ വേദങ്ങളെ ആശ്രയിച്ചുകൊണ്ടു് അനേകം വകുപ്പുകളും അവയിലോരോന്നിലും അസംഖ്യം ഗ്രന്ഥപരമ്പരകളുമുണ്ടു്. ശ്രുതിസിദ്ധാന്തങ്ങളെ പ്രകാശിപ്പിക്കുകയും പ്രചരിപ്പിക്കുകയുമാണു് അവയെല്ലാം ചെയ്യുന്നതു്. ധമ്മമാണു് പരമമായ ഉപദേശം. എന്തുകൊണ്ടെന്നാൽ ദുഃഖനിവൃത്തിയും, സുഖപ്രാപ്തിയുമാണു് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം. അധമ്മാചരണമാണു് പ്രസ്തുത ലക്ഷ്യപ്രാപ്തിയ്ക്കു തടസ്സമായിട്ടിരിക്കുന്നതു്. അതിനാൽ ധമ്മാചരണംകൊണ്ടു് ജീവനു് പ്രതിബന്ധത്തെ അതിവത്തിച്ചു ലക്ഷ്യത്തിലെത്താൻ കഴിയും. എല്ലാ വൈദികഗ്രന്ഥങ്ങളും ഈ സിദ്ധാന്തത്തെ ഉദ്ബോധിപ്പിക്കുകയും ഉപദേശിക്കുകയും ചെയ്യുന്നുണ്ടു്.

ധമ്മം സോപാധികമാണു്. കാലം, ദേശം, കത്താവു്, കമ്മം, ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സു തുടങ്ങിയവയെല്ലാം ധമ്മത്തിൻെറ ഉപാധികളാണു്. അവതന്നെ അധമ്മത്തിന്നും ഉപാധികളായിത്തീരുന്നു. അധമ്മോപാധിത്വംകൊണ്ടു് അവയിൽ പലതും ധമ്മാചരണത്തിന്നു പററാത്ത നിലയിൽ ദുഷിക്കാൻപോലും ഇടയാവാറുണ്ടു്. അങ്ങനെ വരുമ്പോൾ ധമ്മോപാധികളിലെ അധമ്മബാധയെ നീക്കി ശുദ്ധീകരിച്ചു് അവയിൽ ധമ്മത്തെ പ്രതിഷ്ഠിക്കണം. ആ പ്രവൃത്തി വേഗത്തിൽ സാധിക്കുകയും വേണം. എങ്കിൽ മാത്രമേ ക്ഷണികവും പ്രതിബന്ധബഹുലവുമായ മനുഷ്യജീവിതം നഷ്ടപ്പെട്ടുപോവുന്നതിനുമുമ്പു് ജീവനു് തൻെറ ലക്ഷ്യത്തെ പ്രാപിക്കാൻ കഴിയൂ. ഈ ആശയത്തെ സഫലമാക്കിത്തീക്കാനൊരുങ്ങുന്നപക്ഷം പലതും ഉപദേശിക്കുകയും പ്രവത്തിപ്പിക്കുകയും ചെയ്യേണ്ടിവരും. വണ്ണങ്ങൾ, ആശ്രമങ്ങൾ, യജ്ഞം, ദാനം, തപസ്സു് തുടങ്ങി പലതും വിധിക്കുകയും, നിഷേധിക്കുകയും ചെയ്യേണ്ടിവന്നതും അതുകൊണ്ടാണു്.

ഹിന്ദുമതത്തിലെ വൈദികസാഹിത്യത്തിലെ കാതലായ ആശയങ്ങളാണു് മുൻപറയപ്പെട്ടവ. അവയെ വിവരിക്കുകയും വിസ്തരിക്കുകയും ഉപദേശിക്കുകയും ചെയ്യുന്നവയാണു് പ്രായേണ ഭാഗവതാദിഗ്രന്ഥങ്ങളെല്ലാം. അവയിൽ പലതും അപൂണ്ണങ്ങളാണു്, ചിലതൊക്കെ പൂണ്ണങ്ങളും. പൂണ്ണഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ പെട്ട ഒന്നാണു് ശ്രീമദ്ഭാഗവതമെന്ന മഹാപുരാണം. ദേവീഭാഗവതം, വൈഷ്ണവഭാഗവതം ഇങ്ങനെ ഭാഗവതപുരാണംതന്നെ രണ്ടെണ്ണമുണ്ടു്. അവയിൽ വൈഷ്ണവഭാഗവതത്തെയാണു് ഇവിടെ പരാമശിച്ചതെന്നു പറഞ്ഞുകൊള്ളട്ടെ. വൈഷ്ണവഭാഗവതം ആഷമല്ലെന്നും, പ്രസിദ്ധങ്ങളായ പതിനെട്ടു പുരാണങ്ങളിൽപ്പെട്ട ഭാഗവതം ദേവീഭാഗവതമാണെന്നും വിദ്വാന്മാർക്കിടയിൽ ബലമായൊരഭിപ്രായമുണ്ടു്. അതിനെപ്പററി തൽക്കാലം ഈ ലേഖനത്തിൽ സ്പർശിക്കുന്നില്ല. ആഷമല്ലെന്നു വന്നാൽപ്പോലും ഭാഗവതത്തിൻെറ സ്വതസ്സിദ്ധമായ മഹത്ത്വത്തിന്നൊ പൂണ്ണതയ്ക്കോ ഭംഗമുണ്ടാകുന്നുമില്ല. പിന്നെ, ദേവീഭാഗവതത്തെക്കാൾ ജനങ്ങൾക്കു ഉപയോഗപ്പെട്ടുകൊണ്ടിരിക്കുന്നതു വൈഷ്ണവഭാഗവതമാണെന്നതൊരു സത്യവുമാണു്.

പന്ത്രണ്ടു സ്കന്ധങ്ങളും, മുന്നൂററിമുപ്പത്തഞ്ചു് അദ്ധ്യായങ്ങളും, പതിനെണ്ണായിരം ശ്ലോകങ്ങളുമടങ്ങിയതാണു് ഭാഗവതത്തിൻെറ സ്ഥൂലസ്വരൂപം. വൈദികദശനങ്ങളെ മുഴുവൻ ഭാഗവതത്തിൽ നിരൂപിക്കുകയും പ്രകാശിപ്പിക്കുകയും, സിദ്ധാന്തങ്ങളെ സമത്ഥിക്കുകയും ചെയ്തിട്ടുണ്ടു്. കൂടാതെ വേദോക്തങ്ങളായ വണ്ണാശ്രമധമ്മങ്ങളേയും, യജ്ഞങ്ങളേയും, ഇഷ്ടാപൂത്തങ്ങളേയും സ്മൃതിസിദ്ധങ്ങളായ ധമ്മാചരണങ്ങളേയും ഭാഗവതം പ്രകാശിപ്പിച്ചിട്ടുണ്ടു്. ഇവ ഭാഗ

വതത്തിന്റെ സൂക്ഷ്മസ്വരൂപമാണെന്നും പറയാം. ഭക്തിജ്ഞാനവൈരാഗ്യങ്ങൾ അന്തരാത്മാവുമാണ്. 'ഈശ്വരഃ സദ്യോ ഹൃദ്യവരുദ്ധ്യതേ' എന്ന് ആരംഭത്തിലും, ''കൈവല്യൈക പ്രയോജനം'' എന്ന് അവസാനത്തിലും ഉറപ്പിച്ചു പറയുന്ന ഭാഗവതത്തിന്റെ പ്രതിപാദന ശൈലിയും, ആശയഗാംഭീര്യവും, തത്ത്വോപദേശ് ബോധനസമ്പ്രദായവും ഒന്ന് വേറെത്തന്നെയാണ്. വൈദികഗ്രന്ഥപരമ്പരയിൽ ഇതരഗ്രന്ഥങ്ങൾക്കൊന്നും ഭാഗവതത്തിന്റെ ശൈലി കിട്ടിയിട്ടില്ലെന്നു പറഞ്ഞാൽ തെററില്ല. തത്ത്വശാസ്ത്രഗ്രന്ഥങ്ങളിൽ അവസാനമായെഴുതപ്പെട്ടതാണ് ഭാഗവതമെന്നു പറയാറുണ്ട്. എന്നാലും മറെറാരു ഗ്രന്ഥത്തേയും അല്പംപോലും അനുകരിക്കാൻ ശ്രമിച്ചിട്ടില്ലെന്നു മാത്രമല്ല, തന്റേതായ ഒരു പ്രത്യേകശൈലി ആവിഷ്കരിക്കാൻ കഴിഞ്ഞുവെന്നതും ഭാഗവതത്തിന്റെ അസാധാരണമഹത്ത്വങ്ങളിൽ ഒന്നാണ്. കൂടാതെ തത്ത്വോപദേശ്ബോധനത്തിന്ന് ആപേക്ഷികങ്ങളായി പല പാത്രങ്ങളേയും കഥാഗോളങ്ങളെയും സൃഷ്ടിക്കാറുള്ള പുരാണങ്ങൾ ആവശ്യം കഴിഞ്ഞാൽ പ്രസ്തുത തത്ത്വോപാധികളെ തള്ളിക്കളഞ്ഞു കാണാറില്ല. ആ പ്രവൃത്തി അനുവാചകർക്കു വിട്ടുകൊടുക്കലാണു പതിവ്. എന്നാൽ ''ആഖ്യാനേƒസ്മിൻ സമാമ്നാതം ആദ്ധ്യാത്മികമശേഷതഃ, കിം ഭദ്രം കിമഭദ്രം, വാ ദ്വൈതസ്യാവസ്തുനഃ ക്വചിത്'' ''വചോവിഭൂതീന്നു പാരമാർത്ഥ്യം'' എന്നിങ്ങനെ അനേകപ്രതിപാദനങ്ങളെക്കൊണ്ട് ആപേക്ഷികോപാധികളെ തള്ളിക്കളയൽകൂടി ഭാഗവതം സാധിച്ചിരിക്കുന്നു എന്നതും ഒരു പ്രത്യേകതയാണെന്നു പറയണം.

ഉപനിഷത്തുകൾ, ദർശനങ്ങൾ തുടങ്ങിയ ആധികാരികതത്ത്വശാസ്ത്ര ഗ്രന്ഥങ്ങളിലെല്ലാം ജ്ഞാനത്തിനാണ് പ്രാധാന്യം കല്പിക്കപ്പെട്ടിരിക്കുന്നതു്. ആ കാരണത്താൽത്തന്നെ ഗുണവൃത്തികളെക്കൊണ്ട് ചിത്തം മലിനമായിരിക്കുന്ന സാധാരണജനങ്ങൾക്ക് അവ പ്രയോജനപ്പെടാൻ വയ്യ. ''അത്ര സർഗ്ഗോ വിസർഗ്ഗശ്ച സ്ഥാനം പോഷണമൂതയഃ, മന്വന്തരേശാനുകഥാ നിരോധോ മുക്തിരാശ്രയഃ'' എന്നിങ്ങനെ പ്രതിപാദ്യവിഷയനിർണ്ണയംകൊണ്ട് ഭാഗവതവും ജ്ഞാനത്തിന്ന് പ്രാധാന്യം കൊടുത്തിരിക്കുന്നതായിക്കാണാം. അല്പംകൂടി സൂക്ഷ്മവീക്ഷണം ചെയ്താൽ 'ദശമസ്യ വിശുദ്ധ്യർത്ഥം നവാനാമിഹ ലക്ഷണം' എന്നതുകൊണ്ട് അഭേദമായ അദ്വൈതജ്ഞാനത്തിനാണ് പ്രാധാന്യം കൊടുത്തിരിക്കുന്നതെന്നും കാണാൻ കഴിയും. അങ്ങനെയായാലാണല്ലോ ''കൈവല്യൈകപ്രയോജന''മെന്ന പ്രതിജ്ഞ സഫലമായിത്തീരുന്നതും. എങ്കിലും ഉപനിഷദാദിതത്ത്വശാസ്ത്രഗ്രന്ഥങ്ങളേക്കാൾ ഭാഗവതം തത്ത്വബോധനവിഷയത്തിൽ ജിജ്ഞാസുക്കൾക്ക് പ്രയോജനപ്പെട്ടുവരുന്നുണ്ട്. മററു ഗ്രന്ഥങ്ങളിലൊന്നുമില്ലാത്ത സഗുണഭക്തിയുടെ നിരർഗ്ഗളപ്രവാഹമാണ് അതിനു കാരണമെന്നു പറഞ്ഞാൽ തെററില്ലതാനും.

ശ്രവണമാത്രംകൊണ്ടുതന്നെ ശ്രോതാക്കളിൽ ഭക്തിയെ ഉദ്ദീപിപ്പിക്കാനുള്ള ഭാഗവതത്തിന്റെ കഴിവ് അനന്യസിദ്ധമാണ്. അതിനെ മഹത്ത്വമെന്നോ ശൈലീവിശേഷമെന്നോ എന്തു പറഞ്ഞാലും അതൊരപൂർവ്വമായ കഴിവാണ്; മററു ഗ്രന്ഥങ്ങൾക്കൊന്നും സാധിച്ചിട്ടില്ലാത്തതുമാണ്. ഭക്തിയുടെ ഉദ്ദീപനം താൽക്കാലികമായിട്ടെങ്കിലും ശ്രോതാവിന്റെ ചിത്തത്തിലെ ഗുണപ്രവാഹത്തെ ഫലപ്രദമാംവണ്ണം തടഞ്ഞ് ചിത്തത്തെ സത്ത്വസമ്പന്നമാക്കുമെന്നതു് നിസ്സംശയമാണ്. ശ്രവണം തുടർച്ചയായി ആവർത്തിച്ചുകൊണ്ടിരിക്കുന്ന പക്ഷം സ്ഥിരമായിത്തന്നെ ശ്രോതാവിന്ന് ചിത്തശുദ്ധിയുണ്ടാവുകയും ചെയ്യും. ഭക്തികൊണ്ടു ചിത്തത്തെ പവിത്രീകരിച്ചു ജ്ഞാനവൈരാഗ്യങ്ങളെ പ്രകാശിപ്പിക്കലാണ് ഭാഗവതത്തിന്റെ മഹത്തായ ആദർശം. അതു തികച്ചും വിജയിച്ചിട്ടുണ്ടെന്നുതന്നെ പറയുകയും ചെയ്യാം. ജ്ഞാനവൈരാഗ്യങ്ങൾ വേണ്ടപോലെ വികസിച്ച ഒരാൾക്ക് തത്ത്വാനുഭൂതിക്കും ജന്മസാഫല്യമായ കൈവല്യപ്രാപ്തിക്കും തടസ്സവുമില്ലല്ലൊ. ആ സ്ഥിതിക്ക് 'കൈവല്യൈകപ്രയോജന'മെന്ന പ്രതിജ്ഞ തികച്ചും സഫലമായിട്ടുണ്ടെന്നും പറയണം.

ഈ അനുഭവസിദ്ധിക്ക് പതിനെണ്ണായിരം പദ്യങ്ങളടങ്ങിയ ഭാഗവതം മുഴുവൻ വായിക്കണം അല്ലെങ്കിൽ ശ്രവിക്കണം എന്നും

വരുന്നില്ല. ഭക്തിയുടെ ഉദ്ദീപനത്തിൽക്കൂടി ജ്ഞാനവൈരാഗ്യങ്ങളെ പ്രകാശിപ്പിക്കുന്ന ശൈലി ഭാഗവതത്തിൽ സാർവ്വത്രികമാണ്. അതിനാൽ ഭാഗവതത്തിലെ ഏതു ഭാഗം വായിച്ചാലും പറയപ്പെട്ട അനുഭൂതിയുണ്ടാവാം. പക്ഷെ, സംസ്കാരത്തിന്റെ താരതമ്യസ്ഥിതിക്കനുസരിച്ച് കാലത്തിന്നും പ്രയത്നത്തിന്നും ഏററക്കുറവുകളുണ്ടാവാമെന്നുമാത്രം. സംസ്കാരത്തിന്റെ കുറവുകൊണ്ട് ഒരു പ്രാവശ്യത്തെ ശ്രവണംകൊണ്ടോ പഠനംകൊണ്ടൊ അതിഭൗമവും അതീന്ദ്രിയവുമായ യാതൊരനുഭവവുമുണ്ടായില്ലെങ്കിൽ അങ്ങനെയുള്ളവർ കുറച്ചധികം പ്രാവശ്യം ശ്രവിക്കണമെന്നേ ഉള്ളൂ. സാമാന്യമായ ഭക്തിയുടെ ഉദ്ദീപനമെങ്കിലും ഒന്നാമത്തെ ശ്രവണംകൊണ്ടുതന്നെ കേവലം പ്രാകൃതന്മാൎക്കുപോലും ഉണ്ടാവുമെന്നു പറഞ്ഞാൽ തെററില്ലതാനും. തത്ത്വബോധമോ, തത്ത്വചിന്തയോ ഇല്ലാത്ത സാധാരണജനങ്ങൾ ഒരു ഭക്തിശാസ്ത്രമാണ് ഭാഗവതമെന്നു പോലും പറയാറുണ്ട്. അത്രമാത്രം ഭക്ത്യുദ്രേകം ഭാഗവതശ്രവണത്തിൽ അവൎക്കു കിട്ടുന്നതുകൊണ്ടാണല്ലൊ അങ്ങനെ പറയുന്നതു്. ഭാഗവതത്തിൽ സാർവ്വത്രികമായിത്തന്നെ ഈ സഗുണഭക്തിപ്രവാഹം സാമാന്യമായുണ്ട്; ദശമസ്കന്ധത്തിൽ പ്രത്യേകമായും ഉണ്ടെന്നു പറയണം.

അനേകമനേകം ദിവ്യലീലകളെക്കൊണ്ടും കഥകളെക്കൊണ്ടും സമലംകൃതവും, അത്യന്തസുന്ദരവുമാണ് ദശമസ്കന്ധമെങ്കിലും താത്ത്വികമായി ദശമസ്കന്ധത്തിലെ പ്രതിപാദ്യം 'നിരോധ'മാണ്. നിരോധശബ്ദത്തിന്ന് അവിടെ, 'ജീവനു് ഈശ്വരനെ കാണാനുള്ള തടസ്സവും അതിനെ അകററാനുള്ള മാർഗ്ഗവും' എന്നാണൎത്ഥം. താണ നിലയിലുള്ളവയും സൎവ്വസാധാരണങ്ങളുമായ അനേകം തടസ്സങ്ങളെ പ്രകാശിപ്പിക്കുകയും, പ്രതികൂലചച്ച്കൊണ്ടു നീക്കുകയും ചെയ്യാണ് ദശമസ്കന്ധത്തിലെത്തുന്നതു്. അതിനാൽ സാധാരണ തടസ്സങ്ങളെയല്ല, പ്രബലവും അന്ത്യവുമായ പ്രതിബന്ധത്തെയാണ് ദശമത്തിൽ പ്രകാശിപ്പിക്കുകയും, അകററുകയും ചെയ്യേണ്ടിയിരിക്കുന്നതു്. അഹങ്കാരമാണ് പ്രബലവും, അന്ത്യവുമായ തടസ്സമെന്നാണ് ദശമസ്കന്ധത്തിന്റെ ഉപദേശം. രജോഗുണം, ശരീരാഭിമാനം, അൎത്ഥദാരപുത്രേഷണകൾ എന്നിങ്ങനെ അഹങ്കാരത്തെ മൂന്നു ഘടകങ്ങളായി പിരിച്ചു കാണിച്ചിട്ടുമുണ്ട്. കംസൻ, ജരാസന്ധൻ, ശിശുപാലൻ എന്നീ മൂന്നു കഥാപാത്രങ്ങൾ പ്രസ്തുത മൂന്നു ഘടകങ്ങളുടെ പ്രതീകങ്ങളുമാണ്. അവരുടെ പരാക്രമങ്ങളാണല്ലൊ ദശമസ്കന്ധത്തിലെ വർണ്ണ്യവിഷയങ്ങൾ മുഴുവൻതന്നെയും. പരമനിഷ്കളങ്കയായ സഗുണഭക്തിയുടെ ഉദ്ദീപനത്തിൽക്കൂടിയാണ് പ്രസ്തുത മൂന്നു ഘടകങ്ങളടങ്ങിയ അഹങ്കാരതടസ്സത്തെ അകറേറണ്ടതെന്നാണ് നിവൃത്തിമാർഗ്ഗോപദേശവും.

ഈ കാരണത്താൽ ഭക്തിഭാവത്തെ കുറച്ചധികം പ്രകാശിപ്പിക്കുകയും ഉദ്ദീപിപ്പിക്കുകയും ചെയ്യേണ്ടി വന്നിട്ടുണ്ട് ദശമസ്കന്ധത്തിൽ. മനുഷ്യരുടെ മാനസികസംസ്കാരവും, വാസനകളും അനേകപ്രകാരത്തിലാണല്ലൊ. ഏതു നിലയിലുള്ളവൎക്കും ഭക്തിഭാവത്തെ വളൎത്താനും അതിൽക്കൂടി അഹങ്കാരത്തെ അകററാനും കഴിയുമെന്നു കാണിക്കാൻവേണ്ടി അനേകപ്രകാരത്തിൽ ഭക്തിഭാവത്തെ പ്രകാശിപ്പിക്കേണ്ടിവന്നിട്ടുമുണ്ട്. ഭക്തിയെന്നതു് ഒരു മാനസികഭാവമാകയാൽ ഉപാധിയിൽ കൂടിയല്ലാതെ പ്രകാശിപ്പിക്കാൻ വയ്യല്ലൊ. അതുകൊണ്ട് അനേകം ഭക്തന്മാരേയും, അവരുടെ ഭക്തിപ്രകാരത്തേയും, അതുകൊണ്ടുള്ള ഫലത്തേയുമെല്ലാം അവതരിപ്പിക്കേണ്ടിവന്നു, ദശമസ്കന്ധത്തിൽ. അങ്ങനെ അവതരിപ്പിക്കപ്പെട്ട ഭക്തഗണങ്ങളിൽ അത്യുത്കൃഷ്ടകളാണ് ഗോപികളെന്നു പറയാം. ഗോപികളുടെ ഭക്തി സൎവ്വോത്കൃഷ്ടയാണെന്നു പറയുമ്പോൾ അവരുടെ പ്രതിബന്ധം സൎവ്വാതിശായിയാണെന്നും ധരിക്കണം. പ്രതിബന്ധത്തിന്നു് കാഠിന്യം കൂടുമ്പോൾ ഭക്തിക്ക് തീവ്രതയും കൂടണമെന്നേ അതു കാണിക്കുന്നുമുള്ളൂ.

ദശമസ്കന്ധത്തിൽ ഭക്തിഭാവത്തെ വളരെയധികം പ്രകാശിപ്പിക്കുകയും, ഉദ്ദീപിപ്പിക്കുകയും ചെയ്തിട്ടുണ്ടെന്നു പറഞ്ഞതുകൊണ്ട് ഏകാദശദ്വാദശസ്കന്ധങ്ങളിൽ അതില്ലെന്നുവരുന്നില്ല. ഭാഗവതത്തിൽ സാർവ്വത്രികമായിത്തന്നെ ഭക്ത്യുദ്രേകമുണ്ടെന്നു പറഞ്ഞുവല്ലൊ. എന്നാൽ ഓരോ സ്കന്ധത്തിലും താത്ത്വികമായ പ്രതിപാദ്യത്തിന്റെ അറിവിന്നും അനുഭവേ

ത്തിന്നും എത്രമാത്രം ആവശ്യമുണ്ടോ അത്രമാത്രമാണ് അതാതു് സ്കന്ധങ്ങളിൽ ഭക്തിഭാവത്തെ ഉദ്ദീപിപ്പിച്ചിരിക്കുന്നതെന്നുമാത്രം. അതുകൊണ്ടാണ് എല്ലാ സ്കന്ധങ്ങളിലും ഭക്ത്യുദ്രേകം ഒരുപോലെയല്ലാതിരിക്കുന്നതും.

ഏതായാലും ഭക്തിഭാവംകൊണ്ട ചിത്തത്തിൻെറ വിജാതീയവൃത്തിപ്രവാഹത്തെ അകററി വൈരാഗ്യംകൊണ്ട ദുഃഖനിവൃത്തിയും ജ്ഞാനംകൊണ്ട സുഖപ്രാപ്തിയും സാധിച്ചുകൊടുത്തു് ശ്രോതാവിനെ കൃതാത്ഥനാക്കിത്തീക്കുക എന്ന ഭാഗവതത്തിൻെറ മഹനീയമായ ആശയം അദ്ഭുതകരവും, നിത്യനൂതനവും, അന്യഗ്രന്ഥദുർല്ലഭവുമാണ്. ഭക്തിശാസ്ത്രങ്ങൾ ഭക്തിമാത്രങ്ങളും, ജ്ഞാനശാസ്ത്രങ്ങൾ ജ്ഞാനമാത്രങ്ങളുമാകയാൽ ജിജ്ഞാസുവായ അനുവാചകനെ തൃപ്തിപ്പെടുത്തുന്നതു് ഭാഗവതത്തെപ്പോലെയുള്ള ഗ്രന്ഥങ്ങളാണ്. ഭാഗവതത്തെപ്പോലെ അധികം ഗ്രന്ഥങ്ങളില്ലാത്തതിനാൽ ഭാഗവതം ഒന്നുമാത്രമാണെന്നു പറഞ്ഞാൽപോലും തെററില്ല. ഭാഗവതത്തിലെ ഭക്തി അനിതരസാധാരണയും, ജന്മസാഫല്യപ്രദയുമാണെന്നത്ഥം.

---

# അധ്യാത്മവിദ്യ

ശ്രീ വിമലാനന്ദസ്വാമികൾ

'ശ്രീഭഗവാനുവാച' എന്ന ലഘുവാക്യം പരിചയപ്പെടുത്തുന്ന ആശയങ്ങളെല്ലാം ഗീതാചാര്യൻെറ ഉദ്ബോധനങ്ങൾതന്നെയാണെന്ന വിഷയത്തിൽ, പ്രസ്തുത മഹാസ്മൃതിയിൽ ശ്രദ്ധയുള്ളവക്കു സന്ദേഹമില്ല. വാഗ്ദേവിയുടെ ഉല്ലാസമായി വിദ്യകൾ അനവധിയുണ്ട്. അവയിൽ അദ്ധ്യാത്മവിദ്യ സവ്വോത്തമസ്ഥാനം അഹിക്കുന്ന ഭഗവദ്വിഭൂതിയാണ് എന്നു ഗീതയിൽ നാം പഠിക്കുന്നു. അദ്ധ്യാത്മവിദ്യയുടെ ഈ മഹത്വം, ഏതുവിധം സിദ്ധിക്കും ? ആത്മതുഷ്ടിയുടെ പരിപൂണ്ണതയാണു സ്ഥിതപ്രജ്ഞത്വം; സ്ഥിതപ്രജ്ഞൻ ദുഃഖസ്പർശലേശമില്ലാത്തതായ നിത്യനിരതിശയസുഖപ്രാപ്തിയിൽ എത്തുന്നു. വേദാത്ഥമായ ഈ പരമശാന്തിതന്നെയാണു ഗീതയിലെ ബ്രാഹ്മീ സ്ഥിതി. ഇതു ശരീരവിലയം വരുമ്പോൾ ബ്രഹ്മനിവ്വാണമെന്ന ലക്ഷ്യത്തിൽ പയ്യവസാനിക്കുന്നു. അദ്ധ്യാത്മവിദ്യ ഇതിനുള്ള ഉപായമാണെന്നു ബഹുമുഖമായി ശ്രീഭഗവാൻ ഗീതയിൽ പ്രതിപാദിക്കുന്നു.

യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ.

ഈ ലക്ഷ്യപ്രാപ്തിയ്ക്കുള്ള ഉപായം എന്താണെന്നു് അദ്ധ്യാത്മവിദ്യ പഠിപ്പിക്കുന്നു. സംഗീതവിദ്യ ധ്വനികളെ കണ്ണാമൃതമാക്കിത്തീക്കാനുള്ള ഉപായം അഭ്യസിപ്പിക്കുന്നു; ഭൂഗോളവിദ്യ ദേശവിഭാഗങ്ങളും അവയുടെ സ്വഭാവവും രൂപങ്ങളും വിവരിക്കുന്നു; ജ്യോതിഷവിദ്യ അനന്താകാശത്തിലെ ഗ്രഹനക്ഷത്രാദികളുടെ സ്വഭാവവും ചലനാദിനിയമങ്ങളും പഠിപ്പിക്കുന്നു. അതുപോലെ അദ്ധ്യാത്മവിദ്യയ്ക്കും ചേന്ന വിഷയവും പരിധിയുമുണ്ട്. 'അധി' എന്ന അംശത്തിനു് 'അധികൃത്യ' എന്നു് അത്ഥം പറയണം. ആത്മാവിനെ അധികരിച്ചുള്ള വിദ്യ അദ്ധ്യാത്മവിദ്യ എന്നു സ്പഷ്ടം. ആത്മാവു് എന്തൊരു പദാത്ഥമാണ് ?

താൻ, തൻെറ ഉള്ളും പുറവും, തൻെറ സുഖവും ദുഃഖവും, തന്നെ തട്ടുന്ന കായ്യം, താൻ തന്നെ ചെയ്യുതു്, തൻെറ വക എന്നെല്ലാം ഒരുവൻ പ്രയോഗിക്കുമ്പോൾ താൻ എന്ന പദത്തിനു കല്പിക്കുന്ന അത്ഥംതന്നെയാണ് സംസ്കൃതത്തിലെ ആത്മപദത്തിന്നും പൊതുവിലുള്ളതു്. 'ആത്മസമ്മിതമന്നം ന ഹിനസ്തി' എന്നും 'ആത്മനാ പഞ്ചമഃ' (തന്നെ ചേത്തു് അഞ്ചുപേർ) എന്നുമുള്ള പ്രയോഗങ്ങളിൽ ശരീരം ആത്മാവാണ് എന്നു വ്യക്തമാകുന്നു. ആളിന്നു പററിയ അളവിൽ ആഹാരം കഴിക്കു

ന്നവർ അത്യാഹാരവും അനാഹാരവുംകൊണ്ടു വരുന്ന രോഗംമൂലം കഷ്ടപ്പെടുകയില്ല (ആത്മ സമ്മിതമന്നം ന ഹിനസ്തി)എന്ന തത്ത്വം ശരീരത്തെ സംബന്ധിക്കുന്ന തഥ്യവും പഥ്യവു മാണ്. വിവിധരാഷ്ട്രങ്ങളുടെ ഭരണക്രമവും, ഗ്രഹതാരങ്ങളുടെയും സുദൂരബാഹ്യാകാശത്തി ൻെറയും കണക്കും പട്ടികകളും കൂലങ്കഷമായി അഭ്യസിപ്പിക്കുന്ന വിദ്യാഭ്യാസം മുൻകൂട്ടി ത്തന്നെ മനുഷ്യശരീരഘടനയും രോഗകാരണ ങ്ങളും നിവാരണമാർഗ്ഗങ്ങളും പഠിപ്പിക്കുന്ന പക്ഷം അതും ഒരുവിധം അദ്ധ്യാത്മവിദ്യയുടെ പ്രാരംഭമായി പരിഗണിക്കണം. ശരീരവും ആത്മാവാണല്ലോ!

സംസ്കൃതത്തിൽ ഭൂതാത്മാ, ദേഹാത്മാ, ഇന്ദ്രി യാത്മാ, അന്തരാത്മാ, വിജ്ഞാനാത്മാ, സർവ്വഭൂ താത്മാ, പരമാത്മാ എന്നീവിധമെല്ലാം ആത്മാ വിൻെറ പടികളെ സാധാരണ പ്രയോഗംമൂലം വെളിപ്പെടുത്താറുണ്ട്. കിമാത്മകം ഇദം? ഇതിൻെറ സ്വഭാവം എന്താണ്? നമ്മുടെ കാഴ്ചയിൽ കാണുന്ന വിധത്തിൽ മാത്രമല്ലാതെ തനിയെ ഇതിനുള്ള സ്വരൂപം എന്താണ് എന്നാണ് ഇവിടെ ചോദ്യം. ക്രമത്തിൽ പഞ്ച കോശങ്ങളും ഓരോ ആത്മാവായി ചിന്തിക്ക പ്പെടും. ഇന്ദ്രിയകർമ്മങ്ങളെയും പ്രാണശക്തി ഉപയോഗിച്ചുള്ള പ്രവൃത്തികളെയും ജ്ഞാനം മൂലം ഒതുക്കി അടക്കി അവയുടെ മാററു വദ്ധിപ്പിക്കുന്നതു് ആത്മസംയമയോഗമാ ണെന്നു ഗീത ഉപദേശിക്കുന്നു. ഇവിടെ ആത്മാവ് അന്തഃകരണമാണെന്നു സ്പഷ്ടം. ശ്രീരാമൻെറ ചരിത്രവർണ്ണനമാണ് വാല്മീകി മഹർഷിയുടെ ആദികാവ്യത്തിൽ അന്തർധാര യായി പ്രവഹിക്കുന്നതു്. മര്യാദാപുരുഷോത്ത മൻ അദീനാത്മാവാണ്, അതായതു് അത്യന്ത പ്രതികൂലാവസ്ഥയിലും മനഃപ്രസാദം കൈയ് വെടിയാത്ത പുരുഷൻ എന്നർത്ഥം. ആത്മവാൻ എന്നും കൃതാത്മാവെന്നും മഹർഷി തൻെറ ആരാ ദ്ധ്യനെ പലകുറി വിശേഷിപ്പിക്കുന്നു. ആത്മ വാൻ ആരാണ്? ധീരൻ, ജ്ഞാനംകൊണ്ടു് അജ്ഞാനത്തെ നശിപ്പിച്ചവൻ; അന്തഃകരണ രൂപമായ ആത്മാവിൽ അത്യന്തപരിശുദ്ധ വൃത്തികളും വാസനകളും മാത്രം നിറഞ്ഞവൻ; വേദാന്തജന്യമായ തത്ത്വബോധത്തിൽ ഉറച്ച വൻ. ശുകബ്രഹ്മർഷിയെ 'ആത്മവതാം വരഃ' എന്നു ഭാഗവതം പറയുന്നു. ഇവിടെ 'വത്' പ്രത്യയത്തിനു് പ്രാശസ്ത്യാർത്ഥംതന്നെ സ്പഷ്ട മായി സ്വീകരിക്കണം. ഗൗതമധർമ്മസൂത്രത്തിൽ, വേദം നേരാംവണ്ണം പഠിച്ചു് സാരം അനുഷ്ഠി ക്കുന്ന ദംഭലോഭമോഹരഹിതരായ ആത്മവാ ന്മാർ പറയുന്നതുപോലെ ആചരിക്കണം എന്നു് ഉപദേശിക്കുന്നു. ആത്മവാൻ ആരാണെന്നു് ഈ പ്രകരണം വ്യക്തമാക്കുന്നുണ്ടല്ലോ. മുണ്ഡ കോപനിഷത്തിൽ, പ്രാപ്തവസ്തുക്കളിൽക്കൂടിയും കൊതിയില്ലാത്തവരും പ്രശാന്തന്മാരുമായ കൃതാത്മാക്കൾ സർവ്വസ്വരൂപത്തിൽ പരമാത്മ സാക്ഷാത്കാരം നേടുന്നതായി പറയുന്നു. പരമാത്മസ്വരൂപത്തിൽ സ്വാത്മസാക്ഷാത് കാരം ലഭിച്ചവരാണു കൃതാത്മാക്കൾ എന്നു് ആചാര്യപാദർ അവിടെ ഭാഷ്യത്തിൽ വിശദ മാക്കുന്നുമുണ്ട്. ആത്മവിദ്യ എന്താണെന്നു പിടി കിട്ടുവാൻ ഈ പദവിവരണം അവശ്യം സഹാ യിക്കും. അനാത്മവത്ത എന്താണെന്നു് പരാശര മാധവീയത്തിലെ ഒരു പദ്യം വ്യക്തമാക്കുന്നു:

അനാത്മവന്തഃ പശുവദ് ഭുഞ്ജതേ യേ/പ്രമാണതഃ
രോഗാനീകസ്യ തേ മൂലമജീർണ്ണം പ്രാപ്നുവന്തി ഹി.

അളവില്ലാതെ ഭോഗത്തിൽ മുഴുകിയ പശു പ്രായരായ മനുഷ്യർ ഭോഗപരായണത സ്വഹി തത്തിനു് ഉപയോഗപ്പെടുത്തുവാൻ കഴിയാതെ രോഗങ്ങളുടെ ഒരു മഹാസൈന്യത്തന്നെ തങ്ങളെ ആക്രമിക്കുന്നതിനു വഴി തുറക്കുന്നു. അനാത്മവ ത്തയാണ് ഇതിനു കാരണം എന്നു പറയു മ്പോൾ ശുദ്ധസംസ്കാരസമ്പന്നമായ അന്തഃകര ണമാണ് ആത്മവത്തയുടെ മൂലം എന്നു സിദ്ധി ക്കുന്നു. അദ്ധ്യാത്മവിദ്യയാണ് ആത്മവത്തയ്ക്കു പ്രേരകം.

ആത്മാ, അന്തരാത്മാ, പരമാത്മാ എന്നു മൂന്നു വിഭാഗം ശാസ്ത്രസമ്മതമാണ്: താൻ, തൻെറ ഉള്ളം, ഇവ രണ്ടിനും ആധാരമായി സ്വീകരിക്കപ്പെടുന്ന മൂന്നാമതൊരു തത്ത്വം. 'സാ വിദ്യാ പരമാ മുക്തേർഹേതുഭൂതാ സനാ തനീ' എന്നുള്ള ദേവീമാഹാത്മ്യത്തിലെ മന്ത്ര ശ്ലോകത്തിൻെറ തത്പരിമിതമായ ശബ്ദാർത്ഥം 'മുക്തിക്കു ഹേതുഭൂതമാകാത്തതായ വിദ്യ ചിര ന്തനമല്ല, അതു് അവിദ്യയാണ്' എന്നും ധ്വനി പ്പിക്കുന്നതായി ഗ്രഹിക്കാം. ആത്മവിദ്യയുടെ ഫലം പരമാനന്ദപ്രാപ്തിരൂപമായി സംസാരാ

തീതമായ മോക്ഷംതന്നെ. അതിൻെറ ശ്രേഷ്ഠതമത്വവും, 'ഞാൻതന്നെയാണ് അദ്ധ്യാത്മവിദ്യ' എന്ന ശ്രീഭഗവാൻ നിർണ്ണയിച്ചതിൻെറ സ്വാരസ്യവും ഈവിധം സാധിക്കണം.

വദന്തി തത് തത്ത്വവിദഃ
തത്ത്വം യജ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി
ഭഗവാനിതി ശബ്ദ്യതേ.

നീക്കവും നാശവുമില്ലാത്ത നിത്യവസ്തുവിനെ തത്ത്വമെന്നു പറയുന്നു. അതു് ആവരണമില്ലാത്ത സ്വപ്രകാശസ്വരൂപം തന്നെ. തത്ത്വജ്ഞന്മാർ ശബ്ദോച്ചാരണംകൊണ്ടു് അതു നിർദ്ദേശിക്കുന്നതു ബ്രഹ്മം, പരമാത്മാ, ഭഗവാൻ എന്നീ മൂന്നു പദങ്ങൾ മുഖാന്തിരമാണു്. ജ്ഞാനസ്വരൂപമായ ഒരു തത്ത്വം സ്വീകരിയ്ക്കാത്തവൎക്കു് ജഡദ്രവ്യങ്ങൾ മാത്രമേയുള്ളൂ. ഒരു ജഡപദാൎത്ഥം മറെറാരു ജഡപദാൎത്ഥത്തെ അപേക്ഷിയ്ക്കുന്നുമില്ല, ഉപേക്ഷിക്കുന്നുമില്ല, ഉണ്ടെന്നു് അറിയുന്നുമില്ല. അപ്പോൾ പ്രപഞ്ചം മുഴുവൻ ജഡമാത്രവാദിക്കു് അന്ധകാരമയംതന്നെ. അതു് അനുഭവവിരുദ്ധമാകയാൽ ജ്ഞാനം സ്വതന്ത്രമായ ഒരു അനുഭവമായി സ്വീകരിയ്ക്കാതെ തരമില്ല. അപരിച്ഛിന്നമായ ജ്ഞാനംതന്നെ സൎവ്വകാരണമായ ജ്ഞാനതത്ത്വം, എന്നു് ഉദ്ധരിച്ച ഭാഗവതവചനം കാട്ടിത്തരുന്നു. സൎവ്വശ്രേഷ്ഠവും സൎവ്വഗതവും സൎവ്വപൂജ്യവുമായ ബ്രഹ്മതത്ത്വം തന്നെയാണു് സൎവ്വശക്തിനിലയമായ ഭഗവത്തത്ത്വം. ഈ പ്രകാരത്തിൽ അധ്യാത്മവിദ്യ തന്നെ, ബ്രഹ്മവിദ്യയും ആത്മവിദ്യയും ഭഗവത് തത്ത്വബോധവുമായി ഗണിയ്ക്കപ്പെടുന്നു. ഈ ആത്മവിദ്യ സ്വതന്ത്രയുക്തികൊണ്ടു സിദ്ധിക്കുന്നതല്ല. ഞാൻ എന്ന വ്യവഹാരത്തിന്നു വിഷയമായി ഏതോ ഒന്നുണ്ടു് എന്നു യുക്തികൊണ്ടു് തപ്പിപ്പിടിക്കുവാൻ സാധിച്ചെന്നുവരാം; അതു തൻെറ മുഖ്യമായ പ്രീതിക്കു വിഷയമാണെന്നു് കുറെ ഉദാഹരണംവഴി ബോധ്യപ്പെടുത്താൻ പററിയെന്നും വരാം. എന്നെ എനിയ്ക്കു് അറിയാം, എന്നു പാമരന്മാർകൂടി പറയുകയും ചെയ്യും. ഇതൊന്നും സ്വാഭിന്നമായ പരമാത്മദൎശനമോ ഭഗവത്സാക്ഷാത്കാരമോ ആകുന്നതല്ല. ഗീതയിലെ ഇന്ദ്രിയാരാമൻ അവിടെ സൂചിപ്പിക്കുന്ന ആത്മാരാമനാകുന്നതിന്നു് യോഗശാസ്ത്രമായി ഗീതാതത്ത്വം അഭ്യസിച്ചെങ്കിൽ മാത്രമേ സാധ്യമാകൂ. അധ്യാത്മവിദ്യാപരിശീലനം എന്ന മഹാപ്രയത്നമാകട്ടെ ആത്മസമൎപ്പണവും അനന്യനിഷ്ഠാരൂപമായ ആത്മരതിയും വഴിയേ സഫലമാകയുള്ളൂ. ശ്രദ്ധ,ക്ഷമ, നിത്യോത്സാഹം, ജ്ഞാനം, വിരക്തി ഇവ കൂടാതെ അധ്യാത്മവിദ്യ നാമ്പെടുക്കുന്നതല്ല. ഉണങ്ങിയ മണലിൽ വാഴ വളരുകയില്ല; അതുപോലെ അശുദ്ധചിത്തത്തിൽ അധ്യാത്മവിദ്യ ഉദിയ്ക്കുകയില്ല: ഉയരുകയുമില്ല. സത്കൎമ്മങ്ങളും ഭഗവദ്ഭക്തിയും കൂടാതെ ചിത്തശുദ്ധി വരുന്നതല്ല. വിഷയാസക്തിയും നിഷിദ്ധകൎമ്മരുചിയുമാണു് ചിത്തചാഞ്ചല്യം വൎദ്ധിപ്പിക്കുന്നതു്. ഈശ്വരനാമോച്ചാരണം, നിസ്സ്വാൎത്ഥപരിചൎയ്യ, യഥാശക്തി ദാനം, പ്രാണിദയ ഇവ നിഷിദ്ധാചരണം തടയുവാൻ സഹായിയ്ക്കും. വാദിജയത്തിന്നുള്ള പാണ്ഡിത്യം ഈ മാൎഗ്ഗത്തിൽ നിഷ്ഫലമാണു്. സത്സംഗവും മഹത്സന്നിധിയും അധ്യാത്മവിദ്യയിൽ രുചിയും പ്രകാശവും വൎദ്ധിപ്പിക്കുന്നവയാണു്.

ശാസ്ത്രം പഠിച്ചു് അതിൻെറ ആഴവും അകലവും കണ്ട ഒരു ധുരന്ധരൻ 'അഹോ ശാസ്ത്രം' എന്നു സന്തോഷഭരിതനായി നെടുവീൎപ്പിടുന്നു. അടുത്ത ചോദ്യം ഉടൻ ഉദിക്കുന്നു. ഗുരുകൃപ കൂടാതെ ശാസ്ത്രഭാരംകൊണ്ടു് മോക്ഷമാൎഗ്ഗത്തിൽ എന്തു ഗുണമാണുള്ളതു് ? ശരി, പൂൎവ്വസുകൃതവും നിഷ്ഫലസേവയുംകൊണ്ടു് അതും സമ്പാദിച്ചു എന്നു വെയ്ക്കാം. ബോധോദയം പുഷ്കലമല്ലെങ്കിൽ ഗുരുകൃപകൊണ്ടും ഫലമെന്തു്? ബോധം ആകാശത്തിൽ തൂങ്ങുന്ന നിരാലംബവസ്തു അല്ലല്ലൊ! പരതത്ത്വം അങ്ങനെ എന്നോടു സംബന്ധിച്ചതല്ലെങ്കിൽ ബോധത്തിൻെറ അവലംബം എന്താണു്? ശാസ്ത്രാഭ്യാസത്തിൽ തുടങ്ങിയ എൻെറ ആശ്ചര്യധിഷണാശക്തിയുടെ പൎയ്യന്തം എവിടെ? എൻെറതന്നെ യഥാൎത്ഥതത്ത്വമായി നിത്യം വിളങ്ങുന്ന സൎവ്വപ്രമാണമൂലമായ ആ പരംപൊരുളിന്നു നമസ്കാരം.

അഹോ ശാസ്ത്രം! ശാസ്ത്രാത് കിമിഹ,
യദി ന ശ്രീഗുരുകൃപാ?
ചിതാ സാ കിം കുര്യാത്, നനു ന
യദി ബോധസ്യ വിഭവഃ?
കിമാലംബശ്ചാസൗ ന യദി
പരതത്ത്വം മമ തഥാ?
നമഃ സ്വസ്മൈ തസ്മൈ യദവധി-
രിഹാശ്ചര്യധിഷണാ.

ജ്ഞാനസ്വരൂപത്തിൽ അധ്യാത്മവിദ്യ അപരോക്ഷമാക്കിയ ധിഷണാശക്തിതന്നെ, പരമാത്മപദം ഭഗവത്പരമാക്കി പരിണമിപ്പിച്ച് അധ്യാത്മവിദ്യ സ്വാനുഭവമാക്കി ഈവിധം വർണ്ണിക്കുന്നു.

യോഗക്ഷേമധുരന്ധരസ്യ സകല–
ശ്രേയഃപ്രോദ്യോഗിനോ
ദൃഷ്ടാദൃഷ്ടമതോപദേശകൃതിനോ
ബാഹ്യാന്തരവ്യാപിനഃ
സർവ്വജ്ഞസ്യ ദയാകരസ്യ ഭവതഃ
കിം വേദിതവ്യം മയാ
ശംഭോ ത്വം പരമാന്തരംഗ ഇതി മേ
ചിത്തേ സ്മരാമ്യന്വഹം.

സർവ്വവിദ്യകളുടേയും അതായതു് ധർമ്മാർത്ഥകാമരൂപമായ എല്ലാ പുരുഷാർത്ഥബോധകവാക്യങ്ങളുടേയും, പര്യവസാനം അധ്യാത്മവിദ്യയിൽ ആണെന്നു മുണ്ഡകശ്രുതി, 'സർവ്വവിദ്യാപ്രതിഷ്ഠയാണു് ബ്രഹ്മവിദ്യ' എന്ന വാക്യത്തിൽ ആദ്യംതന്നെ സൂചിപ്പിക്കുന്നു. അർത്ഥവും കാമവും അധ്യാത്മവിദ്യയ്ക്കു സഹായിക്കുന്നതു് ഏതു വിധം ? ഇച്ഛയാണു കാമം. പാലത്തിനും പാററയ്ക്കും ദുഃഖമില്ല, മുക്തിയുമില്ല. അർത്ഥാർജ്ജനത്തിനു പ്രേരകം ആശ. ആശ, പ്രവൃത്തികളെ വർധിപ്പിച്ച് അവയിൽ ചിട്ടയുണ്ടാക്കുവാൻ ധർമ്മബുദ്ധി ഉദിപ്പിക്കുന്നു. ധർമ്മം അധ്യാത്മദൃഷ്ടിയും പ്രയത്നവും ഉളവാക്കുന്നു. ഇങ്ങനെ സർവ്വവും അധ്യാത്മവിദ്യയിൽ സഫലമായിത്തീരുന്നു.

പശുവിനുള്ളിൽ നെയ്യ് നിശ്ചയമായും ഉണ്ടു്. ഇല്ലെങ്കിൽ പാൽ തൈരാക്കിക്കടഞ്ഞാൽ അതു കിട്ടുകയില്ല. പശുവിൻെറ ഉള്ളിലുള്ള നെയ്യ് അതിനെ പോഷിപ്പിക്കുന്നില്ല. പാൽ കറന്നു തൈരും നെയ്യുമാക്കി കഴിക്കുന്നവർ പരിപുഷ്ടിയടയുന്നു. അതുപോലെതന്നെയാണു് പ്രകൃതത്തിലും. പരമാത്മാവായ ഭഗവാൻ എല്ലാവരിലും ഉണ്ടു്. എന്നുവെച്ച് എല്ലാവരും സർവ്വജ്ഞരോ കൃപാവാരിധികളോ ആകുന്നില്ല. സത്കർമ്മനിഷ്ഠയും നിരന്തരഭക്തിയും പരമേശ്വരോപാസനയിൽ തത്പരതയും ഉള്ളവനും, അധ്യാത്മവിദ്യാലാഭത്തിനുവേണ്ടി അപ്രതിബദ്ധ–അപരോക്ഷപ്രമാസംസ്കാരം ഉളവാകുവാൻ സർവ്വദാ സ്മൃതിപ്രവാഹം സമ്പാദിയ്ക്കുന്നവനുമായ ഉത്തമസാധകനുമാത്രമേ അതു് അനുഭവവേദ്യമാകയുള്ളു.

---

# പൗരസ്ത്യവിദ്യാഭ്യാസം

**ഏ. കരുണാകരമേനോൻ**

പൌരസ്ത്യവിദ്യാഭ്യാസം എന്നതുകൊണ്ടു് ഉദ്ദേശിക്കുന്നതു് ലക്ഷ്യത്തിലും ഉള്ളടക്കത്തിലും രീതിയിലുമെല്ലാംതന്നെ പാശ്ചാത്യവിദ്യാഭ്യാസത്തിൽനിന്നു തീരെ വ്യത്യസ്തമായ ഭാരതത്തിൻെറ തനതായ വിദ്യാഭ്യാസത്തെയാണു്. അങ്ങനെ ഭാരതത്തിനു് തനതായ ഒരു വിദ്യാഭ്യാസമുണ്ടോ ? ഉണ്ടു്; ഒരു കാലത്തുണ്ടായിരുന്നു എന്നു തീർച്ച; ഇന്നൊരു പക്ഷെ വല്ല മുക്കിലും മൂലയിലുമുള്ള അതിൻെറ അവശിഷ്ടങ്ങൾ മാത്രമായിരിക്കും നമുക്കു കാണാൻ കഴിയുക എന്നുമാത്രം. അപ്പോൾ ഇന്നു നമ്മുടെ ഇടയിൽ നിലവിലുള്ള വിദ്യാഭ്യാസമോ ? അതൊരിക്കലും നമ്മുടെ വിദ്യാഭ്യാസമല്ല, അതു വിദേശീയർ ചില സ്വാർത്ഥോദ്ദേശങ്ങളോടെ ഇവിടെ നടപ്പാക്കിയതാണു്.

അടിക്കടിയുണ്ടായിക്കൊണ്ടിരുന്ന വിദേശീയാക്രമണങ്ങളും, കലാപങ്ങളും, ദീർഘകാലത്തെ വിദേശീയാധിപത്യവും ചിരപുരാതനമായ ഭാരതത്തിൻെറ സംസ്കാരത്തേയും അതിൻെറ സന്താനമായ ഭാരതീയവിദ്യാഭ്യാസത്തേയും ഒരുവിധം നശിപ്പിച്ചു. അതിൻെറ സ്ഥാനത്തു് അവർ ഇവിടെ സ്ഥാപിച്ച വിദ്യാഭ്യാസസമ്പ്രദായമാണു്, പൂർണ്ണസ്വാതന്ത്ര്യം നേടി കാൽ നൂററാണ്ടു കഴിഞ്ഞതിനുശേഷവും, ഇന്നും, നാം തുടർന്നുകൊണ്ടുപോകുന്നതു്. വിദ്യാ

ഭ്യാസത്തിൽ ഒരു സമൂലപരിവർത്തനം കൂടിയേ തീരൂ എന്നൊക്കെ നാം പറയുന്നുണ്ടെങ്കിലും, ഇക്കഴിഞ്ഞ ഇരുപത്തഞ്ചു വർഷത്തിനുശേഷവും ആ വഴിക്ക് കാര്യമായ ഒന്നുംതന്നെ ചെയ്യുവാൻ നമുക്കു കഴിഞ്ഞിട്ടില്ല. എന്നാൽ അവിടവിടെ ചില്ലറ ശസ്ത്രക്രിയകൾ ചെയ്ത് ചില ഭാഗങ്ങൾ വെട്ടിനീക്കിയും, ചിലതു കൂട്ടിച്ചേർത്തും, അങ്ങനെ ആകെ വികൃതമായ ഒരു വിദ്യാഭ്യാസം സൃഷ്ടിക്കാൻ നമുക്കു കഴിഞ്ഞിട്ടുണ്ട്. തികച്ചും അശാസ്ത്രീയവും, മഹത്തായ നമ്മുടെ സംസ്കാരത്തിനും പാരമ്പര്യങ്ങൾക്കും ദേശീയ താല്പര്യങ്ങൾക്കും വിരുദ്ധവുമായ, എന്തോ ഒന്നാണ് വിദ്യാഭ്യാസത്തിന്റെ പേരിൽ നമ്മുടെ നാട്ടിലിന്നു നടന്നുവരുന്നത്.

നല്ല ഉറച്ച അസ്തിവാരമില്ലാത്ത ഒരു കെട്ടിടത്തിൽ എത്രതന്നെ ഏച്ചുകെട്ടിയാലും വലിയ കാര്യമൊന്നുമില്ല. എവിടെയെങ്കിലും ഒരു ചെറിയ കാററ്, ഒരു ചെറിയ ചലനം, ഉണ്ടായാൽ മതി ആ കെട്ടിടമാകെ ആടിയുലഞ്ഞു മറിഞ്ഞുവീഴാൻ. ഇന്നത്തെ നമ്മുടെ വിദ്യാഭ്യാസസൌധത്തിനു സംഭവിച്ചുകൊണ്ടിരിക്കുന്നതും അതുതന്നെയാണ്. ഭാരതവിദ്യാഭ്യാസത്തിന്റെ നല്ലപോലെ ഉറച്ച അസ്തിവാരം നമ്മുടെ മണ്ണിൽ വളരെ ആഴത്തിൽ കിടക്കുന്നുണ്ട്. അതിന്റെ മീതെ കുന്നുകൂടിക്കിടക്കുന്ന വിദേശീയമായ ചപ്പും ചവറുമെല്ലാം നല്ലപോലെ നീക്കം ചെയ്ത്, ആ ഉറച്ച അടിത്തറയിൽത്തന്നെ വേണം, കാലോചിതമായ മാററങ്ങളോടുകൂടി, നമ്മുടെ വിദ്യാഭ്യാസസൌധം പടുത്തുയർത്താൻ. നമ്മുടെ രാഷ്ട്രനിർമ്മാണ പരിപാടിയിൽ അതിന് ഒന്നാം സ്ഥാനം തന്നെ നല്കേണ്ടതുണ്ട്. പക്ഷെ അങ്ങനെ പടുത്തുയർത്തുന്ന വിദ്യാഭ്യാസം തികച്ചും ഭാരതീയമായിരിക്കണം; അതിന്റെ സർവ്വവും ഭാരതീയമായിരിക്കണം; അതിനു നമ്മുടേതായ ലക്ഷ്യവും നമ്മുടേതായ ഉള്ളടക്കവും നമ്മുടേതായ പഠനക്രമവുമെല്ലാം ഉണ്ടായിരിക്കണം. നമ്മുടെ പൂർവ്വികന്മാർ കാണിച്ചുതന്നിട്ടുള്ള അത്യുന്നതമായ ജീവിതലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടും അവർ പരമപ്രധാനമായിക്കരുതിയിരുന്ന മൂല്യങ്ങളെ മാനിച്ചുകൊണ്ടും വേണം ഓരോ അടിയും നാം മുന്നോട്ടു വെയ്ക്കാൻ. അങ്ങനെ ആ ലക്ഷ്യത്തിലേയ്ക്ക് അടിവെച്ചടിവെച്ചു മുന്നേറാൻ നമുക്കു കഴിയണമെങ്കിൽ, ആദ്യമായി കഴിയുന്നത്ര പിന്നിലേയ്ക്കു തിരിഞ്ഞു നോക്കി ഒരിക്കലും വററാത്ത ആ ഉറവിടത്തിൽ നിന്ന് ആവേശവും കരുത്തും ആർജ്ജിക്കേണ്ടതുണ്ട്. ചൈനയിലേയ്ക്കോ, റഷ്യയിലേയ്ക്കോ, ഇംഗ്ലണ്ടിലേയ്ക്കോ, അമേരിക്കയിലേയ്ക്കോ ഉററു നോക്കുകയും അവരെ അന്ധമായി അനുകരിക്കുകയും അവരുടെ ആശയാദർശങ്ങൾ അതേപടി പകർത്തുകയും ചെയ്യുന്നതുകൊണ്ട് നമ്മുടെ വളർന്നുവരുന്ന തലമുറയെ ശരിക്കും കരുത്തുററവരാക്കാൻ ഒരിക്കലും സാദ്ധ്യമല്ല. അതു നമ്മെ കൂടുതൽ ദുർബ്ബലരാക്കുകയേയുള്ളു. അതാണിന്നു നമ്മുടെ നാട്ടിൽ നടന്നുകൊണ്ടിരിക്കുന്നത്. അടിമുതൽ മുടിവരെ ഇവിടെയെല്ലാം വിദേശീയാനുകരണമാണ്: ആശയാദർശങ്ങളുടെ മാത്രമല്ല വേഷവിധാനങ്ങളുടെ പോലും അന്ധമായ, ബുദ്ധിശൂന്യമായ, അനുകരണം.

ഭാരതത്തിന്റെ തനതായ വിദ്യാഭ്യാസമെന്നു പറയുമ്പോൾ, പാശ്ചാത്യവിദ്യാഭ്യാസത്തിൽനിന്ന് അതിനെ വേർതിരിക്കുന്ന ചില വിശേഷതകൾ അതിനുണ്ടായിരിക്കണം. എന്തെല്ലാമാണ് ആ വിശേഷതകൾ ? അതിനെപ്പററി ചർച്ചചെയ്യുന്നതിനുമുമ്പ് ഒരു കാര്യം നാം മനസ്സിലാക്കേണ്ടതുണ്ട്. പാശ്ചാത്യരാജ്യങ്ങളിൽ സംസ്കാരം എന്നുള്ളത് എത്തിനോക്കുകപോലും ചെയ്യാതിരുന്ന അതിപ്രാചീനകാലത്തുപോലും ഭാരതീയർക്ക് വിദ്യാഭ്യാസത്തെ സംബന്ധിച്ച് അവരുടേതായ, തികച്ചും ശാസ്ത്രീയമായ, ചില ആശയങ്ങളുണ്ടായിരുന്നു. "മനുഷ്യനിൽ അന്തർലീനമായിട്ടുള്ള പരിപൂർണ്ണതയുടെ ആവിഷ്കരണമാണ് വിദ്യാഭ്യാസം," എന്ന ശ്രീ വിവേകാനന്ദസ്വാമികളുടെ നിർവ്വചനം ശരിക്കും ആ ആശയങ്ങളെ പ്രതിഫലിപ്പിക്കുന്ന ഒന്നാണ്. പരിപൂർണ്ണത സ്വതേ അവിടെയുണ്ട്, പരിസരങ്ങളെ മാത്രമല്ല ലോകത്തെ മുഴുവൻതന്നെ പ്രകാശിപ്പിക്കാനും ഉത്തേജിപ്പിക്കാനും തക്ക ചൈതന്യം അവിടെയുണ്ട്. അതു് എല്ലാ ജ്ഞാനത്തിന്റേയും ശക്തിയുടേയും ഉറവിടമാണുതാനും. പക്ഷെ മിക്ക ആളുകളുടെ കാര്യത്തിലും കട്ടികൂടിയ ഒരാവരണം അതിനെ മറച്ചിരിക്കുകയാണ്, ഒരിരുമ്പുപെട്ടി അതിനകത്തു കത്തുന്ന വിളക്കിനെ മറച്ചിരിക്കുന്നതുപോലെ. സ്വഭാവ

ശുദ്ധികൊണ്ടും പരിപൂർണ്ണമായ സ്വാർത്ഥത്യാഗം കൊണ്ടും മററും ആ ആവരണത്തിന്റെ സാന്ദ്രത കുറച്ചു കുറച്ച് അതിനെ സ്ഫടികനിർമ്മലമാക്കാൻ കഴിഞ്ഞാൽ അകത്തുള്ള ചൈതന്യം ശരിക്കും അതിലൂടെ പ്രസരിക്കും. അങ്ങനെ ഓരോ വ്യക്തിയിലും ശരിയായ സ്വഭാവശുദ്ധി വളർത്തിയെടുത്ത്, അകത്തുള്ള ചൈതന്യത്തെ മറയ്ക്കുന്ന കട്ടികൂടിയ ആവരണത്തെ സ്ഫടികനിർമ്മലമാക്കുകയാണ് നമ്മുടെ വിദ്യാഭ്യാസത്തിന്റെ പ്രധാനമായ ഒരു ലക്ഷ്യം. പാശ്ചാത്യരുടെ ആശയങ്ങൾക്ക കടകവിരുദ്ധമാണ് ഇതെന്നു പറയേണ്ടതില്ലല്ലോ. 'മനുഷ്യാ, നീ മഹാപാപിയാണ്'' എന്ന് പാശ്ചാത്യരുടെ ആചാര്യന്മാർ അവരോടു പറയുമ്പോൾ, (ഭാഗ്യവശാൽ അവരിലധികംപേരും അതു വിശ്വസിക്കാത്തതുകൊണ്ടാണ് അവർക്കിന്നു വമ്പിച്ച കാര്യങ്ങൾ ചെയ്യാൻ സാധിക്കുന്നത്) 'എല്ലാം നിറഞ്ഞുള്ള പരമാത്മാവു തന്നെയാണ് നിന്നിലുള്ളത്; നീ അതുതന്നെയാണ്,' എന്നാണ് നമ്മുടെ ആചാര്യന്മാർ നമ്മെ പഠിപ്പിക്കുന്നത്. പ്രപഞ്ചവസ്തുക്കളെക്കുറിച്ചുള്ള അറിവ് പരമജ്ഞാനമായി പാശ്ചാത്യർ കരുതുമ്പോൾ അവനവനെക്കുറിച്ചുള്ള അറിവാണ്, ആത്മജ്ഞാനമാണ്, പരമജ്ഞാനമായി ഭാരതീയർ കരുതുന്നത്. നമ്മുടെ ആശയമനുസരിച്ച്, താനാരാണെന്ന് ശരിക്കറിയാൻ ഒരാൾക്ക കഴിഞ്ഞാൽ അയാൾക്ക പിന്നെ യാതൊന്നുംതന്നെ അറിയേണ്ടതായിട്ടില്ല. സ്വാഭാവികമായും മററെല്ലാ അറിവുകളും പിന്നാലെ വന്നുകൊള്ളും, എല്ലാം അയാളുടെ ഉള്ളറയിൽ താനെ ഉദിച്ചുകൊള്ളും. ചിലർ കരുതുന്നതുപോലെ, ആ അറിവുകൾ അപ്രധാനമായി ഭാരതം ഒരിക്കലും കണക്കാക്കിയിട്ടില്ല; എല്ലാം ഉൾക്കൊള്ളുന്ന ആത്മജ്ഞാനത്തിനാണ് പ്രഥമസ്ഥാനം നല്കിയിരിക്കുന്നത് എന്നു മാത്രം. അതാണ് ഭാരതീയ സംസ്കാരത്തിന്റേയും വിദ്യാഭ്യാസത്തിന്റേയും സവിശേഷതതന്നെ. ബാഹ്യമായ നിരീക്ഷണപരീക്ഷണങ്ങളുടെ പ്രാധാന്യം ഭാരതം എപ്പോഴും അംഗീകരിച്ചിട്ടുണ്ടെങ്കിലും, അതുവഴി പ്രപഞ്ചരഹസ്യം മുഴുവനും ചോർത്തിയെടുത്തു കളയാമെന്ന വ്യാമോഹം പാശ്ചാത്യരെപ്പോലെ ഭാരതീയർക്കുണ്ടായിട്ടില്ല. ഭാരതത്തെ സംബന്ധിച്ചെടത്തോളം, ആ രഹസ്യം കണ്ടെത്താനുള്ള ശരിയായ ലാബറട്ടറി അവനവന്റെ അന്തരാത്മാവാണ്; സ്വച്ഛമായ, ഏകാഗ്രമായ, മനസ്സ് അതിനുള്ള ഉപകരണവും.

വൈദികസാഹിത്യത്തിൽ, അതായത് വൈദികസംഹിതകളിലും, ബ്രാഹ്മണങ്ങളിലും, ആരണ്യകങ്ങളിലും, ഉപനിഷത്തുകളിലും ചുഴിഞ്ഞു നോക്കിയാൽ അവിടെ ഭാരതത്തിന്റെ തനതായ വിദ്യാഭ്യാസത്തിന്റെ തായ്‌വേരു കാണാൻ കഴിയും. ഈ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ പ്രധാനമായ ലക്ഷ്യം ജ്ഞാനസമ്പാദനത്തിനുള്ള ഒരു ഉപകരണമായ മനസ്സിനെ പരിശീലിപ്പിക്കുകയെന്നതാണ്; അല്ലാതെ ബാഹ്യജ്ഞാനംകൊണ്ട് അതിനെ നിറയ്ക്കുകയല്ല. എല്ലാത്തിലും ഉപരിയായ ജ്ഞാനം, എല്ലാ ജ്ഞാനവും ഉൾക്കൊള്ളുന്ന പരമജ്ഞാനം, വാസ്തവത്തിൽ അവനവനെക്കുറിച്ചുള്ള ജ്ഞാനമാണ്. മനസ്സിനെ ബാഹ്യമായി പ്രവർത്തിപ്പിച്ചതുകൊണ്ട് ആ ജ്ഞാനം നേടുക സാധ്യമല്ല. അതിനു മനസ്സിനെ ബാഹ്യവസ്തുക്കളിൽ നിന്നൊക്കെ പിൻവലിച്ച് ഏകാഗ്രമാക്കി അന്തർമുഖമാക്കി പ്രവർത്തിപ്പിക്കുകതന്നെ വേണം. ഇന്നു നാം മനസ്സിനെ കടിഞ്ഞാണഴിച്ചു വിട്ടിരിക്കുകയാണ്. ഇരുപത്തിനാലു മണിക്കൂറും അത് ഓരോ പ്രലോഭനങ്ങളുടെ പിന്നാലെ പാഞ്ഞു നടക്കുകയാണ്; അല്പസമയമെങ്കിലും അതിനെ ഉള്ളിലേയ്ക്ക് ഒന്നു പിൻവലിക്കാൻ നമുക്കറിഞ്ഞുകൂടാ. വിദ്യാഭ്യാസവും അതുമായി അഭേദ്യമായ ഒരു ബന്ധമുണ്ടെന്നുപോലും ഇന്നത്തെ നമ്മുടെ വിദ്യാഭ്യാസവിചക്ഷണന്മാർ ചിന്തിക്കുന്നില്ല. മനസ്സിനെ ഏകാഗ്രവും അന്തർമുഖവുമാക്കാൻ കഴിഞ്ഞാൽ അന്തശ്ശക്തികളെല്ലാംതന്നെ നമുക്കു സ്വാധീനമായിത്തീരുന്നു. അപ്പോൾ പ്രപഞ്ചരഹസ്യങ്ങളുടെ കവാടം താനെ തള്ളിത്തുറക്കപ്പെടുന്നു. മനസ്സിന്റെ ആ ഏകാഗ്രതയാണ് ഭാരതീയവിദ്യാഭ്യാസത്തിന്റെ കാതൽ. വിജ്ഞാനഭണ്ഡാഗാരത്തിന്റെ താക്കോലാണ് മനസ്സിന്റെ ഏകാഗ്രത. ഏററവും താഴ്ന്ന പടിയിലുള്ള മനുഷ്യൻമുതൽ അത്യുന്നതനിലയിൽ പ്രവർത്തിക്കുന്ന യോഗീശ്വരൻവരെ, ചെരിപ്പുണ്ടാക്കുന്ന തൊഴിലാളിമുതൽ ചന്ദ്രനിലേയ്ക്കു കുതിച്ചുപായുന്ന ആധുനികസാങ്കേതികവിദഗ്ദ്ധൻവരെ, എല്ലാവർക്കും അനുപേക്ഷണീയ

മായിട്ടുള്ളതാണു മനസ്സിന്റെ ഏകാഗ്രത. ഏകാഗ്രതയുടെ കാര്യത്തിലും അതു കൈയ്‌വരുത്തുന്നതിനു് അവശ്യം വേണ്ടതായ ബ്രഹ്മചര്യാനുഷ്ഠാനത്തിന്റെ കാര്യത്തിലുമാണു് ഭാരതീയ വിദ്യാഭ്യാസം ഏററവും അധികം ശ്രദ്ധ ചെലുത്തിയിരുന്നതു് എന്നു കാണാം. നിരന്തരവും നിരുപാധികവുമായ ബ്രഹ്മചര്യനിഷ്ഠകൊണ്ടു് ലൈംഗികവീര്യത്തെ ഓജസ്സായി രൂപാന്തരപ്പെടുത്താൻ കഴിഞ്ഞാൽ മാത്രമേ, ഏകാഗ്രതയും ശ്രദ്ധയും ആത്മവിശ്വാസവുമുള്ള ഒരു തലമുറയെ നമുക്കു വാർത്തെടുക്കാൻ കഴിയുകയുള്ളൂ. ഇതു വ്യക്തമായി കണ്ടുകൊണ്ടാണു് നമ്മുടെ പൂർവ്വികന്മാർ വിദ്യാഭ്യാസപദ്ധതി ആസൂത്രണം ചെയ്തിട്ടുള്ളതു്. ബ്രഹ്മചര്യം എന്നതു് വിദ്യാഭ്യാസത്തിന്റെ ഒരു പര്യായപദമായിരുന്നു അന്നു്.

സ്വാഭാവികമായും ആ വിദ്യാഭ്യാസം ഏററവും അടുത്ത ഗുരുശിഷ്യബന്ധത്തിൽ അടിയുറച്ച, തികച്ചും വ്യക്തിപരമായ ഒന്നായിരുന്നു. സാമാന്യവിദ്യാഭ്യാസം മാത്രമല്ല, എല്ലാത്തരത്തിലുള്ള സാങ്കേതികവിദ്യാഭ്യാസം പോലും, ഏററവും അടുത്ത ഗുരുശിഷ്യബന്ധത്തിന്മേൽ കെട്ടിപ്പടുത്തതായിരുന്നു എന്നു കാണാം. ആധ്യാത്മികമായ പശ്ചാത്തലമുള്ള ഭാരതീയസംസ്കാരത്തിൽ സാങ്കേതികവിദ്യാഭ്യാസത്തിന്നു് ഒരു സ്ഥാനമുണ്ടായിരുന്നോ? ഉണ്ടായിരുന്നു എന്നു പറഞ്ഞാൽപോരാ, അത്യുന്നതമായ ഒരു സ്ഥാനമുണ്ടായിരുന്നു എന്നുകൂടി പറയണം. ഇന്നത്തെ 'Job-oriented education' എന്ന പ്രയോഗം കേട്ടു തുടങ്ങുന്നതിനു് എത്രയോ ആയിരം വർഷങ്ങൾക്കു മുമ്പുതന്നെ ഭാരതീയവിദ്യാഭ്യാസം അത്തരത്തിലുള്ള ഒന്നായിരുന്നു. ഏററവും അടുത്ത ഗുരുശിഷ്യബന്ധമില്ലെങ്കിൽ ഗുരുവിനു് ഓരോ ശിഷ്യനിലും വ്യക്തിപരമായ ശ്രദ്ധ ചെലുത്താൻ സാദ്ധ്യമല്ല. മനുഷ്യനെ തികച്ചും ചിത്തശുദ്ധിയുള്ള യഥാർത്ഥമനുഷ്യനാക്കിത്തീർക്കുകയാണു് വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമെങ്കിൽ ഓരോ വിദ്യാർത്ഥിയുടെ കാര്യത്തിലും ഗുരുനാഥൻ വ്യക്തിപരമായ ശ്രദ്ധ ചെലുത്തിയേ തീരൂ. ഏററവും അടുത്ത ഗുരുശിഷ്യബന്ധം പുലർത്താൻ സഹായകമായ രീതിയിലുള്ള ഗുരുഗൃഹവാസമായിരുന്നു ഭാരതീയവിദ്യാഭ്യാസരീതി. ഗുരുവിന്റെ കുടുംബത്തിലെ ഒരംഗമെന്ന നിലയിൽ ഗുരുവുമൊന്നിച്ചു താമസിച്ചുകൊണ്ടാണു് ശിഷ്യൻ വിദ്യ അഭ്യസിച്ചിരുന്നതു്. പുത്രനിർവ്വിശേഷമായ സ്നേഹത്തോടുകൂടി സംരക്ഷിച്ചുകൊണ്ടാണു് ഗുരുനാഥൻ ശിഷ്യനെ വിദ്യ അഭ്യസിപ്പിച്ചിരുന്നതു്. ഗുരുഭവനംതന്നെയായിരുന്നു വിദ്യാലയം എന്നു പറയുമ്പോൾ അതു് ഇന്നത്തെപ്പോലെ ജീവിതവുമായി യാതൊരു ബന്ധവുമില്ലാത്ത ഒരു കൃത്രിമസ്ഥാപനമായിരുന്നില്ല എന്നു വ്യക്തമാണല്ലൊ. പട്ടണങ്ങളുടെ ബഹളങ്ങളിൽനിന്നെല്ലാമകന്നു്, ശാന്തമായ ഒരന്തരീക്ഷത്തിൽ പ്രവർത്തിച്ചിരുന്ന ഗുരുകുലങ്ങളിൽ ഗുരുവിനോടൊപ്പം ജീവിച്ചു് അദ്ദേഹത്തിന്റെ അനുഭൂതികളിൽ പങ്കുകൊള്ളുവാൻ കഴിയുക, ഗുരുവിനും ഗുരുകുലത്തിനുംവേണ്ടി നിഃസ്വാർത്ഥമായ സേവനങ്ങളനുഷ്ഠിക്കുവാൻ കഴിയുക, ഇതിലും ഉത്തമമായ ഒരു വിദ്യാഭ്യാസരീതിയെപ്പററി സങ്കല്പിക്കാൻപോലും സാദ്ധ്യമല്ല. ശിഷ്യന്റെ ശാരീരികവും മാനസികവും ആദ്ധ്യാത്മികവുമായ വളർച്ചയെ അങ്ങേയററം സഹായിക്കുന്ന ഒരു പദ്ധതി ആയിരുന്നു അതു്. ഏതാനും മണിക്കൂർ നേരത്തെ കേവലം ഔപചാരികമായ അദ്ധ്യാപനംകൊണ്ടു സാധിക്കാവുന്ന ഒന്നല്ല അതു്. ഗുരുകുലത്തിലെ ജീവിതംതന്നെ തുടർച്ചയായ വിദ്യാഭ്യാസമാണു്. ആ വിദ്യാഭ്യാസത്തിൽ ശിഷ്യൻ പുറമെനിന്നുള്ള അനഭിലഷണീയങ്ങളായ സ്വാധീനശക്തികളിൽനിന്നെല്ലാം സംരക്ഷിക്കപ്പെടുന്നു. ഒപ്പം തന്നെ, ഒരു മഹാസമുദ്രത്തിലെ വെറും തുള്ളിയെന്ന നിലയിലല്ലാതെ, തന്റെ വ്യക്തിത്വം തികച്ചും മാനിക്കപ്പെടുന്ന ഒരു കുടുംബാംഗമെന്ന നിലയിൽ, ഉറച്ച ആത്മവിശ്വാസമുള്ളവനായി ശിഷ്യൻ വളർന്നുവരികയും ചെയ്യുന്നു. ഇവിടെ ഔപചാരികമായ ഉപദേശത്തേക്കാളേറെ പ്രധാനമായിട്ടുള്ളതു്, ശിഷ്യന്റെ കൺമുമ്പിൽ സദാ നിലകൊള്ളുന്ന ഗുരുവിന്റെ ത്യാഗോജ്ജ്വലവും ബ്രഹ്മനിഷ്ഠവും സത്യസന്ധവുമായ ജീവിതമാതൃകയാണു്. ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും, നടക്കുമ്പോഴും ഇരിക്കുമ്പോഴും, ഗുരുശുശ്രൂഷ ചെയ്യുമ്പോഴും പഠിക്കുമ്പോഴും, എന്നു വേണ്ട എല്ലാ സമയത്തും ആ മാതൃക ശിഷ്യന്റെ കൺമുന്നിലുണ്ടു്. അതു് അവന്നു് എപ്പോഴും ഉൾക്കാഴ്ചയും ഉത്തേജനവും നൽകിക്കൊണ്ടിരിക്കുന്നു.

ഇന്നത്തെപ്പോലുള്ള വെറും പാഠപുസ്തക പഠനത്തിനു് ആ വിദ്യാഭ്യാസത്തിൽ ഒരു സ്ഥാനവുമുണ്ടായിരുന്നില്ല. മററു പല യോഗ്യതകഠം ഉള്ളതിനു പുറമെ, ശാസ്ത്രങ്ങളുടെ ശരിയായ മമ്മം അറിയുന്നവനുംകൂടിയായിരുന്നു ഗുരുനാഥൻ. അതു തൻെറ ശിഷ്യന്മാരെ ഗ്രഹിപ്പിക്കാനുള്ള അദ്വിതീയമായ കഴിവും ആ ഗുരുനാഥനുണ്ടായിരുന്നു. ഉപനിഷത്തുകളിൽ വിദ്യാഭ്യാസത്തിനു മൂന്നുഘട്ടങ്ങഠംകല്പിച്ചിട്ടുണ്ടു്. ശ്രവണം, മനനം, നിദിദ്ധ്യാസനം, ഇവയാണു് ആ ഘട്ടങ്ങഠം. ഗുരു പറയുന്നതു് അത്ഥഗ്രഹണത്തോടെ ശ്രദ്ധിച്ചു കേഠംക്കലാണു് ശ്രവണം. ഇങ്ങനെ പരമ്പരയാ ഗുരുശിഷ്യന്മാർവഴി വാങ്മൂലമായിട്ടാണു് ഭാരതത്തിനു് അതിൻെറ പ്രാചീന സംസ്കാരം സംരക്ഷിക്കാൻ കഴിഞ്ഞിട്ടുള്ളതു്. ഇങ്ങനെ സംഭരിച്ചു വിനിമയംചെയ്തുപോന്ന ശാസ്ത്രജ്ഞാനം ശ്രുതി എന്ന പേരിലാണറിയപ്പെടുന്നതു്. ഗ്രന്ഥരൂപത്തിൽ ഗ്രന്ഥശാലകളിൽ ശേഖരിച്ചു വെയ്ക്കാവുന്ന ഒന്നായിട്ടല്ല അന്നു ജ്ഞാനത്തെ കണക്കാക്കിയിരുന്നതു്. ഗുരുനാഥൻതന്നെയായിരുന്നു അന്നു ഗ്രന്ഥശാല. ഗുരുമുഖത്തുനിന്നു കേട്ടറിഞ്ഞതിനെക്കുറിച്ചു് നല്ലപോലെ വിചാരംചെയ്തു് ഉറപ്പിക്കാൻ ശ്രമിക്കുന്നതിനെയാണു് മനനം എന്നു പറയുന്നതു്. പക്ഷെ അതു് കേവലം ബുദ്ധിപരമായ ഒന്നാണു്. അതുകൊണ്ടു് മനനത്തെത്തുടന്നു് സത്യത്തെ അനുഭവസിദ്ധമാക്കുന്ന നിദിദ്ധ്യാസനം അല്ലെങ്കിൽ ധ്യാനം നടക്കുന്നു. സത്യത്തെ ബുദ്ധികൊണ്ടറിയുന്നതും അനുഭവസിദ്ധമാക്കുന്നതും രണ്ടാണു്. ഈ അനുഭവസിദ്ധിയെ ദശനം എന്നാണു് പറഞ്ഞിരുന്നതു്. ഗുരു പറയുന്നതിനെക്കുറിച്ചു വിചാരം ചെയ്യുക, ധ്യാനിക്കുക, ഇതിനൊന്നും ഇന്നു് വിദ്യാഭ്യാസത്തിൽ ഒരു സ്ഥാനവും കാണുന്നില്ല. ഗുരു പറയുന്നതു കേഠംക്കാൻ ശിഷ്യൻ മെനക്കെടുന്നതുതന്നെ ഇന്നു വലിയൊരു കാര്യമാണു്. പക്ഷെ ഇന്നു് ശ്രവണത്തിൻെറ അടുത്തപടി കേട്ടതു മറക്കലാണു്, അതാണു് ഇന്നു കാണപ്പെടുന്ന മനനവും നിദിധ്യാസനവും.

വൈദികകാലത്തും അതിനുശേഷവും രാജ്യത്തിലുടനീളം പലതരത്തിലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ടായിരുന്നതായിക്കാണാം. അതിൽ ഒന്നാമത്തേതാണു് ആദ്യം സൂചിപ്പിച്ചതു പോലുള്ള ഗുരുകുലങ്ങഠം അഥവാ ആശ്രമങ്ങഠം: ഒരു ഗുരുവും അദ്ദേഹത്തിനു് സംരക്ഷിച്ചു പഠിപ്പിക്കാൻ കഴിയുന്നത്ര ശിഷ്യന്മാരും ചേന്ന സ്ഥാപനങ്ങഠം. ഇവിടെ താമസിച്ചാണു് വിദ്യാത്ഥികഠം അവരുടെ വിദ്യാഭ്യാസം (ബ്രഹ്മചര്യം) പൂത്തിയാക്കിയിരുന്നതു്. അതിനുശേഷവും ജ്ഞാനസമ്പാദനത്തെ മാത്രം ലക്ഷ്യംവെച്ചുകൊണ്ടു്, വിദ്യാത്ഥികളായി ജീവിതംനയിക്കുന്നവരുമുണ്ടായിരുന്നു. പരമമായ ജ്ഞാനം തേടി പരിവ്രാജകന്മാരായി അവർ രാജ്യമെങ്ങും ചുററി സഞ്ചരിച്ചിരുന്നു. പരിഷത്തുകഠം എന്ന പേരിലറിയപ്പെടുന്ന ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങളും അന്നു ഭാരതത്തിൽ ധാരാളമുണ്ടായിരുന്നു. അവയിൽ ഏററവും പ്രധാനമായിട്ടുള്ളതു് പാഞ്ചാലരാജാവിൻെറ പ്രോത്സാഹനത്തോടുകൂടി അന്നു വളരെ നല്ല നിലയിൽ പ്രവത്തിച്ചിരുന്ന പാഞ്ചാലപരിഷത്തായിരുന്നു. ഇവയ്ക്കുപുറമെ രാജകൊട്ടാരങ്ങളിൽ സമ്മേളിക്കാറുള്ള മഹാപണ്ഡിതന്മാരുടെ സദസ്സുകളും വിദ്യ പ്രദാനം ചെയ്യുന്നതിൽ നല്ലൊരു പങ്കു വഹിച്ചിരുന്നു. വിദേഹാധിപനായിരുന്ന ജനക മഹാരാജാവു് തൻെറ കൊട്ടാരത്തിൽ വിളിച്ചുകൂട്ടിയ പണ്ഡിതസദസ്സു് ഒരു പക്ഷെ ലോകത്തിൽ ആദ്യത്തെതായിരിക്കാം. ഗാഗ്ഗിയുടേയും മൈത്രേയിയുടേയും പാണ്ഡിത്യത്തിൻെറ നിലവാരം നോക്കുമ്പോഠം സ്ത്രീകഠം ഒട്ടുംതന്നെ പുരുഷന്മാരുടെ പിന്നിലായിരുന്നില്ല എന്നു കാണാൻ കഴിയും. ഗുപ്തരാജാക്കന്മാരുടെ കാലമായപ്പോഴേയ്ക്കും ഈ വിദ്യാഭ്യാസസമ്പ്രദായം കുറേക്കൂടി വികസിക്കുകയും ചിട്ടപ്പെടുകയും ചെയ്തു. ഇക്കാലത്തുതന്നെ രാജ്യത്തെ പല തലസ്ഥാനനഗരികളിലും മറെറാരു തരത്തിലുള്ള അത്യുന്നതമായ വിദ്യാഭ്യാസസ്ഥാപനങ്ങഠം ഉയന്നുവന്നിട്ടുള്ളതായിക്കാണാം. ഉദാഹരണത്തിനു്, അന്നത്തെ ഗാന്ധാരരാജ്യത്തിൻെറ(ഇന്നത്തെ റാവൽപിണ്ടി ഡിസ്ട്രിക്ട്) തലസ്ഥാനമായ തക്ഷശിലയിൽ, വിദൂര രാജ്യങ്ങളിൽനിന്നുപോലും ആയിരക്കണക്കിനു വിദ്യാത്ഥികഠം വന്നു താമസിച്ചു പഠിച്ചിരുന്ന ഒരു മഹാവിദ്യാലയമുണ്ടായിരുന്നു. ലോകപ്രസിദ്ധരായ അദ്ധ്യാപകരാണു് അവിടെ അധ്യാപനം നടത്തിയിരുന്നതു്. കാശിയും അതുപോലുള്ള മറെറാരു കേന്ദ്രമായിരുന്നു. ഏതാണ്ടു്

ഇതേ തരത്തിലുള്ള വിദ്യാഭ്യാസമാണ് ബുദ്ധ സന്ന്യാസിമഠങ്ങളിലും നടന്നുകൊണ്ടിരുന്നതു്. അവയിൽ ഏററവും പ്രശസ്തിയാർജ്ജിച്ചിരുന്നതു് നളന്ദാസർവ്വകലാശാലയായിരുന്നു. അതുപോലെതന്നെ പേരുകേട്ട ഒരു സ്ഥാപനമായിരുന്നു വലഭിയും. പിന്നീടു വന്ന വിക്രമശില, സോമപുരി, ജഗദ്ദാല, ഉദ്ദാന്ദപുരി, എന്നിവയും വലിയ വിദ്യാഭ്യാസകേന്ദ്രങ്ങളായിരുന്നു. സാങ്കേതികവിദ്യാഭ്യാസത്തിൽ, പ്രത്യേകിച്ച് വൈദ്യശാസ്ത്രത്തെ സംബന്ധിച്ച വിദ്യാഭ്യാസത്തിൽ അക്കാലത്തു ഭാരതം അത്ഭുതാവഹമായ പുരോഗതി നേടിയിരുന്നു.

ഭാരതത്തിൻെറ തനതായ വിദ്യാഭ്യാസത്തിൽ സംസ്കൃതഭാഷയ്ക്കു് അതിപ്രധാനമായ സ്ഥാനമുണ്ടായിരുന്നു. ഭാരതത്തിൻെറ അദ്ധ്യാത്മീയമായ വിജ്ഞാനനിധി മുഴുവനും നിക്ഷിപ്തമായിരിക്കുന്നതു സംസ്കൃതഭാഷയിലാണു്. ബുദ്ധിയുള്ള വിദേശീയർ അതു് മനസ്സിലാക്കി ആ ഭാഷയും അതോടൊപ്പം നമ്മുടെ വിജ്ഞാനസമ്പത്തും അവരുടെ നാടുകളിലേയ്ക്കു കടത്തിക്കൊണ്ടുപോയി; ഇപ്പോഴും ആ പ്രക്രിയ നടന്നുകൊണ്ടേയിരിക്കുന്നു. ഭാഷകൾക്കൊക്കെ മാതാവായ സംസ്കൃതവും അതുകൾക്കൊണ്ടു വിജ്ഞാനനിധിയുമാണു് ഭാരതത്തെ അനശ്വരമാക്കിത്തീർത്തിട്ടുള്ളതെന്നവർക്കറിയാം, പക്ഷെ നമുക്കറിഞ്ഞുകൂടാ. നാമതൊക്കെ കളഞ്ഞുകുളിക്കുകയാണു്. സംസ്കൃതം പഠിക്കാൻ ഇനി ജർമ്മനിയിലേയ്ക്കോ മറേറാ പോകേണ്ട ഒരു ഗതികേടു നമുക്കു വരുമോ ആവോ ? സംസ്കൃതമായിരുന്നു നമ്മുടെ ദേശഭാഷ; അതായിരുന്നു നമ്മുടെ വിദ്യാഭ്യാസമാദ്ധ്യമവും. ഇന്നു് മററുള്ള നിരവധി പ്രശ്നങ്ങളെപ്പോലെ ഭാഷയും ഒരു വലിയ പ്രശ്നമായിരിക്കുകയാണു്. ആ പ്രശ്നം കൈകാര്യംചെയ്യുന്ന അതിസങ്കുചിതമായ രീതി കാണുമ്പോൾ ലജ്ജിക്കാതിരിക്കുന്നതെങ്ങനെയാണു്? ഇന്നത്തെ നിലയ്ക്കു സംസ്കൃതത്തെ മാധ്യമഭാഷയാക്കാൻ വിഷമമാണു് എന്നു സമ്മതിക്കാം. പക്ഷെ ജാതിമതവർഗ്ഗദേശഭേദമെന്യേ എല്ലാ ഭാരതീയനും ആ ഭാഷ അവശ്യം പഠിച്ചേ തീരൂ. മറെറല്ലാത്തിനും പുറമെ, സംസ്കൃതം പഠിക്കുന്നതുതന്നെ ഒരന്തസ്സാണു്, അഭിമാനമാണു്, അതു നല്ലൊരു ശിക്ഷണവും കൂടിയാണു്. അതു് പൗരസ്ത്യവിദ്യാഭ്യാസസമ്പ്രദായത്തെ പരിരക്ഷിച്ചു് ശാന്തിയും സമാധാനവും അരുളാൻ പോന്നതുമാണു്.

---

# വിദ്യാഭ്യാസാദർശങ്ങൾ

**സിദ്ധിനാഥാനന്ദസ്വാമികൾ**

ഏതാനും നാളുകളായി വർത്തമാനപ്പത്രങ്ങളിൽ വെണ്ടയ്ക്കയക്ഷരങ്ങളിൽ കാണുന്നതു് വിദ്യാർത്ഥിസമരവാർത്തകളാണു്. കേരളത്തിലെ കോലാഹലങ്ങൾ തെല്ലൊന്നടങ്ങിയപ്പോൾ ബീഹാറിൽ തുടങ്ങി. അവിടെ അതു തുടർന്നുകൊണ്ടിരിക്കുകയാണു്. പാഠ്യേതരവിഷയങ്ങളിൽ പരിശീലനം ആധുനികവിദ്യാഭ്യാസപദ്ധതിയുടെ ഒരു പ്രധാനഭാഗമാണല്ലൊ. ബീഹാറിലെ അരങ്ങേററത്തിനു കളമൊരുക്കിയതു് എന്താണെന്നു വ്യക്തമല്ല. ഏതായാലും വിദ്യാർത്ഥികൾ പാഠ്യേതരപരിശീലനം ബസ്സുകളുടെയും വിദ്യാലയങ്ങളുടെയും അധ്യാപകന്മാരുടെയും നേരെയാണല്ലൊ ആദ്യം ചെയ്യാറു്. അവിടെയും അങ്ങനെയെന്തെങ്കിലുമായിരിക്കണം ഗണപതിക്കു കുറിച്ചതു്. കുറിച്ചു കഴിഞ്ഞപ്പോൾ പുരിപരിപാലകരുടെയും നീതിനിർവ്വാഹകരുടെയും മെയ്യും ഉയിരും വിദ്യാർത്ഥിപരിശീലനത്തിനു് ശരവ്യമായി. പക്ഷെ അവരുടെ കൈയ്യിൽ വടിയും വെടിയും ഉണ്ടു്; അവരതു പ്രയോഗിച്ചു. എന്നിട്ടും വിട്ടുന്ന മട്ടല്ല. പട്ടാളംതന്നെ രംഗപ്രവേശം ചെയ്തിരിക്കുന്നു. വെടിക്കെട്ടും പൂരവും തിരുതകൃതിയാകുമെന്നു തന്നെവേണം കരുതാൻ. ഇമ്മാതിരി കോളിളക്കം നാട്ടിലെമ്പാടും അലയടിച്ചുകൊണ്ടാണി

രിക്കുന്നതു്. ബീഹാറിൽ അതിനല്പം താളം മുറുകിയെന്നുമാത്രം. മാവോവിൻെറ നാട്ടിൽ നിന്നു് മഞ്ഞുമാമലയെ മറികടന്നു് അടിക്കുന്ന സാംസ്കാരികവിപ്ലവഝംഝാവാതത്തിൻെറ ചിററലകളും മാറെറാലികളുമാണോ നാമീ കാണുന്നതും കേൾക്കുന്നതും ? കണ്ണുള്ളവർ കാണട്ടെ, ചെവിയുള്ളവർ കേൾക്കട്ടെ.

ഈ ചുററുപാടിൽ വിദ്യാഭ്യാസാദർശങ്ങളെക്കുറിച്ചു വിമർശനം ചെയ്യുന്നതു് വീൺവേലയല്ലേ ? ഇന്നത്തെ വിദ്യാർത്ഥികളുടെ ലക്ഷ്യമെന്തു്? നേതാവാകുക. അതിനു കഴിഞ്ഞില്ലെങ്കിൽ ഒരു ഡോക്ടർ, മനുഷ്യരുടെയാവാൻ പററിയില്ലെങ്കിൽ മൃഗങ്ങളുടെ; അതിനൊത്തില്ലെങ്കിൽ എൻജിനീയർ, പിന്നെ വക്കീൽ, ഒന്നിനും പററിയില്ലെങ്കിൽ അധ്യാപകൻ. നേതാവായാൽ സ്ഥാനം, മാനം, പേരു്, പെരുമ എല്ലാം കിട്ടും. അധികമൊന്നും പഠിക്കാതെയും ചിലർക്കൊക്കെ അതു നേടിയെടുക്കാനുള്ള വിരുതുണ്ടു്. ബാക്കിയുള്ളവർക്കൊക്കെ കുറച്ചൊക്കെ പഠിക്കാതെ, അഥവാ പഠിച്ചെന്നു കാണിക്കുന്ന കടലാസ്സു കിട്ടാതെ, കാര്യം നേടാനാവില്ല. പണവും അതിൽക്കൂടി കിട്ടുന്ന സുഖഭോഗങ്ങളും സ്ഥാനമാനങ്ങളും ലക്ഷ്യമാക്കിക്കൊണ്ടാണു് വിദ്യാഭ്യാസവിഷയങ്ങൾ തെരഞ്ഞെടുക്കുന്നതു്. ശമ്പളവും കിമ്പളവും കിട്ടാൻ വകയുള്ള വഴികളിലേയ്ക്കാണു് ഏവരുടേയും നോട്ടം. അധ്യാപകർക്കു് അതിനുള്ള വഴി വിരളമായതുകൊണ്ടാണു് വിദ്യാർത്ഥികളുടെ കണ്ണിൽ അതിനു് അന്തിമസ്ഥാനമായിപ്പോയതു്. ഇവയ്ക്കു വേണ്ട വിരുതുകൾ നേടാനും വിദ്യാർത്ഥികൾ കുറുക്കുവഴികൾ കണ്ടുപിടിച്ചിട്ടുണ്ടു്. പഠിക്കാതെ പാസ്സാകണമെന്നുള്ളപ്പോൾ കുറുക്കുവഴി കണ്ടെത്താതെ കഴികയില്ലല്ലൊ. ആവശ്യമാണു് സൃഷ്ടിയുടെ മാതാവു് എന്നല്ലേ പഴമൊഴി ? ചോദ്യക്കടലാസ്സു് ചോർത്തിയെടുക്കാം; കത്തി കാണിച്ചു മേൽനോട്ടക്കാരനെ പിരട്ടാം; ഉത്തരക്കടലാസ്സു് മാററിവെയ്ക്കാം. ആൾമാറാട്ടം നടത്താം. മാർക്കു് വിലയ്ക്കു വാങ്ങാം. ഇതൊക്കെക്കഴിഞ്ഞാലും നൂറിൽ മുപ്പത്തഞ്ചുകൊണ്ടു കടന്നുകൂടാം; അവർണ്ണനാണെങ്കിൽ അതിലും കുറച്ചു മതി. പൊതുവേ നിലവാരം മോശമെങ്കിൽ സർക്കാരിൻെറ സൗജന്യം കൈയ്യയച്ചു കൊടുക്കുകയും ചെയ്യും. ഇതൊന്നും ഫലിച്ചില്ലെങ്കിൽ സമരമെന്ന ബ്രഹ്മാസ്ത്രം വിദ്യാർത്ഥികളുടെ അധീനത്തിലുണ്ടുതാനും. ഈ വഴിക്കു് വിരുതു നേടിയവർ ചികിത്സിക്കുന്ന രോഗികൾ അറുപത്തഞ്ചു ശതമാനവും പരലോകം പൂകാതെ വരുന്നതും, അവർ പണിയിക്കുന്ന പാലങ്ങൾ ഉടനടി പൊളിഞ്ഞുവീഴാതിരിക്കുന്നതുമല്ലേ അദ്ഭുതം ? അവരുടെ വിരുതുകൾക്കു് ഇരയാവുന്നവരുടെ ആയുസ്സിൻെറ ബലം എന്നു മാത്രമേ പറഞ്ഞുകൂടു.

ഏററിയകൂറും ആളുകൾ മേല്പടി ചേരിയിലാണെന്നിരിക്കെ വിദ്യാഭ്യാസത്തിനു് വേറെയെന്തെങ്കിലും ആദർശങ്ങളുണ്ടെന്നു കരുതുന്നതും പറയുന്നതും പോഴത്തമല്ലേ ? ആയിരിക്കാം; പക്ഷെ ചില പോഴന്മാർ പശ്ചാത്തലമായി ഉണ്ടെങ്കിലല്ലേ വീരന്മാരുടെ വിരുതിനു് നിറപ്പകിട്ടേറുകയുള്ളൂ? തീവണ്ടി ഓടിക്കാൻ സമയവിവരപ്പട്ടിക ഉണ്ടെങ്കിലല്ലേ, വണ്ടി എത്ര നേരം വൈകി എന്നറിയാൻ കഴിയൂ ? അതിനാൽ പഴമക്കാരുടെ മൊഴികളും അറിഞ്ഞിരിക്കുകയെങ്കിലും വേണമല്ലൊ. മുതുനെല്ലിക്ക പോലെയാണല്ലൊ മൂത്തോരുടെ വാക്കു്. അതിനാൽ തല്ക്കാലം ഇളമുറക്കാർ എതിർത്താലും അവർ മുതിരുമ്പോൾ ഈ പല്ലവിതന്നെ അവരുടെ പിൻമുറക്കാർക്കു് ഉപദേശിച്ചുകൊള്ളും. ഇപ്പോഴത്തേ നില തുടന്നാലത്തെ കഥ ഒന്നാലോചിച്ചുനോക്കു: ഒരുവൻ ഏതെങ്കിലും തരത്തിൽ ഒരു നേതാവായി എന്നു വിചാരിക്കുക. സ്വാർത്ഥം നേടാൻ ചുററിക്കൂടിയിരിക്കുന്ന ആളുകളാണു് നേതാവിനെ ഉയർത്തിനിർത്തിയിരിക്കുന്നതു്. അനുയായികളുടെ സ്വാർത്ഥത്തിനു് വിപരീതമായാൽ നേതാവിൻെറ നിലയെന്താണു് ? 'മറേറവരേക്കാളും മുകളിൽ തല ഉയർത്തുന്നവൻെറ തല കൊയ്യുമെന്ന കാര്യം തീർച്ചയാണു്.' എന്ന ചീനരുടെ പഴഞ്ചൊല്ലു് നേരാണെന്നതിനു് ചരിത്രം സാക്ഷി. നേതാവിൻെറ പിൻപിൽ വലിയ കയററം; മുൻപിലോ പടുകുഴിയും. എല്ലാ നേതാക്കന്മാരുടെയും ചരിത്രമിതല്ലേ ? 'വീണിതല്ലോ കിടക്കുന്നു ധരണിയിൽ ശോണിതവുമണിഞ്ഞയ്യോ ശിവ ശിവ !' എന്നു പരിതപിക്കാനുംകൂടി ആരും കാണുകയില്ല. ഇതോ മനുഷ്യൻെറ പരമ

ലക്ഷ്യം ? ഒരുവൻ ഡോക്ടറോ മൃഗചികിത്സകനോ ആയെന്നു കരുതുക. ആതുരശുശ്രൂഷ ചെയ്യാം, പണം നേടാം, ലൗകികസുഖങ്ങൾ സമ്പാദിക്കാം. അതിൻെറ മറുവശം നോക്കൂ: ജീവിതകാലം മുഴുവൻ മററാളുകളുടെയോ മൃഗങ്ങളുടെയോ മലവും ചലവും മുറിവും ചതവും നോക്കി വീണാക്കുകയോ ജീവിതം ? ജീവിതയാത്രയ്ക്കുള്ള ഒരുപായം എന്നതിൽ കവിഞ്ഞു് അതൊരു ലക്ഷ്യമാക്കാൻ പാടുണ്ടോ ? വക്കീൽ പണി ആയാലോ ? കണ്ടോരുടെ വഴക്കും വക്കാണവും ധ്യാനിച്ചു് അവരുടെ തറവാടു് എറണാകുളമാക്കി താൻ കുറെ പണം നേടുക ! കണ്ടോരുടെ കലഹങ്ങൾ നിനച്ചു നശിപ്പിക്കാനുള്ളതോ ജീവിതം ? എൻജിനീയറായാൽ ധ്യാനവിഷയം കല്ലും മണ്ണും ഇരുമ്പും സിമൻറും. തതഃ കിം ? അധ്യാപകവൃത്തിപോലും ഒരുവൻെറ പരമലക്ഷ്യമല്ല. ഇവയൊക്കെ ജീവിതയാത്രയ്ക്കു വേണ്ട ഉപായങ്ങൾ മാത്രമാണു്, പരമലക്ഷ്യമല്ല. ഇതൊക്കെ കഴിഞ്ഞു് പിൻതിരിഞ്ഞുനോക്കുമ്പോൾ കവിയോടൊപ്പം 'തതഃ കിം, തതഃ കിം ?' എന്നു ചോദിക്കേണ്ടി വരും. ആ ചോദ്യത്തിനു് ശരിയായ ഉത്തരം പറയാൻ തക്കവിധം ജീവിതത്തെ ക്രമപ്പെടുത്തുന്നവയായിരിക്കണം വിദ്യാഭ്യാസാദർശങ്ങൾ.

വിദ്യാഭ്യാസാദർശങ്ങളെന്നാൽ ജീവിതാദർശങ്ങൾതന്നെ. വിദ്യയും അഭ്യാസവും ആദർശങ്ങളും അവിടേയ്ക്കാണു വിരൽ ചൂണ്ടുന്നതു്. വിദ്യയെ രണ്ടു തരത്തിൽ നിർവ്വചിക്കാം. 'വിദ്യതേ അസൗ ഇതി' – ഇതു് ഉള്ളതാണു്. ഉണ്മ എന്നർത്ഥം. മൂന്നു കാലങ്ങളിലും അഴിവില്ലാതെ നിലകൊള്ളുന്നതാണു് ഉണ്മ; അതുതന്നെ സത്യവസ്തു. ആ സത്യവസ്തുവിനെ പ്രാപിക്കലാണു് ജീവിതലക്ഷ്യം. ആ ലക്ഷ്യം പ്രാപിക്കാനുള്ള വഴിയെന്താണു്? 'വിദന്തി അനയാ ഇതി വിദ്യാ'. 'ഇതുകൊണ്ടു് അറിയുന്നു.' ഇതാണു വിദ്യയുടെ രണ്ടാമത്തെ നിർവ്വചനം. എന്തിനെയാണറിയുന്നതു് ? സത്യസ്വരൂപമായ വിദ്യയെ, ആത്മാവിനെ, ഈശ്വരനെ. അതാണു് വിദ്യയുടെ ലക്ഷ്യം. ആദ്യത്തെ നിർവ്വചനം ലക്ഷ്യത്തെ കുറിക്കുന്നു; രണ്ടാമത്തേതു് മാർഗ്ഗത്തെയും. 'കാ വിദ്യാ?' 'എന്താണു വിദ്യ ?' എന്ന ഉദ്ധവൻെറ ചോദ്യത്തിനു്, ശ്രീഭഗവാൻ ഭാഗവതത്തിൽ നല്കിയ ഉത്തരം 'വിദ്യാത്മനി ഭിദാബാധഃ' (ഭാഗ.11. 19. 40.) 'ആത്മാവിൽ തോന്നുന്ന ഭേദബുദ്ധിയുടെ നാശമാണു് വിദ്യ,' എന്നത്രെ. 'ജീവബ്രഹ്മണോരഭേദഗോചരാന്തഃകരണവൃത്തിഃ' ജീവാത്മപരമാത്മാക്കളുടെ അഭേദത്തെ അറിയുന്ന അന്തഃകരണവൃത്തി, എന്നും ഇതിനെത്തന്നെ നിർവ്വചിച്ചിട്ടുണ്ടു്. അപ്പോൾ ലക്ഷ്യം ആത്മദർശനമാണു്. അതു നേടാനുള്ള വിദ്യയുടെ ഉപായത്തിലാണു് അഭ്യാസത്തിൻെറ ആവശ്യം വരുന്നതു്. എന്താണു് അഭ്യാസം ? ആഭിമുഖ്യേന അസ്യതേ ക്ഷിപ്യതേ ഇത്യഭ്യാസഃ–ഒരേ കാര്യത്തിലേയ്ക്കു മനസ്സിനെ വീണ്ടും വീണ്ടും പ്രവർത്തിപ്പിക്കുക. 'തത്ര സ്ഥിതൗ യത്നോഽഭ്യാസഃ – മനസ്സു് ധ്യേയവിഷയത്തിൽ നിർത്താൻ വേണ്ടി വീണ്ടും വീണ്ടും ഉള്ള പ്രയത്നമാണു് അഭ്യാസം. ലൗകികമോ ആധ്യാത്മികമോ ഏതു വിഷയത്തിലായാലും ഉറച്ച അറിവുണ്ടാകണമെങ്കിൽ തുടർന്നുള്ള പ്രയത്നം കൂടിയേ കഴിയൂ. ആദർശമെന്നാൽ മൗലികമായി അർത്ഥം കണ്ണാടി എന്നും പ്രതിപുസ്തകം – പകർപ്പിൻെറ മൂലരേഖ – എന്നുമാണു്. അതിൽനിന്നും അർത്ഥവ്യാപ്തി വന്നാണു് മലയാളത്തിൽ ഇന്നു നിലവിലുള്ള മാതൃകാർത്ഥം വന്നതു്. പ്രതിബിംബം നന്നായിരിക്കണമെങ്കിൽ ബിംബം നന്നായിരിക്കണമല്ലൊ. പകർപ്പു് വിശിഷ്ടമാകണമെങ്കിൽ നക്കലും നന്നായിരിക്കണം. ഒരുവൻെറ പ്രതിബിംബം കുററമററതാകണമെങ്കിൽ അവൻെറ ജീവിതം മാതൃകായോഗ്യമായിരിക്കണമല്ലൊ. അതിനു് ജീവിതം അനുകരണീയങ്ങളായ ആശയങ്ങളിൽ അധിഷ്ഠിതമായിരിക്കണം. അങ്ങനെ മാതൃകായോഗ്യങ്ങളായ ആശയങ്ങളെയാണു നാം ആദർശങ്ങൾ എന്നു് ഇപ്പോൾ പറഞ്ഞുപോരുന്നതു്. ആത്മജ്ഞാനം നേടാൻ തുണയ്ക്കുന്ന ആശയാനുഷ്ഠാനങ്ങളാണു് വിദ്യാഭ്യാസാദർശങ്ങൾ, അതിന്നു് ലൗകികവിദ്യയും അധ്യാത്മവിദ്യയും ആവശ്യമാണു്. വിദ്യയ്ക്കു് ഇങ്ങനെ ഒരു വിഭജനം ഇന്നത്തെ ചുററുപാടിൽ നിന്നുകൊണ്ടു ചെയ്യുന്നതാണു്. കാരണം, പഴയ കാലങ്ങളിൽ ജീവിതത്തെ സമഗ്രമായി വീക്ഷിച്ചു് പരമലക്ഷ്യപ്രാപ്തിക്കുള്ള ഒരു പദ്ധതി തയ്യാറാക്കിയിരുന്നു. അപ്പോൾ എല്ലാ വിദ്യയും അധ്യാത്മവിദ്യതന്നെ ആയിരുന്നു.

'ബ്രഹ്മവിദ്യാം സർവ്വവിദ്യാപ്രതിഷ്ഠാം,' സർവ്വ വിദ്യകൾക്കും അധിഷ്ഠാനഭൂതമായിട്ടാണ് ബ്രഹ്മവിദ്യയെ കണക്കാക്കിയിരുന്നതു്. വർണ്ണ വിഭാഗവും ആശ്രമധർമ്മങ്ങളും ആ ലക്ഷ്യത്തെ മുൻനിർത്തി ഏർപ്പെടുത്തിയിട്ടുള്ളവയായിരുന്നു. പണ്ടും വിദ്യയെ രണ്ടായി വിഭജിച്ചിരുന്നു, പരയെന്നും അപരയെന്നും. പരയെന്നാൽ ആത്മാനുഭൂതി; ഋഗ്വാദിവേദങ്ങളുടെ അധ്യയന വും കൂടി അപരയിലാണ പെടുത്തിയിരുന്നതു്. ശിക്ഷ, കല്പം, വ്യാകരണം തുടങ്ങിയ വിഷയ ങ്ങളെ വേദാംഗങ്ങൾ എന്ന നിലയിൽ പഠി ച്ചിരുന്നു. അസ്ത്രശസ്ത്രവൈദ്യവിദ്യകളുമെല്ലാം വേദാധ്യയനത്തിനുവേണ്ട ആത്മരക്ഷയ്ക്കും ആരോഗ്യരക്ഷയ്ക്കുംവേണ്ടി ഏർപ്പെടുത്തപ്പെട്ട വയാകുന്നു. ആത്മജ്ഞാനമാകുന്ന ഏകലക്ഷ്യ ത്തിനുവേണ്ടിയായിരുന്നു ജീവിതത്തിന്റെ സമഗ്രസംവിധാനവും. അതിനുള്ള പടികളാ യി ധർമ്മം, അർത്ഥം, കാമം എന്നു് മൂന്നു ലക്ഷ്യ ങ്ങളും അംഗീകരിച്ചിരുന്നു. എന്നാൽ പരമ ലക്ഷ്യം മോക്ഷം മാത്രം. ജീവിതത്തിന്റെ ഈ നാലു പുരുഷാർത്ഥങ്ങളെത്തന്നെയാണ് വി ദ്യാഭ്യാസാദർശങ്ങളായി പൂർവ്വികർ സ്വീകരിച്ചി രുന്നതു്. ഇവയിൽ ധർമ്മമാണ് സകലതിനും അധിഷ്ഠാനഭൂതമായിട്ടുള്ളതു്: എന്നിരുന്നാലും അതു് പരമപുരുഷാർത്ഥമായ മോക്ഷത്തിനു് അനപേക്ഷണീയമായ സാധനമാകുന്നു. അതു പോലെ കാമത്തിനുള്ള സാധനമാണ് അർത്ഥം. ഈ നിലയ്ക്കു് പുരുഷാർത്ഥങ്ങളെ മോക്ഷമെന്നും കാമമെന്നും രണ്ടായി തിരിക്കാം. ധർമ്മകാമ ങ്ങൾ അവയ്ക്കുള്ള ഉപായങ്ങളും. ധർമ്മമോക്ഷങ്ങ ളെന്ന അതിർത്തികൾക്കുള്ളിലേ അർത്ഥകാമ ങ്ങൾക്കു് സ്ഥാനം നല്കിയിരുന്നുള്ളു.

വിദ്യാർത്ഥി, ജ്ഞാനവിജ്ഞാനസമ്പ ന്നനായ ആചാര്യന്റെ അടുത്തുനിന്നും വേദ വേദാംഗവിദ്യകൾ അഭ്യസിക്കുന്നു. ചുരുങ്ങി യതു പന്ത്രണ്ടു കൊല്ലം ഗുരുകുലവാസം വേണം. പ്രാചീനഭാരതത്തിലെ ഗുരുശിഷ്യബന്ധ മാണ് ഭാരതസംസ്കാരത്തിന്റെ മൂലശില. ഗുരുവിനെ ഈശ്വരനായിട്ടാണ കരുതിയിരു ന്നതു്. ഗുരുഭക്തിയും ഗുരുശുശ്രൂഷയുമാണ് വി ദ്യാർജ്ജനത്തിന്റെ മുഖ്യഘടകങ്ങൾ. ഗുരുവി ന്റെ പ്രീതിയും അനുഗ്രഹവുമായിരുന്നു ശിഷ്യ ന്റെ പരമശ്രേയസ്സ്. വിദ്യയുടെ മൂലവും ഫല വും വിനയമാണ്. ഗുരുദക്ഷിണ കഴിഞ്ഞു് ഗൃഹ ത്തിലേയ്ക്കു മടങ്ങുന്ന ശിഷ്യനോടു് ആചാര്യൻ നല്കുന്ന ഒരു ഉപദേശം തൈത്തിരീയോപനിഷ ത്തിൽ കാണാം. ഭാരതീയവിദ്യാഭ്യാസത്തി ന്റെ ആദർശങ്ങളുടെ സാരസംഗ്രഹമാണ് ആ ഉപദേശം: 'കുലതന്തുവിനു് വിച്ഛേദം വരുത്ത രുതു്. സത്യം പറയുക, ധർമ്മം ആചരിക്കുക, അമ്മയെയും അച്ഛനെയും ആചാര്യനെയും അതിഥിയെയും ഈശ്വരനായി കരുതി ആദരി ക്കുക. സ്വാധ്യായവും പ്രവചനവും മുടക്കരുതു്. സജ്ജനങ്ങളെ സേവിക്കുക.' ഇവയാണ് വിദ്യാസമ്പന്നന്റെ കർത്തവ്യങ്ങൾ. ഗുരുകുല ത്തിൽനിന്നു പോരുന്നതോടെ വിദ്യാഭ്യാസം അവസാനിക്കുന്നില്ല. സ്വാധ്യായവും പ്രവചന വും വിടാതെ അനുശീലിക്കണം എന്നു് ആചാ ര്യൻ പ്രത്യേകം ഉപദേശിക്കുന്നുണ്ടു്. മോക്ഷ മെന്ന ലക്ഷ്യത്തെ കൈയ്‌വിടാതെ, ധർമ്മാനു സൃതം നേടിയ അർത്ഥംകൊണ്ടു് ധർമ്മ്യങ്ങളായ ഭോഗങ്ങൾ അനുഭവിക്കുന്ന ഗൃഹസ്ഥനാണ് സ മുദായത്തിന്റെ താങ്ങുംതണലും. വ്യക്തിപരവും സാമൂഹ്യവുമായ കടങ്ങളും കടമകളും നിർവ്വഹി ക്കാൻ ഒരുവനെ സമർത്ഥനാക്കുന്ന വിദ്യാ ഭ്യാസമേ പൂർണ്ണമായ വിദ്യാഭ്യാസമാകയുള്ളു.

ഈ ചാന്ദ്രയുഗത്തിൽ ഇതിനൊക്കെ വല്ല വിലയോ നിലയോ ഉണ്ടോ? പഴയ മൂല്യങ്ങ ളൊക്കെ നിരർത്ഥങ്ങളല്ലേ ഇപ്പോൾ? കഴിവി ല്ലാത്തവരുടെ മുറവിളിയല്ലേ ധർമ്മം? ജീവിത ത്തിൽ പരാജയമടഞ്ഞവരുടെ ആദർശമല്ലേ മോക്ഷം? ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം ജീവിതം. ജീവിതത്തിന്റെ ലക്ഷ്യ മോ? സുഖസമ്പാദനം. അതിനെന്തുവേണം? ധനം നേടണം. അതിനെന്തുവഴി? എന്തു വഴിയും സ്വീകരിക്കാം. ഇതത്രെ ഇന്നത്തെ നിലപാടു്. അണുവിനെ ഭേദിച്ചതുകൊണ്ടോ അമ്പിളിയെ പിടിച്ചതുകൊണ്ടോ മനുഷ്യനു് മൗലികമായി വല്ല മാററവും വന്നിട്ടുണ്ടോ? അവനിന്നും ജന്മജരാമരണങ്ങൾക്കു് വിധേയ നല്ലേ? അവനു് ഇഷ്ടവിയോഗവും അനിഷ്ട പ്രാപ്തിയും ഉണ്ടാകുന്നില്ലേ? അവന്റെ കർമ്മ ങ്ങൾക്കു്പ്രതീക്ഷയ്ക്കു വിപരീതമായ ഫലങ്ങൾ ഉളവാകുന്നില്ലേ? രോഗത്തെ കുറയ്ക്കാൻ കുറെ

യൊക്കെ കഴിഞ്ഞിട്ടുണ്ടെങ്കിലും ജരാമരണങ്ങളെ ജയിക്കാൻ കഴിഞ്ഞിട്ടുണ്ടോ, കഴിയുമോ? അഥവാ ഇനി കഴിഞ്ഞാൽ മരണമില്ലായ്മ തന്നെ മനുഷ്യന്റെ തീരാശാപമായിത്തീരുകയില്ലേ? കാലനില്ലാത്ത കാലത്തെക്കുറിച്ചു നമ്പ്യാർ പാടിയ നില വന്നുചേരില്ലേ? ഇന്നു് ജനനനിരോധമേർപ്പെടുത്തിയപോലെ അന്നു് മരണസഹായി കണ്ടുപിടിക്കേണ്ടിവരില്ലേ? മനുഷ്യനു് മനസ്സു് എന്നൊരു ഉപാധി ഉള്ളിടത്തോളംകാലം അവന്റെ പരിമിതികളും പരാധീനതകളും പ്രശ്നങ്ങളും അപരിഹാര്യങ്ങളായി തുടരുകതന്നെ ചെയ്യും. ആ മനസ്സിനെ സംസ്കരിച്ചു് സ്വാധീനമാക്കാനുള്ള പ്രയത്നമാണു് വിദ്യാഭ്യാസം. അതിനു് ഇന്നു നിലവിലുള്ള വിദ്യാഭ്യാസം സഹായകമല്ല. ഇന്നത്തെ വിദ്യാഭ്യാസത്തിനു് ഉദരോപസ്ഥങ്ങൾക്കു് ഉപരിയായ ഒരു ലക്ഷ്യം ഇല്ല. മനുഷ്യന്റെ മനനശക്തിയെ അതു മാനിക്കുന്നില്ല, അല്പം വല്ലതുമുണ്ടെങ്കിൽ അതു വയറിനുവേണ്ടിയാണുതാനും. ഇതു മനുഷ്യനു് അഭിമാനാർഹമല്ല. ലക്ഷ്യമില്ലാത്ത ജീവിതം വ്യർത്ഥമാണു്. ലക്ഷ്യപ്രാപ്തിക്കു് ഉതകാത്ത വിദ്യാഭ്യാസം അവിദ്യാഭ്യാസമാണു്.

ചുററുപാടുകൾ പാടേ മാറിയിരിക്കുന്ന ഇന്നിനിയെന്താണു ചെയ്ക? വിദ്യാലയങ്ങളിൽ അദ്ധ്യാത്മവിദ്യയില്ല. വീട്ടിലും മേല്പടി. പിന്നെയെന്തു ചെയ്യും? ജീവിതസായാഹ്നത്തിൽ പിന്തിരിഞ്ഞു നോക്കുമ്പോൾ, 'വേണ്ടായിരുന്നു ഇതരചിന്ത ചെറുപ്പകാലേ' എന്നു പരിതപിക്കാതിരിക്കണമെങ്കിൽ കാലേക്കൂട്ടി അതിനു് ഒരുക്കങ്ങൾ ചെയ്യണം. വാർദ്ധക്യം ആർക്കും ഒഴിവാക്കാനാവില്ല. വയസ്സാകാൻ ചില പരിശീലനം വേണം. അല്ലെങ്കിൽ 'അംഗം ഗളിതം പലിതം മുണ്ഡം ദശനവിഹീനം ജാതം തുണ്ഡം' എന്ന നിലവരുമ്പോൾ അന്തം വിട്ടുപോകും. അതിനാൽ ജീവിക്കാനും വാർദ്ധക്യം പ്രാപിക്കാനും മരിക്കാനും മനുഷ്യനെ സന്നദ്ധനാക്കുന്ന മനഃസ്ഥൈര്യംനേടാൻ നേരത്തെ ശ്രമിക്കണം. അതിനു് ഇപ്പോൾ സാധിക്കുന്ന മാർഗ്ഗം, വിദ്യാലയങ്ങളിൽ കിട്ടുന്ന വിദ്യാഭ്യാസത്തിനു പുറമെയും, അതിന്റെ കെടുതികൾ തീർക്കാനുമായി വീടുകളിൽ അദ്ധ്യാത്മവിദ്യാപദ്ധതി ഉണ്ടാവണം. വെളുപ്പിനു് എഴുന്നേററു് ദേഹശുദ്ധി വരുത്തി വിളക്കുകൊളുത്തി എല്ലാവരും ഇരുന്നു് അരമണിക്കൂർ നേരമെങ്കിലും നാമം ജപിക്കുക. രാമായണം, ഭാഗവതം, ഭാരതം, ഉപനിഷത്തുകൾ, ശ്രീരാമകൃഷ്ണദേവന്റെ ജീവിതവും ഉപദേശങ്ങളും എന്നിങ്ങനെയുള്ള സദ്ഗ്രന്ഥങ്ങൾ പാരായണം ചെയ്ക. ഒഴിവുള്ള വേളകളിലെല്ലാം മനസാ നാമം ജപിക്കുക. സന്ധ്യയ്ക്കു കുടുംബാംഗങ്ങളെല്ലാവരും ചേർന്നിരുന്നു് നാമം ജപിക്കുക, കീർത്തനങ്ങൾ പാടുക. കിടക്കാൻപോകുന്നതിനുമുമ്പു് അരമണിക്കൂർനേരം ഭാഗവതമോ, രാമായണമോ, ശ്രീരാമകൃഷ്ണവചനാമൃതമോ വായിക്കുക. ഇങ്ങനെ ജീവിതത്തിനു് ഒരു അടുക്കും ചിട്ടയും വളർത്തുക. ഇങ്ങനെയൊക്കെ ജീവിതത്തിനു് കടിഞ്ഞാൺ പിടിച്ചാൽ ലക്ഷ്യം വിസ്മരിക്കാതിരിക്കും. ഉത്തമവിദ്യ മുക്തിക്കു് ഉതകുന്നതാണു്. ആ ലക്ഷ്യം ഒരിക്കലും വിസ്മരിക്കരുതു്. അതിനു സഹായകമായതെല്ലാം നാം യത്നിച്ചു നേടുകതന്നെ വേണം. അപ്പോൾ 'വിദ്യാധനം സർവ്വധനാത് പ്രധാനം' എന്ന കവിവാക്യത്തിന്റെ അർത്ഥം വ്യക്തമായിത്തീരും.

വസ്ത്രേണ വപുഷാ വാചാ
വിദ്യയാ വിനയേന ച
വകാരൈർപഞ്ചഭിർഹീനോ
നരോ നായാതി ഗൗരവം.

---

സ്വഭാവത്തെ രൂപീകരിച്ചു്, മനോബലം വളർത്തി, ബുദ്ധിശക്തിയെ വികസിപ്പിച്ചു്, മനുഷ്യനെ സ്വാശ്രയശീലനാക്കിത്തീർക്കുന്ന വിദ്യാഭ്യാസമാണു് നമുക്കു് ആവശ്യം.......... വിദ്യാഭ്യാസത്തിന്റേയും സാങ്കേതികപരിശീലനങ്ങളുടേയും എല്ലാം ലക്ഷ്യം, മനുഷ്യനെ നിർമ്മിക്കലാവണം.

—ശ്രീ വിവേകാനന്ദസ്വാമികൾ.

# സർഗ്ഗാത്മകവിദ്യാഭ്യാസം

പി. ആർ. നായർ

സർഗ്ഗമെന്നാൽ സൃഷ്ടിയെന്നർത്ഥം. അപ്പോൾ സർഗ്ഗാത്മകവിദ്യാഭ്യാസമെന്നതിന് സൃഷ്ടിപരമായ അറിവുണ്ടാവുകയെന്നാവാം അർത്ഥബോധം. ഇതെങ്ങനെ അന്വർത്ഥമാകുമെന്നാണിനി പരിശോധിക്കേണ്ടതു്.

പലരും പലതരത്തിൽ വിദ്യാഭ്യാസ ലക്ഷ്യങ്ങൾ നിർദ്ദേശിച്ചിട്ടുണ്ട്. ഒന്നും തീരെ തെറെറന്നൊ തികച്ചും ശരിയെന്നോ പറഞ്ഞു വെയ്ക്കാൻ പാടുള്ളതല്ല. ഏകദേശാർത്ഥത്തിൽ എല്ലാം ശരിതന്നെ. വിദ്യാഭ്യാസവിദഗ്ദ്ധന്മാരുടെ ഭിന്നാഭിപ്രായങ്ങളെക്കാൾ പൊതുജനത്തിൻെറ സാമാന്യമായ അനുരണനമാണ് ശരിയായ നിർവചനമെന്നും തോന്നിപ്പോകുന്നു. അവരുടെ ഭാഷയിൽ ജീവിക്കാനുതകുന്ന അറിവു നേടുകയത്രേ യഥാർത്ഥവിദ്യാഭ്യാസം. അറിവും ജീവിതവും തമ്മിൽ ബന്ധമുണ്ടോ ? ഉണ്ടെങ്കിൽ ഏതുതരത്തിൽ ? ഈ ചോദ്യങ്ങൾക്കുത്തരം കിട്ടുകയാണിന്നത്തെ വിദ്യാഭ്യാസ ലക്ഷ്യം. വിദ്യാഭ്യാസം ജീവിതത്തിൻെറ ഘടകമാണെന്നു കരുതുന്ന കർമ്മനായ മനുഷ്യൻെറ ആവശ്യവും അത്രമാത്രമാണ്.

പണ്ടുള്ളവർ വിദ്യയും അവിദ്യയും വിവേചിച്ചിരുന്നു. അവരുടെ ദൃഷ്ടിയിൽ വിദ്യ ഒന്നേയുള്ളു. അവിദ്യ അനന്തവും. ആത്മാവിനെക്കുറിച്ചുള്ള അറിവുതന്നെ വിദ്യ. മറെറല്ലാം അവിദ്യാമയം. ഭൗതികവിദ്യാഭ്യാസം അവിദ്യയുടെ അനുഷംഗപരിപാടിയാണെന്നവർ സിദ്ധാന്തിച്ചു. അക്കാലത്തു് വിദ്യയ്ക്കു് പരമോന്നത സ്ഥാനം ലഭിക്കുകയും ചെയ്തു. ഇന്നോ ? പ്രസ്തുതാർത്ഥത്തിൽ 'വിദ്യ' പലർക്കും വേണ്ടെന്നുണ്ട്. അവിദ്യകൾ എത്രയെങ്കിലും വേണംതാനും. അക്കാരണത്താൽ ആധുനിക വിദ്യാഭ്യാസം അവിദ്യയുടെ അക്ഷരാർത്ഥത്തിലുള്ള ആവർത്തനപ്രക്രിയയായി മാറിയിരിക്കുന്നു. ഇതൊരപരാധമെന്നു പറയാനും മടിയുണ്ട്. ജീവിതം നിസ്സാരമെന്നു കരുതിക്കൂടാ. ജനിക്കുന്നതുതന്നെ ജീവിക്കുവാനാണ്. പ്രകൃതിയുടെ പ്രമാണവും അതുതന്നെ. ആകയാൽ ജീവിതമെന്ന പരിപാടിയുടെ വിജയത്തിനു വേണ്ട കരുക്കൾ തേടിപ്പിടിക്കാതെ വയ്യ. അത്തരം പരക്കംപാച്ചിലുകൾക്കിടയിലാണ് അവിദ്യാമയമായ അഭ്യാസം നമ്മുടെ ശ്രദ്ധയിൽപ്പെടുന്നതു്.

സാമാന്യമനുഷ്യൻ അത്യാഗ്രഹിയൊന്നുമല്ല. അവനു വളരെയൊന്നും വേണമെന്നില്ല. പ്രധാനമായി മൂന്നു കാര്യങ്ങളേ വേണ്ടൂ. ജീവിക്കാനൊന്ന്; സ്നേഹിക്കാനൊന്ന്; ആശിക്കാനൊന്ന്. അതായതു്, ഉണ്ണണം, കൂട്ടുകൂടണം, കാത്തിരിക്കണം. ഇത്രയേ ആവശ്യമുള്ളു. ഇതു നേടിയാൽ അവൻ സംതൃപ്തനാണ്. നമ്മുടെ ദൈനന്ദിന വ്യാപാരങ്ങൾക്കിതിൽക്കവിഞ്ഞ ലക്ഷ്യം വല്ലതുമുണ്ടോ ? ഇല്ലെന്നാണനുഭവം. ഈ സംതൃപ്തിക്കുതകുന്ന വസ്തുവകകൾ അവൻ സഞ്ചയിക്കുന്നു. കഴിയുംപോലെ കരുതലോടെ "ചരതിച്ചു" വെയ്ക്കുന്നു. അതിനുള്ള പരിശീലനമാണിന്നത്തെ വിദ്യാഭ്യാസം. തന്മൂലം സർഗ്ഗാത്മകവും സമൃദ്ധവുമായ ആവേദനപ്രക്രിയ വിദ്യാഭ്യാസരംഗത്തു നിലനിർത്തുവാനാണ് ഭൗതികവീക്ഷണമുള്ള പണ്ഡിതന്മാർ ഈയിടെയായി ആഹ്വാനം ചെയ്യുന്നതു്. ഇവിടെ യഥാതഥാർത്ഥത്തിൽ വിദ്യയും അവിദ്യയും തമ്മിലുള്ള അന്തരം വെളിപ്പെടുത്തേണ്ടി വരുന്നു. ഐഹികം, പാരത്രികമെന്ന് നമ്മുടെ അനുഭവങ്ങളെ വേർതിരിച്ചാൽ ഐഹികത്തിൽ മാത്രം ഒതുങ്ങി നില്ക്കുന്നവരാണധികം. അവർക്ക് അവിദ്യാസാമഗ്രികൾ മാത്രം മതി. എന്നാൽ പാരത്രികംകൂടി വേണമെന്നുള്ളവരുണ്ടല്ലോ. അവർക്ക് അവിദ്യാസാധനങ്ങൾ എത്രയായാലും പൂർണ്ണതയനുഭവപ്പെടുന്നില്ല. അക്കാരണത്താൽ പൂർണ്ണതയെത്തേടി അവർ

മുഖമായ അധ്യയനം ലക്ഷ്യമാക്കുന്നു അവർ. ശ്രവണമനനനിദിധ്യാസങ്ങളെക്കൊണ്ടു് വിദ്യയെ സാക്ഷാത്കരിക്കുംവരെ ആ അഭ്യാസം തുടരുകയും ചെയ്യുന്നു. ചുരുക്കത്തിൽ ഭൌതികവും ബാഹ്യവും സുഖലോലുപവുമായ അധ്യയനം അവിദ്യയും അന്യമായതു വിദ്യയുമെന്നു സ്പഷ്ടമാണു്.

ഇത്രയും പറഞ്ഞതു് സർഗ്ഗാത്മകത്വം വിദ്യാഭ്യാസത്തിൽ സംഘടിപ്പിക്കുന്നതിന്റെ പൊരുൾ വെളിവാക്കുന്നതിനാണു്. ജീവിതത്തിലുപാദേയങ്ങളായ അടിസ്ഥാനഘടകങ്ങളുടെ സമീകരണമാണു് ആധുനികവീക്ഷണത്തിൽ പ്രധാനമായ ലക്ഷ്യം. ഇന്നുള്ളവക്കു് പാരത്രികത്തെച്ചൊല്ലി വീപ്പുമുട്ടുവാൻ മടിയുണ്ടു്. അവക്കു് ഐഹികത്തിന്റെ കഥയേ കേൾക്കേണ്ടു. അതിനു പററിയ സന്ദർഭം അവർ സൃഷ്ടിക്കുന്നു. സ്വന്തം ചിന്തകൾക്കനുസരിച്ചു് ജീവിതവൃത്തം രൂപപ്പെടുത്തുകയാണവർ നിരന്തരം ചെയ്യുന്നതും. ജീവിക്കാനുതകുന്ന വിദ്യാഭ്യാസം കർമ്മോന്മുഖമാണു്. കർമ്മഫലം ജീവനോപയോഗിയാകണം. അതിനു് ശാസ്ത്രബോധം അപരിഹാര്യമാണു്. കഷകനു് കൃഷിശാസ്ത്രവും യാന്ത്രികനു് യന്ത്രവിദ്യയും ശില്പിക്കു ശില്പതന്ത്രവും വശമാകണം. ഇങ്ങനെ മററുള്ളവയും. നല്ല കഷകനും നല്ല ശില്പിയും ഉണ്ടാകേണ്ടതു് രാഷ്ട്രത്തിന്റെ ആവശ്യമാണു്. അതുകൊണ്ടു തന്നെ വിദ്യാഭ്യാസരംഗത്തു് പുതിയ ലക്ഷ്യനിർണ്ണയം ആവശ്യമായി. എന്നാൽ പഴയ വിദ്യാഭ്യാസമണ്ഡലം തുലോം ഭിന്നമാണു്. സൃഗ്ഗപ്രക്രിയയെല്ലാം ഈശ്വരൻതന്നെ കർത്താവെന്നിരിക്കെ എല്ലാം ഈശ്വരപരമായി ചിന്തിക്കയും പ്രവർത്തിക്കയും ചെയ്യണമെന്ന പൂർവ്വസങ്കല്പത്തിനു് ഭൌതികവാദികൾക്കിടയിൽ സ്ഥാനമില്ല. ''അപ്പം'' കാത്തിരിക്കുന്നവൻ ''അപ്പനെ''ക്കുറിച്ചോർക്കേണ്ടതില്ലെന്നാണവരുടെ ഭാവം.

ബുദ്ധിജീവികളെന്നും ശ്രമജീവികളെന്നും മനുഷ്യർ രണ്ടുതരത്തിലുണ്ടു്. ബുദ്ധിമാന്മാരുടെ വ്യാപാരമണ്ഡലം വിശാലവും അവ്യക്തവുമാണു്. ശ്രമജീവികളുടേതാകട്ടെ സങ്കുചിതവും സ്പഷ്ടവും. ഭൌതികം ശ്രമജീവികളുടേതാണു്. അവക്കു സ്വന്തം സൃഷ്ടികൾ നിരത്തിവെച്ചാസ്വാദിക്കണം. അതിന്നിടയിൽ ആത്മാവെന്നും ഈശ്വരനെന്നും പറഞ്ഞാൽ അസ്വരസമല്ലേ ഉളവാകൂ ?

അപ്പോൾ സർഗ്ഗാത്മകവാദം ഭൌതികവിദ്യയുടെ കാതലായ അംശമെന്നു കിട്ടി. അതു് എങ്ങനെ പ്രയോഗക്ഷമമാകും ? ഇതാണിന്നത്തെ പ്രശ്നം.

തൊഴിൽപരമായ വിദ്യാഭ്യാസം ഉത്പാദനക്ഷമതയേ വദ്ധിപ്പിക്കുന്നു. പഠിപ്പു് അക്ഷരബോധമല്ലെന്നും വസ്തുനിർമ്മാണക്ഷമമായ അഭ്യാസമാണെന്നും നാം മനസ്സിലാക്കണം. അതായതു് 'തിയറി'യല്ല, 'പ്രാക്ടിക്കലാ'ണു് സർഗ്ഗാത്മകവിദ്യാഭ്യാസപദ്ധതി. നമ്മുടെ സങ്കല്പങ്ങൾ പ്രായോഗികമാകണം. കാവ്യനാടകാദികൾ പഠിക്കുന്നതുകൊണ്ടു് രസാനുഭൂതിയുണ്ടാകും. പക്ഷേ, അതു സാമ്പ്രദായികമാണു്. പ്രത്യുത്പാദനം വിരളമാണു്. ഇന്നു് അതിനു മാററു കുറയുകയും ജീവിതാവശ്യങ്ങൾക്കുതകുന്ന ഉപകരണങ്ങൾ സുലഭമാക്കുന്ന പ്രായോഗികപദ്ധതിക്കു മാറേറുകയും ചെയ്തിരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ ധനാജ്ജനമാണു് നമ്മുടെ പ്രധാനകർത്തവ്യം.

ശരി; ധനം പ്രത്യുത്പാദനത്തിനുള്ള ഉപാധിയാണല്ലോ. കുറെ ഭൂമിയുണ്ടായാൽ അതു ധനമല്ല. അതിൽനിന്നു വിള കിട്ടിയാലേ ധനമാകൂ. പോരാ, അതു പ്രയോജനപ്പെടുകയും വേണം. അല്ലെങ്കിൽ ധനമെന്ന പേരു് വസ്തുവകകൾക്കില്ല. നോക്കുക, നമ്മുടെ നാട്ടിൽ എത്രയോ ദരിദ്രരായ ധനികരുണ്ടു് ! അവക്കു് പ്രത്യുത്പാദനവ്യഗ്രത ഇല്ലാതിരിക്കുന്നതു് മേല്പറഞ്ഞ ലക്ഷ്യബോധം നശിച്ചതുമൂലമാണു്. അവരെ കർത്തവ്യനിരതരാക്കുന്ന പരിശീലനവും സർഗ്ഗാത്മകശിക്ഷണത്തിന്റെ പരിധിയിൽപ്പെടുന്നു. വ്യവസായി ഉടമസ്ഥനായി നില്ക്കുന്നതല്ല വൈയവസായികലക്ഷ്യം. കിട്ടുന്ന ആദായം വളരണമെന്നുള്ള ആഗ്രഹവും അതിന്നുചിതമായ പശ്ചാത്തലവും അയാൾ സൃഷ്ടിച്ചിരിക്കണം. പക്ഷേ, അയാൾ അലസജീവിയാണെങ്കിലോ ? എല്ലാം തകരാറിലാവുകയേ നിവ്വാഹമുള്ളൂ. അതുകൊണ്ടു് കായികവും മാനസികവുമായ ഉന്മേഷവും ഈ പരിപാടി

യുടെ ലക്ഷ്യമാകുന്നു. സൗന്ദര്യാത്മകത്വം വൈയവസായികമേഖലയിൽപകരുക തുലോം അഭിലഷണീയമാണ്. എന്നാൽ ആ മേഖല വ്യക്തിപ്രഭാവത്തിനു കീഴടങ്ങിയാൽ വളച്ച് മുട്ടിപ്പോകും: പലപ്പോഴും ഗതി തടയപ്പെടുകയും ചെയ്യും. അതുകൊണ്ട് മേൽപ്പറഞ്ഞ വ്യതിയാനം സമഷ്ടിനിഷ്ഠമാകണം. എങ്കിൽമാത്രമേ ധനമെന്ന ഉപാധിയിൽ പുഷ്ടിയും ശുദ്ധിയും സംജാതമാകൂ. മാത്രമല്ല, നവയുഗം വ്യക്തിപരിമിതമല്ല, സംഘപരിമിതമാണ്. 'സംഘേ ശക്തിഃ കലൌ യുഗേ' എന്നുണ്ടല്ലോ.

ഇനി മറുവശം നോക്കാം. ഭൌതികശാസ്ത്രത്തിനു മാനുഷീസിദ്ധികളാണുള്ളതു്. ചിലപ്പോഴം അല്പം ആസുരീസിദ്ധിയും കണ്ടുവെന്നു വരാം. ദൈവീവിഭൂതികളുമായി സമ്പർക്കത്തിലേപ്പെടുവാൻ അതിന്നു സന്ദർഭമില്ല. തന്മൂലം Labour, Industry and Production (തൊഴിൽ, വ്യവസായം, ഉല്പാദനം) എന്ന സമാന്തരതത്ത്വങ്ങൾക്കപ്പുറം ഒന്നുംതന്നെ കാമ്യമായി കാണുന്നുമില്ല. സൗന്ദര്യാത്മകവിദ്യയുടെ പാടവം ഒന്നാകെ അവിടെ നിലയ്ക്കുന്നു. കലയും ശാസ്ത്രവും പൊരുത്തപ്പെടാതെ വരുന്നു. ഇതുകാരണം ജീവിതത്തിലെ ആനന്ദാംശം മങ്ങുകയും കാര്യകാരണബന്ധം ശിഥിലമാവുകയും ചെയ്യുന്നു. ഈ വൈഷമ്യം താരതമ്യേന ശ്രമജീവികളേക്കാൾ ബുദ്ധിജീവികളിലാണു കണ്ടുവരുന്നതു്. ഇതിത്രയും സൂക്ഷ്മദൃഷ്ട്യാ വിവേചിച്ചവരാണു നമ്മുടെ ഋഷീശ്വരന്മാർ. അവർ സൗന്ദര്യാത്മകവിദ്യയെ തരംതാഴ്ത്തിയതു് ബുദ്ധിജീവികളിൽ വൈരാഗ്യം (സംസാരവിരക്തി) വളർത്തുവാനാണ്. ജീവിതം ഒരു ചെറിയ അളവുകോലിൽ പരിമിതപ്പെടുത്തുവാൻ പാടില്ലെന്നും അതു് ആവർത്തനചക്രത്തിന്റെ ഗതിവേഗം കുറിക്കുന്നുണ്ടെന്നും അവർ സിദ്ധാന്തിച്ചു. (ജന്മാന്തരസിദ്ധാന്തം.) അതിന്റെ ദുഃഖസങ്കുലമായ ആവർത്തനം പരിപോഷണാർഹമല്ലെന്നും അവർ ചൂണ്ടിക്കാട്ടി. അവിച്ഛിന്നമായ ആനന്ദപ്രവാഹം വിദ്യയിലൂടെ മാത്രം ഉപലബ്ധമാകുമെന്നും ബാക്കിയെല്ലാം അപകടകരമാണെന്നും ഉപദേശിച്ചു. അവർ സൗന്ദര്യാത്മകവിദ്യാഭ്യാസത്തെ ഒരളവോളം അപലപിക്കുന്നുമില്ല. വിദ്യാവിദ്യകൾക്കു മോക്ഷകാമജനകത്വമുണ്ടെന്നും അവയിൽ വിദ്യയെ വിശേഷോപാധി കൂടാതെ സ്വീകരിക്കണമെന്നും അവർ നിർദ്ദേശിച്ചു. ഇതിന്റെ പരിണാമമാണ് നമ്മുടെ അധ്യാത്മതത്ത്വശാസ്ത്രസമൂഹം. ആകയാൽ അവിദ്യയെ സാകാരമായി ഉപാസിക്കയും അതോടൊപ്പം വിദ്യാനുസന്ധാനത്തിൽ വിജയിക്കയും ചെയ്യേണ്ടതാവശ്യമാകുന്നു. മറിച്ചായാൽ ജീവിതം അപൂർണ്ണമായി അവശേഷിക്കയും ചെയ്യും. ഇതാ ഉപനിഷത്തു പറയുന്നു:

വിദ്യാം ചാവിദ്യാം ച
യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്വാ
വിദ്യയാഽമൃതമശ്നുതേ.

(ഈശാവാസ്യം മന്ത്രം 11.)

---

ഭാരതത്തിന്റെ ദുരവസ്ഥയ്ക്കുള്ള കാരണം ഇവിടത്തെ പാവങ്ങളുടെ ശോച്യാവസ്ഥയാണ്, കാലക്ഷേപത്തിനുവേണ്ടി അവർ കിടന്നു കഷ്ടപ്പെടുകയാണ്. ജ്ഞാനസമ്പാദനത്തിനുവേണ്ട സന്ദർഭം അവർക്കുണ്ടായിട്ടില്ല ഇത്രയും കാലം അവർ യന്ത്രങ്ങളെപ്പോലെ പണിയെടുത്തു അവർ ചെയ്തുപോന്ന അദ്ധ്വാനത്തിന്റെ ഫലത്തിൽ അധികഭാഗവും സമർത്ഥരായ അഭ്യസ്തവിദ്യർ കരസ്ഥമാക്കി. എന്നാൽ കാലം മാറിത്തുടങ്ങി വളരെ താഴ്ന്ന നിലയിൽ കഴിഞ്ഞുവരുന്ന ഈ ജനവിഭാഗം ഇതു ക്രമേണ മനസ്സിലാക്കി വരികയാണ്. ഇതിനെ ചെറുക്കുന്നതിനുവേണ്ടി ഒരു സംഘടിതയത്നം അവർ ചെയ്തുതുടങ്ങിയിരിക്കുന്നു. സമ്പത്തും സ്ഥാനമാനാദികളുമൊക്കെ കരസ്ഥമാക്കിക്കൊണ്ടിരിക്കുന്ന മററുള്ളവർക്ക് ഇനിമേൽ ഇവരെ അടിച്ചമർത്താൻ കഴിയാതെയാകും. ഉന്നതതരക്കാരുടെ ക്ഷേമം നിലകൊള്ളുന്നതു് ഈ പാവപ്പെട്ടവരുടെ ജന്മാവകാശങ്ങൾ നിറവേററിക്കൊടുക്കുന്നതിലാണ്. അതുകൊണ്ടു് ഈ സാമാന്യജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനു് ഇറങ്ങിപ്പുറപ്പെടാൻ ഞാൻ നിങ്ങളോട് പറയുന്നു.

—ശ്രീ വിവേകാനന്ദസ്വാമികൾ, വിദ്യാഭ്യാസം 87.

# സംസ്കൃതവിദ്യാഭ്യാസം

**മുഗ്ധാനന്ദസ്വാമികൾ**

അനേകം നൂററാണ്ടുകളായി സ്വന്തം വ്യക്തിത്വത്തെ വളർത്തിയെടുക്കുവാൻ കഴിയാതെ അന്ധകാരത്തിലാണ്ടുകിടന്നിരുന്ന ഭാരതം രണ്ടു പന്തീരാണ്ടുകൾക്കു മുമ്പുണ്ടായ സ്വാതന്ത്ര്യസൂര്യന്റെ ഉദയത്തെ വലിയ ആവേശത്തോടും സന്തോഷത്തോടും കൂടിയാണു സ്വാഗതം ചെയ്തതു്. സ്വന്തം പ്രതീക്ഷകൾക്കൊത്തു വളരാനും ആശകളെയും ആദർശങ്ങളെയും സാക്ഷാത്കരിക്കാനുമുള്ള സന്ദർഭം വീണ്ടു കിട്ടിയതോർത്തു് ഭാരതീയർ അന്നു് ആഹ്ലാദം പൂണ്ടു. തനതായ വ്യക്തിത്വത്തിലടിയുറച്ചു നിന്നുകൊണ്ടു് ഉലകിലെങ്ങും പാലൊളി പ്പൂനിലാവു പൊഴിച്ചിരുന്ന ആർഷഭൂമിയുടെ പുനരുത്ഥാനത്തെ സ്വപ്നം കണ്ടുകൊണ്ടാണു് അങ്ങനെ രണ്ടു പന്തീരാണ്ടുകൾക്കു മുമ്പു് മിക്ക ഭാരതീയരും സ്വാതന്ത്ര്യദിനത്തെ സസന്തോഷം അഭിവാദ്യം ചെയ്തതു്.

സ്വാതന്ത്ര്യദിനത്തിന്റെ രജതജൂബിലി കൊണ്ടാടുന്ന ഈ അവസരത്തിൽ നാം തിരിഞ്ഞുനോക്കുമ്പോൾ, സ്വതന്ത്രഭാരതത്തിനു് ഈ ചുരുങ്ങിയ കാലഘട്ടംകൊണ്ടു നേടുവാൻ സാധിച്ചിട്ടുള്ള പുരോഗതി അഭിനന്ദനീയം തന്നെയാണു്. ജനങ്ങളുടെ ഇടയിൽനിന്നു ദാരിദ്ര്യവും തൊഴിലില്ലായ്മയും പാടെ ഉച്ചാടനം ചെയ്യുവാൻ സാധിച്ചിട്ടില്ലെങ്കിലും ഗ്രാമങ്ങളിലും നഗരങ്ങളിലും പുരോഗതിക്കാവശ്യമായ പല കാര്യങ്ങളും നാമിന്നു സാധിച്ചിട്ടുണ്ടു്. പക്ഷെ, ഒരു രാഷ്ട്രത്തിന്റെ യഥാർത്ഥമായ പുരോഗതിയുടെ ശരിയായ മാനദണ്ഡം ഈ ബാഹ്യങ്ങളായ നേട്ടങ്ങൾ മാത്രമല്ലെന്നുള്ള കാര്യം നാം വിസ്മരിച്ചുകൂടാത്തതാണു്. തനതായ വ്യക്തിത്വത്തെ നിലനിർത്തിക്കൊണ്ടുള്ള സാംസ്കാരികമായ വളർച്ചയാണു് ഒരു രാഷ്ട്രത്തിന്റെ ശരിയായ ഉയർച്ച. ജനങ്ങളുടെ ജീവിതത്തിലുള്ള സമൃദ്ധിയും സന്തോഷവുമാണു് ആ സംസ്കാരത്തിന്റെ ലക്ഷണം. പൊതുജനങ്ങളുടെ ഇടയിൽ ശാന്തിയും സമാധാനവും വിളയാടുന്നുണ്ടെങ്കിൽ അതു രാഷ്ട്രപുരോഗതിയുടെ ചിഹ്നമാണു്. ആ നിലയ്ക്കു നോക്കുമ്പോൾ സ്വാതന്ത്ര്യത്തിന്നുശേഷമുള്ള നമ്മുടെ പുരോഗതിയിൽ നമുക്കഭിമാനിക്കാൻ വലിയ വകയൊന്നുമില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഭാരതീയരിൽ വൈകാരികമായുണ്ടായിരുന്ന ഐക്യബോധം തീരെ നശിച്ചിരിക്കുന്നു. ഭാഷയും മതവും ജാതിയും അനുസരിച്ചു് പ്രത്യേകം വേർതിരിഞ്ഞിട്ടുള്ള സമുദായങ്ങളും പ്രാദേശികമായ അടിസ്ഥാനത്തിൽമാത്രം ചിന്തിക്കുന്ന സങ്കുചിതമനസ്കരായ നേതാക്കന്മാരാൽ നയിക്കപ്പെടുന്ന രാഷ്ട്രീയസംഘടനകളും ദേശീയാപഗ്രഥനത്തിന്നു് ഹേതുഭൂതങ്ങളായിത്തീർന്നിരിക്കയാണു്. സ്വാർത്ഥത്തിന്റെ പിടിയിൽപ്പെട്ടു് സത്യാസത്യങ്ങളെയോ ധർമ്മാധർമ്മങ്ങളെയോ മററുള്ളവരുടെ നന്മതിന്മകളെയോ പററി ചിന്തിക്കാൻ കഴിവില്ലാതായിട്ടുള്ള ജനങ്ങളെയാണിന്നു് എങ്ങും കാണുന്നതു്. സമരങ്ങളും സത്യാഗ്രഹങ്ങളും പത്രവാർത്തകളിൽ പ്രധാനഭാഗവും അപഹരിക്കുന്നു. യുവജനങ്ങളുടെയും വിദ്യാർത്ഥികളുടെയും ഇടയിലുള്ള അശാന്തി – പലപ്പോഴും അക്രമാസക്തമായിത്തീരുന്ന അസ്വസ്ഥത – സമുദായത്തെ ഒരു വിഷമഘട്ടത്തിലേയ്ക്കു നയിച്ചുകൊണ്ടിരിക്കുകയാണു്.

ധാർമ്മികമായും സാംസ്കാരികമായും ഈ ഒരു നിലയിലേയ്ക്കു നാം താണുപോകാനെന്താണു കാരണമെന്നും അതിന്നുള്ള പരിഹാരമെന്താണെന്നും ഗൗരവമായി ചിന്തിക്കേണ്ട കാലം സമാഗതമായിരിക്കുന്നു. സ്വാതന്ത്ര്യലബ്ധിക്കുശേഷം പുരോഗതിയിലേയ്ക്കുള്ള കാൽവെപ്പിൽ ഭാരതത്തിന്നു് എന്തോ തെററുപററിയിട്ടുണ്ടു്. അതെന്താണെന്നു മനസ്സിലാക്കി പരിഹരി

ക്കകയാണിന്നത്തെ അടിയന്തിര ആവശ്യം. പാശ്ചാത്യസംസ്കാരത്തിൻെറ മടിത്തട്ടിൽ വളന്നുവന്ന നമ്മുടെ നേതാക്കന്മാർ ഭാരതീയ ചിന്താഗതിയുടെ മഹത്ത്വത്തെയും പ്രാധാന്യത്തെയുംപററി ഗാഢമായി ചിന്തിക്കകയോ ഭാരതത്തിൻേറതായ തത്ത്വദശനത്തെ പുരോഗതിയ്ക്കുള്ള പരിശ്രമങ്ങളുടെ അടിത്തറയായി സ്വീകരിക്കകയോ ചെയ്'വാൻ വൈമനസ്യം കാണിച്ചതാണു് ഒന്നാമത്തെ തെററു്. ഏതൊരു രാഷ്ട്രത്തിന്നും അതിൻേറതായ ഒരു പ്രത്യേകതയുണ്ടു്. അതായിരിക്കണം ആ രാഷ്ട്രത്തിൻെറ എല്ലാ അഭിവൃദ്ധിപ്രസ്ഥാനങ്ങളുടേയും അടിത്തറ. മതമാണു ഭാരതത്തിൻെറ ജീവശക്തിയെന്നും ആദ്ധ്യാത്മികതയാണു് അതിൻെറ നട്ടെല്ലെന്നും വിവേകാനന്ദസ്വാമികഠം വീണ്ടും വീണ്ടും ഉദ്'ബോധിപ്പിച്ചിട്ടുണ്ടു്. ആദ്ധ്യാത്മികസംസ്കാരത്തിൻെറ പശ്ചാത്തലത്തിലേ ഇവിടെ ഏതൊന്നും വിജയിക്കുകയുള്ളൂ. അതിന്നായി മതബോധവും മതത്തോടുള്ള ആദരവും വളത്തിക്കൊണ്ടുവരുന്നതിന്നു പകരം നമ്മുടെ ഭരണസാരഥ്യം കയ്യാളിയവർ ഭാരതത്തെ മതേതരരാഷ്ട്രമായി പ്രഖ്യാപിച്ചു് മതത്തോടു് പരിപൂണ്ണമായ അവഗണന ഉണ്ടാക്കകയാണു് ചെയ്തതു്. മതസഹിഷ്ണുതയെ മതത്തിൻെറ പിടിയിൽനിന്നും വിടുത്തി രാഷ്'ട്രീയത്തിൻെറ പിടിയിലൊതുക്കുവാൻ ശ്രമിച്ചപ്പോഴാണു് ഇവിടെ മതകലഹങ്ങഠം വദ്ധിച്ചതു്. ഉപനിഷത്തുകളുടെയും പുരാണേതിഹാസങ്ങളുടെയും കാലംതുടങ്ങി സുദീഘമായ ഒരു കാലഘട്ടത്തിലൂടെ വളത്തിക്കൊണ്ടുവന്നിട്ടുള്ള ധാമ്മികവും നൈതികവുമായ ആദ്ധ്യാത്മികമൂല്യങ്ങളുടെ അടിസ്ഥാനത്തിൽ വേണം ഭാരതത്തെ പുരോഗതിയിലേയ്ക്കു നയിക്കുവാനെന്നു് നേതാക്കന്മാർ മനസ്സിലാക്കേണ്ടിയിരിക്കുന്നു. വിവേകാനന്ദസ്വാമികളുടെ ഈ വാക്കുകഠം പ്രത്യേകം ശ്രദ്ധേയമാണു്: ''ഭാരതത്തിൽ എല്ലാ പരിഷ്കാരങ്ങഠംക്കും ആദ്യമേ വേണ്ടതു് മതപരമായ ഉജ്'ജ്ജംഭണമാണു്. ഭാരതത്തിലെങ്ങും സ്ഥിതിസമത്വപരമോ രാഷ്ട്രീയമോ ആയ ആശയങ്ങഠം പ്രവഹിപ്പിക്കുംമുമ്പു് ആദ്ധ്യാത്മികാശയങ്ങളിൽ നാടാകെ ആറാടിക്കണം. നാം ശ്രദ്ധിക്കേണ്ട ഒന്നാമത്തെ ജോലി ഇതാണു്. ഉപനിഷത്തുകളിലും മതഗ്രന്ഥങ്ങളിലും പുരാണങ്ങളിലുമുള്ള അത്യദ്'ഭുതസത്യങ്ങഠം അവയിൽനിന്നു വെളിയിൽ കൊണ്ടുവന്നു് നാട്ടിലെങ്ങും പരക്കെ വിതറണം.'' അങ്ങനെ ധാമ്മികമൂല്യങ്ങളെപ്പററി ജനങ്ങളെ ഒന്നാമതായി ബോധവാന്മാരാക്കണം. എന്നാലേ സ്വാസ്ഥ്യവും സമാധാനവും വിളയാടുന്ന സംതൃപ്തമായ ഒരു ജനസമുദായത്തെ ഭാരതത്തിൽ വളത്തിയെടുക്കുവാൻ കഴിയുകയുള്ളൂ.

അതിന്നുള്ള മാഗ്ഗങ്ങളെപ്പററി ആലോചിക്കുമ്പോഠം ഒന്നാമതായി നമ്മുടെ ഓമ്മയിൽ വരുന്നതു് ധാമ്മികവും സാംസ്കാരികവുമായ വിഷയങ്ങഠംക്കു പ്രാമുഖ്യം നല്കിക്കൊണ്ടുള്ള, ഭാരതപാരമ്പര്യത്തിന്നനുയോജ്യമായ, ഒരു വിദ്യാഭ്യാസപദ്ധതിയെ ആവിഷ്കരിക്കുക എന്നുള്ളതാണു്. ഭാരതത്തിൻെറ അമൂല്യപൈതൃകമായ ആഷസംസ്കാരത്തിന്നനുസൃതമായുള്ള ഒരു ചിന്താഗതി വളത്തിക്കൊണ്ടുവരിക എന്നുള്ളതായിരിക്കണം ആ വിദ്യാഭ്യാസപദ്ധതിയുടെ ലക്ഷ്യം. ഈ ലക്ഷ്യത്തിൻെറ അഭാവമാണു് ഇന്നു കാണുന്ന അനാശാസ്യപ്രവണതകഠംക്കെല്ലാം പ്രധാനകാരണം. ആഷസംസ്കാരത്തെക്കുറിച്ചു ശരിയായ ബോധവും ആവേശവും അഭിമാനവും ജനഹൃദയങ്ങളിലുണ്ടാക്കിത്തീക്കുവാനുള്ള യാതൊരു പരിശ്രമവും ഇന്നു നടക്കുന്നില്ല. വിദ്യാഭ്യാസകാലത്തു് ഒരുവന്നു കിട്ടുന്ന സംസ്കാരത്തിൻെറയും പരിതസ്ഥിതികളുടെയും സ്വാധീനശക്തിയാണു് അവൻെറ ഭാവിപ്രവത്തനങ്ങഠംക്കെല്ലാം അടിസ്ഥാനമായി നില്ക്കുന്നതു്. അതുകൊണ്ടു് ഭാരതത്തിന്നു് ഭാസുരമായ ഒരു ഭാവിയെ ഭാവന ചെയ്യുന്നവരെല്ലാം പ്രധാനമായി ശ്രദ്ധിയ്ക്കേണ്ടതു് വിദ്യാഭ്യാസവിഷയത്തിലാണു്.

ഭാരതീയസംസ്കാരത്തെപ്പററിയുള്ള ബോധവും അഭിമാനവും വിദ്യാത്ഥികളിലുണ്ടാക്കിത്തീക്കണമെങ്കിൽ സംസ്'കൃതഭാഷയ്ക്കു പ്രധാനമായ ഒരു സ്ഥാനം വിദ്യാഭ്യാസപദ്ധതിയിൽ നൽകേണ്ടിയിരിയ്ക്കുന്നു. സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം ഭാരതീയസംസ്കാരത്തിന്നും അതിൻെറ ആസ്ഥാനമായ സംസ്'കൃതത്തിന്നും വളരെയധികം പ്രാധാന്യം ഇവിടെയുണ്ടാകുമെന്നു് പലരും വ്യാമോഹിച്ചിരുന്നു. എന്നാൽ അവരുടെ നിരാശയ്ക്കു മകുടംചാത്തുവാനെന്നവണ്ണം, സ്വാത

ന്ത്ര്യലബ്ധിയ്ക്കുമുമ്പ് ഇവിടെ സംസ്കൃതത്തിന്നുണ്ടായിരുന്ന പ്രാധാന്യംകൂടി ഇന്നു് നാമാവശേഷമായിരിയ്ക്കുകയാണ്. അന്നത്തെ സംസ്കൃതസ്കൂളുകൾക്കും സംസ്കൃതകോളേജുകൾക്കും വിദ്യാഭ്യാസത്തിൽ നടത്തിക്കൊണ്ടിരിയ്ക്കുന്ന പരീക്ഷണങ്ങളെ അതിജീവിയ്ക്കുവാൻ സാധിച്ചില്ല. ഭാരതസംസ്കാരത്തോടും സംസ്കൃതത്തോടും ഉള്ള ഈ അവഗണന ഒരിക്കലും സ്വതന്ത്രഭാരതത്തിന്നു് അഭിമാനാർഹമല്ലതന്നെ. അല്ലെങ്കിൽ സ്വതന്ത്രഭാരതത്തിന്റെ ഭരണതന്ത്രത്തിൽ സാംസ്കാരികവിദ്യാഭ്യാസവിഭാഗങ്ങൾ കൈകാര്യം ചെയ്യുന്നതു് ഒരിക്കലും ഭാരതീയസംസ്കാരത്തിലും പാരമ്പര്യത്തിലും വിശ്വസിക്കുകയോ അഭിമാനിയ്ക്കുകയോ ചെയ്യുന്നവരല്ലല്ലോ. അവർ കേരളത്തിലിന്നു് ഒരു വിദേശഭാഷയായ അറബിയ്ക്കു കൊടുക്കുന്ന സ്ഥാനം പോലും സംസ്കൃതത്തിന്നു് നൽകുവാൻ മടിക്കുകയാണ്.

ഭാരതസംസ്കാരത്തിന്റെ അടിസ്ഥാനം തന്നെ സംസ്കൃതമാണ്. സംസ്കൃതത്തിൽക്കൂടിയല്ലാതെ ഇന്ത്യൻ സംസ്കാരത്തെപ്പററി ശരിയായ ഒരു ബോധം നേടുക സാധ്യമല്ല. ആ ഭാഷയിലുള്ള വേദവേദാംഗങ്ങളിലും പുരാണേതിഹാസങ്ങളിലും മാത്രമല്ല കാവ്യനാടകാദി സാഹിത്യഗ്രന്ഥങ്ങളിൽപ്പോലും ആർഷസംസ്കാരത്തിന്റെ പ്രകാശനമാണു നാം കാണുന്നതു്. സംസ്കൃതഭാഷയുടെ മഹത്ത്വവും സാഹിത്യത്തിന്റെ സൗന്ദര്യവും അതിൽ പ്രതിപാദിയ്ക്കപ്പെട്ടിട്ടുള്ള തത്ത്വദർശനത്തിന്റെ ഗാംഭീര്യവും ഇന്നു ലോകത്തിലെങ്ങുമുള്ള ചിന്തകന്മാരുടെയെല്ലാം പ്രശംസയ്ക്കു പാത്രീഭവിച്ചിട്ടുണ്ടു്. ഭാരതീയഭാഷകളെല്ലാംതന്നെ സംസ്കൃതത്തോടു കടപ്പെട്ടാണിരിക്കുന്നതു്. മാക്സ്മുള്ളരെപ്പോലെയുള്ള വിദേശീയപണ്ഡിതന്മാർ ഈ ഭാഷയുടെ അസാധാരണമായ മഹത്ത്വത്താലാകൃഷ്ടരായി സ്വജീവിതത്തിന്റെ നല്ലൊരു ഭാഗം സംസ്കൃതപഠനത്തിന്നും മഹനീയങ്ങളായ സംസ്കൃതഗ്രന്ഥങ്ങളെ സ്വഭാഷയിലേയ്ക്കു തർജ്ജമ ചെയ്യുന്നതിന്നുമായി വിനിയോഗിച്ചുവെന്നുള്ളതു് സർവ്വവിദിതമാണല്ലോ. വിദേശങ്ങളിലെ പല സർവ്വകലാശാലകളും ഇന്നു് സംസ്കൃതപഠനത്തെ പല വിധത്തിലും പ്രോത്സാഹിപ്പിക്കുന്നുണ്ടു്. ലോകത്തിന്നാകമാനം വെളിച്ചവും വീര്യവും പ്രദാനം ചെയ്യുവാൻ കഴിവുള്ള ഒരു സാഹിത്യമാണു് ആ അമരഭാരതിയിലുള്ളതു്. ഭാരതം ഈ അമൂല്യനിധിയെ അവഗണിക്കുന്നതു് മഹാസാഹസമാണെന്നേ പറവാനുള്ളു. ഈ നിധിയാണു് ഭാരതത്തിന്നു ലോകരാഷ്ട്രങ്ങളുടെ മുമ്പിൽ സമാരാധ്യമായ ഒരു സ്ഥാനം നേടിക്കൊടുത്തിട്ടുള്ളതു് എന്നു് അവർ മറക്കുകയാണു് ചെയ്യുന്നതു്.

സംസ്കാരസമ്പന്നമായ ഒരു ജനതയെ വാർത്തെടുക്കണമെങ്കിൽ സംസ്കൃതവിദ്യാഭ്യാസം പോലെ അത്ര സുഗമമായ മാർഗ്ഗം മറെറാന്നില്ല. സംസ്കൃതപഠനം നമ്മുടെ ചിന്താഗതിയിലും പെരുമാററത്തിലും വലിയൊരു മാററമുണ്ടാക്കിത്തീർക്കുന്നു. മാത്രമല്ല യഥാർത്ഥമായ ദേശാഭിമാനവും ഭാഷാഭിമാനവുമുണ്ടാകുവാനും അതു സഹായകമാവുന്നു. വിവേകാനന്ദസ്വാമികൾ പറയുന്നതു ശ്രദ്ധിക്കുക: "സംസ്കൃതവിദ്യാഭ്യാസം എങ്ങും പ്രചരിപ്പിക്കണം. എന്തുകൊണ്ടെന്നാൽ സംസ്കൃതവാക്കുകളുടെ നാദംതന്നെ നമ്മുടെ വംശ്യർക്കു് അന്തസ്സും കെല്പും കരുത്തും കൈയ്‌വരുത്തുന്നതാണു്..........സാമാന്യജനങ്ങൾക്കു സംസ്കാരം നൽകണം. അതവർക്കു കൊടുക്കുന്നതുവരെ അവരുടെ നിലയ്ക്കു് ഉയർച്ച ഉണ്ടാവില്ല. അങ്ങനെ സംസ്കൃതഭാഷ നല്ലുന്ന മേന്മയോടുകൂടിയ ഒരു പ്രത്യേകജാതിതന്നെ ഉളവാകും. ഈ ജാതിക്കാർ ശേഷമുള്ളവരെ അടക്കി ഭരിക്കും. നിങ്ങളിൽ താണജാതിക്കാരോടു പറയുകയാണു്, ഒരേ രക്ഷ, നിങ്ങളുടെ നില ഉയർത്തുവാനുള്ള ഒരേ ഉപായം, സംസ്കൃതം പഠിക്കുകയാണു്.... ജാതിസമീകരണത്തിനുള്ള ഒരേ മാർഗ്ഗം സംസ്കാരസമാർജ്ജനമാണു്, മേൽജാതിക്കാരുടെ ശക്തികേന്ദ്രമായ വിദ്യാഭ്യാസം പിടിച്ചടക്കുകയാണു്." (വി:സാ.സ. 3.183) രാമാനുജൻ, ചൈതന്യൻ, കബീർ മുതലായ മഹാത്മാക്കൾ ഭാരതത്തിലെ അധഃകൃതരെ സമുദ്ധരിക്കാൻവേണ്ടി ചെയ്ത പ്രയത്നങ്ങൾ അവരുടെ ജീവിതകാലത്തു് അദ്ഭുതഫലങ്ങളുളവാക്കിയെങ്കിലും പിന്നീടു പരാജയപ്പെടുവാനുണ്ടായ കാരണം അവർ സാമാന്യജനങ്ങളുടെ ഇടയിൽ സംസ്കൃതഭാഷ പ്രചരിപ്പിക്കാൻ ശ്രമിച്ചില്ല എന്നതാണു്. സംസ്കൃതഭാഷ പഠിക്കുവാൻ പൊതുജനങ്ങൾക്കു പ്രതിബന്ധം സൃഷ്ടിച്ചപ്പോൾ മഹാനായ ബുദ്ധന്റെ

പോലും ചുവടുപിഴച്ചു. പാലിഭാഷയിൽ തന്റെ ആശയങ്ങൾ പ്രചരിപ്പിച്ചതുകൊണ്ട് ആ ആശയങ്ങൾ നാട്ടുനീളെ ചെന്നെത്തി. പക്ഷെ അതോടൊപ്പം സംസ്കൃതവും പ്രചരിക്കേണ്ടിയിരുന്നു. അതില്ലാത്തതുകൊണ്ട്, അറിവുണ്ടായെങ്കിലും,അന്തസ്സും സംസ്കാരവും ചോർന്നുപോയി. എന്നാണു സ്വാമിജി സംസ്കൃതപ്രചരണത്തിന്റെ പ്രാധാന്യത്തെപ്പററി പറയുന്നതു്. വാല്മീകിയും വ്യാസനും, കാളിദാസനും, ഭാസനും ശങ്കരനും രാമാനുജനും എന്നതുപോലെ ഒട്ടനേകം മഹാകവികളും തത്വജ്ഞന്മാരും ദാശ്നികരും താലോലിച്ചുപോന്ന ആ ദേവഭാഷയെ യഥേഷ്ടം കൈകാര്യം ചെയ്യാനുള്ള പ്രാപ്തിയും പരിചയവും ഉണ്ടാവുകയും അതു വേണ്ടതുപോലെ ഉപയോഗപ്പെടുത്തുകയും ചെയ്യുന്ന ഒരാൾക്ക് അയാളറിയാതെതന്നെ ജീവിതത്തിൽ ഒരു ലക്ഷ്യബോധമുണ്ടാകുകയും അതനുസരിച്ച് അയാളുടെ ജീവിതം ക്രമീകൃതമാകയും ചെയ്യുന്നു. അങ്ങനെ, തന്നെ സമീപിക്കുന്നവരുടെയെല്ലാം മനസ്സിനെ സംസ്കൃതമാക്കിത്തീത്തു് ആ ഭാഷ അനുത്ഥനാമമായിത്തീന്നിരിക്കുന്നു. എല്ലാററിനുമുപരിയായി ദേശീയോദ്ഗ്രഥനം സാധിക്കുവാനും ഇതിലും നല്ല ഒരു മാഗ്ഗം വേറെയില്ല. ഭാരതത്തിന്റെ മുഴുവൻ ഐക്യം അക്ഷുണ്ണമായി നിലനിത്തിക്കൊണ്ടിരുന്നതു് ഒരു കാലത്തു് ഇവിടത്തെ ദേശീയഭാഷയായിരുന്ന സംസ്കൃതമായിരുന്നു. സംസ്കൃതസാഹിത്യാഭ്യസനം കൊണ്ടുണ്ടാകുന്ന സാംസ്കാരികമായ ഏകത്വബോധത്തിന്നേ രാജ്യത്തിന്റെ പൊതുവായ അഭിവൃദ്ധിക്കുവേണ്ടി ശ്രമിക്കുവാൻ ജനങ്ങളെ പ്രേരിപ്പിക്കുവാൻ കഴിയുകയുള്ളു. അതുകൊണ്ടു സംസ്കൃതഭാഷയുടെ പ്രോത്സാഹനവും തദ്വാരാ ഭാരതീയസംസ്കാരത്തിന്റെ പുനരുദ്ധാരണവും ഒരു പ്രധാനകത്തവ്യമായി ഭാരതത്തിന്റെ ഭരണാധിപന്മാർ കരുതുകതന്നെ വേണം.

ഇന്നു് സംസ്കൃതഭാഷയുടെ പ്രോത്സാഹനത്തിന്നായി കേന്ദ്രഗവണ്മെൻറു് പല പരിപാടികളും ആവിഷ്കരിക്കുന്നുണ്ടു് എന്നുള്ളതു ശരിതന്നെ. ലക്ഷക്കണക്കായി ഉറുപ്പികയും അതിന്നായി ചെലവാക്കുന്നുണ്ടു്. സംസ്ഥാനഗവണ്മെൻറും, എന്തുദ്ദേശ്യത്തോടെയായാലും, സംസ്കൃതഭാഷയെ പ്രോത്സാഹിപ്പിക്കുവാൻ തങ്ങൾ പലതും ചെയ്യുന്നുണ്ടെന്നു് ഇടയ്ക്കൊക്കെ അവകാശപ്പെടാറുണ്ടു്. പക്ഷെ ഇതുകൊണ്ടെല്ലാം ഉദ്ദേശിച്ച ഫലം ഉണ്ടാകുന്നുണ്ടോ എന്നു സംശയമാണു്. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യംതന്നെ ഉദ്യോഗലാഭമായിത്തീന്നിട്ടുള്ള ഇക്കാലത്തു് അതിന്നു സഹായകമല്ലാത്ത ഒരു വിഷയത്തിലും തങ്ങളുടെ കുട്ടികളെ പഠിപ്പിക്കുവാൻ രക്ഷിതാക്കന്മാർ മുതിരുകയില്ല; കുട്ടികൾക്കു് അതിൽ ഉത്സാഹവുമുണ്ടാകയില്ല; അതിന്നവരെ നിബ്ബന്ധിക്കുന്നതുകൊണ്ടു് ഒരു ഗുണവുമുണ്ടാകയില്ല; എത്ര കോടി ഉറുപ്പിക ചെലവാക്കിയാലും അതു സഫലമാവുകയുമില്ല. അതുകൊണ്ടു് സംസ്കൃതഭാഷാപ്രോത്സാഹനത്തെ ഗവണ്മെൻറ് കാര്യമായെടുക്കുന്നുണ്ടെങ്കിൽ സംസ്കൃതം പഠിക്കുന്നവക്കു് ഉദ്യോഗം കിട്ടുവാനുള്ള എല്ലാ സൗകര്യങ്ങളും ചെയ്യുകയാണു് ഒന്നാമതായി വേണ്ടതു്. പൊതുസവ്വീസുകളിലേയ്ക്കു് തെരഞ്ഞെടുക്കുവാനുള്ള പരീക്ഷകളിൽ സംസ്കൃതം നിബ്ബന്ധവിഷയമാക്കുക, വിദേശീയസവ്വീസുകളിലേയ്ക്കു് സംസ്കൃതഭാഷാജ്ഞാനവും ഭാരതീയസംസ്കാരത്തെപ്പററിയുള്ള വിജ്ഞാനവും പ്രത്യേകയോഗ്യതകളാക്കി കണക്കാക്കുക, അതിന്നുവേണ്ടി വിദ്യാലയങ്ങളിലെല്ലാം സംസ്കൃതപഠനത്തിനുവേണ്ട സൗകര്യങ്ങളേപ്പെടുത്തുക മുതലായ കാര്യങ്ങളിലും ശ്രദ്ധ പതിയേണ്ടതാണു്. രാഷ്ട്രഭാഷയെച്ചൊല്ലി വളരെയധികം കുഴപ്പങ്ങളും കലാപങ്ങളും നടന്നുകൊണ്ടിരിക്കുന്ന ഇക്കാലത്തു് സംസ്കൃതത്തെ രാഷ്ട്രഭാഷയുടെ നിലയിലേയ്ക്കുയത്തുവാനുള്ള അഭിപ്രായഗതിയും പ്രത്യേകം പരിഗണനാഹമാണു്.

സംസ്കൃതവിദ്യാഭ്യാസരീതിയിലും കാലാനുസൃതങ്ങളായ മാററങ്ങൾ വരുത്തേണ്ടതാണു്. സംസ്കൃതം പഠിച്ചവർ പഴഞ്ചന്മാരും അപരിഷ്കൃതരുമായിപ്പോകുന്നുവെന്നും ഇന്നത്തെ ലോകഗതിയ്ക്കനുസരിച്ച ഒരു മനഃസ്ഥിതി അവരിൽ കാണുന്നില്ലെന്നുമുള്ള ഒരാക്ഷേപം പരക്കെയുള്ളതാണു്. വിദ്യാഭ്യാസരീതിയിൽ വരുത്തുന്ന മാററങ്ങൾകൊണ്ടു് ആ ആക്ഷേപം പരിഹരിയ്ക്കപ്പെടാവുന്നതാകുന്നു. ഇന്നത്തെ പരിഷ്കൃതലോകത്തിൽ ജീവിക്കാനാവശ്യമായ പൊതുവിജ്ഞാനവും ശാസ്ത്രപരിചയവും മററും സംസ്കൃതഭാഷാഭിജ്ഞന്മാക്കു് എളുപ്പത്തിൽ നേടുവാൻ സാധിക്കുന്നതാണു്. അതിന്നനുസ

രിച്ച രീതിയിൽ സംസ്കൃതപാഠ്യക്രമം ക്രമപ്പെട്ടുത്തേണ്ടിയിരിക്കുന്നു. അതുകൊണ്ടു് സംസ്കൃതഭാഷയിൽ സ്വതന്ത്രമായി വിഹരിക്കുവാൻ കഴിയുന്ന ഒരു നിലയിൽ വിദ്യാർത്ഥികളെത്തിച്ചേരണം. അപ്പോഴേ ഭാരതീയസംസ്കാരത്തോടു കൂറും ബഹുമാനവുമുള്ള ഒരു ജനസമുദായം വളർന്നു വരികയുള്ളു. അതുകൊണ്ടു രാഷ്ട്രത്തിൻേറയും സമുദായത്തിൻേറയും സുസ്ഥിതിക്കും സമൃദ്ധിക്കുംവേണ്ടി സാംസ്കാരികമായ അഭിവൃദ്ധി ഉണ്ടാക്കിത്തീർക്കുവാൻ സംസ്കൃതപഠനം സാർവ്വത്രികവും നിർബ്ബന്ധവുമാക്കുന്ന കാര്യത്തിൽ ഭാരതത്തിലെ ഭരണാധികാരികൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. എന്നാലേ ഭാരതം ഭാരതമായി വളർന്നുവരികയുള്ളു. ഭാരതത്തിൻെറ തനതായ വ്യക്തിത്വം നിലനിർത്തിയാൽ മാത്രമേ ലോകരാഷ്ട്രങ്ങളുടെ ഇടയിൽ അതിന്നു് നിർവ്വഹിക്കാനുള്ള കർത്തവ്യം നിറവേററാൻ ശക്തി ഉണ്ടാകൂ. ഏതൊന്നും അതിൻെറ കർത്തവ്യനിർവ്വഹണത്തിനു് സമർത്ഥമല്ലാതായാൽ അതു് താനേ നശിച്ചുപോകും. അതിനാൽ ഭാരതത്തിൻെറ നിലനില്പിനുതന്നെ അമരഭാരതിയെ സേവിച്ചേ തീരൂ.

---

# സംസ്കൃതവും ഭാരതീയസംസ്കാരവും

ടി. ശിവരാമമേനോൻ

സംസ്കരിക്കപ്പെട്ട ആര്യഭാഷയാണു് സംസ്കൃതം. സംസ്കരിക്കുക എന്നതിനു് ശുദ്ധി ചെയ്യുക എന്നാണർത്ഥം. അതിപുരാതനകാലത്തു് ജീവിച്ചിരുന്ന ചില വൈയാകരണന്മാർ ആര്യഭാഷയെ ശുദ്ധിചെയ്തു് അത്യുജ്ജ്വലമാക്കിത്തീർക്കുകയും അതിനെ സംസ്കൃതം എന്നു വിളിക്കുകയും ചെയ്തു. ഈ വിശിഷ്ടസംസ്കാരവത്ത്വംമൂലം സംസ്കൃതം മാധുര്യം, ലാഘവം, അർത്ഥപൗഷ്കല്യം, മുതലായ ഗുണങ്ങളുടെ നിലയമായിത്തീർന്നു. അനേകം ഭാഷകളുടെ മാതാവാണു് സംസ്കൃതം. ലോകത്തിലെ ഭാഷാപരമായ വ്യവസ്ഥാപനങ്ങളിൽവെച്ചു് അനന്തമവും അന്യൂനവുമാണു് ഇതു്. ധർമ്മാർത്ഥകാമമോക്ഷങ്ങളായ പുരുഷാർത്ഥങ്ങൾ നേടുവാൻ ഉപകരിക്കുന്ന ഒരു ഭാഷയാണിതു്. എന്തുകൊണ്ടെന്നാൽ പ്രസ്തുതലക്ഷ്യപ്രാപ്തിക്കുതകുന്ന അനേകം ഗ്രന്ഥങ്ങൾ സംസ്കൃതത്തിലാണു രചിച്ചിട്ടുള്ളതു്. എന്നുതന്നെയല്ല, ഭാരതീയജനതയെ ആർഷസംസ്കാരമാകുന്ന നൂലിൽ ഉദ്ഗ്രഥിക്കുവാൻ ജഗദ്ഗുരുവായ ശ്രീമത്ശങ്കരാചാര്യസ്വാമികൾ സ്വീകരിച്ച ഉപകരണങ്ങളിൽ ഒന്നാണു് സംസ്കൃതഭാഷ. മേൽപ്പറഞ്ഞതിൽ നിന്നു് സംസ്കൃതത്തിൻെറ സ്വഭാവവും മഹത്ത്വവും വ്യക്തമാകുന്നുണ്ടല്ലോ.

## ഉദ്ഭവം

സംസ്കാരസമ്പന്നരായ പ്രാചീനഭാരതീയരുടെ ഭാഷ ദേവഭാഷ (ഗൈർവാണി)യായിരുന്നു. ഇതിൻെറ പ്രാകൃതരൂപങ്ങളായ ഭാഷകളാണു് അന്നത്തെ സാധാരണജനങ്ങൾ സംസാരിച്ചിരുന്നതു്. എന്നാൽ പണ്ഡിതരായ ഋഷിവര്യന്മാർ ഗ്രന്ഥരചനയ്ക്കുപയോഗിച്ചിരുന്ന ഗൈർവ്വാണിക്കു വൈദികഭാഷ എന്നു പേരു പറയാം. ബി. സി. ആറാം നൂററാണ്ടിന്നു് വളരെമുമ്പുതന്നെ എല്ലാ വൈദികഗ്രന്ഥങ്ങളും മഹാഭാരതകഥകൾ മുതലായ മററനേകം ഗ്രന്ഥങ്ങളും രചിച്ചുകഴിഞ്ഞിരുന്നു. ബി. സി. ആറാം നൂററാണ്ടു് ലോകചരിത്രത്തിൽ നാനാമുഖമായ പ്രാധാന്യമുള്ള കാലമാണു്. സംസ്കൃതഭാഷയെ സംബന്ധിച്ചെടത്തോളവും ഈ കാലം സ്മരണീയമായിട്ടുള്ളതാണു്. ഈ കാലത്താണു് സംസ്കൃതഭാഷ സംപുഷ്ടമായതു്. അക്കാലത്തു ജീവിച്ചിരുന്ന പാണിനി എന്ന മഹാവൈയാകരണൻ അഷ്ടാധ്യായി എന്ന പേരുള്ള ഒരു പരിപൂർണ്ണ വ്യാകരണഗ്രന്ഥം രചിച്ചു് അന്നത്തെ ദേവഭാഷയെ ശുദ്ധീകരിച്ചു. ഈ ശുദ്ധീകൃതഭാഷയാണു് സംസ്കൃതം. അതിനുശേഷം ബി.സി. അഞ്ചാം നൂററാണ്ടിനും രണ്ടാം നൂററാ

ണ്ടിനും ഇടയ്ക്കു ജീവിച്ചിരുന്ന കാത്യായനൻ, പതഞ്ജലി എന്നീ മഹർഷിമാർ പാണിനിയുടെ മാർഗ്ഗം സ്വീകരിച്ചു്, അദ്ദേഹം നിർമ്മിച്ച അടിത്തറയിന്മേൽത്തന്നെ അതിമനോഹരമായ സംസ്കൃതഭാഷാസൗധം പടുത്തുയർത്തി. ഇവരാണു് സംസ്കൃതത്തിന്നു് ഇന്നതിനുള്ള രൂപം നല്കിയതു്.

## വളർച്ച

ഇപ്രകാരം ക്രമേണ വളർന്നുവന്ന ലൌകികസംസ്കൃതഭാഷയ്ക്കു പിന്നീടു് ഓരോരോ കാലത്തു് ഉണ്ടായ വളർച്ചയേയും തളർച്ചയേയും കുറിച്ചു് അല്പം ചിന്തിക്കാം. ക്രിസ്ത്വാബ്ദത്തിന്നു മുമ്പായിത്തന്നെ സംസ്കൃതം വളരെ അഭിവൃദ്ധിപ്പെട്ടു. മൗര്യന്മാരുടെ ഭരണകാലത്തു വിവിധങ്ങളായ അനേകം സംസ്കൃതഗ്രന്ഥങ്ങൾ രചിക്കപ്പെട്ടു. ദൗർഭാഗ്യവശാൽ ഇവയിൽ മിക്കവയും നഷ്ടപ്പെടുകയാണുണ്ടായതു്. അർത്ഥശാസ്ത്രം, പഞ്ചരാത്രം, സ്വപ്നവാസവദത്തം, ഊരുഭംഗം, എന്നീ കൃതികൾ ഈ കാലത്തു് രചിക്കപ്പെട്ടവയാണെന്നു് ചിലർക്കു് അഭിപ്രായമുണ്ടു്.

ക്രിസ്ത്വാബ്ദാരംഭത്തിനുശേഷം കനിഷ്കന്റെ കാലത്തു നാഗാർജ്ജുനൻ, ചരകൻ, അശ്വഘോഷൻ മുതലായ അനേകം പണ്ഡിതവര്യന്മാർ ജീവിച്ചിരുന്നു. ചരകന്റെ 'ചരക' മെന്ന വൈദ്യഗ്രന്ഥവും, അശ്വഘോഷന്റെ 'ബുദ്ധചരിത'വും ഇന്നും വളരെ പ്രചാരമുള്ള ഗ്രന്ഥങ്ങളാണു്. ഗുപ്തന്മാരുടെ കാലം സംസ്കൃതത്തിന്റെ സുവർണകാലമായിരുന്നു. ഇക്കാലത്തു് അതിനു് നാനാമുഖമായ അഭിവൃദ്ധി ഉണ്ടായി. സംസ്കൃതഭാഷ അഭിവൃദ്ധിയുടെ പരമകാഷ്ഠയിൽ എത്തിയതു് ശ്രീ കാളിദാസ മഹാകവിയുടെ കാലത്താണത്രേ. എന്നാൽ ഇദ്ദേഹത്തിന്റെ ജീവിതകാലത്തെക്കുറിച്ചു് അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടു്. കാളിദാസൻ ഗുപ്തചക്രവർത്തിമാരുടെ കാലത്തു് ജീവിച്ചിരുന്നില്ലെന്നുതന്നെ വന്നാലും, ഈ കാലഘട്ടത്തിനു ലൗകികസംസ്കൃതത്തെ സംബന്ധിച്ചെടത്തോളം അതിപ്രാധാന്യം ഉണ്ടു്. ജ്യോതിഷം,ഗണിതശാസ്ത്രം, വൈദ്യശാസ്ത്രം, നിഘണ്ടുക്കൾ, കാവ്യങ്ങൾ,നാടകങ്ങൾ മുതലായ പല തരത്തിലുള്ള അസംഖ്യം സംസ്കൃതഗ്രന്ഥങ്ങൾ ഇക്കാലത്തു് രചിക്കപ്പെട്ടിട്ടുണ്ടു്. വിശേഷിച്ചു്, ഭാഗവതപുരാണം, സ്കാന്ദപുരാണം മുതലായ എല്ലാ പുരാണങ്ങളും മഹാഭാരതവും പിഴതീർത്തു് ഇന്നത്തെ രൂപത്തിലാക്കിയതും ഗുപ്തന്മാരുടെ കാലത്തായിരുന്നു.

ബി. സി. ആറാം നൂററാണ്ടു് സംസ്കൃതത്തെസംബന്ധിച്ചിടത്തോളം പ്രാധാന്യമുള്ളതാണെന്നു നാം കണ്ടു. അതുപോലെതന്നെ, അതിപ്രധാനമായിട്ടുള്ളതാണു്. ഏ. ഡി. ആറാം നൂററാണ്ടും. ലൗകികസംസ്കൃതം ഏററവും അഭിവൃദ്ധിപ്പെട്ടതു് ഇക്കാലത്താണെന്നു് ചിലർ അഭിപ്രായപ്പെടുന്നുണ്ടു്. ഭാരവി, കുമാരദാസൻ, ദണ്ഡി എന്നീ സംസ്കൃതകവികളും, ഗണിതശാസ്ത്രവിശാരദരായിരുന്ന ആര്യഭടനും, വരാഹമിഹിരനും ഇക്കാലത്താണത്രേ ജീവിച്ചിരുന്നതു്. ഗണിതശാസ്ത്രം, ജ്യോതിഷം, തർക്കം, തത്ത്വജ്ഞാനം, മീമാംസ മുതലായവയെല്ലാം ഇക്കാലത്താണു് പരിപുഷ്ടങ്ങളായതു്. പ്രഭാകരന്റെ മീമാംസ അന്നാണത്രേ ഉദയം കൊണ്ടതു്. തർക്കത്തിന്റെ സുവർണ്ണകാലമായിരുന്നു അതു്.

ഏ. ഡി. ഏഴാം നൂററാണ്ടിൽ ജീവിച്ചിരുന്ന ചക്രവർത്തിയാണു് ഹർഷവർദ്ധനൻ. അദ്ദേഹംതന്നെ ഒരു നല്ല കവിയായിരുന്നു. നാഗാനന്ദവും രത്നാവലിയും അദ്ദേഹത്തിന്റെ കൃതികളാണു്. മയൂരൻ, ഹരിദത്തൻ, ജയസേനൻ, ഹർഷചരിതത്തിന്റേയും കാദംബരിയുടേയും കർത്താവായ ബാണൻ എന്നീ മഹാകവികൾ ഹർഷന്റെ വിദ്വത്സദസ്സിലെ അംഗങ്ങളായിരുന്നു.

പല്ലവരാജാക്കന്മാർ മിക്കവരും കവികളായിരുന്നു. ദണ്ഡിയും ഭാരവിയും അവരുടെ കവിസദസ്സിലെ അംഗങ്ങളായിരുന്നുവത്രേ. ഉത്തരേന്ത്യയിൽ ഗുപ്തചക്രവർത്തിമാർ എപ്രകാരം സംസ്കൃതത്തെ പോഷിപ്പിച്ചുവോ അപ്രകാരംതന്നെ ദക്ഷിണേന്ത്യയിൽ പല്ലവന്മാർ സംസ്കൃതപരിചരണജാഗരൂകരായിരുന്നു. ഏ. ഡി. ഏഴാം നൂററാണ്ടിനുശേഷം അനേകം സംസ്കൃതഗ്രന്ഥങ്ങൾ രചിക്കപ്പെട്ടുവെങ്കിലും അവയൊന്നും യഥാർത്ഥമായ ഗുണമഹിമയുണ്ടായിരുന്നില്ല. അവ വെറും പാണ്ഡിത്യപ്രകടനത്തിനുവേണ്ടി രചിക്കപ്പെട്ടവയാണു്. ഭാസകാളിദാസാദികവിവര്യന്മാരുടെ കൃതികളെ

പ്പോലെ കാവ്യഗുണങ്ങളുള്ള ഗ്രന്ഥങ്ങൾ വളരെ വിരളമായിട്ടേ ഈ കാലത്തിനുശേഷം രചിച്ചിട്ടുള്ളൂ.

## തളർച്ച

ഭാരതത്തിൽ മുസ്ലീംആധിപത്യം ഏതാണ്ടു് 700 കൊല്ലത്തോളം നീണ്ടുനിന്നു. ഇക്കാലത്തു് വടക്കേ ഇൻഡ്യയിൽ സംസ്കൃതത്തിന്നു പറയത്തക്ക പ്രോത്സാഹനമൊന്നും ലഭിച്ചില്ല. നേരേമറിച്ചു് സംസ്കൃതാധ്യയനകേന്ദ്രങ്ങളായിരുന്ന, പതിനായിരക്കണക്കിനുള്ള ഉൽകൃഷ്ടഗ്രന്ഥങ്ങളുടെ ആകരങ്ങളായ, സർവ്വകലാശാലകൾ എല്ലാം നശിപ്പിക്കപ്പെടുകയോ പ്രോത്സാഹനരാഹിത്യംമൂലം സ്വയം നശിക്കുകയോ ആണു് ചെയ്തതു്. മുസ്ലീങ്ങൾ തകർത്തുകളഞ്ഞ ഒരു സർവ്വകലാശാലയാണു് നളന്ദ. അമൂല്യങ്ങളായ അനേകം ഗ്രന്ഥങ്ങൾ അന്നു നശിച്ചുപോയിട്ടുണ്ടു്. ദക്ഷിണേന്ത്യയിൽ വാണിരുന്ന വിജയനഗരരാജാക്കന്മാർ സംസ്കൃതത്തെ ഏററവും പോഷിപ്പിക്കുകയുണ്ടായി. കൃഷ്ണദേവരായരാണു് അവരിൽ വെച്ചഗ്രഗണ്യൻ. അദ്ദേഹംതന്നെ ഒരു നല്ല കവിയായിരുന്നു. അദ്ദേഹത്തിൻെറ വിദ്വത് സദസ്സിൽ ഉണ്ടായിരുന്ന കവികൾ അനേകം സംസ്കൃതഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. ദൗർഭാഗ്യവശാൽ 1565-ലെ തളിക്കോട്ടയുദ്ധത്തിൽ സുപ്രസിദ്ധമായ വിജയനഗരം, ഡക്കാനിലെ ഭാമിനിരാജാക്കന്മാരുടെ നിഷ്ഠുരണമായ ആക്രമണത്തിന്നു് ഇരയാകുകയും അതിൻെറ ഫലമായി അതു് എന്നെന്നേയ്ക്കുമായി നശിച്ചു നാമാവശേഷമായിത്തീരുകയും ചെയ്തു. അക്കാലത്തും അനേകായിരം ഗ്രന്ഥതല്ലജങ്ങൾ നഷ്ടപ്പെട്ടു. ഇപ്രകാരം മുസ്ലീങ്ങളുടെ ആധിപത്യകാലം സംസ്കൃതത്തിൻെറ ആപത്കാലമായിരുന്നു എന്നു പറയുന്നതിൽ തെററില്ല.

പാശ്ചാത്യരുടെ ആഗമനത്തോടുകൂടി സംസ്കൃതഭാഷയുടെ നില നന്നേ മോശമായി. ബ്രിട്ടീഷുകാർ പാശ്ചാത്യസമ്പ്രദായത്തിലുള്ള വിദ്യാഭ്യാസമാണു് ഇവിടെ നടപ്പാക്കിയതു്. അതിൽ ഇംഗ്ലീഷ്ഭാഷാധ്യയനത്തിന്നു് കൂടുതൽ പ്രാധാന്യം നല്കി. തത്ഫലമായി എല്ലാവരും ഇംഗ്ലീഷു പഠിക്കാൻ തുടങ്ങി. ഇംഗ്ലീഷു പഠിച്ചവർക്കേ അന്നു് ഉദ്യോഗം ലഭിച്ചിരുന്നുള്ളൂ. ആംഗലഭാഷാജ്ഞാനം മാന്യതയുടെ മാനദണ്ഡമായിത്തീർന്നു. ബ്രിട്ടീഷുകാരൻ സർവ്വഥാ അനുകരണീയനായി. അഭ്യസ്തവിദ്യരായ മിക്ക യുവാക്കന്മാർക്കും ഭാരതീയമായ എല്ലാററിനോടും വെറുപ്പും വിദ്വേഷവും ഉണ്ടായി. സംസ്കൃതഗ്രന്ഥങ്ങളെക്കൊണ്ടും സംസ്കൃതഭാഷയെക്കൊണ്ടും യാതൊരു പ്രയോജനവും ഇല്ലെന്നു് അവർക്കു തോന്നി. ഭാരതസംസ്കാരത്തെ തുരത്താനുള്ള മെക്കാളെയുടെ ഇംഗ്ലീഷുവിദ്യാഭ്യാസപദ്ധതി ഇങ്ങനെ വിജയിച്ചു എന്നുതന്നെ പറയാം.

ഈ പരിതസ്ഥിതിയിൽനിന്നു് എല്ലാ പാശ്ചാത്യരാജ്യക്കാരും മുതലെടുത്തു. എണ്ണമററ സംസ്കൃതഗ്രന്ഥങ്ങൾ അവർ ഈ തക്കത്തിൽ തങ്ങളുടെ രാജ്യങ്ങളിലേയ്ക്കു് തട്ടിക്കൊണ്ടുപോയി. ജർമ്മൻകാരാണു് ഈ സമാരംഭത്തിൽ ഏററവും വിജയിച്ചതു്. എന്തായിരുന്നു ഇതിൻെറ ഫലം? വേദാദിഗ്രന്ഥങ്ങൾ അന്വേഷിച്ചു് ഭാരതീയർക്കു പിന്നീടു ജർമ്മനിയിലേയ്ക്കു പോകേണ്ട ഗതികേടുണ്ടായി. അശ്രദ്ധമൂലം ആയിരക്കണക്കിനു ഗ്രന്ഥങ്ങൾ ചിതലിന്നിരയായിത്തീർന്നു. ചില ഉത്കൃഷ്ടഗ്രന്ഥങ്ങളുടെ പുഴവും പാററയും തിന്ന കുറെ ഏടുകൾ മാത്രമേ ഇപ്പോൾ കണ്ടുകിട്ടിയിട്ടുള്ളൂ.

ഇരുപതാം നൂററാണ്ടായപ്പോഴേയ്ക്കും ബ്രിട്ടീഷുകാർക്കുതന്നെ സംസ്കൃതത്തിൻെറ മഹത്ത്വം എങ്ങനെയോ മനസ്സിലായി. തത്ഫലമായി സ്കൂളുകളിലും സംസ്കൃതം ഐച്ഛികമായി പഠിക്കുവാനുള്ള ഏർപ്പാടുകൾ ചെയ്തു. എങ്കിലും ആംഗലിയുടെ മനോമോഹനമായ ലാസ്യം കണ്ടു മയങ്ങിപ്പോയ ചെറുപ്പക്കാർ ഗൈർവ്വാണിയുടെ നേരേ ഒന്നു തിരിഞ്ഞുനോക്കുകപോലും ചെയ്തില്ല. വിവേകശാലികളും ഭാരതീയസംസ്കാരത്തിൽ അഭിമാനംകൊള്ളുന്നവരുമായ ചില പ്രതിഭാശാലികൾ മാത്രമേ അക്കാലത്തു് സംസ്കൃതാധ്യയനത്തിൽ ജാഗരൂകരായിരുന്നുള്ളൂ. രാജാ റാംമോഹൻ റായി, മദനമോഹനമാളവ്യ, ബാലഗംഗാധരതിലകൻ, ഈശ്വരചന്ദ്രവിദ്യാസാഗരൻ, വിവേകാനന്ദസ്വാമികൾ മുതലായവർ ഇക്കൂട്ടത്തിൽ പെടുന്നു.

## സ്വതന്ത്രഭാരതത്തിൽ

സ്വാതന്ത്ര്യം കിട്ടിയാലെങ്കിലും ഭാരതീയക്ക് ഇംഗ്ലീഷിലുള്ള ഭ്രമം കുറഞ്ഞു് സംസ്കൃതത്തിൽ പ്രതിപത്തി വർദ്ധിക്കുമെന്നാണു പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ അനുഭവം നേരേ വിപരീതമായി. ആംഗലിയെ തഴുകുകയും സംസ്കൃതത്തെ തഴയുകയും ചെയ്യാനുള്ള പ്രവണതയാണ് മിക്കവരിലും കണ്ടുവരുന്നതു്. സ്വരാജ്യസ്നേഹികളാണെന്നു നടിക്കുന്ന ചില കുട്ടിസായ്പന്മാർ 'ചത്ത സംസ്കൃതത്തെ കുഴിച്ചു മൂടുക' എന്ന മുദ്രാവാക്യം മുഴക്കുന്നതു കേൾക്കുമ്പോൾ ചെവി പൊത്തുകയേ നിവൃത്തിയുള്ളൂ. അമരഭാഷയായ സംസ്കൃതമല്ല ഇക്കൂട്ടരുടെ ബുദ്ധിയാണു് വാസ്തവത്തിൽ മൃതമായിട്ടുള്ളതു്. തങ്ങളുടെ ദോഷങ്ങളെ സംസ്കൃതത്തിൽ ആരോപിക്കുകയാണു് ഇവർ ചെയ്യുന്നതു്. ഭാരതീയസംസ്കാരം നശിച്ചിട്ടില്ലെന്നു് എല്ലാവർക്കും അറിയാം. അങ്ങനെയിരിക്കെ അതിൻെറ ഉറവിടമായ സംസ്കൃതം എങ്ങനെ മൃതമാകും ?

## സംസ്കൃതാധ്യയനം അത്യാവശ്യം

നമ്മുടെ രാജ്യത്തു ദേശീയവും വൈകാരികവുമായ ഉദ്ഗ്രഥനം അത്യാവശ്യമാണെന്നു് പറയുവാൻ ധാരാളം ആളുകളുണ്ടു്. എന്നാൽ അതിനുവേണ്ടി പ്രയത്നിക്കുവാൻ ആരുമില്ല. ദേശീയോദ്ഗ്രഥനത്തിന്നു് സഹായിക്കുന്ന പല ഘടകങ്ങളുമുണ്ടു്. അവയിൽവെച്ചു് ഉത്തമമായതാണു് സംസ്കാരം. ഭാരതീയസംസ്കാരത്തിൻെറ കാതൽ സനാതനധർമ്മബോധവും തത്വജ്ഞാനവുമാണു്. അതുകൊണ്ടു് ഇവയെക്കുറിച്ചുള്ള സമഗ്രമായ ജ്ഞാനം ജനതയ്ക്കുണ്ടാകണമെന്ന നല്ലാൻ കഴിയുമെന്നു നോക്കാം.

സംസ്കൃതാധ്യയനമാണു് ഇതിനുള്ള പോംവഴി എന്നു കേൾക്കുമ്പോൾ ഈ രാജ്യത്തു ചിലർ ആശ്ചര്യസ്തബ്ധരായേക്കാം. എന്നാൽ പരമാർത്ഥം ഇതാണു്. ഭാരതീയസംസ്കാരസമ്പത്തു മുഴുവൻ സൂക്ഷിച്ചുവെച്ചിട്ടുള്ളതു് അമൂല്യങ്ങളായ സംസ്കൃതഗ്രന്ഥങ്ങളിലാണു്. സംസ്കൃതഭാഷാജ്ഞാനം ഒന്നു മാത്രമേ പ്രസ്തുതഗ്രന്ഥങ്ങൾ അർത്ഥബോധത്തോടുകൂടി പാരായണം ചെയ്യുവാനുള്ള കഴിവു നമ്മളിൽ ഉളവാക്കുകയുള്ളൂ.

മേൽപറഞ്ഞതിൽനിന്നു് ഒരു വസ്തുത നല്ലവണ്ണം വ്യക്തമാകുന്നുണ്ടു്. ഭാരതത്തിൻെറ ദേശീയവും, വൈകാരികവുമായ ഉദ്ഗ്രഥനം സാധിക്കുന്നതിന്നു് സംസ്കൃതഭാഷാധ്യയനം അത്യന്താപേക്ഷിതമാണു്. അതിനാൽ ഓരോ ഭാരതീയനും സംസ്കൃതജ്ഞാനം സമ്പാദിക്കുവാൻ പരിശ്രമിക്കേണ്ടതാണു്. അതിനുവേണ്ടി നമ്മുടെ ദേശീയ വിദ്യാഭ്യാസപദ്ധതിയിൽ സംസ്കൃതത്തിന്നു് അതിപ്രധാനമായ സ്ഥാനം നല്കിയേതീരൂ.

നമ്മുടെ മഹാനേതാക്കന്മാരിൽ ചിലർ സംസ്കൃതാധ്യയനത്തിൻെറ അത്യാവശ്യകതയെക്കുറിച്ചു് ഊന്നിപ്പറയുന്നുണ്ടു്. ഭാരതോദ്ധരണജാഗരൂകനായിരുന്ന ശ്രീമദ് വിവേകാനന്ദസ്വാമികൾ ഇങ്ങനെ പറയുന്നു: "സംസ്കൃതം പഠിക്കുക, സംസ്കൃതം പഠിക്കുക, മററുള്ളവരെ അതു പഠിപ്പിക്കുക; അനേകം നൂററാണ്ടുകളോളം ഈ അധഃകൃതകോടികളിൽനിന്നു് മനഃപൂർവ്വം മറച്ചുവെച്ച ജ്ഞാനഭണ്ഡാഗാരം അവർക്കുവേണ്ടി തുറന്നു കൊടുക്കുക. സംസ്കാരസമ്പത്തുമുഴുവനും അവർക്കു പകർന്നു കൊടുക്കുക."

മാഹാത്മാ ഗാന്ധിജി പറയുന്നതു നോക്കുക: "ഞാൻ പണ്ടു് നേടിയ പരിമിതമായ സംസ്കൃതജ്ഞാനംപോലും എനിക്കില്ലായിരുന്നെങ്കിൽ നമ്മുടെ സംസ്കാരഗ്രന്ഥങ്ങളിൽ എന്തെങ്കിലും താത്പര്യം പ്രദർശിപ്പിക്കാൻ എനിക്കു വിഷമമാകുമായിരുന്നു. ആ ഭാഷ കുറച്ചുകൂടി സമഗ്രമായി പഠിക്കാൻ സാധിച്ചില്ലല്ലോ എന്ന സംഗതിയിൽ ഞാൻ അഗാധമായി ദുഃഖിക്കുന്നു. കാരണം പിന്നീടെനിക്കു മനസ്സിലായി, ഭാരതത്തിലെ ഓരോ ബാലനും ബാലികയും നല്ലപോലെ സംസ്കൃതജ്ഞാനം നേടേണ്ടതാണെന്നു്. ഭാരതീയസംസ്കാരത്തിൻെറ കാതലായ ലാളിത്യവും, ആധ്യാത്മികതയും സാഭിമാനം നിലനിർത്താനായി എല്ലാ ദേശീയവാദികളും സംസ്കൃതം പഠിക്കണം."

## നല്ലകാലം വരുമോ ?

ഈ മഹദ്വചനങ്ങളൊന്നും നമ്മുടെ ദേശീയവാദികളുടെ ശ്രദ്ധയിൽ പെട്ടിട്ടില്ലെന്നാണു തോന്നുന്നതു്. സ്വാതന്ത്ര്യം കിട്ടിയിട്ടും സംസ്കൃതത്തിൻെറ സ്ഥിതി ഒട്ടും മെച്ചപ്പെട്ടിട്ടില്ല. പണ്ഡിതന്മാരെന്നു നടിക്കുന്നുണ്ടെങ്കിലും

യഥാർത്ഥത്തിൽ ഭാരതീയസംസ്കാരത്തെക്കുറിച്ചോ സംസ്കൃതഭാഷയെക്കുറിച്ചോ യാതൊരറിവുമില്ലാത്ത നമ്മുടെ ചില നേതാക്കന്മാരെ പാശ്ചാത്യപണ്ഡിതന്മാർ പരിഹസിക്കുവാൻ തുടങ്ങിയപ്പൊഴേ നമ്മുടെ ഭരണാധികാരികൾക്കു യഥാർത്ഥബോധം ഉദിച്ചുള്ളൂ. ഓക്കാപ്പുറത്തു് അടി കിട്ടിയപ്പോൾ തോന്നേണ്ടതു തോന്നി. എന്തായിരുന്നു ഇതിന്റെ ഫലം? ഉടനേതന്നെ സംസ്കൃതാധ്യയനത്തെ പ്രോത്സാഹിപ്പിക്കുന്നതിനു കേന്ദ്രഗവണ്മെൻറ് വേണ്ട ഏർപ്പാടുകൾ എല്ലാം ചെയ്തു. എന്നാൽ കേന്ദ്രഗവണ്മെൻറിനുണ്ടായ വിവേകം സ്റ്റേററുഗവണ്മെൻറുകൾക്കുണ്ടായില്ല. കേരളത്തിൽ പുതിയതായി തുറന്ന കോളേജിൽ സംസ്കൃതാദ്ധ്യയനത്തിനുള്ള ഏർപ്പാടുമാത്രം ഇല്ലെന്നുള്ള വർത്തമാനം എല്ലാവരും കേട്ടിരിക്കും. മററു സംസ്ഥാനങ്ങളിലേയും സ്ഥിതി ഇതുതന്നെ. ആരാണീ ദയനീയാവസ്ഥയ്ക്കുത്തരവാദി? ഒരു കൂട്ടം ആംഗലീഭ്രാന്തന്മാർ നമ്മുടെ രാജ്യത്തുണ്ടു് എന്നു പറഞ്ഞുവല്ലോ. ഇവരുടെ കൂടതന്ത്രങ്ങളാണു് ഇതിന്നുള്ള പ്രധാനകാരണം. ഇവരാണു് സംസ്കൃതത്തിന്റെ പരമശത്രുക്കൾ. അവർ ചത്താലും അവരുടെ പ്രേതങ്ങൾ സംസ്കൃതപ്രചാരണത്തെ ബാധിച്ചേക്കും.

എന്തായാലും ഒരു കാര്യം പറഞ്ഞുകൊള്ളട്ടെ: 'അമൂല്യവും വൈവിധ്യപൂർണ്ണവുമായ ഭാരതീയ പാരമ്പര്യത്തിൽ ഞാൻ അഭിമാനംകൊള്ളുന്നു.' എന്നു് ദിവസംതോറും പ്രതിജ്ഞയെടുക്കുന്ന ഈ രാജ്യത്തെ വിദ്യാർത്ഥികളിൽ പ്രസ്തുതാഭിമാനം ഉളവാക്കാൻ നാം ഹാർദ്ദമായി ആഗ്രഹിക്കുന്നുണ്ടെങ്കിൽ നമ്മുടെ വിദ്യാഭ്യാസപദ്ധതിയിൽ സംസ്കൃതത്തിനു് യഥാർത്ഥമായ സ്ഥാനം നൽകുവാൻ നമ്മുടെ ഭരണാധികാരികളുടെ മേൽ വേണ്ടിടത്തോളം സമ്മർദ്ദം ചെലുത്തിയേതീരൂ. വെറും വാക്കുകൊണ്ടു യാതൊരു പ്രയോജനവും ഇല്ല. പറഞ്ഞതനുസരിച്ചു പ്രവർത്തിക്കുകകൂടി വേണം. ആരംഭശൂരത്വംകൊണ്ടും ഫലമില്ല. ലക്ഷ്യത്തിൽ എത്തുന്നതുവരെ തീവ്രവും നിരന്തരവുമായ യത്നം ചെയ്യുകയാണു് ഏവരുടേയും കർത്തവ്യം.

---

# ഉള്ളൂരും പിംഗളയും

**കെ. കേശവൻ നായർ**

കേരളഭാഷാസാഹിത്യത്തിന്റെ പരിപോഷണത്തിനായി ആയുഷ്കാലം മുഴുവൻ പരിശ്രമിക്കുകയും വിജയശ്രീലാളിതനായിത്തീരുകയും ചെയ്ത ഒരു മഹാത്മാവായിരുന്നു മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ. അധീതിബോധാചരണപ്രചാരണങ്ങളാൽ വാഗ്ദേവിയുടെ കരുണാമസൃണങ്ങളായ കടാക്ഷങ്ങൾക്കു പാത്രീഭൂതനായി കവിയശസ്സിന്റെ ഉത്തുംഗശൃംഗത്തിലേറി ബാഹ്യാന്തഃശുദ്ധിയാൽ പരിപൂതനായി വിരാജിച്ചരുളിയ ആ മഹാകവിയുടെ ജീവിതം ധന്യാൽധന്യതരമായിരുന്നു. നിരന്തരമായ അഭ്യാസവും, ക്ഷോദക്ഷമമായ പാണ്ഡിത്യവും, നിസ്തന്ദ്രമായ പരിശ്രമവും, നിഷ്കളങ്കമായ ഭാവശുദ്ധിയും ഉള്ളൂരിന്റെ പ്രത്യേകതകളായിരുന്നു. മലയാളം, സംസ്കൃതം, ഇംഗ്ലീഷ്, തമിഴ് എന്നീ ഭാഷകളിൽ അടിയുറച്ച പാണ്ഡിത്യം അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ സംസ്കൃതത്തിന്റെ പേരിൽ അദ്ദേഹത്തിനു് കൂടുതൽ ഭക്തിയും ശ്രദ്ധയുമുള്ളതായി നമുക്കു കാണാൻ കഴിയും. സംസ്കൃതത്തിലെ മഹാഭാരതം ജ്ഞാനവാസിഷ്ഠം മുതലായ വിശിഷ്ടഗ്രന്ഥങ്ങളിൽ മഹാകവിക്കുണ്ടായിരുന്ന അഗാധമായ അവഗാഹം അദ്ദേഹത്തിന്റെ കൃതികളിൽ പ്രതിഫലിക്കുന്നുണ്ടു്.

ദേശാഭിമാനം, ധാർമ്മികബോധം, തത്ത്വചിന്ത, ഭക്തി, പതിതജനാനുകമ്പ തുടങ്ങിയ ഉത്തമഭാവങ്ങളുടെയെല്ലാം വിളഭൂമിയാണു്

ഉള്ളൂർസാഹിത്യം. അതുകൊണ്ടു് അദ്ദേഹത്തിന്റെ കൃതികൾ ആസ്തികരായ സഹൃദയന്മാരുടെ പ്രത്യേകശ്രദ്ധയ്ക്കു പാത്രീഭൂതമായിട്ടുണ്ടു്. ആഭാസമായിപ്പോയി എന്നു പറഞ്ഞു് നെററി ചുളിയ്ക്കേണ്ട ഒരു സന്ദർഭവും ഉള്ളൂർക്കവിതയിൽ ഉള്ളതായിത്തോന്നുന്നില്ല. ഉള്ളൂർക്കവിത — അതെത്ര ചെറിയതായാലും — ശ്രദ്ധയോടെ പഠിക്കുന്ന ഒരു വിദ്യാർത്ഥിക്കു പുതിയതായി എന്തെങ്കിലും ഒരു ധാർമ്മികാവേശം ഉൾക്കൊള്ളാൻ കഴിഞ്ഞു എന്ന സംതൃപ്തി ഉണ്ടാകാതിരിക്കില്ല.

ഭൌതികാനന്ദത്തെ മാത്രം ലക്ഷ്യമാക്കി വിരചിച്ചിട്ടുള്ള ഒരു കൃതിയിൽനിന്നു് ഇങ്ങനെ ഒരനുഭവം ഉണ്ടാകാൻ തരമില്ല. കവിതയുടെ യഥാർത്ഥ ലക്ഷ്യവും ഭൌതികാനന്ദാനുഭൂതിയല്ല. നമ്മുടെ പൌരാണികരായ കവീശ്വരന്മാരുടെയെല്ലാം കൃതികൾ ഇതിനു് പ്രത്യക്ഷദൃഷ്ടാന്തങ്ങളാണു്. ഭൌതികവാദത്തിൽ അടിയുറച്ചുനില്ക്കുന്ന ഇന്നത്തെ കവികൾക്കും നിരൂപകന്മാർക്കും ഈ പരമാർത്ഥം മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽ അതവരുടെ കുററമാണു്. അവർ ക്ഷമാപൂർവ്വം നമ്മുടെ പൈതൃകസ്വത്തായ പൌരാണികസാഹിത്യം അധ്യയനം ചെയ്യാൻ പരിശ്രമിക്കട്ടെ.

മലയാളത്തിലെ ഖണ്ഡകാവ്യപ്രസ്ഥാനത്തിലെ ഒരു വിശിഷ്ട കൃതിയാണു് ഉള്ളൂരിന്റെ 'പിംഗള.'

യച്ച കാമസുഖം ലോകേ യച്ച ദിവ്യം മഹത് സുഖം
തൃഷ്ണാക്ഷയസുഖസ്യൈതേ നാർഹതഃ ഷോഡശീം കലാം.
(മഹാഭാ. ശാ. 174. 46.)

കാമസുഖവും ദിവ്യമായ മററുസുഖങ്ങളും തൃഷ്ണാനാശംകൊണ്ടുണ്ടാവുന്ന മനഃശാന്തിയുടെ ഒരു കണികയോടുപോലും കിടനില്ക്കാൻ കഴിവുള്ളവയല്ല. വ്യാസഭഗവാന്റെ ഈ ഉപദേശത്തിലടങ്ങിയിട്ടുള്ള ആശയത്തെ വിപുലീകരിക്കുന്ന — അഥവാ ഭക്തിയോഗലഭ്യമായ മനഃശാന്തിയെ ഭംഗ്യന്തരേണ വിശദീകരിക്കുന്ന — ഒരു പ്രമേയമാണു് പിംഗളയിൽ പ്രതിപാദിക്കുന്നതു്. നിന്ദ്യമായ കുലടാജീവിതം നയിച്ചുവന്ന പിംഗളയ്ക്കു് നല്ലകാലത്തിന്റെ പ്രേരണയാൽ മാനസാന്തരം വരുന്നു. അശുദ്ധമായ അവളുടെ ഹൃദയം നിർവ്വേദത്തിന്റെ പുടപാകത്താൽ പവിത്രമായിത്തീരുന്നു. അതോടെ ആ മനസ്സു് ഭക്തിഭാവത്തിന്റെ ഉറവിടമായി മാറുന്നു. അങ്ങനെ അവൾ ഭക്തയായി മുക്തയായി ശാന്തരസംപോലെ കൈവല്യഭൂഷണഭൂഷിതയായി ലോകാനുഗ്രഹത്തിനായി ജീവിച്ചു.

പിംഗളയുടെ കഥ ശ്രീമദ്ഭാഗവതം ഏകാദശസ്കന്ധം എട്ടാമധ്യായത്തിലും, മഹാഭാരതം ശാന്തിപർവ്വം നൂററിഎഴുപത്തിനാലാമധ്യായത്തിലും വിവരിക്കുന്നുണ്ടു്. ഭാഗവതത്തിൽ ഭഗവാൻ ഉദ്ധവർക്കു് ഉപദേശം ചെയ്യുന്ന അവസരത്തിൽ യദുവും അവധൂതനും തമ്മിലുള്ള സംവാദത്തിലാണു് ഈ കഥ ഉൾക്കൊള്ളുന്നതു്. അവധൂതൻ ഇരുപത്തിനാലു ഗുരുക്കളിൽനിന്നാണു് ആത്മതത്ത്വങ്ങൾ അഭ്യസിച്ചതു്. അവരിൽ ഒമ്പതാമത്തെ ഗുരുവാണു് പിംഗള.

പിംഗളാ നാമ വേശ്യാസീത്
വിദേഹനഗരേ പുരാ
തസ്യാ മേ ശിക്ഷിതം കിംചിത്
നിബോധ നൃപനന്ദന.

ഇങ്ങനെയാണു് അവധൂതൻ യദുവിനോടു് പിംഗളയുടെ കഥ പറയാൻ തുടങ്ങുന്നതു്. സർവ്വാലംകാരവിഭൂഷിതയായി അവൾ ബഹിർദ്വാരത്തിൽനിന്നു് കാമുകന്മാരെ മയക്കി സങ്കേതത്തിലേയ്ക്കാനയിക്കും. അങ്ങനെ ആളുകൾ വന്നുംപോയുമിരുന്നു. അവളാകട്ടെ കൂടുതൽ കൂടുതൽ പണക്കാരെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. വിത്തേച്ഛയും വിഷയേച്ഛയും അവളുടെ ഹൃദയത്തെ കലുഷമാക്കി. അന്നൊരു രാത്രി പണക്കാരാരും വന്നില്ലെന്നു കണ്ടപ്പോൾ അവൾക്കു നിരാശയായി. അങ്ങനെ നിർവ്വിണ്ണചിത്തയായിത്തീർന്ന പിംഗള തന്റെ ശോച്യാവസ്ഥയെ വ്യക്തമാക്കിക്കൊണ്ടു് 'അഹോ മേ മോഹവിതതിം' എന്നു തുടങ്ങി ഏതാനും ഗീതങ്ങൾ പൊഴിച്ചു. ആ വിധമവൾ

'സംസാരകൂപേ പതിതം
വിഷയൈർമുഷിതേക്ഷണം
ഗ്രസ്തം കാലാഹിനാത്മാനം
കോന്യസ്ത്രാതുമധീശ്വരഃ?

സംസാരകൂപത്തിൽച്ചാടി വിഷയങ്ങളാൽ കാഴ്ച നശിച്ചു് കാലസർപ്പം വിഴുങ്ങിയ എന്നെ രക്ഷിക്കാൻ ഈശ്വരനല്ലാതെ മററാരു

ണ്ടു്? എന്ന നിഗമനത്തിൽ എത്തിച്ചേർന്നു. അവസാനം അവരം കാന്തതഷ്ജമായ ദുരാശയെ ഉപേക്ഷിച്ചു് ഈശ്വരധ്യാനനിരതയായി സസുഖം ജീവിച്ചു. ഇതാണു് ഭാഗവതത്തിലെ കഥ.

എതാണ്ടിതുപോലെതന്നെയാണു് ഭാരതത്തിലും വിവരിച്ചിട്ടുള്ളതു്. ഒരു ബ്രാഹ്മണൻ പുത്രവിയോഗംകൊണ്ടു് ദുഃഖാത്തനായ സേനാജിത്തിനെ ഉപദേശിക്കുന്ന സന്ദർഭത്തിലാണു് ഭാരതത്തിൽ പിംഗളോപാഖ്യാനം വരുന്നതു്. 'അത്ര പിംഗളയാ ഗീതാ ഗാഥാ ശ്രൂയന്തി പാത്ഥിവ' ഇങ്ങനെയാണു് ആ കഥ ആരംഭിക്കുന്നതു്. ഭാരതത്തിൽ അഞ്ചു് അനുഷ്ടുപ് പദ്യങ്ങളിലായി തത്ത്വസംപൂണ്ണമായ പിംഗളാഗീതം ഉൾക്കൊള്ളിച്ചിരിക്കുന്നു.

സുഖം നിരാശഃ സ്വപിതി
നൈരാശ്യം പരമം സുഖം
ആശാമനാശാം കൃത്വാ ഹി
സുഖം സ്വപിതി പിംഗളാ.

(ആശയില്ലാത്തവൻ സുഖമായുറങ്ങുന്നു. നൈരാശ്യമാണു് പരമമായ സുഖം. പിംഗള ആശയെ അകററി സുഖമായുറങ്ങുന്നു.) പിംഗളാഗീതത്തിലെ അഞ്ചാമത്തെ പദ്യമാണിതു്.

ഹ്രസ്വവും എന്നാൽ തത്ത്വനിർഭരവുമായ ഈ കഥയുടെ അടിസ്ഥാനത്തിലാണു് മഹാകവി ഉള്ളൂർ കലാസുഭഗമായ തൻെറ കാവ്യസൌധം പടുത്തുയർത്തിയിട്ടുള്ളതു്. ഇതൊരു പുണ്യസങ്കേതമാണു്. ബുദ്ധിയേയും ഹൃദയത്തേയും പുളകംകൊള്ളിക്കുന്ന പല രംഗങ്ങളും ഇവിടെയുണ്ടു്. കുറച്ചിട ഇവിടെ വിശ്രമിച്ചാൽ ആത്മീയമായ ഒരനുഭൂതിവിശേഷം തീച്ച്യായും അനുഭവപ്പെടും. മുപ്പത്തിനാലു ഖണ്ഡങ്ങളിലായി മഞ്ജരീവൃത്തത്തിൽ 604 ഈരടികൾ ഉൾക്കൊള്ളുന്നതാണു് ഈ ഖണ്ഡകാവ്യം. ചന്ദ്രികാചച്ചിതമായ ഒരു വസന്തരാവിൻെറ വണ്ണനയോടെ കാവ്യം ആരംഭിക്കുന്നു. മിഥിലാപുരിയിലെ ഒരു വെൺമാളികയുടെ ഏഴാം നിലയിൽ വിലസുന്ന പിംഗളയെ കവി വായനക്കാരുടെ മുമ്പിൽ അവതരിപ്പിക്കുന്നു. ഒന്നും രണ്ടും ഖണ്ഡങ്ങളിൽ പിംഗളയുടെ ലാവണ്യവണ്ണനയാണു്. പിന്നീടുള്ള ഏതാനും ഖണ്ഡങ്ങളിലായി മിഥിലാപുരിയുടെ വൈശിഷ്ട്യത്തെ പ്രകീത്തിക്കുന്നു. മിഥിലയുടെ പുണ്യചരിത്രത്തിനു മാററു കൂട്ടിയ ഏതാനും സംഭവങ്ങളേയും കഥാപാത്രങ്ങളേയും കവി ഈ സന്ദർഭത്തിൽ അനുസ്മരിക്കുന്നുണ്ടു് സീത, ജനകൻ, യാജ്ഞവല്ക്യൻ, ഗാഗ്ഗി, ഗൌതമധമ്മപത്നി മുതലായ ദിവ്യജ്യോതിസ്സുകളെ കവി ഭക്തിപൂവ്വം വന്ദിക്കുന്നു. അങ്ങനെ പരമപവിത്രമായ ആ പുണ്യഭൂമിയിൽ ഈ കുലടയായ പിംഗള എങ്ങനെ പിറന്നു എന്നു് കവി ആശ്ചര്യപ്പെടുന്നു:

'ദുഗ്ദ്ധമിരുന്നതാമധ്വരപാത്രത്തിൽ
മദ്യമിതെങ്ങനെ വന്നുചേർന്നു ?'

ഇതാണു് കവിയ്ക്കു് സംശയം. തുടന്നു് ആ വേശ്യാജീവിതത്തിൻെറ ഗഹ്ണീയതയെപ്പററി വിവരിക്കുന്നുണ്ടു്. ഈ നരകക്കുണ്ടിൽ ചെന്നു ചാടുന്ന പുരുഷന്മാരെ കവി വല്ലാതെ പരിഹസിച്ചിട്ടുണ്ടു്. അങ്ങനെ പ്രപഞ്ചത്തെ മുഴുവൻ തൻെറ കാൽക്കീഴിൽ നിത്തി വിത്തരൂപാദികളാൽ മത്തടിക്കുന്ന ആ സൌന്ദര്യധാമത്തിനു് ആ രാത്രി വിത്തേശരായ പുരുഷന്മാരാരും വരാത്തതുകൊണ്ടു് കണക്കിലേറെ നൈരാശ്യമുണ്ടായി. പിംഗള തോഴിയുമായി കാമുകന്മാർ വരാത്തതിനെക്കുറിച്ചു് ദീഘനേരം സംഭാഷണം ചെയ്തു.

''ആരെടീ നില്പതീ വാതില്ക്കൽ താഴെ വ—''
''ന്നാരേയുമാരേയും കാണ്മീലമ്മേ''
എന്തെടീ കേൾപ്പതന്നിസ്വനം?'' ''പൂങ്കാവിൽ
വണ്ടിണ മൂളുന്ന ശബ്ദമമ്മേ?''

ഇങ്ങനെ പോകുന്നു ആ ഹൃദയം കവരുന്ന ചോദ്യോത്തരങ്ങൾ. അനന്തരം അവരം കാമുകന്മാരെ പഴിക്കാൻ തുടങ്ങി. ''കാമാത് ക്രോധോഭിജായതെ'' എന്നുണ്ടല്ലോ. ഈ ക്രോധം ക്രമത്തിൽ അനുതാപമായി മാറി. അങ്ങനെ ക്രമത്തിൽ പിംഗള നിവേ്ദത്തിലേയ്ക്കു പ്രവേശിച്ചു. ആ നിവേ്ദത്തിൽനിന്നുകൊണ്ടു് അവരം ബോധമണ്ഡലത്തിൻെറ പരിവേഷം ദശിക്കാൻ തുടങ്ങി.

'ദൈവികമായൊരു ചൈതന്യം വേറിട്ടു—
ണ്ടീ വിശ്വഭാണ്ഡത്തിന്നേകാധാരം.'

ആ മുറിയിൽ തൂക്കിയിട്ടിരുന്ന ഒരു ചിത്രം യാദൃച്ഛികമായി താഴെ വീഴുന്ന ശബ്ദം അവരം കേട്ടു. ഓടിച്ചെന്നു് അവളതെടുത്തു നോക്കി.

''സ്സാരാഭമാമതു രാജാധിരാജനാം
ശ്രീരാമചന്ദ്രൻതൻ ചിത്രമല്ലോ.''

അതെ, അതു് ശ്രീരാമചന്ദ്രന്റെ ചിത്രമാണു്. ആരാണതവിടെ തൂക്കിയിട്ടതു്? ഇതിനുമുമ്പു് അവരം അതു് നോക്കിയിട്ടില്ല; അതിനു മുമ്പിൽ കൈയ്കൂപ്പി നിന്നിട്ടില്ല. അങ്ങനെ വേണമെന്നവരംക്കു് തോന്നിയിട്ടുമില്ല. അങ്ങനെ ഒരു തോന്നലിന്റെ ആവശ്യം പിംഗളയ്ക്കുന്നേവരെ ഉണ്ടായിട്ടില്ല. പക്ഷെ ഇന്നാ ഭാവമെല്ലാം മാറി. അവരം ആ ചിത്രത്തിനു മുമ്പിൽ തല കുനിച്ചു് പൊട്ടിക്കരഞ്ഞു. തന്റെ നിന്ദ്യമായ ഭൂതകാലജീവിതത്തെ പഴിച്ചു. സാവിത്രിതൊട്ടുള്ള പതിവ്രതാധാമങ്ങളുടെ ജീവിതത്തെ അവരം വാനോളം പുകഴ്ത്തി. കാർമ്മേഘപംക്തികളുടെ ഇടയിൽനിന്നു് ഈഷന്മുക്തമായ ശശാങ്കലേഖപോലെ അവളുടെ ഹൃദയത്തിലെ അന്ധകാരത്തെ ഭേദിച്ചുകൊണ്ടു് തത്ത്വശകലങ്ങരം അഹമഹമികയാ ഉദിച്ചുപൊന്തി.

നിദ്രയും സൌഖ്യവും യാതൊന്നു നൽകിടു—
മദ്രവ്യമൈഹികദ്രവ്യമാക്കും
പാഥേയമാവതു യാതൊന്നു ദേഹിക്കു
പാരത്രികദ്രവ്യമദ്രവിണം.
യാതൊന്നു ഭോഗമെന്നുള്ളോരു പേരിലാ-
പ്പാതയിൽ മർത്ത്യർതൻ മുന്നിൽക്കാണ്മൂ
ഹാ നഞ്ഞു ചേർന്നതാമക്കൊലച്ചോററിങ്ക-
ലാനന്ദഗന്ധാംശമാക്കുദിക്കും?

അങ്ങനെ അർത്ഥരൂപാദികളിൽ ആസക്തി കൈയ്ക്കൊണ്ട ആ തൃഷ്ണാരാക്ഷസിയെ പിംഗള തന്റെ ഹൃദയത്തിൽനിന്നു് ഉച്ചാടനം ചെയ്തു. മൂന്നേമുക്കാൽ നാഴികകൊണ്ടു് പിംഗളയെന്ന ഈ വേശ്യ മംഗളയായി മാറി. അതെ വാരാംഗന വരാംഗനയായി. പിറേറന്നു രാവിലെ, മിഥിലാപുരിയിലെ ശ്രീരാമക്ഷേത്രത്തിൽ പിംഗള ഭസ്മലിപ്താംഗിയായി വല്ക്കലവേഷ്ടിതഗാത്രയായി പ്രത്യക്ഷപ്പെട്ടു. ഇതാണു് പിംഗളാകാവ്യത്തിലെ രത്നച്ചുരുക്കം.

ആധുനികമലയാളപദ്യസാഹിത്യത്തിൽ ഇത്തരം ആശയങ്ങളെ പ്രതിപാദിക്കുന്ന ഏകഗ്രന്ഥമല്ല പിംഗള. ഉള്ളൂരിനെപ്പോലെതന്നെ ഉന്നതാശയന്മാരും സമകാലികരുമായ മററു രണ്ടു മഹാകവികരം — ആശാനും വള്ളത്തോളും ഇത്തരം ഓരോ ഖണ്ഡകാവ്യം വിരചിച്ചിട്ടുണ്ടു്. ആശാൻ ബൌദ്ധകഥയെ ഉപജീവിച്ചു് 'കരുണ'യെഴുതി.

ലോലമാം ക്ഷണമേ വേണ്ടു
ബോധമുള്ളിൽ ജ്വലിപ്പാനും
മാലണയ്ക്കും തമസ്സാകെ
മാഞ്ഞുപോവാനും.

ഈ തത്ത്വം ആശാൻ കരുണയിലൂടെ വ്യക്തമാക്കി. മഹാകവി വള്ളത്തോരം ബൈബിരം കഥയെ ഉപജീവിച്ചെഴുതിയ ഖണ്ഡകാവ്യമാണു് മഗ്ദലനമറിയം. യേശുവിന്റെ അനുഗ്രഹത്തോടെ പശ്ചാത്താപമുക്തയായ മഗ്ദലനമറിയം തന്റെ കുലടത്വം കൈയ്വെടിഞ്ഞു് പരിശുദ്ധജീവിതം ആരംഭിച്ചുവെന്ന കഥയാണു് അതിലെ പ്രതിപാദ്യം. അങ്ങനെ മണ്ണിൽനിന്നു് വിണ്ണോളമെത്തിയ സദൃശപ്രമേയങ്ങളാണു് ഈ മൂന്നു കാവ്യങ്ങളിലും പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു്. ആദ്യത്തേതു് ഹിന്ദുമതത്തിലെ ഒരു സനാതനസത്യത്തിലേയ്ക്കു വിരൽചൂണ്ടുന്നുവെങ്കിൽ രണ്ടാമത്തേതു് ബുദ്ധമതത്തിലെ കാരുണ്യപ്രഭാവത്തെ പ്രകാശിപ്പിക്കുന്നു. മൂന്നാമത്തേതാകട്ടെ ക്രിസ്തുമതത്തിലെ ഉദാരമായ പാപപ്രക്ഷാളനസമ്പ്രദായത്തെ ഉച്ചൈസ്തരമുദ്ഘോഷിക്കുന്നു.

പ്രസിദ്ധനായ ഒരു വിമർശകൻ ഈ മൂന്നു കാവ്യങ്ങളേയും താരതമ്യപ്പെടുത്തി നിരൂപണം ചെയ്തിട്ടുണ്ടു്. നിഷ്പക്ഷമായിരുന്നു് ചിന്തിച്ചു് ചെയ്യപ്പെട്ടിട്ടുള്ള നിരൂപണമാണോ അതെന്നു് മനസ്സിലാക്കാൻ വിഷമമുണ്ടു്. അതിൽ 'കരുണ'യെ രൂപത്തിലും ഭാവത്തിലും സർവ്വാംഗസുന്ദരമായ ഒരു കാവ്യമായി ചിത്രീകരിച്ചു. അതു നല്ലതുതന്നെ. മഗ്ദലനമറിയത്തെ ഗുണദോഷസമ്മിശ്രമായ കാവ്യമായി നിരൂപിച്ചു് മധ്യമസ്ഥാനത്തു നിർത്തി. എന്നാൽ കാവ്യശോഭാധായകങ്ങളായ ഗുണങ്ങളൊന്നുമില്ലാത്ത ഒരു ചിത്രകാവ്യമായി പിംഗളയെ തരംതാഴ്ത്തുകയാണുണ്ടായതു്. നിരൂപകന്റെ പക്ഷപാതപരമായ ദോഷൈകദൃഷ്ടിയും വ്യക്തിവിദ്വേഷവും ഈ വിഷയത്തിൽ അദ്ദേഹത്തെ വഴി തെററിയ്ക്കുകയാണു ചെയ്തിട്ടുള്ളതെന്നു് നിഷ്പക്ഷമതികളായ അനുവാചകന്മാർക്കു് എളുപ്പത്തിൽ മനസ്സിലാകുന്നതാണു്. ആശാന്റെ ആശയനൈർമ്മല്യമോ വള്ളത്തോളിന്റെ നിസർഗ്ഗലാളിത്യമോ ഉള്ളൂരിനില്ല. പക്ഷേ ഉള്ളൂരിന്റെ വാണീവിലാസം അവർക്കുമില്ല. ''കവിത ആശാന്റെ മുമ്പിൽ കൂപ്പുകൈയോടെ നില്ക്കുന്ന

ശിഷ്യയും വള്ളത്തോളിൻെറ അരികിൽ നമ്മ സല്ലാപോദ്യുക്തയായ കാമിനിയും ഉള്ളൂരിൻെറ പിന്നാലെ രത്നഭാണ്ഡം ചുമന്നു നടക്കുന്ന ദാസിയുമാണെന്നു് ഒരു വഴിക്കാലോചിക്കുന്നതാണെങ്കിൽ പറയാം.'' (സാഹിത്യനികഷം. ഭാഗം, 1 പേജ് 164)

ഉള്ളൂരിൻെറ പുരാണഭക്തിയും ഉല്ലേഖപാടവവും തത്ത്വോദ്ബോധനതത്പരതയും പലരുടേയും കടുത്ത വിമർശനത്തിനു് വിധേയമായിട്ടുണ്ട്. പക്ഷെ കഴിവുററ കവികൾ സർവ്വതന്ത്രസ്വതന്ത്രരാണെന്ന പരമാർത്ഥം വിസ്മരിക്കപ്പെടാവുന്നതല്ല. നൈമിഷികമായ ഭൗതിക സൌന്ദര്യത്തെ മാത്രം സാക്ഷാത്കരിച്ചുകൊണ്ടു കൃതാർത്ഥമാകുന്ന ഒന്നല്ലായിരുന്നു ഭാരതീയ സാഹിത്യത്തിൻെറ പാരമ്പര്യം. ഐശ്വരവും അനിർവ്വചനീയവുമായ ഒരു ലക്ഷ്യത്തിലേയ്ക്കാണു് അതെപ്പോഴും ദൃഷ്ടിപതിപ്പിച്ചിരുന്നതു്. ഉള്ളൂർമഹാകവി ഈ തത്ത്വം നല്ലപോലെ മനസ്സിലാക്കിയിരുന്നു. സിനിമാപ്പാട്ടുകളിൽമാത്രം രസിച്ചു് പരിമിതവിഭവന്മാരായി കഴിഞ്ഞുകൂടുന്ന ഉപരിപ്ലവബുദ്ധികളുടെ കുരുക്കുവിദ്യയിലൊന്നും അലിഞ്ഞുചേരുന്ന ഒന്നല്ല ഉള്ളൂർക്കവിത എന്നുള്ളതു് പരമാർത്ഥമാണു്. കുറച്ചൊക്കെ പഠിപ്പും പരിശ്രമവും സഹൃദയത്വവും ക്ഷമയുമുള്ളവർക്കേ ഉള്ളൂർക്കവിത വശഗയാകൂ എന്നുള്ളതു് തീർച്ചയാണു്. ജീവിതത്തെ സങ്കുചിതമായിക്കാണുവാനല്ല ഉള്ളൂർ ഇഷ്ടപ്പെട്ടതു്. മനുഷ്യജീവിതത്തിൻെറ ലക്ഷ്യത്തെക്കുറിച്ചു് അദ്ദേഹം കൂടുതൽ ബോധവാനായിരുന്നു. ഒരു തികഞ്ഞ ദാർശനികൻെറ കാഴ്ചപ്പാടിലൂടെയാണു് അദ്ദേഹം ജീവിതത്തെ വീക്ഷിച്ചതു്. ക്ഷണികങ്ങളായ സുഖങ്ങൾ നമ്മെ ആകർഷിക്കുന്നു. നാം ആ സുഖങ്ങളുടെ വലയത്തിൽ ഒതുങ്ങുകയും ചെയ്യുന്നു. പക്ഷെ തിക്തരസമാണു് നാം അനുഭവിക്കുന്നതു്. ആ സുഖങ്ങൾ പലപ്പോഴും നമ്മെ വേദനിപ്പിക്കാറുണ്ടു്. എന്നാലും നാം അതിൻെറ പിടിയിൽനിന്നു് വിമുക്തരാകുന്നില്ല. നാം ജീർണ്ണിച്ചാലും നമ്മിലെ തൃഷ്ണ ജീർണ്ണിക്കുന്നില്ല. അവസാനം നാമെല്ലാം ശോകാന്തമായ ജീവിതനാടകത്തിലെ പാത്രങ്ങളായി മാറുന്നു. ഇതിനെല്ലാം കാരണം നമ്മുടെ അവിവേകമാണെന്നു നാം അറിയുന്നില്ല. യഥാർത്ഥജ്ഞാനംകൊണ്ടു് രജ്ജുവിലെ സർപ്പഭ്രാന്തി നശിച്ചാൽ മനസ്സിലെ ഭയം നീങ്ങുന്നതുപോലെ ഭക്തിജ്ഞാനവൈരാഗ്യങ്ങളാൽ സാംസാരികസുഖഭോഗങ്ങൾ അനിത്യങ്ങളും ദുഃഖകരങ്ങളുമാണെന്നറിഞ്ഞു് അവയെ ഉപേക്ഷിച്ചാൽ മനസ്സിനു് ശാശ്വതശാന്തി കൈയ്വരും. പിംഗളയിൽ വന്ന മാററം അതാണു്. താൻ നയിച്ചുവന്ന പാപപങ്കിലവും ദുഃഖപൂർണ്ണവുമായ ജീവിതത്തിൻെറ വൈയർത്ഥ്യം മനസ്സിലായപ്പോൾ അവളുടെ ഭാവങ്ങളെല്ലാം മാറി. ഭക്തിയുക്തമായ പശ്ചാത്താപത്തിൻേറയും വൈരാഗ്യത്തിൻേറയും കണ്ണീരിൽ കഴുകി ആ മഹതി സ്വജീവിതത്തെ പരിശുദ്ധമാക്കി. അതോടെ പിംഗളയുടെ ജീവിതം ഒരു സാധനയായി മാറി. മൂന്നേമുക്കാൽ നാഴികകൊണ്ടു് പിംഗള വിഷ്ണുപ്രീതി നേടി. അങ്ങനെ സംസാരത്തിൻെറ നിസ്സാരസുഖങ്ങളിൽനിന്നു് പശ്ചാത്താപംകൊണ്ടു് അനായാസേന മുക്തിനേടിയ പിംഗളയുടെ ആ മനോഹരമായ ചരിത്രം ഭാവഗംഭീരവും ലളിതസുന്ദരവും ഹൃദയസ്പർശിയുമായ രീതിയിൽ മഹാകവി ഈ ഉത്കൃഷ്ടകാവ്യത്തിൽക്കൂടി അവതരിപ്പിക്കയാണു് ചെയ്തിട്ടുള്ളതു്.

---

''ഭൗതികസുഖങ്ങൾ ദുഃഖത്തെ വർദ്ധിപ്പിക്കുകയേ ഉള്ളുവെന്നും അവയെ പരിത്യജിച്ചു് വിരക്തി നേടുകയാണു് പരമശ്രേയോലാഭത്തിന്നു് മുഖ്യമായ ഉപായമെന്നും പ്രസ്തുതകാവ്യം പഠിപ്പിക്കുന്നു. ലൗകികസുഖവിഭവങ്ങളുടെ നിരർത്ഥകതയേയും വൈരാഗ്യത്തിൻെറ മാഹാത്മ്യത്തേയും അതിൽ എന്നപോലെ സരസകവിതാകഞ്ചുകിതവും ഹൃദയാവഗാഹവുമായി മഹാകവി മറെറാരു കൃതിയിലും പ്രതിപാദിച്ചിട്ടില്ല. വേദാന്തഗ്രന്ഥപരിചയസിദ്ധമായ ആത്മജ്ഞാനകൗതുകമാണു് അതിൻെറ രചനയ്ക്കു് ഉള്ളൂരിനെ പ്രേരിപ്പിച്ചതെന്നു് ശങ്കകൂടാതെ പറയാം.''

—'പിംഗള'യെപ്പററി വടക്കുംകൂർ രാജരാജവർമ്മ.

# രാധാമാധവം

പി. ദാമോദരൻപിള്ള

കണ്ണനെ കാണാതായ രാധ:—

എങ്ങുപോയെങ്ങുപോയ്കണ്ണനെൻ കണ്മണീ !
എങ്ങനെ ഞാനിനിജ്ജീവിച്ചിരുന്നിടും !
നീയല്ലയോയെൻെറ പ്രാണൻ, ദയാപരാ !
കായുന്നു ദേഹവും നീറുന്നു ദേഹിയും.
എന്നരികത്തൊന്നു വന്നിട്ടു പിന്നെ നീ —
യെന്നെ വിട്ടീടിലും സങ്കടമില്ലെടോ !
ഒന്നുകണ്ടാൽ മതിയെന്നുടെ കണ്ണനെ —
യൊന്നുകണ്ടാൽ മതി, രാധ കേഴുന്നു കേശം.
എന്നടുത്തെങ്ങാനുമുണ്ടോ, മമേശ്വരാ !
ഒന്നു വന്നാലു,മെൻജീവൻ പിടയുന്നു.
നീയില്ലയെങ്കിൽ ഞാനെന്തൊന്നു കാണുവാൻ ?
പൊയ്യല്ല, കാണ്മതില്ലൊന്നുമേയീയിവശം.

അടുത്തു് മന്ദമായ വേണുനാദം. രാധ ചെവി വട്ടംപിടിച്ചുകൊണ്ടു്:—

ആരുവാനാരുവാൻ വന്നിടുന്നിങ്ങനെ ?
ആരഹോ, വേണുവിൻ നാദമുതിപ്പവൻ ?
എന്നുടെ കണ്ണനോ ! വന്നുപോയ്, വന്നു—
പോയ് !

മന്നായ മന്നൊന്നും കാണുന്നതില്ല ഞാൻ !
തുള്ളട്ടെ, തുള്ളട്ടെ ഞാനൊന്നു് — പക്ഷെ എൻ
തുള്ളേണ്ട കാൽകളോ കെല്പററു നിൽപൂതേ.
എന്തൊരു കാഴ്ചയിതെന്തു്, ഭഗവാനേ !
ചിന്തയുമററഹോ, കണ്ണീർ വഴിയുന്നു !
എങ്ങനെ ഞാനെൻെറ കണ്ണനെക്കാണ്മതു —
മിങ്ങനെ കണ്ണുനീർ ചിന്തിനിന്നീടവേ ?

കുറെനേരം അങ്ങനെ കഴിയുന്നു. കൃഷ്ണൻ പതുക്കെ അവളെ സമീപിക്കുന്നു. രാധ കോപിച്ചു പുറംതിരിഞ്ഞു നിന്നുകളയുന്നു. പിന്നിൽ നിന്നുകൃഷ്ണൻ അവളെ അടിമുടി ഒന്നു നോക്കുന്നു. അനന്തരം ആ നില്പിൽതന്നെ അദ്ദേഹം രണ്ടു കൈകൊണ്ടും അവളുടെ കണ്ണുപൊത്തുന്നു. പെട്ടെന്നു കൈ പിൻവലിച്ചിട്ടു് രണ്ടു കയ്യിലും വിസ്മയഭരിതനായി നോക്കുന്നു. അതോടെ അവളുടെ മുന്നിലേയ്ക്കുടുത്തു് വിഷാദസ്വരത്തിൽ:—

ഓമനേ ! രാധികേ ! കണ്ണുനീരോലോലെ
വാമയായ്നിന്നിങ്ങു വാക്കുന്നതെന്തിനു് ?
എൻകയ്യിൽ കണ്ണുനീരാകെപ്പരന്നിതേ,
തേൻകനീ ! നോക്കു നീ, എന്തിവൻ ചെയ്യട്ടെ!
മുഗ്ദ്ധനാം ഞാനൊന്നു മിണ്ടാതെ പൊയ്പ്പോയി,
സത്വരം ഞാനിങ്ങു പോന്നതില്ലേ, ശുഭേ !
നീ തരു മാപ്പെനിക്കേകാന്തശോഭനേ !
ഓതില്ലേയിപ്പൊഴേ മാപ്പുനീ തന്നതായ് ?

കൃഷ്ണൻ അടുത്തണഞ്ഞു് രാധയുടെ കൈയ്യിൽ കടന്നുപിടിക്കുന്നു. അവശ കൈ കുതറി മുഖം പൊക്കി രൂക്ഷഭാവത്തിൽ കൃഷ്ണനെ അടിമുടി നോക്കിയിട്ടു്:—

എന്തുണ്ടു ചൊല്ലുവാൻ, ക്രൂരമായെന്നെ നീ
സന്താപവഹ്നിയിലാഹുതി ചെയ്കയോ ?
എന്തൊന്നു ചെയ്തു ഞാനിത്തരം വേദന
ഹന്ത, തിന്നീടുവാനെന്നുടെയീശ്വരാ !
ഞാനൊരു ശുദ്ധമേ പാവമല്ലെങ്കിൽ നീ
ദീനയീ രാധയോടിത്തരം കാട്ടുമോ ?
ദ്രോഹവും കള്ളവും വഞ്ചന താനുമീ
മോഹാന്ധയെത്ര സഹിച്ചിരുന്നിങ്ങനെ !
ഇല്ല ഞാനില്ല, ഞാൻ നോക്കില്ല നിന്നെ,യീ
പൊല്ലാത കള്ളനെ നോക്കുന്നതാരുവാൻ ?

രാധ മുഖം വെട്ടിത്തിരിച്ചു നില്ക്കുന്നു. കൃഷ്ണൻ വീണ്ടും ആ മുഖത്തിനുനേരെ അണഞ്ഞു്:—

ഇല്ലെ? നീ നോക്കില്ലെ ? ഓർത്തിട്ടു ചൊല്ലു നീ,
നില്പാത കണ്ണുനീരെന്തിന്നു വാർത്തു നീ ?
എന്നെ നീ കണ്ടതു താനതിൻ കാരണം,
സന്നമായ്ത്തീർന്നു നിൻ സന്താപമപ്പൊഴേ.

രാധ:—

അയ്യയ്യോ ! ഇക്കള്ളനെങ്ങനെ കണ്ടു ഞാൻ
1 മെയ്യായ ഹർഷാശ്രു വീഴ്ത്തീയെന്നുള്ളതും !

1 മെയ് = സത്യം മെയ് × പൊയ്

രാധ പൊട്ടിച്ചിരിച്ചുകൊണ്ടു് കൃഷ്ണനെപ്പൂണ്ട ടക്കം പിടിച്ചു് പലവുരു ചുംബിച്ചിട്ടു്:-

കാർവർണ്ണാ ! നിന്നെ ഞാൻ കാണായ നേരത്തു,
വാർന്നൊഴുകീ പരം കണ്ണുനീരോമനേ !
എന്തൊരു കാഴ്ചയോ ! എന്തൊരു വേഴ്ചയോ !
എന്തൊരു സൗഖ്യമോ ! എന്തൊരാനന്ദമോ !
ഒന്നുമേയോർത്തില്ല, ഒന്നുമറിഞ്ഞില്ല,
[2] മന്നായമന്യൊന്നും കണ്ടതുമില്ലിവരം !

രാധ കൃഷ്ണനെ അടിമുടി നോക്കിനിന്നുകൊണ്ടു വീണ്ടും:-

കാണട്ടെ നിന്നെ ഞാൻ കല്യാണരൂപനെ,
കാണട്ടെ, കാണട്ടെ, കല്യസ്വരൂപനെ.

രാധ കണ്ണടച്ചു വീഴാൻ ഭാവിക്കുമ്പോരം:-

കല്യാണരാത്രിയോ ! കണ്ണാ ! നീ താങ്ങണേ !
വല്ലാതെ ഞാനിതാ വീണുപോമിപ്പൊഴേ !

കൃഷ്ണൻ കൈ രണ്ടുംകൊണ്ടു് രാധയെ താങ്ങി പ്പിടിച്ചു് താഴെയിരുന്നിട്ടു് അവളെ മടിയിൽ കിടത്തി തുടരെത്തുടരെ തലോടുന്നു. വീണ്ടും കൃഷ്ണൻ:-

കണ്ണു തുറക്കു നീ, മേല്പോട്ടു നോക്കു നീ,
വിണ്ണിൽ പരന്നിതാ ദേവഗണങ്ങളും;
ചാഞ്ചാടി നൃത്തം ചവിട്ടുന്നു ദേവിമാർ,
അഞ്ചാതെ ദേവന്മാർ കൈകൊട്ടിയാർക്കുന്നു.
പുഞ്ചിരിച്ചാലുമെന്നോമനേ ! കാണട്ടെ,
സഞ്ചിതമോദവും ചുററും ചിതറിട്ടു.

രാധ കണ്ണുതുറന്നു മേല്പോട്ടു നോക്കിയിട്ടു് കൃഷ്ണ നെ നോക്കുന്നു. കണ്ണുപൊത്തി ചിരിച്ചു കൊണ്ടു് അവരം ചാടിയെണീററു് അടുത്ത കാട്ടിലേയ്ക്കു് ആടിയുലഞ്ഞോടുന്നു. [3] ഭഗ വാനും പിന്നാലെ ഓടി മറയുന്നു.

---

2 കൃഷ്ണനെ സാക്ഷാത്കരിച്ചാൽ പിന്നെ ലോക മില്ല. ബ്രഹ്മസാക്ഷാത്കാരത്തിൻെറ ഫലം അതാ ണെന്നു് ഉപനിഷത്തുകരം.

3 ജയദേവർ ഗീതഗോവിന്ദത്തിൽ ഈ രതിസൂചന യെ വിസ്തരിച്ചു് പൂർണ്ണമായ രതിയായിത്തന്നെ വർണ്ണി ക്കുന്നുണ്ടല്ലൊ. ബുദ്ധമതത്തിലെ വജ്രയാനം, സഹജ യാനം എന്നീ തന്ത്രഭേദങ്ങളിലും അതു കാണുന്നു. അനാഗാരിക ഗോവിന്ദൻ അതിനെ തികച്ചും സാധൂ കരിക്കുകയും ചെയ്യുന്നുണ്ടത്രേ. താന്ത്രികപ്രസ്ഥാനം മഹായാനക്കാർ അംഗീകരിച്ചിട്ടുള്ളതാണു്.

---

# സന്ന്യാസിനീസംഘടന

## പ്രവ്രാജിക ധീരാപ്രാണാ

1953-'54. ശ്രീശാരദാദേവിയുടെ ജന്മ ശതവാർഷികം. അതു് എത്രയും സമുചിത മായ രീതിയിൽ കൊണ്ടാടണമെന്നു് ശ്രീരാമ കൃഷ്ണമിഷൻ തീരുമാനമെടുത്തു. ആഘോഷം അതർഹിക്കുന്ന ഗാംഭീര്യത്തോടും ആർഭാടത്തോടും കൂടി നടത്തുവാനുള്ള സകല ചുമതലയോടും കൂടിയ ഒരു കമ്മിററിയും രൂപീകരിക്കപ്പെട്ടു. കമ്മിററിയുടെ ഏകകണ്ഠമായ അഭിപ്രായ മത്രെ. ശതവാർഷികത്തോടനുബന്ധിച്ചു് ശ്രീ വിവേകാനന്ദസ്വാമികളുടെ ചിരകാലപ്രാർത്ഥി തമായ ഒരാഗ്രഹം നിറവേറിക്കാണണമെ ന്നുള്ളതു്; അതായതു് ത്യാഗസന്നദ്ധകളും സേവ നോത്സുകരുമായ സ്ത്രീകരംക്കു് സ്വൈരമായി താമസിച്ചു് ''ആത്മനോ മോക്ഷാർത്ഥം ജഗത് ഹിതായ ച.'' എന്ന ആപ്തവാക്യത്തെ അക്ഷരം പ്രതി ജീവിതത്തിലേയ്ക്കു പകർത്തുവാൻ ഉതകുന്ന തായ ഒരു മഠം സ്ഥാപിക്കുക എന്നതു്. അതനുസ രിച്ചു് ഇന്ത്യയിലും വിദേശങ്ങളിലുമുള്ള എല്ലാ രാമകൃഷ്ണമിഷൻകേന്ദ്രങ്ങരംക്കും ഇക്കാര്യത്തിൽ വേണ്ട സഹായസഹകരണങ്ങരം നൽകണമെ ന്നഭ്യർത്ഥിച്ചുകൊണ്ടുള്ള നിർദ്ദേശങ്ങരം നല്കി. തൃശ്ശൂർ കേന്ദ്രത്തിൻെറ അന്നത്തെ അദ്ധ്യക്ഷൻ ശ്രീമദ് ഈശ്വരാനന്ദസ്വാമികരം ഞങ്ങളിൽ ചിലരെ വിളിച്ചു വിവരങ്ങളെല്ലാം പറഞ്ഞു. പണപ്പിരിവിനിറങ്ങാൻ ആവശ്യപ്പെടുകയും ചെയ്തു; ഉടനെതന്നെ അത്യുത്സാഹത്തോടുകൂടി ഞങ്ങളിറങ്ങിത്തിരിച്ചു. പലരും ഞങ്ങളെ അവരവരുടെ ശക്തിക്കനുസരിച്ചു സഹായിച്ചു.

എന്നതു് കൃതജ്ഞതാപൂർവ്വം ഇവിടെ സ്മരിച്ചു കൊള്ളട്ടെ. ധനികയായ ഒരു സഹോദരിയിൽ നിന്നു് അന്നു ഞങ്ങൾക്കുണ്ടായ ഒരു തിക്താനുഭവത്തെപ്പററി ഇവിടെ ചുരുക്കി ഒന്നു വിവരിക്കാൻ ഉദ്ദേശിക്കുകയാണു്. അന്നാട്ടിൽ വളരെ പേരും പെരുമയും ഉള്ള ഒരു വനിതാരത്നം ഞങ്ങളെ ഭാരതീയക്ക്ചേർന്ന മര്യാദയോടും ഭംഗിവാക്കുകളോടുംകൂടി സത്കരിച്ചു. ഞങ്ങളുടെ ആഗമനോദ്ദേശ്യം കേട്ടതോടുകൂടി അവരുടെ ഭാവം ആകെ മാറി. പണപ്പിരിവിനാണു വന്നിരിക്കുന്നതെന്നു് കേൾക്കുമ്പോൾ സ്വാഭാവികമായി ഗൃഹനായികമാരിൽ കാണുന്ന മാററമല്ലായിരുന്നു അതു്. അതിൻെറ മട്ടൊന്നു് വേറെയായിരുന്നു, അതല്ലെ രസം! ''എനിക്കിതിൻെറ അർത്ഥംതന്നെ മനസ്സിലാകുന്നില്ല. ഇനിയൊരു സന്ന്യാസിനിമഠമോ? വെറും ഗോഷ്ഠി! കൃസ്ത്യാനികളെ കണ്ണടച്ചു് അനുകരിക്കാൻവേണ്ടി മാത്രം, അല്ലാതെ എന്താ? ഇപ്പോൾ എല്ലാം അതാണല്ലോ. ഹിന്ദുമതത്തിൽ സന്ന്യാസിനിമഠം എന്ന ഒരു പുതിയ ഏർപ്പാടു് അല്ലെങ്കിൽ പിന്നെ എന്തിനാണു്? നമ്മുടെ മതത്തിൽ സ്ത്രീകൾക്കു് സന്ന്യാസം വിധിച്ചിട്ടേ ഇല്ല.........''ഹിന്ദുമതഗ്രന്ഥങ്ങൾ മുഴുവൻ പഠിച്ചവരാണോ അവർ? സന്ന്യാസിനിമഠങ്ങൾ ക്രിസ്തുമതക്കാർ തുടങ്ങുന്നതിനു് ആയിരം വർഷങ്ങൾക്കുമുമ്പു് സംഘടനാരീതിയിൽത്തന്നെ ലോകത്തിലെ ആദ്യത്തെ മിഷണറിയായ ശ്രീ ബുദ്ധഭഗവാൻ തുടങ്ങിയ കഥ ആ സഹോദരി ഓർത്തുകാണുകയില്ല; അഥവാ അറിഞ്ഞുതന്നെ കാണുകയില്ല. എന്നാൽ ആ സഹോദരിയിൽനിന്നു് ഞങ്ങൾ പ്രതീക്ഷിച്ച സംഭാവന ലഭിച്ചില്ലെങ്കിലും അവരുടെ തെററായ ഈ ധാരണ തിരുത്താൻ സഹായകമാകുമാറു് ഞങ്ങൾ അല്പം വിസ്തരിച്ചുതന്നെ ഒരു വിശദീകരണം നൽകി. അപ്പോൾ കേരളത്തിനു് പുറത്തുള്ള സർവ്വകലാശാലകളിൽ നിന്നുപോലും ഡിഗ്രികൾ സമ്പാദിച്ചു് തിരിച്ചുവന്നിട്ടുള്ള ആ മഹിളാരത്നം പറയുകയാണു്, ''എന്തോ നിങ്ങളുടെ രാമകൃഷ്ണാമിഷനെപ്പററിയൊന്നും എനിക്കറിഞ്ഞുകൂടാ. നിങ്ങളിപ്പോൾ ചെയ്യുന്നു എന്നു പറയുന്ന ആതുരസേവനവും ലോകോപകാരവുമൊക്കെ ശരിക്കു നടക്കുന്നതാണോ എന്നു് ആരറിഞ്ഞു? ഏതായാലും ഞാനീ പുത്തൻ സംരംഭത്തിലേയ്ക്കു് ഒരു പൈപോലും തരാൻ ഉദ്ദേശിക്കുന്നില്ല. എൻെറ സംഭാവനകൾ ഒക്കെ സദനം, കോൺവെൻറ്, അഗതിമന്ദിരങ്ങൾ മുതലായ Charitable Institutions – ലേയ്ക്കു് ഉള്ളതാണു്, നിങ്ങൾക്കു പോകാം.'' ഞങ്ങൾ ഉടനെ തൊഴുതു് പുറത്തിറങ്ങി. ഹിന്ദുമതചരിത്രത്തിൽ വേദകാലംമുതൽക്കുതന്നെ സന്ന്യാസിനിമാർ ലോകത്തിന്നാകമാനം അനുഗ്രഹാശിസ്സുകൾ വർഷിച്ചുകൊണ്ടു് തിളങ്ങി ശോഭിച്ചു വന്നിട്ടുണ്ടു് എന്ന കഥ അവരോടു് ഒന്നു പറയാനെങ്കിലും കഴിഞ്ഞല്ലോ എന്ന കൃതാർത്ഥതയോടെ ഞങ്ങൾ ഞങ്ങളുടെ യജ്ഞം പൂർത്തിയാക്കേണ്ടതിലേയ്ക്കു് അടുത്ത പടിയെ സമീപിച്ചു.

ഇതു് ഒററപ്പെട്ട ഒരു സംഭവമല്ല. മേലുദ്ധരിച്ച രീതിയിൽ വെറുപ്പോടും പുച്ഛത്തോടും കൂടിയല്ലെങ്കിലും ഈ സഹോദരിയുടെ ചോദ്യവും സംശയവും മററും പലരും ഉന്നയിച്ചിട്ടുണ്ടു്. അതിനാൽ ശ്രീരാമകൃഷ്ണസംഘസ്ഥാപകനായ ശ്രീ വിവേകാനന്ദസ്വാമികൾ സന്ന്യാസിമാർക്കുള്ള മഠവും സംഘവും സ്ഥാപിച്ചതുപോലെ സന്ന്യാസിനിമാർക്കും മഠം തുടങ്ങണമെന്നു് ആഗ്രഹിച്ചതു് ഏതു പശ്ചാത്തലത്തിലാണെന്നു് ഇക്കൂട്ടരെ ഉദ്ബോധിപ്പിക്കേണ്ടതു് ആവശ്യമാണെന്നു തോന്നുന്നു.

ശ്രീ വിവേകാനന്ദസ്വാമികൾ അമേരിക്കയിൽനിന്നു് രാമകൃഷ്ണാനന്ദസ്വാമികൾക്കയച്ച ഒരു കത്തിൽ പറഞ്ഞിരിക്കുകയാണു്: ''നിങ്ങൾക്കു് അമ്മ (ശ്രീ ശാരദാദേവി)യുടെ ജീവിതത്തിൻെറ വിസ്മയാവഹമായ രഹസ്യം മനസ്സിലായിട്ടില്ല; പക്ഷേ സാവധാനത്തിൽ നിങ്ങൾക്കതറിയാറാകും. ശക്തിയുടെ സഹായം കൂടാതെ ഈ ലോകം ഉദ്ധരിക്കപ്പെടാൻ പോകുന്നില്ല. നമ്മുടെ നാടു് ഏററവും ബലഹീനവും പിന്നോക്കനിലയിലും ആയിരിക്കുന്നതിൻെറ കാരണമെന്തായിരിക്കണം? എന്താണെന്നോ? ഇവിടെ ശക്തി അപമാനിതയാണു്. മാതൃദേവി ആ ശക്തിയെ ഭാരതത്തിൽ വീണ്ടും തട്ടി ഉണർത്താൻവേണ്ടിയാണു് ജന്മമെടുത്തു വന്നിരിക്കുന്നതു്. അമ്മയെ കേന്ദ്രമാക്കിക്കൊണ്ടു് ഇനിയും ഗാർഗ്ഗീമാരും മൈത്രേയിമാരും ഈ ലോകത്തിൽ

പിറക്കം. എന്റെ പ്രിയ സഹോദരാ, നിങ്ങൾക്കു ഞാനീപ്പറയുന്നതിൽ ലേശം മാത്രമേ ഇപ്പോൾ മനസ്സിലാകൂ. പക്ഷേ ക്രമേണ സകലതും മനസ്സിലായിക്കൊള്ളും. അതുകൊണ്ടു് അമ്മയുടെ മഠം ആദ്യം വരണമെന്നാണു് ഞാൻ ആഗ്രഹിക്കുന്നതു്. ശക്തിയുടെ കൃപാകടാക്ഷം കൂടാതെ യാതൊന്നും സാധിക്കാൻ പോകുന്നില്ല. ഞാനിന്നു് യൂറോപ്പിലും അമേരിക്കയിലും കാണുന്നതെന്താണെന്നു് അറിയാമോ? ശക്തിപൂജ. അവരുടെ ശക്ത്യാരാധന ഇന്ദ്രിയഭോഗങ്ങൾവഴി അജ്ഞതാബദ്ധരായിട്ടാണെന്നു മാത്രം. അങ്ങനെ ഇരിക്കെ അങ്ങേയററത്തെ പരിശുദ്ധിയോടെ, സത്ത്വമനോഭാവത്തോടെ, ശക്തിയെ സ്വന്തം അമ്മയായി കണ്ടുകൊണ്ടു്, പൂജിച്ചാരാധിച്ചാൽ നമുക്കു് ലഭിക്കാവുന്ന ശ്രേയസ്സെത്രയാണെന്നു് ഊഹിക്കാനൊക്കില്ലേ? ഓരോ ദിവസം ചെല്ലുന്തോറും എനിക്കു് കാര്യങ്ങൾ കൂടുതൽ വെളിവായി വരികയാണു്, എന്റെ അന്തശ്ചക്ഷുസ്സു് കൂടുതൽ കൂടുതൽ തുറന്നു വരികയാണു്. അതിനാൽ അമ്മയ്ക്കുള്ള ഒരു മഠമാണു് ആദ്യമായി തുടങ്ങേണ്ടതു്. ആദ്യം അമ്മയും അമ്മയുടെ പെൺമക്കളും, പിന്നീടുമതി അച്ഛനും അച്ഛന്റെ ആൺമക്കളും — ഇതു് മനസ്സിലാകുന്നുണ്ടോ?''

താൻ വിഭാവനം ചെയ്യുന്ന മഠത്തിലെ അന്തേവാസിനികളായി വരുന്ന ത്യാഗസമ്പന്നകൾക്കു് അവരുടെ ജീവിതം രൂപപ്പെടുത്തി എടുക്കാൻ സഹായകമാകുന്ന ഒരു പരിശീലനക്രമത്തെപ്പററിയും സ്വാമിജി വിവരിച്ചിട്ടുണ്ടു്. ശ്രീശിവാനന്ദസ്വാമികൾക്കയച്ച ഒരു കത്തിൽ സ്വാമിജി ഇതേപ്പററി സൂചിപ്പിച്ചു് എഴുതിയിരിക്കുന്നു: ''വിദ്യാസംസ്കാരവും ഉൾക്കരുത്തും ഉള്ള ത്യാഗസമ്പന്നകളായ ഒരുക്കൂട്ടം പെൺകുട്ടികളെ ഈ സ്ഥാപനത്തിൽ താമസിപ്പിച്ചു പരിശീലനം നൽകി അവരെ ലോകത്തിനാകമാനം മാതൃകകളാക്കി മാററണം. സ്വന്തം കാലിൽ നില്ക്കാൻ സഹായകമായ ഒരു സാങ്കേതിക പരിജ്ഞാനം അവരിലോരോരുത്തക്കും ഉണ്ടായിരിക്കണം. ധാർമ്മികവിദ്യാഭ്യാസം നേടി ആത്മബലമുള്ളവരായിത്തീരുന്ന അവർക്കു് ലൌകികസുഖഭോഗങ്ങളെ പുല്ലുപോലെ നിസ്സാരമാക്കിത്തള്ളാനുള്ള മനക്കരുത്തുണ്ടാവണം. അവർ നമ്മുടെ നാടിന്റെ നാനാഭാഗങ്ങളിലും സഞ്ചരിച്ചു് ആദ്ധ്യാത്മികതത്ത്വങ്ങളെ പ്രചരിപ്പിച്ചു് ആർഷഭാരതത്തെ പുനരുദ്ധരിക്കട്ടെ. അമ്മമാർക്കല്ലാതെ മററാർക്കും ഇതിനു കെല്പില്ല.''

ഇതിൽ അഭിപ്രായവ്യത്യാസം പുലർത്തി വന്ന ഒരു ശിഷ്യൻ സ്വാമിജിയോടു ചോദിച്ചു:— ''മഹാരാജ്, പുരാതനകാലത്തു് സ്ത്രീകളുടെ മഠങ്ങൾ ഉണ്ടായിരുന്നു എന്നു് ചരിത്രം പറയുന്നില്ലല്ലൊ. ബുദ്ധന്റെ കാലത്തുമാത്രം സ്ത്രീമഠങ്ങളുണ്ടായിരുന്ന കഥ പറഞ്ഞു കാണുന്നുണ്ടു്, പക്ഷെ അവ വഴിയായി കാലക്രമേണ നാടുതന്നെ അധഃപതിച്ചു.'' അതിനു് സ്വാമിജി കൊടുത്ത മറുപടി ഇതാണു്:— ''ഒരേ ഒരാത്മാവാണു് സകല ജീവികളുടെ ഉള്ളിലും കുടികൊള്ളുന്നതെന്നു് വേദാന്തം ഉദ്ഘോഷിക്കെ ഇന്നാട്ടിൽ സ്ത്രീയും പുരുഷനും തമ്മിൽ ഇത്ര വലിയ ഭേദം കല്പിച്ചുവരുന്നതിന്റെ കാരണമെനിക്കു് മനസ്സിലാകുന്നില്ല. നിങ്ങളെപ്പോഴും സ്ത്രീകളെ പഴിക്കുന്നുണ്ടല്ലൊ. പക്ഷെ അവരെ ഒന്നു് ഉയർത്തിക്കൊണ്ടുവരുന്നതിനു് നിങ്ങളിതുവരെ എന്തുചെയ്തു എന്നു പറയൂ. സ്മൃതികളെഴുതിക്കൂട്ടിയും അവരെ കർക്കശമായ നിയമങ്ങളെക്കൊണ്ടു് മുറുകെ വരിഞ്ഞു കെട്ടിയും മററും പുരുഷന്മാർ സ്ത്രീകളെ വെറും ഉത്പാദനോപകരണങ്ങളാക്കി മാററി, അത്രതന്നെ. ജഗന്മാതാവിന്റെ മൂർത്തിമദ്ഭാവങ്ങളായ സ്ത്രീകളെ നിങ്ങളുയർത്തിക്കൊണ്ടുവന്നില്ലെങ്കിൽ നിങ്ങൾക്കു് സ്വയം ഉയരാനുള്ള മററു സകലമാർഗ്ഗങ്ങളും അടഞ്ഞുപോകുമെന്നു് മനസ്സിലാക്കിക്കൊള്ളൂ.''

ശിഷ്യൻ:— ''പുരുഷനു് ഒരു ബന്ധനവും മായയുമാണു് സ്ത്രീ. അവരുടെ മായാശക്തി കൊണ്ടു് പുരുഷന്മാരുടെ ജ്ഞാനത്തെയും വൈരാഗ്യത്തേയും അവർ മറച്ചുപിടിക്കുകയാണു്. അതുകൊണ്ടാണു് ജ്ഞാനവും ഭക്തിയും അവർക്കു നേടാൻ വിഷമമാണെന്നു് നമ്മുടെ ശാസ്ത്രകാരന്മാർ സൂചിപ്പിച്ചിരിക്കുന്നതു്.''

സ്വാമിജി:— ''സ്ത്രീകൾ ജ്ഞാനത്തിനും ഭക്തിക്കും അർഹതയില്ലാത്തവരാണെന്നു് നിങ്ങളേതു് ശാസ്ത്രപുസ്തകത്തിലാണാവോ വായിച്ചിട്ടുള്ളതു്? നാടിന്റെ അധഃപതനകാലം വന്നെ

ത്തിയപ്പോൾ മററു ജാതിക്കാക്ക് ശാസ്ത്രപഠനം നിഷേധിച്ചതോടൊപ്പം പുരോഹിതന്മാർ സ്ത്രീകളേയും വിലക്കി എന്നേയുള്ളു. വേദകാലത്തു് അഥവാ ഉപനിഷത്കാലത്തു് മൈത്രേയി, ഗാർഗ്ഗി തുടങ്ങി എത്രയോ ചിരസ്മരണീയരായ സ്ത്രീരത്നങ്ങളാണ് ബ്രഹ്മജ്ഞാനത്തെപ്പററി ചർച്ചചെയ്യാനുള്ള തങ്ങളുടെ കഴിവിനെ പ്രദർശിപ്പിച്ചുകൊണ്ടു് ഋഷിമാരുടെ സ്ഥാനം അലങ്കരിച്ചിട്ടുള്ളതു് ! വേദശാസ്ത്രപാരംഗതരായ ആയിരം ബ്രാഹ്മണർ ഇരുന്നരുളിയ മഹാസഭയിൽ വെച്ചല്ലെ ഗാർഗ്ഗി നിസ്സങ്കോചം യാജ്ഞവൽക്യനുമായി ബ്രഹ്മചർച്ച നടത്തിയതു് ? ഇത്തരം ആദർശവനിതകൾക്ക് ആധ്യാത്മികജ്ഞാനത്തിനു് അർഹതയുണ്ടായിരുന്നെങ്കിൽ ഇന്നത്തെ സ്ത്രീകൾക്കും അതേ അവകാശം എന്തുകൊണ്ടുണ്ടായിക്കൂടാ ? സ്ത്രീകളെ വേണ്ടത്ര മാനിച്ചതുകൊണ്ടു മാത്രമാണ് എല്ലാ രാഷ്ട്രങ്ങളും ഔന്നത്യത്തെ പ്രാപിച്ചിട്ടുള്ളതു്. സ്ത്രീകളെ ആദരിക്കാത്ത ദേശവും രാഷ്ട്രവും ഒരിക്കലും ഉന്നതി നേടിയിട്ടില്ല; ഭാവിയിൽ ഉന്നതി പ്രാപിക്കാനും പോകുന്നില്ല. നിങ്ങളുടെ വർഗ്ഗവും നാടും ശക്തി ഉടലെടുത്തു് കൺമുമ്പിൽ വന്നുനില്ക്കുന്ന സ്ത്രീകളെ മാനിച്ചില്ല എന്ന ഒരൊററ കാരണം കൊണ്ടാണ് ഇത്രമാത്രം അധഃപതനത്തിലേയ്ക്കു് ആണ്ടുപോയതു്. മനു എന്താണ് പറഞ്ഞിരിക്കുന്നതു്:– 'സ്ത്രീകൾ പൂജിക്കപ്പെടുന്നിടത്തു് ദേവന്മാർ ആഹ്ലാദിക്കുന്നു; അല്ലാത്തിടത്തു് സകല കർമ്മങ്ങളും പരിശ്രമങ്ങളും നിഷ്പ്രയോജനമായിത്തീരുന്നു.' സ്ത്രീകളെ ആദരിക്കാതിരിക്കുകയൊ സ്ത്രീകൾ ദുഃഖത്തിൽ ആണ്ടു് കഴിയേണ്ടിവരികയൊ ചെയ്യുന്ന കുടുംബത്തിനും രാജ്യത്തിനും ഒരുതരത്തിലുമുള്ള ശ്രേയസ്സും ഉണ്ടാകുന്നതല്ല. ഇക്കാരണങ്ങളെക്കൊണ്ടു് അവരെയാണ് ആദ്യം ഉയർത്തേണ്ടതു്; അവക്കുവേണ്ടിയാണ് ആദ്യം ഒരു ആദർശമഠം സ്ഥാപിക്കേണ്ടതു്.

''അവൾ (പരാശക്തി) സന്തുഷ്ടയാകുമ്പോൾ കരുണ വർഷിക്കുകയും പുരുഷന്റെ മോചനത്തിനുള്ള നിദാനമായി ഭവിക്കുകയും ചെയ്യുന്നു. ജഗജ്ജനനിയെ പൂജയും പ്രണാമവും വഴി തുഷ്ടയാക്കിയില്ലെങ്കിൽ ബ്രഹ്മാവിനും മഹാവിഷ്ണുവിനുപോലും ആ മായാശക്തിയിൽ നിന്നൊഴിഞ്ഞു് മോചനം നേടാൻ സാദ്ധ്യമല്ല. അതുകൊണ്ടു് ഈ കുടുംബദേവതകളെ പൂജിക്കുന്നതിനുവേണ്ടി, അവരിൽ കുടികൊള്ളുന്ന ബ്രഹ്മശക്തിയെ പ്രകാശിപ്പിക്കുന്നതിനുവേണ്ടി ഞാനൊരു സ്ത്രീമഠം തുടങ്ങും.''

ശിഷ്യൻ: ഈ മഠത്തെക്കുറിച്ചുള്ള അങ്ങയുടെ പ്ലാൻ എന്തൊക്കെയാണ്, മഹാരാജ് ?

സ്വാമിജി: 'ഗംഗയുടെ മറുകരയിൽ വലിയൊരു പറമ്പ് മേടിക്കണം. അവിടെ വിവാഹം കഴിക്കാത്ത പെൺകുട്ടികളും ബ്രഹ്മചാരിണിമാരായ വിധവകളും താമസിക്കും. ഭക്തകളായ വിവാഹിതകളെയും ഇടയ്ക്കു് വല്ലപ്പോഴുമൊക്കെ താമസിക്കാൻ സമ്മതിക്കും. പുരുഷന്മാക്ക് ഈ മഠവുമായി യാതൊരു സമ്പക്കവും ഉണ്ടാവില്ല. ഈ (ബേലൂർ) മഠത്തിലെ പ്രായം ചെന്ന സന്ന്യാസിമാക്ക് അകലെ നിന്നുകൊണ്ടു് അവിടത്തെ കാര്യങ്ങളന്വേഷിക്കാം. മഠത്തിനോടനുബന്ധിച്ചു് ഒരു ബാലികാവിദ്യാലയവും തുടങ്ങണം. അവിടെ ധർമ്മശാസ്ത്രങ്ങൾ, സാഹിത്യം, സംസ്കൃതം, വ്യാകരണം, കുറച്ചു് ഇംഗ്ലീഷ് എന്നിവ പഠിപ്പിക്കും. തുന്നൽ, അടുക്കളപ്പണി, ഗൃഹപരിപാലനതന്ത്രം, കുട്ടികളെ വളർത്തൽ തുടങ്ങിയവയിലും ശിക്ഷണംകൊടുക്കണം. ജപം, പൂജ, ധ്യാനം മുതലായവ വിദ്യാഭ്യാസത്തിന്റെ അത്യന്താപേക്ഷിതമായ ഒരു ഭാഗമായിരിക്കും. കുടുംബബന്ധങ്ങളെല്ലാം ഉപേക്ഷിച്ചു് അവിടത്തെ സ്ഥിരം അന്തേവാസികളായി കഴിഞ്ഞുകൂടാൻ ഒരുങ്ങിവരുന്നവക്ക് ആഹാരവും വസ്ത്രവും മഠത്തിൽ നിന്നുതന്നെ നൽകുന്നതാണ്. അതിനു് സൗകര്യമില്ലാത്തവക്ക് ഇവിടെ ദിവസേന വന്നു് പഠിച്ചുപോകാം. മഠാധിപതിയുടെ അനുവാദത്തോടുകൂടി, അവക്കും ഇടയ്ക്കെല്ലാം അവിടെ താമസിക്കാം. അതിനുള്ള താമസച്ചെലവ് മഠം വഹിക്കുന്നതായിരിക്കും. പ്രായം ചെന്ന ബ്രഹ്മചാരിണിമാർ ചെറുപ്പക്കാരായ ബ്രഹ്മചാരിണിമാരുടെ അദ്ധ്യാപനഭാരം വഹിക്കും. ഈ മഠത്തിൽ അഞ്ചാറുകൊല്ലത്തെ പരിശീലനം കഴിച്ചുകിട്ടിയാൽ അച്ഛനമ്മമാർ ആ കുട്ടികളെ വിവാഹം ചെയ്തു കൊടുത്തുകൊള്ളട്ടെ. അതല്ല, യോഗത്തിനും ധാർമ്മികജീവിതത്തിനും യോജിച്ച

വരെന്നു കണ്ടാൽ, അച്ഛനമ്മമാരുടെ അനുവാദത്തോടുകൂടി അവരെ ബ്രഹ്മചര്യദീക്ഷ സ്വീകരിച്ച് മഠത്തിലെ അന്തേവാസികളായി കഴിഞ്ഞുകൂടാൻ സമ്മതിക്കുന്നതാണ്. ഈ ബ്രഹ്മചര്യവ്രതക്കാരായ സന്ന്യാസിനിമാർ പിൽക്കാലത്തു് മഠത്തിലെ ഗുരുക്കന്മാരും ധർമ്മപ്രചാരകരുമായിത്തീരും. ഗ്രാമങ്ങളിലും നഗരങ്ങളിലും ചെന്നു് അവർ സ്ത്രീവിദ്യാഭ്യാസപ്രചരണാർത്ഥം കേന്ദ്രങ്ങളാരംഭിക്കും. സ്വഭാവശുദ്ധിയും മനക്കരുത്തും ത്യാഗബുദ്ധിയുമുള്ള ഈ ധർമ്മപ്രചാരകർവഴി നാട്ടിൽ സ്ത്രീവിദ്യാഭ്യാസം ശരിയായ രീതിയിൽ പ്രചരിക്കും.

വിദ്യാർത്ഥിനികൾ ഈ മഠവുമായി ബന്ധപ്പെട്ടു നില്ക്കുന്നേടത്തോളം കാലം ഈ മഠത്തിന്റെ അടിസ്ഥാനതത്ത്വമായ ബ്രഹ്മചര്യം അനുഷ്ഠിക്കാൻ അവർ ബാദ്ധ്യസ്ഥരായിരിക്കും. ആദ്ധ്യാത്മികമായി, ത്യാഗവും സംയമനവും ആയിരിക്കും ഈ മഠത്തിലെ വിദ്യാർത്ഥിനികളുടെ ജീവിതത്തിന്റെ ആദർശസൂക്തം; സേവാധർമ്മം ജീവിതപ്രതിജ്ഞയും. ഇത്തരം ആദർശജീവിതം നയിക്കുന്ന അവരെ ആരാണ് ആദരിക്കാതിരിക്കുക ? ആരാണ് വിശ്വസിക്കാതിരിക്കുക ? നമ്മുടെ നാട്ടിലെ സ്ത്രീകളുടെ ജീവിതം ഈ മട്ടിൽ വാർത്തെടുക്കാൻ കഴിഞ്ഞാൽമാത്രമേ സീതയും സാവിത്രിയും ഗാർഗ്ഗിയും ഇവിടെ പുനരാവിർഭവിക്കുകയുള്ളു. പൊതുവെ ഉപയോഗത്തിലിരിക്കുന്ന സ്മൃതികളും ശാസ്ത്രങ്ങളും എത്ര നിന്ദ്യമായ ഒരു നിലയിലേയ്ക്കാണ് നമ്മുടെ സ്ത്രീകളെ വലിച്ചിഴച്ച് തള്ളിയിട്ടിരിക്കുന്നതു് എന്നു് പാശ്ചാത്യരാജ്യങ്ങൾ സന്ദർശിച്ചാലേ നിങ്ങൾക്കു മനസ്സിലാകൂ. നിങ്ങൾതന്നെയാണ സ്ത്രീകളുടെ കഷ്ടസ്ഥിതിക്ക് പ്രധാനഹേതു, അവരെ ഇനി ഉയർത്തിയെടുക്കേണ്ട ചുമതലയും നിങ്ങൾക്കുതന്നെ. അതുകൊണ്ടു് ഞാനിതാ ഇറങ്ങി പുറപ്പെടുകയാണ പ്രവർത്തിക്കാൻ.'

സ്ത്രീകളുടെ ശരിയായ ഭാവത്തെക്കുറിച്ച് ശക്തിസ്വരൂപിണികളായ അവരുടെ യഥാർത്ഥ സ്വരൂപത്തെക്കുറിച്ച്, അവരെ വീണ്ടും ഉദ്ബുദ്ധരാക്കിത്തീർക്കേണ്ടതിലേയ്ക്കാണ് ഇക്കഴിഞ്ഞ നൂററാണ്ടിൽ ശ്രീശാരദാദേവി നമ്മുടെ ഇടയിൽ ഒരു ദിവ്യജീവിതലീല ആടിക്കാണിച്ചു തന്നതു്. അമ്മതന്നെ ഒരിടത്തു് പറയുന്നുണ്ടു്, 'നിങ്ങൾ സാക്ഷാൽ ശക്തിസ്വരൂപിണികളാണെന്ന വസ്തുത എന്റെ സന്താനങ്ങൾ മറന്നുപോയിരിക്കുകയാണ്. അതവരെ ഒന്നുകൂടി ഓർമ്മിപ്പിക്കുന്നതിനും ഭാരതത്തെ അതിന്റെ താൽക്കാലികഗ്ലാനിയിൽനിന്നു് മോചിപ്പിച്ച് സംരക്ഷിച്ച് എടുക്കുന്നതിനും വേണ്ടിയാണ് ഞാൻ ഇവിടെ വന്നിരിക്കുന്നതു്,' എന്നു്.

ശ്രീരാമകൃഷ്ണദേവൻ തന്റെ സാധനപരമ്പരയെ അവസാനിപ്പിച്ചതു് അലോകസാധാരണവും പരമനൂതനവുമായ ഒരു ക്രിയാവിധിയോടുകൂടിയാണല്ലൊ. അതായതു് യൗവ്വനയുക്തയും നിത്യബ്രഹ്മചാരിണിയും പരിശുദ്ധിയുടെ മൂർത്തിമദ്ഭാവവുമായ സ്വന്തം സഹധർമ്മിണിയെ ജഗന്മാതൃരൂപേണ പൂജിച്ചാരാധിച്ച് താൻ അതുവരെ ആർജ്ജിച്ച തപശ്ശക്തിയും സാധനാഫലവുമെല്ലാം ആ പാദങ്ങളിൽ സമർപ്പിച്ച് സ്വപത്നിയെ ജഗജ്ജനനീപദവിയിലേയ്ക്ക് ഉയർത്തി. ഇതുവഴിയായി ഭഗവാൻ പ്രപഞ്ചത്തിലെ മുഴുവൻ നിർമ്മലപ്രേമവും ആത്മബലവും ഉൾക്കൊള്ളുന്ന 'അമ്മ' എന്ന രണ്ടക്ഷരത്തിന്റെ മാഹാത്മ്യത്തെ ലോകസമക്ഷം വെളിപ്പെടുത്തിക്കാണിച്ചു. 'മഹിമയിൽ ഒരമ്മ ആയിരം പിതാക്കളെ അതിക്രമിക്കുന്നു' എന്നാണ് ശ്രീ വിവേകാനന്ദസ്വാമികൾ ഒരിടത്തു് പറഞ്ഞിരിക്കുന്നതു്. അമ്മയുടെ അനുഗ്രഹം ഒന്നുകൊണ്ടുമാത്രം താൻ സപ്തസാഗരങ്ങളും കടന്നു് എന്തും നേടിക്കൊണ്ടുവരാമെന്നു് അദ്ദേഹം പറയാറുണ്ടു്. 'അമ്മയുടെ ആശീർവാദത്തോടുകൂടി അമ്മയുടെ കിങ്കരന്മാർക്ക് ഏതു് അദ്ഭുതകൃത്യവും നിർവ്വഹിക്കാൻ എളുപ്പം കഴിയും.' എന്നാണ് അദ്ദേഹത്തിന്റെ ഉറച്ച വിശ്വാസം. സ്വഗുരുവിന്റെ കാൽക്കൽ ഇരുന്നു് സമ്പാദിച്ചെടുത്ത ഉപദേശസാരങ്ങളെ പിന്നീടു് കഠിനതപശ്ചര്യ വഴിയായി സാക്ഷാത്ക്കരിച്ച സ്വാമിജി.അതിന്റെ തറക്കല്ലിട്ടതു ദക്ഷിണേശ്വരത്തെ അമ്മയുടെ മുമ്പിൽ വെച്ചാണ്. തദനന്തരം കന്യാകുമാരി അമ്മയുടെ ആശീർവാദത്തോടുകൂടി ആരംഭിക്കാൻ ഉറച്ച പ്രവർത്തന പദ്ധതി രാമകൃഷ്ണസംഘത്തിന്റെ അമ്മയുടെ (ശ്രീ ശാരദാദേവിയുടെ) അനുഗ്രഹത്തോടുകൂടി രൂപംകൊണ്ടു. ഒടുവിൽ സർവ്വവും ക്ഷീരഭവാനി

അമ്മയുടെ തൃച്ചേവടികളിൽ സമപ്പിക്കുകയു മാണ് ഉണ്ടായതു്. ഈ പ്രവത്തനപരിപാടി യിലെ ഒരു സുപ്രധാനഭാഗമായിരുന്നല്ലോ പാ ശ്ചാത്യദേശങ്ങളിലെ സ്വാമിജിയുടെ പ്രസംഗ പര്യടനം. അവിടെ സ്വാമിജിയ്ക്കുണ്ടായ അനു ഭവത്തെപ്പററി ഒരിടത്തു് പറഞ്ഞിരിക്കുക യാണ്: ''പാശ്ചാത്യരാജ്യങ്ങളിൽ എത്രയെത്ര വീരവനിതകളെ ഞാൻ കണ്ടു, പരിചയപ്പെട്ടു. അവരുടെ ധീരവീരകൃത്യങ്ങൾക്കുമുമ്പിൽ തല കുനിക്കുന്നതോടൊപ്പം എൻെറ നാട്ടിലെ അമ്മ മാരുടെ സ്വഭാവശുദ്ധിയുടേയും ആദശ്നൈർമ ല്യത്തിൻേറയും മുമ്പിൽ അതിലെത്രയോ മട ങ്ങ് കൂടുതൽ അടിപണിയുകയാണ്. ലോക ത്തു് മറെറാരിടത്തും മാതൃത്വത്തിൻെറ ഈ മഹത്വം കാണാൻ ഒക്കുകയില്ല. ഭാരതത്തി ൻെറ ശക്തി മുഴുവൻ അവിടെയാണ് സ്ഥിതി ചെയ്യുന്നതു്. നമ്മുടെ ബുദ്ധിമോശംമൂലം അല്പകാലത്തേയ്ക്കു് അതു് വിസ്മരിക്കപ്പെട്ടു വെങ്കിലും ഇനി ഇതിനെ പതിന്മടങ്ങ് ശക്തി യോടെ പുറത്തു് കൊണ്ടുവരേണ്ടതുണ്ടു്. അതോ ടെ ഭാരതം വീണ്ടും സടകുടഞ്ഞു് എഴുന്നേല്ക്കും, ലോകത്തെ ആകമാനമൊന്നു് ഉണത്തിവിടും, അതിനുള്ള സംരംഭം തുടങ്ങുകതന്നെ.''

ഇതിൻെറ നാന്ദി എന്നോണമാണ് തൻെറ പാശ്ചാത്യശിഷ്യയായ സിസ്റ്റർ നിവേദിതയെ സ്വാമിജി ഇന്നാട്ടിലേയ്ക്കു് കൊണ്ടുവന്നതു്. സ്വാമിജി വിഭാവനം ചെയ്തിരുന്ന സ്ത്രീമഠം രൂപീകരിക്കേണ്ടതിനു് വേണ്ട സഹായസഹ കരണങ്ങൾ നൽകാൻ അന്നത്തെ ഭാരതം, വിശേഷിച്ചും ബംഗാൾ – അതായിരുന്നല്ലോ സ്വാമിജിയുടെ പ്രവത്തനകേന്ദ്രം – ഒരുങ്ങി ക്കഴിഞ്ഞിട്ടില്ലായിരുന്നു. യാഥാസ്ഥിതികത്വ ത്തിൽ കുതിന്നു നില്ക്കുന്ന മാമൂലുകളുടേയും ആചാരസമ്പ്രദായങ്ങളുടേയും ഉള്ളിൽ കിടന്നു് ഞെരുങ്ങുന്ന അന്നത്തെ ഹൈന്ദവജനത, പെൺകുട്ടികളെ വീടിൻെറ നാലു ചുമരുകൾ ക്കുള്ളിൽ പരദൃഷ്ടിയിൽ നിന്നകററി സൂക്ഷി ച്ചു് പരിപാലിച്ചുകൊണ്ടു വരേണ്ട അമൂല്യ സമ്പത്തായി മാത്രമാണ് കരുതിവന്നതു്. ഏതായാലും ബർണാഡ്ഷാ തുടങ്ങിയ ലോക പ്രസിദ്ധരായ ബുദ്ധിജീവികളോടൊപ്പം ഒരേ സാഹിത്യസാമൂഹ്യവേദിയിൽ പ്രവത്തിച്ചു് പരിചയം സിദ്ധിച്ച മിസ് മാർഗരററ് നോബിൾ – പിന്നീടു് സിസ്റ്റർ നിവേദിത – എന്ന യുവതി ഭാരതത്തിലെ ജനതതിയെ സേവിക്കാനാഗ്രഹിച്ചുകൊണ്ടു് സ്വയമൊരു ങ്ങി, സ്വാമിജിയുടെ അനുവാദത്തിനും ആശീ ർവ്വാദത്തിനുംവേണ്ടി അഭ്യത്ഥിച്ചുകൊണ്ടു ചെന്ന പ്പോൾ സ്വാമിജി, അതിന്നു പിന്നിൽ ജഗന്നി യന്താവിൻെറ അനുഗ്രഹഹസ്തമാണ് കണ്ടതു്; ഒപ്പം ഭാരതീയബാലികമാരുടെ ഉദ്ധാരണവും. ഉടനെ ഏഴു കടലിന്നപ്പുറത്തുനിന്നു് ആ പാശ്ചാത്യയുവതി ഭാരതമണ്ണിൽ വന്നിറങ്ങി. ''നരൻ പടിഞ്ഞാററൻ നാടുകളിൽ പോയി തിരിച്ചു വന്നപ്പോൾ എനിക്കു് കൊണ്ടുവന്നു തന്ന കാഴ്ചദ്രവ്യമാണ് നിവേദിതയാകുന്ന പരിശുദ്ധകുസുമം,'' എന്നാണ് ആ വനിതാ രത്നത്തെപ്പററി ശ്രീമാതൃദേവി പറയുന്നതു്. സുഖാനുഭവങ്ങളുടേയും ഐശ്വര്യസമ്പൂണ്ണതയു ടേയും മടിത്തട്ടിൽനിന്നു് അയിത്തം, ജാതി വ്യത്യാസം, നിരക്ഷരത തുടങ്ങിയവയുടെ വിളനിലമായിരുന്ന ഭാരതത്തിൽ വന്നെത്തിയ ആ സഹോദരിക്കു് എത്രമാത്രം കഷ്ടതകളാണ് അനുഭവിക്കേണ്ടിവന്നതെന്നു വിസ്തരിക്കാൻ ആവില്ല. എങ്കിലും ഈശ്വരനിലും ഗുരുവിലും താൻ സ്വീകരിച്ച ആദശങ്ങളിലും വിശ്വാസം പതറാതെ അവർ അശ്രാന്തം പരിശ്രമിച്ച തിൻെറ പരിണതഫലമാണ് ഇന്നു കല്ക്കത്താ നഗരിയുടെ മദ്ധ്യഭാഗത്തിൽ പരിലസിച്ചു കാണുന്ന രാമകൃഷ്ണശാരദാമിഷൻ നിവേദിതാ സ്കൂൾ. ശ്രീശാരദാദേവിയുടെ അനുഗ്രഹാശിസ്സു കൾ അനവരതം ആ സ്ഥാപനത്തിലേയ്ക്കു് ഒഴുകിവന്നിരുന്നു. ''ഈ വിദ്യാലയത്തിൽ നിന്നും വിദ്യാഭ്യാസം കഴിഞ്ഞു് പുറത്തു പോകുന്ന പെൺകുട്ടികളെല്ലാം ഭാരതീയ സംസ്കാരം തുളുമ്പി വിലസുന്ന മണിദീപങ്ങ ളായി ഭവിക്കട്ടെ. ലോകത്തിനു് അവർ മാതൃ കയും അനുഗ്രഹവുമായിത്തീരട്ടെ'' – എന്നാണ് നിവേദിതാസ്കൂൾ ഉദ്ഘാടനം ചെയ്യുന്ന സമ യത്തു് ശ്രീമാതൃദേവി ആശീർവദിച്ചതു്. ആ അനുഗ്രഹവചനങ്ങളുടെ അലയടി നിവേദിതാ സ്കൂളിൽനിന്നു് നാമ്പെടുത്തു് ഭാരതത്തിൻെറ നാനാഭാഗങ്ങളിലേയ്ക്കും വ്യാപിച്ചിട്ടുള്ള ശാരദാമഠത്തിൻെറ കേന്ദ്രങ്ങളിൽ ഇന്നും മുഴ

ങ്ങിക്കൊണ്ടിരിക്കുന്നു, എന്നുമെന്നും തുടർന്നു മുഴങ്ങിക്കൊണ്ടിരിക്കുകയും ചെയ്യും.

1953 – 54-ൽ കല്ക്കത്തയിൽ ശ്രീരാമകൃഷ്ണ ഭഗവാൻെറ ലീലാരംഗമായ ദക്ഷിണേശ്വരത്തെ ക്ഷേത്രത്തിൽനിന്നധികം ദൂരെയല്ലാതെ ശ്രീശാരദാമഠം ഉടലെടുത്തു. ശ്രീ വിവേകാനന്ദസ്വാമികളുടെ സ്വപ്നം അങ്ങനെ സാക്ഷാത്ക്കരിക്കപ്പെട്ടു. മഠത്തിൻെറ അദ്ധ്യക്ഷയായി ശ്രീശാരദാദേവിയുടെ ശിഷ്യ ശ്രീ ഭാരതിപ്രാണാമാതാജിയാണ് നിയോഗിക്കപ്പെട്ടതു്. നിവേദിതാസ്കൂളിൽനിന്നും വിദ്യാഭ്യാസം പൂർത്തിയാക്കിയ മാതാജിയ്ക്കു് (അന്നു് സരള എന്നായിരുന്നു പേർ) നീണ്ട പതിനേഴു കൊല്ലക്കാലം ശ്രീശാരദാദേവിയെ പരിചരിച്ചു് അനുഗൃഹീതയാകാനുള്ള സുദുർല്ലഭമായ ഭാഗ്യം ലഭിച്ചിട്ടുണ്ടു്. ദേവിയുടെ മഹാസമാധിയ്ക്കുശേഷം ശ്രീരാമകൃഷ്ണദേവൻെറ അന്തരംഗശിഷ്യന്മാരിലൊരാളായ ശ്രീശാരദാനന്ദ സ്വാമികളുടെ നിർദ്ദേശപ്രകാരം 30 കൊല്ലത്തോളം മാതാജി കാശീധാമത്തിൽ തപശ്ചര്യയിൽ കഴിച്ചുകൂട്ടിയിട്ടുമുണ്ടു്. 1954-ൽ മഠം സ്ഥാപിതമായതോടെ പൂജനീയ മാതാജി മഠത്തിൻെറ അദ്ധ്യക്ഷപദം ഏറ്റെടുക്കാൻ കല്ക്കത്തയ്ക്കു് വിളിക്കപ്പെട്ടു. അന്നു് ബേലൂർമഠം പ്രസിഡൻറായിരുന്ന ശ്രീ ശങ്കരാനന്ദസ്വാമികൾ അർഹരായ എട്ടു പേക്കു് ബ്രഹ്മചര്യദീക്ഷയും പിന്നീടു് സന്ന്യാസദീക്ഷയും നല്കി അനുഗ്രഹിച്ചു. അവരാണു് ഇന്നു് ശ്രീശാരദാമഠത്തിൻെറ ട്രസ്റ്റിമാർ. 1960-ൽ ശാരദാമഠത്തിൻെറ ആഭിമുഖ്യത്തിൽ രാമകൃഷ്ണശാരദാമിഷനും സ്ഥാപിതമായി. ഇന്നു് മഠത്തിൻെറ കീഴിൽ മദിരാശിയിലും തൃശ്ശൂരും ഓരോ കേന്ദ്രങ്ങളുണ്ടു്. മിഷൻെറ കീഴിൽ കൽക്കത്തയിൽത്തന്നെ 6 ശാഖാകേന്ദ്രങ്ങളും ദൽഹിയിൽ ഒന്നും പ്രവൎത്തിച്ചുവരുന്നുണ്ടു്. അടുത്തുതന്നെ ഭാരതത്തിൻെറ വടക്കെ അററത്തു നേഫായിൽ പെൺകുട്ടികൾക്കു് ഒരു വിദ്യാലയവും, ഭാരതത്തിൻെറ തെക്കെ അററത്തുള്ള തിരുവനന്തപുരത്തു് കോളേജു്വിദ്യാൎത്ഥിനികൾക്കു് ഒരു ഹോസ്റ്റലും മിഷൻ തുടങ്ങുന്നതാണു്. സ്വാമിജിയുടെ ആദശങ്ങളനുസരിച്ചു് പാശ്ചാത്യദേശത്തു് രാമകൃഷ്ണമിഷൻെറ കീഴിൽ സന്ന്യാസിനിമാക്കായി കാലിഫോർണിയ, സാൻഫ്രാൻസിസ്കോ, ഷിക്കാഗോ എന്നീ കേന്ദ്രങ്ങളിൽ പ്രവൎത്തിച്ചുവരുന്നുണ്ടു്. ശാരദാമഠത്തിൽ ഇപ്പോൾ 100-ൽ പരം അംഗങ്ങളുണ്ടു്. ശ്രീമാതൃദേവിയുടെ കാഹളധ്വനി ലോകമെങ്ങും മുഴങ്ങിക്കൊണ്ടിരിക്കുകയാണു്. സ്വഭാവശുദ്ധിയും ബുദ്ധിനൈമ്മല്യവും വിദ്യാസംസ്കാരങ്ങളുമുള്ള പെൺകുട്ടികൾ ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും ആ ധ്വനിയാൽ ആകൃഷ്ടരായി കൂടുതൽ കൂടുതൽ ഈ മഹാസ്ഥാപനത്തിൻെറ തണൽ തേടി വന്നുകൊണ്ടുണ്ടു്. അധികകാലം കഴിയുന്നതിനു മുമ്പു് ഈ സ്ഥാപനം ലോകത്തിനു മുഴുവൻ തണലേകി അനുഗ്രഹിക്കാൻ തക്കവണ്ണം തഴച്ചുവളരട്ടെ എന്നു് നമുക്കേവക്കും ഉള്ളഴിഞ്ഞു് പ്രാൎത്ഥിക്കാം.

---

ഒരു ദിവസം രാധുവിൻെറ ഓമനപ്പൂച്ച 'മിനി' മുററത്തു കിടന്നിരുന്നു. ഒരു ഭക്ത കാലുകൊണ്ടു് അതിനെ താലോലിച്ചു. പതുക്കെ അതിൻെറ തലയിൽ കാൽവെച്ചു. അതു കണ്ടുകൊണ്ടു് അമ്മ (ശാരദാദേവി) പറഞ്ഞു: 'എൻെറ കുട്ടീ, നീ എന്താണീ ചെയ്യുന്നതു് ? ശിരസ്സു് ഗുരുവിൻെറ ആസ്ഥാനമാണു്. തലയിൽ കാലുകൊണ്ടു് തൊടരുതു്. ആ പൂച്ചയെ തൊട്ടു തലയിൽ വെയ്ക്കൂ.' ആ ഭക്ത പറഞ്ഞു: 'എനിക്കതു് അറിഞ്ഞുകൂടായിരുന്നു. ഇന്നു് ഞാൻ ഒരു പാഠം പഠിച്ചു.'

# ശ്രീ ശാരദാമണീദേവി

പ്രവ്രാജിക അജയാപ്രാണാ

''എന്താ നീ പറയുന്നതു്? നീ എൻെറ കുഞ്ഞല്ലെ, നീ നരകത്തിൽ പോകുമെന്നോ! എൻെറ കുഞ്ഞുങ്ങൾ ഇപ്പോഴേ മുക്തരായി ക്കഴിഞ്ഞു. വിധാതാവിനുപോലും അവരെ നരകത്തിലയയ്ക്കാൻ സാദ്ധ്യമല്ല.''

തനിക്കു് ആദ്ധ്യാത്മികമായി യാതൊരു ഉണർവ്വോ ഉയർച്ചയോ ഉള്ളതായി അനുഭവപ്പെട്ടുന്നില്ല, എന്നു തന്നെയല്ല, താൻ നരകത്തിലേയ്ക്കാണു് ഇഴഞ്ഞു നീങ്ങിക്കൊണ്ടിരിക്കുന്നതു് എന്നു് വിങ്ങിപ്പൊട്ടുന്ന ഹൃദയത്തോടെ ദുഃഖിച്ചു കേഴുന്ന ഒരു ശിഷ്യനു് ഉത്തേജനവും ആത്മവീര്യവും ഓജസ്സും പ്രദാനംചെയ്തുകൊണ്ടു് ലോകമാതാവായ ശ്രീ ശാരദാമണീദേവി അരുളിയ സാന്ത്വനോക്തികളാണിവ. സംസാരദുഃഖസന്തപ്തരായി ജീവിതപഥത്തിൽ അലഞ്ഞുലഞ്ഞു് ക്ഷീണിച്ചു് പരവശരായ നമുക്കു് ശാന്തിയും കുളിർമ്മയും വീര്യവും വാഗ്ദാനം ചെയ്തുകൊണ്ടു് മാതൃവാത്സല്യം വഴിഞ്ഞൊഴുകുന്ന ആ ഹൃദയം മാടിവിളിക്കുകയാണു്. മഹത്ത്വത്തിൻെറ ബാഹ്യചിഹ്നം യാതൊന്നുമില്ലാതെ നിശ്ശബ്ദവും നിർമ്മലവുമായിരുന്ന ആ ജീവിതം. അതിനുള്ളിലേയ്ക്കു് എത്തിനോക്കുവാനും അന്വേഷിക്കാനും കെൽപ്പുള്ള ഏതൊരുവനും ആ ശാന്തിയും കുളിർമ്മയും വീര്യവും നിർല്ലോഭം അനുഭവിക്കാവുന്നതാണു്, അനുഭവിച്ചിട്ടുമുണ്ടു്.

ഇന്നുവരെ ലോകം കണ്ടിട്ടുള്ള മതാചാര്യന്മാരുടെ ജീവിതകഥകളെ ആകമാനം നാമൊന്നു് അവലോകനം ചെയ്യുന്ന പക്ഷം ശ്രീ ശാരദാമണിദേവിയെപ്പോലെ ഗുരു, അമ്മ, സന്ന്യാസിനി, ഗൃഹസ്ഥ എന്നീ നിലയിലെല്ലാം ഒരേസമയത്തു് സമ്പൂർണ്ണത കൈവരിച്ചുകൊണ്ടു് ജീവിതം നയിച്ചു് കാണിച്ചതന്ന മറെറാരു ആദ്ധ്യാത്മികാചാര്യയെ കാണാൻ സാദ്ധ്യമല്ല. ലോകത്തിൻെറ നാനാഭാഗങ്ങളിൽ പല പല കാലങ്ങളിലായി എത്രയോ മഹിളാരത്നങ്ങൾ ലോകാചാര്യകളായി പരിലസിച്ചു. ഒരു ചിന്തകൻ അവരെക്കുറിച്ചു പറഞ്ഞിരിക്കുന്നതു് ഇപ്രകാരമാണു്: 'ചെറുപ്രായത്തിൽ വിവാഹിതകളായ ചിലർ ജീവിതത്തിൻെറ വലിയൊരുഭാഗം സ്വകുടുംബത്തിൽ ത്തന്നെ കഴിച്ചുകൂട്ടി. പിന്നീടു് ലോകം ത്യജിച്ചു് ജീവിതശേഷം ഈശ്വരഭജനത്തിൽ ചെലവഴിച്ചു് മുക്തി നേടിയിട്ടുണ്ടു്. മററുചിലർ സാമുദായികമായും കുടുംബപരമായുമുള്ള എതിർപ്പുകളോടു് അനവരതം പടപൊരുതി അവയെ ജയിച്ചു് മുന്നോട്ടു പോയിട്ടുള്ളവരാണു്. ഇനി ചിലർക്കു് തങ്ങളുടെ ആദ്ധ്യാത്മികാദർശങ്ങളുമായി തെല്ലും പൊരുത്തമില്ലാത്ത ഭർത്താക്കന്മാരുടെകൂടെ ജീവിച്ചു് അവരിൽനിന്നുള്ള മർദ്ദനങ്ങളും പീഡനങ്ങളുമേററു് അത്യന്തം കഷ്ടപ്പെടേണ്ടി വരികയും ഒടുവിൽ പൊറുതിമുട്ടി ആ മഹതികൾക്കു് വീടുവിട്ടു് ഈശ്വരപാദങ്ങളിൽ രക്ഷതേടി ബാഹ്യലോകത്തേയ്ക്കിറങ്ങേണ്ടി വരികയുംചെയ്തിട്ടുണ്ടു്. നാലാമതൊരു കൂട്ടർ ഇളംപ്രായത്തിൽത്തന്നെ വിധവകളായവരാണു്. ശേഷകാലം ഈശ്വരഭജനത്തിലും ആദ്ധ്യാത്മികചിന്തയിലും കഴിച്ചു് അവസാനം ഭഗവത്പാദങ്ങളിൽ ലയിച്ചു ചേരുകയും ചെയ്തു. മുൻപറഞ്ഞ നാലുതരത്തിലും പെടാത്ത പ്രത്യേകതരത്തിലുള്ളൊരു ജീവിതമാണു് ശാരദാമണിദേവിയുടേതു്. ചെറുവയസ്സിൽ വിവാഹം കഴിഞ്ഞു, അനിതരസാധാരണമായ സ്നേഹവും പെരുമാററവും ആണു് സ്വഭർത്താവിൽനിന്നു് ദേവിക്കു് ലഭിച്ചതു്. കൂടാതെ, തന്നെ സാക്ഷാൽ ജഗദംബയായിക്കണ്ടു് പൂജിച്ചാരാധിച്ച ഒരു മഹാപുരുഷനായിരുന്നു ദേവിയുടെ ജീവിതസഖാവു്. ബാല്യംമുതൽ ദേവിയിൽ പ്രത്യക്ഷപ്പെട്ടിരുന്ന തേജോവികാസവും ആദ്ധ്യാത്മികോജസ്സുംബുദ്ധിസംസ്കാരവും ഈശ്വരപുരുഷനായ ഭർത്താവിൻെറ സാന്നിദ്ധ്യത്തിൽ വികസിച്ചു് പുഷ്ടി പ്രാപിച്ചു.

ഈ ആദ്ധ്യാത്മികദമ്പതികാം ഇവിടെ ആടിക്കാണിച്ച ജീവിതകഥ ലോകം ഇതിന്നുമുമ്പ് കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. വിഷയവാസന ഏശാതെ, ലൌകികത്വം തീണ്ടാതെ, ആദ്ധ്യാത്മികാദർശങ്ങളുടേയും ഐശ്വരതത്ത്വങ്ങളുടേയും അത്യുച്ചതലത്തിൽ എങ്ങും പ്രഭ പരത്തിനിന്നുകൊണ്ട് ദേവന്മാൎക്കുപോലും വിസ്മയം ജനിപ്പിക്കുമാറ് അലോകസാധാരണമായൊരു ജീവിതകഥ അവർ നമുക്കു കാണിച്ചുതന്നു.'

ലോകത്തിലെ വിവിധജനസമുദായങ്ങളുടെ ഇടയിൽ ഏതു കാലത്തും ഏതു ദേശത്തും നിലവിലുണ്ടായിരുന്ന ആദ്ധ്യാത്മികസാധനകളെല്ലാംതന്നെ ശ്രീരാമകൃഷ്ണദേവൻ അനുഷ്ഠിച്ച് ആ മാൎഗ്ഗങ്ങളെല്ലാം ആത്മാൎത്ഥതയുള്ളവൎക്ക് ലക്ഷ്യപ്രാപ്തിയ്ക്കു പററിയതാണെന്നു വെളിപ്പെടുത്തി. അവതാരവരിഷ്ഠനായ ഭഗവാൻെറ ജീവിതാദർശങ്ങളുടെ സുലളിതവും മധുരമോഹനവുമായൊരു വ്യാഖ്യാനമാണ് ശ്രീശാരദാമണിദേവിയുടെ ജീവിതം. വെറും ഒരു ഗ്രാമീണബാലികയായി ജനിച്ചു വളൎന്ന്, നാട്ടിൽ പ്രചാരത്തിലിരുന്ന ആചാരമര്യാദകളെയെല്ലാം പാലിച്ചുകൊണ്ട് സകല കുടുംബപ്രാരബ്ധങ്ങളാലും ചുററപ്പെട്ട് ബാഹ്യദൃഷ്ടിയിൽ തികച്ചും സാധാരണമായൊരു ജീവിതമാണ് ദേവി നയിച്ചതു്; ലൌകികവിഷയങ്ങളുടെ മദ്ധ്യത്തിലിരുന്നുകൊണ്ടും ആദ്ധ്യാത്മികബലം കൈവരുത്തിയ ഒരാാൾക്ക് അങ്ങേയററത്തെ നിഃസംഗത്വവും, മനഃസംയമനവും, ശാന്തിയും, ഗാംഭീര്യവും, അചഞ്ചലത്വവും അനായാസേന പരിപാലിച്ചുകൊണ്ടുപോകാൻ കഴിയുമെന്ന് ലോകഗുരുവായ ശ്രീമാതൃദേവി സ്വജീവിതംവഴി നമുക്കു കാണിച്ചുതന്നു. ''ഈശ്വരൻ മനുഷ്യരൂപം കൈയ്ക്കൊണ്ടുവരുമ്പോാ സാധാരണക്കാൎക്ക് തിരിച്ചറിയാൻ എളുപ്പമല്ല. ക്ഷുത്പിപാസാദികാ, സുഖദുഃഖങ്ങാ, ആശ, നിരാശ, രോഗം, ഭയം എന്നിവയ്ക്കധീനനെന്നു തോന്നത്തക്കവണ്ണം ചിരിക്കുകയും കരയുകയും തൻെറ യഥാൎത്ഥസ്വരൂപത്തെ മറന്നിട്ടെന്നപോലെ കഷ്ടപ്പെടുകയും ചെയ്യുന്ന ഈശ്വരപുരുഷനെ നമുക്കെങ്ങനെ മനസ്സിലാവാനാണ്? എന്നാൽ ഈശ്വരപുരുഷനിൽ ദിവ്യത്വവും മനുഷ്യത്വവും ഒന്നു് മറെറാന്നിനോട്ട് ഇഴുകിച്ചേൎന്നിരിക്കയാണ്. ഭൌതികതലത്തിലിരിക്കുമ്പോഴം ഈശ്വരപുരുഷൻ തൻെറ ചുററുപാടുകളെക്കുറിച്ച് അങ്ങേ അററം ബോധവാനായിരിക്കും, യഥാൎത്ഥകൎമ്മബോധം അദ്ദേഹത്തിൽ കാണാം; സാമുദായികമര്യാദകളെ പാലിക്കുന്നതിൽ ജാഗരൂകനായിരിക്കുകയും ചെയ്യും. ആദ്ധ്യാത്മികാവേശത്തോടൊപ്പം വിനയം, ഹൃദയവിശാലത, സ്നേഹം, സേവനതത്പരത എന്നീ സദ്ഗുണങ്ങളുടെ വിളനിലമായിരിക്കും ആ ഹൃദയം.'' ശ്രീമാതൃദേവിതന്നെ പറഞ്ഞതുപോലെ ''വഞ്ചി വെള്ളത്തിൽക്കിടന്നുകൊള്ളട്ടെ, വെള്ളം വഞ്ചിയിൽ കടക്കാതെ സൂക്ഷിക്കണം.'' ഈ ലോകത്തിൽത്തന്നെ കഴിഞ്ഞാലും അതിനെ കീഴടക്കി വിജയിക്കുന്നു; ബഹളത്തിൻേറയും കഷ്ടതകളുടെയും മദ്ധ്യത്തിൽ പരമശാന്തി അനുഭവിക്കുന്നു.

1853 ഡിസംബർ 22-ാനു ബംഗാളിലെ ബാംകുറാ ഡിസ്ത്രിക്ററിൽ ജയറാംവാടി എന്ന ഒരു ചെറിയ ഗ്രാമത്തിലാണ് ഭക്തോത്തമനായ രാമചന്ദ്രമുഖോപാദ്ധ്യായൻേറയും സുചരിതയും ഉത്തമഗൃഹിണിയുമായ ശ്യാമസുന്ദരീദേവിയുടേയും പ്രഥമ പുത്രിയായ ശാരദ ജനിച്ചതു്. ശാരദയുടെ ബാല്യകാലത്തെക്കുറിച്ച് വിസ്തരിച്ചൊന്നും ഇവിടെ കുറിക്കുന്നില്ല. ലളിതസുന്ദരവും ശാന്തവുമായ ഗ്രാമീണാന്തരീക്ഷത്തിലെ സ്നേഹമസൃണവും ഭക്തിനിർഭരവുമായ ഒരു ഗൃഹാങ്കണത്തിൽ വളൎന്നു വികസിച്ച ആ നിഷ്കളങ്കജീവിതത്തിൽ അമാനുഷങ്ങളായ പല ദൎശനങ്ങളും അനുഭവങ്ങളും കാണപ്പെട്ടിരുന്നു. ജീവിതത്തിലെ കഷ്ടതകളിൽ ഞെരിഞ്ഞമൎന്ന് ആത്മശാന്തിക്കുവേണ്ടി കൊതിക്കുന്ന ഒരു ലോകത്തിനു് മനഃസമാധാനവും ആശ്വാസവും നൽകി അനുഗ്രഹിക്കാൻ വെമ്പിനിൽക്കുന്ന ശാന്തിപൂരമായി ഭാവിയിൽ വളൎന്നുയരുമെന്നുള്ളതിൻെറ സൎവ്വലക്ഷണങ്ങളും അന്നുതന്നെ ഗാംഭീൎയ്യം തുളുമ്പുന്ന മൂകഭാഷയിൽ ആ ജീവിതം സൂചിപ്പിച്ചിരുന്നു. വലിയ വലിയ ഋഷിപുംഗവന്മാൎക്കുപോലും നിരവധി വൎഷത്തെ നിരന്തരമായ കഠോരസാധനകളുടെ ഫലസ്വരൂപമായി ജീവിതത്തിൻെറ അന്ത്യഘട്ട

ത്തോടടുക്കുമ്പോഴും മാത്രം ലഭ്യമാകുന്ന പല അനുഭവങ്ങളും ദർശനങ്ങളും ഇളംപ്രായത്തിൽ ത്തന്നെ ആ ഗ്രാമീണ ബാലികയ്ക്കു് സാധാരണ മായി ലഭിച്ചിരുന്നു.

ശാസ്ത്രേതിഹാസങ്ങളിൽ അടിയുറച്ചതും പുരാതന ആർഷസംസ്കാരത്തിൽക്കൂടി തഴച്ചുവന്നതും ഹൈന്ദവാദർശങ്ങളിൽ വളച്ച്യെത്തിയതുമായ ഒരു വിദ്യാഭ്യാസമാണു് ശാരദയ്ക്കു് ലഭിച്ചുവന്നതു്. പുസ്തകജന്യമായ ഇന്നത്തെ സാധാരണ വിദ്യാഭ്യാസം ലഭിക്കുവാൻ സാഹചര്യങ്ങൾ ആ ബാലികയെ അനുവദിച്ചില്ല. പുരാതന ആർഷവിജ്ഞാനം അക്ഷരാഭ്യാസത്തിൽക്കൂടി നേടിയെടുക്കാവുന്ന ഒന്നല്ല. ഉന്നതസംസ്കാരം, ധർമ്മം, തത്ത്വശാസ്ത്രം എന്നിവ പരമ്പരാഗതമായി നടന്നുവരുന്ന ഒരു പ്രത്യേകസമ്പ്രദായത്തിൽക്കൂടിയാണു് തലമുറകളായി കൈമാറി എത്തിയിട്ടുള്ളതു്. ക്ഷേത്രോത്സവങ്ങൾ, പുരാണേതിഹാസപാരായണങ്ങൾ, മതപരമായ നാടകങ്ങൾ, ഗൃഹങ്ങളിൽ അന്നന്നു് നടന്നുവരുന്ന പൂജാക്രമങ്ങൾ, കുടുംബങ്ങളിൽ നടത്തപ്പെടുന്ന പ്രധാന വിശേഷാഘോഷങ്ങൾ ഇവയെല്ലാം ഒരു വ്യക്തിയുടെ സ്വഭാവരൂപീകരണത്തിൽ അതിപ്രബലമായ സ്വാധീനം ചെലുത്തിയിരുന്നു. ഭാരതീയഗ്രാമങ്ങളിൽ പ്രത്യേകിച്ചും ബംഗാളിൽ അടിക്കടി ഇത്തരം ഏതെങ്കിലുമൊരു സംഭവം മററു പ്രകാരത്തിൽ നിശ്ശബ്ദമായി നീങ്ങിക്കൊണ്ടിരുന്ന നിത്യജീവിതത്തെ മോടിപിടിപ്പിച്ചിരുന്നു. അതിനാൽ ആർഷസംസ്കാരത്തിൻേറയും വിജ്ഞാനത്തിൻേറയും ഉറവിടത്തിൽത്തന്നെ കൈവെയ്ക്കാനും അതിൽ അങ്ങേ അററത്തെ സമ്പൂർണ്ണത കൈവരുത്താനും ശാരദയ്ക്കു് അനായാസേന കഴിഞ്ഞു. ഇതിനെ ഒന്നുകൂടി ശോഭായമാനമാക്കിത്തീർക്കുവാൻ ഉതകുന്നൊരു പശ്ചാത്തലത്തിലേയ്ക്കാണു നിയതിയുടെ കൈ ആ ജീവിതസരണിയെ ഭാവിയിൽ നയിച്ചുകൊണ്ടുപോയതു്.

സർവ്വധർമ്മസ്ഥാപകനും സർവ്വധർമ്മസ്വരൂപനും, ആചാര്യന്മാരിൽ മഹാചാര്യനുമായ ശ്രീരാമകൃഷ്ണദേവൻ (അന്നു് ഗദാധരൻ എന്ന പേരിലാണു് അറിയപ്പെട്ടിരുന്നതു്.) ദക്ഷിണേശ്വരം ക്ഷേത്ര പരിസരങ്ങളിൽ താമസിച്ചുകൊണ്ടു് കഠിനതപശ്ചര്യയിൽ മുഴുകിയിരിക്കുന്ന കാലം. ''നശിപ്പിക്കാനല്ല, പൂരിപ്പിക്കാനാണു് ഞാൻ വന്നിരിക്കുന്നതു്.'' എന്നു് ഓരോ അവതാരപുരുഷനും ഉറപ്പിച്ചു പറഞ്ഞിട്ടുണ്ടു്. മാത്രമല്ല, തനിക്കു മുമ്പുണ്ടായിട്ടുള്ള അവതാരപുരുഷന്മാരെല്ലാം ലോകത്തിനു് നൽകിയിട്ടുള്ള വിജ്ഞാനഭണ്ഡാഗാരത്തിൻെറ പൊരുൾ അതാതു് കാലദേശങ്ങൾക്കനുരൂപമാം വണ്ണം പുതിയൊരു മട്ടിൽ വ്യാഖ്യാനിക്കുക മാത്രമെ ഓരോ അവതാരവും ചെയ്തിട്ടുള്ളു. 'എത്ര മതങ്ങളുണ്ടോ അത്രയും മാർഗ്ഗങ്ങൾതന്നെ(ഈശ്വരപ്രാപ്തിക്കു്)' എന്നുദ്ഘോഷിച്ച ശ്രീരാമകൃഷ്ണദേവൻെറ ജീവിതം ആ ഒരു തത്ത്വത്തെ സത്യമാണെന്നു് തെളിയിക്കുന്നതിനുള്ള പരീക്ഷണങ്ങളുടെ ഒരു നീണ്ട കഥയായിരുന്നു. സാധാരണക്കാർക്കുണ്ടോ അതിൻെറ അർത്ഥം മനസ്സിലാവുന്നു ? ഈശ്വരസാക്ഷാത്കാരത്തിനുള്ള ഗദാധരൻെറ വെമ്പലിനെ ചിത്തഭ്രമമായി തെററിദ്ധരിച്ചു അമ്മ ചന്ദ്രമണീദേവിയും നാട്ടുകാരും. ഉടനേതന്നെ ലൗകികദൃഷ്ട്യാ ഒരു നല്ല മറുമരുന്നും അവർ കണ്ടെത്തി—വിവാഹം. പക്ഷെ 'ചിത്തരോഗി'യായ ഒരു യുവാവിനു് മകളെക്കൊടുക്കാൻ സ്നേഹമുള്ള ഒരച്ഛനും മുന്നോട്ടുവന്നില്ല. നിരാശയിലാണ്ടു ദുഃഖിക്കുന്ന അമ്മയോടും ജ്യേഷ്ഠനോടും ''ഭ്രാന്തനായ'' ഗദാധരൻ തന്നെയാണു് ജയറാംവാടിയിലെ രാമചന്ദ്രമുഖോപാദ്ധ്യായൻെറ വീട്ടിൽ തനിക്കുള്ള പെൺകുട്ടി പിറന്നിട്ടുണ്ടെന്ന വാർത്ത പറഞ്ഞുകൊടുത്തതു്. അത്ഭുതമെന്നു പറയട്ടെ, മുടക്കമൊന്നും കൂടാതെ വിവാഹം നടന്നു. ശാരദയ്ക്കന്നു് ആറു വയസ്സു്, ഗദാധരനു് ഇരുപത്തിമൂന്നും. അന്നത്തെ നാട്ടുനടപ്പനുസരിച്ചു് വധു പ്രായമാകും വരെ പിതൃഗൃഹത്തിൽത്തന്നെയായിരുന്നു അധികവും. ഇടയ്ക്കൊക്കെ ഭർത്തൃഗൃഹത്തിലും വന്നു് താമസിക്കും.

ശാരദയ്ക്കു് 14 വയസ്സുള്ളപ്പോൾ ഗദാധരൻ മൂന്നു മാസക്കാലത്തോളം സ്വഗ്രാമത്തിൽ വന്നു് താമസിക്കുകയുണ്ടായി. തന്നെ സഹധർമ്മിണിയായി വരിച്ച പുരുഷൻ അമാനുഷപ്രഭാവനായ ഒരു മഹാവ്യക്തിയാണെന്നു് അന്നു് ശാരദ മനസ്സിലാക്കി. ''ആചാര്യന്മാരിൽ മഹാചാര്യനായ'' അദ്ദേഹം ആദ്ധ്യാത്മികകാര്യങ്ങളിൽ മാത്രമല്ല, ദൈനംദിനജീവിതത്തിലെ എത്രയും നിസ്സാരകാര്യങ്ങളിൽപ്പോലും അത്യന്തം ശ്രദ്ധാലുവാണെന്നു് ആ ബാലഹൃദയം കണ്ടറിഞ്ഞു.

പാചകപ്പണി, ഗൃഹപരിപാലനം, കർത്തവ്യ നിർവ്വഹണം, കുടുംബത്തിലും സമുദായത്തിലും സന്ദർഭോചിതം പെരുമാറേണ്ട സമ്പ്രദായം എന്നിങ്ങനെ ഒരു ഉത്തമഗൃഹസ്ഥ അറിഞ്ഞിരിക്കേണ്ട സകലതും അതീവ ശ്രദ്ധയോടും താല്പര്യത്തോടുംകൂടി അദ്ദേഹം ശാരദയ്ക്കു് പറഞ്ഞുകൊടുത്തു. വീണ്ടും ദക്ഷിണേശ്വരത്തേയ്ക്കു് തിരിച്ചുപോയ ഭർത്താവു് മുഴുഭ്രാന്തനായി മാറിയിരിക്കുന്നു എന്ന ജനശ്രുതി ആ നിഷ്കളങ്ക ഹൃദയത്തെ വല്ലാതെ വേദനിപ്പിച്ചു. നിരന്തരമായ ജഗദീശ്വരീദർശനത്തിനുവേണ്ടി പിടഞ്ഞുകേഴുന്ന സാധകനെ കണ്ടിട്ടു് സാമാന്യലോകം ഭ്രാന്തനെന്നു് മുദ്രകുത്തുകയായിരിക്കുമെന്നു്, സത്യം കണ്ടറിയാൻ കെല്പുള്ള ആ ഹൃദയം മന്ത്രിച്ചു. അദ്ദേഹത്തിന്റെ ആദ്ധ്യാത്മികൌന്നത്യം കണ്ടറിയാനുള്ള കഴിവുകേടുമൂലം ഒരു പക്ഷേ ചുററുപാടുമുള്ള ആളുകൾ അദ്ദേഹത്തെ അനാവശ്യമായി പീഡിപ്പിച്ചെങ്കിലോ എന്നു് ആ സ്നേഹമയി ഭയന്നു. എന്തായാലും തന്റെ സ്ഥാനം ഭർത്തൃസമീപംതന്നെ എന്നുറച്ചു് ആ ''സഹധർമ്മിണി'' – അന്നു് ശാരദയ്ക്കു് വയസ്സു് 18– ഓടി ദക്ഷിണേശ്വരത്തെത്തി. തപസ്സ ചെയ്തു് തപസ്സുചെയ്തു് ശോഷിച്ചു മെലിഞ്ഞ ശ്രീരാമകൃഷ്ണന്റെ ശരീരം ലോകോപകാരാർത്ഥം എത്രയും കരുതലോടെ കാത്തുരക്ഷിക്കേണ്ടതാണെന്നു് ശാരദ നിശ്ചയിച്ചു; അതുതന്നെ തനിക്കുള്ള സാധനയും. മൂടുപടത്തിനുള്ളിലൊതുങ്ങി, സാമാന്യജനത്തിന്റെ ദൃഷ്ടിയിൽനിന്നൊഴിഞ്ഞു മാറി, ദക്ഷിണേശ്വരം ക്ഷേത്രവാസികളുടെപോലും ദൃഷ്ടിയിൽപ്പെടാതെ സംഗീതശാലയിലെ കൊച്ചുമുറിയിൽ ഭഗവച്ചിന്തയും, ഭക്തസേവനവും, ഭർത്തൃശുശ്രൂഷയും, ധ്യാനവും തപസ്സുമായി ജീവിതം നയിച്ചു. എന്നാൽ ഈ ഗ്രാമീണകുസുമം ലോകത്തിന്നാകമാനം ഒരു കാലത്തു് ശാന്തിപരിമളം പരത്തി അനുഗ്രഹിക്കാൻ അവതാരംപൂണ്ട സാക്ഷാൽ പരാശക്തിതന്നെയാണെന്നു് മനസ്സിലാക്കിക്കൊടുക്കാൻവേണ്ടി പരമഹംസഭഗവാൻ സ്വപത്നിയെ കാളീഭാവേന ആരാധിച്ചു കാണിച്ചുകൊടുത്തു. 1872 ജൂൺ 5–ാംനു ഫലഹാരിണീകാളീപൂജാദിവസം ശ്രീരാമകൃഷ്ണന്റെ മുറിക്കുള്ളിൽ കാളീപൂജയ്ക്കുള്ള സാമഗ്രികളെല്ലാം ഒരുങ്ങിക്കഴിഞ്ഞു. ദേവീപീഠത്തിൽ ശാരദയോടിരിക്കാനാവശ്യപ്പെട്ടു. ശാരദ അതനുസരിക്കുകയും ചെയ്തു. ബാഹ്യബോധം ക്രമേണ വഴുതി നീങ്ങിക്കൊണ്ടിരിക്കുകയാണു്. വിധിപ്രകാരമുള്ള മുദ്രകളോടും മന്ത്രങ്ങളോടുംകൂടി പൂജ ഭംഗിയായി നടക്കുന്നു. പൂജാവസാനത്തോടെ ദേവിയുടെ മനസ്സു് പരിപൂർണ്ണമായും നിർവ്വികല്പസമാധിയിലാമഗ്നമായി. ഇവിടെ പൂജ അവസാനിപ്പിച്ച പൂജകനും പൂജിതയോടൊപ്പം ഒടുവിൽ അഖണ്ഡബ്രഹ്മാനന്ദസാഗരത്തിൽ ഒന്നായി അലിഞ്ഞുചേർന്നു. വളരെയേറെ നേരം കടന്നുപോയി. ബാഹ്യലോകത്തിലേയ്ക്കു് പതുക്കെ ഇറങ്ങിവന്ന സാധകൻ താനിതുവരെ ചെയ്തുവന്ന തപശ്ചര്യയുടേയും സാധനകളുടേയും ഫലം മുഴുവൻ തന്റെ ജപമാലയോടൊപ്പം തന്റെ മുമ്പിലിരിക്കുന്ന ദേവീപാദങ്ങളിൽ സമർപ്പിച്ചു് കൃതാർത്ഥതയടഞ്ഞു. താനിന്നുവരെയാർജ്ജിച്ച അദ്ധ്യാത്മശക്തി ലോകത്തിനു് വിതരണം ചെയ്യാനുള്ള ഉപാധിയാണു് ശ്രീശാരദാദേവി എന്നു് ഈ ഒരു അത്ഭുതസംഭവംവഴി പരമഹംസദേവൻ ലോകത്തെ മനസ്സിലാക്കിക്കൊടുത്തു. ശ്രീരാമകൃഷ്ണന്റെ പരമഭക്തനായ ഗിരീശ്ചന്ദ്രഘോഷ് ഒരിക്കൽ മാതൃദേവിയെപ്പററി പറയുകയാണു്: ''ഈശ്വരൻ ഒരു സാധാരണ മനുഷ്യനായി – ശരിക്കും നമ്മളിലൊരാളെപ്പോലെ – ജന്മമെടുത്തിരിക്കുന്നു എന്നു് വിശ്വസിക്കാൻ പ്രയാസം. അഖിലലോകങ്ങളുടേയും ജന്മദാത്രിയായ അമ്മയാണു് ഒരു നിസ്സാരഗ്രാമീണബാലികയുടെ വേഷത്തിൽ മുമ്പിൽവന്നു നില്ക്കുന്നതു് എന്നു് സ്വപ്നത്തിൽപ്പോലും ചിന്തിക്കുവാനൊക്കുമോ? സാക്ഷാൽ മഹാമായ ഒരു സാധാരണക്കാരിയെപ്പോലെ വീട്ടുവേലകളും ചെയ്തു് മററു പ്രാരബ്ധങ്ങളിൽ മുങ്ങി നമ്മുടെ ഇടയിൽ കഴിഞ്ഞുകൂടുന്നുണ്ടെന്നു് നിങ്ങൾക്കു് ഊഹിക്കാനുള്ള ശക്തിയുണ്ടോ ?''

പല കാലങ്ങളിൽ പല നാളുകളിലായി ദക്ഷിണേശ്വരത്തും കാമാർപുക്കുറിലും പിന്നീടു കൽക്കത്തയിലും തന്റെകൂടെ താമസിക്കാൻ കിട്ടിയ അവസരങ്ങളിലൊക്കെ ശ്രീരാമകൃഷ്ണൻ സഹധർമ്മിണിയെ ലോകജനനിയും ലോകഗുരുവുമാക്കി ഒരുക്കി എടുക്കുന്നതിൽ വളരെ ശ്രദ്ധിച്ചിരുന്നു. അതിഗഹനങ്ങളായ ആദ്ധ്യാത്മികതത്ത്വങ്ങളും ശാസ്ത്രത്തിലും വേദാന്ത

ത്തിലും പ്രതിപാദിച്ചിട്ടുള്ള നിഗൂഢാശയങ്ങളുമായി ദേവിയെ സുപരിചിതയാക്കാൻ ഭഗവാൻ ശ്രദ്ധിച്ചു. ''നമുക്കു ചുററുമുള്ള ആളുകൾ പുഴക്കളെപ്പോലെ നുഴഞ്ഞു നുഴഞ്ഞു് കിടന്നു് മരിക്കുകയാണു്. അവരെ ഉയർത്തിയെടുത്തു് രക്ഷിക്കേണ്ടതു് നിങ്ങളുടെ ചുമതലയാണു്''' എന്നു് ഭഗവാൻ മാതൃദേവിക്കു് പലകുറി നിർദ്ദേശം നൽകി. സ്ത്രീസഹജമായ വിനയം തുളുമ്പി നിൽക്കുന്ന ഒരു പ്രശ്നം പതുക്കെ തലയുയർത്തി: ''ഞാനൊരു സ്ത്രീമാത്രമല്ലെ ? എനിക്കെന്തു ചെയ്യാൻ കഴിയും ?'' സംശയലേശമെന്യേ വന്നു ഉറപ്പേറിയ ഒരു അനുശാസനം: ''എന്തു്? ഈ പണിയൊക്കെ ഞാൻ തനിയെ ചെയ്തു തീർക്കണമെന്നോ ? തീർച്ചയായും എന്നെ സഹായിക്കണം.'' അതിൻപടി ആത്മശാന്തിക്കു വേണ്ടി ഓടിയെത്തുന്ന ഭക്തന്മാർക്കു് അധികാരിഭേദമനുസരിച്ചു് വിവിധമന്ത്രങ്ങൾ നല്കേണ്ട രീതികൾ, സാധകന്മാരിൽ ആദ്ധ്യാത്മിക പ്രചോദനം ഉണർത്തിവിടത്തക്കവിധത്തിലുള്ള ഒരു ജീവിതചര്യ, അനുഷ്ഠിക്കേണ്ട മാർഗ്ഗം എന്നിവയെപ്പററിയെല്ലാം നിഷ്കർഷയോടെ പരിശീലനവും നൽകപ്പെട്ടു.

1886 ആഗസ്റ്റ്മാസം 16-ാം നു ശ്രീരാമകൃഷ്ണദേവൻ ശരീരം ഉപേക്ഷിച്ചു. അധികം താമസിയാതെ ദേവി ഭഗവാൻെറ ചില ഭക്തന്മാരോടും ശിഷ്യന്മാരോടുംകൂടെ ഒരു തീർത്ഥയാത്രയ്ക്കിറങ്ങി. കാശി,അയോദ്ധ്യ, വൃന്ദാവനം, ഉത്തരേന്ത്യയിലെ പ്രധാനപ്പെട്ട ചില പുണ്യസ്ഥലങ്ങൾ ഇവ സന്ദർശിച്ചു. ആ യാത്രയ്ക്കിടയിൽ വൃന്ദാവനത്തിൽവെച്ചാണു് ലോകഗുരു എന്ന തൻെറ ജീവിതാധ്യായത്തിന്നു് ആരംഭം കുറിച്ചതു്. ശ്രീരാമകൃഷ്ണദേവൻ മൂന്നുദിവസം തുടർച്ചയായി പ്രത്യക്ഷപ്പെട്ടു് ദേവിയോടു് തൻെറ പ്രിയശിഷ്യനായ യോഗിനെ മന്ത്രദീക്ഷ നല്കി അനുഗ്രഹിക്കാനുപദേശിച്ചു. മന്ത്രം പോലും നിർദ്ദേശിക്കപ്പെട്ടു. അങ്ങനെ ആ പുതിയ അദ്ധ്യായം അന്നവിടെവച്ചു് ആരംഭിച്ചു.

സാമാന്യലോകത്തിൻെറ ദൃഷ്ടിയിൽ ശാരദാദേവി വിധവയായിരുന്നല്ലൊ. അതിനാൽ അതിനനുസരിച്ച ജീവിതക്രമവും മര്യാദകളും പാലിക്കാനൊരുമ്പെട്ട ദേവിയോടു് പലവുരു പല സന്ദർഭങ്ങളിലായി ഭഗവാൻ ദർശനം നൽകി ഇപ്രകാരം ഉറപ്പിച്ചു് പറയുകയുണ്ടായി:- ''ഞാനെങ്ങും പോയിട്ടില്ല, ഇവിടെത്തന്നെയുണ്ടു്. ഒരു മുറിയിൽനിന്നു് മററൊന്നിലേയ്ക്കു് ഒന്നു കടന്നു എന്നേയുള്ളു.'' വൈഷ്ണവതന്ത്രപ്രകാരം ഭർത്താവു് ഭൌതിക ശരീരത്തെ വിട്ടെറിഞ്ഞുപോയാലും ഭാര്യയെ സംബന്ധിച്ചേടത്തോളം സദാ തത്സമീപം ചിന്മയരൂപത്തിൽ നിലകൊള്ളുന്നുണ്ടു്. അതുകൊണ്ടു് ദേവി എല്ലായ്പ്പോഴും തൻെറ ശിഷ്യന്മാരെ ഭഗവത്പാദങ്ങളിൽ സമർപ്പിക്കുകയും ഗുരുദേവനിൽ ആശ്രയംകൊള്ളാൻ ഉദ്ബോധിപ്പിക്കുകയും ചെയ്തിരുന്നു.

ശിഷ്യനെ അഭ്യസിപ്പിക്കുന്നതോടൊപ്പം ഉത്തമനായ ആചാര്യൻ സ്വയം തപശ്ചര്യകൾ അനുഷ്ഠിക്കുകയും, ശിഷ്യനു് നിർദ്ദേശിക്കുന്ന നിയമമര്യാദകൾ സ്വയം അനുവർത്തിക്കുകയും വേണം. മാതൃദേവി ലോകത്തിനു് മാതൃക കാണിക്കാനെന്നോണം നിരവധി കഠോര സാധനകൾ അനുഷ്ഠിക്കുകയുണ്ടായി. അത്യുഗ്രമായൊരു സാധനയാണു് 'പഞ്ചാഗ്നിമധ്യതപസ്സു്.' നാലുപാടും അഗ്നികുണ്ഡം; തലയ്ക്കു മുകളിൽ ഉഗ്രസൂര്യൻ – കത്തിജ്വലിച്ചുകൊണ്ടിരിക്കെ ഈ പഞ്ചാഗ്നികൾക്കു് മദ്ധ്യത്തിലിരുന്നു് ധ്യാനജപാദികൾ ശീലിക്കുക; ഒരു ദിവസമല്ല, ദിവസങ്ങൾതന്നെ ശ്രീശാരദാദേവി അനുഷ്ഠിച്ചു. സ്വതേ സ്വർണ്ണനിറമായിരുന്ന ആ ശരീരം കറുത്തുപോയത്രെ അനുഷ്ഠാനാവസാനത്തോടെ. ദിവ്യസൌന്ദര്യത്തിൻേറതായി നിന്നിരുന്ന ഏക ബാഹ്യചിഹ്നം പോലും ഉള്ളിലേയ്ക്കു് വലിച്ചെടുക്കപ്പെട്ടു. പക്ഷെ സുഗന്ധമേറിയൊരു മനോഹരപുഷ്പത്തിൻെറ സാന്നിദ്ധ്യം അധികകാലം വണ്ടുകളിൽനിന്നു് മറച്ചുവെയ്ക്കാനാവുന്നതല്ല. സംസാരദാവാനലൻെറ ഉഗ്രകിരണങ്ങളാൽ വെന്തുരുകി, ആദ്ധ്യാത്മികശാന്തിയന്വേഷിച്ചു് പിടഞ്ഞോടിനടക്കുന്ന ഭക്തന്മാരും സാധകന്മാരും മഹത്തുക്കളും മണത്തറിഞ്ഞു് മണത്തറിഞ്ഞു് ക്രമേണ കരുണയോലുന്ന ആ ചരണപദ്മങ്ങളുടെ അടുത്തേയ്ക്കു് ഓടിയണയാൻ തുടങ്ങി.

ദുഃഖാർത്തരായ സംസാരികൾക്കു ശാന്തിയരുളാനെത്തിയ ജഗന്മാതാവു് ജീവിച്ചിരുന്നതു് കുഴപ്പങ്ങളും അശാന്തിയും നിറഞ്ഞു കോലാഹലമയമായ ഒരു കുടുംബാന്തരീക്ഷത്തിലാണു്. കത്തുന്ന നിലവിളക്കിന്നു കീഴിൽ

അല്പം ഇരുട്ടുണ്ടാകും. അതുപോലെ ദേവിയുടെ ദിവ്യത്വത്തെ ലേശംപോലും മനസ്സിലാക്കാൻ കഴിവില്ലാത്തവരായിരുന്നു ദേവിക്കു ചുററും. ഭക്തന്മാർ അനുഗ്രഹാർത്ഥം തൃപ്പാദങ്ങളിൽ സമർപ്പിക്കുന്ന കാഴ്ചദ്രവ്യങ്ങളിലായിരുന്നു ദേവിയുടെ സഹോദരങ്ങളുടേയും ബന്ധുജനങ്ങളുടേയും ദൃഷ്ടികൾ. ഈ ദിവ്യവിഗ്രഹത്തിന്റെ തണലിൽ ജീവിച്ചിട്ടും അതിൽനിന്നൂറിവരുന്ന കരുണാപ്രവാഹത്തിലൊന്നു മുങ്ങി കുളിർമ്മ നേടാമെന്നു് അവരിലാരും ആഗ്രഹിച്ചില്ല, എന്നു വരികിലും തങ്ങളുടെ സകല ഭൗതിക ഭാരവും ആ ചുമലുകൾ വഹിക്കേണ്ടതാണെന്നായിരുന്നു സ്വാഭാവികമായി അവരുടെ വിശ്വാസം. സഹോദരരിലൊരാളായ അഭയ ചരണന്റെ പത്നി സുരബാല ഭ്രാന്തയായിരുന്നു. നൈസർഗ്ഗികമായി സദാ അത്യുന്നതമായൊരു ആദ്ധ്യാത്മികതലത്തിൽ മാത്രം വിഹരിക്കാൻ വെമ്പിക്കൊണ്ടിരുന്ന ദേവിയുടെ മനസ്സിനെ സുരബാലയും മകൾ രാധുവുമായിരുന്നു ഈ ഭൂതലത്തിലേയ്ക്കു് വലിച്ചു നിർത്തിയിരുന്ന ബന്ധനങ്ങൾ. ഒരു സാധാരണ സ്ത്രീക്കു് തന്റെ ചുററുപാടുകളിൽനിന്നു് അനുഭവിക്കേണ്ടിവരുന്ന ഏററവും കഠിനമായ കഷ്ടതകളേക്കാൾ എത്രയോ മടങ്ങു് കൂടുതൽ വിഷമം ദേവിക്കു് ഇവർ രണ്ടുപേരിൽനിന്നു് അനുഭവിക്കേണ്ടിവന്നു ! എന്നാൽ യാതൊരു മുറുമുറുപ്പോ ദേഷ്യഭാവമോ വെറുപ്പോ മടുപ്പോ കൂടാതെ സദാ മായാത്ത പുഞ്ചിരിയിൽ അലിഞ്ഞു ശോഭിക്കുന്ന മുഖഭാവത്തോടെ 'തിതിക്ഷ' അതിന്റെ ശരിയായ അർത്ഥത്തിൽ പരിശീലിക്കേണ്ടതെങ്ങനെയെന്നു ലോകത്തെ മനസ്സിലാക്കാനെന്നവണ്ണം ദേവി ശാന്തതയോടെ മുന്നോട്ടു് നീങ്ങിക്കൊണ്ടിരുന്നു. 'നിങ്ങൾ സംസാരത്തിൽ മുങ്ങിപ്പൊങ്ങി ജീവിച്ചുകൊള്ളു. പക്ഷെ ചേറുമത്സ്യത്തെപ്പോലെ. ചെളിയിൽ പൂണ്ടുപൂണ്ടുകഴിഞ്ഞാലും ഒരുതരി ചേറുപോലും ആ മീനിന്റെ പുറത്തു് പററിനില്ക്കുന്നതു് കാണില്ല. അതേപോലെ ഈ സംസാരക്കടലിൽ നീന്തിത്തുടിച്ചുകിടന്നാലും അതിന്റെ കറ ലേശംപോലും മേലു് പുരളാൻ അനുവദിക്കരുതു്. നിസ്സംഗത്വത്തെക്കുറിച്ചു് പരമഹംസദേവൻ നൽകിയ ഈ അനുശാസനം ജീവിതത്തിൽ പകർത്തിക്കാണിക്കുകയായിരുന്നു ശ്രീ മാതൃദേവി.

1888–ൽ ദേവി വീണ്ടും തീർത്ഥയാത്ര പുറപ്പെട്ടു. ആദ്യം പോയതു് ഗയാവിഷ്ണുവിനെ ദർശിക്കാനാണു്. ഗയയിൽ വെച്ചാണല്ലൊ ക്ഷേത്രദേവതയായ ഗദാധരവിഷ്ണു ശ്രീരാമകൃഷ്ണന്റെ പിതാവായ ക്ഷുദിരാമനു് ദർശനം നൽകി താൻ തൽഗൃഹത്തിൽ പുത്രനായി പിറക്കാൻ പോകുന്നു എന്നറിയിച്ചതു്. പുരിയിലും ദർശനം കഴിഞ്ഞിട്ടേ ദേവി കല്ക്കത്തയ്ക്കു് മടങ്ങിയുള്ളു. 1910–ൽ ദേവി രാമേശ്വരം വരെ തീർത്ഥയാത്രയായി സഞ്ചരിക്കുകയുണ്ടായി. വഴിയിൽ മധുര, മദ്രാസ്, ബാംഗളൂർ എന്നീ സ്ഥലങ്ങളും സന്ദർശിച്ചു.

കൽക്കത്തയിൽ ദേവിയുടെ താമസസൌകര്യത്തിനായി ശ്രീ ശാരദാനന്ദസ്വാമികൾ ബാഗ്ബസാറിൽ ഒരു കെട്ടിടം പണികഴിപ്പിച്ചു. രാമകൃഷ്ണമിഷൻ നടത്തുന്ന 'ഉദ്ബോധൻ' പത്രികയുടെ ഓഫീസും ആ കെട്ടിടത്തിൽത്തന്നെ. ഇന്നും ആ കെട്ടിടം 'മായേർ ബാഡി' (അമ്മയുടെ വീട്) എന്ന പേരിലാണു് അറിയപ്പെടുന്നതു്. രാമകൃഷ്ണഭക്തന്മാർക്കു് അതിവിശിഷ്ടവും പ്രിയതരവുമായൊരു തീർത്ഥസ്ഥലമാണതു്; അന്നും ഇന്നും. ശ്രീരാമകൃഷ്ണന്റെ സന്ന്യാസിനീശിഷ്യകളായ ഗോലാപ്മാ, യോഗിൻമാ, ഗൌരീമാ എന്നിവർ ദേവിയുടെ കൂടെ താമസിച്ചിരുന്നു. ഗൃഹസ്ഥഭക്തന്മാരായ ബലരാംബോസു്, മഹേന്ദ്രനാഥഗുപ്ത തുടങ്ങിയവരുടെ പത്നിമാരും മററു പല ഭക്തസ്ത്രീകളും കൂടെക്കൂടെ അവിടെ വന്നു് പാർക്കുക പതിവായിരുന്നു.

1919 ജാനുവരിയിൽ ദേവി ജയറാംവാടിക്കു പോയി. ഏഴെട്ടുമാസം കഴിഞ്ഞപ്പോഴേയ്ക്കും അമ്മയുടെ ശരീരസ്ഥിതി തീരെ മോശമായി. ശ്രീ ശാരദാനന്ദസ്വാമികളുടെ നിർബ്ബന്ധപ്രകാരം 1920 ഫെബ്രുവരി 20–ാംനു അമ്മ കൽക്കത്തയ്ക്കു് പോന്നു. അതിവിദഗ്ദ്ധമായ വൈദ്യശുശ്രൂഷയും പരിചരണവും നല്കിയെങ്കിലും തീരെ ദുർബ്ബലമായിക്കഴിഞ്ഞിരുന്ന ആ ശരീരം വീണ്ടും സ്വാസ്ഥ്യനില പ്രാപിച്ചില്ല. ജൂലായ് 20–ാംനു മാതൃദേവി ചിരസമാധിയിലാണ്ടു. ശരീരം ബേലൂർമഠത്തിലേയ്ക്കു് കൊണ്ടുവന്നു് യഥാവിധി അന്ത്യോപചാരങ്ങൾ അർപ്പിക്കപ്പെട്ടു.

ശ്രീ ശ്രീമാതൃദേവിയുടെ ഉപദേശങ്ങളിൽ ചിലതുകൂടി ഇവിടെ കുറിച്ചേയ്ക്കാം:

**സുഖവും ദുഃഖവും**

1. ദുഃഖത്തെ നിങ്ങളൊന്നു് നേരിടാനൊരുമ്പെടുമ്പോഠം ദുഃഖം ദുഃഖമല്ലാതായിത്തീരുന്നതു കാണാം.

2. കഷ്ടപ്പാടു് യഥാൎത്ഥത്തിൽ ഈശ്വരന്റെ ഒരു പ്രത്യേകാനുഗ്രഹമാണു്.

**ആശ്വാസം**

3. തനിക്കാദ്ധ്യാത്മികപുരോഗതിയൊന്നും അനുഭവപ്പെടുന്നില്ലെന്നു് പരാതിപ്പെട്ട ഒരു ശിഷ്യനെ സമാശ്വസിപ്പിക്കുകയാണു്: ''നോക്കൂ, കുട്ടി, സൂൎയ്യൻ ആകാശത്തു് അങ്ങകലെ സ്ഥിതിചെയ്യുന്നു. വെള്ളമോ അങ്ങടിയിൽ ഭൂമിയിലും. വെള്ളത്തിനു് വല്ലപ്പോഴും, 'അല്ലയോ സൂര്യ, എന്നെ ഒന്നു് മേലോട്ടങ്ങെടുത്തോളണെ' എന്നു് വിളിച്ചു പറയേണ്ടിവരാറുണ്ടോ ? സൂര്യന്റെ സ്വഭാവമല്ലെ വെള്ളത്തെ ബാഷ്പരൂപത്തിൽ പൊക്കിയെടുത്തുകൊണ്ടു പോവുക എന്നതു്. ആദ്ധ്യാത്മികസാധന തന്നെ നിന്നെ ഉയൎത്തിക്കൊള്ളും; നിനക്കിനി ഒന്നും ചെയ്യേണ്ട ആവശ്യമില്ല.''

4. ഇതേ ആവലാതിയോടുകൂടിയ മറെറാരാളോടു്, ''നിങ്ങഠം കൽക്കത്തയിൽ കിടന്നുറങ്ങുകയാണെന്നു വെയ്ക്കു. തത്സമയം നിങ്ങളെ കട്ടിലോടുകൂടി ഒരാഠം കാശിക്കെടുത്തുകൊണ്ടു പോയി. നിങ്ങഠംക്കപ്പോഠം കാശിക്കു് യാത്ര പോവുകയാണെന്നു് ഓൎമ്മയുണ്ടായിരിക്കുമോ? ഉണരുമ്പോഠം നിങ്ങഠം കാശിയിലാണെന്നു കണ്ടു് തന്നത്താൻ അതിശയിച്ചുപോകും.''

5. ഗുരുദേവൻ എന്നോടു് പറയാറുണ്ടു്, 'എന്നോടു് പ്രാൎത്ഥിക്കുന്നവരുടെയൊക്കെ അടുത്തു് മരണസമയത്തു് എനിക്കു് നില്ക്കേണ്ടിവരും. ഞാനവരെ കൈപിടിച്ചു് ഉയൎത്തിക്കൊണ്ടുപോകും.' എന്നു്.

**സാധനയുടെ ആവശ്യകത**

6. ആഹാരം കഴിക്കുന്നതിനുമുമ്പു് എപ്പോഴും ആദ്യമതു് ഭഗവാനു് നിവേദിക്കണം. നിവേദിച്ച ആഹാരമേ കഴിക്കാൻ പാടുള്ളു. അപ്പോളതു് ശുദ്ധമായിത്തീരും. ആഹാരത്തിന്റെ ശുദ്ധിയെ ആസ്പദമാക്കിയിരിക്കും രക്തത്തിന്റെ ശുദ്ധി. ശുദ്ധാഹാരത്തിൽ നിന്നു് രക്തം ശുദ്ധമായിത്തീരും, മനസ്സിനു് ശുദ്ധി കിട്ടും, മനോവീര്യവും ലഭ്യമാകും.

7. കാററു് വീശുമ്പോഠം കാർമേഘപടലങ്ങഠം ഓടി നീങ്ങുന്നതുപോലെ ഭഗവന്നാമജപത്താൽ മനോമാലിന്യങ്ങഠം ഓടിയകലും.

8. എപ്പോഴും എന്തെങ്കിലുമൊരു ജോലി ചെയ്തുകൊണ്ടിരിക്കണം. പൂൎണ്ണനിസ്സംഗത്വം സാവധാനത്തിലേ എത്തിച്ചേരുകയുള്ളു. ജോലി അലസചിന്തകളെ അകററി നിൎത്താൻ സഹായിക്കും.

9. വിശന്നു വലഞ്ഞിരിക്കുന്ന ഒരു സിംഹത്തിന്നടുത്തേയ്ക്കു് ഒരു മാൻ എത്തിച്ചേൎന്നു എന്നു കരുതുക. സിംഹം അതിനെ പിടിച്ചു് തിന്നെങ്കിൽ മാത്രമല്ലെ അതിന്റെ വിശപ്പടങ്ങുകയുള്ളു. ഭഗവത്കൃപയാൽ സകല സൗകര്യങ്ങളും അനുകൂലസാഹചര്യങ്ങളും നിങ്ങഠംക്കു ചുററും വന്നടിഞ്ഞാലും നിങ്ങഠം സ്വയം സാധന ചെയ്തു് അവയെ പ്രയോജനപ്പെടുത്തിയാലേ നിങ്ങഠംക്കു് ഉന്നതിയുണ്ടാവുള്ളു.

10. ഭഗവദനുഗ്രഹംകൊണ്ടു് ഈ നിമിഷം നിങ്ങഠംക്കു് ഈശ്വരദൎശനം ലഭിക്കാം. പക്ഷെ ഇത്തരം സാക്ഷാത്കാരവും സമയം പാകമാകുമ്പോഠം കിട്ടുന്ന സാക്ഷാത്കാരവും തമ്മിൽ വലിയ അന്തരമുണ്ടു്. ഏതുപോലെയാണെന്നോ, അകാലത്തിൽ നാം പഴപ്പിച്ചെടുക്കുന്ന മാമ്പഴവും സമയംപോലെ സ്വയം പഴുത്തുവരുന്ന മാമ്പഴവുംപോലെ. യഥാസമയം സ്വയം പാകമായി വരുന്ന മാമ്പഴത്തിന്നു് മാധുര്യം കൂടും.

11. ഒരു പുഷ്പം കൈയിൽ വച്ചുകൊണ്ടിരുന്നാൽ അതിന്റെ വാസന കയ്യിലേയ്ക്കു് പകൎന്നുകിട്ടും, ഒരു ചന്ദനക്കഷണം കല്ലിലുരച്ചാൽ അതിന്റെ സുഗന്ധം പുറത്തു വരും – എന്നതുപോലെതന്നെ നിരന്തരം ഈശ്വരചിന്ത മനസ്സിൽവച്ചു പുലൎത്തിയാൽ ആദ്ധ്യാത്മിക ഉണർവ്വു് നിങ്ങളിലുണ്ടാകും. ആഗ്രഹങ്ങളെ ഉപേക്ഷിക്കു, ഇതാ ഇപ്പോഠംത്തന്നെ ഭഗവാനെ നിങ്ങഠംക്കു കാണാം.

# ശ്രീശങ്കരാചാര്യർ

ടി. പി. ബാലകൃഷ്ണൻ നായർ

ശ്രുതിസ്മൃതിപുരാണാനാമാലയം കരുണാലയം
നമാമി ഭഗവത്പാദം ശങ്കരം ലോകശങ്കരം.

ജഗദ്ഗുരു, സർവ്വജ്ഞൻ, പരമതത്ത്വപ്രവക്താവ്, മഹാകവി എന്നീ വിവിധ നിലകളിൽ സർവ്വലോകസമാരാദ്ധ്യനായ ഒരു കേരളീയനാണു് ശ്രീശങ്കരൻ. കാലടിയിൽ കയ്പിള്ളി ഇല്ലത്തു ശിവഗുരുവിൻേറയും ആര്യാദേവിയുടേയും പുത്രനായി, വൈശാഖമാസത്തിൽ ശുക്ലപക്ഷ പഞ്ചമിയും പുണർതം നക്ഷത്രവും കൂടിയ ദിവസമാണു് ശ്രീശങ്കരൻ ജാതനായതു്. ക്രിസ്ത്വബ്ദം 788-നും 820-നും ഇടയ്ക്കാണു് അദ്ദേഹം ജീവിച്ചിരുന്നതെന്നു് വിശ്വസിക്കപ്പെടുന്നു. അഭിനവശങ്കരൻ, മൂകശങ്കരൻ തുടങ്ങിയ പല ശങ്കരാചാര്യന്മാരും ഉണ്ടായിട്ടുണ്ടെന്നും ശ്രീശങ്കരൻെറ ജീവിതകാലം ബി. സി. ഒന്നാം നൂററാണ്ടായിരുന്നുവെന്നും ഉള്ള പ്രൊഫസർ സുന്ദരയ്യരുടേയും ശ്രീ ആർ. നാരായണപ്പണിക്കരുടെയും അഭിപ്രായത്തോടു് അധികംപേരും യോജിക്കുന്നില്ല. മാധവാചാര്യരുടെ ശങ്കരദിഗ്വിജയം, ആനന്ദഗിരിയുടെ ശങ്കരവിജയം തുടങ്ങിയ കൃതികളിൽ നിന്നാണു് ശ്രീശങ്കരൻെറ ജീവിതത്തെക്കുറിച്ചുള്ള ചില വിവരങ്ങൾ നമുക്കു് കിട്ടുന്നതു്. കുട്ടിക്കാലത്തു് ശങ്കരൻെറ പിതാവു് മരിച്ചു. അമ്മയുടെ അനുവാദത്തോടുകൂടി എട്ടാമത്തെ വയസ്സിൽ സന്ന്യസിച്ചു. നർമ്മദാതീരത്തു വസിച്ചിരുന്ന ഗോവിന്ദാചാര്യരുടെ കീഴിൽ വേദാന്തം അഭ്യസിച്ചു. അദ്ദേഹത്തിൻെറ നിർദ്ദേശപ്രകാരം കാശിയിൽവെച്ചുതന്നെ പ്രസ്ഥാനത്രയത്തിനു് ഭാഷ്യം രചിച്ചു. അനന്തരം അദ്വൈതമതസ്ഥാപനത്തിനായി ഇൻഡ്യ ഒട്ടുക്കു് സഞ്ചരിച്ചു. കുമാരിലഭട്ടൻ, മണ്ഡനമിശ്രൻ തുടങ്ങിയവരെ വാദത്തിൽ ജയിച്ചു. കാശ്മീരത്തിൽ വെച്ചു് സർവ്വജ്ഞപീഠം കയറി. വ്യാസൻ ഗൗഡപാദാചാര്യർ തുടങ്ങിയ പലരെയും കാണുന്നതിനും, അവരുടെ അനുഗ്രഹം സിദ്ധിക്കുന്നതിനും അവസരം ലഭിച്ചു. ഭാരതപര്യടനവേളയിൽ ആസന്നമരണയായ മാതാവിൻെറ സന്നിധിയിൽ എത്തി, അവർക്കു് വിഷ്ണുസായുജ്യം നൽകി. പിന്നീടു് ബദരി, ജഗന്നാഥം (പുരി) ദ്വാരക, ശൃംഗേരി എന്നീ നാലു സ്ഥാനങ്ങളിൽ നാലു മഠങ്ങൾ സ്ഥാപിച്ചു് സ്വശിഷ്യരായ പദ്മപാദൻ, തോടകൻ, ഹസ്താമലകൻ, സുരേശ്വരൻ എന്നിവരെ അധിപതികളാക്കി. 32-ാമത്തെ വയസ്സിൽ അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. അദ്ദേഹത്തിൻെറ ദേഹത്യാഗം കൈലാസത്തിൽ വെച്ചായിരുന്നുവെന്നും കാഞ്ചിയിൽ വെച്ചായിരുന്നുവെന്നും തൃശ്ശൂർ വടക്കുന്നാഥക്ഷേത്രത്തിൽവെച്ചായിരുന്നുവെന്നും ഭിന്നാഭിപ്രായങ്ങളുണ്ടു്.

കനകധാരാസ്തവത്താൽ സ്വർണ്ണനെല്ലിക്ക പൊഴിപ്പിച്ചതു്, പെരിയാറിൻെറ ഗതിക്കു മാററംവരുത്തിയതു്, മുതലയുടെ സൃഷ്ടികൊണ്ടു മാതാവിൽനിന്നും സന്ന്യാസത്തിനനുവാദം വാങ്ങിയതു്, നർമ്മദാപ്രവാഹത്തെ കുടംകൊണ്ടു നിയന്ത്രിച്ചതു്, പദ്മപാദനെ ജലോപരി നടത്തിയതു്, ബദരീനാഥത്തിലെ മഞ്ഞുകട്ടയിൽ നിന്നും ചൂടുവെള്ളം ഉണ്ടാക്കിയതു്, അമരുകനിൽകൂടി പരകായപ്രവേശം ചെയ്തതു്, രാജശേഖരൻെറ നാടകങ്ങൾക്കു പുനർജ്ജന്മം നൽകിയതു് എന്നിങ്ങനെ നിരവധി അമാനുഷസംഭവങ്ങൾ ശ്രീശങ്കരൻെറ ജീവിതത്തോടു ബന്ധപ്പെട്ടിട്ടുണ്ടു്. ശിവൻെറ അവതാരമായിരുന്നു അദ്ദേഹമെന്നാണു് പരക്കെ വിശ്വസിച്ചുപോരുന്നതു്.

## ശ്രീശങ്കരകൃതികൾ

ശ്രീശങ്കരഭഗവത്പാദരുടെ കൃതികളെ ഭാഷ്യം, പ്രകരണഗ്രന്ഥം, സ്തോത്രം, മന്ത്രശാസ്ത്രം എന്നു പലതായി തിരിക്കാം. ആഴവും പരപ്പു

മാന്ന തത്ത്വജ്ഞാനസമുച്ചയമാണ് അവയെല്ലാം. അവയിൽ കാണുന്ന സർവ്വതോമുഖമായ പാണ്ഡിത്യവും, സാഹിത്യരസികതയും അത്ഭുതാവഹമാണ്. ബ്രഹ്മസൂത്രഭാഷ്യം ഉപനിഷത് ഭാഷ്യം ഗീതാഭാഷ്യം എന്നിവ അദ്വൈതസിദ്ധാന്തത്തിന്റെ അടിസ്ഥാനപ്രമാണങ്ങളാണ്. സനത്സുജാതീയഭാഷ്യം സഹസ്രനാമഭാഷ്യം എന്നിങ്ങനെ വേറേയും ഭാഷ്യങ്ങരം ഭഗവത്പാദർ രചിച്ചിട്ടുണ്ട്. വിവേകചൂഡാമണി, ഉപദേശസാഹസ്രി, അപരോക്ഷാനുഭൂതി, ആത്മബോധം, വേദാന്തസിദ്ധാന്തസാരസംഗ്രഹം, പഞ്ചീകരണം, പ്രശ്നോത്തരമാലിക, ശതശ്ലോകി, മോഹമുദ്ഗരം തുടങ്ങിയ വേദാന്തഗ്രന്ഥങ്ങരം ദേശകാലഭേദമെന്യേ ചിന്തകക്ക് ഉത്തേജനം നല്കുന്ന കൃതികളാണ്. ഗണേശപഞ്ചരത്നം, അപരാധക്ഷമാപണസ്തോത്രം, വേദസാരശിവസ്തോത്രം, കാലഭൈരവാഷ്ടകം, ഉമാമഹേശ്വരസ്തോത്രം, വിഷ്ണുപാദാദികേശസ്തോത്രം, ധന്യാഷ്ടകം, അച്യുതാഷ്ടകം, കൃഷ്ണാഷ്ടകം, ഗോവിന്ദാഷ്ടകം, മീനാക്ഷീപഞ്ചരത്നം എന്നിവയെല്ലാം സ്തോത്രങ്ങളുടെ കൂട്ടത്തിൽ ഉരംപ്പെടുന്നു. പ്രപഞ്ചസാരമെന്ന തന്ത്രശാസ്ത്രം, ശ്രീശങ്കരകൃതിയാണെന്നു കേരംക്കുന്നു. സനാതനധമ്മത്തിനും ലോകസംസ്കാരത്തിനും ആ യതിവര്യനിൽനിന്നു ലഭിച്ചിട്ടുള്ള സംഭാവന എത്രയെന്നു പരിഗണിക്കുവാൻ സാദ്ധ്യമല്ല.

ലോകത്തിൽ ബ്രഹ്മമല്ലാതെ മററു പരമാത്ഥമില്ല. ജീവൻ ബ്രഹ്മത്തിൽനിന്നു ഭിന്നമല്ല. അവിദ്യകൊണ്ടാണ് ഭിന്നത തോന്നുന്നതു്. ജഗത്തിന്റെ ഉല്പത്തിസ്ഥിതിലയകാരണവും, സ്വവേദ്യമല്ലാത്തതും, സ്വരൂപത്തിൽനിന്ന് ഒരിക്കലും മാറാത്തതും ആയ ബ്രഹ്മത്തെ, അന്ത്യപ്രമാണമായ വേദാന്തത്തിൽക്കൂടി മാത്രമേ അറിയുവാൻ കഴിയൂ. നിത്യശുദ്ധമായ ബ്രഹ്മം ആത്മാവാണെന്നറിയുമ്പോരം മാത്രമേ ബ്രഹ്മപ്രാപ്തിയുണ്ടാകുകയുള്ളു. ''കോടിഗ്രന്ഥങ്ങളിൽ പറഞ്ഞിരിക്കുന്നതിന്റെ സാരമിതാണ്: ബ്രഹ്മം സത്യമാകുന്നു; ജഗത്ത് മിഥ്യയും. ജീവാത്മാവ് ബ്രഹ്മംതന്നെ, മററൊന്നുമല്ല.''

## ഭാരതീയതത്ത്വചിന്തയും ശ്രീശങ്കരനും

ഭാരതം ഒരു ഏകീകൃതരാഷ്ട്രമായിരുന്നിട്ടില്ലെന്നാണ് പലരും വിശ്വസിക്കുന്നതു്. ഇവിടെ രാഷ്ട്രീയവും വർഗ്ഗീയവും ഭാഷാപരവുമായ ഭിന്നതകരം പലതും ഉണ്ടായിരുന്നു. എങ്കിലും, സാംസ്കാരികമായ ഒരു ഐക്യം ഭാരതത്തിൽ നിലനിന്നിരുന്നു. ഇതിനുള്ള കാരണങ്ങരം എന്തെന്നു ചിന്തിക്കേണ്ടതാണ്. ജനനമരണങ്ങളേയും പ്രപഞ്ചസ്വഭാവത്തേയും കുറിച്ച് അവഗാഢമായി മനനം ചെയ്തിട്ടുള്ളവർ ആഷ്ഭാരതത്തിലെപ്പോലെ മററൊരിടത്തും അത്രയധികം ഉണ്ടായിട്ടില്ല. പ്രകൃതിയെക്കുറിച്ച് ആരാഞ്ഞറിഞ്ഞു്, വ്യാപകമായ നിയമങ്ങരംവഴി, അതിനു ശരിയായ ഒരു വ്യാഖ്യാനം നൽകുകയായിരുന്നു അവർ. പ്രപഞ്ചത്തിന്റെ നിലനില്പിന് അടിസ്ഥാനമായ തത്ത്വം എന്തെന്നു കണ്ടറിഞ്ഞ ആ ത്യാഗമൂത്തികരം തങ്ങളുടെ ജീവിതം ലോകാനുഗ്രഹത്തിനുവേണ്ടി വിനിയോഗിച്ചു. നാരദൻ, യാജ്ഞവല്ക്യൻ, വാല്മീകി, വ്യാസൻ, വസിഷ്ഠൻ, ഗൌതമൻ തുടങ്ങിയ ആചാര്യന്മാരിൽനിന്ന് അത്യുത്കൃഷ്ടമായ ഒരു ആദ്ധ്യാത്മിക പാരമ്പര്യം ലോകത്തിനു ലഭിച്ചു. അമൂല്യമായ പല ജീവിതപാഠങ്ങളും നൽകി, മാനവലോകത്തെ അനുഗ്രഹിച്ച തത്ത്വശാസ്ത്രപ്രവത്തകരാണ് അവർ. ഈശ്വരപ്രാപ്തിക്കുള്ള പല മാഗ്ഗങ്ങളും അവർ നമുക്കു നിദ്ദേശിച്ചിട്ടുണ്ട്. സംസ്കാരഭേദംകൊണ്ടു് മനുഷ്യർ വ്യത്യസ്തരാണല്ലൊ. അതുകൊണ്ടാണ് സ്വഭാവവ്യത്യാസമനുസരിച്ചുള്ള ധമ്മങ്ങരം നിദ്ദേശിക്കപ്പെട്ടിട്ടുള്ളതു്.

ആചാര്യന്മാരുടെ ചിന്തനങ്ങളിൽ വൈവിധ്യമുണ്ടെങ്കിലും, അവയ്ക്കു തമ്മിൽ താത്ത്വികമായ ഏകത കണ്ടെത്താൻ പ്രയാസമില്ല. ഒരാരംക്ക് തിരുവനന്തപുരത്തേയ്ക്കു് പോകണമെങ്കിൽ ബോട്ടുവഴിയോ, ബസ്സുവഴിയോ, തീവണ്ടിവഴിയോ, വിമാനംവഴിയോ പോകാമല്ലൊ. ഏതിൽക്കൂടി യാത്ര ചെയ്താലും അയാളുടെ ലക്ഷ്യം തിരുവനന്തപുരമായിരിക്കുന്നതുപോലെ മനുഷ്യരുടെ ബുദ്ധിബലവും സംസ്കാരവുമനുസരിച്ചു വിധിച്ചിട്ടുള്ള എല്ലാ ഉപദേശങ്ങളുടേയും ലക്ഷ്യം ഒന്നുതന്നെയാണ്. അവരവക്കു യോജിച്ച ഉപദേശങ്ങരം സ്വീകരിച്ചു പ്രവത്തിക്കുവാൻ സ്വാതന്ത്ര്യം അനുവദിച്ചിട്ടുണ്ടുതാനും, എന്നാൽ ഇതു മനസ്സിലാക്കാതെ

# ശ്രീശങ്കരസിദ്ധാന്തത്തിൻെറ പ്രായോഗികത

വൈശ്രവണത്തു് രാമൻനമ്പൂതിരി

''ബ്രഹ്മ സത്യം ജഗന്മിഥ്യാ, ജീവോ ബ്രഹ്മൈവ നാപരഃ'' എന്നതാണു ശ്രീ ശങ്കര ഭഗവത്പാദരുടെ അദ്വൈതസിദ്ധാന്തത്തിൻെറ സാരസർവ്വസ്വം. സച്ചിദാനന്ദമാണു ബ്രഹ്മം. ത്രികാലത്തിലും അബാധ്യമായി വർത്തിക്കുന്നതാണു് സത്തു്. അതാണു ഭൂതം, വർത്തമാനം, ഭാവി ഈ മൂന്നു കാലത്തും ബാധിക്കപ്പെടാതെ ഇരിക്കുന്നതു്; മററെല്ലാം ബാധിക്കപ്പെടുന്നു. നമ്മുടെ മുമ്പിലുള്ള മേശപ്പുറത്തു് ഒരു പുസ്തകമുണ്ടെന്നു കരുതുക. അപ്പോഴം പുസ്തകമുണ്ടെന്നു തോന്നുന്നു. പുസ്തകമാരെങ്കിലും എടുത്തുകൊണ്ടുപോയാൽ മേശയുണ്ടു് എന്നു തോന്നുന്നു. മേശയും കൊണ്ടുപോയാൽ നിലമുണ്ടെന്നു തോന്നുന്നു. ഉണ്ടു് എന്നു തോന്നപ്പെടുന്നതാണു സത്തു്. ആ ഉണ്മയെ ഇല്ലാതാക്കുവാൻ ആക്കും കഴിയുകയില്ല, അതു് സർവ്വത്ര

---

വ്യത്യസ്താഭിപ്രായങ്ങളെ ഉയർത്തിപ്പിടിച്ചു്, വിഭാഗങ്ങളായി പിരിഞ്ഞു്ജനങ്ങൾ പരസ്പരം തർക്കിച്ചും മല്ലടിച്ചും, കഴിഞ്ഞുകൂടുവാൻ ഇടയായി. ഭാരതവർഷം മുഴുവൻ അനൈകമത്യവും സംഘടനാരാഹിത്യവും സദാചാരനാശവും നടമാടിയിരുന്ന ആ കാലഘട്ടത്തിലാണു് വേദാന്തസിദ്ധാന്തവുമായി ശ്രീശങ്കരഭഗവത് പാദർ പ്രത്യക്ഷപ്പെട്ടതു്. അദ്വൈതം ഉപദേശിച്ചുകൊണ്ടു സഞ്ചരിച്ച ആ യോഗിവര്യനേയും അദ്ദേഹത്തിൻെറ തത്വചിന്തയേയും കുറിച്ചു് നാം പല തെററായ ധാരണകൾ പുലർത്തിപ്പോരുന്നുണ്ടു്. അതുകൊണ്ടാണല്ലൊ അദ്ദേഹത്തെ ചിലർ അനാചാരത്തിൻെറ സ്ഥാപകനായിപ്പോലും ചിത്രീകരിക്കുവാൻ ഇടയായതു്. ഭാരതഹൃദയം എന്തെന്നു ഗ്രഹിച്ച പ്രതിഭാശാലിയായിരുന്ന ശ്രീശങ്കരൻ. അദ്ദേഹം ഭാരതത്തെ ഒന്നായിക്കാണുകയും, തത്വശാസ്ത്രത്തിലൂടെ സത്യാന്വേഷണത്തിനു് പ്രേരിപ്പിക്കുകയും ചെയ്തു.

## ആചാര്യസ്വാമികളുടെ ജീവിതകൃത്യങ്ങളും അവയുടെ വൈശിഷ്ട്യവും

ശ്രീശങ്കരൻെറ ജീവിതത്തിൽ പ്രത്യക്ഷപ്പെടുന്ന മഹനീയകാര്യങ്ങൾ അദൃഷ്ടപൂർവ്വങ്ങളും, അവർണ്ണ്യങ്ങളുമാണു്. അദ്ദേഹം രാജ്യത്തിൽ ഉടനീളം സഞ്ചരിച്ചു് മഠങ്ങൾ, വിദ്യാമന്ദിരങ്ങൾ, ക്ഷേത്രങ്ങൾ മുതലായവയെല്ലാം സ്ഥാപിച്ചു് ആർഷസംസ്കാരത്തെ പുനരുദ്ധരിച്ചു. യുക്തിയേയും അനുഭവത്തേയും അടിസ്ഥാനമാക്കി ഉപനിഷത്തത്വങ്ങളെ വ്യാഖ്യാനിച്ചു. ബ്രഹ്മസൂത്രഭാഷ്യം, ഗീതാഭാഷ്യം തുടങ്ങിയ ശ്രേഷ്ഠകൃതികൾവഴി തൻെറ പരിശ്രമങ്ങളെ അദ്ദേഹം നിലനിർത്തി. ശ്രുതിവിരുദ്ധമായ ആചാരാദികളെ പരിത്യജിക്കുവാൻ അദ്ദേഹം ഉപദേശിച്ചു. എന്നാൽ യുക്തിവാദിയേക്കാൾ അദ്ദേഹം അനുഭവവാദിയാണു്. ഗീതയിലെ 18. 66-ാം പദ്യം വ്യാഖ്യാനിക്കുമ്പോൾ അനുഭവവിരുദ്ധമായ ശ്രുതി തികച്ചും പരിത്യാജ്യമെന്നു് ആ ജഗദ്ഗുരു അരുളിച്ചെയ്തിട്ടുള്ളതു് നോക്കുക. ആചാരങ്ങൾക്കും ചടങ്ങുകൾക്കും അനുഭൂതിയേക്കാൾ താഴ്ന്ന സ്ഥാനം മാത്രമേയുള്ളുവെന്നു് ആ സത്യവേദി ചൂണ്ടിക്കാണിച്ചു. ഈ ജീവിതത്തിൽതന്നെ മതത്തിൻെറ പരമലക്ഷ്യം പ്രാപിക്കാമെന്നു് യുക്തികൊണ്ടും, സ്വജീവിതംകൊണ്ടും അദ്ദേഹം വിശദമാക്കി. ഭാരതത്തിൻെറ ചിന്നിച്ചിതറിയ ആദ്ധ്യാത്മികസംസ്കാരത്തെ വേദാന്തപ്രചരണത്തിലൂടെ കേന്ദ്രീകരിക്കുവാനാണു് അദ്ദേഹം പരിശ്രമിച്ചതു്. അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങൾ യുക്തിയുക്തവും, സ്വാനുഭവത്തിൽ അധിഷ്ഠിതവും തികച്ചും ശാസ്ത്രീയവുമാണു്. അദ്ദേഹത്തിൻെറ ചിന്താപദ്ധതികളാണു് ഹിന്ദുമതത്തിൻെറ ബുദ്ധിപരമായ അസ്തിവാരം ഉറപ്പിച്ചതു്.

സർവ്വദാ ആവർത്തിച്ചുകൊണ്ടിരിക്കും. പുസ്തകം പോയാലും മേശയുണ്ട് എന്ന രൂപത്തിൽ സത്ത ആവർത്തിക്കുന്നു. മേശയും പോയാൽ നിലമുണ്ട് എന്ന രൂപത്തിൽ അവിടെയും ഉണ്മ ആവർത്തിക്കുന്നു. പുസ്തകം, മേശ മുതലായ നാമരൂപങ്ങളാണു മാറുന്നത്, സത്തയല്ല. സത്ത സർവ്വത്ര സർവ്വദാ ആവർത്തിക്കുന്നു.

സ്വയം പ്രകാശിച്ചുകൊണ്ടും സർവ്വത്തേയും പ്രകാശിപ്പിച്ചുകൊണ്ടുമിരിക്കുന്നതാണ് ചിത്ത്. പുസ്തകമുണ്ട്, മേശയുണ്ട് എന്നെല്ലാം പ്രകാശിച്ചുകൊണ്ടിരിക്കുന്നതു ചിത്താണ്. പ്രകാശസംബന്ധമില്ലാതെ ഒന്നും തോന്നുകയില്ല. അന്ധകാരത്തിൽ ആയിരം വസ്തുക്കൾ ഉണ്ടെങ്കിലും ഉണ്ടെന്നു തോന്നുകയില്ല. ഉണ്ടെന്നു തോന്നുന്ന ദിക്കുകളിലെല്ലാം അപ്പോൾ പ്രകാശമുണ്ടെന്നു വ്യക്തമാണ്. ഒന്നല്ലെങ്കിൽ മറ്റൊന്ന് ഉണ്ടെന്ന് സർവ്വത്ര സർവ്വദാ തോന്നുന്നതിനാൽ ചിത്തും സർവ്വത്ര ഉണ്ടെന്ന് വിഷമം കൂടാതെ ഗ്രഹിക്കാം.

ആനന്ദത്തെയാണ് എല്ലാവരും ആഗ്രഹിക്കുന്നതു്; ആരും ദുഃഖമാഗ്രഹിക്കുന്നില്ല. ആരെങ്കിലും എപ്പോഴെങ്കിലും ഒന്ന് ആഗ്രഹിക്കുന്നുണ്ടെങ്കിൽ അപ്പോൾ അവിടെ ആ ആൾക്ക് ആനന്ദം സ്ഫുരിച്ചുവെന്നാണു ഗ്രഹിക്കേണ്ടതു്. ഒരാളും ഒരിക്കലും ആഗ്രഹിക്കാത്ത ഒരു വസ്തുവും ലോകത്തിൽ ഇല്ലതന്നെ. ചെളിക്കുണ്ടിൽ കിടക്കുന്ന അതിതുച്ഛമായ ഞണ്ടിൽപ്പോലും കാക്കയ്ക്ക് അത്യാർത്തിയുണ്ട്. മാനസസരസ്സിൽ യഥേഷ്ടം വിഹരിക്കുന്ന അരയന്നവും നാട്ടിലെ കാക്കയും തമ്മിൽ ഒരു സംഭാഷണം നടന്നു എന്നു കരുതുക. മാനസസരസ്സിന്റെ അപാരമായ മഹിമയും അവിടെയുള്ള താമരവളയങ്ങളുടെ ദിവ്യമായ സ്ഥിതിയുമെല്ലാം വർണ്ണിച്ചു കേൾപ്പിച്ചപ്പോൾ കാക്ക ചോദിച്ചു: ''സ്നേഹിത, അതിരിക്കട്ടെ, അവിടെ ഞണ്ടുണ്ടോ ?'' കണ്ടിട്ടില്ലെന്ന് അരയന്നം പറഞ്ഞപ്പോൾ കാക്ക പറഞ്ഞു: ''എന്നിട്ടാണോ താങ്കൾ മാനസസരസ്സിന്റെ മഹിമ ഇപ്രകാരം വർണ്ണിക്കുന്നതു്. ചെളിക്കുണ്ടിലെ ഞണ്ടില്ലെങ്കിൽ പിന്നെ എന്തു സുഖം?'' ഈ സംവാദമെന്താണു കാണിക്കുന്നതു് ? എത്ര നിസ്സാരവസ്തുവിലും ഒരാൾക്കല്ലെങ്കിൽ മറ്റൊരാൾക്ക് ആനന്ദം സ്ഫുരിക്കും. അതുകൊണ്ട് ആനന്ദം സർവ്വത്ര സർവ്വദാ അബാധ്യമായി ആവർത്തിക്കുന്നു. ഈ സത്തും ചിത്തും ആനന്ദവും ഒന്നുതന്നെ. ഇതാണു പരമാത്മാവെന്നും ബ്രഹ്മമെന്നും ഭഗവാനെന്നും മററും രുചിഭേദമനുസരിച്ച് വിഭിന്നാധികാരികളാൽ പറയപ്പെടുന്നതു്. ആ സച്ചിദാനന്ദ ബ്രഹ്മംതന്നെ സത്യം.

ജഗത്തു് മിഥ്യയാകുന്നു. നാമരൂപങ്ങളാകുന്നു ജഗത്ത്.

അസ്തി ഭാതി പ്രിയം രൂപം നാമ ചേത്യംശപഞ്ചകം
ആദ്യത്രയം ബ്രഹ്മരൂപം ജഗദ്രൂപം തതോ ദ്വയം.

എന്നാണു മഹാത്മാക്കൾ ഉദ്ഘോഷിക്കുന്നതു്. സത്ത്, ചിത്ത്, ആനന്ദം, നാമം, രൂപം ഇപ്രകാരം അഞ്ച് ഭാവങ്ങളാണു സർവ്വത്ര പ്രകാശിക്കുന്നതു്. അതിൽ ആദ്യത്തെ മൂന്നു ഭാവം അതായതു സച്ചിദാനന്ദംമാത്രം വാസ്തവവും നാമരൂപഭാവം കല്പിതവുമാണ്. ഏതെങ്കിലും ഒരു വസ്തു എടുത്തു പരിശോധിച്ചുനോക്കുക. കുടം, ചരാത്, ചട്ടി എന്നിവ എടുത്തു പരിശോധിച്ചാൽ അവിടെ മണ്ണല്ലാതെ മററെന്തുണ്ട് ? മണ്ണെല്ലാം കളഞ്ഞാൽ പിന്നെ കുടമുണ്ടോ ചട്ടിയുണ്ടോ ചരാതുണ്ടോ ? ഒന്നുമില്ല. അപ്പോൾ, മണ്ണുതന്നെ കുടമായും ചട്ടിയായും ചരാതായും നമുക്കു തോന്നുന്നു. അതുപോലെ കടകകുണ്ഡലാദികൾ എടുത്തു പരിശോധിക്കുക. അവയിലെ സുവർണ്ണം കളഞ്ഞാൽ പിന്നെ കടകമെവിടെ ? കുണ്ഡലമെവിടെ ? സുവർണ്ണംതന്നെ കടകമായും കുണ്ഡലമായും തോന്നുന്നു. ഇങ്ങനെ കാരണമായ മൃത്തും സുവർണ്ണവും മാത്രം വാസ്തവമെന്നും കടകകുണ്ഡലാദികളും ഘടശരാവാദികളും കല്പിതമെന്നും പരിശോധിച്ചാൽ വിഷമംകൂടാതെ അറിയുവാൻ കഴിയും. അതുപോലെ സർവ്വത്ര സദാ അബാധ്യമായി വർത്തിക്കുന്ന സച്ചിദാനന്ദം വാസ്തവമായി അവശേഷിക്കുന്നു: നാമരൂപാത്മകമായ ജഗത്ത് മിഥ്യയാകുന്നു. ''യഥാ സോമ്യ, ഏകേന മൃത്പിണ്ഡേന സർവ്വം മൃന്മയം വിജ്ഞാതം സ്യാത്, വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം.'' എന്നിപ്രകാരം ഈ തത്ത്വംതന്നെ ഉപനിഷത്തുകൾ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നു. അതുകൊണ്ട് നാമരൂപാത്മകമായ ജഗത്തു് മിഥ്യതന്നെ.

കല്പിതമായ ഈ തോന്നലിന്നു കാരണം അധ്യാസമാകുന്നു. എന്താണ് അധ്യാസം ? ഒന്നിനെ മറ്റൊന്നായി തെററിദ്ധരിക്കുന്നതാണ് അധ്യാസം. രാത്രി നടക്കുമ്പോൾ മന്ദാന്ധകാരത്തിൽ മുൻവശത്ത് എന്തോ ഒന്നു കാണപ്പെടുന്നു. വാസ്തവത്തിൽ അതു കയറായിരുന്നു. എന്നാൽ നല്ലവണ്ണം വെളിച്ചമില്ലാത്തതിനാൽ അതു് സർപ്പമായി തോന്നുന്നു. സർപ്പമെന്നു തെററിദ്ധരിച്ചു് പരിഭ്രാന്തനായി ഓടുന്നു. ഓടുമ്പോൾ വീണു പരിക്കുപററി നിലവിളിയ്ക്കുന്നു. വിളക്കു കൊണ്ടുവന്നു പരിശോധിയ്ക്കുമ്പോൾ അതു കയറാണെന്നു ബോധ്യപ്പെടുന്നു. അപ്പോൾ സർപ്പമില്ലാതായിത്തീരുകയും ഭയം നിവർത്തിയ്ക്കുകയും ചെയ്യുന്നു. അതുപോലെ അനാദ്യധ്യാസത്താൽ സച്ചിദാനന്ദാത്മകമായ ആത്മതത്ത്വത്തെ ശരിക്കു ഗ്രഹിയ്ക്കാതെ ശരീരാന്തഃകരണാദികളായി തെററിദ്ധരിയ്ക്കുകയും അവയുടെ ധർമ്മങ്ങളായ ജനനമരണങ്ങളേയും സുഖദുഃഖാദികളേയുമെല്ലാം ആത്മധർമ്മമായി കരുതുകയും അതുകൊണ്ടു സംസാരക്ലേശങ്ങൾ അനുഭവിച്ചു ദുഃഖിക്കുകയും ചെയ്യുന്നു. ഈ ഭാവമാണു ജീവഭാവം. ഇതു് അധ്യാസകാര്യമാകയാൽ മിഥ്യയാകുന്നു. ശ്രവണമനനനിദിധ്യാസനങ്ങൾ കൊണ്ടു് ആത്മതത്ത്വാനുഭവം വരുമ്പോൾ അതു് എന്നെന്നേയ്ക്കുമായി, സർപ്പഭ്രമം നിവർത്തിച്ചതുപോലെ, നിവർത്തിയ്ക്കുകയും ചെയ്യുന്നു. ജ്ഞാനോദയത്തിൽ നിവർത്തിയ്ക്കുന്നതിനാൽ ഇതു കല്പിതംതന്നെ.

ഒരു വസ്തുവിൽ മറെറാന്നു് അധ്യസിയ്ക്കണമെങ്കിൽ അതിൻെറ (അധിഷ്ഠാനത്തിൻെറ) ജ്ഞാനം ആദ്യം വേണമല്ലോ. തീരെ അറിയാത്ത ഒന്നിനെ മറെറാന്നായി തെററിദ്ധരിക്കുന്നതെങ്ങനെ? മുമ്പിൽ കയർ കണ്ടിട്ടാണല്ലോ അതു സർപ്പമായി തോന്നുന്നതു്. ആത്മാവിൻെറ ജ്ഞാനം തീരെ ഇല്ലാതിരിക്കെ അതെങ്ങനെ മറെറാന്നായി തോന്നും? പറയാം: ഞാൻ, ഞാൻ എന്നിപ്രകാരമുള്ള പ്രതീതിയ്ക്കു വിഷയമാണു് ആത്മാവു്. ആത്മാവു തീരെ പ്രകാശിയ്ക്കാത്തപക്ഷം ഞാനില്ല എന്നു് എല്ലാവർക്കും തോന്നണം. ആർക്കും അപ്രകാരം തോന്നുന്നില്ല. അപ്പോൾ, ആത്മാവു ശുദ്ധരൂപത്തിലല്ലെങ്കിലും ഒരു തരത്തിൽ പ്രകാശിക്കുന്നുവെന്നു പറയണം. കയർ ആദ്യം കാണുമ്പോൾ ഇതു് എന്ന രൂപത്തിൽ പ്രകാശിക്കുന്നു; കയർ എന്ന രൂപത്തിൽ പ്രകാശിക്കുന്നുമില്ല. കയർ എന്ന രൂപത്തിൽ പ്രകാശിച്ചാൽപ്പിന്നെ സർപ്പഭ്രമമുണ്ടാവുകതന്നെയില്ല. അതുപോലെ ആത്മാവു് അധ്യസ്തരൂപത്തിൽ 'ഞാൻ' എന്നിപ്രകാരം പ്രകാശിയ്ക്കുന്നു. ശുദ്ധഭാവത്തിൽ പ്രകാശിക്കുന്നുമില്ല. അപ്പോഴാണു് അധ്യാസം വരുന്നതു്. ഈ അധ്യാസത്തെ അവലംബിച്ചാണു് സർവ്വസംസാരപ്രതീതികളും ശാസ്ത്രങ്ങളുമെല്ലാം സ്ഥിതിചെയ്യുന്നതു്. ജ്ഞാനസൂര്യോദയത്താൽ അജ്ഞാനതമസ്സു നശിക്കുമ്പോൾ ഈ സംസാരഭ്രമമെല്ലാം നശിക്കുകയും ചെയ്യുന്നു.

എന്നാൽ വേദാന്തശ്രവണം ചെയ്ത പണ്ഡിതന്മാരും സംസാരക്ലേശമനുഭവിക്കുന്നതായി കാണുന്നുണ്ടല്ലോ. അവർ ജ്ഞാനസമ്പന്നരാണെങ്കിലും സംസാരക്ലേശമവർക്കും കാണുന്നതിനാൽ അധ്യാസകാര്യമാണു് ഇതു് എന്നു് എങ്ങനെ പറയാം? ഈ ശങ്ക അസ്ഥാനത്താണു്. വേദാന്തശ്രവണംമാത്രം ചെയ്തവർക്കു് പരോക്ഷജ്ഞാനം മാത്രമേ ഉണ്ടാകുന്നുള്ളു. അപരോക്ഷമായ സംസാരഭ്രമം പരോക്ഷജ്ഞാനംകൊണ്ടു് നിവർത്തിക്കുകയില്ല. അതിന്നു് അപരോക്ഷജ്ഞാനം തന്നെ വേണം. നിരന്തരമായ മനനനിദിധ്യാസനങ്ങൾകൊണ്ടേ അപരോക്ഷജ്ഞാനം സിദ്ധിക്കുകയുള്ളു. ആ അപരോക്ഷാനുഭവം സിദ്ധിച്ചാലുടൻ സർവ്വഭ്രമങ്ങളും സർവ്വക്ലേശങ്ങളും അസ്തമിക്കുകയും ചെയ്യും. അതുകൊണ്ടു് അധ്യസ്തവും നാമരൂപാത്മകവുമായ ജഗത്തു് മിഥ്യതന്നെ.

ജീവൻ വാസ്തവത്തിൽ പരമാത്മാവുതന്നെയാകുന്നു. അല്ലാതെ പരമാത്മാവിൽനിന്നു ഭിന്നനല്ല. ദേശകാലപരിച്ഛിന്നങ്ങളെല്ലാം നശ്വരമാണു്. ആ പരിച്ഛേദങ്ങൾ ഇല്ലാത്ത വസ്തുമാത്രമേ നിത്യമായിരിക്കുകയുള്ളു. സർവ്വദാ സർവ്വത്ര ഉള്ളതുമാത്രമേ നിത്യമാവുകയുള്ളു. ചൈതന്യം സർവ്വദാ സർവ്വത്ര അബാധ്യമായി വർത്തിക്കുന്നുവെന്നു മുമ്പു കാണിച്ചു. അതു് അദ്വിതീയമാവാനേ തരമുള്ളു. അതുകൊണ്ടു് ജീവചൈതന്യം പരമാത്മചൈതന്യംതന്നെ. അന്തഃകരണംതോറുമുള്ള ചൈതന്യത്തിൻെറ പ്രതിബിംബമാണു ജീവഭാവം. പ്രതിബിംബം

ബിംബത്തിൽനിന്നു് അത്യന്തഭിന്നമല്ല. സച്ചിദാനന്ദംതന്നെ അന്തഃകരണങ്ങളിൽ പ്രതിബിംബിച്ചു് ജീവഭാവത്തിൽ പ്രകാശിക്കുന്നു. അതുതന്നെ പ്രപഞ്ചഭാവത്തിലും പ്രകാശിയ്ക്കുന്നു. ''ഐതദാത്മ്യമിദം സർവ്വം, തത് സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ'' എന്നിപ്രകാരം ഉപനിഷത്തും ഇതുതന്നെ ഉദ്ഘോഷിക്കുന്നു. ''ഈ പ്രപഞ്ചകോടികളെല്ലാം പരമാത്മാവുതന്നെ. അവിടുന്നുതന്നെ സർവ്വാത്മാവായി സ്ഥിതിചെയ്യുന്നു. അവിടുന്നുമാത്രമേ സത്യമായിട്ടുള്ളു. ഹേ ശ്വേതകേതോ, നീയും ആ സച്ചിദാനന്ദമൂർത്തിതന്നെയാകുന്നു.'' എന്നാണു് ആ ഉപനിഷദ്‌വാക്യതാത്പര്യം.

'എന്നാൽ സംസാരപ്രതീതി പരമാത്മാവിനുമുണ്ടെന്നു വരില്ലേ?' എന്ന ശങ്ക അസ്ഥാനത്താണു്. എന്തെന്നാൽ ഉപാധിധർമ്മങ്ങൾ ഉപഹിതത്തിൽമാത്രമേ തോന്നുകയുള്ളു, ബിംബത്തിൽ തോന്നുകയില്ല. ചന്ദ്രൻ വെള്ളത്തിൽ പ്രതിബിംബിക്കുന്നു എന്നു കരുതുക. വെള്ളത്തിലെ ചലനാദികൾ പ്രതിബിംബത്തിൽ മാത്രമേ തോന്നുകയുള്ളു. ബിംബഭൂതമായ ചന്ദ്രനിൽ തോന്നാറില്ലല്ലോ. 'തത്ത്വമസി' എന്ന മഹാവാക്യത്താൽ ജീവേശ്വരന്മാർക്കു് ഐക്യം ബോധിപ്പിക്കുന്നു. ത്വംപദാർത്ഥം ജീവനും, തത്പദാർത്ഥം ഈശ്വരനുമാകുന്നു. 'അസി' എന്ന പദം ഐക്യത്തേയും കാണിക്കുന്നു.

കിഞ്ചിജ്ജ്ഞനായ ജീവനും സർവ്വജ്ഞനായ ഈശ്വരനും പരസ്പരവിരുദ്ധധർമ്മങ്ങൾ ഉള്ളതിനാൽ ഐക്യം എങ്ങനെ സംഭവിക്കും ? പറയാം. വാച്യാർത്ഥത്തിലെ കിഞ്ചിജ്ജ്ഞത്വവും സർവ്വജ്ഞത്വവും കല്പിതമാണു്. സർവ്വവുമുണ്ടെങ്കിലല്ലേ സർവ്വജ്ഞത്വാദികൾ വാസ്തവമാവുകയുള്ളു. അവയെ തള്ളിക്കളഞ്ഞാൽ കേവലചൈതന്യങ്ങൾക്കു് ഐക്യം സംഭവിക്കാമല്ലോ. ലക്ഷണാവൃത്ത്യാ അഖണ്ഡസച്ചിദാനന്ദം ബോധിപ്പിക്കപ്പെടുന്നു. ഇതാണു ശ്രീശങ്കരഭഗവത്പാദരുടെ അദ്വൈതസിദ്ധാന്തത്തിൻെറ രത്നച്ചുരുക്കം.

ഇപ്രകാരമായാൽ ഭക്തിയ്ക്കു സ്ഥാനമെവിടെ, എന്നു് ചിലർ സംശയിക്കുന്നു. എന്നാൽ ഈ സർവ്വാത്മഭാവം വരുമ്പോൾമാത്രമേ ഭക്തി ഉച്ചകോടിയിൽ എത്തുകയുള്ളു എന്നതാണു പരമാർത്ഥം. അതിശയപ്രേമമാണു ഭക്തി. അതു് ആത്മാവിലേ സംഭവിക്കുകയുള്ളു. ഞാൻ പുത്രനെ സ്നേഹിക്കുന്നു. എന്താണു് അതിനു കാരണം ? പുത്രൻ 'എൻെറ' ആയതിനാലാണു് ആ സ്നേഹം വരുന്നതു്. ആത്മസംബന്ധംകൊണ്ടാണു് മററുള്ളവയിലെല്ലാം സ്നേഹം വരുന്നതു്. ആത്മസംബന്ധംകൊണ്ടാണു് മററുള്ളവയിൽപ്പോലും സ്നേഹം വരുന്നതെങ്കിൽ ആത്മാവിലുള്ള സ്നേഹമാണു നിരതിശയമെന്നു സിദ്ധിക്കുന്നു. ഈശ്വരനിലുള്ള പ്രേമം നിരതിശയവും നിരുപമവുമായിത്തീരണമെങ്കിൽ ആത്മാവിൽനിന്നു് അഭിന്നനാണു് ഈശ്വരനെന്ന ബോധമുദിക്കണം. ഈ ഐക്യബോധത്തിലേ പ്രേമം ഉച്ചകോടിയിൽ എത്തുകയുള്ളു. അതുകൊണ്ടു് ഭക്തിജ്ഞാനങ്ങൾ പരസ്പരവിരുദ്ധങ്ങളല്ല. ശാരീരകഭാഷ്യത്തിൽ വൈഷ്ണവന്മാരെ ഖണ്ഡിക്കുന്ന ഘട്ടത്തിൽ, 'ഞാൻ ഭക്തിയെ ഖണ്ഡിക്കുകയല്ല ചെയ്യുന്നതു്, വൈഷ്ണവരുടെ പ്രക്രിയയിൽ വന്നുകൂടിയ ചില തെററിദ്ധാരണകളെ കാണിക്കുകയാണു ചെയ്യുന്നതു്,' എന്നു പറഞ്ഞു് ഇതു് വ്യക്തമാക്കുന്നുമുണ്ടു്.

പ്രപഞ്ചം മിത്ഥ്യയാണെന്ന ശ്രീശങ്കരസിദ്ധാന്തം ജനങ്ങളെ അലസരാക്കിത്തീർത്തുവെന്നു് ചിലർ പറയുന്നു. ശങ്കരഭഗവത്പാദരുടെ സിദ്ധാന്തത്തെപ്പററി അവർക്കുള്ള അജ്ഞതയെയാണു് ഇതു കാണിക്കുന്നതു്. പ്രപഞ്ചം ഭഗവന്മയമാണെന്നറിയുമ്പോൾ മാത്രമേ നിഷ്കാമമായും ആരാധനാരൂപമായും കർമ്മം ചെയ്യുവാൻ കഴിയുകയുള്ളു. ഈ ഭാവം വരാത്തപക്ഷം എത്ര നല്ല കർമ്മവും സാഹങ്കാരവും സകാമവും മാത്രമേ ആവുകയുള്ളു. അഹങ്കാരവും ഫലാസക്തിയുമുള്ളത്രകാലം കർമ്മങ്ങൾ മനുഷ്യനെ അധികമധികം ബന്ധിക്കുകയേ ഉള്ളു. സർവ്വവും ഭഗവന്മയമെന്ന ഭാവത്തിൽ തന്തിരുവടിയിൽ അർപ്പിച്ച കർമ്മം ചെയ്യുമ്പോൾ വറുത്ത വിത്തുപോലെയായിത്തീരുന്ന ആ കർമ്മത്തിൽനിന്നു പിന്നെ വാസനകളേ ഉണ്ടാകുകയില്ല. അപ്പോൾ സർവ്വകർമ്മവും ആരാധനാരൂപമായിത്തീരുന്നു.

ശ്രീശങ്കരഭഗവത്പാദർ കർമ്മത്തെ ഖണ്ഡിച്ചിരിക്കുന്നുവെന്നു് തെററായ ഒരു ധാരണയുണ്ടു്. അവിടുന്നു് അഹങ്കാരത്തോടും ഫലാസക്തിയോടുംകൂടിയ കർമ്മത്തെ മാത്രമേ ഖണ്ഡിച്ചിട്ടുള്ളു, ലോകസംഗ്രഹാർത്ഥം ചെയ്യുന്ന നിഷ്കാമകർമ്മത്തെ ഒരു വിധവും ഖണ്ഡിച്ചിട്ടില്ല. ശ്രീഗീതാഭാഷ്യത്തിൻെറ ആരംഭഘട്ടത്തിൽ അവിടുന്നു് അതു വ്യക്തമാക്കീട്ടുള്ളതു നോക്കുക: ''യസ്യ തു അജ്ഞാനാത് രാഗാദിദോഷതോ വാ കർമ്മണി പ്രവൃത്തസ്യ യജ്ഞേന ദാനേന തപസാ വാ വിശുദ്ധസത്ത്വസ്യ ജ്ഞാനമുത്പന്നം പരമാർത്ഥതത്ത്വവിഷയം 'ഏകമേവേദം സർവ്വം ബ്രഹ്മ അകർത്തൃ ച' ഇതി, തസ്യ കർമ്മണി കർമ്മപ്രയോജനേ ച നിവൃത്തേഽപി ലോകസംഗ്രഹാർത്ഥം യത്നപൂർവ്വം യഥാ പ്രവൃത്തിഃ, തഥൈവ പ്രവൃത്തസ്യ യത് പ്രവൃത്തിരൂപം ദൃശ്യതേ ന തത് കർമ്മ യേന ബുദ്ധേഃ സമുച്ചയഃ സ്യാത്; യഥാ ഭഗവതോ വാസുദേവസ്യ ക്ഷാത്രധർമ്മചേഷ്ടിതം ന ജ്ഞാനേന സമുച്ചീയതേ പുരുഷാർത്ഥസിദ്ധയേ, തദ്വത് തത് ഫലാഭിസന്ധ്യഹങ്കാരാഭാവസ്യ തുല്യത്വാദ് വിദുഷഃ.'' 'ആരംഭത്തിൽ അജ്ഞാനത്താലോ രാഗാദികളാലോ കർമ്മത്തിൽ പ്രവർത്തിക്കുവാൻ തുടങ്ങുന്നു. ക്രമേണ യജ്ഞം, ദാനം, തപസ്സ് മുതലായ പരിശുദ്ധകർമ്മങ്ങൾകൊണ്ടു് ചിത്തശുദ്ധിവരുമ്പോൾ എല്ലാം പരമാത്മസ്വരൂപമെന്ന ബോധമുദിക്കുന്നു. അപ്പോൾ കർമ്മവും കർമ്മപ്രയോജനവും നിവർത്തിച്ചാലും ലോകസംഗ്രഹാർത്ഥം നിഷ്കാമമായി കർമ്മം ചെയ്യപ്പെടുന്നുണ്ടു്. ആ കർമ്മം തന്തിരുവടിയുടെ കർമ്മങ്ങൾ പോലെ കേവലം ലോകസംഗ്രഹാർത്ഥങ്ങളാകുന്നു. അതു സമുച്ചയവാദത്തെ ഖണ്ഡിക്കുന്ന ഖണ്ഡനയ്ക്കു വിഷയമല്ല.' എന്നിപ്രകാരം ശങ്കരഭഗവത്പാദർ ഉദ്ഘോഷിച്ചിരിക്കുന്നു. ഇത്രയെല്ലാമായിട്ടും അവിടുന്നു് നിഷ്കാമകർമ്മത്തെപ്പോലും ഖണ്ഡിക്കുന്നു എന്നു പറയുന്നവർ അവിടുത്തെ പുണ്യയശസ്സിൽപ്പോലും മാലിന്യമാരോപിക്കുന്നുവെന്നുള്ളതു് പരമകഷ്ടംതന്നെ. ഈ ഭാവം വരുമ്പോൾ ആലസ്യത്തിൻെറ ഗന്ധംപോലും വരുകയില്ലതന്നെ.

ദ്വൈതവും വിശിഷ്ടാദ്വൈതവും അദ്വൈതത്തിലേയ്ക്കുള്ള പടികളാണു്. ആരംഭത്തിൽത്തന്നെ സർവ്വവും ഭഗവന്മയമെന്നു ഭാവനചെയ്യുവാൻപോലും കഴിയുകയില്ല. അതുകൊണ്ടു് ദ്വൈതത്തിൽനിന്നു് ആരംഭിക്കുന്നു. അനന്തകോടി ബ്രഹ്മാണ്ഡങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ലീലയാ നടത്തുന്ന സർവ്വേശ്വരനാണു് സർവ്വവും നടത്തുന്നതെന്നും അവിടുത്തെ തൃക്കൈയ്യിലെ ഒരു ചെറിയ ഉപകരണംമാത്രമാണു താനെന്നും ആരംഭത്തിൽ വിചാരിക്കാം. ഇതു് ദ്വൈതാവസ്ഥയാണു്. കുറച്ചു കഴിയുമ്പോൾ ഈശ്വരൻ വൈകുണ്ഠത്തിലോ കൈലാസത്തിലോ മാത്രം വസിക്കുന്ന ആളല്ലെന്നും ചേതനാചേതനപ്രപഞ്ചം മുഴുവൻ അവിടുത്തെ അംശമാണെന്നും അറിയുവാൻ കഴിയുന്നു. ഈ ഭാവമാണു വിശിഷ്ടാദ്വൈതം. കുറച്ചുകൂടി ആത്മബോധം പരിപക്വമായിത്തീരുമ്പോൾ സാവയവവസ്തുക്കളെല്ലാം നശിക്കുമെന്നതിനാൽ പരമാത്മാവു നിരവയവനാണെന്നും ചേതനാചേതനപ്രപഞ്ചം മുഴുവൻ പരമാത്മാവു തന്നെയാണെന്നുമുള്ള ബോധമുദിക്കും. അതാണു ശ്രീശങ്കരഭഗവത്പാദരുടെ സിദ്ധാന്തമായ അദ്വൈതാവസ്ഥ. ഈ അവസ്ഥയിലാണു് പ്രേമം അത്യുച്ചകോടിയെ പ്രാപിക്കുന്നതും സർവ്വത്തേയും ഭഗവദ്ബുദ്ധ്യാ ശുശ്രൂഷിക്കാൻ കഴിയുന്നതും. ഈ അവസ്ഥയിൽ എത്തിയ പരമഭാഗവതന്നു് 'സർവ്വാഃ സുഖമയാ ദിശഃ' എല്ലാ ദിക്കുകളും പരമാനന്ദമയങ്ങളായിത്തീരുന്നു. ഈ ഭാവം സാക്ഷാത്കരിച്ചാൽ സർവ്വമാത്സര്യാദിദോഷങ്ങളും കലഹങ്ങളും അസ്തമിക്കും. വിശ്വശാന്തി കളിയാടും. ഇന്നു ലോകത്തിൽ കാണുന്ന സർവ്വവിധവഴക്കുകൾക്കും യുദ്ധങ്ങൾക്കും ശാശ്വതശാന്തി വേണമെങ്കിൽ ഇതു സാക്ഷാത്കരിക്കുകതന്നെ വേണം. വിശ്വശാന്തിക്കുള്ള ഏററവും നല്ല പ്രായോഗികമാർഗ്ഗം ഇതാണു്. ഈ ശാങ്കരസിദ്ധാന്തം ഗ്രഹിക്കുവാൻ യത്നിക്കേണ്ടതു് ഓരോ മനുഷ്യൻേറയും പരമകർത്തവ്യമാകുന്നു. അതിന്നു കരുണാമൂർത്തിയായ തന്തിരുവടി എല്ലാവരിലും കൃപാമൃതം വർഷിക്കട്ടെ.

---

# ശ്രീനാരായണഗുരുസ്വാമികൾ

എം. കെ. സാനു

തിരുവനന്തപുരം നഗരത്തിൽനിന്നു് ഏകദേശം അഞ്ചു നാഴിക വടക്കുഭാഗത്തുള്ള ഒരു ഗ്രാമമാകുന്നു ചെമ്പഴന്തി. പ്രകൃതിമനോഹരമായ ആ ഗ്രാമമാണു് ശ്രീ നാരായണഗുരുവിന്റെ ജന്മദേശം. അവിടെ വയൽവാരത്തു വീടു് എന്നുപേരായ തറവാട്ടിൽ അദ്ദേഹം ജനിച്ചു. ജനനത്തീയതിയെക്കുറിച്ചു തർക്കമുണ്ടു്. 1030 ചിങ്ങം 14–ാം നു- ചതയം നാളിലാണു് സ്വാമി ജനിച്ചതെന്നു് ശിഷ്യപ്രധാനികൾ രേഖപ്പെടുത്തിയിരിക്കുന്നു. പക്ഷേ, സ്വാമിയുടെ ഷഷ്ടിപൂർത്തി ആഘോഷിച്ചതു് 1092 ചിങ്ങത്തിലാണു്. 'നമ്മുടെ ഷഷ്ടിപൂർത്തി എന്നേ കഴിഞ്ഞുപോയി,' എന്നു് ആ അവസരത്തിൽ അദ്ദേഹം പറഞ്ഞതായി ചിലർ എഴുതിയിരിക്കുന്നു. അച്ഛന്റെ പേരു് മാടനാശാൻ എന്നും അമ്മയുടെ പേരു് കുട്ടി എന്നും ആയിരുന്നു.

ആറാമത്തെ വയസ്സിലാണു് ചെമ്പഴന്തിയിലെ കണ്ണങ്കേരി നാരായണപിള്ള ആശാൻ കുട്ടിയെ എഴുത്തിനിരുത്തിയതു്. എങ്കിലും ആദ്യപാഠങ്ങൾ പഠിപ്പിച്ചതു് അച്ഛനും അമ്മാവനും കൂടിയായിരുന്നു. അമ്മാവനായ കൃഷ്ണൻ വൈദ്യർ വളരെ പ്രസിദ്ധനായിരുന്നു – വൈദ്യരെന്ന നിലയ്ക്കും പണ്ഡിതനെന്ന നിലയ്ക്കും. അമരകോശം, സിദ്ധരൂപം മുതലായവ വളരെ വേഗത്തിൽ നാരായണൻ ഹൃദിസ്ഥമാക്കി. നാരായണപിള്ള ആശാന്റെ കളരിയിൽ നിന്നു് മലയാളവും പഠിച്ചു. ഏതു ഗ്രന്ഥവും വായിച്ചു മനസ്സിലാക്കാനുള്ള ഉത്സാഹം നാരായണന്റെ സ്വഭാവഘടനയിലെ മുഖ്യഘടകമായിരുന്നു. അമ്മാവന്റെ സഹായത്തോടു കൂടി കാവ്യങ്ങളിലും വൈദ്യശാസ്ത്രത്തിലും സാമാന്യം നല്ല അറിവു നേടിയെടുക്കാൻ കൗമാരപ്രായത്തിൽത്തന്നെ നാരായണനു കഴിഞ്ഞു. വീട്ടുകാര്യങ്ങൾ നോക്കാനും നല്ല ഉത്സാഹം കാണിച്ചിരുന്നു. കൃഷി ചെയ്യുന്നതിലും കന്നുകാലികളെ മേയ്ക്കുന്നതിലും നാരായണൻ വീട്ടുകാരെ സഹായിച്ചുപോന്നു. അതിനിടയിലും, മദ്ധ്യാഹ്നകാലത്തു വൃക്ഷങ്ങളുടെ തണലുകളിൽ പശുക്കൾ മേഞ്ഞുനില്ക്കുമ്പോൾ നാരായണൻ തളിരണിഞ്ഞ മരക്കൊമ്പുകളിൽ കയറിയിരുന്നു് നീലവർണ്ണമായ ആകാശത്തെ നോക്കി മനോരാജ്യം ചെയ്യുകയും സംസ്കൃതപദ്യങ്ങൾ ഉരുവിട്ടു പഠിക്കയും പതിവായിരുന്നു.

ചിന്താശീലവും ഭക്തിഭാവവും ബാല്യത്തിൽത്തന്നെ ആ സ്വഭാവത്തിൽ തെളിഞ്ഞു നിന്നിരുന്നു. തൊട്ടടുത്തുള്ള മണക്കൽ ക്ഷേത്രത്തിൽ പ്രാർത്ഥന നടത്തുന്നതിനു് ഒരിക്കലും മുടക്കം വരുത്തിയിട്ടില്ല. ക്ഷേത്രപരിസരങ്ങളിൽ ധ്യാനനിമഗ്നനായിരിക്കുന്നതു കണ്ടു് ആ ബാലനെ സതീർത്ഥ്യർ കളിയാക്കാറുണ്ടായിരുന്നു. എങ്കിലും, സത്യസന്ധതയും സ്വഭാവശുദ്ധിയും അസാധാരണമാംവിധം പ്രദർശിപ്പിച്ചുപോന്നയാളെന്ന നിലയ്ക്കു് അയാളുടെ നേർക്കു് അവർക്കൊക്കെ സ്നേഹവും ആദരവും മാത്രമാണു് തോന്നിയതു്. മുതിർന്നവരുടെയെല്ലാം കണ്ണിലുണ്ണിയുമായിരുന്നു നാരായണൻ.

ഇരുപത്തിഒന്നാമത്തെ വയസ്സിൽ നാരായണനെ ഉപരിവിദ്യാഭ്യാസത്തിനായി അമ്മാവൻ കരുനാഗപ്പള്ളിയിൽ കൊണ്ടുചെന്നാക്കി. അവിടെ പുതുപ്പള്ളിയിലുള്ള കുമ്മൻപള്ളിൽ രാമൻപിള്ള ആശാന്റെ കീഴിലാണു് ആ വിദ്യാഭ്യാസം തുടന്നതു്. ശിഷ്യസമ്പത്തുകൊണ്ടും പാണ്ഡിത്യംകൊണ്ടും തിരുവിതാംകൂറിലെങ്ങും പ്രസിദ്ധനായിരുന്നു ആശാൻ. അവിടത്തെ വിദ്യാഭ്യാസകാലത്തു് നാരായണൻ വേദാന്തത്തിലെന്നപോലെ സാഹിത്യത്തിലും നല്ല പാണ്ഡിത്യം നേടുകയുണ്ടായി. അതിനു് സഹായിക്കുന്ന ഒരു സുഹൃത്സംഘവും അവിടെ

ഉണ്ടായിരുന്നു. അക്കാലത്തെ ഏററവും പ്രധാനപ്പെട്ട സ്വഭാവവിശേഷം ഏകാന്തതയുടെ നേർക്കുള്ള സ്നേഹമായിരുന്നു. കായലിൻേറയും പാടങ്ങളുടേയും തീരത്തുള്ള വൃക്ഷങ്ങൾക്കിടയിൽ ഏകാന്തമായിരുന്നു് രാമായണവും ഭാഗവതവും വായിക്കുന്നതായിരുന്നു ഏററവും ഇഷ്ടമുള്ള കൃത്യം. പ്രാർത്ഥനയും ധ്യാനവും പഴയതുപോലെതന്നെ തുടരുകയും ചെയ്തു. മഹാവിഷ്ണു ആയിരുന്നു അന്നത്തെ ഇഷ്ടദേവത. ''അക്കാലങ്ങളിൽ സ്വപ്നത്തിലും ജാഗ്രത്തിലും ബാലകൃഷ്ണൻ പലപ്പോഴും പ്രത്യക്ഷപ്പെട്ടിട്ടുണ്ടെന്നും, ചില സമയങ്ങളിൽ സ്വാമി നോക്കുന്ന ദിക്കുകളിലൊക്കെയും ബാലകൃഷ്ണരൂപം കണ്ടിരുന്നു എന്നും സ്വാമിതന്നെ പറഞ്ഞിട്ടുണ്ടു്,'' എന്നു് ഒരു ജീവിതചരിത്രകാരൻ എഴുതിയിരിക്കുന്നു. അക്കാലത്തു് പല വിഷ്ണുസ്തോത്രങ്ങളും അദ്ദേഹം രചിക്കുകയുണ്ടായി.

ഉപരിവിദ്യാഭ്യാസത്തിനുശേഷം ഇരുപത്തിനാലാമത്തെ വയസ്സിൽ നാരായണൻ വീട്ടിൽ മടങ്ങിവന്നു. കുറച്ചുകാലം കുട്ടികളെ പഠിപ്പിക്കുന്ന ജോലിയിലേർപ്പെട്ടു. എങ്കിലും അലൗകികമെന്നു പറയാവുന്ന ഒരസ്വസ്ഥത ആ ആത്മാവിനെ എപ്പോഴും അലട്ടിക്കൊണ്ടിരുന്നു. ആ ചുററുപാടുകൾ തനിക്കിണങ്ങുന്നതല്ലെന്നു് അദ്ദേഹത്തിനു് തോന്നിത്തുടങ്ങി. അതിൽനിന്നു് എങ്ങനെയും മോചനം നേടണമെന്നാഗ്രഹിച്ചു. എങ്കിലും, ലൗകികജീവിതത്തിൻെറ കെട്ടുപാടുകൾ ഒന്നൊന്നായി മുറുകുകയാണുണ്ടായതു്. ബന്ധുക്കളുടേയും മിത്രങ്ങളുടേയും ഗുരുനാഥൻേറയും നിർബ്ബന്ധത്തിനു വഴങ്ങി അദ്ദേഹം വിവാഹം ചെയ്തു. ആ വിവാഹബന്ധം തുടരുകയുണ്ടായില്ല. ഏറെനാളത്തെ നിരന്തരമായ ചിന്തയുടെ ഫലമായി ഒരു ദിവസം കുടുംബവുമായുള്ള സകലബന്ധങ്ങളും ഉപേക്ഷിച്ചു് അദ്ദേഹം ഇറങ്ങിപ്പോയി – സത്യം കണ്ടെത്താനുള്ള വ്യഗ്രതയോടുകൂടി.

തെക്കൻ തിരുവിതാംകൂറിലെങ്ങും അസ്വസ്ഥനായി അലഞ്ഞുതിരിയുന്ന ആ ഘട്ടത്തിലാണു് അദ്ദേഹം വിദ്വാനും യോഗിയുമായിരുന്ന കുഞ്ഞൻപിള്ളച്ചട്ടമ്പിയുമായി പരിചയപ്പെട്ടതു്. ചട്ടമ്പിസ്വാമികൾ തൻെറ ഗുരുവായ തയ്ക്കാട്ടു് അയ്യാവു് എന്ന യോഗിയുടെ സന്നിധിയിലേയ്ക്കു് സ്വാമിയെ നയിച്ചു. യോഗാഭ്യാസസംബന്ധമായ പ്രായോഗികവിജ്ഞാനം സ്വാമി സമ്പാദിക്കുന്നതു് അദ്ദേഹത്തിൽനിന്നാണു്. അതിനുശേഷം അവധൂതനായി അലയാൻ തുടങ്ങി. ദക്ഷിണതിരുവിതാംകൂറിൻെറ എല്ലാ ഭാഗങ്ങളിലും അദ്ദേഹം സഞ്ചരിച്ചു. എല്ലാത്തരം മനുഷ്യരുമായും അടുത്തിടപഴകി. യോഗാഭ്യാസവും പ്രാർത്ഥനയും നിരന്തരം തുടരുകയും ചെയ്തു. ഒടുവിൽ മരുത്വാമലയിലെ ഒരു ഗുഹയിൽ കുറച്ചേറെക്കാലം തൻെറ തപസ്സു തുടർന്നു. നിഗൂഢമായ സത്യത്തെ അന്വേഷിച്ചു് ആത്മീയവേദനയനുഭവിച്ചുകൊണ്ടുള്ള ആ യാത്രക്കിടയിൽ അദ്ദേഹം ഒരു കാര്യം മനസ്സിലാക്കി. മനുഷ്യർ ഏതു മതവിഭാഗത്തിൽപ്പെട്ടവരാണെങ്കിലും ഒരൊററ ജാതിയാണെന്നുള്ളതാണു് ആ കാര്യം. സ്നേഹിക്കാനും സഹകരിക്കാനുമുള്ള വാസന അവരിലെല്ലാവരിലും ഒരുപോലെയുണ്ടു്. ആ വാസനയുടെ സ്വച്ഛന്ദമായ പ്രകാശനത്തിനു് വിഘാതമായി നില്ക്കുന്നതു് ബാഹ്യാചാരങ്ങൾ മാത്രമാണു്.

അങ്ങനെ 1885–ൽ അദ്ദേഹം അരുവിപ്പുറത്തെത്തി. രണ്ടു കുന്നുകളും അവയ്ക്കിടയിലൂടെ പതഞ്ഞൊഴുകുന്ന അരുവിയുമുള്ള ആ പ്രദേശത്തു് ഏകാന്തവാസം ചെയ്യുമ്പോഴാണു് മനുഷ്യസേവനത്തിൻെറ മാർഗ്ഗത്തിലേയ്ക്കു് സ്വാമി തിരിയുന്നതു്. ദിവ്യമായ തേജസ്സിൻെറ പരിവേഷമണിഞ്ഞുകൊണ്ടു് അവിടെ കാണപ്പെട്ട യുവയോഗിയെ വന്ദിക്കുന്നതിനായി ഗ്രാമവാസികൾ കൂട്ടംകൂട്ടമായി വന്നുതുടങ്ങി. അദ്ദേഹത്തിൻെറ ദർശനവും അനുഗ്രഹവും ലഭിക്കുന്നതിനായി അവർ കാത്തുനിന്നു. അങ്ങനെ സാവധാനത്തിൽ അവിടം ഒരാരാധനാകേന്ദ്രമായി മാറി. എങ്കിൽ അവിടെ ഒരു ദേവാലയം തന്നെ സ്ഥാപിക്കണമെന്നു് സ്വാമി തീർച്ചയാക്കി. അങ്ങനെയാണു് 1063–ാമാണ്ടു് കുംഭമാസത്തിലെ ശിവരാത്രിദിവസം അദ്ദേഹം അവിടെ ശിവലിംഗം പ്രതിഷ്ഠിച്ചതു്. അപ്പോൾ അനവധി ആളുകൾ സന്നിഹിതരായിരുന്നു. അവരെല്ലാം ഭക്തിഭാവത്താൽ മതിമറന്നു നോക്കിനില്ക്കെ സ്വാമി തൻെറ സന്ദേശം അവിടെ എഴുതിവെയ്പിക്കയും ചെയ്തു. സന്ദേശം ഇതാണു്:

ജാതിഭേദം മതദ്വേഷം ഏതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന മാതൃകാസ്ഥാനമാണിത്.

അവിടെ കെട്ടിയുണ്ടാക്കിയ കുടിലിൽ, "സംഘടനകൊണ്ടു ശക്തരാകുക; വിദ്യകൊണ്ടു പ്രബുദ്ധരാകുക" എന്ന മുദ്രാവാക്യവും എഴുതിവെച്ചു. സാവധാനത്തിൽ സ്വാമിയുടെ പരിശ്രമഫലമായി അവിടെ ശ്രീകോവിലും മണ്ഡപവും ഉയർന്നു. അദ്ദേഹത്തെ കാണാൻ നാട്ടിൻെറ നാനാഭാഗങ്ങളിൽനിന്നു് ആളുകൾ വന്നുതുടങ്ങി. തങ്ങളുടെ പ്രശ്നങ്ങൾക്കെല്ലാം പരിഹാരം കാണാൻ കഴിവുള്ള ദിവ്യപുരുഷനാണദ്ദേഹമെന്നു് അവർ വിശ്വസിച്ചു. അവർ പറയുന്നതെല്ലാം അദ്ദേഹം പ്രശാന്തനായി കേൾക്കും; രോഗികൾക്കു് ഔഷധം നിർദ്ദേശിക്കും. (വൈദ്യശാസ്ത്രത്തിൽ സ്വാമി അവഗാഢമായ പരിജ്ഞാനം നേടിയിരുന്നു.) പ്രശ്നങ്ങളുടെ പരിഹാരത്തെക്കുറിച്ചും നിർദ്ദേശങ്ങൾ നൽകും. അവർ ഭക്തിപൂർവ്വം സമർപ്പിക്കുന്ന പഴങ്ങളും പൂക്കളും സ്വീകരിച്ചു് അവരെ അനുഗ്രഹിക്കുകയും ചെയ്യും. ഇപ്രകാരം കേരളക്കരയിലെങ്ങുമുള്ള അവശജനങ്ങളുടെ ആരാദ്ധ്യപുരുഷനായി മാറിയ സന്ദർഭത്തിലാണു്, സമുദായത്തിലെ അനാചാരങ്ങൾ ദൂരീകരിക്കുന്നതിനും നവീന സംസ്കാരത്തിൻെറ വിത്തു് വിതയ്ക്കുന്നതിനുമായി ഒരു സംഘടന രൂപീകരിക്കേണ്ട ആവശ്യത്തെക്കുറിച്ചു് അദ്ദേഹം ഉദ്ബോധിപ്പിക്കുന്നതു്. അക്കാര്യത്തിൽ സ്വാമിതന്നെ മുൻകൈ എടുക്കുകയും ചെയ്തു. അങ്ങനെ രൂപീകൃതമായ സംഘടനയാണു് എസ്. എൻ. ഡി. പി. യോഗം. 1902-ൽ രജിസ്റ്റർ ചെയ്യപ്പെട്ട യോഗത്തിൻെറ ആദ്യത്തെ ജനറൽ സെക്രട്ടറി കുമാരനാശാനായിരുന്നു. 1919 വരെ അദ്ദേഹം ആ സ്ഥാനത്തു് തുടർന്നു. പതിനെട്ടാമത്തെ വയസ്സിലാണു് കുമാരനാശാൻ നാരായണഗുരുസ്വാമിയെ കണ്ടുമുട്ടിയതു്. അന്നുതന്നെ അവർ പരസ്പരം തിരിച്ചറിഞ്ഞു. ചിന്നസ്വാമിയായി തന്നോടൊപ്പം നടന്ന ആശാനു് ബാംഗ്ളൂരിലും കല്ക്കത്തയിലുംപോയി ഉന്നതവിദ്യാഭ്യാസം നേടുന്നതിനുള്ള എല്ലാ ഒത്താശകളും ചെയ്തുകൊടുത്തതു് സ്വാമിയാണു്. ഏറെ അറിയുന്തോറും ആശാനു് സ്വാമിയുടെ നേർക്കുള്ള ഭക്തി വർദ്ധിച്ചുവരികയാണു് ചെയ്തതു്.

ആരായുകിലന്ധത്വമൊഴിച്ചാദിമഹസ്സിൻ
നേരാം വഴികാട്ടും ഗുരുവല്ലോ പരദൈവം;
ആരാദ്ധ്യനതോർത്തീടുകിൽ ഞങ്ങൾക്കവിടുന്നാം
നാരായണമൂർത്തേ ഗുരു നാരായണമൂർത്തേ.

എന്നാരംഭിക്കുന്ന "ഗുരു" എന്ന കവിത ആ ഭക്തിയുടെ ആഴം വെളിപ്പെടുത്തുന്നു. സ്വാമിയുടെ ഷഷ്ടിപൂർത്തിക്കു് എഴുതിയ കവിതയാണതു്.

എസ്. എൻ. ഡി. പി. യോഗം സ്ഥാപിതമായതിനുശേഷം സ്വാമിക്കെപ്പോഴും കേരളത്തിൻെറ വിവിധഭാഗങ്ങളിൽ സഞ്ചരിക്കേണ്ടതായിവന്നു. ഭക്തരായ അനുയായികളുടെ ക്ഷണമനുസരിച്ചു് ഓരോ സ്ഥലത്തും ദേവാലയങ്ങളിൽ പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കുകയെന്നതായിരുന്നു ആദ്യഘട്ടത്തിലെ പ്രധാന പരിപാടി. സുബ്രഹ്മണ്യനേയും ശിവനേയുമാണു് അധികവും സ്വാമി പ്രതിഷ്ഠിച്ചിട്ടുള്ളതു്. ശിവഗിരിയിൽ വിദ്യയുടെ പ്രതീകമായ ശാരദയെയാണു് പ്രതിഷ്ഠിച്ചതു്. മുരുക്കുംപുഴയിൽ പ്രഭ പ്രതിഷ്ഠിച്ചു. അതിൽ സത്യം, ധർമ്മം, ദയ, സ്നേഹം എന്നെഴുതിവെയ്ക്കുകയും ചെയ്തു. വെച്ചൂരും കളവങ്കോടത്തും കണ്ണാടി പ്രതിഷ്ഠിച്ചു. ഇങ്ങനെ സ്ഥാപിതമായ ദേവാലയങ്ങളോടുചേർന്നു് വിദ്യാശാലകളും ഗ്രന്ഥശാലകളും പ്രവർത്തിക്കണമെന്നു് സ്വാമി എപ്പോഴും പറയാറുണ്ടായിരുന്നു. മാത്രമല്ല, സമുദായമദ്ധ്യത്തിൽനിന്നു് അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ദൂരീകരിക്കുന്നതിനുള്ള പരിശ്രമങ്ങളുടെ കേന്ദ്രങ്ങളുമായിരിക്കണം അവ. ഈഴവസമുദായത്തിൽ നടപ്പിലുണ്ടായിരുന്ന പല അനാചാരങ്ങളും സ്വാമിയുടെ പരിശ്രമഫലമായിട്ടാണു് ഇല്ലാതായതു്. 1928-ൽ സമാധിയടയുന്നതുവരെ അദ്ദേഹം അനാചാരങ്ങൾക്കെതിരായുള്ള പ്രവർത്തനം തുടർന്നുകൊണ്ടുതന്നെ ഇരുന്നു. 1917-ൽ സ്വാമി പുറപ്പെടുവിച്ച ഒരു സന്ദേശം ഇവിടെ പകർത്തുന്നു:

'ഇനി ക്ഷേത്രനിർമ്മാണത്തെ പ്രോത്സാഹിപ്പിക്കരുതു്. ക്ഷേത്രത്തിൽ ജനങ്ങൾക്കു വിശ്വാസം കുറഞ്ഞുവരികയാണു് .... എങ്കിലും താല്ക്കാലം ക്ഷേത്രം വേണ്ടെന്നു പറഞ്ഞാൽ ജനങ്ങൾ കേൾക്കുകയില്ല. നിർബ്ബന്ധമാണെങ്കിൽ ചെറിയ ക്ഷേത്രം വെച്ചുകൊള്ളട്ടെ. പ്രധാന ദേവാലയം വിദ്യാലയമായിരിക്കണം.

പണം പിരിച്ചു പള്ളിക്കൂടങ്ങൾ കെട്ടുവാനാണ് ഉത്സാഹിക്കേണ്ടതു്. ശുചിത്വവും മററും ഉണ്ടാക്കുവാൻ ക്ഷേത്രം കൊള്ളാം. ജാതിഭേദം കൂടാതെ ആരാധനാസ്ഥലത്തെങ്കിലും ജനങ്ങളെ ഒന്നിച്ചുചേർക്കുവാൻ ക്ഷേത്രങ്ങൾവഴി കഴിയുമെന്നു തോന്നിയിരുന്നു. അനുഭവം നേരേ മറിച്ചാണ്. ക്ഷേത്രം ജാതിവ്യത്യാസത്തെ അധികമാക്കുന്നു. ഇനി ജനങ്ങൾക്കു വിദ്യാഭ്യാസം കൊടുപ്പാൻ ശ്രമിക്കണം. അവർക്ക് അറിവുണ്ടാകട്ടെ. അതു തന്നെയാണ് അവരെ നന്നാക്കുവാനുള്ള മരുന്നു്.'

എങ്കിലും, എല്ലാ ഗൃഹങ്ങളിലും പ്രത്യേകം പ്രാർത്ഥനാസ്ഥലങ്ങളുണ്ടായിരിക്കണമെന്ന് സ്വാമി എപ്പോഴും പറയുമായിരുന്നു. ദിവസവും ചൊല്ലുന്നതിനായി അദ്ദേഹംതന്നെ ദൈവദശകം രചിച്ചു് പ്രസിദ്ധം ചെയ്തിട്ടുണ്ടു്. ജീവിതത്തിന്റെ ഭൗതികവും ആദ്ധ്യാത്മികവുമായ ആവശ്യങ്ങളെ സമന്വയിച്ചുകൊണ്ടുള്ള പ്രാർത്ഥനയാണതു്.

ദൈവമേ, കാത്തുകൊൾകങ്ങു്,
കൈവിടാതിങ്ങു ഞങ്ങളെ
നാവികൻ നീ ഭവാബ്ധിക്കൊ—
രാവിവൻതോണി നിൻപദം.

എന്ന് അതാരംഭിക്കുന്നു. മൂന്നാം ശ്ലോകത്തിൽ,

അന്നവസ്ത്രാദി മുട്ടാതെ
തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നു
തന്നെ ഞങ്ങൾക്കു തമ്പുരാൻ.

എന്ന് ഭൗതികമായ വശത്തിന് ഊന്നൽ നല്കിയിരിക്കുന്നു. അവസാനിക്കുന്നതു് ഇങ്ങനെയാണ്:

ആഴമേറും നിൻ മഹസ്സാ—
മാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം
വാഴണം വാഴണം സുഖം.

അരുവിപ്പുറത്തിനുശേഷം സ്വാമി തന്റെ പ്രവർത്തനകേന്ദ്രങ്ങളായി സ്വീകരിച്ച രണ്ടു സ്ഥലങ്ങൾ വർക്കലയിലെ ശിവഗിരിയും ആലുവായുമായിരുന്നു. 1912-ലാണ് ശിവഗിരിയിൽ ശാരദാപ്രതിഷ്ഠ നടന്നതു്. ആശ്രമം നേരത്തേതന്നെ സ്ഥാപിതമായി കഴിഞ്ഞിരുന്നു. 1914-ൽ ആലുവായിലെ അദ്വൈതാശ്രമം തുറന്നു. കേരളത്തിനകത്തും പുറത്തും സഞ്ചാരത്തിലേർപ്പെടുന്നതൊഴികെയുള്ള സമയങ്ങളിൽ സ്വാമിജി ഈ രണ്ടു സ്ഥലങ്ങളിലുമാണ് മാറിമാറി കഴിച്ചുകൂട്ടിയതു്. കുമാരനാശാൻ, ടി. കെ. മാധവൻ, സി. വി. കുഞ്ഞുരാമൻ, സഹോദരൻ അയ്യപ്പൻ തുടങ്ങിയവർ സ്വാമിയുടെ സന്ദേശങ്ങൾ, പ്രചരിപ്പിക്കാനും പ്രാവർത്തികമാക്കാനും അന്ന് അശ്രാന്തം പരിശ്രമിച്ചിരുന്നു. അവർ കൂടെക്കൂടെ തൃപ്പാദങ്ങളെ സന്ദർശിക്കുകയും അദ്ദേഹത്തിൽനിന്ന് പ്രചോദനം ആർജ്ജിക്കുകയും ചെയ്തുപോന്നു. 1916-ൽ അദ്ദേഹം തിരുവണ്ണാമലയിൽവെച്ച് രമണമഹർഷിയെ സന്ദർശിച്ചു. അവിടെവെച്ചാണ് 'മനനമാല' എന്ന സംസ്കൃതകവിത രചിച്ചതു്. 1920-ലെ തന്റെ ജന്മതിരുനാളിൽ സ്വാമിജി രണ്ടു സന്ദേശങ്ങൾ വിളംബരം ചെയ്തു. ഒന്ന് മദ്യവർജ്ജനസന്ദേശമാണ്. ''മദ്യം വിഷമാണ്. അതു് എടുക്കരുതു്, കുടിക്കരുതു്, കൊടുക്കരുതു്''- ഇതാണ് സന്ദേശം. രണ്ടാമത്തേതു് ഏകജാതിസന്ദേശമാണ്. 'ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനു്.' ഏതാനും മാസങ്ങൾക്കുശേഷം, 'മനുഷ്യരുടെ മതം, വേഷം, ഭാഷ മുതലായവ എങ്ങനെ ഇരുന്നാലും അവരുടെ ജാതി ഒന്നായതുകൊണ്ടു് അന്യോന്യം വിവാഹവും പന്തിഭോജനവും ചെയ്യുന്നതിന് യാതൊരു ദോഷവുമില്ല' എന്ന സന്ദേശവും വിളംബരം ചെയ്തു. സഹോദരൻ അയ്യപ്പന്റെ നേതൃത്വത്തിലുള്ള സഹോദരപ്രസ്ഥാനം സമുദായമദ്ധ്യത്തിൽ കോളിളക്കം സൃഷ്ടിച്ചുകൊണ്ടിരുന്ന കാലമാണതു്. 1922-ൽ രവീന്ദ്രനാഥടാഗൂറും, 1925-ൽ മഹാത്മാഗാന്ധിയും സ്വാമിയെ സന്ദർശിച്ചു് സംഭാഷണം ചെയ്യുകയുണ്ടായി. 1924-ലാണ് സ്വാമിയുടെ നിർദ്ദേശപ്രകാരം ആലുവായിൽ സർവ്വമതസമ്മേളനം വിളിച്ചുകൂട്ടിയതു്. കേരളക്കരയിൽ ആദ്യമായി നടന്ന സർവ്വമതസമ്മേളനമായിരുന്നു അതു്. ''വാദിക്കാനും ജയിക്കാനുമല്ല, അറിയാനും അറിയിക്കാനുമാണ്'' എന്നതായിരുന്നു സമ്മേളനത്തിന്റെ മുദ്രാവാക്യം. 1928-ൽ എസ്. എൻ. ഡി. പി. യോഗത്തിനയച്ച സന്ദേശത്തിൽ സ്വാമി ഇങ്ങനെ എഴുതി: ''.... സംഘടനയുടെ ഉദ്ദേശം ഒരു പ്രത്യേകവർഗ്ഗക്കാരെ മാത്രം ചേർത്തു് ഒരു സമുദായത്തെ സൃഷ്ടിക്കുവാനായിരിക്കരുതു്. നമ്മുടെ സമുദായസംഘടന

എല്ലാ മനുഷ്യരേയും ഒന്നായിച്ചേർക്കുന്നതായിരിക്കണം. മതം വിശ്വാസസ്വാതന്ത്ര്യത്തെ അനുവദിക്കുന്നതും സംസ്കൃതബുദ്ധികൾക്കെല്ലാം സ്വീകാര്യവും മനുഷ്യരെ ഉത്തമമായ ആദർശത്തിലേയ്ക്കു് നയിക്കുന്നതുമായിരിക്കണം...''

തികച്ചും ലളിതവും പവിത്രവുമായിരുന്ന സ്വാമിജിയുടെ ജീവിതം. അദ്ദേഹത്തോടൊപ്പം താമസിച്ചവരും സഞ്ചരിച്ചവരും അനവധിയാണു്. അവർക്കാക്കും ഭക്ത്യാദരവോടുകൂടിയല്ലാതെ അദ്ദേഹത്തെക്കുറിച്ചു് സംസാരിക്കാൻ കഴിവില്ലായിരുന്നു. അടുക്കുന്തോറും ആരാധിക്കാൻ തോന്നുന്ന വിധത്തിൽ അതിവിശിഷ്ടമായ ഗുണവിശേഷങ്ങളുടെ വിളനിലമായിരുന്ന ആ വ്യക്തിത്വം. ഏതു പ്രതിസന്ധിയിലും കുലുങ്ങാത്തതായിരുന്ന ആ പ്രകൃതം.

> വാദങ്ങൾ ചെവിക്കൊണ്ടും മതപ്പോരുകൾ കണ്ടും
> മോദ സ്ഥിരനായങ്ങു വസിപ്പൂ മലപോലെ.

എന്നു് ആശാൻ എഴുതുന്നതിൽ ആ പ്രകൃതം സൂചിതമായിരിക്കുന്നു. ജീവകാരുണ്യവും ചിന്താഗഹനതയും ഒത്തിണങ്ങിയതായിരുന്ന സ്വാമിയുടെ പ്രകൃതം. ദൈവികമായ ആ സിദ്ധികളൊക്കെയും സഹജാതർക്കുവേണ്ടി സമർപ്പിച്ചതിലാണു് തൃപ്പാദങ്ങളുടെ മഹത്ത്വം കുടികൊള്ളുന്നതു്. ജീവിതകാലത്തുതന്നെ അദ്ദേഹം ഒരു ജനതയുടെ ദൈവമായിത്തീർന്നതിനു് കാരണം മറ്റൊന്നല്ല.

### 1928-ൽ തൃപ്പാദങ്ങൾ സമാധിയടഞ്ഞു

മലയാളത്തിലും സംസ്കൃതത്തിലുമായി ധാരാളം പദ്യകൃതികൾ സ്വാമി രചിച്ചിട്ടുണ്ടു്; ''തേവാരപ്പതികൾ'' എന്ന പേരിൽ ഒരു തമിഴ കൃതിയും രചിച്ചിട്ടുണ്ടു്. ആത്മോപദേശശതകം, ജനനീനവരത്നമഞ്ജരി, ദൈവദശകം, ജാതിമീമാംസ, ജീവകാരുണ്യപഞ്ചകം, കുണ്ഡലിനിപ്പാട്ടു്, കാളിനാടകം തുടങ്ങിയവയാണു് പ്രധാനപ്പെട്ട മലയാളകവിതകൾ. ദർശനമാലാ, നിർവൃതിപഞ്ചകം, ബ്രഹ്മവിദ്യാപഞ്ചകം, വിനായകസ്തവം തുടങ്ങിയവയാണു് പ്രധാനപ്പെട്ട സംസ്കൃതകൃതികൾ. ദൈവികമായ ദർശനത്തിന്റെ അലൗകികശോഭയാർന്ന ആ കവിതകൾ കേരളീയസാഹിത്യത്തിലെ ഏകാന്തവിശിഷ്ടമായ ഒരു പ്രസ്ഥാനമായി പ്രശോഭിക്കുന്നു. അദ്വൈതദർശനമായിരുന്നു സ്വാമിയുടെ വിശ്വാസപ്രമാണം.

---

# പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ശ്രീ ചട്ടമ്പിസ്വാമികൾ എന്ന പേരിൽ വിശ്രുതനായ പരമഭട്ടാര ശ്രീ വിദ്യാധിരാജ തീർത്ഥപാദസ്വാമികളെപ്പററി കേട്ടിട്ടില്ലാത്തവർ കേരളത്തിൽ അധികമുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹം കൊല്ലവർഷം 1029-ാമാണ്ടു് ചിങ്ങമാസം 11-ാം നു- (1853-ാമാണ്ടു് ആഗസ്റ്റ്മാസം 25-ാം നു-) ഭരണിനക്ഷത്രത്തിൽ തിരുവനന്തപുരം നഗരത്തിനു സമീപമുള്ള കൊല്ലൂർ എന്ന ഗ്രാമത്തിൽ ജനിച്ചു. അവിടെയുള്ള ഉള്ളൂർക്കോട്ടു് എന്ന നായർ തറവാടാണു് അദ്ദേഹത്തിന്റെ ജന്മഗൃഹം. മാതാവു് നങ്ങമ്മയും പിതാവു് അനന്തശർമ്മാവു് എന്ന ബ്രാഹ്മണനുമായിരുന്നു. അവരുടെ സീമന്തപുത്രനാണു് കഥാപുരുഷൻ. അദ്ദേഹത്തിന്റെ ശരിയായ പേരു് അയ്യപ്പൻ എന്നായിരുന്നുവെങ്കിലും കുഞ്ഞനെന്ന ഓമനപ്പേരാണു് എല്ലാവരും വിളിച്ചിരുന്നതു്.

### വിദ്യാഭ്യാസം

സ്വാമികളുടെ കുടുംബം ഒരു കാലത്തു് സമ്പത്സമൃദ്ധമായിരുന്നുവെങ്കിലും കാലക്രമേണ വളരെ ദരിദ്രമായിത്തീർന്നുപോയി. അതുകൊണ്ടു് യഥാകാലം വിദ്യാഭ്യാസം ചെയ്യുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. എന്നാൽ

പൂർവ്വസംസ്കാരപ്രചോദനംനിമിത്തം ഏഴെട്ടു വയസ്സായപ്പോൾ അടുത്തുള്ള ചില കളരി ആശാന്മാരുടെ സഹായത്തോടുകൂടി അദ്ദേഹം മലയാളവും തമിഴും പഠിക്കുവാൻ തുടങ്ങി. പന്ത്രണ്ടു വയസ്സായപ്പോഴേയ്ക്കു് ആ ഭാഷകൾ രണ്ടിലും സാമാന്യം നല്ല വിജ്ഞാനം സമാർജ്ജിച്ച അദ്ദേഹം സംസ്കൃതഭാഷകൂടി പഠിക്കാൻ ആരംഭിച്ചു. സ്വാമികളുടെ വീടിനടുത്തുള്ള അത്യറ പോററിയുടെ മഠത്തിൽ അക്കാലത്തു് ബ്രാഹ്മണബാലന്മാരെ ഒരു ശാസ്ത്രി സംസ്കൃതഭാഷ പഠിപ്പിക്കുന്നുണ്ടായിരുന്നു. അതു് ഒളിച്ചുനിന്നു കേട്ടാണു് അദ്ദേഹം സംസ്കൃതപഠനം തുടന്നതു്. കുറെക്കഴിഞ്ഞപ്പോൾ അദ്ധ്യാപകനു് ഈ വസ്തുത മനസ്സിലായി. ഒളിവിൽ പഠിക്കുന്ന ശിഷ്യനെ ഗുരു അടുത്തുവിളിച്ചു് പരിശോധിച്ചുനോക്കി. അപ്പോൾ അവിടെ പഠിപ്പിച്ചതെല്ലാംതന്നെ ആ ബാലനു് കണ്ഠസ്ഥമാണെന്നു് തെളിഞ്ഞു. അസാധാരണമായ മേധാശക്തി കണ്ടു്, ''കുഞ്ഞൻകൂടി ഇവിടെ ഇരുന്നു പഠിച്ചുകൊള്ളു,'' എന്നു സന്തോഷത്തോടുകൂടി പറഞ്ഞു് ആ ശാസ്ത്രി മററുകുട്ടികളുടെകൂടെ ഇരുത്തി അദ്ദേഹത്തെ സംസ്കൃതം പഠിപ്പിച്ചു. അവിടെ കുറച്ചുനാൾ പഠിച്ചപ്പോൾതന്നെ സംസ്കൃതഭാഷയിൽ നാലഞ്ചുകാവ്യങ്ങൾ പഠിച്ചു് വ്യുത്പത്തി സമ്പാദിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു.

## ചട്ടമ്പിസ്ഥാനലബ്ധി

പിന്നീടു് തിരുവനന്തപുരം പേട്ടയിൽ രാമൻപിള്ളആശാന്റെ പാഠശാലയിൽ ചേന്നു് അദ്ദേഹം പഠനം ആരംഭിച്ചു. കുറച്ചുനാൾ കഴിഞ്ഞപ്പോൾ ആശാൻ അദ്ദേഹത്തെ ആ പാഠശാലയിലെ ചട്ടമ്പിയാക്കിയുയത്തി. ആശാൻ ക്ലാസ്സിലില്ലാത്തപ്പോൾ മററു കുട്ടികളെ പഠിപ്പിക്കുക, അവരുടെ പാഠങ്ങൾ കേൾക്കുക, അവരെ നിയന്ത്രിക്കുക, മുതലായ ജോലിയാണു് അന്നത്തെ പാഠശാലകളിൽ ചട്ടമ്പിസ്ഥാനികൾക്കു് ഉണ്ടായിരുന്നതു്. പിൽക്കാലത്തുണ്ടായ മോനിട്ടരുടെ സ്ഥാനമാണതു്. ശ്രീ രാമൻപിള്ള ആശാൻ നൽകിയ ചട്ടമ്പിസ്ഥാനം ജീവിതാവസാനംവരെ കഥാപുരുഷൻ ഉപേക്ഷിച്ചിരുന്നില്ല. അതുകൊണ്ടാണു് അദ്ദേഹം പിൽക്കാലത്തു് ചട്ടമ്പിസ്വാമി എന്ന പേരിൽ പ്രസിദ്ധനായിത്തീന്നതു്.

## പരദേശവാസവും ഉപരിവിദ്യാഭ്യാസവും

ശ്രീ രാമൻപിള്ളആശാന്റെ കളരിയിൽവെച്ചു് അദ്ദേഹം കൂടുതലായി പഠിച്ചതു് തമിഴും സംഗീതവും ആയിരുന്നു. അവിടത്തെ പഠനത്തിനുശേഷം സ്വാമിനാഥദേശികൻ എന്ന തമിഴ് പണ്ഡിതന്റെ അടുക്കൽനിന്നു് തമിഴ ഭാഷയിലുള്ള ഉപരിഗ്രന്ഥങ്ങൾ പരിശീലിച്ചുകൊണ്ടിരുന്നു. അക്കാലത്തു് തിരുവനന്തപുരത്തു് നവരാത്രി സംബന്ധിച്ചു നടന്നിരുന്ന വിദ്വത്സദസ്സിൽ പങ്കുകൊള്ളാൻ വന്ന ''സുബ്ബാജടാപാഠി'' എന്ന മഹാപണ്ഡിതനെ പരിചയപ്പെടുകയും അദ്ദേഹത്തിന്റെ കൂടെ കല്ലടക്കുറിച്ചിയിൽ പോയി അഞ്ചുകൊല്ലത്തോളം താമസിച്ചു് വേദവേദാന്താദിശാസ്ത്രങ്ങൾ സ്വാമികൾ നല്ലവണ്ണം പരിശീലിക്കുകയും ചെയ്തു. കൂടാതെ, മധുരയിൽ കുപ്പാചാര്യർ, കല്ലടക്കുറിച്ചി അപ്പാത്തുരയ്യർ തുടങ്ങിയ പണ്ഡിതന്മാരിൽനിന്നു് വ്യാകരണം, ന്യായം, വൈശേഷികം മുതലായ ശാസ്ത്രങ്ങളിലുള്ള ഉപരിഗ്രന്ഥങ്ങൾകൂടി അഭ്യസിക്കുവാനുള്ള അവസരം അദ്ദേഹത്തിനു് തമിഴ്നാട്ടിൽവെച്ചു ലഭിച്ചു. അനിതരസാധാരണമായ ബുദ്ധിശക്തിനിമിത്തം ഏതു ശാസ്ത്രങ്ങൾ പഠിക്കുന്നതിനും അദ്ദേഹത്തിനു് ഒരു പ്രയാസവുമില്ലായിരുന്നു. മിക്കവാറും ഒരു തവണ കേൾക്കുകയോ വായിക്കുകയോ ചെയ്താൽ ആ വിഷയങ്ങളെല്ലാം അപ്പോൾതന്നെ ബുദ്ധിയിൽ പതിയുമായിരുന്നു. അതുകൊണ്ടു് തമിഴ്നാട്ടിൽ താമസിച്ചു് അഞ്ചു വഷംകൊണ്ടു് സംസ്കൃതഭാഷയിലും തമിഴഭാഷയിലുമുള്ള നാനാശാസ്ത്രങ്ങളിലും അദ്ദേഹത്തിനു് നല്ല പാണ്ഡിത്യം സമ്പാദിക്കാൻ കഴിഞ്ഞു. കല്ലടക്കുറിച്ചിയിലെ ഗുരുകുലവിദ്യാഭ്യാസത്തിനുശേഷം കഥാപുരുഷൻ ദക്ഷിണേന്ത്യ മുഴുവൻ സഞ്ചരിച്ചു് അനേകം മഹാപണ്ഡിതന്മാരുമായി വിവിധ ശാസ്ത്രവിഷയങ്ങളെക്കുറിച്ചു് ചച്ച നടത്തി തന്റെ ജ്ഞാനവിജ്ഞാനങ്ങൾ അഭിവൃദ്ധിപ്പെടുത്തിക്കൊണ്ടിരുന്നു. അതുപോലെ സംഗീതം, വാദ്യം, നൃത്യം, ചിത്രരചന, കായികാഭ്യാസം മുതലായ കലകളിലും അദ്ദേഹം നൈപുണ്യം നേടിക്കൊണ്ടിരുന്നു. ഇരുപത്തഞ്ചു വയസ്സായപ്പോഴേയ്ക്കും സ്വാമികൾ

സകലകലാവല്ലഭന്റേയും സർവ്വശാസ്ത്രപാരംഗതന്റേയും നിലയിൽ പ്രശസ്തനായിത്തീർന്നുവെന്നാണ് അദ്ദേഹത്തിന്റെ സുഹൃത്തുക്കളായ പണ്ഡിതന്മാർ രേഖപ്പെടുത്തിയിരിക്കുന്നതു്.

### അദ്ധ്യാത്മസാധനകൾ

ശ്രീസ്വാമിതിരുവടികൾ ജന്മനാ ഒരു ഭക്തനായിരുന്നു. വളരെ ചെറുപ്പകാലംമുതൽ തന്നെ അന്യരുടെ പ്രേരണകൂടാതെ അടുത്തുള്ള ക്ഷേത്രങ്ങളിൽചെന്നു് പ്രദക്ഷിണം ചെയ്തു വന്ദിക്കുകയും, പുഷ്പങ്ങൾ പറിച്ചു് മാല കോർത്തു് ദേവനു് സമർപ്പിക്കുകയും, ഭക്തിരസനിഷ്യന്ദികളായ സ്തോത്രങ്ങൾ ചൊല്ലി ദേവനെ സ്തുതിക്കുകയും ചെയ്യുമായിരുന്നു. അദ്ദേഹത്തിനു പന്ത്രണ്ടു വയസ്സുള്ള കാലത്തു് അജ്ഞാതനാമാവായ ഒരു മഹാപുരുഷനെ യാദൃച്ഛികമായിക്കാണുകയും ആ മഹാത്മാവു് കാരുണ്യപൂർവ്വം ഒരു മന്ത്രം ആ ബാലനു് ഉപദേശിച്ചുകൊടുക്കുകയും ചെയ്തു. ഗുരൂപദേശമനുസരിച്ചു് ഭക്തിപൂർവ്വം ആ മന്ത്രം ജപിച്ചു് ഇഷ്ടദേവതാപ്രസാദം വരുത്തുവാൻ അദ്ദേഹത്തിനു് അധികം കാലം വേണ്ടിവന്നില്ല. ബാലസുബ്രഹ്മണ്യനായിരുന്നു അദ്ദേഹത്തിന്റെ ഇഷ്ടദേവൻ. ആ ദേവന്റെ അനുഗ്രഹമാണു് തനിക്കുണ്ടായ സമൃത്ക്കഷ്ത്തിനെല്ലാം നിദാനമെന്നു് അശ്രുപൂർണ്ണാക്ഷനായി ഗദ്ഗദസ്വരത്തിൽ അദ്ദേഹം പിൽക്കാലത്തു പറയുമായിരുന്നു. സുബ്രഹ്മണ്യഭക്തിനിമിത്തം 'ഷണ്മുഖദാസൻ' എന്ന പേരിലും അദ്ദേഹം പ്രസിദ്ധനായിത്തീർന്നു. ശൈവം, വൈഷ്ണവം, ശാക്തേയം തുടങ്ങി പല സമ്പ്രദായങ്ങളിലുമുള്ള ഉപാസനകൾ പിൽക്കാലത്തു് അദ്ദേഹം പല ഗുരുക്കന്മാരിൽനിന്നും പരിശീലിച്ചു് സിദ്ധിവരുത്തിയിട്ടുണ്ടു്. ഒരു തങ്ങളുടെ അടുക്കൽനിന്നു് മഹമ്മദീയരുടെ അനുഷ്ഠാനക്രമങ്ങളും 'ഖുറാനും' സ്വാമി അഭ്യസിച്ചതായി പറയപ്പെടുന്നു.

### യോഗചര്യ

ഉപാസനയിൽ എന്നപോലെ യോഗചര്യയിലും സ്വാമികൾ വളരെ ശ്രദ്ധാലുവായിരുന്നു. ഹഠയോഗം, ലയയോഗം, രാജയോഗം തുടങ്ങി ചിത്തനിരോധനത്തിനുള്ള അനേക സാധനകൾ പല ഗുരുഭൂതന്മാരിൽനിന്നു് അദ്ദേഹം പരിശീലിച്ചിരുന്നു. യോഗസാധനയുടെ പ്രാരംഭദശയിൽ അദ്ദേഹം ആചാര്യനായി വരിച്ചതു് തൈയ്ക്കാട്ടു് അയ്യാവു് എന്ന പ്രസിദ്ധനായ ഒരു മഹാനെ ആയിരുന്നു. എന്നാൽ യോഗസമ്പ്രദായത്തിലുള്ള ഉപരി സാധനകൾ അദ്ദേഹം പരിശീലിച്ചതു് ശ്രീ ആത്മാനന്ദസ്വാമി എന്നു പ്രസിദ്ധനായ യോഗിവര്യനിൽനിന്നാണു്. ആ യോഗിവര്യൻ അന്നു് മരുത്വാമലയിലാണു് വിശ്രമിച്ചിരുന്നതു്. അദ്ദേഹത്തിന്റെ യോഗസിദ്ധികളെക്കുറിച്ചു് തെക്കൻ തിരുവിതാംകൂറിൽ പലരും ഇന്നും പ്രശംസിക്കാറുണ്ടു്. അഗസ്ത്യസമ്പ്രദായമനുസരിച്ചുള്ള യോഗവിദ്യയാണു് ശ്രീ ആത്മാനന്ദസ്വാമികൾ കഥാപുരുഷനെ പരിശീലിപ്പിച്ചതു്. ശരീരശുദ്ധികരങ്ങളായ ഷട്കർമ്മങ്ങൾ, യോഗാസനങ്ങൾ, പ്രാണായാമങ്ങൾ, മുദ്രകൾ, നാദാനുസന്ധാനം തുടങ്ങി യൌഗികങ്ങളായ അനേകസാധനകൾ ശ്രീ ആത്മാനന്ദസ്വാമികളുടെ സന്നിധിയിൽവെച്ചു് പരിശീലിച്ചു സിദ്ധി വരുത്തുവാൻ കഥാപുരുഷനു ഭാഗ്യമുണ്ടായി. അതിദുർല്ലഭമായ 'ഖേചരീമുദ്ര' ശീലിച്ചു് യോഗാമൃതം ആസ്വദിക്കുന്നതിനും നിർവ്വികല്പസമാധിയിൽ ദീർഘനേരം ഇരിക്കുന്നതിനുമുള്ള ഭാഗധേയം ഗുരുകൃപകൊണ്ടു് കഥാപുരുഷനു് പെട്ടെന്നുതന്നെ സിദ്ധിച്ചു.

### അവധൂതദർശനവും അദ്വൈതബ്രഹ്മസാക്ഷാത്കാരവും

അടങ്ങാത്ത ജ്ഞാനവിജ്ഞാനതൃഷ്ണ ശ്രീ സ്വാമിതിരുവടികൾക്കു് ചെറുപ്പംമുതൽ ഉണ്ടായിരുന്നു. അതു ശമിപ്പിക്കുന്നതിനുവേണ്ടി അദ്ദേഹം നിരന്തരം പരിശ്രമിച്ചുകൊണ്ടും ഇരുന്നു. ആ പരിശ്രമത്തിന്റെ ഫലമായി വിവിധ കലകളിലും നാനാശാസ്ത്രങ്ങളിലും അഗാധവൈദുഷ്യം സമാർജ്ജിക്കുന്നതിനും വിവിധസാധനാമാർഗ്ഗങ്ങളിൽക്കൂടി പ്രപഞ്ചഭാനമില്ലാത്ത നിർവ്വികല്പകഭൂമികയിൽ ചിത്തവൃത്തി ലയിപ്പിക്കുന്നതിനും അദ്ദേഹത്തിനു ഭാഗ്യമുണ്ടായി. എന്നാൽ അതുകൊണ്ടൊന്നും ശാസ്ത്രവാസനാപ്രേരിതമായ അദ്ദേഹത്തിന്റെ ബുദ്ധിക്കു് പരിപൂർണ്ണസംതൃപ്തിയുണ്ടായില്ല. ലോകവാസന, ദേഹവാസന, ശാസ്ത്രവാസന ഇവ മൂന്നും ആത്മജ്ഞാനത്തിനു പ്രതിബന്ധ

മാണല്ലൊ. ലോകവാസനയും, ദേഹവാസനയും സാധനാബലംകൊണ്ടു് നിശ്ശേഷം ഇല്ലാതാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. എന്നാൽ യോഗാഭ്യാസജന്യമായ നിർവ്വികല്പ സമാധികൊണ്ടു് സംതൃപ്തിയടയുവാൻ ശാസ്ത്ര വാസന അദ്ദേഹത്തെ അനുവദിച്ചില്ല. വേദാന്ത ശാസ്ത്രംവഴി അദ്വൈതബ്രഹ്മതത്ത്വത്തേയും സിദ്ധാന്തശാസ്ത്രംവഴി ശിവാദ്വൈതതത്ത്വത്തേയും ഇതിനകം അദ്ദേഹം പരോക്ഷമായി ബോധിച്ചുകഴിഞ്ഞു. അതുരണ്ടും പൂർണ്ണവും, സത്യവും, സനാതനവുമായ ഒരേവസ്തുവാണെന്നും നിർവ്വികല്പസമാധിയിൽ അനുഭവപ്പെടുന്നതു് ആ പരമാത്ഥവസ്തുവാണെന്നും അദ്ദേഹത്തിനു് അറിയുവാനും കഴിഞ്ഞു. പക്ഷെ ആ പരംപൊരുൾ സത്യവും പൂർണ്ണവും ആണെങ്കിൽ നിർവ്വികല്പാവസ്ഥയിലേപ്പോലെ സവികല്പാവസ്ഥയിലും സഹജമായി പ്രകാശിക്കേണ്ടതല്ലേ എന്ന ചിന്തയാണു് അക്കാലത്തു് അദ്ദേഹത്തെ അസംതൃപ്തനാക്കിത്തീർത്തതു്. ആ അസംതൃപ്തി പരിഹരിക്കുന്നതിനുവേണ്ടി പലപല പണ്ഡിതന്മാരേയും ബ്രഹ്മജ്ഞാനികളേയും അദ്ദേഹം ചെന്നുകണ്ടു് ശാസ്ത്രചച്ച നടത്തിയിട്ടുണ്ടു്. പക്ഷെ അതുകൊണ്ടൊന്നും അദ്ദേഹത്തിനു് അദ്വൈതാനുഭൂതി സത്യവും സഹജവുമാണെന്നു് ബോധിക്കാൻ കഴിഞ്ഞില്ല. സത്യവും സഹജവും ആണെങ്കിൽ അതു് എപ്പോഴും അനുഭവരൂപത്തിൽ പ്രകാശിക്കണമെന്നായിരുന്നു അദ്ദേഹത്തിൻെറ വാദം. അങ്ങനെ അസംതൃപ്തനായിക്കഴിയുന്ന കാലത്തു് ഒരിക്കൽ നാഗരുകോവിലിൽ വടിവീശ്വരമെന്ന സ്ഥലത്തുവെച്ചു് യാദൃച്ഛികമായി ഒരു അവധൂതമഹാത്മാവിനെ സ്വാമികൾക്കു കാണുവാൻ ഇടയായി. ബാഹ്യദൃഷ്ടിയിൽ വെറും ഭ്രാന്തനേപ്പോലെയോ വെറും പ്രാകൃതനേപ്പോലെയോ കാണപ്പെട്ട മൌനിയായ ആ അവധൂതനെ അന്നു പലരും കണ്ടിരിക്കാം. അദ്ദേഹം വെറും നിസ്സാരനാണെന്നു കരുതിയുമിരിക്കാം. എന്നാൽ സ്വാമിജിക്കു് ആ പ്രാകൃതവേഷത്തിൽ കാണപ്പെട്ട മനുഷ്യനിൽ സഹജാനന്ദം നിരന്തരം അനുഭവിച്ചു് സംതൃപ്തനായി വിഹരിക്കുന്ന ഒരു പരമാചാര്യനെയാണു് കാണാൻ കഴിഞ്ഞതു്. ദർശനമാത്രത്തിൽതന്നെ സ്വാമിജി ആ മഹാത്മാവിൻെറ പാദാരവിന്ദങ്ങളിൽ ഭക്തിപൂർവ്വം സാഷ്ടാംഗം പ്രണമിച്ചു. പക്ഷെ ആ അവധൂതൻ അതൊന്നും കണ്ടതായി ഭാവിച്ചതേ ഇല്ല. അദ്ദേഹം അതിവേഗം എങ്ങോട്ടോ പൊയ്ക്കൊണ്ടിരുന്നു. സ്വാമിജിയും അദ്ദേഹത്തെ ഭക്തിപൂർവ്വം അനുഗമിച്ചു. അങ്ങനെ അവരു രണ്ടുപേരും നടന്നു നടന്നു് ഏറെ ദൂരം മുന്നോട്ടുപോയി. രാത്രി ആയപ്പോൾ അവധൂതൻ തിരിഞ്ഞുനിന്നു് തന്നെ അനുഗമിക്കുന്ന ഭക്തനെ ഭീഷണിപ്പെടുത്തി ഓടിക്കുവാൻ ശ്രമിച്ചു. ആ ശ്രമം ഫലിക്കുന്നില്ലെന്നു കണ്ടപ്പോൾ ആ മഹാത്മാവു് കഥാപുരുഷനെ വഴിയരികിലുള്ള ഒരു വിജനപ്രദേശത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി അവിടെ വെച്ചു് ആത്മോപദേശം കൊടുത്തു് അനുഗ്രഹിക്കുകയാണുണ്ടായതു്. അഹോ ! എന്തൊരത്ഭുതം! അന്യരുടെ ദൃഷ്ടിയിൽ ഭ്രാന്തനെപ്പോലെയും പ്രാകൃതനേപ്പോലെയും കാണപ്പെട്ട ആ അവധൂതൻെറ അല്പസമയത്തെ സാന്നിദ്ധ്യവും ഉപദേശവും കൊണ്ടു് അന്നു് കുഞ്ഞൻപിള്ളചട്ടമ്പി ആയിരുന്ന ഒരു യുവാവു് ജീവൻമുക്തനും പരമഹംസനുമായ പരമഭട്ടാര ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമികളായി മാറിപ്പോയി. ജീവഭാവത്തിൽ ദേഹാഭിമാനിയായിരുന്ന അദ്ദേഹം ബ്രഹ്മഭാവത്തിൽ ഉണന്നു് നിർവ്വികല്പഭാവത്തിലും സവികല്പഭാവത്തിലും സച്ചിന്മയമായ പരമാത്ഥവസ്തു ഒരേവിധത്തിൽ നിജസ്വരൂപമായി പ്രകാശിക്കുന്നു എന്നുള്ള പരമാത്ഥം അനുഭവിച്ചറിഞ്ഞു. അതീന്ദ്രിയമായ ആ അനുഭൂതി അദ്ദേഹത്തെ എന്നെന്നേയ്ക്കും സംതൃപ്തനും ആത്മാരാമനുമാക്കിത്തീർത്തു. ആ അനുഭൂതിക്കുശേഷം കുറെക്കാലം ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ ഒരവധൂതനായി പലസ്ഥലത്തും സഞ്ചരിച്ചിരുന്നതായി കേൾവി ഉണ്ടു്. ഒരു വ്യവസ്ഥയുമില്ലാതെ തരുതലവാസിയായും കരതലഭിക്ഷാശനനായുമാണു് അദ്ദേഹം അക്കാലത്തു് ജീവിതയാത്ര തുടന്നിരുന്നതു്. എന്നാൽ കേരളത്തിൻെറ സുകൃതംകൊണ്ടോ തൻെറ പ്രാരബ്ധവേഗംകൊണ്ടോ എന്തോ അദ്ദേഹം ക്രമേണ ഭക്തന്മാരോടടുക്കുകയും അവരുടെ ഗൃഹങ്ങളിൽ ഒന്നും രണ്ടും ദിവസം നിവസിക്കുവാൻ തുടങ്ങുകയും ചെയ്തു. എന്നാലും ഒരുസ്ഥലത്തും അധികനാൾ താമസിക്കുന്ന സ്വഭാവം അദ്ദേഹത്തിനില്ലായിരുന്നു. മിക്കവാറും സഞ്ചാരശീ

ലനായിട്ടാണ് അദ്ദേഹം കാണപ്പെട്ടത്. ആ സഞ്ചാരകാലങ്ങളിൽ അത്ഭുതജനകങ്ങളായ അനേകം യോഗസിദ്ധികൾ അദ്ദേഹത്തിൽ നിന്നു പ്രകടമായിട്ടുള്ളതായി പല ദൃക്സാക്ഷികളും രേഖപ്പെടുത്തിയിട്ടുണ്ട്. അമാനുഷപ്രഭാവനായ ഒരു യോഗിവര്യനായിട്ടാണ് അദ്ദേഹത്തെ ജനങ്ങൾ കാണുകയും ആരാധിക്കുകയും ചെയ്തിരുന്നത്.

## ശിഷ്യന്മാർ

ദക്ഷിണ ഇന്ത്യയിൽ വിശേഷിച്ചും തമിഴ് നാട്ടിൽ ആവിർഭവിച്ച ശൈവാചാര്യന്മാരുടെ ആചാരവിചാരങ്ങളും ആദർശങ്ങളും സ്വാമിജിയിൽ വളരെ സ്വാധീനം ചെലുത്തിയിരുന്നു. അപ്പർ, സുന്ദരർ, തിരുജ്ഞാനസംബന്ധർ, മാണിക്യവാചകർ എന്നീ ശൈവസമയാചാര്യന്മാരുടെ തിരുവായ്മൊഴികൾ ഉപനിഷത്തുകളേപ്പോലെതന്നെ സ്വാമിപാദങ്ങൾ യോഗജ്ഞാനവിഷയത്തിൽ പരമപ്രമാണങ്ങളായി അംഗീകരിച്ചിരുന്നു. വേദാന്തശാസ്ത്രപ്രതിപാദിതമായ ബ്രഹ്മാദ്വൈതസമ്പ്രദായത്തേയും ശൈവതന്ത്രശാസ്ത്രപ്രതിപാദിതമായ ശിവാദ്വൈതസമ്പ്രദായത്തേയും സമന്വയിപ്പിച്ചുകൊണ്ടുള്ള ഒരു ജ്ഞാനസമ്പ്രദായമാണ് മോക്ഷസാധനമായി സ്വാമിതിരുവടികൾ ഉപദേശിച്ചിരുന്നത്. ബാഹ്യമായ സന്ന്യാസചിഹ്നം ഒന്നും അദ്ദേഹത്തിനു് ഇല്ലായിരുന്നു. അതിനാൽ സാധാരണ ജനങ്ങൾക്ക് അദ്ദേഹത്തിന്റെ ആത്മജ്ഞാനത്തെക്കുറിച്ചോ യോഗനിഷ്ഠയേക്കുറിച്ചോ ഒന്നും അറിയാൻ കഴിഞ്ഞിരുന്നില്ല. അങ്ങനെ അറിയാതിരിക്കുന്നതായിരുന്നു അദ്ദേഹത്തിനു് ഇഷ്ടവും. എന്നാൽ ഒരു മഹാപണ്ഡിതനാണെന്ന് വിദ്വാന്മാരും സകലകലാവല്ലഭനാണെന്ന് കലാരസികന്മാരും അദ്ദേഹത്തെ അക്കാലത്തും വിശേഷിപ്പിക്കാൻ തുടങ്ങിയിരുന്നു. പക്ഷെ തീവ്രജിജ്ഞാസുക്കളെങ്ങനെയും മഹാത്മാക്കളെ കണ്ടുപിടിച്ച് അവരുടെ അനുഗ്രഹം നേടാൻ ശ്രമിക്കും. അങ്ങനെ ശ്രീ സ്വാമികളുടെ മഹത്വമറിഞ്ഞു് അദ്ദേഹത്തെ ആചാര്യനായി സമാരാധിച്ച അപൂർവ്വം ചില സുകൃതികൾ അക്കാലത്തു് ഉണ്ടായിരുന്നു. അവരിൽ പ്രമുഖന്മാർ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളും തീർത്ഥപാദപരമഹംസസ്വാമികളുമാണ്. ആ മഹാത്മാക്കൾ ആദ്ധ്യാത്മികമണ്ഡലത്തിൽ ഉയരുകയും ലോകക്ഷേമത്തിനുവേണ്ടി പല സത്പ്രവൃത്തികളിലും ഏർപ്പെടുകയും ചെയ്തിട്ടുണ്ട്.

## അനാചാരദൂരീകരണവും ഹിന്ദുധർമ്മപ്രചാരണവും

അറുപത്തിനാലു ജാതികളും അതിൽ തന്നെ അനേകം ഉപജാതികളും ഉൾക്കൊണ്ടു് ഛിന്നഭിന്നമായി കിടന്ന ഒന്നാണ് കേരളത്തിലെ ഹിന്ദുസമുദായം. ഹിന്ദുമതത്തിന്റെ മുഖ്യസിദ്ധാന്തം തീണ്ടിയാൽ കുളിക്കുകയും വിജാതീയരുടെ വെള്ളംപോലും കുടിക്കാതിരിക്കലുമാണെന്നു് പൂർണ്ണമായി വിശ്വസിച്ചിരുന്ന ധാരാളം ആളുകൾ അക്കാലത്തു് ഉണ്ടായിരുന്നു. ഇതുകൊണ്ടു് ഹിന്ദുക്കൾ ഉത്കൃഷ്ടരെന്നും അപകൃഷ്ടരെന്നും രണ്ടു വർഗ്ഗമായിത്തിരിഞ്ഞിരുന്നു. ഇംഗ്ലീഷുകാരുടെ ഭരണവും ക്രിസ്ത്യൻപാതിരിമാരുടെ മതപ്രചാരണവുംകൊണ്ടു് ഹിന്ദുക്കളിലെ അപകൃഷ്ടരായി പരിഗണിക്കപ്പെട്ടിരുന്ന ഒരു വലിയ വിഭാഗം ലൌകികസ്വാതന്ത്ര്യത്തിനുവേണ്ടി ഹിന്ദുമതമുപേക്ഷിച്ച് ക്രിസ്തുമതത്തെ ശരണം പ്രാപിച്ചു. ഹിന്ദുക്കളായി അവശേഷിച്ചവർതന്നെ അന്ധവിശ്വാസികളും അനാചാരതല്പരന്മാരുമായിട്ടാണ് ജീവിച്ചിരുന്നത്. ബ്രാഹ്മണപുരോഹിതന്മാരുടെ കല്പനയ്ക്കു വിധേയരായിക്കഴിഞ്ഞിരുന്ന അബ്രാഹ്മണർക്ക് അക്കാലത്തു് മതപരമായ ഒരു സ്വാതന്ത്ര്യവും ഇല്ലായിരുന്നു. എഴുത്തച്ഛൻ മലയാളത്തിൽ വിവർത്തനം ചെയ്ത രാമായണം, ഭാരതം, ഭാഗവതം ഈ പുരാണങ്ങൾ മാത്രമായിരുന്നു അന്നത്തെ ഹിന്ദുക്കളുടെ പരമപ്രമാണം. പക്ഷെ ആ ഗ്രന്ഥങ്ങൾ വായിച്ച് അർത്ഥം ഗ്രഹിക്കുവാനുള്ള ശാസ്ത്രപരിചയമുള്ളവർ അവരുടെ ഇടയിൽ തുലോം കുറവായിരുന്നു. ഇങ്ങനെ ഹിന്ദുക്കളിൽ ഒരു കൂട്ടർ അസ്വതന്ത്രരായും മറ്റൊരു കൂട്ടർ സ്വാതന്ത്ര്യത്തിനുവേണ്ടി അഹിന്ദുക്കളായും മാറിക്കൊണ്ടിരുന്ന കാലത്താണ് ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ഒരു മതാചാര്യൻ എന്ന നിലയിൽ കേരളത്തിൽ പ്രത്യക്ഷപ്പെട്ടത്. തീണ്ടൽ തൊടീൽ മുതലായ അനാചാരങ്ങളോടു് അദ്ദേഹത്തിനു ചെറുപ്പംമുതലേ വെറുപ്പായിരുന്നു. ശരിയായ മതബോധത്തിന്റെ കുറ

വുകൊണ്ടാണ്  ഇങ്ങനെയുള്ള അന്ധവിശ്വാസങ്ങൾ വെച്ചുപുലർത്തുന്നതെന്ന് അദ്ദേഹം എല്ലാവരോടും പറയുമായിരുന്നു. അന്ന് തീണ്ടൽ ഉണ്ടെന്നു കരുതിയിരുന്നവരുടെ ഗൃഹങ്ങളിൽ ചെന്നു താമസിച്ച് ആഹാരം കഴിക്കുവാൻ അദ്ദേഹത്തിനു് ഒരു സങ്കോചവുമില്ലായിരുന്നു. മനുഷ്യരെല്ലാം പരസ്പരം സഹോദരങ്ങളാണെന്നും അവരിൽ ആരോപിക്കുന്ന ഉച്ചനീചകല്പനകൾ അജ്ഞാനജന്യമാണെന്നുമുള്ള മതസിദ്ധാന്തം പ്രഭാഷണങ്ങൾവഴി അദ്ദേഹം നാട്ടുനീളെ പ്രചരിപ്പിക്കാൻ തുടങ്ങി. അതുപോലെ സ്വാതന്ത്ര്യത്തിനുവേണ്ടി ക്രിസ്തുമതത്തിലേയ്ക്ക് പൊയ്ക്കൊണ്ടിരുന്ന ഹിന്ദുക്കളെ തിരികെ ഹിന്ദുസമുദായത്തിൽ ചേർക്കുന്നതിനും പാതിരിമാരുടെ ഹിന്ദുമതത്തെ ദൂഷിച്ചുകൊണ്ടുള്ള പ്രസംഗങ്ങളെ എതിർക്കുന്നതിനും അദ്ദേഹം ജനങ്ങളെ പ്രേരിപ്പിച്ചു. അദ്ദേഹത്തിന്റെ ശിഷ്യന്മാരായിരുന്ന ശ്രീ കരുവാ കൃഷ്ണനാശാൻ, കാളികാവ് ശ്രീ നീലകണ്ഠപിള്ള എന്ന രണ്ട് ഹിന്ദുമതപണ്ഡിതന്മാർ ഗുരുവിന്റെ നിർദ്ദേശം അനുസരിച്ച് തിരുവിതാംകൂറിലുള്ള ഓരോ നഗരങ്ങളിലും ഗ്രാമങ്ങളിലും ചെന്ന് ജനങ്ങൾക്ക് ഹിന്ദുമതതത്ത്വങ്ങൾ ഉപദേശിച്ചുകൊടുക്കുകയും അന്യമതത്തിലേയ്ക്കു പോയ ഹിന്ദുക്കളെ വീണ്ടും ഹിന്ദുമതത്തിലേയ്ക്കു കൊണ്ടുവരികയും ചെയ്തു. 1941–ലെ തിരുവിതാംകൂറിലെ സെൻസസ് റിപ്പോർട്ടിൽ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ പ്രവർത്തനങ്ങളെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നതു് ഇങ്ങനെയാണ്. ''ഹിന്ദുമതത്തിലേയ്ക്ക് ഇതരമതതത്ത്വങ്ങളുടെ അനിയന്ത്രിതമായ സംക്രമണം നിമിത്തം നാശോന്മുഖമായ ഒരു ദൂഷിച്ച ചിന്താഗതി ജനതാമദ്ധ്യത്തിൽ ഉദ്ഭൂതമാവുകയും പാവനമായ മതസിദ്ധാന്തങ്ങളുടെ പ്രചോദനത്താൽ സമുദായത്തിനു ലഭിക്കേണ്ട പ്രശാന്തസുന്ദരമായ നില നഷ്ടമാവുകയും ചെയ്തു. പത്തൊമ്പതാംനൂററാണ്ടിന്റെ അവസാനത്തോടുകൂടി ഈ വ്യത്യാസം ഹിന്ദുമതത്തിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങി. മതസംബന്ധമായ അത്തരം ഒരു മാന്ദ്യതയും അലസതയും സാധാരണജനങ്ങളുടെ ഇടയിൽ ആവിർഭവിക്കുകയും ഗംഭീരങ്ങളായ മതതത്ത്വങ്ങൾ അബദ്ധജടിലങ്ങളായ ചില അനാചാരങ്ങളുടെ കുത്തകമാത്രമായി രൂപാന്തരപ്പെടുകയും ചെയ്തു. അങ്ങനെയുള്ള സന്ദർഭത്തിലാണ് തിരുവിതാംകൂറിൽ ശ്രീ ചട്ടമ്പിസ്വാമികളുടെ ആവിർഭാവം ഉണ്ടായതു്. അദ്ദേഹം വിനാശകരമായ മേൽപറഞ്ഞ ആപത്തിൽനിന്നും ഹിന്ദുക്കളെ തട്ടിയുണർത്തി, ജീവിതത്തിനു് ഒരു ഉദ്ദേശ്യവും ലക്ഷ്യവും ഉണ്ടെന്നുള്ള പരമാർത്ഥം ഉദ്ബോധിപ്പിച്ചു. തന്റെ അതിലളിതമായ ജീവിതരീതിയാലും സാധാരണജനങ്ങളുമായുള്ള താദാത്മ്യത്താലും അദ്ദേഹം എരിഞ്ഞണയാറായ ഹിന്ദുമതജ്യോതിസ്സിനു് ഉത്തേജനവും ചൈതന്യവും വീണ്ടും നൽകുകയും ചെയ്തു. അദ്ദേഹം നിർവ്വഹിച്ചിട്ടുള്ള കൃത്യങ്ങൾ എല്ലാംതന്നെ, കുശാഗ്രബുദ്ധിയും ദൂരവീക്ഷണപടുത്വവും സൂക്ഷ്മദൃഷ്ടിയുമുള്ള അതിസമർത്ഥനായ ഒരു പ്രവാചകന്റേയോ പ്രതിഭാശാലിയായ ഒരു ലോകാചാര്യന്റേയോ ജോലികൾ ആയിരുന്നു.''

## ഗ്രന്ഥരചന

ലോകക്ഷേമത്തിനുവേണ്ടി സ്വാമികൾ അനവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. പ്രാചീനമലയാളം, സർവ്വമതസാമരസ്യം, തക്കരഹസ്യരത്നം, ബ്രഹ്മതത്ത്വനിർഭാസം, സ്തവരത്നഹാരാവലി, പരമശിവസ്തവം, അദ്വൈതപഞ്ജരം, വേദാധികാരനിരൂപണം, അദ്വൈതചിന്താപദ്ധതി, ചിദാകാശലയം, പുനർജന്മനിരൂപണം, ജീവകാരുണ്യനിരൂപണം, ശ്രീചക്രപൂജാകല്പം, ക്രിസ്തുമതച്ഛേദനം, മോക്ഷപ്രദീപഖണ്ഡനം മുതലായവയാണ് അവയിൽ പ്രധാനപ്പെട്ട ഗ്രന്ഥങ്ങൾ. ഇവയിൽ ക്രിസ്തുമതച്ഛേദനം, പ്രാചീനമലയാളം, വേദാധികാരനിരൂപണം, അദ്വൈതചിന്താപദ്ധതി, ശ്രീചക്രപൂജാകല്പം ഈ അഞ്ചുപുസ്തകങ്ങൾ മാത്രമേ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളു.

## കുലപതി

കൊല്ലവഷം 1089–ാമാണ്ട് ചിങ്ങമാസം 8–ാംതീയതി ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ഷഷ്ടിപൂർത്തിയായിരുന്നു. ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ ഉത്സാഹത്തിലും നേതൃത്വത്തിലും തിരുവല്ലാതാലൂക്കിലുള്ള

എഴുമറ്റൂരിൽവെച്ച് ആ ഷഷ്ട്യബ്ദപൂർത്തി അത്യാഡംബരപൂർവ്വം കൊണ്ടാടുകയും തത് സ്മാരകമായി പരമഭട്ടാരാശ്രമം എന്ന പേരിൽ അവിടെ ഒരു സന്ന്യാസിമഠം സ്ഥാപിക്കുകയും ചെയ്തു. ആ ആശ്രമത്തിൽ ശിഷ്യന്മാരോടുകൂടി ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ ആറുമാസ ക്കാലത്തോളം വിശ്രമിച്ചിരുന്നു. പരമഭട്ടാരാ ശ്രമത്തിൽവെച്ച് ശ്രീ ചട്ടമ്പിസ്വാമിതിരുവ ടികളെ കുലപതിയായും ശ്രീ നീലകണ്ഠതീർത്ഥ പാദസ്വാമികളെ ആശ്രമാദ്ധ്യക്ഷനായും നിശ്ച യിച്ചുകൊണ്ട് ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ തീർത്ഥപാദസന്ന്യാസിപരമ്പര സ്ഥാപിക്കുകയുണ്ടായി. അങ്ങനെയാണ് കേര ളത്തിൽ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ കേന്ദ്രീകരിച്ച് ഒരു സന്ന്യാസിപരമ്പര ഉണ്ടാ യതു്. വാഴൂർ, എഴുമറ്റൂർ തുടങ്ങി പല നാടുക ളിലും ഇന്ന് ആ പരമ്പരയിൽപ്പെട്ട സന്ന്യാസി മഠങ്ങൾ ഉണ്ടു്.

## മഹാസമാധി

ഷഷ്ടിപൂർത്തിക്കുശേഷം പത്തു വർഷമേ അദ്ദേഹം ജീവിച്ചിരുന്നുള്ളു. കൊല്ലവർഷം 1099 മേടമാസം 23-ാംനു പകൽ 3 മണിയോടുകൂടി കൊല്ലത്തിന്നടുത്തുള്ള കരുനാഗപ്പള്ളി പന്മന ഗ്രാമത്തിൽ സുപ്രസിദ്ധനായ ശ്രീ കുമ്പളത്തു ശങ്കുപ്പിള്ളയുടെ മേൽനോട്ടത്തിലുള്ള സി. പി. പി. വായനശാലയിൽവെച്ച് അദ്ദേഹം വിദേ ഹകൈവല്യം അടഞ്ഞു. അതിനടുത്തുള്ള ഒരു കാവിൽ ഒരു സമാധിപീഠം ഉണ്ടാക്കി അതിൽ അദ്ദേഹത്തിന്റെ ഭൗതികശരീരം യഥാവിധി സംസ്കരിച്ചു. ശ്രീ കുമ്പളത്തുശങ്കുപ്പിള്ള ആ കാവു വെട്ടിതെളിച്ച് ആ സമാധിപീഠത്തിൽ ഒരു ശിവക്ഷേത്രവും അതിനോടനുബന്ധിച്ച് ആശ്രമമന്ദിരങ്ങളും സ്ഥാപിക്കുകയുണ്ടായി. അതാണ് സുപ്രസിദ്ധമായ പന്മന ബാലഭട്ടാര കേശവരംക്ഷേത്രം. പ്രശാന്തസുന്ദരവും പരിപാ വനവുമായ ആ പുണ്യക്ഷേത്രം ഇന്ന് ഭക്തജന ങ്ങളുടെ ഒരു തീർത്ഥാടനകേന്ദ്രമായിത്തീർന്നിരി ക്കുകയാണ്. മഹാത്മാഗാന്ധി തുടങ്ങിയ ഇന്ത്യ യിലെ മഹാത്മാക്കളിൽ പലരും അവിടെ ചെന്നു താമസിച്ച് ദർശനം നടത്തിയിട്ടുണ്ടു്.

സ്വാമിജിയുടെ ദേഹവിയോഗത്തിൽ പണ്ഡിതന്മാരും പാമരന്മാരും ഒരുപോലെ ദുഃഖിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ സ്വഭാവ ത്തെക്കുറിച്ചു കേരളസാഹിത്യചരിത്രം അഞ്ചാം വാല്യത്തിൽ മഹാകവി ഉള്ളൂർ രേഖപ്പെടു ത്തിയിരിക്കുന്നതു് ഇങ്ങനെയാണ്: ''സർവ്വ കലാവല്ലഭനായ സ്വാമികളെ ഔദ്ധത്യത്തി ന്റെ കണികപോലും തീണ്ടിയിരുന്നില്ല. വിദ്യാപൗഷ്കല്യത്തിനു് അനുരൂപമായ വിനീതിസമ്പത്തു് അദ്ദേഹത്തിന്റെ വിശിഷ്ട ഗുണങ്ങളിൽ ഒന്നായിരുന്നു. നിരവധി സിദ്ധി കൾ സമാർജ്ജിച്ചിരുന്ന അദ്ദേഹം കേരളീയർക്ക് പൊതുവായും സമുദായത്തിനു പ്രത്യേകമായു മുള്ള ഒരു അമൂല്യനിധിയായിരുന്നു. എങ്കിലും, ഒരു സാധാരണ മനുഷ്യന്റെ നിലയിൽ സാധാരണ രീതിയിൽ പെരുമാറിയതേയുള്ളൂ. സമഭാവന അദ്ദേഹത്തിനു് എല്ലാക്കാലത്തും അലങ്കാരമായിരുന്നു. ഭൂതദയയേയാണ് അദ്ദേ ഹത്തിന്റെ ഗുണങ്ങളിൽ പരമപ്രധാനമായി ഗണിക്കേണ്ടതു്. പാമ്പ്, കടുവ മുതലായ ഹിംസ്രജന്തുക്കൾ അദ്ദേഹത്തിന്റെ സന്നിധാ നത്തിൽ ശാന്തങ്ങളായി നില്ക്കുന്നതു പലരും കണ്ടിട്ടുണ്ടു്. സാമരസ്യദർശനത്തിൽ അദ്ദേഹ ത്തിനുണ്ടായിരുന്ന ഔത്സുക്യം അപരിമേയ മാണ്.'' ഇങ്ങനെ ഒരു മഹാപുരുഷൻ കേരള ത്തിൽ ആവിർഭവിച്ചതു് കേരളീയരുടെ സുകൃതപരിപാകംകൊണ്ടെന്നേ പറയുവാനുള്ളൂ. ആ മഹാത്മാവിന്റെ ഉപദേശങ്ങളും ആദർശ ങ്ങളും നമുക്ക് ശ്രേയസ്കരമായിത്തീരട്ടെ!

---

കർമ്മണാ ഹി വിശുദ്ധസ്യ പുരുഷസ്യേഹ ഭാരത
ഹൃദയേ സർവ്വതീർത്ഥാനി തീർത്ഥഭൂതസ്സ ഉച്യതേ. (ഭാരതം, അശ്വ. 121. 39.)

സത്കർമ്മങ്ങൾകൊണ്ടു് പരിശുദ്ധനായവന്റെ ഹൃദയത്തിൽ സർവ്വതീർത്ഥങ്ങളും വർത്തി ക്കുന്നു. അതിനാലവൻ തീർത്ഥഭൂതനെന്നു പറയപ്പെടുന്നു.

# സ്വാമി രാമദാസ്

**കെ. കെ. മേനോൻ, ബി. ഏ ബി. എൽ.**

പൂർവ്വാശ്രമത്തിൽ വിത്തൽറാവു എന്നറിയപ്പെട്ടിരുന്ന സ്വാമി രാമദാസ് കാഞ്ഞങ്ങാട്ടിലെ ഹോസ്ദുർഗ്ഗ് എന്ന സ്ഥലത്തു് 1884 ഏപ്രിൽമാസം 10-ാംനു വ്യാഴാഴ്ച ജനിച്ചു. അന്നു് പൂർണ്ണിമയും ഹനുമാൻജയന്തിയും ചേർന്ന സുദിനമായിരുന്നു. ശ്രീ ബാലകൃഷ്ണറാവുവിൻേറയും ലളിതാബായിയുടേയും പുത്രനായി പ്പിറന്ന വിത്തൽറാവുവിൻെറ ജനനം ശ്രീരാമൻെറ ഭക്താഗ്രഗണ്യനായിരുന്ന ഹനുമാൻെറ ജന്മദിനവുമായി ഒത്തിണങ്ങിയതു് ബാലൻെറ ഭാസുരമായ ഭാവിമഹിമയെ നേരത്തെ ആഘോഷിക്കാനുള്ള ഈശ്വരനിശ്ചയമായിരുന്നെന്നു തോന്നുന്നു. അദ്ദേഹത്തെ കണ്ടവരെല്ലാം അദ്ദേഹത്തിൻെറ കണ്ണുകളുടെ അസാധാരണമായ ശോഭയാൽ ആകൃഷ്ടരായിത്തീൎന്നുവെന്നതു് ശ്രദ്ധേയമായ ഒരു സംഗതിയാണു്.

വിദ്യാൎത്ഥിയായിരുന്നപ്പോഠം വിത്തലിനു് സ്കൂളിലെ പാഠപുസ്തകങ്ങളിൽ താല്പൎയ്യം തീരെയില്ലായിരുന്നു. അതിനാൽ അദ്ദേഹത്തിനു് അദ്ധ്യാപകരുടെ ശകാരത്തിനു പാത്രമാകേണ്ടിവന്നു. പാഠപുസ്തകങ്ങളിൽ വെറുപ്പുണ്ടായിരുന്നെങ്കിലും മററു സദ്ഗ്രന്ഥങ്ങഠം, എല്ലാ വിജ്ഞാനശാഖയിലുമുള്ള പുസ്തകങ്ങഠം, കിട്ടാവുന്നിടത്തോളം ശേഖരിച്ചു വായിച്ചിരുന്നു. തൻെറ സാഹിത്യാഭിരുചിമൂലം വളരെ ചെറുപ്പത്തിൽത്തന്നെ അദ്ദേഹം ഇംഗ്ലീഷുഭാഷയിൽ അനിതരസാധാരണമായ പാണ്ഡിത്യവും പ്രാവീണ്യവും നേടിയിരുന്നു. അദ്ദേഹത്തിൻെറ ബുദ്ധിശക്തിയും അസാധാരണമായിരുന്നു. ഏതു വിഷയമായാലും ഒരു വായനകൊണ്ടു തന്നെ അതു സ്വന്തമാക്കാൻ വിത്തലിനു കഴിഞ്ഞിരുന്നു. സ്വതേ സംഭാഷണപടുവായിരുന്ന അദ്ദേഹം, തൻെറ അച്ഛനെപ്പോലെ ഫലിതവും സ്വാരസ്യവും തുളുമ്പുന്ന വാക്കുകളിലൂടെ താൻ പരിചയപ്പെട്ടവരെയെല്ലാം അത്യധികം രസിപ്പിച്ചിരുന്നു. അദ്ദേഹത്തിൻെറ അനുപമമായ വിവരണപാടവം ശ്രോതാക്കളെ പൊട്ടിച്ചിരിപ്പിച്ചു രസിപ്പിക്കാറുണ്ടായിരുന്നു. പലപ്പോഴും സംഭവത്തേക്കാഠം സരസത അതിനേപ്പററിയുള്ള അദ്ദേഹത്തിൻെറ വിവരണത്തിൽ പ്രകടമായിരുന്നു. ഏതു പരിതസ്ഥിതിയിലായിരുന്നാലും അതിലെ വിഷമതകളെ വിഗണിച്ചു് ആസ്വാദ്യത കണ്ടെത്തി അടുത്തുള്ളവരെ രസിപ്പിയ്ക്കാനും സ്വയം ഉല്ലാസമായിട്ടിരിക്കാനും അദ്ദേഹത്തിനുണ്ടായിരുന്ന കഴിവു് മഹത്തരംതന്നെയായിരുന്നു.

വിത്തൽ സ്കൂഠംവിദ്യാഭ്യാസകാൎയ്യത്തിൽ വളരെ അശ്രദ്ധ കാണിച്ചതിനാൽ മട്രിക്കുലേഷൻ പരീക്ഷയിൽ തോററു. പിന്നീടദ്ദേഹം ചിത്രകലയും കൊത്തുപണിയും പഠിയ്ക്കാൻ തുടങ്ങി. അതിൽ അദ്ദേഹത്തിനു് വളരെവേഗം സ്തുത്യൎഹമായ പുരോഗതിയുണ്ടായെങ്കിലും അതു തൻെറ ഭാവിജീവിതത്തിനു ഉതകുന്നതല്ലെന്നു കണ്ടു് ഉപേക്ഷിയ്ക്കുകയാണുണ്ടായതു്. പിന്നീടു് ബോംബെയിലെ വിക്ടോറിയാ ജൂബിലീ ടെക്നിക്കൽ ഇൻസ്റ്റിററ്യൂട്ടിൽ ടെക്സ്റ്റൈൽ എൻജിനീയറിങ് കോഴ്സിനു ചേൎന്നു. മൂന്നു കൊല്ലത്തെ പഠിപ്പിനുശേഷം ആ സ്ഥാപനത്തിൽനിന്നു് ഒരു ഡിപ്ലോമപരീക്ഷ പാസാകുകയും ചെയ്തു.

ഗുൽബൎഗ്ഗയിലെ ഒരു കോട്ടൺ മില്ലിൽ സ്പിന്നിങ്മാസ്റ്ററായിട്ടു് ജോലി നോക്കുമ്പോഴാണു് വിത്തൽ 1908-ൽ ശ്രീ രുക്മാബായിയെ വിവാഹം ചെയ്തതു്. 1913-ൽ അവൎക്കൊരു പുത്രി ജനിച്ചു: രമാബായി.

ജീവിതവൃത്തിയ്ക്കുവേണ്ടി പല തൊഴിലിലും വിത്തൽ ഏൎപ്പെട്ടു. വളരെ കുറച്ചുനാളത്തെ സേവനങ്ങഠംക്കുശേഷം ഓരോരോ കാരണങ്ങളാൽ അവ ഓരോന്നും അദ്ദേഹം ഉപേക്ഷിക്കുകയാണുണ്ടായതു്. തൊഴിലില്ലാതെ കഴിച്ച അവസരങ്ങളാണധികം. ഒരു ജോലിയിൽ പ്രവേശി

ച്ച് അതുമായിട്ടിടപഴകിവരുമ്പോഴേയ്ക്കും പരിതസ്ഥിതികഠം പ്രതികൂലമായിവന്നു് അദ്ദേഹത്തെ ഉദ്യോഗത്തിൽനിന്നു വിരമിപ്പിക്കുകയാണുണ്ടായിട്ടുള്ളതു്. ഇങ്ങനെ ഗാഹ്സ്ഥ്യജീവിതത്തിലെ സന്തോഷവും സുഖാനുഭവങ്ങളും അദ്ദേഹത്തിനു ദൈവഗത്യാ നിഷേധിക്കപ്പെട്ടു.

നാനാപ്രകാരത്തിലുള്ള ഉപജീവനമാഗ്ഗങ്ങളും നിഷേധിക്കപ്പെട്ടപ്പോഠം വിത്തൽ 1917-ൽ മംഗലാപുരത്തുവന്നു് തന്റെ ശ്വശുരന്റെകൂടെ ചേന്നു് വ്യാപാരം നടത്തി. വ്യാപാരത്തിലെ കാപട്യങ്ങളൊന്നും വിത്തലിനു് ഇഷ്ടമല്ലായിരുന്നു. അതു് സ്വാഭാവികമായും അദ്ദേഹത്തെ തന്റെ ശ്വശുരനുമായി കലഹിയ്ക്കാനിടയാക്കി. അതിനാൽ വിത്തൽ തന്റെ ശ്വശുരനോടുചേന്നുള്ള വ്യാപാരം നിത്തിയിട്ടു് സ്വന്തമായി നൂലിൽ ചായംമുക്കുക, സാരികളിൽ ബ്ലോക്കുകഠം പ്രിൻറുചെയ്യുക മുതലായ വ്യവസായങ്ങഠം നടത്താനാരംഭിച്ചു. പക്ഷെ അതു് അദ്ദേഹത്തിന്റെ സാമ്പത്തികസ്ഥിതിയെ കൂടുതൽ കൂടുതൽ വഷളാക്കുകയാണു ചെയ്തതു്. അപ്പോഴത്തെ ഗൃഹജീവിതവും സന്തുഷ്ടമല്ലായിരുന്നു.

വിത്തൽറാവുവിന്റെ ആദ്ധ്യാത്മികമനോഭാവവും വിരക്തിയും പരിതസ്ഥിതികളുടെ സ്വാധീനംകൊണ്ടു് ഉത്തരോത്തരം വദ്ധിച്ചുകൊണ്ടേ വന്നു. തന്റെ സഹോദരനായ സീതാരാമറാവുവിന്റെ ഗൃഹത്തിലെ ശ്രീകൃഷ്ണവിഗ്രഹത്തിനു മുമ്പിൽ ഭജന നടത്തിയിരുന്ന അവിടുത്തെ കുട്ടികളോടൊപ്പം ഓരോ മണിക്കൂർ എന്നും വൈകുന്നേരം വിത്തൽ ചെലവാക്കിയിരുന്നു. ഭജനസമയത്തു് ആനന്ദാനുഭൂതിയിൽ ലയിച്ചു് അദ്ദേഹത്തിനു് ആത്മവിസ്മൃതി വരാറുണ്ടായിരുന്നു. ഇക്കാലത്താണു വിത്തൽ രാമനാമജപസാധന തുടങ്ങിയതു്. അതുകൊണ്ടു് അദ്ദേഹത്തിനു വലിയ മനശ്ശാന്തി ലഭിക്കുകയും ചെയ്തിരുന്നു. നിരന്തരമായ രാമനാമജപം അദ്ദേഹത്തിന്റെ സ്വഭാവമായിത്തീന്നു. നടക്കുമ്പോഴും ഇരിക്കുമ്പോഴും പ്രവൃത്തി ചെയ്യുമ്പോഴുമെല്ലാം അദ്ദേഹത്തിന്റെ ഓഷ്ഠപുടങ്ങളിലൂടെ രാമനാമം അനസ്യൂതം പ്രവഹിച്ചിരുന്നു. നാമജപത്തിനുവേണ്ടി അത്താഴവും അത്യാവശ്യമില്ലാത്ത മററു ശാരീരികസൗകര്യങ്ങളും അദ്ദേഹം ഉപേക്ഷിച്ചു. അദ്ദേഹത്തിന്റെ ജീവിതചര്യയിൽ പെട്ടെന്നുണ്ടായ ഈ മാററം കണ്ടിട്ടു് ഭാര്യയ്ക്കു ഭയമാണുണ്ടായതു്. അദ്ദേഹത്തിന്റെ ഈ ജീവിതചര്യ മാററാൻ ഭാര്യയും മകളും പല തരത്തിലും അദ്ദേഹത്തോടു് അപേക്ഷിക്കുകയും നിബ്ബന്ധിക്കുകയും ചെയ്തു. പക്ഷെ എല്ലാം വിഫലമാകുകയാണുണ്ടായതു്. കാരണം, താൻ സാക്ഷാത്കരിക്കാനും പ്രാപിക്കാനും കൊതിച്ചുകൊണ്ടിരിക്കുന്ന ആ പരംപൊരുഠംതന്നെയാണു് തന്നെ ഈ ജീവിതപഥത്തിലേയ്ക്കു തിരിച്ചതെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം.

ഇക്കാലത്തൊരിക്കൽ വിത്തലിന്റെ അച്ഛൻ അദ്ദേഹത്തിന്നു് ''ശ്രീരാമ് ജയ രാമ് ജയ ജയ രാമ്''' എന്ന മന്ത്രം ഉപദേശിച്ചുകൊടുത്തു. ആ മന്ത്രം നിരന്തരം ജപിച്ചാൽ നിത്യാനന്ദാനുഭൂതിയാൽ അനുഗൃഹീതനായിത്തീരുമെന്നു് ഉറപ്പും കൊടുത്തു. ഇതു് വിത്തലിന്റെ ജീവിതത്തിലെ ഏററവും മഹത്തായ സംഭവമായിരുന്നു. ഇതോടെ അദ്ദേഹത്തിന്റെ ആദ്ധ്യാത്മികമായ ഉയച്ച ദ്രുതഗതിയിലായി; ലോകത്തോടുള്ള അസംഗതയും വദ്ധിച്ചു. അങ്ങനെ സന്ന്യസ്തജീവിതത്തിലേയ്ക്കുള്ള തയ്യാറെടുപ്പ് ഏതാണ്ടു പൂത്തിയായി. അധികം താമസിയാതെ, 1922 ഡിസംബറിൽ, അദ്ദേഹം ഗൃഹസ്ഥജീവിതം ഉപേക്ഷിച്ചു് മംഗലാപുരം വിട്ടു രണ്ടുദിവസംകൊണ്ടു ശ്രീരംഗത്തെത്തി. അവിടെവെച്ചു് കാവേരിയിൽ കുളിച്ചശേഷം കാവിവസ്ത്രം ധരിച്ചു് സന്ന്യാസദീക്ഷയെടുത്തു, ഭഗവദാദേശമനുസരിച്ചു് 'രാമദാസ്' എന്ന നൂതനനാമധേയവും സ്വീകരിച്ചു. ശ്രീ രംഗനാഥനെ ദശിച്ചശേഷം തിരുവണ്ണാമലയിൽ ചെന്നു് ശ്രീ രമണമഹഷിയുടെ അനുഗ്രഹത്തിനായി അദ്ദേഹത്തെ സമീപിച്ചു. ശ്രീ രമണമഹഷി ആ ആത്മാത്ഥസാധകനെ അനുഗ്രഹിക്കുകയും ചെയ്തു. അപ്പോഠം വികാരാവേശത്താൽ രാമദാസ് സ്വാമിജിയുടെ ശരീരത്തിൽ കോരിത്തരിപ്പും വിറയലും അനുഭവപ്പെട്ടു. അദ്ദേഹം മഹഷിയോടു യാത്ര പറഞ്ഞു പിരിഞ്ഞശേഷം അരുണാചലത്തിലുള്ള ഒരു ഗുഹയിൽ ഇരുപതുദിവസം നിരന്തരമായ രാമനാമജപത്തിനു ചെലവാക്കി. ആ ദിവസങ്ങളിൽ സ്വയംപാകംചെയ്ത അല്പം ചോറുമാത്രമാണു്

അദ്ദേഹം കഴിച്ചിരുന്നതു്. ആ സാധനയുടെ അവസാനത്തിൽ അദ്ദേഹത്തിനൊരു പുതിയ ദർശനമുണ്ടായി. എല്ലായിടത്തും അദ്ദേഹം തന്റെ സർവ്വസ്വമായ രാമനെ കണ്ടു. ആ ഭാവലഹരിയിൽ അദ്ദേഹം താൻ കണ്ടതിനേയും കണ്ടവരേയുമെല്ലാം ആലിംഗനം ചെയ്തു. അദ്ദേഹത്തെ ഈശ്വരോന്മാദം ബാധിച്ചു. ഈ അവസ്ഥയിലാണു് രാമദാസ്സ്വാമി ഭാരതത്തിലെ പുണ്യക്ഷേത്രങ്ങളും മഹാത്മാക്കളേയും സന്ദർശിച്ചുകൊണ്ടു ഭാരതം മുഴുവൻ ഒരു തീർത്ഥയാത്ര നടത്തിയതു്. ഒരു കൊല്ലം കഴിഞ്ഞപ്പോഠം രാമദാസ്സ്വാമി ഹുബ്ലിയിൽ ശ്രീ സിദ്ധാരൂഢസ്വാമിയുടെ ആശ്രമത്തിലുണ്ടെന്നു് ശ്രീ രുക്മാബായിയും രമാബായിയും അറിഞ്ഞു. അവർ അവിടെയെത്തി ശ്രീ സിദ്ധാരൂഢ സ്വാമിയുടെ അനുവാദത്തോടെ രാമദാസ് സ്വാമിയെ മംഗലാപുരത്തേയ്ക്കു കൂട്ടിക്കൊണ്ടു പോന്നു. എന്നാൽ അവരോടൊപ്പം വീട്ടിലേയ്ക്കു മടങ്ങുന്നതിനുപകരം സ്വാമിജി കദ്രിമലയിലെ പഞ്ചപാണ്ഡവഗുഹയിലേയ്ക്കാണു പോയതു്. മൂന്നുമാസക്കാലം അദ്ദേഹം അവിടെ താമസിച്ചു. ഈ മൂന്നുമാസക്കാലത്തെ വാസം വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നായിരുന്നു. കാരണം, ഈ അവസരത്തിൽ നിർബാധം ഈശ്വരധ്യാനം നടത്താനും പല ദിവ്യാനുഭൂതികളും സ്വായത്തമാക്കാനും അദ്ദേഹത്തിനു കഴിഞ്ഞു എന്നതുതന്നെ. നിർവ്വികല്പസമാധിതന്നെ അനുഭവപ്പെട്ടു എന്നാണു സ്വാമിജി പറഞ്ഞതു്.

വീണ്ടും സ്വാമിജി പരിവ്രാജകനായി ഭാരതത്തിന്റെ നാനാഭാഗങ്ങളിലും പല തവണ സഞ്ചരിച്ചു. അദ്ദേഹത്തിനു് അനവധി ആരാധകരും അനുയായികളും ഉണ്ടായി. അദ്ദേഹത്തിന്റെ ഈ പരിവ്രജനകാലത്തെക്കുറിച്ചു് സ്വാമിജിതന്നെ തന്റെ ലളിതസുന്ദരമായ ഭാഷയിൽ ലേഖനങ്ങളെഴുതിയിട്ടുണ്ടു്. "In the quest of God" "In the vision of God" എന്ന രണ്ടു ഗ്രന്ഥങ്ങളായിട്ടു് ഈശ്വരോന്മുഖമായും ഈശ്വരദർശനത്തിലും താൻ നടത്തിയ തീർത്ഥയാത്രയുടെ വിവരണങ്ങഠം സ്വാമിജി പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

കുറച്ചു വർഷത്തെ തീർത്ഥാടനത്തിനുശേഷം അദ്ദേഹം വീണ്ടും കാസർകോട്ടേയ്ക്കു മടങ്ങിവന്നു് അവിടെ ഒരു ആശ്രമം സ്ഥാപിച്ചു. ഇവിടെവെച്ചാണു് മാതാ കൃഷ്ണാബായി അദ്ദേഹത്തെ ഗുരുവായി സ്വീകരിച്ചതു്. രണ്ടു വർഷം കഴിഞ്ഞു് മാതാ കൃഷ്ണാബായിയും തന്റെ ഗുരുവിനുവേണ്ടിയും അദ്ദേഹം തുടങ്ങിയ പ്രസ്ഥാനത്തിനുവേണ്ടിയും ആത്മാർപ്പണം ചെയ്തു.

കാസർകോട്ടിൽ അദ്ദേഹത്തിനു പലേ വിഷമങ്ങളും നേരിടേണ്ടിവന്നതിനാൽ ആ സ്ഥലം വിട്ടു് അദ്ദേഹം കാഞ്ഞങ്ങാട്ടേയ്ക്കു പോയി. മാതാ കൃഷ്ണാബായിയും അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു. ഏറെത്താമസിയാതെ 1931 മേയ് 15–ാംനു ആനന്ദാശ്രമം സ്ഥാപിതമായി. എളിയ രീതിയിലാരംഭിച്ചതെങ്കിലും ആനന്ദാശ്രമം കാലക്രമത്തിൽ വളരെ വലിയ ഒരു സ്ഥാപനമായിത്തീർന്നു. സ്വാമിജിയുടെ സ്ഥിരവാസംകൊണ്ടു് അതു് ഒരു ആദ്ധ്യാത്മിക സങ്കേതവും ആയിരക്കണക്കിനു മുമുക്ഷുക്കഠംക്കു് ആശ്വാസമരുളുന്ന ഒരു തീർത്ഥസ്ഥലവുമായി പരിണമിച്ചു. ഭക്തിയുടേയും ജ്ഞാനത്തിന്റേയും സേവയുടേയും ദീപശിഖകഠം പ്രഭാവപൂർണ്ണമായ ആ ആത്മജ്യോതിസ്സിൽനിന്നും ജനങ്ങഠം കത്തിച്ചുകൊണ്ടുപൊയ്ക്കൊണ്ടിരുന്നു. ഈശ്വരസാക്ഷാത്കാരഫലമായി സ്വാമിജിയിൽനിന്നും ആനന്ദം വഴിഞ്ഞൊഴുകി. 'ഓം ശ്രീരാം ജയരാം ജയ ജയ രാം'' എന്ന മന്ത്രജപം ഒന്നുകൊണ്ടുമാത്രമാണു് അദ്ദേഹത്തിനു് ഈ നില കൈയ്‌വന്നതു്. ഇടമുറിയാതെയുള്ള നാമജപംകൊണ്ടു് അകത്തും പുറത്തും എല്ലായിടത്തും ഈശ്വരസാന്നിദ്ധ്യം അനുഭവിക്കുവാനും സമസ്തപ്രപഞ്ചവും ഈശ്വരരൂപമായി കാണുവാനും അദ്ദേഹത്തിനു കഴിഞ്ഞു. ഇതദ്ദേഹത്തെ സമ്പൂർണ്ണശരണാഗതിയിലേയ്ക്കും തദ്വാരാ പരമാത്മൈക്യത്തിലേയ്ക്കും എത്തിച്ചു. ഇക്കാരണത്താൽ അദ്ദേഹത്തെ സമീപിച്ചവരെയെല്ലാം അദ്ദേഹം ഭഗവന്നാമജപത്തിനു പ്രേരിപ്പിച്ചു; സർവ്വദാ,സർവ്വഥാ സർവ്വരെയും ഭഗവാനെ ശരണം പ്രാപിക്കാൻ ഉപദേശിക്കുകയും ചെയ്തു. രാമനാമജപംകൊണ്ടു് ഒരാഠംക്കു് എത്രത്തോളം ആദ്ധ്യാത്മികമായി ഉയരാമെന്നതിനു നിദർശനമായി സ്വാമികളെത്തന്നെ മുമ്പിൽ കണ്ടതിനാൽ ഭക്തന്മാരായ ജനങ്ങഠംക്കു് സ്വാമിജിയുടെ ഉപദേശങ്ങളിൽ ഉറച്ച വിശ്വാസം ജനിക്കുകയും ചെയ്തിരുന്നു.

# ശ്രീ തപോവനംസ്വാമികൾ

വി. എസ്. ശർമ്മ

'ഏകാകീ വിചരേന്നിത്യം' എന്ന നിർദ്ദേശം അത്യപൂർവ്വം ആളുകൾക്കേ അനുസരിക്കാൻ പററൂ. ഏകാകിയാണെങ്കിൽത്തന്നെ ആ ഏകാകിത ഭഗവന്നിഷ്ഠകൂടിയാകുക കുറേക്കൂടി ദുർലഭമായ കാര്യമാണ്. മഹാന്മാരായ വ്യക്തികൾക്ക മാത്രമേ ഉത്തമോത്തമമായ ആ ജീവിതം ലഭിക്കു. അങ്ങനെയൊരു ജീവിതം നയിക്കാൻ സാധിക്കുന്നവർക്ക നിത്യവിമോചനത്തിന്റെ മാർഗ്ഗം സുഗമമായിരിക്കും. പവിത്രമായ ഒരു ജീവിതംകൊണ്ട് മാതൃകാപുരുഷനായി യതിവര്യനായി ഈശ്വരോന്മുഖനായി ഇഹലോകവാസത്തേയും കർമ്മത്തേയും ക്രമപ്പെടുത്തിയ ഒരു പുണ്യചരിതന്റെ ജീവിതേതിവൃത്തമാണ് ഈ ലേഖനത്തിൽ സംക്ഷേപിക്കുന്നതു്. ശ്രീ തപോവനംസ്വാമികൾ കേരളത്തിന്റെ ആദ്ധ്യാത്മദീപം ഉയർത്തിപ്പിടിച്ച ഒരു

---

ഭക്തജനങ്ങളുടെ ക്ഷണമനുസരിച്ച് സ്വാമിജിയും കൃഷ്ണാബായിമാതാജിയും 1949 മുതൽ 1957 വരേയുള്ള കാലങ്ങളിൽ വർഷംതോറും ഭാരതത്തിൽ പലേ സ്ഥലങ്ങളും സന്ദർശിച്ചു. പ്രസംഗത്തിൽ വലിയ താല്പര്യമില്ലാതിരുന്ന അദ്ദേഹം, സന്ദർശിച്ച സ്ഥലങ്ങളിലെല്ലാം ഭജന, നാമജപം, ചെറുഭാഷണങ്ങൾ ചോദ്യോത്തരക്രമേണ സംശയനിവാരണം എന്നിവ നടത്തിവന്നു. 1954-ൽ അദ്ദേഹം ഒരു ആഗോളപര്യടനം നടത്തി. അതുകൊണ്ട് യൂറോപ്യൻ രാജ്യങ്ങൾ, അമേരിക്ക, ജപ്പാൻ, സിങ്കപ്പൂർ, മലയ, ശ്രീലങ്ക എന്നിവിടങ്ങളിലെ ഭക്തജനങ്ങൾക്ക് അദ്ദേഹത്തിന്റെ ദർശനവും ഉപദേശങ്ങളും ലഭിക്കാൻ സന്ദർഭമുണ്ടാകുകയും ചെയ്തു. ആദ്ധ്യാത്മികവിഷയങ്ങളെ പുരസ്കരിച്ച്അദ്ദേഹംഅനേകം പുസ്തകങ്ങൾ എഴുതുകയുണ്ടായി. 1933 – ൽ അദ്ദേഹം പ്രസിദ്ധീകരിച്ചു തുടങ്ങിയ The Vision എന്ന മാസിക ഇന്നും ഭക്തജനങ്ങൾക്ക് ആനന്ദവും ആശ്വാസവുമരുളിക്കൊണ്ടു മുടങ്ങാതെ നടന്നുവരുന്നു.

രാമദാസ് സ്വാമിജിയുടെ ആദ്ധ്യാത്മിക വീക്ഷണത്തിന്റെ സാർവ്വലൗകികത മനസ്സിലാക്കാൻ അദ്ദേഹം പലപ്പോഴും ആവർത്തിച്ചു പറയാറുള്ള ഒരു മൊഴി ഇവിടെ കുറിക്കാം: "രാമദാസ് (സ്വാമിജി സ്വയം രാമദാസ് എന്നുതന്നെയാണ് തന്നെപ്പററിയും പറഞ്ഞിരുന്നതു്.) പ്രത്യേകവിശ്വാസപ്രമാണങ്ങൾ വെച്ചു പുലർത്തുന്ന ഏതെങ്കിലും ഒരു സമ്പ്രദായത്തിൽ ഒട്ടിപ്പിടിച്ചു നില്ക്കുന്നവനല്ല. എല്ലാ വിശ്വാസപ്രമാണങ്ങളും മതങ്ങളും ഒരേ ലക്ഷ്യത്തിലെത്തിച്ചേരുന്ന വിഭിന്നമാർഗ്ഗങ്ങൾമാത്രം. ഒരു മുഹമ്മദീയൻ രാമദാസിന്നു് മുഹമ്മദ് നബിയുടെ സ്മരണയുണ്ടാക്കുന്നു. അതുപോലെ ഒരു കൃസ്ത്യാനി കൃസ്തുവിനേയും ബൌദ്ധൻ ബുദ്ധനേയും പാർസി സോറോവസ്റ്ററിനേയും രാമദാസിനെക്കൊണ്ടു സ്മരിപ്പിക്കുന്നു. ഹിന്ദു രാമനേയോ, കൃഷ്ണനേയോ, ശിവനേയോ ആണ് അദ്ദേഹത്തെക്കൊണ്ട് സ്മരിപ്പിക്കുന്നതു്. ലോകത്തിലെ എല്ലാ പരമാചാര്യന്മാരും, ആദ്യന്തരഹിതനും സർവ്വത്തിന്റേയും ആദികാരണവുമായ ഈശ്വരനിൽനിന്നു വരുന്നവരാണ്. ഗീതയും ബൈബിളും കൊറാനും സെൻറവസ്റ്റയും മോക്ഷത്തിന്നു നിർദ്ദേശിക്കുന്നേ മഹത്തായ മാർഗ്ഗം ഒന്നുതന്നെ: സമ്പൂർണ്ണശരണാഗതി, പ്രപത്തി."

1963 ജൂലൈ 25-ാംനു- തന്റെ 79-ാമത്തെ വയസ്സിൽ രാമദാസ്സ്വാമിജി മഹാസമാധിയടഞ്ഞു. സ്വാമിജി സശരീരനായി ഇന്നില്ലെങ്കിലും എങ്ങുമുള്ള തന്റെ ശിഷ്യരേയും ഭക്തന്മാരേയും ഉത്തേജിപ്പിച്ചും മുന്നോട്ടു നയിച്ചും കൊണ്ട് അദ്ദേഹം താൻ ചെയ്തിരുന്ന കർമ്മം തുടരുന്നു.

ഏകാന്തപഥികനായിരുന്നു – ഒരു മുമുക്ഷു, ഒരു ഈശ്വരദർശി.

പാലക്കാടിനടുത്തുള്ള ഒരു ഗ്രാമത്തിൽ ശ്രീ അച്യുതൻനായരുടേയും ശ്രീ ബാലാംബയുടേയും പുത്രനായി 1886–ൽ പിറന്ന സുബ്രഹ്മണ്യനാണ് പിന്നീട് ശ്രീ തപോവനം സ്വാമികൾ എന്നറിയപ്പെട്ടത്. മാതാപിതാക്കളുടെ സാത്ത്വികഗുണഫലമായിരുന്നു ആ പുത്രൻ. വൃശ്ചികമാസം ശുക്ലപക്ഷൈകാദശി നാളിൽ രേവതിനക്ഷത്രത്തിൽ ഭൂജാതനായ ആ ശിശുവിന് ഐശ്വര്യസൂചകമായ കേസരി യോഗവും ദാരിദ്ര്യകാരകമായ കേമദ്രുമയോഗവും ഒത്തിണങ്ങിയിരുന്നു. ശിശുവിന്റെ ജന്മതിഥി ഗീതാജയന്തിദിനവുംകൂടിയായിരുന്നു എന്നതു ശ്രദ്ധേയമാണ്. ജാതകവശാലുള്ള ഈ വൈരുദ്ധ്യം ജീവിതത്തിൽ അദ്ഭുതകരമായ പരിവർത്തനമാണ് ഉളവാക്കിയത്. ബാല്യത്തിൽ ശാന്തശീലനായും ആഭാടങ്ങളിലും ലൗകികകാര്യങ്ങളിലും മററും താല്പര്യമില്ലാത്തവനായും സുബ്രഹ്മണ്യൻ ജീവിച്ചു: അന്നത്തെ ഒൻപതാം ക്ലാസുവരെ മലയാളം പഠിച്ചിട്ട് വീട്ടിൽനിന്നും കുറേദൂരെ ഒരു സ്ഥലത്ത് ഇംഗ്ലീഷുവിദ്യാഭ്യാസത്തിനു പോയി. എന്നാൽ ഇംഗ്ലീഷുവിദ്യാഭ്യാസം തന്നെസംബന്ധിച്ചിടത്തോളം തീരെ നിഷ്പ്രയോജനമാണെന്നു കരുതി സ്കൂൾപഠിത്തം നിറുത്തിപ്പോന്നു. മാതാപിതാക്കളും ബന്ധുക്കളും അതിന്റെപേരിൽ ബാലനെ ശകാരിച്ചുവെങ്കിലും വിദ്യാലയപഠനം തുടർന്നില്ല. ആ രീതിയിലുള്ള വിദ്യാഭ്യാസം നടത്തി ഭൗതികമായ ഐശ്വര്യങ്ങൾ താൻ നേടിത്തരുമെന്ന് ആരും പ്രതീക്ഷിക്കേണ്ട എന്ന മനോഭാവമായിരുന്നു സുബ്രഹ്മണ്യനുണ്ടായിരുന്നത്. പ്രാചീനഭാരതീയാചാര്യന്മാരുടെ മാർഗ്ഗത്തിൽക്കൂടിപ്പോകാനാണു സ്വനിശ്ചയം എന്നും അദ്ദേഹം പറഞ്ഞു. അതനുസരിച്ച് സംസ്കൃതം പഠിക്കാൻ തുടങ്ങി. ശങ്കരൻനായർ, കൃഷ്ണശാസ്ത്രികൾ, വെങ്കിടാചലശാസ്ത്രികൾ എന്നിവരിൽനിന്നും സംസ്കൃതവും ബന്ധപ്പെട്ട വിഷയങ്ങളും പഠിച്ചു. ശ്രീശങ്കരൻ, രാമാനുജൻ, ശ്രീരാമകൃഷ്ണപരമഹംസർ, സ്വാമി വിവേകാനന്ദൻ, സ്വാമി രാമതീർത്ഥർ, ദയാനന്ദസരസ്വതി, ശ്രീബുദ്ധൻ, യേശുക്രിസ്തു തുടങ്ങിയവരുടെ ജീവിതത്തേയും ഉപദേശങ്ങളേയും കുറിച്ച് മനസ്സിലാക്കുകയും അവരെല്ലാം തെളിയിച്ചിട്ടുള്ള സാധനാമാർഗ്ഗത്തിലേയ്ക്കു തിരിയുകയും ചെയ്തു. ന്യായം, വേദാന്തം തുടങ്ങിയവയും സംസ്കൃതത്തിലെ ഇതരസാഹിത്യശാഖകളും അദ്ദേഹം പരിചയിച്ചു. 18–ാമത്തെ വയസ്സിൽ സുബ്രഹ്മണ്യൻ രചിച്ച കവിതയാണ് 'വിഭാകരം.' ഈശ്വരസാക്ഷാത്കാരത്തിനുപകരിക്കുന്ന വേദാന്തം പഠിക്കുന്നതിനു സഹായകമായ ന്യായാദിശാസ്ത്രങ്ങൾ മകൻ അഭ്യസിക്കുന്നു എന്നറിഞ്ഞ്, സ്വപുത്രനെ ഭക്തിമാർഗ്ഗത്തിൽ കാണാൻ ഇഷ്ടപ്പെടാത്ത പിതാവ് വിലക്കാൻ ശ്രമിച്ചെങ്കിലും ആ ശ്രമം പരാജയപ്പെടുകയാണുണ്ടായത്. കാവ്യനാടകാദികളും വേദാന്താദികളും സുബ്രഹ്മണ്യൻ പഠിച്ചു; ക്രമേണ ഭക്തിമാർഗ്ഗത്തിലേയ്ക്കു സ്വയം ചായുകയും ചെയ്തു.

ശ്രവണം കീർത്തനം വിഷ്ണോഃ
സ്മരണം പാദസേവനം
അർച്ചനം വന്ദനം ദാസ്യം
സഖ്യമാത്മനിവേദനം.

എന്ന ഭാഗവതോക്തമായ ഭക്തിമാർഗ്ഗങ്ങളിൽ സ്മരണഭക്തിയെ ആശ്രയിച്ച് അദ്ദേഹം മുമ്പോട്ടുപോയി. പ്രാണായാമാദികളും ശീലിച്ചു. സ്വന്തം മാർഗ്ഗം എന്താണെന്നു തീരുമാനിച്ച് ആ വഴിക്കുള്ള പരിശ്രമങ്ങൾ ആരംഭിച്ചുകഴിഞ്ഞിരുന്ന സുബ്രഹ്മണ്യൻ സ്വസഹോദരനായ ശങ്കരന്റെ വിദ്യാഭ്യാസം പൂർത്തിയാകുന്നതുവരെ സ്വഗൃഹത്തിൽതന്നെ വസിക്കാൻ നിശ്ചയിച്ചു. ഇതിനിടയിൽ ഉണ്ടായ പിതൃമരണം ആ നിശ്ചയത്തിന് വേണ്ട പ്രേരണ നല്കുകയും ചെയ്തു. മാതൃമരണം വളരെ നേരത്തെ സംഭവിച്ചിരുന്നു. പിതാവിന്റെ അഭിലാഷം സുബ്രഹ്മണ്യൻ ഗൃഹസ്ഥനാകണമെന്നായിരുന്നുവെങ്കിലും പുത്രന്റെ മാർഗ്ഗം അതായിരുന്നില്ല. പാണ്ഡിത്യവ്യസനിയായിക്കഴിഞ്ഞിരുന്ന സുബ്രഹ്മണ്യൻ പട്ടാമ്പിയിൽ പ്രശസ്ത സംസ്കൃതപണ്ഡിതനായ പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മയേയും പ്രമുഖാദ്ധ്യാപകനും സാഹിത്യശാസ്ത്രജ്ഞനുമായ കുപ്പുസ്വാമിശാസ്ത്രികളേയും സന്ദർശിച്ചുവെങ്കിലും വേദാന്തപഠനത്തിനു സഹായകമായൊന്നും അദ്ദേഹത്തിനു ലഭിച്ചില്ല. അതിനുശേഷം വേദാന്തോപദേശകരെ അന്വേ

ഷിച്ചതിൻെറ ഫലമായി സംസ്കൃതമാസിക കരംമുഖേന ശാന്ത്യാനന്ദസരസ്വതി എന്ന പണ്ഡിതനെപ്പററി ഗ്രഹിച്ചു. ഗുജറാത്തിൽ അദ്ദേഹത്തിൻെറ മേൽവിലാസത്തിൽ സുബ്രഹ്മണ്യൻ എഴുത്തയച്ച് അദ്ദേഹത്തെ കേരളത്തിലേയ്ക്കു ക്ഷണിച്ചു. പക്ഷെ അദ്ദേഹത്തിനു വരാൻ സാധിച്ചില്ല. പ്രത്യുത, സുബ്രഹ്മണ്യനെ അവിടേയ്ക്കു ചെല്ലാൻ പ്രേരിപ്പിക്കുകയാണുണ്ടായതു്. സരസ്വതി അവിടെ ശിവനാഥശർമ്മ എന്നൊരാളിൻെറകൂടെ താമസിക്കുകയായിരുന്നു. സുബ്രഹ്മണ്യൻ ശാന്ത്യാനന്ദസരസ്വതിസ്വാമികളുടെ ക്ഷണം സ്വീകരിച്ച് അവിടെയെത്തുകയും സംക്ഷേപശാരീരകം പഠിക്കാനാരംഭിയ്ക്കുകയും ചെയ്തു. അങ്ങനെ സുഖമായി കുറച്ചു ദിവസം അവിടെ താമസിക്കവേ നാട്ടിൽ മടങ്ങിച്ചെല്ലണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള സന്ദേശം ലഭിച്ചു; മടങ്ങുകയും ചെയ്തു. നാരായണമേനോൻ, രൈരുനായർ തുടങ്ങിയ കുടുംബസുഹൃത്തുക്കരം സുബ്രഹ്മണ്യനെ വിവാഹത്തിനു പ്രേരിപ്പിച്ചെങ്കിലും അതിനു വഴങ്ങാതെ ബ്രഹ്മചര്യനിഷ്ഠയിൽ ഉറച്ചുനിന്നു. ബഹുജനോപകാരപ്രദമായ ഏതെങ്കിലും പ്രവർത്തനത്തിൽ ഏർപ്പെടാൻ ഉദ്ദേശിച്ചു 'ഗോപാലകൃഷ്ണൻ' എന്ന ശീർഷകത്തിൽ ഒരു മാസികയുടെ പ്രസിദ്ധീകരണം ആരംഭിച്ചു. രണ്ടുവർഷക്കാലം അതു തുടർന്നു. ഇതിനിടയിൽ മനോരമയിലും മററും അദ്ദേഹം ലേഖനങ്ങരം എഴുതുകയും ചെയ്യുമായിരുന്നു.

ദേശപര്യടനത്തിലും മഹാന്മാരെ സന്ദർശിക്കുന്നതിലും പുണ്യസ്ഥലങ്ങളിൽ പോകുന്നതിലും ജാഗരൂകനായിരുന്ന സുബ്രഹ്മണ്യൻ മദിരാശിക്കു പോയി. അവിടെ ശ്രീരാമകൃഷ്ണമഠത്തിലെ ശ്രീ ശർവ്വാനന്ദസ്വാമികളുമായി സമ്പർക്കം പുലർത്തുകയും വിശിഷ്ടാദ്വൈതികളുമായി ബന്ധപ്പെടുകയും ചെയ്തു. ചട്ടിസ്വാമികരം, ദണ്ഡപാണിദീക്ഷിതർ തുടങ്ങിയവരെ സന്ദർശിച്ചു. കുംഭകോണം, രാമേശ്വരം, ശ്രീരംഗം, കാഞ്ചി, പഴനി, തിരുവണ്ണാമല, ഗുരുവായൂർ, തിരുവില്വാമല, തൃപ്രയാർ, കാലടി, കന്യാകുമാരി മുതലായ സ്ഥലങ്ങരം കണ്ടും ക്ഷേത്രദർശനം നടത്തിയും സഞ്ചരിച്ച സുബ്രഹ്മണ്യൻ അനേകം മഹാന്മാരുമായി പരിചയപ്പെട്ടു. ശ്രീ രമണമഹർഷിയും അവരിൽ ഉരംപ്പെടുന്നു. അക്കാലത്തു് സുബ്രഹ്മണ്യൻെറ ചിന്താഗതിയും മനോഭാവവും വളരെ സന്ദിഗ്ദ്ധാവസ്ഥയിലായിരുന്നു. കിംകരണീയമെന്നു ചിന്തിച്ചുഴലവേ ശാന്ത്യാനന്ദസരസ്വതി അദ്ദേഹത്തെ കല്ക്കത്തയ്ക്കു ക്ഷണിച്ചു. സരസ്വതി അപ്പോഴേയ്ക്കും ദ്വാരകയിലെ ശാരദാമഠത്തിലെ ആചാര്യസ്ഥാനമലങ്കരിക്കുന്ന ശങ്കരാചാര്യരായിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിൻെറ ക്ഷണം സ്വീകരിച്ചും പുരി തുടങ്ങിയ പുണ്യസ്ഥലങ്ങരം സന്ദർശിച്ചും സുബ്രഹ്മണ്യൻ ശാന്ത്യാനന്ദസരസ്വതിയുടെ ആസ്ഥാനത്തെത്തി. ബ്രഹ്മചാരിയായ ആ മുമുക്ഷുവിനെ അദ്ദേഹം സഹർഷം സ്വീകരിക്കുകയും 'ചിദ്വിലാസൻ' എന്ന നാമം നൽകുകയും ചെയ്തു. കല്ക്കത്തയിൽ താമസിക്കുമ്പോരം ബേലൂർമഠത്തിൽചെന്നു് ശ്രീ ശിവാനന്ദസ്വാമികരം, ശ്രീ ബ്രഹ്മാനന്ദസ്വാമികരംമുതലായി രാമകൃഷ്ണമിഷനിലെ പല മഹാത്മാക്കളേയും സന്ദർശിക്കുവാൻ സാധിച്ചു. പിന്നീടു ബുദ്ധഗയ, വാരാണസി, പ്രയാഗ, ഋഷീകേശം തുടങ്ങിയ സ്ഥലങ്ങളിൽ പോയി അനേകം പുണ്യതീർത്ഥങ്ങരം ദർശിച്ചു. ഗോവിന്ദഗിരി എന്ന ഒരു സന്ന്യാസിവര്യൻെറ സഹായങ്ങളും ഉപദേശങ്ങളും, അതുപോലെ മററനേകം സ്ഥാനങ്ങളിൽനിന്നു് അനുഗ്രാഹകമായ അനുഭവങ്ങളും ചിദ്വിലാസനുണ്ടായി. കങ്ഖൽ, ഡൽഹി, ആഗ്ര, മധുര, വൃന്ദാവനം, അഹമ്മദാബാദ്, ദ്വാരക മുതലായ സ്ഥലങ്ങളിലെ പുണ്യക്ഷേത്രങ്ങരം ദർശിച്ചശേഷം ചിദ്വിലാസൻ ദ്വാരകയിൽനിന്നു കപ്പൽമാർഗ്ഗമായി ബോംബെയിലും അവിടുന്നു തീവണ്ടിമാർഗ്ഗമായി കേരളത്തിലും വന്നെത്തി. ഇതിനകം അനുജൻ ശങ്കരൻ നിയമപഠനം പൂർത്തിയാക്കി പ്രാക്ടീസ് ആരംഭിക്കുകയും വിവാഹിതനാകുകയും ചെയ്തിരുന്നു. ജ്യേഷ്ഠൻ കുടുംബഭാരം അനുജനെ ഏല്പിച്ചു. ഒരു ദിവസം ഇങ്ങനെ പറഞ്ഞു: ''അടുത്ത കൃഷ്ണാഷ്ടമി ദിവസം മൈസൂറിൽ തുംഗഭദ്രാനദിക്കരയിൽ ശൃംഗേരി മഠത്തിനു സമീപമുള്ള ഹരിഹരക്ഷേത്രം സന്ദർശിക്കാൻ പോകും.'' വേഗം മടങ്ങിയെത്തണമെന്നാവശ്യപ്പെട്ട സഹോദരനോട് മറുപടി ഒന്നും പറയുകയുണ്ടായില്ല. ''ഞാൻ ഈ ശരീരമല്ല, ഈ ശരീരവുമായി ബന്ധമുള്ളവനുമല്ല. ഈ ലോകം മുഴുവനും എൻേറതാണു്. അതുകൊണ്ടു് എനിയ്ക്കെന്തു പേടിക്കാനിരിക്കുന്നു?''

എന്നു ചിന്തിച്ച് സ്വതന്ത്രനായി, ബന്ധമുക്തനായി, പോകാനാണു ചിദ്വിലാസൻ ആഗ്രഹിച്ചതു്.

യാത്രാവേളയിൽ ബാംഗ്ളൂരിൽവെച്ച് ശ്രീമന്നിർമ്മലാനന്ദസ്വാമികളെ കാണുകയുണ്ടായി. ഹരിഹരക്ഷേത്രത്തിൽ രണ്ടു ദിവസം താമസിച്ചശേഷം രാമായണപ്രസിദ്ധമായ നാസിക്കിലേയ്ക്കു പോയി. ഗോദാവരീസ്നാനം, പഞ്ചവടീദർശനം എന്നിവ കഴിഞ്ഞു് ശ്രീ ഹൃദയാനന്ദസ്വാമികൾ എന്ന മഹാത്മാവിന്റെ ആശ്രമത്തിൽ താമസിച്ചുകൊണ്ടു് അദ്ദേഹത്തിൽനിന്നും യോഗദർശനവും ഉപനിഷദ്ഭാഷ്യങ്ങളും പഠിച്ചു. തദനന്തരം ഹൃദയാനന്ദസ്വാമിജിയുടെ നിർദ്ദേശപ്രകാരം അവിടെനിന്നു ജബൽപൂരിനടുത്തുള്ള നർമ്മദാതടത്തിൽചെന്നു് ചിരകാംക്ഷിതമായ സന്ന്യാസാശ്രമത്തെ സ്വീകരിച്ചു. അതായതു് വിദ്വത്സന്ന്യാസവിധിയനുസരിച്ച് സ്വയം കാവിവസ്ത്രം ധരിച്ച് ഒരു സാധുവും ഭിക്ഷുകനും ആയിത്തീൎന്നു. ത്യാഗാനന്ദൻ എന്ന നാമധേയമാണു മനസാ കല്പിച്ചതു്. അവിടെനിന്നും പ്രയാഗയിലും അയോദ്ധ്യയിലും മഹാത്മാക്കളുടെ മദ്ധ്യത്തിൽ കുറേ ദിവസങ്ങൾ നിവസിച്ചതിനുശേഷം നേരിട്ടു ഹൃഷീകേശത്തിൽചെന്നു് നിവാസമാരംഭിച്ചു. അദ്വിതീയമായ ബ്രഹ്മവസ്തുവിൽതന്നെ ചിത്തമുറപ്പിച്ചു സാധനകൾ അനുഷ്ഠിച്ചുതുടങ്ങി. ഭിക്ഷാന്നംകൊണ്ടു് ശരീരരക്ഷയും നിർവ്വഹിച്ചു. പിന്നീടു് അവിടത്തെ സുപ്രസിദ്ധമായ കൈലാസാശ്രമത്തിലെ അദ്ധ്യക്ഷനും ബ്രഹ്മനിഷ്ഠനുമായ പൂജ്യശ്രീ ജനാർദ്ദനഗിരിസ്വാമികളിൽനിന്നും ശാസ്ത്രവിധിയനുസരിച്ചുള്ള സന്ന്യാസദീക്ഷയെടുത്തു് ''തപോവനം'' എന്ന നാമധേയത്തോടെ ശ്രീശങ്കരസമ്പ്രദായത്തിൽപ്പെട്ട ഒരു പരമഹംസസന്ന്യാസിയായിത്തീൎന്നു. ഒരു സാധാരണക്കാരനായി പിറന്നു് സന്ന്യാസിലോകത്തു സമാദരിക്കപ്പെട്ട പണ്ഡിതനും ത്യാഗിയുമായിത്തീൎന്നതു് അദ്ദേഹത്തിന്റെ ഭഗവന്നിഷ്ഠമായ ജീവിതത്തിന്റെ സാഫല്യം തന്നെയാകുന്നു.

ഭാരതത്തിലെ മിക്ക പുണ്യസ്ഥലങ്ങളും ദർശിക്കുകയും ഒട്ടനവധി ശ്രേഷ്ഠവ്യക്തികളുമായുള്ള സത്സംഗം ആർജ്ജിക്കുകയും ചെയ്ത സ്വാമികൾ തന്റെ സന്ന്യസ്തജീവിതം തപോധ്യാനനിരതമാക്കിത്തീർത്തു. ഹിമഗിരിവിഹാരം, ശാണ്ഡില്യഭക്തിസൂത്രവ്യാഖ്യാനം, ഈശ–കേന കഠോപനിഷത്തുകളുടെ ശങ്കരഭാഷ്യത്തിന്റെ വിവർത്തനം, സൗമ്യകാശീശസ്തോത്രം, ഗംഗോത്രീക്ഷേത്രമാഹാത്മ്യം, ശ്രീഗോമുഖീയാത്രാവിവരണം തുടങ്ങി പല ഗ്രന്ഥങ്ങളും സ്വാമിജി രചിച്ചു. ഈശ്വരദർശനം എന്ന ശ്രേഷ്ഠകൃതി ശ്രീ തപോവനചരിതംതന്നെയാണു്.

ഏറെക്കാലം ഋഷീകേശത്തു താമസിച്ചശേഷം 1937–ൽ അവിടെനിന്നു മുക്താശ്രമത്തിലേയ്ക്കു പോയി. അവിടെ മൂന്നു വർഷം താമസിച്ചിട്ടു് ഉത്തരകാശിക്കു പോയി. പിന്നീടു് അദ്ദേഹം അവിടെത്തന്നെയാണു് ബ്രഹ്മനിഷ്ഠമായ സ്വജീവിതം കഴിച്ചുകൂട്ടിയതു്. ഇന്നു് ഉത്തരകാശി അറിയപ്പെടുന്നതുതന്നെ ശ്രീ തപോവനംസ്വാമികളുടെ പേരിലാണെന്നു പറഞ്ഞാൽ അതൊരതിശയോക്തിയാവില്ല. പ്രകൃതിയുടെ സൗന്ദൎയ്യവും അമേയതയും സ്വാമികളെ എന്നും ആകർഷിച്ചിരുന്നു. മാധുകരീഭിക്ഷയാണു് അദ്ദേഹം ഏററവും ഇഷ്ടപ്പെട്ടതു്. ബ്രഹ്മവിദ്യയിലായിരുന്നു അദ്ദേഹത്തിന്നു പ്രതിപത്തി. 1947 ആഗസ്റ്റ് 15–ാംനു ഭാരതം രാഷ്ട്രീയസ്വാതന്ത്ര്യം നേടിയപ്പോൾ സ്വാമികൾ അത്യധികം സംതൃപ്തി പ്രകടിപ്പിക്കുകയുണ്ടായി, സ്വതേ സ്വതന്ത്രനായ ഒരു സന്ന്യാസിവൎയ്യന്റെ ബാഹ്യബോധത്തിന്റെ ഒരു ചെറിയ ഉണർവ്വുമാത്രമാണല്ലോ ഇമ്മാതിരി കാര്യങ്ങൾ. മറെറാരിക്കൽ തന്റെ അനുജന്റെ ക്ഷേമാന്വേഷണക്കത്തു കിട്ടിയപ്പോൾ സ്വാമികൾ, താൻ ഗാർഹികവും ലൗകികവുമായ വിഷയങ്ങളിൽനിന്നെല്ലാം മുക്തനാണെന്നും ആത്മവിദ്യയെപ്പററി എന്തെങ്കിലും ഉപദേശം ആവശ്യപ്പെട്ടാൽ അതുമാത്രമേ നൽകാൻ കഴിയൂ എന്നും മറുപടി അയച്ചതു് ഇവിടെ പ്രത്യേകം സ്മർത്തവ്യമാണു്. ആത്മാരാമനായ ഒരു വ്യക്തിയുടെ സന്ന്യസ്തജീവിതമാണു ശ്രീ തപോവനചരിതത്തിൽ നാം ദർശിക്കുന്നതു്.

ആത്മാവു്, സാധനം, അസക്തകൎമ്മം, ഭക്തിമാൎഗ്ഗം, യോഗം, ജ്ഞാനം തുടങ്ങി പല കാൎയ്യങ്ങളെക്കുറിച്ചും സ്വാനുഭൂതിജന്യമായ ഉപദേശങ്ങൾ സ്വാമികൾ അദ്ദേഹത്തെ സമീപി

ച്ച ശിഷ്യന്മാക്കും, ഭക്തന്മാക്കും, നല്കിയിട്ടുണ്ട്. ഈശ്വരസാക്ഷാത്കാരത്തിന്റെ പ്രഥമവും പ്രധാനവുമായ മാഗ്ഗം ഈശ്വരപ്രേമമാണെന്നു് അദ്ദേഹം വിശ്വസിച്ചു. ആ പ്രേമം മനസ്സിനെ ശുദ്ധീകരിക്കുകയും ഏകാഗ്രതയിലേയ്ക്കു നയിക്കുകയും ചെയ്യുന്നു. ഏതു് ഈശ്വരനെയാണു് ആരാധിക്കേണ്ടതു് എന്നു ചിന്തിച്ചു സമയം കളയേണ്ടതില്ല. ഈശ്വരനെ ഏതു രൂപത്തിൽ ധ്യാനിച്ചാലും ജീവന്മുക്തിയുണ്ടാകും. പ്രേമത്തിന്റെ പാരമ്യം കുറിക്കുന്ന ചിന്തയാണു സമസ്തലോകവും, ലോകത്തിലെ സമസ്തവസ്തുക്കളും, ഈശ്വരസ്വരൂപംതന്നെ എന്നുള്ള വീക്ഷണം. ഇന്ദ്രിയാതീതവും പരമാത്മനിഷ്ഠവുമായ ഒരു മനോഭാവംകൊണ്ടേ മോക്ഷം നേടാൻ സാധ്യമാകു. ഭക്തിജ്ഞാനയോഗമാഗ്ഗങ്ങളിലേതെങ്കിലും അവലംബിക്കാം. ഈശ്വരപ്രേമംതന്നെ സവ്വതോമുഖ്യം. ഈശ്വരദശനമാണു് ഏററവും ദിവ്യം. ഈ ലോകത്തു് അതിൽക്കവിഞ്ഞൊരു ലക്ഷ്യമില്ല. അതു നേടിക്കഴിഞ്ഞാൽ പിന്നെ അവാപ്തവ്യമായിട്ടു് ഒന്നുംതന്നെയില്ല. ദിവ്യമായ ഒരു ശക്തി എല്ലാവരിലും ഉണ്ടു്. മായകൊണ്ടോ അജ്ഞാനംകൊണ്ടോ ആരും ആ ശക്തിയെ അറിയുന്നില്ല; സഫലമാക്കുന്നുമില്ല. ലോകദുഃഖങ്ങളെയെല്ലാം ശമിപ്പിക്കുന്നതു് ഈശ്വരദശനമൊന്നുമാത്രമാണു്. ഏററവും പവിത്രമായ ദിവ്യാനുഭവമാണതു്. ഈശ്വരദശനം നേടിക്കഴിയുന്നവർ സംസാരദുഃഖം എന്നെന്നേയ്ക്കുമായി അവസാനിപ്പിക്കുന്നു. എല്ലാ ജലപ്രവാഹവും സമുദ്രത്തിൽ ചെന്നടിയുന്നതുപോലെ ജീവന്മാരെല്ലാം പരമാത്മാവിൽ വിലയം പ്രാപിക്കുകതന്നെ ചെയ്യും. അവസാനത്തെ വിശ്രമസ്ഥാനം അവിടമാകുന്നു.

ധമ്മംകൊണ്ടും കമ്മംകൊണ്ടും സ്വജീവിതത്തെ അസാധാരണവും അതിമഹത്തുമാക്കിയ ഒരു പാവനചരിതനായിരുന്നു ശ്രീ തപോവനംസ്വാമികാം. സദ്ഗ്രന്ഥരചനയും ധമ്മോപദേശങ്ങളുംകൊണ്ടു് ലോകത്തെ അനുഗ്രഹിച്ചുകൊണ്ടു് ജീവന്മുക്തനായി വിജയിച്ചിരുന്ന സ്വാമികാംക്കു് 1956-ൽ ദഹനക്കുറവുമൂലമുള്ള അസുഖം പിടിപെട്ടു. സ്വാമിജി അക്കാര്യം ആരെയും അറിയിച്ചില്ല. ശരീരം ക്ഷീണിച്ചപ്പോഴെ ശിഷ്യന്മാർപോലും രോഗവിവരം അറിഞ്ഞുള്ളു. എങ്കിലും തന്റെ ദിനചയ്യകളും ധ്യാനജപാദ്യനുഷ്ഠാനങ്ങളും അദ്ദേഹം മുടക്കിയില്ല. രോഗവിവരമറിഞ്ഞു് അദ്ദേഹത്തെ കാണാനെത്തിയവക്കെല്ലാം ആദ്ധ്യാത്മികോപദേശം നല്കി അവരെ അനുഗ്രഹിച്ചുകൊണ്ടിരുന്നു. 1957 ജനുവരി 16-ാം നു ബ്രാഹ്മമുഹൂത്തത്തിൽ സ്വാമികാം ദേഹത്യാഗം ചെയ്തു: വിദേഹമുക്തനായി. സ്വാമിജിയുടെ ജീവിതം പ്രതിബന്ധങ്ങളേയും പ്രയാസങ്ങളേയും തരണംചെയ്തു് ലക്ഷ്യത്തിലെത്തിയ ഒരു മഹാപ്രവാഹമായിരുന്നു എന്നു പറയാം. ഈശ്വരനുവേണ്ടി മോഹിച്ചു്, ദാഹിച്ചു് സവ്വസ്വസമപ്പണം ചെയ്തു് ജീവിതപദങ്ങാം ഒന്നൊന്നായി വെച്ചു് കരകയറിയ, ഭവസാഗരം കടന്ന, സന്ന്യാസിവയ്യൻ ആയിരുന്നു അദ്ദേഹം. പ്രണാമപുരസ്സരം നമുക്കിങ്ങനെ ചിന്തിക്കുക:

തജ്ജീവിതം ജീവിതമാഹുരാര്യാ
യദീശപാദാർപിതമീശനിഷ്ഠം
ന ജീവിതം ജീവിതമർപിതം യ-
ദ്വിനശ്വരാത്ഥായ വിനിഷ്ടമേതത്.

---

ധമ്മഃ ശ്രുതോ വാ ദൃഷ്ടോ വാ കഥിതോ വാ കൃതോഽപി വാ
അനുമോദിതോ വാ രാജേന്ദ്ര പുനാതീഹ സദാ നരം.

(ഭാരതം, അശ്വ. 101. 30.)

ധമ്മം കേഠക്കുകയോ കാണുകയോ പറയുകയോ ചെയ്യുകയോ അനുമോദിക്കുകയോ ചെയ്താൽ, അങ്ങനെ ചെയ്യുന്നവനെ ധമ്മം സദാ പവിത്രനാക്കും.

# മേൽപുത്തൂർ നാരായണഭട്ടതിരി

## പി. സി. വാസുദേവൻ ഇളയതു്

മഹാക്ഷേത്രങ്ങളുടെ * മാഹാത്മ്യം, മാമാങ്കത്തിന്റെ മഹിമ, ജനസമ്മതന്മാരായ പണ്ഡിതമഹാകവികളുടെ [1] ജനനം മുതലായ പല സവിശേഷതകൾകൊണ്ടും പ്രസിദ്ധിയാർജ്ജിച്ച വെട്ടത്തുനാടാണു് മേൽപുത്തൂർ ഭട്ടതിരിയുടെ ജന്മദേശം. നാവാമുകുന്ദക്ഷേത്രത്തിൽ നിന്നു് ഉദ്ദേശം മൂന്നു നാഴിക വടക്കുകിഴക്കുമാറിയാണു് മേൽപുത്തൂരില്ലം സ്ഥിതി ചെയ്തിരുന്നതു്. ഇന്നു് ആ സ്ഥലത്തു് ഇല്ലത്തിന്റെ ഏതാനും നഷ്ടാവശിഷ്ടചിഹ്നങ്ങൾ മാത്രമേ കാണുകയുള്ളു. കൊല്ലവർഷം 735–ലാണു ഭട്ടതിരിയുടെ ജനനം. അദ്ദേഹത്തിന്റെ ഗുരുനാഥന്മാരെപ്പററി പ്രക്രിയാസർവ്വസ്വത്തിൽ അദ്ദേഹംതന്നെ ഇങ്ങനെ പറഞ്ഞുകാണുന്നു.

മീമാംസാദി സ്വതാതാന്നിഗമമവികലം
മാധവാചാര്യവര്യാ–
ത്തർക്കം ദാമോദരാഖ്യാദപി പദപദവീ–
മച്യുതാഖ്യാദ്ബുധേന്ദ്രാത്
തേഷാം കാരുണ്യയോഗാത് കിമപി ച കവിതാ
മാപന്നവം കാമമേതദ്–
ഭൂയാത് കൃഷ്ണാർപ്പണം; മേ ഭവതു ച സതതം
ധീരഘാരേഃ കഥായാം.

(സ്വതാതനിൽനിന്നു മീമാംസാദികളും, മാധവാചാര്യനിൽനിന്നു വേദങ്ങളും ദാമോദരാചാര്യനിൽനിന്നു തർക്കവും അച്യുതാചാര്യനിൽനിന്നു വ്യാകരണവും ഞാൻ പഠിച്ചു. അവരുടെ കാരുണ്യംകൊണ്ടു് എനിയ്ക്കല്പം കവിതാവാസനയും കിട്ടി. അതു് ഞാൻ ശ്രീകൃഷ്ണനായി സമർപ്പിയ്ക്കുന്നു. എന്റെ ബുദ്ധി എപ്പോഴും അഘാരിയായ ശ്രീകൃഷ്ണന്റെ കഥകളിൽ രമിയ്ക്കട്ടെ.)

ഈ നാലു ഗുരുക്കന്മാരിൽ സ്വന്തം അച്ഛനായ മാതൃദത്തൻ ഭട്ടതിരി മീമാംസാപണ്ഡിതനെന്നു പ്രസിദ്ധനാണു്. തൃക്കണ്ടിയൂർ അച്യുതപ്പിഷാരോടി സുപ്രസിദ്ധ വൈയ്യാകരണനാകുന്നു. മാധവാചാര്യനും ദാമോദരനും അത്ര പ്രസിദ്ധന്മാരല്ല. യുവാവായിത്തീർന്നതിനുശേഷം ഭട്ടതിരി തന്റെ ഗുരുവായ അച്യുതപ്പിഷാരടിയുടെ വാതരോഗം ശമിയ്ക്കാൻ വേണ്ടി അനുഷ്ഠിയ്ക്കപ്പെട്ട കർമ്മവിപാകപ്രായശ്ചിത്തത്തിൽ രോഗപ്രതിമ സ്വീകരിയ്ക്കുകയും തത്ക്ഷണം വാതരോഗപരവശനായിത്തീരുകയും ചെയ്തുവെന്നാണു് ഐതിഹ്യം. മറയ്ക്കനുഷ്ഠിക്കപ്പെട്ട ചികിത്സാവിധികളെല്ലാം വിഫലമായതിനുശേഷം പരമഭാഗവതനായ അദ്ദേഹം ഗുരുവായൂർ മഹാക്ഷേത്രത്തിലെത്തി ശ്രീഗുരുവായൂരപ്പനെ ഭജിച്ചുകൊണ്ടു് നാരായണീയസ്തോത്രം നിർമ്മിക്കുകയും രോഗനിർമ്മുക്തി നേടുകയും ചെയ്തു. ഇരുപത്തിയേഴാമത്തെ വയസ്സിലാണു് നാരായണീയത്തിന്റെ നിർമ്മാണം. അതിനുശേഷം ഭട്ടതിരിയുടെ പ്രസിദ്ധി കേരളത്തിലെങ്ങും വ്യാപിച്ചു. സാമൂതിരി–കൊച്ചി – അമ്പലപ്പുഴ രാജാക്കന്മാരുടെ പ്രീതിബഹുമാനങ്ങൾക്കു് അദ്ദേഹം പാത്രമാവുകയും ചെയ്തു. അമ്പലപ്പുഴയിൽ വെച്ചാണു് അദ്ദേഹം പ്രക്രിയാസർവ്വസ്വമെന്ന പ്രൌഢസുന്ദരമായ വ്യാകരണഗ്രന്ഥം നിർമ്മിച്ചതു്. അമ്പതു ദിവസംകൊണ്ടു് ഈ മഹാഗ്രന്ഥം നിർമ്മിക്കപ്പെട്ടു എന്നുള്ളതു മഹാദ്ഭുതമാണു്.

* ശ്രീമത്കുണ്ഡപുരേ[1] വിരാജതി പര–[2]
ക്രോഡേ ച തേജഃ പരം
നവാനാമ്നി[3] ച ധാമ്നി യച്ച നിതരാം
മല്ലീവിഹാരാലയേ [4]
അശ്വത്ഥാഖ്യ [5] നികേതനേƒപി ച പുരേ
ശ്രീകേരളാധീശ്വരേ[6]
സംഭൂയൈതദുരുപ്രകാശവിഷയേ
ചിത്തേ സമുജ്ജൃംഭതാം.

(മനുഷ്യാലയചന്ദ്രിക–തിരുമംഗലത്തു നീലകണ്ഠൻ)

അർത്ഥം: 1. തൃക്കണ്ടിയൂർ, 2. തൃപ്രങ്ങോടു്, 3. തിരുനാവാ, 4. മുല്ലപ്പള്ളി, 5. ആലത്തിയൂർ, 6. കേരളാധീശ്വരപുരം — വെട്ടത്തു നാട്ടിലെ ഈ ക്ഷേത്രങ്ങളിൽ പ്രകാശിച്ചരുളുന്ന പരമജ്യോതിസ്സു് ഹൃദയത്തിൽ തെളിഞ്ഞുമിന്നട്ടെ.

1 തുഞ്ചൻ, കേളല്ലൂർ സോമയാജി, തൃക്കണ്ടിയൂർ അച്യുതപ്പിഷാരടി, തലക്കുളത്തു ഭട്ടതിരി, വള്ളത്തോൾ മുതലായവർ.

''രാസവിലാസവിലോലം
ഭജത മുരാരേർമനോരമം രൂപം
പ്രകൃതിഷു യത് പ്രത്യയവത്
പ്രത്യേകം ഗോപികാസു സുസമ്മിളിതം.

എന്ന ആരംഭം മുതൽ, ''....കാമമേതദ്, ഭൂയാത് കൃഷ്ണാർപ്പണം; മേ ഭവതു ച സതതം ധീരഘോരേഃ കഥായാം'' എന്ന അവസാനം വരെ പ്രക്രിയാസർവ്വസ്വത്തിൽ അവിടവിടെ ഭട്ടതിരിയുടെ കൃഷ്ണഭക്തി തെളിഞ്ഞുകാണാം. പ്രക്രിയാസർവ്വസ്വത്തിലെ ഉദാഹരണങ്ങളെല്ലാം കൃഷ്ണകഥാപ്രതിപാദകങ്ങളാണ്.

ഗോപീം ഗതശ്ച മുദിത–
സ്താമാശ്ലിഷ്യസ്തദങ്കമധിശയിതഃ
കാനനമധിഷ്ഠിതോഽസൗ
നികുഞ്ജമധ്യാസിതോ രേമേ.
കൃഷ്ണസ്യ ക്രീഡിതാം ഭൂമിം
നൃത്തം ച ശയിതം സ്ഥലം
യാതാനപ്യശിതാൻ ദേശാൻ
മൃഗയന്തേ സ്മ ഗോപികാഃ. ഇത്യാദി

ഭക്തി, പാണ്ഡിത്യം, കവിത്വം എന്നീ അപൂർവ്വസിദ്ധികളുടെ ത്രിവേണീസംഗമസ്ഥാനമാണ് പുണ്യശ്ലോകനായ മേൽപുത്തൂർ നാരായണ ഭട്ടതിരി. മുപ്പതിലേറെ കൃതികൾ അദ്ദേഹം നിർമ്മിച്ചിട്ടുണ്ട്. അവയിൽ 'പ്രക്രിയാസർവ്വസ്വവും ധാതുകാവ്യവും' ഇദ്ദേഹത്തിന്റെ വ്യാകരണപാണ്ഡിത്യത്തേയും, 'മാനമേയോദയം' മീമാംസാശാസ്ത്രനൈപുണ്യത്തേയും, 'സൂക്തശ്ലോകം' ശ്രോത്രിയത്വത്തേയും, 'ആശ്വലായനക്രിയാക്രമം' വൈദികകർമ്മാനുഷ്ഠാനപരിജ്ഞാനത്തേയും വെളിപ്പെടുത്തുന്നു. കാവ്യഭംഗി തുളുമ്പിനില്ക്കുന്നവയാണ് 'രാജസൂയാ'ദി പ്രബന്ധങ്ങൾ. ചാക്യാന്മാരുടേയും പാഠകക്കാരുടേയും കഥാപ്രസംഗങ്ങളിലൂടെ അവ ഇന്നും പ്രചാരവിഷയത്തിൽ ലബ്ധപ്രതിഷ്ഠങ്ങളത്രേ. എന്നാൽ ഭട്ടതിരിയുടെ ഏററവും പ്രചാരമുള്ള 'നാരായണീയം' സ്തോത്രമാണ് അദ്ദേഹത്തെ പ്രസിദ്ധനാക്കിയതു്. മുൻ പറഞ്ഞ ത്രിവേണീസംഗമം — ഭട്ടതിരിയുടെ വ്യക്തിത്വം — തികച്ചും തെളിഞ്ഞു പ്രകാശിക്കുന്നതും നാരായണീയത്തിലാകുന്നു എന്നു നിസ്സംശയം പറയാം.

ഭട്ടതിരിയുടെ പ്രസിദ്ധമായ ഒരു ശ്ലോകമുണ്ടു്:

ഹേ രോഗാ മമ യൂയമേവ ഗുരവോ
യൈർന്നിസ്പൃഹോഽഹം കൃതഃ
കാവ്യാലങ്കൃതിതർക്കകോവിദകഥാ –
യോഗേഷു ഭോഗേഷു ച,
നോ ചേത് കൃഷ്ണപദാരവിന്ദഭജനം
വേദാന്തചിന്താമപി
ത്യക്ത്വാ ശശ്വദ് ഇതി ഭ്രമാദഹമഹോ
യായാമേവ യാമ്യാം പുരീം.

(അല്ലയോ രോഗങ്ങളെ, നിങ്ങളാണ് എന്റെ സുഹൃത്തുക്കൾ. നിങ്ങളാണല്ലോ എന്നെ കാവ്യം, അലങ്കാരം തക്കം, ഇത്യാദി വിഷയങ്ങളിൽ പണ്ഡിതന്മാരുമായി സല്ലപിക്കാനും, ഐഹികസുഖഭോഗങ്ങളനുഭവിക്കാനും ആസക്തിയില്ലാത്തവനാക്കിത്തീർത്തു്. അല്ലെങ്കിൽ ശ്രീകൃഷ്ണഭജനവും വേദാന്തചിന്തയും നാളെ നാളെ എന്നു നീട്ടിവെച്ചു ഞാൻ യമപുരിയിലെത്തിച്ചേരുമായിരുന്നു.)

ഈ പദ്യത്തിൽ ഉപക്ഷിപ്തമായിക്കാണുന്ന ആശയബീജത്തിൽനിന്നു മുളച്ചുവളർന്നു പന്തലിച്ച മഹാകല്പകവൃക്ഷമാണു നാരായണീയം. ശ്രീ ഗുരുവായൂരപ്പന്റെ ശബ്ദരൂപമായ നാരായണീയത്തെ അഭിസംബോധനചെയ്തു നമുക്കു ഭട്ടതിരിയുടെ വാക്കുകളുംതന്നെ പറയാവുന്നതാണ്.

നമ്രാണാം സന്നിധത്തേ സതതമപി പുര –
സ്തൈരനഭ്യർത്ഥിതാന –
പ്യർത്ഥാൻ കാമാനജസ്രം വിതരസി പരമാ –
നന്ദസാന്ദ്രാം ഗതിം ച,
ഇത്ഥം നിശ്ശേഷലഭ്യോ നിരവധികഫലഃ
പാരിജാതോ ഹരേ ത്വം;
ക്ഷുദ്രം തം ശക്രവാടീദ്രുമമഭിലഷതി.

വ്യർത്ഥമർത്ഥിവ്രജോഽയം. (ദ. 1. ശ്ലോ. 8.)

(നാരായണീയം ഭക്തന്മാരുടെ മുമ്പിൽ എപ്പോഴും സന്നിധാനം ചെയ്യുന്നു, അവരഭിലഷിക്കാത്ത കാമങ്ങളെപ്പോലും അവക്കു നല്കുന്നു. ഒടുവിൽ പരമാനന്ദസ്വരൂപമായ മുക്തിയും കൊടുക്കുന്നു. ആക്കും പ്രാപിക്കാവുന്ന, അളവററ ഫലങ്ങളുള്ള കല്പവൃക്ഷമാകുന്ന ഹരിയുടെ മൂർത്തിഭേദമായ നാരായണീയം. അതുള്ളപ്പോൾ മററുള്ളവയെ ആശ്രയിക്കുന്നവൻ വിഡ്ഢിയാകുന്നു എന്നു ഭാവം.)

ഭട്ടതിരിയുടെ വ്യക്തിത്വത്തിലെ പാണ്ഡിത്യത്തേക്കാളും കവിത്വത്തേക്കാളും പ്രധാനമായി നാരായണീയത്തിൽ പ്രശോഭിക്കുന്ന ഘടകം ഭക്തിഭാവമാകുന്നു.

ശബ്ദബ്രഹ്മണ്യപീഹ പ്രയതിതമനസ –
സ്ത്വാം ന ജാനന്തി കേചിത്
കഷ്ടം ! വന്ധ്യശ്രമാസ്തേ ചിരതരമിഹ ഗാം
ബിഭ്രതേ നിഷ്പ്രസൂതിം.

യസ്യാം വിശ്വാഭിരാമാഃ സകലമലഹരാ
ദിവ്യലീലാവതാരാഃ
സച്ചിത്സാന്ദ്രം ച രൂപം തവ ന നിഗദിതം
താം ന വാചം ഭ്രിയാസം. (ദ: 94. ശ്ലോ: 7.)

(വേദശാസ്ത്രാദികളായ ശബ്ദബ്രഹ്മരൂപഭേദങ്ങളിൽ വളരെക്കാലം പ്രയത്നിച്ചിട്ടും ചിലർ അങ്ങയെ അറിയുന്നില്ല. കഷ്ടം! മച്ചിപ്പശുവിനെ തീററിപ്പോററുന്നതുപോലെ അവരുടെ പാണ്ഡിത്യത്തെ അവർ താലോലിക്കുന്നു. എവിടെ ലോകമോഹനങ്ങളും സർവ്വപാപഹരങ്ങളും ആയ അവിടത്തെ ദിവ്യലീലാവതാരങ്ങളും സച്ചിദാനന്ദമയമായ അവിടത്തെ സ്വരൂപവും വർണ്ണിക്കപ്പെടുന്നില്ലയോ അത്തരമുള്ള വാക്കുകളെ ഞാൻ വെച്ചുപുലർത്താതിരിക്കട്ടെ.)

ഈ ഭാവമാണു പ്രക്രിയാസർവ്വസ്വത്തിൽ പോലും മുമ്പുകാണിച്ചവിധം ഭഗവത്കഥാസ്മരണത്തിന്നു ഭട്ടതിരിയെ പ്രേരിപ്പിച്ചിട്ടുള്ളതു്. അങ്ങനെ ഭക്തിഭാവത്താൽ മധുരോദാരമായി പരിലസിക്കുന്ന പാണ്ഡിത്യവും കവിത്വവും അർദ്ധനാരീശ്വരന്യായേന സമ്മേളിച്ചിട്ടുള്ളതാണു് നാരായണീയസ്തോത്രം. വിവിധവർണ്ണഗന്ധങ്ങളുള്ള ആയിരത്തിൽപ്പരം പദ്യപുഷ്പകിസലയങ്ങളെക്കൊണ്ടു ഭക്തിസൂത്രത്തിൽ കൊരുത്തുണ്ടാക്കി ഭട്ടതിരി ശ്രീ ഗുരുവായൂരപ്പന്റെ കണ്ഠത്തിലണിയിച്ചിട്ടുള്ള വനമാലയത്രേ ഈ സ്തോത്രമഹാകാവ്യം. ഭക്തിശാസ്ത്രമായ ഭാഗവതമാകുന്ന പാലാഴി മഥനം ചെയ്തെടുത്ത ഈ സ്തോത്രാമൃതം ആസ്വദിച്ചാൽ ആയുരാരോഗ്യസൗഖ്യം നിഃസംശയം നേടാൻ സാധിക്കുമെന്നാണു ഭക്തജനങ്ങളുടെ അനുഭവം. നിത്യപാരായണം, സമ്പൂർണ്ണപാരായണം, സപ്താഹം, പ്രഭാഷണം, ശ്രവണം ഇങ്ങനെ പല ഉപാധികളിലൂടെ നാരായണീയംകൊണ്ടു ഭഗവാനെസ്സേവിക്കുന്ന ഭക്തജനങ്ങൾ കേരളത്തിനകത്തും പുറത്തും ആയിരക്കണക്കിനുണ്ടു്. അങ്ങനെ പുണ്യശ്ലോകനായ ഭട്ടതിരി ഇന്ത്യയിൽ ഇന്നു കൂടുതൽ കൂടുതൽ പ്രശസ്തനായിക്കൊണ്ടിരിക്കുകയാകുന്നു.

ഒരു കാവ്യത്തിന്റെ സൗന്ദര്യവും മഹത്ത്വവും ശബ്ദം, വാച്യാർത്ഥം, വ്യങ്ഗ്യം, രസം, ഉദ്ദേശ്യം എന്നീ ഉപാധികളിലൂടെയാണു് വ്യക്തമാകുന്നതു്. രസഭാവോചിതമായ ഛന്ദസ്സും അയത്നസിദ്ധമായ അനുപ്രാസവും ഒരു കവിതയ്ക്കു ശബ്ദസൗന്ദര്യം നല്കുന്നു. രസഭാവോചിതങ്ങളായ വിഭിന്നവൃത്തങ്ങൾ അനുപ്രാസഭംഗിയോടെ അതിവിദഗ്ധമായി പ്രയോഗിച്ചിട്ടുള്ളതിന്നുദാഹരണങ്ങൾ നാരായണീയത്തിൽ എത്രയോ ഉണ്ടു്.

അധിരുഹ്യ തതഃ ഫണിരാജഫണാൻ
നനൃതേ ഭവതാ മൃദുപാദരുചാ
കളശിഞ്ജിതനൂപുരമഞ്ജുമിളത്
കരകങ്കണസങ്കുലസങ്ക്വണിതം.
(ദ: 55. ശ്ലോ.9.)

ഈ പദ്യം കാളിയമർദ്ദനനൃത്തത്തെ അനുവാചകഹൃദയങ്ങളിൽ അനുരണനം ചെയ്യിക്കുവാൻ പര്യാപ്തമാണല്ലോ.

തപ്തസ്വർണ്ണസവർണ്ണഘൂർണ്ണദതി–
രൂക്ഷാക്ഷം സടാകേസര–
പ്രോത്കമ്പപ്രനികമ്പിതാംബര–
മഹോ ജീയാത്തവേദം വപുഃ
വ്യാത്തവ്യാപ്തമഹാദരീസഖമുഖം
ഖഡ്ഗോഗ്രവല്ഗന്മഹാ–
ജിഹ്വാനിർഗമദൃശ്യമാനസുമഹാ–
ദംഷ്ട്രായുഗോഡ്ഡാമരം. (ദ. 25. ശ്ലോ.3.)

(അല്ലയോ സർവ്വശത്രുസംഹരണക്ഷമനായ നൃസിംഹമൂർത്തേ! ഭഗവൻ! പഴുപ്പിച്ച സ്വർണ്ണത്തിനു സവർണ്ണമായി ഉജ്ജ്വലമായ കാന്തികലർന്ന വട്ടത്തിൽ ഉരുണ്ടിളകിക്കൊണ്ടിരിക്കുന്ന അതിഭയങ്കരങ്ങളായ രണ്ടു കണ്ണുകൾ അണിഞ്ഞതും, സടകളും കേസരങ്ങളും ഇളകുകയാൽ അതിവിപുലമായ ആകാശം മുഴുവൻ മറയ്ക്കുന്നതും, വലിയ ഗുഹപോലെ പിളർന്നു തുറന്നു വ്യാപിച്ചിരിക്കുന്ന മുഖത്തോടുകൂടിയതും, ഭയങ്കരമായ ഖഡ്ഗത്തെപ്പോലെ ഭീഷണമായി ചുഴററിച്ചലിപ്പിക്കുന്ന അതിദീർഘമായ ജിഹ്വ വെളിയിൽ കാണുകനിമിത്തം സ്പഷ്ടദൃഷ്ടങ്ങളായ രണ്ടു ദംഷ്ട്രകളാൽ ഘോരഘോരവും ആയ നിന്തിരുവടിയുടെ ഈ ദിവ്യവിഗ്രഹം എന്നും ഭക്തഭയഭഞ്ജനവിദഗ്ദ്ധമായി സർവ്വോത്കർഷേണ പ്രകാശിക്കുമാറാകേണമേ.)

ഉഡ്ഡാമരമായ, അത്യന്തം ദാരുണമായ, നരസിംഹരൂപം ഈ ശബ്ദങ്ങളിലൂടെതന്നെ വ്യക്തമാകുന്നു.

വേണുനാദകൃതതാനദാനകളഗാനരാഗഗതിയോജനാ
ലോഭനീയമൃദുപാദപാതകൃതതാളമേളനമനോഹരം
പാണിസങ്ക്വണിതകങ്കണം ച മുഹുരംസ
ലംബിതകരാംബുജം
ശ്രോണിബിംബചലദംബരം ഭജത രാസകേളിരസ
ഡംബരം. (ദ: 69. ശ്ലോ. 4.)

(വേണുനാദത്തിലൂടെ ചെയ്യപ്പെടുന്ന രാഗവിസ്താരപ്രദർശനത്താൽ അവ്യക്തമധുരമായ ഗാനംകൊണ്ടും രാഗഗതികളുടെ യോജനകൊണ്ടും കമനീയമായ മൃദുപാദ

വിന്യാസത്താൽ ഉണ്ടാക്കപ്പെട്ട താളമേളനങ്ങൾകൊണ്ടു് ഏവരുടേയും മനസ്സിനെ ഹരിക്കുന്നതും, മനോമോഹനമായി ശബ്ദിക്കുന്ന കൈവളകളോടും കൂടക്കൂടെ ഗോപിമാരുടെ തോളുകളിൽ ചേർത്ത കരാംബുജങ്ങളോടും വിപുലമായ ജഘനപ്രദേശങ്ങളിൽ ഇളകിക്കൊണ്ടിരിക്കുന്ന വസ്ത്രത്തോടും കൂടിയതും ക്ഷണംപ്രതി വർദ്ധിച്ചുവരുന്നതുമായ രാസകേളീരസവിലാസത്തെ, അല്ലയോ ഭക്തന്മാരേ, ഭജിക്കുവിൻ.)

രാസകേളിയുടെ മനോഹരചിത്രത്തിന്നു ശബ്ദങ്ങൾതന്നെ ഇവിടെ ചായം കൊടുത്തു മിഴിവുണ്ടാക്കിയിരിക്കുന്നു.

വാച്യാർത്ഥം, വ്യംഗ്യം, രസം ഇവയിലൂടെ പ്രകടമാകുന്ന സൗന്ദര്യമഹത്ത്വത്തിന്നും ഈ പദ്യങ്ങൾതന്നെ ഉദാഹരിക്കപ്പെടാവുന്നതാണെങ്കിലും സ്പഷ്ടപ്രതീതിയ്ക്കുവേണ്ടി ചില ഉദാഹരണങ്ങൾ വേറെ കാണിക്കാം.

തവ വിഭോഽപരാ കോമളം ഭുജം
നിജഗളാന്തരേ പര്യവേഷ്ടയത്
ഗളസമുദ്ഗതം പ്രാണമാരുതം
പ്രതിനിരുന്ധതീവാതിഹർഷുലാ.

(ദ: 68. ശ്ലോ. 3)

(ഹേ ഭഗവൻ, മറ്റൊരു ഗോപവനിത യാതൊരു കുസലുമെന്നിയേ നേരേവന്നു് നിന്തിരുവടിയുടെ മൃദുലകോമളവും മൃദുസ്പർശിയുമായ ബാഹുവല്ലിയെ തന്റെ കഴുത്തിന്റെ നടുക്കു ചുററിക്കെട്ടി മുറുക്കി ഗാഢമായി ആലിംഗനം ചെയ്തു. നിന്തിരുവടിയുടെ വിരഹത്തിൽ നിന്നുണ്ടായ താപംകൊണ്ടു കണ്ഠത്തിൽനിന്നും വെളിയിലേയ്ക്കു ചാടുവാൻ ഒരുങ്ങിയ അവളുടെ പ്രാണവായുവിനെ കഴുത്തിൽ തടഞ്ഞുനിർത്തുവാനാണു് അവൾ ഇങ്ങനെ നിന്തിരുവടിയുടെ തൃക്കൈകൾ കെട്ടിപ്പുണർന്നതെന്നു തോന്നുന്നു.)

ശ്രീകൃഷ്ണന്റെ പുനഃസമാഗമത്തിലെ ഹർഷഭാരത്താൽ ഹൃദയം പൊട്ടിപ്പോകാറായ ഒരു ഗോപസ്ത്രീയുടെ മധുരചേഷ്ടയാണു് ഇതിലെ വാച്യാർത്ഥം. ഉത്പ്രേക്ഷാദീപ്തമായ ആ വാച്യം കൃഷ്ണന്റെ ബാഹുപരിഷ്വംഗം ലഭിച്ചില്ലെങ്കിൽ അവളുടെ ഹൃദയം പൊട്ടിത്തകരുമായിരുന്നു എന്ന വ്യംഗ്യാർത്ഥം പ്രകാശിപ്പിച്ചുകൊണ്ടു് പ്രകൃതമായ ശൃംഗാരരസത്തെ ഏററവും പരിപോഷിപ്പിച്ചിരിക്കുന്നു.

ഹസ്തപ്രാപ്യോഽപ്യഗമ്യോ ഝടിതി മുനിജന-
സ്യേവ ധാവൻ ഗജേന്ദ്രം
ക്രീഡന്നാപാത്യ, ഭൂമൗ പുനരഭിപതത-
സ്തസ്യ ദന്തം സജീവം
മൂലാദുന്മൂല്യ, തന്മൂലഗമഹിതമഹാ-
മൗക്തികാന്യാത്മമിത്രേ
പ്രാദാസ്ത്വം, 'ഹാരമേഭിർലളിതവിരചിതം
രാധികായൈ ദിശേ'തി. (ദ. 75. ശ്ലോ. 3)

(ഭഗവൻ, യോഗികളായ മഹർഷിമാർക്കു്, യോഗസരണിയിൽക്കൂടി ധ്യാനത്തിൽ കാണുന്ന പരമാത്മരൂപിയായ നിന്തിരുവടിയെ ചുററും കണ്ടു തൊടുന്നതിനു തോന്നുമെങ്കിലും സായുജ്യലാഭത്തിനു് അങ്ങയെ അവർക്കു കിട്ടുന്നില്ല. അതുപോലെ കുവലയാപീഡത്തിന്റെ തുമ്പിക്കയ്യിൽ തൊട്ടുപോയി എന്ന നിലയിൽ എത്തിയിട്ടും പററിപ്പിടിക്കാൻ തരമില്ലാത്തവിധം ചതുരനായ അങ്ങു് ഒഴിഞ്ഞൊഴിഞ്ഞുകൊണ്ടുകയാണു ചെയ്തതു്. ആ മത്തേഭന്റെ നേരെ ഓടിക്കളിച്ചു ചെല്ലുകയും താഴത്തു വീണ തറയോടു പററിക്കിടക്കയും ചെയ്തു പലതരത്തിൽ താൻ കളിയ്ക്കുകയും അവനെ കളിയാക്കുകയും ചെയ്തു. ഇങ്ങനെ വിട്ടും തൊട്ടും കളിച്ചു് നിന്തിരുവടി ഭൂമിയിൽ കിടക്കവേ കുവലയാപീഡം നിന്തിരുവടിയെ കുത്തുവാനായി നേരേ പാഞ്ഞു വരികയും പിടി എത്തായ്കയാൽ നിലത്തു കുത്തുകയും ചെയ്തു. ഉടനെ നിപുണനായ അവിടുന്നു് അവന്റെ കൊമ്പുകൾ ചുവടേ പറിച്ചെടുത്തു. ആ കൊമ്പുകളുടെ ചുവട്ടിലുണ്ടായിരുന്ന രമണീയങ്ങളായ മുത്തുകൾ വാരിയെടുത്തു്, നല്ല മുത്തുമാലയുണ്ടാക്കി അങ്ങയുടെ പ്രേയസിയായ രാധയ്ക്കു കൊടുക്കുവാൻ പറഞ്ഞു് അതെല്ലാം ആത്മമിത്രമായ സുദാമാവിനെ ഏല്പിച്ചു.)

ഇവിടെ ഒന്നാം പാദത്തിലെ ഉപമ, അവതാരലീലയിലും ഈശ്വരഭാവത്തിന്റെ അനുസന്ധാനം കാണിയ്ക്കുന്നു. കുവലയാപീഡത്തിന്റെ ദന്തമൂലത്തിലെ മുത്തുമണികൾ വാരിയെടുത്തു് 'ഇവകൊണ്ടു രാധയ്ക്കു നല്ലൊരു മുത്തുമാലയുണ്ടാക്കിക്കൊടുക്കു' എന്നു പറഞ്ഞു് ശ്രീദാമാവിന്റെ കയ്യിൽ കൊടുക്കുന്നതിൽ നിന്നു് ആ സമയത്തു കംസനിഗ്രഹത്തെ നിസ്സാരമായി മാത്രമേ ഭഗവാൻ കരുതിയിരുന്നുള്ളു എന്നു ധ്വനിക്കുന്നു. ഇങ്ങനെ അംഗിയായ ഭക്തിഭാവത്തിന്നനുഗുണമായി എല്ലാ കാവ്യഘടകങ്ങളേയും നാരായണീയത്തിൽ നിബന്ധിച്ചിട്ടുണ്ടു് എന്നുള്ളതു് ഉദ്ധൃതോദാഹരണങ്ങളിൽനിന്നു വ്യക്തമാകുന്നു.

വാച്യാനാം വാചകാനാം ച യദൗചിത്യേന യോജനം
രസാദിവിഷയേണൈതത് കർമ്മമുഖ്യം മഹാകവേഃ.
വാച്യവാചകചാരുത്വഹേതൂനാം വിവിധാത്മനാം
രസാദിപരതാ യത്ര സ ധ്വനേർവിഷയോ മതഃ.

(ധ്വന്യാലോകം 3. 33: 2. 26.)

(രസാദിവിഷയങ്ങളനുസരിച്ചു് ഔചിത്യപൂർവ്വകം അർത്ഥശബ്ദങ്ങളെ യോജിപ്പിയ്ക്കലാണു് ഒരു മഹാ

കവിയുടെ മുഖ്യകർമ്മം. വാച്യവാചകങ്ങൾക്ക് ചാരുത്വം (ആസ്വാദ്യത) നല്കുന്ന നാനാതരത്തിലുള്ള ഉപാധികൾക്കെല്ലാം കാവ്യരസപോഷകത്വം ഉണ്ടെങ്കിൽ മാത്രമേ അതു് കാവ്യാത്മാവായ ധ്വനിക്കു വിഷയമാകയുള്ളു.)

എന്നു് ആനന്ദവർദ്ധനൻ പറഞ്ഞിട്ടുള്ള ഉത്തമകാവ്യസ്വഭാവം തികച്ചും നാരായണീയത്തിൽ കാവ്യധർമ്മവേദികൾക്ക കാണാവുന്നതാണു്.

നാരായണീയനിർമ്മാണത്തിന്റെ ഉദ്ദേശ്യം ഭട്ടതിരിയുടെ സ്വന്തം രോഗനിർമ്മുക്തിമാത്രമല്ല ജനങ്ങളെ ഭക്തിമാർഗ്ഗത്തിലൂടെ ഭഗവത് സന്നിധിയിലെത്തിക്കുക എന്നതുകൂടിയാണു്. ഒന്നാംശ്ലോകത്തിലെ 'ഹന്ത! ഭാഗ്യം ജനാനാം.' എന്ന പ്രയോഗം ശ്രദ്ധേയമാകുന്നു. രോഗനിർമ്മുക്തി പ്രാർത്ഥിക്കുന്നതുതന്നെ ഭക്തിയോഗസാധന തുടർന്നു മുന്നോട്ടുപോകുവാനാണെന്ന പരമാർത്ഥം,

കല്യതാം മമ കുരുഷ്വ താവതീം
കല്യതേ ഭവദുപാസനം യയാ. (4.1.)

ദുഃഖാന്യാലോക്യജന്തുഷ്വലമുദിതവിവേ-
കോഽഹമാചാര്യവര്യാ-
ല്ലബ്ധ്വാ ത്വദ്രൂപതത്ത്വം ഗുണചരിതകഥാ-
ദ്യുദ്ഭവദ്ഭക്തിഭൂമാ
മായാമേനാം തരിത്വാ പരമസുഖമയേ
ത്വത്പദേ മോദിതാഹേ
തസ്യായം പൂർവ്വരംഗഃ പവനപുരപതേ
നാശയാശേഷരോഗാൻ. (91.10.)

തം ചൈനം ഭക്തിയോഗം ദ്രഢയിതുമയി മേ
സാധ്യമാരോഗ്യമായു-
ർദ്ദിഷ്ട്യാ തത്രാപി സേവ്യം തവ ചരണമഹോ
ഭേഷജായേവ ദുഗ്ദ്ധം. (97.4.)

[ഭഗവാനെ, നിന്തിരുവടിയുടെ ഉപാസനം സാധിക്കാൻ വേണ്ടിടത്തോളമെങ്കിലും ആരോഗ്യം എനിക്കു തരേണമേ. (4. 1.)

ഹേ ഗുരുവായൂരപ്പാ, പ്രാണികളിലുള്ള ദുഃഖങ്ങളെ കണ്ടിട്ടു് വിവേകമുള്ളവനായിത്തീൎന്ന ഞാൻ ശ്രേഷ്ഠനായ ആചാര്യനിൽനിന്നും അങ്ങയുടെ ദിവ്യമംഗളരൂപത്തിന്റെ തത്ത്വം ഗ്രഹിച്ചിട്ടു് അങ്ങയുടെ ഭക്തവാത്സല്യാദി ഗുണങ്ങളും ശിശുപാലനാദിചരിതങ്ങളും ഗോചാരണാദി ലീലാകഥകളും കേട്ടതുകൊണ്ടുണ്ടാകുന്ന ഭക്തിയോടുകൂടിയവനായി ഈ സംസാരക്ലേശരൂപിണിയായ മായയെ കടന്നിട്ടു് പരമാനന്ദസ്വരൂപമായ നിന്തിരുവടിയുടെ പദത്തിൽ രമിച്ചിരുന്നുകൊള്ളാം. അതിലേയ്ക്കുള്ള ആദ്യപടിയായി ബാഹ്യാഭ്യന്തരങ്ങളായ എന്റെ സമസ്ത രോഗങ്ങളേയും നശിപ്പിക്കേണമേ. (91. 10.) ഹേ ഭഗവൻ, സാധനാരൂപവും സാധ്യരൂപവുമായ ഈ ഭക്തിയോഗത്തെ ദൃഢപ്പെടുത്തുന്നതിനു് എനിക്കു് ആയുസ്സും ആരോഗ്യവും സമ്പാദിക്കേണ്ടിയിരിക്കുന്നു. ആയുരാരോഗ്യസമ്പാദനത്തിനു് ഭാഗ്യവശാൽ, മരുന്നിനുള്ള പാലുപോലെ, നിന്തിരുവടിയുടെ തൃച്ചേവടി എനിക്കു സുഖസേവ്യമായിരിക്കുന്നു. 97. 4.]

ഇത്യാദിഭാഗങ്ങൾ തെളിയിക്കുന്നുണ്ടു്.

ഭക്തിശാസ്ത്രമായ ഭാഗവതത്തിന്റെ സാരസംഗ്രഹമാണു് നാരായണീയമെന്നു പറഞ്ഞുവല്ലോ. സംഗ്രഹണപാടവം രാമായണകഥാവർണ്ണനത്തിലും മററും സ്പഷ്ടമാണു്. സുന്ദരകാണ്ഡകഥ മുഴുവനും പ്രധാനാംശങ്ങൾ വിടാതെ, "ത്വദ്വാർത്താകർണ്ണന" എന്നു തുടങ്ങുന്ന ഒരു പദ്യം കൊണ്ടു നിർവ്വഹിച്ചിട്ടുള്ളതു് അദ്ഭുതകരമായിരിക്കുന്നു.

എന്നാൽ അപൂർവ്വം സ്ഥലത്തു ഭാഗവതത്തിലില്ലാത്ത കഥ നാരായണീയത്തിൽ കാണാം. പരശുരാമകഥയിലെ "സിന്ധും സ്രുവക്ഷേപണാദുത്സാര്യോദ്ധൃതകേരളോ ഭൃഗുപതേ വാതേശ, സംരക്ഷമാം" എന്നു കേരളോത്പത്തി വർണ്ണിച്ചു കാണുന്നു. ഭട്ടതിരിയുടെ സ്വദേശാഭിമാനമായിരിക്കാം ഇതിന്റെ ഹേതുവെന്നും തോന്നുന്നു. ഭാഗവതസാരസംഗ്രഹത്തിൽ ഏകാദശസ്കന്ധത്തിന്റെ സംഗ്രഹണമാണു് ഏററവും പ്രശംസയർഹിക്കുന്നതെന്നു പറയാം. നാരായണീയത്തിൽ ഏററവും പ്രൗഢസുന്ദരമെന്നു പ്രസിദ്ധമായ ഒരുവിലത്തെ ദശകങ്ങളിലാണു് ഇതു നിർവ്വഹിച്ചിട്ടുള്ളതു്. ഭഗവാനിൽനിന്നു് ഉപദേശം സ്വീകരിച്ച ഉദ്ധവനുമായി ഭാവനാകൃതമായ താദാത്മ്യം പ്രാപിച്ചുകൊണ്ടു് ആ ഉപദേശങ്ങളെല്ലാം തനിക്കു ജീവിതത്തിൽ പ്രായോഗികമാക്കാൻ കഴിയുമാറാകട്ടെ, അതിന്നു ഭഗവദനുഗ്രഹമുണ്ടാകട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടുള്ള ആ ദശകങ്ങളുടെ സംവിധാനഭംഗി അന്യാദൃശമായിരിക്കുന്നു, എന്നു ചുരുക്കത്തിൽ പറയാം. കേരളത്തിന്റെ വരിഷ്ഠപുത്രനായ ഭട്ടതിരിയിൽനിന്നു കിട്ടുന്ന പ്രചോദനത്തോടുകൂടിഓരോ കേരളീയനും ഇങ്ങനെ പ്രാർത്ഥിക്കട്ടെ:

ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീ-
നിർമ്മജ്ജനേന സ്വയം
സിദ്ധ്യന്തീ വിമലപ്രബോധപദവീ-
മക്ലേശതസ്തന്വതീ
സദ്യഃ സിദ്ധികരീ ജയത്യയി വിഭോ
സൈവാസ്തു മേ ത്വത്പദ-
പ്രേമപ്രൗഢിരസാർദ്രതാ ദ്രുതതരം
വാതാലയാധീശ്വര. (2.10.)

# പുസ്തകാഭിപ്രായം

**ദർശനമാല.** (ശ്രീ നാരായണഗുരുദേവകൃതി) പ്രൊ. ജി. ബാലകൃഷ്ണൻനായരുടെ 'ശിവാരവിന്ദ'ഭാഷ്യസഹിതം. പ്രസാധകർ: ശിവകുമാർ, കല്ലിങ്ങൽ, വടക്കുംഭാഗം, കൊല്ലം.

പേജ്: XIV + 433. വില: രൂ. 10.

ശ്രീനാരായണഗുരുദേവവിരചിതങ്ങളായ വേദാന്തഗ്രന്ഥങ്ങളിൽ സുപ്രധാനമായ ഒന്നാണ് ദർശനമാല. അദ്വൈതസിദ്ധാന്തത്തോടുകൂടി സാധനാവിഷയത്തിൽ യോഗമാർഗ്ഗത്തെ സ്വീകരിച്ചുകൊണ്ടുള്ള യോഗ-വേദാന്തദർശനമാണ് ഗുരുദേവൻ ഈ വിശിഷ്ടഗ്രന്ഥംകൊണ്ടു നല്കുന്നതു്. ദ്വൈതദൃഷ്ട്യാ ഭിന്നങ്ങളായി അറിയപ്പെടുന്ന കർമ്മ - ഭക്തി - ധ്യാന - ജ്ഞാനയോഗമാർഗ്ഗങ്ങളെ ഇതിൽ സയുക്തികം സമന്വയിച്ചിരിക്കുന്നു. അധ്യാരോപദർശനം, അപവാദദർശനം, അസത്യദർശനം, മായാദർശനം, ഭാനദർശനം, കർമ്മദർശനം ജ്ഞാനദർശനം, ഭക്തിദർശനം, യോഗദർശനം, നിർവ്വാണദർശനം - എന്നിങ്ങനെ പത്തുദർശനങ്ങളിൽ ഒതുങ്ങുന്ന ആറു കാരികകളെകൊണ്ടു് സമഗ്രമായ യോഗ — വേദാന്തതത്ത്വങ്ങൾ ഇതിൽ പ്രകാശിതമായിട്ടുണ്ടു്. അല്പാക്ഷരവും അസന്ദിഗ്ദ്ധവും സാരവത്തും വിശ്വതോമുഖവും, അസ്തോഭവും അനവദ്യവുമാണ് സൂത്രപ്രായമായ ഇതിലെ ഓരോ കാരികയും. ഉദാഹരണമായി 'മായാശക്തി'യെ നിർവ്വചിച്ചിരിക്കുന്നതു നോക്കുക:—

'പ്രാഗുത്പത്തേർയഥാഽഭാവോ
മൃദേവ ബ്രഹ്മണഃ പൃഥക്
ന വിദ്യതേ ബ്രഹ്മ ഹി യാ
സാ മായാഽമേയവൈഭവാ.

അതിന്നു് ശ്രീ ബാലകൃഷ്ണൻനായരുടെ പരിഭാഷ:- 'ഉത്പത്തിക്കുമുമ്പു പാത്രങ്ങൾ ഉണ്ടായിരിക്കുന്നില്ല; മണ്ണു മാത്രമേ ഉണ്ടായിരിക്കുന്നുള്ളു. അതുപോലെ, പ്രപഞ്ചസൃഷ്ടിക്കുമുമ്പു് ബ്രഹ്മത്തിൽനിന്നു വേറിട്ട മായ ഉണ്ടായിരിക്കുന്നില്ല, നിർവ്വചിക്കാൻ കഴിയാത്ത സാമർത്ഥ്യത്തോടുകൂടിയ അവളത്രേ ബ്രഹ്മശക്തിയായ മായ.' വിസ്തൃതമായ വ്യാഖ്യാനം ഇതിനെ തുടർന്നു വരുന്നുണ്ടു്. ഓരോ കാരികയ്ക്കും ഉപോദ്ബലകമായി ആചാര്യഭാഷ്യം, ഗീതാ, യോഗവാസിഷ്ഠം, പഞ്ചദശി, സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം, വിവേകചൂഡാമണി തുടങ്ങിയ പ്രാമാണികഗ്രന്ഥങ്ങളിൽനിന്നും ആവശ്യംപോലെ വാക്യങ്ങൾ ഉദ്ധരിച്ചു് അർത്ഥം സരളമായി വിവരിച്ചുകൊണ്ടുപോകുന്നതാണ് ഈ ഭാഷ്യം. ഗുരുദേവന്റെ കൃതികളിലെന്നപോലെതന്നെ ഇതര വേദാന്തഗ്രന്ഥങ്ങളിലും സാംഖ്യയോഗാദിദർശനങ്ങളിലും ഭാഗവതത്തിലും വ്യുത്പന്നമതിയായ ഭാഷ്യകാരൻ, ശ്രീ ബാലകൃഷ്ണൻനായർ, വേദാന്തവിദ്യാർത്ഥികൾക്കു മഹത്തായ അനുഗ്രഹമാണ് ഈ 'ശിവാരവിന്ദ' ഭാഷ്യംകൊണ്ടു് നല്കിയിരിക്കുന്നതു്.

നോട്ടക്കുറവുമൂലം അച്ചടിയിൽ വന്നിട്ടുള്ള പിഴകൾ തിരുത്താൻ സഹായകമാകുമാറു് ഇതിൽ ഒരു ശുദ്ധിപത്രം കൂടി വേണ്ടതായിരുന്നു. അടുത്ത പതിപ്പിലെങ്കിലും അക്ഷരത്തെറ്റുകൾ വരാതിരിക്കാൻ പ്രസാധകർ ശ്രദ്ധിക്കുമെന്നു വിശ്വസിക്കട്ടെ.

**തന്ത്രദർപ്പണം:** ഗ്രന്ഥകർത്താ: മംഗലപ്പിള്ളി ശങ്കരൻനമ്പൂതിരിപ്പാടു്. പ്രസാധനം: തന്ത്രവിദ്യാപീഠം, തിരുനാവായ, തവനൂർ.

പേജ്: XIV + 237. വില രൂപ. 7.

വിതരണം: ജയഭാരത പബ്ലിക്കേഷൻസ്, കോഴിക്കോടു്–2.

തന്ത്രശാസ്ത്രത്തിൽ കേരളം അംഗീകരിച്ചിട്ടുള്ള പ്രാമാണികഗ്രന്ഥം ചേന്നാസ്സുനമ്പൂതിരിപ്പാടിന്റെ 'തന്ത്രസമുച്ചയ'മാണു്. സംസ്കൃതഭാഷയിൽ വിരചിതമായ ആ ഗ്രന്ഥത്തിലെ പ്രതിപാദ്യം ആ ഭാഷയിൽ പരിചയമില്ലാത്തവർക്കുകൂടി സുഗ്രഹമാകുമാറു ലളിതമായ മലയാളഗദ്യത്തിൽ നിബന്ധിച്ചിരിക്കുന്ന ഒരപൂർവ്വഗ്രന്ഥമാകുന്നു മംഗലപ്പിള്ളി ശങ്കരൻനമ്പൂതിരിപ്പാടിന്റെ 'തന്ത്രദർപ്പണം' ഒന്നാംഭാഗം. നിത്യപൂജയും ഉത്സവവും സംബന്ധിച്ച വിവിധവിഷയങ്ങളാണ് ഇതിലെ ഉള്ളടക്കം. ദ്രവ്യകലശം, നവീകരണം, നൂതനപ്രതിഷ്ഠ മുതലായ മറ്റു താന്ത്രികവിഷയങ്ങൾ അടുത്തു വരുന്ന രണ്ടു ഭാഗങ്ങളിൽ ഉൾക്കൊള്ളിക്കാനാണുദ്ദേശിക്കുന്നതെന്നു് അവതാരികയിൽ പറയുന്നുണ്ടു്. തന്ത്രവിദ്യയിൽ ജ്ഞാനവിജ്ഞാനസമ്പന്നനായ ഒരാചാര്യനു മാത്രമേ ഈ വിഷയം വേണ്ടപോലെ കൈയ്കാര്യം ചെയ്യാനാവൂ. അത്യന്തം ശ്രദ്ധയോടെ അതിനുദ്യമിച്ച ശ്രീമംഗലപ്പിള്ളി നമ്പൂതിരിപ്പാടു് പ്രത്യേകം അഭിനന്ദനമർഹിക്കുന്നു.

തന്ത്രോക്തങ്ങളായ മൂലമന്ത്രങ്ങളും മുദ്രകളും വിസ്തൃതങ്ങളായ ക്രിയാവിധാനങ്ങളും ഗുരുസന്നിധിയിൽ നിന്നു നേരിട്ടു ഗ്രഹിക്കേണ്ടതാകയാൽ, 'സമുച്ചയ'ത്തിൽ അവയെപ്പറ്റി ദിങ്മാത്രമായ സൂചനയേ നല്കുന്നുള്ളു.

പ്രസ്തുതമായ 'ദർപ്പണ'ത്തിലാകട്ടെ, ആവക വിഷയങ്ങളെ കഴിവതും വിവരിച്ചു മനസ്സിലാക്കിക്കൊടുക്കാൻ അങ്ങേയററം ശ്രമിച്ചിട്ടുണ്ട്. എന്തുതന്നെയായാലും, ആചാര്യന്റെ സാന്നിദ്ധ്യവും അനുഗ്രഹവുമുണ്ടെങ്കിലേ വിഷയം വഴിപോലെ ഗ്രഹിച്ച് അനുഷ്ഠിക്കാനാവൂ, എന്നതാണ് പരമാത്ഥം. ''ആചാര്യാദ്ധൈ്യവ വിദ്യാ വിദിതാ സാധിഷ്ഠം പ്രാപതി'' എന്നാണല്ലോ ശ്രുതി. തന്ത്രവിദ്യാപീഠം ഗുരുകുലത്തിൽ അതു സാധിക്കുമാറാകട്ടെ എന്ന് ആശംസിക്കുന്നു.

തന്ത്രശാസ്ത്രോക്തങ്ങളായ നാദം, ബിന്ദു, കലാ, ശക്തി, പുരുഷൻ തുടങ്ങിയ വിവിധ സങ്കേതങ്ങളുടേയും ശോഷണം, പ്ലാവനം, ദഹനം, ന്യാസം, ആവാഹനം തുടങ്ങിയ വിവിധഭാവകല്പനകളുടെയും താത്പര്യം സയുക്തികം ബോധിക്കാനുതകുന്ന താന്ത്രികതത്ത്വജ്ഞാനംകൂടി ഈ ഗ്രന്ഥത്തിൽ വേണ്ടതായിരുന്നു. അടുത്തുവരുന്ന ഭാഗങ്ങളിൽ ഈ കുറവു നികത്തുമെന്നു വിശ്വസിക്കട്ടെ.

ശ്രീ കാഞ്ചീകാമകോടിപീഠം ജഗദ്ഗുരു ശങ്കരാചാര്യജയേന്ദ്രസരസ്വതിസ്വാമിപാദങ്ങളിൽനിന്നും സിദ്ധിച്ച അനുഗ്രഹാശിസ്സുകളോടെ പ്രസിദ്ധീകരിക്കുന്ന ഈ ഗ്രന്ഥത്തിന്നും തന്ത്രവിദ്യാപീഠം പ്രവത്തകന്മാക്കും സർവ്വവിധഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു.

—സഖ്യാനന്ദസ്വാമി

---

# വാർത്തകൾ

## കാലടി ശ്രീരാമകൃഷ്ണ ക്ഷേത്രനിർമ്മാണം

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽ ക്ഷേത്രനിർമ്മാണപ്രവർത്തനങ്ങൾ ദ്രുതഗതിയിൽ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. ഇതുവരെ 1,25,000 രൂപയുടെ പണി തീർന്നു കഴിഞ്ഞു. ക്ഷേത്രത്തിന്റെ പണി തട്ടുപൊക്കംവരെ കരിങ്കല്ലിൽ ആണ് നടക്കുന്നത്. പ്ലാനനുസരിച്ചുള്ള പണി തീർക്കുന്നതിന് ഇനിയും 1,50,000 രൂപാകൂടി വേണ്ടിയിരിക്കുന്നു. ഈ മാസം 22-ാംനു കാലടി ആശ്രമത്തിൽ കാലടിനിവാസികളുടെ ഒരു പൊതുയോഗം ചേർന്ന് കാലടിയിൽനിന്നു മാത്രം 10,000/= രൂപാ പിരിച്ചെടുക്കുന്നതിന് നിശ്ചയം ചെയ്തു. ആശ്രമത്തിലെ സ്വാമിമാരും മററു സുഹൃത്തുക്കളും ചേർന്ന് മദ്ധ്യതിരുവിതാംകൂർ ഭാഗത്തുനിന്ന് ക്ഷേത്രംപണിക്കുള്ള സംഭാവനകൾ ശേഖരിച്ചുവരുന്നു. കേരളത്തിലെ പ്രധാനപ്പെട്ട എല്ലാ ഭാഗത്തുനിന്നും സംഭാവനകൾ ശേഖരിക്കുന്നതിനുള്ള പദ്ധതികൾ രൂപീകരിച്ചിട്ടുണ്ട്. ഉദാരമതികളായ സജ്ജനങ്ങൾ ശക്തിയ്ക്കൊത്തു് സംഭാവനകൾ നല്കി ഈ മഹത്സംരംഭത്തെ വിജയിപ്പിയ്ക്കണമെന്ന് അഭ്യർത്ഥിക്കുന്നു. സംഭാവനകൾ നേരിട്ട് ആശ്രമത്തിലേയ്ക്കോ പ്രത്യേകം ചുമതലപ്പെടുത്തപ്പെട്ട ആശ്രമം പ്രതിനിധികൾ മുഖേനയോ എത്തിച്ചുതരാവുന്നതാണ്.

ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം
കാലടി. എറണാകുളം ഡിസ്ട്രിക്ട്

സ്വാമി ഗുണാനന്ദ
പ്രസിഡണ്ട്

### ആദ്ധ്യാത്മികഅന്തര്യോഗം, തൃശ്ശൂർ

ഈ മാസത്തെ ആദ്ധ്യാത്മിക അന്തര്യോഗം 8. 10. 1972, ഞായറാഴ്ച പതിവുപോലെ നടത്തപ്പെടും.

പൂങ്കുന്നം വിവേകാനന്ദ വിജ്ഞാനഭവനത്തിൽവെച്ച് ഇക്കൊല്ലത്തെ നവരാത്രിമഹോത്സവം 8. 10. 72. മുതൽ 17. 10. 72 വരെയുള്ള ദിവസങ്ങളിൽ കൊണ്ടാടുവാൻ തീരുമാനിച്ചിരിക്കുന്നു.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| | | |
|---|---|---|
| വാല്യം 57 | 1972 നവംബർ | ലക്കം 11 |


## അമൃതവാണി

"കുറെ പരീക്ഷ പാസ്സാവുകയും കേമമായിട്ട് പ്രസംഗിക്കുകയും ചെയ്യാമെങ്കിൽ, നിന്റെ കണ്ണിൽ അഭ്യസ്തവിദ്യനായി. സാമാന്യജനത്തെ ജീവിതസംഗ്രാമത്തിനു സമർത്ഥമാക്കാൻ കഴിയാത്ത വിദ്യാഭ്യാസം, മനുഷ്യനു സ്വഭാവശുദ്ധി പരോപകാരതത്പരത സിംഹത്തിനൊത്ത ധീരത ഇവ നല്കാൻ കഴിവില്ലാത്ത വിദ്യ വിദ്യയാണോ? സ്വന്തം കാലിൽ നില്ക്കാൻ കഴിവുണ്ടാക്കുന്ന പഠിപ്പാണ് പഠിപ്പ്. നിങ്ങൾക്കീ കാലത്തു സ്കൂളിലും കോളേജിലും കിട്ടുന്ന പഠിത്തം നിങ്ങളെയൊക്കെ അജീർണ്ണം ബാധിച്ച കൂട്ടരാക്കിയിരിക്കയാണ്. വെറും യന്ത്രങ്ങളെപ്പോലെ പണിയെടുക്കുന്നു; പിറക്കുന്നു, ചാകുന്നു, അത്രതന്നെ.

കൃഷിക്കാർ, ചെരുപ്പുകുത്തികൾ, തോട്ടികൾ, വേലക്കാർ മുതലായവർ നിങ്ങളെക്കാളൊക്കെ പ്രവൃത്തിസാമർത്ഥ്യവും ആത്മവിശ്വാസവുമുള്ളവരാണ്. അവർ ചിരകാലമായി മിണ്ടാതെ പണിയെടുത്തുവരുന്നു. നാട്ടിലെ ധനധാന്യങ്ങൾ ഉത്പാദിപ്പിക്കുന്നു — ഒരക്ഷരം ഉരിയാടുന്നുമില്ല. വളരെ വേഗം അവർ നിങ്ങളുടെ മേലെയെത്തും. കാശ്ശ് അവരുടെ കീശയിലാവും; നിങ്ങളെപ്പോലെ വേണ്ടാത്ത ആവശ്യങ്ങൾക്കായുള്ള വിമ്മലൊന്നും അവർക്കില്ല. ആധുനികവിദ്യാഭ്യാസം നിങ്ങളുടെ ബാഹ്യമായ ആചാരവിചാരങ്ങളൊക്കെ മാറ്റിമറിച്ചു. പുതിയ പുതിയ പരീക്ഷണനിരീക്ഷണങ്ങൾക്കുള്ള കഴിവില്ലാത്തതുകൊണ്ട്, പുതിയ ധനാഗമമാർഗ്ഗങ്ങളൊട്ടില്ലതാനും. നിങ്ങളിത്രയുംനാൾ ഈ ക്ഷമാമൂർത്തികളായ താഴ്ന്ന ജാതിക്കാരെ ചവിട്ടിമെതിച്ചിരുന്നു; ഇനിയിപ്പോൾ അവർക്കു പകരംവീട്ടാനുള്ള സന്ദർഭം വരുന്നു. നിങ്ങളോ 'ഹാ ജോലി തരണേ, വേല തരണേ' എന്നു വിളിച്ചു വിളിച്ചു നാമാവശേഷമാകും."

വിവേകാനന്ദസാഹിത്യസർവ്വസ്വം. ഭാഗം VI. 116–117

# ധർമ്മോ രക്ഷതി രക്ഷിതഃ

ധർമ്മ ഏവ ഹതോ ഹന്തി
ധർമ്മോ രക്ഷതി രക്ഷിതഃ. (മനു 8. 15)

ധർമ്മം തെററി നടക്കുന്നവനെ ധർമ്മംതന്നെ ശിക്ഷിയ്ക്കുന്നു: ധർമ്മമനുസരിക്കുന്നവനെ അതു രക്ഷിക്കുകയും ചെയ്യുന്നു, എന്നു് പണ്ടു മനു കുറിച്ചതു് ഇന്നു് അക്ഷരംപ്രതി തെളിയിയ്ക്കപ്പെട്ടു കാണുന്നു. ധർമ്മം എന്നു കേട്ടാൽ വെറുപ്പു പ്രകടിപ്പിയ്ക്കുന്നവരുണ്ടാകാം; ധർമ്മമാചരിക്കണമെന്നു പറഞ്ഞാൽ പിൻതിരിപ്പൻ എന്നു മുദ്രകുത്തുന്നവരും കണ്ടേയ്ക്കാം. അവരോടു പരിഭവിയ്ക്കാതെ അവരെയും കാര്യം പറഞ്ഞു ധരിപ്പിക്കുകതന്നെ വേണം. ധർമ്മം എന്തെന്നും അതിന്റെ പ്രയോജനമെന്തെന്നുമാണു് മുഖ്യമായി അറിയേണ്ട വിഷയം. ജരാനരകൾ പിടിച്ചു് ശക്തി ക്ഷയിച്ചു് ഇന്നോ നാളെയോ എന്നു ദിവസമെണ്ണിക്കഴിയുന്ന ചില വൃദ്ധന്മാർക്കു് പിഴയ്ക്കാനുള്ള എന്തോ ആണു് ധർമ്മമെന്നാണു് ചിലരുടെ ധാരണ. മററു ചിലരുടെ പക്ഷത്തിൽ, വല്ല യാചകർക്കും രണ്ടു ചില്ലിക്കാശു കൊടുക്കുന്നതാണു് ധർമ്മം. അതല്ല ഇവിടെ വിവക്ഷിതം. ധർമ്മത്തിനു വളരെ വ്യാപകമായ അർത്ഥമുണ്ടു്. സാമാന്യമായിപ്പറയുമ്പോൾ 'ധർമ്മ'മെന്നാൽ കർത്തവ്യമെന്നാണർത്ഥം. അപ്പോൾ, ധർമ്മമാചരിയ്ക്കണമെന്നതിനു് കർത്തവ്യകർമ്മമനുഷ്ഠിക്കണമെന്നു സാരം. ധർമ്മപദത്തിന്റെ ഈ സാമാന്യാർത്ഥം ഗ്രഹിയ്ക്കാത്തതുകൊണ്ടാണു് പലർക്കും ധർമ്മം എന്നു കേൾക്കുമ്പോൾ നെററി ചുളിയുന്നതു്. ഇപ്പോൾ ധർമ്മാചരണത്തിന്റെ പ്രയോജനമെന്തെന്നു വ്യക്തം: അതു സുഖവും സന്തോഷവുംതന്നെ. ഓരോരുവനും അവനവന്റെ 'ധർമ്മം, കർത്തവ്യകർമ്മം, അനുഷ്ഠിച്ചാൽ സുഖവും സന്തോഷവും ഉണ്ടാകും എന്നാണു് ധർമ്മോ രക്ഷതി രക്ഷിതഃ' എന്ന വാക്യംകൊണ്ടുദ്ദേശിച്ചിട്ടുള്ളതു്. ധാത്വർത്ഥം വെച്ചുനോക്കിയാൽ, 'ലോകത്തെ ശാന്തിയോടും സമാധാനത്തോടുംകൂടി നിലനിർത്തുന്ന പ്രവൃത്തിയാണു ധർമ്മം;' അതുതന്നെ കർത്തവ്യവും.

മനുഷ്യർ സമൂഹമായി ജീവിയ്ക്കുന്നു. സുഖവും സന്തോഷവും എല്ലാ മനുഷ്യർക്കും വേണമെന്നുണ്ടു്. ഈ സുഖത്തിനുള്ള ഉപായമാണു് ധർമ്മം. അതായതു് ധർമ്മമുണ്ടായാൽ സുഖമുണ്ടാകുമെന്നും, ധർമ്മമില്ലാഞ്ഞാൽ സുഖമുണ്ടാകയില്ലെന്നും അർത്ഥം. സമൂഹത്തിലെ സ്ഥാനമനുസരിച്ചു് ഓരോ വ്യക്തിയുടേയും ധർമ്മത്തിനു വ്യത്യാസമുണ്ടു്. എന്നിരുന്നാലും എല്ലാ മനുഷ്യരേയും ഒരുപോലെ ബാധിയ്ക്കുന്ന സാമാന്യധർമ്മങ്ങളുമുണ്ടു്. 'സത്യം പറയണം, ഹിംസ ചെയ്യരുതു്, ശുചിത്വം പാലിയ്ക്കണം' ഇങ്ങനെ സമൂഹജീവിതത്തിനു് ആരോഗ്യകരമായതെല്ലാം സാമാന്യധർമ്മങ്ങളാണു്. സമൂഹത്തിന്റെ സുഖസന്തോഷങ്ങൾക്കു് അവ അത്യന്താപേക്ഷിതങ്ങളാകയാൽ അവ വ്യക്തികളുടെ കർത്തവ്യങ്ങളുമാണു്.

ഇതുപോലെ ഓരോ വ്യക്തിയ്ക്കും അനുഷ്ഠേയങ്ങളായ പ്രത്യേകധർമ്മങ്ങളുണ്ടു്. അവയെ വിശേഷധർമ്മമെന്നു പറയും. വിദ്യാർത്ഥി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്ന്യാസി എന്നിങ്ങനെ നാലുഗണത്തിൽ മനുഷ്യരെ തിരിയ്ക്കുമ്പോൾ ആ ഗണവിഭാഗമനുസരിച്ചുള്ള കർത്തവ്യകർമ്മങ്ങൾ അവരുടെ വിശേഷധർമ്മങ്ങളാണു്. അധ്യാപകൻ, മന്ത്രി, സമാധാനപാലകൻ, വണ്ടിക്കാരൻ, കൃഷിക്കാരൻ, കച്ചവടക്കാരൻ എന്നിങ്ങനെ നിരവധി തുറകളിൽ ഏർപ്പെട്ടിരിക്കുന്നവർക്കു് അതാതിനനുസരിച്ചുള്ള കർത്തവ്യകർമ്മങ്ങളുണ്ടു്. അവയാണവരുടെ സ്വധർമ്മങ്ങൾ അഥവാ സാമാന്യധർമ്മങ്ങൾക്കുപരി അനുഷ്ഠേയങ്ങളായ ധർമ്മങ്ങൾ. ഗീതയിൽ സ്വകർമ്മമെന്നു പറയുന്നതു് ഈ ധർമ്മമാണു്. ഇങ്ങനെ മനുഷ്യന്റെ പിറവിതൊട്ടു് ഇറവിവരെ ഓരോ വ്യക്തിയുടേയും ജീവിതനിലയും ജീവിതവൃത്തിയും സമൂഹത്തിലെ സ്ഥാനവും അനുസരിച്ചു് വിവിധങ്ങളായ സ്വധർമ്മകർമ്മങ്ങൾ അനുഷ്ഠേയങ്ങളായിട്ടുണ്ടു്. സുഖവും സന്തോഷവും ഇച്ഛിയ്ക്കുന്നവനു് അതെല്ലാം അവശ്യം

അനുഷ്ഠേയങ്ങളായ കർത്തവ്യകർമ്മങ്ങളായിരിയ്ക്കും. അവയനുഷ്ഠിച്ചാൽ ശാന്തിയും സംതൃപ്തിയും സുനിശ്ചിതവുമാണ്.

ജീവിതത്തിലെ കർത്തവ്യകർമ്മങ്ങളെ സമഗ്രമായി വിചിന്തനം ചെയ്യുന്ന ശാസ്ത്രങ്ങളാണ് ധർമ്മശാസ്ത്രങ്ങൾ. ഭാരതത്തിൽ നൂറു കണക്കിനു ധർമ്മശാസ്ത്രഗ്രന്ഥങ്ങളുണ്ട്. അവയെല്ലാം പഠിച്ചു സ്വായത്തമാക്കിയിട്ടു ധർമ്മാനുഷ്ഠാനത്തിനിറങ്ങി പുറപ്പെടാമെന്നുവെച്ചാൽ ഈ ജന്മത്തിൽ അതു നടന്നില്ലെന്നു വരും. എല്ലാ ധർമ്മശാസ്ത്രങ്ങളും ഊന്നിപ്പറയുന്ന കാര്യമിതാണ്:

ശ്രൂയതാം ധർമ്മസർവ്വസ്വം ശ്രുത്വാ ചാപ്യവധാര്യതാം
ആത്മനഃ പ്രതികൂലാനി, പരേഷാം ന സമാചരേത്.

അവനവന് വിരോധമുള്ള കാര്യം മററുള്ളവരോട് ചെയ്യരുത്.

അവനിവനെന്നറിയുന്നതൊക്കെയോർത്താൽ
അവനിയിലാദിമമായൊരാത്മരൂപമുണ്ട്
അവനവനാത്മസുഖത്തിനാചരിയ്ക്കുന്നവ—
യപരന്നു സുഖത്തിനായ്‌വരേണം.

(ശ്രീനാരായണഗുരു)

അവനവന്റെ സുഖത്തിനുവേണ്ടി ചെയ്യുന്നതു് അപരന്നും ഹിതകാരിയായിരിയ്ക്കണമെന്നതാണ് ധർമ്മശാസ്ത്രങ്ങളുടെ കാതൽ. ധർമ്മശാസ്ത്രങ്ങളിലെ വിശദാംശങ്ങളിലേയ്ക്കു കടക്കുമ്പോൾ അവ മനുഷ്യസമുദായത്തിന്റെ വളർച്ചയനുസരിച്ച് കാലാനുസൃതമായ മാററങ്ങൾക്കു വിധേയങ്ങളാണ്. മനുസ്മൃതി മുതലായ പുരാതന ധർമ്മശാസ്ത്രങ്ങൾക്ക് ഇപ്പോൾ നിയമപ്രാബല്യമില്ലാതായതുതന്നെ അതിന്നു നിദർശനമാണ്. ഇപ്പോൾ 'ഭരണഘടന' എന്ന രൂപത്തിലാണ് മുഖ്യമായ ധർമ്മശാസ്ത്രഗ്രന്ഥം അറിയപ്പെടുന്നതു്. ഇതുവരെ പറഞ്ഞതിന്റെ ചുരുക്കം ഇതാണ്: സാമൂഹ്യവ്യവസ്ഥിതിയനുസരിച്ച് സമൂഹധർമ്മങ്ങൾക്കും, ജീവിതവൃത്തിയനുസരിച്ച് വിശേഷധർമ്മങ്ങൾക്കും ജീവിതനിലയനുസരിച്ച വൈയക്തികധർമ്മങ്ങൾക്കും വ്യത്യാസമുണ്ടെങ്കിലും എല്ലാം ധർമ്മംതന്നെ. ആ ധർമ്മങ്ങൾ തന്റെ കർത്തവ്യമാണെന്നറിഞ്ഞു് ഓരോരുവനും നിഷ്ഠയോടെ അനുഷ്ഠിച്ചാൽ വ്യക്തിയ്ക്കും സമൂഹത്തിനും ഒരുപോലെ സുഖവും സന്തോഷവും അനുഭവപ്പെടും. അതാണല്ലോ ജനങ്ങൾ ആഗ്രഹിയ്ക്കുന്നതും.

എന്നാൽ നമ്മുടെ രാജ്യത്തു് എന്തോ പന്തികേടു വന്നുപെട്ടതുപോലെ തോന്നുന്നു. ഓരോ തൊഴിലിലേർപ്പെട്ടിരിക്കുന്നവരും തങ്ങളുടെ കർത്തവ്യങ്ങളെപ്പററി കൂടുതൽ കൂടുതൽ ബോധവാന്മാരാകേണ്ടതിനുപകരം കൂടുതൽ കൂടുതൽ അവകാശവാദങ്ങൾ ഉന്നയിക്കുന്നവരായിട്ടു കാണപ്പെടുന്നു. പലരും തൊഴിലിൽ പ്രവേശിച്ചുകഴിഞ്ഞു് അധികം താമസിയാതെ തന്നെ അവകാശങ്ങൾ ഉന്നയിക്കാൻ തുടങ്ങുന്നു; കർത്തവ്യത്തെ തീരെ വിസ്മരിക്കുകയും ചെയ്യുന്നു. നൂറുകണക്കിനു തൊഴിൽശാലകൾ ഇക്കാരണത്താൽ പൂട്ടിയിട്ടതുകൊണ്ട് ആയിരക്കണക്കിനു ജനങ്ങൾ പട്ടിണിയോടു മല്ലിട്ടു കഴിയുന്നുണ്ട്. സ്വകർത്തവ്യങ്ങൾ കൂടുതൽ ശുഷ്കാന്തിയോടെ ചെയ്തുകൊണ്ട് അവകാശങ്ങൾ ഉന്നയിക്കുന്നതിനുപകരം സമരം പ്രഖ്യാപിക്കുന്നു. അതായതു് തന്റെ കർത്തവ്യത്തെ ബഹിഷ്കരിച്ചും അന്യരുടെ കർത്തവ്യനിർവ്വഹണത്തിൽ നിന്ന് അവരെ തടഞ്ഞും സമൂഹത്തെ ശല്യപ്പെടുത്തുന്നു, ജനങ്ങൾക്കു പീഡയുമേർപ്പെടുത്തുന്നു. സ്വനാശമാണ് അതിന്റെ ഫലം. പരദ്രോഹം ആത്മനാശത്തിലേയ്ക്കുള്ള വഴിയാണല്ലോ.

ജനപ്പെരുപ്പം ഇന്നൊരു പ്രശ്നമാണ്; അതോടൊപ്പം തൊഴിലില്ലായ്മയും. ഉന്നത ബിരുദധാരികളായ ആൾക്കാർക്കുപോലും തൊഴിലില്ലാതെ അലയേണ്ടിവരുന്നുണ്ടെങ്കിൽ രാഷ്ട്രത്തിന്റെ ധർമ്മവ്യവസ്ഥയിൽ സാരമായ എന്തോ തകരാറു വന്നിട്ടുണ്ടെന്നു നിശ്ചയം. ആ തകരാറു കണ്ടുപിടിയ്ക്കാനുള്ള ശ്രമം ചെയ്യുന്നവർക്കെല്ലാം മനസ്സിലാകും ധർമ്മവിമുഖത അഥവാ കർത്തവ്യനിർവ്വഹണത്തിലുള്ള ആലസ്യമാണ് ഇന്നു രാഷ്ട്രത്തിന്റെ ശാപമെന്ന്. എല്ലാ തുറകളിൽനിന്നും ഇതിന്നു സുലഭമായ തെളിവു ലഭിക്കുന്നുണ്ട്. ഇന്നു സത്യത്തിനും ധർമ്മത്തിനും സ്ഥാനമില്ലെന്നു പറയാൻ മടിക്കാത്തവരുണ്ട്. സത്യവും ധർമ്മവും നോക്കിയാൽ അതു തന്റെ സ്വാർത്ഥപൂരണത്തെ സാരമായി ബാധിക്കുമെന്ന ചിന്താഗതിയാണ് ഈ അഭിപ്രായപ്രകടനത്തിനു കാരണം.

ഭാരതരാഷ്ട്രത്തെ അപേക്ഷിച്ച് അത്യന്തം ചെറിയ രാഷ്ട്രമായ ജപ്പാൻ ഇന്നു സാമ്പത്തികമായും വൈജ്ഞാനികമായും ഭാരതത്തേയും

ഇതരരാഷ്ട്രങ്ങളേയും സഹായിക്കാനും വെല്ലുവിളിക്കാനും കെൽപുള്ള രാഷ്ട്രമായതെങ്ങനെ? ഒററ വാക്കിൽ അതിനുത്തരമിതാണ്: ആത്മാൎത്ഥതകൊണ്ട്. അതായതു് തൻെറ ആരോഗ്യത്തിന്നും ആയുസ്സിന്നുംവേണ്ടിയുള്ള പ്രവൃത്തികളിൽ നാം എത്ര ശുഷ്കാന്തി കാണിക്കുമോ അത്രത്തോളംതന്നെ ശ്രദ്ധയും ശുഷ്കാന്തിയും സാമൂഹ്യവും രാഷ്ട്രീയവുമായ പ്രവൃത്തികളിലും ജപ്പാൻകാർ കാണിക്കുന്നുണ്ട് എന്നതാണ് ആ രാഷ്ട്രത്തിൻെറ പ്രശംസാൎഹമായ ഉന്നമനത്തിനു കാരണം. ഇത്തരം ആത്മാൎത്ഥത നമ്മൾക്ക് എങ്ങനെ സമ്പാദിക്കാം? പരസ്പരം സൗഹൃദം വളൎത്തിയിട്ട്. 'ആത്മൗപമ്യേന സൎവ്വത്ര' സൎവ്വരേയും കണ്ടാൽ സൗഹൃദം വളൎത്തിയെടുക്കാം. പിറന്ന നാടിനോടും രാജ്യത്തോടും കൂറുണ്ടായാൽ പരസ്പരസൗഹൃദം വളൎത്താം. പിറന്ന ദേശത്തിൻെറ സംസ്കാരത്തിൽ ശ്രദ്ധയും ആദരവും ഉണ്ടായാലും മതി സാഹോദര്യം വൎദ്ധമാനമാകാൻ. എന്നാൽ ഇതിനെക്കാളൊക്കെ കെൽപ്പേററതാണ് ആദ്ധ്യാത്മികാശയങ്ങൾ ഉൾക്കൊള്ളൽ. ധർമ്മത്തിൻേറയും സാഹോദര്യത്തിൻേറയും അടിസ്ഥാനം അധ്യാത്മമാണ്.

ആധ്യാത്മികതയെന്നാൽ ആത്മതത്ത്വബോധംകൊണ്ട് മനസ്സിന്ന് അഥവാ ബുദ്ധിക്കുണ്ടാകുന്ന സാത്വികപരിണാമമാണ്. അല്ലാതെ സ്വൎഗ്ഗത്തിലോ പാതാളത്തിലോ ഇരിക്കുന്ന സാങ്കല്പികജീവികളെക്കുറിച്ചുള്ള പഴം കഥകളിലുള്ള വിശ്വാസമല്ല ആധ്യാത്മികത; ദൈവവിശ്വാസമുണ്ടെന്നു മററുള്ളവരെ ബോദ്ധ്യപ്പെടുത്താനുള്ള വേഷഭൂഷാദികളും ആചാരങ്ങളുമല്ലതു്. സച്ചിദാനന്ദസ്വരൂപമായ പരമാത്മാവുതന്നെയാണു സൎവ്വത്തിലും ജീവരൂപേണ വിളങ്ങുന്നതെന്ന അപരോക്ഷാനുഭവമാണ് ആദ്ധ്യാത്മികത. പ്രപഞ്ചകാരണമായ ആ പരമാത്മസത്തയിൽനിന്നു ഭിന്നമായ ഒരു നിലനിൽപ് തനിയ്ക്കോ താനുൾപ്പെടുന്ന ലോകത്തിനോ ഇല്ലെന്നും അതിനാൽ താനും ലോകവും ഈശ്വരനും (പരമാത്മാവും) ഒന്നാണെന്നും അനുഭവിച്ചറിഞ്ഞു് അതനുസരിച്ചു് ഒരുവൻ ജീവിക്കുന്നുണ്ടെങ്കിൽ അയാൾക്ക് ആധ്യാത്മികതയുണ്ട്; അയാൾ ആദ്ധ്യാത്മികപുരുഷനാണ് എന്നു നമ്മൾക്കു സധൈര്യം പ്രസ്താവിക്കാം. അങ്ങനെയുള്ളവരാണ് ലോകോപകാരികളായ മഹാപുരുഷന്മാർ. അവർ പറഞ്ഞതിതാണ്: ''ധർമ്മമാചരിക്കു, സ്വധർമ്മമനുഷ്ഠിക്കു, കൎത്തവ്യകർമ്മം നിൎവ്വഹിക്കു. അങ്ങനെ ചെയ്താൽ ധർമ്മം അനുഷ്ഠാതാവിനെ കാത്തു രക്ഷിക്കും – ധൎമ്മോ രക്ഷതി രക്ഷിതഃ.''

നാട്ടിലെ തൊഴിലില്ലായ്മയും ജനവൎദ്ധനയുമാണല്ലോ ഇന്നത്തെ മുഖ്യവിഷമപ്രശ്നങ്ങൾ. ജനവൎദ്ധനവിനെ തടയാൻ കുടുംബാസൂത്രണപദ്ധതിയെന്ന ഒരു പരിപാടി നാട്ടിൽ നടത്തപ്പെടുന്നുണ്ട്. അതു കുറെയൊക്കെ ജനപ്പെരുപ്പം തടയുന്നുണ്ടെന്നതു ശരിതന്നെ. പക്ഷെ, അതു് സാംസ്കാരികമായ അധഃപതനത്തിന്നു വിത്തുപാകലാണെന്നാണു മഹാത്മാക്കളുടെ സ്നേഹമസൃണമായ താക്കീതു്. മനോനിയന്ത്രണമില്ലാത്തവരെ ഉദ്ദേശിച്ചു നടത്തപ്പെടുന്ന ഈ പദ്ധതി മനോനിയന്ത്രണം വേണ്ടെന്നു ജനങ്ങളോട് ഉപദേശിക്കുന്നതിനു തുല്യമാണ്. ഇക്കാരണത്താൽ അവർ കൂടുതൽ കൂടുതൽ അധർമ്മമാചരിക്കുന്നുണ്ടെങ്കിൽ അദ്ഭുതത്തിനവകാശമില്ല. വെളുക്കാൻ തേച്ചതു പാണ്ടായെന്നേയുള്ളു. മനോബലമില്ലാത്ത കൂട്ടൎക്ക് ഒരു പ്രവൃത്തിയും നിഷ്കൎഷയോടും ആത്മാൎത്ഥതയോടുംകൂടി ചെയ്യാൻ സാധിയ്ക്കുകയില്ല. തൊഴിലിലേൎപ്പെട്ടിരിക്കുന്നവരുടെ ആത്മാൎത്ഥതയ്ക്കനുസരിച്ചു് തൊഴിലില്ലാത്തവൎക്ക് തൊഴിൽസാധ്യത വൎദ്ധിപ്പിയ്ക്കാൻ സാധിയ്ക്കുമെന്നതു് എല്ലാവൎക്കുമറിയാവുന്ന കാര്യമാണ്. എങ്കിലും,'താൻ സമുദായത്തിൻെറ അംഗമാണെന്നും തൻെറ പ്രവൃത്തിയുടെ സാഫല്യം (Perfection) കൊണ്ടേ അംഗിയായ സമുദായത്തിന്നും തദ്വാരാ തനിയ്ക്കും സുഖമുണ്ടാകൂ' എന്നും ചിന്തിയ്ക്കാൻ ആളുകൾക്ക് അവരുടെ ദൗർബല്യംനിമിത്തം കഴിവില്ലാതായിത്തീൎന്നിരിക്കുന്നു. വയറിനെ തോല്പിയ്ക്കാൻ കയ്യും വായും സമരം ചെയ്താൽ തൽഫലമായി അംഗിയ്ക്കും അംഗങ്ങൾക്കും ദുഃഖംമാത്രമാണല്ലോ ഉണ്ടാകുക. മനുഷ്യരുടെ ദൗർബല്യവും ആലസ്യവുമാണ് ഇന്ന് വിഷമപ്രശ്നങ്ങൾ സൃഷ്ടിക്കുന്നതെന്നാണ് അനുഭവം പഠിപ്പിക്കുന്നതു്. ഉദ്യോഗം ഭരിക്കുന്നവർ ജാഗ്രതയായിരുന്നില്ലെങ്കിൽ ആലസ്യം അവ

രെ എളുപ്പം ബാധിക്കും. "സക്കാർ മാസാവസാനം ശമ്പളം തന്നുകൊള്ളും. പിന്നെന്തു വേണം? നമ്മെ പിരിച്ചുവിടാനൊന്നും സക്കാരിന്നാവില്ല. അതിന്നൊരുമ്പെട്ടാൽ സംഘടനാബലമല്ലേ നമുക്കുള്ളതു്. സക്കാരിനെ വരച്ചവരയിൽ നിൎത്താൻ നമ്മളാലാവും." എന്ന മനസ്ഥിതിയാണു ദുർബ്ബലരുടെ മനസ്സിൽ കടന്നുകൂടുന്നതു്. കുറച്ചുനാശം ഒരു പക്ഷേ വലിയ വിഷമംകൂടാതെ കഴിഞ്ഞാലും അധികം താമസിയാതെ ഈ പകൎച്ചവ്യാധി ശമ്പളക്കാരല്ലാത്ത കൂലിപ്പണിക്കാരിലും കടന്നുകൂടിയിട്ടു്, ശമ്പളംപററി കൂലികൊടുക്കുന്നവൎക്കു് തങ്ങളുടെ ആലസ്യത്തിന്റെ തിക്താനുഭവങ്ങളെ നേരിടേണ്ടിവരും. സ്വകുടുംബാംഗങ്ങൾതന്നെ എടുത്തടിച്ചു പെരുമാറിത്തുടങ്ങും. അപ്പോൾ സ്വയം അനുശീലിയ്ക്കാത്ത കാൎയ്യങ്ങൾ മററുള്ളവർ ചെയ്യണമെന്നു പറയാൻ പററാതെവരും. നേരേമറിച്ചു് അവനവന്റെ കൎത്തവ്യനിൎവ്വഹണത്തിൽ അങ്ങേയററം ശുഷ്കാന്തിയും ആത്മാൎത്ഥതയും കാണിക്കുന്നപക്ഷം ഫലം സന്തുഷ്ടിയും സമാധാനവുമാകും. അവനവന്റെ പ്രവൃത്തിയേ ഇനി ബാക്കിയുള്ളൂ, മററുള്ളവരുടെ പ്രവൃത്തിയെല്ലാം അവർ ഭംഗിയായി ചെയ്തുകഴിഞ്ഞു, എന്നുവേണം ഓരോരുത്തരും കരുതാൻ. തന്റെ പ്രവൃത്തിസിദ്ധിയിലാണു സമുദായത്തിന്റെ സൎവ്വവിജയവും എന്ന തോന്നലാവണം സ്വധൎമ്മാനുഷ്ഠാനത്തിന്നു പ്രേരകം. ആ ചിന്താഗതി നിരന്തരം ഒരു ശക്തിസ്രോതസ്സായി നിന്നുകൊണ്ടു നമ്മെ പ്രവൎത്തിപ്പിച്ചുകൊള്ളും. നേരേമറിച്ചു് സ്ഥാനമാനങ്ങൾ കൊതിച്ചും കുടിലമാൎഗ്ഗങ്ങൾ കൈക്കൊണ്ടും പ്രവൎത്തിച്ചാൽ അവനവനും മററുള്ളവൎക്കും അശാന്തിയും ദുഃഖവും മാത്രം കിട്ടും.

സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു
നാണംകെട്ടു നശിക്കുന്നിതു ചിലർ...
മദമത്സരം ചിന്തിച്ചു ചിന്തിച്ചു
മതികെട്ടു നടക്കുന്നിതു ചിലർ.
സത്തുക്കൾ കണ്ടു ശിക്ഷിച്ചു ചൊല്ലുമ്പോൾ
ശത്രുവെപ്പോലെ ക്രുദ്ധിക്കുന്നു ചിലർ...
വിത്തത്തിലാശ പററുക ഹേതുവായ്
സത്യത്തെ ത്യജിക്കുന്നു ചിലരഹോ...
വിദ്യകൊണ്ടറിയേണ്ടതറിയാതെ
വിദ്വാനെന്നു നടിക്കുന്നിതു ചിലർ...

ഇതാണിന്നത്തെ നില. അതു മാറണം.

കൂടിയല്ല പിറക്കുന്ന നേരത്തും
കൂടിയല്ല മരിക്കുന്ന നേരത്തും
മദ്ധ്യേയിങ്ങനെ കാണുന്ന നേരത്തു
മത്സരിക്കുന്നതെന്തിനു നാം വൃഥാ?..

അതുകൊണ്ടു വഴക്കടിച്ചതു മതി. 'സമുദായനന്മതന്നെ തന്റേയും നന്മ; തന്റെ നന്മയാണു് സമുദായത്തിന്റെ നന്മയ്ക്കു പ്രഭ കൂട്ടുന്നതു്,' എന്ന ഉറച്ച ബോധത്തോടെയും, 'അവനവനാത്മസുഖത്തിനാചരിക്കുന്നവയപരന്നു ഹിതത്തിനായ്‌വരേണം' എന്ന ആഗ്രഹത്തോടെയും 'എന്റെ പ്രവൃത്തിയുടെ പൂൎണ്ണതയിലാണു് ലോകശാന്തിനിലകൊള്ളുന്നതു്,'എന്ന സങ്കല്പത്തോടുകൂടിയും നമ്മൾക്കു് അവനവന്റെ കൎത്തവ്യമാകുന്ന സ്വധൎമ്മമനുഷ്ഠിയ്ക്കാം. 'ധൎമ്മോ രക്ഷതി രക്ഷിതഃ.' അപ്പോൾ തൊഴിലില്ലായ്മ പരിഹരിക്കപ്പെടും; സ്നേഹവും സുഖവും ശാന്തിയും സൎവ്വത്ര കളിയാടുകയും ചെയ്യും. നമ്മൾക്കവകാശപ്പെട്ടതു നമ്മെത്തേടിവരും. "തസ്മാദ്ധൎമ്മോ ന ഹന്തവ്യഃ."അതുകൊണ്ടു്,ആവുന്നത്ര ശുഷ്കാന്തിയോടെ നമ്മൾക്കു കൎത്തവ്യനിൎവ്വഹണത്തിൽ ഏൎപ്പെടാം. അതിനു നമ്മെ നേർവഴിയ്ക്കു നയിക്കാൻ ജഗദീശ്വരൻ കനിയട്ടെ! "മാ നോ ധൎമ്മോ ഹതോ വധീത്"ധൎമ്മം വിഗണിക്കപ്പെട്ടു് അതു നമ്മെ ഹനിക്കാനിടവരാതിരിക്കട്ടെ.

---

ധൎമ്മോഽയം സേവിതശ്ശുദ്ധസ്ത്രായതേ മഹതോ ഭയാത്
ദ്വിജത്വം ദേവതാത്വം ച ധൎമ്മഃ പ്രാപയതേ നരം
യദാ ച ക്ഷീയതേ പാപം കാലേന പുരുഷസ്യ തു
തദാ സഞ്ജായതേ ബുദ്ധിർ ധർമ്മം കൎത്തും യുധിഷ്ഠിര.
ജന്മാന്തരസഹസ്രൈസ്തു മാനുഷത്വം ഹി ദുർലഭം
തല്ലബ്ധ്വാപീഹ യോ ധർമ്മം ന കരോതി സ വഞ്ചിതഃ.

മഹാഭാ. അശ്വ. 101. 33 – 35.

# ഗീതാമാർഗ്ഗപ്രവേശിക

(അഞ്ചാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

അഞ്ചാം അദ്ധ്യായത്തിന്ന് സന്ന്യാസയോഗമെന്നാണ് നാമകരണം ചെയ്തിരിക്കുന്നത്. മുഖ്യസന്ന്യാസമാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നതെന്ന് താല്പര്യംകൊണ്ടു വ്യക്തമാകും. അദ്ധ്യായത്തിൻെറ ആരംഭത്തിൽ കാണുന്ന അർജ്ജുനൻെറ ചോദ്യം ഏതാണ്ട് ഒന്നാം അദ്ധ്യായാരംഭത്തിൽ ചോദിച്ചതിനെത്തന്നെ അനുസ്മരിപ്പിക്കുന്നു. ഇതിനു കാരണം ജ്ഞാനത്തിൻെറയും കർമ്മത്തിൻെറയും മഹിമ പിന്നെയും പിന്നെയും ഭഗവാൻ വിസ്തരിക്കുന്നു എന്നുള്ളതുതന്നെയാണ്. അർജ്ജുനൻ ചോദിക്കുന്നു: 'ഹേ കൃഷ്ണ, കർമ്മങ്ങളുടെ പരിത്യാഗവും കർമ്മയോഗവും പിന്നെയും പിന്നെയും അങ്ങ് പഠിപ്പിക്കുന്നു. ഇവ രണ്ടിൽ ഏതാണ് അധികം പ്രശംസ്യമായിട്ടുള്ളതെന്നു വേണ്ടവണ്ണം നിശ്ചയിച്ച് അതുമാത്രം എനിക്കു പറഞ്ഞുതന്നാലും.' ഭഗവാൻ നൽകിയ ഉത്തരം: "സന്ന്യാസവും കർമ്മയോഗവും രണ്ടും ശ്രേയസ്സുണ്ടാക്കുന്നവയാണ്. അവയിൽ ചിത്തശുദ്ധിയുണ്ടായിട്ടില്ലാത്തവന്ന് കർമ്മസന്ന്യാസത്തെക്കാൾ കർമ്മയോഗത്തിനു സവിശേഷതയുണ്ട്. യോഗരൂപത്തിൽ കർമ്മം അനുഷ്ഠിച്ചുകൊണ്ട് യാതൊരു വസ്തുവിനേയും ദ്വേഷിക്കാതെയും യാതൊന്നും തനിക്കുവേണമെന്ന് ആശിക്കാതെയും സുഖദുഃഖാദിദ്വന്ദ്വങ്ങളിൽ മോഹിക്കാതെയും വർത്തിക്കുന്ന ഒരാൾ നിത്യസന്ന്യാസി തന്നെയാണെന്ന് അറിയണം. പരാക്രമശാലിയായ അർജ്ജുന, കാമ്യകർമ്മങ്ങളെ തീരെ കൈവിട്ട ആ വിധമുള്ള സന്ന്യാസി ബന്ധങ്ങളിൽനിന്നും അനായാസേന മുക്തനായിത്തീരും. സാംഖ്യവും യോഗവും ഒന്നിനൊന്നു സംബന്ധമില്ലാത്തവയാണെന്നു വ്യുല്പത്തിയില്ലാത്തവരാണു പറയുക; പണ്ഡിതന്മാരല്ല. ഇവ രണ്ടിൽ ഒന്നിനെ വേണ്ടവണ്ണം സർവ്വതോഭാവേന ആശ്രയിക്കുന്ന പക്ഷം രണ്ടിൻെറയും ഫലം കൈവരും. അതായതു് ആത്മജ്ഞാനത്തെ പ്രകാശിപ്പിക്കുന്ന സാംഖ്യം, മോക്ഷഫലം ഉളവാക്കും. അതുപോലെതന്നെ അനുഷ്ഠാനരൂപമായ യോഗം സമ്യഗ്ദർശനരൂപമായ അനുഭൂതി ഉണ്ടാകുന്നതിനു വേണ്ട യോഗ്യത വരുത്തി സാധകനെ മോക്ഷത്തിൽ എത്തിക്കുകയും ചെയ്യും. സാംഖ്യപര്യായമായ ജ്ഞാനമാർഗ്ഗം അവലംബിക്കുന്നവർ എത്തിച്ചേരുന്ന സ്ഥിതി യോഗാവലംബികളും അടയുകതന്നെ ചെയ്യും. ഇങ്ങനെ സാംഖ്യവും യോഗവും ഫലത്തിൽ ഒന്നു തന്നെയാണ് എന്ന് ആരാണോ കാണുന്നതു് അവർ മാത്രമേ യഥാർത്ഥത കാണുന്നുള്ളൂ. അതായതു് കർമ്മയോഗത്തിൻെറ ഉത്തമഫലം മോക്ഷം തന്നെയാണെന്നു ധരിക്കാതെ ഐഹികഭോഗമോ പുണ്യലോകപ്രാപ്തിയോ ദേവതാസായുജ്യമോ മാത്രമാണ് അതിൻെറ ഫലമെന്നു കാണുന്നവർ തത്ത്വം അറിയുന്നവരല്ല.

"അല്ലയോ ബലശാലിയായ അർജ്ജുന, കർമ്മയോഗം നേരത്തെ അനുഷ്ഠിച്ചിട്ടില്ലാത്തവനു പരമാർത്ഥത്തിൽ സന്ന്യാസം അനുഷ്ഠിക്കുവാൻ സാധിക്കുന്നതല്ല. മനനശീലനായ യോഗയുക്തൻ ബ്രഹ്മാനുഭവരൂപമായ സന്ന്യാസനിഷ്ഠയിൽ താമസമെന്യേ ഉറയ്ക്കുന്നതാണ്. ഈവിധമുള്ള മുഖ്യമായ ജ്ഞാനസന്ന്യാസം കർമ്മയോഗിയുടെ ഗൗണസന്ന്യാസത്തിൽ നിന്നും ഭിന്നമാണ്. ആത്മസാക്ഷാത്കാരത്താൽ യോഗയുക്തനായവൻ അവിദ്യയുടെയോ വാസനയുടെയോ കാലുഷ്യം തീരെ പററാതെ അത്യന്തനിർമ്മലസ്വാന്തനാണ്. എന്തുകൊണ്ടെന്നാൽ അദ്ദേഹം നേരത്തെതന്നെ ശരീരത്തെ വശപ്പെടുത്തിയവനും സമ്പൂർണ്ണമനോജയമുള്ളവനുമാണ്. തൻെറ ആത്മാവ്

'സർവ്വഭൂതങ്ങളിലും വിളങ്ങുന്ന പരമാത്മാവു തന്നെ'യാണെന്നു് അനുഭവബോധമുള്ള അദ്ദേഹം സ്വധർമ്മരൂപമായി എന്തെങ്കിലും ചെയ്യുന്നെങ്കിലും അതൊന്നും അദ്ദേഹത്തെ അശുദ്ധമാക്കുകയില്ല. തത്ത്വവേത്താവായ ജ്ഞാനനിഷ്ഠൻ നിരന്തരം ആത്മാനുഭൂതിയിൽ നിമഗ്നനായിരിക്കുന്നതിനാൽ 'കർമ്മം ചെയ്യുന്ന ഒരു കർത്താവാണു ഞാൻ' എന്നു് ഒരിക്കലും വിചാരിക്കുകയില്ല. എന്തുകൊണ്ടെന്നാൽ കാണുമ്പോഴും കേൾക്കുമ്പോഴും സ്പർശിക്കുമ്പോഴും ഘ്രാണിക്കുമ്പോഴും ഭുജിക്കുമ്പോഴും നടക്കുമ്പോഴും ഉറങ്ങുമ്പോഴും ശ്വസിക്കുമ്പോഴും സംസാരിക്കുമ്പോഴും ശരീരമലങ്ങളെ പുറത്തേയ്ക്കു തള്ളുമ്പോഴും ഉള്ളിലേയ്ക്കു ശരീരയാത്രയ്ക്കുവേണ്ടതു ഗ്രഹിക്കുമ്പോഴും ഇമ അടയ്ക്കുമ്പോഴും തുറക്കുമ്പോഴും ഇന്ദ്രിയാർത്ഥങ്ങളുടെ സംയോഗംമൂലം നാനാപ്രകാരത്തിൽ വർത്തിക്കുന്നതു് ഇന്ദ്രിയങ്ങൾമാത്രമാണു് എന്നു് ദൃഢധാരണയോടുകൂടി അദ്ദേഹം ഇരിക്കുന്നു.

''ജ്ഞാനേന്ദ്രിയങ്ങളെക്കൊണ്ടും കർമ്മേന്ദ്രിയങ്ങളെക്കൊണ്ടും തീരെ പററില്ലാതെ ആരാണോ സർവ്വവും അനുഷ്ഠിക്കുന്നതു് അവർ താമരയിലയ്ക്കുള്ളിൽ വീണിട്ടുള്ള വെള്ളത്തുള്ളി പോലെ പാപലേപം നിശ്ശേഷമില്ലാതെ വിളങ്ങുന്നു. വിവരിച്ച ബ്രഹ്മസാക്ഷാത്കാരം ഉണ്ടായിട്ടില്ലാത്ത വിവിദിഷുക്കളായ യോഗികളാകട്ടെ വിഷയപ്പററില്ലാതെയും ആത്മശുദ്ധി അടയണമെന്ന ഉദ്ദേശത്തോടുകൂടിയും കായമനസ്സുകളെക്കൊണ്ടു് സ്നാനധ്യാനാദി ക്രിയകളും, ബുദ്ധികൊണ്ടു് തത്ത്വാനുസന്ധാനവും അഭിനിവേശരഹിതമായ ഇന്ദ്രിയങ്ങളെക്കൊണ്ടു് പ്രാരബ്ധവശാൽ വരുന്ന സ്വകർമ്മങ്ങളെയും ചെയ്യുന്നു. ഇപ്രകാരം പരമേശ്വരൈകനിഷ്ഠനായിത്തീർന്ന യോഗി തൻേറതന്നെ ഭോഗത്തിനുവേണ്ടിയാണു കർമ്മം താൻ ചെയ്യുന്നതു് എന്നുള്ള വിചാരം ഉപേക്ഷിച്ചു് തത്ഫലമായി ലഭിക്കുന്ന ശാന്തി അടയുന്നു. നിഷ്ഠയില്ലാത്ത ബഹിർമുഖൻ തൃഷ്ണയുടെ ബലംകൊണ്ടു് കർമ്മഫലത്തിൽ ഒട്ടി സംസാരത്തിൽ ബന്ധിക്കപ്പെടുന്നു. മനോബുദ്ധീന്ദ്രിയങ്ങളെ വശപ്പെടുത്തിയിട്ടുള്ള ജ്ഞാനനിഷ്ഠൻ സർവ്വകർമ്മങ്ങളേയും മനോബലംകൊണ്ടു ത്യജിച്ചു് നവദ്വാരങ്ങളോടുകൂടിയ ശരീരമാകുന്ന കോട്ടയ്ക്കുള്ളിൽ ഒരു ക്രിയയും ഇല്ലാതെയും ക്രിയകൾക്കു ഹേതു ആകാതെയും സുഖമായി നിലകൊള്ളുന്നു. അപ്രകാരം ജ്ഞാനനിഷ്ഠനായ ജീവന്മുക്തപുരുഷൻ സർവ്വത്തിനും പ്രഭുവാണു്. ഈശ്വരൻ തന്നെയാണു് അദ്ദേഹത്തിൻെറ സ്വസ്വരൂപം. സർവ്വേശ്വരനായ ജഗത്പ്രഭു, കർത്തൃത്വമാകട്ടെ കർമ്മങ്ങളാകട്ടെ, കർമ്മവും അതിൻെറ ഫലവും തമ്മിലുള്ള സംയോഗമാകട്ടെ ലോകർക്കുവേണ്ടി നിർമ്മിക്കുന്നില്ല. വസ്തുസ്വഭാവംപോലെ പ്രവൃത്തികൾ നടക്കുന്നു. ആപ്തകാമനും പരിപൂർണ്ണനുമായ ജഗത്പ്രഭു ഒരുത്തരുടെയും പാപവും സുകൃതവും വാങ്ങുന്നില്ല. ജന്മം എടുത്തിട്ടുള്ളവരുടെ എല്ലാം സ്വരൂപജ്ഞാനം അജ്ഞാനംകൊണ്ടു് ആവരണം ചെയ്യപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് അവർ വിവേകമില്ലാത്തവരായി മോഹിക്കുന്നു. മുൻപറഞ്ഞ വിധമുള്ള അജ്ഞാനത്തെ ആത്മജ്ഞാനംമൂലം നശിപ്പിച്ചിട്ടുള്ള എല്ലാവർക്കും മേഘമുക്തനായ ആദിത്യനെപ്പോലെ, പരമാർത്ഥജ്ഞാനം പ്രകാശിക്കുന്നു. ജ്ഞാനസൂര്യൻെറ പ്രകാശത്തെ കാംക്ഷിച്ചു് അജ്ഞാനാവരണം നീക്കുക എന്നുള്ള ഒരേ കാര്യത്തിൽ ബുദ്ധി ചെലുത്തി സമ്പൂർണ്ണമനസ്സോടുകൂടി നിഷ്ഠയും താല്പര്യവും സദാ സമ്പാദിക്കുന്നവർ സർവ്വ കല്മഷങ്ങളും ദൂരെ വീശി എറിഞ്ഞു് പുനരാവൃത്തിരഹിതമായ അവസ്ഥയിൽ എത്തുന്നു. ആ വിധമുള്ള പണ്ഡിതന്മാർ വിദ്യയും വിനയവും സമൃദ്ധിയായിട്ടുള്ള സാത്ത്വികരായ ബ്രാഹ്മണരിലും, ഫലവും ബലവും ഉള്ള പശു, ആന മുതലായ രജോഗുണം നിറഞ്ഞ പ്രാണികളിലും, താമസപ്രകൃതികളായ ശ്വാവു് മുതലായവയിലും, സർവ്വവസ്തുക്കളിലും, സമമായി വിളങ്ങുന്ന ആത്മസ്വരൂപത്തെ സാക്ഷാത്കരിക്കുന്നു. സർവ്വവും ഈശ്വരസ്വരൂപമാണു് എന്നുള്ള സാമ്യബുദ്ധിയിൽ മനസ്സു് സ്ഥിരമായി ഉറച്ചിട്ടുള്ളവൻ ഈ ലോകത്തിൽ ഇരിക്കുമ്പോൾ തന്നെ ജന്മമൃത്യുരൂപമായ സംസാരസാഗരത്തെ ജയിച്ചുകഴിഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നിർദ്ദോഷവും സമവുമായ വസ്തു ബ്രഹ്മംമാത്രമാണു്; സംസാരം ജയിച്ചിട്ടുള്ളവർ ബ്രഹ്മാനുഭവത്തിൽ ഉറച്ചവരുമാണു്. ബ്രഹ്മത്തിൽ ഉറച്ചിട്ടുള്ള ബ്രഹ്മവേത്താവു് പ്രിയമായി തോന്നുന്നവ കൈവന്നാൽ പ്രഹർഷം ഉള്ളവനാകയില്ല; അപ്രിയമായിട്ടുള്ളതു് നേരി

ടുമ്പോഴും ഭയംകൊണ്ടു പതറുകയില്ല; അത്യന്തം സ്ഥിരബുദ്ധിയും വിവേകിയുമായിത്തന്നെ ഇരിക്കും. ശരീരത്തിനു പുറമേയുള്ള വിഷയങ്ങളുമായി ഇന്ദ്രിയസംയോഗമുണ്ടാകുമ്പോഴും മനസ്സിൽ ആസക്തി ഉളവാകാതെയിരിക്കുന്ന യോഗിക്കു് ഏതൊരു സുഖമാണോ തന്നിൽ തന്നെ അനുഭവമാകുന്നതു് അതേ സുഖം ബ്രഹ്മയോഗത്തിൽ നിമഗ്നനായവനു് ഒരിക്കലും അല്പവും ക്ഷയിപ്പിക്കാൻ കഴിയാത്ത വിധം ഉളവാകുന്നു. ബാഹ്യസമ്പർക്കംകൊണ്ടുണ്ടാകുന്ന ഭോഗങ്ങൾ ഏതെല്ലാമുണ്ടോ, അവയെല്ലാം ദുഃഖോല്പത്തിക്കുള്ള സ്ഥാനമാണു്. ഹേ കൗന്തേയ, സമ്പർക്ജന്യമായ സുഖദുഃഖങ്ങൾക്കു് ആദ്യവും അന്തവും ഉണ്ടു്. അതുകൊണ്ടു് അറിവുള്ളവർ ആവിധഭോഗങ്ങളിൽ രമിക്കുന്നില്ല.

ശരീരം മരിച്ചുവീഴുന്നതുവരെ ജീവിതാവസ്ഥയിൽതന്നെ അപ്പോഴപ്പോൾ കാമംമൂലവും ക്രോധംമൂലവും ഉണ്ടാകുന്ന ബലമായ ഒഴുക്കു് തടയുവാൻ ശക്തനായ മനുഷ്യൻ മാത്രമാണു് സൗഖ്യവും യോഗവീര്യവും ഉള്ളവൻ. യോഗനിഷ്ഠനു് വേറെയും ലാഭങ്ങളുണ്ടു്. ഉള്ളത്തിൽ ആനന്ദം തിങ്ങിയവനും സ്വഹൃദയത്തെ മാത്രം തത്പ്രാപ്തിക്കുള്ള ഉപകരണമായി കണ്ടിട്ടുള്ളവനും അന്തർദൃഷ്ടിയും ആയ യോഗി ബ്രഹ്മഭൂതനായിത്തീരുന്നു; തന്നിൽനിന്നഭിന്നമായ ബ്രഹ്മതത്ത്വത്തിൽ ലയിച്ചു് പരമനിർവൃതി അടയുന്നു. കല്മഷഹീനരും സന്ദേഹലേശമില്ലാത്തവരും വേണ്ടവണ്ണം മനസ്സിനെ അടക്കിയവരും സർവ്വഭൂതങ്ങൾക്കും ഹിതം ചെയ്യുന്നതിൽ രമിക്കുന്നവരും ആയ സമ്യഗ്ദർശനനിഷ്ഠന്മാർക്കു് എക്കാലവും ബ്രഹ്മനിർവ്വാണംതന്നെയാണു്. കാമക്രോധങ്ങളിൽനിന്നും സമ്പൂർണ്ണമായി അകന്നിട്ടുള്ളവരും വേണ്ടവണ്ണം ചിത്തം അടക്കിയിട്ടുള്ളവരും ആത്മവേത്താക്കളുമായ യതികൾ ജീവിതാവസ്ഥയിലും മരണാനന്തരവും ബ്രഹ്മനിർവ്വാണത്തിൽ തന്നെ വർത്തിക്കുന്നു. ഇന്ദ്രിയങ്ങൾക്കും വിഷയങ്ങൾക്കും മദ്ധ്യേയുള്ള സംബന്ധം ചിന്താത്യാഗം മൂലം ശരീരത്തിനു പുറമെതന്നെ തള്ളി ദൃഷ്ടിരണ്ടും ഭ്രൂമദ്ധ്യത്തെ ലക്ഷ്യമാക്കി നിശ്ചലപ്പെടുത്തി നാസാദ്വാരത്തിൽക്കൂടി ശ്വസിക്കുകയും നിശ്വസിക്കുകയും ചെയ്യുന്ന പ്രാണവായുവിനെയും അപാനവായുവിനെയും ചാഞ്ചല്യമില്ലാതെ സമമാക്കി, ഇന്ദ്രിയം, മനസ്സു്, ബുദ്ധി ഇവ വേണ്ടവണ്ണം ഒതുക്കി ഇച്ഛാ, ഭയം, ക്രോധം ഇവയ്ക്കു് അല്പവും സ്ഥാനം നൽകാതിരിക്കുന്ന മോക്ഷപരായണനായ മുനി സദാ മുക്തൻ തന്നെ. ഇതു തന്നെയാണു സന്ന്യാസിവരിഷ്ഠന്റെ ലക്ഷണം.'' സന്ന്യാസയോഗമെന്ന പേരിന്നു് ഈ അദ്ധ്യായത്തെ അർഹമാക്കിത്തീർക്കുന്നതു് മോക്ഷപരായണനെപ്പററിയുള്ള ഈ വർണ്ണനം തന്നെയാണു്.

ഇത്രയും വർണ്ണിച്ചശേഷം അർജ്ജുനന്നു മാത്രമല്ല സർവ്വപ്രാണികൾക്കും ശാന്തിപ്രദമായ മഹിതോപദേശം ഭഗവാൻ ഈ വിധം അരുളുന്നു: ''ശ്രദ്ധാലുവായ യോഗി അനുഷ്ഠിക്കുന്ന യജ്ഞം, തപസ്സു് ഇവയെ വേണ്ടവണ്ണം കാത്തുരക്ഷിക്കുന്നവനും, സർവ്വ പ്രാണികളുടേയും അന്തർയാമിയാകയാൽ അഖിലജഗദീശ്വരേശ്വരനും, സർവ്വഭൂതങ്ങൾക്കും ഹിതപ്രദനുമായ എന്നെ വേണ്ടവണ്ണം അറിയുന്നപക്ഷം ശാന്തി ലഭിക്കുന്നു.''

സർവ്വാന്തർയാമിയായ ഈശ്വരൻ സ്വഹൃദയത്തിൽ ജ്ഞാനദീപം പ്രകാശിപ്പിക്കാതിരിക്കുന്നപക്ഷം ഒരു പ്രാണിക്കും ഒരു ഭോഗവും അനുഭവമാകുന്നതല്ല. അതുകൊണ്ടു് പ്രതിഫലം ഒന്നും കാംക്ഷിക്കാതെ സർവ്വഭൂതങ്ങൾക്കും ഭോഗ്യവും ഭോഗവും അരുളുന്ന ഭഗവാൻ അവരുടെ എല്ലാം സുഹൃത്താണെന്നു പറയേണ്ടതില്ല. ഈവിധം സർവ്വോപകാരകനായ ഭഗവാനെ അറിയുന്നതിന്റെ ഫലമായി ശാന്തി ഉളവാകുന്നു. രണ്ടാമദ്ധ്യായത്തിന്റെ അവസാനത്തിൽ നിർമ്മമനും നിരഹങ്കാരനും ആയവൻ ശാന്തി പ്രാപിക്കുന്നു എന്നു പറഞ്ഞു. ഇവിടെയാകട്ടെ സർവ്വലോകമഹേശ്വരൻതന്നെയാണു് ഭോക്താവെന്നും സർവ്വഭൂതസുഹൃത്തെന്നും അറിയുന്നതുകൊണ്ടു് ശാന്തി അടയുന്നു എന്നും പറയുന്നു. ഇവ രണ്ടും സമഞ്ജസപ്പെടുത്തുന്നതു് ഈ വിധമാണു്: ഓരോ ജീവനും 'ഞാൻ' എന്നു് ഏതൊന്നിലാണോ അഭിമാനം ഉണ്ടാകുന്നതു് യഥാർത്ഥത്തിൽ ആ തത്ത്വം ഈശ്വരൻതന്നെയാണെന്ന ബോധം ഉറയ്ക്കുമ്പോൾ സംസാരദുഃഖഹേതുവായ അഹംകാരവും മമകാരവും ലയം പ്രാപിക്കുന്നു; ശാന്തി കൈയ്‌വരുന്നു.

# മഹത്കൃപ *

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

മുഖ്യതസ്തു മഹത്കൃപയൈവ ഭഗവത്കൃപാലേശാദ്വാ.
(നാരദഭക്തിസൂത്രം)

(ഭക്തിയുണ്ടാകാനുള്ള വഴി മുഖ്യമായും മഹത്കൃപതന്നെ; അല്പമെങ്കിലും ഭഗവത്കൃപയുണ്ടായാലും ഭഗവദ്ഭക്തി സിദ്ധിക്കും.)

കഴിഞ്ഞ ജന്മം ഞാൻ ഒരു ബ്രാഹ്മണഗൃഹത്തിൽ പാർക്കുന്ന ദാസിയുടെ മകനായിരുന്നു. എന്റെ കുട്ടിക്കാലത്തു ചില സന്ന്യാസിമാർ ചാതുർമാസ്യത്തിനുവേണ്ടി ആ ഇല്ലത്തു് എഴുന്നള്ളുകയുണ്ടായി. അവരെ ശുശ്രൂഷിക്കാൻ എന്നെയാണു് നിയോഗിച്ചതു്. എനിക്കാണെങ്കിൽ സാധാരണ കിടാങ്ങൾക്കുള്ളമാതിരി കളിയോ കലമ്പിത്തമോ, കലശൽകൂട്ടലോ കലപില സംസാരിക്കലോ കടുകിനുമുണ്ടായിരുന്നില്ല. കയ്യിലും കക്ഷത്തിലും കളിസ്സാമാനം നിറച്ചു ഞാൻ പണിയെടുക്കാനുള്ള സൌകര്യം കെടുത്തിയിരുന്നില്ല. അതു കാരണം എനിക്കവരെ ഭാവമറിഞ്ഞു പാകം നോക്കിപ്പരിചരിക്കാൻ സാധിച്ചിരുന്നു. അതെനിക്കൊരു വിനോദവുമായിരുന്നു. എന്തു പറഞ്ഞാലും കൂട്ടാക്കും. വിളിക്കേണ്ട താമസം, വിളികേൾക്കാൻ; കല്പിക്കേണ്ട താമസം കല്പന നടത്താൻ. അത്ര തയ്യാറോടും ചെകിടോർമ്മയോടുംകൂടിയായിരുന്നു എന്റെ കാത്തിരുപ്പു്. പിടിപാടോടും ചൊല്ലുവിളിയോടുംകൂടി അടങ്ങിയൊതുങ്ങിക്കൊണ്ടുള്ള എന്റെ സൌമ്യശീലം കണ്ടു സന്ന്യാസിമാർക്കു വളരെ ബോധിച്ചു. സമദർശികളെങ്കിലും അവർക്കു് എന്റെ നേരെ എന്തോ വിശേഷകൃപ തോന്നി. ഒരു ദിവസം അവർ എന്നെ വിളിച്ചു്, 'ഉണ്ണീ, ഇതാ! ഈ സാധനം സേവിച്ചോ!' എന്നരുളിച്ചെയ്തു് അമൃതേത്തിന്റെ ഉച്ഛിഷ്ടം എനിയ്ക്കു തന്നു. അതു സാധാരണ മണ്ണിൽ കുഴിച്ചിടുകയല്ലാതെ ആർക്കും കൊടുക്കാറില്ലല്ലോ. അങ്ങനത്തെ യജ്ഞശിഷ്ടാമൃതം എനിക്കു നൽകിയതു് എന്തോ അസാമാന്യകാരുണ്യമാണു്, സംശയമില്ല. ആ മഹാപ്രസാദം പാരണചെയ്തു ശേഷം എന്റെമനസ്സിനു പെട്ടെന്നു വലിയൊരു മാററമുണ്ടായി. വല്ലാത്തൊരു കനം ഉള്ളിൽ നിന്നൊഴിഞ്ഞ കൂട്ടത്തിൽ തോന്നി. ഇഴകിപ്പിടിച്ച ഏതോ ഇരുളും അഴുക്കും നീങ്ങിയമാതിരി തോന്നി. എനിക്കു് ആ മഹാത്മാരെപ്പോലെ കൃതകൃത്യനായിത്തീർന്നാൽ കൊള്ളാമെന്നൊരു മോഹം തുടങ്ങി. അവർ മനുഷ്യരല്ലെന്നും ഈശ്വരന്റെ അടുത്തെത്തിയ ദിവ്യന്മാരാണെന്നും സങ്കല്പിച്ചു ഞാനവരെ വിസ്മയത്തോടും ബഹുമാനത്തോടുംകൂടി നോക്കിക്കൊണ്ടു നില്ക്കും. അവരുടെ പ്രവൃത്തികൾ ചിലതു് അനുകരിക്കാൻ ശ്രമിക്കും. അവർക്കു് മൂന്നു സന്ധ്യയ്ക്കും പുരാണപ്രവചനമുണ്ടായിരുന്നു. ഞാൻ അതു് ഇടനാഴിയിൽ പതുങ്ങിനിന്നു കുറേശ്ശ ചെവിയോർക്കാൻ തുടങ്ങി.

ഒരിക്കൽ ഒളിച്ചുനിൽക്കുന്ന ഞാൻ അഴിക്കൽക്കൂടി എത്തിനോക്കുന്നതു കണ്ടു ഭിക്ഷുക്കൾ, 'ആരാണതു്?' എന്നു ചോദിച്ചു. ചോദ്യം കേട്ടു ഞാനൊരു പേടി പേടിച്ചു. അധികാരമില്ലാത്തതു കേട്ടുവോ എന്ന അർത്ഥത്തിലായിരിക്കും ആ ചോദ്യമെന്നു തെററിദ്ധരിച്ചു എനിക്കു പരിഭ്രമംകൊണ്ടു് ഉത്തരം പറവാൻ ഒച്ച പൊന്തിയില്ല. ഞാനവിടെ നിന്നു് ഓടെടാ ഓട്ടം! പക്ഷേ ആ കരുണാമൂർത്തികൾ എന്നെ അങ്ങനെ വിട്ടില്ല. എന്നെ വിളിച്ചു വരുത്തി. "കുഞ്ഞേ, നീ എന്തേ ഇടനാഴിയിൽ കാട്ടിയിരുന്നതു്? കഥ കേട്ടു നില്ക്കുകയായിരുന്നുവോ? കഥ കേൾക്കാൻ നിനക്കു മോഹമുണ്ടോ?" എന്നവർ തിരക്കിത്തുടങ്ങി. മോഹമുണ്ടെന്നു പറഞ്ഞാലോ ഇല്ലെന്നു പറഞ്ഞാലോ

* 'ശ്രീരാമകൃഷ്ണതുളസീസുഗന്ധം' എന്ന മാസികയിൽ കൊല്ലവർഷം 1129 ചിങ്ങം, കന്നി എന്നീ മാസങ്ങളിൽ പ്രസിദ്ധപ്പെടുത്തിയതു്.

കുററമെന്നു നിശ്ചയമില്ലാതെ ഞാൻ മിഴിച്ചു. അപ്പോഠം അവർ 'നിനക്കു രസം തോന്നുന്നുണ്ടെങ്കിൽ അവിടെയിരുന്നു വായന കേട്ടോളൂ !' എന്നു് ആശ്വാസജനകമാംവണ്ണം അനുമതിയരുളി. ഇങ്ങനെ ആദ്യം പലായനംചെയ്തു് അകലാൻ ശ്രമിച്ച ഈ ഭീരുവിനു മഹദനുഗ്രഹത്താൽ ഭഗവദ്ധർമ്മത്തിൽ അഭയം സിദ്ധിച്ചു. ഞാൻ അന്നുമുതൽ ആ ധർമ്മസഭയിലിരുന്നു മൂന്നു നേരവും മുടങ്ങാതെ ശ്രീകൃഷ്ണന്റെ ചരിതങ്ങഠം കേട്ടുതുടങ്ങി.

ഹാ! എത്ര മനോഹരങ്ങളായിരുന്നു ആ ചരിതങ്ങഠം! അവ കേഠംക്കാൻ എന്തു രസമായിരുന്നു! അത്ര നല്ല കഥകഠം ഞാനതിനുമുമ്പു കേട്ടിട്ടുണ്ടായിരുന്നില്ല. അമ്മ പറഞ്ഞുതന്നിരുന്നതെല്ലാം കരടന്റെയും കുറുക്കന്റെയും, കാട്ടാളന്റെയും കുട്ടിച്ചാത്തന്റെയും കഥകളായിരുന്നു. അവ മഹാമുഷിപ്പൻ കഥകളും. കേട്ടാൽ മനം പുരട്ടും; ഓക്കാനിയ്ക്കാൻ വരും. നേരേമറിച്ചു മാമുനിമാരോതുന്ന ഈശ്വരകഥകഠം എത്ര സരസങ്ങഠം! കേട്ടാൽ ചെവി കുളിർക്കും; നെഞ്ചു മധുരിയ്ക്കും. വായനയ്ക്കു ശ്രോതാക്കഠം പലരുമുണ്ടായിരുന്നു. അവരിൽ ചിലർ കൂടക്കൂടെ ഉറക്കം തൂങ്ങുന്നതു കണ്ടിട്ടു ഞാനദ്ഭുതപ്പെട്ടിരുന്നു. ഇത്ര ഹൃദ്യമായ കഥ കേഠംക്കുമ്പോഠം ഉറങ്ങുകയോ ? ആ മഹാഭാഗവതന്മാരുടെ വാക്ചാതുര്യമാണെങ്കിൽ അതിലേറെ വിസ്മാപനമായിരുന്നു. സരസ്വതീപ്രവാഹമെന്നോ സംഗീതവർഷമെന്നോ എന്താണതിനെ പറയേണ്ടതു് ? വായന ആരംഭിച്ചാൽപിന്നെ എനിയ്ക്കു സദാ ശിവരാത്രിയാണു്; കണ്ണിന്റെ പോള കൂടാത്ത മഹോത്സവമാണു്. ശ്രവണസമയത്തു് ചിലപ്പോഠം എനിയ്ക്കു കരച്ചിൽ വരും; ചിലപ്പോഠം മേൽ പൊട്ടിത്തരിയ്ക്കും; ഇടയ്ക്കു പൊട്ടിച്ചിരിക്കാൻ തോന്നും; ഇടയ്ക്കു തുള്ളിച്ചാടാൻ തോന്നും. ആവക വികൃതികളുടെ അർത്ഥം എനിയ്ക്കാകട്ടെ ഇതരശ്രോതാക്കഠംക്കാകട്ടെ മനസ്സിലായിരുന്നില്ല. എന്തോ ഗോഷ്ടിത്തമാണെന്നേ എല്ലാവരും കരുതിയിരുന്നുള്ളു. എന്നാൽ ആ അനുഭവങ്ങളുടെ ശരിയായ താൽപര്യം ഭഗവദ്ധർമ്മമർമ്മജ്ഞന്മാരായ അനുവാചകന്മാർക്കു സുഗ്രഹമായിരുന്നു. അവർ എന്റെ പുളകബാഷ്പങ്ങഠം കണ്ടു സന്തോഷിച്ചു. തങ്ങഠം വിതയ്ക്കുന്ന ധർമ്മബീജങ്ങളിൽ ചിലതെങ്കിലും മരുഭൂമിയിലല്ലാതെ വിളനിലത്തിലും ചെന്നു വീഴുന്നുണ്ടല്ലോ എന്നോർത്തു കൃതാർത്ഥത ഭാവിച്ചു. ''മകനേ, കുറച്ചുകൂടി അടുത്തു വന്നിരുന്നോ!'' എന്നു് ആ മഹാനുഭാവന്മാർ ആജ്ഞാപിച്ചതനുസരിച്ചു ഞാൻ അന്നാഠംതൊട്ടു മുതൽപ്പന്തിയിൽത്തന്നെ ചെന്നു സ്ഥലം പിടിച്ചു കുത്തിയിരിയ്ക്കും.

എന്റെ മുഖത്തു നോക്കീട്ടായി കഥാപ്രസംഗം. വക്താക്കളും ഇടയ്ക്കിടയ്ക്കു കണ്ണു തുടയ്ക്കുന്നതും മിണ്ടാൻ വയ്യാതെ സ്തംഭിച്ചു വായന നിറുത്തുന്നതും ഞാൻ സൂക്ഷിച്ചുനോക്കി മനസ്സിലാക്കി. അവക്കു മനസ്സിനെ അടക്കാനുള്ള ശേഷി എന്നെക്കാഠം കൂടുതലുണ്ടായിരുന്നതുകൊണ്ടു് അവരുടെ ക്ഷോഭങ്ങഠം പുറമേയ്ക്കു ധാരാളം ശോഭിച്ചിരുന്നില്ലെന്നേയുള്ളു. അവരുടെ മുഖപദ്മത്തിൽനിന്നൊഴുകുന്ന ഓരോ മധുബിന്ദുവും ഞാൻ സ്വാദോത്തു നക്കി നുണച്ചിരുന്നു; ഓരോ വാക്കും, വക്കും മൊരിയും നീക്കാതെ വിഴുങ്ങിയിരുന്നു. കഥാരസത്തിൽ മുങ്ങി അതിലെ പാത്രങ്ങളോടു താദാത്മ്യം പ്രാപിച്ചു പലപ്പോഴും ഞാനെന്നെ മറക്കാറുണ്ടു്. അതാതു പ്രകൃതത്തിനനുസരിച്ചു തല്ക്കാലത്തേയ്ക്കു ഞാൻ ഗോപനോ ഗോപിയോ, അക്രൂരനോ ഉദ്ധവനോ, ഗജേന്ദ്രനോ അംബരീഷനോ, ഭരതനോ ലക്ഷ്മണനോ, ഹനുമാനോ മഹാബലിയോ മറോ ആയിത്തീരും. ഇങ്ങനെ ഭഗവാന്റെ കേളീവിലാസങ്ങഠം മൂവന്തിയ്ക്കും മുട്ടാതെ കേട്ടുകേട്ടു് എനിയ്ക്കു തന്തിരുവടിയിൽ ശ്രദ്ധാരതികളങ്കുരിച്ചു. ആ ശ്രദ്ധാരതികഠം ക്രമേണ വളൎന്നു വളൎന്നു രാഗഭക്തിയായിപ്പരിണമിച്ചു. ഈ രാഗഭക്തിയുടെ നിഷ്പത്തിയോടുകൂടി പ്രപഞ്ചം മിത്ഥ്യയാണെന്ന ബോധവും വിഷയങ്ങളിൽ വൈരാഗ്യവും ഉറച്ചു. എനിയ്ക്കു ലീലാമൃതാസ്വാദനമല്ലാതെ വേറെ യാതൊരു പുരുഷാർത്ഥവും വേണ്ടെന്നു മട്ടായി. ഊണുമുറക്കവുമില്ലെങ്കിൽ ഒരു വിരോധവുമില്ലെന്ന ദിക്കായി. വായനയില്ലാത്ത അവസരങ്ങളിലും കേട്ട കഥ അയവിറക്കലായി എന്റെ തൊഴിൽ. ഞാനതു് അന്തർമുഖത്തിലെ അണയ്ക്കലിട്ടു കല്ലുണ്ടംകണക്കു് അങ്ങനേ ചവ്വണചെയ്തുകൊണ്ടിരിയ്ക്കും. വാസ്തവത്തിൽ ആ നാലുമാസക്കാലം ഞാൻ ഏതൊരു ദിവ്യാനന്ദത്തിൽ രമിച്ചുകൊണ്ടാണു് കഴിച്ചു

കൂട്ടിയതെന്നു പറവാൻ പ്രയാസം. ഇഹലോകത്തെ സ്മരിച്ചിരുന്ന നിമിഷം ചുരുങ്ങും. മനുഷ്യരെപ്പോലെ ദേഹംകൊണ്ടു നിലം തൊട്ടാലും ദേവന്മാരെപ്പോലെ മനസ്സുകൊണ്ടു ഭൂസ്പർശം ചെയ്തിരുന്നില്ലെന്നുതന്നെ പറയണം. അത്ര അത്യുന്നതമായ വിഷ്ണുപദത്തിലായിരുന്നു എൻെറ മാനസഹംസം അക്കാലത്തൊക്കെ പറന്നുകളിച്ചിരുന്നതു്.

എന്നാൽ ആ ഉത്സവകാലം അതിവേഗത്തിൽ കലാശം കൊട്ടി. ഒരു നാൾ പുലരിയിൽ പതിവുപോലെ ഞാൻ ഹരികഥാമണ്ഡപത്തിൽ ചെന്നിരുന്നു. വളരെനേരം കാത്തിട്ടും പരമഹംസന്മാരെ കണ്ടില്ല. വർത്തമാനമറിവാൻ ഞാനെഴുന്നേററു പൂമുഖത്തു പോയി നോക്കി. അപ്പോൾ ഭാണ്ഡവുമായി യാത്ര പുറപ്പെട്ടുനില്ക്കുന്നതായിട്ടാണു് അവരെ കണ്ടതു്. ഉള്ളിൽ ശങ്കയോടും ശോകത്തോടുംകൂടി ഞാനവരോടു് 'ഇന്നു വായനയില്ലേ ?' എന്നു ചോദിച്ചു. 'ഇല്ല, ഇന്നു ഞങ്ങൾ പോകുകയായി.' എന്നവർ മറുപടി പറഞ്ഞു. 'ഇനി എന്നാണു് വരിക?' എന്ന എൻെറ ജിജ്ഞാസയ്ക്കു് ''ഇനി ഞങ്ങൾ വരികയില്ല.'' എന്ന കർണ്ണകഠോരമായ സമാധാനമാണു് അവരിൽനിന്നു പുറപ്പെട്ടതു്. എനിയ്ക്കു മേലാസകലം മരവിച്ചു; കണ്ണു മഞ്ഞളിച്ചു; നാവു തരിച്ചു; തലതിരിഞ്ഞു. സ്വല്പസമയം തൻേറടം കെട്ടമാതിരി വെറുങ്ങലിച്ചു നിന്നു. പിന്നെ പ്രജ്ഞയുണ്ടായപ്പോൾ ഗദ്ഗദസ്വരത്തിൽ ഞാനവരോടിങ്ങനെ ചോദിച്ചു:

ഞാൻ: ഞാനും നിങ്ങളുടെ കൂടെ പോരട്ടെ?

ഭിക്ഷുക്കൾ: നിനക്കമ്മയില്ലേ ? അമ്മ സമ്മതിയ്ക്കുമോ ?

ഞാൻ: അമ്മയ്ക്കു വിരോധമൊന്നുമുണ്ടാവില്ല.

ഭി: അതിനെന്താണു തീർച്ച ? ആട്ടെ, ചോദിച്ചുവരൂ!

ഞാനമ്മയുടെ അരികത്തു ചെന്നു്, 'അമ്മേ, ഞാൻ സന്ന്യാസിമാരുടെ ഒരുമിച്ചു പോട്ടേ ? അമ്മ സമ്മതിച്ചാൽ അവരെന്നെ കൊണ്ടുപോകാമെന്നു പറയുന്നുണ്ടു്.' എന്നറിയിച്ചു. 'അയ്യോ! എൻെറ മകനേ, നീ എന്നെ ഇട്ടേച്ചു പോവരുതേ! നീ പോയാൽ നിൻെറ അമ്മയ്ക്കു വേറെ ആരാണു തുണ ?' എന്നു പറഞ്ഞു് അമ്മ പൊട്ടിക്കരഞ്ഞുതുടങ്ങി. അമ്മ പോകാൻ സമ്മതിക്കണമെന്നു ശാഠ്യം പിടിച്ചു ഞാനും കരച്ചിൽ തുടങ്ങി. ജനനിയും തനയനുംകൂടി ഇങ്ങനെ വളരെ നേരം വിലപിച്ചു. രണ്ടുപേരും നിറുത്താൻ ഭാവമില്ല. ഒടുവിൽ സന്ന്യാസിമാർ എന്നെ അറിയിക്കാതെ പോയ്ക്കളഞ്ഞാലോ എന്നു പേടിച്ചു ഞാൻ പൂമുഖത്തേയ്ക്കു കരഞ്ഞുകൊണ്ടുപോകാൻ പുറപ്പെട്ടു. അമ്മയ്ക്കു് എന്നെ തനിച്ചയയ്ക്കാൻ വിശ്വാസമില്ല. ഭിക്ഷുക്കളുടെകൂടെ ഞാൻ ചാടിക്കളഞ്ഞാലോ ? മാതാവു് എന്നെ മുറുകെ കെട്ടിപ്പിടിച്ചുകൊണ്ടിരുന്നു. ആ പൊന്നിഞ്ചങ്ങല പൊട്ടിക്കാൻ ഞാൻ വല്ലാതെ പാടുപെട്ടു. യോഗികളുടെ ഒപ്പം ഞാൻ പോവില്ലെന്നു് എന്നെക്കൊണ്ടു സത്യം ചെയ്യിച്ചശേഷമേ അമ്മ എന്നെ വിട്ടുള്ളു. എന്നിട്ടും വിശ്വാസം പോരാഞ്ഞിട്ടു് എൻെറ പിന്നാലെ പതുങ്ങിക്കൊണ്ടു പൂമുഖംവരെ പോന്നു. ഞാൻ അങ്ങനെതന്നെ ചെന്നു് ഒന്നും ഉരിയാടാതെ, സങ്കടംകൊണ്ടു ഗുരുക്കന്മാരുടെ മുഖത്തു നോക്കാൻ പോലുമാല്ലാതെ, അശ്രുപൂർണ്ണങ്ങളായ നേത്രങ്ങളോടുകൂടി അവരുടെ പാദകമലങ്ങളിൽ കമഴ്ന്നടിച്ചു വീഴുകയാണുണ്ടായതു്. കണ്ണീർ കണക്കിലധികം ചൊരിഞ്ഞിട്ടുണ്ടു്. അവരുടെ തൃക്കാലടികൾ നല്ലവണ്ണം തണുത്തിരിക്കും. അവരുടെ തിരുവുള്ളങ്ങൾ അതിലധികം കുളിർത്തിരിക്കണം. ''നിങ്ങൾ എന്നെ ഇട്ടേച്ചുപോവരുതേ!'' എന്നൊരാർത്തനാദം വളരെ ചുവട്ടിൽനിന്നു്, സംസാരകൂപത്തിൻെറ അടിത്തട്ടിൽനിന്നെന്നപോലെ, പൊങ്ങിവന്നു് ആ ദീനവത്സലന്മാരുടെ ശ്രവണപുടങ്ങളെ ഭേദിച്ചു. മായാകാദംബിനിയുടെ അശനിപ്രഹാരത്തിൽ കുലുങ്ങാത്ത ആ ഇന്ദുകാന്തഗിരികൾ ഈ അഗതിയുടെ ശരണാഗതിചന്ദ്രിക തട്ടി കതിന്നലിഞ്ഞു. ദുർജരമായ ഹൃദയഗ്രന്ഥിയെ നിഷ്പ്രയാസം ഛേദിച്ചുകളഞ്ഞ ആ ബലിഷ്ഠന്മാർക്കു് ഒരു ബാലൻെറ കുഞ്ഞിക്കൈ കുതറിവിടുവിക്കാൻ പാററിയില്ല. നാലുമാസം അഹോരാത്രം അനദ്ധ്യായമില്ലാതെ ഏകാന്തഭക്തിയോടെ ശുശ്രൂഷിച്ച ഒരു ഭൃത്യനെ അങ്ങനെ വെറുതെ വിട്ടേച്ചു പോയാൽ ഒരു സമയം ആ ഒരൊററ കാരണംകൊണ്ടുതന്നെ തങ്ങൾക്കു പുനരാവൃത്തി പിണയാൻ മതിയെന്നു് അവർ ശങ്കിച്ചിട്ടുണ്ടാവാം. അഥവാ അവർ അതേവരെ എല്ലുവെള്ളമാക്കി ജ്ഞാനസാഗരം

കടഞ്ഞെടുത്ത പ്രേമാമൃതം വിളമ്പിക്കൊടുക്കാൻ ഒരു സത്ˇപാത്രത്തെ ലഭിച്ചുവല്ലോ എന്നോർത്തു സന്തോഷിച്ചിട്ടുണ്ടാവാം. ആ മഹാമനസ്സന്മാർ ഏതായാലും ഈ അകിഞ്ചനനെ ദത്തെടുത്തു തങ്ങൾ സമ്പാദിച്ച തപസ്സമ്പത്തിൻെറ ദായഭാക്കാക്കാനുറച്ചു. അവരുടെ അനവധി കൈപ്പടങ്ങൾ പുഷ്പവൃഷ്ടിപോലെ അഹമഹമികയാ എൻെറ കൊച്ചു നെറുകയിൽ മെല്ലെ വന്നു പതിച്ചു:

അയം മേ ഹസ്തോ ഭഗവാൻ അയം മേ ഭഗവത്തരഃ
അയം മേ വിശ്വഭേഷജഃ അയം ശിവാഭിമർശനഃ.

(ഋഗ്വേദം)

ഭിക്ഷുക്കൾ: താത, അമ്മ സമ്മതിച്ചുവോ ?

ഞാൻ: (തൊണ്ടയിടറിക്കൊണ്ടു്) ഇല്ല.

ഭി: പിന്നെ നിന്നെ ഞങ്ങൾ എങ്ങനെ കൊണ്ടുപോകും ?

ഞാൻ: എൻെറ അച്ഛനും അമ്മയും എല്ലാം നിങ്ങളാണു്.

ഭി: അങ്ങനെ പറയരുതു്. അമ്മയുടെ മനസ്സിനെ വേദനിപ്പിച്ചിട്ടു് എന്തു ശ്രേയസ്സാണു് കിട്ടാൻപോകുന്നതു് ?

എനിക്കു് ന്യായമൊന്നും പറയാനുണ്ടായിരുന്നില്ല. 'എന്നെ പിന്നിലുപേക്ഷിച്ചു പോവരുതേ !' എന്നൊരു പല്ലവിമാത്രം പാടാനേ ഉണ്ടായിരുന്നുള്ളു. ശിഷ്യൻെറ അകവും പുറവും കരതലാമലകംപോലെ കാണാൻ കഴിയുന്ന ത്രികാലജ്ഞന്മാരും അമോഘസങ്കല്പന്മാരുമായ ഗുരുക്കന്മാർ ഒടുവിൽ അതിഗോപ്യമായ പരമജ്ഞാനം— സാക്ഷാൽ ഭാഗവതധർമ്മം— എനിക്കു് ഉപദേശിച്ചു് ഇപ്രകാരം അരുളിച്ചെയ്തനുഗ്രഹിച്ചു: "പുത്ര, നീ ഖേദിക്കേണ്ട. നിൻെറ മോഹം സാധിക്കും. നിനക്കു ശ്രീകൃഷ്ണനെ കാണാറാകും. അധികം താമസിയാതെ നിനക്കു ഞങ്ങളുടെ കാലടിപ്പാടുകളെത്തന്നെ പിന്തുടരാൻ സംഗതിവരും. ഇപ്പോൾ നീ അമ്മയുടെ ഒന്നിച്ചുതന്നെ പാർക്കുക." ഇങ്ങനെ ആശീർവ്വാദം ചെയ്തു് ഒരു വിധം ആശ്വസിപ്പിച്ച ശേഷം സന്ന്യാസിമാർ പോയി. പോകാൻ കാലത്തു് യോഗീശ്വരന്മാർ ചെയ്ത ജ്ഞാനോപദേശംകൊണ്ടും മംഗളാശംസകൊണ്ടും പരിസാന്ത്വനംകൊണ്ടും എനിക്കു തൽക്കാലമുണ്ടായ ശാന്തി അവർ കണ്ണിൽനിന്നു മറഞ്ഞതോടുകൂടി അന്തർധാനം ചെയ്തു. ഞാൻ വിരഹവേദന സഹിക്കാതെ വാവിട്ടു പൊട്ടിക്കരഞ്ഞു. ഒരുപ്രകാരത്തിലും മനസ്സിനെ അടക്കാൻ പററാതായി. എന്തൊരു ശൂന്യതയും അനാഥതയുമാണു് ഞാനനുഭവിച്ചതെന്നു വിവരിപ്പാൻ വയ്യ. നേരം പോവില്ല. ഒന്നും കാണാനും കേൾപ്പാനും ഇല്ല. യാതൊന്നും ചൊല്ലാനും ചെയ്യാനുമില്ല. എങ്ങും ഇരുട്ടു കുത്തിയപോലെ; എവിടേയും അലക്ഷ്മി കൂത്താടിയപോലെ. അമ്മ എൻെറ വിലാപം കണ്ടു് അനുശോചിച്ചുവെന്നു പറവാനില്ല. പക്ഷേ വിലാപത്തിൻെറ സാരം ആ സാധുവിനു് എങ്ങനെ ഗ്രഹിക്കാൻ സാധിക്കും ? അമ്മയ്ക്കു് ഞാനല്ലാതെ വേറെ സന്താനങ്ങളുണ്ടായിരുന്നില്ല. എനിക്കു് അമ്മയല്ലാതെ വേറെ ബന്ധുക്കളുമുണ്ടായിരുന്നില്ല. അങ്ങനെയിരിക്കെ വിശേഷിച്ചും മാതാവിനു മകനെന്നുവെച്ചാൽ പ്രാണനായതിൽ ആശ്ചര്യമില്ലല്ലൊ. ആ സ്നേഹമൂർത്തിക്കു സകലസമയത്തും എന്നെക്കുറിച്ചു വിചാരമാണു്; എൻെറ യോഗക്ഷേമചിന്തയാണു്; എനിക്കതു തരണം; ഇതു തരണം എന്നെ അങ്ങനെ ഊട്ടണം, ഇങ്ങനെ ഉടുപ്പിക്കണം, എനിക്കിന്നതു സിദ്ധിക്കണം, ഇന്നതു കലണം എന്ന സങ്കല്പവികല്പങ്ങളാണു്. നൂറായിരം കൂട്ടങ്ങൾ മോഹിക്കും; മോഹിച്ചതു യാതൊന്നുമൊട്ടു സാധിക്കയുമില്ല. അമ്മ നിർധനയും പരാധീനയുമല്ലേ ? അഹസ്സു പകന്നാൽ പാതിരവരെ നടുനിവർത്താതെ ആരാൻെറ അടിമപ്പണി ചെയ്യേണ്ടവളല്ലേ ? തനയനെ തെല്ലിട ഒക്കത്തുവെച്ചു താലോലിക്കാൻ പോലും ആ ദുർഭഗയ്ക്കു് ഇടകിട്ടുന്നതപൂർവ്വമാണു്. ആ സ്ഥിതിക്കു് ജനനിയുടെ മനോരഥങ്ങളൊക്കെ, ലുബ്ധൻെറ ദ്രവ്യംപോലെ, അകത്തിരുന്നു് ദ്രവിക്കയല്ലാതെ പുറത്തുകടന്നു ഫലിക്കയുണ്ടാകുമോ ? അവളുടെ കൈയും കാലും ജോലിത്തിരക്കിൽ നാലു പുറവും കിടന്നു പരക്കംപാഞ്ഞാലും മനസ്സു മിക്കസമയത്തും പുത്രനെന്ന ഏകലക്ഷ്യത്തിൽ ഉറച്ചുനിന്നിരുന്നു.

ഭിക്ഷുക്കളുടെ വരവും പോക്കും കഴിഞ്ഞതിൽപ്പിന്നെ മാതാവിൻെറ ഈ അപത്യധ്യാനം ഒന്നുകൂടി മൂർച്ഛിക്കുകയാണുണ്ടായതു്. ഏതു ഗോസായിയാണാവോ മകനെ പിടിച്ചു

കൊണ്ടുപോകുന്നതെന്ന പേടി നിമിത്തം അമ്മയ്ക്ക് എന്നെ മറന്നിട്ടുള്ള നിമിഷമേ ഇല്ലാതായി. എനിക്കാണെങ്കിൽ നേരെമറിച്ച് ആ മഹാത്മാക്കളോടുണ്ടായ സഹവാസത്തിനു ശേഷം ഭക്തിജ്ഞാനവൈരാഗ്യാദികളെ അധികരിച്ച ആലോചനയേ ഉള്ളുവെന്ന മട്ടായി. അവരുടെ നിർഗ്ഗമനാനന്തരം പ്രസ്തുതസദ്വിചാരങ്ങൾക്ക തീവ്രത വല്ലാതെ വദ്ധിക്കുകയും ചെയ്തു. ആ സത്യസന്ധന്മാർ ശപഥം ചെയ്ത സുദിനം എന്നു പുലരും? ഈ സ്നേഹശൃംഖല ഛേദിച്ച് എപ്പോൾ ഞാൻ അവരെപ്പോലെ സ്വച്ഛന്ദം പരിവ്രാജകനും ആത്മാരാമനുമായിത്തീരും? എൻെറ പ്രാണരമണനും പ്രേമസവ്വസ്വവുമായ പരദേവതയെ പ്രത്യക്ഷമായിക്കണ്ട് ഏതൊരു നാൾ ഞാൻ നിർവൃതനും ചരിതാൎത്ഥനുമായി ഭവിക്കും? ഞാൻ വരാൻപോകുന്ന ആ ശുക്രദശയെ – പുലരാൻ ഭാവിക്കുന്ന ആ പുണ്യവാസരത്തെ – നേടാനിരിക്കുന്ന ആ ഭാഗ്യാവസരത്തെ– അത്യുത്കണ്ഠയോടെ കാത്തുകൊണ്ടിരുന്നു.

എനിക്ക് വൈകുണ്ഠലീല എപ്പോഴും ആസ്വദിക്കണം. കേൾക്കാൻ സൌകര്യം കഷ്ടിയായപ്പോൾ അതു ഞാൻ പാടിത്തുടങ്ങി. അമ്മയുടെ ചെകിട്ടിൽച്ചെന്നു പാടും. പക്ഷെ അമ്മയ്ക്കതൊന്നും കേൾക്കാൻ രസമില്ല. ആ പുത്രവത്സലയ്ക്ക് എന്നെ ലാളിച്ചതും സുഖിപ്പിച്ചതും മതിയായില്ലല്ലൊ എന്നൊരൊററ വിചാരമേയുള്ളു. മനസ്സിലെ കിടാങ്ങൾക്കെന്നപോലെ തൻെറ മകനു പലഹാരം തിന്നാനും പാലു കുടിയ്ക്കാനും തരമാവുന്നില്ലല്ലൊ, കസവുകരമുണ്ടു ചുററാനും പുലിയന്മോതിരം കെട്ടാനും സാധിയ്ക്കുന്നില്ലല്ലോ, പട്ടുമെത്തയിൽ കിടക്കാനും മാളികപ്പുറത്തു കളിയ്ക്കാനും ഭാഗ്യമില്ലല്ലോ, എന്നിങ്ങനെയുള്ള ആധികളാണ്. അതുകാരണം എത്ര ഉറക്കെ പാടിയാലും ഈശ്വരകഥകൾ ചിന്താമഗ്നയായ മാതാവിൻെറ ചെകിട്ടിൽ കേറുകയില്ല. അമ്മയുടെ അശ്രദ്ധ എന്നെ ഭഗ്നാശനാക്കും. ഞാനവിടെനിന്നു പോന്ന് ഒററയ്ക്കിരുന്നു പാടും. വക്താവും ശ്രോതാവും രണ്ടും ഞാൻതന്നെയാവും. അങ്ങനെ ദിവസങ്ങൾ കഴിഞ്ഞു. എൻെറ വൈരാഗ്യവും പ്രവ്രജ്യാഭിലാഷവും പിന്നെപ്പിന്നെ വളൎന്നുകൊണ്ടിരുന്നു.

ഒരു നാൾ പ്രിയ മാതാവു പയ്യിനെ കറക്കാൻ അന്തിയ്ക്കു തൊഴുത്തിലേയ്ക്കു പോയി. ഇരുട്ടത്താണ് പോയതെന്നു പറവാനില്ലല്ലൊ. വാലിയക്കാർ വിളക്കെവിടെ? അവർ ഇരുട്ടത്തോ വെളിച്ചത്തോ സഞ്ചരിച്ചതെന്ന് ആരന്വേഷിക്കുന്നു? ഏതായാലും ആ ഗൃഹദാസി അരിച്ചു നടക്കുന്ന ഒരു ജന്തുവിൻെറ മേൽ കാലൂന്നി. ഊന്നേണ്ടതാമസം അതൊരുകടി. കടിയേററ് ''അയ്യോ ഓടിവരണേ!'' എന്ന് വിളിച്ച് അമ്മ നിലവിളിക്കുകയും മൂർച്ഛിച്ചു നിലംപതിക്കുകയും ഒപ്പം കഴിഞ്ഞു. നിലവിളികേട്ട് ആളുകൾ വിളക്കുമായി അരികത്തേയ്ക്കു ചെന്നപ്പോഴേയ്ക്കും കഥ ഏതാണ്ട് കലാശിച്ചമട്ടായിരിക്കുന്നു. അനക്കമില്ല,ശ്വാസമില്ല. ഞാൻ കണ്ണീരും വാൎത്തുകൊണ്ട് ''അമ്മേ അമ്മേ,'' എന്ന് അനവധി പ്രാവശ്യം ഉറക്കെ വിളിച്ചുനോക്കി. നാട്യഭേദമുണ്ടായില്ല. ജീവിപ്പിക്കാൻ പലരും ആവുന്നത്ര ശ്രമിക്കാതിരുന്നില്ല. പക്ഷെ ആയുസ്സൊടുങ്ങിയ ആളുടെ പ്രാണൻ ഔഷധപ്രയോഗംകൊണ്ടു തിരിച്ചുവന്നില്ല. പ്രിയജനനിയുടെ ക്ലിഷ്ടമായ ജീവിതവും കഷ്ടമായ മരണവുമോൎത്തു ഞാൻ കുറെ കരഞ്ഞു; ബാഷ്പധാരകൊണ്ട് അമ്മയ്ക്ക് ഉദകക്രിയ ചെയ്തു. എങ്കിലും ആ സംഭവം ആകപ്പാടെ എനിയ്ക്കു സങ്കടത്തെക്കാളധികം സന്തോഷത്തെയാണുളവാക്കിയത്. ഭക്തന്മാർക്കു സവ്വദാ ശുഭവും സുഖവും വരാൻ കാംക്ഷിയ്ക്കുന്ന ഭഗവാൻ സ്വജനപാശം മുറിച്ച് എന്നെ അനുഗ്രഹിക്കുകയാണ് ആ ഒരു കൃത്യംകൊണ്ടു ചെയ്തതെന്ന് എനിയ്ക്കു തോന്നി. എനിയ്ക്കിനി ഇഹലോകത്തിൽ ആരായിട്ടാണ് ബന്ധമുള്ളതു്? ഞാൻ സ്വതന്ത്രനായി. ശ്രീഗുരുചരണങ്ങളുടെ അന്ത്യസന്ദേശങ്ങൾ ഞാൻ സ്മരിച്ചു. അവർ പ്രതിജ്ഞ ചെയ്ത ആ ശുഭമുഹൂർത്തം വന്നു. ഹാ! എൻെറ ഭാഗ്യം – അല്ല ഭഗവാൻെറ കാരുണ്യം! ഞാൻ അത്യാഹ്ലാദംകൊണ്ടു തുള്ളിച്ചാടി; ആൎപ്പുവിളിച്ചു. അന്ന് ആ സമയത്തു് തോന്നിയ മാതിരി ഒരു ശാന്തിയും സമാധാനവും ഞാൻ അതിനു ചോടൊരിയ്ക്കലുമനുഭവിച്ചിട്ടില്ല. അന്നു രാത്രി തന്നെ ഞാൻ സവ്വസംഗപരിത്യാഗിയായി ഗൃഹം വിട്ടു പുറത്തിറങ്ങി.

ഹാ! എന്തൊരു ധീരവ്യവസായമായിരുന്നു അതു്! എത്ര അനിതരസാധാരണമായ

മഹാപ്രസ്ഥാനമായിരുന്നു അതു്! അർദ്ധരാത്രി സമയം, ചുററും കൂരാക്കൂരിരുട്ടു്, വിളക്കില്ല, തുണയില്ല, വഴി അറിയില്ല, കിഴക്കപെടി ഞ്ഞാറു തിരിയാറായിട്ടില്ല, അഞ്ചുവയസ്സു പ്രായം, അമ്മ മരിച്ച മുഹൂർത്തം – ഒരു ബാലൻ മാതൃവിയോഗം കൊണ്ടല്ലാതെ ഈശ്വരവിരഹം കൊണ്ടുതന്നെ ഉറക്കംവരാഞ്ഞു്, കിടക്കപ്പൊറുതി കിട്ടാഞ്ഞു്, പിടഞ്ഞെഴുന്നേററു തന്തിരുവടിയെ തേടിക്കൊണ്ടു് വീടും നാടും വെടിഞ്ഞുപോകുന്നു! എന്തു കഥയാണതു്! അതു കേൾക്കുമ്പോൾ ആക്കാണു് പുളകം കൊള്ളാതിരിക്കുക? അംഗൻ പണ്ടു സംന്യസിച്ചിട്ടുണ്ടു്; ബുദ്ധനും ചൈതന്യനും മേലാൽ സംന്യസിക്കാൻ ഭാവിക്കുന്നുണ്ടു്; അവരുടെ സന്യാസങ്ങൾ ഇതുപോലെ പാതിരക്കാണു്. പക്ഷെ അതെല്ലാം താരുണ്യം തഴച്ചു ചോര തിളച്ചുമറിയുന്ന പ്രായത്തിലാണു് നടക്കുന്നതു്; ശാസ്ത്രപരിജ്ഞാനവും ലോകപരിചയവും പരിപക്വമായ കാലത്താണു് സംഭവിക്കുന്നതു്. പോരാത്തതിനു ഗൌതമനും ഗൌരാംഗനുമാണെങ്കിൽ അവതാരപുരുഷന്മാരുമാകുന്നു. എന്റെ സ്ഥിതി അങ്ങനെയൊന്നുമല്ല: എന്റെ പ്രവ്രജനം മുൻചൊന്നമാതിരി പ്രൌഢാവസ്ഥയിലൊന്നുമല്ല പ്രവത്തിക്കുന്നതു്. ഇതിനോടു താരതമ്യപ്പെടുത്തുമ്പോൾ അംഗഗൌരാംഗാദികളുടെ പ്രവ്രജനങ്ങൾ തുലോം തുച്ഛങ്ങളും നിഷ്പ്രഭങ്ങളുമത്രേ! എനിക്കു് അത്ര കുട്ടിയിൽ ഇത്ര ധൈര്യം എങ്ങനെ ലഭിച്ചു? പ്രൌഢന്മാക്കുപോലും ദുഷ്കരമായ മഹാരംഭത്തിനു് ഈ അർഭകനെ അലന്തമനാക്കിയതു്* എന്തൊന്നാണു്? അതിവന്റെ മിടുക്കാണോ? അതിയുള്ളവന്റെ ശക്തിയാണോ? ഒരിക്കലുമല്ല. അന്നു ചാതുർമ്മാസ്യം മുടിഞ്ഞ ദിവസം ഈ അഗതിയുടെ ശിരസ്സിൽ കരുണാപുരസ്സരം വന്നുവീണ ഭഗവത്തരങ്ങളായ ദിവ്യഹസ്തങ്ങളുടെ പ്രഭാവമാണു്; ആ സമയത്തു് ഈ താപതപ്തന്റെ കണ്ണുകളിൽ ഹഷപൂവ്വം മുഴങ്ങിക്കേട്ട അമോഘങ്ങളായ ആശീർവ്വാദങ്ങളുടെ പ്രഭാവമാണു്.

മന്നിലുള്ള സവ്വരും ഉറങ്ങിക്കൊണ്ടിരിക്കുമ്പോൾ, വിണ്ണിലുള്ള നക്ഷത്രങ്ങൾ കണ്ണുമിഴിച്ചുണന്നുകൊണ്ടിരിക്കുമ്പോൾ, ഞാൻ മെല്ലെ പടികടന്നു നടന്നുതുടങ്ങി. പത്തടി മുമ്പാക്കം വെച്ച ശേഷം ഒന്നു നിന്നു്, പിന്നാക്കം തിരിഞ്ഞു് വല്ലവരും പിടിക്കാൻ വരുന്നുണ്ടോ എന്നു സൂക്ഷിച്ചുനോക്കി: ഇല്ല, ഇരുട്ടല്ലാതെ ഒന്നും കണ്ടില്ല. ശ്വാസമടക്കി, വല്ലവരും പിൻവിളി വിളിക്കുന്നുണ്ടോ എന്നു ചെവിയോത്തു നോക്കി: ഇല്ല, നെഞ്ചിന്റെ മിടിയല്ലാതെ ഒന്നും കേട്ടില്ല. ഞാൻ സമാധാനത്തോടുകൂടി തെരുതെരെ നടത്തം തുടങ്ങി. ഊമൻ മൂളുന്നുണ്ടാവാം, നരി ഇരമ്പുന്നുണ്ടാവാം, കാട്ടാളൻ കണ്ണുരുട്ടുന്നുണ്ടാവാം, ഇമ്പാച്ചി പല്ലിളിക്കുന്നുമുണ്ടാവാം. എന്നാൽ ഞാനതൊന്നും അറിഞ്ഞിരുന്നില്ല. അമ്മയെ പാമ്പുകടിച്ചു മരിച്ചു കിടക്കുന്നതായിക്കണ്ടിട്ടു് അരരാവു കഴിയുന്നതിനു മുമ്പാണു് മകൻ പാമ്പും ചേമ്പും കല്ലും മുള്ളും നിറഞ്ഞ ഇരുളിൽക്കൂടിയും ഇടവഴിയിൽക്കൂടിയും, കണ്ണിൽകുത്തിയാലറിയാത്ത കൂരിരുട്ടത്തു്, കൂസൽ കൂടാതെ നടന്നുപോയിരുന്നതു്. അതു് അതിസാഹസമായിരുന്നില്ലേ? ആവോ ത്രപമില്ല. ഏതായാലും ആ സാഹസംകൊണ്ടു് എനിക്കു് ആപത്തൊന്നും നേരിട്ടില്ല. എങ്ങും കയ്യും കാലും എല്ലായിടത്തും കണ്ണും കാതുമുള്ള ഒരു വിശ്വംഭരനെ കണ്ണടച്ചു വിശ്വസിച്ചും കലവറവിട്ടാശ്രയിച്ചും യാത്രചെയ്യിരുന്ന ഭക്തനു് വഴിയിൽ യാതൊരു തൊന്തരവും അന്തരായവുമുണ്ടായില്ല. പന്തും പമ്പരവും തപ്പാൻ അടുക്കളയിലേയ്ക്കു മണ്ടേണ്ട രണ്ടു കുഞ്ഞിക്കാലടികൾ ജ്ഞാനവും ഭക്തിയും തിരയാൻ പെരുങ്കാട്ടിലേയ്ക്കു പായുന്നതായറിഞ്ഞപ്പോൾ ഭൂതധാത്രിക്കു തൃക്കണ്ണിൽനിന്നു് ആനന്ദാശ്രു കിനിഞ്ഞിട്ടുണ്ടാവാം; തിരുമാറിൽ കണ്ടകങ്ങൾ മുളച്ചിട്ടുണ്ടാവാം. അങ്ങനെയൊരു പുഴയിലൊലിക്കാനും അങ്ങനെയൊരു മുള്ളിൽ ചവിട്ടാനും ഇടയായതല്ലാതെ വേറെ യാതൊരു മാഗ്ഗക്ലേശവും എനിക്കു സഹിക്കേണ്ടി വന്നില്ല. എന്റെ ഓരോ പദവിന്യാസസ്ഥാനവും ഓരോ യജ്ഞശാലയായിത്തീന്നിരുന്നു; എന്റെ ഓരോ ചേവടിപ്പാടും ഓരോ തീത്ഥസ്ഥലമായിച്ചമഞ്ഞിരുന്നു. പൊഞ്ചിലമ്പണിയാത്ത ഈ രണ്ടു പിഞ്ചുകാലുകളുടെ അങ്ങോട്ടുള്ള ഒരടിവെപ്പിൽ, തങ്കത്തള ചാത്തിയ ഏതോ രണ്ടു ത്തിരുക്കാലുകൾ പത്തടി ഇങ്ങോട്ടുവെയ്ക്കുന്ന

* അലന്തമൻ = പ്രാപ്തൻ.

സൂക്ഷ്മധ്വനി എൻെറ ഭാവനാകണ്ണത്തിന്ന കേരം ക്കാമായിരുന്നു. ആ മധുരനാദത്താൽ പ്രോത്സാഹിതനും ആകൃഷ്ടനുമായ ഞാൻ പിന്തിരിഞ്ഞു നോക്കാതെ, ഇടയ്ക്കു നില്ക്കാതെ, തുടച്ച്യായി സഞ്ചരിച്ചുകൊണ്ടിരുന്നു. ജനങ്ങരം തിക്കിത്തിരക്കിപ്പാർക്കുന്ന നാടുകളും നഗരങ്ങളും ഗ്രാമങ്ങളും വ്രജങ്ങളും ഏകാകിയായികടന്നുപോയി. ഒററയ്ക്കു കടമ്പ നൂണുകടക്കുകയും, കഴ ചാടിക്കടക്കുകയും പുഴ നീന്തിത്തുഴയുകയും, മല കേറി മറിയുകയുംചെയ്തു. വരിവണ്ടുകരം മുരണ്ടുമൂളുന്നതും അരയന്നങ്ങരം ആർത്തു തകക്കുന്നതുമായ താമരപ്പൊയ്കകരം പാർത്തു, മൃഗേന്ദ്രൻ അലറിമാററൊലിക്കൊള്ളിക്കുന്നതും ഗജേന്ദ്രൻ കുത്തി മരക്കൊമ്പൊടിക്കുന്നതുമായ കാടു കണ്ടു. സുന്ദര വസ്തുക്കരം വീക്ഷിച്ചു മയങ്ങിയില്ല; ഭീകര പദാർത്ഥങ്ങരം ദശിച്ചു നടുങ്ങിയുമില്ല. ഇടവും വലവും ചായാതെ, വരച്ചു വര പാളാതെ, ചൊവ്വിന്ന നടക്കുകതന്നെ ! എങ്ങോട്ടു്? വടക്കോട്ടു്. എട്ടുദിക്കുകളിൽ വടക്കെന്നൊരു ദിക്കു മാത്രം ഗുരുനാഥന്മാർ എനിക്കു വശമാക്കിത്തന്നിരുന്നു. സന്ന്യസിച്ചു പോകേണ്ടതു ഹിമവാങ്കലേയ്ക്കാണെന്നും ഹിമവാൻ വടക്കൻദിക്കിലാണെന്നും അവരുപദേശിച്ചിട്ടുണ്ടായിരുന്നു. അതുകാരണം ആ ഉന്നം പിഴയ്ക്കാതിരിക്കാൻ മാത്രം ഞാൻ മനസ്സിരുത്തി. അങ്ങനെ അനവധിദിവസം വിശ്രമമില്ലാതെ പ്രയാണം ചെയ്തു് ഒടുവിൽ ദുരാസദവും ഭയാനകവുമായ ഒരു മഹാരണ്യത്തിൽ എത്തിച്ചേന്നു. (തുടരും)

---

# ന ചി കേ ത സ്

(ശ്രദ്ധയുള്ള കുട്ടികരംക്കു് ഒരു നാടകം)

**ഏ. കരുണാകരമേനോൻ**

**കഥാപാത്രങ്ങരം**

1. നചികേതസ്_ ഒമ്പതു വയസ്സു്.
2. ചങ്ങാതി_ഏതാണ്ടതേ പ്രായം
3. യമധർമ്മരാജാവു്
4. നചികേതസ്സിൻെറ പിതാവു്
5. യമപുരിയുടെ രണ്ടു കാവൽക്കാർ
6. നാലോ അഞ്ചോ പുരോഹിതന്മാർ.

രംഗം 1

(കട്ടൻ ഉയരുമ്പോരം നചികേതസ് ചിന്താകുലനായി ഇരിക്കുന്നു.)

നചി: (സ്വഗതം) അച്ഛൻ ശാസ്ത്രങ്ങളൊക്കെ ഒരു വിധം പഠിച്ചിട്ടുള്ള ആളാണല്ലൊ. എന്നിട്ടെന്താ അവയുടെ പൊരുളല്പംപോലുമറിയാത്ത ഒരാളെപ്പോലെ ഇങ്ങനെയെല്ലാം കാട്ടിക്കൂട്ടുന്നതു്? പേരു് സവ്വസ്വദാനമെന്നു്, ചെയ്യുന്നതോ ?

(ചങ്ങാതി പ്രവേശിക്കുന്നു.)

ചങ്ങാതി: സന്തോഷിക്കേണ്ടതായ ദിവസം എന്താ ഇങ്ങനെ ചിന്താമഗ്നനായിരിക്കുന്നതു്? ഇത്ര വലിയ ഒരു യജ്ഞം വീട്ടിൽ നടക്കുമ്പോരം ഉത്സാഹത്തോടുകൂടി അതിൽ പങ്കുകൊള്ളാതെ, എല്ലാത്തിൽനിന്നും അകന്നു്, ഒററയ്ക്കെന്താ ഇങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കുന്നതു് ?

നചി: അതെ, അതെ; വലിയ യജ്ഞം തന്നെ സംശയമില്ല! എന്തെങ്കിലും കാട്ടിക്കൂട്ടി അതിന്ന യജ്ഞം എന്ന പേരുകൊടുത്താൽ മതിയല്ലൊ! പോരെങ്കിൽ ഇതൊരു സവ്വസ്വദാനവും! അവനവനു് ഏററവും പ്രിയമായിട്ടുള്ളതു വേണം ദാനം ചെയ്യാൻ. അല്ലാതെ അവനവന്നു് ഉപയോഗശൂന്യമായിട്ടുള്ളതു് ആക്കെങ്കിലും ദാനംചെയ്യുകയല്ല വേണ്ടതു്. അച്ഛൻ ബ്രാഹ്മണക്കു് ദാനമായി കൊടുക്കാൻ പോകുന്ന പശുക്കളെ ഒന്നു നോക്കൂ. എല്ലും തൊലിയുമായ വെറും

പേക്കോലങ്ങളെ ദാനം ചെയ്യുന്നതു് ഈ സന്ദർഭത്തിനോ അച്ഛനെപ്പോലുള്ള ഒരു ദാതാവിനോ ഒരിക്കലും ചേർന്നതല്ല. അതുകൊണ്ടെന്തു ഫലമുദ്ദേശിക്കുന്നോ അതു സാധിക്കില്ലെന്നു മാത്രമല്ല, അതിൻെറ മഹാപാപം മുഴുവനും അച്ഛനനുഭവിക്കേണ്ടിവരുകയും ചെയ്യും. ആലോചിച്ചിട്ടു കഷ്ടം തോന്നുന്നു. അനുസരണശീലവും ശ്രദ്ധയുമുള്ള ഒരു പുത്രനെന്ന നിലയ്ക്കു് ഞാനതെങ്ങനെ കണ്ടുകൊണ്ടിരിക്കും ?

ചങ്ങാതി: സംഗതികൾ അച്ഛനോടു നേരിട്ടു സംസാരിക്കുകയല്ലേ നല്ലതു്? അതിൽ നിന്നെല്ലാം അകന്നുനിന്നിട്ടെന്താണു് കാര്യം ?

നചി: എല്ലാമറിയുന്ന അച്ഛനെ ഗുണദോഷിക്കാൻ ഞാനാരാണു് ? അഥവാ വല്ലതും ഞാൻ പറഞ്ഞാൽതന്നെ അദ്ദേഹം ശുണ്ഠിയെടുക്കുമെന്നല്ലാതെ അതിലൊന്നും ശ്രദ്ധിക്കുമെന്നു തോന്നുന്നില്ല.

ചങ്ങാതി: എങ്കിലും ഒന്നു ശ്രമിച്ചുനോക്കു; അച്ഛനല്ലെ, അല്പം ശുണ്ഠിയെടുത്താൽ തന്നെയെന്താണു് ? ഒന്നു ശ്രമിച്ചുനോക്കു.

നചി: ശരി. അങ്ങോട്ടിപ്പോൾത്തന്നെ പോകാം.

രംഗം 2

(മുൻകർട്ടനയരുമ്പോൾ നചികേതസ് ചിന്താമഗ്നനായി നടന്നുവരുന്നു.)

നചി: (ആത്മഗതം) കറവ വററി, പല്ലെല്ലാം കൊഴിഞ്ഞു്, വെറും എല്ലും തോലുമായ പശുക്കളെ ദാനം ചെയ്യുന്നവൻ നരകത്തിൽ പതിക്കുമെന്നുള്ളതിനു സംശയമില്ല. അങ്ങനെയാണു് ശാസ്ത്രങ്ങൾ പറയുന്നതു്. അതറിയാൻ വലിയ ബുദ്ധിശക്തിയൊന്നുമാവശ്യമില്ല. ശാസ്ത്രങ്ങളിൽ ശ്രദ്ധയും വിശ്വാസവും അച്ഛനോടതിരററ സ്നേഹവുമുള്ള ഒരു പുത്രനെന്ന നിലയ്ക്കു് ആ അത്യാപത്തിൽനിന്നു് അച്ഛനെ കാത്തുരക്ഷിക്കേണ്ടതു് എൻെറ കർത്തവ്യമാണു്. വേണ്ടിവന്നാൽ എന്നെത്തന്നെ ബലികഴിച്ചും ഞാനതു സാധിക്കും.

(പിൻകർട്ടൻ ഉയരുന്നു. യജ്ഞശാലയും ഹോമാഗ്നിയും ദൃശ്യമാകുന്നു. മന്ത്രം ചൊല്ലിക്കൊണ്ടു് നാലഞ്ചു പുരോഹിതന്മാർ ഹോമാഗ്നിയിൽ ഹവിസ്സർപ്പിക്കുന്നു. നചികേതസ്സിൻെറ അച്ഛൻ എല്ലാം സശ്രദ്ധം വീക്ഷിച്ചുകൊണ്ടിരിക്കുന്നു.)

നചി: (അച്ഛൻെറ അടുത്തേയ്ക്കു മെല്ലെ നടന്നു ചെന്നു് പ്രണമിച്ചശേഷം) അച്ഛാ, ഈ സർവ്വസ്വദാനത്തിൽ അച്ഛൻ എന്നെ ആർക്കാണു് ദാനംചെയ്യാൻ പോകുന്നതു്? (വീണ്ടും) എന്നെ ആർക്കാണു് ദാനം ചെയ്യാൻ പോകുന്നതു് ?

അച്ഛൻ: (അനിഷ്ടഭാവത്തിൽ) എന്തു വിഡ്ഢിത്തമാണു് നീ പറയുന്നതു് ? അച്ഛൻ മകനെ ദാനം ചെയ്യുകയോ!

നചി: എന്നെ ആർക്കാണു് ദാനം ചെയ്യാൻ പോകുന്നതു് എന്നു തന്നെയാണു ഞാൻ ചോദിച്ചതു്. മകൻ അച്ഛൻെറ പ്രിയപ്പെട്ട സ്വത്തല്ലേ? അതുകൊണ്ടു് അച്ഛൻ എന്നെ ആർക്കാണു് ദാനം ചെയ്യാൻ പോകുന്നതെന്നു പറയു.

അച്ഛൻ: (കോപിച്ചു്) നിന്നെ യമനു കൊടുക്കാനാണു പോകുന്നതു്, മനസ്സിലായോ?

(നചികേതസ് അല്പം മ്ലാനവദനനായി പതുക്കെ സ്റ്റേജിൻെറ മുന്നിലേയ്ക്കു നീങ്ങുന്നു. പിന്നിൽ കർട്ടൻ വീഴുന്നു.)

നചി: (സ്വഗതം) ഞാനറിഞ്ഞോ അറിയാതേയോ ഒരു തെററും ചെയ്തിട്ടില്ലല്ലോ. എന്നിട്ടും അച്ഛനിങ്ങനെ കോപിച്ചതെന്താണു് ? എന്നെ യമനു കൊടുക്കുമെന്നല്ലേ അച്ഛൻ പറഞ്ഞതു് ? യമനു് എന്നെക്കൊണ്ടെന്താണു് കാര്യം ? ഈ കോപം ഒന്നു ശമിക്കുമ്പോൾ അച്ഛൻ വ്യസനിക്കും. പക്ഷെ പിന്നെ വ്യസനിച്ചിട്ടെന്താണു് കാര്യം ? ഒരിക്കൽ വായിൽനിന്നു വീണ വാക്കുകൾ മടക്കിയെടുക്കാൻ പററുമോ! അദ്ദേഹത്തിൻെറ വാക്കുകൾ സത്യമാക്കിച്ചെയ്യേണ്ടതു് പുത്രനെന്ന നിലയിൽ എൻെറ ധർമ്മമല്ലേ ? (നടക്കുന്നു.)

രംഗം 3

(കർട്ടൻ ഉയരുമ്പോൾ നചികേതസ്സിൻെറ അച്ഛൻ വ്യസനിച്ചുകൊണ്ടിരിക്കുന്നു.)

അച്ഛൻ: (സ്വഗതം) ഛേ ! ആ സമയത്തെ കോപംകൊണ്ടു് ഞാനെന്തൊക്കെയാണു് പറഞ്ഞുപോയതു് ? എത്ര വലിയൊരപരാധമാണു് ഞാൻ ചെയ്തതു് ?

(നചികേതസ് പ്രവേശിച്ച് അച്ഛനെ വീണു നമസ്കരിക്കുന്നു. അച്ഛൻ മകനെ പിടിച്ചെഴുന്നേല്പിച്ച് മാറോടണച്ച് കണ്ണുനീർ വാക്കുന്നു.)

അച്ഛൻ: മകനേ, അനിയന്ത്രിതമായ കോപംകൊണ്ടു ഞാനെന്തൊക്കെയോ പറഞ്ഞുപോയി.

നചി: സാരമില്ലച്ഛാ. പക്ഷെ അങ്ങയെപ്പോലുള്ള മഹാത്മാവ് സത്യത്തിന്റെ മൂർത്തിയായിരിക്കണം. സത്യമനുസരിക്കുന്നതുതന്നെയാണ് പരമപദത്തിലേക്കുള്ള മാർഗ്ഗം. സത്യമൊഴിച്ച് മറ്റൊന്നും ശാശ്വതമല്ല. മനുഷ്യർ, പക്ഷിമൃഗാദികൾ, ചെടികൾ, എല്ലാം ഉണ്ടാകുന്നു, വളരുന്നു, നശിക്കുന്നു. ജീവിതം ക്ഷണികമാണെന്ന് അച്ഛനോടു പറയേണ്ടതായിട്ടില്ലല്ലൊ. എല്ലാം മരണത്തിനു വിധേയമാണ്, പിന്നെ എന്തിനു മരണത്തെ ഭയപ്പെടണം ? നമ്മുടെ പൂർവ്വികന്മാർ സത്യത്തിന് എത്രത്തോളം വില കല്പിച്ചിരുന്നു എന്ന് അച്ഛനൊന്നാലോചിച്ചുനോക്കൂ. വ്യസനമെല്ലാം കളഞ്ഞ്, സന്തോഷത്തോടുകൂടി, അച്ഛനെന്നെ യമപുരിയിലേക്കു യാത്രയാക്കിയാലും. യമന് എന്നെ ദാനം ചെയ്യാമെന്ന് അങ്ങു പറഞ്ഞ വാക്കുകൾ ഒരിക്കലും അസത്യമായിത്തീരരുത്.

(നമസ്കരിക്കുന്നു)

അച്ഛൻ: (പിടിച്ചെഴുന്നേല്പിച്ച്) എന്തു ചെയ്യാം ? ഇപ്പോഴേ യജ്ഞം പൂർത്തിയായുള്ളു. എനിക്കേറ്റവും പ്രിയപ്പെട്ട പുത്രനെ യമധർമ്മനു നല്ലാൻ കഴിഞ്ഞതിൽ കവിഞ്ഞൊരു ദാനമെന്തുള്ളു ? (കണ്ണുനീർവാർത്തുകൊണ്ടു) ശ്രദ്ധയുടെ മൂർത്തിമദ്ഭാവമായ മകനേ, സത്യസ്വരൂപാ! (തൊണ്ടയിടറുന്നു. ശബ്ദിക്കാൻ കഴിയാതെ വീണ്ടും വീണ്ടും മകനെ ആലിംഗനം ചെയ്യുന്നു ചുംബിക്കുന്നു.)

കർട്ടൻ

രംഗം 4

(കർട്ടൻ ഉയരുമ്പോൾ മനോഹരമായ യമധർമ്മരാജധാനി പ്രത്യക്ഷപ്പെടുന്നു. രണ്ടു കാവൽക്കാർ പാറാവു നില്ക്കുന്നുണ്ട്.)

(ഒരു ഭാഗത്തുനിന്നു നചികേതസ് നടന്നു വരുന്നു.)

നചികേതസ്: (ആത്മഗതം) യമൻ എന്ന പേരു കേൾക്കുമ്പോൾ ആളുകൾ എത്ര ഭയപ്പെടുന്നു ! അദ്ദേഹമാണല്ലോ സദ്വൃത്തരെ രക്ഷിക്കുന്നതും ദുർവൃത്തരെ ശിക്ഷിക്കുന്നതും. ദുഷ്ടന്മാർ അദ്ദേഹത്തിന്റെ ബാഹ്യമായ ഭീകരരൂപം മാത്രമേ കാണുന്നുള്ളു. എന്നാൽ സത്തുക്കൾക്കറിയാം അദ്ദേഹം നീതിമാനും ദയാലുവുമാണെന്ന്. അതുകൊണ്ടാണല്ലൊ അദ്ദേഹത്തിനു ധർമ്മരാജൻ എന്ന പേരു ലഭിച്ചത് ! (രാജധാനിയെ ഉറ്റുനോക്കുന്നു.)

കാവൽക്കാരിലൊരാൾ: ഉം ? എന്തു വേണം ? എവിടെനിന്നു വരുന്നു ?

നചി: ഞാൻ ഭൂലോകത്തുനിന്നു വരുന്നു. എനിക്കു യമധർമ്മരാജനെക്കാണണം.

കാവൽക്കാരിൽ രണ്ടാമൻ: എന്ത് ! ഭൂലോകത്തുനിന്നു വരുന്നുവെന്നോ ? അതും സ്വമേധയാ ധർമ്മരാജനെ കാണുന്നതിനും ! അത്യത്ഭുതമായിരിക്കുന്നല്ലൊ. ഏതായാലും അദ്ദേഹം ഇപ്പോഴിവിടെയില്ല.

നചി: എന്ത് ! അദ്ദേഹം ഇവിടെ ഇല്ലെന്നോ ? ഏതായാലും അദ്ദേഹത്തെക്കാണാതെ മടങ്ങിപ്പോകുന്ന പ്രശ്നമേയില്ല. അദ്ദേഹം മടങ്ങിവരുന്നതുവരെ ഇവിടെ കാത്തിരിക്കുക തന്നെ. എത്ര ദിവസമായാലും വേണ്ടില്ല.

കർട്ടൻ

രംഗം 5

(മുൻകർട്ടനുയരുമ്പോൾ യമധർമ്മരാജധാനി കാണുന്നു – നചികേതസ് അതിന്റെ മുമ്പിൽ കാത്തിരിക്കുന്നു. അകത്തുനിന്നു യമൻ സംസാരിക്കുന്നതു കേൾക്കാം.)

യമൻ: (അകത്തുനിന്ന്) എന്ത് ! പുറത്തു നിരാഹാരനായ ഒരാൾ, അതും ഒരു ബ്രാഹ്മണകുമാരൻ, മൂന്നു ദിവസമായി കാത്തിരിക്കുന്നുവെന്നോ ? ഭയങ്കരം ! ഇതിലും വലിയ ഒരു പാപമെന്തുള്ളു ? ധർമ്മരക്ഷകനായ ഞാൻ തന്നെ ധർമ്മധ്വംസകനാകയോ ? കഷ്ടമായിപ്പോയി. ഏതായാലും അദ്ദേഹത്തെ

സ്വീകരിക്കുന്നതിനുള്ള അർഘ്യപാദ്യാദികരം കൊണ്ടുവരൂ. ഞാനുടനെതന്നെ ചെന്നു് അദ്ദേഹത്തെ സ്വീകരിക്കട്ടെ.

(പിൻകട്ടൻ ഉയരുന്നു. യമൻ പ്രവേശിക്കുന്നു. നചികേതസ് എഴുന്നേററു തൊഴുന്നു.)

യമൻ: അല്ലയോ അതിഥിദേവനായ ബ്രാഹ്മണകുമാരാ, അങ്ങേയ്ക്കു് ആത്മാൎത്ഥമായ സ്വാഗതം. അങ്ങു ദയവുചെയ്തു് എന്റെ അപരാധമെല്ലാം ക്ഷമിക്കേണമേ. അങ്ങയെ തക്ക സമയത്തു് യഥോചിതം സ്വീകരിക്കാതിരുന്ന തെററു് അങ്ങു സദയം പൊറുക്കേണമേ. ആസനസ്ഥനായാലും.

(നചികേതസ് തൊഴുതു് ഇരിക്കുന്നു: യമൻ അദ്ദേഹത്തിന്റെ പാദം കഴുകി തീൎത്ഥം സ്വശിരസ്സിൽ തളിക്കുന്നു. ഫലങ്ങളും മററും അതിഥിയുടെ കാൽക്കൽവെച്ചു്, യമനും ഇരിക്കുന്നു.)

യമൻ: ശ്രദ്ധാലുവായ അല്ലയോ ബ്രാഹ്മണകുമാരാ, അങ്ങയെപ്പോലെ അഭിവന്ദ്യനായ ഒരതിഥിക്കു് നിരാഹാരനായി മൂന്നു രാത്രി എന്റെ ഗൃഹത്തിൽ കഴിച്ചുകൂട്ടേണ്ടിവന്നതിൽ ഞാൻ നിർവ്യാജം വ്യസനിക്കുന്നു. ആ പാപപരിഹാരാൎത്ഥം ഞാനിതാ അങ്ങേയ്ക്കു മൂന്നു വരങ്ങരം വാഗ്ദാനം ചെയ്യുന്നു. ഇഷ്ടമുള്ള മൂന്നുവരങ്ങരം ചോദിച്ചുകൊള്ളുക.

നചി: (എഴുന്നേററു തൊഴുതു് വീണ്ടും ഇരുന്നു്) അവിടുത്തെ വരങ്ങരംക്കു് ഈയുള്ളവൻ നന്ദിയുള്ളവനാണു്. എന്റെ അച്ഛനെ അലട്ടിക്കൊണ്ടിരിക്കുന്ന കോപവും പശ്ചാത്താപവുമെല്ലാം നീങ്ങി അദ്ദേഹത്തിനു ശാന്തിയും സമാധാനവും സന്തോഷവുമുണ്ടാകണേ, ഞാൻ മടങ്ങിച്ചെല്ലുമ്പോരം മൃത്യുവക്ത്രത്തിൽനിന്നു തിരിച്ചുവരുന്ന മകനെ തിരിച്ചറിഞ്ഞു് സന്തോഷത്തോടുകൂടി അദ്ദേഹം സ്വീകരിക്കണേ; ഇതാണു് ഞാനാവശ്യപ്പെടുന്ന ഒന്നാമത്തെ വരം.

യമൻ: അനുവദിച്ചിരിക്കുന്നു. മൃത്യുവക്ത്രത്തിൽനിന്നു മടങ്ങിച്ചെല്ലുന്ന മകനെ അദ്ദേഹം സന്തോഷത്തോടുകൂടി സ്വീകരിക്കും, അദ്ദേഹത്തിന്റെ മനസ്സു് സ്വസ്ഥമാകുകയും ചെയ്യും. ബാക്കിയുള്ള രണ്ടു വരങ്ങളും കൂടി ചോദിച്ചുകൊള്ളുക.

നചി: പ്രായാധിക്യത്തെക്കുറിച്ചോ ജരാനരകളെക്കുറിച്ചോ മരണത്തെക്കുറിച്ചോ മനുഷ്യർ എത്ര ഭയപ്പെടുന്നു! അത്തരം ഭയമൊന്നുമില്ലാത്ത സ്വൎഗ്ഗസുഖം അനുഭവിക്കാൻ സഹായകമായ യജ്ഞം ഏതാണു്? അതിന്റെ രഹസ്യം അങ്ങെനിക്കു പറഞ്ഞുതന്നാലും. ഇതാണു് ഞാനാവശ്യപ്പെടുന്ന രണ്ടാമത്തെ വരം. എനിക്കുവേണ്ടിയല്ല, ലോകത്തിനുവേണ്ടിയാണു് ഞാനിതപേക്ഷിക്കുന്നതു്.

യമൻ: അങ്ങയുടെ നിസ്സ്വാൎത്ഥതയിൽ ഞാൻ സന്തോഷിക്കുന്നു. സ്വൎഗ്ഗപ്രാപ്തിക്കു സഹായകമായ ആ യജ്ഞത്തിന്റെ രഹസ്യം ഞാനിതാ ഉപദേശിക്കുന്നു. (ചെവിയിൽ ഉപദേശിക്കുന്നു. നചികേതസ്സു് ശ്രദ്ധിച്ചു കേരംക്കുന്നു.) അങ്ങയുടെ ശ്രദ്ധയിൽ സന്തോഷിച്ചു് ചോദിക്കാതെതന്നെ ഇതാ ഈ വരവുംകൂടി ഞാൻ തരുന്നു: മേലിൽ ആ യജ്ഞവും അതിനു പയോഗിക്കുന്ന അഗ്നിയും അങ്ങയുടെ പേരിലറിയപ്പെടും. മൂന്നാമത്തെ വരവും കൂടി ചോദിച്ചുകൊള്ളുക.

നചി: മരണത്തിനുശേഷവും ഒരുവൻ ജീവിക്കുന്നു എന്നു ചിലർ പറയുന്നു, ജീവിക്കുന്നില്ല, മരണത്തോടുകൂടി എല്ലാമവസാനിക്കുന്നു എന്നു ചിലർ പറയുന്നു. സത്യമേതാണു്? ഈ ശരീരവും ഇന്ദ്രിയങ്ങളുമല്ലാതെ അതിനപ്പുറം ഒരാത്മാവുണ്ടോ? ഉണ്ടെങ്കിൽ മരണത്തിനുശേഷം അതിനെന്തു സംഭവിക്കുന്നു? മനുഷ്യരായ ഞങ്ങരംക്കു് ഇതൊരു വലിയ പ്രശ്നമാണു്. അങ്ങേയ്ക്കു മാത്രമേ അതിനു ശരിയായ സമാധാനം പറയാൻ കഴിയുകയുള്ളു.

യമൻ: (നചികേതസ്സിന്റെ ആത്മാൎത്ഥതയും ആ രഹസ്യമറിയാനുള്ള അൎഹതയും പരീക്ഷിക്കുന്നതിനു്) എന്റെ കുട്ടീ, മറേറതെങ്കിലും വരം ചോദിച്ചുകൊള്ളുക. ദേവന്മാൎക്കുപോലും ഇക്കാര്യത്തിൽ സംശയം തീൎന്നിട്ടില്ല. അപ്പോരം പിന്നെ സാധാരണ മനുഷ്യബുദ്ധിക്കു് അതു് അതീതമാണെന്നു പറയേണ്ടതില്ലല്ലൊ. അതുകൊണ്ടു് അതിനെന്നെ നിർബ്ബന്ധിക്കാതെ മറേറതെങ്കിലും വരം ചോദിച്ചുകൊള്ളുക.

നചി: അങ്ങു പറഞ്ഞതു ശരിയാണെങ്കിൽ ഈ പ്രശ്നത്തിനൊരുത്തരം കാണാൻ

അങ്ങയേക്കാൾ അർഹനാരാണ് ? ആത്മരഹസ്യത്തെപ്പററി പഠിപ്പിക്കാൻ അർഹതയുള്ള ശരിയായ പരമഗുരു അങ്ങുതന്നെയാണ്.

യമൻ: എൻെറ കുട്ടീ, ധനമോ സാമ്രാജ്യാധിപത്യമോ, ദീർഘായുസ്സോ, ദീർഘായുഷ്മാന്മാരായ പുത്രപൌത്രാദികളോ, എന്തു വേണമെങ്കിലും ചോദിച്ചുകൊള്ളുക. എന്തിനീ വിഷമം പിടിച്ച വരത്തിനെന്നെ നിർബ്ബന്ധിക്കുന്നു ?

നചി: ജനനമരണങ്ങളുടെ അധിപനായ അല്ലയോ ധർമ്മരാജാവേ, അങ്ങെനിക്കു തരാമെന്നു പറഞ്ഞതെല്ലാം ക്ഷണികങ്ങളല്ലേ ! ഇന്ദ്രിയങ്ങളെ ദുർബ്ബലങ്ങളാക്കുന്നവയല്ലേ ? അതൊന്നും എനിക്കാവശ്യമില്ല. ആയുസ്സും ഐശ്വര്യവുമെല്ലാം വേണ്ടത്ര ലഭിക്കുമെന്നുള്ളതിനു് അങ്ങയെ നേരിട്ടു കാണാൻ കഴിഞ്ഞതുകൊണ്ടുതന്നെ ഉറപ്പായില്ലേ ? നിത്യയുവാവും അമരനുമായ അങ്ങയെ നേരിട്ടു കാണുകയും ജീവിതമരണങ്ങളുടെ രഹസ്യം അറിയുകയും ചെയ്താൽ, പിന്നെ ക്ഷണികങ്ങളായ ഇത്തരം സുഖഭോഗങ്ങളിൽ മുഴുകി ജീവിക്കാൻ ആരാണാഗ്രഹിക്കുക ? അതുകൊണ്ടു് ദേവന്മാർക്കു പോലും സംശയം തീരാത്ത മരണാനന്തര ജീവിതരഹസ്യം അങ്ങെനിക്കു് ഉപദേശിച്ചു തന്നാലും.

യമൻ: (സന്തോഷത്തോടുകൂടി) എൻെറ കുട്ടീ, നീ ധന്യധന്യനാണ്. പ്രേയസ്സിൻെറ, അതായതു് ഭോഗങ്ങളുടെ മാർഗ്ഗമുപേക്ഷിച്ചു്, നീ ശരിയായ ശ്രേയസ്സിൻെറ മാർഗ്ഗം സ്വീകരിച്ചിരിക്കുന്നു. ഈ രണ്ടു മാർഗ്ഗങ്ങളും മനുഷ്യനെ സമീപിക്കുമെങ്കിലും, അല്ലമെങ്കിലും ബുദ്ധിയുള്ളവർ വിവേചനം ചെയ്തു ശ്രേയസ്സിൻെറ മാർഗ്ഗമാണ് സ്വീകരിക്കുക. മന്ദബുദ്ധികൾ മാത്രമേ പ്രേയസ്സിൻെറ മാർഗ്ഗം സ്വീകരിക്കൂ. മുക്തിയിലേയ്ക്കു നയിക്കുന്ന ശ്രേയസ്സിൻെറ മാർഗ്ഗം അത്ര എളുപ്പമല്ല. അതിനെപ്പററി അന്വേഷിക്കുന്നവർ ദുർല്ലഭം. അന്വേഷിച്ചാലും അതറിയാൻ കഴിയുന്നവർ അതിലും ദുർല്ലഭം. പ്രലോഭനങ്ങളെ അതിജീവിച്ച നീ ആ പരമജ്ഞാനത്തിനു തികച്ചും അർഹനാണ്. ചോദ്യമുന്നയിക്കുന്നവർ എപ്പോഴും നിന്നെപ്പോലെ ശ്രദ്ധയും നിഷ്ഠയും ദൃഢനിശ്ചയവുമുള്ളവരായിരിക്കട്ടെ.

നചി: ഞാനതിനു് അർഹനാണെന്നു് അങ്ങു കരുതുന്നെങ്കിൽ, അങ്ങു് എന്നിൽ പ്രീതനാണെങ്കിൽ, പരമമായ ആ ആത്മരഹസ്യം അങ്ങെനിക്കുപദേശിച്ചുതന്നാലും.

യമൻ: അല്ലയോ ബ്രാഹ്മണകുമാരാ, നീ ആരായുന്ന ആ പരമജ്ഞാനം വേദങ്ങളുടെ സാരസർവ്വസ്വമാണ്. ബ്രഹ്മചര്യവും തപസ്സും മനസ്സിൻെറ പരിശുദ്ധിയും ഏകാഗ്രതയുമാണ് ആ ജ്ഞാനം സമ്പാദിക്കാനുള്ള വഴി. വേദങ്ങൾ ഏതു പരമലക്ഷ്യത്തെയാണോ പ്രഖ്യാപിക്കുന്നതു്, ഏതു ലക്ഷ്യത്തെ പ്രാപിക്കാനാണോ മനുഷ്യർ ബ്രഹ്മചര്യവും തപസ്സുമെല്ലാം അനുഷ്ഠിക്കുന്നതു് അതുതന്നെ ആത്മജ്ഞാനം. അതിനെ ചുരുക്കി ഒരൊററ വാക്കിൽ പറയാം, 'ഓം' എന്നു്. അതു പരബ്രഹ്മവാചകവും വാഗ്രൂപമായ പ്രതീകവും രണ്ടുമാണ്; അതു് ഗുണാതീതമായ പരമാത്മാവിനെ ധ്യാനിക്കുന്നതിനുള്ള ഒരു അവലംബവും, ആത്മാരാധനയ്ക്കുള്ള പ്രതീകവുമാണ്. ആ ആത്മാവിൻെറ സ്വഭാവം അചിന്ത്യമാണ്.അതു ജനിക്കുന്നില്ല, മരിക്കുന്നില്ല, അതു് ഒന്നിൽനിന്നും ഉണ്ടായതല്ല, അതിൽനിന്നു് ഒന്നുമുണ്ടാകുന്നുമില്ല. അതു് എക്കാലത്തും ഉള്ളതാണ്, അതു നിത്യമാണ്, നാശരഹിതമാണ്, പുരാതനമാണ്. ശരീരം നശിക്കുമ്പോഴും ആത്മാവിനു് കേടുപാടോ നാശമോ സംഭവിക്കുന്നില്ല. അതു് ആരേയും കൊല്ലുന്നില്ല, ആരാലും കൊല്ലപ്പെടുന്നുമില്ല. അതു് അണുവിനേക്കാൾ അണുവും അതേസമയം മഹത്തിനേക്കാൾ മഹത്തുമാണ്.

നചി: അണുവിനേക്കാൾ അണുവും മഹത്തിനേക്കാൾ മഹത്തുമായ ആ ആത്മാവു് എവിടെ വസിക്കുന്നു ?

യമൻ: ശരിയായ ചോദ്യം. ബ്രഹ്മാവു തൊട്ടു പുൽക്കൊടിവരെയുള്ള എല്ലാ ജീവികളുടേയും ഹൃദയഗുഹയാണ് അതിൻെറ ആവാസസ്ഥാനം. ഓരോ ജീവിയുടേയും ഹൃദയഗുഹയിൽ അതു വസിക്കുന്നതുകൊണ്ടാണ് ആ ജീവിക്കു് ജീവചൈതന്യമുണ്ടാകുന്നതു്. ഓരോ ഹൃദയഗുഹയിലും ഒതുങ്ങിയാണ് ആ ആത്മാവു വസിക്കുന്നതെങ്കിലും, അതു് സർവ്വത്ര വ്യാപിച്ചുനില്ക്കുന്നു. ഏകവും അഖണ്ഡവുമായ ആ

വിശ്വാത്മാവിനെ ആ വിധമറിഞ്ഞു് ജ്ഞാനികൾ ദുഃഖത്തെ തരണം ചെയ്യുന്നു. വെറും ബുദ്ധിശക്തികൊണ്ടോ വാഗ്വിലാസംകൊണ്ടോ വേദാദ്ധ്യയനംകൊണ്ടോ ഒന്നും ആത്മാവിനെ അറിഞ്ഞു സാക്ഷാത്ക്കരിക്കുക സാദ്ധ്യമല്ല. എന്നാൽ ഹൃദയശുദ്ധിയും കർമ്മശുദ്ധിയുമുള്ള ജിതേന്ദ്രിയന്മാർക്കു് ഈശ്വരാനുഗ്രഹത്താൽ ആത്മാവു് സ്വയം പ്രത്യക്ഷമാകുന്നു.

നചി: ജീവാത്മാവു് എന്നും ജനനമരണങ്ങളിൽ കുടുങ്ങിക്കിടക്കുന്നതെന്തുകൊണ്ടാണു് ?

യമൻ: അതിൻെറ യഥാർത്ഥസ്വഭാവത്തേയും പരമലക്ഷ്യത്തേയും അതു് വിസ്മരിപ്പിക്കുന്നതുകൊണ്ടുതന്നെ. എൻെറ കുട്ടീ, മനുഷ്യശരീരം ഒരു രഥമാണെന്നു ഭാവന ചെയ്തു നോക്കുക. ജീവാത്മാവു് ആ രഥത്തിൻെറ ഉടമയാണു്, ബുദ്ധി അതിൻെറ സാരഥി, ഇന്ദ്രിയങ്ങൾ, കുതിരകൾ; മനസ്സ്, കടിഞ്ഞാൺ; വിഷയങ്ങൾ ആ ഇന്ദ്രിയകുതിരകൾക്കു പോകാനുള്ള വഴിയും. കുതിരകൾ നിയന്ത്രണാതീതങ്ങളായാൽ ഉടമസ്ഥനെ ലക്ഷ്യത്തിലെത്തിക്കാതെ രഥം ഇടയ്ക്കുവെച്ചു വീണു് തകർന്നു പോകുമല്ലൊ. അതുപോലെ മനുഷ്യൻെറ ബുദ്ധി വിവേചനശക്തിയില്ലാത്തതും, മനസ്സു ദുഷിച്ചതും വിഷയാസക്തവും, ഇന്ദ്രിയങ്ങൾ ഒരു തരത്തിലുമുള്ള നിയന്ത്രണമില്ലാത്തവയുമായാൽ മനുഷ്യൻ അങ്ങേയററം അധഃപതിക്കുകയും വീണ്ടും വീണ്ടും ജനനമരണചക്രത്തിൽ പെട്ടു തിരിഞ്ഞുകൊണ്ടിരിക്കുകയും ചെയ്യും. വിവേകമുള്ള ബുദ്ധി, പരിശുദ്ധമായ മനസ്സിൻെറ സഹായത്തോടുകൂടി ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചു നേർമാർഗ്ഗത്തിൽ നടത്തുകയാണെങ്കിൽ, ജീവാത്മാവു് അതിൻെറ പരമലക്ഷ്യത്തിൽ, അതായതു പരമമായ വിഷ്ണുപദത്തിൽ, എത്തിച്ചേരുന്നു. ഒരിക്കൽ ആ ലക്ഷ്യത്തിലെത്തിച്ചേർന്നാൽ പിന്നെ അവിടെനിന്നു മടങ്ങലില്ല. ഇന്ദ്രിയങ്ങൾ ബാഹ്യവിഷയങ്ങളിലേയ്ക്കു് ഓടിക്കൊണ്ടിരിക്കുന്ന കാലത്തോളം ആത്മാനുഭൂതി സാദ്ധ്യമല്ല. ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചു മനസ്സിനെ ഏകാഗ്രമാക്കി ആത്മപഥത്തിലേയ്ക്കു തിരിക്കുകയാണു് സർവ്വപ്രധാനമായിട്ടുള്ളതു്. ജീവാത്മാവിനെ അറിയുന്നതുതന്നെയാണു് പരബ്രഹ്മത്തെ അറിയുന്നതു്. പരിശുദ്ധവും ഏകാഗ്രവുമായ മനസ്സുകൊണ്ടേ ആ പരബ്രഹ്മാനുഭൂതി സാദ്ധ്യമാവുകയുള്ളൂ. എങ്ങും ഇടതിങ്ങി വ്യാപിച്ചുനിൽക്കുന്നതിനെ അറിയാനുള്ള വഴി അതിനെ അവനവനിൽതന്നെ കാണുകയാണു്. അതുകൊണ്ടു്, സർവ്വസാക്ഷിയായി ഹൃദയാന്തർഭാഗത്തു സ്ഥിതിചെയ്യുന്ന ആ പരബ്രഹ്മത്തെ സാക്ഷാത്കരിക്കുക. അതു നിത്യമാണു്, ശുദ്ധമാണു്, മുക്തമാണു്. ജാഗ്രത് സ്വപ്നസുഷുപ്തികളിലും ജനനമരണങ്ങളിലും ഏതവസ്ഥയിലും അതു പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈ ആത്മാവു നമ്മുടെ കണ്ണുകൾക്കോ മററിന്ദ്രിയങ്ങൾക്കോ ഗോചരമല്ല. രൂപരസഗന്ധസ്പർശങ്ങൾക്കെല്ലാം അതീതനായി, ആദിയന്തമററവനായി, വികാരരഹിതനായി, ഹൃദയഗുഹയിൽ വാണരുളുന്ന ആ പരമപുരുഷനെ സാക്ഷാത്കരിക്കുന്നവർ മൃത്യുവിൻെറ വക്ത്രത്തിൽ പെടുന്നില്ല. ആ മാർഗ്ഗം കത്തിയുടെ വായിന്മേൽക്കൂടി നടക്കുന്നതുപോലെ അത്യന്തം ദുഷ്കരവും ആപൽക്കരവുമാണെന്നു സമ്മതിക്കാം. പക്ഷേ ധൈര്യസമേതം പ്രവർത്തിക്കുന്നവർക്കു്, സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേയ്ക്കും, സൂക്ഷ്മത്തിൽനിന്നു് അതിസൂക്ഷ്മത്തിലേയ്ക്കും, പടിപടിയായി കയറി അവസാനം ലക്ഷ്യത്തിലെത്തിച്ചേരാൻ കഴിയുമെന്നു തീർച്ച. ഹൃദയത്തോടൊട്ടിനിൽക്കുന്ന എല്ലാ ആശകളും വിട്ടുപോകുമ്പോൾ, എല്ലാ ഹൃദയഗ്രന്ഥികളും അററുപോകുമ്പോൾ, ജീവിച്ചിരിക്കുമ്പോൾ തന്നെ, മരണമുള്ള മനുഷ്യൻ അമരനായിത്തീരുമെന്നു തീർച്ച.

ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ നിബോധത ! (നചികേതസ് ഗുരുവിനെ സാഷ്ടാംഗം നമസ്കരിക്കുന്നു. ഗുരു അദ്ദേഹത്തെ പിടിച്ചെഴുന്നേല്പിച്ചു് ശിരസ്സിൽ കൈയ് വെച്ചനുഗ്രഹിക്കുന്നു.)

ഓം സഹ നാവവതു സഹ നൌ ഭുനക്തു
സഹ വീര്യം കരവാവഹൈ
തേജസ്വി നാവധീതമസ്തു
മാ വിദ്വിഷാവഹൈ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

കർട്ടൻ

# നൌമി

**കുറിച്ചിത്താനം ശങ്കരൻനായർ**

പശുകുലപരിപാലം പാഞ്ചജന്യാനുകൂലം
പിതൃജനനതിശീലം പ്രോല്ലസത്പീതചേലം
പുരുഗുണഗണലോലം പൂതനാകാലകാലം
മരതകമണിനീലം നൌമി ഗോപാലബാലം.

രുചിരചികുരഭാരം ഭൂമിഭാരാപഹാരം
പശുപകുലകിശോരം വേദവേദാംഗസാരം
യദുകുലപരിവാരം രാധികാനന്ദപൂരം
കനകകലിതഹാരം നൌമി ഗോപീവിഹാരം.

മുഖജിതവരസോമം നീലമേഘാഭിരാമം
സുകൃതിജനലലാമം സുന്ദരീവൃന്ദകാമം
ഉദരലസിതദാമം ശത്രുസംഘാതഭീമം
ഭവഹരവരനാമം നൌമി കൈവല്യധാമം. 3

ഭുജഗവരശയാനം മത്തമാതംഗയാനം
പദനതവരദാനം വേണുനിർവൃത്സുഗാനം
കുസുമശരസമാനം ചാരുചിത്രാപദാനം
കനകപടവസാനം നൌമി ഗോപാലസൂനം. 4

ശരണഗതപവിത്രം ഭൂരികാരുണ്യപാത്രം
ശമനിലയതനുത്രം സജ്ജനാനന്ദപാത്രം
കരകലിതസുവേത്രം കല്മഷധ്വാന്തമിത്രം
മഹിതതരസുഗാത്രം നൌമി രാധാകളത്രം. 5

മനസിജസമരൂപം രുദ്ധമാതംഗതാപം
ഖലജനദുരവാപം പിഞ്ഛരാജത്കലാപം
വിജിതസകലഭൂപം സമ്യഗാരൂഢനീപം
വിദലിതശിവചാപം നൌമി ഗോപാലഭൂപം.

മരണഭയവിനാശം ദുഷ്ടകംസാദിനാശം
തുഹിനകരകലേശം വിദ്വിഷാം കാലപാശം
സകലജഗദധീശം കീർത്തിസംപൂരിതാശം
പൃഥുലതരസുകേശം നൌമി ചിദ്രൂപമീശം. 7

തൃഷിതപശുസമാജം തൃപ്തകുന്തീതനൂജം
നയനജിതസരോജം വിശ്വസംത്രാണബീജം
വിജിതദിതിതനൂജം നഷ്ടഭോജാധിരാജം
വിനതഭുജഗരാജം നൌമി ഗോപീമനോജം. 8

മഥിതസകലശോകം പാർത്ഥദത്തശോകം
മൃദുലതരവിലോകം മോഹിതാശേഷലോകം
ഗുണഗണപരിപാകം ഭക്തഹൃത്പുണ്ഡരീകം
വിജിതവിബുധലോകം നൌമി ഗോപ–
പ്രവേകം. 9

ദുരിതശതനിരാസം മഞ്ജുപിഞ്ഛാവതംസം
മുദിതപരമഹംസം സർവ്വലോകാധിവാസം
ലളിതതരസുഹാസം ഭക്തവൃന്ദൈകദാസം
തിലകുസുമസുനാസം നൌമി ഗോലോക–
വാസം. 10

ഗോപീനേത്രപയോജചാതകലസത്–
കാളാംബുദം സുരജാ–
കേളീമഗ്നഹൃദന്തരാളമഖിലാ–
നന്ദപ്രദാനോത്സുകം
നാളീകേക്ഷണമിന്ദ്രനീലരുചിരം
പീതാംബരാലംകൃതം
ഗോപാലം മനസാ സ്മരാമി സതതം
ശ്രീനന്ദഗോപാത്മജം.

---

ജയതു ജയതു ദേവോ ദേവകീനന്ദനോഽയം
ജയതു ജയതു കൃഷ്ണോ വൃഷ്ണിവംശപ്രദീപഃ
ജയതു ജയതു മേഘശ്യാമളഃ കോമളാംഗോ
ജയതു ജയതു പൃഥ്വീഭാരനാശോ മുകുന്ദഃ.

മുകുന്ദ മൂർദ്ധ്നാ പ്രണിപത്യ യാചേ
ഭവന്തമേകാന്തമിയന്തമർത്ഥം
അവിസ്മൃതിഃ ത്വച്ചരണാരവിന്ദേ
ഭവേ ഭവേ മേഽസ്തു ഭവത്പ്രസാദാത്.

–മുകുന്ദമാലാ.

# യുധിഷ്ഠിരൻെറ സാഹസം

ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

ദുര്യോധനൻ യുധിഷ്ഠിരൻെറ കുത്തുവാക്കുകൾ കേട്ട് ഇരിയ്ക്കപ്പൊറുതികെട്ട് ദ്വൈപായനഹ്രദത്തിൽനിന്ന് പുറത്തു വന്നു. എന്നിട്ടിങ്ങനെ പറഞ്ഞു: "നിങ്ങൾ ഓരോരുത്തരായിട്ട് എന്നോട് നേരിട്ടു കൊള്ളുക. ഒരാളോട് പലരും ചേൎന്നെതിൎക്കുന്നത് ധൎമ്മമല്ലല്ലൊ."

അപ്പോൾ യുധിഷ്ഠിരൻ: "ഈ ബുദ്ധി എന്തേ താങ്കൾക്ക് അന്ന് തോന്നാഞ്ഞതു്? പലരും ചേൎന്നെതിൎത്തിട്ടല്ലേ അന്ന് അഭിമന്യുവിനെ വധിച്ചതു്? കഷ്ടത്തിൽപ്പെടുമ്പോഴേ ധൎമ്മചിന്ത വരു. ആട്ടേ, താങ്കളുടെ ഇഷ്ടംപോലെയാവാം. താങ്കൾക്കിഷ്ടമുള്ള ആയുധമെടുക്കാം, ഞങ്ങളിൽ ആരെങ്കിലും ഒരാളോട് പൊരുതാം, ആ ആളെക്കൊന്നാൽ കുരുരാജ്യത്തിന്നു മുഴുവൻ രാജാവാവുകയും ചെയ്യാം."

ദുൎയ്യോധനൻ ഉടൻ ഗദായുദ്ധത്തിന്നു തയ്യാറായി, പാണ്ഡവരിൽ ആരു വേണമെങ്കിലും തന്നോടെതിരിട്ടുകൊള്ളട്ടെ, ആൎക്കും തന്നെ ജയിക്കാനാവില്ല, എല്ലാവരേയും താൻ കഥ കഴിക്കും എന്ന് ഗൎജ്ജിച്ചുകൊണ്ട് നില്പായി.

അപ്പോൾ ശ്രീകൃഷ്ണഭഗവാൻ കോപിച്ചുകൊണ്ട് യുധിഷ്ഠിരനോടു പറഞ്ഞു: "ദുൎയ്യോധനൻ യുദ്ധം താങ്കളോടാവാം എന്നാണു പറഞ്ഞിരുന്നതെങ്കിലോ അഥവാ, അൎജ്ജുനനോടോ നകുലനോടോ സഹദേവനോടോ ആവാം എന്നാണ് പറഞ്ഞിരുന്നതെങ്കിലോ? എന്തൊരു സാഹസമാണ് താങ്കളീപ്പറഞ്ഞതു്! ഒരൊററ ആളെക്കൊന്നാൽ കുരുക്കൾക്കധിപനാവാം എന്നോ! ഗദയിൽ ദുൎയ്യോധനൻ അജയ്യനാണ്. പതിമ്മൂന്നാണ്ടായിരിയ്ക്കുന്നു ഈയാൾ, ഭീമനെ കൊല്ലണം എന്ന ഉദ്ദേശത്തോടെ, ഇരുമ്പുകൊണ്ടുള്ള മനുഷ്യപ്രതിമയിൽ ഗദ അഭ്യസിയ്ക്കാൻ തുടങ്ങിയിട്ട്. വലിയ സാഹസമായിപ്പോയി താങ്കളുടെ വാക്ക്. ഭീമനൊഴിച്ച് മററാൎക്കും ദുൎയ്യോധനനോട് നേരിടാനേ സാധ്യമല്ല. ഭീമനാകട്ടേ, അഭ്യാസം അത്രക്കില്ലതാനും. ഭീമന്ന് ബലമുണ്ട്, സാമൎത്ഥ്യവുമുണ്ട്; എന്നാൽ, അഭ്യാസം ദുൎയ്യോധനന്നേറും. അഭ്യാസത്തിന്നാണ് ബലത്തേക്കാൾ മെച്ചം. താങ്കൾ ശത്രുവിന്ന് സൌകൎയ്യമാക്കി, അവനവന്ന് വിഷമമാക്കി, എന്നെ കഷ്ടത്തിലുമാക്കി. ഇതു പണ്ട് ശകുനിയോട് ചൂതിന്നൊരുമ്പെട്ടതുപോലെയായിപ്പോയി. ഈ പാണ്ഡുവിൻേറയും കുന്തിയുടേയും മക്കൾക്ക് രാജ്യം വാഴാൻ യോഗമില്ലെന്നാണ് തോന്നുന്നതു്. എന്നും കാട്ടിൽ പാൎക്കാനോ ഇരന്നു നടക്കാനോ ആയിട്ടാവും ഇവർ പിറന്നതു്."

അതു കേട്ടപ്പോൾ ഭീമൻ ഭഗവാനോടു പറഞ്ഞു: "അങ്ങ് ഒട്ടും വിഷാദിയ്ക്കേണ്ട. തീൎച്ചയായും ഞാനിന്ന് ദുൎയ്യോധനനെ കൊല്ലുന്നുണ്ട്." അപ്പോൾ ഭഗവാൻ ഭീമനെ അഭിനന്ദിച്ചാശീൎവ്വദിച്ചു. (മഹാഭാരതം, ശല്യപൎവ്വം, അധ്യായം 32, 33.)

ഒട്ടും ഒരെടുത്തുചാട്ടക്കാരനല്ല യുധിഷ്ഠിരൻ, എത്തും നല്ലവണ്ണം ആലോചിച്ച് പ്രവൎത്തിയ്ക്കുന്ന ആളാണ്. എന്നിട്ടും, അദ്ദേഹത്തിന്നിവിടെ, ഭഗവാൻ പറഞ്ഞപോലെ ഒരു സാഹസം പററിപ്പോയി. ഇതെങ്ങനെ സംഭവിച്ചു? ദുര്യോധനനെ ജയിക്കണമെന്നോ രാജ്യം തിരികെ കിട്ടണമെന്നോ വലിയ നിൎബ്ബന്ധമുണ്ടായിരുന്നില്ലാത്തതുകൊണ്ടാണ് യുധിഷ്ഠിരന്ന് ഈ അബദ്ധം പററിപ്പോയതു് എന്നു പറയാൻ വയ്യ. കാരണം, ആ രണ്ടു കാൎയ്യത്തിലും അദ്ദേഹത്തിന്ന് നന്നെ നിൎബ്ബന്ധമുണ്ടായിരുന്നു എന്നതുതന്നെ. ദ്വൈപായനഹ്രദത്തിൽവെച്ച് ദുൎയ്യോധനൻ താൻ കാട്ടിലേയ്ക്കു പോവുകയാണ്, തനിക്കിനി രാജ്യമൊന്നും വേണ്ട, രാജ്യം പാണ്ഡവൎക്കുതന്നെ എടുക്കാം എന്നു പറഞ്ഞപ്പോൾ, അതു പററില്ല, ദുൎയ്യോധനനെ കൊല്ലണം, എന്നിട്ട് രാജ്യം കിട്ടുകയും വേണം എന്നാ

യിരുന്നുവല്ലൊ യുധിഷ്ഠിരൻെറ മറുപടി. (ശല്യപർവ്വം, അധ്യായം 31.) യുധിഷ്ഠിരന്നു് ദുര്യോധനൻെറ ഗദാപ്രയോഗവൈദഗ്ധ്യത്തെപ്പററി പഠിക്കുന്ന കാലംതൊട്ടേ അനുഭവമുണ്ടായിരുന്നതുകൊണ്ടു് തങ്ങാം അഞ്ചുപേരിൽ ആക്കുവേണമെങ്കിലും ഗദായുദ്ധത്തിൽ ആയാളെ നിസ്സംശയം ജയിക്കാവുന്നതാണു് എന്നൊരു തെററിദ്ധാരണ ഉണ്ടാവാനും ഇടയില്ല, അപ്പോാപ്പിന്നെ അദ്ദേഹത്തിന്നു് ഈ തെററു് എങ്ങനെ പററി ?

ഇവിടെ യുധിഷ്ഠിരനു് ഒന്നുകിൽ, 'ദുര്യോധനന്നുവേണ്ടി ആറു മഹാരഥന്മാർ ഒന്നിച്ചു ചേന്നെതിത്താണല്ലൊ അഭിമന്യുവിനെ കൊന്നതു്, അതുകൊണ്ടു് അയാളുടെ ആവശ്യം അനുവദിക്കാൻ സാദ്ധ്യമല്ല,' എന്നു പറയാമായിരുന്നു; അല്ലെങ്കിൽ, അഭിമന്യുവിനെ കൊന്നതിൻെറ കഥയൊന്നും പ്രസ്താവിക്കാൻ നില്ക്കാതെ ദുര്യോധനൻ പറഞ്ഞതനുസരിക്കാമായിരുന്നു. എന്നാൽ, ഇതു രണ്ടുമല്ല അദ്ദേഹം ചെയ്തതു്; ദുര്യോധനൻ ചെയ്ത അധർമ്മത്തെ ആക്ഷേപിച്ചു്, എന്നിട്ടയാളുടെ ഇഷ്ടം സാധിപ്പിക്കുകയും ചെയ്തു. ഇതിന്നെന്തത്ഥം ? ഒരാാ ചെയ്ത അപരാധം എടുത്തുപറഞ്ഞിട്ടു് അയാാക്കൊരു സമ്മാനം കൊടുക്കുകയോ ?

നമ്മെ നല്ല കണക്കിനു് ദ്രോഹിച്ചിട്ടുള്ള ഒരാാക്കു് ഒരിക്കൽ നമ്മുടെ സഹായം കൂടിയേ കഴിയൂ എന്നു വരുന്നു, അയാാ നമ്മളോടു് സഹായം അത്ഥിക്കുകയും ചെയ്യുന്നു. അപ്പോാ നമുക്കു് ഒന്നുകിൽ അയാാ ചെയ്ത ദ്രോഹമൊന്നും കണക്കിലെടുക്കാതെ അയാാക്കുവേണ്ട സഹായം ചെയ്തുകൊടുക്കാം, എങ്കിൽ അതൊരു മഹാമനസ്കതയാവും; അല്ലെങ്കിൽ തുറന്നു പറയാം, ഇങ്ങോട്ടിത്രയൊക്കെ ഉപദ്രവിച്ച സ്ഥിതിക്കു് അങ്ങോട്ടിപ്പോാ ഒരുപകാരവും ചെയ്യാൻ ഉദ്ദേശിക്കുന്നില്ല എന്നു്; എങ്കിൽ അതു് തികച്ചും സ്വാഭാവികമായ ഒരു പകരം വീട്ടലുമാവും. എന്നാൽ, ഇതു രണ്ടുമല്ലാതെ, അയാാ ചെയ്ത ദ്രോഹങ്ങളെല്ലാം എടുത്തു പറഞ്ഞിട്ടു് അയാളുടെ ആവശ്യം നിവേററിക്കൊടുക്കാനാണു് നാം ഭാവം എങ്കിലോ ? എന്താണതിനത്ഥം ? അത്ഥം വേറൊന്നുമല്ല, നമുക്കു് നാം വലിയ ധമ്മശീലരാണെന്നു് പ്രഖ്യാപിക്കണമെന്നുണ്ടു് എന്നുതന്നെ, ഇങ്ങോട്ടധമ്മം ചെയ്തവരോടും അങ്ങോട്ടൊരധമ്മവും ചെയ്യാതിരിക്കാൻമാത്രം വളന്നിട്ടുണ്ടു് നമ്മുടെ ധമ്മനിഷ്ഠ എന്നു് ആളുകളെ അറിയിച്ചാൽക്കൊള്ളാമെന്നുണ്ടു് എന്നുതന്നെ. അപ്പോാ യുധിഷ്ഠിരന്നിവിടെ ആദ്യം ദുര്യോധനൻെറ അധമ്മത്തെ അധിക്ഷേപിച്ചിട്ടു് പിന്നീടയാാക്കു വേണ്ട ആനുകൂല്യം ചെയ്തുകൊടുക്കാൻ തോന്നിയതു് സ്വന്തം ധമ്മനിഷ്ഠ പരസ്യപ്പെടുത്താനുള്ള വെമ്പൽകൊണ്ടാണു്, മറെറാന്നുകൊണ്ടുമല്ല. അങ്ങനെ തൻെറ യോഗ്യത താൻതന്നെ പൊക്കിക്കാട്ടാൻ പുറപ്പെട്ടപ്പോാ അദ്ദേഹത്തിന്നു് അതു് ആവോളം പൊക്കിക്കാട്ടണമെന്നു തോന്നി. തത്ഫലമായി, ഓരോരുത്തരായിട്ടു വേണം തന്നോടെതിരിടാൻ എന്നു് ദുര്യോധനൻ അവശ്യപ്പെട്ടപ്പോാ ആരെങ്കിലും ഒരാളോടെതിരിട്ടാൽ മതി അയാാ എന്നദ്ദേഹം മറുപടി പറയുകയും ചെയ്തു. പത്തു ചോദിച്ച ആാക്കു് നൂറു കൊടുത്താൽ അതു് ഏറെ ഔദായ്യമാവുമല്ലോ.

യുധിഷ്ഠിരന്നു് ഇങ്ങനെയൊരു സാഹസം പററിപ്പോയി; എങ്കിലും അതുകൊണ്ടു് ആപത്തൊന്നും ഉണ്ടായില്ല. നല്ല കാലത്തിനു് പാണ്ഡവരിൽ ആരു വേണമെങ്കിലും തന്നോടെതിരിട്ടു കൊള്ളട്ടെ എന്നാണു് ദുര്യോധനന്നു് പറയാൻ തോന്നിയതു്. യുദ്ധത്തിൽ വേണ്ടപ്പോാ വേണ്ടവിധം പ്രവത്തിക്കാൻ ഭഗവാൻ ഭീമനെ ഉപദേശിക്കുകയും ചെയ്തു. അങ്ങനെ യുധിഷ്ഠിരന്നവിടെ കൈയ്യിൽക്കിട്ടി എന്നായ രാജ്യം കൈവിട്ടു പോകാൻ ഇടവന്നില്ല. എന്നിരുന്നാലും അദ്ദേഹം ആച്ചെയ്തതു് നന്നായി എന്നു പറയാൻ തീരെ വയ്യ.

ധാമ്മികമായി വളച്ച് നേടാൻ ധമ്മം അനുഷ്ഠിച്ചുകൊണ്ടിരിക്കുകയാണല്ലൊ വേണ്ടതു്. ധർമ്മം അനുഷ്ഠിക്കുക എന്നു വെച്ചാൽ സ്വാത്ഥത്തെ നിയന്ത്രിക്കുകയാണു്, മനോവാക്കായവ്യാപാരങ്ങളിലെല്ലാം സ്വാത്ഥത്തെ കുറച്ചുകൊണ്ടു വരികയാണു്. നമ്മുടെ ജീവിതമാകെ സ്വാത്ഥത്തോടു് അത്രമേൽ ഒട്ടി നില്ക്കുന്നതാകകൊണ്ടു് സ്വാത്ഥത്തെ കുറച്ചുകൊണ്ടു വരാനും അങ്ങനെ ധർമ്മമനുഷ്ഠിച്ചുകൊണ്ടിരിക്കാനും എളുപ്പമല്ല, നിരന്തരമായ ജാഗരൂകതയും നിസ്തന്ദ്രമായ പ്രയത്നവും അതിന്നു് കൂടിയേ കഴിയൂ. ഇതു രണ്ടും ഉണ്ടാകണമെങ്കിൽ ധാമ്മികമായി വളച്ച് നേടണം എന്ന അഭിലാഷം

സ്ഥിരമായി നിലനിന്നേ പററുവല്ലൊ. ലക്ഷ്യത്തിലെത്തണം എന്ന താത്പര്യം ഉണ്ടെങ്കിലല്ലെ യാത്രയ്ക്കു് അമാന്തം വരാതിരിക്കൂ? മേൽപ്പറഞ്ഞ അഭിലാഷം നിലനില്ക്കണമെങ്കിൽ തൻെറ ധാർമ്മികമായ വളർച്ചയിൽ ഒട്ടൊരതൃപ്തിയും നിലനില്ക്കണം. നേടിയതു മതി എന്ന തോന്നൽ വന്നാൽപ്പിന്നെ ഇനിയും നേടണം എന്ന തോന്നൽ ഉണ്ടാവില്ലല്ലൊ. അപ്പോഠം, സ്വന്തം നിഷ്ഠയിൽ അലംഭാവം വരുന്നതു് ധാർമ്മികമായ വളർച്ചയ്ക്കു് തീർച്ചയായും തടസ്സമാണു്.

നമുക്കു് ചിലരുടെ പ്രവൃത്തി കാണുമ്പോഠം നമ്മേക്കാഠം ധർമ്മിഷ്ഠരാണു് അവർ എന്നു തോന്നാറുണ്ടു്, മറിച്ചു് ചിലരുടെ പ്രവൃത്തി കാണുമ്പോഠം അവരേക്കാഠം ധർമ്മിഷ്ഠരാണു് നാം എന്നും തോന്നാറുണ്ടു്. ഇതിൽ രണ്ടാമതു പറഞ്ഞ തോന്നൽ വരുമ്പോഠം നമുക്കു് നമ്മുടെ ധർമ്മനിഷ്ഠയെപ്പററി അല്പമൊരു തൃപ്തി അനുഭവപ്പെടാൻ ഇടയുണ്ടു്. നമ്മേക്കാഠം മോശക്കാരും ചിലരുണ്ടു് എന്നറിയുമ്പോഠം നമുക്കു് നമ്മുടെ നിലയെപ്പററി ഒരു തന്മതിപ്പു് തോന്നാൻ ഇടയുണ്ടല്ലൊ. വേറൊരാളേക്കാഠം ധർമ്മശീലരാണു് നാം എന്നു് പുറത്തു പറയാൻ തോന്നുമ്പോഴാകട്ടെ, നമുക്കു് നമ്മുടെ ധാർമ്മികനിലവാരത്തിൽ ഒരലംഭാവമുണ്ടെന്നു് തീർച്ചയുമാണു്.

പ്രകൃതത്തിൽ യുധിഷ്ഠിരനു് ദുര്യോധനനേക്കാഠം ധർമ്മനിഷ്ഠയുള്ള ആളാണു് താൻ എന്നു് പ്രഖ്യാപിക്കാൻ ഒരുത്സാഹമുണ്ടായിരുന്നു എന്നാണല്ലൊ നാം കണ്ടതു്. അപ്പോഠം അദ്ദേഹത്തിന്നു് സ്വന്തം ധർമ്മനിഷ്ഠയിൽ ഒരലംഭാവം തോന്നിയിരുന്നു എന്നു് തീർച്ച. ഈ അലംഭാവം ധാർമ്മികമായ പുരോഗതിക്കു് തടസ്സമാണു് എന്നും തീർച്ചയാണു്.

പിന്നെ വേറൊന്നു്: മററൊരാഠം ചെയ്ത അധർമ്മത്തെ പൊക്കിക്കാട്ടിക്കൊണ്ടു് സ്വയം ധർമ്മം ചെയ്യാൻ പുറപ്പെടുമ്പോഠം അതിൽ അല്പമൊരഹങ്കാരത്തിൻെറ കലപ്പുണ്ടു്. അഹങ്കാരത്തോടുകൂടിയ ധർമ്മാനുഷ്ഠാനം ശരിക്കു് ധർമ്മാനുഷ്ഠാനമേ ആവില്ല എന്നതിന്നു പുറമെ ഇവിടെ വേറേയും തകരാറുണ്ടു്. പരമമായ ധർമ്മത്തിൽ, പരിപൂർണ്ണമായ സ്വാതന്ത്ര്യരാഹിത്യത്തിൽ, എത്തിച്ചേരുന്നതിന്നു് എത്രയോ പടി കഠം ചവിട്ടിക്കയറണമല്ലൊ. ഇതിൽ ഏതൊരു പടിയിന്മേലാണോ ഒരാഠം നില്ക്കുന്നതു്, അതിന്നു് നേരെ മുകളിലെ പടിയിലേയ്ക്കു് കയറാനുള്ള പരിശ്രമമാണല്ലൊ, അയാളെസ്സംബന്ധിച്ചേടത്തോളം ധർമ്മം, അതുമാത്രമാണല്ലൊ അയാളെസ്സംബന്ധിച്ചേടത്തോളം ധർമ്മമാവു. നാലാമത്തെ പടിയിലുള്ള ആഠംക്കു് അഞ്ചാമത്തെ പടിയിലേയ്ക്കേറാനുള്ള പ്രയത്നമാണു് ധർമ്മം, അവിടെ നില്ക്കുന്ന ആഠംക്കു് ആറാമത്തെ പടിയിലേയ്ക്കേറാനുള്ള പ്രയത്നമാവും ധർമ്മം. നാലാം പടിക്കാരൻ ആറാംപടിയിലേയ്ക്കും അഞ്ചാംപടിക്കാരൻ ഏഴാംപടിയിലേയ്ക്കും കയറാൻ ശ്രമിക്കുന്നതു് ധർമ്മമാവില്ല. കാരണം, അതിൻെറ ഫലം അധഃപതനമാവും എന്നതുതന്നെ. അപ്പോഠം, ആക്കും ധർമ്മമനുഷ്ഠിക്കണമെങ്കിൽ ധാർമ്മികമായി താൻ എവിടെയാണു് നില്ക്കുന്നതു് എന്നു് വ്യക്തമായി മനസ്സിലാക്കിയേ പററൂ. ധർമ്മാനുഷ്ഠാനത്തിൽ അഹങ്കാരം വന്നുപെട്ടാൽ ധാർമ്മികമായി താനെവിടെയാണു് നില്ക്കുന്നതു് എന്നു് മനസ്സിലാവാതാവും; യഥാർത്ഥത്തിൽ താൻ എവിടെയാണോ, അതിനേക്കാഠം മുകളിലാണു് തൻെറ നില എന്നു തോന്നിത്തുടങ്ങും. അതുകാരണം, അയാളുടെ ധർമ്മാനുഷ്ഠാനം പലപ്പോഴും ഒരെടുത്തുചാട്ടമാവും, കഴിവിൽ കവിഞ്ഞുള്ളതാവും. അതിൻെറ ഫലം ചിലപ്പോഠം വീണ്ടും പുറപ്പെട്ടേടത്തുതന്നെ എത്തിച്ചേരലാവും, പലപ്പോഴും അവിടെനിന്നും താഴോട്ടു വീഴലുമാവും. മാംസഭക്ഷണം കൈവിടാൻ വേണ്ടത്രപോലും അഹിംസാശീലം കൈവന്നിട്ടില്ലാത്ത ഒരാഠം ഉഞ്ഛവൃത്തിയാവാൻ പുറപ്പെട്ടാലോ? ആരോഗ്യം തകന്നു് മനസ്സു തളന്നു് വീണ്ടും അയാഠംക്കു് മാംസഭക്ഷണം തുടങ്ങേണ്ടി വന്നേയ്ക്കാം. വൈദ്യൻ രോഗികളോടു് പ്രതിഫലം വാങ്ങാതിരിക്കുന്നതു നല്ലതുതന്നെ. പക്ഷേ, അതിനുമാത്രം ത്യാഗബുദ്ധി വളന്നിട്ടില്ലാത്ത ഒരാഠം ആ വഴിക്കു് പോവാൻ പുറപ്പെട്ടാൽ ചിലപ്പോഠം എത്തിച്ചേരുന്നതു് തനിക്കു് സമ്പാദ്യമുണ്ടാക്കാൻ മാത്രമായി രോഗികളുടെ മണ്ടയ്ക്കു് മരുന്നുകഠം വെച്ചുകെട്ടുക എന്ന സ്ഥിതിയിലാവാം. ഇതൊക്കെ നാം കാണാറുള്ളതാണല്ലൊ.

ഇവിടെ ദുര്യോധനൻെറ അധർമ്മത്തെ എടുത്തു പറഞ്ഞുകൊണ്ടു് സ്വയം ധർമ്മമനുഷ്ഠിക്കാൻ പുറപ്പെട്ടപ്പോഠം യുധിഷ്ഠിരനും ഈ വിധത്തിൽ പിഴപററിപ്പോയില്ലേ എന്നു് സംശയിക്കണം. അദ്ദേഹത്തിൻെറ ആ ധർമ്മാനുഷ്ഠാനം ശക്തിയിൽ കവിഞ്ഞതായിപ്പോയതുകൊണ്ടല്ലേ ഭഗവാൻ അതിനെ സാഹസം എന്നു് രണ്ടുവട്ടം വിളിച്ചതു് ? അദ്ദേഹം അങ്ങനെ സാഹസത്തിന്നൊരുമ്പെട്ടതുകൊണ്ടല്ലേ ഭീമന്ന ദുര്യോധനനോടുള്ള യുദ്ധത്തിൽ ഒരു വലിയ അധർമ്മം പ്രവർത്തിക്കേണ്ടിവന്നതു് ? അതിനേക്കാഠം ഭേദം വിശേഷിച്ചു് ഔദാര്യമൊന്നും കാണിക്കാൻ പുറപ്പെടാതെ എല്ലാവരും ചേൎന്നെതിർത്തു് ആദ്യം വേഗം ദുര്യോധനൻെറ കഥ കലാശിപ്പിക്കുകയായിരുന്നില്ലേ? അങ്ങനെ ഏതു നിലയിലും യുധിഷ്ഠിരൻ ഇവിടെച്ചെയ്തതു് തെററായിപ്പോയി, സംശയമില്ല. ഇനി നമുക്കു് ഈ മാതിരി തെററുപററിപ്പോകാതിരിപ്പാനുള്ള വഴിയെന്തെന്നു നോക്കാം.

ദുര്യോധനൻേറയും തൻേറയും ധാർമ്മിക നിലകളെ തുലനം ചെയ്തുനോക്കാൻ പുറപ്പെട്ടതുകൊണ്ടാണല്ലൊ യുധിഷ്ഠിരന്നിവിടെ തെററു പററിപ്പോയതു്. അപ്പോഠം നാം ആദ്യം ശ്രദ്ധിക്കേണ്ടതു് മററുള്ളവരുടെ ചെയ്തികളിലെ ധർമ്മാധർമ്മങ്ങളെക്കുറിച്ചു് ശ്രദ്ധിക്കാതിരിക്കാനാണു്, മററുള്ളവർ ധർമ്മമോ അധർമ്മമോ എന്തെങ്കിലും ചെയ്തുകൊള്ളട്ടെ എന്നൊരു ഉദാസീനഭാവം കൈക്കൊള്ളാനാണു്. അതു സാധിച്ചാൽപ്പിന്നെ ധാർമ്മികമായി വേറൊരാളേക്കാഠം മെച്ചപ്പെട്ടവരാണു് നാം എന്നു് തോന്നാനും തുടന്നു് പലേ പിഴകളും പററാനും ഇടയേ വരില്ലല്ലൊ. പലപ്പോഴും ഈ ഔദാസീന്യം നിലനിർത്താൻ സാധ്യമായില്ല എന്നു വന്നേയ്ക്കാം, അത്രയും പ്രകടവും ദ്രോഹകരവുമാവും ചിലപ്പോഠം ചിലരുടെ അധർമ്മചേഷ്ടിതങ്ങഠം. അപ്പോഴൊക്കെ ഒന്നാണു് ചെയ്യേണ്ടതു്: അങ്ങനെ ചിലരേക്കാഠം ധർമ്മശീലരാണു് എന്നു വെച്ചു് നമുക്കു് നമ്മുടെ ധാർമ്മികതയിൽ സംതൃപ്തി കൊള്ളാറായില്ല, ഇനിയും നമുക്കു് എത്രയോ വഴി പിന്നിടേണ്ടതുണ്ടു്, എന്നാലേ നാം എത്തേണ്ടേടത്തെത്തു, നമുക്കു് പരിപൂർണ്ണമായ ധർമ്മനിഷ്ഠ കൈവരു എന്നു് വീണ്ടും വീണ്ടും ഓർമ്മിക്കുക; അതോടൊപ്പം ധർമ്മാധ്വാവിൽ നമ്മേക്കാഠം എത്രയോ മുന്നിൽ എത്തിയവരും എത്രയോ പേരുണ്ടു് എന്നും ഓർമ്മിക്കുക; അങ്ങനെ നമ്മുടെ അഹങ്കാരത്തെ തലപൊക്കാനേ അനുവദിക്കാതിരിക്കുക. വ്യക്തി, സമുദായം, രാഷ്ട്രം എന്നിങ്ങനെ പല നിലകളിലും മററു ചിലരേക്കാഠം ധാർമ്മികരാണു് നാം എന്നൊരു തോന്നൽ ചിലപ്പോഠം നമുക്കുണ്ടായേയ്ക്കാം. അപ്പോഴൊക്കെ മേൽക്കാണിച്ചവിധം നാം നമ്മുടെ അഹങ്കാരത്തെ ആട്ടിയകററാൻ നിഷ്കർഷിച്ചേ കഴിയൂ. അങ്ങനെ ആട്ടിയകററാനുള്ള പരിശ്രമം എത്രയായാലും ഏറിപ്പോവില്ല. ധർമ്മാത്മാവായ യുധിഷ്ഠിരനെപ്പോലും ആ അഹങ്കാരം കീഴ്പെടുത്തിക്കളഞ്ഞുവല്ലൊ.

---

# പൂന്താനം - ഒരു പഠനം

**ടി. പി. ബാലകൃഷ്ണൻനായർ**

## ഭാരതീയതത്ത്വചിന്തയുടെ സവിശേഷത

മനുഷ്യസ്വഭാവത്തിനു് രണ്ടു വശങ്ങളുണ്ടു്. അവയിൽ ബഹിർമുഖം, പ്രവൃത്തിപരവും ക്ഷോഭസങ്കുലവുമാണു്. അന്തർമുഖമാകട്ടെ, നിവൃത്തിനിരതവും ശാന്തിപരവുമാണു്. അന്തർവ്വാഹിനിയായ സ്വഭാവത്തിൻെറ തെളിവും മിഴിവും വർദ്ധിപ്പിച്ചു്, മനുഷ്യനിൽ അന്തർലീനമായ ശക്തിയെ ഉണർത്തി, അവനെ ആത്മോന്മുഖനാക്കിത്തീർക്കുന്ന സന്ദേശമാണു് ഭാരതീയ ദർശനങ്ങളിൽ മുഴങ്ങിക്കേഠംക്കുന്നതു്. ഗ്രാമഫോൺറിക്കാർഡുകഠം കാഴ്ചയിൽ എല്ലാം ഒന്നുപോലെയാണെങ്കിലും അവയിൽ പതിഞ്ഞിട്ടുള്ള രേഖയുടെ വ്യത്യാസത്താൽ, ഗാനമാധുരി

വ്യത്യസ്തമായിരിക്കുന്നു. അതുപോലെ മനുഷ്യരുടെ വിചാരരൂപമായ റിക്കാർഡും വാസനകളാൽ വ്യത്യസ്തമാകയാൽ, തദനുസരണം വ്യക്തിത്വവും വിഭിന്നമായിരിക്കുന്നു. ആന്തരമായ വിചാരങ്ങളും ഇച്ഛകളും മനുഷ്യനെ ശുദ്ധമോ അശുദ്ധമോ ആയ സ്വസ്വഫലങ്ങളെ അനുഭവിപ്പിച്ചുകൊണ്ടിരിക്കും. ശിഥിലചിന്തകൾ കൊണ്ടു് അയഞ്ഞ മനസ്സിനെ, ഏകാഗ്രമാക്കിത്തീർക്കുവാനും, വിചാരങ്ങളുടെ സ്വഭാവങ്ങളെ മാററുവാനും ഉതകുന്ന പല മാർഗ്ഗങ്ങളും നമ്മുടെ പൂർവ്വികർ നമുക്കു കാണിച്ചു തന്നിട്ടുണ്ടു്. കർമ്മം, യോഗം, ജ്ഞാനം, ഭക്തി – എന്നിങ്ങനെ മനുഷ്യരുടെ സ്വഭാവഭേദമനുസരിച്ചു് വിധിച്ചിട്ടുള്ള എല്ലാ മാർഗ്ഗങ്ങളുടേയും പരമലക്ഷ്യം സച്ചിദാനന്ദപ്രാപ്തിയാണു്.

## ഭക്തിയോഗത്തിൻെറ വൈശിഷ്ട്യം

വാസ്തവത്തിൽ ഭക്തിയില്ലാതെ ജ്ഞാനമോ, ജ്ഞാനമില്ലാതെ ഭക്തിയോ ഉണ്ടാവുകയില്ല. കർമ്മജ്ഞാനഭക്തിമാർഗ്ഗങ്ങളിൽ ഈ യുഗത്തിനു് ഏററവും അനുരൂപമായതു് ഭക്തിയോഗമാണെന്നു് അനുഭവസ്ഥർ പറയുന്നു. ഭക്തിയുടെ പാരമ്പര്യം ഹിന്ദുമതത്തിൽ പണ്ടേ അടിയുറച്ചതാണു്. കലികല്മഷങ്ങളിൽനിന്നു മുക്തനാകുവാൻ മനുഷ്യൻ ഈശ്വരനുമായി സ്ഥാപിക്കുന്ന പവിത്രബന്ധമാണു് അതു്. ഈശ്വരഗതമായ ഏകാഗ്രതയാൽ മനശ്ശാന്തി നേടുകയാണു് അതിൻെറ ലക്ഷ്യം. ഈശ്വരനോടു ബന്ധിക്കുക എന്നു് അർത്ഥമായ 'ഭജ്' ധാതുവിൽനിന്നു ജനിക്കുന്ന ഭക്തി എന്ന പദത്തിനു്, 'ഈശ്വരനോടുള്ള അതിരററ ശുദ്ധസാത്ത്വികപ്രേമം' എന്നാണർത്ഥം. ഈശ്വരസാക്ഷാത്കാരം ഇച്ഛിക്കുന്നവർക്കു് ഈശ്വരനാമവും ഈശ്വരകൃപയുമാണു് അവലംബം. ഭക്തിയും, വിശ്വാസവും, നിരന്തരമായ ജപവും മൂലമേ ഈശ്വരമഹത്ത്വം അറിയാനും അനുഭവിക്കാനും കഴിയൂ. രാഗമൂലകങ്ങളായ വികാരങ്ങളിൽ ഏററവും പരിശുദ്ധമായിട്ടുള്ളതും ഭക്തിയാണു്. നാരദഭക്തിസൂത്രം തുടങ്ങിയ കൃതികൾ ഭക്തിഭാവത്തെ സമുജ്ജ്വലമാക്കിത്തീർക്കുന്നു. പുരാണേതിഹാസങ്ങളെല്ലാം ഭക്തിമാർഗ്ഗാധിഷ്ഠിതങ്ങളാണു്.

## ഭക്തിപ്രസ്ഥാനത്തിൻെറ പൂർണ്ണോദയം

ഉച്ചനീചചിന്തകൾ ദൂരീകരിച്ചു്, ധർമ്മഗ്ലാനിയിൽനിന്നു് മനുഷ്യരെ മോചിപ്പിച്ചു്, പവിത്രീകരിക്കുന്നതിൽ ഭക്തിസാഹിത്യത്തിനുള്ള സ്ഥാനം അനുപമമാണു്. സദാചാരത്തിൽ വാർത്തെടുത്ത ഭക്തിയിൽക്കൂടി ഭാരതീയരെ സംസ്കാരപ്രബുദ്ധരാക്കുവാൻ രാമായണവും ഭാഗവതവും വളരെ പ്രേരണ ചെലുത്തിയിട്ടുണ്ടു്. ദാസ്യഭക്തിക്കു പ്രാധാന്യം കല്പിച്ച രാമഭക്തിശാഖയ്ക്കും കൃഷ്ണഭക്തിശാഖയ്ക്കും പ്രതിഷ്ഠ നൽകിയതു രാമാനുജൻ തുടങ്ങിയ ആചാര്യന്മാരാണു്. ശ്രീശങ്കരൻ, രാമാനുജൻ, മധ്വൻ, കുലശേഖരൻ, വിദ്യാരണ്യൻ, ജയദേവൻ, വാമദേവൻ, കബീർ, നാനാക്കു്, ചൈതന്യൻ – തുടങ്ങിയ ആദ്ധ്യാത്മികാചാര്യന്മാരിൽക്കൂടി ഉണ്ടായ നവോത്ഥാനം ജനതയെ ഭക്തിമാർഗ്ഗത്തിലേയ്ക്കു നയിക്കുവാൻ പ്രേരകമായിത്തീർന്നു. ഹൈന്ദവധർമ്മത്തിൻെറ ഉയിർത്തെഴുനേൽപ്പോടെ ഭാരതത്തിൽ ഉടനീളം മുഴങ്ങിക്കേട്ട കാഹളനിനാദം കേരളത്തിലും അലയടിച്ചുകൊണ്ടിരുന്നു. സമുദായത്തിൽ വന്നുകൊണ്ടിരിക്കുന്ന ഉത്ഥാനപതനങ്ങൾക്കു് അനുസരണമായി, സാഹിത്യസങ്കേതങ്ങൾക്കും മാററം കൂടാതെ സാദ്ധ്യമല്ലല്ലൊ. സാഹചര്യങ്ങൾ ഭക്തിപ്രസ്ഥാനത്തിൻെറ പൂർണ്ണോദയത്തിനും, ഗാനപ്രപഞ്ചത്തിൻെറ വികാസത്തിനും കളമൊരുക്കി.

## മേൽപ്പുത്തൂരും എഴുത്തച്ഛനും പൂന്താനവും

നവോത്ഥാനകാലഘട്ടത്തിൽ ഭക്തിപ്രസ്ഥാനമണ്ഡലത്തിൽ ഉദിച്ചുയർന്ന മൂന്നു മഹാതേജസ്സുകളാണു് മേൽപ്പുത്തൂരും എഴുത്തച്ഛനും പൂന്താനവും. ശാസ്ത്രത്തേയും കവിതയേയും കൂട്ടിയിണക്കിയ നാരായണഭട്ടപാദരും, ഭക്തിമാർഗ്ഗപ്രചാരകനായ തുഞ്ചത്താചാര്യനും, ഭക്താഗ്രണിയായ പൂന്താനവും സമകാലീനരായിരുന്നുവെന്നാണു് ഐതിഹ്യം. കാലത്തിൻെറ പ്രവണതകളെ യാഥാർത്ഥ്യബോധത്തോടെ കൈകാര്യം ചെയ്ത അവർ, ഈശ്വരോപാസനയിലും കാവ്യോപാസനയിലും സമദർശികളായിരുന്നു. ധാർമ്മികാധഃപതനത്തിൽനിന്നു് മനുഷ്യരാശിയെ ഉദ്ധരിക്കുവാൻ കലയെ പ്രചരണോപാധിയാക്കി ഭക്തി പ്രചരിപ്പിക്കുക എന്നതായിരുന്നു മൂവരുടേയും ലക്ഷ്യം. മേൽ

പുത്തൂർ സംസ്കൃതത്തിനു നൽകിയ സ്ഥാനം, കൈരളിക്കു നൽകിയ ഉത്പതിഷ്ണുവായ ഒരു ആചാര്യനാണ് തുഞ്ചത്തെഴുത്തച്ഛൻ. ഭക്തിയും തത്വചിന്തയും ഇടകലർന്ന് ലളിതകോമളമായി പ്രവഹിക്കുന്ന പൂന്താനകൃതികൾ, എഴുത്തച്ഛൻ വെട്ടിത്തെളിച്ച മാർഗ്ഗത്തെ കുറേക്കൂടി സഞ്ചാരയോഗ്യമാക്കിത്തീർത്തുവെന്നു പറയാം. എന്നാൽ എഴുത്തച്ഛനെപ്പോലെ കൈരളിയുടെ രൂപഭാവങ്ങളിൽ പുതുമ കലർത്തുവാനോ, സാഹിത്യപ്രസ്ഥാനത്തിൻെറ പ്രതിഷ്ഠാപകനായിത്തീരുവാനോ പൂന്താനത്തിനു കഴിഞ്ഞിട്ടില്ല. ആന്തരമായ അനുഭൂതിരസംകൊണ്ട് കവിതയുടെ ഉയർന്ന തലങ്ങളിൽ ചെന്നെത്തിയ പൂന്താനത്തിൻെറ ഗാനതല്ലജങ്ങൾ, എക്കാലത്തും കേരളീയരിൽ ഭക്തിരസം വളർത്തിക്കൊണ്ടിരിക്കുമെന്നുള്ളതിൽ സംശയത്തിന്നവകാശമില്ല. പൂന്താനം ഭട്ടതിരിയോളം വ്യുത്പന്നനോ ശാസ്ത്രജ്ഞനോ ഒന്നും ആയിരുന്നില്ലെങ്കിലും, ഭക്തിയിൽ ആ പരമഭാഗവതൻ ആരേയും അതിശയിച്ചിരുന്നു. ശാരീരികവ്യഥയാണ് ഭട്ടതിരിയുടെ ഭക്തിക്കു മാററു കൂട്ടിയതു്. കുടുംബജീവിതത്തിലെ ഇച്ഛാഭംഗങ്ങളാണ് പൂന്താനത്തെ വലയം ചെയ്തതു്. എന്നാൽ അവയിൽ നിന്നു മോചനം നേടുവാനോ, ആയുരാരോഗ്യസൗഖ്യം സമ്പാദിക്കുവാനോ അല്ല ആ ശുദ്ധാത്മാവ് അഭിലഷിച്ചതു്. സംസാരമോചനമായിരുന്ന ലക്ഷ്യം. ഈ അംശത്തിൽ പൂന്താനം എഴുത്തച്ഛനോടു് കൂടുതൽ അടുക്കുന്നു. മേൽപുത്തൂർ കവിതയിൽ ഭക്തി കലർത്തി. എഴുത്തച്ഛൻ ഭക്തിയും സാഹിത്യവും ക്ഷീരനീരന്യായേന കൂട്ടിക്കലർത്തി. പൂന്താനത്തിൻെറ കവിത ഭക്തിയിൽ ലയിച്ചു.

## നമ്പൂതിരിമാരുടെ കാവ്യശൈലിയും പൂന്താനഭാരതീയും

ഒരു ജനതയുടെ സംസ്കാരത്തോടും പാരമ്പര്യത്തോടും പരമ്പരാഗതമായ കാവ്യശൈലിയോടും ബന്ധപ്പെട്ടതാണ് അവരുടെ സാഹിത്യമെന്നു കാണുവാൻ പ്രയാസമില്ല. ആചാരാനുഷ്ഠാനങ്ങളിലും വിചാരഗതിയിലും മാത്രമല്ല, ഔദാര്യം, പ്രഭാവം, വിദഗ്ദ്ധത്വം, വാഗ്മിതഫലിതപ്രയോഗനിപുണത തുടങ്ങിയ ഒട്ടേറെ ഗുണങ്ങളാൽ അലംകൃതമായ ഒരു ജനവിഭാഗമാണ് നമ്പൂതിരിസമുദായം. തന്നിമിത്തം അവരുടെ കാവ്യശൈലിയിലും ശ്രദ്ധേയമായ പല വിശേഷതകളും കൈവന്നിട്ടുണ്ട്. ചെറുശ്ശേരി, പുനം തുടങ്ങിയ സാഹിത്യകുശലന്മാർ ഉണ്ടായിട്ടുള്ള സമുദായത്തിലാണ് 'പൂന്തേനാം പല കാവ്യം കണ്ണനു നിവേദിച്ച പൂന്താന'വും ആവിർഭവിച്ചതു്. എന്നാൽ പൂന്താനം പൂർവ്വഗാമികളെപ്പോലെ ദീർഘനിബന്ധനങ്ങൾ ഒന്നും കൈരളിക്കു കാഴ്ചവെച്ചിട്ടില്ല. മതമര്യാദകളോടു ബന്ധപ്പെട്ട ഏതാനും മാധ്വീബിന്ദുക്കൾ മാത്രമേ അദ്ദേഹം നമുക്കു പകർന്നു തന്നിട്ടുള്ളു. അത്തരം 22 ലഘുകൃതികളുടെ പേർ ഉള്ളൂർ സാഹിത്യചരിത്രത്തിൽ എടുത്തു പറഞ്ഞിട്ടുണ്ട്. ലാളിത്യം പ്രസാദം മാധുര്യം എന്നീ ഗുണങ്ങൾകൊണ്ടു് അലംകൃതമാണ് അവയെല്ലാം.

കൃഷ്ണഗാഥയിലെ അലങ്കാരകോലാഹലമോ, തുള്ളലുകളിലെ വർണ്ണനാബാഹുല്യമോ പൂന്താനകൃതികളിൽ കണ്ടില്ലെന്നുവരാം. ചെറുശ്ശേരിയുടേയും കുഞ്ചൻേറയും പോലുള്ള ശൈലീവല്ലഭത്വം പൂന്താനത്തിനു് ഇല്ലായിരുന്നെങ്കിലും, തന്മയത്വവും ഊർജ്ജിതത്വവും കൊണ്ടു് വർണ്ണ്യവസ്തുവിൻെറ സ്ഫുടപ്രതീതി ഉളവാക്കുന്ന വാങ്മയചിത്രങ്ങൾ രചിക്കുന്നതിൽ പൂന്താനം ഇവരെ അതിശയിച്ചിരുന്നു. സാധാരണ ജനങ്ങൾക്ക് രസിക്കുന്ന മട്ടിൽ ചമത്കാരം ഉളവാകണമെന്നല്ലാതെ, സ്ഥാനത്തും അസ്ഥാനത്തും അലങ്കാരം തിരുകിവെയ്ക്കുവാൻ പൂന്താനം മുതിർന്നിട്ടില്ല. അദ്ദേഹം പ്രാസപക്ഷപാതി ആയിരുന്നെങ്കിലും ഭാവഭംഗിയിൽ രസിക്കുന്നതിനു് അതു് പ്രതിബന്ധമായിരുന്നില്ല. ശബ്ദഭംഗികൊണ്ടു് സ്വകവനങ്ങളെ ശ്രവണസുഭഗമാക്കുവാൻ പൂന്താനത്തിനുള്ള വൈഭവമാണ് നാം തത്കൃതികളിൽ കാണുന്നതു്.

കൊലയാനത്തലവനിരിക്കവേ
കുഴിയാന മദിക്കും കണക്കിനെ.
ഉണ്ണിക്കിടാങ്ങൾ കളിയായൊരു കാലുവെച്ചാൽ
കണ്ണിൽപ്പെരുത്തതിനഹോ കുതുകം പിതൃണാം.

എന്നിങ്ങനെ ഉപമാദ്യലങ്കാരങ്ങളും, പഴമൊഴികളുംകൊണ്ടു് സ്വകവിതയെ കമനീയമാക്കുന്നതിൽ പൂന്താനം തല്പരനായിരുന്നു. ഭക്തിഭാവപ്രകാശനത്തിലാണ് അദ്ദേഹത്തിൻെറ തൂലിക വിദഗ്ദ്ധമായി ചലിച്ചതെങ്കിലും, കരുണാദിരസങ്ങളെയും തുല്യപാടവത്തോടെ

ആവിഷ്ക്കരിക്കുവാൻ ആ കവീശ്വരനു കഴിഞ്ഞിരുന്നു.

ആശയപ്രകാശനസൗകുമാര്യവും സംഗീതഗുണവുംകൊണ്ടു്, ആത്മാവിൽ ലയംകൊള്ളുന്ന നാടൻ വൃത്തങ്ങൾക്കു്, പുനർജ്ജീവൻ നൽകുവാനാണു് പൂന്താനം കൂടുതൽ മനസ്സിരുത്തിയിട്ടുള്ളതു്. എന്നാൽ സംസ്കൃതവൃത്തങ്ങളെ അദ്ദേഹം തീരെ വിഗണിച്ചിട്ടില്ല. അദ്ദേഹത്തിൻെറ കൈയിൽ ഏതു വൃത്തവും ഒന്നുപോലെ ശോഭിച്ചിരുന്നു. സംസ്കൃതവൃത്തം സ്വീകരിക്കുമ്പോഴും എഴുതുന്നതു് മലയാളത്തിലായിരിക്കണമെന്നു് ആ ഭാഷാസ്നേഹിക്കു നിർബ്ബന്ധമുണ്ടായിരുന്നു.

അയത്നലളിതമായ പദമേളനത്താലുള്ള സ്നിഗ്ദ്ധതയും, ഭാഷാപദസമ്പന്നമായ ശൈലിയുടെ പ്രസന്നതയും, വൈദർഭീരീതിക്കു് യോജിച്ച ശബ്ദഘടനയുടെ രുചിരതയും, രസാനുഗുണമായ അലങ്കാരകല്പനകളുടെ പുതുമയും, പ്രകാശനസമ്പ്രദായത്തിൻെറ വൈശദ്യവും, ആശയങ്ങളുടെ സൗകുമാര്യവും, രൂപഭാവങ്ങളുടെ ഒത്തിണക്കവും, ഭക്തിരസനിഷ്യന്ദത്തിൻെറ മധുരിമയുംകൊണ്ടു് അനുകരണാർഹമാണു് പൂന്താനകൃതികൾ. കൃഷ്ണഗാഥയുടെ ലാളിത്യവും, കിളിപ്പാട്ടുകളുടെ പ്രൗഢതയും, ചമ്പൂപ്രബന്ധങ്ങളിലെ കേരളീയതവുംഇണങ്ങിച്ചേർന്ന കലാരൂപങ്ങളാണു് അവയെല്ലാം. മലയാളസാഹിത്യം, തമിഴിൻേറയും സംസ്കൃതത്തിൻേറയും അനുകരണത്തിൽനിന്നു് മുക്തമാകാതിരുന്ന കാലത്തു്, ശുദ്ധമലയാളത്തിലുള്ള ഭക്തിഗാനങ്ങളിൽക്കൂടി അനുവാചകരെ പുളകമണിയിച്ച ആ കവികോകിലം കൈരളിയുടെ നഷ്ടപ്രായമായ വംശമാഹാത്മ്യം പുനരുജ്ജീവിപ്പിച്ചു. ഒരിക്കൽ വായിച്ചാൽ മനസ്സിൽ പതിയത്തക്ക തന്മയത്വവും, ആശയങ്ങളുടെ സാർവ്വജനീനതയും നിമിത്തം പൂന്താനകൃതികൾക്കു് കുടിൽമുതൽ കൊട്ടാരംവരെ പ്രതിഷ്ഠ ലഭിച്ചിട്ടുണ്ടു്. മനോധർമ്മവിലാസവും, ഭാവസൗന്ദര്യവും, ഭക്തിരസാർദ്രതയുംകൊണ്ടു് അദ്ദേഹത്തിൻെറ ഭക്തിഗാഥകൾ കൈരളിയുടെ വാടാമലരുകളായി ഏതു കാലത്തും സമുല്ലസിക്കുമെന്നു് വിചാരിക്കാം.

## പൂന്താനത്തിൻെറ ജീവിതചരിത്രം

ചെറുശ്ശേരി, പുനംതുടങ്ങിയവരെപ്പോലെ പൂന്താനവും ഇല്ലപ്പേരിലാണു് അറിയപ്പെടുന്നതു്. യഥാർത്ഥപേരുപോലും നമുക്കു് നിശ്ചയമില്ല. മലപ്പുറം ജില്ലയിൽ, പെരുന്തൽമണ്ണ താലൂക്കിൽ നെന്മേനി അംശത്തിലുള്ള പൂന്താനം ഇല്ലം ഇന്നും നിലനിന്നുപോരുന്നു. മേൽപുത്തൂരും എഴുത്തച്ഛനും പൂന്താനവും സമകാലീനരായിരുന്നുവെന്നാണു് നമ്മുടെ പഴമ. മേൽപുത്തൂരിൻെറ കൃതികളിൽ പലതിലുമുള്ള കലിദിനസംഖ്യ, കാലനിർണ്ണയത്തിനു് ഉതകുന്ന തെളിവുകളാണു്. എഴുത്തച്ഛൻെറ കാലവും ഏതാണ്ടു് നിർണ്ണയിക്കപ്പെട്ടിട്ടുണ്ടു്. ഇതെല്ലാം പരിഗണിച്ചുകൊണ്ടു് പൂന്താനത്തിൻെറ ജീവിതകാലം 1547 മുതൽ 1640 വരെ ആയിരുന്നുവെന്നുള്ള പ്രൊഫ: കെ. വി. കൃഷ്ണയ്യരുടെ കാലഗണന സ്വീകാര്യമായിത്തോന്നുന്നു. പൂന്താനത്തിൻെറ ഗുരു ഒരു നീലകണ്ഠനായിരുന്നുവെന്നു് സന്താനഗോപാലം പാനയിലും, ശ്രീകൃഷ്ണകർണ്ണാമൃതത്തിലും ഉള്ള ഗുരുസ്മരണയിൽനിന്നു മനസ്സിലാക്കാം. എഴുത്തച്ഛനും ഹരിനാമകീർത്തനത്തിൽ ഒരു നീലകണ്ഠഗുരുവിനെ സ്മരിച്ചിട്ടുണ്ടു്. തൈക്കൈലനാഥോദയം, ചെല്ലൂർ മാഹാത്മ്യം തുടങ്ങിയ കൃതികളുടെ കർത്താവായ നീലകണ്ഠനായിരിക്കാം പൂന്താനത്തിൻെറ ആചാര്യൻ. 'വാമാലയസ്ഥം ഭജ വാസുദേവം' എന്നിങ്ങനെ കൃതികളിൽ കാണുന്ന വാമപുരാധീശസ്മരണമാണു് മറ്റൊരു ജീവിതചരിത്രാംശം. പീലിത്തിരുമുടിയും, പീതാംബരവും, വനമാലയും, ധരിച്ച ബാലഗോപാലകൃഷ്ണനായിരുന്നു പൂന്താനത്തിൻെറ ഉപാസ്യദേവത. പുത്രനാശത്തെപ്പററി വളരെ വ്യാകുലപ്പെട്ട ആളായിരുന്നു പൂന്താനമെന്നു് കൃതികളിൽനിന്നു് വെളിവാകുന്നുണ്ടു്. പൂന്താനത്തിൻെറ ജന്മദേശത്തു് പൂന്താനസ്മാരകവായനശാലയും ഒരു പള്ളിക്കൂടവും ഉണ്ടു്. കേരളഗവണ്മെൻറു് പൂന്താനത്തിനു് ഒരു സ്മാരകം പണിയുവാൻ തീരുമാനിച്ചതായി കേൾക്കുന്നു. പൂന്താനത്തെക്കുറിച്ചു് നമുക്കു് അറിയാവുന്ന ജീവിതചരിത്രവസ്തുതകൾ ഇത്രമാത്രമേയുള്ളൂ. ഐതിഹ്യങ്ങൾ നൽകിയ പരിവേഷത്തിൻെറ പ്രഭാപടലമാണു് പൂന്താനത്തിനു ചുററുമുള്ളതു്. അവ

യെല്ലാം അദ്ദേഹത്തിന്റെ ജീവിതചരിത്രത്തി ലേയ്ക്കു് വെളിച്ചം വീശുന്നവയാണു്. അവയെ പ്പററി വഴിയെ ചിന്തിക്കാം.

## ദാശ്നികഗ്രന്ഥങ്ങളും ജ്ഞാനപ്പാനയും

വിശ്വദാശ്നികന്മാരിൽ പ്രഥമഗണനീയനായ ശ്രീശങ്കരന്റെ ജന്മഭൂമിയാണല്ലൊ കേരളം. ഭവദാസൻ, പ്രഭാകരഗുരു, പയ്യൂർ ഭട്ടതിരിമാർ, കൃഷ്ണലീലാശുകൻ, കുലശേഖരൻ, മേൽപുത്തൂർ, രാഘവാനന്ദൻ തുടങ്ങിയ കേരളീയർ സംസ്കൃതത്തിലെ ദാശ്നികശാഖയെ പോഷിപ്പിച്ചിട്ടുള്ളവരാണു്. നിരണംകവികളുടെ ഗുരുഗീത, തുഞ്ചത്താചാര്യരുടെ ഹരിനാമകീത്തനം തുടങ്ങിയ കൃതികഠം, മലയാളത്തിലും ദാശ്നികശാഖ ഒട്ടൊക്കെ വളന്നിട്ടുണ്ടെന്നുള്ളതിനു് നിദശ്നങ്ങളാണു്. ദാശ്നികഗ്രന്ഥങ്ങഠം പലതുമുണ്ടെങ്കിലും അവയെല്ലാം പണ്ഡിതൈകവേദ്യമാണു്. സാധാരണക്കാക്കു് സുഗ്രഹമായ ജ്ഞാനമാഗ്ഗഗ്രന്ഥം, പൂന്താനത്തിന്റെ ജ്ഞാനപ്പാന മാത്രമേയുള്ളു. ഭഗവത്പ്രസാദത്താൽ പൂന്താനത്തിനു് ഒരു ഉണ്ണി ഉണ്ടായതു് ചോറൂണദിവസം മുഖത്തു മുണ്ടു വീണു് ശ്വാസം മുട്ടി മരിച്ചു. അവിചാരിതമായ ഈ ഈശ്വരശിക്ഷ അദ്ദേഹത്തെ കണക്കിലേറെ വേദനിപ്പിച്ചു. ''ആത്തി നൽകിടുമീശ്വരനെങ്കിലും, പ്രാത്ഥിക്കേ നമുക്കഞ്ഞോട്ടു ചെയ്യാവൂ.'' എന്ന ന്യായമനുസരിച്ചു്, മനഃശുദ്ധി കൈവന്നിട്ടുള്ള പരമഭാഗവതനായ പൂന്താനം,

> ഉണ്ണിക്കണ്ണൻ മനസ്സിൽക്കളിക്കുമ്പോഠം
> ഉണ്ണികഠം മററു വേണമോ മക്കളായ്.

എന്നു് സ്വയം സമാധാനപ്പെട്ടു്, വിരക്തനും വേദാന്തിയുമായിത്തീന്നു. അങ്ങനെ നാടും വീടും ഉപേക്ഷിച്ചു്, വൈരാഗ്യോദയമുണ്ടായ കാലത്താണു് ജ്ഞാനപ്പാന നിമ്മിച്ചതെന്നു കേഠക്കുന്നു. ലോഹങ്ങഠം അതിന്റെ ദ്രവീകൃതരൂപത്തിലാണു് ഏതു രൂപവും കൈക്കൊള്ളുവാൻ സമത്ഥമായിത്തീരുന്നതു്. പകരം വെയ്ക്കാനാകാത്ത പലതും നഷ്ടപ്പെടുമ്പോഴാണു്, മനുഷ്യൻ ജീവിതത്തെക്കുറിച്ചു് ചിന്തിക്കുന്നതും, പല വിലപ്പെട്ട പാഠങ്ങഠം പഠിക്കുന്നതും. വാസ്തവത്തിൽ ദുഃഖമാണു് മനുഷ്യനെ ചിന്തകനും തത്ത്വജ്ഞാനിയുമാക്കിത്തീക്കുന്നതു്. ജീവിതത്തിന്റെ ക്ഷണികതയും നിസ്സാരതയും വെളിപ്പെടുത്തി, ഹരിനാമോച്ചാരണത്തിന്റെ ഭവ്യത വിശദമാക്കുന്ന ഒരു സരളവേദാന്തകൃതിയാണു് പൂന്താനത്തിന്റെ ജ്ഞാനപ്പാന. പ്രപഞ്ചഗതി കണ്ടറിഞ്ഞു്, തത്ത്വോപദേശം ചെയ്യുന്ന ആ ധമ്മാഗ്രേസരൻ ജ്ഞാനയോഗത്തേക്കാഠം ഭക്തിയോഗത്തെയാണു് ജ്ഞാനപ്പാനയിൽ പിൻതുടരുന്നതു്. ധാമ്മികബോധം ഉണത്തി, വിവേകവും വൈരാഗ്യവും വളത്തി, സ്വഗാനധാരയിലൂടെ ആ ഭക്താഗ്രഗണ്യൻ, ജനതയെ ഭക്തിഭാവത്തിലേയ്ക്കു് ആനയിച്ചു. നിമി–നവയോഗീസംവാദം, ശ്രീകൃഷ്ണോദ്ധവസംവാദം മുതലായവയിലെ ആശയങ്ങഠം ജ്ഞാനപ്പാനയിൽ ഏററുപാടിയിട്ടുണ്ടു്. എന്നാൽ പ്രാരബ്ധങ്ങളിൽ മുഴുകിക്കഴിയുന്ന ഒരുവന്റെ ജീവിതാനുഭവങ്ങളോടു് ഇടകലത്തി തത്ത്വോപദേശം ചെയ്യുന്നതുകൊണ്ടു് ജ്ഞാനപ്പാന കൂടുതൽ ജനകീയമായിത്തീന്നിട്ടുണ്ടു്.

> എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
> മണ്ടിമണ്ടിക്കരേറുന്നു മോഹവും
> കണ്ടു കണ്ടങ്ങിരിക്കും ജനങ്ങളെ
> കണ്ടില്ലെന്നു വരുത്തുന്നതും ഭവാൻ
> മാളികമുകളേറിയ മന്നന്റെ
> തോളിൽ മാറാപ്പു തുക്കുന്നതും ഭവാൻ
> കൂടിയല്ല പിറക്കുന്ന നേരത്തും
> കൂടിയല്ല മരിക്കുന്ന നേരത്തും
> മദ്ധ്യേയിങ്ങനെ കാണുന്ന നേരത്തു
> മത്സരിക്കുന്നതെന്തിന്നു നാം വൃഥാ.

എന്നിങ്ങനെ വിവിധങ്ങളായ ലോകധമ്മങ്ങളേയും, സദാചാരതത്ത്വങ്ങളേയും കുറിച്ചു്, അറിവു നേടാൻ കഴിയുന്ന, രസനിഷ്യന്ദികളായ പ്രമാണവാക്യങ്ങളുടെ ആകരമാണു് ജ്ഞാനപ്പാന. ഇത്തരം സദുപദേശങ്ങളെ നാം വിലമതിയ്ക്കുന്നെങ്കിൽ പ്രാപഞ്ചികജീവിതം എത്രമാത്രം സമാധാനസുന്ദരമായിത്തീരുമെന്നു് പറയേണ്ടതില്ലല്ലൊ.

## സന്താനഗോപാലം പാന

നാലു പാദങ്ങഠം ഉള്ള ഒരു ലഘു കൃതിയാണു് സന്താനഗോപാലം അഥവാ കുമാരഹരണം പാന. സന്താനനാശത്താൽ ദുഃഖിതനായ ഒരു ബ്രാഹ്മണൻ, ശ്രീകൃഷ്ണനോടു് സങ്കടമുണത്തിക്കുന്നു. ശ്രീകൃഷ്ണൻ അതിന്റെ പരി

ഹാരത്തിനു ശ്രമിക്കായ്കയാൽ, ഇനിയുണ്ടാകുന്ന ശിശുവിനെ താൻ രക്ഷിച്ചുകൊള്ളാമെന്നു് അർജ്ജുനൻ പ്രതിജ്ഞചെയ്യുന്നു. വീരവാദം പറഞ്ഞ വിജയന്റെ ശ്രമങ്ങളൊന്നും ഫലിച്ചില്ല. അത്തവണ ബ്രാഹ്മണസ്ത്രീയു പ്രസവിച്ച കുട്ടിയുടെ ജഡംകൂടി അദൃശ്യമായിത്തീർന്നു. സർവ്വത്ര ബ്രാഹ്മണകുമാരന്മാരെ തിരഞ്ഞു് നിഷ്ഫലപ്രയത്നനായ അർജ്ജുനൻ പ്രതിജ്ഞയനുസരിച്ചു് അഗ്നിയിൽച്ചാടി ദേഹത്യാഗം ചെയ്യാൻ ഒരുങ്ങുന്നതും, ഭക്താനുകമ്പിയായ ഭഗവാൻ പാർത്ഥനൊരുമിച്ചു് വൈകുണ്ഠലോകത്തിലേയ്ക്കു പോകുന്നതുമാണു് പിന്നീടു വർണ്ണിക്കുന്നതു്. കൃഷ്ണാർജ്ജുനന്മാരുടെ യാത്ര, വൈകുണ്ഠവർണ്ണന, മഹാവിഷ്ണുവുമായുള്ള സംഭാഷണം, ബ്രാഹ്മണകുമാരന്മാരുടെ പ്രത്യാനയനം തുടങ്ങിയ കാര്യങ്ങളാണു് ചതുർത്ഥപാദത്തിലെ പ്രതിപാദ്യം. ബ്രാഹ്മണന്റെ അർജ്ജുനനിന്ദ, അർജ്ജുനന്റെ അഗ്നിപ്രവേശസംരംഭം, അർജ്ജുനരക്ഷാർത്ഥം കൃഷ്ണന്റെ ആഗമനം, വൈകുണ്ഠവർണ്ണനം തുടങ്ങിയ ഭാഗങ്ങളുടെ ആസ്വാദ്യത കവിയുടെ ഭാഷയിൽ 'അതിമോഹനമെന്നേ പറയാവൂ.'

'പീലിക്കാർകുന്തൽ കെട്ടങ്ങഴികയും
പട്ടുപൂന്തുകിലൊട്ടൊട്ടഴികയും
വത്സ, വത്സ, വിജയ, സഖേ, സഖേ,
പാർത്ഥ, പാർത്ഥ, ധനഞ്ജയ, ഫൽഗുന.

എന്നിങ്ങനെ ഭയസംഭ്രമങ്ങളോടെ, അർജ്ജുനനെ സാഹസത്തിൽനിന്നു പിൻതിരിപ്പിക്കുന്ന ശ്രീകൃഷ്ണന്റെ മനോരമമായ രൂപം മനസ്സിൽനിന്നു മാഞ്ഞുപോകുകയില്ല. അർജ്ജുനന്റെ ദുരഭിമാനം ശമിച്ചു് പരിക്ഷീണനായിത്തീർന്നപ്പോൾ 'ഇനിയും എന്നെ പരീക്ഷണവിധേയനാക്കരുതേ,' എന്നു പ്രാർത്ഥിച്ചു. അതോടെ ഈശ്വരസാക്ഷാത്കാരത്തിനു് അർഹനായി.

പച്ചക്കൽകൊണ്ടു വിഷ്ണുസ്വരൂപമായ്
കൊത്തിവെച്ചോരു പാവകളെപ്പോലെ

നിശ്ചലരായി ഭഗവദ്ധ്യാനത്തിൽ ലയിച്ചിരിക്കുന്ന ഭക്തവൃന്ദങ്ങളോടുകൂടിയ ശ്രീവൈകുണ്ഠം അർജ്ജുനനു കാണുവാൻ സാധിച്ചു. 'മതിചേർന്ന കുമാരഹരണമാം കഥതന്നിൽ മുഴുകിച്ചമഞ്ഞ' കവിയുടെ അനുഭവത്തിൽനിന്നു രൂപം പൂണ്ട,

കഷ്ടമെന്നുടെ കുട്ടിക്കിടാവിതാ
ദൃഷ്ടിനിർത്തി കിടക്കുന്നു ദൈവമേ

എന്നിത്തരം പ്രസ്താവനകളിൽ, അനുഭവപ്പെടുന്ന ആസ്വാദ്യതയും തന്മയീഭാവവും, അദ്ദേഹത്തിന്റെ പുത്രമരണത്തെ സൂചിപ്പിക്കുന്നതായി വിചാരിക്കാം. ഇതു നിത്യവും ഗാനം ചെയ്യുന്നതു്, സന്തതികൾ ഉണ്ടാകുവാനും, അവരുടെ ക്ഷേമൈശ്വര്യങ്ങൾക്കും വിശേഷമാണെന്നു് വിശ്വസിച്ചുപോരുന്നു.

വള്ളുവൻപാട്ടു തുടങ്ങിയ പ്രാചീനഗാനങ്ങളിൽ കാണുന്ന വൃത്തമായിരിക്കണം അല്പാല്പം രൂപാന്തരപ്പെട്ടു് പാനയായിത്തീർന്നതു്. പാനപ്പാട്ടുകൾ കീർത്തനത്തിന്റെ രൂപത്തിലാണു് ജനിച്ചതെങ്കിലും, മററു വിഷയങ്ങളെ രസാനുഗുണമായി വർണ്ണിക്കുവാനും പ്രയോജനപ്പെടുന്നു. കൃഷ്ണദൂതു്, സുഭദ്രാഹരണം, മുറജപപ്പാന, വ്യാസോത്പത്തി – എന്നിങ്ങനെ ഈ ശാഖയിൽ അനേകം ഖണ്ഡകൃതികൾ ഭാഷയ്ക്കു ലഭിച്ചിട്ടുണ്ടു്. പാനപ്പാട്ടിന്റെ ഉപജ്ഞാതാവാണു് പൂന്താനമെന്ന അഭിപ്രായത്തോടു് പലരും വിയോജിച്ചേക്കാമെങ്കിലും, അതിന്റെ പ്രതിഷ്ഠാപകനായി പരിഗണിക്കുന്നതിൽ ആർക്കും എതിരഭിപ്രായം ഉണ്ടാവുകയില്ല. ചെറുശ്ശേരിയുടെ ഗാഥയും, എഴുത്തച്ഛന്റെ കിളിപ്പാട്ടും, രാമപുരത്തുവാര്യരുടെ വഞ്ചിപ്പാട്ടും, കുഞ്ചന്റെ തുള്ളൽപ്പാട്ടുംപോലെ, പൂന്താനത്തിന്റേതായിട്ടാണു് പാനപ്പാട്ടുകളും പ്രസിദ്ധമായിട്ടുള്ളതു്. വൃത്തത്തിന്റെ രുചിരതയും, ഭക്തിയുടെ മധുരിമയും, രചനാശില്പത്തിന്റെ മനോഹാരിതയുംകൊണ്ടു് പൂന്താനത്തിന്റെ പാനപ്പാട്ടുകളോടു് മുട്ടിനിൽക്കുവാൻ പോന്ന രചനകൾ മലയാളത്തിൽ വേറെ ഇല്ലെന്നു തന്നെ പറയാം.

## ശ്രീകൃഷ്ണകർണ്ണാമൃതങ്ങൾ

അഖിലഭാരതപ്രശസ്തിയാർജ്ജിച്ച വേദാന്തകേസരിയും, വൈയാകരണനും, പരമഭാഗവതനുമായ ഒരു ദാർശനികകവിയാണു് കൃഷ്ണലീലാശുകൻ അഥവാ വില്വമംഗലത്തുസ്വാമിയാർ. കൃഷ്ണാവതാരകഥയെ സ്തോത്രരൂപേണ വർണ്ണിക്കുന്നതാണു് വില്വമംഗലത്തിന്റേയും പൂന്താനത്തിന്റേയും കൃഷ്ണകർണ്ണാമൃതങ്ങൾ. ഭക്തികാവ്യങ്ങളുടെ കൂട്ടത്തിൽ അവയ്ക്കു് അതിമഹത്തായ സ്ഥാനമുണ്ടു്. കർണ്ണങ്ങൾക്കു് അമൃതംപോലെ ആഹ്ലാദം നൽകുന്നതാകയാൽ കൃഷ്ണകർണ്ണാമൃത

മെന്ന പേരും ഇരുകാവ്യങ്ങൾക്കും അന്വത്ഥമാണ്. സംസ്കൃതകൎണ്ണാമൃതത്തിൽ 303 ശ്ലോകങ്ങളും ഭാഷാകൎണ്ണാമൃതത്തിൽ 159 ശ്ലോകങ്ങളുമാണുള്ളതു്. രചനയുടെ സൗകുമാര്യവും, സംഗീതത്തിന്റെ മധുരിമയും, ഭക്തിരസത്തിന്റെ പ്രചുരിമയും ഇരു കൃതികളിലും ഒന്നുപോലെ മേളിച്ചിട്ടുണ്ടു്. രണ്ടിലും പ്രാസഭംഗിയും ഭക്തിപ്രവാഹവും ഓളംവെട്ടുന്ന ശ്ലോകങ്ങൾ ധാരാളമുണ്ടു്.

സരസഗുണനികായം സച്ചിദാനന്ദകായം
ശമിതസകലമായം സത്യലക്ഷ്മീസഹായം
ശമദമസമുദായം ശാന്തസർവ്വാന്തരായം
സഹൃദയജനദായം നൗമി ഗോപാലരായം.

[ശ്രീകൃഷ്ണകൎണ്ണാമൃതം — ലീലാശുകൻ]

അമ്പാടിക്കൊരു ഭൂഷണം രിപുസമൂ-
ഹത്തിന്നഹോ ഭീഷണം
പൈമ്പാൽവെണ്ണതയിർക്കു മോഷണ-
മതിക്രൂരാത്മനാം പേഷണം
വൻപാപത്തിനു ശോഷണം വനിതമാർക്കാ-
നന്ദസമ്പോഷണം
നിൻപാദം മതിഭൂഷണം ഹരതു മേ
മഞ്ജീരസംഘോഷണം.

[ഭാഷാകൎണ്ണാമൃതം — പൂന്താനം]

മേൽപുത്തൂരിന്റെ ഭക്തി, പാണ്ഡിത്യപ്രധാനവും, ലീലാശുകന്റെ ഭക്തി ശൃംഗാരപ്രധാനവുമാണു്. പൂന്താനത്തിന്റെ ഭക്തിയാകട്ടെ നിഷ്ക്കളങ്കമാണു്. പൂന്താനത്തിന്റെ ഭക്തിപൂൎണ്ണിമയും ഭാഷാകൎണ്ണാമൃതരചനയും കാരണം ചിലർ 'മലയാളഭാഷയിലെ വില്വമംഗലം' എന്നു് അദ്ദേഹത്തെ വിശേഷിപ്പിച്ചു കാണുന്നു. ഭക്തിഭാവത്തിൽ പൂന്താനം വില്വമംഗലത്തോടു സമശീൎഷനെന്നല്ല, ഉന്നതശീൎഷനെന്നുതന്നെ പറയുന്നതാവും കൂടുതൽ സമീചീനം. ഭക്തിരസവൎണ്ണനയിലാണു് പൂന്താനത്തിന്റെ തൂലിക വിദഗ്ദ്ധമായി ചലിക്കുന്നതു്. ശ്രീകൃഷ്ണന്റെ ദിവ്യലീലകൾ ഓരോന്നും കൺമുമ്പിൽ കാണുമാറാകണമെന്നാണു് ആ ഭക്തശിരോമണി പ്രാൎത്ഥിക്കുന്നതു്.

ഏലസ്സും മണിയും ചിലമ്പു തളയും
കോലാഹലത്തോടെയ-
മ്മേളത്തിൽ കളിയും ചിരിച്ച മുഖവും
തൃക്കൈകളിൽ താളവും
കാലിക്കാൽപ്പൊടിയും കളായനിറവും
കാരുണ്യവായ്പും തഥാ
ബാലകൃഷ്ണനടുത്തു വന്നൊരു ദിനം
കണ്ടാവു കൺകൊണ്ടു ഞാൻ.

.... .... .... .... .... .... ....

ഉണ്ണിക്കാലും തളക്കോപ്പുകളുമരയിലെ
പൊന്നരഞ്ഞാൺ കിഴിഞ്ഞി-
ട്ടുണ്ണിക്കൈക്കൊണ്ടൊരുണ്ണിപ്പലകയുടനെടു-
ത്തൊട്ടു വീണ്ടും നടന്നും............

ഉള്ള ഉണ്ണിക്കൃഷ്ണന്റെ ആ വരവു് എത്ര തന്മയത്വം കലൎന്നതാണു്. വൎണ്ണ്യവസ്തുവിന്റെ സൂക്ഷ്മാംശങ്ങൾ വായനക്കാരിൽ ഉളവാക്കുവാൻ പര്യാപ്തമായ, കലാവിരുതു് മുററിനൽക്കുന്ന, തന്മയത്വപൂൎണ്ണമായ ഇത്തരം രൂപചിത്രങ്ങൾ പലതും ഈ കാവ്യത്തിലുണ്ടു്. അനുവാചകർ ഇത്തരം വാങ്മയചിത്രങ്ങളിൽക്കൂടി കടന്നുപോകുമ്പോൾ, വാക്കുകൾക്കു് അതീതമായ ഭാവാനുഭവത്തിൽ ലയിച്ചുചേരുന്നു. ജ്ഞാനപ്പാനയിലെപ്പോലെ അനുഭവരസികങ്ങളും, ചിന്താസുന്ദരങ്ങളും, ഹൃദയഹാരികളുമായ സൂക്തികൾകൊണ്ടു് കൃഷ്ണകൎണ്ണാമൃതം 'സൂക്തികൎണ്ണാമൃത'മായിത്തീൎന്നിട്ടുണ്ടു്. പ്രത്യേകിച്ചും വാൎദ്ധക്യകാലകൃതിയാണു് കൎണ്ണാമൃതമെന്നു് അതിലുള്ള "തൊണ്ണൂറടുത്തു പരിവത്സരം മേ" എന്ന പ്രസ്താവം തെളിവായി സ്വീകരിക്കാം.

മണ്ണാശയാലും മദനാശയാലും
പൊന്നാശയാലും മറുകുന്ന ലോകം
.... .... .... .... .... ....
ഓണം വരുന്ന വിഷുവുണ്ടു പിറന്ന നാളു-
ണ്ടാനന്ദമിങ്ങനെയൊരോന്നില-
ഹോ ജനാനാം. .... ....
ഏണീദൃശാം വദനവും പണവും നിനച്ചി-
ട്ടാനന്ദമൂൎത്തിയെ മറായ്ക്ക മനക്കരുന്നേ.

ലോകസ്വഭാവം കണ്ടറിഞ്ഞു് തത്ത്വദൎശനം ചെയ്യുന്ന ഒരു മഹാകവിയാണു് പൂന്താനമെന്നു് ഉദ്ധൃതഭാഗങ്ങളിൽനിന്നു വിശദമാകുന്നുണ്ടല്ലൊ.

## പൂന്താനവും കീൎത്തനസാഹിത്യവും

കീൎത്തനസാഹിത്യത്തിന്റെ കീൎത്തിപതാകയായിട്ടാണു് സഹൃദയർ പൂന്താനത്തെ വിശേഷിപ്പിച്ചു കാണുന്നതു്. സമ്പൂൎണ്ണമായ ആത്മസമൎപ്പണത്തിൽനിന്നു് ഉദയംകൊണ്ടതാണു് പൂന്താനസ്തോത്രങ്ങൾ. ഭാവനൈൎമ്മല്യം മുററിനിൽക്കുന്ന അവയുടെ വ്യക്തിത്വവും രചനാ

ശില്പവും ഒന്നു വേറെയാണ്. നിഷ്കളങ്കഭക്തിയുടേയും ലാളിത്യത്തിൻേറയും, അടിസ്ഥാനത്തിൽ ഹിന്ദിയിലെ സൂർദാസിനോടാണ് ചിലർ പൂന്താനത്തെ സാദൃശ്യപ്പെടുത്തുന്നതു്.

വസൂരിരോഗത്താൽ ദുഃഖിതനായ പൂന്താനം ലോകമാതാവായ 'തിരുമാന്ധാംകുന്നിലമ്മ'യെ സ്തുതിച്ചു പാടിയ കേശാദിപാദസ്തോത്രമാണ് 'ഘനസംഘകീർത്തനം.' അതോടെ മഹാകവി രോഗവിമുക്തനായിത്തീർന്നുവെന്നു കേൾക്കുന്നു. 'ഘനസംഘമിടയുന്ന തനുകാന്തി തൊഴുന്നു ഞാൻ' എന്നാരംഭിക്കുന്ന ഈ സ്തോത്രം ആപന്നിവാരണത്തിനു് അത്യുത്തമമെന്നു പറയുന്നു.

''ഭൂമിതൻ ഭാരം കളവതിനായിട്ടു ഭൂമിയിൽ വന്നു പിറന്ന'' ശ്രീകൃഷ്ണൻെറ കഥകളെ കീർത്തനരൂപത്തിൽ വർണ്ണിച്ചിട്ടുള്ള കൃതിയാണ് 'നൂററെട്ടു ഹരി'. ഭഗവദ്ദർശനത്താൽ ആനന്ദതുന്ദിലനായി ആ ഭക്തോത്തംസം ചെയ്ത നൃത്തത്തിൻെറ കളമഞ്ജീരധ്വനിയാണ് 'അമ്പാടി തന്നിലൊരുണ്ണിയുണ്ടങ്ങനെ' എന്നാരംഭിക്കുന്ന ആനന്ദനൃത്തത്തിൽ നാം ശ്രവിക്കുന്നതു്.

അഞ്ജനക്കണ്ണുമാ നാസയുമങ്ങനെ
ചെന്തൊണ്ടി വായ്മലർ ദന്തങ്ങളങ്ങനെ
കൊഞ്ചൽത്തുളുമ്പും കവിളിണയങ്ങനെ
കുണ്ഡലം മെല്ലെയിളകുമാറങ്ങനെ ....
മോഹനമൂർത്തിയെ കാണുമാറങ്ങനെ
കണ്ടു കണ്ടുള്ളം തെളിയുമാറങ്ങനെ.

ഭാഷാപദസമ്പന്നമായ ശൈലിയും, ശ്രവണസുഖപ്രദമായ പദഘടനയും, അക്ലിഷ്ടമായ രചനാഭംഗിയും, സുന്ദരമായ ശയ്യാഗുണവും വിളയാടുന്ന ഒരു സ്തോത്രമാണ്'ലക്ഷ്മീ വികല്പം വിനാ.'

ഉററോരും മരുമക്കളും തനയരും,
ചാർന്നോർകൾ പെററമ്മയും
കുററം കൂറുവരത്ഥമെന്നിതു തനി-
ക്കില്ലായ്കിലെല്ലാരുമേ
മാറീടുന്ന കൃപാനിധേ പുലരുവാൻ
മററില്ലൊരാലംബനം
മുററും നിൻകൃപയെന്നിയേ മമ മഹാ-
ലക്ഷ്മീ വികല്പം വിനാ.

ഛായങ്ങളും രേഖകളും ഉപയോഗിച്ചു് ചിത്രമെഴുതുന്ന ചിത്രകാരൻെറ കലാകൗശലത്തേയും അതിശയിക്കുന്ന വാങ്മയചിത്രങ്ങളാണ് പാത്ഥസാരഥിസ്തവത്തിൽ മിഴിവേററിയിട്ടുള്ളതു്. പ്രസന്നതയും സാരള്യവും ആവിഷ്കരണപാടവവും ഒന്നിച്ചു സമ്മേളിച്ചിട്ടുള്ള, വടിവും മിഴിവുമുററ പാത്ഥസാരഥിയുടെ ചിത്രം എത്ര ചേതോഹരമായിരിക്കുന്നുവെന്നു നോക്കുക.

കെട്ടി വാർകുഴൽ വകഞ്ഞു പിന്നിലളകേഷു
പീലികൾ തൊടുത്തു പൂ-
മ്പട്ടുകൊണ്ടു വടിവോടുടുത്തുരസി ഹാര-
മിട്ടു വനമാലയും
പൊട്ടണിഞ്ഞ നിടിലത്തടത്തിലുടൽ പാത്തു
പാത്ഥരഥമേത്യ ച-
മ്മട്ടി മുഷ്ടിയിൽ മുറുക്കിനിന്നരുളമിഷ്ട-
ദൈവതമുപാസ്മഹേ.

പൂന്താനത്തിനു് സംസ്കൃതത്തിൽ ആദ്യം അവഗാഹം ഇല്ലായിരുന്നുവെങ്കിലും, ഭാഗവതാദിപുരാണങ്ങളും, മഹത്തുക്കളുടെ പ്രഭാഷണങ്ങളും കേട്ടു്, സംസ്കൃതത്തിലും കവിതാരചനയ്ക്കു വൈഭവം സിദ്ധിച്ചുവത്രെ. ഭക്തിയും വിഭക്തിയും, മരപ്രഭു തുടങ്ങിയ കഥകളിൽ സത്യാംശം എത്രത്തോളം ഉണ്ടെന്നു നിർണ്ണയിക്കുവാൻ നിവൃത്തിയില്ല. ജയകൃഷ്ണകീർത്തനം, നാരായണകീർത്തനം, വിവേകോദയകീർത്തനം ദ്വാദശാക്ഷരകീർത്തനം, ദശാവതാരകീർത്തനം, തുടങ്ങിയ സ്തോത്രകൃതികൾക്കു പുറമെ, സംസ്കൃതത്തിലും തമിഴിലും വേദാന്തപ്രതിപാദകങ്ങളായ ചില സ്തോത്രങ്ങൾ രചിച്ചിട്ടുണ്ടു്. സാധാരണക്കാക്കു ഗ്രഹിക്കാവുന്ന സരളകോമളമായ ഭാഷാരീതിയും, നിരർഗ്ഗളമായി പ്രവഹിക്കുന്ന ശബ്ദഭംഗിയും, മനസ്സിൽ എളുപ്പം പതിയുന്ന ഭാവവിശേഷങ്ങളും, സർവ്വത്ര ഓളം വെട്ടുന്ന ഭക്തിപ്രചുരിമയുംകൊണ്ടു്, പൂന്താനത്തിൻെറ കീർത്തനങ്ങൾ പ്രസിദ്ധപ്പെട്ടവയാണ്. കേരളം ഒട്ടുക്കും അവ പ്രചരിച്ചിട്ടുണ്ടു്. എന്നാൽ പ്രകാശിതകൃതികളിൽ അബദ്ധപാഠങ്ങൾ പലതും കടന്നു കൂടിയിട്ടുണ്ടു്. മഹാകവികൾക്കുള്ള ശാശ്വതസ്മാരകം അവരുടെ കൃതികൾ തന്നെയാണല്ലൊ. പൂന്താനംകൃതികൾ പരിഷ്കൃതപതിപ്പുകൾക്കും, വ്യാഖ്യാനങ്ങൾക്കും നിരൂപണങ്ങൾക്കും വിഷയമായി കൂടുതൽ കൂടുതൽ വികസ്വരമായിത്തീരട്ടെ!

---

# മതഭ്രാന്ത്

രമേശ്

ഭ്രാന്ത് ഒരു മാനസികരോഗമാണ്. അതുപോലെ മതഭ്രാന്തും ഒരു മാനസികരോഗം തന്നെ. ഒന്ന് വ്യക്തിയിൽ ഒതുങ്ങിനില്ക്കുമ്പോൾ മറേറത് വ്യക്തികളിൽക്കൂടി കടന്ന് സമൂഹത്തെ ആകമാനം ബാധിക്കുന്നുവെന്നതാണ് വ്യത്യാസം. മതഭ്രാന്ത് എന്ന മഹാരോഗം മതഭക്തിയുടേയും ഈശ്വരപ്രേമത്തിന്റെയും പുറംചട്ടയണിഞ്ഞാണ് സമൂഹത്തിൽ സമ്മാന്യസ്ഥാനത്ത് വന്നണയുക. വന്നുകൂടിയാൽ അതിന്റെ സാംക്രമികശക്തി അതിരൂക്ഷമാവുകയും വ്യക്തികളുടെ വിവേചനശക്തിയെ മുച്ചൂടും നശിപ്പിച്ച് അവരെ പോക്കുത്തിലിറക്കി, രക്തപ്പുഴയിൽ മുക്കി സമൂഹത്തെ ഇഞ്ചിഞ്ചായി നശിപ്പിക്കുകയും ചെയ്യുന്നു.

വെറും ആചാരങ്ങളോ അനുഷ്ഠാനങ്ങളോ വിശ്വാസങ്ങളോ മാത്രമാണ് മതമെന്ന തെററായ ധാരണയാണ് മതഭ്രാന്തിനു കാരണം. ആരുടേയും വിശ്വാസത്തെ നമുക്കു ചോദ്യം ചെയ്യേണ്ടതില്ല. പക്ഷേ, തന്റെ വിശ്വാസം മററുള്ളവരിൽ അടിച്ചേല്പിക്കുവാൻ ശ്രമിക്കുകയും അതിനു വഴങ്ങാത്തവരെ കശാപ്പുചെയ്യാൻ കത്തിയെടുക്കുകയും ചെയ്യുമ്പോൾ അവരെ ഭ്രാന്താലയത്തിൽ ആക്കി ചികിത്സിച്ചില്ലെങ്കിൽ അവർ ഉൾക്കൊള്ളുന്ന രാഷ്ട്രം ഒന്നോടെ ഭ്രാന്താലയമായി മാറും.

മതഭ്രാന്തിനെക്കുറിച്ച്, വിവേകാനന്ദസ്വാമികൾ സരസമായിചിലയിടങ്ങളിൽ ചിത്രീകരിക്കുന്നുണ്ട്. ചിലർ ''വീഞ്ഞുമതഭ്രാന്തന്മാരും ചുരുട്ടുമതഭ്രാന്തന്മാരുമാണ്. ചിലർ വിചാരിക്കുന്നത്, മനുഷ്യൻ ചുരുട്ടുവലിനിർത്തിയാൽ ലോകത്ത് സ്വർഗ്ഗീയയുഗമാണെന്നാണ്. സ്ത്രീകൾ സാധാരണ ഈ ഭ്രാന്തന്മാരുടെ ഇടയ്ക്കാണ്... മോഷ്ടിക്കുന്ന ഒരു സ്ത്രീയുണ്ടാകാം. അവൾക്ക് മററു വല്ലവരുടെ സഞ്ചിയുംകൊണ്ട് കടന്നുകളയുന്നതിൽ വിരോധമില്ല. പക്ഷേ ആ സ്ത്രീ പുകവലിക്കുന്നുണ്ടാവില്ല. ഒരു പുരുഷൻ പുകവലിക്കുന്നതു കണ്ടാൽ അവൾ ശക്തിയായി എതിർക്കും. അവൾ ഒരു പുകമതഭ്രാന്തയാണ്......'' വേറൊരിടത്ത് ഒരു മഹാദുഷ്ടനും വഞ്ചകനും ഉണ്ടാകാം. ''പക്ഷേ അയാൾ വീഞ്ഞുകുടിക്കുന്നുണ്ടാവില്ല. അങ്ങനെയാണെങ്കിൽ അയാൾ വീഞ്ഞുകുടിക്കുന്നവരിലും ഒരു നന്മയും കാണില്ല. താൻ സ്വയം ചെയ്യുന്ന ദുഷ്ടകർമ്മങ്ങളൊന്നും ഒട്ടു ഗണ്യവുമല്ല.'' ചില ഹിന്ദുക്കൾ വിശ്വസിക്കുന്നു ചന്ദനവും ഭസ്മവും ദേഹത്തിൽ വാരിപ്പൂശിയാൽമാത്രം മതി മതഭക്തനാകാൻ എന്ന്; അതു ചെയ്യാത്തവൻ മതവിരോധിയും നിരീശ്വരനും ആണെന്ന്. അതേ സമയം മററു ചിലർ വിചാരിക്കുന്നു, പുരുഷന്മാർ തലയും മീശയും വടിച്ച് താടിനിർത്തിയാൽ, സ്ത്രീകൾ മുഖംമുഴുവൻ വസ്ത്രത്തിൽ പൊതിഞ്ഞാൽ, നല്ല ഇസ്ലാം ആയി എന്ന്. അതിൽ കവിഞ്ഞ് ഒരു മതവും ഇല്ലെന്നും അങ്ങനെയല്ലാത്തവരെല്ലാം 'കാഫറീ'ങ്ങളാണെന്നുമാണ് അവരുടെ ഉറച്ച വിശ്വാസം. ഇതു രണ്ടുമല്ലാത്ത ചില വിശ്വാസങ്ങളിലാകാം ക്രിസ്ത്യനും മററും മുറുകെ പിടിച്ച് കുരിശുയുദ്ധത്തിന് ഒരുങ്ങുന്നത്. ഇതെല്ലാം മനുഷ്യസഹജമായ ഏകപക്ഷീയതയിൽ നിന്നും സ്വാർത്ഥതയിൽനിന്നും ഉടലെടുക്കുന്ന മിഥ്യാധാരണകളുടെ പരിണതഫലം മാത്രമാണ്. ഇവരെല്ലാം മതഭ്രാന്തന്മാരാണെങ്കിലും അപകടകാരികൾ കുടക്കുന്നതേയുള്ളു. അക്കൂട്ടർ സ്വന്തമതത്തെക്കുറിച്ചും ഇതരമതങ്ങളെക്കുറിച്ചും തികഞ്ഞ അജ്ഞത പുലർത്തുന്നവരാണ്. എന്നാൽ പൂർണ്ണജ്ഞാനികളാണെന്നാണ് ഭാവം. രാഷ്ട്രീയമുതലെടുപ്പിനുവേണ്ടി ഇതരമതവിശ്വാസികളോട് വെറുപ്പും വിദ്വേഷവും വെച്ചുപുലർത്തുന്നു. മററുള്ളവരെ അതിനു പ്രേരിപ്പിക്കുന്നു. അനുകൂലിക്കാത്തവരെ ശത്രുക്കളായി പ്രഖ്യാപിക്കുകയും ചെയ്യുന്നു. ഇവരാണ് ഭയങ്കരന്മാർ. മതത്തിന്റെ മാൻ

തോലണിഞ്ഞ ഈ മനുഷ്യക്കട്ടവകരം മതങ്ങളെ തമ്മിൽ തല്ലിച്ച് മനുഷ്യരെ കുരുതി കൊടുത്തു് ഊററിക്കുടിച്ച രക്തത്തിനു് അതിരില്ല. വാസ്തവത്തിൽ ഇവരാണു് നിരീശ്വര പ്രസ്ഥാനങ്ങൾക്കു് വളംവെച്ചതും മതങ്ങളുടെ കഴുത്തിനു കത്തിവെച്ചതും. മതമഹാവൃക്ഷങ്ങളിൽ പററിപ്പിടിച്ച് വളംവലിച്ച് വളന്നു് തടിച്ചുകൊഴുത്ത ഈ ഇത്തിൾക്കണ്ണികളെ നശിപ്പിക്കേണ്ടതു് ഒരാവശ്യം മാത്രമാണു്.

അതെങ്ങനെ സാധിക്കാം ? മതം എന്താണെന്നും എന്തിനാണെന്നും എങ്ങനെ പ്രായോഗികമാക്കാമെന്നും പഠിക്കുക. പഠിച്ചതു് അനുഷ്ഠിക്കാനുള്ള ഇച്ഛാശക്തി, വീര്യം, ഉള്ളവരാകുക, അതാണു് പോംവഴി. മതങ്ങളുടെ എല്ലാം ലക്ഷ്യം ഒന്നാണു് – ഈശ്വരപ്രാപ്തി. ഈശ്വരപ്രാപ്തി എന്നു പറയുമ്പോൾ അങ്ങകലെ എവിടെയോ ഉള്ള ഒരു ഈശ്വരൻെറ അടുക്കൽ എത്തിച്ചേരുക എന്നോ, അല്ലെങ്കിൽ ഈശ്വരൻ എന്ന വസ്തു നമ്മുടെ കൈവശം വന്നുചേരുക എന്നോ, അല്ല. പിന്നെ, എന്താണു് ? ഒരു ഉദാഹരണം ആചാര്യന്മാർ പറയാറുണ്ടു്. ഒരു സാധുവായ മനുഷ്യൻ, സാമ്പത്തികശേഷി ഇല്ലായ്മനിമിത്തം, സകുടുംബം കൊടും പട്ടിണിയിലാണു്. സാമ്പത്തികാഭിവൃദ്ധിക്കു വേണ്ടി നോക്കിയ മാഗ്ഗങ്ങളെല്ലാം പരാജയപ്പെട്ടു. ഒടുവിൽ ഒരു വൃദ്ധനോടു് സഹായം അഭ്യത്ഥിക്കുന്നു. ആളിനെ ശരിക്കറിഞ്ഞ വൃദ്ധൻ പറഞ്ഞു: "സ്നേഹിതാ, നീ ഇങ്ങനെ കഷ്ടപ്പെടേണ്ടിയിരുന്നില്ല. നിൻെറ അച്ഛൻ നിനക്കുവേണ്ടി സമ്പാദിച്ചുവെച്ച നിധി നീ കിടക്കുന്ന മുറിയിൽ കുഴിച്ചിട്ടിട്ടുണ്ടു്. അതു ചെന്നു് മാന്തി എടുക്കുക. അതു നിൻെറയും നിൻെറ കുട്ടികളുടെയും ജീവിതകാലത്തേയ്ക്കു മതിയാകും." ഇതു കേൾക്കേണ്ട താമസം അയാൾ മുറിയിൽ ചെന്നു് നിധി കുഴിച്ചെടുത്തു. ഇത്ര വലിയ ഒരു ധനശേഖരം സ്വന്തം മുറിയിൽ ഇരുന്നിട്ടാണോ താൻ പട്ടിണി കിടന്നതു് എന്നോർത്തു് അയാൾ അത്ഭുതപ്പെട്ടു. ഇതുപോലെ നാം അനന്താനന്ദത്തിനു് ഹേതുവായ ഐശ്വരശക്തി ഉള്ളിലുള്ളപ്പോൾ സുഖലേശത്തിനു വേണ്ടി പുറമേ തെണ്ടിത്തിരിയുന്നു. സുഖം പുറമേനിന്നു കിട്ടുന്നതല്ല. ഭക്തൻെറ ഭാഷയിൽ പറഞ്ഞാൽ നാം ഈശ്വരസൃഷ്ടരാണു്; ദൈവം നമ്മോടുകൂടിയുണ്ടു്. ജ്ഞാനിയുടെ ഭാഷയിലാകട്ടെ ഈശ്വരൻ നാംതന്നെയാണു്. രണ്ടായാലും മനോമാലിന്യമകലുമ്പോൾ ലക്ഷ്യം നമുക്കു് വെളിവാകും. മനോമാലിന്യമകലാനുള്ള മാഗ്ഗങ്ങൾ ഉപദേശിക്കുകയാണു മതങ്ങൾ ചെയ്യുന്നതു്.

പക്ഷേ ആ മതങ്ങൾ പലതാണു്, വൈവിധ്യപൂണ്ണങ്ങളുമാണു്. ആ വൈവിധ്യങ്ങളെ കോത്തിണക്കുന്ന ഏകത്വത്തെ കണ്ടെത്തണം; അല്ലാതെ മററുള്ളവരെ തങ്ങളുടെ വിശ്വാസത്തിലേയ്ക്കു് വലിച്ചിഴയ്ക്കുകയല്ല വേണ്ടതു്. വിവേകാനന്ദസ്വാമികൾ പറയുന്നു: "ഓരോ പ്രസിദ്ധമഹാമതത്തിനും മൂന്നു വിഭാഗങ്ങളുണ്ടു്. ഒന്നു്, മതത്തിൻെറ മൂലതത്ത്വങ്ങളേയും ലക്ഷ്യത്തേയും ലക്ഷ്യപ്രാപ്തിക്കുള്ള മാഗ്ഗങ്ങളേയും പ്രതിപാദിച്ച്, അതിൻെറ മുഴുവൻ വ്യാപ്തിയെ പ്രദശിപ്പിക്കുന്ന തത്ത്വജ്ഞാനഭാഗം. രണ്ടു്, ആ തത്ത്വങ്ങളെ മൂത്തമാക്കി കാണിക്കുന്ന പുരാണഭാഗം. അതു് മനുഷ്യരുടെയും ദേവന്മാരുടെയും മററും ചരിതത്തിൻെറ രൂപത്തിലായിരിക്കും. മൂന്നാമത്തേതു് ക്രിയാകലാപഭാഗം. ഇതു കുറേക്കൂടി മൂത്തമായിരിക്കും. ക്രിയാമയമാണിതു് .... ചില മതങ്ങൾ ഇവയിൽ ഒന്നിനെ, ചിലതു് വേറൊന്നിനെ, അധികം പ്രധാനമാക്കിയിരിക്കും എന്നേ വ്യത്യാസമുള്ളൂ. ആദ്യം നമുക്കു് തത്ത്വജ്ഞാനഭാഗം എടുക്കാം. സാവ്വലൗകികമായ ഒരു മതസിദ്ധാന്തമുണ്ടോ ? ഇന്നോളമില്ല. ഓരോ മതവും സ്വസിദ്ധാന്തങ്ങളെ പ്രഖ്യാപിച്ച് അവ മാത്രം സത്യമെന്നു് ശഠിക്കുന്നു. മാത്രമല്ല അവയിൽ വിശ്വസിക്കാത്തവരുടെ ഗതി ഭയങ്കരമാണെന്നു് വിശ്വസിക്കുകയും ചെയ്യുന്നു. തങ്ങൾ വിശ്വസിക്കുംപോലെ മററുജനങ്ങളെക്കൊണ്ടു വിശ്വസിപ്പിക്കുവാൻ വാളെടുക്കുകപോലും ചെയ്യുന്നു. ഇതു് ക്രൂരതനിമിത്തമല്ല. മതഭ്രാന്തെന്ന ഒരുതരം മസ്തിഷ്കവ്യാധിനിമിത്തമാണു്. ഈ മതഭ്രാന്തന്മാർ ഉറച്ച വിശ്വാസമുള്ളവരാണു്, മനുഷ്യരാശിയിയിൽ അത്യന്തം വിശ്വാസമുള്ളവരാണു്. എന്നാൽ മററു ഭ്രാന്തന്മാരെപ്പോലെതന്നെ യുക്തിരഹിതർ. ഈ രോഗം മറെറല്ലാം രോഗങ്ങളിലുംവെച്ച് അധികം ആപല്ക്കരമാണു്. അതു് മനുഷ്യപ്രകൃതിയിലുള്ള ദുഷ്ടതയെ ആകെ കുത്തിയിളക്കും, കോപത്തെ തട്ടിയുണത്തും, സിരാബന്ധത്തിനു

മുറുക്കം കൂട്ടും, മനുഷ്യരെ കടുവകളാക്കും.'' (വി: സാ: സ: II. 414 – 15.)

പണ്ടു നടന്നിട്ടുള്ളതും ഇന്നു നടക്കുന്നതുമായ സംഭവങ്ങൾവെച്ചു് നോക്കുമ്പോഴാണു് സ്വാമിജിയുടെ വാക്കുകളുടെ വില മനസ്സിലാവുക. എത്ര യേശുമാർ ഈ ഭ്രാന്തരാൽ ക്രൂശിക്കപ്പെട്ടില്ല ! അഖണ്ഡഭാരതം തുണ്ടുതുണ്ടായതും ഈ മതഭ്രാന്തുകൊണ്ടുതന്നെ. ഹിന്ദുക്കളെ മുസ്ലീങ്ങളും മുസ്ലീങ്ങളെ ഹിന്ദുക്കളും അരിഞ്ഞു തുണ്ടുകളാക്കി കാക്കയ്ക്കും കുറുക്കനും ആഹാരമാക്കിയതും, അമ്മമാരും സഹോദരിമാരും തെരുവുകളിൽ അവഹേളിക്കപ്പെട്ടതും മതത്തിൻെറയും ഈശ്വരൻെറയും പേരിൽ മതഭ്രാന്തന്മാർ കാട്ടിക്കൂട്ടിയ വിക്രിയകൾതന്നെ. ബംഗ്ലാദേശിലെ കൂട്ടക്കൊലപോലും മതത്തിൻെറയും ഈശ്വരൻെറയും പേരിലായിരുന്നു. എന്തിനധികം, വിദ്യാഭ്യാസത്തിൻെറ കാര്യത്തിൽ മുൻപന്തിയിൽ നില്ക്കുന്ന കേരളത്തിൻെറ പലഭാഗത്തും നടക്കുന്ന ബഹളങ്ങൾ. ഏതെങ്കിലും ഒരു മതവിഭാഗം ഘോഷയാത്ര നടത്തുകയോ യോഗം കൂടുകയോ ചെയ്താൽ മതി മററവർ ഇളകുവാൻ, പിറുപിറുക്കുവാൻ, ഭയപ്പെടുവാൻ. പിന്നെ ചേരിപ്പോരായി അടിയും ഇടിയും ബഹളവുമായി. ഒരുത്തൻ പള്ളി തകർക്കുന്നു, മററവൻ അമ്പലം പൊളിക്കുന്നു. ഈ പാവങ്ങൾ വിചാരിക്കുന്നു, ഇവരുടെ കഠാരിയും കുറുവടിയുമാണു് ഈശ്വരനെ വളർത്തുകയും ജീവിപ്പിക്കുകയും ചെയ്യുന്നതു് എന്നു്. ഇതിൽപരം എന്തുള്ളൂ ഈശ്വരനിന്ദയായിട്ടു്. ഇതാണോ മതഭക്തി ? ആരെങ്കിലും വിചാരിക്കുന്നുണ്ടോ, പരസ്പരം ചീത്തവിളിച്ചാൽ, പൊതുമുതൽ നശിപ്പിച്ചാൽ, മതഭക്തനാകാമെന്നു് ? മതാചാര്യന്മാരുടെ കാലടിപ്പാടുകളെ പിൻതുടരേണ്ടവർ രാഷ്ട്രീയക്കാരുടെ പിത്തലാട്ടങ്ങൾക്കൊത്തു് താണ്ഡവനൃത്തം ചെയ്യുകയല്ലേ ഇതു്? ഏതെങ്കിലും ഒരു മതത്തിൽ ആത്മാർത്ഥമായി വിശ്വസിക്കുന്നവനു് മററു മതങ്ങളെ ദ്വേഷിക്കുവാൻ സാദ്ധ്യമല്ല; അതിനൊട്ടു സമയവുമുണ്ടാകയില്ല. ഒരു സ്ത്രീ തൻെറ പാതിവ്രത്യം തെളിയിക്കാൻ അന്യപുരുഷന്മാരെയെല്ലാം ചീത്തവിളിക്കുകയും ദ്രോഹിക്കുകയും കശാപ്പുചെയ്യുകയും ആണോ വേണ്ടതു് ? ഏതെങ്കിലും ഒരു സ്ത്രീ അങ്ങനെ പതിവ്രതയാകാൻ ഒരുമ്പെടുന്നുവെങ്കിൽ അവളെക്കാൾ വലിയ വഞ്ചകിയും ദുഷ്ടയും വേറെയുണ്ടാകയില്ല. ഇതിൽനിന്നൊട്ടും വ്യത്യസ്തമല്ല, സ്വമതഭക്തി പ്രകടിപ്പിക്കാൻ പരമതദൂഷണവും പരമതധ്വംസനവും നടത്തുന്ന മതഭ്രാന്തന്മാരുടെ കഥയും.

നശിപ്പിക്കൽ ഒരു മതമല്ല, മതഭക്തിയുമല്ല. ഈ നശിപ്പിക്കൽപ്രസ്ഥാനത്തിനെതിരെ ശ്രീ വിവേകാനന്ദസ്വാമികൾ ഉയർത്തുന്ന ശബ്ദം നമുക്കു് ശ്രദ്ധയോടെ ശ്രവിയ്ക്കാം: ''ആദ്യമായി എനിക്കു് മനുഷ്യലോകത്തോടു് ആവശ്യപ്പെടാനുള്ളതു് 'നശിപ്പിക്കരുതു്'' എന്ന മുദ്രാവാക്യം അംഗീകരിപ്പാനാണു്. നശിപ്പിക്കുന്ന പരിഷ്കർത്താക്കൾ ലോകത്തിൽ ഒരു നന്മയും ചെയ്യുന്നില്ല. നശിപ്പിക്കാതിരിക്കുക, വലിച്ചു താഴ്ത്താതിരിക്കുക. നേരേമറിച്ചു് നിർമ്മിക്കുക, ഉയർത്തുക, കഴിവുണ്ടെങ്കിൽ സഹായിക്കുക. കഴിവില്ലയോ, കൈകെട്ടി മാറിനിന്നു് കാര്യങ്ങൾ നടക്കുന്നതു് കാണുക. സഹായം ചെയ്യാൻ കഴിവില്ലെങ്കിൽ ദ്രോഹമെങ്കിലും ചെയ്യാതിരിക്കുക. ഒരാളുടെ ഉള്ളിൽ ത്തട്ടിയ വിശ്വാസത്തിനെതിരായി ഒരു വാക്കു പോലും പറയാതിരിക്കുക... സർവ്വമതങ്ങളുടെയും കേന്ദ്രസ്ഥാന ഈശ്വരനാണെന്നുള്ളതും നാം ഓരോരുത്തരും ഓരോ ആരത്തിൽക്കൂടി ആ കേന്ദ്രത്തിലേയ്ക്കു്–ഈശ്വരങ്കലേയ്ക്കു്– പ്രയാണം ചെയ്യുകയാണെന്നുള്ളതും സത്യമാണെങ്കിൽ, നാമേവരും ആ കേന്ദ്രത്തിൽ എത്തിച്ചേർന്നേ ഒക്കൂ. ആരങ്ങളെല്ലാം കൂടിച്ചേരുന്ന ആ കേന്ദ്രസ്ഥാനത്തെത്തുമ്പോൾ നമുക്കു് ഇന്നുള്ള വ്യത്യാസങ്ങൾ എല്ലാം ഇല്ലാതാകും. അവിടെ എത്തുന്നതുവരെയാകട്ടെ വ്യത്യാസങ്ങൾ ഉണ്ടുതാനും.'' (വി. സാ. സ. II.421–22)

ഇപ്പോൾ ഓരോ മതഭ്രാന്തനും പറയും: 'ഞങ്ങൾക്കറിയാം എല്ലാ മതങ്ങളും സത്യമാണെന്നു്. പക്ഷേ മററവർ ബഹളത്തിനു വരുന്നു. അപ്പോൾ ഞങ്ങൾ സ്വരക്ഷയ്ക്കുവേണ്ടി മാത്രം വഴക്കുണ്ടാക്കുകയാണു്'' എന്നൊക്കെ. ഇപ്പോൾ എനിക്കു് ഒരു കഥ ഓർമ്മ വരികയാണു്. ഒരിയ്ക്കൽ പരസ്പരം പരിചയമില്ലാത്ത രണ്ടതിഥികൾ സൂത്രക്കാരനായ ഒരു ആതിഥേയൻെറ വീട്ടിൽപ്പെട്ടു. രണ്ടുപേർക്കും ഒരേ മുറിയിൽ കിടക്കുവാനുള്ള ഏർപ്പാടും ചെയ്തു. ഉറങ്ങാൻ പോകുംമുമ്പു് വീട്ടുകാരൻ ഒരു വിരുന്നുകാരനെ വിളിച്ചു പറഞ്ഞു: ''മറെറയാൾ

നല്ലവനാണ്. പക്ഷേ പാതിരാ ആകുമ്പോൾ കൂടെയുള്ളവന്റെ മൂക്ക കടിച്ചുപറിക്കുന്ന ഒരു സ്വഭാവം ഉണ്ട്. ലേശം ജാഗ്രതയായിരുന്നാൽ ഭയപ്പെടുവാൻ ഒന്നും ഇല്ല.'' ഇതേ വാചകം തന്നെ അപരനെ വിളിച്ചും രഹസ്യമായി പറഞ്ഞു. രണ്ടുപേരും കിടന്നു. പക്ഷേ ആർക്കും ഉറങ്ങുവാൻ കഴിയുന്നില്ല. തന്റെ മൂക്ക് മററവൻ ഏതു നിമിഷത്തിലും കടിച്ചുപറിക്കുമെന്ന് രണ്ടുപേരും പരസ്പരം ഭയപ്പെട്ടു. തന്റെ മൂക്ക് കടിക്കുവാൻ തക്കം പാർത്തുകിടക്കുന്നതുകൊണ്ടാണ് മററവൻ ഉറങ്ങാത്തത് എന്നാണ് രണ്ടുപേരുടെയും വിചാരം. നേരം പാതിരാത്രി. അതിൽ ഒരുവൻ വിചാരിച്ചു: ''ഏതായാലും ഇവൻ എന്റെ മൂക്ക കൊണ്ടുപോയതു തന്നെ. എന്നാൽപ്പിന്നെ അവന്റെ മൂക്കിന്റെ കഥതന്നെ ആദ്യം കഴിക്കാം.'' മറെറയാളും അതുതന്നെ വിചാരിച്ചു. പരസ്പരം കടിവീണു. രണ്ടുപേർക്കും മൂക്കും നഷ്ടപ്പെട്ടു. ഈ അവസ്ഥയാണ് രാഷ്ട്രീയക്കാരനാകുന്ന ആതിഥേയന്റെ പിടിയിൽപ്പെട്ട മതഭക്തന്റേയും കഥ. മതഭക്തൻ ഭ്രാന്തു പിടിച്ച് നശിക്കുമ്പോൾ രാഷ്ട്രീയക്കാരൻ മുതലെടുക്കുന്നു.

സ്വന്തമതത്തെക്കുറിച്ച് സത്യാന്വേഷണബുദ്ധിയോടെ പഠിക്കുകയും പഠിച്ചതു് ആചരിക്കുകയുമല്ലാതെ മതഭ്രാന്തിന് മറെറാരു മരുന്നുമില്ല. രാഷ്ട്രീയമുതലെടുപ്പിനുവേണ്ടി മതഭക്തി അഭിനയിക്കുന്ന വഞ്ചകരെ വിശ്വസിക്കുകയുമരുത്. അതോടൊപ്പം മററു മതങ്ങളെയും മതവിശ്വാസികളെയും ബഹുമാനത്തോടെ കാണുകയും വേണം. ''എന്റേതല്ലാത്ത എല്ലാ മതങ്ങളും തെററാണ്. എങ്കിലും അവയും കഴിഞ്ഞുകൂടിക്കൊള്ളട്ടെ.'' എന്ന ചിന്താഗതിയോടുകൂടിയ, അൻകമ്പ നിറഞ്ഞ, സഹിഷ്ണുതയല്ല ഇവിടെ ഉദ്ദേശിക്കുന്നതു്. 'എന്റെ മതം എനിക്കെന്നപോലെ അപരന്റെ മതം അവന് തികച്ചും ശരിയാണ്,' എന്നതാണു ശരി. ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട്: ഒരു വീട്ടിൽ കൊണ്ടുവന്ന വധുവിന് അവളുടെ ഭർത്താവിനോട് ഏററവും കൂടുതൽ സ്നേഹവും അടുപ്പവും ഉണ്ടാകും. എന്നാൽ ഭർത്താവിന്റെ സഹോദരങ്ങളോടും മാതാപിതാക്കളോടും അവൾ കാര്യമായും സ്നേഹസമ്പൂർണ്ണമായും പെരുമാറുന്നു; പെരുമാററണംതാനും. അതാണ് കുലീനതയുടെ ലക്ഷണം. അവരെ സ്നേഹിക്കുവാൻ അവളെ പ്രേരിപ്പിക്കുന്ന വലിയ ശക്തി ഭർത്താവിനോടുള്ള സ്നേഹമാണ്. ഇതുപോലെതന്നെ സ്വമതഭക്തിയുടെ ലക്ഷണംമാത്രമാണ് ഇതരമതങ്ങളോടുള്ള ബഹുമാനം. ഇവിടെ പിന്നെ മതകലഹത്തിന്റെ പ്രശ്നമേ ഉദിക്കുന്നില്ല. അതല്ല, മതത്തിന്റെ പേരിൽ രക്തപ്രളയം ഉണ്ടാക്കിയേ അടങ്ങൂ എന്ന് ഒരു കൂട്ടർ വിചാരിക്കുന്നുണ്ടെങ്കിൽ, നിരീശ്വരത്വത്തെ കൊടികുത്തി വാഴാൻ സഹായിക്കുക മാത്രമാവും അവർ ചെയ്യുന്നതു്. നിരീശ്വരത്വം ധാർമ്മികമായി മനുഷ്യരാശിയെ ആകമാനം അധഃപതിപ്പിക്കുകയും നശിപ്പിക്കുകയും ചെയ്യും. അതിനിടവരാതിരിക്കട്ടെ. ആത്മാർത്ഥമായുള്ള മതാനുഷ്ഠാനം ശ്രേയസ്സിന്നും പ്രേയസ്സിന്നും നിദാനമാണ്: ആദ്യത്തേതു് ആത്യന്തികലക്ഷ്യവും, രണ്ടാമത്തേതു് അതിലേയ്ക്കു് സഹകാരിയുമായിരിക്കുമെന്നുമാത്രം. സർവ്വമതസാഹോദര്യം പ്രസംഗമണ്ഡപങ്ങളിൽ മാത്രം ഒതുങ്ങിനില്ക്കാതെ പ്രായോഗികതലങ്ങളിൽ കൂടി ദൈനന്ദിനജീവിതത്തിൽ വ്യാപിച്ച് ജനങ്ങളുടെ ആദ്ധ്യാത്മികവും ഭൗതികവുമായ ജീവിതം സുഗമമാക്കിത്തീർക്കുമെന്ന് ആശിക്കാം; പ്രാർത്ഥിക്കാം.

---

# ആദ്ധ്യാത്മിക അന്തർയ്യോഗം — അഞ്ചു ദിവസം

''ഈശ്വരന്റെ പാദപദ്മത്തിൽ ഭക്തി പുലർത്തിക്കൊണ്ട് ലൗകികകർമ്മധർമ്മങ്ങൾ ചെയ്യുന്ന ഗൃഹസ്ഥൻ ധന്യൻ; അവനൊരു വീരപുരുഷൻ. രണ്ടു മന്നു ഭാരമുള്ള ഒരു ചുമടു തലയിൽ വെച്ചുകൊണ്ട് ഘോഷയാത്ര നോക്കി നില്ക്കുന്ന മനുഷ്യനെപ്പോലെയാണയാൾ. തലയിൽ ചുമട്; എന്നിട്ടും ഘോഷയാത്ര കണ്ടു നില്ക്കുന്നു. നല്ല കരുത്തില്ലെങ്കിൽ അതു സാദ്ധ്യമല്ല. അതുപോലെ നല്ല ആദ്ധ്യാത്മികബലമില്ലാതെ ഇമ്മാതിരിയൊരു ജീവിതം നയിക്കാൻ

സാദ്ധ്യമല്ല. ഭക്തനായ ഗൃഹസ്ഥൻ ചേർമീനിനെപ്പോലെയാണ്. ചേർമീൻ ചേറിനകത്തു ജീവിക്കുന്നു. എന്നാലും മേത്തു് അല്പംപോലും ചേർ പുരളുന്നില്ല. നീർക്കോഴി എപ്പോഴും വെള്ളത്തിൽ ഊളിയിടുന്നു; എന്നാലും ചിറകൊന്നു കുടഞ്ഞാൽ വെള്ളമൊക്കെ തെറിച്ചുപോകുന്നു. അതുമാതിരിയാണു ഭക്തനായ ഗൃഹസ്ഥനും. നിർലിപ്തനായിട്ടു ലോകത്തിൽ ജീവിക്കണമെന്നു വരികിൽ ചില സാധനകളൊക്കെ ചെയ്യേണ്ടതായുണ്ടു്. കുറച്ചുകാലം ഏകാന്തത്തിൽ കഴിച്ചുകൂട്ടണം; ഒരു വഷമോ, ആറു മാസമോ, മൂന്നു മാസമോ, അല്ലെങ്കിൽ ഒരു മാസമെങ്കിലുമോ അങ്ങനെ ചെയ്യണം. ആ ഏകാന്തത്തിൽ ഈശ്വരധ്യാനം ചെയ്യണം; ഭക്തിയുണ്ടാവാൻവേണ്ടി വ്യാകുലതയോടുകൂടി സർവ്വദാ ഈശ്വരനോടു പ്രാർത്ഥിക്കണം. കൂടാതെ, ഉള്ളിൽ തന്നത്താൻ ഇങ്ങനെ പറയുകയും വേണം: ''ഈ ലോകത്തിൽ എനിക്കു് എൻെറ സ്വന്തമെന്നു പറയാൻ ആരുമില്ല. സ്വന്തമെന്നു ഞാൻ കരുതുന്നവർ രണ്ടു നാളേയ്ക്കു മാത്രം! ഭഗവാൻ മാത്രമേ എനിയ്ക്കു സ്വന്തമായിട്ടുള്ളു. അദ്ദേഹമാണു് എൻെറ സർവ്വസ്വവും. ഹാ, ഏതു വിധം ഞാൻ അദ്ദേഹത്തെ അറിഞ്ഞുകൊൾവൂ.''

''സംസാരത്തിലിരുന്നുകൊണ്ടു് ഈശ്വരചിന്ത ചെയ്യാൻ എന്തുകൊണ്ടു വയ്യ? പക്ഷേ എന്താ കുഴപ്പമെന്നോ? ഒരു ഗൃഹസ്ഥനു് തൻെറ മനസ്സു് സ്വാധീനത്തിലല്ല. മനസ്സു സ്വാധീനത്തിലുണ്ടായിരുന്നെങ്കിൽ അതു തീർച്ചയായും ഭഗവാനു നൽകുമായിരുന്നു. മനസ്സു പണയം വെച്ചിരിക്കുകയാണു്: കാമിനീകാഞ്ചനങ്ങൾക്കു്. അതിനാൽ സർവ്വദാ സാധുസംഗം അത്യാവശ്യമാണു്. മനസ്സു് അവനു കൈവശം കിട്ടിയാൽ സാധനഭജനകൾ നടക്കും. അതുകൊണ്ടു് സദാ ഗുരുവിനോടൊത്തു് വസിക്കുകയും ഗുരുവിനെ ശുശ്രൂഷിക്കുകയും സജ്ജനങ്ങളുമായി സംസർഗ്ഗം ചെയ്യുകയും വേണം. ഒന്നുകിൽ ഏകാന്തത്തിലിരുന്നു് ഇരവുപകൽ ഈശ്വരധ്യാനം ചെയ്യണം, അല്ലെങ്കിൽ സാധുസംഗം ചെയ്യണം. മനസ്സിനെ തനിയെ വിട്ടാൽ അതു ക്രമേണ വരണ്ടുപോകും. ഒരു കുടം വെള്ളം വേറെ എടുത്തുവെച്ചു നോക്കൂ, അതു ക്രമേണ വററിപ്പോകും. നേരെമറിച്ചു്, ആ കുടം ഗംഗാജലത്തിൽ ആഴ്ത്തിവെച്ചിരുന്നാൽ വററിപ്പോവുകയില്ല. കൊല്ലൻെറ ആലയിലെ ഉലയിൽ ഇരുമ്പു് നന്നായിട്ടു പഴുത്തു ചുവന്നിരിക്കും; പുറത്തെടുത്താൽ പഴയപടി കറുത്ത ഇരുമ്പു്. അതിനാൽ ഇരുമ്പു് ഇടയ്ക്കിടയ്ക്കു് ഉലയിൽ വെയ്ക്കണം.''

സംസാരികൾക്കെന്താണുപായം? ''സാധുസംഗം. ഈശ്വരകഥാശ്രവണം. സംസാരികൾക്കു ലഹരിപിടിച്ചിരിക്കുകയാണു്; അവർ കാമിനീകാഞ്ചനങ്ങൾകൊണ്ടു മത്തരാണു്. കള്ളു കുടിച്ചു മത്തുമൂത്തവനു് കുറേശ്ശെ കാടി കുടിയ്ക്കാൻ കൊടുക്കണം. എന്നാൽ മെല്ലെ മെല്ലെ വെളിവുവരും. അതിനു് സാധുസംഗം അത്യാവശ്യമാണു്.

ഭക്തി നേടിയതിനുശേഷം ലോകത്തിൽ ജീവിയ്ക്കാം. കൈയ്യിൽ എണ്ണ പുരട്ടിയിട്ടു് ചക്കമുറിക്കുംപോലെയാണതു്. അപ്പോൾപ്പിന്നെ മുളഞ്ഞു് കൈയ്യിൽ ഒട്ടുകയില്ല. സംസാരം ജലംപോലെയാണു്; മനുഷ്യൻെറ മനസ്സു പാലുപോലെയും. പാൽ വെള്ളത്തിലൊഴിച്ചാൽ അതു വെള്ളത്തിൽ കലന്നുപോകും. അതിനാൽ അതു നിർബ്ബാധമായ ഒരിടത്തു തൈരാകാൻ വെയ്ക്കണം. എന്നിട്ടു തൈരിൽനിന്നു് വെണ്ണ കടഞ്ഞെടുക്കണം. വെണ്ണയെടുത്തു വെള്ളത്തിലിട്ടാൽ അതു കലങ്ങിപ്പോവുകയില്ല, വെള്ളം പററാതെ പൊങ്ങിക്കിടക്കും.''(ശ്രീരാമകൃഷ്ണവചനാമൃതം)

ശ്രീരാമകൃഷ്ണദേവൻെറ മേലുദ്ധരിയ്ക്കപ്പെട്ട വാചകങ്ങളിൽനിന്നു് ഒരു കാര്യം സ്പഷ്ടമാണു്: ലൗകികവ്യവഹാരങ്ങളിലേപ്പെട്ടു ക്ലേശിക്കുന്ന ഗൃഹസ്ഥാശ്രമികൾ, മനശ്ശാന്തിയും സുഖവും ലഭിക്കാൻ ഇടയ്ക്കിടെ ഗൃഹകാര്യങ്ങളിൽനിന്നു വിട്ടൊഴിഞ്ഞു് സത്സംഗത്തിലും ഏകാന്തധ്യാനത്തിലും അല്പദിവസങ്ങൾ ചെലവഴിക്കണം. അതിലേയ്ക്കു ഭക്തജനങ്ങൾക്കു് ഒരവസരം ഉണ്ടാക്കിക്കൊടുക്കാൻ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് ആണ്ടുതോറും ഡിസംബർ മാസത്തിൽ അഞ്ചുദിവസം നീണ്ടുനിൽക്കുന്ന ഒരു അന്തര്യോഗം നടത്താറുണ്ടു്. ഡിസംബർ 24-ാംനു (വൈകുന്നേരം) മുതൽ 29-ാംനു (വൈകുന്നേരം) വരെയുള്ള തീയതികളിലാണു് അന്തര്യോഗം നടത്തപ്പെടുക. ഇതിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ വിവരം മുൻകൂട്ടിത്തന്നെ ആശ്രമം പ്രസിഡണ്ടിനെ അറിയിയ്ക്കണം. ഡിസംബർ 24-ാംനു വൈകിട്ടു നാലുമണിക്കു മുമ്പു് ആശ്രമത്തിൽ എത്തി

ച്ചേരണം. അന്തര്യോഗത്തിൽ പങ്കെടുത്തശേഷം 30-ാംനു രാവിലെ മടങ്ങിപ്പോകാവുന്നതാണു്. അതിനിടയ്ക്കു് ആശ്രമപരിസരം വിട്ടു പുറത്തു പോകാൻ പാടില്ല. അവരവർക്കുള്ള ശയ്യോപകരണങ്ങൾ കൂടെ കൊണ്ടുവരണം. ഈ അവസരത്തിൽ മുന്നറിയിപ്പുകൂടാതെ വരുന്നതും സ്വന്തം ശയ്യോപകരണങ്ങളില്ലാതെ വരുന്നതും അവരവർക്കും മററുള്ളവർക്കും ക്ലേശങ്ങളുണ്ടാക്കുന്ന സംഗതികളാണു്.

താമസച്ചെലവിനും മററുമായി ആളൊന്നുക്കു് 25 രൂപ ആശ്രമം ആപ്പീസിൽ കൊടുക്കേണ്ടതാണു്. 8 വയസ്സിൽ താഴെയുള്ള കുട്ടികളെ യോഗസ്ഥലത്തു കൊണ്ടുവരാൻ പാടില്ല. സ്ഥലവാസികൾക്കു് വീട്ടിൽനിന്നു വന്നു് അന്തര്യോഗത്തിൽ പങ്കെടുക്കാവുന്നതാണു്.

---

# പുസ്തകാഭിപ്രായം

## 1. കൂടാളിയിലെ യോഗിനീമാതാവു്

ഗ്രന്ഥകർത്താ: എം. കെ. രാമകൃഷ്ണൻ, കൂടാളി ഹൈസ്കൂൾ, കൂടാളി പോസ്റ്റു്, കണ്ണൂർ ജില്ല. പ്രസാ: – കാനിച്ചേരി ആശ്രമംഭക്തയോഗം.

പേജു്. VII+128+VII വില 3.00

## 2. ഗാന്ധിസൂക്തങ്ങൾ

സമ്പാദകനും പ്രസാധകനും –

എം. കെ. രാമകൃഷ്ണൻ.

പേജു് XVI+192 വില: രൂപ 3.00

നമ്മുടെ മാതൃഭൂമിയായ ഭാരതം ആർഷഭൂമിയാണു്; ഋഷിപ്രഭാവയുക്തരായ മഹതീമഹാന്മാരുടെ ജന്മദേശം. ഈശ്വരഭക്തിയിലും തപോയോഗവൈഭവത്തിലും അതുല്യമഹിമയാന്ന മഹനീയവ്യക്തികൾ ലോകസംഗ്രഹാർത്ഥം ജന്മമെടുത്തിട്ടുള്ളതു് അനാദികാലംമുതല്ക്കേ നമ്മുടെ ഈ പുണ്യഭൂമിയിലാണു്. അവരുടെ പാരമ്പര്യത്തിൽ വളന്നിട്ടുള്ളതാകുന്നു നമ്മുടെ വിദ്യയും സംസ്കാരവും രാഷ്ട്രജീവിതവും. ഇവിടെയുണ്ടായിട്ടുള്ള സാമ്പത്തികമോ സാമൂഹ്യമോ രാഷ്ട്രീകമോ ആയ ഏതു പരിവത്തനത്തിനും നേതൃത്വം നല്കി രാഷ്ട്രത്തെ അഭ്യുദയത്തിലേയ്ക്കു നയിച്ചിട്ടുള്ളതു് സത്യധമ്മനിഷ്ഠരായ ഋഷികളാണു്. ഭാരതീയമായ ഈ ചരിത്രസത്യത്തെ സാത്ഥമാക്കുമാറു് നമ്മുടെ നാട്ടിൽ അടുത്തകാലത്തു് ജീവിച്ചിരുന്ന രണ്ടു മഹതീമഹാന്മാരുടെ ചരിതവും ഉപദേശങ്ങളുമാണു് ഈ രണ്ടു ഗ്രന്ഥങ്ങളിൽകൂടി ശ്രീ എം. കെ. രാമകൃഷ്ണൻ നമുക്കു നല്കുന്നതു്. അതിൽ 1) ഒന്നാമത്തേതായ 'കൂടാളിയിലെ യോഗിനീമാതാവു്', സ്വജന്മംകൊണ്ടും കമ്മംകൊണ്ടും കേരളഭൂമിയെ ധന്യയാക്കിയ ഒരു മനസ്വിനിയുടെ ലഘുജീവിതചരിത്രമാണു്. കണ്ണൂർജില്ലയിൽ ചേന്ന പയ്യന്നൂർഗ്രാമത്തിൽ 1907 ജൂലൈ 4-ാംനു-യാണു് അവരുടെ ജനനം. വീട്ടിൽ 'പങ്കജാക്ഷി' എന്നായിരുന്നു കുട്ടിയെ വിളിച്ചിരുന്നതു്. ബാല്യത്തിൽത്തന്നെ അലോകസാധാരണമാംവിധം ഈശ്വരവിഷയത്തിൽ പ്രതിപത്തിയും ലൌകികവിഷയങ്ങളിൽ അനാസക്തിയും പങ്കജാക്ഷിയിൽ പ്രകടമായിരുന്നു. പന്ത്രണ്ടാമത്തെ വയസ്സിൽ കുട്ടിയുടെ വിവാഹം നടന്നു. അതൊരു ചടങ്ങുമാത്രമായിരുന്നു; ആ വിവാഹബന്ധം നിലനിന്നില്ല. ഏകാന്തവാസവും ഈശ്വരധ്യാനവും ആഗ്രഹിച്ചുകൊണ്ടു് ആ മഹതി രണ്ടു കൊല്ലം പഴനിമലയിലും ഏകദേശം ഇരുപത്തിമൂന്നുകൊല്ലം കണ്ണൂർ പരിസരങ്ങളിലുമായി തപോവൃത്തിയിൽ ജീവിതം നയിച്ചു. ആയിടയ്ക്കു്, 1946-ൽ, കണ്ണൂരിനു പത്തു മൈൽ കിഴക്കു് കൂടാളി അംശത്തിൽ ചേന്ന കാനിച്ചേരിയിൽ ഒഴിഞ്ഞുകിടന്ന ഒരാശ്രമം അവരുടെ സ്ഥിരവാസത്തിനു കിട്ടി. അന്ത്യകാലം (1971 ജൂൺ 20-ാംനു-)വരെയും അവിടെയാണു് കഴിച്ചുകൂട്ടിയതു്. എത്രയും ശാന്തവും സമാധാനപൂണ്ണവുമായ ജീവിതം! 'കൂടാളിയിലെ യോഗിനീമാതാവു്' എന്ന പേരിൽ ലോകം അറിഞ്ഞുതുടങ്ങിയതു് ഈ ആശ്രമവാസംമുതല്ക്കാകുന്നു. ദീഘകാലത്തെ സാധനാഫലമായി ദിവ്യങ്ങളായ പല യോഗസിദ്ധികളും അവക്കു സ്വായത്തമായിരുന്നുവെന്നു ചരിത്രം പറയുന്നു. ആധിവ്യാധിപീഡിതരായി തന്നെ അഭയം പ്രാപിച്ചവക്കു് ആശ്വാസമേകാൻ അപൂവ്വം ചില സന്ദഭ്ഭങ്ങളിൽ ആവക സിദ്ധികളെ ഉപയോഗപ്പെടുത്തിയിട്ടുള്ളതായും പറയപ്പെടുന്നു. അവരുടെ അനുഗ്രഹത്തിനു പാത്രീഭൂതരായ അനേകം ഭക്തജനങ്ങൾ ഉത്തരകേരളത്തിലുണ്ടു്. അധികവും സ്ത്രീകളാണെന്നുള്ളതും പ്രസ്താവയോഗ്യമാകുന്നു. ഭാരതീയപാരമ്പര്യത്തിനു യോജിച്ച വിധം ഉത്തമമായ മാതൃധമ്മം അനുഷ്ഠിച്ചു് തദ്വാരാ കുടുംബ

ത്തേയും സമുദായത്തേയും രാഷ്ട്രത്തേയും ഉദ്ധരിക്കുകയാകുന്നു സ്ത്രീയുടെ കത്തവ്യമെന്നു് യോഗിനീമാതാവു് ഭക്തജനങ്ങളെ ഉപദേശിക്കുന്നു. ധന്യമായ ആ ജീവിതം നമുക്കെല്ലാം പ്രചോദനമരുളട്ടെ!

രണ്ടാമത്തെ പുസ്തകം, 'ഗാന്ധിസൂക്തങ്ങരം', മഹാത്മജിയുടെ ലേഖനങ്ങളിൽനിന്നെടുത്ത സാരവാക്യങ്ങളുടെ സമാഹാരമാണു്. അവയെ ഒരു നൂറുവിഷയങ്ങളിലായി തരംതിരിച്ചു വിഷയങ്ങളെ അകാരാദിക്രമത്തിൽ വിന്യസിച്ചു തയ്യാറാക്കിയിട്ടുള്ള ഈ ഗ്രന്ഥം സവ്വഥാ ആദരണീയമാകുന്നു. സത്യത്തിലും ധമ്മത്തിലും അടിയുറപ്പിച്ചു് ഗാന്ധിജി സമാരംഭിച്ച പല രാഷ്ട്രീകപ്രസ്ഥാനങ്ങളും ഇന്നു് ആ മഹാപുരുഷൻെറ മാഗ്ഗത്തിൽനിന്നും വളരെയധികം വ്യതിചലിച്ചിരിക്കുന്നുവെന്നു് ഈ ഉപദേശസമാഹാരം വായിക്കുമ്പോരം തോന്നിപ്പോകുന്നു. രാഷ്ട്രത്തിൻെറ അഭ്യുദയത്തെ ലക്ഷ്യമാക്കി ആരംഭിക്കപ്പെട്ട ആ പ്രസ്ഥാനങ്ങരം ഇന്നു തദനുയായികളുടെ മാഗ്ഗവ്യതിചലനം നിമിത്തം അധഃപതനത്തിലേയ്ക്കാണു് നീങ്ങിക്കൊണ്ടിരിക്കുന്നതു്. അവക്കു് ആത്മപരിശോധന ചെയ്തു സന്മാഗ്ഗത്തിലേയ്ക്കു തിരിയാൻ ഈ ഗ്രന്ഥപഠനം അവസരം നല്കുന്നു. ഇന്നു ചേരിതിരിഞ്ഞു പരസ്പരം കലഹിച്ചുകൊണ്ടിരിക്കുന്ന രാഷ്ട്രീയപ്രവത്തകരും അവരെ അനുഗമിക്കാൻ വെമ്പുന്ന വിദ്യാത്ഥിയുവലോകവും ഗാന്ധിസൂക്തങ്ങളെ വഴിപോലെ പഠിക്കട്ടെ, എന്നു് ആശംസിക്കുന്നു.

## കേസരി വാഷികപ്പതിപ്പു് – 1972

വിജ്ഞാനപ്രദങ്ങളായ ഇരുപത്തേഴ ലേഖനങ്ങളും പതിനെട്ടു കവിതകളും അടങ്ങുന്ന അമൂല്യമായ ഒരുപഹാരമാണു് 'കേസരി' ഇക്കൊല്ലത്തെ വാഷികപ്പതിപ്പായി കൈരളിക്കു സമപ്പിച്ചിരിക്കുന്നതു്. ഭാരതീയവിജ്ഞാനത്തിൻെറ മേന്മയും സംസ്കാരത്തിൻെറ ദേശാന്തരപ്രചാരവും പ്രതിപാദിക്കുന്ന ലേഖനങ്ങളെല്ലാം നന്നായിട്ടുണ്ടു്. വിശേഷിച്ചും, തന്ത്രശാസ്ത്രത്തിൻെറ അടിസ്ഥാനത്തിൽ പ്രതിമോപാസനയുടേയും ക്ഷേത്രാചാരങ്ങളുടേയും ആന്തരാത്ഥം വെളിവാക്കുന്ന, ശ്രീ പി. മാധവൻെറ 'നമ്മുടെ ക്ഷേത്രസങ്കല്പം' എന്ന ലേഖനം നമ്മുടെ ശ്രദ്ധാപൂവ്വമായ പഠനം അഹിക്കുന്നു. തന്ത്രവിദ്യാപീഠം പ്രസിദ്ധീകരിച്ചിരിക്കുന്ന 'തന്ത്രദപ്പണം' എന്ന ഗ്രന്ഥത്തിനു് അനുബന്ധമായി ഈ ഉപന്യാസംകൂടി ചേത്തിരുന്നെങ്കിൽ അതൊരു ഭൂഷണമാകുമായിരുന്നുവെന്നു തോന്നിപ്പോയി – രണ്ടും അടുത്തടുത്തു് വായിക്കാൻ ഇടവന്നപ്പോരം.

അരവിന്ദശതാബ്ദി ആഘോഷിക്കുന്ന ഈ അവസരത്തിൽ ആ മഹായോഗിയെ സംബന്ധിച്ച സ്മരണകരം ഉരംക്കൊള്ളുന്ന ലേഖനങ്ങളെല്ലാം സമുചിതമായിട്ടുണ്ടു്. യോഗവിഷയകമായ അരവിന്ദഹത്തിൻെറ തത്ത്വചിന്തയും അഭ്യാസമാഗ്ഗങ്ങളുംകൂടി ഉരംക്കൊള്ളിച്ചിരുന്നുവെങ്കിൽ അതു് മററു ലേഖനങ്ങരംക്കു് മിഴിവു കൂട്ടുമായിരുന്നു, എന്നുമാത്രം പറയാം.

സഖ്യാനന്ദസ്വാമി.

---

# ഒരു തിരുത്തു്

പ്രബുദ്ധകേരളത്തിൻെറ ഇക്കൊല്ലത്തെ വിശേഷാൽപ്പതിപ്പിലെ (ഒക്ടോബർ) 'പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമിതിരുവടികരം' എന്ന ലേഖനത്തിലെ 'ശിഷ്യന്മാർ' എന്ന തലക്കെട്ടുള്ള കാളത്തിലെ (445 പേജു്) അവസാനത്തെ രണ്ടു വാചകങ്ങരം, ''അങ്ങനെ ശ്രീ സ്വാമികളുടെ മഹത്വമറിഞ്ഞു് അദ്ദേഹത്തെ ആചാര്യനായി സമാരാധിച്ച അപൂവ്വം ചില സുകൃതികരം അക്കാലത്തു് ഉണ്ടായിരുന്നു. അവരിൽ പ്രമുഖന്മാർ ശ്രീനാരായണഗുരുസ്വാമികളും ശ്രീ നീലകണ്ഠതീത്ഥപാദസ്വാമികളും ശ്രീ തീത്ഥപാദപരമഹംസസ്വാമികളും ആണു്'' എന്നു് കയ്യെഴുത്തു പ്രതിയിലുണ്ടായിരുന്നതുപോലെ തിരുത്തി വായിയ്ക്കാൻ താല്പര്യപ്പെടുന്നു. ലേഖനത്തിൽ തെററു വരുത്തിയതിൽ ഖേദം പ്രകടിപ്പിയ്ക്കുന്നു.

എന്നു് പ്ര. പ.

# വാർത്തകൾ

പൂങ്കുന്നത്തെ വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ച് നവരാത്രിയാഘോഷം, ഇക്കൊല്ലം പൂർവ്വാധികം ഭംഗിയായി നടത്തപ്പെട്ടു. സരസ്വതീപൂജ, ഭജന, ദേവീമാഹാത്മ്യപാരായണം, പാട്ടുകച്ചേരി, ഭാഗവതപ്രവചനം സിനിമ, അക്ഷരശ്ലോകസദസ്സ്, സംസ്കൃതവിദ്യാഭ്യാസസമ്മേളനം, നൃത്തം, സംസ്കൃതനാടകം എന്നിവ യായിരുന്നു നവരാത്രിയാഘോഷത്തിലെ വിശേഷാൽ പരിപാടികൾ. ശ്രീ ഒട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിന്റെ ഭാഗവതപ്രവചനം അകക്കണ്ണു തുറപ്പിയ്ക്കാൻ കെൽപ്പുററതുതന്നെയായിരുന്നു എന്നാണ് ഭക്തജനങ്ങളുടെ അനുഭവം. ശ്രീമതി രാജലക്ഷ്മീകൃഷ്ണന്റേയും ശ്രീമതി സുധാദേവീവർമ്മയുടേയും ഭക്തിപൂർണ്ണമായ ഭജനകീർത്തനങ്ങൾ ശ്രീ സരസ്വതീദേവിയ്ക്കു സമർപ്പിച്ച സുരഭിലസുമങ്ങൾതന്നെയായിരുന്നു. ദേവീചരണാർപ്പിതങ്ങളായ പ്രസൂനങ്ങളുടെ പരിമളവും മകരന്ദവുമാണ് ഭക്തജനങ്ങൾക്കു ലഭിച്ച വിശേഷാൽ പ്രസാദം.

വിജയദശമിദിനത്തിൽ രാവിലെ സരസ്വതീപൂജയ്ക്കുശേഷം സമീപവാസികളായ വിദ്യാർത്ഥിവിദ്യാർത്ഥിനികളും രക്ഷിതാക്കളും വിദ്യാരംഭം നടത്തി, പൂജയെടുപ്പിൽ പങ്കുകൊണ്ടു. ശ്രീ എൻ. ഡി. കൃഷ്ണനുണ്ണിയുടെ നേതൃത്വത്തിൽ നടത്തപ്പെട്ട അക്ഷരശ്ലോകസദസ്സ് ഭാരതീയഭാഷകളുടെ ജനനിയായ സംസ്കൃതഭാഷയ്ക്കു ചെയ്യപ്പെട്ട ഒരു വിശേഷാൽ പൂജയായായിരുന്നു. തുടന്നു നടത്തപ്പെട്ട സംസ്കൃതവിദ്യാഭ്യാസസമ്മേളനത്തിൽ റിട്ടയേർഡ് ഹൈക്കോടതി ജഡ്ജിയായ ശ്രീ പി. കെ. സുബ്രഹ്മണ്യയ്യർ ആദ്ധ്യക്ഷ്യം വഹിച്ചു. ശ്രീ കെ. പി. നാരായണ പ്പിഷാരടി സംസ്കൃതവിദ്യാഭ്യാസസമ്മേളനത്തിന്റെ ഉദ്ദേശം വെളിപ്പെടുത്തിയശേഷം സംസ്കൃതവിദ്യാപ്രചാരകരുടെ പേരിൽ പ്രസംഗകക്കും സദസ്യക്കും സ്വാഗതം പറഞ്ഞു. ശ്രീ വി. വൈദ്യലിംഗശർമ്മ, ലോകോത്തരസംസ്കാരത്തെ വിളംബരം ചെയ്യുന്ന ഉപനിഷത്തുകളിലെ ആത്മതത്വത്തെപ്പററി സംസ്കൃതത്തിൽ അതി ലളിതമായ ഒരു പ്രഭാഷണം നടത്തി. തുടന്ന് ശ്രീ ഈ. പി. ഭരതപ്പിഷാരടി താൻ സംസ്കൃതഭാഷയിൽ നടത്തിക്കൊണ്ടിരിയ്ക്കുന്ന പരീക്ഷണങ്ങളെക്കുറിച്ചും സംസ്കൃതഭാഷയ്ക്കു വ്യവഹാരഭാഷയാകാനുള്ള ഉത്തമമായ അർഹതയെക്കുറിച്ചും സംസ്കൃതത്തിൽത്തന്നെ ലളിതമായി പ്രസംഗിച്ചു. അദ്ധ്യക്ഷൻ ഉപസംഹാരപ്രസംഗത്തിൽ, സംസ്കൃതം മൃതഭാഷയല്ലെന്നും ഏററവും ലളിതമായും ഹൃദ്യമായും പദപ്രയോഗങ്ങൾ നടത്താവുന്ന ഭാഷ സംസ്കൃതഭാഷയാണെന്നും വ്യക്തമാക്കി. ഭാരതവിദ്യാപീഠത്തിന്റെ പ്രസിദ്ധീകരണമായ ശ്രീരാമചരിതം എന്ന ഒരു ചെറുസംസ്കൃതഗ്രന്ഥം അദ്ധ്യക്ഷൻ ഉദ്ഘാടനം ചെയ്തു. സംസ്കൃതഭാഷയിലുള്ള ദേവീകീർത്തനങ്ങൾ പാടി മത്സരിച്ച് വിജയികളായവക്കു സമ്മാനങ്ങളും നല്കപ്പെട്ടു. ഭാസന്റെ മദ്ധ്യമവ്യായോഗം എന്ന സംസ്കൃത നാടകം വടക്കേമഠത്തിലെ വിദ്യാർത്ഥികൾ അഭിനയിച്ച് സദസ്യരെ രസിപ്പിച്ചു. ഇങ്ങനെ ഇക്കൊല്ലത്തെ നവരാത്രിയാഘോഷം സമംഗളം സമാപിച്ചു.

## അറിയിപ്പ്

തിരുവനന്തപുരത്തുള്ള സീതാരാമഭക്തസഭയുടെ ഒരു അറിയിപ്പിൽ ഇപ്രകാരം പറയുന്നു:

തിരുവനന്തപുരത്ത് ശ്രീ ലക്ഷ്മീവരാഹസ്വാമിക്ഷേത്രത്തിന്റെ വടക്കേ നടയിൽ സജ്ജീകരിച്ചിട്ടുള്ള ശ്രീ സീതാരാമകല്യാണമന്ദിരം പന്തലിൽ വെച്ച് ശ്രീരാമസഹസ്രനാമദശകോടി അച്ചന ഒക്ടോബർ 22-ാംനു-മുതൽ ആരംഭിച്ചിരിക്കുന്നു. അറുപതുദിവസം നീണ്ടുനില്ക്കുന്നതാണ് ഈ യജ്ഞം. എല്ലാ ഭക്തജനങ്ങൾക്കും ഇതിൽ പങ്കുചേന്ന് ആത്മസംതൃപ്തി കൈവരിക്കാവുന്നതാണ്. ദശകോടി അച്ചനയോടനുബന്ധിച്ച് ഡിസം. 9-ാം നു- മുതൽ 12-ാം നു-വരെയുള്ള നാലുദിവസങ്ങളിൽ അഖിലേന്ത്യാരാമായണസമ്മേളനവും നടത്തപ്പെടുന്നതാണ്. ഭക്തജനങ്ങൾ ഈ യജ്ഞങ്ങളിൽ പങ്കെടുത്ത് ഈ സംരംഭത്തെ വിജയിപ്പിക്കണമെന്ന് സീതാരാമഭക്തസഭയുടെ പ്രസിഡണ്ട് അപേക്ഷിക്കുന്നു. കൂടുതൽ വിവരങ്ങൾക്ക് 'പ്രസിഡണ്ട്', ശ്രീ സീതാരാമഭക്തസഭ, ഒന്നാം പുത്തൻ തെരുവ്', തിരുവനന്തപുരം - 9' എന്ന വിലാസത്തിൽ എഴുതി ചോദിക്കുക.

## ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ:

നവംബർമാസത്തിലെ ആദ്ധ്യാത്മിക അന്തര്യോഗം ഈ മാസം പന്ത്രണ്ടാം തീയതി പതിവുപോലെ നടത്തപ്പെടും.

ഡിസംബർ മാസത്തിലെ അന്തര്യോഗം 24-ാം തീയതി വൈകുന്നേരം മുതൽ 29-ാം തീയതി വൈകുന്നേരംവരെ. 498-ാം പേജ് നോക്കുക.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 57 | 1972 ഡിസംബർ | ലക്കം 12 |
| --- | --- | --- |

## അമൃതവാണി

വീരനുണ്ടോ വല്ലതും പ്രയാസമായിട്ട് ? ഭീരുക്കളേ ഇത്തരം വാക്കു പറയൂ. **"വീരാണാമേവ കരതലഗതാ മുക്തിഃ, ന പുനഃ കാപുരുഷാണാം."** വീരന്മാർക്കു മാത്രമേ മുക്തി കൈയ്യിൽ കിട്ടുകയുള്ളൂ; അല്ലാതെ ഭീരുക്കൾക്കില്ല. അഭ്യാസവും വൈരാഗ്യവുംകൊണ്ടു മനസ്സിനെ സംയമനം ചെയ്യുക. **"അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ"** [1] എന്നു ഗീത ഉപദേശിക്കുന്നു. ചിത്തം സ്വച്ഛമായ ഹ്രദംപോലെയാണ്. രൂപരസാദികളുടെ ആഘാതംകൊണ്ട് അതിലുയരുന്ന അലയുടെ പേരാണ് മനസ്സ്. അതുകൊണ്ട് മനസ്സ് സങ്കല്പവികല്പാത്മകമാണ്. ഈ സങ്കല്പവികല്പങ്ങളിൽനിന്ന് വാസന ഉദിക്കുന്നു. എന്നിട്ടീ മനസ്സ് ക്രിയാശക്തി രൂപേണ പരിണമിച്ച് സ്ഥൂലദേഹരൂപമായ യന്ത്രത്തിൽക്കൂടി കാര്യങ്ങൾ നടത്തുന്നു. ഇനി, കർമ്മം ഏതു വിധം അനന്തമോ അതേവിധം ഫലവും അനന്തം. തന്മൂലം അനന്തകോടി കർമ്മഫലരൂപമായ തരംഗത്തിൽ മനസ്സ് സർവ്വദാ ആടിയുലഞ്ഞുകൊണ്ടിരിക്കുന്നു. ഈ മനസ്സിനെ വൃത്തിശൂന്യമാക്കണം – വീണ്ടും സ്വച്ഛഹ്രദമാക്കണം: അതിൽ വൃത്തിരൂപമായ ഒരു തരംഗവും ഉണ്ടായിരിക്കരുത്. അപ്പോൾ ബ്രഹ്മം പ്രകാശിക്കും. ശാസ്ത്രങ്ങൾ ഈ അവസ്ഥയുടെ ഒരു ഛായയെ **"ഭിദ്യതേ ഹൃദയഗ്രന്ഥിഃ"** [2] (നെഞ്ചകത്തെ അഹന്തക്കെട്ടു പൊട്ടുന്നു.) ഇത്യാദി ഭാഗങ്ങൾകൊണ്ടരുളുന്നു. എന്താ മനസ്സിലായോ ?

—വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം 6. പേജ് 187.

1. ഗീത 6. 35. 2. മുണ്ഡകോപനിഷത്ത് 2. 2. 8.

# ഈശ്വരദർശനം

സ്ഥലം: ഇന്ത്യയിൽ ബ്രിട്ടീഷുകാരുടെ തലസ്ഥാനമായ കൽക്കട്ടാനഗരി. കാലം സുമാർ 90 കൊല്ലങ്ങൾക്കു മുമ്പ്. സുന്ദരനും സുഭഗനും തേജസ്വിയും, ബലിഷ്ഠനുമായ ഒരു യുവാവ്, വിടർന്നു വികസിച്ച രണ്ടു കണ്ണുകളിൽ കൂടി സത്യം അറിയാനുള്ള തന്റെ വ്യഗ്രത പ്രദർശിപ്പിച്ചുകൊണ്ട് ആ നഗരിയിലുണ്ടായിരുന്ന പല മഹാന്മാരേയും സമീപിക്കുന്നു. ആ ജ്ഞാനപിപാസ അടക്കാൻ മിക്കവാറും എല്ലാവരും കഴിവില്ലാതെ മടങ്ങി. ചിലരെല്ലാം 'കുഞ്ഞേ, നീ ഭാവിയിൽ ഒരു മഹാനാകും' എന്നാശംസിച്ചു. തൃപ്തനാവാതെ ആ യുവാവ് ദക്ഷിണേശ്വരത്തെ പരമഹംസരെ സമീപിച്ചു. മുമ്പ് അനവധിപേരോടു ചോദിച്ച ചോദ്യം ''ഈശ്വരനുണ്ടോ? കണ്ടിട്ടുണ്ടോ?'' എന്നു ചോദിച്ചു. അവസാനം കിട്ടി ഉത്തരം, സംശയലേശമില്ലാതെ, ശാന്തമെങ്കിലും സുദൃഢമായ സ്വരത്തിൽ; ''ഉണ്ടു കുഞ്ഞേ ഉണ്ട്. ഈശ്വരനുണ്ട്. ഞാൻ അവിടുത്തെ കാണുന്നുമുണ്ട്. പക്ഷെ നിന്നെയും മറ്റുള്ളവരേയും ഒക്കെ കാണുന്നതിനേക്കാൾ സ്പഷ്ടമായിട്ടാണെന്നു മാത്രം. വേണമെങ്കിൽ ഈശ്വരനെ നിനക്കും കാട്ടിത്തരാം.''

ചോദ്യകർത്താവാരാണെന്ന് വായനക്കാർ മനസ്സിലാക്കി കഴിഞ്ഞിരിക്കുമല്ലൊ. അതെ അതു സംഭവിച്ചു. നരേന്ദ്രന് പരമഹംസർ ഈശ്വരനെ കാണിച്ചുകൊടുത്തു. അഥവാ കാണാനാവശ്യമായ, ഗുരൂപദിഷ്ടമായ സാധനകൾ അനുഷ്ഠിച്ച് വീരനരേന്ദ്രൻ ഈശ്വരദർശനം സമ്പാദിച്ചു. പ്രശ്നങ്ങളും പ്രശ്നകർത്താക്കളും ധാരാളം. എന്നാൽ പ്രശ്നപരിഹാരത്തിന്നാവശ്യമായ നിഷ്ഠ പാലിക്കാൻ തക്ക വീര്യമുള്ള പ്രശ്നകർത്താക്കൾ വിരളം. വീരനരേന്ദ്രൻ പ്രശ്നത്തെ നേരിട്ട് സത്യത്തെ നേടിയ കഥ അല്പമൊന്ന് പഠിക്കുന്നത് ആത്മവീര്യമുൾക്കൊള്ളാൻ നമ്മെ സഹായിക്കും.

'അതേ, ഈശ്വരനുണ്ട്. ഈശ്വരനെ കാണാം, തൊടാം, അവിടുത്തോടു സംസാരിക്കാം. പക്ഷേ ആർക്കുവേണം ഈശ്വരനെ? ആളുകൾ മക്കൾക്കും മരുമക്കൾക്കും മണ്ണിനും വിണ്ണിനും പൊന്നിനുംവേണ്ടി കുടംകണക്കിനു കണ്ണീരൊഴുക്കും. ഈശ്വരനുവേണ്ടി, അവിടുത്തെ ദർശിക്കാൻവേണ്ടി, ആരുണ്ടു കണ്ണീരൊഴുക്കാൻ?' ഇതാണു ശ്രീരാമകൃഷ്ണദേവൻ തന്നെ സമീപിച്ചവരോടു ചോദിച്ചിട്ടുള്ളത്. 'വ്യാകുലതയോടെ വിളിച്ചാൽ ആരുടെ വിളിയും അവിടുന്നു കേൾക്കും. പക്ഷേ അതിനു തീവ്രമായ വ്യാകുലത വേണം. ഈശ്വരനെ കാണാഞ്ഞാൽ തന്റെ പ്രാണൻതന്നെ വിട്ടുപോകുമെന്ന നിലവരണം. ഒരു ലുബ്ധനു പണത്തിനോടും ഒരു പതിവ്രതയ്ക്കു തന്റെ ഭർത്താവിനോടും ഒരു പശുവിന് അതിന്റെ കൊച്ചു കന്നുകുട്ടിയോടും എത്രത്തോളം സ്നേഹമുണ്ടോ ആ സ്നേഹമെല്ലാം കൂട്ടിയാലുള്ളിടത്തോളം സ്നേഹം ഈശ്വരനോടുണ്ടായാൽ ഈശ്വരനെക്കാണാം' എന്നാണ് ശ്രീരാമകൃഷ്ണദേവൻ തന്നിട്ടുള്ള ഉറപ്പ്. ഉറപ്പു തരാൻ അദ്ദേഹത്തിനു കഴിവുണ്ട്. കാരണം തന്റെ അനുഭവമാണത്. ഈശ്വരദർശനത്തിനുവേണ്ടി, കാളീദർശനത്തിനുവേണ്ടി, അദ്ദേഹം വ്യാകുലതയോടെ കരഞ്ഞപ്പോൾ അതു കേട്ടു നിന്നവരുംകൂടി കരഞ്ഞുപോയി. അത്ര വ്യാകുലമായിരുന്നു അദ്ദേഹത്തിന്റെ വിളി. അത്തരം വ്യാകുലതയേയാണു ഭക്തിയെന്നു പറയുന്നത്. 'സാ ത്വസ്മിൻ പരമപ്രേമരൂപാ; അമൃതസ്വരൂപാ ച' ഭക്തിയെന്നു പറയുന്നത് ഈശ്വരനോടുള്ള പരമമായ പ്രേമമാണ് — ഈശ്വരനൊഴികെ മറ്റൊന്നുകൊണ്ടും അടങ്ങാത്ത മനോവികാരം. അത് അമൃതസ്വരൂപവുമാണ് — ആനന്ദസ്വരൂപവുമാണ്. കാരണം അത്തരം ഭക്തി വന്നുകഴിഞ്ഞാൽ പ്പിന്നെ മനുഷ്യൻ വേറൊന്നും ആഗ്രഹിക്കുന്നില്ല; ലവലേശം ദുഃഖിക്കുന്നില്ല, ദ്വേഷിക്കുന്നില്ല; ലൗകികവിഷയങ്ങളിൽ രമിക്കുന്നില്ല; സംസാരകാര്യങ്ങളിൽ ബദ്ധപ്പെട്ടു മുങ്ങിത്തുടിക്കുന്നില്ല. ഭക്തി കൈയ്‌വന്നവൻ ഈശ്വരോന്മത്തനാകുന്നു; അനിത്യവസ്തുക്കളിൽ ചേഷ്ടാരഹിതനാകുന്നു, സച്ചിദാനന്ദസ്വരൂപമായ ആത്മാ

വിൽത്തന്നെ രമിക്കുന്നു. അതു കൈയ്‌വരാൻ മനസ്സിനെ ഈശ്വരനെകശരണമാക്കിയാൽ മതി.' എന്നിങ്ങനെയെല്ലാമാണു നാരദന്റെ അഭിപ്രായം. ഭക്തിയുടെ ലക്ഷണമായി നാരദൻ പറയുന്നതു് "തദർപ്പിതാഖിലാചാരതാ തദ്വിസ്മരണേ പരമവ്യാകുലതേതി" എന്നാണ്. 'മനസാ, വാചാ, കർമ്മണാ താൻ ചെയ്യുന്നതെല്ലാം ഭഗവാനു സമർപ്പിക്കുക – സർവ്വാത്മസമർപ്പണം ചെയ്യുക, ഒരു നിമിഷമെങ്കിലും ഈശ്വരവിസ്മൃതി വന്നുപോയാൽ പ്രാണഹാനി സംഭവിക്കുമെന്ന നിലവന്നാൽ അതുതന്നെ ഭക്തി.' വൃന്ദാവനത്തിലെ ഗോപികമാർക്കുണ്ടായ അവസ്ഥ ഇതുതന്നെയായിരുന്നു. അന്തരാത്മാവായ ശ്രീകൃഷ്ണനെപ്പിരിഞ്ഞ ഒരു ഞൊടി അവർക്കൊരു യുഗമായിരുന്നു. ഇത്തരം അവസ്ഥാവിശേഷങ്ങളെല്ലാം താണ്ടി ഈശ്വരദർശനം സാധിച്ചശേഷമാണു ശ്രീരാമകൃഷ്ണദേവൻ അത്യന്തം ഹൃദയാവർജ്ജകമായ തരത്തിൽ ഈശ്വരനുണ്ടെന്നു ബോദ്ധ്യപ്പെടുത്തിയിട്ടു് തന്റെ ഭാവിശിഷ്യനെ തന്റെ സ്നേഹവലയത്തിൽ കുടുക്കിയതു്.

ഈശ്വരനുണ്ടെങ്കിൽ അവിടുന്നെവിടെ? 'ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേƒർജ്ജുന തിഷ്ഠതി' ഈശ്വരൻ സകലജീവജാലങ്ങളുടേയും ഹൃദയഗുഹയിൽ വസിക്കുന്നു. അതേ, സർവ്വാന്തര്യാമിയാണവിടുന്ന്. അവിടുന്നാണു സർവ്വത്തിന്റേയും ചേതയിതാവു്. എന്നിട്ടും എന്തേ എല്ലാവർക്കും ഈശ്വരദർശനം കിട്ടാത്തതു്? അവിടുന്നു് അരൂപനോ സരൂപനോ സഗുണനോ നിർഗ്ഗുണനോ? 'ഓന്തിന്റെ നിറം മഞ്ഞയോ ചുകപ്പോ?' എന്നു ചോദിക്കുന്നതുപോലെയാണു് ഈ ചോദ്യങ്ങൾ എന്നാണു് ഈശ്വരദർശനം സാധിച്ച മഹാത്മാക്കളുടെ അഭിപ്രായം. ശൈത്യംകൊണ്ടു സമുദ്രജലം സരൂപമാകുന്നതുപോലെയും സൂര്യതാപംകൊണ്ടു മഞ്ഞുകട്ടി നീരൂപമാകുന്നതുപോലെയും ഭക്തിശൈത്യത്താൽ, ഭക്താഭിലാഷപൂർത്തിക്കുവേണ്ടി ഈശ്വരൻ സരൂപനും സഗുണനുമാകുന്നു. ആ ഈശ്വരൻതന്നെ ജ്ഞാനികൾക്കുവേണ്ടി നീരൂപനും നിർഗ്ഗുണനുമാകുന്നു. 'അങ്ങനെയാണെങ്കിൽ ഈശ്വരൻ അവ്യവസ്ഥിതസ്വരൂപനും പരിണാമിയുമാണെന്നു വരില്ലേ? അതുകൊണ്ടുതന്നെ അനിത്യനുമാകുമല്ലോ ഈശ്വരൻ. ഇല്ല. സദാ ഏകരൂപമായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന സൂര്യനെ മഞ്ഞക്കണ്ണാടിയിലൂടെ നോക്കിയാൽ മഞ്ഞയായും, ചുകന്നതിൽക്കൂടി നോക്കിയാൽ ചുകന്നതായും ഇങ്ങനെ മറ്റു പല രൂപത്തിലും കാണുന്നു. അതുകൊണ്ടു് സൂര്യനു വ്യവസ്ഥിതരൂപമില്ലെന്നു ശഠിയ്ക്കേണ്ടതില്ലല്ലോ. ഈശ്വരൻ ഭക്താനുഗ്രഹത്തിനുവേണ്ടി നാനാരൂപങ്ങൾ എടുത്താലും അവിടുന്നു പരിണാമിയല്ല; അവിടുന്നു വ്യവസ്ഥിതസ്വരൂപമുള്ളവനുമാണ്. ഒരേ നടൻതന്നെ കാണികളുടെ അഭിലാഷത്തിനൊത്തു് കത്തിവേഷത്തിലോ, ചുകപ്പുവേഷത്തിലോ, വെള്ളത്താടിവേഷത്തിലോ രംഗത്തു വരുന്നതുപോലെ. ഈശ്വരസ്വരൂപമെന്തെന്നു് ഈശ്വരദർശികൾ വെളിപ്പെടുത്തിയിട്ടുണ്ട്. 'സ ച അനിർവ്വചനീയപ്രേമസ്വരൂപഃ' 'അവാങ്മനസഗോചരഃ' ഈശ്വരൻ പ്രേമസ്വരൂപനാണ്. ആ പ്രേമം അവർണ്ണ്യവുമാണ്. വാക്കുകൾക്കും മനസ്സിനും ആ പ്രേമത്തെ വർണ്ണിച്ചു സ്പഷ്ടമാക്കാനാവില്ല. ഊമ കല്ക്കണ്ടം തിന്നിട്ടു് അതിന്റെ മധുരം വർണ്ണിയ്ക്കാനൊരുമ്പെട്ടാൽ എത്രത്തോളം അതു പ്രകടമാക്കാനൊക്കും? മൂകനല്ലെങ്കിൽത്തന്നെ അവനവനനുഭവിച്ച മധുരരസം മധുരമറിയാത്ത ഇതരനെ എത്രത്തോളം മനസ്സിലാക്കും? സമുദ്രം കണ്ടു മടങ്ങിവന്ന ഒരാൾ സമുദ്രം കണ്ടിട്ടില്ലാത്ത ഒരാളെ സമുദ്രസ്വരൂപം എത്രത്തോളം ധരിപ്പിക്കും? ഇതുപോലെയാണു് ഈശ്വരാനുഭൂതിയും. ഈശ്വരന്റെ നിരതിശയപ്രേമസ്വരൂപം അവനവൻതന്നെ അനുഭവിച്ചറിയേണ്ടിയിരിക്കുന്നു.

അതിനെന്താണുപായം? അഭ്യാസവൈരാഗ്യങ്ങൾതന്നെ. അഭ്യാസമെന്നാൽ മനസ്സിനെ ഈശ്വരമാത്രനിഷ്ഠമാക്കാനുള്ള നിരന്തരയത്നം. ഈശ്വരഭിന്നമായ സകലതിനേയും നിസ്സാരമായി തള്ളിക്കളയലാണു വൈരാഗ്യം. പൂർവ്വവാസനാവശാൽ വിഷയങ്ങളുടെ പുറകേ പായുന്ന മനസ്സിനെ, വിഷയങ്ങളുടെ അനിത്യതയും ദോഷങ്ങളും ഗ്രഹിപ്പിച്ചുകൊണ്ടു് അവയിൽനിന്നെല്ലാം പിന്തിരിപ്പിച്ചു് ഈശ്വരാഭിമുഖമാക്കാൻ തുടരെത്തുടരെ പ്രയത്നിച്ചാൽ മനസ്സു് ഏകാഗ്രമാകും, ശുദ്ധമാകും. ഈശ്വരദർശനത്തിനുള്ള യോഗ്യതയും ലഭിയ്ക്കും. അങ്ങനെ മനോനിഗ്ര

ഹം സാധിയ്ക്കുമ്പോഠം ഭക്തിയുദിയ്ക്കും. ഭക്തി തീവ്രമാകുമ്പോഠം ഈശ്വരദശ്നം സിദ്ധിക്കും.

വിഷയദോഷദശ്നമെന്നതു് സാമാന്യ ജനങ്ങഠംക്കു കാണുന്നില്ല. അവക്കതു് ഉണ്ടാകാനും വിഷമം. അപ്പോഠം അത്തരക്കാരായ നാം എന്തു ചെയ്യും ? എന്നാണെങ്കിൽ അതിനു് 'സജ്ജനസംഗതി ചെയ്തു കൊഠംവൂ' എന്നാണുത്തരം.

മഹത്സേവാം ദ്വാരമാഹുർവിമുക്തേഃ. മഹാന്തസ്തേ സമചിത്താഃ പ്രശാന്താഃ വിമന്യവഃ സുഹൃദസ്സാധവോ യേ.

ആ സത്സംഗത്തിന്റെ ഫലം അത്യന്തം സൂക്ഷ്മമാണു്,പാമരബുദ്ധിയ്ക്കു്,പണ്ഡിതബുദ്ധിക്കുപോലും, ദുർഗ്രഹമാണു്; പക്ഷേ അതു് നിശ്ചയമായും പരമഫലം തരുകതന്നെ ചെയ്യും. ദുഃസംഗപരിത്യാഗത്തോടെയാണിതു സാധിയ്ക്കേണ്ടതു്. ദുജ്ജനസംഗംകൊണ്ടു് കാമക്രോധലോഭാദികഠം അങ്കുരിച്ചു് അത്യന്തം പ്രവദ്ധിതങ്ങളായി തദാശ്രയമായ മനുഷ്യനെ – തീയു് വിറകിനെ എന്നപോലെ – നശിപ്പിച്ചു കളയുന്നു. അതുകൊണ്ടു ദുജ്ജനസംഗം സവ്വഥാ ഒഴിവാക്കണം. അതിന്റെ പ്രതിപക്ഷസാധനം സത്സംഗം ഒന്നേയുള്ളു. 'വിതക്ബാധനേ പ്രതിപക്ഷഭാവനം. (യോ. സൂ.)'

'സജ്ജനസംഗത്തിനും ദുഃസംഗപരിഹാരത്തിനും അവരെ തിരിച്ചറിഞ്ഞെങ്കിലല്ലേ കഴിയൂ. അതിനു വല്ല ഉപായവുമുണ്ടോ ?' ഉണ്ടു്. ശാസ്ത്രാധ്യയനം, സദ്ഗ്രന്ഥപഠനം, സാധനാനുഷ്ഠാനം. അദ്ധ്യാത്മവിദ്യാപ്രതിപാദകങ്ങളായ ഗ്രന്ഥങ്ങളെ മുടങ്ങാതെ പഠിച്ചാൽ നല്ലതും തീയതും തിരിച്ചറിയാനുള്ള കഴിവു ലഭിക്കും. അപ്പോഠം സജ്ജനങ്ങളെ കണ്ടുപിടിക്കാനും അവരെ ആദരിച്ചു സേവിക്കാനും സാധിക്കും. പിന്നീടു് അവരെ അനുകരിച്ചു് മനസാ വാചാ കമ്മണാ ചെയ്യുന്നതെല്ലാം ഈശ്വരാപ്പണമായി അനുഷ്ഠിച്ചു തുടങ്ങും. താനും തന്റെ സകലതും ഈശ്വരന്േറതെന്നു കാണും. അപ്പോഠം സ്വാത്ഥപരമായ സകലചേഷ്ടകളും അസ്തമിയ്ക്കും. അതായതു് അയാഠം നിരന്തരം നിസ്സ്വാത്ഥമായ പ്രവൃത്തികളിൽ, അതെല്ലാം തന്റെ പ്രേമസവ്വസ്വമായ ഈശ്വരന്റെ ആരാധനകളാണെന്നറിഞ്ഞു്, മുഴുകും. അപ്പൊഴേ ഒരുവൻ ഭക്തനാകു, ഈശ്വരദാസനാകു. ആ നിലയിലെത്തിയാൽ പിന്നെ ഭക്തൻ ഈശ്വരന്റെ പിഞ്ചോമനയായിത്തീരുന്നു. പിഞ്ചുപൈതലിന്റെ സവ്വ ചുമതലകളും അമ്മ ഏറ്റെടുത്തിരിക്കുന്നതുപോലെ ഭക്തന്റെ സവ്വ ഭാരങ്ങളും ഈശ്വരൻ ഏല്ക്കുന്നു. അങ്ങനെയുള്ള ഭക്തന്റെ വിളി കേട്ടു് ഈശ്വരൻ ഉടൻ ദശ്നം നല്കുന്നു. നേരേ മറിച്ചു് ലൗകികവസ്തുക്കളിലും സ്വാത്ഥവൃത്തികളിലും മുഴുകി ഈശ്വരവിമുഖനായിക്കഴിയുന്നവനു് ഈശ്വരദശ്നം സാദ്ധ്യമല്ല. കുട്ടി കളിപ്പാട്ടങ്ങളുമായി കളിയിലേപ്പെട്ടിരിക്കുമ്പോഠം അമ്മ അടുക്കളയിൽതന്നെയായിരിക്കും. ഇടക്കിടയ്ക്കു് അമ്മയെ വിളിച്ചാലും അമ്മ വന്നെന്നു വരില്ല. എന്നാൽ കളിപ്പാട്ടമെല്ലാം കളഞ്ഞു് വല്ല പാമ്പിനെയോ ദുഷ്ടജന്തുക്കളേയോ കണ്ടു ഭയന്നിട്ടെന്നപോലെ അമ്മയെ വിളിച്ചാൽ അടുപ്പത്തു തിളച്ചു പൊന്തിവരുന്ന പാലുണ്ടായാലും ശരി, അമ്മ കുഞ്ഞിനെ വാരിയെടുക്കാൻ, അഭയമരുളാൻ ഓടിയെത്തുന്നു. അതാണു ഭക്തിരഹസ്യം. ലൗകികകാര്യങ്ങഠം സാധിച്ചു തരാൻവേണ്ടി ഈശ്വരനെ വിളിച്ചാൽ ഈശ്വരൻ ദശ്നം തരില്ല. അത്തരക്കാക്കു് ഈശ്വരൻ അഗമ്യൻതന്നെ, എങ്കിലും അത്ഥാത്ഥിയായോ, ആത്തനായോ, ജിജ്ഞാസുവായോ എങ്ങനെയായാലും ഈശ്വരനെ വിളിക്കുന്നവൻ ഭക്തൻതന്നെ. ഭക്തന്റെ മാററിനു് ഏററക്കുറച്ചിലുണ്ടാകുമെന്നു മാത്രം. അത്തരക്കാരുടെ ഭക്തി ഗൗണഭക്തിയാണു്. അവരുടെ വിഷയാഭിലാഷം സാധിക്കാനാണു് അവർ ഈശ്വരനെത്തേടുന്നതു്. ഈശ്വരൻ അവക്കു അഭിലാഷപൂത്തി കൊടുത്താലും ദശ്നം കൊടുത്തെന്നു് വരില്ല. ഈശ്വരദശ്നത്തിനു മുഖ്യഭക്തി, ജ്ഞാനിയുടെ ഭക്തി, കൈക്കൊള്ളണം. ജ്ഞാനിക്കറിയാം താൻ ഈശ്വരസന്താനമാണെന്നു്, ഈശ്വരാംശമാണെന്നു്, ഈശ്വരൻ തന്റെ അന്തര്യ്യാമിയാണെന്നു്, വാസ്തവത്തിൽ താൻ ഈശ്വരഭിന്നനല്ലെന്നു്. അതിനാൽ ജ്ഞാനിയായ ഭക്തനു് ഈശ്വരദശ്നം സുലഭമാണു്. എന്നുവെച്ചു് ഒററക്കുതിക്കു ജ്ഞാനഭക്തിയിലെത്തിക്കളയാമെന്നു കരുതി ചാടിപ്പുറപ്പെട്ടതുകൊണ്ടായില്ല. അവനവന്റെ നിലയറിഞ്ഞു്, തന്റെ മാനസികവളച്ച്യും മനോഗതിയുമറിഞ്ഞു് ഭക്തിമാഗ്ഗത്തിൽ നിദ്ദേശിച്ച നാനാമാഗ്ഗങ്ങളിൽ ഏതെങ്കിലുമൊന്നു കൈക്കൊള്ളണം. ഗുണമാഹാ

ത്ത്യശ്രവണം, നാമഗുണകീർത്തനം, ഭഗവദ്റൂപഗുണാദികളുടെ സ്മരണവും ധ്യാനവും, ഭഗവാന്റേയും ഭഗവത്പരായണന്മാരുടേയും സേവനം, പ്രതിമാദികളിലും വിരാഡ്റൂപത്തിലുമുള്ള ഭഗവദച്ച്നം, ഭഗവത്സ്വരൂപങ്ങളേയും ഭഗവത്സ്വരൂപികളായ ആദ്ധ്യാത്മികപുരുഷന്മാരെയും വന്ദിക്കൽ, ഹനുമാനെപ്പോലെ ദാസ്യഭാവത്തോടെ ഭഗവത്സേവ ചെയ്യൽ, സുദാമാവിനെപ്പോലെയോ ഉദ്ധവനെപ്പോലെയോ അർജ്ജുനനെപ്പോലെയോ സഖ്യഭാവത്തിൽ ഭഗവത്സേവ ചെയ്യൽ, കൗസല്യയെപ്പോലെയോ യശോദയെപ്പോലെയോ വാത്സല്യഭാവത്തിൽ ഭഗവാനെ ആരാധിക്കൽ, ഗോപികളെപ്പോലെ മധുരഭാവത്തിൽ ഈശ്വരപൂജ ചെയ്യൽ, മഹാബലിയെപ്പോലെയോ വിഭീഷണനെപ്പോലെയോ സവ്വാത്മസമപ്പണം ചെയ്യൽ, സനത്കുമാരയാജ്ഞവല്ക്യാദികളെപ്പോലെ ആത്മാനന്ദത്തിൽ മുഴുകൽ മുതലായവയാണ് ഭക്തിഭാവങ്ങളുടെ പ്രാമുഖ്യമനുസരിച്ച് നല്ലപ്പെട്ടിട്ടുള്ള നാനാവിധമായ ഉപാസനാരീതികൾ. അവരവരുടെ നിലയനുസരിച്ച് ഇവയിലേതെങ്കിലും സ്വീകരിച്ചു പ്രവത്തിച്ചു തുടങ്ങാം. എല്ലാവരും ഒരേ ലക്ഷ്യത്തിൽ, ഈശ്വരദശനത്തിൽ, എത്തിച്ചേരും. ഈശ്വരദശനംകൊണ്ട് അനുഗൃഹീതരായ മഹാത്മാക്കളുടെ ഉപദേശസാരമാണിവിടെ കുറിച്ചതു്. വിശദവും നിഷ്കൃഷ്ടവുമായ നിർദ്ദേശങ്ങൾ ആചാര്യോപദേശംമൂലം ഗ്രഹിക്കേണ്ടതാണ്.

'ഭയത്തിൽനിന്നാണ് ഈശ്വരവിശ്വാസമുണ്ടാകുന്നതെ'ന്ന യുക്തിവാദികളുടെ വാദഗതി മുഴുവൻ ശരിയല്ല. പ്രേമവും ഭയവും ഉത്തരദക്ഷിണധ്രുവങ്ങൾപോലെ, വെളിച്ചവും ഇരുട്ടുംപോലെ, അത്യന്തം വിരുദ്ധങ്ങളാണെന്നാണ ശാസ്ത്രങ്ങൾ പറയുന്നതു്. അനിവ്വചനീയപ്രേമസ്വരൂപനാണ് ഈശ്വരനെന്നിരിയ്ക്കെ അവിടെ ഭയത്തിന്നു സ്ഥാനമെവിടെ? ഭയവും പ്രേമവും പരസ്പരം യോജിക്കുന്നവയല്ല. ഈശ്വരനെ സ്നേഹിക്കണമെങ്കിൽ അവനെ ഭയപ്പെടരുതു്. ''പ്രഭുവായ നിന്റെ ദൈവത്തിന്റെ തിരുനാമം വൃഥാ ഉച്ചരിക്കരുതു്.'' എന്ന നിർദ്ദേശം ഭക്തനു പരിഹാസ്യമാണ്. പ്രേമഭക്തിയിലെങ്ങനെയാണ് ഈശ്വരനിന്ദ? ഈശ്വരനാമം എത്രയേറെ ഉച്ചരിക്കുന്നുവോ അത്രത്തോളം നല്ലതാണതു്. അതു് ഈശ്വരപ്രേമത്തെ വദ്ധിപ്പിക്കുകതന്നെ ചെയ്യും. ''പ്രേമിക്കാനാണെങ്കിൽ അദൃശ്യനായ ഈശ്വരനെ വേണോ? അതു വല്ല മനുഷ്യരിലും ആയിക്കൂടേ?'' എന്നു ചിലർ സംശയിക്കാനിടയുണ്ട്. അതു ശരിയല്ല. ലോകത്തിലുള്ള ജനതകൾക്കെല്ലാം അവരവരുടേതായ ആദശമുണ്ടായിരിക്കും. മനുഷ്യർക്കു ഭാവനചെയ്യാൻ പററുന്ന എല്ലാ സൽഗുണങ്ങളുടേയും തികവുററ പ്രതിരൂപമാണ് ഈശ്വരൻ. അങ്ങനെയാണെങ്കിൽ അങ്ങനെയുള്ള ഈശ്വരനോടുള്ള പ്രേമം ഒരു മനുഷ്യന്റെ നേരെ ആയിക്കൂടേ എന്നതു് യുക്തിഹീനതയ്ക്കു തെളിവാണ്.

''അനന്തകല്യാണഗുണഗണനിലയമായ ഒന്നിനെ സങ്കല്പിക്കുന്നു, അതു് ആദശമായി അംഗീകരിക്കയും ചെയ്യുന്നു. എന്നു വെച്ച് അതു യഥാത്ഥമാണെന്നു വരുമോ?'' എന്നു കൊണ്ടു വന്നുകൂടാ? സവ്വലോകഹിതൈഷികളായിരുന്ന അനേകമനേകം മഹാത്മാക്കൾ ഈശ്വരവിശ്വാസികളായിരുന്നു. അവക്ക് ഈശ്വരദശനമുണ്ടായിട്ടുണ്ടെന്ന് അവർ സംശയരഹിതമായ തരത്തിൽ ലോകത്തിലുള്ളവരോടു പ്രസ്താവിച്ചിട്ടുമുണ്ട്. എന്നാൽ അവരാരും തന്നെ ലോകപിതാവായ ഈശ്വരൻ ഭയകാരകനാണെന്നു പറഞ്ഞിട്ടില്ല. മറിച്ച് പ്രേമസ്വരൂപനാണെന്ന് വീണ്ടും വീണ്ടും ഉപദേശിച്ചിട്ടുമുണ്ട്. വല്ല പ്രാകൃതസംസ്കാരവും വെച്ചു പുലത്തി അതുതന്നെ ലോകോത്തരസംസ്കാരമെന്നു പുലമ്പുന്ന കൂട്ടരുടെ ഈശ്വരൻ, പാപികളെ, താൻ പറയുന്നതു കേൾക്കാത്ത നിർദ്ദോഷികളായ പാമരന്മാരെ, നരകദുഃഖമനുഭവിപ്പിക്കാൻ കച്ചകെട്ടി ചന്ദ്രഹാസവും കയ്യിലേന്തിയിരിക്കുന്ന ഒരാളായിരിക്കാം. അവരുടെ ഈശ്വരനും മതവും അങ്ങനെ ഭയത്തിൽനിന്നുടലെടുത്തതുമാകും. എന്നാൽ ഭാരതീയാചാര്യന്മാർ അതിനെ ഭക്തിയായി അംഗീകരിച്ചിട്ടില്ല. കാരണം അവക്ക് ഈശ്വരൻ പ്രേമസ്വരൂപനാണെന്ന് അനുഭവമുണ്ടായിരുന്നു എന്നതുതന്നെ.

''ഈശ്വരവിശ്വാസം ഭയത്തിൽ നിന്നല്ലെന്നു സ്ഥാപിച്ചാൽത്തന്നെ കാണപ്പെടാത്ത ഒന്നിനെത്തേടി പുറപ്പെടുന്നതു യുക്തിവിരുദ്ധമല്ലേ?'' അല്ല. അനുഭവജ്ഞാനമുള്ള ശാസ്ത്ര

ജ്ഞന്മാർ ചില സിദ്ധാന്തങ്ങരം പറഞ്ഞാൽ അവയെല്ലാം കണ്ടറിഞ്ഞ ശേഷമല്ല ആളുകരം ആ സിദ്ധാന്തങ്ങളെ സ്വീകരിക്കുന്നതു്. എന്നാൽ സിദ്ധാന്തങ്ങളെ പരീക്ഷിച്ചറിയാവുന്നതായതുകൊണ്ടു് സമത്ഥരായ ജനങ്ങരം അതിനു തുനിയുന്നു. കാര്യം നേടി വിജയിക്കുകയും ചെയ്യുന്നു. അദ്ധ്യാത്മശാസ്ത്രങ്ങളും ഇതുപോലെ പരീക്ഷണവിധേയമാക്കാവുന്നതാണു്. ബുദ്ധിശാലികളും പ്രയത്നശീലരുമായവർ അതിനു് ഒരുമ്പെടുന്നതു് അവനവനു പ്രയോജനകരമായിരിക്കുമെന്നതിനു പുറമേ ലോകോപകാരകവുമാകും. അതിനു് മഹത്തുക്കളുടെ വാക്കുകരം വിശ്വസിച്ചു് ഈശ്വരനുണ്ടെന്നറിയട്ടെ. പിന്നീടു് അവർ നിർദ്ദേശിച്ച മാർഗ്ഗങ്ങളിലൂടെ ഈശ്വരദർശനവും ആനന്ദാനുഭൂതിയുമടയട്ടെ.

''ആപ്തോക്തിം ഖനനം തഥോപരി ശിലാ-
ദ്യുത്കർഷണം സ്വീകൃതിം
നിക്ഷേപഃ സമപേക്ഷതേ നഹി ബഹിഃ
ശബ്ദൈസ്തു നിർഗച്ഛതി.
തദ്വദ്ബ്രഹ്മവിദോപദേശമനന -
ധ്യാനാദിഭിർ ലഭ്യതേ
മായാകാര്യതിരോഹിതം സ്വമമലം
തത്ത്വം ന ദുര്യുക്തിഭിഃ.''

ആദ്യം അറിവുള്ള സജ്ജനങ്ങളുടെ വാക്കു കേരംക്കുക. പിന്നീടു ഭൂമി കുഴിക്കുക, അനന്തരം നിധിക്കു മുകളിലുള്ള കല്ലുകരം പെറുക്കി മാററുക, എന്നിട്ടു നിധിയെ കൈക്കൊള്ളുക, എന്നിവയാണു നിധിയെത്തേടുന്നവർ ചെയ്യേണ്ടതു്. അല്ലാതെ യുക്തിവിചാരം ചെയ്തു ലഹള കൂട്ടിയതുകൊണ്ടൊന്നും കാര്യസാദ്ധ്യമുണ്ടാകാൻ പോകുന്നില്ല. ഇതുപോലെതന്നെയാണു് ഈശ്വരജ്ഞാനകാര്യത്തിലും. ഈശ്വരദർശനം നേടിയവരുടെ വാക്കുകരം ശ്രദ്ധാപൂർവ്വം ശ്രവിച്ചു ഗ്രഹിക്കുക, പിന്നീടു മനനധ്യാനാദികരംമൂലം ആ പരമാത്മതത്ത്വത്തെ അപരോക്ഷജ്ഞാനവിഷയമാക്കുക. അങ്ങനെ, ഭോഗലാലസയാകുന്ന മായകൊണ്ടു തിരോഹിതമെന്നപോലെയിരിക്കുന്ന ആ ഈശ്വരതത്ത്വത്തെ സാക്ഷാത്കരിക്കാൻ ബുദ്ധിശാലികരം തുനിയട്ടെ, ഈശ്വരദർശനം കുതക്കം കൊണ്ടു നേടാനാവില്ല. ആദ്യം ഈശ്വരനുണ്ടെന്നു വിശ്വസിക്കുക. വിശ്വാസമുള്ളവനു് ഈശ്വരദർശനവും ലഭിക്കും.

അസ്തീത്യേവോപലബ്ധസ്യ
തത്ത്വഭാവഃ പ്രസീദതി.

---

# ഭക്തിസുധ

## ടി. വി. ഗോപാലൻ നമ്പ്യാർ

പരമപ്രേമാകാരനമൃതസ്വരൂപനെൻ
പരമേശ്വരനങ്ങുന്നെന്നു ഞാനറിയുന്നു.
കനിവിൻ കാർകൊണ്ടലേ! നിൻദയാകണികക-
ളനിശം തൂകേണമിച്ചാതകഗളത്തിൽ നീ.
താവകകൃപാമൃതലബ്ധിയുണ്ടായാൽ പുമാൻ
കേവലം മഹാസിദ്ധനമൃതൻ പരിതൃപ്തൻ.
ഈശ! നിൻപ്രസാദത്താൽ മാമകഹൃദയത്തി-
ന്നാശകളറ്റം, ശോകമകലും, ദ്വേഷം നീങ്ങും;
നിങ്കലല്ലാതൊന്നിലും രമിക്കില്ലിവൻ പിന്നെ,
ശങ്കയില്ലുത്സാഹവും മറെറാന്നിലുണ്ടാകില്ല.
മത്തനാകാവൂ, ജഗദീശ്വരപ്രേമത്തിൽ ഞാൻ;
സ്തബ്ധനാകാവൂ, പരമാനന്ദനിർല്ലീനനായ്.
നിന്തിരുവടിയിങ്കലർപ്പിതഹൃദയനായ്
സന്തതമാത്മാരാമനാകാവൂ, മുകുന്ദ! ഞാൻ.

---

അവലംബം: നാരദഭക്തിസൂത്രങ്ങരം 2 മുതൽ 6 വരെ

# ഗീതാമാർഗ്ഗപ്രവേശിക

(ആറാം അദ്ധ്യായം)

ശ്രീ വിമലാനന്ദസ്വാമികൾ

മോക്ഷപരായണൻ അനുഷ്ഠിക്കേണ്ട ബ്രഹ്മയോഗത്തെപ്പററി മൂന്നാം അദ്ധ്യായത്തിൽ പ്രസ്താവിച്ചു. അതിലേയ്ക്കുള്ള ഉപായമാണ് ധ്യാനയോഗം എന്നു പറയുന്ന ഈ ആറാം അദ്ധ്യായത്തിൽ വർണ്ണിക്കുന്നതു്. അഭ്യാസയോഗമെന്നും ഇതിന്നു പേരുണ്ടു്. കഴിഞ്ഞ അദ്ധ്യായത്തിൻെറ ആദ്യത്തെ ശ്ലോകത്തിൽ അർജ്ജുനൻ ചോദിച്ച ചോദ്യത്തിനുള്ള ഉത്തരം ഇനിയും പൂർത്തിയായിട്ടില്ല. അതുകൊണ്ടു് ഭഗവാൻ തുടന്നു പറയുന്നു: ''ചെയ്യുന്ന കർമ്മത്തിൻെറ ഐഹികമോ ആമുഷ്മികമോ ആയ ഫലം തനിക്കു് അനുഭവിക്കണമെന്നുള്ള ആശ കൊണ്ടു കർമ്മവുമായി ബന്ധിക്കപ്പെടാതെ ആരാണോ കർത്തവ്യകർമ്മങ്ങളെ അനുഷ്ഠിക്കുന്നതു് ആ ആൾ സന്ന്യാസിയുമാണു് യോഗിയുമാണു്. നിരഗ്നിയേയും അക്രിയനേയും മാത്രമല്ല സന്ന്യാസി എന്നു പറയുന്നതു്. അറിവുള്ളവർ സന്ന്യാസം എന്നു് ഏതിനെയാണോ പറയുന്നതു് അതുതന്നെയാണു് യോഗവും എന്നു മനസ്സിലാക്കണം. സങ്കല്പങ്ങളെയെല്ലാം സന്ന്യസിക്കാതെ ഒരുവനും യോഗിയാവുകയില്ല.''

വേദാന്തം പഠിപ്പിക്കുന്ന മോക്ഷമാർഗ്ഗത്തിൻെറ രണ്ടു് ഉൾപ്പിരിവുകളാണു് സന്ന്യാസവും യോഗവും. രണ്ടും പരസ്പരാപേക്ഷങ്ങളാണു്. [സന്ന്യാസം ഏതാണ്ടു് അളവുപോലെയും യോഗം അളക്കപ്പെടേണ്ട വസ്തുപോലെയുമാണു്. അളക്കപ്പെടേണ്ട ദ്രവ്യം സമ്പാദിച്ചിട്ടുള്ളവനു് വളരെ സൂക്ഷ്മമായ അളവുപാത്രം ഇല്ലെങ്കിലും തൻെറ ആവശ്യംപോലെ വേണ്ടയത്ര എടുത്തു് ഉപയോഗിക്കുവാൻ കഴിയും. അന്യരുടെ ആവശ്യം നിറവേററുന്നതിനു് അളവുപാത്രം അത്യാവശ്യമാണു്. അതുപോലെതന്നെ അളവുപാത്രം മാത്രം ഉള്ളവൻ അളക്കേണ്ട വസ്തു സമ്പാദിക്കാതെ താപ്പുമാത്രം വെച്ചുകൊണ്ടിരുന്നതുകൊണ്ടു് ഒരു ഫലവും നേടുന്നില്ല.]

യോഗം സംസാരത്തിലെ ദുഃഖം പരിഹരിക്കുന്നതിന്നും നിത്യനിരതിശയമായ പരമാനന്ദം പ്രാപിക്കുന്നതിന്നുംവേണ്ടി കായമനോവാക്കുകളെക്കൊണ്ടു് ചെയ്യുന്ന ക്രിയാവിശേഷമാണു്. സന്ന്യാസം അതിലേയ്ക്കുള്ള യോഗ്യത നിർണ്ണയിക്കുന്നു. [സംസ്കാരരൂപമായ കോൽ ആകുന്നു.]

വിവാഹം ഏതുപ്രകാരം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നതിനുള്ള ദ്വാരമായിത്തീരുന്നുവോ അതുപോലെ വിവിദിഷാസന്ന്യാസം യോഗാനുഷ്ഠാനത്തിനു യോഗ്യമായ പ്രാമാണ്യപത്രം നൽകുന്നു. ഗാർഹസ്ഥ്യാവസ്ഥയിൽ ധർമ്മത്തിനു വിരുദ്ധമാകാത്ത ഭോഗങ്ങൾ നിഷിദ്ധമല്ല. സന്ന്യാസത്തിലാകട്ടെ ഭോഗത്യാഗരൂപമായ തപസ്സു് പൂർണ്ണമായിരിക്കണം. അനേകജന്മങ്ങളിൽ അനുഷ്ഠിച്ച സ്വധർമ്മാചരണത്തിൻെറ ഫലമായി സിദ്ധിച്ച മനഃശുദ്ധിയും ഈശ്വരാനുഗ്രഹവുമാണു് സന്ന്യാസത്തിനു് അർഹത നൽകുന്നതു്. വിഷയവിരക്തി വന്നിട്ടുള്ളവരും വേദാദ്ധ്യയനത്തിനു് അർഹരായുള്ളവരുമായ എല്ലാ ദ്വിജാതികൾക്കും സന്ന്യാസസംസ്കാരത്തിനു്, അർത്ഥിത്വമുള്ളപക്ഷം, യോഗ്യതയുണ്ടെന്നു് ഉപനിഷത്തുകളിൽ സാമാന്യമായി സൂചിപ്പിക്കുന്നുണ്ടെങ്കിലും മുഖ്യമായി സന്ന്യാസസംസ്കാരത്തിനുള്ള അധികാരം ബ്രാഹ്മണനു മാത്രമാണെന്നു് മുണ്ഡകോപനിഷത്തു പറയുന്നു. സന്ന്യാസസംസ്കാരം സ്വീകരിച്ച യോഗി പരിവ്രാജകനും സർവ്വപരിഗ്രഹസംഗത്യാഗിയും ലോകവ്യവഹാരവിദൂരനും മോക്ഷപരായണനും ആയിത്തീരുന്നു. സന്ന്യാസംമൂലം വിക്ഷേപങ്ങൾ പരിഹരിച്ച യോഗിയെ ബ്രഹ്മവിദ്യാപ്രാപ്തിക്കുവേണ്ടി ശ്രവണമനനനിദിധ്യാസനങ്ങൾ ഗുരുസന്നിധിയിൽ അനുഷ്ഠിക്കുന്ന ദശയിൽ വിവിദിഷു സന്ന്യാസി എന്നു പറയുന്നു. അഭ്യാസപരി

പാകംകൊണ്ട് ബ്രഹ്മജ്ഞനായിത്തീന്നാൽ അദ്ദേഹം വിദ്വത്സന്ന്യാസി ആയിത്തീരുന്നു. സദാ സമാഹിതനായിത്തീരുന്നതിനുവേണ്ടി ധ്യാനയോഗം അനുഷ്ഠിക്കുക എന്നുള്ളതു ഫലപ്രാപ്തിവരെ നിയതമാണ്.

ബ്രഹ്മവിദ്യാരൂപമായ പരമാത്മസാക്ഷാത്കാരമാണ് വിദ്വത്സന്ന്യാസം. വിവിദിഷുദശയിലുള്ള അല്പപരിഗ്രഹംപോലും തള്ളി സമ്പൂർണ്ണം സ്വതന്ത്രനായിത്തീരുന്നവനാണ് വിദ്വത്സന്ന്യാസി. വിദ്വത്സന്ന്യാസിയും ശരീരസ്ഥിതിപര്യന്തം യോഗാനുഷ്ഠാനംമൂലം ജീവൻമുക്തിസുഖം ഉറപ്പിച്ചുകൊണ്ട് ജീവിതത്തിലും മരണത്തിലും സ്പൃഹയില്ലാതെ തന്റെ സാന്നിദ്ധ്യംമാത്രംകൊണ്ട് ലോകാനുഗ്രഹം ചെയ്യുന്നു. ഇപ്രകാരം വിചാരത്തിന്നും യോഗനിഷ്ഠയ്ക്കും പുറമേ ചില ബാഹ്യലിംഗങ്ങളെയും അവസ്ഥകളെയുംകൂടി കണക്കിലെടുത്തുകൊണ്ട് നിലവിൽ വന്നിട്ടുള്ള ഒരു പദ്ധതിയാണ് സന്ന്യാസം. സന്ന്യാസി യാഗഹോമാദികളായ അഗ്നിസംബന്ധമുള്ള കർമ്മങ്ങളിൽനിന്നും നിവൃത്തനാണെന്നും നിത്യനൈമിത്തികകാമ്യനിഷിദ്ധക്രിയകൾ തീരെ വിട്ടവനാണെന്നും ഭഗവാൻ ഇവിടെ എടുത്തു പറയുന്നതു് മുമ്പു വിവരിച്ചപ്രകാരമുള്ള സന്ന്യാസസംസ്കാരത്തെ ഉദ്ദേശിച്ചാണ്.

യോഗം ഒരു ബാഹ്യസംസ്കാരമല്ല; അഭ്യാസമാണ്. ഏതു വർണ്ണത്തിലും ഏതാശ്രമത്തിലും ഇരിക്കുന്നവർക്ക് അതു് നിഷിദ്ധമല്ല. എന്നു മാത്രമല്ല പൂർവ്വജന്മസുകൃതംകൊണ്ട് വളരെ പരിപക്വമായ ജന്മം സിദ്ധിച്ചിട്ടില്ലാത്തവർക്ക് ചിത്തശുദ്ധിയും മനോദാർഢ്യവും ഭഗവത്പ്രേമവും സമ്പാദിക്കുന്നതിന്ന് യോഗാനുഷ്ഠാനം അനിവാര്യമായ ഒരു സാധനമായിത്തീരുന്നു. സന്ന്യാസാശ്രമത്തിലുള്ളവർക്ക് യോഗം അമോഘമായ ഒരു ഉപായമാണ്. യോഗാനുഷ്ഠാനത്തിന്റെ സൗലഭ്യവും സാഫല്യവും ഗീതയിലും യോഗവാസിഷ്ഠത്തിലും മററും പ്രത്യേകിച്ച് എടുത്തു കാട്ടിയിട്ടുണ്ട്. ഭഗവാൻ സന്ന്യാസവും യോഗവും ഒന്നുതന്നെയാണെന്നു പിന്നെയും പിന്നെയും എടുത്തു പറയുന്നതു് പാരിഭാഷികമായ വൈദികസന്ന്യാസവും യോഗവും അഭിന്നമാണെന്നു സ്ഥാപിക്കാൻ വേണ്ടിയല്ല. ഭഗവാൻ യോഗത്തിന്നു സന്ന്യാസത്തിനോടൊപ്പമായ ഒരു സ്ഥാനം കൊടുത്തു് സന്ന്യാസത്തിന്റെ മുഖ്യലക്ഷണമായി കരുതപ്പെടുന്ന സ്വരൂപത്യാഗമില്ലെങ്കിലും ഫലത്യാഗമെങ്കിലും കർമ്മത്തെ സംബന്ധിച്ചിടത്തോളം അനിവാര്യമാണെന്നു നിഗമനം ചെയ്യുന്നു. യോഗവും സന്ന്യാസം തന്നെയാണെന്നു സ്തുതിക്കുന്നതു് പൊതുവിൽ ജനങ്ങളുടെ ഇടയിൽ സന്ന്യാസത്തെപ്പററിയുള്ള അത്യുന്നതമായ ധാരണയുടെ യഥാത്ഥസ്വരൂപം മനസ്സിലാക്കുന്നതിന്നുവേണ്ടിയാണ്. പുണ്യവാന്മാരായ ബ്രാഹ്മണരുടെയും ഭക്തന്മാരായ രാജഷിമാരുടെയും ശ്രേഷ്ഠത ഒന്നുപോലെതന്നെ സ്വീകരിക്കുന്ന ഭഗവാൻ മുഖ്യമായ വൈദികസന്ന്യാസത്തിന്റെ ഉത്കഷം ഇഷ്ടപ്പെടുന്നു. അതോടൊപ്പംതന്നെ യോഗികുലത്തിൽ വന്നു ജനിക്കുന്ന യോഗഭ്രഷ്ടന്മാരെപ്പററിപ്പറയുമ്പോൾ യോഗമാർഗ്ഗംമാത്രം വഴിയായിത്തന്നെ സന്ന്യാസലക്ഷ്യത്തിൽ എത്തിച്ചേരാൻ കഴിയും എന്നും അംഗീകരിക്കുന്നു. ഇവിടെ യോഗം എന്നും സന്ന്യാസം എന്നും ഉള്ള പദങ്ങൾ ചില ഘട്ടങ്ങളിൽ ഗൗണമായും മററു ചില പ്രകരണങ്ങളിൽ മുഖ്യമായും വിവക്ഷിച്ചിരിക്കുന്നു.

ഇനിയും ഭഗവാൻ ധ്യാനയോഗത്തെ വർണ്ണിക്കുന്നു. ഈശ്വരന്റെയും ജഗത്തിന്റെയും ജീവന്റെയും പരമാത്ഥസ്വരൂപമെന്തെന്ന് മനനം ചെയ്യുന്നവരാണ് മുനികൾ. അവർ ഈ വിവേകംവഴി യോഗമാർഗ്ഗത്തിൽ പടിപടിയായി ഉയരുവാൻ ശ്രമിക്കുന്നു. മോക്ഷത്തിലേയ്ക്ക് ആരോഹണം ചെയ്യുവാൻ ആഗ്രഹിക്കുന്ന യോഗികൾക്ക് കർമ്മാനുഷ്ഠാനം ആദ്യത്തെ ഉപായമായിത്തീരുന്നു. ബദ്ധജീവന്റെ സകാമകർമ്മം യോഗമല്ല. മുമുക്ഷുവിന്റെ നിഷ്കാമമായ സ്വധർമ്മാനുഷ്ഠാനംമാത്രമേ കർമ്മയോഗമാകയുള്ളു. മുമുക്ഷു ആണ് ആരുരുക്ഷു എന്ന് ഇവിടെ പറഞ്ഞിരിക്കുന്നു. മുമുക്ഷുവിന്റെ ആദ്യത്തെ അവലംബമാണു കർമ്മയോഗം. കർമ്മാനുഷ്ഠാനംമൂലം ചിത്തശുദ്ധിയും യോഗാഭ്യാസത്തിന്നു യോഗ്യതയും സിദ്ധിച്ചുകഴിഞ്ഞാൽ മുമുക്ഷു യോഗാരൂഢനായിത്തീരുന്നു, മുകളിലുള്ള തലത്തിൽ എത്തിച്ചേരുന്നു. എത്തിയ തലത്തിലെ സ്ഥിതി ഉറയ്ക്കുന്നതിന്ന്, യോഗനിഷ്ഠ ഉളവാക്കുന്നതിന്ന് ശമമാണ്,

വിക്ഷേപവും ചാഞ്ചല്യവും ഉളവാക്കുന്ന കർമ്മങ്ങളല്ല, കാരണം. ഇന്ദ്രിയവിഷയങ്ങളിലോ ബാഹ്യകർമ്മങ്ങളിലോ ആസക്തിയില്ലാതെയാകുമ്പോഴത്തന്നെ സർവ്വസങ്കല്പങ്ങളും ത്യജിച്ചിട്ടുള്ള സന്ന്യാസി യോഗാരൂഢനായിത്തീരുമെന്നു് അഭിയുക്തന്മാർ പറയുന്നു.

ഓരോ മനുഷ്യന്റെയും ഉദ്ധാരം തന്റെ ആത്മാവിൽനിന്നുതന്നെ ഉണ്ടാകണം. അല്പനും അസമർത്ഥനുമായി കരുതി തന്നെത്തന്നെ ഒരുവൻ വലിച്ചു താഴ്ത്തരുതു്. താൻതന്നെയാണു തന്റെ ബന്ധു, താൻതന്നെയാണു് തന്റെ ശത്രുവും. ബുദ്ധിബലംകൊണ്ടു് ഇന്ദ്രിയങ്ങളെയും മനസ്സിനെയും ശരീരത്തെയും വശപ്പെടുത്തിയിട്ടുള്ളവൻ തന്റെതന്നെ ബന്ധുവായിത്തീരുന്നു. ആത്മസ്വരൂപം നീക്കിയുള്ളവ സർവ്വും ജഡമാണു്. ജഡപദാർത്ഥങ്ങളുടെ നിലനില്പും പ്രവൃത്തിയും ആത്മാവിനെ ആശ്രയിച്ചാണു് ഇരിക്കുന്നതു്. ജഡസ്വരൂപമായ അനാത്മവസ്തുക്കൾ ഒരുവനു ശത്രുവായിത്തീരുന്നപക്ഷം അവയ്ക്കു മൂലമായ താൻതന്നെ തന്റെ ശത്രുഭാവത്തിൽ വർത്തിക്കുന്നതായിരിക്കും. ജിതചിത്തനും പ്രശാന്തനുമായ യോഗി പരമാത്മസ്വരൂപത്തിൽ സമാധിരൂപമായ ഏകാഗ്രതയുള്ളവനായി തീരുന്നു, എന്നു മാത്രമല്ല ശീതം ഉഷ്ണം, സുഖം ദുഃഖം, മാനം അപമാനം എന്നീ വിരുദ്ധധർമ്മങ്ങളുടെ മദ്ധ്യത്തിൽ ആണിക്കല്ലുപോലെ യോഗി സദാ നിശ്ചലനായി വർത്തിക്കുന്നു. അതിനുപുറമേ പരോക്ഷജ്ഞാനവും അപരോക്ഷജ്ഞാനവും സാധിച്ചിട്ടുള്ളതുകൊണ്ടു് സദാ പരിതൃപ്തനും, സമ്പൂർണ്ണം ജിതേന്ദ്രിയനും, മണ്ണാങ്കട്ടയും പൊൻകട്ടയും സമമായി കാണുവാൻ സമർത്ഥനും ആയിത്തീരുന്നു. ഉപകാരം അങ്ങോട്ടു ചെയ്യാതെ ഇങ്ങോട്ടു നന്മ ചെയ്യുന്നവരായ സുഹൃത്തുക്കൾ, സ്നേഹിക്കുന്ന മിത്രങ്ങൾ, ശത്രുക്കൾ, രണ്ടുപക്ഷത്തിലും ചേരാത്ത ഉദാസീനന്മാർ, ഇരുപക്ഷക്കാർക്കും സമാധാനം ഉണ്ടാകണമെന്നു വിചാരിക്കുന്ന മദ്ധ്യസ്ഥന്മാർ, തനിക്കു ദ്വേഷം വരുത്തുന്ന വേല ചെയ്യുന്നവൻ, ബന്ധുക്കൾ, എപ്പോഴും നല്ലതു ചെയ്യുന്ന സാധുക്കൾ, പാപപ്രവൃത്തിയിൽ നിരതന്മാർ എന്നിപ്രകാരം പല തരത്തിൽ കാണപ്പെടുന്ന ജനങ്ങളുടെ മദ്ധ്യത്തിൽ ഇരുന്നാലും ആർ എന്തു ചെയ്യുന്നു എന്നു് അന്വേഷിക്കാത്ത സമബുദ്ധിയായ യോഗി വിശിഷ്ടനാണു്.

ധ്യാനയോഗി തന്റെ സാധന സഫലമാക്കിത്തീർക്കുന്നതിനു് പ്രത്യേകം ജാഗ്രതയുള്ളവനായിരിക്കും. മററാരും ഇല്ലാത്ത സ്ഥലത്തു് ഏകാകിയായിത്തീർന്നശേഷം പുത്രമിത്രകളത്രാദികളുടെ വിക്ഷേപം പരിഹരിക്കുന്നതിലേയ്ക്കു് ആത്മാവിൽ മനസ്സു് യതിച്ചുറപ്പിച്ചുകൊണ്ടു് ഒന്നിനെയും ആശിക്കാതെ അശനേച്ഛയുണ്ടാകുന്നതിന്നുമുമ്പായി യാതൊന്നും സ്വന്തമായി നേടാതെ ധ്യാനം അഭ്യസിക്കും. പ്രകൃത്യാ തന്നെ ശുദ്ധമായിട്ടുള്ളതോ സ്വപ്രയത്നംകൊണ്ടു ശുദ്ധപ്പെടുത്തിയിട്ടുള്ളതോ ആയ ഒരു പ്രദേശത്തു് തന്റേതായ ആസനം സ്ഥിരമായി പ്രതിഷ്ഠിച്ചിരിക്കും. അതു് ഭൂമിയിൽനിന്നും വളരെ ഉയർന്നതോ ഒട്ടും ഉയരമില്ലാത്തതോ ആയിരിക്കുകയില്ല. കുശാസനം വിരിച്ചു് അതിന്നുമേൽ കൃഷ്ണമൃഗത്തിന്റെ തോലും അതിനു മേൽ വസ്ത്രവും വിരിച്ചിരിക്കും. അപ്രകാരമുള്ള ആസനത്തിൽ ഇരുന്നുകൊണ്ടു് ചിത്തം ഇന്ദ്രിയം ഇവകളുടെ ക്രിയകളെ ഒതുക്കി ആത്മവിശോധനത്തിന്നുവേണ്ടി മനസ്സിനെ വിക്ഷേപരഹിതമാക്കി ഏകാഗ്രതപ്പെടുത്തിക്കൊണ്ടാണു് യോഗം അഭ്യസിക്കേണ്ടതു്. ഇവിടെ ആത്മനഃ ആസനം (തന്റേതുതന്നെയായ ആസനം) എന്നു പറയാൻ കാരണം, ശയ്യ, ആസനം, വസ്ത്രം, പാനപാത്രംമുതലായവ അന്യർ ഉപയോഗിക്കുന്നതു് യോഗം അഭ്യസിക്കുന്ന സാധകന്നു് യോഗ്യമല്ലെന്നു കാണിക്കുന്നതിനുവേണ്ടിയാണു്.

ആസനത്തിൽ ഇരുന്ന ശേഷം ശരീരസന്നിവേശം ഏതുവിധമായിരിക്കണമെന്നു പറയുന്നു: ഉടൽ കഴുത്തു് ശിരസ്സു് ഇവ ചലിപ്പിക്കാതെ ഋജുവായി ദൃഢപ്രയത്നത്തോടുകൂടി ധരിച്ചിരിക്കണം. ദൃഷ്ടിയുടെ ചാഞ്ചല്യം പരിഹരിക്കുന്നതിനുവേണ്ടി സ്വന്തം മൂക്കിന്റെ അഗ്രത്തേക്കു നോക്കുന്നതുപോലെ കൺമണികളെ ഏകാഗ്രതപ്പെടുത്തിയിരിക്കണം. ഇടയ്ക്കിടെ നാലുദിക്കുകളിലേയ്ക്കും നോക്കാൻ പാടില്ല. അനന്തരം പ്രശാന്തചിത്തനും യോഗാഭ്യാസംകൊണ്ടു് ഹാനിയുണ്ടായേക്കുമോ എന്നു ഭയമില്ലാത്തവനും നിയമേന ബ്രഹ്മചര്യം

പാലിക്കുന്നവനും ആത്മസ്വരൂപിയായ ഭഗവാനെത്തന്നെ ആശ്രയിക്കമൂലം മനസ്സു വേണ്ടവണ്ണം സംയമനം ചെയ്യുവനുമായ യോഗി തനി പരമപ്രാപ്യനായിട്ടുള്ളതു് ഭഗവാൻ മാത്രമാണെന്നു് ഉറച്ചു് യോഗയുക്തനായി ഇരിക്കും. മനസ്സിനെ വേണ്ടവണ്ണം നിയമനം ചെയ്തിട്ടുള്ള യോഗി സദാ ഈ വിധം ഏകാഗ്രത അഭ്യസിക്കുന്നതിന്റെ ഫലമായി ഭഗവത്സ്വരൂപത്തിൽ എത്തിച്ചേരുന്ന നിർവ്വാണപ്രാപ്യമായ സംസാരനിവൃത്തി (ശാന്തി) അടയുന്നു. (തുടരും)

---

# മഹത്കൃപ

## നാരദന്റെ ആത്മകഥ (മുൻലക്കത്തിൽനിന്നു് തുടച്ച്)

### ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

മനുഷ്യന്റെ കരസ്പർശമേല്ക്കാതെ സ്വച്ഛന്ദം വളരുന്ന വനസ്പതികളെക്കൊണ്ടും ഓഷധികളെക്കൊണ്ടും തിങ്ങിവിങ്ങി, മനുഷ്യന്റെ കാല്പെരുമാററം കേൾക്കാതെ നിർഭയം സഞ്ചരിക്കുന്ന വ്യാഘ്രങ്ങളെക്കൊണ്ടും വ്യാളങ്ങളെക്കൊണ്ടും നിറഞ്ഞു പൊതിഞ്ഞു, മനുഷ്യന്റെ ശരീരമാലിന്യം തട്ടാതെ സ്ഫടികതുല്യം ഒഴുകുന്ന ചോലകളെക്കൊണ്ടും അരുവികളെക്കൊണ്ടും മിന്നിത്തിളങ്ങി അത്ഭുതാവഹവും പ്രശാന്തഗംഭീരവുമായ ആ വനം കണ്ടപ്പോൾ, അതിന്റെ അന്യാദൃശതകൊണ്ടും ഗുരുമുഖത്തുനിന്നു കേട്ട ലക്ഷണങ്ങൾകൊണ്ടും അതു ഹിമവൽപ്രദേശമായെന്നു ഞാനൂഹിച്ചു. എന്റെ ചാരിതാർത്ഥ്യം എത്രയാണെന്നു പറവാൻ സാദ്ധ്യമല്ല. വഴി പിഴയ്ക്കാതെ ലക്ഷ്യത്തിലെത്തിച്ച ഗുരുചരണങ്ങളിലേയും ഹരിചരണങ്ങളിലേയും നഖമണിദീപങ്ങൾക്കു ഞാൻ കൃതജ്ഞതപറഞ്ഞു, വീണ്ടും വീണ്ടും നമസ്കരിച്ചു. ഉദ്ദിഷ്ടസിദ്ധിയിൽ മനസ്സു് അത്യുത്സാഹം പൂണ്ടിരുന്നുവെങ്കിലും, ബാലകളേബരം നിരന്തരവും അതിദീർഘവുമായ യാത്രകൊണ്ടു കണക്കില്ലാതെ വാന്നു മെലിഞ്ഞു, തളൎന്നു വലഞ്ഞു, യാതൊന്നും വയ്യാതായിരുന്നു. വിശപ്പും ദാഹവും, കാല്ക്കഴപ്പും ക്ഷീണവും, സഹിയ്ക്കാതെ ഞാൻ ഒരു കാട്ടാറിൽ ചെന്നിറങ്ങി, പത്തുപന്ത്രണ്ടു മുങ്ങു മുങ്ങുകയും അതിലെ സ്വച്ഛജലം അഞ്ചാറു കുടന്ന മുക്കിക്കുടിക്കുകയും ചെയ്തു. അപ്പോഴേയ്ക്കും എന്റെ വലിയ വലച്ചിലും പൊരിച്ചലും ഏതാണ്ടൊന്നമന്നു. മനസ്സിനു നല്ല പ്രസാദവും ഉന്മേഷവും തോന്നി. പുഴവക്കത്തു വളൎന്നിരുന്ന ഒരാലിന്റെ ചുവട്ടിൽ ചെന്നു കുറച്ചുനേരം സ്വസ്ഥനായിട്ടിരുന്നു.

ലോകബാന്ധവൻ തപോവനത്തിലെ കല്ലിനെയും പുല്ലിനെയും തലയിൽ തൃക്കൈയ്യ് വെച്ചനുഗ്രഹിക്കുകയായിരുന്നു. മന്ദമാരുതൻ ഇലയേയും പൂവിനേയും ഊഞ്ഞാൽവള്ളിയിലിരുത്തി ആടിക്കുകയും പാടിക്കുകയും ചെയ്തിരുന്നു. ആകാശം മഴക്കാറൊഴിയുകയാൽ കഴുകി വെടിപ്പാക്കിയപോലെ അന്തിച്ചുകപ്പു പൂശി വിളങ്ങിയിരുന്നു. അതിന്റെ പ്രതിച്ഛായയോ എന്നു തോന്നുമാറു് എന്റെ ചിത്തവും രജസ്തമസ്സുകളകലുകയാൽ ശുദ്ധസത്ത്വാത്മകവും കൃഷ്ണാനുരക്തവുമായി പ്രശോഭിച്ചിരുന്നു. കണ്ണുകൾ താനേ അടഞ്ഞു തുടങ്ങി. അനായാസവും അകൃത്രിമവുമായ ഒരന്തർമുഖത എന്റെ അന്തഃകരണത്തെ ആവരണം ചെയ്തു. ഞാൻ ഭഗവാനെ ഉത്സാഹപൂർവ്വം, സസ്നേഹാനുരാഗം ധ്യാനിക്കാനാരംഭിച്ചു. ഗുരുനാഥന്മാർ പണ്ടുപദേശിച്ചു തന്നതും ഞാൻ അന്നുമുതൽ പതിവായി മുട്ടാതെ അഭ്യസിയ്ക്കാറുള്ളതുമായ ഇഷ്ടദേവതയുടെ പാദാദികേശം സാവധാനത്തിൽ ഉള്ളിലുദിച്ചു തുടങ്ങി. ഇന്ദ്രിയങ്ങൾ അചിരേണ വിഷയങ്ങളിൽനിന്നു പ്രത്യാഹൃതങ്ങളായി. ബുദ്ധിയുടെ വിക്ഷേപലയങ്ങൾ ക്രമേണ ശാന്തങ്ങളായി. കരളലിഞ്ഞു. കണ്ണീർ പൊടിഞ്ഞു. പൂൎണ്ണമായ ഏകതാനത കൈയ്യ്‌വന്നു.

ആ അവസരത്തിലാണു് പെട്ടെന്നു ജനാർദ്ദനന്റെ ജഗന്മോഹനമായ ദിവ്യമംഗളവിഗ്രഹം

പ്രത്യക്ഷമായതു്. അതു ഭാവനാമയമായ രൂപമായിരുന്നില്ല; പാരമാർത്ഥികമായ സാക്ഷാൽ സ്വരൂപംതന്നെയായിരുന്നു. ആ സാക്ഷാത്കാരം അകത്തോ പുറത്തോ ഉണ്ടായതെന്നു ചോദിക്കുന്നതു് അസംബന്ധമത്രേ. ദേശകാലാവസ്ഥകളുടെ പരിധിയെ അതിലംഘിച്ച ഒരലൗകികഭൂമികയിലാണു് അതു സംഭവിച്ചതു്. ഹാ ! ഹൃദയംഗമവും നയനാസേചനകവുമായ ആ ഭഗവദാകാരത്തെ ഞാനെങ്ങനെ വർണ്ണിക്കേണ്ടു ? അതു കണ്ടിട്ടു് എനിക്കുണ്ടായ പരമാനന്ദത്തെപ്പററി ഞാനെന്തു ചൊല്ലേണ്ടൂ ? ഗോപിതൊട്ടു പീലിചൂടി, പട്ടുടുത്തു പണ്ടം കെട്ടി, പൂമാലയണിഞ്ഞു പുഞ്ചിരിതൂകി, കാന്തിപൊഴിച്ചു പരിമളം പരത്തി, ഭ്രൂവിലാസത്തോടും അപാംഗവിഭ്രമത്തോടും കൂടി കാമാരിയെ കാമിപ്പിക്കുമാറു, കാന്താരത്തെ കോരമയിക്കൊള്ളിക്കുമാറു, ഹിമാലയത്തെ അലിയിക്കുമാറു, കരിങ്കല്ലിനെ കരയിപ്പിക്കുമാറു, സർവ്വാംഗസുന്ദരമായി സകല സന്താപഹരമായി മുന്നിൽ മിന്നിക്കണ്ട ആനന്ദമൂർത്തിയുടെ വൈഭവം തീരെ വാചാമഗോചരമായിരുന്നു. കളായകോമളമായ ആ കൗമാരകളേബരം അന്തരാത്മാവിനെ, കാന്തം ഇരുമ്പിനെ എന്നപോലെ, ഹഠാദാകർഷിച്ചു. കൊതിയും കൗതുകവും സഹിക്കാതെ എൻെറ ലുബ്ധജീവൻ ആ അമൃതകലശത്തെ – ലാവണ്യനിധിയെ – വാരിയെടുക്കാൻ കൈയ്നീട്ടിക്കൊണ്ടു കുതിച്ചു ചാടി; സർവ്വേന്ദ്രിയങ്ങളെക്കൊണ്ടും ആ ലോകോത്തര ചമൽകാരത്തെ – ആ മധുരിമോദ്ഗാരത്തെ – പുണരുകയും മുകരുകയും നുകരുകയും മണക്കുകയും നക്കുകയും വിഴുങ്ങുകയും ചെയ്തു. പ്രണയാതിരേകത്താൽ ഉടലിലുടനീളം പുളകങ്ങൾ, പൂമൊട്ടുകൾപോലെ, പൊന്തി ആനന്ദഭാരത്താൽ രണ്ടു കണ്ണിൽനിന്നും അശ്രുധാര, ഗംഗാനദിപോലെ, ഒഴുകി. ആ നീലചന്ദ്രിക തട്ടി അന്തഃകരണം, ചന്ദ്രകാന്തംകണക്കെ, കുതിന്നലിഞ്ഞു. എന്തൊരു പരമശാന്തിയാണു് എൻെറ അന്തരംഗത്തിൽ അന്നേരം എന്തിത്തുളുമ്പിയിരുന്നതെന്നു് ഓതാവതല്ല. ഞാനെല്ലാം മറന്നു് അവനവനെയും മററവനേയും, ഇഹലോകത്തേയും പരലോകത്തേയും സകലത്തേയും വിസ്മരിച്ചു് നിരുപമവും നിരതിശയവുമായ മഹാഹ്ലാദതീർത്ഥത്തിൽ ആറാടിക്കളിച്ചുകൊണ്ടങ്ങനെ മേവി.

എത്രനേരം ആ സ്ഥിതിയിൽ സമാഹിതനായി ഞാൻ മരുവിയെന്നു രൂപമില്ല. ആ അത്ഭുതരൂപം പെട്ടെന്നു് അപ്രത്യക്ഷമായിട്ടു ഞാൻ ഞെട്ടിയുണരുകയാണുണ്ടായതു്. കൺമിഴിച്ചുനോക്കിയപ്പോൾ ചുററും കൂരിരുട്ടു്. കതിരവൻ അസ്തമിച്ചിട്ടു രാവു കുറെ ചെന്നിട്ടുണ്ടാവണം. ശ്യാമസുന്ദരൻെറ കമനീയഗാത്രം കണ്ടിട്ടു ലവലേശം മതിയായില്ല. ആ മകരന്ദയൂഷം നുകന്നിട്ടു സ്വല്പംപോലും സന്തൃപ്തി വന്നില്ല. അതുതന്നെ വീണ്ടും കണ്ടാനന്ദിയ്ക്കാൻ വേണ്ടി വീണ്ടും കണ്ണടച്ചു ധ്യാനിച്ചുനോക്കി. അന്ധകാരമല്ലാതെ വേറൊന്നും കണ്ടില്ല. കണ്ണു മിഴിച്ചുനോക്കി. അപ്പോഴും അന്ധതമസ്സല്ലാതെ മറെറാന്നും മിഴിയിൽ പെട്ടില്ല. ഉന്മീലനനിമീലനങ്ങൾ പലപ്രാവശ്യം തുടന്നു. ഒരു സഹസ്രാവൃത്തി നടന്നു. ഒരു സാദ്ധ്യവുമുണ്ടായില്ല. ആ പരമജ്യോതിസ്സു പിന്നെ നയനങ്ങളിൽ തെളിഞ്ഞില്ല. ഇരുൾപുകയേററു് ഉൾക്കണ്ണും പുറക്കണ്ണും കലിച്ചു. നെഞ്ചിനു വീർപ്പുമുട്ടി. ഉടലിനു ചുട്ടുനീറി. അയ്യയ്യോ ! എന്തൊരു പ്രാണവേദനയാണു് ഞാനനുഭവിച്ചതു്! എത്ര ദുസ്സഹമായിരുന്നു ആ വേർപാടു് ! സംയോഗത്തിൻെറ സുഖമാസ്വദിച്ചവനല്ലേ വിയോഗത്തിൻെറ ദുഃഖമറിയുള്ളൂ. പരദേവതാസ്വരൂപം പിരിഞ്ഞപ്പോൾ എൻെറ രണ്ടു കൃഷ്ണമണികളേയും ചൂഴ്ന്നെടുത്തപോലെയാണെനിയ്ക്കനുഭവപ്പെട്ടതു്; എൻെറ പ്രാണനെ രണ്ടു തുണ്ടമായി മുറിച്ചമാതിരിയാണെനിയ്ക്കു തോന്നിയതു്. പറിഞ്ഞുപോന്ന എൻെറ കൺമണികളെ തപ്പിപ്പിടിക്കാൻ വേണ്ടി, മുറിഞ്ഞു വീണ എൻെറ പകുതി പ്രാണനോടു മറെറ പകുതിയെ ഏച്ചുകൂട്ടാൻ വേണ്ടി, ഞാൻ ഉൽകടമായ ഉൽകലികയോടെ മനസ്സടക്കി പിന്നെയും പിന്നെയും ധ്യാനിച്ചുനോക്കാതിരുന്നില്ല. പക്ഷെ എത്ര നെറുകകുത്തീട്ടും, എന്തു കുത്തു കരണം മറിഞ്ഞിട്ടും കണ്ണിൻെറ പോയ കാഴ്ച, ഹൃദയത്തിൻെറ നിർഗ്ഗമിച്ച പ്രാണൻ മടങ്ങി വന്നില്ല: ആ സച്ചിദാനന്ദവിഗ്രഹം രണ്ടാമതു പ്രാദുർഭവിച്ചില്ല. എൻെറ അപ്പോഴത്തെ നില ഒന്നാലോചിച്ചു നോക്കുക. എത്രമാത്രം അനാഥമായ ഒരവസ്ഥയായിരുന്നു അതു് ! അച്ഛനമ്മമാരില്ലാത്ത അഞ്ചുവയസ്സായ ഒരു ചെറുക്കൻ അർദ്ധരാത്രി സമയത്തു ഘോരാരണ്യത്തിൻെറ

നടക്കു് ഒററയ്ക്കു പെട്ടിരിയ്ക്കുന്നു. അനാദികാലം മുതൽ തന്നോടു വേർപെട്ടവനും, കുറച്ചുനാളായി താൻ ശ്രുഷ്കാന്തിയോടെ തിരയുന്നവനും, ഇത്തിരിമുമ്പെ കാട്ടിൽ വെച്ചു യദൃച്ഛയാ കണ്ടെത്തിയവനും, തൻെറ പിതാവായിട്ടും മാതാവായിട്ടും ഗുരുവായിട്ടും സഖാവായിട്ടും പ്രേമസർവ്വസ്വമായിട്ടും പ്രകാശിച്ചവനുമായ അയാളുടെ പ്രാണനാഥൻ പൊടുന്നനെ രണ്ടാമതും തിരോഹിതനായിരിക്കുന്നു! ഇതിലും ദയനീയമായ ദശ ഇനി എന്താണു വരാനുള്ളതു് ? ഇതിലുമധികം ശോകസാഗരത്തിൻെറ അടിയിലേയ്ക്കു് ഇനി വീഴാനുണ്ടോ ? എനിയ്ക്കു് എന്തു വേണമെന്നു രൂപമില്ലാതായി. ഒരു ഭ്രാന്തിൻെറ ഛായയായി. വിരഹവിഹ്വലനായിട്ടു ഞാൻ ''കൃഷ്ണ–ാ കൃഷ്ണ–ാ'' എന്നുറക്കെ നീട്ടിവിളിച്ചു നോക്കി; മാറെറാലിയല്ലാതെ മറെറാരു മറുപടിയുമുണ്ടായില്ല. പലയിടത്തും തപ്പിനോക്കി; കല്ലും മരവുമല്ലാതെ വേറൊന്നും കയ്യിന്മേൽ തടഞ്ഞില്ല. കൺമിഴിച്ചു ചുററും സൂക്ഷിച്ചുനോക്കി; കൂരിരുട്ടല്ലാതെ യാതൊന്നും കണ്ടില്ല. ഉൾത്തടത്തിൽ തിങ്ങിവിങ്ങുന്ന അത്തലിൻെറ കനം താങ്ങാനാളല്ലാതെ തേങ്ങിക്കരഞ്ഞുകൊണ്ടു് ഉന്മത്തനെപ്പോലെ ഞാൻ അങ്ങുമിങ്ങും ഓടിനടന്നുതുടങ്ങി. തൊണ്ട പൊട്ടുമാറുച്ചത്തിൽ ''കൃഷ്ണ–ാ കൃഷ്ണ–ാ'' എന്നു ദൃഢതമായിട്ടു വായ്തോരാതെ വിളിച്ചുകൊണ്ടിരുന്നു. അങ്ങനെ ഞാൻ ആത്മാന്വേഷണം ചെയ്തുകൊണ്ടിരിയ്ക്കെ, എൻെറ സന്താപം പകുതി നീങ്ങുമാറു, ഹിമവാൻെറ കാന്താരം മുഴുവൻ മുഴങ്ങുമാറു സ്നിഗ്ദ്ധമേദുരവും ശ്ലക്ഷ്ണഗംഭീരവുമായ സ്വരത്തിൽ ഇങ്ങനെ ഒരശരീരിവാക്കു കേട്ടു:–

'ഓമനേ, നിനക്കു് ഈ ജന്മത്തിൽ ഇനിയെന്നെ കാണാൻ സാധിയ്ക്കില്ല. വിഷയവാസന നശിച്ചു മനസ്സിനു പാകം വരാത്ത സാധകന്മാർക്കു് എന്നെ കാണാൻ ഞെരുക്കമാണു്. എന്നാൽ ഒരിയ്ക്കൽ എൻെറ സ്വരൂപം ഞാൻ കാട്ടിത്തന്നതു് നിനക്കതിൽ കൊതി വളർത്താനാണു്. എന്നെച്ചൊല്ലിയുള്ള കൊതി മററു കൊതികളെയെല്ലാം ക്രമേണ നശിപ്പിക്കും. ഈശ്വരാനുരാഗം വിഷയരാഗങ്ങളെയാസകലം സാവധാനത്തിൽ നാമാവശേഷമാക്കും. കുറച്ചുകാലം നീ സജ്ജനങ്ങളെ സേവിച്ചു് അവരുടെ കൃപയ്ക്കു പാത്രീഭവിച്ചതിൻെറ ഫലമായി നിനക്കെന്നിൽ അചഞ്ചലയായ ഭക്തി കിട്ടി. ആ ഭക്തികാരണം ഇങ്ങനെ ഒരു തവണ എൻെറ ദർശനം സിദ്ധിച്ചു. ഇനി എന്നെ കാണാറാവണമെങ്കിൽ കാമവാസന വേരററു പോവുകതന്നെ വേണം. എൻെറ സ്വരൂപാനന്ദം ഒരു കുറി അനുഭവിച്ച നിനക്കു മേലാൽ മറെറാരു സുഖത്തിലും രസിക്കാൻ കഴിയില്ല. നിൻെറ അന്തരാത്മാവു് എൻെറ ആനന്ദമൂർത്തിയെത്തന്നെ അനുസ്യൂതമായനുസന്ധാനം ചെയ്തുകൊണ്ടിരിയ്ക്കും. നിനക്കു് ഇപ്പോൾ ലഭിച്ചിട്ടുള്ള ഈ സന്മതിയും പ്രേമഭക്തിയും എൻെറ അനുഗ്രഹത്താൽ, ദേഹമുടഞ്ഞാൽപ്പോലും ഉടയുകയുമില്ല; മൃത്യുവേളയിലും ജന്മാന്തരത്തിലും കൂടി നീ എന്നെ മറക്കുകയുമില്ല. ഈ പാഞ്ചഭൗതികശരീരം പതിക്കുന്നതോടുകൂടി നിൻെറ പ്രാരബ്ധവും പ്രതിബന്ധവുമൊഴിയുകയും നീ എൻെറ പാർഷദമുഖ്യനായിത്തീരുകയും ചെയ്യും.'

ഇത്രയും അരുളിച്ചെയ്തു് അശരീരിവാക്കു വിരമിച്ചു. ഉണങ്ങിക്കരിയാറായ എൻെറ ആശാവല്ലി ആ ജീമൂതധ്വനികേട്ടു പെട്ടെന്നു കുളിർത്തു; നെഞ്ഞത്തു നീറിയിരുന്ന തീവ്രതാപം തെല്ലു ശമിച്ചു. ഈ അഗതിയുടെ മേൽ അനിമിത്തമായ അനുകമ്പ വർഷിച്ച അദൃശ്യപുരുഷനെ ഉദ്ദേശിച്ചു ഞാൻ ശബ്ദംകേട്ട ദിക്കിലേയ്ക്കു ഭക്തിപൂർവ്വം തലമുട്ടി നമസ്കരിച്ചു. അതിനുശേഷം അതിരഹസ്യങ്ങളായി പരമകല്യാണങ്ങളായിരിക്കുന്ന മുരാരിയുടെ തിരുനാമങ്ങളെയും കേളീവിലാസങ്ങളെയും ലജ്ജവിട്ടു പാടിക്കൊണ്ടും ഓർത്തുകൊണ്ടും, കാമക്രോധങ്ങളും മദമത്സരങ്ങളും കൂടാതെ, യദൃച്ഛാലാഭസന്തുഷ്ടനായി ജന്മാവസാനത്തെ കാത്തുംകൊണ്ടു ഞാൻ നാളുകൾ പോക്കാൻ തുടങ്ങി. അങ്ങനെ പല ആണ്ടുകൾ കഴിഞ്ഞു. പ്രാരബ്ധമൊടുങ്ങിയപ്പോൾ പെട്ടെന്നു് ഇടിമിന്നൽ പോലെ മരണവും ആത്മസാക്ഷാത്കാരവും ഉപസ്ഥിതമായി. ഭൗതികപിണ്ഡം പാമ്പിൻെറ ഉറപോലെ ഊരി വീണു. ജീവൻ സംസൃതിയിൽനിന്നു മോചിച്ചു. പിന്നെ ഞാൻ പിറന്നതു് ഈ വേഷത്തിലാണു് – അനന്തരം ഞാൻ പ്രത്യക്ഷനായതു് ഈ ഭാഗവതിയായ തനുവിലാണു്. ഇന്നു ഞാൻ വിഷ്ണുഭൂതന്മാരിൽ ഒരാളായിച്ചമഞ്ഞിരിയ്ക്കുന്നു; ഭഗവാൻെറ ലീലാ

സഹചരന്മാരിൽ ഒരുവനായിത്തീന്നിരിക്കുന്നു. എൻെറ കൈയ്യിൽക്കാണുന്ന ഈ വീണ തന്തിരുവടി തന്നതാണ്. ഇതു് അപ്രാകൃതമായ ദിവ്യവാദ്യമാകുന്നു. ഇതു ഘനീഭവിച്ച ശബ്ദബ്രഹ്മമാണ് – മൂത്തീഭവിച്ച ഭഗവല്ലീലയാണ്; ഈ വിചിത്രവല്ലകി എന്നെ ജീവിപ്പിയ്ക്കുന്ന അന്തർനാഡിയും വിനോദിപ്പിയ്ക്കുന്ന പ്രാണസഖിയും ഹരികഥപറഞ്ഞുറക്കുന്ന പ്രിയധാത്രിയും, എനിക്കു ഹിതമുപദേശിക്കുന്ന ഇഷ്ടസോദരിയും ഈശ്വരനെ കാട്ടിത്തരുന്ന സദ്ഗുരുവുമത്രേ! ഈ ദേവിയുടെ സ്വണ്ണതന്ത്രിയിൽ എൻെറ കൈവിരൽ മുട്ടേണ്ടതാമസമേയുള്ള തന്തിരുവടി മൂളിത്തുടങ്ങാൻ. മൂളേണ്ടതാമസമേയുള്ള വിളിച്ചു വരുത്തിയാലത്തെ മട്ടിൽ ഭക്തവത്സലൻ അന്തരംഗത്തിൽ ആവിർഭവിയ്ക്കാൻ. ഞാൻ ഈ സ്ഫോടവീണയും മീട്ടി ഹരികഥയും പാടി തന്നെത്താൻ മദിച്ചു മതിമറന്നും, തപ്തരായ ഇതരപ്രാണികളെ ആനന്ദസംഗീതത്തിൽ ആറാടിച്ചലിയിച്ചും, ബ്രഹ്മചര്യത്തിനും ബ്രഹ്മനിഷ്ഠക്കും ഭംഗം വരാതെ, ത്രൈലോക്യത്തിൻെറ അകത്തും പുറത്തും, ഈശ്വരാനുഗ്രഹത്താൽ, സ്വച്ഛന്ദം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. സവ്വലോകമുക്തിയ്ക്കു ശ്രവണകീത്തനങ്ങളോളം ശ്രേഷ്ഠമായ മറെറാരു പദ്ധതിയില്ലെന്നു വെച്ചിട്ടാണ് മുകുന്ദൻ എൻെറ കൈയിൽ ഇങ്ങനെയൊരു വാദ്യം തന്നിരിയ്ക്കുന്നതു്. നാരായണൻെറ നാമഗുണഗാനം സമസ്തധമ്മങ്ങളിലുംവെച്ചു് ഉത്കൃഷ്ടമത്രേ!

എന്നാൽ തത്താദൃശമഹിമയെഴുന്ന പരമധമ്മത്തിലേയ്ക്കു് – ഭാഗവതധമ്മത്തിലേയ്ക്കു് – എങ്ങനെ പ്രവേശാധികാരം സിദ്ധിയ്ക്കും? പുരുഷകാരംകൊണ്ടു സിദ്ധിക്കുമോ? ഒരു കാലത്തുമില്ല. അഹൈതുകമായ മഹാജനകടാക്ഷംകൊണ്ടും ഭഗവത്പ്രസാദലേശംകൊണ്ടും മാത്രമല്ലാതെ ഉപായാന്തരംകൊണ്ടു് ഒരുനാളും ലഭിക്കയില്ല. ഇതെൻെറ ഉറച്ച സ്വാഭിപ്രായമാകുന്നു – സ്വതഃപ്രമാണമായ സ്വാനുഭവമാകുന്നു.

പ്രഥമം മഹതാം സേവാ, തദ്ദയാപാത്രതാ തതഃ
ശ്രദ്ധാഥ തേഷാം ധർമേഷു തതോ ഹരിഗുണശ്രുതിഃ.
(ഭക്തിരസായനം)

അഹോ ദേവഷിർധന്യോഽയം
യത് കീത്തിം ശാർങ്ഗധന്വനഃ
ഗായൻ മാദ്യന്നിദം തന്ത്ര്യാ
രമയത്യാതുരം ജഗത്.
(ശ്രീമദ്ഭാഗവതം 1. 6. 39.)

---

# അദ്ധ്യാത്മരാമായണം

(മൂലവും വിവത്തനവും) *

ടി. പി. ബാലകൃഷ്ണൻനായർ

അദ്ധ്യാത്മരാമായണവും വാല്മീകിരാമായണവും തമ്മിലുള്ള താരതമ്യവിവേചനത്തിൽ അദ്ധ്യാത്മരാമായണത്തിൻെറ സ്വരൂപമെന്തെന്നു് കാണിച്ചിട്ടുണ്ടല്ലൊ. വാല്മീകിരാമായണത്തിലെ 24000 പദ്യങ്ങളുടെ സ്ഥാനത്തു് അദ്ധ്യാത്മരാമായണത്തിൽ മാഹാത്മ്യസഗ്ഗം കൂടാതെ 64 സഗ്ഗങ്ങളും 4200 പദ്യങ്ങളുമാണ് ഉള്ളതെന്നു് ഓരോ കാണ്ഡങ്ങളുടേയും അവസാനത്തിൽ കൊടുത്തിട്ടുള്ള ശ്ലോകങ്ങളിൽനിന്നു് മനസ്സിലാക്കാം. ഗ്രന്ഥാവസാനത്തിലുള്ള പദ്യം ഇവിടെ ഉദ്ധരിക്കുന്നു.

പാർവ്വത്യൈ പരമേശ്വരേണ ഗദിതേ
ഹ്യദ്ധ്യാത്മരാമായണേ
കാണ്ഡൈഃ സപ്തഭിരന്വിതേഽതിശുഭദേ
സർഗ്ഗാശ്ചതുഃഷഷ്ടികാഃ
ശ്ലോകാനാം തു ശതദ്വയേന സഹിതാ-
ന്യുക്താനി ചത്വാരി വൈ
സാഹസ്രാണി സമാപ്തിതഃ ശ്രുതിശതാ-
ന്യുക്താനി തത്ത്വാത്ഥതഃ.

* രണ്ടാം ഭാഗമാണിതു്. ഒന്നാം ഭാഗം സെപ്റ്റംബറിൽ പ്രസിദ്ധീകരിച്ചു.

പില്ക്കാലത്തു പല പദ്യങ്ങളും കൂട്ടിച്ചേർത്തിരിക്കുമെന്നു് വിചാരിക്കാൻ വഴിയുണ്ടു്. എന്റെ കൈവശമുള്ള ഗീതാപ്രസ്സ്പ്രകാശനത്തിൽ മാഹാത്മ്യസർഗ്ഗമുൾപ്പെടെ 66 സർഗ്ഗങ്ങളും 4310 പദ്യങ്ങളും കാണുന്നതു് അതിനു തെളിവാണു്. പദ്യങ്ങളുടെ എണ്ണത്തിൽ പല പതിപ്പുകളിലും വ്യത്യാസം കാണുന്നുണ്ടു്. കല്ക്കത്താപ്പതിപ്പിൽ 2420 ശ്ലോകങ്ങളേ ഉള്ളുവെന്നു് ശ്രീ കെ. എൻ. എഴുത്തച്ഛൻ മാതൃഭൂമിയിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടെങ്കിലും യുദ്ധകാണ്ഡം ഒഴിവാക്കി സർഗ്ഗക്രമത്തിൽ അദ്ദേഹം തന്നെ കൊടുത്തിട്ടുള്ള ശ്ലോകസംഖ്യ 3420 ആണെന്നു കാണാം. കിളിപ്പാട്ടിലുള്ള ഈരടികളിലും ഈ വിധത്തിലുള്ള അന്തരം കാണുന്നുണ്ടു്. ഈ ഉപന്യാസരചനയ്ക്കു് അവലംബമായി, മൂലം വാരാണസിപ്പതിപ്പും ഗോരഖ്പ്പൂർ പതിപ്പും വിവർത്തനം ദേവസ്വംബോർഡു് പ്രസിദ്ധീകരണവും, എസ്. ടി, റെഡ്യാർ പ്രസിദ്ധീകരണവും ആണു് ഞാൻ ഉപയോഗിച്ചിട്ടുള്ളതു്.

താരതമ്യവിവേചനത്തിനായി കാണ്ഡങ്ങൾ വേർതിരിച്ചു് മൂലവും തർജ്ജമയും അപഗ്രഥിച്ചു ചുവടെ ചേർക്കുന്നു.

| | മൂലകൃതി | | കിളിപ്പാട്ടു് | |
|---|---|---|---|---|
| കാണ്ഡം | സർഗ്ഗങ്ങൾ | പദ്യ സംഖ്യ | ചരണങ്ങൾ | ശ്ലോകങ്ങൾ ചതുഷ്പാദക്രമത്തിൽ |
| ബാലകാണ്ഡം | 7 + 1 | 451 | 1696 | 424 |
| അയോദ്ധ്യാകാണ്ഡം | 9 | 728 | 2986 | 746½ |
| അ(ആ)രണ്യകാണ്ഡം | 10 | 516 | 2040 | 510 |
| കിഷ്കിന്ധാകാണ്ഡം | 9 | 560 | 2282 | 570½ |
| സുന്ദരകാണ്ഡം | 5 | 327 | 1472 | 368 |
| യുദ്ധകാണ്ഡം | 16 | 1116 | 4996 | 1249 |
| | 56 + 1 | 3698 | 15472 | 3868 |
| ഉത്തരകാണ്ഡം | 9 | 612 | 4272 | 1068 |
| ആകെ | 66 | 4310 | 19744 | 4936 |

ഇതിൽനിന്നും വൈപുല്യത്തിൽ എഴുത്തച്ഛൻരാമായണം മൂലത്തെ കവിഞ്ഞുനിൽക്കുന്നുണ്ടെന്നു കാണാം. മൂലകർത്താവിന്റെ സർഗ്ഗാദിവിഭജനോപാധികൾ എഴുത്തച്ഛൻ സ്വീകരിച്ചിട്ടില്ല. ഉദാഹരണത്തിനു് കിഷ്കിന്ധാകാണ്ഡം വേർതിരിച്ചു താഴെ ചേർക്കുന്നു.

| സർഗ്ഗം | പ്രതിപാദ്യം | മൂലം ശ്ലോക സംഖ്യ | ചരണങ്ങൾ | വിവർത്തനം ചതുഷ്പാദ ക്രമത്തിൽ |
|---|---|---|---|---|
| 1 | സുഗ്രീവസഖ്യം | 93 | 382 | 95½ |
| 2 | ബാലിവധം | 71 | 342 | 85½ |
| 3 | താരോപദേശവും സുഗ്രീവാഭിഷേകവും | 55 | 174 | 43½ |
| 4 | ക്രിയായോഗവർണ്ണനം | 54 | 180 | 45 |
| 5 | ശ്രീരാമന്റെ വിരഹതാപവും ലക്ഷ്മണന്റെ പുറപ്പാടും | 63 | 238 | 59½ |
| 6 | സീതാന്വേഷണം, ഗുഹാപ്രവേശം, സ്വയംപ്രഭാചരിതം | 84 | 396 | 99 |
| 7 | അംഗദാദികളുടെ സംശയവും സമ്പാതിസംഗമവും | 56 | 246 | 61½ |
| 8 | സമ്പാതിവാക്യം | 55 | 196 | 49 |
| 9 | സമുദ്രോല്ലംഘനാലോചന | 29 | 128 | 32 |
| | | 560 | 2282 | 570½ |

ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ഭഗവത്പൂജയിൽ ഏർപ്പെട്ടുമാറാകണമെന്നുള്ള സുഗ്രീവസ്തുതിയോടുകൂടി മൂലകൃതി ഒന്നാം സർഗ്ഗം അവസാനിക്കുന്നു. ഭക്തിമാർഗ്ഗത്തിലേയ്ക്കു് ഉന്മുഖമായ സുഗ്രീവന്റെ മനസ്സിനെ പ്രവൃത്തിമാർഗ്ഗത്തിലേയ്ക്കു് തിരിക്കുന്നതു് രണ്ടാം സർഗ്ഗത്തിന്റെ പ്രാരംഭത്തിലാണ്. ഇതിവൃത്തഗതിക്കു് കാര്യമായ വ്യതിയാനം വരാതെ തന്നെ സർഗ്ഗം മാറിയിരിക്കുന്നു. അതുകൊണ്ടു് എഴുത്തച്ഛൻ രണ്ടാംസർഗ്ഗത്തിലെ 'തസ്മാദാഹ്വയ ഭദ്രം തേ ഗത്വാ യുദ്ധായ ബാലിനം' എന്ന നാലാം പദ്യം മുതൽക്കാണു് (''ബാലിയെ ച്ചെന്നു വിളിക്ക യുദ്ധത്തിന്നു, കാലം കളയരുതേതുമിനിയെടോ.'') എന്നിങ്ങനെ പ്രത്യേകം തലക്കെട്ടിൽ ബാലിസുഗ്രീവയുദ്ധകഥ ആരംഭിക്കുന്നതു്. വിഭാഗക്രമത്തിൽ മാത്രമല്ല, മററു പല കാര്യങ്ങളിലും മൂലത്തിനും തർജ്ജമയ്ക്കും തമ്മിൽ അടുപ്പത്തേക്കാൾ അന്തരമാണുള്ളതെന്നു കാണാം.

> പ്രിയായൈ ഗിരിശസ്സസ്യൈ
> ഗൂഢം വ്യാഖ്യാതവാൻ സ്വയം
> പുരാണോത്തമമദ്ധ്യാത്മ-
> രാമായണമിതി സ്മൃതം.

എന്നിങ്ങനെ പലയിടത്തും കാണുന്ന പ്രസ്താവങ്ങളിൽനിന്നു് ശിവൻ പാർവ്വതിക്കുപദേശിച്ച പുരാണകൃതിയാണു് അദ്ധ്യാത്മരാമായണമെന്നു മനസ്സിലാക്കാം. ദുരിതഹരമായ അക്കഥ അതിന്റെ മാഹാത്മ്യത്തോടുകൂടി ഉമാമഹേശ്വരസംവാദരൂപമായിത്തന്നെ ബ്രഹ്മാവു് നാരദനെ കേൾപ്പിച്ചു. എഴുത്തച്ഛനാകട്ടെ ഇവിടെ ഒരു വ്യത്യാസംകൂടി വരുത്തിയിരിക്കുന്നു. ജ്ഞാനാമൃതം പാനം ചെയ്യു മാനസപദ്മത്തിലോ, നന്ദനപ്പൂങ്കാവിലോ വിളയാടുന്ന സങ്കല്പസൃഷ്ടമായ ഒരു ദിവ്യശുകത്തെക്കൊണ്ടാണു് കഥ പറയിക്കുന്നതു്. ആത്മാംശത്തെ മറയ്ക്കുന്നതിനും, കിളിക്കൊഞ്ചലിന്റെ മനോഹാരിതയാൽ വായനക്കാരെ ആകർഷിക്കുന്നതിനും ഈ വ്യതിയാനം സഹായകമായിട്ടുണ്ടെന്നു പറയാതെ തരമില്ല.

''തർജ്ജമമാത്രം ചെയ്യുന്ന ഒരാൾ ഒരു കവിയാവുകയില്ല, നോക്കി വരയ്ക്കുന്ന ആൾ ചിത്രകാരനാവില്ല. അതുപോലെ മററുള്ളവരുടെ വരുമാനത്തെമാത്രം ആശ്രയിച്ചു് സ്വന്തമായി പരിശ്രമിക്കാതിരിക്കുന്ന വ്യക്തി എപ്പോഴും ദരിദ്രനായിരിക്കും'' എന്നു് സർ ഡബ്ലിയു. ടെമ്പർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ അഭിപ്രായത്തിന്റെ പശ്ചാത്തലത്തിൽ എഴുത്തച്ഛന്റെ വിവർത്തനഗ്രന്ഥങ്ങൾ പരിശോധിക്കുമ്പോൾ അദ്ദേഹം കേവലം പരായോപജീവിയായ ഒരു വിവർത്തകനായിരുന്നില്ലെന്നു കാണാൻ പ്രയാസമില്ല. നേരെമറിച്ചു് വശ്യവചസ്സായ ഒരു മഹാകവിയും ആചാര്യനുമായിരുന്നു അദ്ദേഹം എന്നു് നമുക്കു് ബോദ്ധ്യപ്പെടുകയും ചെയ്യും.

വിവർത്തനത്തിൽ കേവലം പരിഭാഷകന്റേയോ, തനി സ്വതന്ത്രകവിയുടേയോ നില എഴുത്തച്ഛൻ കൈക്കൊണ്ടിട്ടില്ല. ശുഷ്കങ്ങളായ ഭാഗങ്ങൾ ഉപേക്ഷിയ്ക്കുവാനും, പൂർവ്വകവിനിബന്ധനകളെ ഉപജീവിക്കുവാനും, ആ ഔചിത്യവേദി മടിച്ചിട്ടില്ല. മൂലകഥാനുഗായി ആയിട്ടുള്ള ഘട്ടങ്ങളിലും സ്വകീയവ്യക്തിമുദ്ര അതിൽ പതിച്ചിട്ടുണ്ടു്. മൂലകഥാംശങ്ങളുടെ സംക്ഷേപവിസ്തരണങ്ങളും മനോധർമ്മവിലാസത്താൽ നിത്യനൂതനമാക്കിത്തീർത്തിട്ടുണ്ടു്. സംഭവങ്ങളെ രസാനുഗുണമായി വർണ്ണിച്ചുപോകുന്നതോടൊപ്പം ഭക്തിരസനിഷ്യന്ദത്താൽ മധുരിതമാക്കുന്നതിലും ആ ഭക്താഗ്രേസരൻ മനസ്സിരുത്തിയിട്ടുണ്ടു്. ശൈലിയുടെ മാധുര്യവും പ്രകാശനത്തിന്റെ വൈശദ്യവും, രൂപഭാവങ്ങളുടെ ഇണക്കവുംകൊണ്ടു് പല ഭാഗങ്ങളും മൂലാതിശായിയായിത്തീർന്നിട്ടുണ്ടു്. ചുരുക്കത്തിൽ മൂലഗ്രന്ഥത്തെ അവലംബമാക്കിനിന്നുകൊണ്ടുതന്നെ ആ ക്രാന്തദർശി ഒരു നൂതനകൃതി രചിക്കയാണു് ചെയ്തതെന്നു പറയാം.

## ഭാഷ രീതിയുടെ വിശേഷങ്ങളും സ്വാധീനശക്തിയും

വിചാരം, ഭാവന, സങ്കല്പം — ഇവയുടെ ഭാഷാമയമായ അഭിവ്യക്തിയാണല്ലൊ സാഹിത്യം. ഒരേ ഇതിവൃത്തം എടുത്തു കൈകാര്യം ചെയ്യുമ്പോഴും രണ്ടു കവികളുടെ കൃതികളിൽ ഭിന്നരുചി പ്രകടമായിത്തീരുന്നു. ഇതിനുള്ള കാരണം കാലദേശാദികളുടെ അന്തരം, ഭാഷാപരമായ ഭിന്നത, കവിയുടെ മാനസികനിലവാരത്തിന്റെ വ്യത്യസ്തത, ഭാവനയുടെ പ്രതിഫലനാത്മകസ്വഭാവം — എന്നിങ്ങനെ പലതുമാകാം. ഭാരതത്തിന്റെ പുനഃസംവിധാനത്തിനു

വേണ്ടിയുള്ള സർഗ്ഗശക്തി ഉൾക്കൊണ്ടിട്ടുള്ള ഒരു കൃതിയാണ് സംസ്കൃതത്തിലെ അദ്ധ്യാത്മ രാമായണം എന്നു പറഞ്ഞാൽ അതിനോടു യോജിക്കുന്നവർ വിരളമായിരിക്കും. എന്നാൽ വികാരപരവും വിചാരപരവുമായ ഐക്യം ഉളവാക്കി, കേരളീയരെ പരസ്പരം അടുപ്പിക്കുവാൻ എഴുത്തച്ഛൻരാമായണത്തിനു് സാധിച്ചിട്ടുണ്ടെന്ന അഭിപ്രായത്തോടു വിയോജിക്കുന്നവർ വിരലിൽ എണ്ണുവാൻപോലും കാണുകയില്ല.

നമ്മുടെ സാഹിത്യത്തിലെ മഹത്ത്വപൂർണ്ണമായ ഒരു കാൽവെപ്പാണ് എഴുത്തച്ഛൻ സാഹിത്യം. മലയാളത്തിനു് സ്വേച്ഛാപൂർവ്വം സഞ്ചരിക്കുവാനുള്ള സ്വാതന്ത്ര്യം മുമ്പുതന്നെ കാവ്യക്ഷേത്രത്തിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങിയിരുന്നു. എന്നാൽ അതിൻെറ ആകൃതിപ്രകൃതികളിൽ ആശാസ്യമായ പരിവർത്തനം വരുത്തി, പല മട്ടിൽ എഴുതിയിരുന്ന കാവ്യധാരകൾക്കു് ഐകരൂപ്യം വരുത്തിയതു് ആ സാഹിത്യകുലപതിയാണ്. തജ്ജമസ്ഥും ഒരു മാതൃകാനിദർശനമാണ് ആ കലാകോവിദൻെറ കൃതികൾ. അദ്ദേഹം വെട്ടിത്തെളിയിച്ച ശൈലിയാണ് നൂററാണ്ടുകളായിനാം പിൻതുടരുന്നതു്. മലയാളത്തിൽ എഴുത്തച്ഛനുള്ള മഹോന്നതപദവി സംസ്കൃതത്തിൽ അദ്ധ്യാത്മരാമായണകർത്താവിനു ലഭിച്ചില്ല. ഭാഷാഭേദം അതിനു് ഒരു കാരണമാണ്. പ്രാചീനത, വൈഭവശാലിത, അന്യഭാഷാപരിപോഷകത, വിജ്ഞാനധോരണി– തുടങ്ങിയ ഗുണങ്ങളാൽ സംസ്കൃതത്തോടു കിടപിടിക്കുവാൻ വിശ്വത്തിൽ വേറെ ഭാഷകൾ ഉണ്ടോ എന്നു സംശയമാണ്. അത്തരമൊരു ഭാഷയിൽ കവനം ചെയ്തു വിജയശ്രീലാളിതനായിത്തീരുവാൻ അസാധാരണമായ കലാസിദ്ധികൾ ഉള്ള ഉത്തുംഗപ്രഭാവനായ മഹാകവിക്കേ കഴിയൂ.

മൂലകൃതിയിൽ ആദ്യന്തം ഭാഷ ലളിതമാണ്. ജീവിതതത്ത്വങ്ങളെയും ആത്മീയ ചോദനകളെയും ഗഹനമായ വേദാന്തതത്ത്വങ്ങളെയും അയത്നലളിതമായി പ്രതിപാദിക്കുവാൻ മൂലഗ്രന്ഥകാരനു കഴിഞ്ഞിട്ടുണ്ടു്. വിവർത്തനത്തിൽ ഈ ലാളിത്യപൂർണ്ണത സാർവ്വത്രികമായി കാണുന്നില്ല. ഈശ്വരസ്തുതികളിൽ എഴുത്തച്ഛൻെറ ഭാഷ അല്പം പ്രൗഢമാണ്. ഭാവത്തിൻെറ ഗൗരവം ഉൾക്കൊള്ളത്തക്കവിധം രൂപവും വളരുന്നതുകൊണ്ടു് അത്തരം ഭാഗം സാധാരണക്കാർക്കു് ദുർഗ്രഹമായി തോന്നിയേക്കാം. എന്നാൽ സാമാന്യകാര്യങ്ങൾ വിവരിക്കുന്ന ഘട്ടങ്ങളിൽ ലളിതഭാഷയേ അദ്ദേഹം പ്രയോഗിക്കാറുള്ളൂ. കാളിദാസൻെറ ആശയസൗകുമാര്യവും, മാഘൻെറ പ്രൗഢതയും, ഭവഭൂതിയുടെ വികാരാവിഷ്കരണചാതുരിയും ഒന്നുപോലെ ഇണങ്ങിച്ചേർന്നതാണ് രാമാനുജഭാരതി. അതിനെ ഒരു നദീപ്രവാഹത്തോടു സാദൃശ്യപ്പെടുത്താം. **ഉത്തുംഗശൃംഗങ്ങളിൽനിന്നും** പ്രവഹിക്കുന്ന ശീഘ്രതയും, അരണ്യാന്തരങ്ങളിലെ ശാന്തഗംഭീരതയും ചിലേടത്തു കാണാം. ചിലേടം സ്നാനഘട്ടങ്ങളാണെങ്കിൽ, മററു ചിലേടം അഗാധങ്ങളായ കയങ്ങളാണ്. ആ സാഹിത്യഗംഗ സരസനീരയായി, സർവ്വദാ സമ്പൂർണ്ണയായി, ഭാഷാസാഹിത്യകേദാരങ്ങളിൽക്കൂടി ഒഴുകിപ്പോയികൊണ്ടിരിക്കുന്നു.

## ബ്രഹ്മാവിൻെറ വിഷ്ണുദർശനം

മൂലം:

കഥഞ്ചിദ് ദൃഷ്ടവാൻ ബ്രഹ്മാ ദുർദർശമകൃതാത്മനാം
ഇന്ദ്രനീലപ്രതീകാശം സ്മിതാസ്യം പദ്മലോചനം.

വിവർത്തനം:

പദ്മസംഭവൻതനിക്കപ്പോടു കാണായ്വന്നു
പദ്മലോചനനായ പദ്മനാഭനെ മോദാൽ
ചന്ദ്രികാമന്ദസ്മിതസുന്ദരാനനപൂർണ്ണ–
ചന്ദ്രമണ്ഡലമരവിന്ദലോചനം ദേവം.
ഇന്ദ്രനീലാഭം പരമിന്ദിരാമനോഹര–
മിന്ദിരാവക്ഷഃസ്ഥലം വന്ദ്യമാനന്ദോദയം.

## വസിഷ്ഠഭരതസംവാദം

മൂലം:

പിതാ വാ തനയോ വാപി യദി മൃത്യുവശം ഗതഃ
മൂഢാസ്തമനുശോചന്തി സ്വാത്മതാഡനപൂർവ്വകം.

വിവർത്തനം:

താതനെന്നാകിലും പുത്രനെന്നാകിലും
പ്രേതരായാലതിമൂഢരായുള്ളവർ
മാറത്തലച്ചു തൊഴിച്ചു മുറവിളി–
ച്ചേറെത്തളർന്നു മോഹിച്ചു വീണീടുവോർ.

## പുരവാസികളുടെ ആഹ്ളാദം

**മൂലം:**

രാമം കദാ വാ ദ്രക്ഷ്യാമഃ
പ്രഭാതം വാ കദാ ഭവേത് ?
ഇത്യുത്സുകധിയസ്സർവേ
ബഭ്രുവുഃ പുരവാസിനഃ.

**വിവർത്തനം:**

രാത്രിയാം രാക്ഷസി പോകുന്നതില്ലെന്നു
ചീർത്ത വിഷാദമോടൗത്സുക്യമുൾക്കൊണ്ടു്
മാർത്താണ്ഡദേവനെക്കാണാഞ്ഞു നോക്കിയും
പാർത്തു പാർത്താനന്ദപൂർണ്ണാനന്ദപൂർണ്ണാമൃതാബ്ധിയിൽ
വീണു മുഴുകിയും പിന്നെയും പൊങ്ങിയും
വീണീടിനാർ പുരവാസികളാദരാൽ.

ഈ താരതമ്യവിവേചനത്തിൽനിന്നു് ലാളിത്യവും സൗകുമാര്യവും മൂലകൃതിക്കു് ഏറുമെങ്കിൽ, ഓജസ്സും പ്രൗഢതയുമാണു് തർജ്ജമയിൽ മുന്നിട്ടുനില്ക്കുന്നതെന്നു മനസ്സിലാക്കാം. കിളിപ്പാട്ടിന്റെ കർത്താവിനു് പദങ്ങളുടെ മേലുള്ള അത്ഭുതാവഹമായ സ്വാധീനം മൂലഗ്രന്ഥകാരനു് ലഭിച്ചിട്ടില്ലെന്നു തീർച്ചയാണു്. കലാവിരുതും കാര്യജ്ഞാനവും ഒന്നുപോലെ സമ്മേളിച്ചിട്ടുള്ള സ്ഫുടവും ശബളാഭവുമായ രൂപചിത്രങ്ങളെയും, സ്വഭാവചിത്രങ്ങളെയും ഉചിതമായ പശ്ചാത്തലത്തിൽ വർണ്ണിച്ചു ഫലിപ്പിക്കുന്നതിലും എഴുത്തച്ഛൻ മൂലഗ്രന്ഥകാരനെ മുന്നിട്ടുനില്ക്കുന്നുണ്ടു്.

ഇകൽ, മയ്യൽ, വിരയെ, അടയാ, മറുകി എന്നിങ്ങനെ അക്കാലത്തു പ്രചാരത്തിലിരുന്ന പല പദങ്ങളും രാമായണത്തിൽ പ്രയോഗിച്ചിട്ടുണ്ടു്. കണ്ണശ്ശരാമായണത്തിലെപ്പോലെ 'ഏ' പാദപൂരണമാക്കിച്ചേർത്തിട്ടുള്ള സന്ദർഭങ്ങളും ഇല്ലാതില്ല.

'പപ്രച്ഛ നീയാരയച്ചു വന്നു കപേ'
ഉൽപ്ലുത്യ പിന്നെയും ഉത്പ്ളുത്യ സത്വരം
'ബദ്ധ്വാ ദൃഢതരം ധൃത്വാ കപിവരം'
'അദ്യ വാ ശ്വോ വാ വരുന്നതുമുണ്ടു ഞാൻ.'

എന്നിങ്ങനെ സംസ്കൃതക്രിയാരൂപങ്ങൾ മാത്രമല്ല, ക്ത്വാന്തം, തുമുന്നന്തം, ല്യബന്തം – തുടങ്ങിയ സംസ്കൃത അവ്യയങ്ങളും അതേപടി പ്രയോഗിച്ചിട്ടുള്ളതിനു് ഈ മാതിരി വേറെയും ദൃഷ്ടാന്തങ്ങൾ ചൂണ്ടിക്കാണിക്കാൻ കഴിയും. ചിന്മയേ, ജഗന്മയേ (ചിന്മയി, ജഗന്മയി.), ഗഗനപഥി (ഗഗനപഥേ), പൂജ്യനാം രാമദൂതൻ (പൂജ്യനായ രാമന്റെ ദൂതൻ), വ്യാകുലമുള്ളിലുണ്ടാക്കി (വ്യാകുലത), ആരുണ്യനേത്രം (അരുണനേത്രം) എന്നിങ്ങനെ വ്യാകരണവിരുദ്ധങ്ങളായ ചില രൂപങ്ങളും, ചില ദീർഘസമാസങ്ങളും അതിൽ കടന്നുകൂടിയിട്ടുണ്ടു്. മലയാളവും സംസ്കൃതവും പ്രത്യേകപാകത്തിൽ സംയോജിപ്പിച്ചിട്ടുള്ള ആ മഹാഗ്രന്ഥത്തിനു് 'അമ്പിളിക്കഴകങ്കവും' എന്ന ന്യായപ്രകാരം അതൊരു അപകർഷമായിത്തീരുന്നില്ല. പൊതുവെ നോക്കുമ്പോൾ രാമായണം കിളിപ്പാട്ടിൽ മൂന്നു തരം ഭാഷാരീതികൾ കാണാം.

സംസ്കൃതശൈലി:

അലമലമിതറികിലനുചിതമഖിലഭുവനാ–
മാത്മഖേദം ധൈര്യശൗര്യതേജോഹരം.

(അക്ഷയകുമാരന്റെ ഈ വാക്യം മൂലകൃതിയിൽ കാണുന്നില്ല.)

### മണിപ്രവാളശൈലി

കാലാഹിനാ പരിഗ്രസ്തമാം ലോകവും
ആലോലചേതസാ ഭോഗങ്ങൾ തേടുന്നു.

### ശുദ്ധമലയാളശൈലി

നന്നു നന്നെന്നു പുകഴ്ന്നു പുകഴ്ന്നവർ
നന്നായ് തൊഴുതു തൊഴുതുനിന്നീടിനാർ.

അദ്ദേഹത്തിന്റെ ഭാഷാരീതി ഏതു വിധമായിരുന്നാലും രാമായണാദികൃതികൾക്കു് സിദ്ധിച്ച പ്രചാരം മറ്റൊരു ഭാഷാകവിയുടെ മറ്റൊരു രചനയ്ക്കും ലഭിച്ചിട്ടില്ല. ഭാഷയെ പോഷിപ്പിക്കുകയും സംസ്കരിക്കുകയും ചെയ്തു് സാഹിത്യരചനയിൽ ഐകരൂപ്യം വരുത്തി ആദർശപ്രധാനമാക്കിത്തീർത്ത ഒരു മഹാനുഭാവനാണു് എഴുത്തച്ഛൻ. ആ ഭാഷാകവികുലഗുരുവിനു് സിദ്ധിച്ച മഹോന്നതസ്ഥാനം സംസ്കൃതത്തിൽ മൂലഗ്രന്ഥകാരനു ലഭിച്ചിട്ടില്ലെന്നു തീർച്ചയാണു്.

### വൃത്തസ്വീകരണത്തിലുള്ള വ്യതിയാനവും നേട്ടങ്ങളും

മൂലകൃതിയുമായി തട്ടിച്ചുനോക്കുമ്പോൾ കിളിപ്പാട്ടിന്റെ ഹൃദ്യതയ്ക്കുള്ള കാരണം അതിന്റെ ദ്രാവിഡീയതയാണെന്നു പറയാം. ഒരു

കാര്യം തുടർച്ചയായി വർണ്ണിച്ചുപോകുവാൻ സംസ്കൃതവൃത്തങ്ങളുടെ ദൃഢബദ്ധത പലപ്പോഴും തടസ്സമാകാറുണ്ട്. അവ ശ്ലോകരൂപത്തിലുള്ള വയാകയാൽ നാലു പാദങ്ങളിൽത്തന്നെ അന്വയപൂർത്തി വന്ന് ആശയം പൂർണ്ണമാകണമെന്നു നിർബന്ധമുണ്ട്. സ്തുതിപഥത്തിൽ സൂക്ഷിക്കുവാൻ സംസ്കൃതവൃത്തങ്ങളാണ് കൂടുതൽ പ്രയോജനപ്പെടുന്നതെങ്കിലും ആശയപ്രകാശന സൗകര്യവും സംഗീതഗുണവും, ദ്രാവിഡവൃത്തങ്ങൾക്കാണ് കൂടുതലുള്ളത്. അവ ഗാനസമ്പ്രദായത്തിനു ചേരുന്ന ഈരടികളാണല്ലോ. നിയതമായ ഗുരുലഘുവ്യവസ്ഥയില്ലാതെ അക്ഷരനിയമത്തിലേയ്ക്കു കടന്നിട്ടുള്ള കേകാവൃത്തത്തിന് അനുഷ്ടുപ്പിനോട് അടുപ്പമുണ്ട്. മൂലകൃതിയിൽ അധികഭാഗവും വ്യാപിച്ചിട്ടുള്ളതും ആ വൃത്തമാണ്. വിവർത്തനത്തിന് നമ്മുടെ തുഞ്ചത്തു ഗുരുപാദർ ദ്രാവിഡഗാനധാരയെത്തന്നെയാണ് ആശ്രയിച്ചത്. താളം (Rhythm) രാഗം (Melody) ലയം (Harmony) മേളം (Symphony) ഇവയുടെ അനുക്രമസംയോഗത്താൽ ആത്മാവിൽ ലയം കൊള്ളുന്ന ഭാഷാവൃത്തങ്ങളുടെ മനോഹാരിത സംസ്കൃതവൃത്തങ്ങൾക്ക് ഇല്ലെന്നുള്ളതാണ് അതിനു കാരണം. സാധാരണക്കാരുടെ സമ്പത്തായിത്തീരുവാൻ മണിപ്രവാളശൈലിയേക്കാൾ പ്രവാഹഭംഗിയും കൗതുകവുമുള്ള ദേശീയവൃത്തങ്ങൾക്ക് ശക്തിയുണ്ടെന്ന് ആ കലാകോവിദൻ ഗ്രഹിച്ചിരുന്നു. ഇത്തരത്തിൽ ധാരാളം സ്വാതന്ത്ര്യത്തിനു വഴി നൽകുന്ന ഭാഷാവൃത്തങ്ങളെ അവലംബിച്ചതാണ് തുഞ്ചന്റെ വിവർത്തനത്തിന് മൂലകൃതിയേക്കാൾ പ്രചാരം സിദ്ധിക്കുവാൻ ഇടയാക്കിയത്.

മലയാളത്തിന്റെ മേലുള്ള സംസ്കൃതത്തിന്റെ അധികാരനടത്തിപ്പിന് എഴുത്തച്ഛന്റെ കാലത്തോടുകൂടി പല മാററങ്ങളും സംഭവിച്ചു. ദ്രാവിഡഗാനങ്ങൾക്ക് പ്രതിഷ്ഠ നൽകുവാൻ ഗാഥാകർത്താവിനെപ്പോലെ പലരും അതിനു മുമ്പു പരിശ്രമിച്ചിട്ടുണ്ട്. എന്നാൽ കൈരളിയുടെ നഷ്ടപ്രായമായ വംശമാഹാത്മ്യത്തെ പുനരുജ്ജീവിപ്പിച്ചത് എഴുത്തച്ഛന്റെ കിളിപ്പാട്ടുകളാണ്. പക്ഷിപ്പാട്ടുകൾ ചിലതെല്ലാം എഴുത്തച്ഛനുമുമ്പുതന്നെ ഭാഷയിൽ ഉണ്ടായിരുന്നെങ്കിലും നിയതരൂപവും രൂപസൗന്ദര്യവും ഉളവാക്കി, അതിനു പ്രചാരവും പ്രതിഷ്ഠയും നൽകിയത് തുഞ്ചത്താചാര്യനാണ്. കേക, അന്നനട, കാകളി, കളകാഞ്ചി – തുടങ്ങിയ പല വൃത്തങ്ങളും കിളിപ്പാട്ടിൽ ഉപയോഗിച്ചിട്ടുണ്ട്. പല ധാർമ്മിക വിവർത്തനഗ്രന്ഥങ്ങളും ഉടലെടുത്തത് കിളിപ്പാട്ടിലൂടെയാണ്. കേരളീയരുടെ സാംസ്കാരികപ്രബുദ്ധതയ്ക്കു് കിളിപ്പാട്ടുകൾ നൽകിയിട്ടുള്ള സംഭാവന എത്രയെന്നു വിലമതിക്കാവുന്നതല്ല. കുടിൽമുതൽ കൊട്ടാരംവരെ പ്രചാരമുള്ള തുഞ്ചത്താചാര്യരുടെ കൃതികളാണ് ഇവയിൽ മുന്നിട്ടു നില്ക്കുന്നത്. കിളിപ്പാട്ടിന്റെ ഉപപത്തിയെക്കുറിച്ച് ഉണ്ടായിട്ടുള്ള അഭിപ്രായങ്ങൾ ഏറിയ കൂറും യുക്തിസഹമല്ല. കൈലാസാചലത്തിൽനിന്ന് ഉമാമഹേശ്വര സംവാദം കേട്ട് ശ്രീരാമനാമം പാടിവരുന്ന പൈങ്കിളിപ്പെണ്ണ് കവിയുടെ പ്രതിഭതന്നെയായിരിക്കാം. അഥവാ വ്യാസാദികൾ പറഞ്ഞിട്ടുള്ളതു മാത്രമേ താൻ ഏററുപാടിയിട്ടുള്ളുവെന്ന് കാണിക്കാനാകാം. അല്ലെങ്കിൽ ഏതെങ്കിലും ആധ്യാത്മികാശയത്തിന്റെ പ്രതീകമായി സങ്കല്പിച്ചതാകാനും മതി.

വൃത്തത്തിന്റെ രുചിരതയും, ഭക്തിയുടെ മധുരിമയും, രചനാശില്പത്തിന്റെ മനോഹാരിതയുംകൊണ്ട് കിളിപ്പാട്ടുകൾ അഭിനവചൈതന്യം ഉൾക്കൊള്ളാൻ തുടങ്ങി. അതോടെ കിളിപ്പാട്ട് ഒരു പ്രസ്ഥാനമായിത്തീർന്നു. രൂപം, ഭാവം, വിഷയം സാങ്കേതികമാർഗ്ഗം – ഇവയിലെല്ലാം കാലന്തോറും ഉത്തരോത്തരം പരിവർത്തനങ്ങൾ ഉണ്ടാകുന്നതാണല്ലോ സാഹിത്യപ്രസ്ഥാനങ്ങളുടെ ആവിർഭാവത്തിനു കാരണം. പ്രൗഢതയും ലാളിത്യവും ഒരേ സമയത്തു കളിയാടുന്ന കിളിപ്പാട്ടുപോലെ മലയാളത്തിനോട് ഇണക്കമുള്ള ഒരു പ്രസ്ഥാനം വേറെയില്ല. രസഭാവാദികളുടെ പ്രകാശനത്തിലും, ഏതുമാതിരിയുള്ള വർണ്ണനകളിലും ഇതു് ഒരുപോലെ പ്രകാശിക്കുന്നു. പദ്യസാഹിത്യത്തിലെ ആദർശസമ്പന്നമായ ഒരു പ്രകാശനസരണിയാണ് കിളിപ്പാട്ട്.

വേദാന്തപാഠങ്ങൾ _ 2

# ആത്മാനാത്മവിവേകം

## ശ്രീ ശങ്കരഭഗവത്പാദർ

3. ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം എന്നീ ആറെണ്ണമാണ് ശമാദി ഷട്കം.

ശമമെന്നു പറഞ്ഞാൽ അന്തരിന്ദ്രിയ നിഗ്രഹം; അന്തരിന്ദ്രിയം മനസ്സാണ്; അതിനാൽ മനോനിഗ്രഹമെന്നർത്ഥം. അതായതു് **ശ്രവണം,** മനനം, നിദിധ്യാസനം മുതലായ **വിഷയങ്ങളൊഴിച്ച്** മററുള്ളവയിൽനിന്നെല്ലാം **മനസ്സിനെ** പിൻതിരിപ്പിച്ച് സ്വാധീനത്തിൽ **നിർത്തൽ ശമം.** മറെറാരുതരത്തിൽ പറഞ്ഞാൽ **ശ്രവണ** മനനനിദിധ്യാസനാദികളിൽ തന്നെ **മനസ്സിനെ** അടക്കിനിർത്തൽ ആണ് ശമം. **ശ്രവണമെന്നുവെച്ചാൽ** ആറു വിധ ലിംഗങ്ങളെ **ക്കൊണ്ട്** (താത്പര്യബോധത്തിനു സഹായിക്കുന്ന ആറ് ഉപാധികൾ) വേദാന്തവാക്യങ്ങളുടെയെല്ലാം പരമമായ താത്പര്യം അദ്വിതീയവസ്തുവാണെന്നു കേട്ടു മനസ്സിലാക്കൽ. ഉപക്രമം, ഉപസംഹാരം, അഭ്യാസം, ഫലം, അപൂർവ്വത, **അർത്ഥവാദം,** ഉപപത്തി എന്നിവയാണ് **താത്പര്യബോധകങ്ങളായ** ആറു ലിംഗങ്ങൾ. **ഒരു പ്രകരണത്തിൽ** (ഗ്രന്ഥത്തിലോ ഗ്രന്ഥഭാഗ**ത്തിലോ)** പ്രതിപാദിക്കാനുള്ള വിഷയത്തെക്കുറിച്ച് ആദ്യവസാനങ്ങളിലുള്ള ഉപപാദനങ്ങ**ളാണ്** ഉപക്രമവും ഉപസംഹാരവും. ഉദാഹ**രണം:** ഛാന്ദോഗ്യോപനിഷത്തിൻെറ ആറാം **അദ്ധ്യായത്തിൻെറ** പ്രാരംഭത്തിൽ 'ഏകമേവാദ്വിതീയം' (സത്യവസ്തു ഒന്നുതന്നെ, രണ്ടില്ല) **എന്നും** അവസാനത്തിൽ 'ഐതദാത്മ്യമിദം' (ഇക്കാണായതെല്ലാം ആ ഒരേ ഒരാത്മസ്വരൂപം തന്നെ) എന്നും ഉള്ള പ്രതിപാദനങ്ങൾ യഥാക്രമം ഉപക്രമോപസംഹാരങ്ങളാണ്. പ്രകരണപ്രതിപാദ്യമായ വിഷയത്തെ വീണ്ടും വീണ്ടും പ്രതിപാദിക്കലാണ് **അഭ്യാസം.** ഉദാ: ഛാന്ദോഗ്യോപനിഷത്തിൽ തന്നെ അദ്വിതീയവസ്തുപ്രതിപാദനാവസരത്തിൽ 'തത്ത്വമസി' എന്ന് ഒമ്പതു പ്രാവശ്യം ആവർത്തിച്ചിട്ടുണ്ട്.

ഫലം എന്നു പറയുന്നതു്, പ്രകരണപ്രതിപാദ്യമായ വിഷയത്തിൻെറ ജ്ഞാനംകൊണ്ടോ തദനുഷ്ഠാനംകൊണ്ടോ ഉണ്ടാകുമെന്നു പറയപ്പെടുന്ന പ്രയോജനമാണ്. ഉദാ: ''ആചാര്യവാനായ (ആചാര്യസമ്പന്നൻ) പുരുഷൻ തത്ത്വം അറിയുന്നു.'' അദ്ദേഹത്തിനു ശരീരപാതംവരെ മാത്രമേ താമസമുള്ളൂ, അതു കഴിഞ്ഞാലുടൻ മുക്തനാകും, അനന്തരം സത്സമ്പന്നനാകും (സദ്‌വസ്തുവുമായി ഒന്നായിത്തീരും). ഇപ്രകാരം അദ്വൈതവസ്തുജ്ഞാനത്തിനു് തത്പ്രാപ്തിയാണു പ്രയോജനം എന്ന് ഛാന്ദോഗ്യോപനിഷത്തിൽത്തന്നെ ഓരോരിടത്തു ഫലം പറഞ്ഞിട്ടുണ്ട്.

അപൂർവ്വത എന്നാൽ പ്രകരണപ്രതിപാദ്യമായ അദ്വൈതവസ്തു മറെറാരു പ്രമാണത്തിനും വിഷയമല്ലെന്നു കാണിക്കൽ (മറെറാരു പ്രമാണംകൊണ്ട് അറിയപ്പെടുന്നതല്ലെന്നു കാണിക്കൽ.) ഉദാ: ഛാന്ദോഗ്യത്തിൽത്തന്നെ അദ്വൈതവസ്തു മററു പ്രമാണങ്ങൾക്കു വിഷയമല്ലെന്നു പറഞ്ഞിട്ടുണ്ട്. (തം ത്വൗപനിഷദം പുരുഷം.)

പ്രകരണപ്രതിപാദ്യമായ വിഷയത്തെക്കുറിച്ചുള്ള പ്രശംസയാണ് അർത്ഥവാദം. ഉദാ: ഛാന്ദോഗ്യോപനിഷത്തിൽ, 'യാതൊന്നുകൊണ്ടാണോ കേട്ടിട്ടില്ലാത്തതു കേട്ടതായിത്തീരുന്നതു്, മനനം ചെയ്യപ്പെടാത്തതു് മനനം ചെയ്യപ്പെട്ടതായിത്തീരുന്നതു്, അറിയപ്പെടാത്തതു് അറിഞ്ഞതായിത്തീരുന്നതു് ആ ആദേശത്തെക്കുറിച്ചു നീ ചോദിച്ചുവോ' എന്ന അദ്വൈതവസ്തുപ്രശംസനം.

പ്രകരണപ്രതിപാദ്യവിഷയം സമർത്ഥിക്കാൻ പ്രയോഗിക്കുന്ന യുക്തിയാണ് ഉപ

പത്തി. ഉദാ: 'ഹേ സോമ്യ, ഒരു മൃത് പിണ്ഡത്തെ അറിഞ്ഞുകഴിഞ്ഞാൽ മണ്ണു കൊണ്ടുള്ളതെല്ലാം അറിഞ്ഞതായിത്തീരുന്നു. വികാരം എന്നതു് (കാര്യപദാർത്ഥം) വെറും വാക്കുകൊണ്ടുള്ള കളി, നാമധേയം, മാത്രം. അതിലെ പരമാർത്ഥവസ്തു മണ്ണുതന്നെ.' എന്നിങ്ങനെയുള്ള വാക്യങ്ങളിലൂടെ അദ്വൈതവസ്തുവിനെ സമർത്ഥിക്കാൻവേണ്ടി വികാരത്തിനു വാചാരംഭണമാത്രത്വം പറയുന്ന യുക്തികൾ ഛാന്ദോഗ്യത്തിലുണ്ടു്.

മനനം എന്നാൽ ശ്രവണം ചെയ്ത അദ്വൈതവസ്തുവിനെപ്പററി വേദാന്താർത്ഥാനുഗുണമായ യുക്തികളാൽ നിരന്തരം അനുചിന്തനം ചെയ്യൽ.

വിജാതീയമായ ദേഹം മുതലായ വസ്തുക്കളുടെ രൂപത്തിലുള്ള അന്തഃകരണവൃത്തിയെ പരിത്യജിച്ചതിനാൽ (ആത്മാകാരമായി) സജാതീയമായിത്തീർന്ന അന്തഃകരണവൃത്തിപ്രവാഹത്തെ നിദിധ്യാസനം എന്നു പറയുന്നു. അതായതു് വിജാതീയമായ ദേഹം തുടങ്ങി ബുദ്ധിവരെയുള്ള ജഡപദാർത്ഥങ്ങളെ തള്ളി സജാതീയമായ അദ്വിതീയവസ്തുപ്രത്യയരൂപത്തിൽ അന്തഃകരണത്തെ പ്രവഹിപ്പിക്കലാണു് നിദിധ്യാസനം എന്നർത്ഥം.

[ശമമെന്തെന്നു വിവരിച്ചു കഴിഞ്ഞു.]

ദമമെന്നു പറഞ്ഞാൽ എന്താണു് ?

ദമമെന്നു പറഞ്ഞാൽ ബാഹ്യേന്ദ്രിയനിഗ്രഹം.

ബാഹ്യേന്ദ്രിയങ്ങളേതെല്ലാം ?

അഞ്ചു കർമ്മേന്ദ്രിയങ്ങളും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും: അവയുടെ നിഗ്രഹം. അതായതു് ശ്രവണം, മനനം, നിദിധ്യാസനം എന്നീ വിഷയങ്ങളിൽ നിന്നൊഴികെ മററുള്ളവയിൽ നിന്നെല്ലാം ഈ ഇന്ദ്രിയങ്ങളെ പിൻതിരിക്കലാണു ദമം.

ഉപരതി എന്താണു് ?

ഉപരതി എന്നു പറഞ്ഞാൽ വിഹിതകർമ്മങ്ങളുടെ, വിധിയനുസരിച്ചുള്ള പരിത്യാഗം അഥവാ മനസ്സിനെ ലൗകികവിഷയങ്ങളിൽ നിന്നു പിൻതിരിപ്പിച്ചു് ആത്മവിഷയകമായ ശ്രവണമനനനിദിധ്യാസനങ്ങളിൽ നിർത്തുന്നതിനെ ഉപരതി എന്നു പറയാം.

തിതിക്ഷയോ ?

തിതിക്ഷയെന്നാൽ ശരീരവിയോഗത്തിനു കാരണമാകാത്ത തരത്തിൽ ശീതോഷ്ണാദി ദ്വന്ദ്വങ്ങളെ സഹിക്കൽ. അഥവാ പ്രതികാരം ചെയ്യാൻ കഴിവുണ്ടായിട്ടും പരാപരാധം സഹിക്കാനുള്ള കഴിവിനേയും തിതിക്ഷയെന്നു പറയാം.

സമാധാനമെന്നാൽ എന്താണു് ?

സമാധാനമെന്നാൽ ശ്രവണമനനനിദിധ്യാസനങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന മനസ്സു പൂർവ്വവാസനമൂലം വിഷയങ്ങളിലേയ്ക്കു പോകുമ്പോഴെല്ലാം അതിനെ വിഷയദോഷദൃഷ്ടി കൊണ്ടു് പിൻതിരിച്ചു കൊണ്ടുവന്നു് വീണ്ടും ശ്രവണാദികളിൽ മുഴുകിക്കലാണു്.

ശ്രദ്ധയെന്താണു് ?

ശ്രദ്ധയെന്നാൽ ഗുരുവാക്യങ്ങളിലും വേദാന്തവാക്യങ്ങളിലും ഉള്ള ഉറച്ച വിശ്വാസം — അവയെല്ലാം തനിക്കു ശ്രേയസ്സുണ്ടാക്കുമെന്ന ദൃഢമായ വിശ്വാസം— ആണു്.

മുമുക്ഷുത്വമോ ?

മുമുക്ഷുത്വം എന്നാൽ മോക്ഷം കിട്ടണമെന്ന തീവ്രമായ ഇച്ഛ ഉണ്ടായിരിക്കൽ.

നിത്യാനിത്യവിവേകം മുതൽ മേൽപറയപ്പെട്ടവയെയെല്ലാം ചേർത്താണു് സാധനചതുഷ്ടയസമ്പത്തിയെന്നു പറയുന്നതു്, അതുള്ളവനാണു സാധനചതുഷ്ടയസമ്പന്നൻ; അയാളാണു് ആത്മാനാത്മവിചാരം ചെയ്യാൻ അർഹതയുള്ളവൻ. വിദ്യാർത്ഥിയ്ക്കു് അദ്ധ്യയനം മാത്രം കർത്തവ്യമായിട്ടുള്ളതുപോലെ സാധനചതുഷ്ടയസമ്പന്നനു് ആത്മാനാത്മവിചാരമല്ലാതെ മറെറാരു കർത്തവ്യവുമില്ല.

സാധനചതുഷ്ടയസമ്പത്തിയില്ലെങ്കിലും ഗൃഹസ്ഥന്മാർക്കു് ആത്മാനാത്മവിചാരം ചെയ്യുന്നതുകൊണ്ടു് ദോഷമൊന്നുമുണ്ടാവില്ല. നേരെമറിച്ചു് വളരെ ശ്രേയസ്സുണ്ടാകും. ഭക്തിയുക്തവും ഗുരുശുശ്രൂഷകൊണ്ടു കിട്ടിയതുമായ വേദാന്തവിചാരം ദിവസവും പരിശീലിച്ചാൽ എൺപതു കൃച്ഛ്റചാന്ദ്രായണവ്രതം അനുഷ്ഠിച്ചാൽ കിട്ടുന്ന ഫലമുണ്ടാകും.

ആത്മാനാത്മവിചാരം ചെയ്യണമെന്നു മുകളിൽ പറഞ്ഞു. ആത്മാവെന്നു പറഞ്ഞാൽ എന്താണു് ?

സ്ഥൂലസൂക്ഷ്മകാരണങ്ങൾ എന്ന മൂന്നു ശരീരങ്ങളിൽനിന്നു വിലക്ഷണവും പഞ്ചകോശങ്ങളിൽനിന്നു വ്യതിരിക്തവും ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകൾക്കു സാക്ഷിയും സച്ചിദാനന്ദസ്വരൂപവും ആയ വസ്തുവാണ് ആത്മാവ്.

അനാത്മാവെന്നാലോ ?

അയഥാർത്ഥവും (അനൃതവും) ജഡവും, ദുഃഖരൂപവും, സമഷ്ടിരൂപത്തിലും വ്യഷ്ടിരൂപത്തിലുമുള്ളതുമായ ശരീരത്രയമാണ് അനാത്മാവ്.

ശരീരത്രയമെന്നാലേതൊക്കെയാണ് ?

സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളാണവ മൂന്നും.

സ്ഥൂലശരീരമേതാണ് ?

പഞ്ചീകൃതങ്ങളായ പൃഥിവി മുതലായ പഞ്ചഭൂതങ്ങളുടെ കാര്യവും അവരവരുടെ കർമ്മത്തിനനുസരിച്ചുണ്ടായതും ജനനം മുതലായ ആറു ഭാവവികാരങ്ങളുള്ളതുമായ ശരീരമാണ് സ്ഥൂലശരീരം. പ്രാമാണികരായിട്ടുള്ളവരും അങ്ങനെ തന്നെ പറഞ്ഞിട്ടുണ്ട്.

പഞ്ചീകൃതമഹാഭൂതസംഭവം കർമ്മസഞ്ചിതം
ശരീരം സുഖദുഃഖാനാം ഭോഗായതനമുച്യതേ.

ഭൂമി, ജലം, അഗ്നി, വായു, ആകാശം, എന്നീ പഞ്ചീകൃതമഹാഭൂതങ്ങൾകൊണ്ടുണ്ടാക്കപ്പെട്ടതും ഓരോരുത്തരുടെ കർമ്മത്തിന്നനുസരിച്ച രൂപംകൊണ്ടതും സുഖദുഃഖങ്ങൾ അനുഭവിക്കാനുള്ളതുമായ ശരീരമാണു സ്ഥൂലശരീരം.

പഞ്ചീകരണമെന്നാൽ എന്താണർത്ഥം ?

അഞ്ചു സൂക്ഷ്മഭൂതങ്ങൾ പരസ്പരം കൂടിച്ചേരുന്നതിനാണ് പഞ്ചീകരണം എന്നുപറയുന്നതു്. അതു് ഇപ്രകാരമാണ്.

ദ്വിധാ വിധായ ചൈകൈകം
ചതുർധാ പ്രഥമം പുനഃ
സ്വസ്വേതരദ്വിതീയാംശൈർ–
യോജനാത് പഞ്ച പഞ്ച തേ.

അതായതു് ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നീ സൂക്ഷ്മഭൂതങ്ങളെ ഈരണ്ടു സമഭാഗങ്ങളാക്കിയിട്ട് അതിലെ ഓരോന്നിന്റെ ആദ്യത്തെ പകുതിയെ വീണ്ടും നന്നാലായിട്ടു ഭാഗിക്കണം. എന്നിട്ട് ഓരോ ഭൂതത്തിന്റേയും എട്ടിലൊന്നുവീതമുള്ള ആ ഭൂതാംശങ്ങളെ ഇതര ഭൂതങ്ങളുടെ അർധാംശങ്ങളോടു ചേർക്കണം. അങ്ങനെ അയ്യഞ്ചു ഭൂതങ്ങളെ പരസ്പരം ചേർക്കുമ്പോൾ കിട്ടുന്നതാണ് പഞ്ചീകൃതമായ അഞ്ചു മഹാഭൂതങ്ങൾ.

ബാല്യം, കൗമാരം, യൗവനം വാർദ്ധക്യം മുതലായ വയോവികാരങ്ങൾകൊണ്ടു ശീർണ്ണമാകുന്നതു്, ക്ഷയിച്ചുനശിക്കുന്നതു്, ആണ് ശരീരം. 'ദഹ് ഭസ്മീകരണേ' എന്ന വ്യുത്പത്തിയനുസരിച്ച് ഭസ്മീഭാവം പ്രാപിക്കുന്നതിനാൽ ശരീരത്തെ ദേഹമെന്നും പറയാറുണ്ടു്.

ചില ശരീരങ്ങൾ ഭസ്മമാകുന്നുണ്ടായിരിക്കാം. എന്നാൽ ചില ശരീരങ്ങളെ കുഴിച്ചിടുന്നതിനാൽ അവയ്ക്കു ഭസ്മീഭാവം ഉണ്ടാകുന്നില്ല. അപ്പോൾപ്പിന്നെ 'ഭസ്മീഭാവം പ്രാപിക്കുന്നതിനാൽ ശരീരങ്ങളെ ദേഹമെന്നു വിളിക്കാം' എന്നു പറയുന്നതു് എങ്ങനെ യുക്തമാകും ?

ചോദ്യം ശരിതന്നെ. എല്ലാ ശരീരങ്ങളേയും ദഹിപ്പിക്കുന്ന അഗ്നിയേതാണെന്നു വ്യക്തമാകാത്തതുകൊണ്ടാണ് ഈ സംശയം. ആധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നീ ത്രിവിധദുഃഖങ്ങളാകുന്ന അഗ്നിയാൽ ദഹിപ്പിക്കപ്പെടുന്നതിനാലാണ് എല്ലാ സ്ഥൂലശരീരങ്ങളേയും, ധാത്വർത്ഥമനുസരിച്ച്, ദേഹമെന്നു പറയുന്നതു്.

ആധ്യാത്മികദുഃഖമെന്നാലെന്താണ് ?

ആത്മാവിനെ അതായതു് സ്വശരീരത്തെ അധികരിച്ച് ഉണ്ടാകുന്നതു് അധ്യാത്മം. അധ്യാത്മമായ ദുഃഖമാണ് ആദ്ധ്യാത്മികദുഃഖം. വാതപിത്തകഫങ്ങളെന്ന ത്രിദോഷങ്ങൾ മൂലമുണ്ടാകുന്ന ശിരോരോഗം, പനി മുതലായ രൂപത്തിലുള്ള വ്യാധികളാണ് ആദ്ധ്യാത്മിക ദുഃഖങ്ങൾ.

ആധിഭൗതികമോ ?

ഭൂതത്തെ അധികരിച്ച് (അതായതു് സ്വേതരഭൗതികശരീരങ്ങൾ മൂലം) ഉണ്ടാകുന്ന ദുഃഖങ്ങൾ ആധിഭൗതികങ്ങളാണ്. പുലി, കള്ളൻ മുതലായവരിൽനിന്നുണ്ടാകുന്ന ദുഃഖങ്ങളാണതിനു് ഉദാഹരണങ്ങൾ.

ആധിദൈവികമേതാണ് ?

ദേവനെ അധികരിച്ച് (അതായതു് പ്രകൃതിശക്തികൾമൂലം) ഏൽപ്പെടുന്ന ദുഃഖങ്ങൾ ആധിദൈവികദുഃഖങ്ങളാണ്. തണുപ്പ്, ചൂട്, മഴ,

ഇടിമിന്നൽ മുതലായവകൊണ്ടുണ്ടാകുന്ന ദുഃഖങ്ങളാണതിനു് ഉദാഹരണങ്ങൾ.

സൂക്ഷ്മശരീരമേതാണു് ?

പഞ്ചീകൃതമല്ലാത്ത സൂക്ഷ്മഭൂതങ്ങളിൽ നിന്നുണ്ടായ പതിനേഴു് അംശങ്ങളടങ്ങിയ ലിംഗശരീരമാണു സൂക്ഷ്മശരീരം.

(ആത്മസാന്നിദ്ധ്യത്തെ അറിയിക്കുന്നതാണു ലിങ്ഗം. ലിങ്ഗവും ശരീരവുമായതു ലിംഗശരീരം.)

ഏതൊക്കെയാണു് പതിനേഴംശങ്ങൾ ?

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങളും പ്രാണാദി അഞ്ചു വായുക്കളും ബുദ്ധിയും മനസ്സുമാണു് ആ പതിനേഴംശങ്ങൾ.

ജ്ഞാനേന്ദ്രിയങ്ങളേതെല്ലാമാണു് ?

ശ്രോത്രം, ത്വക്, ചക്ഷുസ്, ജിഹ്വ, ഘ്രാണം എന്നിവയാണു് അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ. ശ്രോത്രേന്ദ്രിയമെന്നാൽ കാതിൽനിന്നു ഭിന്നവും അതേസമയം കാതിലെ ആകാശത്തെ ആശ്രയിക്കുന്നതും ശബ്ദത്തെ ഗ്രഹിക്കുന്നതിനു കഴിവുള്ളതുമായ ഇന്ദ്രിയമാണു്. തൊലിയിൽനിന്നു ഭിന്നമാണെങ്കിലും തൊലിയെ ആശ്രയിച്ചും, പാദംമുതൽ മസ്തകംവരെ ശരീരം മുഴുവൻ വ്യാപിച്ചു നില്ക്കുന്നതും തണുപ്പു്, ചൂടു് മുതലായ സ്പർശ്ഗുണങ്ങളെ അറിയുന്നതുമായ ഇന്ദ്രിയമാണു് ത്വഗിന്ദ്രിയം. കൺമിഴിയല്ലെങ്കിലും കൺമിഴിയെ ആശ്രയിച്ചു് കൃഷ്ണമണിയുടെ മധ്യത്തിൽ വർത്തിക്കുന്നതും രൂപാദിഗ്രഹണസമർത്ഥവുമായ ഇന്ദ്രിയമാണു ചക്ഷുരിന്ദ്രിയം. നാവിൽനിന്നു ഭിന്നമാണെങ്കിലും നാക്കിനെ ആശ്രയിച്ചു് അതിൻെറ അഗ്രത്തിൽ വർത്തിച്ചുകൊണ്ടു് രസങ്ങളെ രുചിച്ചറിയുന്ന ഇന്ദ്രിയം ജിഹ്വേന്ദ്രിയം. മൂക്കിൽനിന്നു ഭിന്നവും മൂക്കിനെ ആശ്രയിച്ചു് അതിൻെറ അഗ്രത്തിൽ വർത്തിക്കുന്നതുമാണു് ഘ്രാണേന്ദ്രിയം.

കർമ്മേന്ദ്രിയങ്ങളേതൊക്കെയാണു് ?

വാക്കു്, പാണി, പാദം, വായു, ഉപസ്ഥം എന്നിവയാണു കർമ്മേന്ദ്രിങ്ങൾ.

വാഗിന്ദ്രിയമെന്നാൽ വാക്കിൽനിന്നു ഭിന്നവും വാക്കു് ആശ്രയമായിട്ടുള്ളതും എട്ടു ശബ്ദസ്ഥാനങ്ങളിലൂടെ ശബ്ദം പുറപ്പെടുവിക്കാൻ കഴിവുള്ളതുമായ ഇന്ദ്രിയമാണു്.

എട്ടു ശബ്ദസ്ഥാനങ്ങളേതെല്ലാം ?

ഉരസ്സു് (വക്ഷസ്സു്), കണ്ഠം, ശിരസ്സു്, താലു, നാക്കു്, ദന്തം (ദന്തസ്ഥാനം), ചുണ്ടുകൾ, മൂക്കു് ഇവയാണു് എട്ടു ശബ്ദസ്ഥാനങ്ങൾ.

പാണീന്ദ്രിയമേതാണു് ?

കയ്യിൽനിന്നു ഭിന്നമാണെങ്കിലും കരതലത്തെ ആശ്രയിച്ചുകൊണ്ടു് എടുക്കുക, കൊടുക്കുക, സ്വീകരിക്കുക എന്നീ ക്രിയകൾ ചെയ്യാൻ ത്രാണിയുള്ള ഇന്ദ്രിയം പാണീന്ദ്രിയം.

പാദേന്ദ്രിയമോ ?

പാദത്തിൽനിന്നു ഭിന്നവും പാദം ആശ്രയമായിട്ടുള്ളതും പാദതലത്തിൽ വർത്തിച്ചുകൊണ്ടു് പോക്കുവരവുകളെ നടത്താൻ കഴിവുള്ളതുമായ ഇന്ദ്രിയമാണു പാദേന്ദ്രിയം.

പായൂപസ്ഥങ്ങളോ ?

ഗുദഭിന്നവും അതേ സമയം ഗുദം ആശ്രയമായിട്ടുള്ളതും മലവിസർജ്ജനശക്തിയുള്ളതുമാണു് പായു എന്ന ഇന്ദ്രിയം. ഉപസ്ഥാവയവവ്യതിരിക്തമെങ്കിലും അതിനെ ആശ്രയിച്ചുകൊണ്ടു് മൂത്രവും ശുക്രവും വിസർജ്ജിയ്ക്കാൻ കഴിവുള്ള ഇന്ദ്രിയമാണു് ഉപസ്ഥേന്ദ്രിയം. മേല്പറയപ്പെട്ട വാഗാദി ഇന്ദ്രിയങ്ങളാണു കർമ്മേന്ദ്രിയങ്ങൾ. [ജ്ഞാനേന്ദ്രിയങ്ങൾക്കും കർമ്മേന്ദ്രിയങ്ങൾക്കും പുറമേ അവയെ പ്രവർത്തിപ്പിക്കുന്ന അന്തഃകരണംകൂടിയുണ്ടു്.]

അന്തഃകരണമെന്നാലെന്താണു് ?

മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ നാലും അന്തഃകരണങ്ങളാണു്. മനസ്സിൻെറ സ്ഥാനം ഗളമധ്യഭാഗവും, ബുദ്ധിയുടെ സ്ഥാനം വദനവും, ചിത്തത്തിൻെറ സ്ഥാനം നാഭിയും, അഹങ്കാരത്തിൻെറ സ്ഥാനം ഹൃദയവും ആണു്. സംശയം, നിശ്ചയം, ധാരണ (സ്മരണം), അഭിമാനം എന്നിവയാണു് യഥാക്രമം മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ കരണങ്ങൾക്കു വിഷയങ്ങൾ.

അനുസന്ധാനം (സ്മരണം) എന്ന പ്രവൃത്തിചെയ്യുന്ന അന്തഃകരണവൃത്തിയെ ചിത്തം എന്നു പറയുന്നു. ഞാൻ, എൻേറതു് എന്നെല്ലാം

അഭിമാനിക്കുന്ന അന്തഃകരണവൃത്തിയാണ് അഹങ്കാരം. ['അതോ ഇതോ' എന്ന വിധത്തിൽ ഉഭയകോടിഗ്രസ്തമായ, സംശയരൂപമായ, അന്തഃകരണവൃത്തിയെ മനസ്സെന്നു പറയുന്നു. 'ഇതിന്നതാണ്'' എന്ന വിധത്തിൽ നിശ്ചയാത്മികയായ അന്തഃകരണവൃത്തിയെ ബുദ്ധിയെന്നും പറയുന്നു.] ചിത്തത്തെ ബുദ്ധിയിൽ ഉരംപ്പെടുത്താവുന്നതാണ്. ചിത്തത്തിലും ബുദ്ധിയിലും വിഷയപരിച്ഛേദം (വിഷയഗ്രഹണം) ഉണ്ടെന്നതാണ് അതിനു കാരണം. അതുപോലെ അഹങ്കാരം മനസ്സിൽ അന്തർഭവിക്കുന്നു; രണ്ടും സങ്കല്പാത്മകത്വമുള്ളവയായതുകൊണ്ടാണ് അവയെ ഒരു ഗണത്തിൽ പെടുത്തുന്നത്.

ബുദ്ധിയുടെ വിഷയം അപൂർവ്വം (നൂതനം) ആയിരിക്കും; എന്നാൽ ചിത്തത്തിന്റെ വിഷയം പൂർവ്വാനുഭവം തന്നെയാണ്. ബാഹ്യവും ആന്തരവുമായ വിഷയങ്ങളുണ്ടു മനസ്സിന്ന്. എന്നാൽ അനാത്മോപരക്തമായ (അനാത്മവസ്തുസംമിശ്രമായ) ആത്മാവുമാത്രമാണ് അഹങ്കാരത്തിന്നു വിഷയം.

പ്രാണാദിപഞ്ചവായുക്കരം ഏതൊക്കെ ?

പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ വ്യാനൻ എന്നിവയാണ് അഞ്ചു വായുക്കരം, ശരീരത്തിൽ അവയുടെ പ്രത്യേക സ്ഥാനങ്ങരം പറയാം.

ഹൃദി പ്രാണോ ഗുദേഽപാനഃ
സമാനോ നാഭിസംസ്ഥിതഃ
ഉദാനഃ കണ്ഠദേശസ്ഥോ
വ്യാനഃ സർവ്വശരീരഗഃ.

പ്രാണൻ ഹൃദയസ്ഥാനത്തും, അപാനൻ ഗുദസ്ഥാനത്തും, സമാനൻ നാഭിയിലും, ഉദാനൻ കണ്ഠദേശത്തിലും, വ്യാനൻ സമസ്തശരീരത്തിലും ആയി വർത്തിക്കുന്നു. ഇവയുടെ വിഷയങ്ങരം: ശരീരത്തിൽ പ്രാഗ്ഗമനം ചെയ്യുന്ന (മൂക്കിൽക്കൂടി ശ്വാസോച്ഛ്വാസം വഴി അറിയപ്പെടുന്ന) വായു പ്രാണൻ; (നാഭിക്കു) താഴോട്ടു പ്രവർത്തിക്കുന്ന വായു അപാനൻ; ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും വ്യാപിച്ചു ചലിക്കുന്ന വായു വ്യാനൻ, ഊർദ്ധ്വഗമനമുള്ള വായു ഉദാനൻ; ആഹാരപദാർത്ഥങ്ങളെ ശരീരധാതുക്കളായി പരിണമിപ്പിക്കുന്ന വായു സമാനൻ, ഇവക്കു് അഞ്ചു് ഉപവായുക്കളുമുണ്ടു്. നാഗൻ, കൂർമ്മൻ, കൃകരൻ, ദേവദത്തൻ, ധനഞ്ജയൻ എന്നിവയാണ് ആ അഞ്ചു വായുക്കരം. ഇവക്കു വെവ്വേറെ വിഷയങ്ങളുമുണ്ടു്.

നാഗാദുദ്ഗിരണം ചാപി കൂർമ്മാദുന്മീലനം തഥാ
ധനഞ്ജയാത് പോഷണഞ്ച ദേവദത്താച്ച ജൃംഭണം.
കൃകരാച്ച ക്ഷുതം ജ്ഞാതം ഇതി യോഗവിദോ വിദുഃ.

നാഗൻ ചെയ്യുന്നതു് ഛർദ്ദിയാണ്; കണ്ണിമകരം പൂട്ടുകയും തുറക്കുകയും ചെയ്യുന്നതു കൂർമ്മൻ; വിശപ്പുണ്ടാക്കുന്നതു കൃകരനാണ്. കോട്ടുവായിടുന്നതിന്നു കാരണമായി നില്ക്കുന്ന വായു ദേവദത്തനാണ്; ശരീരപോഷണം നടത്തുന്ന വായു ധനഞ്ജയനും.

മുൻപറയപ്പെട്ട ജ്ഞാനേന്ദ്രിയം മുതലായവയുടെ അധിപതികളായിട്ട് ചില ദേവതകളുണ്ടു്. ദിക്, വായു, സൂര്യൻ, വരുണൻ, അശ്വിനീകുമാരന്മാർ, അഗ്നി, ഇന്ദ്രൻ, ഉപേന്ദ്രൻ, യമൻ, പ്രജാപതി, ചന്ദ്രൻ, ബ്രഹ്മാവ്, രുദ്രൻ, അച്യുതൻ എന്നീ ദേവതകളാണ് യഥാക്രമം ശ്രോത്രം, ത്വക്, ചക്ഷുസ്സ്, ജിഹ്വ, ഘ്രാണം, വാക്, പാണി, പാദം, പായു, ഉപസ്ഥം, മനസ്സ്, ബുദ്ധി, പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ എന്നീ കരണങ്ങളുടെ അധിപതികരം. [മേല്പറയപ്പെട്ട പതിനേഴംഗങ്ങരം (അഹങ്കാരവും ചിത്തവും കൂട്ടിച്ചേർത്താൽ പത്തൊൻപതംഗങ്ങരം) അടങ്ങിയ ശരീരത്തെ അതിന്റെ നാനാമുഖമായ ധർമ്മങ്ങളെ അടിസ്ഥാനമാക്കി പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം എന്നു തിരിച്ചു പറയാറുണ്ടു്.] ക്രിയാശക്തിയുള്ള കാര്യരൂപമായ ലിംഗശരീരത്തെ പ്രാണമയകോശമെന്നും, ഇച്ഛാശക്തിയുള്ള കരണരൂപമായ ലിംഗശരീരത്തെ മനോമയകോശമെന്നും, ജ്ഞാനശക്തിയുള്ള കർത്തൃരൂപമായ ലിംഗശരീരത്തെ വിജ്ഞാനമയകോശമെന്നും പറയുന്നു. ഈ മൂന്നും ചേർന്നതാണ് ലിംഗശരീരം. അതുതന്നെ കോശത്രയവും.

പഞ്ചപ്രാണമനോബുദ്ധിദശേന്ദ്രിയസമന്വിതം
അപഞ്ചീകൃതഭൂതോത്ഥം സൂക്ഷ്മാംഗം ഭോഗസാധനം.

(അഞ്ചു പ്രാണങ്ങരം, മനസ്സ്, ബുദ്ധി, പത്തു് ഇന്ദ്രിയങ്ങരം എന്നിവയടങ്ങിയതും പഞ്ചീകൃതമല്ലാത്ത സൂക്ഷ്മഭൂതങ്ങളിൽ നിന്നുണ്ടായതു

മായ ഭോഗസാധനത്തെ – ഭോഗത്തിനുള്ള ഉപകരണത്തെ സൂക്ഷ്മശരീരം എന്നു പറയുന്നു) എന്നു് ആപ്തവാക്യവും ഉണ്ടു്.

ലീനമായിരിയ്ക്കുന്ന (അവ്യക്തമായിരിക്കുന്ന) വിഷയത്തെ ഗമിപ്പിയ്ക്കുന്നതിനാൽ (ബോധിപ്പിക്കുന്നതിനാൽ) ഇതു 'ലിങ്ഗ്'ശരീരമെന്നു പറയപ്പെടുന്നു. ശ്രവണം, മനനം മുതലായവയെക്കൊണ്ടാണു് ലീനമായ (അവ്യക്തമായ) വിഷയത്തെ ഗമിപ്പിയ്ക്കുന്നതു് (ബോധിപ്പിക്കുന്നതു്). ശീരണം ചെയ്യപ്പെടുന്നതിനാൽ (ക്ഷയിച്ചു നശിക്കുന്നതിനാൽ) ശരീരം – ശീര്യതേ ഇതി ശരീരം – എന്നും ഇതിനെ പറയാം. 'അഹം ബ്രഹ്മാസ്മി' 'ഞാൻ ബ്രഹ്മമാണു്'' എന്ന ബ്രഹ്മാത്മൈകത്വബോധമുണ്ടാകുമ്പോഴും നശിയ്ക്കുന്നതുകൊണ്ടാണു് ഈ ലിങ്ഗ്ഗത്തിനു ശരീരമെന്ന പേരുണ്ടായതു്. (ലിങ്ഗവും ശരീരവും ആയതു ലിങ്ഗശരീരം.) 'ദഹ് ഭസ്മീകരണേ' എന്ന വ്യുത്പത്തിയനുസരിച്ചു്, ഈ സൂക്ഷ്മശരീരത്തിലെ പാൎത്ഥിവാംശം മുതലായവയ്ക്കു നാശം സംഭവിക്കുന്നതിനാൽ ഇതിനെയും ദേഹമെന്നു പറയാം. ഇതിലെ പാൎത്ഥിവാംശത്തിനാണു് ആദ്യം നാശം സംഭവിയ്ക്കുക. (പിന്നീടു് അപ്, തേജസ്, വായു, ആകാശം എന്നിവയുടെ അംശങ്ങൾക്കും.)

വിവൎത്തകൻ: സ്വപ്രഭാനന്ദഃ

---

# കാരയ്ക്കൽ അമ്മൈയാർ

പ്രവ്രാജിക അജയാപ്രാണാ

അപി ചേത് സുദുരാചാരോ
ഭജതേ മാമനന്യഭാക്,
സാധുരേവ സ മന്തവ്യഃ
സമ്യഗ്‌വ്യവസിതോ ഹി സഃ.
മാം ഹി പാൎത്ഥ വ്യപാശ്രിത്യ
യേഽപി സ്യുഃ പാപയോനയഃ,
സ്ത്രീയോ വൈശ്യാസ്തഥാ ശൂദ്രാ –
സ്തേഽപി യാന്തി പരാം ഗതിം.

''ഒരുവൻ അത്യന്തം ദുരാചാരനായിരുന്നാൽപ്പോലും മററു ദേവതമാരിൽ ഭക്തിയപ്പിക്കാതെ എന്നെത്തന്നെ ഭജിക്കുന്നുവെങ്കിൽ അവനെ സമ്യഗ്‌വ്യവസിതനായി (സദാചാരനിഷ്ഠനായി)ത്തന്നെ കണക്കാക്കേണ്ടതാകുന്നു; എന്തെന്നാൽ അവൻ ശരിയായ സ്വഭാവനിശ്ചയത്തോടുകൂടിയവനാണു്.''

''ഹേ അൎജ്ജുന, സ്ത്രീകരം, വൈശ്യർ, എന്നതുപോലെ ശൂദ്രർ എന്നു വേണ്ട പാപയോനിയിൽ ജനിച്ച ഏതൊരുവനുംതന്നെ എന്നെ വഴിപോലെ സേവിക്കുന്നതുകൊണ്ടു് ഉത്തമമായ ഗതിയെ പ്രാപിക്കുന്നു.''

കൈലാസപതിയായ മഹാദേവൻ ക്ഷിപ്രപ്രസാദിയും ക്ഷിപ്രകോപിയുമാണെന്നാണു് പൊതുവെ ഭക്തലോകത്തിന്റെ ധാരണ. മാത്രമല്ല, സൃഷ്ടിസ്ഥിതിസംഹാരങ്ങളെന്ന കാൎയ്യക്രമത്തിൽ സംഹാരക്രിയയുടെ നിയന്താവാണു് ശ്രീ പരമേശ്വരൻ എന്നാണു് സങ്കല്പം. അതുകൊണ്ടു് ശിവനെ സംഹാരമൂൎത്തിയും ഉഗ്രകോപിയുമായി ലോകം കരുതുന്നു. എന്നാലതു് ശരിയല്ല. പരമശിവൻ ക്ഷിപ്രപ്രസാദിയാണു്, സംശയമില്ല. പക്ഷെ യോഗീശ്വരനും ത്യാഗീശ്വരനുമായ ഭഗവാൻ ചന്ദ്രശേഖരൻ സൎവ്വത്തേയും സംഹരിക്കുകയല്ല യഥാൎത്ഥത്തിൽ പുനൎനിൎമ്മിക്കുകയാണു് ചെയ്യുന്നതു്. മുഷിഞ്ഞു കീറിയ വസ്ത്രത്തെപ്പോലെ ഈ ഭൌതിക ശരീരം ഒരു ദിവസം പ്രയോജനരഹിതമായി ത്തീരുന്നു – അതു് രോഗം മൂലമോ പ്രായം മൂലമോ മററു് ഏതെങ്കിലും കാരണങ്ങളാലോ ആവാം – അങ്ങനെ ജീൎണ്ണിച്ചു് നിഷ്‌പ്രയോജനമായ ആവരണത്തെ ഊരിമാററി ഇനിയും നൂതനവും പുരോഗമനാത്മകവുമായ ഒരു വളൎച്ചയ്ക്കുതകുംവിധത്തിൽ മറെറാരു ശരീരം ജീവാത്മാവിനു് നൽകുക എന്ന മഹാകാൎയ്യമാണു് കൃപാവാരിധിയായ പരമേശ്വരൻ ചെയ്തുപോരുന്നതു്. സകലരേയും തന്റെ പാദാരവിന്ദ

ങ്ങളിലേയ്ക്കു് അടുപ്പിക്കുവാൻ വെമ്പൽകൊള്ളുകയാണു് ഭഗവാൻ. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ ധനികനെന്നോ ദരിദ്രനെന്നോ, സ്ത്രീയെന്നോ, പുരുഷനെന്നോ, മനുഷ്യനെന്നോ, മൃഗമെന്നോ ഉള്ള വ്യത്യാസമില്ല. ഭക്തശരീരങ്ങൾ ജീർണ്ണിച്ചവശേഷിച്ചുണ്ടായ കപാലങ്ങൾ കോർത്തിണക്കിയുണ്ടാക്കിയ മാലയാണു് അവിടെ കണ്ഠാഭരണം. പകലോ രാത്രിയിലോ മനുഷ്യദൃഷ്ടിയിൽ പെട്ടുപോയാൽ മരണം സംഭവിക്കുമെന്നു് ഭയന്നോടിയ നാഗങ്ങൾ അഭയം കണ്ടതു് അഭയദാതാവായ ഭഗവാൻെറ ഹസ്തങ്ങളിലാണു്. ശ്മശാനമൂകതയിലും മഞ്ഞുമലയുടെ അത്യുച്ചശൃംഗങ്ങളിലെ നിത്യനിശ്ശബ്ദതയിലും ഭഗവാൻ ആലയം കണ്ടെത്തിയിരിക്കുകയാണു്. ഇങ്ങനെ ഭക്തന്മാരുടെ ക്ഷേമത്തിലും ശ്രേയസ്സിലും മാത്രം ദൃഷ്ടിയുറപ്പിച്ചു് അവരുടെ അഭീഷ്ടങ്ങളെ സാധിപ്പിച്ചു കൊടുക്കുന്നതിൽ സദാ ബദ്ധശ്രദ്ധനായി വാണരുളുന്ന ശ്രീമഹാദേവൻെറ ഭക്താഗ്രഗണ്യന്മാരിൽ സ്ത്രീകളായി നാലുപേർ സുന്ദരനായനാരുടെ ഗീതങ്ങളിൽക്കൂടി പ്രസിദ്ധിപെററിട്ടുണ്ടു്. ഇവരിൽ ഏതാണ്ടു് ഏ. ഡി. 400–നും 600–നും ഇടയ്ക്കു് ജീവിച്ചിരുന്ന കാരയ്ക്കൽ അമ്മയുടെ ജീവിതകഥയെപ്പററി നമുക്കൊന്നു് ചിന്തിക്കാം. 'പെരിയ പുരാണം' എന്ന തമിഴ് വചനകാവ്യഗ്രന്ഥമാണു് നമുക്കു് കാരയ്ക്കൽ അമ്മയെക്കുറിച്ചുള്ള വിവരങ്ങൾക്കു് ആധാരമായി നിൽക്കുന്നതു്.

ദക്ഷിണേന്ത്യയിൽ മദ്രാസ്സംസ്ഥാനത്തിൽപ്പെട്ട കാരയ്ക്കൽ എന്ന തുറമുഖപട്ടണത്തിൽ വ്യാപാരികളായ ഒട്ടുവളരെ വൈശ്യകുടുംബങ്ങൾ താമസിച്ചിരുന്നു. അവരിൽ പ്രമുഖനായ ഒരാളായിരുന്നു ധനദത്തൻ. അദ്ദേഹം അവിടത്തെ വൈശ്യസമുദായത്തിൻെറ തലവനും വലിയൊരു ധനികനുമായിരുന്നു. അദ്ദേഹത്തിനു് ഒരു പുത്രിയുണ്ടായി. പിതാവു് മകൾക്കു് 'പരിശുദ്ധയായവൾ, പുണ്യമിയന്നവൾ' എന്ന അർത്ഥം വരുന്ന 'പുനിതവതി' എന്നു് പേരിട്ടു. ഭക്തിയുടേയും സൌമ്യതയുടേയും, സ്നേഹത്തിൻേറയും നൈർമ്മല്യത്തിൻേറയും വിളനിലമായിരുന്ന പുനിതവതി അതിസുന്ദരിയായൊരു ബാലികയായി വളർന്നു വന്നു. മഹാദേവനിൽ അതീവ ഭക്തിയുള്ള പുനിതവതിയുടെ ചുണ്ടുകൾ സദാ ഭഗവന്നാമം ഉരുവിടുന്നതു കാണാം. ബാല്യകാലംമുതലേ തന്നിൽ ശിവഭക്തി ദൃഢമായി വേരൂന്നിയിരുന്നു എന്നു് പിൽക്കാലത്തു് രചിച്ച ചില കവിതകളിൽക്കൂടി കാരയ്ക്കലമ്മ വ്യക്തമാക്കിയിട്ടുണ്ടു്.

പുനിതവതി ക്രമേണ വിവാഹപ്രായമെത്തി. മദ്രാസ്സംസ്ഥാനത്തിലെ മറെറാരു തുറമുഖപട്ടണമായ നാഗപട്ടണത്തിൽ നിധിപതി എന്നൊരു വണിക്പ്രമാണി താമസിച്ചിരുന്നു. അദ്ദേഹത്തിൻെറ പുത്രനാണു് പരമദത്തൻ. പുനിതവതിക്കു് യോജിച്ചൊരു വരനെ പരമദത്തനിലാണു ധനദത്തൻ കണ്ടതു്. ഉടനെ ഇരു കൂട്ടരുടേയും സമ്മതപ്രകാരം വിവാഹം അതികേമമായി നടത്തപ്പെട്ടു. പക്ഷെ വിവാഹാനന്തരം ധനദത്തനു് തൻെറ ഏകപുത്രിയെ വിട്ടുപിരിയാൻ മനസ്സു് വന്നില്ല. അതിനാൽ തൻെറ വീടിന്നടുത്തായിത്തന്നെ സകലജീവിതസൌകര്യങ്ങളോടും ആർഭാടങ്ങളോടും കൂടിയ ഒരു പടുകൂററൻ സൗധം പണികഴിപ്പിച്ചു് ധനദത്തൻ നവദമ്പതികളെ അവിടെ താമസിപ്പിച്ചു. പരമദത്തനു് വ്യാപാരം ചെയ്യാൻ വേണ്ട സർവ്വ ഏർപ്പാടുകളും ഒരുക്കിക്കൊടുത്തു. പരമദത്തനും അതിനോടനുകൂലിച്ചു് കാരയ്ക്കലിൽത്തന്നെ സ്ഥിരവാസമുറപ്പിച്ചു.

നാളുകൾ നീങ്ങി. ഗൃഹകാര്യങ്ങളിലും പതിശുശ്രൂഷയിലും അതീവ താല്പര്യവും ശ്രദ്ധയും പ്രദർശിപ്പിക്കുന്നതോടൊപ്പംതന്നെ പുനിതവതിയുടെ ഹൃദയം ദിനങ്ങൾ ചെല്ലുംതോറും ശിവപാദങ്ങളിലേയ്ക്കു് കൂടുതൽകൂടുതൽ നീങ്ങിക്കൊണ്ടിരുന്നു. ശിവഭക്തനായ ഒരു ഭിക്ഷു പടികടന്നു് വരുന്നതുകണ്ടാൽ അവളുടെ ഹൃദയം സന്തോഷത്താൽ തുള്ളിച്ചാടാൻതുടങ്ങും. ഭിക്ഷുവിനെ വസ്ത്രം, രത്നം, ധനം, ആഹാരം — എന്തെല്ലാം കൊടുത്തു് സത്കരിച്ചാലും അവൾക്കു് തൃപ്തിവരില്ല. പരമദത്തനു് ഇതിലൊന്നും വലിയ പ്രതിപത്തി ഉണ്ടായിരുന്നില്ലെങ്കിലും ഭാര്യയുടെ ചെയ്തികളെ അദ്ദേഹം തെല്ലും എതിർത്തിരുന്നില്ല.

ഒരു ദിവസം പരമദത്തൻ തൻെറ വ്യാപാരശാലയിൽ ഇരിക്കുകയാണു്. ചങ്ങാതിമാ

രായ ചിലർ വ്യാപാരകാര്യങ്ങൾക്കായി തത് സമയം അവിടെ വന്നുകയറി. കാര്യമെല്ലാം പറഞ്ഞൊത്തു് പിരിഞ്ഞുപോകുംമുമ്പു് ആഗതർ പരമദത്തനു് സമ്മാനമായി രണ്ടു് വലിയ മാമ്പഴം കൊടുത്തു. കൂട്ടുകാർ പോയതിനു ശേഷം പരമദത്തൻ മാമ്പഴം രണ്ടും ഒരു വേലക്കാരൻവശം വീട്ടിലേയ്ക്കു് കൊടുത്തയച്ചു. ഭർത്താവു് അധികം താമസിയാതെ ഊണു് കഴിക്കാനെത്തും, അപ്പോൾ വിളമ്പാമല്ലൊ എന്നു കരുതി പുനിതവതി പഴം രണ്ടും ഒരു കലത്തിൽ സൂക്ഷിച്ചുവെച്ചു. അപ്പോഴേയ്ക്കും പടിക്കൽനിന്നു് 'ശിവ, ശിവ' ജപം കേട്ടു് പുറത്തു വന്നുനോക്കിയപ്പോൾ ഒരു ശൈവഭിക്ഷു അതാ ഭിക്ഷയ്ക്കു് വന്നിരിക്കുന്നു വിശന്നൊട്ടിയ വയറും കുണ്ടിൽപ്പോയ കണ്ണുകളും എല്ലുംകോലും മാത്രമായ ഒരു വൃദ്ധസന്ന്യാസിയാണു് അവിടെ നിൽക്കുന്നതു്. പുനിതവതി ഉടനെ ഓടിപ്പോയി സന്ന്യാസിക്കു് കാലും മുഖവും കഴുകാൻ ഒരു കിണ്ടി വെള്ളം കൊണ്ടുവന്നു വെച്ചു് ഊണു കഴിക്കാൻ ഇലയും വെച്ചു. അപ്പോഴാണോർമ്മവന്നതു്, അയ്യോ, ചോറു് മാത്രമേ പാകം ചെയ്തു് കഴിഞ്ഞിട്ടുള്ളു, കറികളൊന്നും കാലമായിട്ടില്ല, ഇനി എന്തു് ചെയ്യും? ഓഹ്, സാരമില്ല. ഭർത്താവു് കൊടുത്തയച്ച മാമ്പഴം രണ്ടെണ്ണമുണ്ടല്ലൊ. അതിലൊരെണ്ണം പിഴിഞ്ഞുകൂട്ടി ഉണ്ടോട്ടെ, ഊണു് സുഖമാവുകയും ചെയ്യും. വൃദ്ധൻ സ്വാദോടുകൂടി ഊണു കഴിച്ചു് വീട്ടമ്മയുടെ സ്നേഹത്തിനും കരുണയ്ക്കും പ്രത്യേകം നന്ദിയും പ്രകടിപ്പിച്ചിട്ടു് ഇറങ്ങിത്തിരിച്ചു. പുനിതവതി കൃതാർത്ഥയായി.

ഉച്ചയായപ്പോൾ പരമദത്തൻ വ്യാപാരകാര്യങ്ങൾ തത്ക്കാലം നിർത്തിവെച്ചു് ഊണു കഴിക്കാൻ വീട്ടിലെത്തി. കുളിയെല്ലാം കഴിഞ്ഞു് ഉണ്ണാനിരിക്കുമ്പോഴാണു് മാമ്പഴത്തിന്റെ കാര്യം ഓർത്തതു്. പുനിതവതി കലത്തിൽ സൂക്ഷിച്ചിരുന്ന മാമ്പഴം കൊണ്ടുവന്നു് കൊടുത്തു. ഹാ, എന്തൊരു സ്വാദു്! മറേറതുംകൂടി വേണം, കൊണ്ടുവരൂ എന്നായി ഗൃഹനാഥൻ. പാവം പുനിതവതി. അവൾ തരിച്ചുപോയി. എങ്കിലും മനസ്സിലെ കൊടുങ്കാററു് മുഖത്തു് കാണിക്കാതെ ഉടനെ അകത്തു പോയി. തന്നെ ഇത്രയും വിശ്വസിച്ചു് സ്നേഹിക്കുന്ന ഭർത്താവിനെ വഞ്ചിക്കുകയോ? നൊന്തുനീറുന്ന ഹൃദയത്തോടെ അവൾ പരമകാരുണികനായ ശ്രീ മഹാദേവന്റെ തൃച്ചേവടികളെ ധ്യാനിച്ചു. അത്ഭുതമെന്നു പറയട്ടെ, ഭക്തയുടെ ഹൃദയവ്യഥ കണ്ടു് സഹിക്കാനാവാത്ത ഭഗവാൻ ഉടനെ ഒരു മാമ്പഴം ആ കൈയിൽ വെച്ചുകൊടുത്തു. ആശ്ചര്യത്താൽ മതിമറന്നവളെങ്കിലും ഭഗവാന്റെ കാരുണ്യാതിരേകത്തിനു് സർവ്വാത്മനാ നന്ദി പറഞ്ഞുകൊണ്ടു് അവൾ മാമ്പഴം ഭർത്താവിന്റെ കിണ്ണത്തിൽ വിളമ്പി. പരമദത്തൻ അതും തിന്നു. എന്തു്? ഇതു് താൻ കൊടുത്ത മാമ്പഴമല്ലെന്നു് തോന്നുന്നു! ഇതിന്റെ മാധുര്യംകൊണ്ടു് മനസ്സിനു് എന്തെന്നില്ലാത്തൊരാനന്ദവും സംതൃപ്തിയും! പരമദത്തൻ ഭാര്യയുടെ നേരെ തിരിഞ്ഞു് ഈ രണ്ടാമത്തെ മാമ്പഴം എവിടെനിന്നു കിട്ടി എന്നു് ചോദിച്ചു. പുനിതവതി ആകെ വിഷമത്തിലായി.

തന്റെ പ്രാർത്ഥനയുടെ ഫലമായി ചന്ദ്രമൗലീശ്വരൻ കനിഞ്ഞരുളിയതാണു് ഈ മാമ്പഴം എന്നു് താനെങ്ങനെ മറെറാരാളോടു് പറയും — ഭർത്താവായാലും ശരി. തന്റെ ഇഷ്ടദേവത തന്നിൽ ചൊരിയുന്ന കൃപാതിരേകത്തേയും അനുഗ്രഹാശിസ്സുകളേയും മറെറാരാളെ അറിയിക്കാൻ ഒരു യഥാർത്ഥഭക്തൻ ഒരിക്കലും ഇഷ്ടപ്പെടുകയില്ല. അതു് താനും തന്റെ ഭഗവാനും തമ്മിലുള്ള ഒരു സ്വകാര്യമാണു്, അതിനകത്തേയ്ക്കു് മററാരും എത്തി നോക്കുന്നതു് ഭക്തനിഷ്ടമല്ല. എന്നു വരികിലും തന്നെ വിശ്വസിക്കുന്ന ഭർത്താവിൽനിന്നു് സത്യാവസ്ഥ മറച്ചുവെയ്ക്കുന്നതും ശരിയല്ല. എന്തും വരട്ടെ, അവൾ സംഭവങ്ങളെല്ലാം നടന്നപടി അവിടെ പ്രസ്താവിച്ചു. പരമദത്തൻ വിസ്മയഭരിതനായി. ഇതു് സത്യമാണെങ്കിൽ ഇതു പോലെ മറെറാരു മാമ്പഴംകൂടി ഉടനെ വരുത്തിത്തരണം എന്നയാൾ ആവശ്യപ്പെട്ടു. പുനിതവതി, പാവം, വീണ്ടും പരമസങ്കടത്തിലായി. അശരണയായ തനിക്കു് ശരണാഗതരക്ഷകനായ ശിവനല്ലാതെ വേറെ ആരാണൊരു ഗതി? പുനിതവതി ഉള്ളുചുട്ടു് തന്റെ ദുഃഖകഥയെ ഭഗവാനെ അറിയിച്ചു. വീണ്ടും അതാ ഒരു മാമ്പഴംകൂടി കയ്യിൽ പ്രത്യക്ഷപ്പെട്ടു. അവളുടനെ അതു് പരമദത്തന്റെ കയ്യിൽ വെച്ചുകൊടുത്തു. അയാളുടെ കൈയ് അതിനെ സ്പർശിച്ചതും മാമ്പഴം അപ്രത്യക്ഷമായി.

പരമദത്തൻ ഭയന്നു് വിറച്ചുപോയി. തന്റെ ഭാര്യയുടെ സ്വരൂപത്തിൽ ഈ നില്ക്കുന്നതു് ഒരു മനുഷ്യസ്ത്രീയല്ല, ഇതു് തീർച്ചയായും ഒരു ദേവതയാണു്, സാക്ഷാൽ പാർവ്വതീദേവിയോ ? ഇനിമുതൽ ഇവളെ ഭാര്യയായി കണക്കാക്കുന്നതു് പാപമാണെന്നു് അയാളുടെ ഹൃദയം വിളിച്ചുപറഞ്ഞു. എങ്കിലും തന്റെ ഉള്ളിൽ ഉണ്ടായ മാററത്തെ പുറമെ കാണിക്കാതെ അയാരം പഴയപടി ദിവസങ്ങരം കഴിച്ചു. കാരയ്ക്കലിൽനിന്നു് എങ്ങനെയെങ്കിലും പുറത്തു കടക്കാനുള്ള ഒരവസരവും കാത്തിരിപ്പായി.

അധികംനാരം കാത്തിരിക്കേണ്ടിവന്നില്ല. തമിഴ്നാട്ടിലെ വർത്തകപ്രമുഖന്മാർ അക്കാലത്തു് വിദേശങ്ങളുമായി കടൽവഴി ധാരാളം കച്ചവടം നടത്തിയിരുന്നു. പരമദത്തനും ചില കപ്പലുകരം പണികഴിപ്പിച്ചു് അവ നിറയെ വിശിഷ്ടവസ്തുക്കരം കയററി വിദേശങ്ങളിലേയ്ക്കു് വ്യാപാരത്തിനായി ശുഭമുഹൂർത്തം നോക്കി പുറപ്പെട്ടു. കച്ചവടമെല്ലാം വിജയകരമാംവണ്ണം സമാപിച്ചു. തിരിച്ചുവരുംവഴി അയാരം പാണ്ഡ്യദേശത്തെത്തി. അവിടെ സ്വന്തമായി ഒരു വീടും വ്യാപാരശാലയും പണികഴിപ്പിച്ചു് അന്നാട്ടിൽ പാർപ്പുറപ്പിച്ചു. ഏറെ താമസിയാതെ അവിടെനിന്നുതന്നെ ഒരു യുവതിയെ വിവാഹവും കഴിച്ചു. അയാരംക്കവളിൽ ഒരു മകളുണ്ടായി. തന്റെ ദേവീതുല്യയായ ആദ്യഭാര്യയോടുള്ള ഭക്ത്യാദരങ്ങളെ പുരസ്കരിച്ചു് പരമദത്തൻ മകരംക്കു് പുനിതവതി എന്നു തന്നെ പേരിട്ടു. കാരയ്ക്കലിൽ ഉള്ളവരാരുംതന്നെ ഈ വിവരം അറിഞ്ഞതുമില്ല.

പുനിതവതിയാകട്ടെ കാരയ്ക്കലിലുള്ള വീട്ടിൽ സ്വഭർത്താവിന്റെ വരവും കാത്തു് വ്യാപാരകാര്യങ്ങളേയും ഗൃഹകാര്യങ്ങളേയും വളരെ ഭംഗിയാംവണ്ണം നിർവ്വഹിച്ചുകൊണ്ടു് നാളുകരം പോക്കുകയാണു്. പരമദത്തന്റെ പുതിയ വിവാഹത്തേയും മററും പററിയുള്ള വാർത്ത അന്നാട്ടിലുമെത്തി കാലക്രമത്തിൽ. പുനിതവതിയുടെ ബന്ധുക്കരം അമർഷംകൊണ്ടു. സത്യവിവരമറിയുന്നതിനു് അവർ ചിലരെ മധുരയ്ക്കു് വിട്ടു. അതെ, കാര്യം ശരിയാണു്, പരമദത്തൻ രണ്ടാമതൊരു വിവാഹംകഴിച്ചു് അവിടെ കുടിയിരിക്കുകയാണു്. അവരുടനെ പുനിതവതിയെ ഒരു പല്ലക്കിൽ കയററി പുറപ്പെട്ടു പരമദത്തന്റെ അടുത്തേയ്ക്കു്. നഗരവാതിൽക്കലെത്തിയ ഉടനെ വിവരമറിയിക്കാൻ അവർ ഒരാളെ വിട്ടു. പുനിതവതിതന്നെ നഗരവാതിൽക്കലെത്തിയിട്ടുണ്ടെന്ന വാർത്ത കേട്ടിട്ടു് പരമദത്തൻ ഭാര്യയേയും കുഞ്ഞിനേയുംകൊണ്ടു് ഓടിയെത്തി. ''അവിടുത്തെ കൃപാകടാക്ഷം ഒന്നുകൊണ്ടു മാത്രമാണു് ഇവൻ ഇപ്പോഴും ജീവിച്ചിരിക്കുന്നതു്. അവിടുത്തെ പുണ്യനാമം തന്നെ ഞാനീ കുഞ്ഞിനും ഇട്ടിരിക്കുകയാണു്,'' എന്നു പറഞ്ഞു് പരമദത്തൻ തന്റെ ആദ്യഭാര്യയുടെ പാദങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്തു. പുനിതവതി പേടിച്ചരണ്ടു് ഒരു വശത്തേയ്ക്കു് മാറിനിന്നു. ബന്ധുക്കരം കലികൊണ്ടു. ''ഇതെന്തു താന്തോന്നിത്തമാണു് ? നടുറോഡിൽവെച്ചു് ഭാര്യയുടെ കാൽപിടിച്ചു് നമസ്കരിക്കുകയോ ?'' അവർ അലറി. ഉടനെ പരമദത്തൻ അവരോടു പറഞ്ഞു: ''നിങ്ങളുടെയൊക്കെ ധാരണ ഈ നില്ക്കുന്നതു് വെറുമൊരു മനുഷ്യസ്ത്രീയാണെന്നല്ലെ, എന്നാലങ്ങനെയല്ല. ഇവരം സാക്ഷാൽ ദേവിയാണു്. ഞാൻ അത്യത്ഭുതമായൊരു കാഴ്ച ഇവളിൽ കണ്ടതാണു്. സത്യം മനസ്സിലായ ഉടനെ അവസരം കിട്ടിയപ്പോരം ഞാനിവളെ വിട്ടുപോവുകയാണുണ്ടായതു്. ഇവളുടെ പേരുതന്നെ എന്റെ ഈ കുഞ്ഞിനും ഇട്ടു. ഞാനിതാ ഇവളെ സർവ്വാത്മനാ പ്രണമിച്ചാരാധിച്ചു, നിങ്ങളെല്ലാവരും അതുതന്നെ ചെയ്യണം.'' ഇക്കഥ കേട്ട ബന്ധുജനങ്ങരം ആശ്ചര്യസ്തബ്ധരായി നിന്നുപോയി. പുനിതവതി ആകെക്കഷ്ടത്തിലായി. തന്റെ യഥാർത്ഥാവസ്ഥ ഇവരെല്ലാം അറിഞ്ഞുകഴിഞ്ഞു. ഇനി ഇങ്ങനെതന്നെ ഈ മനുഷ്യരുടെ ഇടയിൽ കഴിഞ്ഞുകൂടിയാൽ അതു് തന്റെ ആദ്ധ്യാത്മിക ജീവിതത്തിനു് തടസ്സമായിവരും. അവളുടനെ ശിവപാദങ്ങളിൽ ഹൃദയമുറപ്പിച്ചുകൊണ്ടു് പ്രാർത്ഥിച്ചു: ''ഭഗവാനെ, എന്റെ ഭർത്താവായിരുന്ന ഈ മനുഷ്യന്റെ പെരുമാററം കണ്ടില്ലേ ? ഇദ്ദേഹത്തെ പ്രീതിപ്പെടുത്താൻവേണ്ടി മാത്രം സൌന്ദര്യം പുലർത്തിപ്പോന്ന ഈ ശരീരം ഇനി പ്രയോജനഹീനംതന്നെ. ഇതിന്നകത്തെ മാംസഭാഗമെല്ലാം വററിവരണ്ടു് അങ്ങേയ്ക്കു ചുററും നിത്യനർത്തനമാടുന്ന പിശാചുക്കളുടെ രൂപം ഇവരംക്കു നൽകി ഇവളെ അനുഗ്രഹിക്കേണ

മെ.'' അതേ നിമിഷത്തിൽ, ആ കാണികളുടെ കൺമുമ്പിൽ വെച്ചുതന്നെ ആ യുവകോമളമേനിയിലെ മാംസളഭാഗം മുഴുവൻ പെട്ടെന്നു് ഉണങ്ങിച്ചുരുണ്ടു് അതിഭീകരമായൊരു രൂപമായിമാറി – അതിന്നുള്ളിൽ കുടികൊള്ളുന്ന ആത്മാവിൻെറ പ്രകാശം അതോടെ പതിന്മടങ്ങു് വർദ്ധിച്ചു് ആ കൺകളിൽക്കൂടി തിളങ്ങി പുറത്തുവന്നു. നാലുപാടും തിങ്ങിനിന്നിരുന്ന ജനക്കൂട്ടം താഴെ വീണു അവളെ നമസ്കരിച്ചു് ഉടനെ സ്ഥലം വിട്ടു. ശിവഭക്തിയാൽ തിങ്ങിനിറയുന്ന പുനിതവതിയുടെ ഹൃദയത്തിൽനിന്നു് ശിവമഹിമയെ പാടിപ്പുകഴ്ത്തുന്ന കവിതകൾ ഒഴുകി പുറത്തുവന്നു. 'അർപുതതിരുവന്താടി,'' ''തിരുവിരട്ടൈ മണിമാലൈ'' എന്ന ഇരുപതു ശ്ലോകംവീതമുള്ള കൃതികൾ തമിഴ്നാട്ടിലിന്നും ഭക്തന്മാർ ഭക്ത്യാദരസമന്വിതം ആലാപനം ചെയ്യുന്നു.

ദിവസങ്ങൾ കടന്നുപോയി. കാരയ്ക്കൽ അമ്മൈയാർ തൻെറ പുതിയ വികൃതശരീരവുമായി ശിവഗാനങ്ങൾ പാടിക്കൊണ്ടു് ആനന്ദനൃത്തമാടി നാളുകൾ നീക്കി. ബാഹ്യസൌന്ദര്യം പോയ്മറഞ്ഞതോടെ സ്വകുടുംബബന്ധവും അററുപോയി. ഇനി ഒരാഗ്രഹമേ ബാക്കിയുള്ളു: പാർവ്വതീസമേതനായ മഹാദേവനെ തൻെറ കേളീരംഗമായ കൈലാസത്തിൽവെച്ചു് ഒന്നു് ദർശിക്കണം.. പെരുത്ത വെമ്പലോടെ കാരയ്ക്കലമ്മ വടക്കോട്ടുള്ള തൻെറ ദീർഘയാത്ര ആരംഭിച്ചു. വൻകാടുകളും പുഴകളും നഗരങ്ങളും പർവ്വതനിരകളും കടന്നു് അവർ ഹിമാലയസാനുക്കളിലെത്തി. വഴിയിൽക്കാണുന്നവർ കാണുന്നവർ ഈ ഭയങ്കര സ്വരൂപത്തെക്കണ്ടു് ഭയന്നോടി. ഭക്തിമതിയായ അമ്മ അതൊന്നും അറിഞ്ഞതേ ഇല്ല. പർവ്വതത്തിൻെറ പാർശ്വപ്രദേശത്തെത്തിയപ്പോൾ ആ ഭക്തശിരോമണി വേറൊരു വിഷമസന്ധിയിൽപ്പെട്ടു. ശിവാലയമായ ഹിമാലയത്തെ കാൽകൊണ്ടു് സ്പർശിക്കുന്നതു് ശരിയാണോ ? ഹേയ്, ഒരിക്കലുമല്ല. ഉടനെ തന്നെ കാൽ മേല്പോട്ടാക്കി തുടങ്ങി പതുക്കെപ്പതുക്കെ പർവ്വതാരോഹണം. ഇതു് വായിക്കുന്നവർ ഇതിൻെറ സാദ്ധ്യതയെക്കുറിച്ചു് സംശയിച്ചേക്കാം. എന്നാൽ സർവ്വശക്തനായ ജഗദീശ്വരൻെറ കൃപ 'മൂകം കരോതി വാചാലം, പംഗും ലംഘയതേ ഗിരിം' എന്നല്ലെ പറഞ്ഞിരിക്കുന്നതു്. ഭക്തിക്കു് ചെയ്യിക്കാൻ വയ്യാത്തതായൊന്നുമില്ല.

കൈലാസോപരി ഉമാസമേതനായി വിരാജിച്ചരുളുകയാണു് ശ്രീ ചന്ദ്രമൌലീശ്വരൻ. പെട്ടെന്നു് പ്രേതത്തെപ്പോലെ അതിവികൃതമായൊരു സ്വരൂപം കാൽ രണ്ടും മേല്പോട്ടാക്കി മല കയറി വരുന്നതു കണ്ടിട്ടു് ഉലകമാതാവായ ഉമാമഹേശ്വരി അത്ഭുതപ്പെട്ടു. ''പ്രഭോ, അങ്ങയെ ഇത്തരത്തിൽ വന്നു് വന്ദിക്കാൻ ഇവളെ പ്രേരിപ്പിച്ച ഭക്തി അപാരം തന്നെ''– ജഗദംബ പറഞ്ഞു പോയി. ഉടനെ ഭഗവാൻ അരുളിച്ചെയ്തു: ''നമ്മെ സ്തുതിച്ചുകൊണ്ടു് കീർത്തനങ്ങൾ ആലാപിക്കാറുള്ള ആ ഭക്തസ്ത്രീയാണു് ഈ വരുന്നതു്. അവൾ പ്രാർത്ഥിച്ചിട്ടു് എന്നിൽനിന്നു് മേടിച്ചെടുത്തതാണു് ഈ പിശാചവേഷം.'' അപ്പോഴേയ്ക്കും കാരയ്ക്കലമ്മ ജഗത്പിതാവിൻെറ സമീപത്തെത്തി. ഉടനെ പരമശിവൻ 'അമ്മേ എന്നു് സംബോധനചെയ്തുകൊണ്ടു് ഭക്തയെ അഭിവാദനം ചെയ്തു. പുനിതവതിയാകട്ടെ 'അച്ഛാ' എന്നു വിളിച്ചുകൊണ്ടു് ആ തിരുവടികളിൽ സാഷ്ടാംഗം പതിച്ചു. നിനക്കു് ഇഷ്ടമുള്ള വരം ചോദിച്ചുകൊള്ളു. എന്നായി ലോകപിതാവു്. പുനിതവതി തൊഴുതുകൊണ്ടു് പറഞ്ഞു: ''പ്രഭോ, അടിയനു് ഇനി ഒരു ജന്മം ഉണ്ടാകാതിരിക്കട്ടെ. അല്ലാ, ഇനിയും അടിയനെ ഈ ഭൂമുഖത്തേയ്ക്കു് ജന്മമെടുക്കാൻ വിടുമെന്നുണ്ടെങ്കിൽ ഈ ഒരനുഗ്രഹം അടിയനു് നൽകാൻ കനിവുണ്ടായാൽ മതി – അതായതു്, അവിടുന്നു് ആനന്ദനൃത്തമാടുന്ന നേരത്തു് ആ പാദങ്ങൾക്കരികെ സർവ്വദാ മരുവുവാൻ അനുമതി നൽകിയാൽ മതി.'' ഭഗവാൻ:– ''ശരി, തിരുവാലങ്കാട്ടിൽ ഞാനെപ്പോഴും നൃത്തം വെച്ചുകൊണ്ടാണിരിക്കുന്നതു്. അവിടെ അതു കണ്ടുകൊണ്ടു് ആനന്ദഗീതങ്ങൾ പാടി നീ ബാക്കി സമയം കഴിച്ചുകൊള്ളു.'' അമ്മൈയാർ തല കീഴായിത്തന്നെ മലയിറങ്ങിവന്നു് ദക്ഷിണ ഭാരതത്തിലെ ആലങ്കാട്ടു് ക്ഷേത്രത്തിലെത്തി. അവിടത്തെ നടരാജനൃത്തം കണ്ടുകൊണ്ടു് ആനന്ദത്തിൽ തുടിച്ചു മദിച്ചു് ഗാനങ്ങൾ പാടിക്കൊണ്ടു് കാരയ്ക്കലമ്മൈയാർ ഇന്നും ഇരിപ്പു

ണ്ടെന്നാണ് പരക്കെ വിശ്വാസം. 'കൊങ്കൈ തിരങ്കി', 'എട്ടിയില വമീകൈ' എന്ന ഭക്തി സംപൂൎണ്ണമായ രണ്ടു് ചെറു ഗാനങ്ങളം അമ്മെ യാരുടെ രചനകളാണു്. തമിഴ്നാട്ടിലെ ശിവ ക്ഷേത്രങ്ങളിൽ സൂക്ഷിച്ചാരാധിക്കപ്പെടുന്ന 63 നായനാർമാരുടെ ബിംബങ്ങളുടെ ഇടയിൽ കാരയ്ക്കലമ്മയുടെ മൂൎത്തി ഒരു പ്രധാനസ്ഥാനം അലങ്കരിക്കുന്നുണ്ടു്.

---

# ഭക്തവത്സലനായ ശ്രീകൃഷ്ണഭഗവാൻ

**ശ്രീമതി സാവിത്രീ ശേഖരൻനായർ**

സുഖത്തിനുവേണ്ടിയുള്ള പരക്കംപാച്ചിലിൽ നാം അല്പമൊന്നു് ആലോചിച്ചാൽ ഈ ലോകത്തിൽ നമ്മെ നയിക്കുന്ന ശക്തി എന്താണെന്നു മനസ്സിലാകും. നാം എന്തിനു്, ആൎക്കുവേണ്ടിയാണു് ഈ ത്യാഗം ഒക്കെ സഹിക്കുന്നതു്. അവനവനുവേണ്ടിത്തന്നെ എന്നു് എല്ലാവരും ഉത്തരം നൽകും. അല്ലെങ്കിൽ നമ്മുടെ പ്രിയപ്പെട്ടവൎക്കുവേണ്ടി, കുടുംബത്തിനുവേണ്ടി ഇങ്ങനെയുള്ള ഉത്തരമാണു് ലഭിക്കുക. ശരിയാണതു്. പക്ഷെ, എന്തിനാണു് ഊണും ഉറക്കവും ഉപേക്ഷിച്ചു്, ഇരവുപകലില്ലാതെ ഇങ്ങനെ കഷ്ടപ്പെടുന്നതു് ? കഷ്ടപ്പാടിലും ആനന്ദം കാണുന്ന മനുഷ്യർ. എന്തുകൊണ്ടു് ? നമ്മുടെ, ഏകാവലംബമായ സ്നേഹസ്വരൂപന്റെ സ്നേഹത്തിന്റെ ശക്തികൊണ്ടാണു്, ത്യാഗസ്വഭാവം കൊണ്ടാണു്, നാം ഇത്ര വളരെ അലഞ്ഞുതിരിഞ്ഞിട്ടും, സന്തോഷവാന്മാരായിരിക്കുന്നതു്. ഈ സ്നേഹം വളൎത്തി എടുത്താൽ നാം ഓരോരുത്തരും വിശ്വസ്നേഹിയായി ഈശ്വരനായിത്തന്നെ, സ്നേഹസ്വരൂപനായിത്തന്നെ, പരിണമിക്കും. നേരെമറിച്ചു് അതു് ഉദ്ദീപിപ്പിക്കാതിരുന്നാൽ, സ്വാൎത്ഥിയായി, ലോഭിയായി ഈ സംസാരാൎണ്ണവത്തിൽതന്നെ എന്നും കിടന്നു് അലയേണ്ടിവരും. ലോകത്തിൽ കാണുന്ന സ്നേഹത്തിനു് പല പേരും പറയാറുണ്ടു്. മാതാപിതാക്കളോടും ഗുരുജനങ്ങളോടും ഉള്ള സ്നേഹത്തിനു് ബഹുമാനം. ഈശ്വരനോടുള്ള സ്നേഹം ഭക്തി. കാമുകീകാമുകന്മാർ തമ്മിൽ പ്രണയം. ഈശ്വരനു് നമ്മോടുള്ള സ്നേഹം, മാതാവിനോ പിതാവിനോ നമ്മോടുള്ള അനിൎവ്വചനീയമായ സ്നേഹം, അതാണു് വാത്സല്യം. ഭഗവാനു് ഭക്തനോടുള്ള ഈ വാത്സല്യം ഭാഗവതത്തിൽ പല സ്ഥലത്തും വികാരോജ്വലമായിത്തന്നെ പ്രതിപാദിച്ചിട്ടുണ്ടു്. പാണ്ഡവരോടു് ശ്രീകൃഷ്ണഭഗവാനുള്ള അപാരമായ സ്നേഹം, ശത്രുപക്ഷത്തിൽച്ചേൎന്നു് നേരിട്ടു യുദ്ധം ചെയ്തവനെങ്കിലും ഭീഷ്മരോടുള്ള ഭക്തവാത്സല്യം ഇവയൊക്കെ വളരെ തന്മയമായി ഭാഗവതത്തിൽ വൎണ്ണിച്ചിട്ടുണ്ടു്. ഈശ്വരസ്നേഹത്തിനു് പ്രത്യേകിച്ചും പാത്രീഭൂതനായ പരീക്ഷിത്തിന്റെ ജനനം ഭീഷ്മപിതാമഹന്റെ ദേഹത്യാഗം, ഭക്തവത്സലനായ ഭഗവാന്റെ ദ്വാരകാപ്രവേശം എന്നിവയെ സൂതപൌരാണികൻ ശൌനകാദികൾക്കു് പറഞ്ഞുകൊടുക്കുന്നതിനെ ഇവിടെ സംക്ഷേപിക്കാം.

കുരുപാണ്ഡവയുദ്ധത്തിൽ ഇരുഭാഗത്തുനിന്നും അനവധി യോദ്ധാക്കൾ വീരചരമം പ്രാപിച്ചു. ഭീമസേനനുമായുള്ള ഗദായുദ്ധത്തിൽ തുടപൊളിഞ്ഞു് ദുര്യോധനൻ അവശനായി കിടക്കുകയാണു്. അപ്പോൾ ദ്രോണപുത്രനായ അശ്വത്ഥാമാവു് ദുര്യോധനന്റെ പ്രീതിയ്ക്കുവേണ്ടി ഉറങ്ങിക്കിടക്കുന്ന പാഞ്ചാലീസുതന്മാരുടെ തല അറുത്തു് അദ്ദേഹത്തിനു് കാഴ്ചവെച്ചു. ഈ കടുത്ത അധൎമ്മത്തെ ധൃതരാഷ്ട്രസൂനുവായ ദുര്യോധനൻപോലും ഇഷ്ടപ്പെട്ടില്ല. കുട്ടികളുടെ മരണവൃത്താന്തം അറിഞ്ഞ പാഞ്ചാലീദേവി വളരെ വ്യസനിച്ചു. അതു കണ്ടു് സഹിക്കവയ്യാതെ അൎജ്ജുനൻ, 'അശ്വത്ഥാമാവിന്റെ തല അറുത്തു കൊണ്ടുവന്നു്, അതിൽ ഇരുന്നു് കുട്ടികളുടെ ഉദകക്രിയകൾ കഴിച്ചാൽമതി,' എന്നു് പാഞ്ചാലിയോടു നിൎദ്ദേശിച്ചശേഷം വില്ലുമമ്പും എടുത്തു് രഥ

ത്തിൽ കയറി അശ്വത്ഥാമാവിനെ ലക്ഷ്യമാക്കി പുറപ്പെട്ടു. രോഷാകുലനായ കൃഷ്ണസഖനെക്കണ്ടു് അശ്വത്ഥാമാവു് ഓടാവുന്നിടത്തോളം ഓടിയതിൻെറ ശേഷം ഒടുവിൽ ഗത്യന്തരമില്ലാതെ, പിൻവലിക്കുവാൻ അറിയാൻ പാടില്ലാതിരുന്നിട്ടുകൂടി ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. അർജ്ജുനൻ ശ്രീകൃഷ്ണഭഗവാനെ ശരണം പ്രാപിച്ചു്, അദ്ദേഹത്തിൻെറ ആജ്ഞാനുസാരം ബ്രഹ്മാസ്ത്രംതന്നെ പ്രത്യസ്ത്രമായി അയച്ചു രണ്ടു് അസ്ത്രങ്ങളെയും ഉപസംഹരിച്ചു. യാഗത്തിനുള്ള മൃഗത്തെ ബന്ധിക്കുന്നതുപോലെ കയറുകൊണ്ടു് അശ്വത്ഥാമാവിനെ ബന്ധിച്ചു. അർജ്ജുനൻെറ ധർമ്മനീതി, ജ്ഞാനം ഇവ എത്രത്തോളമുണ്ടെന്നറിവാനായി കൃഷ്ണൻ, അശ്വത്ഥാമാവിനെ കൊല്ലേണ്ടതാണെന്നു് യുക്തിയുക്തം വാദിച്ചു. എന്നാൽ ധർമ്മനിഷ്ഠനായ ധനഞ്ജയൻ അശ്വത്ഥാമാവിനെ അങ്ങനെതന്നെ പാഞ്ചാലിയുടെ സമീപത്തിൽ കൊണ്ടുവന്നു. ബന്ധനസ്ഥനായ ഗുരുപുത്രനെക്കണ്ടു പാഞ്ചാലി ഭക്തികരുണരസങ്ങളാൽ ആർദ്രചിത്തയായി, ഹൃദയമുരുകി, കരഞ്ഞുകൊണ്ടു് അശ്വത്ഥാമാവിൻെറ കാൽക്കൽ വീഴുകയും ഉടനെ ഗുരുപുത്രൻെറ കെട്ടഴിച്ചു വിടണമെന്നു് എല്ലാവരോടുമായി യാചിക്കുകയും ചെയ്തു. സത്യം പരിപാലിക്കുന്നതിനും ഭഗവാൻെറ ഇംഗിതം സാധിക്കുന്നതിനുമായി അശ്വത്ഥാമാവിൻെറ ശിരോരത്നം എടുത്തു മുടി മുറിച്ചു് നിസ്തേജനാക്കി അർജ്ജുനൻ അദ്ദേഹത്തെ വിട്ടു.

ധർമ്മപുത്രാദികൾ, കൃഷ്ണസഹിതനായി, ധൃതരാഷ്ട്രർ, ഗാന്ധാരി, കുന്തി പാഞ്ചാലി എന്നിവരെ മുൻനടത്തി ബന്ധുജനങ്ങളോടുകൂടി, മരിച്ചുപോയ കുട്ടികളുടെ ഉദകക്രിയ കഴിക്കുവാൻ ഗംഗാനദീതീരത്തു് എത്തി. എല്ലാവിധകർമ്മങ്ങളെയും വഴിയാംവണ്ണം ചെയ്തു. ''സംഭവിക്കേണ്ടതു മാത്രമാണു് എപ്പോഴും സംഭവിക്കുന്നതു്. ഇവയൊന്നും ആരുടേയും തെററു കുററമല്ല. നാം ഓരോരുത്തരും പൂർവ്വജന്മത്തിൽ ആർജ്ജിച്ച പുണ്യപാപങ്ങളുടെ ഫലത്തെയാണു് അനുഭവിക്കുന്നതു്.'' എന്നും മററുമുള്ള പല സാന്ത്വനവചനങ്ങളെക്കൊണ്ടും ആ ജ്ഞാനമൂർത്തി ശ്രീകൃഷ്ണഭഗവാൻ മരിച്ചുപോയവരുടെ ബന്ധുമിത്രാദികളെ ആശ്വസിപ്പിച്ചു. ക്രിയാദികളെല്ലാം കഴിഞ്ഞു് ഭഗവാൻ ദ്വാരകയിലേയ്ക്കു യാത്ര പുറപ്പെടുവാൻ ഭാവിച്ചപ്പോൾ അഭിമന്യുവിൻെറ ഭാര്യയായ ഉത്തര തീവ്രദുഃഖത്താൽ വിലപിച്ചുകൊണ്ടു് ഓടിവന്നു് ഭഗവാനെ ശരണം പ്രാപിച്ചു് 'അല്ലയോ ഭഗവാനെ, അഗ്നിയെക്കാൾ തീക്ഷ്ണമായ ബാണം എൻെറ നേരെ പാഞ്ഞുവന്നു് എന്നെ ദഹിപ്പിക്കാൻ തുടങ്ങുന്നു. അതിൽ എനിക്കു് ഭയമില്ല. എന്നാൽ എൻെറ ഗർഭസ്ഥശിശു ഇതുമൂലം നശിക്കാൻ ഇടയാക്കരുതേ – ഞങ്ങളുടെ വംശത്തെ എങ്ങനെയെങ്കിലും രക്ഷിക്കേണമേ' എന്നു പ്രാർത്ഥിച്ചു ഭഗവാൻ അല്പമൊന്നു് ആലോചിച്ചപ്പോൾ പാണ്ഡവവംശവിനാശത്തിനായി ഈ ബ്രഹ്മാസ്ത്രം അശ്വത്ഥാമാവു് അയച്ചതാണെന്നു മനസ്സിലായി. ആ സമയത്തു തന്നെ ഒരു ബാണം അഞ്ചായി പിരിഞ്ഞു് ധർമ്മപുത്രാദികളെയും നശിപ്പിക്കാൻ പാഞ്ഞുവരുന്നതായിക്കണ്ടു് ആർത്തത്രാണപരായണനായ ഭക്തവത്സലൻ സുദർശനചക്രത്തിൽ ബ്രഹ്മാസ്ത്രത്തെ ലയിപ്പിക്കുകയും ഉത്തരയുടെ ഗർഭത്തെ മറയ്ക്കുകയും തൽക്ഷണം ചെയ്തുകഴിഞ്ഞു. അംഗുഷ്ഠമാത്രശരീരനായി ഉത്തരയുടെ ഗർഭത്തിൽ പ്രവേശിച്ചു് ആ കാരുണ്യമൂർത്തി ഗർഭത്തെ രക്ഷിച്ചു. ഇവയൊക്കെ നിമിഷമാത്രത്തിൽ സാധിച്ചുകഴിഞ്ഞു. ഭഗവാൻ ദ്വാരകയിലേയ്ക്കു് യാത്ര പുറപ്പെട്ടപ്പോൾ ഭഗവാനോടുള്ള സ്നേഹാദരങ്ങൾ സ്തുതിരൂപേണ കരകവിഞ്ഞൊഴുകുകയാണു് കുന്തീദേവിയിൽ നിന്നു്. ജ്ഞാനപൂർണ്ണവും ഭഗവാൻെറ ഭക്തവാത്സല്യത്തെ സൂചിപ്പിക്കുന്നതുമായ ഈ സ്തുതി നമുക്കും അല്പം ശ്രദ്ധിക്കാം. ''അല്ലയോ ഭഗവാനെ, സകല പ്രാണികളുടേയും ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നവനെങ്കിലും ആരാലും കാണപ്പെടാത്തവനും എങ്ങും നിറഞ്ഞിരിക്കുന്നവനും ഒന്നിലും ഉൾപ്പെടാതെ എല്ലാം നടത്തുന്നവനുമായ അങ്ങയെ ഞാൻ വന്ദിക്കുന്നു. മായയാൽ മറയ്ക്കപ്പെട്ട മനുഷ്യർ അങ്ങയുടെ മഹിമയെ അറിയുന്നില്ല. ജീവാത്മപരമാത്മഭേദത്തെ അറിയുന്ന യോഗികളും എപ്പോഴും അങ്ങയെത്തന്നെ ചിന്തിച്ചുകൊണ്ടിരിക്കുന്ന മുനിമാരുപോലും അങ്ങയെ അറിയുന്നില്ല. അല്ലയോ കൃഷ്ണാ, അവിടുന്നു് എത്ര കാരുണ്യവാനാണു് ! സ്വന്തം മാതാവിനോടുള്ളതിനേക്കാൾ കാരുണ്യം അങ്ങു് എന്നിൽ കാണിച്ചു. മാതാപിതാ

ക്കന്മാരായ ദേവകീവസുദേവന്മാരെ ജയിലിൽനിന്നു് മോചിപ്പിച്ചു എന്നല്ലാതെ അവരുടെ ബാക്കിയുള്ള കുട്ടികളെ മരണത്തിൽനിന്നു് രക്ഷിച്ചില്ല. എന്നാൽ സകല ആപത്തിൽനിന്നും ദുര്യോധനാദികൾ ചെയ്ത സകല ദുഷ്പ്രവൃത്തികളിൽനിന്നും എത്ര എത്ര പ്രാവശ്യം അവിടുന്നു ഞങ്ങളെ രക്ഷിച്ചു! ഇപ്പോൾ നേരിട്ടു വന്നു് ഈ ബ്രഹ്മാസ്ത്രത്തിൽനിന്നും എന്റെ കുഞ്ഞുങ്ങളെയും ഉത്തരയുടെ ഗർഭസ്ഥശിശുവിനെയും രക്ഷിച്ചതു് അങ്ങല്ലാതെ ആരാണു്? എന്നോടുള്ള വാത്സല്യത്തിനു് അങ്ങയെ കണ്ടുകൊണ്ടിരിക്കുവാനുള്ള ഭാഗ്യം എനിക്കു നല്കേണമേ. ഗർവ്വത്തെയുണ്ടാക്കുന്ന ധനാദികളെ ഞാൻ ആഗ്രഹിക്കുന്നില്ല. അവിടുന്നു മാത്രം ശരണം എന്നാച്ചിരിക്കുന്ന അഗതികളെ അങ്ങു് ഒരിക്കലും കൈവെടിയാറില്ല. ആത്മാരാമനായ കൃഷ്ണാ – അങ്ങയ്ക്കു് യാതൊന്നും ആവശ്യമില്ല. പ്രേമസൂചകമാണു് പൂജാദികൾ എന്നല്ലാതെ അങ്ങയ്ക്കു് പൂജയുടെ ആവശ്യമൊന്നുമില്ല. അല്ലയോ കപടനാടകസൂത്രധാരാ, അങ്ങില്ലെങ്കിൽ ഈ പാണ്ഡവർക്കു് വീര്യമെവിടെ, കീർത്തിയെവിടെ? അല്ലയോ കൃഷ്ണാ എന്റെ മായാബന്ധങ്ങളെ അറുത്തുകളയേണമേ, സ്വജനപക്ഷപാതത്തെ വേരോടെ നശിപ്പിക്കേണമേ, അങ്ങിലുള്ള ഭക്തിമാത്രം ശാശ്വതമായിത്തീരാൻ അനുഗ്രഹിക്കേണമേ.'' ഏവംവിധമായ വാക്കുകളാൽ ഭഗവാനെ വിട്ടുപിരിയാൻ വയ്യാത്ത ഭക്തിപ്രചുരിമയാൽ സ്തുതിക്കുന്ന കുന്തീദേവിയെ വിശ്വവശ്യമായ പുഞ്ചിരിതൂകി ഭഗവാൻ അനുഗ്രഹിച്ചു. അകത്തുചെന്നു് സുഭദ്ര, പാഞ്ചാലി മുതലായ ബന്ധുജനങ്ങളെക്കണ്ടു് യാത്ര ചോദിച്ചിറങ്ങിയ ഭഗവാനെ ധർമ്മപുത്രർ വന്നുതടഞ്ഞു. തന്റെ ദുർമ്മോഹത്താൽ ആവശ്യമില്ലാത്ത യുദ്ധം വലിച്ചിഴച്ചുകൊണ്ടുവന്നു് അനവധി ബന്ധുജനങ്ങളെ കൊലയ്ക്കു കൊടുത്ത മഹാപാപത്താൽ മനഃശാന്തി നശിച്ച തന്നെ സമാധാനിപ്പിക്കേണമെന്നായിരുന്നു ധർമ്മപുത്രരുടെ അപേക്ഷ. എന്നാൽ ആസന്നമരണനായിക്കിടക്കുന്ന ഭീഷ്മർക്കു ദർശനം നൽകി അദ്ദേഹത്തെക്കൊണ്ടു് ധർമ്മപുത്രർക്കു ധർമ്മത്തെക്കുറിച്ചു് ഉപദേശം കൊടുപ്പിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണു് ഭഗവാൻ അപ്പോൾ പ്രവർത്തിച്ചതു്. അതിനാൽ ശ്രീകൃഷ്ണോപദേശങ്ങളൊന്നും ധർമ്മപുത്രനെ തൃപ്തനാക്കിയില്ല. വേദവ്യാസമഹർഷീശ്വരനും ധർമ്മപുത്രരെ ഉപദേശിച്ചു എങ്കിലും ഫലമൊന്നുമുണ്ടായില്ല. ദൂതു നടത്തി സമാധാനത്തിനു പുറപ്പെട്ട ഭഗവാൻ എങ്ങനെയാണോ കുരുപാണ്ഡവയുദ്ധത്തിനു് വഴിതെളിയിച്ചതു് അതുപോലെതന്നെ ഭഗവാന്റെ ഇച്ഛയനുസരിച്ചു് ധർമ്മപുത്രർ കൂടുതൽ ദുഃഖിയായി. യുദ്ധാരംഭത്തിൽ ദുര്യോധനൻ രാജാവായിരുന്നതിനാൽ ധർമ്മപുത്രർ രാജധർമ്മത്തിനു വിപരീതമായിട്ടാണു് യുദ്ധം ചെയ്തതെന്നു് വിശ്വസിച്ചു. അനേകജന്മങ്ങൾകൊണ്ടുപോലും ബന്ധുവധം, ഗുരുഹത്യ, സ്ത്രീദ്രോഹം മുതലായ അധർമ്മങ്ങൾക്കിടയാക്കിയ ഘോരയുദ്ധം നടത്തിയ ധർമ്മപുത്രർക്കു് പാപം നീങ്ങി ശാന്തിയും സമാധാനവും കൈവരുവാൻ പോകുന്നില്ല എന്നു് ആ അധർമ്മഭീരു ഭയന്നു. ഇതിനു് എന്തെങ്കിലും പരിഹാരം ലഭിക്കുമോ എന്നു് ഭീഷ്മപിതാമഹനോടുതന്നെ ചോദിച്ചറിയണമെന്നു് ഭഗവാൻ ആഗ്രഹിച്ചതുപോലെതന്നെ ധർമ്മപുത്രരും ഉദ്ദേശിച്ചു. സർവ്വധർമ്മങ്ങളെയും അറിയുന്ന ഭീഷ്മപിതാമഹന്റെ സവിധത്തിലേയ്ക്കു്, ധർമ്മപുത്രാദികൾ ശ്രീകൃഷ്ണഭഗവാൻ, വേദവ്യാസമഹർഷി, ധൌമ്യൻ എന്നിവരെല്ലാവരും ഒന്നിച്ചു പുറപ്പെട്ടു. ഗുഹ്യകന്മാരോടുകൂടിയ കുബേരനെപ്പോലെ ശോഭിച്ച യുധിഷ്ഠിരൻ, സ്വർഗ്ഗത്തിൽനിന്നു് വീണുകിടക്കുന്ന ദേവനെപ്പോലെ ശോഭിക്കുന്ന ഭീഷ്മരെ, അനുചരന്മാരോടുകൂടി, സാഷ്ടാംഗപ്രണാമം ചെയ്തു, ഭീഷ്മപിതാമഹന്റെ നിര്യാണമഹോത്സവം കാണുന്നതിനു് ബ്രഹ്മർഷികൾ, രാജർഷികൾ എന്നിങ്ങനെ വിവിധതരത്തിലുള്ള മഹാന്മാർ നാനാദേശത്തുനിന്നും വന്നുചേർന്നു. ഭീഷ്മർ വാക്കുകൊണ്ടും മനസ്സുകൊണ്ടും അവരെ യഥോചിതം വന്ദിച്ചു. ഹൃദയാധിവാസിയായ ഭഗവാനെ പുരോഭാഗത്തു കണ്ടു് അദ്ദേഹം ഭക്ത്യാദരപൂർവ്വം വന്ദിച്ചു. തന്റെ വാത്സല്യഭാജനങ്ങളായ പാണ്ഡവന്മാരെക്കണ്ടു് കണ്ണു നിറഞ്ഞൊഴുകിയ ബാഷ്പധാരയോടുകൂടി തൊണ്ട ഇടറി ഭീഷ്മർ, ''ഈശ്വരൻ, ബ്രാഹ്മണർ, ധർമ്മം ഇവരെ ആശ്രയിച്ചിരിക്കുന്ന നിങ്ങൾക്കു് ഈവിധം ദുഃഖാനുഭവങ്ങൾ വന്നതു് വളരെ കഷ്ടമാണു്. കുട്ടികളായ നിങ്ങളെ വളർത്തിക്കൊണ്ടുവരുവാൻ

കുന്തീദേവി, എന്തെല്ലാം ക്ലേശങ്ങളനുഭവിച്ചു? ഇവയൊക്കെ കാലസ്വരൂപനായ ഈശ്വരന്റെ കല്പനയാണെന്നു സമാധാനിക്കാം. അദ്ദേഹത്തിന്റെ ലീലകൾ ജ്ഞാനികൾക്കുകൂടി അറിയുവാൻ നിവ്വാഹമില്ല. ധമ്മമൂർത്തിയായ ധമ്മപുത്രർ, ഗദാധാരിയായ ഭീമസേനൻ, ഗാണ്ഡീവം ധരിച്ച അജ്ജുനൻ, സവ്വദാ സഹായഹസ്തം നീട്ടി നിൽക്കുന്ന ശ്രീകൃഷ്ണഭഗവാൻ ഇവരുടെയെല്ലാം ശക്തിയുണ്ടായിട്ടും പാണ്ഡവന്മാക്ക് എത്ര ആപത്തുകൾ നേരിടേണ്ടിവന്നു? മുജ്ജന്മകമ്മകൃതം, എന്നല്ലാതെ ഇതിനെക്കുറിച്ച് എന്തു പറയാനാണ്? കാലസ്വരൂപനായ ആ ഈശ്വരൻ, ഈ മുന്നിൽ കാണുന്ന ശ്രീകൃഷ്ണഭഗവാൻതന്നെയാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ ഇച്ഛയനുസരിച്ച് കാര്യങ്ങൾ നടത്തി, അനുഗ്രഹാശിസ്സുകൾ നേടി പ്രജാപരിപാലനം വഴിയാംവണ്ണം ചെയ്യുക.'' എന്നു് ധമ്മപുത്രരെ ഉപദേശിച്ചു. അദ്ദേഹം തുടന്നു: ''ഭഗവാൻ കൂട്ടുകാരനെപ്പോലെയും ദൂതനെപ്പോലെയും സൂതനെപ്പോലെയും പെരുമാറുന്നതു് ഭക്തവാത്സല്യം കൊണ്ടാണ്. അദ്ദേഹമല്ലാതെ അന്യരാരും ശരണമില്ലെന്നു് ഉറച്ചിരുന്നാൽ തക്കസമയത്തു് അടുത്തു് എത്തി വേണ്ടതുപോലെ നമ്മെ രക്ഷിക്കും എന്നുള്ളതിനു് പ്രത്യക്ഷോദാഹരണമല്ലേ, ഇപ്പോഴുള്ള ഈ വരവുതന്നെ. എന്റെ സവ്വാപരാധങ്ങളെയും ക്ഷമിച്ചു എന്നു് എന്നെ മനസ്സിലാക്കുന്നതിനും, ഈ മനോമോഹനവിഗ്രഹം കണ്ടുകണ്ടു് ഈ രൂപം ധ്യാനിച്ചു ധ്യാനിച്ചു് ഈ ശരീരം ഉപേക്ഷിച്ചു് പരമപദവിയെ പ്രാപിയ്ക്കാൻ പ്രാപ്തനാക്കുന്നതിനുമായിട്ടല്ലെ ഭക്തവത്സലനായ ഭഗവാൻ ഇവിടെ എഴുന്നള്ളിയിരിക്കുന്നതു്?'' ഭഗവാനെ ചതുർഭുജസ്വരൂപനായിട്ടാണു് ഭീഷ്മർ ദശിക്കുന്നതു്. ഭീഷ്മപിതാമഹന്റെ മരണം ആസന്നമായി എന്നറിഞ്ഞു് ധമ്മപുത്രർ എല്ലാവരും കേൾക്കെ ധമ്മത്തെക്കുറിച്ചുള്ള സംശയങ്ങൾ ചോദിച്ചു. ഭീഷ്മർ സകല ധമ്മങ്ങളെയും യുധിഷ്ഠിരനു് ഉപദേശിച്ചു. ധമ്മപുത്രക്കു തൃപ്തിയും സമാധാനവും കൈവന്നു. ധമ്മോപദേശമൊക്കെ കഴിഞ്ഞു് ഉത്തരായണകാലമായപ്പോൾ, പീതാംബരധാരിയും ശംഖചക്രഗദാപത്മങ്ങളോടെ വിലസുന്ന ചതുർഭുജസ്വരൂപിയും ആയ വൈകുണ്ഠനാഥനെ, സാക്ഷാൽ ശ്രീകൃഷ്ണഭഗവാനെ, മുൻപിൽ കണ്ടു് ഭീഷ്മർ ഭക്ത്യാദരപുരസ്സരം സ്തുതിക്കുവാൻ തുടങ്ങി. ''വിശേഷമഹിമയുള്ളവനും ബ്രഹ്മാനന്ദത്തിൽ ലയിച്ചിരിക്കുന്നവനും സ്വേച്ഛയാ സൃഷ്ട്യാദിലീലകളെ നടത്തുന്നവനും, ഇപ്പോൾ കപടവേഷധാരിയായ ബാലഗോപാലകൃഷ്ണനായവതരിച്ചു് പാത്ഥസാരഥിയായവനും, പാത്ഥന്റെ അഭീഷ്ടപ്രകാരമെന്ന വ്യാജേന രഥം രണ്ടു സേനകളുടെയും മദ്ധ്യേ ഇട്ടിട്ടു് ശത്രുക്കളെ അവലോകനം ചെയ്തു് അവരുടെ ആയുസ്സിനെ അപഹരിച്ചവനും, ജ്ഞാനോപദേശം അഥവാ ഗീതോപദേശം ചെയ്തു് അജ്ജുനന്റെ മൌഢ്യത്തെ മാററിയവനും സഖിയായ വിജയനെ രക്ഷിക്കുവാനെന്ന വ്യാജേന തന്റെ വാക്കു പാലിക്കാതെ ഭക്തന്റെ വാക്കിനെ പരിപാലിക്കുന്നതിനായി ആയുധത്തെ ധരിച്ചവനും ആയ ആ കാരുണ്യവാരിധിയായ ശ്രീകൃഷ്ണഭഗവാനിൽ എന്റെ ഹൃദയം ഇളക്കം കൂടാതെ ഉറക്കേണമേ. അചഞ്ചലയായ ഭക്തി എന്നിൽ ഉണ്ടാകേണമേ'' എന്നു് ഭീഷ്മർ പ്രാത്ഥിച്ചു. രണാങ്കണത്തിൽവെച്ചു് തന്റെ നേക്കുപാഞ്ഞു വന്ന അസ്ത്രശസ്ത്രങ്ങൾകൊണ്ടു് ശരീരം മുറിപ്പെട്ടു എങ്കിലും അതിലൊന്നിലും യാതൊരു ഭാവഭേദവുമില്ലാതെ, പുഞ്ചിരിയോടുകൂടി ഭീഷ്മരെ വീക്ഷിച്ചു്, ഭക്തകളായ ഗോപികളെ അനുഗ്രഹിച്ചതുപോലെ, ശ്രീകൃഷ്ണൻ അദ്ദേഹത്തെയും അനുഗ്രഹിച്ചു് ദിവ്യരൂപദർശനം നൽകിക്കൊണ്ടിരുന്നു. ആ കോമളരൂപം ഹൃദയത്തിൽ ഉറപ്പിച്ചുകൊണ്ടു് ഭീഷ്മർ ഭഗവാന്റെ മഹിമകളെ, രാജസൂയത്തിൽ അഗ്രിമസ്ഥാനത്തിൽ അവരോധിതനായിതിനെ തുടന്നു് നടത്തിയ അത്ഭുതകമ്മങ്ങളെ, ഓത്തോത്തു് ഭഗവാനിൽ ലയിച്ചു. എല്ലാവരും അത്യാശ്ചര്യഭരിതരായി നിശ്ശബ്ദരായി ആ രംഗം വീക്ഷിച്ചു. ദേവന്മാർ വാദ്യഘോഷം മുഴക്കി പുഷ്പവൃഷ്ടി ചെയ്തു. ധമ്മപുത്രർ യഥാവിധി ശവസംസ്കാരാദികമ്മങ്ങൾ നടത്തി. പുത്രദുഃഖത്താൽ ആത്തരായിരിക്കുന്ന ധൃതരാഷ്ട്രരെയും ഗാന്ധാരിയേയും ശ്രീകൃഷ്ണഭഗവാൻ ആശ്വസിപ്പിച്ചു.

ധമ്മപുത്രർ ഭീഷ്മപിതാമഹന്റെ ഉപദേശപ്രകാരം ശ്രീകൃഷ്ണപരമാത്മാവിന്റെ മഹാത്മ്യത്തെ ശരിക്കും മനസ്സിലാക്കി അദ്ദേഹത്തോടു

കൂടിച്ചേൎന്നു് ധൎമ്മത്തിൽനിന്നു് അല്പംപോലും വ്യതിചലിക്കാതെ രാജ്യം പരിപാലിച്ചുവന്നു. ഇത്രയും നാരം യാത്രപുറപ്പെടാൻ ആരംഭിച്ചപ്പോഴൊക്കെ ഓരോ കാര്യംകൊണ്ടു് അതു നീട്ടിവെച്ച ഭഗവാൻ ഇനി ഒട്ടും അമാന്തിച്ചുകൂടാ എന്നുറച്ചു് ദ്വാരകാപുരിയിലേയ്ക്കു തിരിച്ചു. പാണ്ഡവന്മാൎക്കും, കുന്തി, ഗാന്ധാരി മുതലായ രാജമാതാക്കന്മാൎക്കും, സുഭദ്ര, പാഞ്ചാലി മുതലായ ബന്ധുജനങ്ങൾക്കും ശ്രീകൃഷ്ണവിയോഗം സഹിച്ചുകൂടാത്തതായിരുന്നു. മൃദംഗം, ശംഖം മുതലായ വാദ്യഘോഷങ്ങളോടും, അൎജ്ജുനനാൽ പിടിക്കപ്പെട്ട വെൺകൊററക്കുട, ഉദ്ധവർ സാത്യകി മുതലായവരാൽ വീശപ്പെട്ട വെഞ്ചാമരങ്ങൾ ഇവയോടുംകൂടി ആബാലവൃദ്ധജനങ്ങളാൽ അനുഗതനായി ഭഗവാൻ നഗരിയിൽ പ്രവേശിച്ചു. പുരസ്ത്രീകൾ ഉപനിഷത്സാരസൎവ്വസ്വമായ ജ്ഞാനാമൃതവാക്യങ്ങളെക്കൊണ്ടു് ഭഗവാനെ വാഴ്ത്തിസ്തുതിച്ചു. ''സത്വാദി ഗുണങ്ങൾക്കു് അതീതനായ ഭഗവാൻ സകലലോകങ്ങളുടെയും ആത്മാവായ ഈശ്വരനാകുന്നു. മായയാൽ മറയ്ക്കപ്പെടുമ്പോൾ ജീവനായിട്ടും സത്വാദിഗുണങ്ങൾ ലയിക്കുമ്പോൾ സ്വസ്വരൂപാനന്ദത്തിൽ മുഴുകിയവനായും ഭവിക്കുന്ന ആ പരബ്രഹ്മം തന്നെയാണു് ഈ കൃഷ്ണഭഗവാൻ. തന്റെ ഇച്ഛാശക്തിയാൽ മായയെ അവലംബിച്ചു് പ്രപഞ്ചത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നതും സച്ചിദാനന്ദമൂൎത്തിയായ ഈ കൃഷ്ണൻതന്നെയാണു്. യോഗികൾ, ഭക്തിജ്ഞാനവൈരാഗ്യങ്ങളാൽ ഇന്ദ്രിയങ്ങളെ അടക്കി സമാധികൊണ്ടു് ആരുടെ പാദപദ്മങ്ങളെയാണോ ദൎശിക്കുന്നതു് ആ ഭഗവാൻ ഈ കൃഷ്ണനാണു്. വെറും ലീലയായി പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരം നടത്തുന്നതും ഈ കൃഷ്ണൻ തന്നെയാണു്. പണ്ഡിതന്മാർ ആഗമങ്ങളിൽ പ്രകീൎത്തിക്കുന്നതു് ഏതൊരു ഭഗവാനെയാണോ ആ ഭഗവാൻ ഈ കൃഷ്ണൻതന്നെയാണു്. ലോകത്തിൽ അധൎമ്മം വൎദ്ധിക്കുമ്പോൾ കരുണാമയനായ ഭഗവാൻ സ്വേച്ഛയാ അവതരിച്ചു് അധൎമ്മത്തെ നശിപ്പിക്കുകയും ധൎമ്മത്തെ സ്ഥാപിക്കുകയും ചെയ്യുന്നു. സകല അവതാരങ്ങളിലുംവെച്ചു് ശ്രേഷ്ഠം ഈ കൃഷ്ണാവതാരമാണു്. സാക്ഷാൽ ലക്ഷ്മീവല്ലഭനായ നാരായണൻ അവതരിച്ച യദുകുലം ശ്രേഷ്ഠംതന്നെ. അദ്ദേഹം ജീവിച്ച മധുരാപുരിയും ഭാഗ്യമുള്ളതുതന്നെ. ദ്വാരക സ്വൎഗ്ഗത്തേക്കാൾ ശ്രേഷ്ഠമാകുന്നു. എന്തെന്നാൽ ഭഗവാനെ കാണുവാനും അദ്ദേഹത്തിന്റെ പുഞ്ചിരിയും കരുണാകടാക്ഷങ്ങളും ലഭിക്കുവാനും സ്വൎഗ്ഗവാസികൾക്കു് ആവുന്നില്ല. ശ്രീകൃഷ്ണപത്നിമാർ പൂൎവ്വജന്മത്തിൽ ചെയ്ത പുണ്യപരിപാകം അത്ഭുതാവഹമാണു്. രുക്മിണീ, സത്യഭാമാ, ജാംബവതീ മുതലായ സ്ത്രീകൾ പരിശുദ്ധമല്ലാത്ത സ്ത്രീജന്മത്തെ ശ്രീകൃഷ്ണസംഗത്താൽ പരിപാവനമാക്കിത്തീൎത്തുവല്ലോ. അവർ ഭഗവാന്റെ സംയോഗം നിമിത്തം ജനനമരണക്ലേശങ്ങളിൽനിന്നു് വിമുക്തരായി.'' ഈ വിധമുള്ള സ്തുതിവചനങ്ങളെ കേട്ടു സന്തോഷിച്ച ശ്രീകൃഷ്ണഭഗവാൻ പുഞ്ചിരിതൂകി അവരെ അനുഗ്രഹിച്ചു. അതിസ്നേഹത്താൽ ഭഗവാനുപോലും ആപത്തുകയെ സംശയിക്കുന്ന ധൎമ്മപുത്രാദികളെ സാന്ത്വനപ്പെടുത്തി അയച്ചശേഷം കുരു, പാഞ്ചാലം മുതലായ ദേശങ്ങളിൽകൂടി യാത്ര തിരിച്ചു് എല്ലാവരെയും അനുഗ്രഹിക്കുന്നതിനായി അവരുടെ ആതിത്ഥ്യം സ്വീകരിച്ചു് നേരം രാത്രിയായതോടുകൂടി ദ്വാരകാപുരീപ്രാന്തത്തിൽ ഭഗവാൻ എത്തിച്ചേൎന്നു. ഭഗവാൻ തന്റെ ചെന്താമരക്കൈകളിൽ വിളങ്ങുന്ന ശംഖിനെ തൃച്ചുണ്ടിൽ വെച്ചു് ദീൎഘമായി ഊതി. ഭഗവാന്റെ പ്രത്യാഗമവേളയിൽ എല്ലാവരും വന്നു് ഭഗവാനെ എതിരേററു. ശ്രീകൃഷ്ണഭഗവാൻ അവരുടെ കീൎത്തനാലാപങ്ങൾ കേട്ടു് അനുഗ്രഹവൎഷങ്ങൾ ചൊരിഞ്ഞു. അതിനുശേഷം മാതൃഗൃഹങ്ങളിൽ പ്രവേശിച്ചു് ദേവകിമുതലായ അമ്മമാരെ നമസ്കരിച്ചു. പിന്നീടു് പത്നിമാരുടെ കൊട്ടാരങ്ങളിൽ പ്രവേശിച്ചു. അവർ എല്ലാവരും നേരിൽ ഭഗവാനെ ദൎശിച്ചു് ആത്മാനന്ദത്തിൽ മുഴുകി.

---

# ഉണ്ണിഗ്ഗണപതിയുടെ വിശ്വപ്രദക്ഷിണം

(ചെറിയ കുട്ടികൾക്കു് ഒരു ചെറിയ നാടകം)

ഏ. കരുണാകരമേനോൻ

**കഥാപാത്രങ്ങൾ**

1 ശ്രീപാർവ്വതി
2 ഉണ്ണിഗ്ഗണപതി
3 ബാലസുബ്രഹ്മണ്യൻ.

രംഗം 1

(കർട്ടൻ ഉയരുമ്പോൾ അകത്തു പൂച്ച കരയുന്ന ശബ്ദം കേൾക്കുന്നു.)

പാർവ്വതി: (അകത്തുനിന്നു്) ആരാണു് പൂച്ചയെ ഉപദ്രവിക്കുന്നതു്? ഉണ്ണിയാ? അരുതു് ഉണ്ണീ, അതിനെ ഉപദ്രവിക്കരുതു്.

(ഉണ്ണിഗ്ഗണപതി ഒരു പൂച്ചയേയുംകൊണ്ടു് ഒരു ഭാഗത്തുനിന്നു പ്രവേശിക്കുന്നു. പിന്നാലെ അമ്മ വരുന്നുണ്ടോ എന്നിടക്കിടയ്ക്കു തിരിഞ്ഞുനോക്കുന്നുണ്ടു്. പൂച്ച കരയുമ്പോൾ മിണ്ടരുതു് എന്നു് ആംഗ്യം കാണിക്കുന്നു.)

(ശ്രീപാർവ്വതി പ്രവേശിക്കുന്നു.)

ശ്രീപാർവ്വതി: ഉണ്ണീ, ആ പൂച്ചയെ വിടൂ. ഉപദ്രവിക്കാതെ ആ പൂച്ചയെ വിടൂ.

(പൂച്ച കരയുന്നു, ഗണപതി പൂച്ചയുടെ പുറത്തു് രണ്ടടി കൊടുക്കുന്നു.)

ശ്രീപാർവ്വതി: (സ്വന്തം പുറത്തു അടികൊണ്ടപോലെ) അയ്യോ! (വേദനകൊണ്ടു വളഞ്ഞു പുളയുന്നു. പുറം കൈകൊണ്ടു താങ്ങിപ്പിടിച്ചുകൊണ്ടു്) എന്തിനാ ഈ ദ്രോഹം ചെയ്യുന്നതു്? ഉണ്ണീ, അതിനെ വിടൂ.

ഗണപതി: (പൂച്ചയെ വിട്ടു് അമ്മയുടെ അടുത്തേക്കോടിച്ചെന്നു്) എന്താ അമ്മേ, അമ്മക്കെന്തുപററി?

പാർവ്വതി: എന്തു പററി! നോക്കു, പുറത്തൊന്നു നോക്കൂ.

ഗണപതി: (പുറത്തു തൊട്ടു നോക്കിക്കൊണ്ടു്) പുറം കരിവാളിച്ചിട്ടുണ്ടല്ലോ. ആരാ അമ്മേ, അമ്മേ തല്ലിയതു്?

പാർവ്വതി: ആലോചിച്ചുനോക്കൂ.

ഗണപതി: ആലോചിച്ചിട്ടൊരു പിടിയും കിട്ടുന്നില്ലല്ലോ.

പാർവ്വതി: ഉണ്ണിതന്നെയാണു് അതു ചെയ്തതു്, മററാരുമല്ല.

ഗണപതി: ഞാനോ, അമ്മയുടെ പൊന്നുമോനോ!

പാർവ്വതി: പൊന്നുമോൻതന്നെ. കുറച്ചു മുമ്പു് ഉണ്ണി ആ പൂച്ചയെ തല്ലിയില്ലേ, അതിന്റെ പാടാണു് അമ്മയുടെ പുറത്തു കാണുന്നതു്.

ഗണപതി: അപ്പോൾ പൂച്ചയെ തല്ലിയാൽ അമ്മയ്ക്കു വേദനിക്കുമോ, അമ്മേ?

പാർവ്വതി: പൂച്ചയെ എന്നല്ല ഏതു ജീവിയെ ഉപദ്രവിച്ചാലും അമ്മയ്ക്കു വേദനിക്കും.

ഗണപതി: അതു ഞാനറിഞ്ഞില്ല, അമ്മേ.

പാർവ്വതി: എന്നാൽ ഇപ്പോൾ അറിഞ്ഞോളൂ. ഒരു ജീവിയേയും കുഞ്ഞു് ഇനിമേലിൽ ഉപദ്രവിക്കരുതു്.

ഗണപതി: ഉപദ്രവിക്കില്ല, അമ്മേ അമ്മയുടെ ഉണ്ണിഗ്ഗണപതി, ഇതാ പ്രതിജ്ഞ ചെയ്യുന്നു.

(അമ്മ പോകുന്നു.)

ഗണപതി: (ആലോചനയിൽ മുഴുകി (സ്വഗതം) അപ്പോൾ ചെറുതുവലുതു് എന്നു വ്യത്യാസമില്ലാതെ ഏതു ജീവിയെ ഉപദ്രവിച്ചാലും അതു് അമ്മയെ ഉപദ്രവിച്ചതിനു സമമെന്നോ? (വീണ്ടുമാലോചിച്ചു്) അപ്പോൾ അമ്മതന്നെയാണോ എല്ലാമായിരിക്കുന്നതു്?

ആയിരിക്കണമല്ലൊ, അല്ലെങ്കിൽ അമ്മ അങ്ങനെ പറയാൻ വഴിയില്ലല്ലൊ. ഏതായാലും ഈ രഹസ്യം ഒന്നു ചുഴിഞ്ഞറിയുകതന്നെ വേണം. അതിനൊരവസരം വരും, അമ്മതന്നെ അവസരമുണ്ടാക്കിത്തരും.

കർട്ടൻ

രംഗം 2

(കർട്ടൻ ഉയരുമ്പോൾ ശ്രീപാർവ്വതി തൈയിർ കലക്കിക്കൊണ്ടിരിക്കുന്നു. താളത്തിനൊത്തു വിഷ്ണുകീർത്തനം പാടുന്നുണ്ട്.)

നരകവൈരിയാമരവിന്ദാക്ഷൻെറ
ചെറിയ നാളത്തെ കളികളും
തിരുമെയ്ശോഭയും കരുതിക്കൂപ്പുന്നേൻ
അടുത്തുവാ കൃഷ്ണാ കണികാണ്മാൻ.
കണികാണുന്നേരം കമലനേത്രൻെറ
നിറമേറും മഞ്ഞത്തുകിൽ ചാർത്തി
കനകക്കിങ്ങിണി വളകൾമോതിരം
അണിഞ്ഞു കാണേണം ഭഗവാനെ.

(ബാലസുബ്രഹ്മണ്യൻ ഓടിവന്ന് അമ്മയുടെ കഴുത്തിൽ കെട്ടിപ്പിടിച്ച് പുറത്തു കമിഴ്ന്നു കിടക്കുന്നു. ഇടയ്ക്ക് അമ്മയെ ചുംബിക്കുന്നുമുണ്ട്.)

അമ്മ പിന്നെയും പാടുന്നു.

മലർമാതിൻകാന്തൻ വസുദേവാത്മജൻ
പുലർകാലേ പാടിക്കുഴലൂതി
ചിലുചിലെയെന്നു കിലുങ്ങും കാഞ്ചന-
ച്ചിലമ്പിട്ടോടി വാ കണികാണ്മാൻ.

സുബ്രഹ്മണ്യൻ: (അമ്മയുടെ പുറത്തു കമിഴ്ന്നുകിടന്നുകൊണ്ടുതന്നെ അമ്മയുടെ കഴുത്തിൽ തൂങ്ങിക്കിടക്കുന്ന ചെയിൻ പിടിച്ചു നോക്കുന്നു. അതു പിടിച്ചു നോക്കിക്കൊണ്ട്) ഹായ്! എന്തൊരു നല്ല ചെയിൻ! ഇതെനിക്കു തരാമോ അമ്മേ? എനിക്കു തരണം കെട്ടോ, തീർച്ചയായും തരണം കെട്ടോ.

(ഉണ്ണിഗണപതി ഇതു കേട്ടുകൊണ്ടോടി വരുന്നു.)

ഗണപതി: (സുബ്രഹ്മണ്യനെ അമ്മയുടെ പുറത്തുനിന്നു പിടിച്ചുമാററാൻ ശ്രമിച്ചുകൊണ്ട്) അല്ല, അല്ല ആ ചെയിൻ എനിക്കുള്ളതാ, അമ്മ അതെനിക്കു തരില്ലേ അമ്മേ, എനിക്കു തന്നെ തരില്ലേ?

ശ്രീപാർവ്വതി: ആകട്ടെ നിങ്ങൾ പുറത്തുനിന്നൊന്നു മാറിൻ, ഞാനീത്തയിരൊന്നെടുത്തു വെയ്ക്കട്ടെ. കയ്യുനീട്ടിൻ വെണ്ണ തരാം. (രണ്ടുപേർക്കും പ്ലാവിലയിൽ വെണ്ണകൊടുക്കുന്നു. രണ്ടുപേരും അതു വേഗം തിന്നുതീർക്കുന്നു.)

മക്കൾ രണ്ടുപേരും ഒരുമിച്ച്: അപ്പോൾ ചെയിനിൻെറ കാര്യോ, അമ്മേ.

പാർവ്വതി: അതൊക്കെ പിന്നെപ്പറയാം.

മക്കൾ രണ്ടുപേരും.: അതു പററുല്ല, ഇപ്പോൾ തന്നെ അതിൻെറ കാര്യം തീർച്ചയാക്കണം. അല്ലാതെ ഞങ്ങൾ സമ്മതിക്കില്ല.

ശ്രീപാർവ്വതി: ആകട്ടെ ഞാനൊരു സൂത്രം പറയാം. നിങ്ങൾക്കാർക്കാണ് കൂടുതൽ സാമർത്ഥ്യം എന്നു ഞാനൊന്നു പരീക്ഷിച്ചുനോക്കട്ടെ. കൂടുതൽ സാമർത്ഥ്യമുള്ള ആൾക്കു ഞാനിതു തന്നേയ്ക്കാം, പോരേ?

മക്കൾ: എന്താ പരീക്ഷ എന്നു പറയൂ. എന്നിട്ടു വേണ്ടേ സാമർത്ഥ്യം നിശ്ചയിക്കാൻ.

ശ്രീപാർവ്വതി: അതോ, പറയാം. നിങ്ങളിലാരാണോ ആദ്യം ഈ ഭൂമി ഒരു പ്രദക്ഷിണം വെച്ചു മടങ്ങി വരുന്നത്, ആ ആൾക്കു ഞാനീ ചെയിൻ സമ്മാനിച്ചേക്കാം.

മക്കൾ: ഓ, സമ്മതിച്ചു. ഇതാ ഞങ്ങളിപ്പോൾതന്നെ പുറപ്പെടുകയായി.

കർട്ടൻ

രംഗം 3

(കർട്ടൻ ഉയരുമ്പോൾ സുബ്രഹ്മണ്യൻ ആലോചനയിൽ മുഴുകിനില്ക്കുന്നു.)

സുബ്രഹ്മണ്യൻ: (സ്വഗതം) ആരാണ് ആദ്യം ഭൂമിയെ ചുററി പ്രദക്ഷിണം വെച്ചുവരുന്നത്, ഈ ഷൺമുഖനോ അതോ ഗണപതിയോ, അതാണിപ്പോൾ പ്രശ്നം. അതിനെന്താ സംശയം? ഈ ഷൺമുഖൻതന്നെ. എൻെറ മയിൽവാഹനം അതാ അവിടെ തയ്യാറായി നില്ക്കുന്നു. അതിൻെറ പുറത്തങ്ങു കയറി പുറപ്പെട്ടാൽ പിന്നെ എന്നെ ജയിക്കാൻ ആർക്കു കഴിയും? ആ കുടവയറൻ ഗണപതി കുണുങ്ങിക്കുണുങ്ങി പത്തടി വെയ്ക്കുന്നതിനു മുമ്പിൽ ഞാൻ മടങ്ങി വന്ന് അമ്മയുടെ കയ്യിൽനിന്നു സമ്മാനം വാങ്ങിച്ചുകഴിയും. അവനൊരു വാഹനമുള്ളതാണെങ്കിലോ പറയേംവേണ്ട.

മൂഷികവാഹനനല്ലെ, അവൻ ? അവനെന്നോട്ട മത്സരിക്കാൻ തോന്നിയതാണത്ഭുതം.

(ഗണപതി പ്രവേശിക്കുന്നു.)

ഗണപതി: (സുബ്രഹ്മണ്യനോട്ട്) എന്താ വലിയ ആലോചനയൊക്കെ നടക്കുന്നുണ്ടല്ലോ. ഉടനെ മയിലിന്റെ പുറത്തു കയറി ലോകമാകെ ചുററി വന്നു് അമ്മയുടെ കയ്യിൽനിന്നു് സമ്മാനം തട്ടിയെടുത്തുകളയാമെന്നായിരിക്കും വിചാരം! ആ വിചാരമൊക്കെ അവിടെ ഇരിക്കട്ടെ.

സുബ്രഹ്മണ്യൻ: എന്താ സമ്മാനം തട്ടിയെടുത്തു കളയാമെന്നുണ്ടോ ? ആഗ്രഹത്തിനും ഒരതിരു വേണം. സാധിക്കാവുന്നതേ ഒരാളാഗ്രഹിക്കാവൂ. അല്ലെങ്കിൽ അപകടത്തിൽ ചാടും. ഏതായാലും നിന്നോട്ട തർക്കിച്ചു നില്ക്കാൻ ഞാനില്ല. ഞാനിതാ പോണു. ഇനി അമ്മയുടെ ചെയിൻ കഴുത്തിലിട്ട ഷൺമുഖനെയായിരിക്കും ഗണേശൻ കാണുക.

(പോകുന്നു.)

ഗണപതി: അല്ലാ പുറപ്പെട്ടുകഴിഞ്ഞോ ? പുറപ്പാടിന്റെ വട്ടമൊക്കെക്കണ്ടാൽ കാര്യമൊക്കെ അതിവേഗം നടത്തി സമ്മാനം നേടിക്കളയുമെന്നു തോന്നുന്നല്ലൊ! പാവം! ഷൺമുഖനുണ്ടോ ഉണ്ണിഗ്ഗണപതിയുടെ മഹത്വമറിയുന്നു ? ആദ്യം ഈ ലോകമെല്ലാം വലംവെച്ചു വരുന്നവനു സമ്മാനം നല്കാമെന്നല്ലേ അമ്മ പറഞ്ഞതു് ? എന്താണു് അമ്മ പറഞ്ഞതിന്റെ പൊരുൾ ? അതു് ഈ ഉണ്ണിഗ്ഗണപതി മനസ്സിലാക്കിയിരിക്കുന്നു. ആരാണു് ഈ പ്രപഞ്ചം സൃഷ്ടിച്ചിട്ടുള്ളതു് ? അതു എന്റെ അമ്മയാണു്, സംശയമില്ല. അമ്മയിൽനിന്നാണു് ഈ പ്രപഞ്ചമുണ്ടായിട്ടുള്ളതു്, അമ്മയിൽതന്നെയാണു് അതു നിലനില്ക്കുന്നതു്, അവസാനം അമ്മയിൽ തന്നെയാണു് അതു വിലയം പ്രാപിക്കുന്നതും. വ്യഷ്ടിയും സമഷ്ടിയുമെല്ലാം എന്റെ അമ്മയുടെ കുക്ഷിയിലാണു്. അപ്പോൾ ഈ ലോകത്തെ വലംവെയ്ക്കുകയെന്നുവെച്ചാൽ എന്റെ അമ്മയെ പ്രദക്ഷിണം വെയ്ക്കുക എന്നർത്ഥം. മക്കൾക്കു് ആ രഹസ്യം അറിയാമോ എന്നൊന്നു പരീക്ഷിച്ചതാവണം അമ്മ. അതുകൊണ്ടു് താമസിയാതെ നേരെ അമ്മയുടെ അടുത്തു ചെന്നു്, അമ്മയെ ഒന്നു വലംവെച്ചു്, സമ്മാനത്തിനുള്ള എന്റെ അർഹത ഞാൻ തെളിയിച്ചുകൊടുക്കും. അമ്മ ഉടനെതന്നെ ആ ചെയിൻ എന്റെ കഴുത്തിലണിയിക്കുകയും, അങ്ങനെ ഷൺമുഖനിളിഭ്യനാകുകയും ചെയ്യും.

(കർട്ടൻ)

## രംഗം 4

(കർട്ടനുയരുമ്പോൾ ശ്രീപാർവ്വതി ശ്രീരാമസങ്കീർത്തനത്തിൽ മുഴുകിയിരിക്കുന്നു.)

പാട്ടു്: കനകാംബര കമലാസന ജനകാഖില ധാമ
സനകാദിക മുനിമാനസ സദനാനഘ രാമ
ശരണാഗത സുരനായക ചിരകാമിത കാമ
ധരണീരേഹരണ ദശരഥനന്ദന രാമ
പിശിതാശന വനിതാവധ ജഗദാനന്ദ രാമ
കുശികാത്മജമഖരക്ഷണ ചരിതാത്ഭുത രാമ

(സ്വരം വളരെ താഴുന്നു. കണ്ണുകൾ പകുതി അടയുന്നു.)

ധനിഗൌതമഗൃഹിണീസ്വജഢലമോചന രാമ
മുനിമണ്ഡലബഹുമാനിതപദപാവന രാമ

(തീരെ ശബ്ദം നിലച്ചു് ധ്യാനത്തിൽ മുഴുകുന്നു.)

(ഒരു വശത്തുനിന്നു ഗണപതി പാടിക്കൊണ്ടു പ്രവേശിക്കുന്നു.)

പാട്ടു്: ആരുണ്ടെൻ മാതാവെ നേരായറിവോരായ്
ഷഡ്ദർശനങ്ങൾക്കുമപ്രാപ്യയാണവൾ
ഇക്കാണും ലോകങ്ങളൊക്കെയും സൃഷ്ടിച്ചു്
രക്ഷിച്ചു സംഹാരം ചെയ്‌വതവൾതന്നെ.
വ്യഷ്ടിസമഷ്ടികളൊക്കെയുമമ്മതൻ
കുക്ഷിയിലാണതിൻ വ്യാപ്തി പറയണോ !
അമ്മയല്ലാതില്ലീ ലോകത്തിലൊന്നുമേ
സത്തുമസത്തുമായ് കാൺമതെല്ലാമവൾ.

ഗണപതി: (സ്വഗതം) ഈ പ്രപഞ്ചം സൃഷ്ടിച്ചു് അതിൽ അനുപ്രവേശിച്ചു്, വിവിധരൂപത്തിൽ സത്തുമസത്തുമായി കാണപ്പെടുന്നതെല്ലാം വാസ്തവത്തിൽ എന്റെ അമ്മതന്നെയാണു്. എന്റെ അമ്മയല്ലാതെ, അമ്മയെക്കൂടാതെ, ഈ പ്രപഞ്ചത്തിൽ മറെറന്താണുള്ളതു്? അതു് അന്നു ഞാൻ വ്യക്തമായിക്കണ്ടതല്ലേ ? ഞാനന്നാ പൂച്ചയെ തല്ലിയപ്പോൾ വേദനകൊണ്ടു് എന്റെ അമ്മ പ്രാണസങ്കടമനുഭവിക്കുന്നതു ഞാൻ കണ്ടതല്ലേ ? ആ അടിയുടെ പാടു പോലും അമ്മയുടെ പുറത്തു തടിച്ചു കിടക്കുന്നതു് ഈ കണ്ണുകൾകൊണ്ടുതന്നെ ഞാൻ കണ്ടതല്ലേ? പൂച്ചയെന്നല്ല ഈ പ്രപഞ്ചത്തിലുള്ള എല്ലാം, ബ്രഹ്മാവുതൊട്ടു ഒരു പുൽക്കൊടിവരെയുള്ള

എല്ലാമായിരിക്കുന്നതും എൻെറ അമ്മതന്നെയാണ്. സംശയാതീതമാംവണ്ണം ഞാനാ രഹസ്യം മനസ്സിലാക്കിയിരിക്കുന്നു.

(ധ്യാനത്തിൽ മുഴുകിയിരിക്കുന്ന ശ്രീപാർവ്വതിയുടെ അടുത്തേയ്ക്കു നീങ്ങി സാഷ്ടാംഗം നമസ്കരിക്കുന്നു. അകലെ സ്റ്റേജിൻെറ ഒരററത്തുനിന്നുകൊണ്ടു് സുബ്രഹ്മണ്യൻ എല്ലാം നോക്കിക്കാണുന്നു.)

ഗണപതി: (നമസ്കരിച്ചെഴുന്നേററശേഷം) അമ്മേ, അമ്മയുടെ ഉണ്ണിഗ്ഗണപതി ഇതാ വിശ്വപ്രദക്ഷിണം ചെയ്യുന്നു. (അമ്മയെ വലം വെച്ചു് വീണ്ടും നമസ്കരിക്കുന്നു. അമ്മ കണ്ണു തുറന്നു്, തന്നെ നമസ്കരിച്ചു കിടക്കുന്ന മകനെ കാണുന്നു.)

ശ്രീപാർവ്വതി: (എഴുന്നേററു മകനെ പിടിച്ചെഴുന്നേല്പിച്ചു് ശിരസ്സിൽ ചുംബിച്ചുകൊണ്ടു്) മകനെ ഗണപതീ, നീതന്നെ ധന്യൻ. നീ ശരിക്കും കാര്യം ഗ്രഹിച്ചിരിക്കുന്നു: അമ്മയുടെ കഴുത്തിലെ ചെയിനിന്നു നീ തന്നെയാണു് ശരിക്കും അർഹൻ. (സ്വന്തം കഴുത്തിൽനിന്നു ചെയിനൂരി ഗണപതിയുടെ കഴുത്തിലണിയിക്കുന്നു.)

(അകലെനിന്നു് എല്ലാം കണ്ടുകൊണ്ടിരുന്ന സുബ്രഹ്മണ്യൻ അടുത്തേയ്ക്കു വരുന്നു.)

സുബ്രഹ്മണ്യൻ: ഗണപതീ, നീ ധന്യൻ തന്നെ. അകലെ നിന്നുകൊണ്ടാണെങ്കിലും ഞാനെല്ലാം കണ്ടു, എല്ലാം കേട്ടു. നിൻെറ മഹത്ത്വം ഇപ്പോരം ഞാൻ മനസ്സിലാക്കിയിരിക്കുന്നു. വല്ലാത്ത ഒരഹങ്കാരത്തോടുകൂടിയാണു്, മയിൽവാഹനത്തിലേറി ഞാൻ ലോകം ചുററാൻ പുറപ്പെട്ടതു്. ഇപ്പോരം സമ്മാനം കരസ്ഥമാക്കിക്കളയാമെന്നു കരുതി അതിവേഗത്തിൽ മടങ്ങിയെത്തുകയും ചെയ്തു. അപ്പോഴാണു് നീ അമ്മയെ പ്രദക്ഷിണം വെയ്ക്കുന്നതും അമ്മ ആ ചെയിൻ നിൻെറ കഴുത്തിലണിയിക്കുന്നതും ഞാൻ കണ്ടതു്. എന്തുകൊണ്ടും നീ തന്നെയാണു് അമ്മയുടെ സമ്മാനത്തിന്നർഹൻ. അതിനു് നിന്നെ ആത്മാർത്ഥമായി ഞാൻ അനുമോദിക്കട്ടെ. നിന്നെ അല്പം നിന്ദിച്ചു ഞാൻ സംസാരിച്ചിട്ടുണ്ടെങ്കിൽ ക്ഷമിക്കുക. ഇപ്പോഴാണു് എൻെറ കണ്ണുകരം തുറന്നതു്. അതിനു് ഞാനെൻെറ പൊന്നമ്മയോടു് അങ്ങേയററം നന്ദിയുള്ളവനാണു്. (അമ്മയെ സാഷ്ടാംഗം നമസ്കരിക്കുന്നു. ഒപ്പംതന്നെ ഗണപതിയും നമസ്കരിക്കുന്നു. അമ്മ രണ്ടുപേരേയും പിടിച്ചെഴുന്നേല്പിച്ചു മാറോടണച്ചു് ചുംബിക്കുന്നു.)

സുബ്രഹ്മണ്യൻ: ഉണ്ണീ, നേരത്തെ അമ്മയെപ്പററി നീ പാടിയ പാട്ടു്ഒന്നുകൂടി പാടൂ. ഞാനും ചേർന്നു പാടാം.

(രണ്ടുപേരും ചേർന്നു് പാടുന്നു. അമ്മ കണ്ണടച്ചു ധ്യാനനിരതയായി നില്ക്കുന്നു.)

പാട്ടു്: ആരുണ്ടെൻ മാതാവെ നേരായറിവോരായ്
ഷഡ്ദർശനങ്ങരംക്കമപ്രാപ്യയാണവരം
ഇക്കാണും ലോകങ്ങളൊക്കെയും സൃഷ്ടിച്ചു്
രക്ഷിച്ചു സംഹാരം ചെയ്‌വതവരംതന്നെ.
വ്യഷ്ടിസമഷ്ടികളൊക്കെയുമമ്മതൻ
കുക്ഷിയിലാണതിൻ വ്യാപ്തി പറയണോ !
അമ്മയല്ലാതില്ലീ ലോകത്തിലൊന്നുമേ
സത്തുമസത്തുമായ് കാൺമതെല്ലാമവരം.

(ശ്രീപാർവ്വതി കണ്ണുതുറന്നു് രണ്ടുപേരേയും വീണ്ടും മാറോടണച്ചു്, മാറി മാറി രണ്ടുപേരുടേയും ശിരസ്സിൽ ചുംബിക്കുന്നു.)

ശ്രീപാർവ്വതി: മക്കളേ ഇതാ പഴം. (പഴം കൊടുക്കുന്നു) ഇതു തിന്നുകൊണ്ടു് രണ്ടുപേരും പോയി കളിക്കുവിൻ.

(കർട്ടൻ)

---

സ്വാർത്ഥങ്ങരം നേടാൻ കലഹിച്ചുമങ്ങനെ
നിത്യമായുള്ളതിൽനിന്നകന്നങ്ങനെ
നാവു വരണ്ടു തളർച്ച്പൂണ്ടങ്ങനെ
നാമം ജപിക്കാൻ രുചിക്കുറവങ്ങനെ
ആമയബാധയിതെല്ലാമകററി നീ
ഹേ മനോഹാരിണി പാഹി മാമംബികേ.

# ശ്രീ അപ്പൻതമ്പുരാൻ - ഒരനുസ്മരണം

സിദ്ധിനാഥാനന്ദസ്വാമി

തൃശ്ശൂരിൽ അയ്യന്തോളിലെ അപ്പൻതമ്പുരാൻസ്മാരകവായനശാലയുടെ രജതജൂബിലി സംബന്ധിച്ച് 8. 1. 1971-ൽ നടന്ന സമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗം.

ഓം സഹ നാവവതു സഹ നൗ ഭുനക്തു
സഹ വീര്യം കരവാവഹൈ
തേജസ്വി നാവധീതമസ്തു
മാ വിദ്വിഷാവഹൈ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

മഹാമഹിമശ്രീ രാമവർമ്മ അപ്പൻ തമ്പുരാൻതിരുമനസ്സിലെ കീർത്തിയെ കാത്തുപോരുന്ന ഒരു സരസ്വതീമന്ദിരത്തിന്റെ രജതജൂബിലി ആഘോഷത്തിന്റെ ആരംഭം കുറിക്കുന്ന സുദിനമാണിന്ന്. ശ്രീ തമ്പുരാന് തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമവുമായുണ്ടായിരുന്ന ദൃഢഗാഢസൗഹൃദമാണ് ഈ അവസരത്തിൽ ഈ കൃത്യം നിർവ്വഹിക്കുന്നതിന് പേരോ പെരുമയോ ഇല്ലാത്ത ഈയുള്ളവനെ ക്ഷണിക്കാൻ ഇതിന്റെ സംഘാടകരെ പ്രേരിപ്പിച്ചതെന്നു തോന്നുന്നു. തമ്പുരാനെക്കുറിച്ചും, അദ്ദേഹത്തിന്റെ ജീവിതത്തെക്കുറിച്ചും സാഹിത്യസംഭാവനകളെക്കുറിച്ചും മററു സത്പ്രവൃത്തികളെക്കുറിച്ചും അടുത്തറിയാവുന്ന പലരും ഇവിടെ ഹാജരുണ്ട്. വാർദ്ധക്യകാലത്ത് പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വരുന്ന ഏതാനും അവസരങ്ങളിൽ. അന്ന് അനാഗതശ്മശ്രുവായിരുന്ന ഞാൻ കണ്ടിട്ടുണ്ട് എന്നതിൽ കൂടുതൽ പരിചയമൊന്നും എനിക്കില്ല. പക്ഷെ, ഒരു മനുഷ്യനെന്ന നിലയിൽ, ഉത്പതിഷ്ണുവെന്ന നിലയിൽ, ധർമ്മധീരനെന്ന നിലയിൽ, സാഹിത്യാരാധകനെന്ന നിലയിൽ, അദ്ദേഹം എനിക്കെന്നും ആരാധ്യനാണ്. തൃശ്ശൂർ ആശ്രമം സ്ഥാപകനും തമ്പുരാന്റെ ഉത്തമസുഹൃത്തുക്കളിൽ ഒരാളുമായ ശ്രീമത്ത്യാഗീശാനന്ദസ്വാമികളുടെ അപേക്ഷപ്രകാരം തമ്പുരാൻ 'Words of the Master' എന്ന ശ്രീരാമകൃഷ്ണോപദേശങ്ങളെ ലളിതകോമളമായ പദ്യത്തിൽ വിവർത്തനം ചെയ്കയുണ്ടായി. അതിൽനിന്നും ഏതാനും വരികളാണിവ:

യഥാർത്ഥപൗരുഷം ധരിച്ച മാനുഷൻ
യഥേഷ്ടമീക്ഷണം നടത്തുമെങ്ങുമേ
പെരുത്ത ഭാരവും ശിരസ്സിലേന്തി, യ-
ത്തരത്തിലേററവും മഹത്വമാർന്നവൻ,
ശരിക്കു ലൗകികപ്രവൃത്തികൾക്കിടെ
സ്മരിക്കുമെപ്പൊഴും മനക്കരുത്തൊടെ
പരാപരേശനെ, ഭവാർത്തനാകുമെ-
ന്നിരിക്കിലുമവൻ ചലിക്കയില്ല പോൽ.

ഈ വരികൾ ശ്രീ തമ്പുരാന്റെ ആത്മകഥ തന്നെയെന്നുവേണം പറയാൻ. പലേ തരത്തിലുള്ള ക്ലേശകഷ്ടങ്ങളും താപഭാരങ്ങളും ആധിവ്യാധികളും ശിരസ്സിലേന്തി മനക്കരുത്തോടെ ലോകമംഗളകാരകമായ സ്വധർമ്മം അനുഷ്ഠിക്കുകയും പരാപരേശനെ നിരന്തരം അനുസ്മരിക്കുകയും ചെയ്തുപോന്ന ഒരു പുണ്യജീവിതമായിരുന്നു തമ്പുരാന്റേതു്. ഇഷ്ടവിയോഗം, അനിഷ്ടപ്രാപ്തി, അനാരോഗ്യം ഇങ്ങനെ പല വ്യഥകളും അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. പൊതുജനസേവനത്തിനായി താനാരംഭിച്ച ഓരോ പ്രസ്ഥാനങ്ങൾവഴി ഒട്ടേറെ ധനനഷ്ടവും അദ്ദേഹത്തിനേപ്പെട്ടിട്ടുണ്ട്. പക്ഷെ കഷ്ടമൊ നഷ്ടമൊ ഒന്നും ആ ആദർശനിഷ്ഠനെ പുതിയ പ്രസ്ഥാനങ്ങൾ ഏറെറടുക്കുന്നതിൽനിന്നും വിരമിപ്പിച്ചില്ല. പലേ പ്രസ്ഥാനങ്ങളുടേയും പ്രാരംഭകനാണു തമ്പുരാൻ. അവയിൽ പലതും വിജയം വരിച്ചില്ലെങ്കിലും, സത്കർമ്മാനുഷ്ഠാനത്തിൽ നിന്നുളവാകുന്ന ആത്മതുഷ്ടികൊണ്ട് ആദ്ദേഹം തൃപ്തനായിരുന്നു. 'കർമ്മത്തിനേ നിനക്കധികാരമുള്ളൂ, ഫലത്തിനില്ല.' എന്ന് ശ്രീകൃഷ്ണൻ അർജ്ജുനനോട്ട് അരുളുകയുണ്ടായല്ലൊ. പല

തിലും പരാജയമാണെങ്കിലും ഒരു മണ്ഡലത്തിൽ അദ്ദേഹം ഉജ്ജ്വലമായ വിജയം നേടി— സാഹിത്യസപര്യയിൽ. സരസ്വതി തന്റെ ഈ ഓമനമകനെ അമരനാക്കിത്തീർത്തിട്ടുണ്ട്. മാസികാപ്രവർത്തനങ്ങൾ, മുദ്രണാലയം, ചലച്ചിത്രം തുടങ്ങിയ നഷ്ടവ്യാപാരങ്ങളെല്ലാം ഈ സാഹിതീസേവയുടെ ശാഖാപ്രവർത്തനങ്ങളായിരുന്നു. അതിനാലവയും സമഗ്രവീക്ഷണത്തിൽ വിജയങ്ങൾതന്നെ.

ഗദ്യവും പദ്യവും നാടകവും പ്രഹസനവും സംഗീതവും ആ കലാകുശലന്ന് വശമായിരുന്നു. അതിൽ ഗദ്യത്തിലാണ് അമൂല്യനിധികൾ തമ്പുരാൻ കൈരളിക്ക കാഴ്ചവെച്ചിട്ടുള്ളത്. ഒരു സരസശൈലീവല്ലഭനാണ് തമ്പുരാൻ. പച്ചമലയാളത്തിൽ, കൊച്ചു കൊച്ചു വാചകങ്ങളിൽ, കവിത തുളുമ്പുന്ന ഗദ്യത്തിൽ, തുമ്പും തുരുമ്പും വിടാതെ തൂലികാചിത്രം രചിക്കുന്നതിൽ തമ്പുരാനുള്ള കരവിരുത് അനന്യസാധാരണമാകുന്നു. പഴയ മലയാളഗദ്യത്തിന്റെ മിഴിവും മേന്മയും താളവും മേളവും കാണുകയും കേൾക്കുകയും വേണമെങ്കിൽ അപ്പൻതമ്പുരാന്റെ കൃതികൾ വായിക്കണം. പഴമയുടെ പുതുമ കാണണമെങ്കിൽ തമ്പുരാന്റെ ഭൂതരായർ വായിക്കണം. സാഹിത്യവിദ്യാർത്ഥികളൊക്കെ അപ്പൻതമ്പുരാൻ സാഹിത്യം പഠിക്കണം. ആ സാഹിത്യത്തമ്പുരാന്റെ തൃക്കൈയ്‌വിളയാട്ടം അല്പം കേൾക്കാം: ഭൂതരായർ ആരംഭിക്കുന്നതിങ്ങനെയാണ്:

'അന്നത്തെ മലനാടെവിടെ, ഇന്നത്തെ മലയാളമെവിടെ? എന്തോ കഥ! കാലം മറിഞ്ഞതോടുകൂടി കോലം കീഴ്മേൽ മറിഞ്ഞു. നാടിന്റെ കിടപ്പും നാട്ടാരുടെ നടപ്പും അന്നും ഇന്നും ആയിട്ട് അത്രയ്ക്കുമാത്രം മാറിയിരിക്കുന്നു. നാടിന്റെ നാലതിരൊന്നേ മാറാതെകണ്ടുള്ളു: (തമ്പുരാന്റെ കാലത്ത് അതെങ്കിലും മാറാതെ നിലനിന്നു; ഇന്നതും മാറിപ്പോയി) മലയാളനാട് മലയാഴികളുടെ മദ്ധ്യത്തിൽത്തന്നെ... നാട്ടാരുടെ ഉടുപ്പുമാറി, നടപ്പുമാറി, പരശുരാമക്ഷേത്രത്തിന്റെ അലകും പിടിയും മാറി.

നീർപോകുംചാലുകൾ തീബ്ബോട്ടുകൾ നടത്തുന്ന പുഴകളായി. മീൻചാട്ടം കയങ്ങൾ വിളവിറക്കുന്ന നിലങ്ങളായി. ആൾപോകും വഴികൾ തീവണ്ടി ഓടുന്ന പാതകളും സാറട്ടു പോകുന്ന വീഥികളും ആയി. കുന്നു കുഴിയായി, മല മൈതാനമായി, കാട്ടു നാടായി, നാട്ടു നഗരമായി.

ക്ഷുരോട്ടു മേഞ്ഞ പുരകൾ കേരളത്തിൽ അന്നുണ്ടായിരുന്നില്ല. ഓലമേഞ്ഞ അരമനകൾ അരചരുടെ അവസ്ഥയ്ക്കൊരു കുറവും വരുത്തിയിരുന്നില്ല. വയ്ക്കോൽപ്പുരയിൽ പാർത്തിരുന്ന വലിയവരെക്കുറിച്ചു കുറവും കുറവും ആരും പറഞ്ഞിരുന്നതുമില്ല. എട്ടുകെട്ടും നടപ്പുരയും തെക്കോട്ടു മാളികയുമായാൽ നാടിന്നുടയവന്റെ പെരുമയ്ക്കു പോന്നതായി. നാലുകെട്ടും പുരയും നാലുപേർ കേട്ടാൽ നിരക്കാത്തതായിരുന്നില്ല. പദവിയില്ലാത്തവർ പടിപ്പുര പണിതാൽ നാട്ടിലൊക്കെ കൂട്ടവും കുറിയുമായി. പാമ്പിൻകാവും മുല്ലത്തറയ്ക്കൽ ഭഗവതിയും നടമിററത്തു തുളസിത്തറയും വടക്കിനിയിലോ പടിഞ്ഞാററിയിലോ പരദേവതയും ഇല്ലാത്തതറവാടുകൾ തറവാടുകളായിരുന്നില്ല.'

അങ്ങനെ മലയാളമങ്കയാൾ തങ്കച്ചിലങ്കകിലുക്കിയുംകൊണ്ട് അപ്പനായ തമ്പുരാനേയും നോക്കി പുഞ്ചിരിയുംപൊഴിച്ച് അഞ്ചിക്കൊഞ്ചിച്ചാഞ്ചാടുന്നു.

മലയാളത്തിലെ ആദ്യത്തെ അപസർപ്പകാഖ്യായികയായ 'ഭാസ്കരമേനോൻ' തമ്പുരാന്റെ സാഹിത്യസന്താനമാണ്. മുന്നാട്ടുവീരൻ എന്ന പ്രഹസനം തമ്പുരാന്റെ കൃതിയാണ്. കാലവിപര്യയം, ദ്രാവിഡവൃത്തങ്ങളും അവയുടെ ദശാപരിണാമങ്ങളും, മംഗളമാല അഞ്ചു ഭാഗങ്ങൾ, സംഘക്കളി, കൊച്ചീരാജ്യചരിതങ്ങൾ എന്നിവയാണ് തമ്പുരാന്റെ പ്രധാനകൃതികൾ. രസികരഞ്ജിനിയെന്ന സചിത്രമാസികയുടെ വിധാതാവു തമ്പുരാനായിരുന്നു. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനായിരുന്നു അതിന്റെ പത്രാധിപർ. കൊച്ചുണ്ണിത്തമ്പുരാൻ, കുണ്ടൂർ, ഒറവങ്കര, ഒടുവ്, നടുവം, വള്ളത്തോൾ, ഉള്ളൂർ, സി. എസ്. ഗോപാലപ്പണിക്കർ, കാരാട്ട് അച്യുതമേനോൻ, അമ്പാടി നാരായണപ്പൊതുവാൾ, മൂർക്കോത്തു കുമാരൻ, തുടങ്ങി പലേ സാഹിതീവല്ലഭന്മാരും ഈ രസികരഞ്ജിനിയുടെ കാമുകന്മാരായിരുന്നു. നാലിൽ ചില്വാനം കൊല്ലമേ അതു ജീവിച്ചുള്ളു. മംഗളോദയം കമ്പനിയുടെ സ്ഥാപകരിൽ ഒരാ

ളാണു തമ്പുരാൻ. മംഗളോദയം മാസികയുടേയും കേരളകല്പദ്രുമം അച്ചുകൂടത്തിന്റെയും നടത്തിപ്പ തമ്പുരാൻ ഏറ്റെടുത്തു. മാസിക പതിനാറു കൊല്ലം തുടൎന്നു. പ്രാചീനഗ്രന്ഥമാല എന്നൊരു മാസിക തമ്പുരാൻ തുടങ്ങി. ഇടപ്പള്ളിയിൽ വെച്ചു് 1931–ൽ ആരംഭിച്ച സമസ്തകേരള സാഹിത്യപരിഷത്തിന്റെ പിതാക്കളിൽ ഒരാൾ തമ്പുരാനായിരുന്നു. ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നും പ്രബുദ്ധഭാരതം എന്ന പേരിൽ ഒരു മാസിക കുറച്ചുകാലം നടത്തുകയുണ്ടായി. തമ്പുരാൻ അതിന്റെയും പത്രാധിപത്യം വഹിച്ചിട്ടുണ്ടു്. 1929–ൽ കേരളത്തിലെ ആദ്യത്തെ ചലച്ചിത്രനിൎമ്മാണപ്രസ്ഥാനമായ – കേരളാ സിനിട്ടോൺ – സ്ഥാപിച്ചു; ഭ്രുതരായർ ചലച്ചിത്രമാക്കാനുള്ള ഏൎപ്പാടുകളൊക്കെ ചെയ്തു; എങ്കിലും പണം പോരാഞ്ഞു് അതു് കൈയു് വിടേണ്ടതായി വന്നു.

തൃശ്ശൂർ വിവേകോദയം വിദ്യാലയത്തിന്റെ സ്ഥാപനത്തിലും നടത്തിപ്പിലും അതുപോലെ പുറനാട്ടുകര ആശ്രമത്തിന്റെ സ്ഥാപനത്തിലും തമ്പുരാൻ ഗണ്യമായ പങ്കു വഹിച്ചിട്ടുണ്ടു്. തിരുവണ്ണാമലയിൽ പോയി ശ്രീരമണമഹൎഷിയെ കാണുകയും മഹൎഷിയെക്കുറിച്ചു് മനോഹരമായ ഒരു ഉപന്യാസം എഴുതുകയും ചെയ്തിട്ടുണ്ടു്. മഹൎഷിയുടെ ദൎശനം കൊണ്ടു് തന്റെ മനസ്സിനു് വലിയ ആശ്വാസം കിട്ടിയതായും അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ടു്.

രാജകുടുംബത്തിൽ ജനിച്ചു്, ഭാരതീയവും പാശ്ചാത്യവുമായ സംസ്കാരങ്ങളും വിദ്യാഭ്യാസവും സമ്പാദിച്ചു്, ഉത്പതിഷ്ണുവായി വളൎന്നു്, പലേ നൂതനപ്രസ്ഥാനങ്ങളുടേയും പിതൃത്വം വഹിച്ചു്, കൈരളീകൈങ്കൎയ്യം സ്വധൎമ്മമായി സ്വീകരിച്ച ജീവിതം സഫലമാക്കിച്ചെയ്ത ഒരു സുകൃതിയാണു് **ശ്രീ അപ്പൻ** തമ്പുരാൻ. ആ മുടിചൂടാമന്നൻ മലയാള സാഹിത്യസാമ്രാജ്യത്തിലെ ഒരു ചക്രവൎത്തിയാണു്. ആ സാഹിത്യസാൎവ്വഭൌമന്റെ യശഃസ്തംഭമായ ഈ വായനശാലയ്ക്കു് സൎവ്വഭാവുകങ്ങളും നേരുന്നു. കൈരളി ഉയിരോടെ വാഴുന്ന കാലത്തോളം കൈരളിയുടെ ഈ ആരോമലും അമരനായിരിക്കും. അദ്ദേഹത്തിന്റെ പാവന നാമത്തിൽ നടന്നുപോരുന്ന ഈ സരസ്വതീമന്ദിരം നീണാൾ നിലനില്ക്കാൻ സൎവ്വേശ്വരൻ കടാക്ഷിക്കുമാറാകട്ടെ. എല്ലാവൎക്കും നമസ്കാരം.

---

# വാൎത്തകൾ

**ശ്രീ ശാരദാജയന്തി:** ഡിസംബർ 26–ാം നു ചൊവ്വാഴ്ച.

**ആദ്ധ്യാത്മിക അന്തൎയ്യോഗം:**

ഇക്കൊല്ലത്തെ അന്തർയോഗം 1972 ഡിസംബർമാസം 24 മുതൽ 30 വരെയുള്ള തീയതികളിൽ ഇവിടെ വെച്ചു നടത്തുന്നതാണു്. 24–ാംനു- വൈകുന്നേരം അന്തർയോഗം ഉദ്ഘാടനം ചെയ്യപ്പെടുന്നതാണു്.

ലൗകികവ്യവഹാരങ്ങളിലേൎപ്പെട്ടു ക്ലേശിക്കുന്ന ഗൃഹസ്ഥാശ്രമികൾ, മനശ്ശാന്തിയും സുഖവും ലഭിക്കാൻ ഇടയ്ക്കിടെ ഗൃഹകാര്യങ്ങളിൽനിന്നു വിട്ടൊഴിഞ്ഞു് സത്സംഗത്തിലും ഏകാന്തധ്യാനത്തിലും അല്പദിവസങ്ങൾ ചെലവഴിക്കണമെന്നതു് ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ ഉപദേശങ്ങളിൽ പ്രധാനമായ ഒന്നാണു്. അതിലേയ്ക്കു് ഭക്തജനങ്ങൾക്കു് ഒരവസരം ഉണ്ടാക്കിക്കൊടുക്കുകയാണു് ആണ്ടുതോറുമുള്ള ഈ അന്തർയോഗത്തിന്റെ ഉദ്ദേശം. ഇതിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ കഴിയുന്നതും മുൻകൂട്ടി വിവരം അറിയിക്കേണ്ടതും ഡിസംബർ 24–ാം തീയതി വൈകുന്നേരം 4 മണിക്കുമുമ്പു് ഇവിടെ എത്തിച്ചേരേണ്ടതുമാണു്.

പതിവുപോലെ സ്ത്രീകൾക്കു് ശാരദാമന്ദിരത്തിലും, പുരുഷന്മാൎക്കു് ആശ്രമത്തിലും താമസസൗകര്യങ്ങൾ ചെയ്യുന്നതാണു്. ഇവിടെ താമസിച്ചു് അന്തൎയ്യോഗത്തിൽ പങ്കെടുക്കുവാൻ ഉദ്ദേശിക്കുന്നവർ ശയ്യോപകരണങ്ങൾ അവരവർതന്നെ കൊണ്ടുവരേണ്ടതാണു്. താമസത്തിനുള്ള ചെലവിലേയ്ക്കും മററുമായി ആളൊന്നുക്കു് 25 രൂപ ആശ്രമം ആപ്പീസിൽ കൊടുക്കേണ്ടതുമാകുന്നു. അന്തർയോഗം കഴിയുന്നതുവരെ അവർ ആശ്രമപരിസരം വിട്ടു് പുറത്തുപോകാൻ പാടില്ല. ചെറിയ കുട്ടികളെ യോഗസ്ഥലത്തു് കൊണ്ടുവരുവാൻ പാടില്ല. സ്ഥലവാസികൾക്കു് വീട്ടിൽനിന്നു വന്നു് അന്തർയോഗപരിപാടികളിൽ പങ്കെടുക്കാവുന്നതാണു്.

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ. എന്നു്, ശക്രാനന്ദസ്വാമി

---